# പ്രബുദ്ധകേരളം

1976




ശ്രീരാമകൃഷ്ണാശ്രമം, വിലങ്ങൻ
പുറനാട്ടുകര, തൃശ്ശൂർ.




ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# പ്രബുദ്ധകേരളം

അറുപത്തൊന്നാം വാല്യം

1976




ഉത്തിഷ്ഠത ! ജാഗ്രത ! പ്രാപ്യ വരാൻ നിബോധത !

പത്രാധിപർ : ശക്രാനന്ദസ്വാമികൾ
സഹപത്രാധിപർ : മൃഡാനന്ദസ്വാമികൾ

ശ്രീരാമകൃഷ്ണാശ്രമം, വിലങ്ങൻ,
പുറനാട്ടുകര, തൃശ്ശൂർ.

വാർഷികവരിസംഖ്യ 10 രൂപ. ഒററപ്രതി 1 രൂപ.

# അനുക്രമണിക

# പ്രബുദ്ധകേരളം

വാല്യം 61 | 1976 ജനുവരി | ലക്കം 1

## ഉള്ളടക്കം



## അഭ്യർത്ഥന

1975 ജനുവരിയിൽ പ്രബുദ്ധകേരളം 61-ാം വയസ്സിലേയ്ക്ക് പ്രവേശിച്ചിരിക്കുന്നു. കേവലം മതപരവും സാംസ്കാരികവുമായ വിഷയങ്ങളെ പ്രതിപാദിക്കുന്ന ഒരു മാസികയായിട്ടുകൂടി, 60 വർഷം മുടങ്ങാതെ സ്വകൃത്യം നിർവ്വഹിക്കുവാൻ സാധിച്ചുവെന്നുള്ളതു് മലയാളത്തിലെ മററു മാസികകൾക്കു് ഒന്നിനും സാധിക്കാത്ത ഒരു കാര്യമാണു്. കഴിഞ്ഞ ഒക്ടോബർ മാസത്തിലാണു് അതിൻെറ ഷഷ്ടിപൂർത്തി വിശേഷാൽപ്രതി പ്രസിദ്ധീകരിച്ചതു്. പ്രബുദ്ധകേരളത്തിൻെറ ഉള്ളടക്കത്തെപ്പററി പല പ്രശംസാപത്രങ്ങളും അഭിനന്ദനങ്ങളും കിട്ടാറുണ്ടു് എന്നുള്ളതു് ഞങ്ങൾക്കു പ്രചോദനവും ചാരിതാർത്ഥ്യവും നല്കുന്നുണ്ടു്.

60 വർഷങ്ങൾ പിന്നിട്ടിട്ടും സുസ്ഥിരമായ ഒരു അടിത്തറയിൽ പ്രബുദ്ധകേരളത്തെ ഉറപ്പിക്കുവാൻ ഞങ്ങൾക്കു സാധിച്ചിട്ടില്ല, വിഷമം കൂടാതെ കഷ്ടിച്ചു് നിത്യവൃത്തി കഴിയുന്നുവെന്നേ ഉള്ളു. മാസികയെ കുറച്ചുകൂടി ഉന്നതമായ നിലവാരത്തിലേയ്ക്കു് കൊണ്ടുവരുവാൻ സുഹൃത്തുക്കളുടെ ആത്മാർത്ഥമായ സഹകരണംകൊണ്ടേ സാധിക്കുകയുള്ളു. ഓരോരുത്തരും കൂടുതൽ വരിക്കാരെ ചേർത്തുതരികയാണെങ്കിൽ അതു് വലിയൊരു സഹായമായിരിക്കും. പ്രബുദ്ധകേരളത്തിൻെറ വരിസംഖ്യ 10 ക. നിസ്സാരമായൊരു തുകയാണു്. കൊല്ലത്തിൽ ഒന്നിച്ചോ മൂന്നോ നാലോ ഗഡുവുകളായോ 150 ക. അടച്ചു് ആജീവനാന്ത വരിക്കാരായി ചേരുകയാണെങ്കിൽ അതു രണ്ടു കൂട്ടർക്കും സൗകര്യപ്രദമായിരിക്കും. പലരും ആജീവനാന്തവരിക്കാരായിചേർന്നിട്ടുണ്ടു്. അവരോടുള്ള കൃതജ്ഞത ഈ അവസരത്തിൽ ഞങ്ങൾ രേഖപ്പെടുത്തുന്നു. ആയിരംപേരെങ്കിലും ആജീവനാന്തവരിക്കാരായുണ്ടാകണം എന്നാണു് ഞങ്ങളുടെ മോഹം. അതിന്നു നിങ്ങളുടെ സഹായസഹകരണങ്ങൾ ഞങ്ങൾ അഭ്യർത്ഥിക്കുന്നു.

# പ്രബുദ്ധകേരളം



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

| വാല്യം 61 | 1976 ജനുവരി | ലക്കം 1 |
|---|---|---|

## അമൃതവാണി

നന്മയും തിന്മയും രണ്ടും ആത്മാവിന്റെ ഉപാധികൾതന്നെ. എന്നാൽ തിന്മ ആത്മാവിന്ന് ഏററവും അകലെ പുറത്തുള്ള ആവരണവും നന്മ ഏററവും അടുത്തുള്ള ആവരണവുമാണ്. തിന്മ എന്ന ബാഹ്യാവരണം മുറിച്ചുകടക്കാതെ നന്മയെന്ന ആന്തരാവരണത്തിലെത്തില്ല. ആ രണ്ടാവരണവും കടന്നുപോകാതെ ആത്മാവിലെത്തുകയുമില്ല. ആത്മാവിനെ നേടിക്കഴിഞ്ഞവനിൽ പററിനില്ക്കുന്നതായി പിന്നെ എന്തുണ്ട്? അല്പം പ്രാരബ്ധം, പൂർവ്വസംസ്കാരം. അതു മുഴുവൻ നല്ലതുമായിരിക്കും. ദുഷ്ടസംസ്കാരങ്ങളും പഴയ മാലിന്യങ്ങളും തീരെ നീങ്ങാതെ സത്യദർശനമോ സാക്ഷാത്കാരമോ അസാധ്യം. അതുകൊണ്ട് ആത്മാവിനെ ദർശിച്ച മനുഷ്യന്ന് സദ്വാസനകളും അതോടുചേർന്ന പ്രാരബ്ധവും മാത്രമേ അവശേഷിക്കൂ. ജീവിച്ചിരുന്ന് കർമ്മങ്ങൾ ചെയ്യുകയാണെങ്കിലും അതു സത്കർമ്മമേ ആകൂ. അയാളുടെ നാവിൽനിന്ന് അനുഗ്രഹവാക്കുകളേ പുറപ്പെടൂ; കൈകൾ നന്മയേ ചെയ്യൂ; മനസ്സു നല്ലതേ വിചാരിക്കൂ. അയാൾ എവിടെ പോയാലും ആ സാന്നിദ്ധ്യം ലോകാനുഗ്രഹത്തിന്നായിരിക്കും. തന്റെ സാന്നിധ്യമാത്രത്താൽ അതിദുഷ്ടന്മാരെപ്പോലും ബഹുവിശിഷ്ടന്മാരാക്കിമാററും.... ആത്മാവിനെ ദർശിച്ചവർ ലോകസമക്ഷം നിന്ന് "ഇതാ ആത്മാവ്" എന്നു പ്രഖ്യാപനം ചെയ്യും. നിങ്ങൾക്ക് അവരോട് എത്രകാലമെങ്കിലും എതിർവാദം ചെയ്യാം. അവർ നിങ്ങളെ നോക്കി ചിരിക്കും; നിങ്ങൾ പറയുന്നത് കുട്ടികളുടെ കൊഞ്ചലെന്നേ അവർ വിചാരിക്കൂ. കുട്ടികൾ കൊഞ്ചട്ടെ എന്നുമാത്രം അവർ കരുതും. അവർ സത്യം സാക്ഷാത്കരിച്ചു പരിപൂർണ്ണരായിരിക്കുന്നു. നിങ്ങൾ ഒരു രാജ്യം കണ്ടിട്ടുണ്ട്; മറെറാരാൾ വന്ന് അങ്ങനെയൊരു രാജ്യവുമില്ലെന്നു വാദിച്ചു തുടങ്ങിയാൽ അയാളെപ്പററി നിങ്ങളെന്തു വിചാരിക്കും? ഭ്രാന്താസ്പത്രിക്കയയ്ക്കാൻ പററിയ ആളാണെന്ന്. സാക്ഷാത്കാരം സിദ്ധിച്ചവർ പറയുന്നു: "ലോകത്തിലെ ക്ഷുദ്രങ്ങളായ വാദങ്ങൾ വെറും ജല്പനങ്ങൾ, സാക്ഷാത്കാരമാണ് മതസാരം, മതത്തിന്റെ ജീവൻ." മതതത്ത്വം അനുഭവപ്പെടുത്തുവാൻ കഴിയും. നിങ്ങൾ തയ്യാറുണ്ടോ? നിങ്ങൾക്കു വേണോ? വേണമെങ്കിൽ നിങ്ങൾക്ക് അനുഭവപ്പെടുത്താം. അപ്പോൾ നിങ്ങൾക്കു യഥാർത്ഥമായി മതമുണ്ടാകും. അതിന്നുമുമ്പ് നിങ്ങളും നാസ്തികനും തമ്മിൽ വലിയ അന്തരമില്ല.

— വിവേകാനന്ദസാഹിത്യസർവ്വസ്വം II. 340

# വിവേകാനന്ദസ്വാമികളും യുക്തിവാദവും

മൃഡാനന്ദസ്വാമി

ഇന്നു് യുക്തിവാദികളുടെയും പരിവർത്തനവാദികളുടെയും വെല്ലുവിളികളും ജൈത്രയാത്രകളും നടക്കുന്ന ഒരു കാലഘട്ടമാണല്ലൊ. ജനലക്ഷങ്ങളുടെ ആദരവിന്നും ആരാധനയ്ക്കും പാത്രമായിട്ടുള്ള സിദ്ധപുരുഷന്മാരോടും ആദ്ധ്യാത്മികാചാര്യന്മാരോടുമാണു് അവരുടെ വെല്ലുവിളികൾ മുഴവൻ. കാരണം ഈ വക നിസ്സാരങ്ങളും നിരർത്ഥകങ്ങളുമായ കാര്യങ്ങളിൽ സർവ്വഭൂതഹിതേരതന്മാരായ ആചാര്യന്മാർ അവരുടെ മനസ്സിനെ വ്യാപരിപ്പിക്കുവാൻ തയ്യാറാവുകയില്ലെന്നു് അവർക്കു് അറിയാം. അതുകൊണ്ടു തങ്ങളുടെ ജൈത്രയാത്രയ്ക്കു് ഒരിക്കലും വിഘ്നം നേരിടുകയില്ല. പേരിന്നും പെരുമയ്ക്കുംവേണ്ടി പ്രസംഗമണ്ഡപങ്ങളിലേറി പ്രഭാഷണപരമ്പരകളിലേർപ്പെടുന്ന പരിഷ്കാരണവാദികളിൽ പലരുടെയും വ്യക്തിപരമായ ജീവിതം എടുത്തുനോക്കിയാൽ മതി അവരുടെ ആത്മാർത്ഥതയില്ലായ്മയുടെ ആഴം മനസ്സിലാക്കുവാൻ. സ്വജീവിതത്തിൽ സ്വയം പ്രായോഗികമാക്കിത്തീർക്കുവാൻ തയ്യാറില്ലാത്തതിനാൽത്തന്നെ ആത്മാർത്ഥതയില്ലാത്തതെന്നു തെളിയുന്ന ആശയങ്ങളെക്കൊണ്ടു് എത്രകാലം ജനങ്ങളെ ആകർഷിച്ചു നിർത്തുവാൻ സാധിക്കും? അതുകൊണ്ടാണു് ഇവരുടെ പ്രസംഗങ്ങളാൽ ആകൃഷ്ടരായ പലരും ജീവിതയാഥാർത്ഥ്യങ്ങളുമായി ഏററുമുട്ടുമ്പോൾ അടിപതറിപ്പോകുന്നതു്. അപ്പോൾ അവർ ഇന്നു കാണുന്ന മാതിരിയുള്ള യുക്തിവാദത്തിൻെറ പൊള്ളത്തരം മനസ്സിലാക്കുകയും ശരിയായ യുക്തിയോടുകൂടി ആലോചിച്ചു് ജീവിതരഹസ്യം മനസ്സിലാക്കുവാൻ ശ്രമിക്കുകയും ചെയ്യുന്നു.

ഏതായാലും നാസ്തികത്വം പ്രചരിപ്പിക്കുവാൻ ശ്രമിക്കുന്ന ഈ യുക്തിവാദികളോടും പരിവർത്തനവാദികളോടുമെല്ലാം നാം കൃതജ്ഞരായിരിക്കണം. കാരണം, ഇന്നത്തെ സമുദായത്തിൽ ഈശ്വരവിശ്വാസവും മതാചരണങ്ങളിലുള്ള പ്രതിപത്തിയും ഇത്രയേറെ വർദ്ധിക്കുവാനുള്ള കാരണം അവരാണല്ലൊ. ശാകുന്തളത്തിൽ കാളിദാസൻ തപോധനന്മാരെപ്പററി ഇങ്ങനെ പറയുന്നു:

> ''ശമപ്രധാനേഷു തപോധനേഷു
> ഗൂഢം ഹി ദാഹാത്മകമസ്തി തേജഃ
> സ്പർശാനുകൂലാ ഇവ സൂര്യകാന്താ-
> സ്തദന്യതേജോഭിഭവാദ്വമന്തി.'' (II.7)

(ശമശീലന്മാരായ തപോധനന്മാരിൽ ദഹിപ്പിക്കത്തക്ക തേജസ്സു ഗൂഢമായിരിപ്പുണ്ടു്. തൊട്ടുനോക്കാവുന്ന സൂര്യകാന്തങ്ങളെപ്പോലെ മററു തേജസ്സേററുമുട്ടിയാൽ അതു പുറത്തേയ്ക്കു പ്രകാശിക്കുന്നു.) അതുപോലെ ജനഹൃദയങ്ങളിൽ സർവ്വനിയന്താവായ സർവ്വേശ്വരനിലുള്ള വിശ്വാസം ഗൂഢമായിരിക്കുന്നുണ്ടു്. ഒരു എതിർപ്പു വന്നപ്പോൾ അതു പുറത്തേയ്ക്കു പ്രകാശിക്കുന്നതാണു് നാം ചുററും കാണുന്നതു്. ഗുരുവായൂർ, ശബരിമല മുതലായ മഹാക്ഷേത്രങ്ങളിലേയ്ക്കുള്ള ഭക്തജനപ്രവാഹം നിയന്ത്രണാതീതമായി വർദ്ധിക്കുന്നു. പൂജമുട്ടി അനാഥമായി കിടന്നിരുന്ന അനേകം ക്ഷേത്രങ്ങൾ സമുദ്ധരിക്കപ്പെടുന്നു. ക്ഷേത്രക്ഷേമസമിതികൾ എങ്ങും രൂപംകൊള്ളുന്നു. ശുദ്ധികലശങ്ങളും ലക്ഷാർച്ചനകളും കൂടുതൽ ഭക്തജനങ്ങളെ ആകർഷിച്ചുകൊണ്ടിരിക്കുന്നു. മതപ്രഭാഷണങ്ങളും സപ്താഹങ്ങളും ആദ്ധ്യാത്മികചർച്ചകളും സംഘടിപ്പിക്കുന്നതിൽ ജനങ്ങൾ ബദ്ധശ്രദ്ധരായി പ്രവർത്തിക്കുന്നു. ക്ഷേത്രങ്ങളിൽ ഉത്സവാദികൾ ആഘോഷിക്കുന്നതിൽ യുവജനങ്ങൾകൂടി മുൻകയ്യെടുത്തു പ്രവർത്തിക്കുന്നു. ഇങ്ങനെ ഈശ്വരഭക്തിയുടെയും മതവിശ്വാസത്തിൻെറയും പുനരുത്ഥാനത്തിന്നു് വഴിവെച്ചു എന്നുള്ളതാണു് യുക്തിവാദപ്രചരണത്തിൻെറ ഒരു ഫലം.

ചെറുപ്പത്തിൽ ഭൗതികവിദ്യാഭ്യാസത്തിൻെറയും സാഹസികബുദ്ധിയുടെയും ഫലമായി സംശയാലുക്കളും നാസ്തികന്മാരും യുക്തിവാദികളുമായിത്തീരുന്ന പലരും പിന്നീടു് ജീവിതയാഥാർത്ഥ്യങ്ങളുമായി ഏററുമുട്ടുമ്പോൾ, മനസ്സിലുണ്ടാകുന്ന ധർമ്മാധർമ്മങ്ങളുടെ സംഘട്ടനത്തിന്നു്

പരിഹാരം കാണുവാനായി, നിരാശയുടെ നീർച്ചുഴിയിൽനിന്ന് രക്ഷ നേടുവാനുള്ള ഒരു അവലംബമായി, അശാന്തമാകുന്ന മനസ്സിന്ന് അല്പമെങ്കിലും ശാന്തി ലഭിക്കുവാനായി, മതവിശ്വാസികളും ഈശ്വരഭക്തന്മാരുമായിത്തീരുന്നത് നാം പലപ്പോഴും കാണുന്ന ഒരു യാഥാർത്ഥ്യമാണ്. പിന്നീടുണ്ടാകുന്ന ദുഷ്ഘടങ്ങളും ദുരിതങ്ങളും പതറാതെ വിജയപൂർവ്വം നേരിടുവാൻ ആദികാലത്തുണ്ടാകുന്ന തിക്താനുഭവങ്ങളുടെ സ്മരണകൾ അവക്ക് കരുത്തു നൽകുന്നു. പിന്നെ, ഈ യുക്തിവാദവും നിരീശ്വരവാദവുമൊന്നും ഭാരതത്തിന്ന് പുത്തനല്ല. അങ്ങനെയുള്ള ലോകായതികന്മാരുടെ മതത്തെ ഇവിടെ ചാർവ്വാകദർശനമെന്ന വാക്കുകൊണ്ടാണ് വ്യപദേശിച്ചിരുന്നത്. കാരണം അവരുടെ വാക്ക് അത്രയും ചാരു (മനോഹരം) ആയിരുന്നു. വാത്മീകിരാമായണത്തിൽ അയോദ്ധ്യാകാണ്ഡത്തിൽ നൂററിഎട്ടാമദ്ധ്യായം മുഴുവൻ നാസ്തികനായ ജാബാലിയുടെ രാമനോടുള്ള ഉപദേശത്തെ വിവരിക്കുന്നതാണ്. അവിടെ 'ബ്രാഹ്മണോത്തമ'നായ ജാബാലി തന്റെ ഉപദേശം ഉപസംഹരിക്കുന്നതിങ്ങനെയാണ്:

''സ നാസ്തി പരമിത്യേവ കുരു ബുദ്ധിം മഹാമതേ
പ്രത്യക്ഷം യത്തദാതിഷ്ഠ പരോക്ഷം പൃഷ്ഠതഃ കുരു.
സതാം ബുദ്ധിം പുരസ്കൃത്യ സർവ്വലോകനിദർശിനീം.
രാജ്യം ത്വം പ്രതിഗൃഹ്ണീഷ്വ ഭരതേന പ്രസാദിതഃ.''

'അല്ലയോ ബുദ്ധിമാനായ ശ്രീരാമചന്ദ്ര, അതുകൊണ്ട് പരലോകമില്ലെന്നുതന്നെ തീർച്ചപ്പെടുത്തിക്കൊള്ളുക. പരോക്ഷമായിട്ടുള്ളതിനെയെല്ലാം ഉപേക്ഷിച്ച് പ്രത്യക്ഷമായിട്ടുള്ളതിനെ സ്വീകരിച്ചു പ്രവർത്തിക്കുക. സർവ്വലോകനിദർശനമായ സജ്ജനങ്ങളുടെ ബുദ്ധിയെ ആശ്രയിച്ച്, ഭരതന്റെ ആഗ്രഹപ്രകാരം അയോദ്ധ്യയിൽ വന്ന് രാജ്യം ഭരിക്കു' എന്നർത്ഥം. സത്യം, ധർമ്മം, പരലോകമെന്നതെല്ലാം വിഡ്ഢികളുടെ വാക്കുകളാണെന്നും ബുദ്ധിമാന്മാർ പ്രത്യക്ഷമായ ഈ ലോകത്തിൽ സുഖമനുഭവിക്കുവാനാണ് ശ്രമിക്കുകയെന്നും അദ്ദേഹം സമർത്ഥിക്കുന്നു. അദ്ദേഹത്തിന്റെ പക്ഷത്തിൽ അതാണ് സജ്ജനങ്ങളുടെ ബുദ്ധി. ഇങ്ങനെയുള്ള ജാബാലിയുടെ വാക്കുകളെ ശ്രീരാമൻ വിശേഷിപ്പിക്കുന്നത്,

''അകാര്യം കാര്യസങ്കാശമപഥ്യം പഥ്യസമ്മിതം.''

എന്നാണ്. അകാര്യമാണെങ്കിലും കാര്യത്തെപ്പോലെ തോന്നുന്നതും അപഥ്യമാണെങ്കിലും പഥ്യത്തെപ്പോലെ തോന്നുന്നതുമെന്നർത്ഥം. തന്റെ വാദമുഖങ്ങൾക്ക ശ്രീരാമചന്ദ്രന്റെ യുക്തിയുക്തവും നീതിപൂർവ്വവും മഹാപുരുഷോചിതവുമായ പ്രത്യുത്തരം കേട്ടതിന്നുശേഷം ജാബാലി പറയുന്ന മറുപടി നാസ്തികന്മാരുടെ തനിനിറം പുറത്തു കാണിക്കുന്ന ഒന്നാണ്.

''സമീക്ഷ്യ കാലം പുനരാസ്തികോഽഭവം
ഭവേയ കാലേ പുനരേവ നാസ്തികഃ.''

സമയം നോക്കി ഞാൻ തരംപോലെ ആസ്തികനും നാസ്തികനുമായി ഭവിക്കും. ഏതായാലും സന്ദർഭത്തിനനുസരിച്ചു സംസാരിക്കുക എന്നുള്ളതാണ് ഞാൻ ചെയ്യാറുള്ളത് എന്ന്. യാതൊന്നിലും വിശ്വാസമില്ലാത്ത മനസ്സാക്ഷിയില്ലാത്ത ഒരാളായിരുന്നു ജാബാലിയെന്നർത്ഥം.

ഇതുകൊണ്ട് യുക്തിവാദം തെററാണെന്നോ അസ്വീകാര്യമാണെന്നോ അല്ല പറയുന്നത്. സ്വമതസ്ഥാപനം മാത്രം ലക്ഷ്യമാക്കിക്കൊണ്ടുള്ള പരമതാസഹിഷ്ണുവായ അന്ധമായ യുക്തിവാദം ഗുണപ്രദമല്ലെന്നേയുള്ളു. മററുള്ളവരുടെ അഭിപ്രായങ്ങളെ ആലോചന കൂടാതെ അങ്ങനെതന്നെ സ്വീകരിക്കുന്നതും ശരിയല്ല. ഏതൊന്നും യുക്തിപൂർവ്വം ആലോചിച്ച് സ്വീകാര്യമായി തോന്നുന്നതിനെമാത്രം സ്വീകരിക്കുക. പക്ഷെ ആ യുക്തിപര്യാലോചനയ്ക്ക് അടിസ്ഥാനമായിരിക്കേണ്ടത് സത്യജിജ്ഞാസയായിരിക്കണം. സത്യത്തെപ്പററിയുള്ള മററുള്ളവരുടെ വാക്കുകൾ ക്ഷമയോടെ കേൾക്കുവാനും അവയെപ്പററി അവധാനപൂർവ്വം ചിന്തിക്കുവാനും എപ്പോഴും സന്നദ്ധമായിരിക്കേണ്ടതാണ്. ഇതാണ് ശ്രീ വിവേകാനന്ദസ്വാമികളുടെ ജീവിതത്തിൽനിന്നും നമുക്ക പഠിക്കുവാനുള്ള ഒരു പ്രധാനപാഠം. പല ചെറുപ്പക്കാരെയുംപോലെ നരേന്ദ്രനാഥനും ചെറുപ്പത്തിൽ ഒരു യുക്തിവാദിയും ഒരളവോളം അവിശ്വാസിയുമായിരുന്നു. തന്റെ കുട്ടിക്കാലത്തെ അനുഭവങ്ങളെപ്പററി അദ്ദേഹംതന്നെ പറയുന്നതു കേൾക്കുക:

''എല്ലാ ദിവസവും രാവിലെ ഈശ്വരനാമവും ഉച്ചരിച്ചുകൊണ്ട് ഞാനെഴുന്നേൽക്കും. ഒരു ദിവസം അമ്മ ഇതു കേൾക്കാനിടയായി. അതു കേട്ടു വലിയ വെറുപ്പോടെ അമ്മ പറഞ്ഞു: 'മിണ്ടാതിരി. നീ നിന്റെ കുട്ടിക്കാലം മുതല്ക്കേ

ഈ ഈശ്വരനെ വിളിച്ചു തൊണ്ടപൊട്ടിക്കുന്നുണ്ട ല്ലൊ. എന്നിട്ട് നിന്റെ ഈശ്വരൻ നിനക്കെന്തു ചെയ്തു ?' ഞാൻ ഞെട്ടിപ്പോയി. മനസ്സിൽ സംശയം കടന്നുകൂടി. 'വാസ്തവത്തിൽ ഈശ്വ രൻ ഉണ്ടോ ? ഉണ്ടെങ്കിൽ മനുഷ്യന്റെ അകമഴി ഞ്ഞ അപേക്ഷ അദ്ദേഹം ചെവിക്കൊള്ളുന്ന ണ്ടോ ? ഉണ്ടെങ്കിൽ എന്റെ ഉള്ളുരുകിയ അപേ ക്ഷകൾക്കൊന്നും സമാധാനമില്ലാത്തതെന്തു കൊണ്ട് ? സർവ്വേശ്വരന്റെ വാത്സല്യമാന്ന സൃഷ്ടിയിൽ ഇത്രമാത്രം ദുരിതങ്ങൾ വരാൻ കാര ണമെന്തു് ? ദയാമയനായ ഭഗവാന്റെ പ്രപഞ്ച ത്തിൽ ചെകുത്താൻ ചെങ്കോൽ നടത്താൻ എന്തു കാരണം ?' ഈവക ചോദ്യങ്ങൾ ഞാൻ സ്വയം ചോദിച്ചു. 'ഈശ്വരൻ നല്ലവനും ദയാമയനുമാ ണെങ്കിൽ,ദുർഭിക്ഷകാലത്തു് ഒരുപിടി കൊററിനു വഴിയില്ലാതെ ആയിരക്കണക്കിനാളുകൾ മരണ മടയുന്നതെന്തുകൊണ്ട് ?' എന്ന ഈശ്വരചന്ദ്രവി ദ്യാസാഗരന്റെ ചോദ്യം തിക്തമായ പരിഹാ സ്യതയോടെ എന്റെ കാതിൽ മുഴങ്ങി. ഞാൻ ഈശ്വരനോടു കലശലായിട്ടു പിണങ്ങി. സംശ യത്തിന്നു് അകത്തു കടന്നുകൂടാൻ പററിയ ഒരു അവസരവുമായിരുന്നു അതു്.

''... ഈശ്വരൻ ഒരു കെട്ടുകഥയാണെന്നും അഥവാ ഇനി ഈശ്വരനുണ്ടെങ്കിൽത്തന്നെ ഈശ്വരനെ വിളിച്ചു കേഴുന്നതു വ്യർത്ഥമാണെ ന്നും ലോകസമക്ഷം തെളിയിക്കുവാൻ ഒരുമ്പെടു കയെന്നുള്ളതു് എന്നെ സംബന്ധിച്ചേട ത്തോളം സ്വാഭാവികം മാത്രമായിരുന്നു......നര കപീഡനംപേടിച്ചു് ഈശ്വരനിൽ വിശ്വസി ക്കുന്നതു ഭീരുത്വമാണു് എന്നു് ആ ഘട്ടത്തിൽ ഞാൻ അവരോടു നേരിട്ടു പറഞ്ഞു. ഈശ്വരന്റെ സത്തയേയും അസത്തയേയുംകുറിച്ചു് പല പാശ്ചാത്യദാർശനികന്മാരെയും ഉദ്ധരിച്ചു് ഞാൻ അവരുമായി തർക്കിച്ചു. ഫലമോ, ഒരുവിധ ത്തിലും നേരെയാകാൻ നിവൃത്തിയില്ലാത്ത വിധം ഞാൻ നശിച്ചു എന്ന ദൃഢബോധത്തോടെ അവർ യാത്രപറഞ്ഞു. എനിക്കു സന്തോഷവു മായി.'' (ശ്രീമദ് വിവേകാനന്ദസ്വാമികൾ പേജ് 105–106.)

ഇങ്ങനെ ഒരു യുക്തിവാദിയും നാസ്തികനു മായിത്തീൎന്ന നരേന്ദ്രനാഥൻ പിന്നീടു് സനാത നധർമ്മപ്രവാചകനായ വിവേകാനന്ദസ്വാമിക ളായിത്തീൎന്ന കഥ അത്ഭുതകരവും ആവേശജനക വുമാണു്. തന്റെ ജീവിതത്തിലും വിശ്വാസ ങ്ങളിലും യുക്തിചിന്തയ്ക്കുള്ള സ്ഥാനം ഒരിക്കലും അദ്ദേഹം വിട്ടുകളഞ്ഞില്ല. യുക്തിബാഹ്യമായ എന്തെങ്കിലും ഒന്നു വിശ്വസിക്കണമെങ്കിൽ അതു് അനുഭവത്തിന്നു് വിഷയമാകണം. അനു ഭവത്തിന്നും യുക്തിക്കും ചേരാത്ത ഒന്നുംതന്നെ വിശ്വസിക്കരുതെന്നു് അദ്ദേഹം പലപ്പോഴും ഉദ്ബോധിപ്പിക്കുന്നുണ്ടു്. അതുകൊണ്ടാണു് ഈശ്വരാസ്തിത്വത്തിൽ വിശ്വസിക്കുവാൻ അദ്ദേ ഹത്തിന്നു് ദക്ഷിണേശ്വരത്തിലെ യോഗിവര്യ ന്റെ അടുത്തു ചെല്ലേണ്ടിവന്നതു്. അവിടെ ഈശ്വരനെ മുഖത്തോടുമുഖം കണ്ടു സംസാരി ക്കുന്ന ആ മഹാത്മാവിന്റെ മുമ്പിൽ തന്റെ യുക്തിചിന്തക്കും അനുഭവവാദത്തിന്നുമെല്ലാം ശരിയായ സമാധാനം കണ്ടെത്തുവാൻ അദ്ദേഹ ത്തിന്നു കഴിഞ്ഞു. ആരെയും സമീപിക്കാതെ കൽക്കത്താതെരുവുകളിൽ നിഷേധാത്മകമായ യുക്തിവാദവും പ്രസംഗിച്ചുനടക്കുകയാണു് അ ദ്ദേഹം ചെയ്തിരുന്നതെങ്കിൽ ഒരിക്കലും പിന്നീടു ണ്ടായ ജീവിതവിജയം അദ്ദേഹത്തിന്നു സിദ്ധി ക്കുമായിരുന്നില്ല. സൃഷ്ട്യാത്മകമായ രീതിയി ലുള്ള യുക്തിവാദം സ്വീകരിക്കേണ്ടതിന്റെ ആവശ്യകതയെപ്പററി അദ്ദേഹം പിന്നീടു് പല പ്പോഴും ഊന്നിപ്പറയുന്നുണ്ടു്. 'യുക്തിവിചാരവും മതവും' എന്ന വിഷയത്തെ അധികരിച്ചു് വളരെ നീണ്ട ഒരു പ്രസംഗംതന്നെ അദ്ദേഹം ചെയ്യുകയുണ്ടായി. [1] അതിൽ മതത്തെ എങ്ങനെ യുക്തിവിചാരത്തിന്നു് വിധേയമാക്കണമെന്നു് അദ്ദേഹം വിശദമായി വിശകലനം ചെയ്യുന്നു. അന്ധവിശ്വാസങ്ങളെ ദൂരീകരിച്ചു് സമുദായ ത്തെ ശുദ്ധീകരിക്കാനുള്ള യുക്തിവാദികളുടെ സംരംഭത്തെപ്പററി അദ്ദേഹം പറയുന്നതിങ്ങനെ യാണു്: ''സ്വാതന്ത്ര്യംവഴിക്കാണല്ലൊ ശാസ്ത്ര ങ്ങൾ വളൎന്നുവരുന്നതു്. അവയിൽ രണ്ടുപക്ഷ മുണ്ടു്. ഒന്നു് നാസ്തികവും മതദൂഷകവും; മറേറതു് ആസ്തികവും മതപോഷകവും. ഇതു് ഏതു സമുദായത്തിലും കാണാവുന്ന ഒരു വിശേ ഷംതന്നെ. ഒരു സമുദായത്തിൽ വല്ല ഒരു ദോഷവും ഉണ്ടെന്നിരിക്കട്ടെ. ഉടനെ ഒരു സംഘം പുറപ്പെട്ടു് അതിനെ കഠിനമായി ആക്ഷേപിച്ചു

1) വിവേകാനന്ദസാഹിത്യസർവ്വസ്വം ഭാഗം II

തുടങ്ങുകയായി. അതു ചിലപ്പോൾ ദുഷിച്ചു് ഒരു ഉന്മാദംപോലെയാകും ! ഈവിധം ഉന്മാദക്കാർ ഏതൊരു സമുദായത്തിലുമുണ്ടു്. വല്ലതിനെയും കഠിനമായാക്ഷേപിപ്പാൻ ഒരുങ്ങി പുറപ്പെടുന്ന ഭ്രാന്തന്മാർക്കു് കൂട്ടുകാരെ കിട്ടാതെവരില്ല. അടിച്ചുതകർക്കുവാനെളുപ്പം. ഭ്രാന്തനു കണ്ണിൽ കണ്ടതേതും തകർത്തുകളയാം. ഒന്നു നിർമ്മിപ്പാനാണു് പ്രയാസം. ഈ ഭ്രാന്തന്മാർ ചെയ്യുന്നതിൽ അവരുടെ ദൃഷ്ടിയിൽ കുറച്ചു നന്മ പക്ഷെ ഉണ്ടാകാം. എന്നാൽ അധികപക്ഷവും തിന്മയാണുണ്ടാവുക. സമുദായ സംഘടനകൾ ഒരുദിവസംകൊണ്ടു് പൊട്ടിപ്പൊന്തുന്നവയല്ല. അവയിൽ മാററം വരുത്തുന്നതു് മൂലകാരണങ്ങളിൽ മാററം വരുത്തിക്കൊണ്ടുവേണം. ഒരു ദോഷം ഉണ്ടെന്നു വെയ്ക്കുക. അധിക്ഷേപിച്ചതുകൊണ്ടു മാത്രം അതു നീങ്ങുകയില്ല. അതിന്റെ ഹേതുവിനെ തിരഞ്ഞുപിടിച്ചു നീക്കിക്കളയുക. അപ്പോൾ ആ ദോഷവും നീങ്ങും.'' (വിവേകാനന്ദ സാഹിത്യസർവ്വസ്വം II. 157)ഈ ഒരു മാർഗ്ഗമാണു് പരിഷ്കരണവാദികൾ സ്വീകരിക്കേണ്ടതു്. അതിന്നു് തങ്ങളുടെ ശ്രമങ്ങൾ പൊതുജനങ്ങൾക്കു ഗുണകരങ്ങളും സർഗ്ഗാത്മകങ്ങളുമാകണമെന്നു് ഒരാഗ്രഹം ഒന്നാമതായി പരിവർത്തനവാദികളിലുണ്ടാകണം. നിരീശ്വരത്വവും നിർമ്മതത്വവും പ്രചരിപ്പിക്കുവാൻ ശ്രമിക്കുന്നതിന്നുമുമ്പു് ലക്ഷക്കണക്കായുള്ള ജനങ്ങളുടെ വിശ്വാസത്തിന്നു് വല്ല അടിസ്ഥാനമുണ്ടോ, അതിൽ വല്ല വാസ്തവമുണ്ടോ എന്നൊന്നു പരീക്ഷിച്ചറിവാൻ ശ്രമിക്കേണ്ടതാണു്. മതത്തിൽ വിശ്വാസത്തിന്നു മാത്രമേ സ്ഥാനമുള്ളു, യുക്തിക്കു സ്ഥാനമില്ല എന്നു പറയുന്നതു് ഒരിക്കലും ശരിയല്ല. യുക്തിക്കു് അതിന്റേതായ സ്ഥാനമുണ്ടു്, അതിന്നപ്പുറം അനുഭവത്തെയും നാം കണക്കിലെടുക്കണമെന്നുമാത്രം. ഒരാൾക്കു് അനുഭൂതിയിൽ വരുത്തുവാൻ സാധിച്ചിട്ടുള്ള കാര്യങ്ങൾ മററുള്ളവർക്കും അനുഭവപ്പെടുത്തുവാൻ സാധിക്കുന്നതാണു്. അതിന്നു് അവർ ചെയ്തിട്ടുള്ളതുപോലെ ആത്മാർത്ഥമായ പരിശ്രമം വേണമെന്നുമാത്രം. മതവിശ്വാസത്തിൽ യുക്തിക്കുള്ള സ്ഥാനത്തെപ്പററി വിവേകാനന്ദസ്വാമികൾ പ്രായോഗിക വേദാന്തമെന്ന പ്രസംഗത്തിൽ പറയുന്നതു നോക്കുക: ''മതകാര്യങ്ങളെല്ലാം യുക്തിപരീക്ഷയ്ക്കു് വിധേയമാകണം. അതുവേണ്ട, യുക്തിപരീക്ഷ മതങ്ങൾക്കു ബാധകമല്ല എന്നു പറയുവാൻ മതങ്ങൾക്കു് എന്തവകാശമെന്നു് ആർക്കുമറിഞ്ഞുകൂടാ. തത്ത്വനിർണ്ണയത്തിന്നു് യുക്തിയുപയോഗിക്കയേ വഴിയുള്ളു. അതു മതകാര്യത്തിലായാലും. ശരി...വിവിധമതങ്ങളിലെ ഗ്രന്ഥങ്ങൾ തമ്മിൽ തർക്കമുണ്ടാകുമ്പോൾ ആ തർക്കം തീർക്കുവാൻ ഒരു മധ്യസ്ഥൻ വേണം.തമ്മിൽ തർക്കിക്കുന്ന ബൈബിളും ഖുറാനും മധ്യസ്ഥത വഹിച്ചുകൂടല്ലൊ. അപ്പോൾ സ്വതന്ത്രനും നിഷ്പക്ഷനുമായ ഒരു മധ്യസ്ഥൻ വേണം. ആ മധ്യസ്ഥപ്രമാണം സാർവ്വജനീനവും സർവ്വസാമാന്യവുമായിരിക്കണം. അതു യുക്തിയെ കവിഞ്ഞു് മറെറന്താണു് ?......ഞാൻ എന്റെ യുക്തിയെ ബലമായി പിടിക്കും. എന്തുകൊണ്ടെന്നാൽ അതെത്ര ദുർബ്ബലമായാലും അതിന്റെ വഴിക്കു പോയാൽ തത്ത്വത്തിൽ എത്തിച്ചേരാൻ കഴിഞ്ഞുവെന്നു വരാം. മറെറ വഴിക്കാകട്ടെ അങ്ങനെ ആശിപ്പാനേ വഴിയില്ല. അതുകൊണ്ടു് നാം യുക്തിയെത്തന്നെ അനുസരിക്കണം.(വി. സാ. സ.II.390)

ഇങ്ങനെ യുക്തിയാകുന്ന നികഷോപലത്തിൽ മാററുരച്ചുനോക്കി ശോഭയ്ക്കു മങ്ങൽ തട്ടാത്ത വല്ല മതവുമുണ്ടോ എന്ന ചോദ്യത്തിന്നു് സ്വാമിജി സധൈര്യം ഉത്തരം പറയുന്നു, ഉണ്ടു്. വേദാന്തമതത്തിന്നു് ഏതു യുക്തിവാദത്തിന്റെയും മുമ്പിൽ സധൈര്യം തലയുയർത്തിനില്ക്കാൻ കഴിയുമെന്നു്. ആചരണങ്ങൾക്കു പ്രാധാന്യം കൊടുക്കുന്ന മതങ്ങൾക്കേ യുക്തിയുടെ മുമ്പിൽ ചൂളിപ്പോകേണ്ടതുള്ളു. കാരണം, മതാചരണങ്ങളിലധികവും ലക്ഷ്യത്തിലെത്തുവാനുള്ള മാർഗ്ഗങ്ങളായേ സ്വീകരിച്ചിട്ടുള്ളു. ഉത്കൃഷ്ടമായ ഒരു ജീവിതത്തിലേയ്ക്കു നയിക്കുവാൻ സഹായിക്കുന്നവയും ശരിയായ മതതത്ത്വങ്ങൾക്കു്, അതായതു് അഹിംസ സത്യം അക്രോധം ത്യാഗം സ്നേഹം കാരുണ്യം മുതലായ ഉത്കൃഷ്ട ഗുണങ്ങൾക്കു് അവിരുദ്ധങ്ങളുമാണെങ്കിൽ അവയെ സ്വീകരിച്ചു് ലക്ഷ്യത്തിലേയ്ക്കു് പുരോഗമിക്കുവാൻ ശ്രമിക്കുകയുമാണു് നമ്മുടെ കർത്തവ്യം. അസ്വീകാര്യങ്ങളാണോ അല്ലയോ എന്നു തീർച്ചപ്പെടുത്തുന്നതിലും യുക്തിചിന്ത നമ്മെ സഹായിക്കുന്നു. യുക്തിചിന്തകൊണ്ടു് മതത്തിലെ പതിരു നീക്കി മനസ്സു് വേർതിരിച്ചെടുക്കുവാൻ സാധിക്കുന്നു എന്നുള്ള സ്വാമിജിയുടെ അഭിപ്രായം പ്രത്യേകം ശ്രദ്ധേയമാണു്.

# അനാസക്തിയുടെ പരിശീലനം

**ബുധാനന്ദസ്വാമികൾ**

ജീവിതത്തിന്റെ സമാദരണീയലക്ഷ്യങ്ങളെക്കുറിച്ചും അവ നേടാനുള്ള ഉപായങ്ങളെക്കുറിച്ചും എങ്ങനെയെങ്കിലും ചെറുപ്രായത്തിൽ തന്നെ അറിയാനിടവരുന്ന മനുഷ്യൻ അനുഗൃഹീതനത്രെ. ഏതു പ്രായത്തിൽവെച്ചും ഈ അറിവു് അത്യന്തം പ്രയോജനകരമാണു്. ഭാരതീയ വിജ്ഞാനം മനുഷ്യരുടെ മുമ്പിൽ സമാദരണീയങ്ങളായ രണ്ടു തരം ജീവിതാഭിലാഷങ്ങൾ വെയ്ക്കുന്നുണ്ടു്: (1) ലൌകികാഭ്യുദയത്തിനുള്ള അഭിലാഷം (2) ആത്മജ്ഞാനത്തിനുള്ള അഭിലാഷം. പലപ്പോഴും ഈ രണ്ടു് ആദർശങ്ങളേയും നാം ഒരുമിച്ചുപോററുകയും രണ്ടിനുംവേണ്ടി യത്നിക്കുകയും ചെയ്യുവെന്നു വരാം. അഭ്യുദയത്തെ ആഗ്രഹിച്ചു്, ജീവിതം ഐശ്വര്യപൂർണ്ണമാക്കുന്നതിനുവേണ്ടി, നാം എന്തെങ്കിലും ലൌകികപ്രവർത്തനങ്ങളിലേർപ്പെട്ടു് കഠിനാദ്ധ്വാനം ചെയ്യുന്നു. ആത്മജ്ഞാനം കാംക്ഷിച്ചു് നാം ആത്മീയസാധനകളനുഷ്ഠിക്കുന്നു. ചിലപ്പോൾ ഈ രണ്ടഭിലാഷങ്ങളും തമ്മിൽ വൈരുദ്ധ്യം അഥവാ സംഘട്ടനം നമുക്കനുഭവപ്പെടുന്നു. ഭാരതത്തിലെ പ്രാചീനരും അർവ്വാചീനരുമായ മഹാത്മാക്കൾ അരുളിയിട്ടുള്ള വിജ്ഞാനത്തിന്റെ

---

നിഷേധാത്മകമായ യുക്തിചിന്തയുടെ നിരർത്ഥകത മനസ്സിലാക്കി സർഗ്ഗാത്മകമായ ഭാവത്തിലേയ്ക്കു തിരിയുമ്പോൾ നമുക്കു് സ്വീകാര്യങ്ങളായ ആദർശങ്ങൾ യുക്തിയുടെ വെളിച്ചത്തിൽത്തന്നെ കാണിച്ചുതരുന്നു എന്നുള്ളതാണു് ഭാരതീയസംസ്കാരത്തിന്റെ പ്രത്യേകത. ജീവിതലക്ഷ്യത്തിലേയ്ക്കു് നമ്മെ എത്തിക്കുവാൻ ഭൗതികങ്ങളായ മൂല്യങ്ങളെല്ലാം അപര്യാപ്തങ്ങളാണെന്നു ബോധ്യപ്പെടുമ്പോൾ നമുക്കു പകച്ചു നിൽക്കേണ്ടിവരുന്നില്ല. ഇതാണു് സ്വാമിജിയുടെ ജീവിതത്തിൽ നാം കാണുന്നതു്. സംശയാത്മാവായി, അവിശ്വാസിയായി, യുക്തിവാദിയായി, നാസ്തികനായി നടന്നതിനുശേഷം ശ്രീരാമകൃഷ്ണന്റെ പാദമൂലത്തിൽ വന്നതോടുകൂടി തത്ത്വജിജ്ഞാസയ്ക്കു ശമനമുണ്ടാകുകയും ജീവിതത്തിന്റെ ലക്ഷ്യമെന്താണെന്നു മനസ്സിലാക്കാൻ സാധിക്കുകയും ചെയ്തു. പിന്നീടുള്ള അദ്ദേഹത്തിന്റെ ജീവിതം യുക്തിചിന്തയ്ക്കു് അടിസ്ഥാനമെന്തായിരിക്കണമെന്നുള്ളതിന്നു് ഒരു ഉത്തമദൃഷ്ടാന്തമാകുന്നു. ബുദ്ധികൊണ്ടുള്ള യുക്തിചിന്ത ഹൃദയത്തെ അവഗണിച്ചു് മുന്നോട്ടു പോകുമ്പോഴാണു് ദോഷകരമായിത്തീരുന്നതു്. അനുഭവത്തിന്റെ പശ്ചാത്തലത്തിൽ സ്വാമിജി പറയുന്നു: ''ബുദ്ധിയും ഹൃദയവും തമ്മിൽ പിണങ്ങുമ്പോൾ ഹൃദയത്തെയാണു് അനുസരിക്കേണ്ടതു്. എന്തെന്നാൽ ബുദ്ധിക്കു യുക്തിവിചാരമെന്ന ഒരു നിലപാടേ ഉള്ളൂ. അതു് ആ പരിധിക്കുള്ളിൽ പ്രവർത്തിക്കുന്നു. അപ്പുറം പോകുവാൻ അതിന്നു കഴിവില്ല. ബുദ്ധിക്കു് ഒരിക്കലും എത്താത്ത അത്യുച്ചമേഖലയിലേയ്ക്കു ഹൃദയം നമ്മെ നയിക്കുന്നു. അതു് യുക്തിയെയും അതിക്രമിച്ചു് അന്തഃപ്രബോധത്തിലെത്തുന്നു. യുക്തികൊണ്ടു മാത്രം ഒരിക്കലും അന്തഃപ്രബോധം സാധ്യമല്ല.'' (വി. സാ. സ. ii. 63.) ഈ ഹൃദയശൂന്യതയാണു് ഇന്നത്തെ യുക്തിവാദികളിൽ കാണുന്ന വലിയ ഒരു ദോഷം. അന്തഃപ്രബോധം അവർക്കു് ഒരു പ്രശ്നമേ അല്ല. അതുകൊണ്ടു് യുക്തിവാദികളും പരിവർത്തനവാദികളും തങ്ങളുടെ പ്രവർത്തനങ്ങൾ ലോകത്തിന്നു ഗുണകരങ്ങളായിത്തീരണമെന്നാഗ്രഹിക്കുന്നുണ്ടെങ്കിൽ വിവേകാനന്ദസ്വാമികളുടെ സ്വാനുഭവത്തെ മുൻനിർത്തിയുള്ള സുചിന്തിതങ്ങളായ അഭിപ്രായങ്ങളുടെ പശ്ചാത്തലത്തിൽ സത്യജിജ്ഞാസയെ തങ്ങളുടെ യുക്തിചിന്തയ്ക്കു് അടിസ്ഥാനമായി സ്വീകരിക്കുകയാണു് വേണ്ടതു്; അല്ലാതെ അന്ധമാണെന്നു് വൃഥാ പ്രഖ്യാപനംചെയ്തു് വിശ്വാസങ്ങളെയെല്ലാം തച്ചുടയ്ക്കുവാൻ ശ്രമിക്കുകയല്ല.

വെളിച്ചത്തിൽ ഈ സംഘട്ടനത്തിനുള്ള ഏക പരിഹാരമാർഗ്ഗം സുഖജീവിതത്തിനുള്ള അഭിലാഷത്തെ ആത്മജ്ഞാനാഭിലാഷത്തിനു കീഴ്പ്പെടുത്തുകയാണെന്നു നാം മനസ്സിലാക്കുന്നു. എന്തെന്നാൽ ആത്മജ്ഞാനമത്രേ ഏററവും ഉച്ചമായ സുഖസ്ഥിതി.

മഹാത്മാക്കളുടെ ജ്ഞാനത്തിന്റെ പ്രകാശത്തിൽ ഈ സംഘട്ടനം ഒരു പരിധിവരെ പരിഹരിക്കാൻ കഴിഞ്ഞാലും, നമുക്ക് ഓരോരുത്തക്കും നേരിടേണ്ടതായ ഒരു പ്രശ്നം പിന്നേയും അവശേഷിക്കുന്നു. നമ്മുടെ മാനസിക—ശാരീരികഘടനകൾക്കും സാമൂഹ്യ — സാമ്പത്തിക സ്ഥിതികൾക്കും ബന്ധുമിത്രാദികളുടെ പ്രത്യേകതകൾക്കും അനുസരിച്ചുള്ള ചില വ്യവസ്ഥിതികളിലോ പരിതോവസ്ഥകളിലോ ഒതുങ്ങിനിന്നുകൊണ്ട് നമുക്കു പ്രവത്തിക്കേണ്ടിവരുന്നു എന്നുള്ളതാണത്. ഈദൃശവ്യവസ്ഥിതികൾക്കു മാററമുണ്ടാവാതെ നാം അഭിലഷിക്കുന്ന സുഖസ്ഥിതിയോ ആത്മജ്ഞാനമോ കൈവരികയില്ലെന്നും നമുക്കു തോന്നുന്നു. പ്രപഞ്ചത്തിലെ സവ്വവസ്തുക്കൾക്കും നിരന്തരം മാററം സംഭവിച്ചുകൊണ്ടിരിക്കയാണെങ്കിലും, നാം ഓരോരുത്തരും ചില പ്രത്യേക പരിതസ്ഥിതികളുടെ വലയത്തിൽപ്പെട്ടു നിൽക്കയാണെന്നും അവ അത്രയെളുപ്പം മാററാനാവില്ലെന്നും നാം വേഗം മനസ്സിലാക്കുന്നു. നമ്മുടെ ശാരീരികവും മാനസികവുമായ ഘടന മാററിയെടുക്കുക സുകരമല്ല. നമുക്കു കൂടെക്കഴിയേണ്ട മനുഷ്യരെ മുഴുവൻ മാററിക്കിട്ടാൻ സാധ്യമല്ല. ഇഷ്ടമുണ്ടെങ്കിലും ഇല്ലെങ്കിലും പലപ്പോഴും ജീവിതം മുഴുവൻ ഒരേ തൊഴിൽ ചെയ്തു ജീവിക്കാൻ നാം നിർബന്ധിതരായിത്തീരുന്നു. ചുററുപാടുകൾക്കൊരു മാററം വരുത്താൻ — ഒരന്യരാജ്യത്തേയ്ക്കു കുടിയേറുന്നതിനാലോ മറേറാ — ചിലപ്പോൾ സാധിച്ചുവെന്നിരുന്നാലും, അതെപ്പോഴും നമ്മുടെ പ്രത്യാശകളും പ്രതീക്ഷകളും നിറവേററിയെന്നു വരില്ല. മറിച്ച്, അത് നൂതനപ്രശ്നങ്ങളെ സൃഷ്ടിച്ചുവെന്നും അവയെ നേരിടാൻവേണ്ട സന്നദ്ധതയോ കഴിവോ നമുക്കുണ്ടായില്ലെന്നും വരാം.

അങ്ങനെ ജീവിതത്തിലെ ഒരു സുപ്രധാന സത്യം നമുക്കു ബോധ്യമാകുന്നു — അതായത് ഇപ്പോൾ ഉള്ള പരിതസ്ഥിതികളിൽ നിന്നുതന്നെയാണ് ഒരു പുതുജീവിതം ഉല്പന്നമാകേണ്ടതെന്ന്. അങ്ങനെയൊന്ന് സംഭവിക്കുകയാണെങ്കിൽതന്നെ, നമ്മെ ചുററിനിൽക്കുന്ന സാഹചര്യങ്ങളിൽനിന്ന് ഉന്നതതരമൂല്യങ്ങൾ സംസിദ്ധമാക്കണം; നമ്മുടെ കഴിവുകളും ശേഷികളും വദ്ധിച്ചില്ലെങ്കിലും സുഖസ്ഥിതി അനുഭവപ്പെടുത്തണം; കിട്ടിയിരിക്കുന്ന ശരീരവും മനസ്സും ഉപയോഗിച്ചും സ്വന്തം ആളുകളുടെ ഇടയിൽ കഴിഞ്ഞുകൂടിയും ഈ ലോകത്തുവെച്ചുതന്നെ ആത്മസാക്ഷാത്കാരം സാധിക്കണം.

ഇതു സാധ്യമാണോ ?

അതെ, സാധ്യമാണ്. മുമ്പു സാധ്യമായിട്ടുണ്ടെന്നുള്ളതുകൊണ്ടുതന്നെ അതറിയാം. ഇതു സാധ്യമാക്കുന്നതിലുള്ള പരമോന്നതരഹസ്യം അനാസക്തിപരിശീലനമാണ്. അനാസക്തി പരിശീലിക്കുന്നതിലൂടെ അനന്തനന്മ കൈവരുത്താൻ നമുക്കു കഴിയും. ഈ സാധന ശീലിക്കുന്നതിനും അതിന്റെ നന്മകൾ അനുഭവിക്കുന്നതിനും ഒരുവൻ അവശ്യം ഈശ്വരവിശ്വാസിയായിരിക്കണമെന്നുമില്ല. ഈ ആപ്തവചനം ശ്രവിക്കുക: ''ഒരു വിചാരം വിതച്ചാൽ ഒരു ക്രിയ (കമ്മം) കൊയ്യാം; ഒരു ശീലം വിതച്ചാൽ ഒരു സ്വഭാവം കൊയ്യാം; ഒരു സ്വഭാവം വിതച്ചാൽ ഒരു വിധി കൊയ്യാം.'' അതിനാൽ നമ്മുടെ വിധി (ജീവിതാനുഭവങ്ങൾ) നമ്മുടെതന്നെ വിചാരങ്ങളെ ആശ്രയിച്ചിരിക്കുന്നു.

1) അനാസക്തനാകാതെ ശരിയായ നിലയിൽ നിഷ്പക്ഷമായി ചിന്തിക്കുക സാധ്യമല്ല. ശരിയായ ചിന്തയില്ലാതെ വേണ്ടവിധത്തിൽ കമ്മം ചെയ്യുക സാധ്യമല്ല. തെററായ കമ്മങ്ങൾ സ്പൃഹണീയഫലങ്ങൾ ഉളവാക്കുകയില്ലെന്നുള്ളതും തീച്ചയാണ് നമ്മുടെ പ്രവത്തനമണ്ഡലമോ അഭിലാഷസ്വഭാവമോ എന്തായിരുന്നാലും.

2) ജീവിതത്തിൽ ഏതൊരു സത്സംരംഭത്തിലും വിജയം വരിക്കുന്നതിന് ഏററവും അത്യാവശ്യമായത് ഇച്ഛാശക്തിയത്രെ. ഇച്ഛാശക്തിയുടെ രഹസ്യമെന്താണ് ? ചിന്ത, വികാരം (feeling), ഇച്ഛ ഇവമൂന്നു തമ്മിൽ പൊരുത്തം അഥവാ ഏകരൂപത സാധിക്കുന്നതിനനുസരിച്ചാണ് ഇച്ഛാശക്തി പ്രകടമാകുന്നത്. അനാസക്തി പരിശീലിക്കാതെ ഈ ഐക്യമുണ്ടാ

ക്കാൻ കഴിയുകയില്ല. ഒരുവൻെറ ബുദ്ധി ഒരു വിഷയത്തിലും ഹൃദയം മറ്റൊന്നിലും വ്യാപരിക്കുമ്പോൾ മൂന്നാമതൊരു കാര്യം നടത്താനുള്ള അയാളുടെ ഇച്ഛ ദുർബ്ബലമായിരിക്കാനേ തരമുള്ളു.

3) ജീവിതത്തിൽ ഒരു മുറയും ക്രമവുമൊന്നമില്ലാതെ, സന്തോഷവും സന്താപവും ലാഭവും നഷ്ടവും ബഹുമതിയും അവഹേളനവും സ്നേഹവും വെറുപ്പും അസൂയയും വിദ്വേഷവും ഒക്കെ മാറിമാറി അനുഭവപ്പെട്ടുകൊണ്ടിരിക്കും. ഈ ബഹുവിധ വിപര്യയങ്ങളിൽ നിലപതറാതെ ഉറച്ചുനിന്നുകൊണ്ട് ജീവിതലക്ഷ്യത്തിലേയ്ക്ക് അനുക്രമം പുരോഗമിക്കുവാൻ അനാസക്തി പരിശീലനത്താൽ മാത്രമേ സാധിക്കയുള്ളൂ.

4) ''അയ്യോ ! ഞാനിതാ തകർന്നു തരിപ്പണമാകാൻ പോകുന്നു.'' എന്ന സാധാരണ നിലവിളി നാം കേൾക്കാറുണ്ടല്ലോ. ഈ ദയനീയ രോദനത്തിൻെറ കാരണമെന്താണ് ? അനാസക്തിപരിശീലനത്തിൻെറ അഭാവം. അനാസക്തിക്കു വലിയ തോതിൽ രോഗനിവാരണപരമായ കഴിവുകളുണ്ട്. വീടുകളിൽ കുട്ടികളെ അനാസക്തി അഭ്യസിപ്പിച്ചുതുടങ്ങാമെങ്കിൽ ലോകത്തിലെ പകുതി മാനസികരോഗാലയങ്ങളെങ്കിലും അടച്ചിടാൻ കഴിയും.

5) ബെഞ്ചമിൻ ഫ്രാങ്ക്ളിൻെറ ഒരു വചനമുണ്ട്: ''മധു മധുരിക്കും; പക്ഷേ മധുമക്ഷികയ്ക്കൊരു കൊമ്പുണ്ട്.'' നമുക്കു മധു വേണം, മധുമക്ഷികയുടെ കുത്തു വേണ്ടാ. എന്നാൽ എങ്ങനെയോ മധുവിനേക്കാൾ കൂടുതൽ കുത്താണു നമുക്കു കിട്ടാറുള്ളത്. ഇതെങ്ങനെ സംഭവിക്കുന്നു ? നമ്മുടെ ആസക്തികാരണം.

6) ഒരു വേദാന്തശാസ്ത്രമായ യോഗവാസിഷ്ഠത്തിൽ പറയുന്നു, ലോകത്തിലെ വേദനകൾ ആസക്തമായിത്തീരുന്ന മനസ്സിനെ മാത്രമേ ബാധിക്കുന്നുള്ളു എന്ന്. നാം അറിയേണ്ട ഒരു പ്രധാന വസ്തുതയാണിത്. ആസക്തിയ കുറക്കുക; വേദനകളും ദുഃഖങ്ങളും പിന്നീടു നിങ്ങളെ സ്പർശിക്കുകയില്ല. ഓരോ വേദനയുടേയും പിന്നിൽ, അതു ശാരീരികമാകട്ടെ മാനസികമാകട്ടെ, ഒരു ആസക്തിയുടെ കഥയുണ്ട്.

7) സുഖമായി ജീവിക്കുന്നതിന്നും മറ്റുള്ളവരെ സുഖികളാക്കുന്നതിന്നും ആദ്യമായി ലോകത്തിലെ തിന്മകളെല്ലാം ഉച്ചാടനം ചെയ്യുയാണു വേണ്ടതെന്ന് ചിലർക്കഭിപ്രായമുണ്ട്. ഇതു പ്രശ്നത്തിനു പ്രായോഗിക പരിഹാരമാണെന്നു വേദാന്തി കരുതുന്നില്ല. വാദത്തിനുവേണ്ടി, തിന്മ മുഴവൻ ഇല്ലാതാക്കാമെന്നു സങ്കല്പിക്കുക — ഇതൊരിക്കലും സാധ്യമല്ലെന്നു തീർച്ച—എങ്കിൽ അതോടൊപ്പം നന്മയും മുഴവൻ ഇല്ലാതാക്കുകയായിരിക്കും നാം ചെയ്യുന്നത്; എന്തെന്നാൽ, ഈശ്വരൻെറ സൃഷ്ടിസംവിധാനത്തിൽ നന്മയും തിന്മയും ഒരേ നാണയത്തിൻെറ രണ്ടു വശങ്ങൾ മാത്രമാണല്ലൊ. അവ എല്ലായ്പ്പോഴും ജോടിചേർന്നു കാണപ്പെടുന്നു. രാത്രിയില്ലാതെ പകൽമാത്രം കിട്ടുകയില്ല. ജീവിതമുണ്ടെങ്കിൽ മരണവുമുണ്ട്. സന്തോഷത്തോടൊപ്പം സന്താപവും പണത്തോടൊപ്പം മനഃക്ലേശവും ഐശ്വര്യത്തോടൊപ്പം ഭയവും സദാ ഉണ്ടായിരിക്കും. അതിനാൽ, തിന്മ ഉച്ചാടനം ചെയ്യാനുള്ള നിഷ്ഫലയത്നം വേദാന്തമതമനുസരിച്ച് ഒരു പ്രായോഗികപരിഹാരമല്ല; അനാസക്തിപരിശീലനം മാത്രമാണു പ്രായോഗികം.

അപ്പോൾ ലോകത്തിലെ തിന്മകളെ നാം നിഷ്ക്രിയം നോക്കിനിന്നാൽ മതിയോ ? അവയെ ഉച്ചാടനം ചെയ്യാൻ ശ്രമിക്കണ്ടേ ? എന്നൊരു ചോദ്യം വരാം. ആത്മവികാസത്തിൻെറ ഉയർന്ന പടിയിലെത്തിയ ഒരുവൻ ഈ ചോദ്യം ചോദിക്കയുണ്ടാവില്ല; എന്തെന്നാൽ അയാൾ അതിൻെറ ഉത്തരം അറിഞ്ഞിരിക്കുന്നു. ഈ ചോദ്യം ഉന്നയിക്കുന്നവരെ സംബന്ധിച്ച്, അവർ കാണുന്ന തിന്മകളോടു മല്ലടിക്കാൻ അവരുടെ പ്രകൃതിതന്നെ അവരെ പ്രേരിപ്പിക്കുന്നതാണ്. എന്നാൽ ഈ മല്ലടിക്കൽ അനാസക്തമായി നടത്താത്തപക്ഷം, അവർ എതിർക്കുന്ന തിന്മ കുറയുന്നതിനു പകരം കൂടാനാണ് എല്ലാം കൊണ്ടും സാധ്യത. മറിച്ച് എതിരിടൽ അനാസക്തഭാവത്തിൽ നടത്തുന്നുവെങ്കിൽ, പ്രകൃതിയിൽതന്നെ സഹജഭൂതമല്ലാത്ത, മനുഷ്യകൃതമായ, തിന്മകൾ നശിപ്പിക്കാനോ അല്ലെങ്കിൽ ഗണ്യമായ തോതിൽ കുറയ്ക്കാനോ കഴിയും.

8) ഭയം, സംശയം ഇവയെപ്പോലെ ഒരുവൻെറ ആന്തരികവളർച്ചയെ തടസ്സപ്പെടുത്തുന്ന മറ്റൊന്നുമില്ല. അനാസക്തി കൂടാതെ ഭയത്തിൽ നിന്നു മോചനം നേടാൻ ഒരിക്കലും സാധ്യമല്ല. നാം ആസക്തി പുലർത്തുന്ന വസ്തുക്കൾ — അവ നമ്മുടെ ശരീരമോ, പ്രേമഭാജനമോ വളർത്തു

ജന്തുവോ, വത്സലസിദ്ധാന്തമോ, സമ്പത്തോ, കീർത്തിയോ എന്തുതന്നെയായാലും – നഷ്ടപ്പെട്ടേയ്ക്കുമോ എന്ന ഭയം നമ്മുടെ സ്വൈരം കെടുത്തുന്നു. ഈ ഭയത്തിൽനിന്നു ദുസ്സംശയം, അസൂയ, സ്പർദ്ധ, വിദ്വേഷം, കാപട്യം മുതലായ മനോദോഷങ്ങൾ ഉളവാകുന്നു. അതിനാൽ ഇത്തരം ഹാനികരങ്ങളായ ദൌർബല്യങ്ങളുടെ മുഴുവൻ മൂലകന്ദം ആസക്തിയാകുന്നു.

9) സമ്പൂർണ്ണവിനാശകാരിയായ, നല്ല വശങ്ങളൊന്നുമില്ലാത്ത, ഒരു മനുഷ്യവികാരമുണ്ട് – ക്രോധം. ക്രോധം തനിക്കും അന്യന്മാർക്കും ദോഷംചെയ്യുന്നു. ക്രോധത്തിന്റെ ദൂഷ്യഫലങ്ങളെക്കുറിച്ചു ബോധവാന്മാരായിരുന്നിട്ടും നമ്മിൽ പലരും അതിന്റെ പിണിയാളുകളായിത്തീരുന്നു. നമുക്കതൊഴിവാക്കാൻ സാധിക്കുന്നില്ല. കോപമാകുന്ന ഈ വ്യാധിക്കും ശമനൌഷധം അനാസക്തിപരിശീലനം മാത്രമാണ്.

10) നാം എല്ലാവരും നമ്മുടെതന്നെ നാഥന്മാരായിരിക്കാൻ ആഗ്രഹിക്കുന്നു. അടിമത്തമെന്ന ആശയംപോലും നമുക്കു വെറുപ്പും ഭയവും ഉളവാക്കുന്നു. എന്നാൽ നമ്മുടെ അന്തരംഗസ്ഥിതി നിഷ്പക്ഷമായി നിരീക്ഷണം ചെയ്താൽ നമ്മിൽ ബഹുഭൂരിപക്ഷം പേരെ സംബന്ധിച്ചും ആത്മനാഥത്വം വളരെ വിദൂരത്തിലാണെന്നു കാണാൻ കഴിയും. സാധാരണക്കാരെന്നു പറയപ്പെടുന്നവരിൽ ഭൂരിഭാഗവും പരിതഃസ്ഥിതികളുടെ കളിപ്പാട്ടങ്ങളും അനിയന്ത്രിതവികാരങ്ങളുടെ ദാസന്മാരും ആകുന്നു. ആത്മസംയമനത്തിന്റെ രഹസ്യം അനാസക്തിയാകുന്നു.

11) നിങ്ങൾക്കൊരു പാനീയം വളരെ ഇഷ്ടമാണെന്നിരിക്കട്ടെ, എന്നാൽ, അതാസ്വദിക്കാൻ നിങ്ങൾ ബലാൽ കുപ്പിക്കുള്ളിലടയ്ക്കപ്പെടുന്നുവെന്നും അവിടെ കഴിയാൻ നിർബ്ബന്ധിതരാകുന്നുവെന്നും വിചാരിക്കുക. അപ്പോൾ നിങ്ങൾക്കെങ്ങനെ തോന്നും ? എങ്കിലും നമ്മുടെ ബലവത്തായ ആസക്തികളിൽ ഓരോന്നിനെ സംബന്ധിച്ചും ഇതിൽനിന്നു മെച്ചമായിട്ടല്ല നാം നമ്മോടുതന്നെ പ്രവർത്തിച്ചുപോകുന്നത്. നമ്മുടെ ഭോഗ്യവിഷയങ്ങൾ, പ്രവർത്തനങ്ങൾ, നമ്മുടെ തന്നേയോ അന്യരുടെയോ ശരീരങ്ങൾ ഇവയോടൊക്കെയുള്ള ആസക്തി പരിമിതത്വവും പ്രത്യേകതയും ആകുന്ന തടവറകളിൽ നമ്മുടെ മനസ്സുകളെ ബന്ധിച്ചിടുന്നു. നമ്മുടെ പ്രിയപാനീയം ആസ്വദിക്കാനായി കുപ്പിക്കകത്തു പ്രവേശിക്കുന്നതുപോലെയല്ലാതെ മറെറന്താണിതു് ?

12) നാം അനാസക്തി ദീക്ഷിക്കാത്ത സംഭവങ്ങളിലും സന്ദർഭങ്ങളിലും ജീവിതത്തിൽ ചില വ്യാമോഹങ്ങളുടെ അഥവാ നിഴലുകളുടെ പിമ്പേ പായുകയേ ഗതിയുള്ളു. എന്തെന്നാൽ, അനാസക്തി കൂടാതെ വസ്തുതകളെ യഥാതഥം ഗ്രഹിക്കുവാൻ ഒരിക്കലും കഴിയുന്നതല്ല. വസ്തുക്കളെ യഥാതഥം ഗ്രഹിക്കാത്തപ്പോൾ നാം നിഴലുകളെ പിന്തുടരുക മാത്രമാണു ചെയ്യുന്നത്. ആദ്ധ്യാത്മികസത്യങ്ങളെ സാക്ഷാത്കരിക്കാനുള്ള വഴി അതല്ല. സത്യത്തിനു പാളയമില്ല; അതിനു കക്ഷിഭേദമില്ല. ജീവിതത്തിലെ ബന്ധങ്ങളെ അതിക്രമിക്കാൻ എത്രമാത്രം നമുക്കു കഴിയുന്നുണ്ടോ അത്രമാത്രമായിരിക്കും സത്യം നമുക്കു പിടികിട്ടുന്നതു്. അനാസക്തിയിൽക്കൂടിയല്ലാതെ ബന്ധങ്ങളെ അതിക്രമിക്കാൻ മറെറാരു വഴി ഇതേവരെ ആർക്കും അറിവായിട്ടില്ല.

13) ആദ്ധ്യാത്മികജീവിതത്തിനുമാത്രമല്ല ഈ നിയമം ബാധകമായിരിക്കുന്നതു്. ശാസ്ത്രീയസത്യാന്വേഷണങ്ങളെ സംബന്ധിച്ചും ഇതു ശരിയാണ്; അതായതു് അനാസക്തി ശീലിക്കാതെ ശാസ്ത്രകാരനു് പുതിയ കണ്ടുപിടുത്തങ്ങൾ നടത്താനാവില്ല.

14) ഒരുകൂട്ടം മദ്യപാനികൾ രാത്രിമുഴുവൻ ഉഷാറോടെ വള്ളം തുഴഞ്ഞ ഒരു കഥയുണ്ട്. നേരം വെളുത്തപ്പോൾ, തങ്ങൾ തുഴയാൻ തുടങ്ങിയ സ്ഥലത്തുനിന്നു് വള്ളം ഒരിഞ്ചുപോലും നീങ്ങിയിട്ടില്ലെന്നു് അവർ കണ്ടു. ഇതെങ്ങനെ സംഭവിച്ചു ? വള്ളം പൂട്ടിയിരുന്ന ചങ്ങല അഴിക്കാൻ അവർ മറന്നുപോയി. നാം ഉഷാറോടെ അദ്ധ്യാത്മസാധനകൾ അനുഷ്ഠിക്കുന്നുണ്ടാവാം. എന്നാൽ ലൗകികവിഷയങ്ങളോടുള്ള നമ്മുടെ ആസക്തിയാകുന്ന ചങ്ങലയുടെ കെട്ടഴിക്കാതെ ഒരിക്കലും ആദ്ധ്യാത്മികപുരോഗതിയുണ്ടാവില്ല.

## II

നാം ആത്മാവിന്റെ ബന്ധമെന്നും മോക്ഷമെന്നും പറയുന്നതു് യഥാക്രമം കട്ടിപിടിച്ച ആസക്തിയും സംപ്രാപ്തമായ അനാസക്തിയും

അല്ലാതെ മറെറാന്നുമല്ല. ഒരുവൻ സന്ന്യാസിയുടെ കുപ്പായവുമിട്ടു് വനത്തിലേയ്ക്കു പോയാലും മനസ്സിൽ ലൌകികവസ്തുക്കളോടു് ആസക്തി പുലത്തുന്നെങ്കിൽ ലോകത്തിലേക്കാരം മെച്ചമായിട്ടൊന്നും അയാരം വനത്തിലും കാണുകയില്ല. അയാരം വനത്തിൽ ഒരു പുതിയ സംസാരം സൃഷ്ടിക്കും. മറിച്ച്, മറെറാരുത്തൻ ലോകത്തിൽ ജീവിക്കുകയും സാധാരണക്കാരെപ്പോലെ വസ്ത്രം ധരിക്കുകയും ലൌകികജീവിതത്തിലെ നിത്യകർമ്മങ്ങളനുഷ്ഠിക്കുകയും ചെയ്യുന്നവനെന്നിരുന്നാലും, ലൌകികവസ്തുക്കളോടു് സമ്പൂർണ്ണ അനാസക്തി പാലിക്കുന്നെങ്കിൽ, അയാരം സിദ്ധപദത്തെ പ്രാപിക്കുന്നു.

അജ്ഞാനം അഥവാ മായ ഒരു മനുഷ്യൻെറ ജീവിതത്തിൽ അനേകതരം ആസക്തികളുടെ രൂപത്തിലും, ജ്ഞാനം സംപ്രാപ്തമായ അനാസക്തിയുടെ രൂപത്തിലും പ്രകടമാകുന്നു. അനാസക്തിയുടെ പരിശീലനം സമ്പൂർണ്ണാവസ്ഥയിലെത്തിക്കുന്നതുതന്നെ ആത്മജ്ഞാനപ്രാപ്തി. ഗീതയിൽ ഭഗവാൻ പറയുന്നു:

തസ്മാദസക്തഃ സതതം കാര്യം കർമ്മ സമാചര
അസക്തോ ഹ്യാചരൻ കർമ്മ പരമാപ്നോതി പൂരുഷഃ.

ആകയാൽ നീ നിസ്സംഗനായി കർത്തവ്യകർമ്മം സർവ്വദാ അനുഷ്ഠിക്കുക; അനാസക്തനായി സ്വകർത്തവ്യം ചെയ്യുന്നവൻ (ചിത്തശുദ്ധി നേടി) പരമപദം പ്രാപിക്കുന്നതാണു്.

ഭക്തിപ്രധാനമായ ഭാഗവതഗ്രന്ഥത്തിലും അനാസക്തിയെ ഉദ്ബോധിപ്പിക്കുന്ന പല ഭാഗങ്ങളുണ്ടു്. കപിലൻ മാതാവായ ദേവഹൂതിയോടു പറയുന്നതാവിതു്.

ചേതഃ ഖല്വസ്യ ബന്ധായ മുക്തയേ ചാത്മനോ മതം
ഗുണേഷു സക്തം ബന്ധായ രതം വാ പുംസി മുക്തയേ.
അഹംമമാഭിമാനോത്ഥൈഃ കാമലോഭാദിഭിർമലൈഃ
വീതം യദാ മനഃ ശുദ്ധമദുഃഖമസുഖം സമം.

മനസ്സുതന്നെ ജീവൻെറ ബന്ധത്തിനും മോക്ഷത്തിനും കാരണം എന്നത്രെ എൻെറ അഭിപ്രായം. വിഷയാസക്തമനസ്സു് ബന്ധത്തിനും പുരുഷോത്തമനിൽ പ്രേമമാന്ന മനസ്സു് മുക്തിക്കും കാരണമായിത്തീരുന്നു.

അഹന്താമമതകളിൽനിന്നുത്ഭവിക്കുന്ന കാമലോഭാദിമാലിന്യങ്ങളിൽനിന്നു മുക്തമായി മനസ്സു് എപ്പോരം ശുദ്ധവും സുഖദുഃഖാതീതവും സമവുമായി ഭവിക്കുന്നു — അപ്പോരം ആ സാധകൻ ജ്ഞാനവൈരാഗ്യഭക്തിയുക്തനായിത്തീന്നു കേവലവും പ്രകൃത്യതീതവും സ്വയംജ്യോതിഃസ്വരൂപവുമായ ആത്മാവിനെ സാക്ഷാത്കരിക്കുന്നു.

പതഞ്ജലി യോഗത്തെ 'ചിത്തവൃത്തിനിരോധ'മെന്നു നിർവ്വചിക്കുന്നു. അഭ്യാസംകൊണ്ടും അനാസക്തികൊണ്ടും മനസ്സിൻെറ വൃത്തികളെ നിരോധിക്കാമെന്നും പറയുന്നു.

വേദാന്തശാസ്ത്രപ്രകാരമുള്ള സുപ്രസിദ്ധ സാധനചതുഷ്ടയത്തിലെ ഒരു സാധനം 'ഇഹാമുത്രഫലഭോഗവിരാഗ'മാകുന്നു — അതായതു് ഇഹത്തിലും പരത്തിലും സ്വകർമ്മഫലഭോക്താവാകാനുള്ള ആഗ്രഹമില്ലായ്മ. ഇതു് അനാസക്തിയിൽ അധിഷ്ഠിതമാകുന്നു. അതിലെ മറെറാരു സാധനയായ ശമാദിഷട്കസമ്പത്തിയിൽപെട്ട 'ഉപരതി' — മനസ്സിനെ ഇന്ദ്രിയാർത്ഥങ്ങളിൽനിന്നു പിൻവലിക്കൽ — അനാസക്തിയുടെ അഭാവത്തിൽ കേവലം അസാധ്യംതന്നെ.

ആധികാരികമായ എല്ലാ ആദ്ധ്യാത്മിക സാധനാവിധികളിലും അനാസക്തിയുടെ അനുപേക്ഷണീയതയെ ഊന്നിപ്പറഞ്ഞിട്ടുണ്ടു്. ഗൌതമബുദ്ധൻ 'ഹിന്ദുമതത്തിൽനിന്നു പിണങ്ങിപ്പിരിഞ്ഞ സന്തതി'യാണെങ്കിലും, തൻെറ ഉപദേശങ്ങളിൽ അനാസക്തിക്കു് ഹിന്ദുമതത്തിലെപ്പോലെ പ്രാധാന്യം നൽകിയിട്ടുണ്ടു്. യഥാർത്ഥത്തിൽ ആത്മജ്ഞാനത്തെ സംബന്ധിച്ചുള്ള പ്രബോധനങ്ങളിലെല്ലാം എല്ലാ ആധികാരികമതങ്ങളും അനാസക്തിക്കു് ഊന്നൽ കൊടുക്കാൻ അവശ്യം നിർബന്ധിതമായിട്ടുണ്ടെന്നുള്ളതു് യുക്തിയുക്തംതന്നെ. ധർമ്മപദത്തിലെ ഈ ബുദ്ധോപദേശം നോക്കുക:

''ബോധോദയത്തിനു് നിദാനമായ ധർമ്മാംശങ്ങളിൽ അടിയുറച്ച മനസ്സോടുകൂടിയവരും യാതൊന്നിനോടും പററലില്ലാതെ നിസ്സംഗതയിൽ ആനന്ദിക്കുന്നവരും ഈ ലോകത്തുവെച്ചുതന്നെ നിർവ്വാണം പ്രാപിക്കുന്നു.''

ക്രിസ്തുവിൻെറ ജീവിതം മുഴുവൻ സമ്പൂർണ്ണത്യാഗത്തിൻേറയും അനാസക്തിയുടേയും ഒരു ഉജ്ജ്വലനിദർശനമാകുന്നു. സ്വർഗ്ഗരാജ്യം പ്രാപിക്കുവാൻ അനാസക്തജീവിതം നയിക്കേണ്ടതെങ്ങനെയെന്നു് ഉപദേശങ്ങളെക്കാരം കൂടുതലായി

അദ്ദേഹം സ്വജീവിതമാതൃകയിലൂടെ ശക്തി മത്തായി ഉദ്ബോധിപ്പിച്ചു. ക്രിസ്തുവിനുമുമ്പ് നിസ്സംഗത്വം ത്യാഗം ആദിയായ ആശയങ്ങൾക്ക് ആ ഭൂവിഭാഗങ്ങളിൽ ലേശവും പ്രാബല്യം ഉണ്ടായിരുന്നില്ലെന്നു തോന്നുന്നു.

''സൂക്ഷിക്കുവിൻ; ഒരു തരത്തിലുമുള്ള ലോഭവും നിങ്ങളെ ബാധിക്കാതെ കരുതി ജീവിക്കുവിൻ; എന്തെന്നാൽ ഒരു മനുഷ്യൻെറ ധനസമൃദ്ധി അവനു ജീവിതം പ്രദാനം ചെയ്യുന്നില്ല.'' എന്ന ക്രിസ്തുവിൻെറ വചനം അത്യുഗ്രമായ ഒരു നവീനാദ്ധ്യാത്മികതരംഗത്തെയത്രെ ഇളക്കിവിട്ടതു്. കേവലം ലോകബദ്ധമായ ഒരു ജീവിതത്തിൻെറ അത്യന്ത നിഷ്ഫലതയെ ഒരു ഗുണപാഠകഥയിലൂടെ അദ്ദേഹം ഉദ്ബോധിപ്പിക്കയും ചെയ്തു: ''ഒരു ധനികൻെറ വിശാലമായ വിളഭൂമികൾ ഒരിക്കൽ അസാധാരണ വിളവു നല്കി. അവൻ ഉള്ളിൽ വിചാരിച്ചു: ''എനിക്കു ധാന്യം ശേഖരിച്ചുവെയ്ക്കാൻ സ്ഥലമില്ല. അതിനാൽ ഞാൻ പഴയ അറകൾക്കുപകരം പുതിയ അറകൾ പണിയിക്കും. അവയിൽ എൻെറ ധാന്യങ്ങളും മററു വിഭവങ്ങളും ശേഖരിച്ചുവെയ്ക്കും, അവ അനേകവഷങ്ങളിലേയ്ക്കു മതിയാകുമെന്നുള്ളതിനാൽ ദീഘകാലം ഉല്ലാസപൂവം തിന്നും കുടിച്ചും സുഖമായി ജീവിക്കും.'' എന്നാൽ അപ്പോൾ ദൈവം അവനോടു പറഞ്ഞു: ''മഠയാ, ഇന്നു രാത്രിതന്നെ നിൻെറ ജീവൻ ഞാനാവശ്യപ്പെടുന്നു. നീ കൂട്ടിവെയ്ക്കുന്ന ധനം ഇനി ആരുടെയാണ്?'' തനിക്കായി ധനം കൂട്ടിവെയ്ക്കുന്ന, ഈശ്വരപ്രേമത്തിൽ (അതിനാൽ സമസൃഷ്ടിപ്രേമത്തിലും) ദരിദ്രനായ ഒരുവൻെറ അനുഭവം ഇങ്ങനെയാണ്.

അനാസക്തി ശീലിക്കാതെ ഈശ്വരപ്രേമത്തിൽ ധനികനാവാൻ മാഗ്ഗമില്ല. നമുക്കു സമ്പാദ്യം പാടില്ലെന്നു ക്രിസ്തു പറഞ്ഞില്ല; സമ്പാദ്യം ഉണ്ടായിരിക്കണമെന്നുതന്നെ പറഞ്ഞു—പക്ഷേ, കഥയിലെ മനുഷ്യൻേറതുപോലെ വിവേകശൂന്യമായ വിധത്തിലുള്ളതാകരുതെന്നുമാത്രം. നമുക്കു നശ്വരമല്ലാത്ത സമ്പാദ്യം ''ഉണ്ടാകണമെന്നാണ് അദ്ദേഹം ആവശ്യപ്പെട്ടതു്; അവ കള്ളൻ കയറാത്തതും കീടങ്ങൾ കരളാത്തതുമായ സ്ഥലത്തു് – സ്വഗ്ഗരാജ്യത്തു് – സൂക്ഷിക്കപ്പെടുകയും വേണം. നമ്മെ പാപ്പരാക്കാനല്ല, അത്ഥവത്തായ രീതിയിൽ ധനികരാക്കാനാണ് ക്രിസ്തു ആഗ്രഹിക്കുന്നതു്. അതിനാൽ ഈശ്വരപ്രേമത്തിൽ ധനികരാകാൻ അദ്ദേഹം ഉദ്ബോധിപ്പിക്കുന്നു. ജീവിതകാലത്തും ജീവിതാനന്തരവും അത്ഥവത്തായതു്, ചിരസ്ഥായിയായ നന്മ നൽകുന്നതു്, ആ ധനം മാത്രമാണ്.

നമുക്കെങ്ങനെ ഈശ്വരപ്രേമത്തിൽ ധനികരാകാം? ഈശ്വരനാണ് സവ്വോൽകൃഷ്ടമായ ധനം അഥവാ, നിധി എന്ന ചിന്ത സദാ പുലത്തുന്നതിനാൽ. ഈ ചിന്ത പുലത്തൽ യുക്തിബോധത്തിനിണങ്ങാത്തതൊട്ടുമല്ലതാനും. എന്തെന്നാൽ എല്ലാ നിധികളുടേയും ഉറവിടം ഈശ്വരൻതന്നെയല്ലെ? നിങ്ങൾ ഈശ്വരനെ അംഗീകരിക്കുന്നുണ്ടെങ്കിൽ, നിങ്ങൾക്കു യുക്തിയുക്തമായ മറെറാരു നിഗമനത്തിലെത്താൻ കഴിയും? നിരന്തരം ഈശ്വരനെ സ്മരിക്കാനുള്ള ഒററ വഴി, ഒരുവനു ലഭിക്കാവുന്നതിൽവച്ച് ഏററവും വിലയേറിയ സമ്പത്തു് ഈശ്വരനാണെന്നുള്ള പരിപൂണ്ണബോധ്യം ഉണ്ടാവുകയാണ്. എന്തെന്നാൽ 'നിങ്ങളുടെ വിലപ്പെട്ട സമ്പത്തു് എവിടെയാണോ അവിടെയായിരിക്കും നിങ്ങളുടെ ഹൃദയവും.'

പിൽക്കാലത്തെ ക്രൈസ്തവ ആദ്ധ്യാത്മിക പാരമ്പയ്യത്തിലും അനാസക്തിയുടെ മാഹാത്മിക പ്രാധാന്യം ഇടവിടാതെ നിഷ്കഷിച്ചുപോന്നിട്ടുണ്ടു്. ലോകത്തെവിടെയുമുണ്ടായിട്ടുള്ള ഏതു മത പാരമ്പയ്യത്തിലും അതങ്ങനെത്തന്നെയാവാതെ തരമില്ല. എന്തെന്നാൽ അനാസക്തിരഹിതമായ ആദ്ധ്യാത്മികത, ചൂടില്ലാത്ത അഗ്നിയെന്നതുപോലെ സങ്കല്പാഹമേയല്ല.

ക്രിസ്ത്വനുകരണ (Imitation of Christ) ത്തിൻെറ കത്താവു പറയുന്നു: ''സൃഷ്ടിയിൽ പെട്ട എല്ലാ വസ്തുക്കളിലും നിസ്സംഗനാകാതെ ഒരുവനു് സ്വച്ഛന്ദമായി ആത്മീയവിഷയങ്ങളിൽ ശ്രദ്ധ ചെലുത്താൻ സാധ്യമല്ല. ഒരുവൻ എല്ലാ വസ്തുക്കളോടുമുള്ള മമതാബന്ധങ്ങളിൽനിന്നു വിമുക്തനാവുകയും ആത്മീയമായി ഉന്നതാവസ്ഥയെ പ്രാപിച്ച് ഈശ്വരനുമായി ഐക്യത്തിൽ വത്തിക്കുകയും ചെയ്യുന്നില്ലെങ്കിൽ, അയാൾക്കെന്തെല്ലാം അറിവുണ്ടായാലും എത്രയെല്ലാം വസ്തുവകകളുണ്ടായാലും അവകൊണ്ടൊന്നും കായ്യമില്ല.''

നാം മതപരമായ എല്ലാ സംസ്കാരക്രിയകളും നടത്തിയിരിക്കാം; എല്ലാ പുണ്യനദികളി

ലും സ്നാനം ചെയ്തിരിക്കാം; ലോകത്തിലെ എല്ലാ പുണ്യസ്ഥലങ്ങളും സന്ദർശിച്ചിരിക്കാം. എന്നാൽ ഇവയെല്ലാം നടത്തിയാലും, 'ക്രിസ്ത്വനുകരണ' കർത്താവു പറയുന്നപോലെ 'ആന്തരികമായി സ്വതന്ത്രനായി വർത്തിക്കാ'നുള്ള ശീലം വളർത്തിയിട്ടില്ലെങ്കിൽ മുക്തി ഒരു വിദൂര വ്യാമോഹമായിരിക്കുകയേയുള്ളു.

സെയിൻറ് ജോൺ ഓഫ് ദി ക്രോസ്സ് എന്ന വിശുദ്ധൻ അനാസക്തിയുടെ പ്രാധാന്യത്തെ ഒരു കഥകൊണ്ട് സജീവമായി ചിത്രീകരിക്കുന്നു. അദ്ദേഹം പറയുന്നു: ''ഈ ചെറിയ ദൌർബ്ബല്യങ്ങളിലേതെങ്കിലുമൊന്നുപോലും, ജീവൻ ശീലമാക്കുകയും അതിൽ ആസക്തനാവുകയും ചെയ്യുവെങ്കിൽ അതു് ജീവൻെറ വളർച്ചയ്ക്കും സദ്വൃത്തിയിലൂടെയുള്ള പുരോഗതിക്കും ഹാനികരവും തടസ്സവുമായിനില്ക്കാൻ മതിയാകുന്നതാണ്– ദിനംപ്രതി അനേകം ദൗർബല്യങ്ങൾക്കും ധർമ്മഭ്രംശങ്ങൾക്കും വിധേയനായാലെന്നതുപോലെ തന്നെ...എതുപോലെയെന്നാൽ, ഒരു പക്ഷിയെ ഒരു നേർത്ത ചരടുകൊണ്ടു ബന്ധിച്ചിരുന്നാലും കനത്ത കയറുകൊണ്ടു ബന്ധിച്ചിരുന്നാലും ഫലത്തിൽ വ്യത്യാസമില്ല; കാരണം ചരടു നേർത്തതാണെങ്കിലും കനത്തതുകൊണ്ടു കെട്ടിയിരുന്നാലെന്നതുപോലെ പക്ഷി ബന്ധനസ്ഥനായിരിക്കും, അതിനു ചരടു പൊട്ടിച്ചു ദൂരേയ്ക്ക് പറക്കാൻ കഴിയാത്തിടത്തോളം കാലം, നേർത്ത ചരടാണ് പൊട്ടിക്കാൻ പ്രയാസക്കുറവെന്നുള്ളതു ശരി തന്നെ. പക്ഷേ പ്രയാസക്കുറവുണ്ടെങ്കിലും അതു പൊട്ടിക്കാത്തിടത്തോളം കാലം പക്ഷി സ്വതന്ത്രനാവുന്നില്ല. അതുപോലെ ഏതെങ്കിലുമൊരു വസ്തുവിൽ ആസക്തികൊണ്ടു് ബദ്ധനായിരിക്കുന്ന ജീവൻ, അതിനു മറെറല്ലാം സദ്ഭാവങ്ങളുണ്ടായിരുന്നാലും മുക്താവസ്ഥയെ പ്രാപിക്കുന്നില്ല.

ശ്രീരാമകൃഷ്ണവചനാമൃതത്തിലെ 75 ശതമാനം ഉപദേശങ്ങളും ഒരുപക്ഷേ ഗൃഹസ്ഥാശ്രമികളെ ഉദ്ദേശിച്ചുള്ളതായിരിക്കാം. പരമ്പരാഗതമായ വേദാന്തശിക്ഷണസരണിയിൽനിന്ന് ശ്രീരാമകൃഷ്ണൻെറ സാരമായ വ്യതിചലനങ്ങളിലൊന്ന്, അദ്ദേഹം ലൌകികജീവിതത്തെ നിന്ദ്യമായി വീക്ഷിക്കാൻ നേരിട്ടോ പരോക്ഷമായോ ഉപദേശിച്ചിട്ടില്ലെന്നുള്ളതാണ്. ലോകത്തിനു ദ്രോഹകരമാകാത്തതും അതേ സമയം ആദ്ധ്യാത്മികപുരോഗതി സാധ്യമാക്കുന്നതുമായ രീതിയിൽ ജീവിക്കേണ്ടതെങ്ങനെയെന്ന് അദ്ദേഹം ജനങ്ങളെ, പ്രത്യേകിച്ചു ഗൃഹസ്ഥാശ്രമികളെ പഠിപ്പിച്ചു. ആദ്ധ്യാത്മികത ആത്മാർത്ഥമായി ആഗ്രഹിക്കുന്ന ഒരു ഗൃഹസ്ഥാശ്രമിയുടെ ആവശ്യം ശരിക്കും ഇതുതന്നെയല്ലേ? ഇതു സംബന്ധിച്ചു പ്രസക്തമായ എല്ലാ ചോദ്യങ്ങൾക്കും ശ്രീരാമകൃഷ്ണൻ ഉത്തരം നൽകിയിട്ടുണ്ട്. 'വചനാമൃതം' ശ്രദ്ധിച്ചു വായിക്കുന്നവർക്ക് ഇതു വ്യക്തമാകുന്നതാണ്. ഗൃഹസ്ഥാശ്രമി ലോകത്തിൽ ജീവിക്കേണ്ടതെങ്ങനെയെന്നുള്ളതിനെ സംബന്ധിച്ച മർമ്മപ്രധാനമായ ആശയം അനാസക്തിപരിശീലനമാകുന്നു. അനാസക്തി ഭക്തിയുടെ വികസനത്തെ സഹായിക്കും; ഭക്തി അനാസക്തിയുടെ ദൃഢീകരണത്തേയും, അനാസക്തിയും ഭക്തിയും ശരിയായി അഭ്യസിക്കുന്നുവെങ്കിൽ, ലൌകികകർത്തവ്യങ്ങളുടെ നിർവ്വഹണം, അവ മനസ്സാക്ഷിക്കനുസരിച്ചും ധർമ്മവിരുദ്ധമാകാതെയും നടത്തപ്പെടുന്നിടത്തോളം, ആദ്ധ്യാത്മികപുരോഗതിയെ സഹായിക്കുകയേ ഉള്ളുവെന്ന് ഗൃഹസ്ഥാശ്രമികൾക്ക് ഉറപ്പാക്കാം.

ലോകം ത്യജിച്ചവരെ സംബന്ധിച്ച് അവരുടെ വൈരാഗ്യത്തിൻെറ തീവ്രതയ്ക്കനുസരിച്ചായിരിക്കും ആദ്ധ്യാത്മികപുരോഗതിയിലെ ശീഘ്രതയെന്നും ശ്രീരാമകൃഷ്ണൻ പഠിപ്പിക്കുന്നു. ഒരിക്കൽ പരിത്യജിച്ച സാംസാരികഘടകങ്ങളുമായി ഇടപെടുന്നതിൽ കരുതൽ ആവശ്യമാണെന്നും അല്ലാത്തപക്ഷം വീണ്ടും അവയുടെ കുരുക്കുകളിൽപെട്ടു ബദ്ധനാവാനിടയുണ്ടെന്നും ശ്രീരാമകൃഷ്ണൻ ത്യാഗികളെ ഒരു സരസകഥയിൽക്കൂടി ഉൽബോധിപ്പിക്കുന്നു:

രണ്ടു ജോടി കൌപീനംമാത്രം സ്വന്തസ്വത്തായി ഉണ്ടായിരുന്ന ഒരു സന്ന്യാസി ഒരിടത്തു വസിച്ചിരുന്നു. ഒരിക്കൽ ഒരു ചുണ്ടെലി ഒരു കൌപീനം കരണ്ടു മുറിച്ചു. എലികളിൽനിന്നു കൌപീനം രക്ഷിക്കാനായി അയാൾ ഒരു പൂച്ചയെ വളർത്തി. അനന്തരം പൂച്ചയ്ക്കു പാൽ കൊടുക്കാൻ വേണ്ടി ഒരു പശുവിനെക്കൂടി വാങ്ങി രക്ഷിക്കാൻ നിർബ്ബന്ധിതനായി. പിന്നീട് പശുവിനെ നോക്കാൻ ഒരു ഭൃത്യനെ വെച്ചു. ക്രമേണ പശുക്കളുടെ എണ്ണം പെരുകി

വന്നു. ഇതേ തുടർന്നു്, സന്ന്യാസി മേച്ചിൽ സ്ഥലങ്ങളും കൃഷിഭൂമികളും വിലയ്ക്കു വാങ്ങി. ഇവ സംബന്ധിച്ചു് ഒട്ടധികം സിൽബന്ധികളും വേലക്കാരും ആവശ്യമായിത്തീർന്നു. എല്ലാത്തിനും ഒടുവിലായി, തന്റെ വിപുലീകൃതഗൃഹകാര്യങ്ങളുടെ ചുമതല വഹിക്കുവാൻ അയാൾക്കു് ഒരു ഭാര്യയേയും സ്വീകരിക്കേണ്ടിവന്നു. ഒരു ദിവസം സന്ന്യാസിയുടെ ഒരു പൂർവ്വ സുഹൃത്തായ മറ്റൊരു സന്ന്യാസി അയാളെ കാണാൻ വന്നു. അതിഥി തന്റെ പഴയ ചങ്ങാതിയുടെ പരിതസ്ഥിതികളിൽ കണ്ട വലിയ മാറ്റത്തിൽ ആശ്ചര്യപ്പെട്ടുകൊണ്ടു് കാരണം അന്വേഷിച്ചപ്പോൾ സന്ന്യാസി പറഞ്ഞു, ''ഇതെല്ലാം ഒരു കൌപീനത്തെപ്രതി സംഭവിച്ചതാണ്.''

വിവേകാനന്ദസ്വാമി അസന്ദിഗ്ദ്ധമായി പ്രഖ്യാപിക്കുന്നു: 'ഞാൻ സാക്ഷി' എന്ന ആശയം നാം സാക്ഷാത്കരിക്കുന്നതുവരെ – അതായതു് നാം അനാസക്തരാകുന്നതുവരെ – പ്രാണായാമമോ യോഗപരമായ കായികപരിശീലനങ്ങളോ എല്ലാം നിഷ്പ്രയോജനമാണ്.'' ആവശ്യവും സാധ്യവുമായ എല്ലാ കാര്യങ്ങളും ചെയ്തുകൊണ്ടു് ഈ ലോകത്തെ സ്നേഹിക്കാനും ദേശഭക്തനും സാമൂഹ്യബോധമുള്ള പൌരനും ഒക്കെ ആയിരിക്കാനും അതേ സമയം സമ്പൂർണ്ണ അനാസക്തി ദീക്ഷിക്കാനും ഒരുവനെങ്ങനെ സാധിക്കുമെന്നു് സ്വാമി വിവേകാനന്ദന്റെ ജീവിതം ദൃഷ്ടാന്തീകരിക്കുന്നു. അത്രമാത്രമല്ല, നമ്മുടെ ലോകസ്നേഹം അനാസക്തിയിലൂടെ ആവിഷ്കൃതമാകുന്നില്ലെങ്കിൽ ആയതു് ഒരിക്കലും കറയറ്റതോ അന്യന്മാർക്കും നമുക്കും പ്രയോജനപ്രദമോ ആകാൻ നിവൃത്തിയില്ലെന്നുകൂടി സ്വാമിജി കാണിച്ചുതന്നിട്ടുണ്ടു്. നമ്മുടെ സാമൂഹ്യസേവനങ്ങൾ നിസ്സ്വാർത്ഥമല്ലെങ്കിൽ അവ മറ്റുള്ളവർക്കു് യഥാർത്ഥ നന്മ ചെയ്യുകയില്ല; നമുക്കു തീരെയുമില്ല. നിങ്ങൾ അനാസക്തനല്ലെങ്കിൽ നിസ്വാർത്ഥനല്ല; നിസ്വാർത്ഥനല്ലെങ്കിൽ അനാസക്തനുമല്ല. (തുടരും)

[പ്രബുദ്ധഭാരതം മെയ് 1975 ലക്കത്തിൽനിന്നു്. വിവർത്തനം: സി. ജി. എൻ. പിള്ള.]

---

# അ ഞ്ജ ലി

കെ. എൻ. വാസുദേവൻ നമ്പൂതിരി

ശ്രീമത്താമിന്ദ്രചാപം മണിമകുടലസച്ചാരുമായൂരബർഹ–
സ്തോമത്താലാർന്നു, മിന്നൽക്കൊടി കനകദുകൂലത്തിനാലൊത്തിണങ്ങി,
ഹാ! മൽ സന്തപ്തഹൃച്ചാതകശിശുവിനു നേർക്കാഗമിക്കുന്നതെന്നാ–
ശ്യാമസ്നിഗ്ദ്ധപ്രഭാമണ്ഡലമൊടമൃതമേകുന്ന ഗോവിന്ദമേഘം ?

മേനിക്കുള്ളാത്തമാലത്തളിരെതിരൊളിയോ പഞ്ചമിപ്പിഞ്ചുചന്ദ്രൻ
മാനിച്ചീടുന്ന വാർനെറ്റിയിലഴകിലെഴും കുങ്കുമപ്പൊട്ടുതാനോ,
തേനിൽ ചാലിച്ചൊരോടക്കുഴൽ മധുരവമോ, പൊൻനിറപ്പട്ടുടുത്തി–
ട്ടാനിൽക്കുന്നോരു നില്പോ, മധുരം ? ഇതപരിച്ഛേദ്യമാസ്വാദ്യമെല്ലാം. 2

മാടിൻപറ്റങ്ങൾ ഗോവർദ്ധനമലയുടെ നൽപച്ചവില്പീസിനൊക്കും
മേടിൽപ്പുൽമേഞ്ഞുനില്ക്കെ, കുളിർനിഴൽ തഴകും പച്ചിലക്കാടുതോറും
ആടിപ്പാടിക്കളിക്കുന്നൊരു തനതുകിടയ്ക്കുള്ളൊരാപ്പിള്ളരൊന്നി–
ച്ചാടിക്കാർവർണ്ണനുതും കുഴൽവഴി വഴിയും ദിവ്യഗാനം ജയിപ്പൂ! 3

ച്ചപ്പാടൊന്നുമില്ലാതൊഴുകിന കുളുർകാളിന്ദിതൻ വക്കിലുള്ളാ–
പ്പച്ചക്കാടിന്റെ നീലത്തണലിലയവിറക്കുന്ന ചിന്നക്കിടാവെ,
ഉച്ചസ്ഥാക്കണ്ണനൂതും കുഴലൊലിയിൽ മനസ്സാർദ്രമായ്, കൺകൾ ചിമ്മി,
സ്വച്ഛന്ദം നക്കിനില്ക്കും പശുവിനുടെ മഹാഭാഗ്യമേ ഭാഗ്യമോർത്താൽ. 4

പയ്മ്പാൽ മുററിത്തുടിച്ചുള്ളകിടൊടും, കുടിമാറാത്ത പൈക്കുട്ടിയെത്ത–
ന്നമ്പാരാവാൽ വിളിക്കും പശുനിരയെ നിറംചേർന്ന മൂവന്തിനേരം
അയ്മ്പാൽ മുമ്പേ നടത്തി, കുഴൽവഴിയമൃതംപെയ്തു, വൃന്ദാവനം വി–
ട്ടമ്പാടിയ്ക്കെത്തുമാക്കൊച്ചിടയനെയൊരുനാൾ കാണുമോ ഞാൻ മനോജ്ഞം ? 5

കെട്ടിൽപ്പെട്ടൊന്നു മുൻപാഞ്ഞ, കിടിനഭിമുഖം നിന്നിടും വെൺനിറപ്പാൽ–
പ്പൊട്ടിട്ടുള്ളാക്കിടാവിൻ നിറുക മുറുകെ നക്കുന്ന പയ്യിന്നടുക്കൽ
മുട്ടിച്ചേർന്നമ്മതൻ പിമ്പരുളി, നിറയുമാപ്പാൽക്കുടം നോക്കിടുന്നാ–
ക്കുട്ടിക്കണ്ണൻ പൊഴിക്കും മൃദുഹസിതരുചിയ്ക്കെപ്പൊഴും തല്പരൻ ഞാൻ. 6

ഛായം ചേർന്നുള്ള വാനിൽ നിഴൽചിതറിയ കാളിന്ദിയിൽ, സാന്ദ്രമേഘ–
ച്ഛായം പൂഞ്ചായൽ ചിന്നി, കുളുർമുലയുലയെച്ചാടി നീരാടിടുമ്പോൾ
ആയർപ്പെണ്ണുങ്ങൾ കണ്ണൻകുഴൽവിളിയരുകിൽകേട്ടു കയ്മെയ് മറന്നാ–
സ്സായത്തുങ്കൽ കരിങ്കുവളമലർപുളിനത്തുങ്കൽ വർഷിപ്പു കണ്ണാൽ. 7

ശ്രീവത്സാങ്കൻകിടാവായ് മടിയിൽ മുലകുടിച്ചുല്ലസിക്കെസ്സലീലം
പൂവൽക്കയ്കൊണ്ടു മാറിൽ പുതുമലരുതിരുംപോലെ തല്ലുമ്പൊഴെല്ലാം
സ്ത്രീവർഗ്ഗത്തിങ്കൽ വച്ചിട്ടതിസുകൃതിനിയാമാ യശോദയ്ക്കുനേകം
പ്രാവശ്യം സിദ്ധയോഗീശ്വരസുലഭസുഖാസ്വാദമുണ്ടായിരിക്കാം. 8

വെണ്ണക്കൽത്തറമേലിരുന്നു കനകപ്പട്ടാട തൊട്ടാടിടും
വണ്ണം ചേവടി തൂക്കിയിട്ടിളകുമാപ്പിഞ്ഛാവതംസത്തൊടേ,
കണ്ണൻ ചെഞ്ചൊടിമേലണച്ച മുരളീനാളത്തിൽനിന്നോലുമാ–
ക്കണ്ണുങ്ങൾക്കമൃതായ ഗീതമൊഴുകും വൃന്ദാവനം പാവനം! 9

ഓളംതള്ളുന്ന കാലക്കടലിനകമുയർന്നേറിയാലാറുസെക്ക–
ന്റേറാളം നിന്നപ്പുറംപോയ് മറയുമൊരു നുരയ്ക്കൊപ്പമത്യല്പനീ ഞാൻ
ഗോളങ്ങൾക്കൊക്കെയുള്ളും പുറവുമവിരളം തിങ്ങുമങ്ങെപ്പുകഴ്ത്താ–
നാളല്ലേ വിശ്വവിസ്മാപക! തരിക ദയാശ്ലിഷ്ടമാ ദൃഷ്ടിപാതം. 10

---

''മതം യുക്തിയ്ക്കതീതമാണ്, പ്രകൃത്യതീതം. ശ്രദ്ധ വിശ്വാസമല്ല; അതു പരമസത്യത്തിന്മേലുള്ള മുറുകെപ്പിടിക്കലാണ്. ഒരു തേജസ്സമുദ്ദീപനം. ആദ്യം ഗ്രഹിക്കുക; പിന്നെ മനനം ചെയ്യുക; എന്നിട്ട് ആത്മാവിനെക്കുറിച്ചു മനനംചെയ്തു കിട്ടിയതെല്ലാം ദർശിക്കുക. അതിന്റെ മേൽ യുക്തിയുടെ പെരുവെള്ളം ഒഴുകട്ടെ; എന്നിട്ടും ശേഷിക്കുന്നതു് എടുത്തോളൂ. ബാക്കിയൊന്നുമില്ലെങ്കിലും ഒരന്ധവിശ്വാസത്തിൽനിന്നു് രക്ഷപ്പെട്ടുവല്ലോ എന്നു വിചാരിച്ചു് ഈശ്വരന്നു് നന്ദി പറയുവിൻ. ഒന്നിനും ആത്മാവിനെ അപഹരിക്കുക സാദ്ധ്യമല്ലെന്നു തീർച്ചപ്പെട്ടാൽ, അതു സകല പരീക്ഷണങ്ങളും അതിജീവിക്കുന്നുവെന്നു കണ്ടാൽ, അതിനെ മുറുകെപ്പിടിക്കുക; അതെല്ലാവർക്കും പറഞ്ഞുകൊടുക്കുക. അതെല്ലാവരുടെയും ശ്രേയസ്സിന്നുള്ളതാണ്.''

— വിവേകാനന്ദസ്വാമികൾ

# കുചേലൻ

## ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട്

അച്ഛൻ ഹൃദ്രോഗത്താൽ പെട്ടെന്നു മരിച്ചു. ജീവിച്ചകാലത്തു കുടുംബത്തെ സമൃദ്ധിയിലും സുഖത്തിലും മുക്കിക്കൊണ്ടു പുലർത്തിപ്പോന്ന അദ്ദേഹം അന്തരിച്ച സമയത്ത് അതിനെ കടത്തിലും കണ്ണീരിലും ആറാടിക്കുകയാണുണ്ടായത്. അമ്മ വിധവ. അനുജന്മാരും അനുജത്തിമാരും കിടാങ്ങൾ. താനാണെങ്കിൽ താരുണ്യത്തിലേയ്ക്ക് ഒററക്കാൽ മാത്രം ഊന്നിക്കഴിഞ്ഞ വിദ്യാർത്ഥി. ആകപ്പാടെ താതപാദന്റെ നിര്യാണംകൊണ്ടു തറവാടു നിസ്സാരഥിരഥാവസ്ഥയെ പ്രാപിച്ചിരിക്കുന്നുവെന്നു നരേന്ദ്രനാഥൻ കണ്ടു. ഇനിയെന്തു വേണം? ഗൃഹഭരണം സ്വയം ഏറ്റെടുക്കുകയേ ശരണമുള്ളു. അമ്മയ്ക്കും ഉടപ്പിറന്നവന്മാർക്കും ഉദരപൂരണത്തിനുള്ള വക വല്ലവിധത്തിലും സമ്പാദിച്ചുകൊടുക്കണം. എങ്ങനെ സമ്പാദിക്കും? ഈശ്വരനോടുപോലും യാചിക്കാൻ കൂസുന്ന ആ യുവാവിന്റെ ശൂരഹസ്തങ്ങൾക്കു മനുഷ്യരോട് ഇരന്നു പണം വാങ്ങാൻ ഒരുകാലത്തും സാധിക്കയില്ല. എന്നാൽപ്പിന്നെ വേലയെടുത്തുകളയാമെന്നുവെച്ചാൽ അതിനുള്ള സൌകര്യമെവിടെ? ഏതു ദിക്കിലന്വേഷിച്ചാലും ജോലി കിട്ടാനില്ല. പുറത്തിറങ്ങി പ്രവൃത്തി തെണ്ടൽ മരിച്ച പുലയും പിണ്ഡവും കഴിഞ്ഞിട്ടുമതിയെന്നു വെയ്ക്കാൻ നിർവ്വാഹമില്ല. താമസിച്ചാൽ നാലഞ്ചു പുലകളും പിണ്ഡങ്ങളുംകൂടി ഇനിയും കൊള്ളേണ്ടിയും വെയ്ക്കേണ്ടിയും വന്നേയ്ക്കും: പട്ടിണിയിട്ട് അമ്മയും കുട്ടികളുംകൂടി കൂട്ടത്തോടെ സിദ്ധികൂടിയേയ്ക്കും. മാതൃദേവനായ പുത്രൻ അക്ഷമനായിട്ടു കല്ക്കത്തയിലെ പെരുവഴിയിലേയ്ക്കിറങ്ങുകയാണ്. നട്ടുച്ചനേരം. പുറത്തു നിദാഘാർക്കനും അകത്തു ജഠരാഗ്നിയും കത്തിക്കാളുന്ന അവസരം. അടിയിൽ ചെരിപ്പിടാതെ, മുടിയിൽ കുടപിടിക്കാതെ, വിയർത്തൊലിച്ചുകൊണ്ട്, വിശന്നു പൊരിഞ്ഞുകൊണ്ട്, കൈയിൽ ഹരജിയുമായി, നെഞ്ചിൽ ആധിയുമായി, തെരുവുതോറും, കച്ചേരിതോറും ഭാരതത്തിന്റെ ആ മഹാവിഭൂതി അലഞ്ഞുനടന്നു. എല്ലാ വാതിലുകളും അപേക്ഷകനെ കണ്ടാൽ കൊട്ടിയടയ്ക്കുകയായി. പത്തു ദിവസംമുമ്പുകൂടി തനിക്കു വല്ല സഹായവും ചെയ്യാൻ തഞ്ചം കിട്ടുന്നതിനെ അഭിമാനമായി കരുതിക്കൊണ്ടിരുന്ന കൂട്ടർപോലും ഇന്നു സ്വന്തം കീശയിൽ കാശു പിടിപ്പതുണ്ടായിട്ടും നരേന്ദ്രനെക്കണ്ടാൽ മുഖം തിരിക്കുന്നതേയുള്ളു. നിർവ്യാജമായ അനുകമ്പ ലോകത്തിൽ അതീവ വിരളമാണെന്നും ദുർബ്ബലന്മാർക്കും ദരിദ്രന്മാർക്കും അഗതികൾക്കും അതിൽ യാതൊരു സ്ഥാനവുമില്ലെന്നും അദ്ദേഹം അക്കാലത്തെ സ്വാനുഭവങ്ങളിൽനിന്നു പഠിച്ചു. എത്രയോ അഹസ്സുകൾ സ്വയം ശുദ്ധോപവാസങ്ങളായും അർദ്ധോപവാസങ്ങളായും ആ തപസ്വി നയിക്കുകയുണ്ടായി. എന്നാലും ജനനിയേയും സോദരീസോദരന്മാരേയും ആവുന്നതും പട്ടിണി കിടത്താതെ നോക്കും. വല്ല എഴുത്തുപണിയും ചെയ്ത് ഇടയ്ക്കു കിട്ടുന്ന നാലു കാശുകൊണ്ടു വീട്ടിലെല്ലാവർക്കും വയർനിറയെ ഉണ്ണാൻ തികയാത്ത വാസരങ്ങളിൽ തനിയ്ക്ക് എങ്ങാണ്ടു സദ്യയ്ക്കു ക്ഷണം കിട്ടീട്ടുണ്ടെന്ന് അമ്മയോടു പിട്ടും പറഞ്ഞ് — നേരിനേക്കാൾ ധർമ്മ്യമായ പൊളിയും പറഞ്ഞ് — ആ മഹാമനസ്സൻ ചാടുകയാണ് പതിവ്. വായുഭക്ഷണരൂപമായ അത്തരം സദ്യയൂണിനുള്ള തന്റെ തൊണ്ടശ്രീ ആ മാതൃഭക്തൻ പലകുറി പ്രത്യക്ഷപ്പെടുത്തീട്ടുണ്ട്.

വേനൽ കഴിഞ്ഞു. വർഷം പിറന്നു. പക്ഷേ നരേന്ദ്രന്റെ കേമദ്രുമയ്ക്കു മാററമൊന്നും സംഭവിച്ചില്ല. അദ്ദേഹത്തെ ചാതുർമ്മാസ്യത്തിനു ക്ഷണിച്ചു കൂട്ടിക്കൊണ്ടുപോവാനാരും വന്നില്ല. നേരം വെളുത്താൽ ജോലി തെണ്ടാറായി. മുമ്പെ വെയിലത്തു കരിഞ്ഞിരുന്ന സ്ഥാനത്ത് ഇപ്പോൾ മഴയത്തു മരവിക്കുകയാണു ചെയ്യുന്നതെന്നുമാത്രം ഭേദം. കടക്കാർ വന്നു പടിക്കൽ മുട്ടിവിളിച്ചു പണത്തിനു മുട്ടിച്ചുകൊണ്ടങ്ങനെ.

കുട്ടികൾ വന്നു വലഞ്ഞു് അമ്മയെ ചോറിനലട്ടിക്കൊണ്ടിരിങ്ങനെ. തനിക്കു സ്ഥിരമായ ഒരു തൊഴിൽ കിട്ടാഞ്ഞിട്ടുള്ള സൈ്വരക്കേടൊരു ഭാഗത്തു്. സ്വാദ്ധ്യയനം തുടരേണ്ടതിലേക്കുള്ള വഴി അടഞ്ഞിട്ടുള്ള കുണ്ഠിതം മറെറാരു ഭാഗത്തു്. സർവ്വോപരി ദക്ഷിണേശ്വരത്തെ മഹാപുരുഷനോടു സദാ സഹവസിക്കാനുള്ള ദുർല്ലഭാവസരം ക്ഷുദ്രങ്ങളായ ഇതരചിന്തകളാലും കാര്യാന്തരങ്ങളാലും നഷ്ടമായിപ്പോകുന്നുവല്ലോ എന്ന ആധി വേറൊരിടത്തു്. ഇപ്രകാരമുള്ള പഞ്ചക്ലേശങ്ങളുടെ നടുവിൽ, പഞ്ചാഗ്നികളുടെ, മദ്ധ്യത്തിൽ ആ ബാലയോഗി ചിരകാലം തപിച്ചുകൊണ്ടിരുന്നു. എന്നാൽ എത്രതന്നെ ദാരിദ്ര്യംകൊണ്ടരിഷ്ടിച്ചിട്ടും, എത്രതന്നെ മാനഭംഗങ്ങൾ സഹിക്കേണ്ടിവന്നിട്ടും, എത്രതന്നെ പ്രപഞ്ചം രാക്ഷസസൃഷ്ടിപോലെ തോന്നീട്ടും ആ ആസ്തികശിഖാമണിയുടെ ഈശ്വരഭക്തിക്കു കടുക്കുൽ എള്ളോളം പരിക്കു പററിയില്ല. ചട്ടവും * രാവിലെ ഭഗവാൻെറ തിരുനാമവും ജപിച്ചുകൊണ്ടാണു് അദ്ദേഹം കിടക്കയിൽനിന്നെഴുന്നേൽക്കുകയും പണി തേടാൻ പുറത്തേക്കിറങ്ങുകയും പതിവു്. ഒരു ദിവസം മകൻെറ നാമസംകീർത്തനം കേട്ടു ഹതാശയായ അമ്മയുടെ വായിൽനിന്നു് "മതി മതി. മിണ്ടാതിരിക്കു്! കുട്ടിക്കാലം മുതല്ക്കു തുടങ്ങിയതാണു് നിൻെറ ഈ ഈശ്വരനെ വിളിച്ചുകൊണ്ടുള്ള നിലവിളി. എന്നിട്ടിപ്പോൾ എന്തേ ഈശ്വരൻ നിനക്കൊന്നു തന്നതു്?" എന്ന മുള്ളുവാക്കുകൾ പുറപ്പെട്ടുപോയി. അവ നരേന്ദ്രൻെറ മർമ്മം തുളച്ചു. ജനനിയുടെ ചോദ്യം അർത്ഥഗർഭമാണെന്നു പുത്രനു തോന്നി. അതു ശിവബുദ്ധ്യാ ജീവസേവചെയ്യാത്ത — ദരിദ്രനാരായണപൂജ അനുഷ്ഠിക്കാത്ത — ആസ്തികജനങ്ങളോടുള്ള ഭാരതമാതാവിൻെറ ചോദ്യമായിട്ടാണു് ആ പ്രതിഭാശാലി വ്യാഖ്യാനിച്ചതു്. പ്രസ്തുത പൂർവ്വപക്ഷം നരേന്ദ്രൻെറ കാതിലും കരളിലും ആജീവനാന്തം മുഴങ്ങി മാറെറാലിക്കൊണ്ടുകൊണ്ടിരുന്നു. അതിനുള്ള സമാധാനം കണ്ടെത്തലായിത്തീന്നു അദ്ദേഹത്തിൻെറ പില്ക്കാലത്തെ ജീവിതലക്ഷ്യം. ഭാരതഭൂമിയിൽ അതിനുശേഷം ഉദിച്ചിട്ടുള്ള ജ്യോതിസ്സുകളെല്ലാം ആ സ്വയംപ്രകാശൻെറ മഹാതേജസ്സുകൊണ്ടു മാത്രം മിന്നിയവയാണു്. അനന്തരകാലീനന്മാരായ സർവ്വമഹാരഥന്മാരും ആ അതിരഥൻെറ — ദീർഘദർശിയുടെ — ഉദാരാശയത്തിൻെറ ഉച്ഛിഷ്ടത്തെ മാത്രമാണു് വിചാരിച്ചിട്ടും ഉച്ചരിച്ചിട്ടും ആചരിച്ചിട്ടുമുള്ളതു്.

അമ്മയുടെയും പൈതങ്ങളുടെയും ക്ഷുത്തടങ്ങാത്ത കാലത്തോളം തനിക്കു് ആധിയല്ലാതെ സമാധി സിദ്ധിക്കില്ലെന്നും അവരുടെ പട്ടിണി തീക്കാൻ തൻെറ പുരുഷകാരത്തിനു ത്രാണിയില്ലെന്നും നരേന്ദ്രൻ മനസ്സിലാക്കി. എന്നാൽ ആ അമ്മ ഭാരതാംബയായും ആ പൈതങ്ങൾ ഭാരതീയരായും അദ്ദേഹത്തിൻെറ സൂക്ഷ്മദൃഷ്ടിയിൽ വികസിച്ചതു കാലക്രമേണയാണെന്നു മാത്രം. ഏതായാലും സർവ്വത്ര തോററുട്ടിമറിഞ്ഞു, പൊറുതിമുട്ടി, പിഴയ്ക്കാൻ പഴുതുകാണാതെ ഒടുക്കം കാലം ആ ആർത്തൻ അപവർഗ്ഗസിദ്ധിക്കെന്നപോലെ ത്രിവർഗ്ഗലാഭത്തിനും ഗുരുചരണാരവിന്ദങ്ങളെത്തന്നെ ശരണീകരിയ്ക്കാനുറച്ചു. അദ്ദേഹം ദക്ഷിണേശ്വരത്തു ചെന്നു ശ്രീരാമകൃഷ്ണൻെറ പാൎശ്വത്തിൽ ഇങ്ങനെ അറിയിച്ചു.

നരേന്ദ്രൻ: ഇവിടുക്കു ലോകമാതാവിനോടെന്തും ആവശ്യപ്പെടാം. ദേവി അത്ര സ്വാധീനയാണു്. എൻെറ കുടുംബത്തിൻെറ ദാരിദ്ര്യദുഃഖം തീർത്തുതരാൻ ഇവിടുന്നു ഭഗവതിയോടൊന്നുണർത്തിക്കണം.

ശ്രീരാമകൃഷ്ണദേവൻ: വത്സ, എനിക്കു് ആ ജാതി പ്രാർത്ഥനകൾ ചെയ്യാൻ വയ്യ. നിനക്കു തന്നെ ജഗദംബയോടു ചെന്നു സങ്കടം പറഞ്ഞാലെന്താ? തന്തിരുവടിയെക്കുറിച്ചു നിനക്കുള്ള അനാദരമാണു് നിൻെറ സർവ്വദുഃഖങ്ങൾക്കും കാരണം.

നരേന്ദ്രൻ: ഞാനമ്മയെ അറിയില്ലല്ലോ. എനിക്കുവേണ്ടി ഇവിടുന്നമ്മയോടു പറഞ്ഞാൽക്കൊള്ളാം. കൂടാതെ കഴിയില്ല.

ശ്രീരാമകൃഷ്ണൻ: (സസ്നേഹം) കുഞ്ഞേ, ഞാനൊരിക്കലല്ല പലകുറി അവിടുത്തോടതു പറഞ്ഞുകഴിഞ്ഞു. പക്ഷേ നിനക്കു വിശ്വജനനിയെ വിശ്വാസമില്ല. അതുകാരണം തന്തിരുവടി എൻെറ പ്രാർത്ഥന കേൾക്കുന്നില്ല. ആട്ടെ, ഇന്നു ചൊവ്വാഴ്ചയാണല്ലോ. ഇന്നന്തിയ്ക്കു ശ്രീകോവിലിൻെറ നടയ്ക്കൽച്ചെന്നു സാഷ്ടാംഗപാതം നമസ്കരിച്ചു ഭദ്രകാളിയോടു് ഇഷ്ടമുള്ള വരം ചോദി

* ചട്ടവും=ദിവസേന

ച്ചോളൂ. എന്നാലതു കിട്ടും. ദേവി ശുദ്ധചിന്മയിയാണ്; ബ്രഹ്മത്തിന്റെ അചിന്ത്യശക്തിയാണ്; ഇച്ഛാമാത്രംകൊണ്ട് ഇക്കണ്ട ബ്രഹ്മാണ്ഡകോടികളെ പ്രസവിച്ചവളാണ്. തന്തിരുവടി വിചാരിച്ചാൽ എന്തും തരാൻ കഴിയും. ആ കല്പലതയെ ചെന്നാശ്രയിക്കൂ.

ഗുരുമഹാരാജൻ അരുളിയ ഓരോ മൊഴിയും ശിഷ്യോത്തമൻ കണ്ണടച്ചു വിശ്വസിച്ചു. സന്ദേഹത്തിന്റെ കണികപോലും ആ ശ്രദ്ധാലുവിനെ തീണ്ടിയില്ല. തർക്കവാസന ചേടിയെപ്പോലെ ഭക്തിസ്വാമിനിയുടെ എഴുന്നള്ളത്തിനു വഴി മാറിക്കൊടുത്തു. നരേന്ദ്രൻ ഉൽക്കണ്ഠയോടെ നിശാഗമനത്തെ കാത്തുംകൊണ്ടിരിപ്പായി. ഏഴരനാഴിക രാച്ചെന്ന സമയത്തു് ആചാര്യൻ അന്തേവാസിയോടു് അമ്പലത്തിലേയ്ക്കു് പോകാനാജ്ഞാപിച്ചു. അദ്ദേഹം പുറപ്പെട്ടു. ഹാ! എന്തൊരു യാത്രയായിരുന്നു അതു്! അക്രൂരനോ സുദാമാവോ അതിന്റെ സ്വാദറിഞ്ഞിട്ടുണ്ടായിരിയ്ക്കും. ആശിരസ്സും എന്തോ ദിവ്യാസവം പാനംചെയ്ത മാതിരി നിഭൃതനും മത്തനുമായിട്ടായിരുന്നു ആ ദിദൃക്ഷു നടന്നിരുന്നതു്. അദ്ദേഹത്തിന്റെ കാലടി, ഭാവാവിഷ്ടനായ ശ്രീരാമകൃഷ്ണന്റെ തൃക്കഴൽപോലെ, വെച്ചാൽ വെച്ച ദിക്കിലുറയ്ക്കാതെ ഇടറിക്കൊണ്ടും ചാഞ്ചാടിക്കൊണ്ടുമിരുന്നു. അദ്ദേഹത്തിന്റെ അന്തരംഗമാണെങ്കിൽ ഭഗവതിയുടെ സച്ചിത്സ്വരൂപത്തെ പ്രത്യക്ഷമായി വീക്ഷിയ്ക്കാനും ദിവ്യവാണിയെ സാക്ഷാത്തായി ശ്രവിയ്ക്കാനും താൻ ഭാവിയ്ക്കുകയാണല്ലോ എന്ന ആസന്നമായ മഹോത്സവത്തിന്റെ പ്രതീക്ഷകൊണ്ടു, മഴക്കാറു് കണ്ട മയിലിനെപ്പോലെ, ആനന്ദതാണ്ഡവമാടിക്കൊണ്ടുമിരുന്നു. ആ പുണ്യാത്മാവിന്റെ സകല രോമകൂപങ്ങളിലും ജഗദ്ധാത്രിയെപ്പററിയ ഒരൊററ സങ്കല്പവും വികല്പവുമാണ് നിറഞ്ഞു വഴിഞ്ഞൊഴുകിയിരുന്നതു്. നരേന്ദ്രൻ ശ്രീകോവിലിന്റെ നേരെ നടയ്ക്കൽ ചെന്നു ഭയഭക്തിബഹുമാനങ്ങളോടും ഔത്സുക്യകൌതുഹലങ്ങളോടും കൂടി അകത്തെ പ്രതിമയിൽ മെല്ലെ കണ്ണു പതിപ്പിച്ചു. അഹോ അദ്ഭുതം! ദേവിയെ ജഡയും ലോഹമയിയുമായിട്ടല്ലാതെ ചൈതന്യരൂപിണിയും ജ്ഞാനാത്മികയുമായിട്ടു് അദ്ദേഹത്തിന്റെ സുകൃതംചെയ്ത മിഴികരം അധ്യക്ഷീകരിച്ചു. * അപ്രാകൃതമായ സൌന്ദര്യത്തിന്റെയും വിശേഷോത്തരമായ വാത്സല്യത്തിന്റെയും രത്നാകരമായി സസ്മിതകടാക്ഷങ്ങളേയും പ്രകാശിപ്പിച്ചു കൊണ്ടു, സകല ചരാചരങ്ങളേയും ആകർഷിച്ചുകൊണ്ടു് സമസ്തയോഗികളേയും മോഹിപ്പിച്ചുകൊണ്ടു്, ജഗജ്ജനനി അപരോക്ഷയായി പ്രശോഭിക്കുന്നു. നരേന്ദ്രന്റെ അപ്പോഴത്തെ അവസ്ഥ വാചാമഗോചരം. അദ്ദേഹത്തിന്റെ മാനസസരസ്സിൽ വല്ലാതെ കോളിളകി. ഒരു മഹാകല്ലോലം നുരഞ്ഞു പതഞ്ഞാർത്തിരമ്പിക്കൊണ്ടു് അതിൽ പൊന്തിവന്നു് ആളെ അങ്ങനെത്തന്നെ തട്ടിക്കൊണ്ടുപോയി. അദ്ദേഹം അതിപ്രമോദവിവശനായി പരമേശ്വരിയുടെ തിരുമുമ്പിൽ പൌനഃപുന്യേന പ്രണമിച്ചുകൊണ്ടിങ്ങനെ പ്രാർത്ഥിച്ചു: ''അമ്മേ, എനിക്കു വിവേകം തരണേ! എനിക്കു വൈരാഗ്യം നൽകണേ! എനിക്കു ജ്ഞാനവും ഭക്തിയുമരുളണേ! എനിയ്ക്കു നിന്തിരുവടിയുടെ നിരന്തരദർശനമേകണേ.'' നരേന്ദ്രന്റെ അന്തരാത്മാവിൽ എന്തെന്നില്ലാത്ത ഒരു ശാന്തിയും ഉപരതിയും കളിയാടി. ലോകം തീരെ വിസ്മരിക്കപ്പെട്ടു. ജഗദംബമാത്രം ആ മഹാഭാഗന്റെ സ്വാന്തത്തിൽ കാന്തി ചിന്തിക്കൊണ്ടിരുന്നു.

ക്ഷേത്രത്തിൽനിന്നു മടങ്ങിവന്ന ശിഷ്യനോടു ഗുരുമഹാരാജൻ ''ഉണ്ണീ, പോയിട്ടെന്തായി ? നീ അമ്മയുടെ അടുക്കൽ ദാരിദ്ര്യശാന്തിയ്ക്കു പേക്ഷിച്ചുവോ ?'' എന്നു ചോദിച്ചു. ചോദ്യം ശ്രോതാവിനെ ഞെട്ടിപ്പിച്ചു. 'അയ്യ! അബദ്ധം പിണഞ്ഞു! ഞാനതപേക്ഷിക്കാൻ തീരെ മറന്നുപോയി. എന്തു ചെയ്യാം! ഇനി വിചാരിച്ചാൽ വല്ല പൊത്തുവരുത്തുമുണ്ടോ',എന്നാണ് അതിനു നരേന്ദ്രന്റെ ഉത്തരമുണ്ടായതു്. ''അതുകൊണ്ടു വൈഷമ്യമില്ല. ആദിയെ പോയി അമ്മയോടു് ആവശ്യമുണർത്തിച്ചോളൂ!'' എന്നു ശ്രീരാമകൃഷ്ണൻ ആശ്വസിപ്പിച്ചു. ശിഷ്യൻ വീണ്ടും നടയ്ക്കലേയ്ക്കു നടന്നു. ദേവിയെ ദർശിക്കേണ്ട താമസം അദ്ദേഹം തന്റെ ഉദ്ദേശമെല്ലാം മറന്നു. ആ മഹാഭാഗവതൻ തന്തിരുവടിയെ പല പ്രാവശ്യം പ്രണിപതിയ്ക്കുകയും ''അമ്മേ, എനിയ്ക്കു ഭക്തിജ്ഞാനങ്ങൾ കനിഞ്ഞരുളണേ!'' എന്നു മാത്രം അഭ്യർത്ഥിയ്ക്കുകയും ചെയ്തു. ഭഗവതിയുടെ സന്നി

* അധ്യക്ഷീകരിയ്ക്കുക=പ്രത്യക്ഷീകരിക്കുക.

ധാനത്തിൽനിന്നു രണ്ടാമത്തും തിരിച്ചെത്തിയ നരേന്ദ്രനോടു ശ്രീരാമകൃഷ്ണൻ തന്റെ പ്രശ്നമാവർത്തിച്ചു. അയ്യത്തടി! പിന്നെയും അന്ധാളിത്തം പററി. അമ്മയോടു സമ്പത്തു പ്രാൎത്ഥിപ്പാൻ വിട്ടുപോയ കഥ അദ്ദേഹം മനോമൌഢ്യത്തോടെ ഭഗവാനെ അറിയിച്ചു. "ആയായി! ഇത്ര മറവിയോ! മനസ്സിനെ ലേശം കടിഞ്ഞാണിട്ടു പിടിച്ച് ആ നാലഞ്ചു വാക്കുകൾ ദേവിയോടു പറയാൻ നിന്നെക്കൊണ്ടാവില്ലെന്നോ ? ആട്ടെ ഒരിക്കൽക്കൂടി പരീക്ഷിക്കു. ആ മനോരഥം അവിടെച്ചെന്നു പ്രാൎത്ഥിക്കാൻ പററുമോ എന്നൊന്നുകൂടി നോക്കിവരു. ഉം! വേഗമാവട്ടെ!" എന്നു ശ്രീരാമകൃഷ്ണൻ സ്വപാൎഷദനെ പിന്നെയും പിടിച്ചുന്തി. നരേന്ദ്രൻ മൂന്നാമത്തും പോയി. മുഖമണ്ഡപത്തിലെത്തിയപ്പോഴേയ്ക്കും അദ്ദേഹത്തിന്റെ ബുദ്ധി മാറി. ദുൎവ്വഹമായ ലജ്ജാഭാരത്താൽ അഭിഭൂതനായിത്തീൎന്നു. "ഛേ! എന്തു മണ്ണാങ്കട്ടയാണു് ഞാൻ മോക്ഷദാത്രിയായ വിശ്വധാത്രിയോടു് യാചിക്കാൻ പുറപ്പെട്ടിരിക്കുന്നതു്! രാജ്യം തരാൻ സന്നദ്ധനായ ചക്രവൎത്തിയോടു് താളും തകരയുമാണോ ഇരക്കേണ്ടതു് ? കഷ്ടം! എന്തു മണ്ടനാണു് ഞാൻ!" എന്നിപ്രകാരം ജുഗുപ്സയും പശ്ചാത്താപവും ഹൃദയത്തിൽ നിറഞ്ഞു. ഉടനെ ആ സഹൃദയൻ ബഹുമാനപുരസ്സരം ഭഗവതിയുടെ പാദകമലങ്ങളിൽ പതിച്ചുകൊണ്ടു് "അമ്മേ എനിയ്ക്കു ജ്ഞാനവും ഭക്തിയുമല്ലാതെ വേറെ യാതൊന്നും വേണ്ട" എന്നു വീണ്ടും ഗദ്ഗദത്തോടെ പ്രാൎത്ഥിച്ചു. പ്രാൎത്ഥന കഴിഞ്ഞു് ഈ ഒടുക്കത്തെ പ്രാവശ്യം പുറത്തേയ്ക്കു കടന്നപ്പോൾ എല്ലാം ഭഗവാന്റെ അലംഘ്യസങ്കല്പമാണെന്നു് ആ കുചേലന്നു മനസ്സിലായി. അല്ലെങ്കിൽ ഇങ്ങനെ ഒരുവട്ടമല്ല, മൂന്നുവട്ടം തുഞ്ചുക – ഉന്നംതെററുക – സാദ്ധ്യമാണോ ? അദ്ദേഹം ശ്രീരാമകൃഷ്ണന്റെ ചാരത്തണഞ്ഞു, "ഗുരോ, ഇവിടുന്നാണെന്റെ മനസ്സിനെ മന്ത്രവാദംചെയ്തു മയക്കീട്ടു് ഉദ്ദിഷ്ടകാൎയ്യം മറപ്പിച്ചതു്. ഇനി ഇവിടുന്നുതന്നെവേണം എന്റെ തറവാട്ടുകാർ മേലാൽ ദാരിദ്ര്യദുഃഖംകൊണ്ടു ക്ലേശിക്കാനിടവരില്ലെന്ന വരമരുളാ"നെന്നായി. "താത, അങ്ങന്ത്തെ വാക്കുകൾ എന്റെ നാവിൽനിന്നൊരുനാളും പുറപ്പെടുകയില്ല. ഞാൻ നിന്നോടുതന്നെ ആ വരം ചോദിച്ചു മേടിച്ചോളാൻ പറഞ്ഞതല്ലേ? നിന്നെക്കൊണ്ടാളായില്ല. ശ്രമിച്ചിട്ടു തോററു തൊപ്പിയിട്ടു. തലയിലെഴുത്താണു്. ആകപ്പാടെ കണ്ടേടംകൊണ്ടു നിനക്കു സമ്പത്സുഖമനുഭവിക്കാനുള്ള യോഗമില്ലെന്നുതോന്നുന്നു. എന്തുചെയ്യാം ?" എന്നു ഭഗവാൻ ഊരിച്ചാടാനുദ്യമിച്ചു. നരേന്ദ്രൻ വിട്ടില്ല. നിബ്ബന്ധം കലശലായപ്പോൾ – ശിഷ്യൻ എത്രയായാലും ഒഴിക്കില്ലെന്നു കണ്ടപ്പോൾ – ആശ്രിതവത്സലനും അനുക്രോശവിവശനുമായ ശ്രീരാമകൃഷ്ണൻ ഒടുക്കംകാലം "ആട്ടെ, നിന്റെ വീട്ടുകാൎക്കു് ഉണ്ണാനുമുടുക്കാനുമില്ലാതെ കഷ്ടിക്കേണ്ടിവരില്ല" എന്നാശീൎവദിച്ചു.

ഇപ്രകാരം ദാരിദ്ര്യസങ്കടം നരേന്ദ്രനാഥന്റെ ചേതസ്സിനു് ആൎദ്രതയും ധീരതയും ആസ്തികതയും സമഭാവനയും വൎദ്ധിപ്പിച്ചു. ബുദ്ധിക്കു വിപുലതയും ദൃഷ്ടിക്കു സൂക്ഷ്മതയും വളൎത്തി. പ്രതിമാച്ചനവും പ്രതീകാരാധനവും മൂഢാചാരങ്ങളോ, ഗുരുദേവന്റെ ദിവ്യദൎശനങ്ങൾ മിഥ്യാഭ്രമങ്ങളോ അല്ലെന്നു് ഇത്രനാളും അവയെ കലശലായി പുച്ഛിച്ചിരുന്ന ആ ഹൈതുകന്നു് (Rationalist) അനുഭവപ്പെട്ടു. നൈൎഗ്ഗുണ്യത്തിലെത്താൻ സഗുണോപാസന അത്യന്താപേക്ഷിതമാണെന്നും ആ സഗുണബ്രഹ്മം സ്വതസ്സത്ത (Objective existence) യില്ലാതെ ഉപാസകന്റെ വ്യവഹാരത്തെയും ഭാവനയെയും മാത്രമവലംബിച്ചു ജീവിച്ചുപോരുന്ന ആകാശപുഷ്പമല്ലെന്നും ആ കുശാഗ്രബുദ്ധിയ്ക്കു ബോധ്യമായി. അതിനെല്ലാം പുറമെ പ്രസ്തുത സംഭവത്താൽ നവാവതാരപുരുഷന്റെ ദായാദന്മാരിലും ലീലാസഹചരന്മാരിലുംവെച്ചു പ്രഥമഗണനീയനായ ആ വീരയുവാവു് വികൃത്യാമാത്രം അൎത്ഥാൎത്ഥിഭക്തനായതാണെന്നും പ്രകൃത്യാ ജ്ഞാനിയായ പരമഭാഗവതനാണെന്നും തെളിഞ്ഞു. തന്റെ കണ്ണിലുണ്ണിയായ ആ പാൎഷദമുഖ്യന്റെ ഈ വിജയത്തിൽ ശ്രീരാമകൃഷ്ണൻ എത്രമാത്രമാണു് ആഹ്ലാദിച്ചതെന്നു പറയാൻ പ്രയാസം. പിറെറന്നാളുച്ചതിരിഞ്ഞു തന്നെ സന്ദൎശിക്കാൻ വന്ന വൈകുണ്ഠനാഥനോടു ഭഗവാൻ ആദ്യംചെയ്ത കുശലപ്രശ്നംതന്നെഇതാണു്:

"ഈ യുവാവിനെ നീ അറിയില്ലേ? നരേന്ദ്രനാഥനെന്നാണു് പേർ. കുറെയേറെ നല്ലവനാണു്. മുമ്പെ ഇവന്നു് അമ്മയെ വിശ്വാസമുണ്ടായിരുന്നില്ല. ഇന്നലെ വിശ്വാസമായി. ഇയ്യിടെ ഇവൻ മഹാകഷ്ടസ്ഥിതിയിലായിരി

# ശ്രീ ഗീതയോടുള്ള സമീപനം-1

കെ. ജനാർദ്ദനൻതമ്പാൻ

ശ്രീശങ്കരഭഗവത്പാദരെപ്പോലുള്ള പൂജനീയർ സാദരം സമീപിച്ചു പഠിച്ചു നിരൂപിച്ചു വെച്ചിട്ടുള്ള ഭഗവദ്ഗീതയെ സംബന്ധിച്ച് ഇനിയൊരുത്തൻ, "ഇതാ ഇങ്ങനെയാണ് എന്റെ ഗീതാസമീപനം" എന്നു പറയാൻ മുതിർന്നാൽ അതു തനി ദാംഭികതയല്ലേ? ആവാം, അപ്പറയുന്നതിലെ മനോഭാവമനുസരിച്ച്. എന്നാൽ, ഏതൊരു എളിയവനും അടുക്കാം ശ്രീഭഗവദ്ഗീതയെ – മുററിയ വണക്കത്തോടും പ്രിയത്തോടും കൂടിയാണ് അതു് എങ്കിൽ. വലിയവരുടെ ദൃഷ്ടിയിൽ നിസ്സാരങ്ങളാവാമെങ്കിലും ഒരെളിയവനെ സംബന്ധിച്ചു മഹാവിഷമങ്ങളാവുന്ന നിരവധി പ്രശ്നങ്ങളുണ്ട്. ഉറുമ്പിന്നു് ഇറ ചാൽ വെള്ളവും കടലാണല്ലോ. കലവറകൂടാത്ത വണക്കത്തോടും വിശ്വാസത്തോടും തന്നെ അടുക്കുന്ന ഏതൊരെളിയവന്റേയും കൊടിയ വിഷമങ്ങളെ തീർത്തു് അവനു പററിയ സമാധാനവും ബോധവും കനിഞ്ഞരുളും ശ്രീ ഭഗവദ്ഗീത – 'യേ യഥാ മാം പ്രപദ്യന്തേ താംസ്തഥൈവ ഭജാമ്യഹം'. അതിനാൽ നമുക്കാക്കും അവനവന്റെ ബുദ്ധിമുട്ടുകളുമായി ഭഗവദ്ഗീതയെ സമീപിക്കാം. അതിൻവണ്ണം ശ്രീ ഗീത നമുക്കു് എങ്ങനെ അനുഭവപ്പെടുന്നു എന്നു നമുക്കു് ഒരോരുത്തനും സാദരം സാമോദം കഥിയ്ക്കാവുന്നതുമാണ്.

ഗീതയോടുള്ള എന്റെ സമീപനം അമ്മയോടു് ഒരു കുട്ടിയുടേതെന്നപോലെയാണ്. "അംബ! ത്വാമനുസംദധാമി ഭഗവദ്ഗീതേ!" എന്ന ധ്യാനശ്ലോകപാദത്തെ ഓർത്തുകൊണ്ടുമാത്രം പറയുന്നതല്ല ഇതു്. ഗീത ശ്രീഭഗവാന്റെ സ്വന്തം വാങ്മയിയാണ് – "പ്രതിബോധിതാ, ഭഗവതാ, നാരായണേന സ്വയം". വാങ്മയീഗീതയും ഭഗവാനും അഭേദ്യർ – നിത്യസംപൃക്തൌ, വാഗർത്ഥൌ, ജഗതഃ പിതരൌ. തഥാ മാതാവായ ശ്രീ ഗീതയോടു ഞാനൊരു കിശോരനായടുക്കുമ്പോഴാം പിതാവായ ശ്രീഭഗവാനോടും ഞാനടുക്കുകയാണ് എന്ന അനുഭവം എനിയ്ക്കുണ്ടാവുന്നു. എന്റെ ബാലമനോഭാവം ഹേതുവായി മാതാവായ ഗീതയെ അംഗഭംഗം വരുത്തിക്കാ

---

ക്കുന്നു; കൊററിനു തീരെ വകയില്ല. അതുകൊണ്ടു ഭഗവതിയോടു ധനം ചോദിച്ചു വാങ്ങിക്കൊള്ളാൻ ഞാനിവനെ ഉപദേശിച്ചു. പക്ഷേ ഇവനതു ചോദിക്കാൻ നാവു വന്നില്ല. നാണക്കേടായത്രേ ! അമ്പലത്തിൽനിന്നൊടുവിൽ മടങ്ങിവന്നിട്ടു നരേന്ദ്രൻ ജഗദംബയെപ്പററി ഒരു കീർത്തനം പഠിപ്പിച്ചുതരാനെന്നോടപേക്ഷിച്ചു. ഞാൻ പഠിപ്പിച്ചുകൊടുത്തു. ഇന്നലെ രാത്രി മുഴുവൻ നരേന്ദ്രൻ കണ്ണിന്റെ പോള കൂട്ടാതെ ഭക്തിയിൽ മുങ്ങി മതിമറന്നുകൊണ്ടു് ആ കീർത്തനം പാടുകയായിരുന്നു. അതാണിവൻ ഇപ്പോഴിങ്ങനെ കിടന്നുറങ്ങുന്നതു്......നരൻ അമ്മയെ അംഗീകരിച്ചതു നന്നായി, ഇല്ലേ?

വൈകുണ്ഠൻ: ഉവ്വ്, നന്നായി.

ശ്രീരാമകൃഷ്ണൻ: അസ്സലായി, ഇല്ലേ ?

വൈകുണ്ഠൻ: ഉവ്വ്, അസ്സലായി.

ശ്രീരാമകൃഷ്ണൻ: അതിവിശേഷമായി, ഇല്ലേ ?

വൈകുണ്ഠൻ: ഉവ്വ്, അതിവിശേഷമായി.

ആനന്ദമത്തനായ ഭഗവാൻ ബാലനെപ്പോലെ ചോദ്യം മതിയാക്കാതെ വളരെനേരം ആവർത്തിച്ചുകൊണ്ടിരുന്നു. പരാശക്തിയെ തന്റെ പ്രിയശിഷ്യൻ ഏകാന്തഭക്തിയോടെ ആശ്രയിച്ചുതുടങ്ങിയതുകൊണ്ടു് ശ്രീരാമകൃഷ്ണന്റെ ശുദ്ധാന്തഃകരണത്തിൽ നൈസർഗ്ഗികമായി തിളച്ചുപൊങ്ങിനിറഞ്ഞൂവശായ അനിമിത്ത പ്രീതിയുടെ അനർഗ്ഗളപ്രവാഹങ്ങളായ ആ ആമ്രേഡനങ്ങളാം കേട്ടു വൈകുണ്ഠൻ ആശ്ചര്യപ്പെട്ടു.

ഞാൻ എനിക്കു വയ്യ. അതായതു്, ഗീതയെ കർമ്മപ്രതിപാദകം, ഭക്തിപ്രതിപാദകം, ജ്ഞാന പ്രതിപാദകം, എന്നും മററും ഖണ്ഡം ഖണ്ഡ മാക്കിക്കാണാൻ എനിയ്ക്കാവില്ല. എൻെറ ബാ ലമനോദൃഷ്ടിയിൽ, മാതാവായ ഗീതയെ ഞാൻ കാണുന്നതു് ഭഗവത്പരമായ കർമ്മത്തിൻേറയും ഭക്തിയുടേയും ജ്ഞാനത്തിൻേറയും സമഞ്ജസ മായ സമന്വയത്താൽ മനോജ്ഞയായ ഒരു സംപൂർണ്ണ ചൈതന്യ സ്വരൂപിണിയായിട്ടാണു്. അതിന്നനുഗുണമാണു് ഗീതാംബയോടുള്ള എൻെറ സമീപനം.

അമ്മയായ ഗീതയെ, ഒരു കുട്ടിയായിട്ടല്ല ഒരു കുട്ടിയുടെ മനോഭാവത്തോടെയാണു് ഞാൻ സമീപിക്കുന്നതു് എന്നൊരു വിശേഷം പറയേ ണ്ടതുണ്ടു്. വെറും കുട്ടികൾക്കു ഗീതയുടെ ആവശ്യമൊന്നുമില്ല. അവക്കു പ്രശ്നങ്ങളില്ല, വി ഷാദങ്ങളില്ല. എനിയ്ക്കനേകമുണ്ടായിട്ടുണ്ടു് പ്രശ്ന ങ്ങളും വിഷാദവ്യസനങ്ങളും. ഈ മനഃപ്രയാസ ങ്ങളുമായിട്ടാണു് ഗീതാമാതാവിനെ ഞാൻ സമീപിച്ചിരുന്നതു്. എൻെറ അമ്മയുടുള്ള ബുദ്ധി മുട്ടുകൾ മിക്കതും തീർന്നിരിയ്ക്കുന്നുവെങ്കിലും വി ഷാദച്ഛായകൾ ഇപ്പോഴും ഇടയ്ക്കു ബാധിയ്ക്കാതാ യിട്ടില്ല. അതിനാൽ ഞാൻ അന്നും ഇന്നും ഒരു കിശോരനു തൻെറ അമ്മയോടുള്ള നൈസർഗ്ഗിക വിശ്വാസം, അനന്യാശ്രയത്വം, അഹൈതുക സ്നേഹം, എന്നീ മനോഭാവങ്ങളോടുകൂടിയാണു്, ഭാഷാഭിജ്ഞനോ ശാസ്ത്രാഭിജ്ഞനോ ആയ ഒരു പണ്ഡിതൻെറ നിലയിലല്ലാ, ഗീതയെ സമീപിയ്ക്കുന്നതു്. പക്ഷെ ഈ ബാലമനോഭാവ ത്തോടൊപ്പം മറെറാരു ഭാവം കൂടിയുണ്ടു് അംബ ഗീതയോടടുക്കുമ്പോൾ എനിയ്ക്കു്. യാതൊരകമ ഴിഞ്ഞ ഭാവത്തോടെ തന്നെ ശരണം പ്രാപിച്ച അർജ്ജുനനു ശ്രീ ഭഗവാൻ ഗീതോപദേശം ചെയ്യുവോ, ആ 'ശിഷ്യസ്തേഹം ശാധി മാം ത്വാം പ്രപന്നം' എന്ന ആദരപ്രേമശ്രദ്ധാസംയുക്ത ഭാവംതന്നെയാണതു്. അങ്ങനെ ആ രണ്ടു മിളി തമനോഭാവത്തോടെ ഗീതാമാതാവിനെ ഞാൻ വളരെക്കാലമായി അപ്പഴപ്പോൾ സമീപിച്ചു കൊണ്ടിരിക്കുന്നു. എന്നാൽ ഞാൻ തികച്ചും ഗീതാതന്മയനായി ശ്രീ ഭഗവത്സാധർമ്മ്യ മാന്നു് എൻെറ ജീവഭാവം നിറവേറുന്നുവോ, അന്നാൾവരെ എൻെറ ഈ പൌനഃപുന്യേനയു ള്ള ഗീതാസമീപനം തുടൎന്നുകൊണ്ടിരിയ്ക്കുകയും ചെയ്യും.

ആവട്ടെ, ഇത്രയുംകാലം ശ്രീ ഗീതോപനി ഷേവണം ചെയ്യുപോന്നതുകൊണ്ടു് എന്തുണ്ടായി എന്നാണെങ്കിൽ ഒട്ടൊന്നു പറയാം. സ്ഥൂലസൂ ക്ഷ്മേന്ദ്രിയങ്ങൾക്കു് (ടെലിസ്ക്കോപ്പു്, മൈക്രോ സ്കോപ്പു് തുടങ്ങിയ ഉപകരണങ്ങളോടു കൂടിയ നിരീക്ഷണങ്ങൾക്കും, മനോഭാവനയ്ക്കും) ഏറെ ഏറെ അഭിവ്യക്തമാവുന്ന ജഗത്തു്, അനന്തത യിൽ വികസിയ്ക്കുന്ന വിശ്വം. ഇതെന്താണു് ? ഇതെന്തിൽനിന്നു്, എങ്ങനെ, ഉത്ഭവിച്ചു ? എന്തിൽ, എങ്ങനെ സ്ഥിതി ചെയ്യുന്നു ? ഇതി ൻെറ നിയന്താവു് ആരു്, എന്തു് ? ഈ വിശ്വാ പാരതയെ അപേക്ഷിച്ചു് ഒരു കടുകുമണിയുടെ വലുപ്പം പോലുമില്ലാത്തതെങ്കിലും നമുക്കു് അ ത്യന്തം മഹത്തും അത്ഭുതാവഹവുമായിട്ടുള്ള ആഴി കൾ ചൂഴുന്ന, ശൂന്യാകാശത്തിൽ പാറുന്ന, ഈ ഭൂ ലോകം. ഇതിലെ അനന്തകോടിജീവരാശികൾ ക്കിടയിൽ ''ഞാൻ'' – ''ഞാൻ'' എന്നഭിമാനി യ്ക്കുന്ന, അണുവിലും അണുപ്രായനെങ്കിലും മഹ ത്തിലും മഹത്തായതിനേയും ഭാവന ചെയ്യാനാ വുന്ന, മനുഷ്യൻ – എങ്കിലും ജനിമൃതിദേഹവി ധേയനായ മനുഷ്യൻ. അങ്ങനത്തെ മനുഷ്യനായ ഞാനാരു് ? ''അനിത്യവും അസുഖ''വുമായി അനുഭവപ്പെടുന്ന ഈ ലോകത്തിൽ ഞാൻ എന്തി നു പിറന്നു ? എന്തിനിവിടെ ജീവിക്കണം ? എനിയ്ക്കിവിടെ എന്തു കർത്തവ്യം ? ഇവിടെ ജീവിയ്ക്കുവേത്തന്നെ എപ്രകാരം ജീവിച്ചാൽ ഞാൻ ''ദുഃഖേന ഗുരുണാപി'' ചലിപ്പിയ്ക്കപ്പെടു കയില്ല ? – ഞാൻ കൃതാർത്ഥനും ആത്മതുഷ്ടനുമാ വും ? – ഞാൻ ശുദ്ധനും ബുദ്ധനും മുക്തനുമാവും ? ഈ അർത്ഥവത്തായ അറിവുകൾ ''ജ്ഞാനം വി ജ്ഞാനസഹിതം'' – ഗീതാമാതാവു് എനിയ്ക്കു മനസ്സിലാക്കിത്തന്നിരിയ്ക്കുന്നു. ജീവൻ, ജഗത്തു്, ഈശ്വരൻ, ഈ സർവ്വാശ്ലേഷകവിഷയങ്ങളെക്കു റിച്ചുള്ള സമഗ്രമായ ഒരറിവാണതു്.

എന്നാൽ അതെല്ലാം ഒരിരുപ്പിൽ ഒരേ ശ്വാസത്തിൽ ഓതിത്തന്നതല്ല ഗീതാമാതാവു്. ഞാനും ഒരേ ഇരുപ്പിൽ സകൃച്ഛ്രവണംകൊ ണ്ടു ഗ്രഹിച്ചതുമല്ല അതെല്ലാം. ഓരോരിക്കൽ ഞാൻ അമ്മയെ ഉപസേവിയ്ക്കുമ്പോൾ ഓരോരി യ്ക്കലും എനിയ്ക്കു് ഉൾക്കൊള്ളാൻ ആവുന്നത്ര പറ ഞ്ഞുതന്നും, ആവർത്തിച്ചാവർത്തിച്ചു്, ക്രമത്തിൽ

ക്രമത്തിൽ, അവയുടെ അത്ഥഗഹനതയിലേയ്ക്കും വ്യാപ്തിയിലേയ്ക്കും എന്നെ നയിച്ചും എന്നെ ഉദ്ബോധിപ്പിച്ചതാണ് മാതാവു ഗീത. ഇപ്പറഞ്ഞതൊക്കെ ഉപപന്നങ്ങളായ ഗീതോക്തികൾ ഉദ്ധരിച്ച് വിവരിക്കേണ്ടതാണ്. എന്നാൽ അതിന്നിവിടെ സ്ഥലം അനുവദിച്ചിട്ടില്ല.

അപ്രകാരം പതിവായുള്ള എൻെറ ഗീതോപാസനംകൊണ്ട് എനിയ്ക്കുണ്ടായതായിപ്പറഞ്ഞ ആ അറിവ് എന്നിൽ സ്ഥിരപ്പെട്ടിരിക്കുന്നു എന്നും, തദനുരൂപമായ ആത്മീയപരിവത്തനം എന്നിൽ പൂത്തിപ്പെട്ടിരിയ്ക്കുന്നുവെന്നും ഞാൻ അവകാശപ്പെടുന്നില്ല. എന്നാൽ ആ അറിവിൻെറ ബൌദ്ധികമായ ഒരു വൈശദ്യവും, ആ നിറവേററത്തിൻെറ പ്രാപ്യതയെക്കുറിച്ച് ഒരു സുനിശ്ചിതത്വവും എൻെറ ദീഘകാലഗീതാനുശീലനത്താൽ എനിക്കുണ്ടായിട്ടുണ്ട് എന്നു പറയാവുന്നതാണ്. ആ പൂണ്ണപ്രജ്ഞതയ്ക്കായി, ആ പരിപൂണ്ണസ്വഭാവമാററത്തിന്നായി, ഞാൻ നിയതം എന്തു ചെയ്യണം എന്നൊരു നിർദ്ദേശവും അംബ ഗീതയിൽനിന്ന് എനിക്കു ലഭിച്ചിട്ടുണ്ട്. ആ നിർദ്ദേശം ഇതാണ്: ''അഭ്യാസേന, വൈരാഗ്യേണ ച ഗൃഹ്യതേ.'' എന്താണ് വൈരാഗ്യം ? വിഷയേഷു വൈരാഗ്യം. എന്താണ് അഭ്യാസം ? ''ധമ്മ്യാമൃതമിദം യഥോക്തം പര്യുപാസനം'' ചെയ്യൽ – ഗീതാംബയുടെ ധമ്മ്യാമൃതവചസ്സുകൾ പറഞ്ഞപടിതന്നെ അനുസരിയ്ക്കൽ, അനുശീലിയ്ക്കൽ. അതിൻവണ്ണമുള്ള ഈ ലേഖകൻെറ ഗീതാനുശീലനരീതിയെ ഏതാനും ഉദാഹരണങ്ങൾകൊണ്ട് കാണിക്കുന്നതു നന്നെന്നു തോന്നുന്നു.

കാറുകൊണ്ട് ആകെ മങ്ങിയ മാനം. വായു ചലിയ്ക്കാതെ വീപ്പുമുട്ടിക്കൊണ്ടുള്ള ഒരു ദുദ്ദിനം. അങ്ങനെയാവാം. അല്ലെങ്കിൽ തോരാത്ത കനത്ത മഴയും ചീററിയടിക്കുന്ന കാററുംകൊണ്ടു തണുത്ത് ഇരുളാണ്ട ഒരു പകലാവാം. അഥവാ ചുട്ടുപുഴുകുന്ന, വിയത്തൊലിയ്ക്കുന്ന, ഉറക്കംവരാത്ത ഒരിരവാവാം. അപ്പൊഴൊക്കെ അസ്വാസ്ഥ്യം, അസഹ്യത, ആദിയായ വല്ലായ്മകൾ തോന്നുകയും, ''സുഖമില്ല, സൈ്വരമില്ല, എന്തൊരു ശല്യം!'' എന്നും മററുമുള്ള ആവലാതികൾ പറഞ്ഞു പോകുകയും ചെയ്യും. പക്ഷെ അപ്പോഴേയ്ക്കും കേൾക്കാം അന്തഃശ്രോത്രത്തിൽ ഒരു വാക്ക്: 'താംസ്തിതിക്ഷസ്വ ഭാരത!' ഗ്രണാത്മകവും കാലവശഗവുമായ ഐഹികസാഹചര്യങ്ങളിൽ ''ശീതോഷ്ണസുഖദുഃഖദ''ങ്ങളായ 'മാത്രാസ്പശ'ങ്ങൾ അനിവാര്യങ്ങളാണ്. പക്ഷേ അവ 'ആഗമാപായി'കളാണ് എന്നറിഞ്ഞ് അവയെ അപ്പഴപ്പോൾ പിറുപിറുപ്പുകൂടാതെ പൊറുത്തുതീക്കുവാൻ പഠിയ്ക്കുക. അങ്ങനെ ഗീതാംബ പറഞ്ഞിട്ടുള്ളതു പറഞ്ഞപോലെ അനുകരിയ്ക്കാനുള്ള അവസരമാണിത് എന്നു മനനം ചെയ്യുന്നതോടെ ആ ദുസ്സഹങ്ങൾ സഹനീയങ്ങളാവുന്നു, അവയെച്ചൊല്ലിയുള്ള ആവലാതികൾ അടങ്ങിപ്പോവുന്നു.

ഒരു ലേഖനം എഴുതുവാൻ ഉത്സുകനാവുകയാണ്. ''കൊണ്ടുവരു ഒരു ഗ്ലാസ്സ് ചായ വേഗം'' എന്ന് അകായിലേയ്ക്കു നിർദ്ദേശം നല്കിയിട്ട് എഴുത്തു തുടങ്ങുന്നു. മരുമകൾ ചായ കൊണ്ടുവന്നു വെയ്ക്കുന്നു. വേഗം കൊണ്ടുവന്നുവല്ലോ എന്ന അഭിനന്ദനത്തോടെ അതെടുത്ത് ഒന്നു മോന്തുന്നു. ഛാ! അഭിനന്ദനം ദേഷ്യമായി മാറി. തണുത്ത ചായ കൊണ്ടുവന്നിരിക്കുന്നു! (ചായ എപ്പൊഴും ചുടുങ്ങനെ വേണം എന്നു പറയാറുള്ളതറിഞ്ഞിട്ടും!) പോരാ, മധുരമില്ലാത്ത ചായ! വരാതിരിക്കുമോ ദേഷ്യം? (ഇപ്പോൾ പീടികയിൽ പഞ്ചസാര കിട്ടാനില്ല എന്ന വസ്തുത എനിയ്ക്കറിയാം, എന്നിട്ടും!) എങ്കിലും പ്രകടമാക്കാതെ അമത്തുന്നു ഞാൻ ദേഷ്യത്തെ. അതു് ഉള്ളിൽ പുകയുന്നു. ഉത്സാഹം കെടുന്നു. ലേഖനമെഴുത്ത് അലസിപ്പോവുന്നു. അപ്പൊഴാണ് ഓമ്മവരുന്നത്: ''ന പ്രഹൃഷ്യേത് പ്രിയം പ്രാപ്യ നോദ്വിജേത് പ്രാപ്യ ചാപ്രിയം.'' ഗീതാമാതാവിൻെറ ധമ്മ്യോക്തി. ഇതു് യഥോക്തം പര്യുപാസിയ്ക്കേണ്ടയോ ? ഈ വിചാരം തന്നെ എന്നെ സ്വയം സംയമിയാക്കുന്നു. ആ സൂക്തത്തിൻെറ അത്ഥത്തെ ചിന്തനം ചെയ്യുന്നതോടെ ഞാൻ സ്വസ്ഥചിത്തനുമാവുന്നു. വീണ്ടും കൃത്യപരനായി ഞാൻ ലേഖനമെഴുതാൻ തുടങ്ങുന്നു.

നാട്ടിൻപുറത്തെ ഏകാന്തമായ ബസ് സ്റ്റോപ്പിൽ കുറെ നേരത്തെത്തന്നെ ചെന്നു വശായിരിയ്ക്കുയാണ്. മണിക്കൂറുകൾ കഴിഞ്ഞു. എതിർവഴിക്കുള്ള ബസ്സുകൾ ഒന്നു രണ്ടെണ്ണം പോയ്ക്കഴിഞ്ഞു. നമ്മുടെ ബസ്സിൻെറ യാതൊരു ചെത്തവും ചൂരുമില്ല. അങ്ങനെയൊരനു

ഭവം. നേരെ മറിച്ച മറെറാരിയ്ക്കൽ ബസ്സതെ റുമെന്നതന്നെ പേടിച്ച ബദ്ധപ്പെട്ടകൊണ്ടാണ് സ്റ്റേപ്പിൽ കിതച്ചെത്തിയതു്. എത്തിയപ്പോഴേയ്ക്കും അതാ, തിരക്കൊഴിഞ്ഞ ഒരു ബസ്സ പാകംപോലെ വന്ന ചേരുന്നു. വ്യത്യസ്തങ്ങളായ രണ്ടു തരം വികാരങ്ങൾക്കാണ് ആ രണ്ടു സന്ദർഭങ്ങളിൽ ഞാൻ ഓരാതെ വശംവദനാകുന്നതു്. ആദ്യത്തേതിൽ ഒരു ക്ഷമകേട്, ദ്വേഷ്യം, പഴിയ്ക്കാൻ തോന്നൽ. രണ്ടാമത്തേതിൽ ഹാ–വു! എന്നൊരാശ്വാസം, ഒരുൾപ്രമോദം, ഒരു സൗശുഭംമന്യത്വം. ഈ രണ്ടു മാതിരി മനസ്ഥരളതയിലും ഞാൻ തെല്ലിട സ്വയം മറന്നുപോകും. എന്നാൽ താമസിയാതെ ഞാനോർത്തുപോകും ഉപപന്നമായ ചില ഗീതോക്തികൾ.'' തതൽ പ്രാപ്യ ശുഭാശുഭം നാഭിനന്ദതി ന ദ്വേഷ്ടി'', 'ഹർഷാമർഷഭയോദ്വേഗൈർമുക്തോ യഃ സ ച മേ പ്രിയഃ'' ഈ ധർമ്മ്യാമൃതോക്തികൾ ഓർക്കുമ്പോൾ പതിവുപോലെ അവയുടെ അത്ഥഭാവനയിൽ മനസ്സ വ്യാപരിയ്ക്കും. അപ്പോഴേയ്ക്കും ഞാൻ ആത്മസംസ്ഥനായിട്ടുണ്ടാവും. പിന്നെ ഇച്ഛാഭംഗവിഷണ്ണനാവാതെ മടങ്ങിപ്പോരുകയോ, ഇച്ഛാലബ്ധ്യാഹ്ളാദിയാകാതെ ബസ്സിൽ പ്രയാണം ചെയ്യുകയോ ചെയ്യും.

ഒരിയ്ക്കൽ ''ഓവർക്രൌഡഡ്'' ആയിട്ടുള്ള ഒരു ബസ്സിൽ പെട്ടുപോയി. ഞെക്കി ഞെരുക്കുന്ന യാത്രികക്കിടയിൽ, ഒരു കൈകൊണ്ടു മുകളിലെ കമ്പി പിടിച്ച മറെറക്കയ്യിലും കക്ഷത്തുമായി കനത്ത സാമാനങ്ങൾ താങ്ങിപ്പിടിച്ചും, ഒരു മട്ടങ്ങനെ യാത്രനീങ്ങുമ്പോൾ തിരക്കിന്നിടയിലൂടെ വെളിപ്പെട്ട കണ്ടക്ടർ എൻെറ കാൽപ്പടത്തിൽ തൻെറ ഷൂസിട്ടമത്തിനിന്നു്''ചാജ്ജെടുക്കു'' എന്നു കല്പിച്ചു. ''തരാം ഇപ്പൊ കൈയ്യൊഴിവില്ല'' എന്നു ഞാൻ പ്രതിവചിച്ചപ്പോൾ അയാൾ കടുത്ത ഒരു ശകാരം എൻെറ നേക്കു ചൊരിഞ്ഞു: 'കാർണോരേ' എന്നൊരു സംബോധനയുമുണ്ടായിരുന്നു അതിൽ. ആ ധിക്കാരം ഏല്ക്കവേ എന്നിൽനിന്നു് ഓക്കാതെ ഒരു സംക്രുദ്ധ പ്രതികരണമുണ്ടായി. എന്തോ ഭാഗ്യത്താൽ കണ്ടക്ടരുടെ പടം താണു. ക്ഷമാപണത്തോടെ അയാളുടെ നീങ്ങി. എന്നാൽ എന്നിൽ ഭാസിച്ച ആ 'പോരിൽവെന്ന ഭടൻെറ ഭാവം' നിമിഷനേരത്തിലേറെ നിലനിന്നില്ല.എന്തെന്നാൽ എൻെറ ഓർമ്മയുടെ മുതുകത്തു് പതുക്കെ ഒരു തട്ടു തട്ടി ഗീതാമാതാവു്. 'അക്രോധഃ ശാന്തിരപൈശുനം' 'മാനാപമാനയോസ്തുല്യഃ', ഗീതാമാതാവിൻെറ അനുസ്മരിപ്പിക്കലായിരുന്നു അതു്. ആ സൂക്തങ്ങളുടെ അത്ഥബോധത്താൽ ആത്മബോധം വന്ന ഞാൻ എനിയ്ക്കു സംഭവിച്ച ചിത്തക്ഷോഭത്തെ അപഗ്രഥിച്ചുനോക്കി. എന്നോടു് തട്ടിക്കേറിയ ആളോടു് ഒരു ഉടനടിരോഷം, ഒരു ബസ്സകണ്ടക്ടർ 'കാരണോരേ!' എന്നെന്നെ അഭിസംബോധന ചെയ്തതിൽ തോന്നിയ ഒരഭിമാനഭംഗാമഷം; അത്തരം വികാരങ്ങളാൽ ഞാൻ പ്രക്ഷുബ്ധനായി. ഗീതാധർമ്മ്യവചനങ്ങളെ പറഞ്ഞപടി അനുസരിയ്ക്കാൻ ശീലിയ്ക്കുന്ന എന്നിൽനിന്നു് ഇമ്മാതിരി സംക്രുദ്ധപ്രതികരണങ്ങൾ പുറപ്പെടാൻ പാടുണ്ടോ, അങ്ങനെ പ്രകോപിതനായാൽപ്പോലും? ഏതായാലും ഗീതാമാതാവു് അവസരോചിതം അനുസ്മരിപ്പിച്ച പ്രസ്തുത വാക്യങ്ങൾ പ്രീതിയോടെ മനസാ ജപിച്ചും, ചിന്താരാഹിത്യത്താൽ പററിപ്പോയ മനഃക്ഷോഭത്തെക്കുറിച്ചു ഖേദിച്ചും കഴിയുകയാൽ ആ ബസ്സയാത്രയുടെ അസുഖങ്ങളൊന്നും പിന്നെ ഞാനറിഞ്ഞില്ല. ബസ്സിറങ്ങാറായപ്പോൾ ഞാൻ കണ്ടക്ടറെ വിളിച്ചു ചാർജ്ജ് കൊടുത്തിട്ടു് ഇങ്ങനെ പതുക്കെപ്പറഞ്ഞു.'ഞാൻ ഓക്കാതൊന്നു ക്ഷോഭിച്ചുപോയി. അതു് എൻെറ തെററാണ്'' എന്തിനങ്ങനെ പറഞ്ഞു അയാളുടെ അഭിനന്ദനം തേടാനോ? അയാൾക്കൊരു സദാചാരഗുണപാഠം നല്കാനോ? അല്ലല്ല. ഗീതാംബാധർമ്മ്യാമൃതത്തിൻെറ യഥോക്തപര്യുപാസനയിൽ എനിയ്ക്കുവന്ന വീഴ്ചയിൽ പശ്ചാത്തപിച്ചു് ഈദൃശസ്മൃതിഭ്രംശം മേലിൽ വരാതിരിയ്ക്കണം എന്നു് ഉറപ്പിക്കാൻ ഞാൻ ചെയ്ത ഒരാത്മശിക്ഷണമായിരുന്നു അതു്.

ഒരിയ്ക്കൽ ഒരു സുപ്രഭാതത്തിൽ ഞാൻ അറയിൽ ശ്രീരാമകൃഷ്ണൻെറ തിരുവായ്മൊഴികൾ (ഇംഗ്ലീഷിലുള്ള Gospel) വായിയ്ക്കുകയായിരുന്നു. അങ്ങനെ വായിയ്ക്കവേ എന്തോ ഒരു അന്തഃശുദ്ധിയിൽ മനസ്സ് ഉല്ലാസമാന്നു. മധുരമായ ഒരു ഭക്തിരസം, ഒരാത്മീയാനന്ദം, അനുഭവപ്പെട്ടു. പുസ്തകം മടിയിൽവെച്ചു് ഈ അന്തഃസുഖത്തെ ഒന്നു നിരൂപിയ്ക്കുവാൻ തോന്നി. അപ്പോഴാണ് ഒരു സംശയമുദിച്ചതു്. ഈ അന്തഃസുഖം ഗുണമുക്തമായ മനസ്സിൻെറ സ്വതഃസിദ്ധമായ

ആനന്ദമാണോ? ഇതിൽ വൈഷയികതയുടെ കലർപ്പില്ലേ? ശ്രീരാമകൃഷ്ണന്റെ നിർമ്മല ദിവ്യഭാവങ്ങളും അത്ഭുത അമൃതവചനങ്ങളും എന്നിൽ സാത്വികമായ ചേതോവികാരങ്ങളുളവാക്കുന്നുണ്ടെന്നു തീർച്ച. എന്നാൽ ഇന്നിപ്പോൾ എന്റെ കാലത്തെ കുളി, ഞാനാസ്വദിച്ച പലഹാരച്ചൂട് ചായകൾ, തന്നിമിത്തം സംതൃപ്തമായ ഉദരം, പൊതുവിൽ ശാരീരികമായൊരാരോഗ്യം, സ്വന്തംഅറയുടെ സുഖസൗകര്യങ്ങൾ; ഇതുകൾ കൊണ്ടൊക്കെ മനസ്സിന്നുള്ള ഒരു സംപ്രീതി:ഈ സംപ്രീതിഭാവം തന്നെയല്ലേ ഭഗവൽകഥാവായനയാൽ ഉദാത്തതയാർന്ന് ''ഭക്തിരസം'', ''ആത്മീയാനന്ദം'', എന്നു ഞാൻ വിചാരിച്ച ഈ സാത്വികാനുഭൂതിയായതു്? സംതൃപ്തമായ ഉദരം മുതലായ ഇപ്പൊഴത്തെ അവസ്ഥകളൊക്കെ നേരേ വിപരീതമായിരുന്നെങ്കിലും ഈ ഭക്തിഭാവവും ആത്മീയാനന്ദവും എനിക്കുണ്ടാകുമായിരുന്നുവോ? വിഷയങ്ങളേയോ സവിശേഷാവസ്ഥയേയോ കാലത്തേയോ ഒന്നും അപേക്ഷിയ്ക്കാതെ സ്വയം സിദ്ധമാകുന്ന നിരുപാധികനിരപേക്ഷകാനന്ദമല്ലോ ശുദ്ധമായ ആത്മീയാനന്ദം?

എന്നിങ്ങനെ ഞാൻ വിചാരിച്ചിരിക്കവേ പുറത്തുനിന്ന് ഒരൊച്ച കേട്ടു: 'അമ്മാ! അമ്മാ!' പെട്ടെന്നു തോന്നിയ ഒരു നീരസഭാവത്തെ മാടിനീക്കി ഞാൻ പുറത്തു ചെന്നു നോക്കി. മുററത്തു നില്ക്കുന്ന ഒരു 'പിച്ചക്കാരൻ'. ആ പട്ടിണിപ്പരവശനെക്കണ്ടപ്പോൾ എന്റെ ഹൃദയം അനുകമ്പാർദ്രമായി. എന്നാൽ കഷ്ടം! ഞാനപ്പാവത്തെ. അടിമുടിയൊന്നുനോക്കിയപ്പോൾ, എന്നിൽ പൊടിഞ്ഞിരുന്ന അനുകമ്പ അങ്ങനെ ത്തന്നെ ആവിയായിപ്പോയി. വല്ലാത്ത ഒരു അറപ്പിൽ മനം വരണ്ടുപോയി. ആ ദയനീയന്റെ വലംകാൽ ചീഞ്ഞുവശായ ഒരു മന്തുരോഗത്തിന്റെ സകല ബീഭത്സതകളും പ്രദർശിപ്പിക്കുന്ന ഒന്നായിരുന്നു. ആ കാഴ്ച രണ്ടാമതൊന്നു നോക്കാൻ ശക്തനാവാതെ ഞാൻ വേഗം അകത്തു ചെന്ന് ഒരുറുപ്പികനോട്ടെടുത്തുകൊണ്ടു വന്ന് അയാൾക്കു കൊടുത്ത് 'പോയ്ക്കോളൂ' എന്നു പറഞ്ഞയച്ചു. എന്നാൽ ഒരപരാധബോധത്തിന്റെ ശല്യമേററും എന്തോ ഒരു ദുഃഖംകൊണ്ടസ്വസ്ഥനായും ആണ് ഞാൻ തിരികേ അറയിൽ ചെന്നിരുന്നതു്.

നിസ്സഹായർക്കും ദരിദ്രർക്കും ചെയ്യുന്ന ദാനകർമ്മം സാദരസേവനമെന്ന മനോഭാവത്തോടെ 'യജ്ഞ'മാക്കിച്ചെയ്യണം എന്നുള്ള ശ്രീഗീതാധർമ്മ്യാമൃതവചസ്സിന്നു വിരുദ്ധമായി, ഒരു പാവപ്പെട്ട യാചകനെ മുമ്പിൽനിന്നു വേഗം പറഞ്ഞയയ്ക്കാനാണ് ഞാനൊരുത്തു്. കാരണം, ആ നിർഭാഗ്യവാൻ ഒരു ബീഭത്സരോഗം പ്രദർശിപ്പിക്കുമാറായി. 'ലോകാന്നോദ്വിജതേ ച യഃ' എന്ന ഗീതോക്തിയെ യഥോക്തം പരിപാലിക്കാൻ എനിക്ക് ആയില്ലെന്നു മാത്രമല്ലാ, ഒരറപ്പുകൊണ്ടു മനസ്സു പിൻവലിയുകയാൽ എന്നിലെ 'മൈത്രഃ കരുണ' ഭാവങ്ങൾ അപ്രത്യക്ഷങ്ങളാവുകയും ചെയ്തു. ആ ദരിദ്രന്റെ ദുഃഖം കാണാൻ കഴിഞ്ഞില്ലെന്നു മാത്രമല്ല അയാളുടെ ബീഭത്സരോഗം കണ്ട് എനിക്ക് ഒരു ഭീതി തോന്നുകയും ചെയ്തു. എനിക്കാവുന്നതും ഞാൻ ചെയ്യേണ്ടതുമായ ചെറു ചെറു കൃത്യങ്ങൾ – സഹജീവിസേവനങ്ങൾ – ചെയ്യുന്ന കാര്യത്തിൽ അവരുടെ ദൈന്യത്തേയും ആവശ്യങ്ങളേയും സഹതാപപൂർവ്വം കണ്ടറിഞ്ഞു് യഥോചിതം പ്രവർത്തിക്കുവാൻ ആവാത്തവിധം അറപ്പോ വെറുപ്പോ ഭീതിയോ മനസ്സിൽ തോന്നിപ്പോകുന്നതു് എത്ര കഷ്ടം! 'യസ്മാന്നോദ്വിജതേ ലോകഃ' ലോകർ വല്ലതുമൊരസുഖമോ അപ്രീതിയോ വെറുപ്പുതന്നെയോ തോന്നിയിട്ട് എന്നിൽനിന്നു മാറുന്നുവെങ്കിൽ ഞാനവരെ കുററം പറയില്ല, എനിക്കതിൽ സങ്കടമില്ല. അത്ര മാത്രം ദോഷവിഹീനവും പരഹിതകരവും ആയിട്ടില്ല എന്റെ സ്വരൂപസ്വഭാവങ്ങൾ എന്നെനിക്കറിയാം. എന്നാൽ ലോകരിൽനിന്ന് അവർ എത്രതന്നെ, എന്തുതന്നെ, അസുന്ദരതകളോ, അപ്രിയംകരതകളോ പ്രകടിപ്പിക്കുന്നവരായാലും ഞാൻ ഉദ്വിഗ്നനാകരുതല്ലോ. എങ്കിൽ മാത്രമല്ലേ എന്റെ പ്രവൃത്തികൾ ശ്രീഗീതാനിർദ്ദിഷ്ടസേവനങ്ങളാവുകയുള്ളു? 'യസ്മാന്നോദ്വിജതേ ലോകഃ' – അതു് ഞാനനുഷ്ഠിക്കേണ്ടതല്ല, എന്റെ സൌമനസ്യാദി സ്വഭാവനന്മയാൽ എനിയ്ക്കനുഭവപ്പെടേണ്ടിയ ഒന്നാണ്. എന്നാൽ 'ലോകാന്നോദ്വിജതേ ച യഃ' – അതു ഞാൻ അനുശീലിച്ചു സ്വഭാവികമാക്കേണ്ടതാണ്. എന്നാൽ ഇത്തരം സന്ദർഭങ്ങളിൽ ഈ

ഗീതാധർമ്മ്യാമൃതത്തെ യഥോക്തം പര്യുപാസനം ചെയ്യുവാൻ ഞാനാളാകുന്നില്ലല്ലോ! അങ്ങനെ ഞാൻ പരിതപിക്കവേ രണ്ടു മനോജ്ഞനിദർശനദൃശ്യങ്ങൾ എൻെറ സ്മൃതിപഥത്തിലുയന്നു. ആരുമാരും തിരിഞ്ഞു നോക്കാത്ത ഒരൊററപ്പെട്ട കുടിലിൽ, തന്നെ ഒരു നോക്കു കാണാൻ കഴിയില്ലല്ലോ എന്നാധിപ്പെട്ടു കിടക്കുന്നുണ്ടു് ഒരു സാധുഭക്തൻ എന്നറിഞ്ഞങ്ങോട്ടുചെന്നു്, മേലാസകലം കുഷ്ഠരോഗംകൊണ്ടളിഞ്ഞ അയാളെ തൻെറ സുവർണ്ണശോഭനമായ തിരുമാറിലണച്ചുപുണന്നു് അയാളുടെ ആധിവ്യാധികൾ തീക്കുന്ന ശ്രീകൃഷ്ണചൈതന്യദേവൻ. ഹിമാലയശൃംഗങ്ങളിൽതന്നെ പൂർണ്ണമായ അപ്പ്രണബുദ്ധ്യാ അനുഗമിച്ച തൻെറ യുവശിഷ്യൻ വസൂരിരോഗം പിടിപെട്ടു് അവശനായപ്പോൾ അയാളെ ചുമലിലേററിക്കൊണ്ടു നടന്നു ശുശ്രൂഷിച്ച സ്വാമി വിവേകാനന്ദൻ. തിരുവായ്മൊഴിഗ്രന്ഥം വീണ്ടും വായിക്കാനെടുത്തപ്പോൾ, എന്തുകൊണ്ടോ, എൻെറ കണ്ണുകൾ നിറഞ്ഞു, എൻെറ തല കുനിഞ്ഞു...'

എൻെറ സാധാരണ ദൈനംദിനജീവിതത്തിൽ, വീട്ടിലും പുറത്തും, ആളുകളോടും സാഹചര്യങ്ങളോടും, ഉള്ള എൻെറ സ്വാഭാവിക പെരുമാററങ്ങൾ ശ്രീ ഗീതാധർമ്മ്യാമൃതത്തിന്നനുസൃതമാക്കുവാൻ ഞാൻ എങ്ങനെ യത്നിക്കുന്നു എന്നതിൻെറ എതാനും ദൃഷ്ടാന്തങ്ങളാണു് ചോട്ടു പറഞ്ഞതെല്ലാം. ഞാനോത്തും ഓക്കാതേയുമുള്ള എൻെറ വികാരവിചാരങ്ങളേയും ചെയ്തികളേയും എപ്പോഴും ഉററുപാത്തു് അവയെ സുനിയന്ത്രിതവും സുശിക്ഷിതവും പ്രബുദ്ധവുമാക്കിത്തരുന്ന ഒരു ക്ഷമാനിധിമാതാവിൻെറ സന്തതസന്നിധിയാണു് ശ്രീ ഗീത എനിക്കു്. ഞാനാകട്ടെ, എൻെറ സാധാരണസ്വാഭാവികലൌകികവ്യാപാരങ്ങളിൽത്തന്നെ വേണം മാതാവു ഗീതയുടെ ധർമ്മ്യാമൃതവചനങ്ങളെ പറഞ്ഞപടി പര്യുപാസിക്കുക എന്നും, അതുതന്നെയാണു് എൻെറ ആധ്യാത്മികസാധന എന്നും, ആദ്യം മുതല്ക്കേ ബോധിച്ചു വശായവനുമാണു്. എൻെറ ഗീതാസാധനയ്ക്കു് ഏതു സമയവും അവസരമാണു്. ഏതു സ്ഥലവും സ്ഥിതിവിശേഷവും ഉപയുക്തങ്ങളാണു്. എൻെറ ജീവിതംതന്നെ ശ്രീ ഗീതാസാധനയാണു്.

അതിൻവണ്ണം ശ്രീ ഗീതാധർമ്മ്യോപാസനം ചെയ്തു വരവേ അതിൻെറ സമ്പ്രദായത്തിൽ ഒരു വിശേഷം സംഭവിക്കുന്നതായിട്ടു് ഒരനുഭവമുണ്ടായതും പറയാം. ആദ്യമാദ്യം ഈ ഗീതാസാധന ഞാൻ ഓമ്മിച്ചോമ്മിച്ചു് സ്വപ്രയത്നമായി നടത്തിപ്പോന്ന ഒന്നായിരുന്നു. എന്നാൽ പിന്നെപ്പിന്നെ ഇപ്പോൾ അതു് ഞാനോക്കാതെപോലും എന്നിലൂടെ നടക്കുന്ന സാധനയായി മാറിയിരിക്കുന്നു. ഇനി ഞാൻ ഇതു വേണ്ടെന്നു വിചാരിച്ചാൽപ്പോലും എനിക്കിതിൽനിന്നു് ഒഴിയാൻ വയ്യാത്തവിധം ഞാനീ സാധനാഗതിയിലേയ്ക്കു് 'ഹ്രിയതേ ഹ്യവശോപി സഃ'' എന്നായിരിക്കുന്നു. സ്വകാര്യവും പരകാര്യവും, രഹസ്യവും പരസ്യവുമായ എൻെറ എല്ലാ ഭാവങ്ങളും നടപടികളും ശ്രീ ഗീതാമാതാവിൻെറ സൂക്ഷ്മദൃഷ്ടികളുടെ വെളിച്ചത്തിലേ എനിയ്ക്കു വയ്യു. എന്നായിരിക്കുന്നു. നലമാന്നൊരു മാററംതന്നെ എന്നുള്ളിൽ ആകമാനം ഉളവാക്കപ്പെടുന്നു.

---

കണ്ടോരുണ്ടോ വ്രജസ്ത്രീവസനനിര കവന്നാലിലൊന്നിൽക്കരേറി–
ക്കൊണ്ടോരോരോ കൊമ്പുതോറും തരമൊടു തരസാ തൂക്കിയിട്ടാത്തമോദം
കണ്ടോതിത്തിരിയ്ക്കും കളവിതു കളിയല്ലെന്നു കള്ളം നടിച്ചും
കൊണ്ടോമൽകാഞ്ചനോടക്കുഴലുവിളി തകക്കുന്ന കാർവണ്ണരൂപം.

—എം. വി. കൃഷ്ണവാരിയർ

# ലോകബന്ധുവായ ബുദ്ധദേവൻ*

**വി. മുരളീധരമേനോൻ**

കപിലവസ്തുവിലെ സിദ്ധാൎത്ഥരാജകുമാരൻ ലോകഗുരുവായ ശ്രീ ബുദ്ധനായി മാറിയ ഭാവശബളമായ കഥ മതാത്മകസാഹിത്യത്തിൽ അപൂൎവ്വമായ ഒന്നാണ്. ബുദ്ധദേവന് പ്രണാമങ്ങൾ.

ബി. സി. 528. വൈശാഖപൗൎണ്ണമി. അന്നു പകൽ മുഴുവനും സിദ്ധാൎത്ഥൻ ഗയയിലുള്ള ഒരു അരയാലിൻചോട്ടിൽ ധ്യാനലീനനായി കഴിഞ്ഞു. ഇനിയും തനിക്കു വെളിവാകാത്ത പരമസത്യത്തിനുവേണ്ടിയുള്ള അവസാന പോരാട്ടമാണുള്ളിൽ. അരികെക്കൂടി ഒഴുകുന്ന നിരഞ്ജനാനദിയിലിറങ്ങി കുളിച്ച്, സുജാത എന്നൊരു പെൺകുട്ടി തനിക്കൎപ്പിച്ച നിവേദ്യം കഴിച്ച് വീണ്ടും, പഴയ ഇരിപ്പിടത്തിലേയ്ക്ക് അദ്ദേഹം മടങ്ങി. ചന്ദ്രികാധവളമായ രാത്രി. പ്രകൃതിയാകെ നിഷ്പന്ദം. നീരവമായ ആ രാവിൽ, പൗൎണ്ണമിത്തിങ്കളിനെ സാക്ഷിയാക്കി, സത്യം നേടാതെ ഇനിയും താനിരുന്നിടത്തു നിന്നിളകില്ലെന്ന ഗംഭീരമായൊരു സങ്കല്പത്തോടെ അദ്ദേഹം ധ്യാനത്തിലാണ്ടു. മനസ്സ് ആത്മാനുഭൂതിയുടെ വിവിധങ്ങളായ ഭൂമികകൾ കടന്ന് പരമസത്യത്തെ പ്രാപിച്ചു. ഉണ്മയുടെ രഹസ്യം തെളിഞ്ഞു. സിദ്ധാൎത്ഥൻ ബുദ്ധനായി. വാക്കുകൾക്ക് അവിധേയമായ സമാധിയുടെ അഖണ്ഡാനന്ദത്തിൽ മുഴുകി അദ്ദേഹം ഏഴു ദിവസം അവിടെത്തന്നെയിരുന്നു. വീണ്ടും മനസ്സ് സാധാരണബോധഭൂമികയിലേയ്ക്കു മടങ്ങി വന്നപ്പോൾ, തനിക്കു കൈവന്ന ഈ അനുഭൂതിയിൽ ഒററയ്ക്കങ്ങനെ ലയിച്ചിരിക്കണോ, അതോ, ഭോഗദഗ്ദ്ധമായ ഈ ലോകത്തിന്റെ മഹാമോഹത്തിൽനിന്നും മോചിക്കുവാനുഴറുന്ന സത്യാന്വേഷികളുമായി ഈ പരമാനന്ദം പങ്കിടണോ എന്നായി അവിടുത്തെ ചിന്ത. ഒടുവിൽ, താൻ സാക്ഷാത്കരിച്ച സത്യം ലോകത്തിനുപദേശിക്കുവാനുറച്ചു. മൂന്നാഴ്ചകൊണ്ടാണ് അദ്ദേഹം തന്റെ കൎമ്മപരിപാടി ആസൂത്രണം ചെയ്തത്. ആദ്ധ്യാത്മികസിദ്ധിയുടെ ഗൗരീശങ്കരത്തിൽനിന്നും ജീവകോടികൾ കിടന്നു പിടയുന്ന സംസാരത്തിന്റെ താഴ്വാരത്തിലേയ്ക്കദ്ദേഹം ഇറങ്ങി വന്നതു് തീവ്രകാരുണ്യം ഒന്നുകൊണ്ടു മാത്രം.

ആ ലോകാനുജിഘൃക്ഷു സാധകരെയും സത്യജിജ്ഞാസുക്കളെയും തേടിയിറങ്ങി. തന്നോടൊപ്പം ഒരു കാലം തപസ്സനുഷ്ഠിച്ചിരുന്ന അഞ്ചു മുമുക്ഷുക്കളുടെ കാൎയ്യം ഓൎമ്മവന്നു. അവർ ഇശിപട്ടണം അഥവാ സാരനാഥത്തിൽനിന്ന് 144 മൈലകലെയുള്ള ആ സ്ഥലത്തേയ്ക്കുദ്ദേഹം നടന്നു. ദൂരെവെച്ചു കണ്ടപ്പോൾ അദ്ദേഹത്തെ അഭിവാദനം ചെയ്യുവാനവർ മടിച്ചു. കാരണം, അദ്ദേഹം മാൎഗ്ഗഭ്രഷ്ടനാണ്. പക്ഷെ, അദ്ദേഹം അടുത്തു വന്നപ്പോൾ, സംസാരിച്ചു തുടങ്ങിയപ്പോൾ അവർ മന്ത്രമുഗ്ദ്ധരെപ്പോലെ നിന്നുപോയി. അദ്ദേഹത്തിന്റെ രൂപത്തിലും ഭാവത്തിലും സ്വരത്തിലുമെല്ലാം ഒരു സത്യദ്രഷ്ടാവിന്റെ അഭൗമശക്തിയുണ്ടായിരുന്നു. അവരോടായി ചെയ്ത ആദ്യപ്രഭാഷണമാണ് ധൎമ്മചക്രപ്രവൎത്തനമെന്ന പേരിൽ ലോകമിന്നറിയുന്നതു്. അഞ്ചു നാളുകൾക്കുശേഷം ചെയ്ത രണ്ടാമത്തെ പ്രഭാഷണമാണ് അനാത്മലക്ഷണസൂത്രം.

ജീവിതത്തിന്റെ രണ്ടററങ്ങളും — ഉച്ഛൃംഖലമായ ഭോഗലാലസയും ശരീരപീഡകമായ കൃച്ഛ്രതപസ്സും — ഒരുപോലെ വൎജ്ജിക്കണമെന്ന് ആദ്യപ്രഭാഷണത്തിൽത്തന്നെ ബുദ്ധൻ പറഞ്ഞു. പരമജ്ഞാനത്തിലേയ്ക്കും ശാശ്വതശാന്തിയിലേയ്ക്കും നമ്മെ നയിക്കുന്നതു് മദ്ധ്യമാൎഗ്ഗമാണെന്നദ്ദേഹം ഉപദേശിച്ചു. താൻ കണ്ടറിഞ്ഞ ആൎയ്യസത്യത്തെ ദുഃഖം, ദുഃഖസമുദയം, ദുഃഖനി

* പൂങ്കുന്നം വിവേകാനന്ദവിജ്ഞാനഭവനത്തിൽ വെച്ച് 25. 5. 1975-ൽ ബുദ്ധജയന്തി പ്രമാണിച്ച് നടത്തിയ സിംപോസ്യത്തിൽ അവതരിപ്പിച്ച പ്രബന്ധം.

രോധം, ദുഃഖനിരോധമാർഗ്ഗം എന്നു് നാലായി അദ്ദേഹം പകുത്തു. മർത്ത്യജീവിതം മുഴുവൻ പെരിയൊരു സങ്കടം, പിറന്നന്നു മുതൽ ഇറന്നു പോകുന്നതുവരെ. ജരാവ്യാധിമരണങ്ങളും, പ്രിയവിയോഗങ്ങളും, അപ്രിയസംഗങ്ങളും, അസഫലകാമനകളും – ചുരുക്കത്തിൽ, കാമാനുവിദ്ധമായ, ഒററതിരിഞ്ഞ, ക്ഷണികമായ നമ്മുടെ വ്യക്തിത്വം – ദുഃഖദമാണു്.

ദുഃഖകാരണം ഇന്ദ്രിയസുഖങ്ങൾക്കുവേണ്ടിയുള്ള വ്യക്തിയുടെ അശാമ്യതൃഷ്ണതന്നെ.

ദുഃഖനിരോധം തൃഷ്ണാമുക്തിയും.

അതിനുള്ള ശിക്ഷണപദ്ധതിയാണു് ബുദ്ധന്റെ അഷ്ടമാർഗ്ഗം. സമ്യക് ദൃഷ്ടി, സമ്യക് സങ്കല്പം, സമ്യക് വാക്, സമ്യക് ക്രിയ, സമ്യക് ആജീവം, സമ്യക് വ്യായാമം, സമ്യക് സ്മൃതി, സമ്യക് സമാധി എന്നു് എട്ടായി അഷ്ടമാർഗ്ഗത്തെ അദ്ദേഹം വ്യവച്ഛേദിക്കുന്നു.

രണ്ടാമത്തെ പ്രഭാഷണത്തിൽ, ബുദ്ധൻ നമ്മുടെ വ്യക്തിത്വത്തിന്റെ അയഥാർത്ഥഘടകങ്ങളെ ഓരോന്നായി അപഗ്രഥിച്ചു് അനാത്മമെന്നു കണ്ടു തള്ളുന്നു. അദ്ദേഹത്തിന്റെ വാക്കുകൾതന്നെ ഇവിടെ ഉദ്ധരിക്കാം:

''സഹോദരരെ, ഏതു രൂപവും ഏതു വേദനവും ഏതു പ്രജ്ഞാനവും ഏതു സംസ്കാരവും ഏതു വിജ്ഞാനവും അനാത്മപക്ഷത്തിൽപ്പെടുന്നു. അവ, ഭൂതമോ വർത്തമാനമോ ഭാവിയോ, നമ്മിലുള്ളതോ നമുക്കു ബാഹ്യമോ, സ്ഥൂലമോ സൂക്ഷ്മമോ, ഉച്ചമോ നീചമോ, വിദൂരസ്ഥമോ അന്തികസ്ഥമോ എന്തായാലും ആത്മാവല്ല. അതുകൊണ്ടു്, ശിക്ഷിതനായ സാധകൻ അവയുടെ നേക്കെല്ലാം ഉദാസീനൻ. അവൻ മുക്തനാകുമ്പോൾ, അതോടെ അവന്റെ പൃഥഗ് ജീവിതം അവസാനിക്കുന്നു, അവൻ നിർവ്വാണം നേടി കൃതകൃത്യതയടയുന്നു. ഈ അവസ്ഥയ്ക്കപ്പുറം ഒന്നുമില്ല.''

ബുദ്ധന്റെ ഈ ദർശനം ഉപനിഷത്തുകളുടെ തന്നെയാണു്. വ്യത്യാസം ആലോകകോടികളുടേതുമാത്രം. അദ്ദേഹം ജീവിതത്തെ ഇങ്ങേത്തലക്കൽനിന്നു നോക്കിയപ്പോൾ, ഉപനിഷത്തുകളിലെ ഋഷികൾ ജീവിതത്തെ അതിന്റെ അന്തിമഭാഗധേയമായ സച്ചിദാനന്ദസ്വരൂപാവസ്ഥിതിയിൽനിന്നു കാണുന്നു. അവിടെ ജീവിതം അഴിവില്ലാത്ത ആനന്ദം, ഇവിടെ ദുഃഖം.

ദുഃഖത്തിനു കൊടുക്കുന്ന ഈ ഊന്നൽകൊണ്ടാണു് ബുദ്ധദർശനത്തെ ചിലർ വിഷാദദർശനമായി വ്യാഖ്യാനിച്ചതു്. വിഷാദവാദം ഒരു ദർശനമെന്ന നിലയിൽ ഗാഢമാണു്. അതു ജീവിതത്തെ അപരിഹാര്യമായ ദോഷമായി, മോചനമില്ലാത്ത വേദനയായിമാത്രം കാണുന്നു; അവിടെ ആശയ്ക്കു് ഒരുവഴിയുമില്ല. മറിച്ചു്, ബുദ്ധൻ ജീവിതം ആടലാണെന്നു പറയുമ്പോഴും, അതിൽനിന്നുള്ള മോചനവും അതു കൈവരുത്തുന്ന നിത്യശാന്തിയും ഉറപ്പിച്ചുപറയുന്നുണ്ടു്. ഇവിടെ പ്രത്യാശയും പ്രയത്നവുമുണ്ടു്. അദ്ദേഹം ഒരിടത്തു പറഞ്ഞു: ''ഈ ലോകം ഒരു പെരുങ്കടൽ; ഉയർന്നമർന്നു പോകുന്ന തരംഗപരമ്പര മനുഷ്യജന്മങ്ങൾ; തിരയുടെ നുര നശ്വരശരീരം; വിദൂരതീരം നിർവ്വാണം; തുറമുഖം ശാന്തിയും.'' ജീവിതത്തിന്റെ അന്തിമസാഫല്യമായ ശാന്തി അദ്ദേഹം എടുത്തു പറയുന്നുണ്ടെന്ന കാര്യം പ്രത്യേകം ശ്രദ്ധിക്കേണ്ടതാണു്.

ബുദ്ധൻ ആത്മാവിനെപ്പററിയും ഈശ്വരനെപ്പററിയും ഒന്നും മിണ്ടിയില്ലെന്നതു ശരിതന്നെ. പ്രപഞ്ചത്തിലുള്ളതെല്ലാം അനാത്മമെന്നു കണ്ടദ്ദേഹം തള്ളിപ്പറഞ്ഞപ്പോൾ അത്മാവെന്തെന്നദ്ദേഹം നിർവ്വചിച്ചില്ല. ദാർശനികമായി ഇതു് ഒരു പോരായ്മയാണെന്നു സമ്മതിക്കണം. പക്ഷെ, അതുകൊണ്ടദ്ദേഹത്തെ ലോകായതികൻ, എന്നുവെച്ചാൽ, ലോകത്തിനുവേണ്ടിമാത്രം പ്രവർത്തിക്കുന്ന നിരീശ്വരൻ എന്നു മുദ്ര കുത്തിയ ആസ്തികന്മാർ അസഹിഷ്ണുതയും ഉത്താനബുദ്ധിത്വവും ഒപ്പം കാട്ടിയവരാണു്. അനാർദ്രമായ തത്ത്വശാസ്ത്രത്തിന്റെ കീറാമുട്ടിപ്രശ്നങ്ങൾ വേദവാദരതന്മാരുടെ മേധാവ്യായാമങ്ങളായിട്ടേ അദ്ദേഹം കരുതിയുള്ളു. ദൈവശാസ്ത്രത്തിൽ അദ്ദേഹം ഉദാസീനനായിരുന്നു. എന്തുകൊണ്ടു് ? അദ്ദേഹം ഒരു കടുത്ത പ്രായോഗികതാവാദിയായിരുന്നതുകൊണ്ടു്. സത്യം പാണ്ഡിത്യത്തിന്റെ മിടുക്കുകാട്ടലല്ല, ജീവിച്ചുകാട്ടലാണെന്നദ്ദേഹം വിശ്വസിച്ചു. എണ്ണിയാലൊടുങ്ങാത്ത അനാചാരങ്ങളും അന്ധവിശ്വാസങ്ങളും, അമ്പരപ്പിക്കുന്ന വിശ്വാസഭേദങ്ങൾ, സ്വർഗ്ഗനരകങ്ങളെ ചൂണ്ടി പൗരോഹിത്യം നടത്തിവന്ന ചൂഷണഭീഷണികൾ, ചുരുക്കത്തിൽ, മതത്തിന്റെ പേ

രിൽ കാട്ടിയ എല്ലാ പ്രാകൃതധിക്കാരങ്ങളും അദ്ദേഹത്തിൻെറ ഉന്നതമായ സത്യബോധത്തെ കഠിനമായി വേദനിപ്പിച്ചു. ശരീരത്തെ ഉണക്കുന്ന പട്ടിണിയുടെ ഇരുപത്തിമൂന്നു വകഭേദങ്ങളും വസ്ത്രധാരണത്തിൻെറ പതിമ്മൂന്നു വിലക്ഷണരീതികളും മതത്തിൻെറ അനുഷ്ഠാനപദ്ധതിയിലുണ്ടായിരുന്ന കഥ ബുദ്ധൻതന്നെ ഒരു ഭിക്ഷുവിനോട് ഒരവസരത്തിൽ പറയുന്നുണ്ട്.

പ്രപഞ്ചകാര്യങ്ങൾ പ്രപഞ്ചകാരണങ്ങൾ കൊണ്ടുതന്നെ വ്യാഖ്യാനിക്കപ്പെടാമെന്നദ്ദേഹം വിശ്വസിച്ചു. ജീവിതം വേദനതന്നെ. പക്ഷെ, അതിൽനിന്നുള്ള മോചനം നമുക്കന്യമായൊരു ശക്തിയുടെ പ്രസാദംകൊണ്ടല്ല, മറിച്ച്, നമ്മുടെ പൗരുഷംകൊണ്ടുതന്നെ നേടേണ്ടതാണെന്നദ്ദേഹം ഓർമ്മിപ്പിച്ചു. വ്യക്തിയുടെ ഇച്ഛാശക്തിയിലും സ്വാതന്ത്ര്യത്തിലും അടിയുറന്നതാണദ്ദേഹത്തിൻെറ കർമ്മസിദ്ധാന്തം. ചുരുക്കത്തിൽ, നമുക്കു കൈവന്ന പ്രത്യക്ഷമായ ഈ ജീവിതത്തിൻെറ വികാസത്തിൽ നമുക്കുള്ള സമ്പൂർണ്ണ ബാദ്ധ്യതയാണ് ബുദ്ധൻ ആവർത്തിച്ചുറപ്പിക്കുന്നതു്. അതുകൊണ്ടുതന്നെയാണ് സിദ്ധാന്തവാദങ്ങളിൽ നിന്നൊഴിഞ്ഞു് ധർമ്മനിഷ്ഠയിൽ അങ്ങേയററത്തെ വ്യഗ്രത അദ്ദേഹം കാട്ടിയതും.

മാലൂക്യപുത്രൻെറ ചോദ്യങ്ങൾക്കവിടുന്നു പറഞ്ഞ ഉത്തരം ശ്രദ്ധേയമാണ്. ഈ ലോകം ശാശ്വതമോ ? മരണശേഷവും ബുദ്ധൻ ഉണ്ടാകുമോ ? ഈ രണ്ടു ചോദ്യങ്ങൾ മാലൂക്യപുത്രൻ തൊടുത്തുവിട്ടു. അറിവില്ലെങ്കിൽ അതു തുറന്നു പറയണമെന്നുകൂടി ഒരു ധിക്കാരിയുടെ മട്ടിൽ അദ്ദേഹം കൂട്ടിച്ചേർത്തു. ബുദ്ധദേവൻ ചെറുതായൊന്നു ചിരിച്ച് ശാന്തനായി പതുക്കെ പറഞ്ഞു: ''മാലൂക്യപുത്ര, ഒരുവൻെറ മേൽ വിഷലിപ്തമായൊരമ്പ് വന്നുകൊണ്ടു. അവൻെറ കൂട്ടുകാർ ഒരു വൈദ്യനെ കൂട്ടിക്കൊണ്ടുവരുവാൻ തിടുക്കംകൂട്ടി. അപ്പോൾ അയാൾ ഇങ്ങനെ പറയുന്നു എന്നു സങ്കല്പിക്കുക: 'ഈ അമ്പ് എയ്തവനാരു് ? അയാളുടെ കുടുംബം, കുലം, ഗോത്രം, നാട് ഇവയേതു് ? ആൾ നെടിയവനോ കുറിയവനോ ? കറുമ്പനോ, വെളുമ്പനോ ? ഇവയൊന്നുമറിയാതെ എൻെറ ദേഹത്തിൽനിന്നു് അമ്പൂരാൻ ഞാൻ സമ്മതിക്കുകയില്ല. ഇനിയും എനിക്കറിയണം; ഏതു വില്ലിലാണ് ഈ അമ്പു കുലച്ചതു് ? അതു വളഞ്ഞ വില്ലോ നിവന്ന വില്ലോ ? അമ്പു് ഈറലോ, മുളയോ, ലോഹമോ ? എനിക്കുത്തരം തന്നിട്ടുമതി അമ്പെടുക്കുന്ന കാര്യം. '

മാലൂക്യപുത്ര, ആ പാവം ചത്താലും അയാളുടെ ജിജ്ഞാസ ശമിക്കുകയില്ല. ഞാൻ പറയുന്നു, ഈ ലോകം സത്യമായാലും മിഥ്യയായാലും ഇവിടെ ജനിമരണങ്ങളും ജരാരോഗവാർദ്ധക്യങ്ങളും ദുഃഖവിലാപങ്ങളുമുണ്ട്. ഇവയിൽ നിന്നുള്ള മോചനമാണ് ഞാൻ പ്രഖ്യാപിക്കുന്നതു്.''

എന്തുകൊണ്ട് ഈ ലോകം ഉണ്ടെന്നോ ഇല്ലെന്നോ, തഥാഗതൻ മരണനഷ്ടനെന്നോ, മരണാതിവർത്തിയെന്നോ ഞാൻ പറഞ്ഞില്ല? കാരണം, അതുകൊണ്ടു പ്രയോജനമില്ല. ഇന്ദ്രിയവിരക്തിയും പരമജ്ഞാനവും നിർവ്വാണശാന്തിയും അതുകൊണ്ടു നേടാനാവില്ല.

ഞാൻ പറഞ്ഞു: ഇവിടെ ദുഃഖമുണ്ട്, ദുഃഖത്തിനു കാരണമുണ്ട്, ദുഃഖനിവൃത്തിയും അതിനുള്ള മാർഗ്ഗവുമുണ്ട്. എന്തുകൊണ്ട് ഞാനിതു പറഞ്ഞു ? കാരണം, അതുകൊണ്ട് പ്രയോജനമുണ്ട്. പവിത്രമായൊരു ജീവിതത്തിന് അതു സാധകമാണ്. അതു് ഭോഗവിരക്തിയും മുക്തിയും പ്രദാനം ചെയ്യുന്നു.''

ജീവിതത്തിനുവേണ്ടതു് തത്ത്വശാസ്ത്രമല്ല, ധർമ്മബോധമാണെന്നു് അദ്ദേഹം വിശ്വസിച്ചു. സത്യം അനുഭൂതിയാണ്. അനുഭൂതി അനിർവ്വചനീയവും. അവിടെ മൗനം വ്യാഖ്യാനമാകുന്നു. ഒരിക്കൽ, ചുററും നിറയെ വീണടിഞ്ഞുകിടക്കുന്ന ശിംശപദലങ്ങളിൽ ഒരു പിടി കൈയ്യിലെടുത്തു്, ഇനിയും എത്ര ഇലകൾ ബാക്കിയുണ്ടെന്നു് ബുദ്ധൻ ആനന്ദനോട് ചോദിച്ചു. ആനന്ദൻ അത്ഭുതം കൂറി പറഞ്ഞു: ''ഇതു ശരത്കാലം. എങ്ങും ഇലകളുടെ കൂമ്പാരം. അവയൊക്കെ എങ്ങനെ എണ്ണിത്തിട്ടപ്പെടുത്തും ?'' അതുകേട്ട് ബുദ്ധൻ പ്രതിവചിച്ചു: ''നീ പറഞ്ഞതു് ശരിയാണ്. എൻെറ കൈയ്യിലുള്ള ഒരുപിടി ഇലകൾപോലെ കുറച്ചു സത്യങ്ങൾ ഞാൻ നിനക്കു തന്നു. ഇനിയും എത്രയോ ഇലകൾ ബാക്കിയാണ്!''

ശ്രാവസ്തിയിൽ, ജേതവനത്തിൽ ഒരുനാൾ ശിഷ്യരോടായി നിർവ്വാണത്തെപ്പററി പറയുമ്പോൾ ബുദ്ധൻ പറഞ്ഞു: ''സഹോദരരെ, അജാതവും അഭൂതവും അകൃതകവും അസങ്കീർണ്ണവു

മായ ഒന്നുണ്ട്. അതില്ലെങ്കിൽ, ജാതവും ഭൂതവും കൃതകവും സങ്കീർണ്ണവുമായ ഈ വസ്തുപ്രപഞ്ചത്തിൽനിന്നും നമുക്ക മോചനമില്ല.'' ഇവിടെ ബുദ്ധൻ സൂചിപ്പിക്കുന്നത് ഏകമായ സത്യത്തെയാണ്. അദ്ദേഹം അതിനെ ഈശ്വരനെന്നും ആത്മാവെന്നും പേരു ചൊല്ലി വിളിച്ചില്ലെന്നു മാത്രം.

അപ്പോഠം, ബുദ്ധൻ ഹിന്ദുമതത്തിൻെറ തിരസ്കർത്താവല്ല, സംസ്കർത്താവാണെന്നു വേണം പറയുവാൻ. മാക്സ്മുള്ളറും, ഓറംഡൻ ബെർഗ്ഗും, റൈസ് ഡേവിഡ്സും, ഡോക്ടർ രാധാകൃഷ്ണനുമെല്ലാം ഈ വസ്തുത ചൂണ്ടിക്കാട്ടിയിട്ടുണ്ട്. ബുദ്ധൻ ജ്ഞാനയോഗിയാണെന്നു ശ്രീരാമകൃഷ്ണദേവൻ പറഞ്ഞില്ലേ? സത്യത്തിൻെറ അന്ത്യവിധിപോലെ നമുക്കതിനെ സ്വീകരിക്കാം.

ദർശനത്തെപ്പററിയുള്ള ഈ വ്യതിചലനം ഇവിടെ നില്ക്കട്ടെ. മഹാനായ ഈ മനുഷ്യസ്നേഹി നാല്പത്തിനാലുവർഷക്കാലം ഈ വിശാലഭാരതത്തിൽ ചുററിനടന്നു. പ്രേമത്തിൻെറ ദിഗ്‌വിജയമാണവിടുന്നു നേടിയത്. ജനങ്ങഠം ഈ പുതിയ പ്രവാചകനെ തങ്ങളുടെ മോചകനായി കണ്ടു. അദ്ദേഹം അവരുടെ ഹൃദയങ്ങളിലേയ്ക്കു കടന്നു ചെന്നു. നിദ്രിതമായ മനുഷ്യത്വത്തിൻെറ ഉദാരകോമളഭാവങ്ങളെ അദ്ദേഹം തൊട്ടുണർത്തി. ഈ നാടിൻെറ ഹൃദയത്തിൽ നൂററാണ്ടുകളായി തങ്ങിനിന്ന ഇരുഠംപ്പടപ്പിലേയ്ക്കു ബുദ്ധദേവൻെറ തീക്ഷ്ണതേജസ്സ് വജ്രസൂചിപോലെ തുളച്ചു കയറി. സർവ്വപാപഹരമായ ബുദ്ധതീർത്ഥത്തിലേയ്ക്ക് ആയിരമായിരം പുരുഷന്മാരും സ്ത്രീകളും ഒഴുകി വന്ന്, ഭിക്ഷുക്കളും ഭിക്ഷുണികളുമായി മാറി ജന്മസാഫല്യം നേടി. ചന്ദ്രദർശനത്തിൽ കടൽ വികാരംകൊണ്ട് വേലിയേററം കൊള്ളുന്നതുപോലെ തഥാഗതൻ ചെല്ലുന്നിടമൊക്കെ ജനങ്ങഠം ആവേശംകൊണ്ടിളകിമറിഞ്ഞു. ആയിരം ഭിക്ഷുക്കളോടൊപ്പം അദ്ദേഹം ബിംബിസാരൻെറ രാജഗൃഹത്തിലെത്തിയപ്പോഠം രാജാവും പ്രജകളും അദ്ദേഹത്തിന് പ്രേമപ്രണാമങ്ങളർപ്പിച്ചു. ബിംബിസാരൻ ബുദ്ധശിഷ്യനായി മാറിയ കഥ പ്രസിദ്ധമാണ്. അദ്ദേഹം വേണുവനത്തിൽ കുറെനാഠം പാർത്തശേഷം നേരെ കപിലവസ്തുവിലേയ്ക്കു യാത്രയായി. മകൻ പിച്ചതെണ്ടിനടക്കുന്നതറിഞ്ഞ് ശുദ്ധോദനരാജാവിന് വേദനതോന്നി, അതിലേറെ അപമാനവും. മകൻ ഇരിക്കുന്നിടം തെരഞ്ഞു പിടിച്ച്, പരിഭവസ്വരത്തിൽ അദ്ദേഹം ചോദിച്ചു: ''നീ എന്തിന് ഞങ്ങളെ ഇങ്ങനെ നാണം കെടുത്തുന്നു?''

''രാജൻ, ഭിക്ഷാടനം ഞങ്ങളുടെ സന്ന്യാസസമ്പ്രദായത്തിലെ ഒരു നിയമമാണ്,'' ബുദ്ധൻെറ ഉത്തരം.

രാജാവു ചൊടിച്ചു: ''ഞങ്ങഠം ശൂരന്മാരായ യോദ്ധാക്കന്മാരുടെ പ്രശസ്തവംശത്തിൽ പിറന്നവർ. കൊടുക്കുകയും എടുക്കുകയും ചെയ്യും, പക്ഷെ, ഒരിക്കലും യാചിക്കുകയില്ല. അതു ഞങ്ങഠംക്കു മരണമാണ്.''

മകൻ അച്ഛനെ നന്നെയൊന്നു നോക്കിയിട്ടു മെല്ലെ പറഞ്ഞു: 'അവിടുന്നും അവിടുത്തെ കുടുംബവും പ്രതാപികളായ രാജാക്കന്മാരുടെ വംശത്തിൽ പിറന്നവർ. എൻെറ പിറവി ഭിക്ഷുക്കളിൽനിന്നും. അവർ ഇരന്നു കഴിഞ്ഞവർ.' അല്പം കഴിഞ്ഞു് തെല്ലൊരഭിമാനത്തോടെ അദ്ദേഹം തുടർന്നു: 'എനിക്കുമുണ്ട് ചിലതു കൊടുക്കുവാൻ. ഒരു പുത്രൻ രഹസ്യമായൊരു നിധി കണ്ടെത്തിയാൽ അതിലെ വിലപ്പെട്ട രത്നങ്ങഠം അച്ഛനു സമ്മാനിക്കേണ്ടതു് അവൻെറ കടമയല്ലേ?' പിതാവ് ഒന്നും ഉരിയാടിയില്ല. പിന്നെ, ബുദ്ധൻ താൻ പ്രചരിപ്പിക്കുന്ന ധർമ്മസന്ദേശം എന്തെന്ന് അദ്ദേഹത്തിനു വിവരിച്ചുകൊടുത്തു. ശുദ്ധോദനൻ മകനെ രാജകൊട്ടാരത്തിലേയ്ക്കു കൂട്ടിക്കൊണ്ടുപോയി. രാജകുടുംബവും ഭൃത്യജനങ്ങളും അദ്ദേഹത്തെ സന്തോഷത്തോടെ എതിരേററു. പക്ഷെ, യശോധരമാത്രം ആ കൂട്ടത്തിലില്ലായിരുന്നു. അദ്ദേഹത്തിൻെറ കണ്ണിൽ തനിക്കെന്തെങ്കിലും വിലയുണ്ടെങ്കിൽ അദ്ദേഹം തൻെറ അടുത്തുവരും എന്നു പറഞ്ഞു് ആ പാവം കിടക്കറയിൽത്തന്നെയിരുന്നു. യശോധരയെ കാണാഞ്ഞു ബുദ്ധൻ അവഠം ഇരിക്കുന്നിടത്തേയ്ക്കു ചെന്നു. ഒരു ശോകരൂപംപോലെ അവഠം വെറും നിലത്ത് ചടഞ്ഞു കൂടിയിരുപ്പുണ്ട്. അദ്ദേഹം മുറിയിലേയ്ക്കു കടന്നുവന്നപ്പോഠം അവഠം അദ്ദേഹത്തെ സൂക്ഷിച്ചൊന്നു നോക്കി. ഭർത്താവിൻെറ രൂപം ആകെ കെട്ടുപോയിരിക്കുന്നു. അവളുടെ നെഞ്ചു പൊട്ടി. ഓടിച്ചെന്ന് ആ തൃക്കാലിണ കൂട്ടിപ്പിടിച്ച് അവഠം പൊട്ടിക്കരഞ്ഞു. ദുഃഖത്തിൻെറ ഉരുഠംപൊട്ടലായിരുന്നു അതു്. അടു

ത്തുനിന്നിരുന്ന ശുദ്ധോദനൻ മകനോടു പറഞ്ഞു: ''അവരു നിനക്കു മാപ്പു തന്നതുപോലെ നീയും അവരുക്കു മാപ്പു കൊടുക്കണം. ഇത്രനാളും അവരു മെഴുകുതിരിപോലെ കത്തിയുരുകുകയായിരുന്നു. ദിവസത്തിലൊരിക്കൽമാത്രം എന്തെങ്കിലും ഇത്തിരി കഴിച്ചും വെറും നിലത്തു കിടന്നു മയങ്ങിയും കരഞ്ഞും പ്രാർത്ഥിച്ചും ആ പാവം കഴിയുന്നു.'' പെട്ടെന്നു് യശോധര പിടഞ്ഞെഴുന്നേററു് മകൻ രാഹുലനെ തെരഞ്ഞോടി. കുളിപ്പിച്ചു് നല്ല കുപ്പായമണിയിച്ചു് അവനെ അമ്മ അച്ഛന്റെ സന്നിധിയിലേയ്ക്കു കൂട്ടിക്കൊണ്ടു വന്നു. ''എന്റെ അച്ഛൻ രാജാവല്ലേ അമ്മേ?'' എന്നു ചോദിച്ചുകൊണ്ടു് അവൻ മുറിയിലേയ്ക്കു കടന്നപ്പോരു ബുദ്ധഭഗവാൻ തന്റെ മൺചട്ടിയിൽനിന്നും അന്നു യാചിച്ചുകിട്ടിയ ഭിക്ഷാന്നം പയ്യെ കഴിച്ചുകൊണ്ടിരിക്കുകയായിരുന്നു അദ്ദേഹത്തെ ചൂണ്ടിക്കാട്ടി അമ്മ മകനോടു പറഞ്ഞു: ''ഇതാണു് നിന്റെ അച്ഛൻ. ഏതോ വലിയൊരു നിധി അദ്ദേഹം കണ്ടെത്തിയിരിക്കുന്നെന്നു് ഞാൻ കേട്ടിട്ടുണ്ടു്. നീ ചെന്നു് അദ്ദേഹത്തോടു്, 'ഞാനങ്ങയുടെ മകൻ, എനിക്കുള്ള എന്റെ ഓഹരി തരൂ' എന്നു പറയണം.'' കുട്ടി അദ്ദേഹത്തിന്റെ സമീപം ചെന്നുനിന്നു് സ്വത്തു ചോദിച്ചു. ഒന്നുമുരിയാടാതെ അദ്ദേഹം കഴിച്ചുകൊണ്ടിരുന്ന ആഹാരം തുടർന്നു. ഭക്ഷണം കഴിഞ്ഞു് എഴുന്നേററു് പയ്യെ നഗരപ്രാന്തത്തിലുള്ള ഭിക്ഷുസങ്കേതത്തിലേയ്ക്കു് അദ്ദേഹം നടന്നുപോയി. പിറകെ രാഹുലനും. ''അച്ഛാ, എനിക്കുള്ള സ്വത്തു് തരാൻ മറക്കരുതെ'', ഒരിക്കൽക്കൂടി കുട്ടി കെഞ്ചി. അദ്ദേഹം ഒരു മരച്ചോട്ടിലിരുന്നു. ചുററും ഭിക്ഷുക്കരു കൂടിയിട്ടുണ്ടു്. അദ്ദേഹത്തിന്റെ കരുണാർദ്രമായ തിരുമുഖം ആ കുഞ്ഞിന്റെ നേർക്കു തിരിഞ്ഞു. അല്പം കഴിഞ്ഞു് അർത്ഥഗർഭമായി ബുദ്ധൻ പറഞ്ഞു: ''നീ നിന്റെ സ്വത്തവകാശം ചോദിച്ചതു് ശരി.'' എന്നിട്ടു് ശിഷ്യരോടായി കല്പിച്ചു: ''അവനു് ഒരു പിച്ചച്ചട്ടി കൊടുക്കൂ; സംഘത്തിൽ അവനെക്കൂടി ചേർത്തു് എന്നെ പിന്തുടരാൻ അവനോടു പറയൂ. അവനു് കൊടുക്കാനുള്ള എന്റെ സ്വത്തു് ഇതാണു്.'' പക്ഷെ, എന്തൊരു വലിയ സ്വത്തു്! അനശ്വരമായ സ്വത്തു്! രാഹുലൻ സംഘസന്താനമായി വളർന്നു് ഒടുവിൽ മുക്തനായ കഥ വേറെ. അതുപോലെതന്നെ യശോധരയും. എഴുപത്തിയെട്ടു വയസ്സിലാണു് യശോധരയുടെ ദേഹത്യാഗം. അതിനു് അല്പംമുമ്പു് ബുദ്ധനോടായി ചെയ്ത അവരുടെ വിടവാങ്ങൽ രോമഹർഷണമാണു്: ''എന്റെ ശരീരം ഇന്നു് വൃദ്ധം, ദുർബ്ബലം. മരണം തൊട്ടു മുന്നിൽ. എനിക്കിനി മേൽ ജന്മമില്ല. ഞാൻ മുക്ത. പോകട്ടെ.''

ദുഃഖിക്കുരുക്കത്താണിയായി, പാപികരുക്കു തീർത്ഥമായി, ജിജ്ഞാസുക്കരുക്കു ജ്ഞാനമായി, എല്ലാവരിലും പ്രേമകാരുണ്യങ്ങരു ചൊരിഞ്ഞു് ഈ പരമഗുരു നാടാകെ നടന്നു. അവിടുത്തെ ജീവിതമോ അതിലളിതവും. വെളുപ്പിനുണർന്നു ധ്യാനം കഴിഞ്ഞാൽ കുറച്ചു നടക്കും. പിന്നെ ഭിക്ഷാടനത്തിനിറങ്ങും. പല ജാതിക്കാരുടെ വീടുകളിലും കുടിലുകളിലും കയറിയിറങ്ങി അവർക്കു മനസ്സിലാകുമാറു് സരളമായ ഭാഷയിൽ ജീവിതസത്യം,ധർമ്മം എന്തെന്നു ചൊല്ലിക്കൊടുക്കും. പല വീടുകളിൽനിന്നു കിട്ടുന്ന മാധുകരീഭിക്ഷ തന്റെ മൺപാത്രത്തിലേററുവാങ്ങി ഗ്രാമത്തിനു പുറത്തുള്ള ഏതെങ്കിലും മരച്ചുവട്ടിലിരുന്നു് അതു കഴിയ്ക്കും. മദ്ധ്യാഹ്നവിശ്രമം അവിടെത്തന്നെ. വിശ്രമം കഴിഞ്ഞാൽ പിന്നെയും നടക്കുകയായി. അന്തിയാകുമ്പോരു ഏതെങ്കിലും ദേവാലയമോ വൃക്ഷമൂലമോ കണ്ടെത്തി നിദ്രാസമാധിയിൽ ലയിക്കും.

ബുദ്ധഭഗവാനു് എൺപതു വയസ്സു തികയുന്ന ദിവസം. അന്നു നടന്നു മഗധത്തിനും കോസലത്തിനുമിടയ്ക്കു് പാവ എന്ന ഗ്രാമത്തിലെത്തി. അന്നത്താഴം കഴിച്ചതു് ചുന്ദൻ എന്ന ഒരു കൊല്ലന്റെ കുടിയിലായിരുന്നു. ഇതു തന്റെ അവസാനത്തെ അത്താഴമാണെന്നദ്ദേഹത്തിനു് അറിയാമായിരുന്നു. തകരയിലക്കറികൂട്ടിയതുകൊണ്ടാണെന്നു പറയുന്നു, അദ്ദേഹത്തിനു കലശലായ അതിസാരം പിടിപെട്ടു. എന്തിനും ഒരു കാരണം വേണമല്ലോ? രോഗം അടിപെടുത്തിയെങ്കിലും അതു വകവെക്കാതെ പാവയിൽ നിന്നു മെല്ലെ നടന്നു് കുശീനഗരത്തിലെത്തി. മരണത്തിലേയ്ക്കദ്ദേഹം വഴുതിവീഴുകയാണു്. തനിക്കു് അപഥ്യമായ ആഹാരം തന്ന പാവം ചന്ദനെ തന്റെ നിർവ്വാണശേഷം ശിഷ്യന്മാർ കുററപ്പെടുത്തുമോ എന്നായി അവിടുത്തെ ചിന്ത. ബുദ്ധഭഗവാന്റെ ഹൃദയം നൊന്തു പിടച്ചു. ആനന്ദനെ അരികെ വിളിച്ചു് ക്ഷീണിച്ച സ്വരത്തിൽ പയ്യെ പറഞ്ഞു: ''ആനന്ദ, പണ്ടു സുജാത

തന്ന ഭക്ഷണത്തിനുശേഷം ഇത്ര ഹൃദ്യമായൊരാഹാരം ചന്ദനിൽനിന്നല്ലാതെ വേറെ ഞാനനുഭവിച്ചിട്ടില്ല.'' എന്തൊരു കാരുണ്യമാണവിടുന്നു കാട്ടിയതു് ! തന്നെ അമ്പെയ്ത വ്യാധനോട് അവസാനനിമിഷത്തിൽ ശ്രീകൃഷ്ണഭഗവാൻ കാട്ടിയ അതേ കാരുണ്യം, കാരിരുമ്പാണികളുടെ കൂത്ത മുനകൾ തന്റെ നെഞ്ചിലേയ്ക്കു് ആഞ്ഞടിച്ചിറക്കിയ ഘാതികൾക്കുവേണ്ടി ജഗദീശനോടായി, ''പ്രിയ പിതാവെ, ഇവക്കു മാപ്പുകൊടുക്കണേ, ഇവർ ചെയ്യുന്നതെന്തെന്നു് ഇവക്കറിയില്ലല്ലോ, പാവങ്ങൾ'' എന്നു പ്രാത്ഥിച്ച കൃസ്തുദേവന്റെ അതേ കാരുണ്യം, കാശീപുരോദ്യാനത്തിൽ ക്യാൻസറിന്റെ ദുഃസഹവേദനകൊണ്ടു വെള്ളമിറക്കുവാൻപോലും ആവാതെ കഴഞ്ഞുകഴിഞ്ഞ അന്ത്യദിനങ്ങളിൽ തന്നെ കാണാൻ വരുന്ന ഭക്തജനങ്ങളോട് എല്ലാം മറന്നു് ദിവസത്തിൽ പതിനെട്ടുമണിക്കൂറും ദിവ്യഭാഷണം ചെയ്ത ശ്രീരാമകൃഷ്ണദേവന്റെ അതേ കാരുണ്യം ബുദ്ധദേവൻ സാധുവായ ആ ചന്ദനോടും കാട്ടി. ഈശ്വരൻ സ്നേഹമാണെന്ന കൃസ്തുവാക്യം ഈശ്വരപുത്രന്മാക്കെല്ലാം ചേരും. ബുദ്ധന്റെ അവസാന തിരുവായ്മൊഴിയും മഹാനിവ്വാണവും മഹാനിവ്വാണസൂത്രത്തിൽ അത്യന്തവൈശദ്യത്തോടെ രേഖപ്പെടുത്തിയിട്ടുണ്ടു്. പാരെല്ലാം പ്രകാശിപ്പിച്ച പകലോന്റെ അസ്തമയംപോലെ ശാന്തഭാസുരമായിരുന്നു അവിടത്തെ നിവ്വാണം. ദേഹത്യാഗമുഹൂത്തമടുത്തപ്പോൾ ചുററുംനിന്ന ശിഷ്യന്മാരെല്ലാം ശോകസ്തബ്ധരായി. ആനന്ദൻ വാവിട്ടു കരഞ്ഞുപോയി. ക്ഷുദ്രമായ ഈ ഹൃദയദൗബ്ബല്യം ഭഗവാനു് അസഹ്യമായിരുന്നു. അദ്ദേഹം ആനന്ദനെ നോക്കി പറഞ്ഞു: ''മതി കരഞ്ഞതു്. മനസ്സിനെ നൊമ്പരപ്പെടുത്തരുതു്. ഞാനെത്രവട്ടം പറഞ്ഞിട്ടുണ്ടു്, പ്രിയപ്പെട്ടവയെയെല്ലാം, പ്രിയപ്പെട്ടവരെയെല്ലാം വിട്ടുപിരിഞ്ഞുപോകേണ്ടവരാണു് നമ്മളെന്നു്. ഇതു് അലംഘ്യമായ പ്രകൃതിനിയമമാണു്. മോചനത്തിനുള്ള പ്രയത്നം ശ്രദ്ധയോടെ തുടരൂ. എങ്കിൽ, നീയും താമസിയാതെ മുക്തിപദത്തിലെത്തും.

ആനന്ദ, നമ്മുടെ സംഘത്തിലെ ഭിക്ഷുക്കളാരും സഹായത്തിനു് എന്നെയോ മററാരെയുമോ ആശ്രയിക്കരുതു്. നിങ്ങൾതന്നെ നിങ്ങൾക്കുള്ള ഒരേയൊരു തുണ. നിങ്ങളുടെ മാഗ്ഗദീപം നിങ്ങൾതന്നെയെന്നു കരുതിക്കൊള്ളൂ.''

ശിഷ്യന്മാരോടു്, അവരിൽക്കൂടി, മനുഷ്യരാശിയോടുള്ള അവിടുത്തെ അന്ത്യസന്ദേശം ഇതാണു്: ''സഹോദരരെ, കൂടിച്ചേന്നവയെല്ലാം ഒടുവിൽ പിരിയണം. അവയൊക്കെ നശ്വരം. പക്ഷെ, സത്യം എന്നും ജീവിക്കുന്നു. നിങ്ങൾ മുക്തിക്കായി അക്ഷീണം പ്രയത്നിക്കൂ.''

പ്രപഞ്ചസീമയോളം വികസിച്ച ഒരു ഹൃദയത്തിനു മാത്രമേ ബുദ്ധഹൃദയം മുഴുവനറിയൂ. അത്തരമൊരു ഹൃദയമായിരുന്നു സ്വാമി വിവേകാനന്ദന്റേതു്. രൂപത്തിലെന്നപോലെ ഉള്ളുകൊണ്ടും സ്വാമിജിക്കു് ബുദ്ധദേവനോടുണ്ടായിരുന്ന സാമ്യം അത്ഭുതകരമായിരുന്നു. ആ പേരുതന്നെ സ്വാമിജിയെ വികാരതരളിതനാക്കുമായിരുന്നു. ''ഞാൻ ബുദ്ധന്റെ ദാസദാസരുടെ ദാസൻ. ഹാ ആരുണ്ടു് അവിടുത്തെപ്പോലെ ! സമസ്തലോകത്തെയും തഴുകുന്ന തിരുഹൃദയം !'' ഒരിക്കൽ അദ്ദേഹം വേപഥുകൊണ്ടു പറഞ്ഞ വാക്കുകളാണു്. 1886 ഏപ്രിൽ മാസത്തിലൊരിക്കൽ സ്വാമിജി ചില സഹോദരസന്യാസിമാരോടൊപ്പം ബോധിഗയയിലേയ്ക്കു പോയി. ധ്യാനത്തിലുണ്ടായ ദിവ്യമായൊരു ദശനം അദ്ദേഹത്തെ ഭാവാവിഷ്ടനാക്കി. അടുത്തിരുന്ന ഒരു സബ്രഹ്മചാരിയെ കെട്ടിപ്പിടിച്ചു് അദ്ദേഹം ഏങ്ങിയേങ്ങി കരഞ്ഞു. ബുദ്ധദേവന്റെ സജീവസാന്നിധ്യം തനിക്കു പ്രത്യക്ഷമായി അനുഭവപ്പെട്ടെന്നും അദ്ദേഹത്തിന്റെ ഉപദേശങ്ങൾ ഭാരതചരിത്രഗതിയെ എങ്ങനെ മാററിമറിച്ചെന്നു താൻ വ്യക്തമായി കണ്ടെന്നും ഇവയെല്ലാം നിനച്ചപ്പോൾ തനിക്കുണ്ടായ ഭാവോദ്രേകം തടുക്കാനാവാത്തതായിരുന്നു എന്നുമാണു് പിന്നീടു് ഒരവസരത്തിൽ സ്വാമിജി ഈ സംഭവത്തെ പരാമശിച്ചു പറഞ്ഞതു്. മാർഗരററ് നോബിൾ എന്ന ഐറിഷ് വനിതയെ നിവേദിത എന്നു പേരു ചൊല്ലി മന്ത്രദീക്ഷകൊടുത്തതിനുശേഷം ത്യാഗത്തിന്റെ പരമോദാരമൂത്തിയായ ഭഗവാൻ ബുദ്ധന്റെ പാദാന്തികത്തിൽ പൂജാപുഷ്പങ്ങൾ അപ്പിച്ചു വണങ്ങിവരുവാൻ അദ്ദേഹം ആജ്ഞാപിച്ചു. അഭയത്തിനു തന്നെ പ്രാപിക്കുന്ന ഓരോ ജീവാത്മാവിനോടുമായി ചെയ്ത കല്പനയാണു് ഈ ബുദ്ധപ്രണാമാപ്പണ

മെന്നു സ്വാമിജിയുടെ അപ്പോഴത്തെ ഓരോ വാക്കും സ്തോഭവും തനിക്കു തോന്നിച്ചതായി നിവേദിതതന്നെ രേഖപ്പെടുത്തുന്നു. ''ഞാൻ വിശ്വസിക്കുന്ന ഒരേയൊരു ഈശ്വരനെ, എല്ലാ ആത്മാക്കളുടെയും ആകെത്തുകയായ എൻെറ ഈശ്വരനെ, എല്ലാത്തിനും പുറമെ, മൂർഖന്മാരായ എൻെറ ഈശ്വരനെ, ലോകമെങ്ങുമുള്ള പട്ടിണിക്കാരായ എൻെറ ഈശ്വരനെ, നരകിക്കുന്നവരായ എൻെറ ഈശ്വരനെ പൂജിക്കുവാൻ ഇനിയുമിനിയും ഞാൻ ജനിക്കണേ, ആയിരമായിരം ദുരിതങ്ങൾ എനിക്കുണ്ടാകണേ എന്നാണ് എൻെറ ഒരേയൊരു പ്രത്യേക പ്രാർത്ഥന'' എന്നു പറഞ്ഞ സ്വാമി വിവേകാനന്ദനേക്കാൾ വലിയൊരു മനുഷ്യസ്നേഹിയെ ബുദ്ധനുശേഷം ഈ ഭൂമി കണ്ടുകാണുകയില്ല.

ബുദ്ധനെ പിന്നിട്ട് ലോകം ഇരുപത്തിയഞ്ചു നൂററാണ്ടുകൾ മുന്നോട്ടുപോയിരിക്കുന്നു. ഈ നീണ്ട കാലയളവിൽ എന്തെന്തു മാററങ്ങൾ സംഭവിച്ചിരിക്കുന്നു! ഭൂമിയുടെ മുഖച്ഛായതന്നെ ആകെ മാറിപ്പോയി. ശാസ്ത്രവും സാങ്കേതികവിദ്യയും ഭൂമിയെ ഒരു കൈലേസാക്കി അതിൽ ഭംഗിയുള്ള എന്തെന്തു ചിത്രവേലകൾ തുന്നിപ്പിടിപ്പിച്ചിരിക്കുന്നു! ഇരുപതാംനൂററാണ്ടിൻെറ ഉത്തരാർദ്ധത്തിൽ ശാസ്ത്രത്തിൻെറ യാഗാശ്വം ഭൂമിയെയും വെന്ന് അമേയവിപുലമായ ആകാശപ്പരപ്പിൽക്കൂടി പാഞ്ഞുപാഞ്ഞങ്ങനെ പോകുന്നതു കാണുമ്പോൾ ശാസ്ത്രം കാട്ടുന്ന ഈ മിടുക്കിൻെറ മുന്നിൽ നാം അമ്പരന്നു നിന്നുപോകുന്നു. പക്ഷെ ശാസ്ത്രം ഉപചയിക്കുന്ന ഭൗതിക സൗഭാഗ്യങ്ങൾ ഇത്രയേറിയിട്ടും ജീവിതമിന്നു സുഖിയാണോ? അല്ലെന്നു വേണം പറയുവാൻ. മറെറന്നത്തേക്കാളും ജീവിതം ഇന്ന് വ്യാകുലം, കലുഷം, ക്ഷുബ്ധം. ബുദ്ധദേവൻ ചൂണ്ടിക്കാട്ടിയ അതേ ഭോഗതൃഷ്ണയുടെ കാട്ടുതീയിൽ മർത്ത്യജീവിതം ഇന്ന് കത്തിയെരിഞ്ഞു വീഴുന്നു. അദ്ദേഹത്തെ ചിന്തിപ്പിച്ച, നൊമ്പരപ്പിച്ച അതേ പ്രശ്നങ്ങൾ ഇരുപതാം നൂററാണ്ടിലെ മനുഷ്യനെ ഒരു ദുരന്തനാടകത്തിൻെറ ദുസ്സഹമായ ശോകതീക്ഷ്ണതയോടെ ഞെരിച്ചുതകർക്കുന്നു. ജീവിതം ഇന്നും ഒരു പ്രഹേളികതന്നെ. ജനിമരണരഹസ്യങ്ങൾ ഇന്നും അജ്ഞാതം. ജീവിതം എന്ത്? എന്തിന്? എങ്ങോട്ട്? ഈ മഹാപ്രശ്നങ്ങൾ മനനശീലരായ മനുഷ്യരെ ഇന്നും അലട്ടുന്നു. ഉദ്വേഗവും വിഷാദവും വേദനയും വ്യർത്ഥതാബോധവും ഇവിടെ ഉണ്ട്. യുദ്ധങ്ങളും യുദ്ധഭീഷണികളും രോഗങ്ങളും പ്രകൃതിയുടെ വിപത്തുകളുമുണ്ട്. ഏററവും വലിയ ദുരന്തം നമ്മുടെ മനുഷ്യത്വത്തിനു പററിയ ഉടവാണ്. ഉള്ളിൽ പതിയിരുന്നു പോരാടുന്ന ദൗർബ്ബല്യങ്ങളുടെ ശത്രുനിര നമ്മെ നിത്യവും പരാജയപ്പെടുത്തുന്നു. സ്വതന്ത്രരെന്നു പുറമെ നടിക്കുന്ന നമ്മൾ, സത്യത്തിൽ, ഉള്ളറയിലെ ബന്ദികളാണ്.

ശാസ്ത്രം എല്ലാററിൻെറയും അവസാനവാക്കാണെന്നു ദയവായി ധരിക്കാതിരിക്കുക. അതിൻെറ പരിമിതികൾ മനസ്സിലാക്കുന്നതു വിവേകം. ഭൗതികജീവിതസൗഭാഗ്യങ്ങൾ ശാസ്ത്രത്തിനു് എത്ര വേണമെങ്കിലും സൃഷ്ടിക്കാം. പക്ഷെ, അവയൊക്കെ അനുഭവിക്കുന്ന മനുഷ്യൻെറ മനസ്സിനു് തൃപ്തിയും ശാന്തിയും കൊടുക്കുക അതിനാവാത്ത കാര്യമാണ്. അതിനു് അവൻെറ ഉള്ളിൽ ഒരു പുണ്യാഹക്രിയ നടക്കേണ്ടിയിരിക്കുന്നു. സാധന, ആത്മപരിശോധനയാണതു്. മഹാ ശാസ്ത്രജ്ഞനായ ഐൻസ്റ്റെയിൻ പറഞ്ഞതുപോലെ, ''ശാസ്ത്രത്തിനു് പ്ലൂട്ടോണിയത്തെ ഗുണാന്തരം (denature) ചെയ്യാം, പക്ഷെ, മനുഷ്യനിലുള്ള തിന്മയെ അവ്വിധം മാററുക സാധ്യമല്ല.'' ആന്തരികജീവിതത്തെ ശ്രദ്ധിക്കാതെ ബാഹ്യജീവിതത്തെ ചമത്കരിക്കുവാനുള്ള ശ്രമങ്ങൾ ഒടുവിലവസാനിക്കുന്നതു് വ്യർത്ഥതയിലും വിഷാദത്തിലുംതന്നെ. ശ്രീശങ്കരൻ ചോദിക്കുന്നതുപോലെ;

> അബ്ധിഃ പദ്ഭ്യാം ലംഘിതോ വാ തതഃ കിം
> വായുഃ കുംഭേ സ്ഥാപിതോ വാ തതഃ കിം
> മേരുഃ പാണാവുദ്ധൃതോ വാ തതഃ കിം
> യേന സ്വാത്മാ നൈവ സാക്ഷാത്കൃതോഽഭൂത്?
> (അനാത്മശ്രീവിഗർഹണം, ശ്ലോകം 9)

ഇന്ന് കടലും ആകാശവുമൊക്കെ നമുക്ക് അധീനം, പക്ഷെ മനസ്സ് മറിച്ചും. അശിക്ഷിതമായ മനസ്സ് അശിക്ഷിതമായ ലോകത്തെ ഉണ്ടാക്കുന്നു. മനസ്സിൽ നിന്നന്യമായി ഈ ലോകത്തിനു് പ്രത്യേകിച്ചൊരസ്തിത്വമില്ലാത്തതുകൊണ്ടു് നമ്മുടെ മനസ്സുകളുടെ വിക്ഷേപമായ ഈ ലോകം അവയെപ്പോലെതന്നെ ആസുരവും ഹിംസ്രവുമായിട്ടുണ്ട്. ഇതിൻെറ പരിണാമം ഭയാനകമാണ്. ഒരു കാര്യം മറന്നുപോകുന്നു:

ഒരുവനു ഒരു വലിയ എൻഞ്ചിനീയറോ ഗണിത ശാസ്ത്രജ്ഞനോ ജ്യോതിശ്ശാസ്ത്രജ്ഞനോ ആകാം, ഒപ്പം, ഒരു ചൂഷകനും തെമ്മാടിയുമായി കഴികയുമാവാം.

അവസാന വാക്യം ശ്രദ്ധേയം. അപ്പോഠം, ശാസ്ത്രംകൊണ്ടു മാത്രം മനുഷ്യൻ ശരിപ്പെട്ടോളും എന്നു കരുതുന്നതു് മുഴുത്ത ആത്മവിശ്വാസമാണു്. അവൻെറ വ്യക്തിത്വത്തിൻെറ ഉദ്ഗ്രഥനത്തിനും പൂർണ്ണതാപ്രാപ്തിക്കും അവൻ അവൻെറ ഉള്ളിലേയ്ക്കു് കടക്കേണ്ടിയിരിക്കുന്നു. ഗംഭീര ശാന്തമായ അന്തർമ്മുഖതയുടെ ധന്യമുഹൂർത്തത്തിലേ ആരും എവിടെയും ജീവിതസത്യം സാക്ഷാത്കരിച്ചിട്ടുള്ളു. കഠോപനിഷത്തിൽ പറയുന്നതുപോലെ.

''കശ്ചിദ്ധീരഃ പ്രത്യഗാത്മാനമൈക്ഷ-
ദാവൃത്തചക്ഷുരമൃതത്വമിച്ഛൻ''

(അമൃതത്വം കൊതിച്ച് ഒരു ധീരപുരുഷൻ കണ്ണുതുടങ്ങിയ എല്ലാ ഇന്ദ്രിയങ്ങളെയും അന്തർമ്മുഖങ്ങളാക്കിയപ്പോഠം ആത്മസ്വരൂപത്തെ കണ്ടു.)

മനുഷ്യൻെറ യഥാർത്ഥസത്തയും ഇതുതന്നെ. ഇതറിയാതെ ബഹിഃപ്രപഞ്ചത്തിൻെറ സത്തയും അറിയില്ല. നാമെന്ന സൂക്ഷ്മപ്രപഞ്ചം (Micrcocosm) ഇക്കാണായ സ്ഥൂലപ്രപഞ്ചത്തിൻെറ (Macrocosm) സംക്ഷേപം മാത്രം. ശ്രീരാമകൃഷ്ണൻെറ മഹാസമാധിക്കുശേഷം വിവേകാനന്ദസ്വാമികഠം പരിവ്രാജകനായി നടക്കുന്ന കാലത്തു് ഒരിക്കൽ അദ്ദേഹത്തിനുണ്ടായ ഈ ദർശനം ഒരു നോട്ടുപുസ്തകത്തിൽ ഇങ്ങനെ കുറിച്ചിട്ടു:

''സൂക്ഷ്മപ്രപഞ്ചവും സ്ഥൂലപ്രപഞ്ചവും ഒരേ മാതൃകയിൽ സംവിധാനം ചെയ്യപ്പെട്ടിരിക്കുന്നു. ജീവാത്മാവു് സചേതന ശരീരത്തിൽ അകപ്പെട്ടിരിക്കുന്നതുപോലെതന്നെ പ്രപഞ്ചാത്മാവും സചേതനപ്രകൃതിയിൽ, പദാർത്ഥപ്രപഞ്ചത്തിൽ അകപ്പെട്ടിരിക്കുന്നു.'' (The Life of Swami Vivekananda, P. 198)

ഈ ദർശനം മനുഷ്യജന്മത്തിൻെറ പരമസാഫല്യമാണു്. ഇതൊരുവനെ പൂർണ്ണനാക്കുന്നു. അയാഠക്കു് സമസ്തപ്രപഞ്ചവും പരസ്പരഘടിതം. അപ്പോഠം, ഇവിടെ സ്നേഹിക്കാനല്ലാതെ ദ്വേഷിക്കാനൊന്നുമില്ല. സത്യത്തിൻെറ നിറവെളിച്ചത്തിൽ എല്ലാം ഒന്നിൻെറ സർഗ്ഗഭേദങ്ങളെന്നു കാണുന്നവൻ എന്തിനെ ദ്വേഷിക്കും? ആ മുഖത്തുനിന്നു് സമസ്തസൃഷ്ടിസ്നേഹത്തിൻെറ സുവിശേഷമല്ലാതെ മറെറന്തു നിസ്സരിക്കും? കപിലവസ്തുവിലെ രാജകുമാരൻ പ്രേമഗൗതമനായതു് ഈ സത്യാനുഭൂതികൊണ്ടാണു്. സഹസ്രാബ്ദങ്ങഠം കഴിഞ്ഞിട്ടും ഇന്നും ആ മഹാപുരുഷൻ സുമനസ്സുകളുടെ ആദർശചക്രവാളത്തിൻെറ ചരമസീമയിൽ ജ്ഞാനജ്യോതിസ്സായി നില്ക്കുന്നു. അജ്ഞേയതാവാദിയായ അനട്ടോഠംഫ്രാൻസ് ആത്മകഥയിൽ ഒരിടത്തു് എഴുതി: ''1890 മെയ്മാസം ആദ്യം പാരീസ് മ്യൂസിയത്തിലേയ്ക്കു് ഞാൻ യദൃച്ഛയാ കടന്നുചെന്നു. അവിടെ, ഏഷ്യയിലെ ദൈവങ്ങളുടെ മൂകതയ്ക്കും ലാളിത്യത്തിനും മുന്നിൽ നില്ക്കുമ്പോഠം ദുഃഖിക്കുന്ന മനുഷ്യരാശിയോടു് ദയയും പരസ്പരധാരണയും വളത്തുവാനുദ്ബോധിപ്പിക്കുന്ന ബുദ്ധൻെറ പ്രതിമയിൽ എൻെറ കണ്ണുകഠം പതിച്ചു. എന്നെങ്കിലും ഒരീശ്വരൻ ഈ ഭൂമിയിൽ കൂടി നടന്നിട്ടുണ്ടെങ്കിൽ അതദ്ദേഹമാണെന്നു് എനിക്കു തോന്നി. അദ്ദേഹത്തിൻെറ മുന്നിൽ മുട്ടുകുത്തിനിന്നു് പ്രാർത്ഥിക്കണമെന്നു് ഞാനാഗ്രഹിച്ചു.'' ജനറൽ സർ ഇയൻ ഹാമിൽട്ടൺ ഒരിക്കൽ വിൻസ്റ്റൻറ് ചർച്ചിലിനു് ഒരു ബുദ്ധരൂപം സമ്മാനമായി കൊടുത്തുകൊണ്ടു് പറഞ്ഞു: ''എപ്പോഴെങ്കിലും അങ്ങയുടെ മനസ്സു് ഇളകുകയോ പതറുകയോ ചെയ്യുമ്പോഠം അങ്ങു് ഈ രൂപത്തെ ഒന്നു നോക്കിയാൽ മതി, ആശ്വസ്തനാകും.'' ഏതെങ്കിലും ഒരു മതത്തോടു് തനിക്കാകർഷണം തോന്നുന്നുണ്ടെങ്കിൽ അതു ബുദ്ധമതത്തോടാണെന്നു് ബെട്രൻഡ് റസ്സൽ പറഞ്ഞതും ഈ ബുദ്ധാകർഷണം കൊണ്ടാണു്.

ബുദ്ധദേവനെ മറെറന്നത്തേക്കാളും കൂടുതൽ ലോകത്തിനിന്നു വേണ്ടിയിരിക്കുന്നു. ദ്വേഷഹിംസകഠംകൊണ്ടു് ഇരുണ്ടുനീണ്ടകാലത്തിൻെറ പെരുവഴിയിൽക്കൂടി ഇന്ദ്രിയകാമനകളുടെ പാഴ്നിഴലുകളെ പിന്തുടന്നു് ആത്മഹത്യയുടെ പ്രേതലോകത്തിലേയ്ക്കു് ഇടറി നീങ്ങുന്ന ആത്മഭ്രഷ്ടമായ ആധുനികതലമുറയ്ക്കു് രക്ഷയ്ക്കുള്ള ഒരേയൊരു മാർഗ്ഗം രണ്ടായിരത്തിഅഞ്ഞൂറു വർഷങ്ങഠംക്കു മുമ്പു് ശാക്യമുനി ഉപദേശിച്ച പ്രേമകാരുണ്യങ്ങഠം ആവുന്നത്ര അതിൻെറ ചിന്തകളിലേയ്ക്കും കർമ്മങ്ങളിലേയ്ക്കും തിരിച്ചുവിടുകമാത്രമാണു്.

---

കുട്ടികളോട് — 5

# ശ്രീ ചട്ടമ്പിസ്വാമിതിരുവടികൾ

### പ്രശാന്താനന്ദസ്വാമി

പട്ടിണി, കൊടുംപട്ടിണി ! ഉണ്ണാനില്ല, ഉടുക്കാനില്ല, നനയാതെ കിടക്കാനൊരു കൂരയുമില്ല. കുട്ടികൾ അമ്മയുടെ കീറത്തുണിയുടെ തുമ്പത്തു തൂങ്ങിക്കിടന്നു് കരയുകയാണു്, ചോറിനുവേണ്ടിയല്ല — ഒരിറക്കു കഞ്ഞിവെള്ളത്തിനു വേണ്ടി ! നിസ്സഹായയായ ആ അമ്മ സഹായം തേടി, കുട്ടികളുടെ അച്ഛന്റെ അടുക്കൽ. പക്ഷേ, അച്ഛൻ അമ്മയെക്കാൾ നിസ്സഹായൻ, അസ്വതന്ത്രൻ, ക്ഷീണിതൻ, ദുഃഖിതൻ. സഹായത്തിനു വേണ്ടി അയൽവീടുകൾ പലതും കയറിയിറങ്ങി, ബന്ധുക്കളെ മുഴുവൻ കണ്ടു് മടുത്തു മടങ്ങി — വെറുംകൈയോടെ, നിറമിഴികളോടെ. ഉണ്ണാനുള്ളവനെ ഊട്ടുവാനല്ലേ ലോകത്തിനു കഴിയൂ ! വീട്ടുചോറില്ലാത്തവനുണ്ടോ കിട്ടുന്നു, വിരുന്നു ചോറ് !

അന്നാട്ടിൽ പെട്ടെന്നൊരു വാർത്ത പരന്നു —പ്രജകളെ നേരിട്ടു കാണാൻ ആ ഗ്രാമത്തിൽ ചക്രവർത്തി വരുന്നു ! ദീനവത്സലനായ ചക്രവർത്തി ! പ്രജകളുടെ സുഖത്തിൽ സ്വന്തം സുഖം കണ്ടെത്തുന്ന ഭരണാധികാരി ! ആർക്കും ഏതു സമയത്തും അദ്ദേഹത്തെ മുഖം കാണിക്കാം, പരാതി പറയാം, ആവശ്യങ്ങൾ ഉന്നയിക്കാം; എന്തും കൊടുക്കുവാനുള്ള കഴിവുണ്ടു്, കൊടുക്കുകയും ചെയ്യും. ഇങ്ങനെയൊരു ചക്രവർത്തി ഇതിനു മുമ്പുണ്ടായിട്ടില്ല. ആ കാരുണ്യക്കടലായ ചക്രവർത്തി ഇതാ അടുത്തുവരുന്നു ! ആശയററ അച്ഛന്റെ വരണ്ട ഹൃദയാകാശത്തിൽ പ്രതീക്ഷയുടെ കാർമേഘങ്ങൾ ഉരുണ്ടുകൂടി. ഇനി മേലിൽ വീട്ടിൽ പട്ടിണിയുടെ ഭീകരവാഴ്ച ഉണ്ടാകയില്ല. ഇനിമേലിൽ ചോറ്റൊലിക്കുന്ന കൂരയിൽ ചോരാത്തിടം നോക്കി കൂനിക്കൂടി ഇരിക്കേണ്ടിവരില്ല. ഇനിമേലിൽ ഉടുതുണിക്കൊരു മറുതുണിയില്ലാതെ കഷ്ടപ്പെടുകയില്ല ! ജീവിതാന്ത്യംവരെ കഷ്ടപ്പെടാതെ കഴിക്കുവാനുള്ള വക ചക്രവർത്തി തരും. ഇതുവരെ ആർക്കും കൊടുക്കാതിരുന്നിട്ടില്ല.

അയാൾ ചക്രവർത്തിയുടെ വസതിയിൽ എത്തി; മുഖം കാണിച്ചു. വേണ്ടതു ചോദിക്കാനുള്ള അവസരം ! അയാൾ ചോദിച്ചു, വേണ്ടതല്ല — വേണ്ടാത്ത ഒന്നു്, പുറം ചുവന്നു് തുടുത്തു മെഴുത്തൊരു കാഞ്ഞിരക്കായ് ! അതേ, അതു മാത്രം ! അതു കിട്ടുകയും ചെയ്തു. പ്രതീക്ഷയോടെ കാത്തിരുന്ന വീട്ടമ്മയും മക്കളും എതിരേററതു് കാഞ്ഞിരക്കായുമായി വന്ന ഭർത്താവിനെയായിരുന്നു. കഞ്ഞിക്കുവേണ്ടി അടുപ്പിൽ ഇട്ട വെള്ളം ആ തള്ളയ്ക്കു വാങ്ങിവെയ്ക്കേണ്ടി വന്നു. പട്ടിണി പണ്ടത്തെക്കാൾ ഭയങ്കരമായി ആ വീട്ടിൽ ഭീകരവാഴ്ച നടത്തുകയും ചെയ്തു.

ഈ കഥയിലെ ചക്രവർത്തിയോടാണു് ഈശ്വരസാക്ഷാത്കാരം സിദ്ധിച്ചവരെ ശ്രീരാമകൃഷ്ണദേവൻ ഉപമിക്കാറുള്ളതു്. ആദ്ധ്യാത്മികതയുടെ അഭാവംകൊണ്ടു് നിത്യദുഃഖം അനുഭവിക്കുന്നവരെ നിത്യസുഖത്തിലേക്കു് നയിക്കുവാൻ പോന്നവരാണു് സത്യസാക്ഷാത്കാരം നേടിയവർ. അത്തരം മഹാചാര്യന്മാരുടെ അടുക്കൽ ചെന്നു് നിത്യദുഃഖത്തിനു കാരണമായ പണത്തിനും പ്രതാപത്തിനുംവേണ്ടി പ്രാർത്ഥിക്കുന്നവൻ കഥയിലെ ദരിദ്രനോടു് തുല്യമാണു്. സ്വന്തം ദാരിദ്ര്യവും ആവശ്യവും അവർ മറക്കും. പെണ്ണു് പണം മണ്ണു് എന്നീ വിത്തുകൾ നിറഞ്ഞ കാഞ്ഞിരക്കായ് അവർ തിരഞ്ഞെടുക്കും. ''ക്ഷീരമുള്ളോരകിടിൻ ചുവട്ടിലും ചോരതന്നെ കൊതുകിന്നു കൗതുകം.'' വാസ്തവത്തിൽ ഇവരെക്കാൾ അപഹാസ്യർ വേറെ ഉണ്ടോ ? ഇക്കൂട്ടർ ആദ്ധ്യാത്മികതയുടെ അളവുകോലായി തിരഞ്ഞെടുക്കുന്നതു് അത്ഭുതസിദ്ധികളായിരിക്കും — ശൂന്യാകാശത്തിലെ കല്ലുണ്ടം, വെള്ളത്തിൻ മീതെയുള്ള നടത്തം, അഞ്ചപ്പംകൊണ്ടു് അയ്യാ

യിരം പേരെ ഊട്ടൽ, ചെമ്പിനെ പൊന്നാക്കൽ മുതലായവ.

വെള്ളത്തെ വീഞ്ഞാക്കാനോ, ശൂന്യാകാശത്തിലെ മുന്തിരിങ്ങാ തിന്നാനോ, ചെമ്പ് സ്വർണ്ണമാക്കാനോ, ചൊറി ഭേദമാക്കാനോ ആദ്ധ്യാത്മികതയുടെ അത്യുന്നതപടിയിൽ എത്തിയവർ വേണമെന്നില്ല. അതിനുവേണ്ടി ചെപ്പടിവിദ്യക്കാരനേയോ രാസവിദ്യക്കാരനേയോ, വൈദ്യനേയോ സമീപിക്കുന്നതാണ് യോഗ്യമായ നടപടി. എങ്ങും കിട്ടുന്ന കാഞ്ഞിരക്കായ്ക്കുവേണ്ടി എന്തിനു ചക്രവർത്തിയെ സമീപിക്കണം ?

ഈ വസ്തുത വളരെ ഭംഗിയായി സാധാരണക്കാരനെ മനസ്സിലാക്കാൻ ശ്രീചട്ടമ്പിസ്വാമിതിരുവടികൾ ഒരിയ്ക്കലും മറന്നിരുന്നില്ല. ഒരിയ്ക്കൽ ഒരു ചെറുപ്പക്കാരൻ സ്വാമികളെ സമീപിച്ചു, ശിഷ്യനായി പിന്നാലെകൂടി. ആദ്ധ്യാത്മികദാഹം ശമിപ്പിക്കയാണ് തന്റെ ജീവിതലക്ഷ്യം എന്നാണ് അയാൾ സ്വാമികളെ ധരിപ്പിച്ചത്. പക്ഷേ പണം സമ്പാദിക്കലായിരുന്നു ഈ 'വിരക്തന്റെ' ലക്ഷ്യം. സ്വാമിതിരുവടികൾക്ക് ചെമ്പ് സ്വർണ്ണമാക്കുന്ന രസവാദവിദ്യ അറിയാം എന്നായിരുന്നു പലരുടെയും വിശ്വാസം. എങ്ങനെയെങ്കിലും ആ വിദ്യ കൈക്കലാക്കി വലിയ ധനികനാകണം എന്ന് ഈ ചെറുപ്പക്കാരൻ ഉറപ്പിച്ചു. കാര്യസാദ്ധ്യത്തിനുവേണ്ടി തന്നെ സേവിച്ചുകൊണ്ട് പിന്നാലെ കൂടിയ 'ശിഷ്യരത്ന'ത്തിനെ തിരുവടികൾ മനസ്സിലാക്കിയിരുന്നു. ഇയാളെ ശരിക്കുള്ള പാഠം പഠിപ്പിക്കണമെന്ന് അവിടുന്ന് ഉറച്ചു. 'മോക്ഷദാഹി'യായ ശിഷ്യൻ ഒരുനാൾ നാണം കെട്ട് നേരിട്ടു ചോദിച്ചു, രസവാദവിദ്യ ! 'പിന്നെ ഒരു ദിവസമാകട്ടെ' എന്നു മാത്രമായിരുന്നു സ്വാമികളുടെ മറുപടി. ശിഷ്യൻ പല്ലവി പലദിവസം ആവർത്തിച്ചു. പക്ഷേ പഴയ ഉത്തരംതന്നെയായിരുന്നു ഗുരു എല്ലായ്പ്പോഴും കൊടുത്തത്. ധനാർത്തിപൂണ്ട ശിഷ്യൻ ''സൂര്യൻ അസ്തമിക്കാത്ത നല്ല നാളെ''യെ പ്രതീക്ഷിച്ചുകൊണ്ട് നാളുകൾ തള്ളിവിട്ടു.

ഒരുനാൾ ഗുരുശിഷ്യന്മാർ ഒരു യാത്രയ്ക്കിറങ്ങി. കൊച്ചിയിൽനിന്ന് എറണാകുളത്തേക്കാണ്. വള്ളത്തിലാണ് യാത്ര. സമയം രാത്രി. ഓളംതല്ലുന്ന കായൽ. ആകാശം മേഘാവൃതം. മനുഷ്യശബ്ദം നിലച്ചുതുടങ്ങിയിരിക്കുന്നു. പെട്ടെന്ന് ആകാശം വല്ലാതെ കറുത്തിരുണ്ടു. താമസമുണ്ടായില്ല, കൊടുങ്കാറ്റ് അലറിഅടിച്ചു, മാരി കോരിച്ചൊരിഞ്ഞു. കായലിലെ ഓളം വലിയ അലയായി മാറി കൊലവിളി നടത്തി. വള്ളം ഓളങ്ങളിൽപ്പെട്ട് ആടിയുലഞ്ഞു. മരണത്തോടു മല്ലടിക്കുന്ന വള്ളത്തിൽ വെള്ളം കയറി; ശിഷ്യന്റെ ഉള്ളിൽ മരണവെപ്രാളവും. അയാളുടെ ഹൃദയം ദ്രുതഗതിയിൽ മിടിച്ചു; വായ് അവിശ്രമം മുറവിളികൂട്ടി. പക്ഷേ ആ അലമുറ അലയടിശബ്ദത്തിൽ അലിഞ്ഞുചേർന്നു മിച്ചം! വള്ളം മറിഞ്ഞു. ഗുരുവും ശിഷ്യനും വെള്ളത്തിൽ പിടിച്ചു് നീന്തിത്തുടിച്ചു. മന്ദഹാസമധുരമാണ് അപ്പോഴും ഗുരുവിന്റെ മുഖം. നീന്തലറിയാത്ത ശിഷ്യന്റെ മുഖത്ത് ചോരയോട്ടം നിലച്ചു. ഇടയ്ക്കിടയ്ക്കു കുടിയ്ക്കുന്ന വെള്ളംകൊണ്ട് പള്ള വീർത്തു. കരപറ്റാൻ ഇനിയുമുണ്ട് ദൂരം വളരെ. കര ഇനി കണികാണില്ലെന്ന ചിന്ത ശിഷ്യനിൽ ഉറച്ചു. ഇതെല്ലാമായിട്ടും സ്വാമിതിരുവടികൾ ഇപ്പോഴും അക്ഷോഭ്യനാണ്. വെള്ളത്തിൽ മുങ്ങിക്കൊണ്ടിരുന്ന ശിഷ്യനെ മുങ്ങിച്ചാവാതെ അവിടുന്ന് നോക്കുന്നുണ്ടായിരുന്നു. കരയെ ലക്ഷ്യമാക്കി അവിടുന്ന് ശിഷ്യനെ ഉന്തിവിടുന്നുണ്ടായിരുന്നു. കുറച്ചുകഴിഞ്ഞപ്പോൾ കാറ്റും കോളും കുറഞ്ഞു. കായൽ ശാന്തമായി, പക്ഷേ ശിഷ്യനു് ഇപ്പോഴും പേടി വിട്ടിട്ടില്ല; വെപ്രാളംകൊണ്ട് നെഞ്ചു വല്ലാതെ പിടയ്ക്കുന്നുണ്ട്. അപ്പോൾ സ്വാമികൾ ചോദിയ്ക്കുകയാണ്: ''മേന്നേ, ഇതാണ് രസവാദവിദ്യ ഉപദേശിക്കാൻ പററിയ അവസരം. എന്താ തയ്യാറാണോ ?'' ഇതു കേട്ട് മേനോൻ (ശിഷ്യൻ) ഒരു വിധത്തിൽ കുഴഞ്ഞ സ്വരത്തിൽ മൊഴിഞ്ഞു: ''എന്റെ പൊന്നു തിരുവടികളേ, എനിയ്ക്കൊരു രസവാദവും വേണ്ട. എന്നെയൊന്നു കരയ്ക്കു കയററിയാൽ മതി.'' ''അല്ല, മേന്നേ, ഇതാണവസരം. ഇപ്പോൾത്തന്നെ ഉപദേശിക്കാം. വേഗം തയാറാവൂ.'' തിരുവടികൾ പുഞ്ചിരി പൊഴിച്ചുകൊണ്ട് നിർബ്ബന്ധിച്ചു. ''എനിയ്ക്കു ജീവൻ മാത്രം കിട്ടിയാൽ മതിയേ.'' എന്നായി ശിഷ്യൻ. ഒടുവിൽ കായലിന്റെ ഓളങ്ങളെയും ഇരുട്ടിന്റെ ഭീകരതയെയും മുറിച്ചുകടന്ന് ഗുരു ശിഷ്യനെ കരയിലെത്തിച്ചു. കരയിലെത്തിയ

മേനോൻ ശരിക്കും വിരക്തനായ ശിഷ്യനായി ക്കഴിഞ്ഞിരുന്നു. ആ മുഖത്തു് ലജ്ജ തളം കെട്ടിനിന്നിരുന്നു – ഒരു വലിയ ആദ്ധ്യാത്മികാ ചാര്യനോട് ധനസമ്പാദനത്തിനുള്ള വിദ്യ ചോദിച്ചല്ലോ എന്നോർത്തു്. പിന്നെ ഒരിക്കലും ആ ശിഷ്യൻ രസവാദവിദ്യ ആവശ്യപ്പെട്ടി ട്ടില്ല. ആത്മമോക്ഷത്തിനുള്ള സാധനകളിൽ മുഴുകി ശേഷിച്ച കാലം കഴിച്ചുകൂട്ടി. നേരുപറ ഞ്ഞാൽ ഏററവും വലിയ രസവാദവിദ്യയാണ് സ്വാമിതിരുവടികൾ ഈ സംഭവത്തിലൂടെ ശിഷ്യനെ പഠിപ്പിച്ചതു്. വിദ്യ പഠിപ്പിക്കലും ചെമ്പു സ്വർണ്ണമാക്കലും ഒരുമിച്ചായിരുന്നു നട ന്നതു്. ധനാശകൊണ്ടു് ക്ലാവുപിടിച്ച ചെമ്പാ യിരുന്നു ശിഷ്യന്റെ മനസ്സ്. അതിപ്പോൾ ആത്തിയററ് ഭഗവദ്ഭക്തികൊണ്ടു് ശുദ്ധമാക്ക പ്പെട്ട തനിത്തങ്കമായിത്തീർന്നു. മുങ്ങിച്ചാവാൻ തുടങ്ങുന്നവൻ അല്പം ശ്വാസത്തിനുവേണ്ടി വെ മ്പൽകൊള്ളുംപോലെ ഉത്കണ്ഠയോടെ കരഞ്ഞു കൊണ്ടു കേണാൽ ഭഗവാനെ കാണാം. ആ മന സ്സിൽ പിന്നെ ധനാശയുടെ കരിനിഴൽ ഒരു കാലത്തും പതിയുകയില്ല. ഭഗവല്ലാഭമാണ് ജീവിതലക്ഷ്യം; ധനസമ്പാദനമല്ല. ഇത്തരം വൃത്തികെട്ട ലക്ഷ്യം വെച്ചുകൊണ്ടു് ആദ്ധ്യാത്മി കാചാര്യന്മാരെ സമീപിക്കുന്നതുപോലും നികൃ ഷ്ടമാണ്, അപഹാസ്യമാണ്. മഹാചാര്യ ന്മാരെ മാജിക്കുകാരുടെ ജോലി ഏല്പിക്കുന്നതും ശരിയല്ല. ഇക്കാര്യം ശ്രീരാമകൃഷ്ണദേവന്റെ തിരുവായ്മൊഴികളിൽ തുടരെ വന്നിട്ടുള്ളതാ ണ്. അതു് ശരിക്കും പ്രായോഗികമായ ഒരു പരീക്ഷണത്തിലൂടെ കാണിച്ചുകൊടുക്കുകയാ ണ് ശ്രീസ്വാമിതിരുവടികൾ ചെയ്തതു്. ഇതാ യിരുന്നു അദ്ദേഹത്തിന്റെ ഉപദേശരീതി അല്ലാ തെ തീപ്പൊരിയൻ പ്രസംഗങ്ങളോ നെടുങ്കൻ ക്ലാസ്സുകളോ ആയിരുന്നില്ല.

ധനമാനാദികൾ നേടുകയല്ല ജീവിതല ക്ഷ്യം എന്നു് അവിടുന്നു് ശിഷ്യന്മാരെ പഠിപ്പി ച്ചു. എന്നാൽ അതുകൊണ്ടു് ബാഹ്യലോക ത്തിൽനിന്നകന്നു് ഏതെങ്കിലും ഗുഹയിൽ കയറി കണ്ണടച്ചിരിക്കുകയല്ല അതിന്റെ മാർഗ്ഗ മെന്നും അവിടുന്നു് അവരെ പഠിപ്പിക്കാൻ പ്രത്യേകം ശ്രദ്ധിച്ചിരുന്നു. കണ്ണുതുറന്നു് ബാഹ്യ ലോകത്തിൽ, ഓരോ വ്യക്തിയിലും വസ്തുവിലും ഭഗവാനെ ദശിക്കണം. ഈശ്വരനാണു് ലോകം മുഴുവൻ നിറഞ്ഞിരിക്കുന്നതെന്നു് ഓരോ ശ്വാ സോച്ഛ്വാസത്തിലും അനുഭവിച്ചറിയണം; അതാ ണ് ആദ്ധ്യാത്മികതയുടെ അത്യുന്നത പടി. ഒരി ക്കൽ ബാഹ്യലോകത്തിൽനിന്നകന്നു് സദാസമ യം ധ്യാനത്തിൽ മുഴുകിയിരുന്ന ഒരു ശിഷ്യനോ ട് അദ്ദേഹം പറഞ്ഞു: ''അല്ല, എൻറപ്പൻ ഈയി ടെ ഒളിയിലൊളിച്ചിരിക്കയാണോ ? അതല്ല വേണ്ടതു്; ഒളിയിൽ വെളിവായിരിക്കണം. എല്ലാം താനായിരിക്കെ, തന്നെപ്പേടിച്ചു് ഒളി ച്ചിരിക്കുന്നതു് ഒരു വക ഭ്രാന്തല്ലേ ? വിചാര ശീലന്മാർ അങ്ങനെ ചെയ്യുമോ ? ''

ചിദാകാശലയം, അദ്വൈതചിന്താപദ്ധതി, ജന്തുകാരുണ്യനിരൂപണം, വേദാധികാരനിരൂ പണം, ക്രിസ്തുമതഖണ്ഡനം, ആദിഭാഷ, പ്രാചീന മലയാളം എന്നിങ്ങനെ പല ഗ്രന്ഥങ്ങളും അവി ടുന്നു് എഴുതിയിട്ടുണ്ടു്. പക്ഷേ നിർഭാഗ്യമെന്നു പറയട്ടെ ആദ്ധ്യാത്മികഗ്രന്ഥങ്ങൾ എന്നു പറയു വാൻ അവയിൽ അദ്വൈതചിന്താപദ്ധതിയും ചിദാകാശലയവും മാത്രമേയുള്ള എന്നു വേണം പറയുവാൻ. നല്ല നല്ല കീർത്തനങ്ങളും മററും അവി ടുന്നു് എഴുതിയിട്ടുണ്ടെന്നാണ് കേൾവി. പക്ഷേ ആ മഹത്കൃതികളിലായിരുന്നില്ല ശിഷ്യരുടെ ശ്രദ്ധ എന്നു തോന്നുന്നു. സാമുദായികവും ചരി ത്രപരവുമായ പലതും സൂക്ഷിക്കുന്നതിലായി രുന്നു അവരുടെ ശ്രദ്ധ ! ഒരു ആദ്ധ്യാത്മികാചാ ര്യന്റെ മാററുരച്ചുനോക്കുവാനുള്ള ഉരകല്ല് ഭൗതി കമായ പലതുമാണെന്നു് അവർ തെററിദ്ധരി ച്ചോ എന്നൊരു തോന്നൽ. അവിടുന്നു് എഴുതി യിട്ടുള്ള സ്തോത്രങ്ങളും കീർത്തനങ്ങളും കണ്ടെത്തി യിരുന്നെങ്കിൽ അതൊരു വലിയ അനുഗ്രഹമാ കുമായിരുന്നു.

അവിടത്തെ മഹത്തായ വ്യക്തിപ്രഭാവ ത്തിനു മുമ്പിൽ നമ്രമാകാത്ത ഒരു ശിരസ്സും അന്നു കേരളത്തിൽ ഉണ്ടായിരുന്നില്ല. അവിടുന്നു് എഴു പതു നീണ്ട വഷക്കാലം ജീവിച്ചു് കേരളത്തി ന്റെ ഓരോ തരിപൂഴിയേയും പുളകമണിയിച്ചു. ആ ദിവ്യജ്യോതിസ്സ് കൊല്ലവഷം 1099–ാ മാണ്ടു് മേടമാസം 3–ാംനു- നമ്മുടെ മാംസക്കണ്ണു കളിൽനിന്നു് മറഞ്ഞു. പക്ഷെ എന്നെന്നും ആ ദിവ്യരൂപം കേരളീയരുടെ മനക്കണ്ണിൽ മിന്നി ത്തിളങ്ങും, പ്രകാശം പരത്തും.

കുഞ്ഞുങ്ങളെ, ശ്രീചട്ടമ്പിസ്വാമിതിരുവടികളുടെ ദിവ്യജീവിതം ഭംഗിയായി ചിത്രീകരിച്ചുവെന്നു് ഞാൻ അഭിമാനം കൊള്ളുന്നില്ല. അങ്ങനെയൊരു മഹാജ്യോതിസ്സ് ഇവിടെ ഉണ്ടായിരുന്നുവെന്നു് അറിയിക്കുക മാത്രമായിരുന്നു ഞാൻ ചെയ്തതു്. ശ്രീ ചട്ടമ്പിസ്വാമിതിരുവടികളേയും ശ്രീ നാരായണഗുരുദേവനേയും പ്രസവിച്ച കേരളാംബയാണു് നമ്മെയും പ്രസവിച്ചതെന്നു് ഓർക്കുമ്പോൾ കുഞ്ഞുങ്ങളെ, നിങ്ങൾക്കു രോമാഞ്ചം ഉണ്ടാകുന്നില്ലേ ? എല്ലാം ഭഗവന്മയമായി കാണുവാൻ ഈ ഋഷികൾ രണ്ടുപേരും നമ്മെ പഠിപ്പിച്ചു. അതു നമ്മുടെ ജീവിതത്തിൽ സാക്ഷാത്ക്കരിക്കാനുള്ള മഹാഭാഗ്യം നമുക്കു ലഭിക്കട്ടെ. ഈ മഹർഷീശ്വരന്മാരുടെ തൃപ്പാദങ്ങൾ മനസ്സിൽ ധ്യാനിച്ചുകൊണ്ടു് കിടന്നുറങ്ങൂ. നമുക്കു് ആ പാവനപാദങ്ങളിൽ പ്രണാമം അർപ്പിക്കാം. എല്ലാ കാലത്തും എല്ലാ ദേശത്തും എല്ലാ മതത്തിലും പെട്ട സത്യദർശികളുടെയെല്ലാം പാവനപാദങ്ങളിൽ നമുക്കു പ്രണമിക്കാം — നമുക്കും സത്യദർശനം കിട്ടുവാൻവേണ്ടി.

---

# കാഞ്ചനധാര

## മലയാലപ്പുഴ ഭാസ്കരസിംഗ്

ആററിൻെറ തീരത്തു മന്ദസമീരണൻ
ചുററിനടക്കുന്ന കാവിന്നരികിലായ്,
കൂവളച്ചില്ലകളാടിത്തലോടുന്ന
തേവാരശാലക്കു തൊട്ടു പുറകിലായ്,
പൂവണിമുല്ലകൾ പുല്ലമിലഞ്ഞിയും,
മാവും പിലാവും വളരും വളപ്പിലായ്,
പണ്ടേറെ നല്ലനിലയിലിരുന്നതായ്
ഉണ്ടൊരു മന്ദിരം പാതി ജീർണ്ണിച്ചതായ്.

മുററത്തു നീലത്തുളസിയും, മീനത്തു
വററാത്ത കൂപവും, കാണാമശോകവും
അങ്കണസീമയിൽ പൂവണിച്ചമ്പകം
തങ്കമലർക്കുല ചാർത്തിയ കൊന്നയും.

വീട്ടിൻ വരാന്തയിലുണ്ടൊരു യൗവനം
വാടിയ മാനിനി, ക്ഷീണിതമേനിയായ്.
പാതിയടഞ്ഞു നനഞ്ഞ മിഴിയുമായ്
ഭൂതിരേഖാങ്കിതഫാലയായ് നിർമ്മല,
നിഷ്ഠുരദാരിദ്ര്യമാകാരമാർന്നപോൽ
നിഷ്ഠാവിശീർണ്ണയായ് മേവുന്ന നിഷ്ഫല.[1]
പ്രാർത്ഥനാപൂർവ്വമിരിക്കുന്ന മാനിനി
യർത്ഥിപ്പു കണ്ണനോടാർത്തികൾ മാററുവാൻ.
നീർവീഴ്ച്ചി നീലത്തുളസീദളങ്ങളിൽ
നിർവ്വീര[2] ദ്വാദശീപാരണ ചെയ്യുവാൾ
(ഇന്നെന്തു ദ്വാദശിയെന്നു ചിന്തിക്കുവാൻ
എന്നുമേകാദശി നോൽക്കുവോളാണവൾ)

തിണ്ണയിൽത്താനേയിരുന്നിട്ടു നോക്കുന്നു
കണ്ണുനീർക്കണ്ണട ചാർത്തിയേകാംബര.[3]
കൺമുന്നിലാ 'നിളാ' നിമ്നഗാവീചികൾ
വെൺമുത്തു ചിന്നുന്നു വെൺനുരച്ചാർത്തിനാൽ.

ആതിരോഷസ്സിനു ലോലബാലാംബരം
പ്രീതിയിലേകുന്ന നീഹാരശീകരം
ഓലപ്പുഴതിലൂടാദിത്യരശ്മികൾ
ശ്രീലമാം പൊൻപണമില്ലത്തു ചിന്നുന്നു.
''മാമലനാടിതിൽ നിത്യസമ്പന്നയാ-
ണോമൽപ്രകൃത്യംബ,'' യോർത്തുപോയ് സാധ്വിയാൾ
''ഇല്ല വിതരണതുല്യത, കഷ്ടമെ-
ന്നില്ലം കണക്കെത്ര നിഃസ്വനികേതനം.''

യൗവനം തന്മേനി വിട്ടു പിരിഞ്ഞുപോയ്
പൂവനം വിട്ടൊരു മാധവംമാതിരി
വിപ്രയോഗത്തിനും ദാരിദ്ര്യബാധയ്ക്കും
വിപ്രവരാംഗിയെ ശിക്ഷിച്ചു ദുർവ്വിധി!
വേലയ്ക്കുബലയായ്, തണ്ടു തകർന്നോരു
പേലവച്ചെമ്പനീർപൂങ്കുലപോലവൾ!
ആരുണ്ടവലംബമോർക്കുകിൽ, താഴത്തു-
പാരുണ്ടു, മോളിലനന്തമാം വാനവും!
ഈറനാം മുണ്ടൊന്നു മാറുവാൻ പൈദാഹ-
മാറുവാൻ പോംവഴി കാണാതെ ചിന്തയിൽ
ലീനയായ് നാരിയാൾ; തങ്കക്കതിരവൻ
വാനത്തൊരഞ്ചാറു വാരയുയരെയായ്!

---

1 സന്തതിയില്ലാത്ത 2 വിധവ 3 മററു ഉടുതുണിയില്ലാത്തവൾ

ആരോ വരുന്നിതാ തൻഭവനോന്മുഖം
ആരാലെഴുന്നേററു ഭൂസുരനാരിയാം,
ഈറനാം തൻ വസനാഞ്ചലംകൊണ്ടുടൻ
മാറു മറയ്ക്കുന്ന മാനവി സത്വരം.
ആഗതൻ, പാവിതനന്തികമെത്തവേ,
സ്വാഗതം പുഞ്ചിരികൊണ്ടവളോതിനാൾ
4 ഭാവികയൗവനശ്രീയണിഞ്ഞീടുവാൻ
ഭാവിക്കമാജാനമോഹനമാനനം

സുസ്മിതകാന്തിയും, കാഷായവേഷവും,
ഭസ്മവിലേപവു,മുത്തരാസംഗവും
ചേലിലണിഞ്ഞിട്ടു നില്ക്കുന്ന മുണ്ഡിത-
മൗലിയായ് സന്ന്യാസി, നിർമ്മദൻ നിർമ്മലൻ.

''ഭിക്ഷ യാചിക്കുവാൻ വന്ന നിയമി ഞാൻ
ഭക്ഷണമെന്തുമെനിയ്ക്കു പ്രിയംകരം
എന്തമ്മ തന്നാലുമിന്നിവൻ തൃപ്തനാം''
ദാന്തൻ കുമാരകനോതീ വിനീതനായ്.

ഇത്തരമോതും കുമാരനോടെന്തു താ-
നുത്തരം ചൊല്കമെന്നോർത്തുപോയ്തമ്പിയാൾ
താന്തയായ്, പാരമുദശ്രുവായ് നിന്നുപോയ്
5 ദാന്തയാമാരണനാരിയാളിത്തിരി!

ചൊന്നവൾ ഗദ്ഗദകണ്ഠയായ് ''വൈകുണ്ഠ!
നന്ദകുമാരക, പോരും പരീക്ഷകൾ!
ഇല്ലത്തു വന്നോരു കർമ്മന്ദി[6] തന്നോടു-
മില്ലെന്നു ചൊല്ലേണ്ടവസ്ഥ വരുത്തി നീ!

ഏകാന്തഭക്തിയാൽ, നിൻപാദസേവയാൽ,
ഏകാദശിനോററുതന്നെ കഴിഞ്ഞിടും,
എന്നിൽ കൃപാമൃതം തൂകുവാൻ, ചൊല്ലമോ
മന്നിൽ നീയല്ലാതെയാരുണ്ടു മാധവ!''

ഏവം വിലപിക്കുമാത്തയോടോതിനാൻ
പാവനൻ സന്ന്യാസി ''പോയിടാം ഞാനിനി
നല്ലതു നല്ലതു മല്ലവിലോചനൻ
നല്ലാരിൽമൗലിയാമമ്മയ്ക്കു മാധവൻ!

എന്നോതി മന്ദം തിരിഞ്ഞുനടക്കുന്ന
സന്ന്യാസിതന്നോടു തമ്പിയാൾ ചൊല്ലിനാൾ
''നില്ക്കണേ, നിസ്സംഗ, രിക്തകപാണിയായ്
പോകാതിരിക്കാൻ കരുണ കാണിക്കണം.

ഏവം മൊഴിഞ്ഞിട്ടു തൽഗൃഹം പൂകീട്ടു
പാവമാം വൃദ്ധ മടങ്ങി വന്നീടിനാൾ
''ഉണ്ടൊരു നെല്ലിയ്ക്ക, നല്കീടാം ഞാനതു
വേണ്ടെന്നു ചൊല്ലരുതെന്റെ കാണിയ്ക്കയെ.

എത്രമേൽ തുച്ഛമാണെങ്കിലു മിന്നതു
ഹൃത്താരലിഞ്ഞാണു നല്കുന്നതോർക്കണം''
എന്നവളോതവേ, കൈനീട്ടി വാങ്ങിനാൻ
സന്നതശീർഷനായ് നെല്ലിക്ക മസ്കരി.[7]

കർമ്മന്ദിയാമാദിശങ്കരൻ തന്നുടെ
കൺകളുമാർദ്രമായ്, നിന്നുപോയ് തെല്ലിട.
ചൊല്ലിനാൻ ശങ്കരനമ്മേ ഭവതി തൻ
ഇല്ലം രമാലാസ്യരംഗമായ് മാറിടും.

തണ്ടാരിൽമാതിന്റെ പാദം തൊഴുന്നു ഞാൻ
വേണ്ടാ മനസ്താപ''മെന്നുടൻ ദേശികൻ
വണ്ണിച്ചു പാടിയ സ്തോത്രഗീതങ്ങളിൽ
കണ്ണുമടച്ചു വിലീനയായ് നിന്നവൾ!

നിർവൃതിയാന്നവൾ നില്ക്കവേ, ശങ്കരൻ
നിർവൃതൻ വേഗം നടന്നു മറഞ്ഞുടൻ
കണ്ണു തുറന്നവൾ നോക്കവേ കണ്ടില്ല
കൺമുമ്പിൽ നിന്നോരു സന്ന്യാസിവര്യനെ

തന്നില്ലമൈശ്വര്യവേദിയായ്, സന്ന്യാസി
തന്നില്ല തൽപദം കമ്പിടാൻ തെല്ലിട.
തന്നംഗമാകെപ്പുളകവിഭൂഷണം
തമ്പിയാൾ ചാർത്തുന്നു ധന്യചരിതയാൾ.

4 വരുവാനുള്ള. 5 ദാനശീലമുള്ള 6 സന്ന്യാസി 7 സന്ന്യാസി

---

# ഉപന്യാസമത്സരം

കാലടി ശ്രീരാമകൃഷ്ണ അദ്വൈതാശ്രമത്തിൽ പുതുതായി പണി കഴിപ്പിച്ചിരിക്കുന്ന ശ്രീരാമകൃഷ്ണക്ഷേത്രത്തിലെ പ്രതിഷ്ഠാമഹോത്സവത്തോടനുബന്ധിച്ച് അഖിലഭാരതാടിസ്ഥാനത്തിൽ ഇംഗ്ലീഷിൽ കോളേജുവിദ്യാത്ഥികൾക്കും, അഖിലകേരളാടിസ്ഥാനത്തിൽ മലയാളത്തിൽ ഹൈസ്കൂൾവിദ്യാത്ഥികൾക്കും ഓരോ ഉപന്യാസമത്സരപരീക്ഷകൾ നടത്തുവാൻ നിശ്ചയിച്ചിരിക്കുന്നു. കോളേജുവിദ്യാത്ഥികൾക്കുള്ള വിഷയം 'Sri Ramakrishna and harmony of Religions' എന്നുള്ളതും ഹൈസ്കൂൾവിദ്യാത്ഥികൾക്ക് 'ശ്രീരാമകൃഷ്ണവിവേകാനന്ദന്മാരും ദേശീയോദ്ഗ്രഥനവും' എന്നുള്ളതും ആകുന്നു. ഇംഗ്ലീഷിലുള്ള ലേഖനം 3000 വാക്കുകളിലും മലയാളത്തിലുള്ളത് ആറ് ഫുൾസ്കാപ്പ് പേജിലും കൂടുവാൻ പാടില്ല. ലേഖനത്തോടുകൂടി അവരവർ പഠിക്കുന്ന കോളേ

ജില്ലയോ സ്കൂളിലേയോ പ്രധാനാധ്യാപകൻെറ സർട്ടിഫിക്കററും (വിദ്യാർത്ഥി ഏതു ക്ലാസ്സിൽ പഠിക്കുന്നു എന്നും ലേഖനം വിദ്യാർത്ഥി സ്വന്തമായി എഴുതിയതാണു് എന്നുമുള്ളതിന്നു്) ഉണ്ടായിരിക്കണം. 31. 1. 1976നു മുമ്പു് ലേഖനങ്ങൾ ആശ്രമം പ്രസിഡണ്ടിന്നു് കിട്ടിയിരിക്കണം. ഇംഗ്ലീഷിൽ ഏററവും നല്ല രണ്ടു ലേഖനങ്ങൾക്കു് യഥാക്രമം 500ക.യും 300ക.യും മലയാളത്തിലെ ഏററവും നല്ല രണ്ടു ലേഖനങ്ങൾക്കു് യഥാക്രമം 300 ക. യും 200 ക. യും, സമ്മാനങ്ങൾ നൽകുന്നതാണു്. തെരഞ്ഞെടുക്കപ്പെടുന്ന ഏററവും നല്ല ലേഖനം ആശ്രമത്തിൽനിന്നും പ്രസിദ്ധീകരിക്കുവാൻ ഉദ്ദേശിക്കുന്ന സ്മാരകഗ്രന്ഥത്തിൽ പ്രസിദ്ധീകരിക്കുന്നതുമാണു്.

എന്നു്,

ശ്രീ രാമകൃഷ്ണ അദ്വൈതാശ്രമം,
കാലടി. 683574

ഗണാനന്ദസ്വാമികൾ
പ്രസിഡണ്ടു്

---

# വാർത്തകൾ

## ആദ്ധ്യാത്മിക അന്തര്യോഗവും ശ്രീശാരദാജയന്തിയും

പുറനാട്ടുകര ശ്രീരാമകൃഷ്ണാശ്രമത്തിൽവെച്ചു് കൊല്ലംതോറും നടത്തിവരാറുള്ള വാർഷികഅന്തര്യോഗം ഇക്കൊല്ലവും ഡിസംബർ 20–ാംനു മുതൽ 25–ാംനു വരെയുള്ള ദിവസങ്ങളിൽ നടന്നു. 20–ാംനു രാത്രി ദീപാരാധനയ്ക്കുശേഷം ആശ്രമം പ്രസിഡണ്ടു് ശ്രീ ശക്രാനന്ദസ്വാമികൾ അതിഥികളെ സ്വാഗതം ചെയ്തതിന്നുശേഷം വാഴൂർ തീർത്ഥപാദാശ്രമത്തിലെ മഠാധിപതി ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമികൾ ഒരു ചെറു പ്രസംഗത്തോടെ അന്തർയോഗം ഉദ്ഘാടനം ചെയ്തു. അന്തര്യോഗത്തിൻെറ ലക്ഷ്യമെന്താണെന്നും ആ ലക്ഷ്യപ്രാപ്തിക്കു് അന്തര്യോഗാംഗങ്ങൾ എങ്ങനെ പെരുമാറണമെന്നും സ്വാമിജി തൻെറ പ്രസംഗത്തിൽ വ്യക്തമായി വിവരിച്ചു. തുടർന്നുള്ള നാലു ദിവസങ്ങളിൽ ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമികൾ മാണ്ഡൂക്യോപനിഷത്തിനെപ്പററിയും ശ്രീ നിഃസ്വാനന്ദസ്വാമികൾ ശ്രീരാമകൃഷ്ണവചനാമൃതത്തെപ്പററിയും ശ്രീ മൃഡാനന്ദസ്വാമികൾ ഭഗവദ്ഗീതയിലെ പതിനഞ്ചാമദ്ധ്യായത്തെപ്പററിയും ക്ലാസ്സുകളെടുത്തു. ഉച്ചതിരിഞ്ഞു് ശ്രീ ജ്ഞാനാനന്ദസരസ്വതിസ്വാമികൾ ഭാഗവതത്തിലെ തിരഞ്ഞെടുത്ത ചില കഥകൾ അവയുടെ താത്ത്വികാർത്ഥത്തെ വിശദമാക്കിക്കൊണ്ടു് വിവരിച്ചു. രാത്രി ശ്രീ മൈത്രാനന്ദസ്വാമികളുടെ വിവേകാനന്ദസാഹിത്യപ്രവചനവും മൃഡാനന്ദസ്വാമികളുടെ ചോദ്യോത്തര ക്ലാസ്സും ഉണ്ടായിരുന്നു. 24–ാംനു വൈകുന്നേരം ക്രിസ്തുജയന്തി പ്രത്യേക പൂജയോടും പാരായണത്തോടുംകൂടി ആഘോഷിച്ചു. 25–ാംനു ശ്രീശാരദാദേവിയുടെ ജന്മതിഥി ആയിരുന്നതിനാൽ പ്രത്യേകപരിപാടികളുണ്ടായിരുന്നു. രാവിലെ മംഗളാരതിക്കുശേഷം ശാരദാദേവിയുടെ അലങ്കരിച്ച പടവും വഹിച്ചുകൊണ്ടുള്ള നഗരപ്രദക്ഷിണത്തിൽ ധാരാളം ഭക്തജനങ്ങൾ പങ്കുകൊണ്ടു. അന്നു് ഉപനിഷത്പാഠത്തിന്നുശേഷം നിഃസ്വാനന്ദസ്വാമികൾ 'രാമകൃഷ്ണപുന്ഥി' എന്ന പുസ്തകത്തിൽനിന്നു് ഷോഡശീപൂജയെപ്പററിയുള്ള ഭാഗം വായിച്ചു വിവരിച്ചു. പിന്നീടു് ശ്രീ സിദ്ധിനാഥാനന്ദസ്വാമികളുടെ ദേവീമാഹാത്മ്യത്തെപ്പററിയുള്ള പ്രഭാഷണമാണുണ്ടായതു്. ഭജനയോടും ദീപാരാധനയോടുംകൂടി രാവിലത്തെ പരിപാടികളവസാനിച്ചു. വൈകുന്നേരം സിദ്ധിനാഥാനന്ദസ്വാമികളുടെ ഭാഗവതപ്രവചനത്തിന്നുശേഷം ശ്രീ നിഃസ്വാനന്ദസ്വാമികളുടെ അധ്യക്ഷതയിൽ കൂടിയ പൊതുസമ്മേളനത്തിൽ പ്രൊ. വൈദ്യലിംഗശർമ്മയും ശ്രീ മൃഡാനന്ദസ്വാമികളും ശ്രീശാരദാദേവിയുടെ ജീവിതത്തെയും ഉപദേശങ്ങളേയുംപററി ഓരോ പ്രസംഗം ചെയ്തു. രാത്രി വിവേകാനന്ദസ്വാമികളുടെ ജീവിതത്തെപ്പററിയുള്ള സിനിമാപ്രദർശനത്തോടുകൂടി അന്തര്യോഗം അവസാനിക്കുകയും ചെയ്തു. കേരളത്തിൻെറ നാനാഭാഗങ്ങളിൽനിന്നുമായി ധാരാളം സാധകന്മാർ – സ്ത്രീകളും പുരുഷന്മാരും പ്രത്യേകിച്ചു് യുവജനങ്ങളും – ഇക്കൊല്ലത്തെ അന്തര്യോഗത്തിൽ പങ്കുകൊണ്ടിരുന്നു. ഈ ആദ്ധ്യാത്മികമായ അന്തരീക്ഷത്തിൽ അനുഭവപ്പെട്ട ശാന്തിയും സമാധാനവും സംതൃപ്തിയും പങ്കുകൊണ്ടവരിലെല്ലാം അവാച്യമായ ആനന്ദവും കൃതാർത്ഥതയും ഉളവാക്കി.

# സാഹിത്യശിബിരം

പ്രസിദ്ധപണ്ഡിതന്മാരും സാഹിത്യസംസ്കാരപ്രേമികളും പങ്കെടുത്ത ഒരു സാഹിത്യശിബിരം പുറനാട്ടുകര ശ്രീരാമകൃഷ്ണാശ്രമത്തിൽവെച്ച് ഡിസംബർ 26, 27, 28, എന്നീ തീയതികളിൽ നടത്തുകയുണ്ടായി. 26–ാംനു- വൈകുന്നേരം 4.30.ന്നു് പ്രൊ: സുകമാർ അഴീക്കോടിന്റെ അദ്ധ്യക്ഷതയിൽ കൂടിയ സമ്മേളനത്തിൽവെച്ച് ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമികൾ ശിബിരം ഉദ്ഘാടനം ചെയ്തു. ഇന്നു് കോളേജുകൾക്കുള്ളിലും പുറത്തും ഉള്ള യുവജനങ്ങളുടെ ചിന്താഗതിയെയും, കക്ഷിരാഷ്ട്രീയത്തിന്റെ അതിപ്രസരംകൊണ്ടു് സമുദായത്തിൽ അനുഭവപ്പെട്ടുകൊണ്ടിരിക്കുന്ന വിഷമങ്ങളെയും വിശദമായി വിശകലനം ചെയ്തതിന്നുശേഷം അതിന്നൊരു പരിഹാരമുണ്ടാകണമെങ്കിൽ വിദ്യാലയങ്ങൾക്കുള്ളിൽ അധ്യാപകന്മാരും സമുദായത്തിലെ മുതിർന്ന പൗരന്മാരും ആദ്ധ്യാത്മികമായ പശ്ചാത്തലത്തിൽ ചിന്തിച്ചുതുടങ്ങേണ്ടതിന്റെ ആവശ്യകതയെപ്പററി ശ്രീ സുകമാർ അഴീക്കോട് തന്റെ അദ്ധ്യക്ഷപ്രസംഗത്തിൽ സയുക്തികം വിവരിക്കുകയുണ്ടായി. അനന്തരം റവ: ഫാദർ പോൾ മണവാളൻ എം. എ. ഭാരതത്തിന്റെ പുരോഗമനത്തിൽ സാമ്പത്തികമായും സാംസ്കാരികമായും മററു പലതലങ്ങളിലും നാം ശ്രദ്ധിക്കേണ്ട വിഷയങ്ങളെ സവിസ്തരം നിരൂപണംചെയ്തുകൊണ്ടു് ഒരു പ്രബന്ധം വായിച്ചു.

27–ാംതീയതി രാവിലെ 8.30.ന്നു് ശ്രീ വി. മുരളീധരമേനോന്റെ അധ്യക്ഷതയിൽകൂടിയ സമ്മേളനത്തിൽ 'ഭാവിഭാരതരൂപീകരണത്തിൽ സ്വീകരിക്കേണ്ട അടിസ്ഥാനതത്ത്വ'ങ്ങളെപ്പററിയുള്ള ചർച്ചയാണു് നടന്നതു്. ശ്രീ വി. അരവിന്ദാക്ഷൻ എം. എ. വായിച്ച പ്രബന്ധത്തിൽ സാമ്പത്തികമായും വ്യാവസായികമായും ശാസ്ത്രപരമായും മററും ഭൗതികമായ തലത്തിൽ ഭാരതത്തെ ഐശ്വര്യസമ്പൂർണ്ണമാക്കുവാനുള്ള നാനാമാർഗ്ഗങ്ങളെപ്പററി നിർദ്ദേശിച്ചപ്പോൾ പ്രൊഫ. എൻ. കെ. ശേഷൻ ഭൗതികമായും നൈതികമായും ആത്മീയമായും അഭിവൃദ്ധിപ്പെട്ടാൽ മാത്രമേ ഭാരതത്തിന്റെ ഭാവി ശോഭനമായിത്തീരുകയുള്ളുവെന്നു സമർത്ഥിച്ചു. പ്രൊഫ. പി. ലക്ഷ്മിക്കുട്ടിഅമ്മ, ശ്രീ സി. എ. കരീം ബി. എ., റവ. ഫാദർ പോൾ മണവാളൻ, പ്രൊഫ. പി. ആർ. നായർ മുതലായവർ ചർച്ചയിൽ പങ്കെടുത്തു. ഭാവിഭാരതം ആദ്ധ്യാത്മികമായ അടിസ്ഥാനത്തിൽ കെട്ടിപ്പടുത്താൽ മാത്രമേ ലോകരാഷ്ട്രങ്ങളുടെ മുമ്പിൽ തന്റെ കർത്തവ്യം നിറവേററാൻ തികച്ചും സമർത്ഥമാകയുള്ളു എന്നായിരുന്നു ഭൂരിപക്ഷത്തിന്റെ അഭിപ്രായം.

ഉച്ചതിരിഞ്ഞു് 2. 30.ന്നു് കൂടിയ സമ്മേളനത്തിൽ ശ്രീ. ടി. ശിവരാമമേനോൻ ആദ്ധ്യക്ഷ്യം വഹിച്ചു. 'യുവതലമുറയുടെ ഇന്നത്തെ ചിന്താഗതിയും ഭാവിഭാരതവും' എന്നതായിരുന്നു ചർച്ചാവിഷയം. റവ. ഫാദർ എ.അടപ്പൂർ എസ്. ജെ., പ്രൊഫ. വി. വൈദ്യലിംഗശർമ്മ എന്നിവർ വിശാലമനസ്കത കൈക്കൊള്ളാനുള്ള പ്രചോദനമോ സന്ദർഭങ്ങളോ കിട്ടാത്തതുകൊണ്ടാണു് ഇന്നത്തെ യുവലോകം അസ്വസ്ഥമായിരിക്കുന്നതു് എന്നും മഹത്തായ ധാർമ്മികനേതൃത്വം കൊടുത്തു് അതു പരിഹരിക്കുവാൻ ശ്രമിക്കേണ്ടതാണെന്നും അതിന്നുള്ള പദ്ധതികൾ വിദ്യാഭ്യാസത്തിലാവിഷ്കരിക്കേണ്ടതാണെന്നും മററും പ്രതിപാദിച്ചുകൊണ്ടു് രണ്ടു പ്രബന്ധങ്ങൾ അവതരിപ്പിച്ചു. തുടർന്നു് ഷൊർണ്ണൂർ ശ്രീ കാർത്തികേയൻ, പ്രൊഫ. എം. പി. മധുസൂദനൻ, മിസ് ശാന്തകുമാരി മുതലായി പലരും ചർച്ചയെ സജീവമാക്കിത്തീർത്തു. ശ്രീ രംഗനാഥാനന്ദസ്വാമികളാണു് ചർച്ചയെ ഉപസംഹരിച്ചുകൊണ്ടു് പ്രസംഗിച്ചതു്. ഇന്ത്യയിലെ ചെറുപ്പക്കാർ ചിന്തിക്കുവാൻ തുടങ്ങിയിട്ടുണ്ടെന്നുള്ളതിന്റെ ലക്ഷണങ്ങളാണു് ഇന്നു് കാണുന്നതെന്നും അതിൽ ആരും അസ്വസ്ഥരാകേണ്ടതില്ലെന്നും ആയിരം കൊല്ലത്തെ ആലസ്യത്തിൽനിന്നും ഉണർന്നെഴുന്നേററു് ശരിയായ നിലയിലൂടെതന്നെ ഭാരതം പുരോഗമിക്കുമെന്നും അതിന്നുള്ള എല്ലാ മാർഗ്ഗങ്ങളും വിവേകാനന്ദസ്വാമികളെപ്പോലെയുള്ള നേതാക്കന്മാർ കാണിച്ചുതന്നിട്ടുണ്ടെന്നും അദ്ദേഹം തന്റെ ഉജ്ജ്വലമായ പ്രഭാഷണത്തിൽ വിശദീകരിച്ചു. ശ്രീ എം. എം. ബാലകൃഷ്ണന്റെ മംഗളപ്രാർത്ഥനയോടുകൂടി യോഗമവസാനിച്ചു.

28–ാം തീയതി രാവിലെ 8. 30.ന്നു് ശ്രീ. എ. കരുണാകരമേനോന്റെ അദ്ധ്യക്ഷതയിൽക്കൂടിയ സമ്മേളനത്തിലെ ചർച്ചാവിഷയം 'ഭാവിഭാരതരൂപീകരണത്തിൽ സാഹിത്യകാരന്മാരുടെ പങ്കു്' എന്നതായിരുന്നു. പ്രൊഫ. പി. സി. വാസുദേവൻ എളയതു്, ശ്രീ. പി. വി. കൃഷ്ണൻനായർ എന്നിവരാണു് ചർച്ചാവിഷയമവതരിപ്പിച്ചതു്. സംസ്കൃതസാഹിത്യത്തെയും അതിന്റെ പശ്ചാത്തലത്തെയും വിവരിച്ച്, വ്യാസഭഗവാന്റെ ഉത്കൃഷ്ടമായ മഹാഭാരതത്തിന്റെ ചൈതന്യമാണു് ഈ നാട്ടിന്നു് പ്രചോദനം നൽകുന്നതു് എന്നും ശാശ്വതമൂല്യങ്ങൾ ഉൾക്കൊള്ളുന്ന കൃതികൾക്കേ സംസ്കാരികമായി രാഷ്ട്രത്തെ ഉയർത്തുവാൻ സാധിക്കയുള്ളു എന്നും അവർ അഭിപ്രായപ്പെട്ടു. സാഹിത്യത്തിന്നു് കാലികമായി ഒന്നും ചെയ്യാനില്ല എന്ന അഭിപ്രായം ശരിയല്ലെന്നും എന്നും സമുദായത്തിൽ പുതിയ പരിഷ്കാരങ്ങളോ മാററങ്ങളോ വരുത്തുവാനുള്ള കഴിവു് സാഹിത്യത്തിന്നേ ഉള്ളുവെന്നും പ്രചരണത്തിന്നും പരസ്യങ്ങൾക്കുംവേണ്ടി കവിതയെഴുതുന്നവർ തങ്ങളുടെ പ്രതിഭക്കും രാഷ്ട്രത്തിന്നും വലിയ നഷ്ടമാണു് വരുത്തുന്നതു് എന്നും ജനതയെ സംസ്കാരസമ്പന്നമാക്കാനുള്ള സാഹിത്യനിർമ്മാണത്തിൽ അവർ

ശ്രദ്ധിക്കേണ്ടതാണെന്നും ചർച്ചയിൽ പങ്കെടുത്ത ഡോ. വി. എസ്സ്. ശർമ്മ, പ്രൊഫ. കെ. പി. നാരായണപിഷാരോടി, ശ്രീ മൈത്രാനന്ദസ്വാമികൾ മുതലായവർ അഭിപ്രായപ്പെട്ടു. ചർച്ചയെ ഉപസംഹരിച്ചതു് ശ്രീ രംഗനാഥാനന്ദസ്വാമികൾതന്നെയായിരുന്നു.

ഉച്ചതിരിഞ്ഞു് 2 മണിക്കു് കൂടിയ സമ്മേളനത്തിൽ പ്രൊഫ. എസ്സ്. ഗുപ്തൻ നായർ അദ്ധ്യക്ഷത വഹിച്ചു. 'വിവേകാനന്ദസ്വാമികളും ഭാവിഭാരതവും' എന്ന വിഷയത്തെ ചർച്ചയ്ക്കവതരിപ്പിച്ചുകൊണ്ടു് ശ്രീ വി. മുരളീധരമേനോൻ, ഡാ. കെ. എൻ. നീലകണ്ഠനെളയതു് എന്നിവർ ഓരോ പ്രബന്ധം വായിച്ചു. ആദ്ധ്യാത്മികചിന്തയാകുന്ന ഔഷധം നൽകി മൃതപ്രായമായ ഭാരതത്തെ പുനരുജ്ജീവിപ്പിച്ച ഭിഷഗ്വരനാണു് സ്വാമി വിവേകാനന്ദനെന്നും ഭാരതശരീരത്തിൽ ഇഴകിച്ചേർന്നിട്ടുള്ള മതത്തെ അവഗണിച്ചുകൊണ്ടു ഭാരതത്തിന്റെ ഭാവി ശരിപ്പെടുത്തുവാൻ സാധിക്കുകയില്ലെന്നും ഉള്ള അഭിപ്രായത്തിലാണു് അവർ എത്തിച്ചേർന്നതു്. തുടർന്നു് കാലിക്കററു് സർവ്വകലാശാലയിലെ ചരിത്രാദ്ധ്യാപകനായ ശ്രീ ശ്രീകുമാരൻ നായർ, ഡോ. ടി. എൻ. എൻ. ഭട്ടതിരിപ്പാടു്, ശ്രീ തേറമ്പിൽ രാമകൃഷ്ണൻ ബി. എ.' ബി. എൽ., ശ്രീമതി കുഞ്ഞുക്കുട്ടിത്തമ്പുരാട്ടി മുതലായവർ വിവേകാനന്ദസ്വാമികളുടെ ഭാരതദർശനത്തെപ്പററി ചർച്ചയിൽ പങ്കെടുത്തുകൊണ്ടു് സംസാരിച്ചു. പിന്നീടു് ശ്രീ രംഗനാഥാനന്ദസ്വാമികൾ സ്വാമിജിയുടെ ജീവിതദർശനത്തെയും ഭാരതത്തിനുള്ള അദ്ദേഹത്തിന്റെ സന്ദേശത്തെയും വിവരിച്ചു് ഇന്നു് ഭാരതം വിവേകാനന്ദസ്വാമികളുടെ കാൽപ്പാടുകളെ പിന്തുടരേണ്ടതിന്റെ ആവശ്യകതയെ ഉദ്ബോധിപ്പിച്ചു. ഭൗതികതലത്തിലും ആദ്ധ്യാത്മികതലത്തിലും സ്വാമിജിക്കു് മററുള്ളവരിൽനിന്നുള്ള വൈശിഷ്ട്യത്തെ വ്യക്തമാക്കിക്കൊണ്ടും ഭാവിഭാരതരൂപീകരണത്തിൽ സ്വാമിജിയുടെ സന്ദേശങ്ങൾക്കുള്ള നിർണ്ണായകമായ പങ്കിനെ ഊന്നിപ്പറഞ്ഞുകൊണ്ടും അദ്ദേഹം ഉപസംഹരിച്ചു. സദസ്യരിൽനിന്നു് ശ്രീ കെ. വി. രാമൻനായരും ആശ്രമത്തിന്റെ പ്രതിനിധിയായി ശ്രീ ശക്രാനന്ദസ്വാമികളും കൃതജ്ഞത പ്രകാശിപ്പിച്ചു. ശ്രീ സ്വപ്രഭാനന്ദസ്വാമികളുടെ മംഗളത്തോടുകൂടി ശിബിരം ശുഭമായി പര്യവസാനിച്ചു.

## ചർച്ചാസമ്മേളനം

ഡിസംബർ 29, 30 തീയതികളിൽ പൂങ്കുന്നം വിവേകാനന്ദവിജ്ഞാനഭവനത്തിൽവെച്ചു് ശ്രീ രംഗനാഥാനന്ദസ്വാമികളുടെ നേതൃത്വത്തിൽ രണ്ടു ചർച്ചാസമ്മേളനങ്ങൾ നടത്തപ്പെട്ടു. 'വിദ്യാഭ്യാസത്തിൽ മതത്തിന്നും ശാസ്ത്രത്തിന്നും ഉള്ള സ്ഥാനം' എന്നുള്ളതായിരുന്നു ചർച്ചാവിഷയം. പ്രത്യേകിച്ചും കോളേജുവിദ്യാർത്ഥികളെ ഉദ്ദേശിച്ചായിരുന്നു ചർച്ചകൾ സംഘടിപ്പിക്കപ്പെട്ടിരുന്നതു്. ധാരാളം വിദ്യാർത്ഥികൾ പല കോളേജുകളിൽനിന്നുമായി പങ്കെടുത്തിരുന്നു. ശ്രീ വി. മുരളീധരമേനോൻ സ്വാമിജിയെയും ചർച്ചയിൽ പങ്കുകൊള്ളാനെത്തിയ സദസ്യരെയും സ്വാഗതം ചെയ്തു. സ്വാമിജി തന്റെ ഉപക്രമത്തിൽ, മതവും ഒരു ശാസ്ത്രംതന്നെയാണെന്നും മനുഷ്യനെ അവന്റെ മനസ്സിന്റെ അഗാധതലങ്ങളിലൂടെ ഗവേഷണംചെയ്തു് യാഥാർത്ഥ്യം കണ്ടെത്തുവാൻ ശ്രമിക്കുന്ന മതമാകുന്ന അദ്ധ്യാത്മശാസ്ത്രത്തിന്നും ബാഹ്യപ്രകൃതിയിലൂടെ സത്യാന്വേഷണംചെയ്യുന്ന ഭൗതികശാസ്ത്രത്തിനും തുല്യപ്രാധാന്യം കൊടുത്താലേ വിദ്യാഭ്യാസം വിജയപ്രദമാവുകയുള്ളവെന്നു സമർത്ഥിച്ചു. ഭൗതികശാസ്ത്രത്തിന്നു വിഷയമായ ക്ഷേത്രത്തിന്റെയും അദ്ധ്യാത്മശാസ്ത്രത്തിന്നു് വിഷയമായ ക്ഷേത്രജ്ഞന്റെയും സമന്വിതമായ ജ്ഞാനംകൊണ്ടേ മനുഷ്യൻ പൂർണ്ണതയെ പ്രാപിക്കുകയുള്ളൂ എന്നു് ഗീതയിലെ ക്ഷേത്രക്ഷേത്രജ്ഞവിഭാഗയോഗത്തെ ഉദ്ധരിച്ചുകൊണ്ടു് അദ്ദേഹം ഉദ്ബോധിപ്പിച്ചു. മനുഷ്യപുരോഗതിയ്ക്കു് തടസ്സമായി വ്യവസ്ഥാപിതതലത്തിൽ കാണുന്ന മതാനുഷ്ഠാനങ്ങളെ മാററിനിർത്തി യഥാർത്ഥ ആദ്ധ്യാത്മികതയെ - വേദാന്തമതത്തെ - അനുസരിയ്ക്കുന്നതുകൊണ്ടു മാത്രമേ ശാസ്ത്രത്തിന്റെ നേട്ടങ്ങൾ യഥാർത്ഥ നേട്ടങ്ങളാകൂ എന്നും ആത്മജ്ഞാനത്തിൽനിന്നുളവാകുന്ന സർവ്വാത്മഭാവവും, സഹാനുഭൂതിയും വ്യക്തികളിൽ വളർന്നു വികസിച്ചാൽ മാത്രമേ ശാസ്ത്രവിജ്ഞാനം മാനവപുരോഗതിയ്ക്കുവേണ്ടി ഉപയോഗിയ്ക്കാൻ മനുഷ്യൻ സമർത്ഥനാകൂ എന്നും സ്വാമിജി പറഞ്ഞു. ദേശാചാരമല്ല മതം, മനുഷ്യന്റെ ഉള്ളിലുള്ള മൃഗീയവികാരങ്ങളെ വിവേകശക്തിയുപയോഗിച്ചു് സംസ്കരിച്ചു് മാനുഷികവും അതിമാനുഷികവുമായി സംസ്കരിയ്ക്കാൻ സഹായിക്കുന്നതേതോ അതാണു് യഥാർത്ഥമതമെന്നും സ്വാമിജി ഊന്നിപ്പറഞ്ഞു. വിദ്യാർത്ഥികൾ ഉത്സാഹപൂർവ്വം അവരുടെ സംശയങ്ങൾ ഉന്നയിയ്ക്കുകയും സ്വാമിജി അവയ്ക്കെല്ലാം സമുചിതമായി മറുപടി നൽകുകയും ചെയ്തു.

*　　*　　*　　*

ജനുവരി മാസത്തെ ഏകദിന അന്തര്യോഗം 11-ാംനു- ഞായറാഴ്ച പതിവുപോലെ നടത്തപ്പെടുന്നതാകുന്നു.

# പ്രബുദ്ധകേരളം



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

| വാല്യം 61 | 1976 ഫെബ്രുവരി | ലക്കം 2 |
|---|---|---|


## അമൃതവാണി

''ഭക്തിയാണ് മുഖ്യം. ഈശ്വരൻ സർവ്വഭൂതങ്ങളിലും ഉണ്ട്. എന്നാൽ ആരെയാണ് ഭക്തനെന്നു പറയുന്നത്? സർവ്വദാ ഈശ്വരചിന്ത ചെയ്യുന്ന ആളെ. അഹങ്കാരവും അഭിമാനവും ഉണ്ടെങ്കിൽ അതു സാധ്യമല്ല. അഹങ്കാരമാകുന്ന കുന്നിന്മേൽ ഈശ്വരന്റെ കൃപയാകുന്ന ജലം തങ്ങിനില്ക്കുകയില്ല; ഒലിച്ചുപോകും. ഞാൻ യന്ത്രം. (കേദാരൻ മുതലായ ഭക്തന്മാരോട്) എല്ലാ വഴികളിൽക്കൂടിയും അദ്ദേഹത്തെ കണ്ടെത്താം. സർവ്വമതങ്ങളും സത്യം. മട്ടുപ്പാവിലെത്തുകയാണാവശ്യം. അതു ശരിയായ കോണിപ്പടി വഴിയാകാം; മരയേണികൊണ്ടും മുകളിലെത്താം; മുളകൊണ്ടുള്ള ഏണി വഴിക്കും എത്താം; കയറുപിടിച്ചും കയറാം. വെറും മുള ചാരിയും മുകളിൽ കയറാം. അവരുടെ മതത്തിൽ പല തെറ്റുകളും കുറവുകളും ഉണ്ടെന്നു പറയുകയാണെങ്കിൽ, ഞാൻ ചോദിക്കുന്നു, ഉണ്ടെങ്കിലെന്താ? എല്ലാ മതത്തിലും തെറ്റുകളുണ്ട്. തന്റെ വാച്ചു മാത്രമേ ശരിക്കു നടക്കുന്നുള്ളുവെന്ന് എല്ലാവരും വിചാരിക്കുന്നു. വ്യാകുലതയുണ്ടെങ്കിൽ മതി. ഭഗവാനോട് സ്നേഹവും ആകർഷണവും ഉണ്ടെങ്കിൽ മതി. അദ്ദേഹം അന്തര്യാമിയല്ലേ? അകത്തുള്ള ആകർഷണവും വ്യാകുലതയും കാണാൻ കഴിയും. ഒരച്ഛന്ന് അനേകം മക്കളുണ്ടെന്നു വിചാരിക്കുക. വലിയവർ 'അച്ഛാ' എന്നോ 'അപ്പാ' എന്നോ വ്യക്തമായി അദ്ദേഹത്തെ വിളിക്കുന്നു. എന്നാൽ തീരെ ചെറിയ കുഞ്ഞുങ്ങൾ 'ച്ഛാ' എന്നോ 'പ്പാ' എന്നോ വിളിക്കുന്നു. 'ച്ഛാ' 'പ്പാ' എന്നുമാത്രം വിളിക്കുന്നവരുടെ നേരെ അച്ഛനെന്താ വല്ല ദേഷ്യവും ഉണ്ടോ? അവരും തന്നെയാണ് വിളിക്കുന്നത്, അവർക്കു നേരെ ഉച്ചരിക്കാനാവുന്നില്ലെന്നേയുള്ളു എന്നും അച്ഛന്നറിയാം. അച്ഛന്ന് എല്ലാ മക്കളും ഒരുപോലെയാണ്. അതുപോലെ ഭക്തന്മാരും ഭഗവാനെ പല പേരിൽ വിളിക്കുന്നു, ഒരേയാളെത്തന്നെയാണ് വിളിക്കുന്നത്. ഒരു കുളത്തിന്നു നാലു കടവ്. ഒന്നിൽ ഹിന്ദുക്കൾ വെള്ളമെടുക്കുന്നു, ജലമെന്നു പറയുന്നു; വേറൊന്നിൽ മുസ്സൽമാന്മാർ വെള്ളമെടുക്കുന്നു, പാനിയെന്നു പറയുന്നു; പിന്നൊന്നിൽ ഇംഗ്ലീഷുകാർ വെള്ളം കോരുന്നു, വാട്ടറെന്നു പറയുന്നു. മററുള്ളവർ വേറൊന്നിൽ, അവർ 'അകാ' എന്നു പറയുന്നു. ഈശ്വരൻ ഒന്ന്; പേരു പലതും.''

— ശ്രീരാമകൃഷ്ണവചനാമൃതം I. 65.

# ജ്ഞാനിയും വിജ്ഞാനിയും

**മുദ്ധാനന്ദസ്വാമി**

ഭഗവദ്ഗീതയിൽ ഭഗവാൻ ആത്മതത്വത്തിൽ ബുദ്ധി ഉറച്ച നിലയെപ്പററി വിവരിക്കുന്നതു കേട്ട് അജ്ജുനൻ ഒരു സംശയം ചോദിക്കുന്നു:

സ്ഥിതപ്രജ്ഞസ്യ കാ ഭാഷാ സമാധിസ്ഥസ്യ കേശവ
സ്ഥിതധീഃ കിം പ്രഭാഷേത കിമാസീത വ്രജേത കിം?
(II. 54.)

സമാധിയിൽ ആത്മജ്ഞാനം ഉറച്ചവന്റെ ഭാഷ എങ്ങനെയിരിക്കും? അവൻ എങ്ങനെ വ്യവഹരിക്കും? എങ്ങനെ ഇരിക്കും? എങ്ങനെ നടക്കും? എന്നാണ് അജ്ജുനന്റെ ശങ്ക. ജ്ഞാനയോഗത്തിന്റെ ലക്ഷ്യത്തെപ്പററി വിവരിച്ചുകേൾക്കുന്ന പലക്കും ഉണ്ടാകുന്ന ഒരു സംശയമാണ് ഇതു്. ലക്ഷ്യത്തിലെത്തിച്ചേന്ന ജ്ഞാനയോഗികളുടെ സിദ്ധാന്തവും അനുഭൂതിയും ബ്രഹ്മംമാത്രമേ സത്യമായിട്ടുള്ളവെന്നും ഈ ജഗത്തു്അജ്ഞാനമൂലകവും ഭ്രമജനിതവും മിഥ്യയുമാണെന്നാണല്ലൊ. അജ്ഞാനംകൊണ്ടും ഭ്രമംകൊണ്ടും ഉണ്ടായിട്ടുള്ള ഒന്നിന്റെ സത്യാവസ്ഥ അറിഞ്ഞു കഴിഞ്ഞാൽ പിന്നെ അതിൽ പ്രവൃത്തി ഉണ്ടാവുകയില്ല. മൃഗതൃഷ്ണികയുടെ യാഥാത്ഥ്യം അറിഞ്ഞുകഴിഞ്ഞാൽ പിന്നെ അതിൽനിന്നു് ജലപാനത്തിന്നു് ആരും മുതിരാറില്ലല്ലൊ. അങ്ങനെയിരിക്കെ ജ്ഞാനികൾക്ക് എങ്ങനെയാണ് ഇല്ലാത്ത ഒരു ലോകത്തിൽ പ്രവത്തിക്കുവാൻ സാധിക്കുക? സത്യമായ ബ്രഹ്മത്തെയല്ലാതെ മായാനിമ്മിതമായ ലോകത്തിൽ അവക്കു സത്യത്വബുദ്ധിയുണ്ടാകുവാൻ വഴിയില്ല. അപ്പോൾ ഈ ലോകത്തിലുള്ള പ്രവത്തനവും അസംഗതമായിത്തീരുന്നു. ശ്രീകൃഷ്ണനുതന്നെ, അദ്ദേഹം ഒരു ജ്ഞാനിയായിരുന്നെങ്കിൽ, ധമ്മസമ്മൂഢചേതസ്സായ അജ്ജുനനെ കാണുവാനും ഉപദേശിക്കുവാനും എങ്ങനെ സാധിച്ചു? ദ്വൈതബുദ്ധി ഉള്ളേടത്തല്ലേ ഉപദേശത്തിന്നു സ്ഥാനമുള്ളു? എല്ലാം ബ്രഹ്മമായി കാണുന്ന ജ്ഞാനിക്കു് എങ്ങനെ ദ്വൈതബുദ്ധിയുണ്ടാകും? ഇതാണ് സാധാരണ ആളുകൾ ചോദിക്കാറുള്ള ഒരു ചോദ്യം.

ഗീതയിൽ നാലു യോഗങ്ങളെപ്പററി പറയുന്നു, ജ്ഞാനയോഗം, ഭക്തിയോഗം, ധ്യാനയോഗം, കമ്മയോഗം. ഇവയിൽ ജ്ഞാനയോഗംകൊണ്ടു മാത്രമേ മോക്ഷം കിട്ടുകയുള്ളുവെന്നു ശങ്കരാചാര്യർ പറയുന്നു. ഭക്തിയാണ് മോക്ഷപ്രാപകമെന്നു രാമാനുജൻ അഭിപ്രായപ്പെടുന്നു. രാജയോഗികളുടെ അഭിപ്രായത്തിൽ ധ്യാനയോഗംകൊണ്ടു മാത്രം ലക്ഷ്യത്തിലെത്താം. "അസക്തോ ഹ്യാചരൻ കമ്മ പരമാപ്നോതി പൂരുഷഃ" എന്നിപ്രകാരം കമ്മയോഗംകൊണ്ടു പരമഗതിയടയാമെന്നു ഭഗവാൻ തന്നെ അഭിപ്രായപ്പെടുന്നതായി കമ്മയോഗികളും ചൂണ്ടിക്കാണിക്കുന്നു. ഇതിൽ ഏതാണ് ശരിയായിട്ടുള്ളതെന്നറിയാതെ സാധാരണക്കാർ പരിഭ്രാന്തചിത്തരായിത്തീരുന്നു. ഇവയിൽ ഏതെങ്കിലും ഒന്നോ എല്ലാം കൂടിയോ അനുഷ്ഠിച്ച് ലക്ഷ്യത്തിലെത്താമെന്നാണ് വിവേകാനന്ദസ്വാമികളുടെ അഭിപ്രായം. വേദാന്തത്തിലെ പരമ്പരാഗതമായ വിശ്വാസത്തിന്നു് വിരുദ്ധമല്ലേ അതു് എന്നാണ് വേറെ ചില ചിന്തകന്മാർ ചോദിക്കുന്നതു്. ഇവയിൽ ഓരോ അഭിപ്രായങ്ങളെയും സാധൂകരിക്കുവാനുള്ള പ്രമാണങ്ങൾ ഗീതയിൽനിന്നും മററുള്ള പ്രാമാണികഗ്രന്ഥങ്ങളിൽനിന്നും ഉദ്ധരിക്കാനും വിഷമമില്ല. അങ്ങനെയിരിക്കെ ഏതാണ് നാം വിശ്വസിക്കുകയും അനുസരിക്കുകയും ചെയ്യേണ്ടതു്? ഇതാണ് പിന്നെയുള്ള ഒരു സംശയം. ഈ പ്രശ്നങ്ങൾക്കു് എങ്ങനെ പരിഹാരം കാണാമെന്നതാണിന്നത്തെ ചിന്താവിഷയം.

ഭഗവദ്ഗീതയിൽ അജ്ജുനന്റെ മേൽപറഞ്ഞ ചോദ്യത്തിന്നു് 18 ശ്ലോകങ്ങളെക്കൊണ്ടു് ഭഗവാൻ ഉത്തരം പറയുന്നു. അവയിൽ സ്ഥിതപ്രജ്ഞന്റെ ലക്ഷണത്തെപ്പററി വിശദമായി

പ്രതിപാദിക്കുന്നുമുണ്ട്. അതിൽനിന്ന് ബ്രഹ്മസാക്ഷാത്കാരം സിദ്ധിച്ച ഒരുവന്റെ നിലയെപ്പററി ശരിയായ ധാരണ ഇല്ലാത്തതുകൊണ്ടാണ് ആദ്യത്തെ സംശയം ഉണ്ടാകുന്നതെന്നറിവാൻ വിഷമമില്ല. ജ്ഞാനിയായ ഒരുവൻ ഈ ലോകത്തെ തീരെ കാണാതെ 'ആദിത്യവർണ്ണം തമസഃ പരസ്താത്'' എന്നു പറഞ്ഞിട്ടുള്ള ഏതോ ഒരു പ്രകാശത്തെ മാത്രം കണ്ടുകൊണ്ട് ദേഹബോധംപോലും തീരെയില്ലാതെ അങ്ങനെ കഴിഞ്ഞുകൂടുകയേ ഉള്ളൂ എന്നുള്ള ഒരു ബോധമാണ് സാധാരണ ഉണ്ടാകുന്നത്. അങ്ങനെ നിർവ്വികല്പസമാധിയിൽനിന്നു മടങ്ങിവരുവാൻ കൂട്ടാക്കാത്ത ജ്ഞാനികളുടെ ശരീരം ഇരുപത്തൊന്നു ദിവസംകൊണ്ടു വീണുപോകുമെന്നു ശ്രീരാമകൃഷ്ണൻ പറയുന്നുണ്ട്. എന്നാൽ നിർവ്വികല്പസമാധിയിൽ അദ്വൈതാനുഭൂതി ലഭിച്ചതിന്നുശേഷവും ഈ ലോകത്തിൽ ജീവിക്കുന്ന ജ്ഞാനികളുണ്ട്. അവർ എങ്ങനെ ജീവിതം നയിക്കുന്നുവെന്നാണ് പലരും സംശയിക്കുന്നത്. ശ്രീശാരദാദേവിയോട് ഒരു ഭക്തൻ ഈ സംശയം ഉന്നയിക്കുകയുണ്ടായി. അപ്പോൾ മാതൃദേവി പറഞ്ഞത്: 'സാധാരണ ദൃഷ്ടിയിൽ ജ്ഞാനികളെ വേർതിരിച്ചറിയുവാൻ കഴിയുകയില്ല. അവർക്ക് തലയിൽ രണ്ടു കൊമ്പു മുളക്കുമോ ? എന്നാൽ പെരുമാററത്തിൽ അവരെ വേർതിരിച്ചറിയുവാൻ വിഷമമില്ല. മററു ജനങ്ങളുടെ മാതിരി സത്യത്വബുദ്ധിയോടുകൂടിയല്ല അവർ ഈ ലോകത്തെ കാണുന്നതും ഇവിടെ പെരുമാറുന്നതും.' എന്നാണ്.

ഭഗവാൻ ഗീതയിൽ പറയുന്ന ജ്ഞാനിയുടെ ലക്ഷണം ശ്രദ്ധേയമാണ്. സുഖദുഃഖങ്ങൾ, ശത്രുമിത്രങ്ങൾ, ശീതോഷ്ണങ്ങൾ മുതലായ ദ്വന്ദ്വങ്ങളിൽ മനോവൃത്തികൾക്ക് മാററം വരാത്തവനും രാഗദ്വേഷമദമാത്സര്യാദിവിമുക്തനും സർവ്വവിധ കാമനകളെയും ജയിച്ചവനും ആത്മതൃപ്തനും ആത്മതുഷ്ടനുമായിരിക്കും ഒരു ജ്ഞാനി. ബ്രഹ്മസത്യത്വവും ജഗന്മിഥ്യാത്വവും സാക്ഷാത്കരിച്ചിട്ടുള്ള ഒരുവന്ന് ഈ ലോകമോ ലോകത്തിലുള്ള വൈവിധ്യമോ കാണാൻ സാധിക്കുകയില്ലെന്നു വിചാരിക്കുന്നത് ശരിയല്ല. ഇതെല്ലാം കാണുമ്പോഴും ഇവയിൽ സത്യബുദ്ധിയോ അതുകൊണ്ടുണ്ടാകുന്ന വികാരങ്ങളോ അവനിലങ്കുരിക്കുന്നില്ലെന്നു മാത്രം. മൃഗതൃഷ്ണികയുടെ യാഥാർത്ഥ്യം മനസ്സിലാക്കിയിട്ടുള്ളവരുടെ ദൃഷ്ടിയിലും മൃഗതൃഷ്ണിക പ്രത്യക്ഷപ്പെടും. പക്ഷെ അവിടെ വെള്ളമുണ്ടെന്ന ഭ്രമമോ വെള്ളം കുടിക്കുവാനുള്ള ശ്രമമോ ഉണ്ടാകുകയില്ല. നേരേമറിച്ച് സാധാരണ ജനങ്ങൾ ഈ ലോകത്തിൽ പെരുമാറുന്നത്, ഇതിൽ സത്യത്വബുദ്ധി വെച്ചുകൊണ്ടാണ്, അതിൽനിന്ന് സുഖം നേടാമെന്ന് വ്യാമോഹിച്ചുകൊണ്ടാണ്. അതുകൊണ്ടാണ് അവർ രാഗദ്വേഷാദികൾക്കധീനരാകുന്നതും ആസക്തന്മാരായിത്തീരുന്നതും. പരിമിതമായ ദേഹത്തിൽ അഹംബുദ്ധി വെച്ചുകൊണ്ടിരിക്കുന്ന അവർക്ക കർത്തൃത്വത്തെയോ ഭോക്തൃത്വത്തേയോ ഉപേക്ഷിക്കുവാൻ സാധിക്കുന്നില്ല. അതുകൊണ്ട് അവർ കർമ്മോന്മുഖന്മാരായിത്തീരുകയും കർമ്മഫലമനുഭവിക്കുകയും ചെയ്യുന്നു. എന്നാൽ ഒരു ജ്ഞാനി ജഗത്തിന്റെയും ജീവന്റെയും മിഥ്യാത്വം സാക്ഷാത്കരിച്ചിട്ടുള്ളതുകൊണ്ട് അവനിൽ കർത്തൃത്വബുദ്ധിയോ ഭോക്തൃത്വബുദ്ധിയോ ഇല്ല. അതുകൊണ്ടുതന്നെ കർമ്മഫലങ്ങളിൽ അവന്നു ബന്ധവും ഉണ്ടാകുന്നില്ല. സ്വാർത്ഥലേശംപോലുംകൂടാതെ പരിപൂർണ്ണപരാർത്ഥമായി പ്രവർത്തിക്കുവാൻ അങ്ങനെയുള്ള ജ്ഞാനികൾക്കേ സാധിക്കുകയുള്ളു. ഫലമോ മററുള്ളവർക്ക് സത്യപ്രാപ്തിയ്ക്കു സഹായവും. പ്രാരബ്ധശരീരം വീണുപോകുന്നതുവരെ അവർ ലോകത്തിൽ പ്രവർത്തിച്ചുകൊണ്ടേ ഇരിക്കും. കർത്തൃത്വബുദ്ധിയില്ലാത്തതിനാൽ അങ്ങനെയുള്ളവരുടെ കർമ്മം അകർമ്മംതന്നെയാകുന്നു.

> ത്യക്ത്വാ കർമ്മഫലാസംഗം
> നിത്യതൃപ്തോ നിരാശ്രയഃ
> കർമ്മണ്യഭിപ്രവൃത്തോഽപി
> നൈവ കിഞ്ചിത് കരോതി സഃ. (4.20)

(കർമ്മത്തിലും ഫലത്തിലും ആസക്തിവിട്ട് എന്നും തൃപ്തനും ഒന്നിനെയും ആശ്രയിക്കാത്തവനുമായ അവൻ കർമ്മത്തിൽ പ്രവർത്തിക്കുന്നവനാണെങ്കിലും ഒന്നും ചെയ്യുന്നില്ലതന്നെ.) എന്ന ഗീതാശ്ലോകത്തിന്റെ ഭാഷ്യത്തിൽ ശ്രീശങ്കരാചാര്യസ്വാമികൾ ഈ കാര്യം വ്യക്തമാക്കുന്നുണ്ട്. ''സ്വപ്രയോജനാഭാവാത് ലോകസംഗ്രഹാർത്ഥം പൂർവ്വവത്കർമ്മണി പ്രവൃത്തോഽപി നൈവ കിംചിത് കരോതി, ജ്ഞാനാഗ്നിദഗ്ധകർമ്മത്വാത് തസ്യ കർമ്മ അകർമ്മൈവ സംപദ്യതേ.'' സ്വന്തമായി ഒന്നും സാധിക്കാനില്ലാത്തതിനാൽ

ലോകസംഗ്രഹത്തിന്നുവേണ്ടി ഒരുജ്ഞാനി മുമ്പത്തെപ്പോലെ കർമ്മത്തിലേർപ്പെടുന്നുണ്ടെങ്കിലും, ജ്ഞാനാഗ്നിയിൽ കർമ്മങ്ങളെല്ലാം ദഹിച്ചു പോയിട്ടുള്ളതിനാൽ അവൻെറ കർമ്മങ്ങളെല്ലാം അകർമ്മംതന്നെയാകുന്നു. അതായത് കർമ്മം കൊണ്ടുള്ള ഗുണദോഷങ്ങളോ ഫലങ്ങളോ അവനെ ബാധിക്കുന്നില്ല എന്നർത്ഥം. ഇതാണ് ഒരു ജ്ഞാനിയുടെയും അജ്ഞാനിയുടെയും കർമ്മങ്ങൾ തമ്മിലുള്ള വ്യത്യാസം. രണ്ടു പേരുടെ ദൃഷ്ടിയിലും ഈ ലോകമുണ്ട്; പ്രവൃത്തികളുമുണ്ട്. പക്ഷെ തികച്ചും വ്യത്യസ്തങ്ങളായ മൂല്യങ്ങളോടുകൂടിയവയാണെന്നുമാത്രം. ഒരുവൻ പ്രവൃത്തിചെയ്ത് ഈ ലോകത്തോടൊട്ടിനില്ക്കുന്നു, മററൊരുവൻ നൈഷ്കർമ്മ്യത്തിലൂടെ ലോകത്തിൽ നിന്ന് ഉയർന്നുയർന്നു പോകുന്നു. അജ്ഞൻ വിധി നിഷേധങ്ങൾക്കധീനനാകുമ്പോൾ ജ്ഞാനി വിധിനിഷേധങ്ങൾക്കതീതനാകുന്നു.

ശ്രീകൃഷ്ണൻെറ കർമ്മത്തെപ്പററി അദ്ദേഹം തന്നെ ഗീത മൂന്നാമദ്ധ്യായത്തിൽ വ്യക്തമാക്കുന്നുണ്ട്.

ന മേ പാർത്ഥാസ്തി കർത്തവ്യം ത്രിഷു ലോകേഷു കിഞ്ചന
നാനവാപ്തമവാപ്തവ്യം വർത്ത ഏവ ച കർമ്മണി. (3.22)

എനിക്ക് ലോകത്തിൽ ചെയ്യേണ്ടതായിട്ടോ നേടേണ്ടതായിട്ടോ ഒന്നുമില്ലെങ്കിലും ഞാൻ പ്രവൃത്തിചെയ്തുകൊണ്ടുതന്നെയിരിക്കുന്നു. എന്തിന്നുവേണ്ടി? ലോകത്തിൻെറ ശിക്ഷണത്തിന്നും സുസ്ഥിതിക്കുംവേണ്ടി. ജ്ഞാനികൾ ശരിയായ ഭാവത്തോടുകൂടി അനാസക്തരായി കർമ്മംചെയ്ത് മററുള്ളവർക്ക് മാതൃകയായിത്തീരേണ്ടതിൻെറ ആവശ്യകത അദ്ദേഹം ഊന്നിപ്പറയുന്നുണ്ട്. അങ്ങനെയല്ലാതെ ജ്ഞാനികളെല്ലാം ലോകമില്ലെന്നറിഞ്ഞ് ദേഹം ഉപേക്ഷിക്കുകയാണെങ്കിൽ ഗുരുശിഷ്യഭാവമോ ശാസ്ത്രോപദേശങ്ങളോ ഒന്നും സാധ്യമല്ലാതെ വരുമല്ലൊ. അപ്പോൾ ആരാണ് അജ്ഞാനികൾക്കു മാർഗ്ഗദർശകരായിത്തീരുക ? അതുകൊണ്ടാണ് ''ലോകസംഗ്രഹമേവാപി സംപശ്യൻ കർത്തുമർഹസി'' ലോകസംഗ്രഹത്തിന്നായിട്ടെങ്കിലും കർമ്മം ചെയ്യണമെന്ന് ഭഗവാൻ ജ്ഞാനികളോടു പറയുന്നത്.

ഈ സംസാരത്തിന്നു കാരണം അജ്ഞാനമാണെന്നതിലാർക്കും സംശയമില്ല. സംസാരത്തിൽ നിന്ന് മോക്ഷം നേടുക എന്നുള്ളതാണ് ജീവിതലക്ഷ്യം. ജ്ഞാനിയും ഭക്തനും യോഗിയുമെല്ലാം ശ്രമിക്കുന്നത് അനിത്യവും അസുഖവുമായ ഈ ലോകത്തിൽനിന്ന് നിത്യതയും നിരതിശയാനന്ദവും നേടുവാനാണ്. അതിന്ന് നമ്മുടെ അജ്ഞാനം നശിപ്പിച്ചേ മതിയാവൂ. യഥാർത്ഥജ്ഞാനമുണ്ടാവാതെ അജ്ഞാനം നശിക്കുകയില്ല. വെളിച്ചം വന്നല്ലാതെ ഇരുട്ടു പോവുകയില്ലല്ലൊ. നിത്യവും ആനന്ദസ്വരൂപവുമായ ആ ജ്ഞാനത്തെത്തന്നെയാണ്, ബ്രഹ്മമെന്നും ആത്മാവെന്നും ഭഗവാനെന്നും ഈശ്വരനെന്നും മററും പറയുന്നത്. (ഭാഗവതം 1.2.11.) അതിനെപ്പററിയുള്ള അറിവാണ് നമ്മുടെ ജീവിതക്ലേശങ്ങൾക്കെല്ലാം അറുതിവരുത്തുന്നത്. അപ്പോൾ ബ്രഹ്മജ്ഞാനമെന്നും ഈശ്വരസാക്ഷാത്കാരമെന്നും ആത്മാനുഭൂതിയെന്നും മററും പലവിധത്തിൽ വ്യവഹരിക്കുന്ന ആ ജ്ഞാനമാണ് ജീവിതലക്ഷ്യമെന്നു സിദ്ധിക്കുന്നു. 'ജ്ഞാനാദേവ തു കൈവല്യം' എന്നു ശ്രുതി പറയുമ്പോൾ ഇതാണ് അർത്ഥമാക്കുന്നത്. ജ്ഞാനമാകട്ടെ വിചാരം കൊണ്ടല്ലാതെ ഉണ്ടാവുകയില്ല. നമ്മുടെ യഥാർത്ഥസ്വരൂപത്തെപ്പററിയാകട്ടെ, ജഗദ്രൂപത്തെപ്പററിയാകട്ടെ, ഈശ്വരഭാവത്തെപ്പററിയാകട്ടെ, ബ്രഹ്മത്തെപ്പററിയാകട്ടെ ജ്ഞാനമുണ്ടാകണമെങ്കിൽ അതിനെപ്പററി വിചാരം ചെയ്യേണ്ടിയിരിക്കുന്നു. വിചാരംചെയ്ത് സുദൃഢമാക്കപ്പെടുന്ന ബ്രഹ്മജ്ഞാനമാണ് മനുഷ്യനെ അജവും അമരവും അഭയവും ആനന്ദരൂപവും ആവൃത്തിരഹിതവുമായ പരമപദത്തിലെത്തിക്കുന്നത്. ആ ജ്ഞാനം നേടുവാനുള്ള നിലയിലെത്തിക്കുന്നവയാണ് നാലു യോഗങ്ങൾ. ഓരോ യോഗമനുസരിക്കുന്നവരും ഓരോ മാർഗ്ഗത്തിലൂടെ ആ സമതലത്തിലെത്തിച്ചേരുന്നു. അവിടെനിന്ന് ഒരേ നിലയിൽ പൂർണ്ണതയെ പ്രാപിക്കുകയും ചെയ്യുന്നു.

ജീവിതലക്ഷ്യം നേടുന്നതിൽ നാലു യോഗങ്ങൾക്കുള്ള സ്ഥാനത്തെപ്പററി യാഥാസ്ഥിതികരുടെ ഇടയിൽത്തന്നെ വലിയ വാദം നടക്കുന്നുണ്ട്. ജ്ഞാനയോഗം മാത്രമേ ലക്ഷ്യപ്രാപകമായിട്ടുള്ളുവെന്നും മററുള്ളവയെല്ലാം അതിൻെറ സഹകാരികാരണങ്ങൾ മാത്രമാണെന്നും ഉള്ളതു് ഭാഷ്യകാരൻെറ നിശ്ചിതമായ മതമാണ്. ജ്ഞാനകർമ്മസമുച്ചയവാദത്തെ നഖശിഖാന്തം ഖണ്ഡിക്കുന്നതിന്നു കിട്ടുന്ന ഏതൊരു സന്ദർഭവും അദ്ദേഹം വിട്ടുകളയാറില്ല. ജ്ഞാനം നേടിയതി

ന്നശേഷമാണ് ശരിയായ ഭക്തിയുണ്ടാകുന്നതെന്നും ഭക്തികൊണ്ടു മാത്രമേ ലക്ഷ്യപ്രാപ്തിയുണ്ടാകുകയുള്ള എന്നുള്ളതിലും ഭക്തന്മാക്ക യാതൊരു സംശയവുമില്ല. എന്നാൽ,

> ധ്യാനേനാത്മനി പശ്യന്തി കേചിദാത്മാനമാത്മനാ
> അന്യേ സാംഖ്യേന യോഗേനകമ്മയോഗേന ചാപരേ.
> (13.25)

> മാം ച യോഽവ്യഭിചാരേണ ഭക്തിയോഗേന സേവതേ
> സ ഗുണാൻ സമതീത്യൈതാൻ ബ്രഹ്മഭൂയായ കല്പതേ.
> (14.26)

എന്ന ഭഗവദ്ഗീതയിലെ ശ്ലോകങ്ങളെ അടിസ്ഥാനമാക്കി നാലു യോഗങ്ങാംക്കും സമപ്രാധാന്യമാണ് ഭഗവാൻ ഉദ്ദേശിച്ചിട്ടുള്ളതെന്ന് വാദിക്കുന്നവരും ഒട്ടും കുറവല്ല. വിവേകാനന്ദസ്വാമികളുടെ 'നാലു യോഗങ്ങളിലൊന്നുകൊണ്ടോ എല്ലാംകൊണ്ടോ ലക്ഷ്യത്തിലെത്തിച്ചേരുക' എന്ന ഉപദേശത്തിന്ന് അടിസ്ഥാനം അതാണെന്നും അവരഭിപ്രായപ്പെടുന്നു. ഇതിലേതാണ് സ്വീകാര്യമായിട്ടുള്ളതെന്നാണ് പ്രശ്നം. ആചാര്യന്മാരുടെ അഭിപ്രായങ്ങളെ സമന്വയിപ്പിച്ചുകൊണ്ടുപോകുവാൻ വല്ല മാഗ്ഗവും കണ്ടുപിടിച്ചാലേ ഈ വാദത്തിന്ന് സമാധാനം കാണുവാൻ സാധിക്കുകയുള്ളു.

ബ്രഹ്മത്തെപ്പററിയുള്ള ഭാവനയിലെ അപൂണ്ണതയാണ് വൈരുദ്ധ്യപ്രതീതിക്കുള്ള മറെറാരു കാരണം. ബ്രഹ്മമെന്നു പറയുമ്പോാം നിവ്വികല്പ ബ്രഹ്മത്തെപ്പററിമാത്രമേ സാധാരണ ഭാവന ചെയ്യാറുള്ളു. ശ്രീശങ്കരഭഗവത്പാദർ തൻെറ ഭാഷ്യങ്ങളിലും ഗ്രന്ഥങ്ങളിലും ആ ഒരു ഭാവത്തെ പ്രത്യേകം ഉറപ്പിച്ചു പറഞ്ഞതാണ് അതിന്നു കാരണം. അതിന്നു പുറമെ സവികല്പമായ ഒരു ഭാവവും കൂടി ബ്രഹ്മത്തിന്നുണ്ടെന്നുള്ളത് നാം മറക്കരുത്. രണ്ടു നിലകളിൽക്കൂടിയും അറിഞ്ഞുകഴിഞ്ഞാൽ മാത്രമേ ബ്രഹ്മജ്ഞാനം പൂണ്ണമാകയുള്ളു. മീമാംസകന്മാരെയും ബൗദ്ധന്മാരെയും മററു ദ്വൈതികളെയും എതിരാളികളായി കണ്ടു് വാദമുഖങ്ങളിൽ നിവ്വികല്പഭാവത്തെ ഉറപ്പിച്ചു പറയുന്ന ശ്രീശങ്കരൻതന്നെ തൻെറ ജീവിതത്തിൽ സവികല്പഭാവത്തെ സാക്ഷാത്കരിച്ചുകൊണ്ടുള്ള പ്രവത്തനങ്ങളെ ദൃഷ്ടാന്തീകരിച്ചു കാണിക്കുകയാണ് ചെയ്യുന്നതു്. നിവ്വികല്പഭാവം ഉത്തമവും സവികല്പഭാവം അധമവുമാണെന്ന ധാരണ നാം മാറേറണ്ടിയിരിക്കുന്നു. രണ്ടു ഭാവങ്ങളും തമ്മിൽ യാതൊരു വ്യത്യാസവുമില്ല. തീയ്യ് കനലായിക്കിടക്കുമ്പോഴും ആളിക്കത്തുമ്പോഴും തീയ്യുതന്നെയാണല്ലൊ. പാമ്പു ചുരുണ്ടുകിടക്കുമ്പോഴും ഇഴഞ്ഞുപോകുമ്പോഴും പാമ്പുതന്നെയാണ്. രണ്ടുനിലയിലും അറിഞ്ഞാൽ മാത്രമേ അതിനെപ്പററിയുള്ള ബോധം പൂണ്ണമാകുന്നുള്ളു. ഓരോ യോഗത്തെ അനുസരിക്കുന്നവർ തങ്ങളുടെ യോഗത്തിൻെറ പ്രാധാന്യത്തെ സമത്ഥിക്കുവാൻവേണ്ടി ഓരോ ഭാവത്തിൻെറ സത്യത്വത്തെപ്പററി വാദിക്കുമ്പോാം പക്ഷപാതരഹിതമായ ഒരു അഭിപ്രായം നമുക്കു കാണുവാൻ സാധിക്കുന്നതു് സവ്വധമ്മസമന്വയവാദിയായ ശ്രീരാമകൃഷ്ണൻെറ വാക്കുകളിലാണ്. അദ്ദേഹം പറയുന്നതു നോക്കുക:

''ബ്രഹ്മവും ശക്തിയും അഭിന്നമാകുന്നു. ഒന്നു സ്വീകരിച്ചാൽ മററതും സ്വീകരിച്ചേ തീരൂ. അഗ്നിയും അതിൻെറ ദാഹകശക്തിയുംപോലെ. അഗ്നിയുണ്ടെന്നു സമ്മതിച്ചാൽ അതിൻെറ ദാഹകശക്തിയും സമ്മതിച്ചേ തീരൂ. ദാഹകശക്തി കൂടാതെ അഗ്നിയെ സങ്കല്പിക്കാനാവില്ല. അതുപോലെ അഗ്നിയെക്കൂടാതെ ദാഹകശക്തിയും സങ്കല്പിക്കാനാവില്ല. അപ്രകാരം സൂയ്യനെക്കൂടാതെ സൂര്യരശ്മി ഭാവന ചെയ്യാൻ വയ്യ. സൂര്യരശ്മിയില്ലാതെ സൂയ്യനെയും ഭാവന ചെയ്യാനൊക്കുകയില്ല. പാലെങ്ങനെ? വെളുവെളെ. പാലില്ലാതെ പാലിൻെറ വെളുപ്പില്ല. വെളുപ്പില്ലാതെ പാലുമില്ല. അതുപോലെ ബ്രഹ്മത്തെക്കൂടാതെ ശക്തിയെയോ ശക്തിയെ കൂടാതെ ബ്രഹ്മത്തെയോ വിഭാവനചെയ്യാൻ നിവൃത്തിയില്ല. നിത്യത്തെക്കൂടാതെ ലീലയോ ലീലയെക്കൂടാതെ നിത്യമോ ചിന്തിക്കാവതല്ല. ആദ്യാശക്തി ലീലാമയിയാകുന്നു. കാളിതന്നെ ബ്രഹ്മം, ബ്രഹ്മംതന്നെ കാളി. ഒരേ വസ്തു.'' (ശ്രീരാമകൃഷ്ണവചനാമൃതം I. 104.)

ധ്യാനത്തിൽ നിവ്വികല്പഭാവത്തെ അറിഞ്ഞനുഭവിക്കുന്ന ജ്ഞാനികാം ദൈനന്ദിനജീവിതത്തിൽ സവികല്പഭാവത്തെയാണ് സാക്ഷാത്കരിക്കുന്നതു്. ജ്ഞാനികളുടെ പ്രവൃത്തികളിൽ കാണുന്ന വ്യത്യാസത്തിന്നുള്ള കാരണവും അതാണ്.

ആത്മസാക്ഷാത്കാരത്തിന്ന് രണ്ടു വിധം സാധനകളാണ് പ്രധാനമായി ആചാര്യന്മാരു

പദേശിക്കുന്നതു്. ഒന്നു 'നേതി നേതി' എന്നു്. മററൊന്നു് 'ഇതി ഇതി' എന്നു്. ജ്ഞാനയോഗത്തിൽ ആദ്യത്തെ മാർഗ്ഗത്തെയാണു് ആശ്രയിക്കുന്നതു്. ആത്മനിഷേധമാർഗ്ഗത്തിലൂടെ ആത്മാവല്ല എന്ന നിലയിൽ ദൃശ്യങ്ങളെയെല്ലാം തള്ളിക്കളഞ്ഞു് ദൃക്കു മാത്രമേ സത്യമായിട്ടുള്ളവെന്നു് അറിയുന്ന സാധകൻ ആ ദൃക്കിന്റെ സച്ചിദാനന്ദാത്മകതയെ യുക്തികൊണ്ടറിഞ്ഞു് അവസാനം ബ്രഹ്മാത്മൈക്യാനുഭൂതിയിൽ നിർവ്വികല്പസമാധിയിലെത്തി ബ്രഹ്മത്തിന്റെ നിർവ്വികല്പഭാവത്തെ സാക്ഷാത്കരിക്കുന്നു. സമാധിയിൽനിന്നുണർന്നു് ലോകത്തിലേയ്ക്കു ജീവിതനിർവ്വഹണത്തിന്നായി മടങ്ങി വരുന്ന ജ്ഞാനി ആ ബ്രഹ്മത്തിന്റെ സവികല്പഭാവംതന്നെയാണു് ഇവിടെ കാണുന്നതെല്ലാം എന്ന ഭാവനയോടെയാണു് ലോകത്തിൽ പെരുമാറുന്നതു്. ബ്രഹ്മഭാവത്തിൽനിന്നു് ഒരിക്കലും വ്യതിചലിക്കുന്നില്ല. നിർവ്വികല്പഭാവത്തിലിരിക്കുന്ന സിദ്ധനെ ജ്ഞാനിയായും സവികല്പഭാവത്തിലിരിക്കുന്ന സിദ്ധനെ വിജ്ഞാനിയായിട്ടുമാണു് ശ്രീരാമകൃഷ്ണൻ പറയുന്നതു്. നോക്കുക: ''ജ്ഞാനി 'നേതി നേതി' എന്നു വിചാരം ചെയ്തു് വിഷയബുദ്ധി ഉപേക്ഷിക്കുന്നു; അങ്ങനെ ബ്രഹ്മത്തെ അറിയുന്നു. കോണിയുടെ പടികൾ ഒന്നൊന്നായി പിന്നിട്ടു് മട്ടുപ്പാവിലെത്തുന്നതുപോലെയാണതു്. വിജ്ഞാനിയാകട്ടെ, ഭഗവാനുമായി സംഭാഷണം ചെയ്യുന്നു, വേറെ ചിലതുംകൂടി കാണുന്നു. മട്ടുപ്പാവുണ്ടാക്കാനുപയോഗിച്ച വസ്തുക്കൾകൊണ്ടു്, അതേ ഇഷ്ടികയും ചുണ്ണാമ്പും സുർക്കിയുംകൊണ്ടുതന്നെയാണു്,കോണിപ്പടിയും ഉണ്ടാക്കിയിരിക്കുന്നതെന്നു് അദ്ദേഹം കാണുന്നു. 'നേതിനേതി'പ്രകാരേണ ഏതൊന്നിനെ ബ്രഹ്മമെന്നു് ബോധിച്ചുവോ അതുതന്നെയാണു് ജീവനും ജഗത്തുമായിരിക്കുന്നതു്. അതു നിർഗ്ഗുണം, അതുതന്നെ സഗുണവും എന്നു വിജ്ഞാനി കാണുന്നു.''(ശ്രീരാമകൃഷ്ണവചനാമൃതം I.52.) 'ബ്രഹ്മം തന്നെ ഞാൻ, ബ്രഹ്മംതന്നെ ജീവനും ജഗത്തുമെല്ലാം' എന്നു കാണുന്നതിനെയാണു് വിജ്ഞാനമെന്നു ശ്രീരാമകൃഷ്ണൻ പറയുന്നതു്. കർമ്മഭക്തിയോഗങ്ങളെ ആശ്രയിച്ചു പുരോഗമിക്കുന്നവനാകട്ടെ സവികല്പഭാവത്തിലുള്ള സാക്ഷാത്കാരത്തിലാണു് ആദ്യം എത്തിച്ചേരുക. ഫലേച്ഛ കൂടാതെ അസംഗനായി ഈശ്വരാർപ്പണബുദ്ധ്യാ കർമ്മം ചെയ്യുന്നതാണല്ലൊ കർമ്മയോഗം. അവൻ ഈ ലോകം മുഴുവൻ ഈശ്വരന്റെ ദേഹമായിക്കണ്ടു് വിരാഡ്രൂപിയായ ഈശ്വരന്റെ ആരാധനയായിട്ടാണു് തന്റെ കർമ്മങ്ങളെല്ലാം ചെയ്യുന്നതു്. ആ മാർഗ്ഗത്തിൽ വിഷയതൃഷ്ണരൂപേണയുള്ള ആസക്തി ലോകത്തോടില്ലാതാകുന്നതിനാൽ മാലിന്യമെല്ലാം പോയി അവന്റെ മനസ്സു് ശുദ്ധമായിത്തീരുന്നു. വിഷയരാഗമാണല്ലൊ മനസ്സിന്റെ മാലിന്യം. ശുദ്ധമായ ചിത്തത്തിൽ വ്യക്തമായി കാണുന്നതും സാധനാകാലത്തു് ചിന്തിച്ചുറപ്പിച്ചിട്ടുള്ളതുമായ ഈശ്വരന്റെ സവികല്പഭാവത്തെ പിന്നീടു് വിചാരം ചെയ്തു ബ്രഹ്മഭാവത്തിൽ ദൃഢീകരിക്കുക എളുപ്പമാകുന്നു. അതുപോലെ ഒരു യഥാർത്ഥഭക്തനും ലോകത്തിലെങ്ങും കാണുന്നതു് സർവ്വേശ്വരന്റെ ശക്തിവിലാസത്തെയാകുന്നു. 'വാസുദേവഃ സർവ്വമിതി' എന്ന സാക്ഷാത്കാരത്തിലൂടെ മന്ദംമന്ദം അവൻ 'സർവ്വം ഖല്വിദം ബ്രഹ്മ' എന്ന ആത്മൈകത്വദർശനത്തിലെത്തിച്ചേരുന്നു. ഈ രണ്ടു മാർഗ്ഗങ്ങളിലും സവികല്പഭാവത്തിൽനിന്നു് നിർവ്വികല്പഭാവത്തിലേയ്ക്കു പോകുകയാണു് ചെയ്യുന്നതു്. തീയിന്റെ നാളം കണ്ടു് തീയിനെപ്പററി മനസ്സിലാക്കുന്നവൻ നാളമില്ലാത്ത ഒരവസ്ഥയും തീയിനു് ഉണ്ടെന്നു് അറിയേണ്ടതാണല്ലൊ.

ഇങ്ങനെ നോക്കുമ്പോൾ, യോഗം അല്ലെങ്കിൽ സാധന എന്ന നിലയിൽ ജ്ഞാനത്തിന്റെയും ഭക്തിയുടെയും കർമ്മത്തിന്റെയും ധ്യാനത്തിന്റെയും എല്ലാം ഫലം ചിത്തശുദ്ധിയാണു്. ശുദ്ധമായ ചിത്തത്തോടുകൂടിയല്ലാതെ ആദ്ധ്യാത്മികമാർഗ്ഗത്തിൽ പുരോഗമിക്കുക സാധ്യമല്ല. പിന്നീടു് വിചാരംകൊണ്ടു് സാധ്യാവസ്ഥയിലേയ്ക്കു പ്രവേശിക്കുന്നു. അവിടെ മനനംകൊണ്ടും ധ്യാനംകൊണ്ടും മനസ്സിന്നു് ഏകാഗ്രത നേടിയിട്ടുള്ളവർ വിചാരംതന്നെ തുടർന്നു ചെയ്തു് പ്രപഞ്ചബോധത്തെ തള്ളി നിർവ്വികല്പബ്രഹ്മത്തിൽ ലീനരായിത്തീരുന്നു. വിചാരവികാരങ്ങളെയും കർമ്മങ്ങളെയും ഈശ്വരാഭിമുഖമാക്കി ചെയ്തു ജഗത്തിനെ ഈശ്വരമയമായിക്കണ്ടു് മനഃശുദ്ധി നേടിയിട്ടുള്ളവർ പ്രപഞ്ചത്തിൽ ഈശ്വരന്റെ സവികല്പഭാവത്തെ സാക്ഷാത്കരിച്ചു് ക്രമേണ വിചാരംകൊണ്ടു് നിർവ്വികാരവും നിഷ്ക്രിയവും നിത്യവും നിരാകാരവു

# അനാസക്തിയുടെ പരിശീലനം

(ജനുവരി ലക്കത്തിൽനിന്നു് തുടർച്ച്)

**ബുധാനന്ദസ്വാമികൾ**

## III

ആസക്തി വെടിഞ്ഞാൽ പിന്നെ നമ്മുടെ കുടുംബങ്ങളെ ഒന്നിച്ചുനിർത്തുന്നതെന്താണു് ? ജോലിചെയ്യാൻ പ്രേരകമെന്തുണ്ടു് ? ജീവിതത്തിൽ സുഖഭോഗങ്ങളുടെ ആസ്വാദംതന്നെ ഇല്ലാതാവില്ലേ ? സമുദായത്തെ അതേ രൂപത്തിൽ നിലനിർത്തുവാൻ വല്ല ബന്ധകശക്തിയും പിന്നെ അവശേഷിക്കുമോ ? ഇങ്ങനെയുള്ള പല സംശയങ്ങളും ചോദ്യങ്ങളും പലക്കും സ്വാഭാവികമായി ഉണ്ടാകാം. ആസക്തിയുടെ അഭാവത്തിൽ — അഥവാ ഒരുതരം ക്രമീകൃതമായി വളർന്നുവന്ന സക്തിയുടെ അഭാവത്തിൽ എന്നു പറയാം — സമുദായം ശിഥിലമാവുകയും കുടുംബസംവിധാനങ്ങൾ ഉടയുകയും സാമൂഹ്യസ്ഥാപനങ്ങൾ തകരുകയും ചെയ്യുമെന്നുള്ളതു് തികച്ചും ശരിയാണു്; അഥവാ ഒററവാക്കിൽ പറഞ്ഞാൽ ക്രിയാത്മകമായി യാതൊന്നും പിന്നെ നടക്കുകയില്ല. ഓരോ നിമിഷവും ലോകത്തെമ്പാടുമായി നടക്കുന്ന അളവററ മനുഷ്യാദ്ധ്വാനങ്ങൾക്കു പിന്നിൽ ആസക്തിയുടെ കരുത്താണു് പ്രേരകമായിട്ടുള്ളതു്. ഇതാക്കും നിഷേധിക്കാവുന്നതല്ല. മാത്രവുമല്ല, ജീവിതത്തിലെ സകല സന്തുഷ്ടികളും ആസ്വാദ്യതകളും, അവ ശാരീരകമാകട്ടെ മാനസികമാകട്ടെ, നിഷ്കൃഷ്ടമായ ആസക്തിയെ പൂർണ്ണമായും ആശ്രയിച്ചിരിക്കുന്നു. ഈ സന്തുഷ്ടികളും ആസ്വാദ്യതകളും (ഒരു ചെറുവിഭാഗം ത്യാഗിവര്യന്മാരുടെ കാര്യത്തിലൊഴികെ) ജീവിതത്തിൽ ഏററവും കൊതിക്കപ്പെടുന്ന വസ്തുക്കളല്ലെന്നും പറയാനും നിവൃത്തിയില്ല. ആസക്തിയില്ലാതെ അഭ്യുദയം എന്നു പറയപ്പെടുന്ന ഐശ്വര്യയുക്തമായ ഐഹിക സുഖജീവിതം അസാധ്യമത്രേ. അതേ സമയം ജീവിതത്തിലെ സകല ദുരിതങ്ങളുടേയും ബന്ധനങ്ങളുടേയും ക്ലേശങ്ങളുടെയും പ്രഭവസ്ഥാനവും നമ്മുടെ ആസക്തിയാണെന്നുള്ളതും പൂർണ്ണസത്യമാണു്. കൂടാതെ, യഥാർത്ഥമായ അദ്ധ്യാത്മജീവിതത്തെ സംബന്ധിച്ചിടത്തോളം ആസക്തിയാണു് അതിൻെറ പരമശത്രുവെന്നും നാം കണ്ടു.

അങ്ങനെയിരിക്കെ, അഭ്യുദയത്തിനു (ലൌകികസുഖജീവിതത്തിനു) വേണ്ടി യത്നിക്കുകയും അതേസമയം ആത്മീയമായി പുരോഗമിക്കുകയും ചെയ്യുന്നതെങ്ങനെ ? അടിമകളാക്കപ്പെടാതെ, അപമാനിതരാകാതെ, നാമുൾപ്പടെയുള്ള എല്ലാററിനേയും ഭയപ്പെട്ടും എല്ലായിടത്തുനിന്നും തൊഴി വാങ്ങിയും കഴിയേണ്ടിവരുന്ന നിതാന്തശോച്യജീവികളായി മാററപ്പെടാതെ, ജീവിതത്തിൻെറ ഉത്തമനന്മകളെ അനുഭവിക്കാൻ എങ്ങനെ സാധിക്കുമെന്നുള്ളതാണു പ്രശ്നം. വിവേകാനന്ദസ്വാമികൾ ഈ പ്രശ്നത്തെപ്പററി സമഗ്രമായി ചിന്തിക്കുകയും അന്യൂനമായ ഒരു

മായ നിർവ്വികല്പത്തിലെത്തിച്ചേരുന്നു. ഈ നിലയിലാണു് ''ഓരോ ജീവനിലും അന്തർലീനമായ ദിവ്യത്വത്തെ പ്രകാശിപ്പിക്കുന്നതാണു് ലക്ഷ്യം. ഇതു് കർമ്മഭക്തിയോഗജ്ഞാനങ്ങളിൽ ഒന്നോ ഒന്നിലധികമോ എല്ലാമോ വഴിയായി ചെയ്യുക; സ്വതന്ത്രനാവുക!'' എന്നു വിവേകാനന്ദസ്വാമികൾ പറഞ്ഞിട്ടുള്ളതു്. എന്നാൽ പ്രായോഗികദശയിൽ ചിത്തശുദ്ധിക്കും ലക്ഷ്യപ്രാപ്തിക്കുമുള്ള ശ്രമത്തിൽ എല്ലാ യോഗങ്ങളും അന്യോന്യസംബന്ധങ്ങളായിട്ടാണു് നമുക്കനുഭവപ്പെടുക. എല്ലാ യോഗങ്ങളും അന്യോന്യം സഹായകങ്ങളും പൂരകങ്ങളുമാണു്. യോഗസമന്വയംകൊണ്ടു് എളുപ്പത്തിൽ ലക്ഷ്യത്തിലെത്തുവാൻ സാധിക്കുകയും ചെയ്യും.

പോംവഴി നിർദ്ദേശിക്കുകയും ചെയ്തിട്ടുണ്ട്. സ്വാമിജി നൽകിയിട്ടുള്ളതുപോലെ അത്ര പൂർണ്ണമായ ഉത്തരം ഈ വിഷയത്തിൽ മററെങ്ങും കണ്ടെത്താവുന്നതല്ല. സ്വാമിജിയുടെ അതീന്ദ്രിയ (ബ്രഹ്മ) ജ്ഞാനവും ലോകവിജ്ഞാനവും അവയോടൊപ്പം അനന്തഭൂതദയയും അദ്ദേഹത്തെ നമ്മുടെ ഉത്തമ ബന്ധുവാക്കിത്തീർക്കുന്നു. ഈ പ്രത്യേകപ്രശ്നത്തെ സ്വാമിജി സമീക്ഷിക്കുന്നതിങ്ങനെയാണ്: ''നാം തേൻ കുടിക്കാനായി ഇവിടെ വന്നു. എന്നാൽ നമ്മുടെ കൈകാലുകൾ അതിൽ ഒട്ടിപ്പോയതായി നാം കാണുന്നു. പിടിക്കാനായി നാം വന്നുവെങ്കിലും നാം പിടിക്കപ്പെടുന്നു. ആസ്വദിക്കാനായി നാം വന്നു; പക്ഷേ നാം ആസ്വദിക്കപ്പെടുന്നു. ഭരിക്കാനായി നാം വന്നു; എന്നാൽ നാം ഭരിക്കപ്പെടുന്നു. പ്രവർത്തിക്കാനായി നാം വന്നു; എങ്കിലും നാം പ്രവർത്തിപ്പിക്കപ്പെടുന്നു; എല്ലായ്പോഴും ഇതാണു നാം കാണുന്നത്. നമ്മുടെ ജീവിതത്തിൽ സർവ്വത്ര ഇതുതന്നെ നടക്കുന്നു. അന്യമനസ്സുകൾ നമ്മുടെ മേൽ പ്രവർത്തിക്കുന്നു; എന്നാൽ അന്യമനസ്സുകളുടെ മേൽ പ്രവർത്തിക്കാനാണ് നാം സദാ ശ്രമിക്കുന്നത്. നാം ജീവിതത്തിലെ സുഖഭോഗങ്ങളെ ആസ്വദിക്കാനാഗ്രഹിക്കുന്നു; എന്നാൽ അവ നമ്മുടെ ഓജസ്സിനെ കരണ്ടുതിന്നുന്നു. പ്രകൃതിയിൽനിന്ന് ഉള്ളതെല്ലാം കരസ്ഥമാക്കാൻ നാം ആഗ്രഹിക്കുന്നു. എന്നാൽ അവസാനം പ്രകൃതി നമ്മിൽനിന്ന് ഉള്ളതെല്ലാം അപഹരിച്ച് നമ്മെ നിർവ്വീര്യരാക്കി എറിഞ്ഞു കളയുന്നതായി കാണുന്നു. കാര്യത്തിൻെറ അവസ്ഥ ഇങ്ങനെയല്ലായിരുന്നെങ്കിൽ ജീവിതം ആദ്യന്തം അവിച്ഛിന്നമായ സൂര്യപ്രകാശംതന്നെ ആയിരുന്നേനേ. എങ്കിലും സാരമില്ല. ജീവിതത്തിൽ എത്രതന്നെ ജയാപജയങ്ങളുണ്ടായിരുന്നാലും സന്തോഷസന്താപങ്ങളുണ്ടായിരുന്നാലും നാം പിടികൊടുക്കാതിരുന്നാൽ മാത്രം മതി, ജീവിതം തുടർച്ചയായ സൂര്യപ്രകാശമായിരിക്കും. ദുഃഖത്തിൻെറ ഏകനിദാനം ഇതാണ്: നാം സക്തന്മാരാണെന്നുള്ളതു്, നാം പിടിയിൽ പെടുന്നുവെന്നുള്ളതു്. അതിനാൽ ഗീത പറയുന്നു: നിരന്തരം കർമ്മം ചെയ്യുക, പക്ഷേ നിസ്സംഗനായിരിക്കുക, പിടിക്കപ്പെടാതെ നോക്കുക. ഏതൊരു വസ്തുവും, നിങ്ങൾക്ക് എത്രമാത്രം പ്രിയപ്പെട്ടതായിരുന്നാലും ശരി, അതിനുവേണ്ടി മനസ്സ് എത്രമാത്രം വ്യാകുലപ്പെടുന്നുണ്ടെങ്കിലും ശരി, അതുപേക്ഷിക്കേണ്ടിവരുന്നപക്ഷം. നിങ്ങൾക്കെത്രമാത്രം ഹൃദയവേദന തോന്നുന്നുണ്ടെങ്കിലും ശരി, അതിൽനിന്നു മനസ്സിനെ നിസ്സംഗമാക്കാനുള്ള ശക്തി സ്വയം കരുതിവച്ചുകൊള്ളുക; എപ്പോൾ വേണമെങ്കിലും അതിനെ ഉപേക്ഷിക്കാനുള്ള ശക്തി കരുതിവച്ചുകൊള്ളുക.''

സ്വാമി വിവേകാനന്ദൻ നിർദ്ദേശിക്കുന്ന പരിഹാരമാർഗ്ഗം ഈ ഉപദേശങ്ങളിലടങ്ങിയിരിക്കുന്നു. വീണ്ടും അദ്ദേഹം പറയുന്നു:

''നാം നമ്മുടെ സർവ്വശക്തികളും വിനിയോഗിച്ച് ഒരു വസ്തുവിൽ മനസ്സ് ഏകാഗ്രമാക്കുകയും അതിനോട് ആസക്തരാവുകയും ചെയ്യുന്നു; പക്ഷേ, തുല്യപ്രയാസമുള്ള അതിൻെറ മറുഭാഗം വളരെ വിരളമായേ ശ്രദ്ധിക്കപ്പെടാറുള്ളൂ — അതായതു്, ഒരു നിമിഷത്തെ മുന്നറിയിപ്പിൽ ഏതു വസ്തുവിനെയും ഉപേക്ഷിക്കുവാൻ കഴിയുന്ന അനാസക്തി. ആസക്തിയും അനാസക്തിയും — രണ്ടിൻേറയും പൂർണ്ണവും സമതുലിതവുമായ വികസനമാണ് മനുഷ്യനെ ഉന്നതനും സുഖിയുമാക്കിത്തീർക്കുന്നതു്.....തൻെറ സകലശക്തികളോടുംകൂടി ഒരു വസ്തുവിൽ സക്തനായിത്തീരാനുള്ള കഴിവിനോടൊപ്പംതന്നെ വേണ്ടിവരുമ്പോൾ അതിൽ അനാസക്തനായിത്തീരാനുള്ള കഴിവും ഏതൊരു മനുഷ്യനുണ്ടോ അയാൾക്കു മാത്രം പ്രകൃതിയെ ഉത്തമമായവിധം പ്രയോജനപ്പെടുത്താൻ സാധിക്കുന്നു....മനസ്സിനെ ഏകാഗ്രമാക്കാനും ആസക്തമാക്കാനുള്ള കഴിവിനോടൊപ്പംതന്നെ അനാസക്തമാക്കാനുമുള്ള കഴിവും നാം വികസിപ്പിക്കണം. ഈ രണ്ടു കഴിവുകളും സമ്പുഷ്ടമാക്കിയ മനുഷ്യൻ ആണ് ശരിക്ക് പൗരുഷമുള്ളവൻ. ബ്രഹ്മാണ്ഡകടാഹം ഇടിഞ്ഞു വീണാലും അയാളെ ദുഃഖിയാക്കാൻ സാധ്യമല്ല.'' ഈ കഴിവ് അപ്രാപ്യമല്ലെന്നുള്ളതിന് സ്വാമി വിവേകാനന്ദൻെറ ജീവിതം തന്നെ തെളിവാണ്.

എന്നാൽ സ്വാമിജി ആസക്തിയും അനാസക്തിയും വികസിപ്പിക്കേണ്ടതിൻെറ ആവശ്യകതയെപ്പററി പറയുമ്പോൾ, അദ്ദേഹം ആത്മസംയമനത്തിൻെറ രണ്ടു വശങ്ങളെ പരാമർശിക്കുക മാത്രമാണ് ചെയ്യുന്നതെന്നും അല്ലാതെ ആസക്തിയെ പൂച്ചെണ്ടു നൽകി മാനിക്കുകയല്ലെന്നും നാം വ്യക്തമായി ധരിക്കേണ്ടതുണ്ട്. ഇവിടെ സ്വാമി വിവേകാനന്ദൻെറ ഉപദേശത്തിലെ 'ആസക്തി'ക്കർത്ഥം ഒരുവൻ താൻ ഏർപ്പെടുന്ന കാര്യത്തിൽ സമ്പൂർണ്ണ ഏകാഗ്രത

യോടെ മുഴുകണമെന്ന മാത്രമാണ്; അങ്ങനെ ഏകാഗ്രതയോടെ ദത്തശ്രദ്ധനായിരിക്കുമ്പോഴും ഇച്ഛാനുസരണം പിൻവാങ്ങാനുള്ള കഴിവും ഒപ്പം അയാൾ കരുതിവെയ്ക്കേണ്ടതാണ്. ആസക്തിയെന്നതിന് വിട്ടുപോരാൻ വയ്യാത്ത തരത്തിൽ കുരുങ്ങുക എന്ന അർത്ഥം സ്വാമിജി വിവക്ഷിച്ചിട്ടില്ല. അത്തരം ആസക്തിയുടെ പ്രഭവസ്ഥാനം കേവലം അജ്ഞാനമാകുന്നു.

ലൌകികമായ രീതിയിൽ വസ്തുക്കളോട് ആസക്തരാകുമ്പോൾ നമുക്കെന്താണ് സംഭവിക്കുക? ഈ വ്യാവഹാരികലോകത്തിൽ ഏതെങ്കിലും വസ്തുവിനോട് ആസക്തിയുണ്ടാവുന്നതോടെ നാം താൽക്കാലികതയുടേയും പരിമിതിയുടേയും തടവുകാരായിത്തീരുന്നു. നമുക്കതിൽ താത്ക്കാലികമായി എന്തു സന്തുഷ്ടി തോന്നിയാലും ശരി, നമ്മുടെ സ്വന്തം അപരിമിതത്വത്തെ (അനന്തഭാവത്തെ) നാം സ്വയം വിച്ഛേദിക്കയാണ് ചെയ്യുന്നത്. യഥാർത്ഥത്തിൽ അപരിമിതമായതിന്മേൽ ഇങ്ങനെ കൃത്രിമപരിമിതി ഏർപ്പെടുത്തുന്നതിൽനിന്നാണ് നമ്മുടെ സകല ദുഃഖങ്ങളും ഉത്ഭവിക്കുന്നതെന്നും അന്തിമ വിശകലനത്തിൽ കാണാം. ''പരിമിതത്തിൽ സുഖമില്ല, അപരിമിതത്തിൽ മാത്രമാണ് സുഖം'' (നാല്പേ സുഖമസ്തി; ഭൂമാ വൈ സുഖം) എന്നു ഛാന്ദോഗ്യോപനിഷത്തും പറയുന്നു.

ആത്മാവെന്ന നിലയിൽ നമ്മുടെ യഥാർത്ഥസ്വരൂപം അപരിമിതമാകുന്നു. ഇതിനേക്കാൾ സത്യമായ വേറെ വസ്തുതയില്ല. എന്നാൽ ആസക്തരാകുന്ന നിമിഷം മുതൽ നമ്മുടെ അപരിമിതത്വത്തിന്മേൽ നാം പരിമിതികളേർപ്പെടുത്തുന്നു — തത്ഫലമായി നമ്മുടെ സ്വന്തം അപരിമിതഭാവത്തിന്റെ സത്യതയിൽ വിശ്വസിക്കാൻപോലും നമുക്കു പ്രയാസമായിരിക്കുന്നു. ആസക്തിവഴി കൃത്രിമമായി ഏർപ്പെടുത്തിയ പരിമിതികൾക്ക്, ആത്മാവിന്റെ യഥാർത്ഥസ്വരൂപത്തെ ഒരു തരത്തിലും മാററിമറിക്കാൻ കഴിവില്ലെന്നുള്ള വസ്തുത നമുക്കാശ്വാസമരുളുന്നു. തൽക്കാലത്തേയ്ക്ക്, ദുഃസ്വപ്നം കാണുന്ന മനുഷ്യനെപ്പോലെ നാം കുറെ വ്യഥകൾ അനുഭവിക്കുന്നുണ്ട് — ഈ വ്യഥകൾക്ക് സ്വപ്നത്തേക്കാൾ കൂടിയ സത്യത ഇല്ലെന്നിരുന്നാലും. ആത്മസ്വരൂപത്തെ സംബന്ധിച്ച ശരിയായ ബോധം നമുക്കു പുനർലബ്ധമാകുന്നത് അനാസക്തിപരിശീലനത്തിലൂടെ മാത്രമാകുന്നു. അപ്പോൾ നിത്യവും അനിത്യവും തമ്മിലുള്ള ഭേദം അസ്തമിക്കുകയും നാം തൈത്തരീയോപനിഷത്ത് ഘോഷിക്കുന്ന 'സ്വാരാജ്യം' പ്രാപിക്കുകയും ചെയ്യുന്നു. അതുതന്നെ കേവല സച്ചിദാനന്ദാനുഭൂതി; അതുതന്നെ ആത്മജ്ഞാനോദയവും അമൃതത്വപ്രാപ്തിയും.

ലൗകികസുഖജീവിതത്തിനും ആത്മജ്ഞാനത്തിനും അടിസ്ഥാനമായിട്ടുള്ള ആ അനാസക്തി പരിശീലിക്കുന്നതെങ്ങനെ? ആസക്തി എങ്ങനെ ഉത്ഭവിക്കുന്നു?

ശ്രീമദ്ഭാഗവതത്തിൽ ഭഗവാൻ കൃഷ്ണൻ മുക്തനും ബദ്ധനും തമ്മിലുള്ള വ്യത്യാസം ഉദ്ധവരോടു വിവരിക്കുന്നുണ്ട്; ആനുഷംഗികമായി ആസക്തി ഉത്ഭവിക്കുന്ന പ്രകാരവും അനാസക്തി മുക്തിയരുളുന്ന വിധവും അവിടെ പറയുന്നു:

ആത്മാവ് ബദ്ധനെന്നോ മുക്തനെന്നോ തോന്നുന്നത് മായാഗുണങ്ങളാലാകുന്നു. ഗുണങ്ങൾ മായാമയങ്ങളാകയാൽ ആത്മാവിനു വാസ്തവത്തിൽ ബന്ധവുമില്ല മോക്ഷവുമില്ല.

സ്വപ്നത്തിൽനിന്നുണർന്നവൻ സ്വപ്നദേഹത്തിൽ അഭിമാനിക്കാത്തതുപോലെ, ജ്ഞാനി ദേഹത്തിൽ വസിക്കുന്നെങ്കിലും ശരീരമാണ് താൻ എന്നഭിമാനിക്കുന്നില്ല. അജ്ഞനാവട്ടെ, സ്വപ്നം കാണുന്നവനെപ്പോലെ, ദേഹാഭിമാനിയാകുന്നു.

ജ്ഞാനി ഗുണകാര്യങ്ങളായ വിഷയങ്ങളെ അനുഭവിച്ചുകൊണ്ടിരുന്നാലും, അജ്ഞനെപ്പോലെ, അവയാൽ ബദ്ധനാകുന്നില്ല. ആകാശം സൂര്യൻ വായു എന്നിവയെപ്പോലെ പ്രകൃതിയിൽ വസിച്ചാലും അലിപ്തനായിത്തന്നെയിരിക്കുന്നു. വൈരാഗ്യത്താൽ മൂർച്ചകൂട്ടിയതും സമർത്ഥവുമായ ജ്ഞാനമാകുന്ന വാളിനാൽ സംശയങ്ങളെ അറുത്ത് കിനാവിൽനിന്നുണർന്നവനെപ്പോലെ ജ്ഞാനി ദ്വൈതപ്രപഞ്ചത്തിൽനിന്നു നിവർത്തിക്കുന്നു. പ്രാണങ്ങൾ, ഇന്ദ്രിയങ്ങൾ, മനസ്സ്, ബുദ്ധി ഇവയുടെ വ്യാപാരങ്ങളെക്കുറിച്ചെല്ലാം സങ്കല്പശൂന്യനായിട്ടുള്ള ജ്ഞാനി ശരീരത്തിൽ പാർത്താലും ശരീരധർമ്മങ്ങളാൽ ബദ്ധനല്ല, അവയിൽനിന്നു മുക്തനത്രേ. (ശ്രീമദ്ഭാഗവതം xi. xi- 1, 8. 12, 13, 14.)

ഹിന്ദുമതശാസ്ത്രങ്ങളനുസരിച്ച് ആസക്തിവിഷയകമായ മനോവിജ്ഞാനീയം താഴെ കാണുന്നപ്രകാരം വിശദീകരിക്കാം.

നാം ഏതിനെയൊക്കെ 'ഞാനെ'ന്നും 'എന്റേതെ'ന്നും കരുതുന്നുവോ അതിനോടൊക്കെ നമുക്ക് ആസക്തിയുണ്ടായിവരുമെന്നും ആയതു് സുഖദുഃഖങ്ങളെ ജനിപ്പിക്കുമെന്നും യോഗവാസിഷ്ഠം ഉദ്ബോധിപ്പിക്കുന്നു. ആത്മാവു ശരീരത്തിന്റെ വേദനയറിയുന്നതു് അതു സ്വയം ശരീരമാണെന്നു കരുതുന്നതുകൊണ്ടാണു്. ആ ആശയം വെടിയുമ്പോൾ ശാരീരികവേദനകളിൽനിന്നു് അതു മുക്തമാവുന്നു. അതിനാൽ ആസക്തി, ഏതെങ്കിലും വസ്തുവുമായി ഉണ്ടാകുന്ന താദാത്മ്യബന്ധത്തിൽ അധിഷ്ഠിതമാണെന്നു സിദ്ധം.

സുഖദായകവസ്തുക്കളെ അനുസന്ധാനം ചെയ്യുന്നതാണു് രാഗം (ആസക്തി), എന്നു പതഞ്ജലി പറയുന്നു. ('സുഖാനുശയോ രാഗഃ.' യോഗസൂത്രം. II. 7.) നമുക്കു ചില വസ്തുക്കളിൽ പ്രീതിയോ സുഖമോ രസമോ തോന്നുന്നു; അത്തരം വസ്തുക്കളിലേയ്ക്കു നമ്മുടെ മനസ്സ്, അപ്രതിരോധ്യമായ ഒരു ജലപ്രവാഹം കണക്കേ, സ്വാഭാവികമായി ഒഴുകിച്ചെല്ലുന്നു. സുഖദായകവസ്തുവിഷയകമായ മനസ്സിന്റെ ഈ പ്രവണതയ്ക്കു് ആസക്തി അല്ലെങ്കിൽ രാഗം എന്നു പറയുന്നു. ആസക്തി ദൃഢപ്പെട്ടു സ്ഥായിയായി തീൎന്നിട്ടുള്ളപ്പോൾ, മേല്പറയപ്പെട്ട മനസ്സിന്റെ 'ഒഴുക്കു്' നമുക്കു ബോധഗോചരമല്ലായിരിക്കാം. അതിവേഗം കറങ്ങുന്ന ഒരു ചക്രം നിശ്ചലമായി വൎത്തിക്കുന്നതായിട്ടാണല്ലോ കാഴ്ചയ്ക്കു തോന്നുക.

സുഖം കിട്ടുന്നതെങ്ങനെ? ശരീരമാകുന്ന ഉപകരണത്തിലൂടെ. അതിനാൽ നമ്മുടെ ഏററവും കൂടിയ ആസക്തി ശരീരത്തോടാണു്. ശരീരത്തിനു സുഖമരുളുന്ന എന്തെല്ലാം വസ്തുക്കളുണ്ടോ അവയോടും നമുക്കു് ആസക്തി വൎദ്ധിക്കുന്നു. മനസ്സിന്റെ സഹായത്തോടെ ശരീരസുഖങ്ങളെപ്പററി നാം ബോധവാന്മാരായിത്തീരുന്നു. അതിനാൽ മനസ്സിനു സുഖമരുളുന്ന എന്തെല്ലാം വസ്തുക്കളുണ്ടോ അവയോടും നാം ആസക്തരായിത്തീരുന്നു. ഒരിക്കൽ ഒരു സുഖം അനുഭവിക്കുന്നതോടെ, അതു നമ്മുടെ സ്മരണമണ്ഡലത്തിൽ രേഖപ്പെടുത്തപ്പെടുന്നു. ആ സുഖത്തിന്റെ അനുസ്മരണം അതു വീണ്ടും അനുഭവിക്കാനുള്ള അഭിലാഷം നമ്മിൽ ഉളവാക്കുന്നു. അതിനാൽ നമുക്കു സുഖാനുഭൂതി നൽകുന്ന വസ്തുക്കളെ കരസ്ഥമാക്കാൻ നാം ആഗ്രഹിക്കുന്നു. അങ്ങനെ ഒരു വസ്തു കൈവശപ്പെടുത്താനുദ്യമിക്കുമ്പോൾ, ഒരുപക്ഷേ നാം അറിയാതെതന്നെ, യഥാൎത്ഥത്തിൽ സംഭവിക്കുന്നതു് നാം ആ വസ്തുവിനാൽ കൈവശപ്പെടുത്തപ്പെടുകയെന്നുള്ളതാണു്. വ്യക്തമായി പറഞ്ഞാൽ, നാം അതിന്റെ അടിമയായിത്തീരുന്നു. അങ്ങനെ വസ്തുക്കൾക്കു് എത്രത്തോളം അടിമപ്പെടുന്നുവോ അത്രത്തോളം സ്വതന്ത്രരല്ലാതായിത്തീരുകയും ചെയ്യുന്നു.

ഈ ആസക്തികൾക്കു് പല മാന്യസംജ്ഞകളും നാം നൽകാറുണ്ടു്. — പ്രേമം, സ്വരാജ്യസ്നേഹം, സ്വാമിഭക്തി, മതാഭിമാനം, കലാവബോധം, സൌന്ദൎയ്യാസ്വാദനം ഇത്യാദി. എന്നാൽ ഇവയെല്ലാം ആസക്തിമൂലകമാണെങ്കിൽ ബന്ധനങ്ങളാണെന്നും അതിനാൽ ദുഃഖഹേതുകമാണെന്നും തീൎച്ചയത്രെ. ഒരടിമയ്ക്കും അയാൾക്കു ലഭ്യമായ ക്ഷുദ്രസുഖങ്ങൾ അനുഭവിക്കാമെന്നുള്ളതിനു സന്ദേഹമില്ല. എന്നാൽ അടിമയായിരിക്കുന്നിടത്തോളംകാലം, കേവലസ്വാതന്ത്ര്യത്തിൽമാത്രം അടങ്ങിയിരിക്കുന്ന യഥാൎത്ഥസുഖം അയാൾക്കെങ്ങനെ സിദ്ധിക്കാനാണു്? നമ്മളിൽ അധികംപേരും ജീവിതം മുഴവൻ ഒരു വ്യാമോഹത്തെ കെട്ടിപ്പുണൎന്നുകൊണ്ടിരിക്കുന്നു — അതായതു് ആസക്തിയാണു് എല്ലാ സുഖത്തിന്റേയും നിദാനമെന്നു് നാം വിചാരിക്കുന്നു. വളരെ ദുഃഖാനുഭവങ്ങൾക്കു ശേഷമത്രെ നമ്മളിൽ കുറെപ്പേരെങ്കിലും ജീവിതത്തിലെ സകല ദുരിതങ്ങൾക്കും ബന്ധനങ്ങൾക്കും മൂലം ആസക്തിയാണെന്നു മനസ്സിലാക്കുന്നതു്. നമ്മുടെ മിക്ക ക്ലേശങ്ങൾക്കും മൂലം ആസക്തിയായിരിക്കുന്നതുപോലെ ആസക്തിക്കും അതിന്റേതായ മൂലമുണ്ടു്.

എന്താണാ മൂലം? ആത്മാവിന്റെ യഥാൎത്ഥസ്വരൂപത്തെപ്പററിയുള്ള അജ്ഞാനം അഥവാ അവിദ്യ ആണു് ആസക്തിയുടെ മൂലം എന്നു പതഞ്ജലി പറയുന്നു. (യോഗസൂത്രം 2. 3. 5.) ആത്മാവിന്റെ സ്വരൂപം നിത്യമായ ആനന്ദമാണു്. ആത്മാവു് എല്ലാ പോരായ്മകൾക്കും അപൂൎണ്ണതയ്ക്കും അപര്യാപ്തതയ്ക്കും അതീതനല്ലായിരുന്നെങ്കിൽ അതങ്ങനെയാവാൻ തരമില്ല. വിപരീതബുദ്ധിയാൽ അഥവാ വസ്തുക്കളെക്കുറിച്ചുള്ള തെററായ വീക്ഷണത്താൽ നമ്മെ ഭ്രമിപ്പി

ക്കുകയെന്നുള്ളതു് അവിദ്യയുടെ കാതലായ സ്വഭാവമാണ്. അനിത്യത്തെ നിത്യമായും അവിശുദ്ധമായതിനെ വിശുദ്ധമായും അസത്തിനെ സത്തായും അനാത്മാവിനെ ആത്മാവായും കരുതാൻ അവിദ്യ (അജ്ഞാനം) നമ്മെ പ്രേരിപ്പിക്കുന്നു. അജ്ഞാനത്തിൽനിന്നു് അഹംകാരം (ഞാനെന്ന ബുദ്ധി) ഉണ്ടാകുന്നു.

അഹംകാരമെന്നാലെന്തു് ? യോഗമനശ്ശാസ്ത്രത്തിന്റെ ഭാഷയിൽ ദ്രഷ്ടാവിനെ ദർശനത്തിന്റെ ഉപകരണവുമായി സാത്മീകരിക്കലാണ്, എന്നു വെച്ചാൽ ഉപകരണത്തെ ദ്രഷ്ടാവായിത്തന്നെ (തെററായി) ബോധിക്കുന്നതാണ് അഹംകാരം. ദ്രഷ്ടാവാരു് ? നിത്യശുദ്ധനും അപരിമിതനും അമൃതനുമായ ആത്മാവാണ് ദ്രഷ്ടാവ്. ഒരിക്കലും ഉദയമോ അസ്തമനമോ ഇല്ലാതെ ഒരിക്കലും വൃദ്ധിയോ ക്ഷയമോ ഇല്ലാതെ വർത്തിക്കുന്ന, മനുഷ്യനിലെ ചൈതന്യബോധമാണതു്. സ്വയംജ്യോതിസ്സായ അതു് മറെറല്ലാററിനേയും പ്രകാശിപ്പിക്കുന്നു. എല്ലാ ജീവന്റേയും എല്ലാ ജ്യോതിസ്സിന്റേയും എല്ലാ ആനന്ദത്തിന്റേയും ഉറവിടമാണതു്. ഇന്ദ്രിയഗോചരമായ വസ്തുക്കളുടെ ധർമ്മങ്ങൾ ഒന്നുംതന്നെ ആത്മാവിനില്ല. ആന്തരികവും ബാഹ്യവുമായ എല്ലാ മാററങ്ങളുടേയും നിത്യസാക്ഷിയാണതു്. അതിനാൽ ആത്മാവിനെ ദൃശ്യത്തിൽനിന്നു വേർതിരിച്ചു് ദൃക്ക് (ദ്രഷ്ടാവ്, സാക്ഷി) എന്നു പറയുന്നു. ത്രിഗുണങ്ങളുടെ നാനാവിധ സംയോഗരൂപത്തിലുള്ള, സന്തതവികാരിയായ, ബാഹ്യാഭ്യന്തരപ്രകൃതിപ്രതിഭാസങ്ങളെ ആകെക്കൂടി ദൃശ്യം എന്നും പറയുന്നു. ''തത്ത്വമസി'' (അതു നീയാകുന്നു) – അതായതു് ആ ദ്രഷ്ടാവു നീ തന്നെയാകുന്നു.

ദർശനത്തിന്റെ ഉപകരണമെന്താണ് ? മനസ്സ്, ബുദ്ധി, ഇന്ദ്രിയങ്ങൾ ഇവയുടെ സമാഹാരമത്രേ ദർശനോപകരണം. ബാഹ്യലോകത്തെ ഗ്രഹിക്കുന്നതിനു് ആത്മാവു് ഉപയോഗപ്പെടുത്തുന്ന ഉപകരണങ്ങളാകുന്നു ഇവ. ഉപകരണങ്ങളായി ഉപയോഗിക്കുന്നതിനുപകരം ആത്മാവു് എങ്ങനെയോ അവയുമായി താദാത്മ്യം പ്രാപിക്കുമ്പോൾ അഹംകാരമാകുന്ന അജ്ഞാനം ഉളവാകുന്നു. അപ്പോൾ ഞാൻ ഈ ശരീരമാണ്, 'ഞാനൊരു പുരുഷനാണ്,' 'ഞാനൊരു സ്ത്രീയാണ്, എനിക്കു വിശക്കുന്നു,' 'ഞാൻ സുഖിയായിരിക്കുന്നു,' 'എനിക്കു് ഉറക്കം വരുന്നു' ഇത്യാദി തോന്നലുകൾ വ്യക്തിക്കുണ്ടാകുന്നു. ആ അവസ്ഥയിൽ 'നിങ്ങൾ നിത്യശുദ്ധവും നിത്യാനന്ദസ്വരൂപവും ആയ ആത്മാവാണ്,' എന്നൊക്കെ ഒരുവനോടു പറഞ്ഞാൽ അയാൾക്കതു വിശ്വസിക്കാൻ കഴിയുന്നില്ല. എങ്കിലും ആത്മാവു് നിത്യസാക്ഷിയാണ്. പ്രപഞ്ചത്തിലെ യാതൊന്നിനും അതിനെ ഒരു തരത്തിലും ബാധിക്കാൻ കഴിവില്ല. എങ്കിലും അഹങ്കാരമാകുന്ന അജ്ഞാനം ഹേതുവായി, നാം ശരീരമനസ്സുകളായി താദാത്മ്യപ്പെടുകയും സുഖദുഃഖങ്ങൾ അനുഭവിക്കുന്നുവെന്നു വിചാരിക്കയും ചെയ്യുന്നു. ഈ അഹന്തയോടൊപ്പം, അതായതു് ദ്രഷ്ടാവു് ദർശനോപകരണങ്ങളുമായി താദാത്മ്യപ്പെടുന്നതോടെ, ആസക്തിയും വന്നുചേരുന്നു.

ആസക്തി പടിപടിയായി ബന്ധനത്തിലേക്കും അവസാനം വിനാശത്തിലേക്കും നയിക്കുന്നതെങ്ങനെയെന്നു് ഭഗവാൻ കൃഷ്ണൻ ഗീതയിൽ ഉദ്ബോധിപ്പിക്കുന്നു.

വിഷയങ്ങളെ ചിന്തിക്കുന്ന മനുഷ്യനു് ആ വിഷയങ്ങളിൽ ആസക്തി ജനിക്കുന്നു. ആസക്തിയിൽനിന്നു് വിഷയങ്ങൾ അനുഭവിക്കാനുള്ള ആഗ്രഹം ഉണ്ടാകുന്നു. ആഗ്രഹപൂരണത്തിനു ഭംഗം വരുമ്പോൾ ക്രോധമുണ്ടാകുന്നു. ക്രോധത്തിൽനിന്നു സമ്മോഹം (തന്റേടമില്ലായ്മ) ഭവിക്കുന്നു. തന്റേടം നഷ്ടപ്പെട്ടവനു് സ്മൃതിവിഭ്രമം സംഭവിക്കുന്നു. ആ സ്മൃതിവിഭ്രമം അവന്റെ വിവേകത്തെ നശിപ്പിച്ചു് അതുവഴി അവനേയും നശിപ്പിക്കുന്നു.'' (ഗീത. II. 62–3.)

ആസക്തി പക്വമാകുമ്പോൾ അതിന്റെ നശീകരണശക്തി ശരിക്കും പ്രകടമാണ്. എന്നാൽ ആരംഭദശയിൽ അതു മിക്കവാറും അഗോചരമായ ഒരു വിചാരതരംഗംമാത്രമായിരിക്കും. അതിനാൽ അനാസക്തിയുടെ പരിശീലനത്തിൽ ഏററവും മുഖ്യമായ സംഗതി വിചാരനിയന്ത്രണമാകുന്നു. (തുടരും)

(വിവർത്തനം: സി. ജി. എൻ. പിള്ള.)

# ശ്രീഭഗവാനുവാച

ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട്

നാമാരവിന്ദേ നിതരാം പ്രഫുല്ലേ,
മാധ്വ്യാ സുഗന്ധേന രുചാ ച പൂർണ്ണേ,
ശ്രീഭദ്രകാളീഭ്രമരീ സതൃഷ്ണം
തത്സന്നികർഷം സ്വയമേവ യാതി. 1

നാമമാകുന്ന താമരപ്പൂവു നല്ലവണ്ണം വിരിഞ്ഞു തേനും സുഗന്ധവും ഭംഗിയും തികഞ്ഞു നിറഞ്ഞു വശാവുമ്പോഴാം ഭദ്രകാളിയാകുന്ന വണ്ടു കൊതിപൂണ്ടു് അതിന്റെ ചാരത്തേയ്ക്കു് താന്താൻ ചെല്ലുന്നു.

തീർത്ഥാഭിഷേകാന്നിഗമാന്തപാഠാത്,
സന്ധ്യാപ്രണാമാത്, പ്രണിധാനയോഗാത്,
ഇഷ്ടാച്ച പൂർത്താച്ച, സമസ്തധർമ്മാ-
ച്ചോത്കൃഷ്യതേ കേശവനാമഗാനം. 2

തീർത്ഥസ്നാനത്തെക്കാളും വേദാന്തപാഠത്തെക്കാളും സന്ധ്യാവന്ദനത്തെക്കാളും ധ്യാനയോഗത്തെക്കാളും ഇഷ്ടാപൂർത്തങ്ങളെക്കാളും സർവ്വധർമ്മത്തെക്കാളും മേലെയാകുന്നു ഭഗവന്നാമഗാനം.

പപാഠ വേദാൻ, പ്രണനാമ സന്ധ്യാ,-
മിയാജ യാഗാ, നതപത്തപാംസി,
അചിന്തയദ് ബ്രഹ്മ, ചകാര സർവം-
സദാ ഹരേർനാമഗൃണാതി യസ്സഃ. 3

സദാ ഹരിനാമം ജപിക്കുന്നവൻ വേദങ്ങളെ അധ്യയനം ചെയ്തു, സന്ധ്യയെ പ്രണമിച്ചു, യാഗങ്ങളെ യജിച്ചു, തപസ്സുകളെ അനുഷ്ഠിച്ചു, ബ്രഹ്മത്തെ വിചാരിച്ചു, എല്ലാം ചെയ്തു കഴിഞ്ഞു.

യാഗസ്യ യോഗസ്യ സമർച്ചനസ്യ
ദാനസ്യ വേദോപനിഷജ്ജപസ്യ
സർവ്വസ്യ ധർമ്മസ്യ ച വാസുദേവ-
നാമാനുഗാനം പരമം ഫലം സ്യാത്. 4

യാഗത്തിന്റെയും യോഗത്തിന്റെയും പൂജയുടെയും ദാനത്തിന്റെയും വേദോപനിഷജ്ജപത്തിന്റെയും സർവ്വധർമ്മത്തിന്റെയും പരമഫലം വാസുദേവന്റെ നാമഗാനമാകുന്നു.

ധർമ്മസ്യ സാരം പ്രണവസ്യ സാരം
ജ്ഞാനസ്യ. സാരം പ്രണയസ്യ സാരം
യോഗസ്യ സാരം തപസശ്ച സാരം
ഗർജന്ത്യഭിജ്ഞാ ഹരിനാമധേയം. 5

ഹരിനാമത്തെ ധർമ്മത്തിന്റെയും പ്രണവത്തിന്റെയും ജ്ഞാനത്തിന്റെയും പ്രണയത്തിന്റെയും യോഗത്തിന്റെയും തപസ്സിന്റെയും സാരമായിട്ടാണ് അഭിജ്ഞന്മാർ ഗർജ്ജിക്കുന്നതു്.

യജ്ഞ,സ്സമാധി,ർവ്വയുനം, വിമുക്തിർ,-
ഭൂ, സ്സത്യലോകോ, യവസം, വിരിഞ്ചഃ
വേദഃ, പുരാണം, സ്മൃതി, രാഗമശ്ച
നാമ്‌ന്യേവ സർവോഽപ്യവശിഷ്യതേഽന്തേ. 6

യജ്ഞവും സമാധിയും, ജ്ഞാനവും മോക്ഷവും, ഭൂമിയും സത്യലോകവും, പുല്ലും, ബ്രഹ്മാവും, വേദവും പുരാണവും, സ്മൃതിയും ആഗമവും സർവ്വവും ഒടുവിൽ നാമത്തിൽത്തന്നെയാണ് കലാശിക്കുന്നതു്.

ന കേവലം നാമ വിമോക്ഷമാർഗഃ,
പരന്തു സാക്ഷാദപവർഗ ഏവ;
ന കേവലം ബദ്ധജനഃ, പരന്തു
വിമുക്തലോകോഽപി ച തദ് ഗൃണാതി. 7

നാമം വെറും മോക്ഷോപായം മാത്രമല്ല, പിന്നെയോ സാക്ഷാൽ മോക്ഷംതന്നെയാണ്. ബദ്ധൻ മാത്രമല്ല, മുക്തനും അതു ജപിക്കാറുണ്ടു്.

വിച്ഛിത്തിഹീനേന ചിരന്തനേന
സങ്കീർത്തനേനേശ്വരനാമബാഷ്പം
സമ്യഗ്ഘനീഭൂയ ദൃശോഃ പദവ്യാം
തദ്രൂപജീമൂതതയാ വിഭാതി. 8

നിരന്തരവും ചിരന്തനവുമായ കീർത്തനംകൊണ്ടു് ഈശ്വരന്റെ നാമമാകുന്ന നീരാവി നല്ലവണ്ണം കട്ടിയായിത്തീർന്നു കണ്ണിന്റെ മുമ്പിൽ തന്തിരുവടിയുടെ രൂപമാകുന്ന മേഘമായി വിളങ്ങും.

നാമീതി നാമേതി ച വസ്തുയുഗ്മം
നാസ്ത്യേവ, ശാസ്ത്രേണ തയോരഭേദഃ
സിദ്ധാന്തിതോഽതഃ പരമേശ്വരം വാ
തന്നാമ വാ സ്വൈരമുപാശ്രയൈകം. 9

നാമിയെന്നും നാമമെന്നും രണ്ടു വസ്തു ഇല്ലതന്നെ. അവ രണ്ടും ഒന്നാണെന്നു ശാസ്ത്രം സിദ്ധാന്തിച്ചിട്ടുള്ളതാണ്. അതുകൊണ്ടു് ഈശ്വരനെയോ അവിടുത്തെ തിരുനാമത്തെയോ ഏതെങ്കിലുമൊരു പദാർത്ഥത്തെ ഇഷ്ടംപോലെ ആശ്രയിച്ചോളു.

അന്യാദൃശസ്, സ്വാദുതരോ വിമുക്തേ,–
സ്സംന്യാസിഗേയഃ പ്രണതസ്യ മുക്ത്യൈ,
ധന്യാനുപേയഃ, കലശാംബുരാശി–
കന്യാപതേർനാമസുധാരസസ്സ്യാത്. 10

ലക്ഷ്മീപതിയുടെ നാമാമൃതം അന്യാദൃശവും, മോക്ഷത്തെക്കാരം സ്വാദേറിയതും, തന്നെ നമസ്കരിക്കുന്നവന്റെ മുക്തിക്കു സന്ന്യാസി പാടേണ്ടതും, ഭാഗ്യവാന്മാർക്കു് കരാൻ സാധിക്കുന്നതുമത്രേ. തന്നെ നമസ്കരിക്കുന്നവനെ സന്ന്യാസി ആശീർവ്വദിക്കുന്നതു് വെറും നാരായണ നാരായണ എന്ന നാമജപംകൊണ്ടാണ്. ഇതു സകല സന്ന്യാസിപരമ്പരയിലെയും ശിഷ്ടാചാരമാകുന്നു. അതിനുള്ള പ്രമാണം 'പ്രണമന്തം യതിർബ്രൂയാന്നാശിഷം വ്യാസശാസനാത്; നാരായണേതി സ ബ്രൂയാത് പ്രണതായുർവ്വിവൃദ്ധയേ' – എന്ന ശ്ലോകമത്രേ.

വിപ്രേ ശ്വപാകേ, ധനികേ ദരിദ്രേ,
പ്രാജ്ഞേ വിമൂഢേ, സുഭഗേ വിരൂപേ,
ദേവേ മനുഷ്യേ ച സമാസമേഷ്വ
നാമാംബികായാഃ കരുണാഭിവൃഷ്ടിഃ. 11

നാമമാകുന്ന അംബികയുടെ കാരുണ്യവർഷം അന്തണനിലും അന്ത്യജനിലും ധനികനിലും ദരിദ്രനിലും വിദ്വാനിലും മൂഢനിലും സുന്ദരനിലും വിരൂപനിലും ദേവനിലും മനുഷ്യനിലും എല്ലാവരിലും ഒരുപോലെയാകുന്നു.

പുരാ സ്വയം ശീലിതമേവ ബാല്യേ
ചിരായ നാരായണനാമധേയം
അജാമിളം പാതകിനാം വരിഷ്ഠം
മൃതൌ കൃതാന്താത് കൃപയാ രരക്ഷ. 12

പണ്ടു കുട്ടിക്കാലത്തു താൻ നെടുനാരം ശീലിച്ച നാരായണനാമംതന്നെയാണ് പാപികളിൽ വെച്ച് അഗ്രഗണ്യനായ അജാമിളനെ മരണസമയത്തു് അന്തകനിൽനിന്നും രക്ഷിച്ചതു്.

ബദ്ധ്വാ ശുകം കഞ്ചന നാമഗാന–
മധ്യാപയാമാസ സ രാമദാസഃ
ജന്മാന്തരേ, യേന ഭവേ കിലാസ്മിൻ
നാമപ്രിയശ്ശൃങ്ഖലിതശ്ച സോഽഭൂത്. 13

സുപ്രസിദ്ധനായ രാമദാസൻ പൂർവ്വജന്മത്തിൽ ഒരു തത്തയെ കൂട്ടിലിട്ടു നാമഗാനം പഠിപ്പിച്ചു. അതുകൊണ്ടാണത്രേ അദ്ദേഹം ഈ ജന്മത്തിൽ നാമഭക്തനാവാനും കാരാഗൃഹത്തിൽക്കിടക്കാനും ഇടയായതു്.

കാമാന്ധചിത്താൻ ദുരിതൈകനിഷ്ഠാ–
നാലംബഹീനാൻ നരകേ പതിഷ്ണൂൻ
ജീവാൻ മുരാരേശ്ശുഭനാമവർണ്ണാത്
കോഽന്യസ്സമുദ്ധർത്തുമലന്തമസ്സ്യാത് ? 14

കാമംകൊണ്ടു ബുദ്ധികെട്ടവരും പാപം മാത്രം ചെയ്യുന്നവരും ഒരാശ്രയവുമില്ലാത്തവരും നരകത്തിൽ വീഴാൻ ഭാവിക്കുന്നവരുമായ ജീവന്മാരെ കരകേററാൻ ഭഗവാന്റെ തിരുനാമത്തിനല്ലാതെ മററെന്തൊന്നിനു സാധിക്കും ?

ഗേഹേ വസിഷ്ണും, ദുരിതം ചരിഷ്ണും,
ഭോഗേ മതിഷ്ണും, നിരയേ പതിഷ്ണും,
ആശാം ത്യജിഷ്ണും, വ്യസനാസഹിഷ്ണും,
കിം വിഷ്ണുനാമ്നോഽവതി ദൈവമന്യത്? 15

വീട്ടിൽ ചടഞ്ഞുകൂടി, മഹാപാപം ചെയ്തു, ഭോഗത്തിൽ പുളച്ചു, നരകത്തിൽ പതിച്ച്, ആശയററ് ദുഃഖം പൊറുക്കാൻ വയ്യാതെ വലയുന്നവനെ ഭഗവന്നാമമല്ലാതെ വേറെ ഏതു ദൈവം രക്ഷിയ്ക്കും ?

മുക്തേന ബുദ്ധേന ശുകേന യദ്വദ്,–
ബദ്ധേന മൂഢേന ശുകേന തദ്വത്
അഭ്യസ്യമാനശ്ശ്രമമന്തരേണ
കോ വാസ്തി നാമ്നോ ജനോത്സവോഽന്യഃ ? 16

മുക്തനും ജ്ഞാനിയുമായ ശ്രീശുകനെപ്പോലെ ബദ്ധവും മൂഢവുമായ ശുകത്തിനും പങ്കുകൊണ്ടു ശീലിയ്ക്കാവുന്ന ഒരു പൊതുജനോത്സവം നാമസങ്കീർത്തനമല്ലാതെ വേറെ എന്തുണ്ട് ?

കാളീതി വർണ്ണദ്വയമേകവാരം
യേനാവശാദപ്യുദിതം മുഖേന,
സ പ്രാപ്തവാംസ്തത്ക്ഷണമേവ നൂനം
ദായാദഭാവം പരമേശ്വരസ്യ. 17

കാളിയെന്ന രണ്ടക്ഷരം എവനാണോ മനഃപൂർവ്വമല്ലാതെ പോലും ഒരു തവണ വായകൊണ്ടു ചൊല്ലിപ്പോയതു്, അവൻ ആ നിമിഷത്തിൽത്തന്നെ നിശ്ചയമായും പരമേശ്വരന്റെ ഐശ്വര്യത്തിനു് അവകാശിയായിക്കഴിഞ്ഞു.

കാളീതി കൃഷ്ണേതി ശിവേതി വക്ത്രേ
മർത്ത്യായ നാമൈകമദാച്ചിമുക്തിം;
ദാതും ത്വഭാവേന ഫലാന്തരസ്യ
നാമദ്വയം പ്രാപ തദാധമർണ്യം. 18

കാളി എന്നും കൃഷ്ണ എന്നും ശിവ എന്നും ജപിച്ച ആൾക്കു് ഒരു നാമം മോക്ഷം കൊടുത്തു. ഇനി നല്കാൻ വേറെ ഫലമില്ലായ്കയാൽ രണ്ടു നാമം അയാളുടെ കടക്കാരായിത്തീർന്നു. വക്ത്രേ=വക്തൃപദത്തിന്റെ ചതുർത്ഥി.

നാമാംബികായാഃ പ്രണയസ്വരൂപം
സ്തന്യാമൃതം സാധു പിബന്ത ഏവ
വാല്മീകി വാതാത്മജനാരദാദ്യാ–
സ്സംപ്രാപ്യ പുഷ്ടിം കൃതിനോ ബഭൂവുഃ. 19

# വിവേകാനന്ദസ്വാമികളും ഭാവിഭാരതവും

ഡാ. ടി. എൻ. എൻ. ഭട്ടതിരിപ്പാട്ട്

ഈ വിഷയത്തെക്കുറിച്ചു സംസാരിക്കുന്നതിനു മുൻപ്പ് വിവേകാനന്ദസ്വാമികളുടെ ആശയാഭിലാഷങ്ങൾക്കു രൂപം നൽകിയ ചുററുപാടിനെക്കുറിച്ചു ചിന്തിക്കുന്നതസ്ഥാനത്തായിരിക്കുകയില്ല. കാരണം നാമെല്ലാം പരിതഃസ്ഥിതികളുടെ സന്തതികളാണ് എന്നു പറയേണ്ടിയിരിക്കുന്നു. നമ്മുടെ പാരമ്പര്യം, മാതാപിതാക്കന്മാരും, സതീർത്ഥ്യന്മാരും, ഗുരുനാഥന്മാരും നമ്മിൽ ചെലുത്തുന്ന സ്വാധീനം, സാമൂഹ്യവും സാമ്പത്തികവുമായ നമ്മുടെ അനുഭവങ്ങൾ മുതലായവയാണ് നമ്മെ സ്വാധീനിക്കുന്ന മുൻപറഞ്ഞ പരിതഃസ്ഥിതികൾ. ഇവയുടെ സമ്മർദ്ദത്തിനനുസരിച്ചാണ് നമ്മുടെ മാനസികമായ വളർച്ചയും തളർച്ചയും രൂപം കൊള്ളുന്നതു്. വിവേകാനന്ദസ്വാമികളുടെ ബാല്യകാലാനുഭവങ്ങൾ ചിന്താശീലനായ അദ്ദേഹത്തെ ഇരുത്തി ചിന്തിപ്പിക്കാൻ പോന്നവയായിരുന്നു. സമൃദ്ധിയിൽ ജനിച്ചുവളന്ന നരേന്ദ്രൻ, ആകസ്മികമായ പിതൃമരണംമൂലം, ദാരിദ്ര്യത്തിൻെറ പിടിയിലമരേണ്ടിവന്ന തൻെറ കുടുംബത്തിൻെറ കഷ്ടപ്പാടു കണ്ട് ഇതികർത്തവ്യതാമൂഢനായി. താനേററവും സ്നേഹിക്കുന്ന അമ്മ, കുഡുംബം പുലർത്താൻ വഴി കാണാതെ, വിഷമിക്കുന്ന ആ കാഴ്ച ആ പിഞ്ചുഹൃദയത്തെ തളർത്തി. ഭൗതികസുഖങ്ങളുടെ നശ്വരതയെക്കുറിച്ചു ചിന്തിക്കാൻ ഈ അനുഭവങ്ങൾ നരേന്ദ്രന് പ്രേരകങ്ങളായിരുന്നിരിക്കണം എന്നതു തീർച്ചയാണ്. ഈ ചിന്ത സത്യാന്വേഷണത്തിലേയ്ക്കും അതിവിശിഷ്ടനായ ഒരു ഗുരുനാഥൻെറ സ്വാധീനത്തിലേയ്ക്കും നരേന്ദ്രനെ കൊണ്ടെത്തിച്ചു എന്നും വേണം വിചാരിക്കാൻ. പക്ഷെ ഇതൊരു യാദൃച്ഛികസംഭവമാണെന്ന് പറയാൻ വയ്യ. കാരണം,

> യദാ യദാ ഹി ധർമ്മസ്യ ഗ്ലാനിർഭവതി ഭാരത!
> അഭ്യുത്ഥാനമധർമ്മസ്യ തദാത്മാനം സൃജാമ്യഹം.

എന്നാണ് ഗീതാകർത്താവായ ഭഗവാൻ അരുളിച്ചെയ്തിരിക്കുന്നതു്. ധർമ്മച്യുതി അത്ര കണ്ട് ഭാരതത്തെ ബാധിച്ചിരുന്ന സമയമായിരുന്നു അതു്. ശ്രീരാമകൃഷ്ണദേവൻ, തൻെറ സന്ദേശം വഴി, ധർമ്മസംസ്ഥാപനത്തിന് ഒരു മാർഗ്ഗമാരായുകയായിരുന്നു. അതിനൊരു വിവേകാനന്ദൻ വന്നേ പററൂ. അതാണ് നരേന്ദ്രനെ പരമഹംസസന്നിധിയിലെത്തിച്ചതെന്ന നിഗമനമായിരിക്കും കൂടുതൽ അനുയോജ്യമായിട്ടുള്ളതു്. അതുകൊണ്ട് നരേന്ദ്രന് പരമഹംസരെ

---

നാമാംബികയുടെ വാത്സല്യമയമായ സ്തന്യാമൃതത്തെ ധാരാളം കുടിച്ചുകൊണ്ടുതന്നെയാണ് വാല്മീകി, ഹനുമാൻ, നാരദൻ മതലായവർ പുഷ്ടി പ്രാപിച്ചു കൃതാർത്ഥരായിട്ടുള്ളതു്.

> സ്തഃ പാദ്മസൂനോഃ പരമാദ്ഭുതേ ദ്വേ
> ജിഹ്വാമയീ സ്തോടമയീ ച വീണേ,
> ഈശസ്യ നാമ സ്വയമാലപന്ത്യൗ,
> തം ചാഞ്ജസാ നേത്രപഥം നയന്ത്യൗ. 20

ബ്രഹ്മപുത്രനായ നാരദന്, ഈശ്വരൻെറ നാമം തന്നെത്താൻ ആലപിയ്ക്കുന്നവയും തന്തിരുവടിയെ പെട്ടെന്നു കണ്ണിൻെറ മുമ്പിലേയ്ക്കു വരുത്തുന്ന അത്യൂത്ഭുതങ്ങളുമായ രസനാമയിയും ശബ്ദബ്രഹ്മമയിയുമായ രണ്ടു വീണകളുണ്ട് പാദ്മൻ=പദ്മസംഭവൻ.

> പ്രാണാന്തരങ്ഗേന്ദ്രിയരോമകൂപ–
> ധാതുഷ്വശേഷേഷ്വപി ദേഹഭാഗഃ
> അന്തർബഹിശ്ചാനിലനന്ദനസ്യ
> ശ്രീരാമനാമ്നാ ഖചിതോ ബഭൂവ. 21

ഹനുമാൻെറ ദേഹഭാഗം അകത്തും പുറത്തും – പ്രാണങ്ങളിലും അന്തഃകരണങ്ങളിലും ഇന്ദ്രിയങ്ങളിലും രോമകൂപങ്ങളിലും ധാതുക്കളിലുമെല്ലാം – രാമനാമംകൊണ്ടു ഖചിതമായിരുന്നു.

(ഈ വിഷയത്തിൽ 310 ശ്ലോകങ്ങൾ മുമ്പ് പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. 311 മുതൽ 331 വരെയുള്ള ശ്ലോകങ്ങളാണിതിൽ ചേർത്തിട്ടുള്ളതു്.)

കണ്ടുമുട്ടാതിരിക്കാൻ വയ്യായിരുന്നു. കാരണം അദ്ദേഹത്തിന് ഗുരുലാഭത്തിനുള്ള സർവ്വ യോഗ്യതയും തികഞ്ഞിരുന്നു. അതേതായാലും ഈ ഗുരുശിഷ്യസമാഗമം ഭാരതീയസംസ്കാരത്തിന്റെ ഉയിർത്തെഴുന്നേല്പിനു കാരണമായി എന്നതു നിസ്സംശയമത്രേ.

വിവേകാനന്ദസ്വാമികൾ ജനിച്ചുവളർന്ന കാലഘട്ടം ഇന്ത്യയുടെ ചരിത്രത്തിൽ ഏററവും ഇരുളടഞ്ഞ ഒരു കാലഘട്ടമായിരുന്നു. രാഷ്ട്രീയവും, സാംസ്കാരികവും സാമൂഹ്യവുമായി നാം ഏററവും അധഃപതിച്ചിരുന്ന ഒരു സന്ദർഭത്തിലാണ് വിവേകാനന്ദസ്വാമികൾ ജനിച്ചു വളർന്നത്. ശിപ്പായിലഹള അടിച്ചമർത്തി ബ്രിട്ടീഷ്മേധാവിത്വം എങ്ങും സുസ്ഥാപിതമായി ക്കഴിഞ്ഞിരുന്നു. ഹിന്ദുക്കളും മുസ്ലീമുങ്ങളും പരസ്പരം അടുക്കാതിരിക്കാനുള്ള സകല അടവുകളും ബ്രിട്ടൻ പ്രയോഗിച്ചിരുന്നു. ഹിന്ദുക്കളിൽ ത്തന്നെ ഉച്ചനീചത്വം കൊടുമ്പിരിക്കൊണ്ടിരുന്നതിനെ പ്രോത്സാഹിപ്പിക്കാൻ സകല മാർഗ്ഗങ്ങളും ഭരണാധികാരികൾ കൈക്കൊണ്ടുമിരുന്നു. വ്യാവസായികമായ തകച്ച്ചയും നിരക്ഷരത്വത്തിനും കളമൊരുക്കാനും ബ്രിട്ടനു കഴിഞ്ഞു. അജ്ഞതയും ദാരിദ്ര്യവും അനൈക്യവും എങ്ങും നടമാടിയിരുന്നു. വിദ്യാഭ്യാസം ഉന്നതജാതീയരായ ചുരുക്കം ചിലർക്കുമാത്രം ലഭ്യമായിരുന്ന ഒരപൂർവ്വവസ്തുവായി ചുരുങ്ങി. അതും പാശ്ചാത്യ സംസ്കാരത്തിന്റെ മേന്മയും പൗരസ്ത്യസംസ്കാരത്തിന്റെ കൊള്ളരുതായ്മയും എടുത്തുകാട്ടാനുള്ള ഒരു മാദ്ധ്യമമാക്കിത്തീർക്കുകയും ചെയ്തിരുന്നു. വിദേശീയരോടു ബഹുമാനവും സ്വന്തം ആൾക്കാരോട് അവജ്ഞയും വളർത്താനിതുപകരിച്ചു. നമ്മുടെ സംസ്കാരത്തിലും പാരമ്പര്യത്തിലും അഭിമാനം കൊള്ളുന്നതിനുപകരം അതെല്ലാം പുച്ഛിച്ചുതള്ളാനും അവയുടെ ഉന്മൂലനാശത്തിൽ ക്കൂടിയല്ലാതെ പുരോഗതി കൈവരിക്കാൻ കഴിയില്ലെന്ന ഒരു തോന്നൽ അഭ്യസ്തവിദ്യരിലുളവാക്കാനും പുതിയ വിദ്യാഭ്യാസപദ്ധതി ഉപകരിച്ചു. ഹിന്ദുമതത്തിന്റെ കുററങ്ങളും കുറവുകളും ചൂണ്ടിക്കാണിക്കാൻ കൃസ്ത്യൻ മിഷ്യനറിമാരും ഒരു കർമ്മപരിപാടി ആസൂത്രണം ചെയ്തു നടപ്പാക്കി. ഭരണാധികാരികളുടെ അനുഗ്രഹാശിസ്സുകൾ ഈ പരിപാടിക്കുണ്ടായിരുന്നു എന്നതും എടുത്തുപറയേണ്ടതാണ്. ശാരീരികമായി മാത്രമല്ല മാനസികമായും നാമടിമപ്പെട്ടു എന്നർത്ഥം. സാമുദായികമായി ഉയർന്ന നിലയിലുള്ള നാട്ടുകാരുടെ സഹായത്തോടെയാണ് ഭരണാധികാരികൾ ഇതു സാധിച്ചതു്. ഈ മാനസികാധഃപതനം നമ്മുടെ ആത്മവിശ്വാസത്തെ പാടെ ഉലച്ചു. മാനസികമായി അടിമമനഃസ്ഥിതി വളർത്തിയെടുക്കാൻ സാധിച്ചതാണ് ബ്രിട്ടന്റെ വിജയരഹസ്യമെന്ന് ജവഹർലാൽ നെഹ്റു ഒരിക്കൽ പറഞ്ഞിട്ടുള്ളതു് ഇത്തരുണത്തിൽ സ്മരണീയമാണ്. രാഷ്ട്രീയമായി നാം സ്വാതന്ത്ര്യം നേടിയെങ്കിലും മാനസികമായ അടിമത്തം നമ്മെ ഇന്നും വിട്ടുമാറിയിട്ടില്ല എന്നതു് ഈ മാർഗ്ഗത്തിൽക്കൂടെ ബ്രിട്ടൻ ഏല്പിച്ച ആഘാതം എത്ര ശക്തിയേറിയതാണെന്ന് വിളിച്ചു പറയുന്നുണ്ട്. ഏതു സംഗതിയും ശാസ്ത്രീയ സത്യമാവണമെങ്കിൽ വല്ല പാശ്ചാത്യരും അതു ശരിവെക്കണം. എന്നാൽ പിന്നെ ചോദ്യമില്ല. വേദത്തിന്റെ മഹത്വംപോലും മാക്സ്മുള്ളർ വഴി വേണ്ടിവന്നു ഇക്കൂട്ടർക്കംഗീകരിക്കാൻ. വ്യക്തിക്കായാലും രാഷ്ട്രത്തിനായാലും സ്വന്തം പാരമ്പര്യത്തിലും സംസ്കാരത്തിലും വിശ്വാസം നഷ്ടപ്പെട്ടാൽ, ഭാവിയെ നേരിടാനുള്ള ആത്മവിശ്വാസം നേടാൻ കഴിയില്ലതന്നെ. തങ്ങളുടെ കഷ്ടപ്പാടുകൾക്കെല്ലാം വിധിയെ പഴിക്കാനും അതിൽനിന്നുള്ള മോചനത്തിന് സാകാരനായ ഒരീശ്വരനെ ആശ്രയിക്കാനുമുള്ള പ്രവണത വളർത്തിയെടുക്കാൻ പുരോഹിതവർഗ്ഗം കൂട്ടുനിന്നു. തന്മൂലം മേലേക്കിടയിലുള്ളവർ താഴേക്കിടയിലുള്ളവരെ ചവിട്ടിമെതിക്കുന്നതിൽ ഒരു തെററും കണ്ടില്ല. കാരണം അതവരുടെ വിധിയായി വ്യാഖ്യാനിച്ച്, തങ്ങളുടെ മനഃസാക്ഷിയുടെ കുത്തിൽനിന്നും രക്ഷനേടാൻ ഇതവരെ സഹായിച്ചു. അധഃകൃതവർഗ്ഗത്തെ സഹായിക്കുന്നതു തന്നെ ഈശ്വരനെ ധിക്കരിക്കലായി വ്യാഖ്യാനിക്കാൻ നമുക്കു കഴിഞ്ഞു എന്നു പറഞ്ഞാൽ മതിയല്ലോ. കാരണം ഈശ്വരദത്തമായ കഷ്ടപ്പാടുകളിൽനിന്നും അവരെ കരകയററുന്നതു് ഈശ്വരനെ ധിക്കരിക്കലാണല്ലോ.

ഇതെല്ലാം വിവേകാനന്ദസ്വാമികളെ വ്യഥിതചിത്തനാക്കി. അതാണ് ജീവന്മുക്തി കൈവന്നതിനുശേഷവും ഭാരതത്തിന്റെ സാംസ്കാരികോന്നമനത്തിനു കഠിനാദ്ധ്വാനം ചെയ്യാൻ സ്വാമികളെ പ്രേരിപ്പിച്ചതു്. ആയിര

ത്തിൽച്ചിലപ്പാനം കൊല്ലങ്ങൾക്കുമുൻപ് ആചാര്യസ്വാമികൾ കൈവരിച്ച നേട്ടംതന്നെയാണ് വിവേകാനന്ദസ്വാമികൾക്കും അടുത്ത കാലത്ത് കൈവരിക്കേണ്ടിയിരുന്നത്. പ്രശ്നത്തിൻെറ സകലവശങ്ങളെക്കുറിച്ചും സ്വാമികൾ പഠിച്ചു. ഭാരതീയസംസ്കാരത്തിൻെറ പുനഃപ്രതിഷ്ഠവഴിയേ ഭാരതത്തിൻെറ ഉയിത്തെഴുന്നേല്പു സാദ്ധ്യമാവൂ എന്ന സത്യം സ്വാമികൾ മനസ്സിലാക്കി. ആ സംസ്കാരമാകട്ടെ മതാധിഷ്ഠിതവുമാണ്. മതം മാററിവെച്ചാൽ ഭാരതത്തിന് അതിൻേറതായി മറെറാന്നുമില്ലാതാവും. വ്യക്തിത്വം നഷ്ടപ്പെടും. നമ്മുടെ മതം സത്യത്തിൻെറ സന്ദേശവാഹകനാണ്; സ്വാതന്ത്ര്യത്തിൻെറ സന്ദേശവാഹകനാണ്.

സ്വാതന്ത്ര്യാത് സുഖമാപ്നോതി
സ്വാതന്ത്ര്യാല്ലഭതേ പരം
സ്വാതന്ത്ര്യാന്നിർവൃതിം ഗച്ഛേത്
സ്വാതന്ത്ര്യാത് പരമം പദം.

എന്നാണ് അഷ്ടാവക്രഗീത ഉദ്ഘോഷിക്കുന്നത്. സകലവിധ പാരതന്ത്ര്യത്തിൽനിന്നുമുള്ള മോചനമാണ് ഹിന്ദുമതത്തിൻെറ ലക്ഷ്യം. വേദാന്തത്തിൻെറ പ്രചരണംവഴിയേ ഇതു സാദ്ധ്യമാകൂ. ബ്രഹ്മം മാത്രമാണ് സത്യം. മറെറല്ലാം മിഥ്യയാണ്.

ബ്രഹ്മ സത്യം ജഗന്മിഥ്യാ ജീവോ ബ്രഹ്മൈവ നാപരഃ.

എന്ന സന്ദേശം പ്രചരിപ്പിക്കുന്നതോടുകൂടി സകല ദ്വന്ദ്വപ്രതീതിക്കും വിരാമമിടാൻ കഴിയും. നിർഭയത്വവും ആത്മവിശ്വാസവും ഓരോരുത്തരിലും ജനിപ്പിക്കാൻ വേദാന്തതത്ത്വഗ്രഹണംപോലെ മറെറാന്നിനും കഴിയുകയില്ലതന്നെ. എന്തുകൊണ്ടാണ് ഭക്തിമാർഗ്ഗത്തേക്കാൾ ജ്ഞാനമാർഗ്ഗത്തിനു തൻെറ പ്രസംഗങ്ങളിൽ കൂടുതൽ പ്രാധാന്യം കൊടുക്കുന്നതെന്നു സ്വാമികളോടു പലരും ചോദിക്കുകയുണ്ടായി. സ്വാമികളുടെ മറുപടി ഇതായിരുന്നു: സാകാരനായ ഒരീശ്വരനോടുള്ള ഭക്തിയും അതിനോടനുബന്ധിച്ച പ്രേമവും ആർദ്രതയും എല്ലാം നല്ലതാണ്. പക്ഷേ നമ്മുടെ നാട്ടിനിന്നു വേണ്ടതു് മററുള്ളവരുടെ ദയയ്ക്കുവേണ്ടി കെഞ്ചാനുള്ള മനോഭാവം വളത്തിയെടുക്കുകയല്ല. വളരെക്കാലമായിട്ടുള്ള ചൂഷണംവഴി നമ്മുടെ നാട്ടുകാർ തങ്ങൾ മനുഷ്യരാണെന്നുപോലും മറന്നിരിക്കുന്നു. അവക്കാത്മവിശ്വാസം പകന്നുകൊടുക്കണം. തങ്ങളുടെ ബലത്തെക്കുറിച്ചവർ ബോധവാന്മാരാവണം. ഉരുക്കുപോലത്തെ മാംസപേശികളും ഇരുമ്പുപോലത്തെ ഞരമ്പുകളും ഉണ്ടായാലേ സ്വാശ്രയശീലം ജനിപ്പിക്കാൻ കഴിയൂ. നമ്മളടിമകളല്ല; യജമാനന്മാരാണെന്ന് ഓരോരുത്തരും ധരിക്കണം. ലോകത്തിലുള്ള സകലതും തങ്ങൾക്കു സ്വായത്തമാണ്. പ്രകൃതിപോലും തങ്ങളുടെ ചൊല്പടിക്കു നില്ക്കുമെന്നും മരണത്തിനുപോലും തങ്ങളെ സ്പർശിക്കാൻ കഴിയില്ലെന്നും ഉള്ള ബോധം വന്നാൽ ഭൗതികമായ നിസ്സാരകാര്യങ്ങൾക്കായി ഓടിനടക്കാനും അന്യോന്യം വഴക്കടിക്കാനും തുനിയുകയില്ല.

നൈനം ഛിന്ദന്തി ശസ്ത്രാണി നൈനം ദഹതി പാവകഃ.

ഇതായിരുന്നു നമ്മുടെ സംസ്കാരം നമ്മെ പഠിപ്പിച്ച ആത്യന്തികസത്യം. വളരെക്കാലത്തെ പാരതന്ത്ര്യത്തിൻെറ ഫലമായി നാം ഇതിൽനിന്നും വ്യതിചലിച്ചു. പാശ്ചാത്യമായ സകലതിനേയും ബഹുമാനിക്കാനും പൗരസ്ത്യ ചിന്താഗതിയെ പുച്ഛിച്ചുതള്ളാനും നാം എന്നു തുടങ്ങിയോ അന്നു നമ്മുടെ അധഃപതനവും തുടങ്ങി. ഇവിടെ ചക്രവത്തിമാർപോലും ബ്രഹ്മജ്ഞന്മാരായ അകിഞ്ചനന്മാരുടെ വംശപരമ്പരയിൽപ്പെട്ടവരാണെന്ന് അഭിമാനംകൊണ്ടിരുന്നു. ഇംഗ്ലണ്ടിൽ കാർഡിനൽമാർപോലും വഴിപോക്കരെയും മററും പതിയിരുന്നാക്രമിച്ച് പണം സമ്പാദിച്ചു പ്രഭുസ്ഥാനം തട്ടിയെടുത്ത ഏതോ കാടൻെറ വംശത്തിൽപ്പെട്ടവരാണെന്ന് സ്ഥാപിക്കുന്നതിലാണ് അഭിമാനം കൊള്ളുന്നതു് എന്നാണ് സ്വാമിജി പറയുന്നതു്. രണ്ടു സംസ്കാരങ്ങളും തമ്മിലുള്ള അന്തരം നോക്കുക! ആദ്യത്തേതിൽനിന്നു രണ്ടാമത്തേതിലേയ്ക്കു് കടക്കാൻ ശ്രമിച്ചതാണ് നമ്മുടെ അധഃപതനത്തിൻെറ നാന്ദി കുറിച്ചതു്. ഇതിൽനിന്നും കരകയറാൻ ഒരൊററ മാർഗ്ഗമേയുള്ളൂ. നമ്മുടെ സംസ്കാരത്തിലും പാരമ്പര്യത്തിലും അഭിമാനംകൊള്ളാൻ പഠിക്കുക. വേദാന്തതത്ത്വങ്ങളായ ''തത്ത്വമസി'' മുതലായ മഹാവാക്യങ്ങളുടെ അത്ഥം ഓരോരുത്തരും ഗ്രഹിക്കട്ടെ.

പക്ഷെ ഇതത്ര എളുപ്പമല്ല. പട്ടിണിക്കോലങ്ങൾക്കു വേദാന്തതത്ത്വം ഗ്രഹിക്കാൻ പററു

കയില്ല. ശാരീരികമായി ദുബ്ബലന്മാരായവരോടു വേദാന്തം പ്രസംഗിച്ചിട്ടു കാര്യമില്ല. ഫുട്ബാറം മുതലായ കായികവിനോദങ്ങളിൽ രസിക്കാറാവണമെന്നാണ് സ്വാമികരം പറയുന്നതു്. അതുപോലെത്തന്നെ അക്ഷരാഭ്യാസവും സാമാന്യവിദ്യാഭ്യാസവും ഏവക്കും ലഭ്യമാക്കാനുള്ള സാഹചര്യവും ആദ്യമായി സൃഷ്ടിച്ചേമതിയാവൂ. തങ്ങളുടെ സഹോദരന്മാരുടെ കഷ്ടപ്പാടിൽ അലിവുതോന്നാൻ നാം പഠിക്കണം. ഏതു പ്രതിബന്ധവും തട്ടിനീക്കി സമുദായത്തിലെ അനാചാരങ്ങളെ മാററാൻ ശ്രമിച്ചേ പററൂ. പക്ഷെ പരിഷ്കരണവാദികളെന്നഭിമാനിക്കുന്ന പാശ്ചാത്യചിന്താഗതിക്കാർ പറയുന്നതുപോലെ എല്ലാററിനേയും പഴിപറഞ്ഞതുകൊണ്ടു കാര്യമില്ല. സാവധാനത്തിലുള്ള വിദ്യാഭ്യാസം വഴിയേ അനാചാരങ്ങരംക്കറുതിവരുത്താൻ പററൂ. വേദാന്തം കമ്മവിമുഖതയാണ് പഠിപ്പിക്കുന്നതെന്നൊരു വാദഗതിയുണ്ടു്. കമ്മോന്മുഖതപമുണ്ടാക്കാനും വേദാന്തത്തിനു കഴിയുമെന്നതിന്റെ ഉത്തമോദാഹരണങ്ങളാണ് ആചാര്യസ്വാമികളും വിവേകാനന്ദസ്വാമികളും.

ഭൂതദയ വേദാന്തിക്കല്ലാതെ വളത്തിയെടുക്കാൻ സാദ്ധ്യമല്ല എന്നാണ് വിവേകാനന്ദസ്വാമികരം പറയുന്നതു്. മററു മതങ്ങളെല്ലാം പരോപകാരം ചെയ്യണമെന്നും പരോപദ്രവം ചെയ്യരുതെന്നും അനുശാസിക്കുന്നുണ്ടു്. അതു നല്ലതാണെന്നതിൽക്കവിഞ്ഞു് മററു കാരണങ്ങളൊന്നും നിരത്തിവെയ്ക്കാനവക്കു കഴിവില്ല. ഞാൻ എന്റെ സുഖത്തിനുവേണ്ടിയാണ് പ്രവത്തിക്കുന്നതു്, .അതു മററുള്ളവക്കു സുഖാസുഖങ്ങരം ഉണ്ടാക്കുമോ എന്നു് ഞാനെന്തിനു നോക്കുന്നു എന്ന ചോദ്യത്തിന്, നന്മ ചെയ്താൽ പാരത്രികമായി സുഖവും തിന്മ ചെയ്താൽ ദുഃഖവും കിട്ടുമെന്നതിൽക്കവിഞ്ഞു് അവക്കു സമാധാനമൊന്നുമില്ല. ഐഹികസുഖം പ്രത്യക്ഷമായിരിക്കെ പ്രത്യക്ഷമല്ലാത്ത പാരത്രികസുഖത്തിനുവേണ്ടി ഇവിടത്തെ സുഖം ഉപേക്ഷിക്കണമെന്നു പറയുന്നതിൽ യുക്തിഹീനതയുടെ ഒരംശമുണ്ടെന്നു പറയാതിരിക്കാൻ വയ്യ. വേദാന്തി തന്നിൽനിന്നന്യമായിട്ടു് ഒന്നുംതന്നെ കാണുന്നില്ല. അതിനാൽ മററുള്ളവരുടെ സുഖം തന്റെ സുഖമായും മററുള്ളവരുടെ ദുഃഖം തന്റെ ദുഃഖമായും കാണാനയാരംക്കേ കഴിയൂ. വേദാന്തിക്കു് പരോപകാരം ചെയ്യാൻ സ്വർഗ്ഗാദിലോകങ്ങരം കിട്ടുമെന്നുള്ള പ്രലോഭനമൊന്നും വേണ്ട. തനിക്കു് നേടാനായിട്ടൊന്നുമില്ല എന്നറിയുന്ന വേദാന്തിയെ കമ്മോന്മുഖനാക്കുന്നതു ഭൂതദയയാണ്. ഇന്ത്യക്കാരുടെ ദയനീയസ്ഥിതി കണ്ടു് മനം നൊന്തു് അതിൽനിന്നു് അവരെ കരകയററാനുള്ള മാഗ്ഗം തേടിയാണ് വിവേകാനന്ദസ്വാമികരം അമേരിക്കയ്ക്കു് പോയതുതന്നെ. മതസമ്മേളനത്തിൽ പങ്കെടുക്കാനാണെന്നുള്ള ധാരണ തെററാണെന്നു് സ്വാമികരംതന്നെ പ്രസ്താവിച്ചിട്ടുള്ളതു് സ്മരണീയമാണ്. അപ്പോരം വേദാന്തി കമ്മവിമുഖനാവുമെന്നും വേദാന്തചിന്ത വളത്തിയതാണ് ഇന്ത്യയുടെ അധഃപതനത്തിനു് കാരണമെന്നും ചില പാശ്ചാത്യപണ്ഡിതന്മാർ പറയുന്നതു് തെററാണെന്നു വരുന്നു. വേദാന്തപഥത്തിൽനിന്നും വ്യതിചലിച്ചതാണ് നമുക്കു പററിയ അമളി. വേദാന്തം പഠിക്കുന്നവരെല്ലാം കാഷായവസ്ത്രധാരികളായി കമണ്ഡലു ധരിച്ചു്, താടിയും തലയും വളത്തി കാടു പൂകണമെന്നു് ഒരു നിയമവുമില്ല.

കൃഷ്ണോ ഭോഗീ ശുകസ്ത്യാഗീ നൃപൌ ജനകരാഘവൌ
വസിഷ്ഠഃ കമ്മകത്താ ച തേഷാം മുക്തിസ്ഥിതിഃ സമാ.

എന്ന ശ്ലോകത്തിൽനിന്നും വ്യത്യസ്തജീവിതരീതി സ്വീകരിച്ചിട്ടുള്ള ഇവക്കെല്ലാം മുക്തിസ്ഥിതി ഒരുപോലെയാണെന്നു വരുന്നു. കമ്മവിമുഖതയാണ് ജ്ഞാനലബ്ധിയുടെ ലക്ഷണമെന്ന ധാരണ അതിനാൽ ശരിയല്ല. ജ്ഞാനികരം കമ്മം ചെയ്യാം. എന്നാൽ അതിൽ സ്വാത്ഥലാഭമാകുന്ന ഉദ്ദേശം കാണുകയില്ല.

ഈ പറഞ്ഞതിൽനിന്നെല്ലാം ഭാരതീയരെ ആകമാനം അദ്വൈതികളാക്കി മാററാനാണ് വിവേകാനന്ദസ്വാമികരം ആഗ്രഹിച്ചിരുന്നതു് എന്നല്ല അത്ഥം. ആദ്യം ഭൗതികപുരോഗതി കൈവരിക്കണം. അതിന് അദ്വൈതചിന്താഗതിയിലധിഷ്ഠിതമായ ഒരു പഠനക്രമം വളത്തിയെടുക്കുന്നതു് നല്ലതാണെന്നുമാത്രം. ഭൂതദയയും ആത്മവിശ്വാസവും വളത്തിയെടുക്കാൻ, സ്വാതന്ത്ര്യത്തിന്റെ വില മനസ്സിലാക്കാൻ ഇതിനു കഴിയും. അതുപോലെത്തന്നെ നിർഭയത്വവും രാഗദ്വേഷവിഹീനതയും ഈ ചിന്താഗതിയുടെ

ഫലമായുണ്ടാവും. വികാരങ്ങൾക്കടിമപ്പെടാനും ഭൗതികസുഖങ്ങൾക്കായി അന്യോന്യം മത്സരിക്കാനുമുള്ള പ്രവണതയെ നിയന്ത്രിക്കാൻ കഴിഞ്ഞാൽ അതുതന്നെ വലിയ നേട്ടമാണ്. വികാരങ്ങൾക്കടിമപ്പെടുന്നവന്ന് ദുഃഖമല്ലാതെ സുഖം കിട്ടാൻ സാദ്ധ്യമല്ല. ഭൗതികസുഖസമ്പാദനത്തിൽ ആശ വെയ്ക്കുന്നതും ദുഃഖത്തെ വിളിച്ചുവരുത്താനേ ഉപകരിക്കൂ. അസൂയ, ഭയം മുതലായ വികാരങ്ങൾ ഭൗതികസുഖാനുഭൂതി ജീവിതലക്ഷ്യമായിക്കരുതുന്നവരുടെ കൈമുതലാണ്. ഇതെല്ലാം തീരെ തുടച്ചുമാററാൻ കഴിയില്ലെങ്കിലും നിയന്ത്രണാധീനമാക്കാമെന്ന് തീച്ച്യാണ്. അങ്ങനെ ചെയ്താൽത്തന്നെ നമ്മുടെ ജീവിതാനുഭൂതിയിൽ ഒരു മാററം വരുന്നതു കാണാം. സഹിഷ്ണുത നമ്മുടെ കൂടെപ്പിറപ്പാണ്. മററു മതാനുയായികളോട് ഒരിക്കലും ക്രൂരത കാണിച്ചിട്ടില്ല. അത് ഈ സംസ്കാരത്തിൻെറ പരിണതഫലമാണ്. വിവേകാനന്ദസ്വാമികൾ വിഭാവനം ചെയ്ത ഭാരതം ചുരുക്കത്തിലിങ്ങനെയായിരുന്നു: തങ്ങളുടെ സംസ്കാരത്തിലഭിമാനം കൊള്ളുന്നവരും ആത്മവിശ്വാസമുള്ളവരും ആയിരിക്കും അതിലെ പൗരന്മാർ. എന്നാൽ അസഹിഷ്ണുതയും മദമാത്സര്യവും അവർ പ്രദർശിപ്പിക്കുകയില്ല. വലിയവൻ ചെറിയവനെ ചൂഷണം ചെയ്യുന്ന സമ്പ്രദായം അവിടെ ഉണ്ടായിരിക്കുകയില്ല. സ്ത്രീപുരുഷഭേദമെന്യേ, ജാതിമതഭേദമെന്യേ, എല്ലാവക്കും വിദ്യാഭ്യാസത്തിനവസരമുണ്ടായിരിക്കും. അതിലൊരു പരിമിതിയുമുണ്ടായിരിക്കുകയില്ല. ശാരീരികവും മാനസികവുമായ വളച്ച്യ്ക്ക് എല്ലാവക്കും തുല്യാവസരം ഉണ്ടായിരിക്കും. വിദ്യാഭ്യാസ സമ്പ്രദായം ഇന്നത്തേതായിരിക്കുകയില്ല. അഭ്യസ്തവിദ്യർ ഭൗതികോന്നമനത്തിൽ മാത്രം ദത്തശ്രദ്ധരായിരിക്കുകയില്ല. സത്യം, ദയ മുതലായ ഗുണങ്ങൾക്കായിരിക്കും വിദ്യാഭ്യാസത്തിൽ കൂടുതൽ ഊന്നൽ കൊടുക്കുക. ഇതൊന്നും വെറും ആദർശങ്ങൾ മാത്രമല്ല. അങ്ങനെ ഒരു കാലം ഭാരതത്തിൽ ഉണ്ടായിരുന്നു. പാശ്ചാത്യസംസ്കാരത്തിൻെറ അതിപ്രസരമാണ് അതിനൊരു വിരാമമിട്ടത്. ആത്മീയമായി നാം ഉയന്നിരുന്ന കാലത്തായിരുന്നു ഭൗതികമായും നമ്മുടെ ഉയച്ച് പാരമ്യത്തിലെത്തിയിരുന്നതെന്ന് ചരിത്രം പറയുന്നു. സമാധാനത്തിൻേറതായ സന്ദേശം ഇന്ത്യ ലോകമെങ്ങും എത്തിച്ചിരുന്ന ഒരു കാലമുണ്ടായിരുന്നു. ആ സംസ്കാരത്തിൻെറ അവശിഷ്ടങ്ങൾ ഇന്നും ലോകമെങ്ങും ദർശിക്കാൻ കഴിയും. അതായിരുന്നു നമ്മുടെ സുവർണ്ണകാലം. അതു നമുക്കു വീണ്ടെടുക്കാൻ കഴിയും. അതിനു നമ്മുടെ വീക്ഷണത്തിൽ ഒരു മാററം വരുത്തുകയേ വേണ്ടൂ. ലോകം ഇന്നും ആ സന്ദേശത്തിനു വേണ്ടി ഉററുനോക്കുകയാണ്. വീണ്ടും നമ്മെ അത്തരം സന്ദേശവാഹകന്മാരാക്കാനുള്ള കരുത്ത് ആജ്ജിച്ചു കാണാനാണ് സ്വാമികൾ ആഗ്രഹിച്ചത്. സ്വാമികൾ വിഭാവനം ചെയ്തിരുന്ന ഭാവിഭാരതം അങ്ങനെ ഭൗതികസുഖങ്ങളിൽ മാത്രം ദത്തശ്രദ്ധരാകാതെ പരസ്പരവിശ്വാസത്തിലും അന്യോന്യസഹകരണത്തിലും വത്തിക്കുന്ന ഒരു ജനവിഭാഗത്തിൻെറ ആവാസസ്ഥാനമാണ്. ആരുടെ മുമ്പിലും കുമ്പിടാത്ത ആരെയും കുമ്പിടീക്കാനൊരുമ്പെടാത്ത ഒരു ഭാരതം. സമത്വത്തിൻെറയും സാഹോദര്യത്തിൻെറയും സ്വാതന്ത്ര്യത്തിൻെറയും സന്ദേശം ലോകമെങ്ങുമെത്തിക്കാൻ സന്നദ്ധമായൊരു ഭാരതം. ഇതായിരുന്നു സ്വാമികൾ വിഭാവനം ചെയ്തിരുന്ന ഭാരതം. ഇതു കെട്ടിപ്പടുക്കാനുള്ള യജ്ഞത്തിൽ ഭാഗഭാക്കുകളാകാൻ നമുക്കെല്ലാം അവസരം ലഭിയ്ക്കട്ടെ !

(1975 ഡിസംബറിൽ പുറനാട്ടുകര ആശ്രമത്തിൽവെച്ചു കൂടിയ സാഹിത്യശിബിരത്തിൽ വായിച്ച പ്രബന്ധം.)

---

''കലഹങ്ങളുപേക്ഷിക്കുന്നതോടെ മററു മേന്മകളെല്ലാം വന്നുകൊള്ളും. ജീവരക്തം പ്രബലവും വിശുദ്ധവുമാകുമ്പോൾ ശരീരത്തിൽ രോഗാണുക്കളൊന്നും കുടിയിരിക്കുകയില്ല. നമ്മുടെ ജീവരക്തം ആദ്ധ്യാത്മികതയാണ്. അതു തെളിഞ്ഞൊഴുകിയാൽ, ബലവത്തും ശുദ്ധവും വീര്യവത്തുമായാൽ, എല്ലാം ശരിയായി. രാഷ്ട്രീയവും സാമൂഹ്യവും ഭൗതികവുമായ ദോഷങ്ങൾ — നാട്ടിലെ ദാരിദ്ര്യംപോലും — തനിയെ പരിഹരിക്കപ്പെടും.'' — വിവേകാനന്ദസ്വാമികൾ.

# ശ്രീ ഗീതയോടുള്ള സമീപനം – 2

കെ. ജനാർദ്ദനൻതമ്പാൻ

നാളോട്ട നാം ജീവിതത്തിൽ അതതു സന്ദർഭങ്ങളിൽ എൻെറ വൈയക്തികകാര്യങ്ങളിൽ ഞാൻ ഗീതാസാധന ചെയ്യുന്ന മാതിരികളാണ് ഇതുവരെപ്പറഞ്ഞത്. എന്നാൽ അത്തരം താൽക്കാലികതയെക്കവിഞ്ഞും, വ്യക്തിപരതയെ ഏന്തിയും ഉള്ള പല ദുർഘടപ്രശ്നങ്ങളും തന്മൂലമുള്ള ഗുരുതരവ്യസനങ്ങളും എനിക്ക നേരിടേണ്ടിവന്നിട്ടുണ്ട് — വരാറുമുണ്ട്. അപ്പോഴും ശ്രീ ഗീത അരുളുന്ന വെളിച്ചംതന്നെയാണ് എനിക്ക സംശയനിവൃത്തിയും സ്വകൃത്യബുദ്ധിയും കൈവരുത്തുന്നത്. ഇമ്മാതിരി ചില ഉദാഹരണങ്ങൾകൂടി ഈ ലേഖനത്തിൻെറ പൂർണ്ണതയ്ക്കായി എടുത്തുകാട്ടുന്നു.

സ്വന്തം സ്വഭാവതാൽപര്യങ്ങൾക്ക് അനുയോജ്യമായ ചില പ്രവർത്തനങ്ങൾ ഉത്സാഹപൂർവ്വം നടത്തുകയായിരുന്ന യൌവനത്തിൽ ഞാൻ അതുകൾക്ക് ആദ്യമാദ്യം സ്വാഗതാംഗീകാരങ്ങൾ ലഭിക്കുകയുണ്ടായി. എന്നാൽ പിന്നെപ്പിന്നെ എൻെറ ആ സേവനങ്ങൾ അവഗണിക്കപ്പെടുന്നു എന്നും, ചെയ്തേടത്തോളം വന്ധ്യമായിപ്പോയെന്നും തോന്നുമാറായി. എൻെറ ഉത്സാഹമാകെക്കെട്ടു. വല്ലാത്ത ഒരു കുണ്ഠിതവും നിഷ്ക്രിയത്വവും എന്നെ ബാധിച്ചു. നാളേറെ നീണ്ടുനിന്ന ഒരു വിഷാദാത്മകതയായിരുന്നു അത്. ഭാഗ്യവശാൽ ശ്രീ ഗീതാപഠനം ഞാനന്നേ ആരംഭിച്ചിരുന്നു. മനസ്സിടിഞ്ഞും ഉന്മേഷം വെടിഞ്ഞും അകർമ്മണ്യതയിൽ ഞാനങ്ങനെ കഴിയുമ്പോൾ, ശ്രീ ഗീതാപ്രസാദത്താൽ, ഒരു നാൾ അതിലെ ഒരു ശ്ലോകം ശ്രദ്ധിക്കുവാൻ തോന്നി.

ന മേ പാർത്ഥാസ്തി കർത്തവ്യം ത്രിഷു ലോകേഷു കിഞ്ചന
നാനവാപ്തമവാപ്തവ്യം, വർത്ത ഏവ ച കർമ്മണി.

ഈ സരളശബ്ദാർത്ഥശ്ലോകം ഒന്നു രണ്ടു തവണ ചൊല്ലുംപോഴേയ്ക്കും അതിൻെറ മഹനീയ ഭാവാർത്ഥം മധ്യാഹ്നാർക്കസങ്കാശം പ്രകാശിച്ച് എൻെറ മനസ്സിലെ മൂടലും മങ്ങലുമെല്ലാം അകററിക്കളഞ്ഞു. 'മൂവ്വുലകിലും തനിക്ക ചെയ്യേണ്ടതായിട്ട യാതൊന്നുമില്ല. ഒന്നിൻേറയും ഇല്ലായ്മ തനിക്കില്ല. ഇനി നേടി എടുക്കേണ്ടതായിട്ടും ഒന്നുമവശേഷിച്ചിട്ടില്ല. എന്നിട്ടും താൻ കർമ്മം ചെയ്തുകൊണ്ടേ ഇരിക്കുന്നു''— എന്ന ആ ഭഗവത്സരളോക്തി ശ്രീ ഭഗവാൻെറ തന്നെ അതിമഹത്തായ കർമ്മങ്ങളുടെ മനോജ്ഞരഹസ്യമല്ലേ ഉദാരതയിൽ വെളിപ്പെടുത്തുന്നത്! ഭഗവാൻെറ ആ അഹൈതുകകർമ്മമർമ്മപ്രകാശനത്തിൽ — ഭഗവത്കർമ്മസ്വാതന്ത്ര്യപ്രകാശനത്തിൽ — എൻെറ വാടിപ്പോയിരുന്ന സ്വകർമ്മാഭിമുഖ്യത വീണ്ടും ഉന്മിഷിതമായി. അങ്ങനെ അന്ന്, ഞാനെന്തിനു പ്രവർത്തിക്കണം, എന്തു മനോഭാവത്തോടെ പ്രവർത്തിച്ചാൽ എനിക്ക് ആശാപ്രത്യാശകൾക്കൊന്നും വഴി ഇല്ലെങ്കിലും അകുണ്ഠിതനായി എനിയ്ക്കുള്ളതായ എൻെറ സ്വാഭാവികകർമ്മങ്ങളിൽ വർത്തിക്കമാറാകും, എന്നതിലേയ്ക്ക് ഒരു വെളിച്ചവും പ്രോത്സാഹനവും ലഭിച്ചു. ഈ വെളിച്ചമരുളിയ ആ ഗീതാശ്ലോകരത്നം എൻെറ ആ യൌവനം മുതല്ക്ക് ഈ വാർദ്ധക്യംവരേയും എന്നുള്ളിൽ ഒരു 'സെർച്ച് ലൈററ്'' (Search light) ആയി നീളേ നീളേ പ്രകാശവ്യാപ്തിയോടെ, എൻെറ കർമ്മമാർഗ്ഗത്തെ തെളിയിച്ചും, എൻെറ ലഘു ലഘു സേവനകർമ്മാനുഷ്ഠാനങ്ങളെ അഹൈതുകസ്വാതന്ത്ര്യകർത്തവ്യങ്ങളായിച്ചെയ്യുവാനുൽബോധിപ്പിച്ചും എന്നെ അനുഗ്രഹിച്ചുകൊണ്ടിരിക്കുന്നു.

ഇന്നത്തെ പല ചെറുപ്പക്കാരേയുംപോലെ ഈ ലേഖകനേയും ഒരു കാലത്തു നിതാന്തം വിഷമിപ്പിച്ച ഒരു വിഷയമാണ് ഭാരതത്തിൻെറ സന്താനങ്ങളായ ഹിന്ദുക്കൾക്ക് സ്വജന്മഭൂമിയിൽ വന്നുചേരുന്ന നാനാമുഖമായ അധഃപതനം. ജാതീയ വിഭാഗീയ കടുംപിടുത്തങ്ങളും മത്സരങ്ങളും ഹിന്ദുസമുദായത്തെ ആകെ പിച്ചിച്ചീന്തിക്കൊണ്ടിരിക്കുന്നു. ആപത്തുകളിൽ എ

പ്പോഴും ഒററപ്പെട്ടുപോകുന്ന ഹിന്ദുവ്യക്തികളും ഭീരുക്കളും അടിമമനസ്ഥിതിക്കാരുമായി ശോച്യരായിപ്പോകുന്നു. കടിലതകൾക്കും ഭീഷണികൾക്കും ചതികൾക്കും പലപ്പോഴും വിധേയരായി ഹിന്ദുസ്ത്രീകൾ അവിടവിടെ പിഴച്ചുപോകുകയും നഷ്ടപ്പെടുകയും ചെയ്യുന്നു. ഇതെല്ലാം കേട്ടും കണ്ടും എന്തെന്തു മനോവേദനകൾ ഇവൻ സഹിച്ചിട്ടില്ല! മുള്ളു വാഴയിൽ തറച്ചാലും വാഴ മുള്ളിൽ പതിച്ചാലും കുററവും കെടുതിയും വാഴയ്ക്കുമാത്രം എന്ന ഒരു ദുർവ്വിധിയാണ് ഇവിടത്തെ ഭൂരിപക്ഷസമുദായം എന്ന 'ആദിമപാപം' പേറുന്ന ഹിന്ദുജനതയ്ക്കു് അനുഭവിക്കേണ്ടിവരുന്നതു്. ഔദാര്യം, വിശാലമനസ്കത, എന്നെല്ലാം മേന്മ പറഞ്ഞുകൊണ്ടാണ് പ്രമാണികൾപോലും തങ്ങളുടെ സ്വാർത്ഥത്തെയും ഭീരുത്വത്തേയും മറച്ചുപിടിക്കുന്നതു്. ഏതായാലും ഈ ഹൈന്ദവാധഃപതനപ്രശ്നത്തിൽ ഒന്നും ചെയ്യാനാവില്ല എന്ന ഒരു നിസ്സഹായതാബോധവും തന്മൂലമുണ്ടായ മനസ്സിന്റെ അശാന്തിയും കൊണ്ടു കഷ്ടപ്പെടുന്ന കാലത്താണ് ഒരു നാൾ ശ്രീരാമകൃഷ്ണദേവന്റെ ഒരഗ്നിവചസ്സും ശ്രീ ഗീതയുടെ ഒരു സത്യവചസ്സും എനിക്കു 'മനഃകാന്തം, ശുചാപഹം' ആയി ഭവിച്ചതു്. (ആ 'അഗ്നിവചസ്സ്' ഒരു മുൻലക്കം പ്രബുദ്ധകേരളത്തിൽ പ്രകാശിച്ചിട്ടുണ്ട്.) ആ ഗീതാസത്യവചസ്സാകട്ടെ, 'നാസതോ വിദ്യതേ ഭാവോ, നാഭാവോ വിദ്യതേ സതഃ' എന്ന ശ്ലോകാർദ്ധമാണ്. 'അസത്തായ — ശരിയായ ഉണ്മയും നന്മയുമില്ലാത്ത — യാതൊന്നിനും നിലനില്പില്ല. സത്തായതിന്നു് — ഉണ്മയും നന്മയുമുള്ള എന്തൊന്നിനും — ഒരിക്കലും ഒരിടത്തും ഇല്ലായ്മ വരില്ല.' ഇതാണ് ആ ശ്ലോകാർദ്ധത്തിന്റെ വാക്യാർത്ഥം. അസത്തുക്കൾക്ക താൽകാലികവാസ്തവത്വം ഉണ്ടെന്നു തോന്നിയാലും അവയെ നിലനിർത്താൻ, സത്തായി നിർത്താൻ, സാധ്യമല്ല എന്നും; സത്തായതു് ഒരിക്കലും അസത്താവുകയില്ല സത്തിനെ ആർക്കും ഒന്നുകൊണ്ടും അസത്താക്കിത്തീർക്കുവാനും ആവുകയില്ല, എന്നുംകൂടി പ്രസ്തുത സൂക്തിയ്ക്കു് അർത്ഥവ്യാപ്തിയുണ്ട്. അതിലെ സത്, അസത്, എന്ന ശബ്ദങ്ങൾ ധ്വനിപ്പിക്കുന്ന അർത്ഥപരമാർത്ഥങ്ങൾ പ്രകൃതത്തിലെ എന്റെ സങ്കീർണ്ണസംശയങ്ങളെ നിവർത്തിച്ച്, എനിയ്ക്കു സമാധാനസന്ദായകമായി. ഹിന്ദുത്വത്തിൽ — സമഷ്ടിയായ ഹിന്ദുജനതയിലും വ്യക്തികളായ ഹിന്ദുക്കളിലും — സത്തായതു് — ഉണ്മയും നന്മയും ഉള്ളതു് — വല്ലതുമുണ്ടെങ്കിൽ അതിന്നു് ഇവിടെ സംഭവിക്കുന്ന എന്തു ദുഷിച്ച സ്ഥിതിവിശേഷത്തിലും വിപത്തിലും, യാതൊരു ഹാനിയും ഭവിക്കില്ല, അതു തീരെ നശിക്കില്ല, തൽക്കാലം അതു തിരോധാനം ചെയ്തുപോലെ തോന്നിയാലും. പ്രത്യുത, സമഷ്ടിയായ ഹിന്ദുജനതയിലും വ്യഷ്ടികളായ ഹിന്ദുക്കളിലും ഉള്ള അസത്തുക്കൾ — ഉണ്മയും നന്മയുമില്ലാത്ത പ്രതിഭാസങ്ങൾ — നാമരൂപമാത്രപ്രതിഭാസങ്ങൾ — മറേറതു സമുദായങ്ങളിലേയും വ്യക്തികളിലേയും അസത്തുക്കൾ എന്നപോലെതന്നെ — കാലവിപര്യയങ്ങളിൽപെട്ടു നശിച്ചുപോവുകയോ നാമരൂപപ്രതിഭാസാന്തരങ്ങളായിച്ചമയുകയോ ചെയ്യേണ്ടും. നിയതം ധ്രുവമാണതു് — ''തത്ര കാ പരിദേവനാ ?'' എന്നാൽ തപസ്വികളും ത്യാഗികളും സിദ്ധന്മാരുമായ ഋഷികളുടെ ജ്ഞാനവിജ്ഞാനസംസ്കാരം, ഒരു സനാതനധർമ്മപാരമ്പര്യം, ഉണ്ടല്ലോ, അതു സത്താണ്. ഹിന്ദുത്വത്തിന്റെ സത് — ഉണ്മയും നന്മയും — അതാണ്. അതു മാത്രമാണ്. അതു് ഏതു വിപ്ലവത്തിലും, ഏതു താറുമാറുകളിലും, ദുഷിക്കാതേയും ദുഷിപ്പിക്കപ്പെടുവാനാവാതേയും അവശേഷിക്കും. അതിനാൽ 'ന ശോചിതുമർഹസി.' അപ്രകാരമാണ് ഞാൻ അന്നു് ഗീതാമാതാവരുളിയ സത്യാർത്ഥപ്രകാശനത്താൽ സമാശ്വസ്തനും വിശ്വാസവാനുമായതു്.

ഇതുവരെപ്പറഞ്ഞ വിഷാദങ്ങളിൽനിന്നു വ്യത്യസ്തമായതും അവയെക്കാൾ അഗാധവും തീവ്രതരങ്ങളും ചിരന്തനവുമായ മററു ചില വിഷാദങ്ങളുമുണ്ടായിട്ടുണ്ട് എനിയ്ക്കു് — ഇപ്പോഴുമിടയ്ക്കു് അവയുടെ പ്രേതനിഴൽപ്പാടുകൾ മനസ്സിലൂടെ നീങ്ങിപ്പോവാറുണ്ട്. മനുഷ്യൻ മനുഷ്യനിലും, സംഘടിച്ച ഒരു കൂട്ടം മനുഷ്യർ അസംഘടിതരായ മററു മനുഷ്യരിലും കാട്ടുന്ന മനുഷ്യത്വശൂന്യമായ നീചക്രൂരനിഷ്ഠുര അക്രമങ്ങൾ കേട്ടും കണ്ടും ഓർത്തും ഉണ്ടാകാറുള്ള ഒരഗാധദുഃഖമാണതു്. സ്വന്തം മേലാളത്തത്തിന്നു വഴങ്ങിയ്ക്കാനാവാം, സ്വവിശ്വാസസിദ്ധാന്തങ്ങളെ ചോദ്യം ചെയ്യാതെ സ്വീകരിച്ച് അനുസരിപ്പിയ്ക്കാനാവാം, അഥവാ ഉൺമയെന്നും നന്മയെന്നും ഉദാരതയെന്നും ബുദ്ധിപ്രമത്തതയാൽ സ്വയം ധരിച്ചു വശാവുന്ന ''ആദർശ''ങ്ങളുടെ പ്രചാരണത്തിന്നാവാം, അല്ലെങ്കിൽ വെറും കാമക്രോധലോഭഭയമോഹാദിവൈകാരികതയാലാവാം, — ഒരു കൂട്ടം

സംഘടിതമനുഷ്യർ ഇതരമനുഷ്യരെ മർദ്ദിച്ചു ശിക്ഷിപ്പിക്കുന്ന കഥകൾ ചരിത്രത്തിൽ വായിച്ചിരുന്നപ്പോൾ മനസ്സ് വല്ലാതെ വ്യഥിതമായിട്ടുണ്ട്. എന്നാൽ അതൊക്കെ കഴിഞ്ഞുപോയ ചരിത്രമാണെന്നു സമാധാനിക്കാമോ? വയ്യെന്ന് ആധുനികപ്രസിദ്ധീകരണങ്ങളും പത്രങ്ങളും താക്കീതു നല്കുന്നു.

മനുഷ്യർ കാടത്തത്തിൻേറയും അപരിഷ്കൃതാവസ്ഥയുടേയും മൂഢമതവിശ്വാസങ്ങളുടേയും കാലഘട്ടങ്ങൾ പിന്നിട്ടു പുരോഗമിച്ചു സയൻസ് എന്ന ഭൗതികവിജ്ഞാനീയത്തിൻെറ വെളിച്ചം നേടി പ്രബുദ്ധരായിരിക്കുന്നു എന്നു കേമത്തം പറയുന്നു. എന്നാൽ ആ കഴിഞ്ഞ കാലങ്ങളിലെന്നപോലെത്തന്നെ ഇന്നും തുടരുന്നുണ്ട് മനുഷ്യർ മനുഷ്യരോടു കാട്ടുന്ന കടുംകൈകൾ എന്നല്ലേ ആധുനിക പ്രസിദ്ധീകരണങ്ങളും പത്രങ്ങളും വിളിച്ചുപറയുന്നത്? സയൻസിൻെറ വിജ്ഞാനവൈദഗ്ദ്ധ്യം കൂടിക്കൈയ്യാളുകയാൽ ഇന്നത്തെ ഒരുക്കൂട്ടം സംഘടിതക്ക് അസംഘടിതരായ മററു മനുഷ്യരിൽ പ്രയോഗിക്കാവുന്ന മർദ്ദനപീഡനമുറകൾ ആ പഴയകാലങ്ങളിലേക്കാൾ ഘോരതരങ്ങളും മാരകങ്ങളുമായിട്ടുണ്ട് എന്നതാണ് വാസ്തവം. അങ്ങനത്തെ നിഷ്ഠുരനിർഘൃണതകൾ നിസ്സഹായരായ സഹോദരരിൽ പ്രവർത്തിക്കുവാൻ ഈ "വിജ്ഞാനപ്രബുദ്ധ"രെ പ്രേരിപ്പിക്കുന്ന ഹേതുക്കളോ? അതെല്ലാം മുൻകാലങ്ങളിലെ "മൂഢവിശ്വാസി"കളും "അറിവു കുറഞ്ഞ"വരും "പ്രാകൃതരും" മററുമായവരെ പ്രേരിപ്പിച്ച ഹേതുക്കൾതന്നെ. അതായതു് ഒരു സംഘടിത പാർട്ടിയുടെ മേലാളത്തത്തെ (മുമ്പതു് ഒരു വ്യക്തിയുടേതാവും എന്നൊരു വ്യത്യാസം) അനുസരിപ്പിപ്പാൻ, ഒരു സംഘടനയുടെ വിശ്വാസപ്രമാണം (പണ്ടതു് ഒരു മതസിദ്ധാന്തമായിരുന്നെങ്കിൽ ഇന്നതു് ഒരു "ഇസ"സിദ്ധാന്തമാവും എന്നു വ്യത്യാസം) ചോദ്യം ചെയ്യാതെ സ്വീകരിപ്പിക്കുവാൻ, എന്നതൊക്കെത്തന്നെ. കാമക്രോധലോഭഭയമോഹങ്ങളാണെങ്കിൽ അന്നെന്നപോലെ ഇന്നും അക്രമദ്രോഹവിക്രിയകൾക്കു ഹേതുക്കളാണുതാനും.

പൂർവ്വകാലങ്ങളിലെ ഏകാധിപതികളും ഭരണകർത്താക്കളും നടത്തിയതായിപ്പറയപ്പെടുന്ന ശിക്ഷാപീഡനങ്ങളെ നിസ്സാരങ്ങളും സുസഹങ്ങളുമെന്നു വരുത്തുംവിധം അചിന്ത്യഭയാനകങ്ങളാണ് ആധുനികവിജ്ഞാനവൈദഗ്ദ്ധ്യത്തോടെ നടത്തപ്പെടുന്ന മർദ്ദനമുറകൾ, വൈദ്യുതി "ഷോക്കു"കളേല്പിക്കൽ, ഉഗ്രദീപ്തിയിൽ നെടുനേരമിരുത്തിയശേഷം ഉടനടി ഘോരാന്ധകാരത്തിൽപ്പെടുത്തൽ, ചില ചില സവിശേഷ ഇൻജക്ഷൺകൊണ്ട് ദേഹത്തിലെ സന്ധിബന്ധങ്ങളെല്ലാം വേർപെട്ടുപോകുന്നുവെന്നു തോന്നിക്കുംവിധം തീവ്രതീവ്രനോവുകളേല്പിക്കൽ: അമ്മട്ടുള്ള ശാരീരക "ചികിത്സ"കൾ കഴിയുമ്പോഴേയ്ക്കും ആ ദുർഭഗൻെറ മനോദാർഢ്യം തകർന്നു കഴിയും. എങ്കിലും കഴിഞ്ഞില്ല. അയാളുടെ വ്യക്തിത്വബോധത്തെപ്പോലും ശിഥിലമാക്കലാണ് പിന്നത്തെ മർദ്ദനമുറകൾ. "ഭൗതികമനഃശാസ്ത്ര" വിജ്ഞാനീയത്തിലെ അത്യാധുനികകണ്ടുപിടുത്തങ്ങൾതന്നെ ഇതിന്നുപയുക്തമാക്കപ്പെടുന്നു; "മസ്തിഷ്കപ്രക്ഷാളനങ്ങൾ" മുതലായ "ചികിത്സ"യാണതു്. മർദ്ദനവിധേയൻ താൻ ചെയ്തിട്ടില്ലാത്ത "കുററ"ങ്ങളെല്ലാം ചെയ്തതായി ഏററു പറയും. തൻെറ 'യജമാനന്മാർ' ആരാണെന്ന് — തന്നെ മർദ്ദിക്കുന്നവർതന്നെയാണെന്ന് — അയാൾ "പൂർണ്ണമനസ്സാ"ലെ സമ്മതിക്കും. ഇപ്പോഴെയ്ക്കും അയാളിലെ മനുഷ്യസത്വം — മനുഷ്യനിലെ കാതലായ മനസ്സാക്ഷിത്വം, "ഞാൻ" എന്ന ഒരു തൻേറടം, ആത്മബോധം — അയാൾക്കു നഷ്ടപ്രായമായിപ്പോവുന്നു. താനാരാണ്, എന്താണ്, എന്നൊന്നും വ്യക്തമായിട്ടയാൾക്കറിയാതാവുന്നു. എങ്കിലും അയാൾക്കിനി തൻെറ "യജമാന"ന്മാരെ തിരിച്ചറിയാം. അവർ പറയുന്നതെല്ലാം അയാൾ ഏററുപറയും, ആജ്ഞാപിക്കുന്നതെല്ലാം യന്ത്രംപോലെ അയാൾ പ്രവർത്തിക്കും. ഈശ്വരൻ, ആത്മാവ്, എന്നതെല്ലാം പഴയകാലങ്ങളിൽ "ബൂർഷ്വാ"ക്കളും മററും ലോകസ്വാധീനതയ്ക്കായി പുലർത്തി പ്രചരിപ്പിച്ചുപോന്ന മിഥ്യാസങ്കല്പങ്ങളാണെന്നും, ശക്തി ഭൗതികമാത്രമാണെന്നും, അതു കൈയ്യാണ്ട്, ലോകത്തെ ഭരിക്കാൻ അധികാരികളായവർ തൻെറ "യജമാനൻമാർ" മാത്രമാണെന്നും ഉള്ള തൻെറ "യജമാനന്മാരുടെ മതം തന്നെയായിരിക്കുന്നു അയാളുടെയും മതം. അവർക്കു വേണ്ടിയാണ് താൻ ജീവിക്കേണ്ടതു് എന്നും അയാൾക്കു ബോധ്യമായിരിക്കുന്നു. പുരാണങ്ങളിൽ ഹിരണ്യകശിപുപ്രഭൃതികൾ നടത്തിയ ആസുരമർദ്ദനങ്ങളുടെ കഥകളുണ്ട്. ലോകചരിത്രത്തിൽ അധികാരപ്രമത്തരായ രാജാക്കന്മാരും "ഡിക്

റേററർ''മാരും മററും നടത്തിയിട്ടുള്ള നിരവധി മർദ്ദനപീഡനങ്ങളുടെ യഥാതഥവിവരണങ്ങളുണ്ടു്. അതൊക്കെ ആ മർദ്ദനവിധേയർക്കു നാരകീയയാതനകളായിത്തോന്നിയിട്ടുമുണ്ടാവും. എന്നാലതൊന്നും ആ മർദ്ദിതരുടെ മാനുഷികാന്തഃസത്തയെ, ആത്മബോധ–ആത്മവിശ്വാസ–ത്തെ ഹതമാക്കിയിരുന്നില്ല. അതിനാൽ അവർക്കു് ആ ഘോരതരമർദ്ദനങ്ങൾ ചിലപ്പോൾ മരണകാരണംതന്നെ ആയെന്നുവന്നാലും, ആത്മാവു നഷ്ടപ്പെടാത്തതിനാൽ, പരലോകഗതിയേയോ, ഒരു നല്ല പുനർജ്ജന്മത്തേയോ കുറിച്ചു് ആശിക്കാനും പ്രാർത്ഥിക്കാനും സാധ്യതയുണ്ടായിരുന്നു. എന്നാലീ ആധുനിക ''വിദഗ്ദ്ധ''രുടെ മർദ്ദനമുറകൾക്കു വിധേയനാവുന്ന ഒരു മനുഷ്യന്റെ അവസ്ഥയോ? സ്വന്തം മനസ്സാക്ഷി, നന്മതിന്മവിവേചനം, സ്വവ്യക്തിത്വബോധം: ഇതൊക്കെ അയാൾക്കില്ലാതാവുന്നു. സത്യം, ധർമ്മം ആദിയായ ആത്മമോക്ഷഗതിയ്ക്കുള്ള മൌലിക മാനുഷികബുദ്ധിയുടെ ഒരു മങ്ങിയ വെളിച്ചംപോലും അയാളിൽ അവശേഷിയ്ക്കായ്കയാൽ ഇഹലോകത്തുതന്നെ അയാൾ ഒരു ഗതികെട്ട ജീവനായിക്കഴിയുമാറാവുന്നു. എന്തൊരചിന്ത്യഭയാനകപരിണാമം! പഴംപുരാണങ്ങളിൽമാത്രം കാണാവുന്നതെന്നു കരുതിയിരുന്ന ആസുരരാക്ഷസപൈശാചികതത്വങ്ങൾ എല്ലാമൊന്നിച്ചു വാസ്തവങ്ങളാക്കിക്കൊണ്ടു്, കണ്ണിൽച്ചോരയില്ലാതെ, ഹൃദയത്തിന്നലിവില്ലാതെ, മനുഷ്യന്നു മനുഷ്യരോടു പെരുമാറാമെന്നു വരുത്തിയിട്ടുള്ളതു് ഭൌതികശാസ്ത്ര ''പ്രബുദ്ധത''യാണെന്നല്ലേകാണുന്നതു്? ഈ വൈരുദ്ധ്യം – ഭൌതികശാസ്ത്രപ്രബുദ്ധരിൽ ആ ''പ്രബുദ്ധത''യ്ക്കൊപ്പം വർദ്ധമാനമാവുന്ന ഈ വൈരുദ്ധ്യം–ഓർക്കുമ്പോളാണു് ഈ ലോകത്തിൽ നിരുപദ്രവമായി സ്വൈരമായി സ്വകർത്തവ്യപരരായി സൽഗതിക്കായി ജീവിച്ചുകഴിയുന്ന സാമാന്യമനുഷ്യരുടെ ഭാവിയെക്കുറിച്ചു് ഭയാശങ്കകൾ ഉളവാകുന്നതു്. ആർദർകോസ്ലറുടെ ''Darkness at Noon'' എന്ന പുസ്തകത്തിൽ വർണ്ണിച്ചിട്ടുള്ള അഭിനവമർദ്ദനസമ്പ്രദായങ്ങൾ വായിച്ചു നടുങ്ങിപ്പോയിട്ടുണ്ടു് ഞാൻ. എന്നാൽ ജോർജ്ജ് ഓർവെല്ലിന്റെ ''1984'' എന്ന പുസ്തകം വിവരിക്കുന്ന ''സായൻസിക''മർദ്ദനപീഡനങ്ങളുടെ കഥ വായിച്ചപ്പോഴും പിന്നേയും കുറെനാളത്തേയ്ക്കും എന്തോ ഒരു പേടിസ്വപ്നം കാണുമ്പോളെന്നപോലെയുള്ള ഒരു ഭയപ്പാടും അസ്വാസ്ഥ്യവും അനുഭവപ്പെടുകയുണ്ടായി. ഓർവെല്ലിന്റെ പുസ്തകം ഒരു നോവലാണു്, ഭാവനാവിലസിതമാണു് എന്നു തള്ളാമോ? വയ്യെന്നാണു് ഇയ്യിടെ പത്രങ്ങളിൽ വെളിപ്പെടുത്തപ്പെട്ട, ചില ശക്തിരാഷ്ട്രങ്ങളുടെ രഹസ്യവകുപ്പിന്റെ ചെയ്തികൾ ചിന്തിയ്ക്കാവുന്നവർക്കു താക്കീതു നല്കുന്നതു്.

''സ്പാനിഷ്ഇൻക്വിസിഷ''ന്റെ ഭീകരചരിത്രം ഒരു കാലത്തു് എന്നെ അത്യന്തം ദുഃഖിതനാക്കിയിട്ടുണ്ടു്. പാപികളിലും കാരുണ്യം ചൊരിഞ്ഞ സ്നേഹമൂർത്തിയായ യേശുക്രിസ്തുവിന്റെ അനുയായികൾ ആ ദേവന്റെ മതസിദ്ധാന്തത്തെച്ചൊല്ലി ഭിന്നിച്ചു് അധീശത്വത്തിന്നായി നടത്തിയ അതിക്രൂരബന്ധനപീഡനങ്ങളുടെ കഥ ആശ്ചര്യത്തോടും വിഷാദത്തോടുംകൂടിയേ നിരൂപിയ്ക്കാനാവൂ. അതൊക്കെ ആ ''ഇരുളാണ്ട മധ്യമകാലത്തെ'' കഥയല്ലേ, എന്നു സമാധാനിയ്ക്കാമോ? വയ്യതന്നെ. ആ പഴയ മതഭ്രാന്തിന്റെ ''അവിശ്വാസി'' ബന്ധനങ്ങളെ നിസ്സാരങ്ങളാക്കിത്തീർക്കും വിധം ഒരതിഘോരമർദ്ദനപീഡനപരാക്രമമിതാ വീണ്ടും വിജ്ഞാനപരിഷ്കാരപുരോഗതികളുടെ യുഗമെന്നു കൊണ്ടാടുന്ന ഈ 20–ാം നൂററാണ്ടിൽ, ആധുനികസയൻസിന്റെ ഒരീററില്ലംതന്നെയായ ആ യൂറോപ്യൻരാജ്യത്തിൽ – ആവർത്തിയ്ക്കപ്പെടുന്നു. പഴയ ''മതഭ്രാന്തി''ല്ലാ, പുതിയ വർഗ്ഗവിദ്വേഷമാണു് അതിന്നു മുഖ്യപ്രേരകം എന്നൊരു വ്യത്യാസം. സ്വേച്ഛാധികാരപ്രമത്തതയും അതു നിലനിർത്താനുള്ള മോഹവും രണ്ടിലുമുണ്ടുതാനും. ഇക്കഴിഞ്ഞ രണ്ടാം ലോകമഹായുദ്ധകാലത്തു് ഹിററ്ലരുടെ ജർമ്മനിയിൽ അതിഘോരം, അതിക്രൂരം, നടമാടിയ ജൂതവംശനിർമ്മാർജ്ജന നടപടികളെയാണു് പറയുന്നതു്. ജർമ്മനിയിലെ ജൂതവംശജരെ കാട്ടുമൃഗങ്ങളെപ്പോലെ വേട്ടയാടിപ്പിടിച്ചു കൂട്ടംകൂട്ടമാക്കി അങ്ങിങ്ങു തളച്ചുനിർത്തി, അവരെ ഒന്നാകെ കൊന്നൊടുക്കുക എന്ന ഒരു നടപടിയായിരുന്നു അതു്. വൃദ്ധരും അവശരും രോഗികളും കുട്ടികളുമൊക്കെയാണു് അങ്ങനെ ഓരോരിയ്ക്കലും കൂട്ടക്കൊല ചെയ്യപ്പെട്ടതു്. ഈ കൂട്ടക്കൊല എളുതാക്കാൻ ആധുനികസയൻസിന്റെ മാരകപ്രയോഗങ്ങൾ – വൈദ്യുതി, വിഷവാതകം, മുതലായവ – തന്നെയാണു് ഹിററ്ലറുടെ കിങ്കരന്മാർ വിനിയോഗിച്ചതു്. ശരീരശേഷിയുള്ള ജൂതരെക്കൊണ്ടു മൃഗങ്ങളെപ്പോലെ പണി

എടുപ്പിയ്ക്കും; അവർ അവശരായി വീഴുമ്പോരം ബയണററുകൊണ്ടു കുത്തി എണീപ്പിയ്ക്കും. അവരുടെ സ്ത്രീജനങ്ങളെ – ഹാ! ആ ഭയാനക ''പൊഗ്രൊം'' ചെയ്യികരം! അതുകളുടെ റിപ്പോർട്ടുകരം അക്കാലത്തു ചിത്തവ്യഥയോടും വിഷാദത്തോടുംകൂടിയാണ് ഞാൻ വായിച്ചിരുന്നതു്.

അവിടെ ചിന്താർഹമായ ഒരു ചെറു സംഭവം. ഹിററ്ലരുടെ ആ നരകത്തിൽനിന്നു് ഒരു ജൂതൻ എങ്ങനെയോ തെററിത്തെറിച്ചു പുറത്തു ചാടി രക്ഷപ്പെട്ടു. അയാരം അടുത്ത കാലത്തു് പ്രസിദ്ധീകരിച്ച ഒരു പുസ്തകമുണ്ടു്. ജമ്മൻ ''പൊഗ്രൊ''മിൽ താൻ നേരിട്ടനുഭവിച്ചതും കണ്ടതും കേട്ടതുമായ നാരകീയാനുഭവങ്ങളെ യഥാതഥം, അതിശയോക്തികൂടാതെ, വിവരിച്ചിരിക്കയാണു് അതിൽ. ആ ജൂതസാഹിത്യകാരൻ തന്റേയും സ്വവംശജരുടേയും ഘോരഭീകര പീഡാനുഭവങ്ങരം വണ്ണിച്ചിട്ടുള്ളതു് ആ രാക്ഷസീയകൃത്യങ്ങളുടെ കത്താക്കളോടു വിദ്വേഷമോ പ്രതികാരമനോഭാവമോ ലേശംപോലുമില്ലാതെയാണെന്നതും ചിന്താർഹമാണു്. മാത്രമല്ലാ ആ ഗ്രന്ഥത്തിലെ സ്ഥായിയായ ഭാവം എന്തെന്നാൽ: പഠിപ്പും ''നാഗരികത''യും സിദ്ധിച്ച ഒരു കൂട്ടം മനുഷ്യർ ചില സവിശേഷകാര്യ്യങ്ങളിൽ ഹതവിവേകികളും ശൂന്യഹൃദയരുമായിപ്പോവുന്നവല്ലോ, എന്ന ഒരു അനിവ്വചനീയ ശോകഭാവം. അവാച്യമായ കായിക മാനസിക പീഡനങ്ങരംക്കു വിധേയനായ ഒരു മനുഷ്യൻ അതിന്നു കാരണക്കാരായവരെപ്പോലും മാനുഷികമായ സഹതാപത്തോടും അകലുഷിതമായ ഒരു ശോകരസം നിലനിത്തിയും നിരൂപിച്ചെഴുതിയ ആ സാഹിത്യം അസാധാരണമാണു്, ആത്മോദ്ധാരകമാണു്. ആ ജമ്മൻ നിരയത്തിന്റെ അഭേദ്യവലയത്തിൽനിന്നു് ഒരസാധാരണ ജൂതൻ രക്ഷപ്പെട്ടു എന്നതും, അയാരം ആ നിരതിശയമനുഷ്യദുഷ്ടതങ്ങളുടെ യാഥാത്ഥ്യങ്ങളെ അങ്ങനത്തെ ഒരു അസാധാരണസാഹിത്യകൃതിയായി രേഖപ്പെടുത്തുമാറായി എന്നതും, വെറും യാദൃച്ഛികസംഭവങ്ങളാണോ? മുമ്പു ഗീത പഠിപ്പിച്ച പാഠം ഇവിടെയും ഓമ്മവരുന്നു. അല്പമാത്രമായ – വ്യക്തിഗതം മാത്രമായ – ഒരു സദ്ഭാവം അതിശക്തിമത്തും ബൃഹത്തുമായ അസത്തുക്കളെയൊക്കെ ജയിച്ച് അതിജീവിക്കും. സദ്ഭാവത്തിന്നു നാശമില്ല, അതു ശാശ്വതമാണു്. അസത്തുക്കളെല്ലാം നശിക്കും, അവയ്ക്കു നിലനില്പില്ല: രാക്ഷസനായ ഹിററ്ലരും 'അസുരഭടജനം മനുഷ്യഭാവ'മിയന്ന അയാളുടെ വൻപടയും നാശമടഞ്ഞു. അവർ നശിപ്പിക്കാൻ പാടുപെട്ട ജൂതജനത ഇന്നും അവശേഷിപ്പുണ്ടു്. എന്നാൽ ആ നശിച്ചുപോയവരുടേയും ഈ അവശേഷിച്ചിരിക്കുന്നവരുടേയും കാലികവാസ്തവത്തേക്കാരം ശ്രേഷ്ഠമായി, നാശരഹിതമായി, ഒരു അകാലികസദ്ഭാവമുണ്ടു്. അതു് ആ ഒരൊററ ജൂതസാഹിത്യകാരന്റെ സൽകൃതിയിലൂടെ വിജയിച്ചു വിളങ്ങുന്നു,

കൊളമ്പസ്സിന്റെ 'കണ്ടുപിടുത്ത'ത്തിന്നു ശേഷം ''നവലോകം'' എന്നു വിളിക്കപ്പെട്ട ആ ഭൂഖണ്ഡം. അവിടെ പ്രാചീനകാലംമുതൽ അധിവസിച്ചു തനതായ സംസ്കാരങ്ങളും ജീവിതരീതികളും വികസിപ്പിച്ചു നിബ്ബാധം വാണുവന്ന ജനതകരം. ഒരഭിശപ്തദിവസം, ആ ''പുതിയ ലോക''ത്തിലേയ്ക്കു ഈ പഴയ ലോകത്തിൽനിന്നു കപ്പൽ കേറിച്ചെല്ലുന്നു ഒരു പിടി വെള്ളക്കാർ. അവർ ആ അത്ഭുത''സ്വണ്ണഭൂമി''യിൽ കാലു കുത്തുന്നു. പിന്നെ അവിടന്നങ്ങോട്ടുള്ള കഥ കുടിലതന്ത്രങ്ങളുടേയും വിശ്വാസവഞ്ചനകളുടേയും ക്രൂരതകളുടേയും കഥയാണു്. "Capture of Mexico" "Conquest of Peru" തുടങ്ങിയ പുസ്തകങ്ങരം ധാമ്മികാമഷം തോന്നാതേയും, ദുഃഖനിമഗ്നനാവാതേയും, മനസ്സിടിയാതേയും വായിച്ചുതീക്കാനെനിയ്ക്കായിട്ടില്ല. (ഈ കൊടിയ അനീതികളുടേയും ദുഷ്ടസാഹസികതകളുടേയും കഥ സത്യസന്ധതയോടെ രേഖപ്പെടുത്തുവാൻ മുതിന്നതു് – അതെല്ലാം ന്യായീകരിച്ചുകൊണ്ടാണെങ്കിലും – ആ അക്രമങ്ങളെല്ലാം നടത്തിയവരുടെ വംശജനായ ഒരു സാഹിത്യകാരൻതന്നെയായിരുന്നു – Prescot. ഈ വസ്തുത ധന്യവാദമർഹിക്കുന്നു.) ചുരുക്കത്തിൽ ആ അമേരിക്കൻരാജ്യങ്ങളിലെ പൂവ്വനിവാസികളായ മയാ, ഇങ്കാ, തുടങ്ങിയ മനുഷ്യവഗ്ഗങ്ങളേയും അവരുടെ മതവിശ്വാസങ്ങളേയും അവർ ശതാബ്ദങ്ങളിലൂടെ പടുത്തുയത്തിയ നാഗരികതയേയും ഒക്കെത്തകത്തിയും, ആ ജനതകളെ അസംഖ്യം കൊന്നൊടുക്കിയും, ശേഷിച്ചവരെ മതം മാററം ചെയ്യും വണ്ണസങ്കരപ്രക്രിയയ്ക്കു വിധേയരാക്കിയും, വെള്ളക്കാരായ ആ കുടിയേറിപ്പാപ്പുകാർ അവിടങ്ങളിൽ തങ്ങളുടെ സാമ്രാജ്യം സ്ഥാപിക്കുമാറായി. കൗടില്യത്തിന്റേയും നീചനിഷ്ഠുരതകളുടേയും വിജയമായ ആ ചരി

ത്രും വായിക്കുമ്പോഠം ഇളക്കം തട്ടിയ ആസ്തിക്യത്തോടും ഇടിഞ്ഞുപോയ മനസ്സോടും ഞാൻ സ്വയം ചോദിച്ചിട്ടുണ്ട്: അധമ്മത്തിന്നും അനീതിക്കുമോ ഈ ലോകത്തിൽ ജയം? അസത്യത്തിന്നും വഞ്ചനയ്ക്കുമോ ഇണ്ടു വിജയം? ഭൂലോകത്തിൻെറ അറിയപ്പെടാതെ കിടന്നിരുന്ന ആ മറുവശത്തു് ആയിരത്താണ്ടുകളായി ഒരുതരം മാനവസംസ്കാരപരിഷ്കാരനാഗരികതകഠം വളത്തിപ്പുലത്തിക്കൊണ്ടു ചില ജനങ്ങഠം എന്തിനു ജീവിച്ചു? അവിടേയ്ക്കു് ഇപ്പുറത്തെ ലോകത്തിൽ നിന്നു് ഒരു സുപ്രഭാതത്തിൽ ഒരു പിടി ആളുകഠം ചെന്നു കേറുമാറായതു് എന്തിനു്? ഉറുമ്പിൻ പുററിനെ ചെനക്കുന്ന വികൃതിക്കുട്ടികളുടെ മട്ടിൽ ഇക്കൂട്ടർ ആ ജനതയുടെ സ്വൈരസ്വതന്ത്ര ജീവിതത്തിൽ കോലിടാൻ തുടങ്ങുന്നു. അതു ഗുരുതരവും നീണ്ടുനിന്നതുമായ ഒരു അവരോധമാവുകയും അതു് ആ മഹാജനതയുടെ സംസ്കാരനാഗരികതയുടെ സമൂലധ്വംസനത്തിൽ കലാശിക്കുകയും ചെയ്യുന്നു. എന്താണിങ്ങനെ സംഭവിക്കാൻ? തങ്ങളുടെ ഇടയിലേയ്ക്കു കേറിവന്ന ആ ഒരുപിടി വെള്ളക്കാരെ കൌതുകത്തോടും ആദരത്തോടും സ്വീകരിച്ചപ്പോഠം ആ പഴയ അമേരിക്കൻ ജനത സ്വപ്നത്തിൽപ്പോലും വിചാരിച്ചിരിക്കയില്ല ഈ 'നൂററുപേർ' തങ്ങളുടെ സമൂലവിനാശത്തിന്നായുദിച്ച ധൂമകേതുക്കളാണ് എന്നു്. ഇതെന്തൊരു ദുരന്തം! – ഈ വിഷമപ്രശ്നങ്ങഠം എനിക്കു വളരെക്കാലം മനസ്സിൽ ഒരു ധാമ്മികവ്യഥയുണ്ടാക്കിയിട്ടുണ്ട്.

ഇവിടേയും ഒരു ന്യായം പറഞ്ഞേയ്ക്കാം. അതെല്ലാം കഴിഞ്ഞുപോയ സാമ്രാജ്യമോഹത്തിൻേറയും മതഭ്രാന്തിൻേറയും കാലത്തെ കഥകളല്ലേ, എന്നു്. ആധുനിക അമേരിക്കക്കാർ ഏകലോകവീക്ഷണവും സാവ്വജനീനസാഹോദര്യഭാവവും ജനായത്തഭരണവിശ്വാസവുംകൊണ്ടു പ്രബുദ്ധരാണ് എന്നും പറഞ്ഞേയ്ക്കാം. എന്നാൽ ആ പ്രബുദ്ധജനത, ആധുനികസയൻസിൻെറ വിജ്ഞാനത്തിൽ വളന്നുയന്നു് ചന്ദ്രലോകം വരെ ചെന്നെത്തിയ ആ അമേരിക്കൻ ജനത, തന്നെയല്ലേ ദൂരെ ഇവിടെ ഒരു ചെറിയ പൌരസ്ത്യരാജ്യത്തിൽ വന്നു്, ഇന്നലെ വരെ, ഒരു ദീഘകാലാക്രമണം നടത്തിക്കൊണ്ടിരുന്നതു്? നിർഘൃണമായ ഈ ആക്രമണംനീണ്ടുപോകവേ, എന്തിനാണീ നരഹത്യകഠം? ഈ ഗ്രാമനഗരദഹനങ്ങഠം? ഈ നാനാവിധനശീകരണങ്ങഠം? എന്നു വീണ്ടും വീണ്ടും അത്ഭുതവും സങ്കടവും നമുക്കു തോന്നിയിരുന്നു. ലളിതവും നൈതികവുമായ ജീവിതസമ്പ്രദായവും സരളസ്വഭാവവുമുള്ള ഒരു ജനത;പൌരസ്ത്യവും ബുദ്ധമതത്തിൻേറതുമായ ഉദാരസംസ്കാരം–അങ്ങനെ നിരുപദ്രവമായിക്കഴിഞ്ഞിരുന്ന ആ വിയററ്നാമിൽ ആ അമേരിക്കക്കാർ ബലാൽ ചെന്നുകേറി നെടിയനാളുകളായി അവിടെ കൂത്താടിയ കാട്ടാളത്തത്തിൻെറ കെടുതികഠം കൊടിയതുതന്നെ. കായികവും മാനസികവും ധാമ്മികവുമായ എന്തെന്തു തകച്ചയും ദുരിതവുമാണതു് ആ സാധുജനതയ്ക്കുണ്ടാക്കിയിട്ടില്ലാത്തതു്! ഭൌതികവും നൈതികവും ആത്മീയവുമായ എന്തെന്തു വിഷമപ്രശ്നങ്ങളാണ് ഈ കൊച്ചുരാജ്യത്തിന്നു് ഇനിയും കുറെ കാലത്തേയ്ക്കു നേരിടേണ്ടിയിരിയ്ക്കുന്നതു്?

എന്നാൽ ഇവിടെയും ചിന്താർഹമായ ഒരുത്തതം വെളിപ്പെടുന്നു. സാമ്പത്തികക്കഴിവുകഠം, സൈനികശക്തി, ആധുനികയുദ്ധോപകരണങ്ങഠം, എന്നിവയാൽ നിസ്തുലപ്രാബല്യമുള്ള ആ അമേരിക്കക്കാർ ഈ എളിയ പൌരസ്ത്യ ജനതയോടു ദീർഘകാലം ഏററുമുട്ടിയശേഷം, തോൽവി ഏററു് സ്വയമേവ മടങ്ങിപ്പോവുകയാണുണ്ടായതു്. ആധുനിക ഹിംസാമയയുദ്ധങ്ങളുടെ വ്യത്ഥതയേയും നിരത്ഥതയേയും മാത്രമല്ലാ, പരമമായ ഒരു സനാതനസത്യത്തെക്കൂടി അതു തെളിയിക്കുന്നില്ലേ? സ്ഥൂലതയാൽ ഭൌതികത അതിശക്തമാണെന്നു തോന്നിയേയ്ക്കാം. അതിസൂക്ഷ്മതയാൽ ആത്മീയത അവഗണിയ്ക്കപ്പെട്ടേയ്ക്കാം. എന്നാൽ ആദ്ധ്യാത്മികതയോടു് അവസാനം തോററുപോകുന്നു ഭൌതികസ്ഥൌല്യവും ബലവുമെല്ലാം. കാരണം ഭൌതികതയ്ക്കു നിത്യസദ്ഭാവമില്ല. അതു തനിയേ വിഘടിതമായ്പോകുന്നു. നിത്യസദ്ഭാവത്താൽ ആദ്ധ്യാത്മികതയ്ക്കു നാശം വരില്ല. "നാസതോ വിദ്യതേ ഭാവോ, നാഭാവോ വിദ്യതേ സതഃ." എന്ന ഗീതോക്തപരമാത്ഥം ഈ അഭിനവചരിത്രസംഭവത്തിലും ഉദാഹൃതമാവുന്നില്ലേ?

# താര

കെ. കെ. മേനോൻ ബി. എ. ബി. എൽ.

''കിഷ്കിന്ധാകാണ്ഡത്തിന്റെ പടിവാതലിൽ പിടിച്ചുകൊണ്ടു് താര എന്ന സുന്ദരിയും സ്നേഹശീലയുമായ വാനരരാജ്ഞി ചരിത്രത്തിന്റെ മുമ്പിൽ എന്നെന്നും നിലകൊള്ളുന്നു. ആദ്യം ബാലിക്കുവേണ്ടി കരുതലുകരം ഉപദേശിയ്ക്കുവാൻ, ഗുണദോഷിയ്ക്കുവാൻ, കരയുവാൻ. രണ്ടാമതു സുഗ്രീവനുവേണ്ടി സന്ധിപറയുവാൻ, സാന്ത്വനിപ്പിക്കുവാൻ, ശാന്തമാക്കുവാൻ.'' ശ്രീ ലളിതാംബികാ അന്തർജ്ജനം വാല്മീകിയുടെ താരയെപ്പററി വരച്ചുകാണിച്ചിട്ടുള്ള ഒരു ഒന്നാന്തരം തുലികാചിത്രമാണിതു്. എന്നാൽ വാല്മീകിയുടെയും, വ്യാസന്റേയും, * എഴുത്തച്ഛന്റേയും ''താര''മാരൊക്കെ കമ്പന്റെ താരയുടെ മുമ്പിൽ മങ്ങിപ്പോകുന്നു; തുളസിയുടെ താരയാവട്ടെ, വ്യക്തിത്വം വ്യക്തമാക്കാൻ അനുവദിയ്ക്കപ്പെടാത്ത ഒരു അപൂർണ്ണവ്യക്തിയുമാണു്.

സുഗ്രീവന്റെ അതിഘോരമായി അലറിക്കൊണ്ടുള്ള പോരിന്നുവിളി കേട്ടു്,

> ദംഷ്ട്രാകരാളനാം ബാലി
> രോഷാൽദ്ദീപ്താഗ്നിപോലെയായ്
> ഉണ്ടാളം ചേന്ന ചെന്തണ്ടാർ-
> ക്കയത്തിൻ വടിവേന്തിനാൻ.'' (വള്ളത്തോൾ)

''ഊക്കിൽ കാൽവെച്ചുഴി പിളപ്പോനെന്നപോലവേ'' പായുമ്പോഴ്, ഭയസംഭ്രാന്തയായി, ബാലിയെ കെട്ടിപ്പിടിച്ചു് തടുത്തു നിർത്തുന്നവളായിട്ടാണു് വാല്മീകി താരയെ നമ്മളുടെ മുമ്പിൽ ആദ്യമായി അവതരിപ്പിയ്ക്കുന്നതു്. രാവണൻ കട്ടുകൊണ്ടുപോയ സീതയെ തേടി നടക്കുന്ന ശ്രീരാമൻ ഋശ്യമൂകാചലത്തിൽ എത്തിയിട്ടുണ്ടു് എന്നും, സുഗ്രീവനുമായിട്ടു് ഒരു സഖ്യം നടത്തിയിട്ടുണ്ടെന്നും, ആ ശ്രീരാമന്റെ പിൻതുണയോടുകൂടീട്ടായിരിക്കണം സുഗ്രീവൻ ഇത്രയും ധൈര്യത്തോടുകൂടി പോരിന്നു വിളിക്കുന്നതെന്നും, യുദ്ധത്തിന്നു പോകാതെ സുഗ്രീവനുമായിട്ടു സഖ്യം ചെയ്യുന്നതാണു് നല്ലതു് എന്നും താര ഉപദേശിക്കുന്നു. അതിന്നു് എഴുത്തച്ഛന്റെ ബാലി പറയുന്നു:

> ശത്രുവായുള്ളവൻ വന്നു ഗൃഹാന്തികേ
> യുദ്ധത്തിനായ് വിളിക്കുന്നതും കേട്ടഥ
> ധീരനായുള്ള പുരുഷനിരിക്കുമോ
> ഭീരുവായുള്ളിലടച്ചുതു ചൊല്ലു നീ!
>
> ബന്ധുവായാരുള്ളതോക്ക സുഗ്രീവനു
> ബന്ധമില്ലെന്നോടു വൈരത്തിനാക്കുമേ
> ബന്ധുവായുണ്ടവനേകനെന്നാകിലോ
> ഹന്തവ്യനെന്നാലവനുമറിക നീ. (അ. രാ.)

തുളസിയുടെ ബാലിക്കുള്ള സമാധാനം മററൊന്നാണു്:

> ഭീരുത്വമെന്തിനാ-
> യറിക സമദർശനൻ താരേ, രഘൂത്തമൻ
> ഒരു സമയമദ്ദേഹമെന്നെ വധിക്കിലും
> കരുതുമിവനെന്നെന്നുമെൻനാഥനെന്നു ഞാൻ.
> (വെണ്ണിക്കുളം)

കമ്പന്റെ ബാലിയുടെ ഉറപ്പു് അതല്ലായിരുന്നു.

> തമ്പിമാരല്ലാതെയില്ലയിരെന്നതു
> നമ്പിനടക്കും കരുണാനിധിയവൻ:
> അമ്പുതൊടുക്കുവതെങ്ങനെ, ഞാനുമെൻ
> തമ്പിയും കൂടിപ്പൊരുതുന്ന വേളയിൽ.
> (ഡാ. എസ്സ്. കെ. നായർ.)

താരയെ തട്ടിനീക്കി ബാലി യുദ്ധത്തിന്നു പോവുകതന്നെ ചെയ്തു.

> 'മുക്തസ്തു വജ്രനിർഘോഷം പ്രദീപ്താശനിസന്നിഭഃ
> രാഘവേണ മഹാബാണോ ബാലിവക്ഷസി പാതിതഃ
> തതസ്തേന മഹാതേജാ വീര്യോത്സിക്തഃ കപീശ്വരഃ
> വേഗേനാഭിഹതോ ബാലീ പ്രപപാത മഹീതലേ.'
> (വാല്മീകി)

ശ്രീരാമൻ ഒളിഞ്ഞുനിന്നു് ഒരു 'മഹാബാണം' പ്രയോഗിച്ചു. ഉടനെ, 'കാററിനാൽ പറിഞ്ഞു

---

* അദ്ധ്യാത്മരാമായണം വ്യാസന്റെ കൃതിയല്ല എന്നും, 15, 16, ശതകങ്ങളിൽ നിർമ്മിക്കപ്പെട്ടിട്ടുള്ള ഒരു കൃതി മാത്രമാണു് എന്നും ഉള്ള ആധുനികമതത്തെ ഞാൻ വിസ്മരിക്കുന്നില്ല. പക്ഷേ കൃതി ആരുടെ എന്നു് ആരും പറഞ്ഞുകാണാത്തതുകൊണ്ടു് ഞാൻ വ്യാസന്റെ തലയിൽ വെയ്ക്കുന്നതാണു്.

പൂത്തുള്ളൊരശോകമാംവിധം' ബാലി നിലം പതിച്ചു. നേരിട്ട യുദ്ധം ചെയ്യാതെ, ഒരു ഒളിയ മ്പെയ്തു തന്നെ വധിച്ചതിൻെറ ഔചിത്യം ബാലി ശ്രീരാമനോടു ചോദ്യം ചെയ്യുന്നു. അതിന്നു ശ്രീരാമൻ,

'പുത്രി ഭഗിനി സഹോദരഭാര്യയും
പുത്രകളത്രവും മാതാവുമേതുമേ
ഭേദമില്ലെന്നല്ലൊ വേദവാക്യ,മതു
ചേതസി മോഹാൽ പരിഗ്രഹിക്കുന്നവൻ
പാപികളിൽ വെച്ചമേററം മഹാപാപി;
താപമവർക്കിനാലെ വരുമല്ലൊ
മര്യാദ നീക്കി നടക്കുന്നവർകളെ
ശൌര്യമേറും നൃപന്മാർ നിഗ്രഹിച്ചഥ
ധർമ്മസ്ഥിതി വരുത്തും ധരണീതലേ.' (അ. രാ.)

എന്നാണ് സമാധാനം പറയുന്നതു്.

മരണശയ്യയിൽ കിടക്കുന്ന ബാലി താരയെ പ്പററി സുഗ്രീവനോടു് എന്താണു പറയുന്നതു്.

സുഷേണദുഹിതാ ചേയമർത്ഥസൂക്ഷ്മവിനിശ്ചയേ
ഔത്പാതികേ ച വിവിധേ സർവ്വതഃ പരിനിഷ്ഠിതാ
യദേഷാ സാധ്വിതി ബ്രൂയാത് കാര്യം തന്മുക്തസംശയം
നഹി താരാമതം കിഞ്ചിദന്യഥാ പരിവർത്തതേ.
(വാല്മീകി)

സുഷേണപുത്രിയായ ഈ താര പലമാതിരി ദുർന്നിമിത്തങ്ങളുടെ കാര്യത്തിലും, കാര്യങ്ങളുടെ സൂക്ഷ്മത്തെ അറിയുന്നതിലും സർവ്വപ്രകാരേണ യും സമർത്ഥയാണു്. യാതൊരു കാര്യത്തെ ചെ യ്യാൻതക്കതെന്നു ഇവരം പറയുന്നുവോ അതു് ആപത്തില്ലാത്തതാണു്. താര സമ്മതിച്ചാൽ മറെറാരു തകരാറും വരുന്നതല്ല. താരയ്ക്കു് ഇമ്മാതിരി ഒരു സർട്ടിഫിക്കററു വ്യാസനും എഴുത്ത ച്ഛനും തുളസിയും കമ്പനും കൊടുത്തിട്ടില്ല. തുള സി സ്ത്രീകളെ നോക്കാറില്ല; അവരുടെ സൌന്ദ ര്യം കാണാറില്ല, നമുക്കു കാണിച്ചുതരാറില്ല. അവരോടു് അധികം സംസാരിക്കാറില്ല. അവരെ സംസാരിക്കാൻ അനുവദിക്കാറും ഇല്ല. വാല്മീകിയും, വ്യാസനും എത്രഎത്ര ദീർഘിപ്പിച്ചു വിവരിച്ചിട്ടുള്ള 'താരാവിലാപ'വും, 'താരോപ ദേശ'വും, തുളസി

കരയുമൊരു തനപിതൻ മായ നീക്കി ക്ഷണാൽ
കരളിലുളവാക്കി നൽജ്ഞാനം മഹോദയൻ.
(വെണ്ണിക്കുളം)

എന്ന രണ്ടു വരികരംകൊണ്ടു 'ക്ഷണാൽ' അവ സാനിപ്പിക്കുകയാണു ചെയ്തിട്ടുള്ളതു്. താരയെ സുഗ്രീവൻ സ്വീകരിച്ചതു ന്യായീകരിക്കാതിരി ക്കാൻ ആ ഭക്തശിരോമണിക്കു സാധിക്കുന്നില്ല. അതുകൊണ്ടു രാമനെക്കൊണ്ടു പറയുന്ന വേദോ ക്തിയിൽ കുറച്ചു മാററം വരുത്തുന്നു.

അവരജകളത്രവും സ്വന്തം സഹജയും
യുവതനയപത്നിയും കേവലം കന്യയും
ഒരുവനു ഗമിക്കുവാനാവാത്ത നാലിനം

എന്നാക്കുന്നു. ഏതായാലും ഈ സന്ദർഭത്തിലും താരയ്ക്കു് ഒരു വ്യക്തിത്വം കൊടുക്കുവാനോ, ശ്രീ രാമനോടു് അധികം സംസാരിക്കാനോ തുളസി സമ്മതിക്കുന്നില്ല. കമ്പൻ വാല്മീകിയെപ്പോലെ ത്തന്നെ സ്ത്രീകളുടെ സൌന്ദര്യം വിവരിക്കുന്ന തിലും (ചിലപ്പോരം അശ്ലീലപ്രതീതിയോടു കൂടിയും) അവരുടെ ഗുണഗണങ്ങരം വാഴ്ത്തുന്ന തിലും വിദഗ്ദ്ധനാണെങ്കിലും ബാലിയെക്കൊ ണ്ടു താരയ്ക്കു സർട്ടിഫിക്കററു കൊടുപ്പിക്കുന്നില്ല. താരയുടെ ശ്രേഷ്ഠത നിങ്ങരംതന്നെ കണ്ടു കൊള്ളുവിൻ എന്നാണു് കമ്പൻെറ നിലപാടു്.

ബാലിക്കുവേണ്ടി കരയുന്ന താരയേയും നമുക്കു് ഒന്നു കാണുക. ബാലി മരിച്ച വിവരം അറിഞ്ഞ ഉടനെ,

തലമുടിയഴിച്ചിട്ടു മാറത്തലച്ചുടൻ
തരളതനയെത്തിനാരം താര ദുഃഖാർത്തയായ്

പിന്നീടു്,

മരിച്ച കാന്തൻെറ മുഖത്തു നോക്കി, മാൽ-
സ്സമുദ്രമാണ്ടീടിന താര ബാലിയെ
പുണർന്നുവീണാരം ഭുവി, വെട്ടിയിട്ട മാ-
മരത്തിനെച്ചുററിയ വള്ളിപോലവേ.
(വള്ളത്തോരം)

താര ശ്രീരാമനോടു യാചിക്കുന്നു: 'ശ്രീരാമ, ബാലി എന്നെക്കൂടാതെ ജീവിക്കില്ല. എൻെറ പ്രാണനാഥൻ ഏതൊരു ബാണത്താൽ വധിക്ക പ്പെട്ടുവോ ആ ബാണത്താൽ എന്നേയും വധി ച്ചേയ്ക്കുക. എന്നെ വധിക്കുന്നതുകൊണ്ടു് അങ്ങേയ്ക്കു സ്ത്രീഘാതകദോഷം ഉണ്ടാവുന്നതല്ല. ഇവരം ബാലിയ്ക്കു് അഭിന്നയായ ആത്മാവാണു് എന്നു് അവിടേയ്ക്കു് അറിയാമല്ലൊ.

ദാരപ്രദാനാദ്ധി ന ദാനമന്യത്
പ്രദൃശ്യതേ ജ്ഞാനവതാം ഹി ലോകേ. (വാല്മീകി)

ലോകത്തിൽ ജ്ഞാനമുള്ളവർക്കു് ഒരു ധർമ്മപത്നി യെ സ്വഭർത്താവിൻെറ സമീപത്തിൽ ചേർക്കുന്ന തിനേക്കാരം ഉൽകൃഷ്ടമായ ധർമ്മം മറെറാന്നില്ല എന്നതു പ്രസിദ്ധമാണല്ലൊ.'

താരയെ സമാധാനിപ്പിക്കാൻ ശ്രീരാമനു വളരെ കഷ്ടപ്പെടേണ്ടി വന്നു. ഇങ്ങനെ ബാലിക്കുവേണ്ടി കരയുന്ന താര പിന്നീടു നമ്മളുടെ മുമ്പിൽ വരുന്നതു രണ്ടു മാസങ്ങൾ കഴിഞ്ഞിട്ടാണ്.

വർഷക്കാലം കഴിഞ്ഞു. സീതാന്വേഷണത്തിനുവേണ്ട ഒരുക്കങ്ങൾ ഒന്നും സുഗ്രീവൻ ചെയ്തതായി കാണുന്നില്ല. കുപിതനായ ശ്രീരാമൻ ലക്ഷ്മണനെ വിളിച്ച് സുഗ്രീവന്റെ രാജധാനിയിലേയ്ക്ക് അയയ്ക്കുന്നു. ഒരു കാര്യം പ്രത്യേകം താക്കീതുചെയ്യുന്നുണ്ട്.

പരുഷങ്ങളപേക്ഷിച്ചു സാമം ചേരുന്ന വാക്യമേ
കഥിയ്ക്കു, കാലം വൈകിച്ചുപോയ സുഗ്രീവനോടു നീ.
(വള്ളത്തോൾ)

എന്നാൽ ലക്ഷ്മണനു് സുഗ്രീവന്റെ കൃതഘ്നതയോർത്തു് ക്രോധം തടുക്കാൻ പററിയില്ല.

തം തേ ഭയപരീതാംഗാഃ ക്രുദ്ധം ദൃഷ്ട്വാ പ്ലവംഗമാഃ
കാലമൃത്യുയുഗാന്താഭം ശതശോ വിദ്രുതാ ദിശഃ.
(വാല്മീകി)

കല്പാന്തകാലത്തിലെ യമനെപ്പോലെ, ക്രോധപരവശനായ ലക്ഷ്മണനെ കണ്ടിട്ടു് ഉള്ളം നടുങ്ങിയവരായ വാനരന്മാർ അങ്ങിങ്ങായി ഓടിത്തുടങ്ങി. ചില വാനരശ്രേഷ്ഠന്മാർ സുഗ്രീവരാജധാനിയിൽ പ്രവേശിച്ചു. ലക്ഷ്മണന്റെ വരവിനെക്കുറിച്ചും, ക്രോധത്തെക്കുറിച്ചും അറിയിച്ചു. അപ്പോൾ വാല്മീകിയുടെ താരയും സുഗ്രീവനും,

താരയാ സഹിതഃ കാമീ സക്തഃ കപിവൃഷോ രഹഃ
ന തേഷാം കപിവീരാണാം ശുശ്രാവ വചനം തദാ.
(വാല്മീകി)

കാമഭ്രാന്തുപിടിച്ചു മത്തരായിക്കഴിഞ്ഞുകൂടിയിരുന്ന അവരിരുവരും ആ വാനരന്മാരുടെ വചനങ്ങൾ കേട്ടതേയില്ല. അംഗദൻ ലക്ഷ്മണനെ സമീപിക്കുന്നു. ലക്ഷ്മണൻ അംഗദനെ സുഗ്രീവന്റെ അടുത്തേയ്ക്കയയ്ക്കുന്നു. ശോകാക്രാന്തനായ അംഗദൻ ചെറിയച്ഛന്റെ അടുത്തു ചെന്നു് 'ലക്ഷ്മണൻ ഇതാ വന്നിരിക്കുന്നു'എന്നു പറഞ്ഞു.

എന്നാൽ കപി ധരിച്ചിലതു,റക്കപ്പിച്ചകാരണം
മയക്കം പൂണ്ടിരുന്നല്ലൊ മത്താലും മാരനാലുമേ.
(വള്ളത്തോൾ)

ഭയവിഹ്വലരായ മന്ത്രിമാർ എല്ലാവരും ഓടിയെത്തുന്നു. ഒരുവിധം സുഗ്രീവനെ ഉണർത്തി. തങ്ങൾക്കു പററിയ അപരാധം മനസ്സിലാക്കി:

കപീന്ദ്ര! രാമാനുജരാമശാസനം
വെടിഞ്ഞുകൂടാ കരംകൊണ്ടുമേ ഭവാൻ
ഹൃദിസ്ഥമല്ലൊ; ഹരിനേർ മഹസ്വിയാം
രഘൂത്തമൻതൻ തനതാം ബലം തവ.
(വള്ളത്തോൾ)

എന്നുകൂടി പറയുമ്പോഴാണ് സുഗ്രീവനു തന്റെ ചുമതല ഓർമ്മ വരുന്നതു്. പിന്നീട്

അറിഞ്ഞു, ലക്ഷ്മണൻ വന്ന–
തതിൽ വായ വരണ്ടുപോയ്!
പേടിയാലുള്ള പതറി–
സ്സുഗ്രീവൻ വാനരേശ്വരൻ.

താരയോടു പറയുന്നു:

അല്ലെങ്കിലവനെത്താന്താൻ ചെന്നുകാണുക ഭാമിനി
പ്രസാദിപ്പിയ്ക്കയും ചെയ്ക സാന്ത്വവാക്കുകൾകൊണ്ടു നീ;
നിന്നെക്കണ്ടാൽ കരംതെളിഞ്ഞവീടുന്നരിശം വിടും
കയക്കാ സ്ത്രീകളോടല്ലൊ മഹാത്മാക്കളൊരിക്കലും.
(വള്ളത്തോൾ)

അതു കേട്ട താരയുടെ പോക്കു നോക്കുക:

കാൽവെപ്പുറയ്ക്കാതെ മദാകുലാക്ഷി
കിഴിഞ്ഞ പൊന്നുലരഞ്ഞാണുമായി
സലക്ഷണം ലക്ഷ്മണസന്നിധിക്കാ–
യത്താര പൂമേനി കുനിച്ചു ചെന്നാൾ.
(വള്ളത്തോൾ)

സന്മാർഗ്ഗനിഷ്ഠയിൽനിന്നു് അണുപോലും പിഴയ്ക്കാതിരുന്ന ലക്ഷ്മണനു് ഈ വരവു് ഒട്ടും ഹൃദയാവർജ്ജകമായി തോന്നിയിരിക്കയില്ല, തീർച്ച.

കപീന്ദ്രദാരങ്ങളെയങ്ങു കണ്ടാ
മഹാനുദാസീനത പൂണ്ടുനിന്നാൻ
സ്ത്രീസന്നികർഷാലരിശം നിലച്ചു
ശിരസ്സു ചായ്ച്ചാൻ മനുജേന്ദ്രപുത്രൻ.
പാനം നിമിത്തം ഗതലജ്ജയായോൾ:–
(വള്ളത്തോൾ)

''കിഴിഞ്ഞ പൊന്നുലരഞ്ഞാൺ'' എന്നതിനു വാല്മീകി ''പ്രലംബകാഞ്ചീഗുണഹേമസൂത്രാ'' എന്ന പദങ്ങളാണ്ഉപയോഗിച്ചിട്ടുള്ളതു്. അതിനു സംസ്കൃതവ്യാഖ്യാതാക്കൾ ''ഹേമാത്മകാദിസൂത്രാണി തന്തവോ യസ്മിൻ വസ്ത്രേ തത് ഹേമസൂത്രം'',സ്വർണ്ണമയമായ നൂലുകൾ ഏതൊന്നിൽ ഉണ്ടോ ആയതു് ഹേമസൂത്രം, കസവുവസ്ത്രം എന്നും അരഞ്ഞാണും കസവുവസ്ത്രവും തളന്നിരിക്കുന്നയാൾ എന്നും അനന്തരം വരുന്ന ''സലക്ഷണാ'' എന്ന പദത്തിനു സംഭോഗലക്ഷണങ്ങളോടുകൂടിയവൾ എന്നുമാണ് അർത്ഥം കല്പിക്കുന്നതു്. പോരെങ്കിൽ അവൾ പാനം നിമിത്തം

ലജ്ജ വെടിഞ്ഞവളുമായിരുന്നു. പിന്നീട് അവരം കാണിക്കുന്ന വാചാലതയ്ക്കു് അടിസ്ഥാനം മദ്യംകൊണ്ടുള്ള മദമല്ലേ, അവരം അനുനയിക്കുന്ന നയം നോക്കുക.

നൃപാത്മജൻ തൻ നയനപ്രസാദാൽ
ചൊല്ലീടിനാരം താര സസാന്ത്വമായി
''കോപിക്കുവാനെന്തു നരേന്ദ്രപുത്ര ?
നിൻ ചൊൽപ്പടിയ്ക്കാരിഹ! നിന്നിടാത്തു ?
വൃക്ഷംവരണ്ടുള്ളൊരു കാട്ടിലാളും
ദാവാഗ്നിയിൽ ചാടുവതാരശങ്കം ?''
(വള്ളത്തോൾ)

ലക്ഷ്മണൻ ചോദിക്കുന്നു: 'ഭവതിയുടെ ഭർത്താവു കാമപരവശനായി ധർമ്മത്തെ വിസ്മരിച്ചിരിക്കുന്നു. മധുപാനത്തിൽ മഗ്നനായി കാലം കഴിക്കുന്നു. മദോന്മത്തനായി, ഭോഗാസക്തനായി, കാലം പോയതറിയാതെ ജീവിക്കുന്നു. ഇനി മേൽ ചെയ്യേണ്ട കാര്യം എന്താണ് ?'' പിന്നീടു വരുന്ന ഭാഗത്താണ വാല്മീകിയുടെ താര ''സുഗ്രീവനുവേണ്ടി സന്ധി പറയുവാൻ സാന്ത്വനിക്കുവാൻ ശാന്തയാക്കുവാൻ'' തനിക്കുള്ള സാമർത്ഥ്യം മുഴുവൻ കാണിക്കുന്നതു്:

''അമർഷകാലം നൃപപുത്ര, വന്നീല;–മമർഷമാത്മീയരിൽ വയ്യതാനം;
ത്വദർത്ഥമേ നോക്കീടുമജ്ജനത്തിൻ
പ്രമാദവും വീര, പൊറുക്കണം നീ !
കോപിച്ചിടാമോ ഗുണമേറെയുള്ളോർ
കുമാരനേ ! കെല്പു കുറഞ്ഞവങ്കൽ ?
നിന്നെട്ട സത്ത്വാനുചിതനായ്ത്തപസ്സിൻ
വിത്താമെവൻ കോപവശത്തിലാകും ?''

സുഗ്രീവനു വന്നിട്ടുള്ള തെറ്റുകരം ഓരോന്നായി ഉദ്ധരിച്ചു് അതിനൊക്കെ താര ക്ഷമായാചനം ചെയ്യുന്നു:

''ഓർപ്പുണ്ടു കീശേശ്വരബന്ധുരോഷ;–
മോർപ്പുണ്ടു കാര്യത്തിനു വൈകിയെന്നും ;
ഓർപ്പുണ്ടു ഞങ്ങരംക്കിവിടുന്നു ചെയ്ത–
തോ ;– ർപ്പുണ്ടു ഞനെന്തിഹ വേണ്ടതെന്നും.
ഓർപ്പുണ്ടു താങ്ങാനരുതാത്തതായ
മനോഭവൻ തൻ ബലവും നരേന്ദ്ര ;
ഓർപ്പുണ്ടു, സുഗ്രീവനെയിന്നു കാമൻ
കൂട്ടിപ്പിണച്ചിട്ടു ജനത്തെയും ഞാൻ
അറിഞ്ഞുകൂടാ തവ കാമതന്ത്രം:
മുഷിച്ചിലങ്ങയ്ക്കുളവായിയല്ലോ;
കാമം കൊതിക്കുന്നവർ ദേശകാലം
ധർമ്മാർത്ഥമെന്നീവകനോക്കുകില്ലാ !
മമാന്തികേ മേവിന കാമവൃത്തൻ
കാമത്തഴപ്പാൽത്രപയും വെടിഞ്ഞോൻ
ഭ്രാതാവു തേ വാനരവംശനാഥൻ;
ക്ഷമിയ്ക്കുവങ്കൽപ്പരവീരഘാതിൻ !''

പിന്നെ വന്നുപോയ തെററിനുള്ള ക്ഷന്തവ്യത എടുത്തു കാട്ടുന്നു;

''വിമോഹരായ്ദ്ധർമ്മതപസ്സു തേടും
മുനീന്ദ്രരും കാമികളെന്നിരിക്കേ;
ഇവൻ പ്രകൃത്യാ ചപലൻ, കുരങ്ങൻ,
രാജാവു ഭോഗങ്ങളിലെത്ര മുങ്ങാ ?''
(വള്ളത്തോൾ)

സുഗ്രീവൻ ഒരു വാനരനാണ്– ചപലനാണ്. ആ ചാപല്യം ക്ഷന്തവ്യമാണ് എന്ന മുഖവുരയോടുകൂടി, സൈന്യശേഖരത്തിന്നുവേണ്ട ഏർപ്പാടുകരം ഒക്കെ ചെയ്തിട്ടുണ്ടു് എന്നും ഉണർത്തി ലക്ഷ്മണനെ സമാധാനിപ്പിച്ചു്, സുഗ്രീവന്റെ സമീപത്തിലേയ്ക്കു് ആനയിക്കുന്നു. എന്നാൽ ഈ പരിശ്രമത്തിൽ ലക്ഷ്മണനെ ശാന്തനാക്കാൻ താര തീരേ വിജയിച്ചിട്ടില്ലെന്നതു സുഗ്രീവന്റെ അടുത്തു ചെല്ലുന്ന ലക്ഷ്മണനിൽനിന്നു നമുക്കു കാണാവുന്നതാണ്. ലക്ഷ്മണൻ സുഗ്രീവനോടു ക്രുദ്ധനായിട്ടു സുഗ്രീവന്റെ കൃതഘ്നതയെ ചൂണ്ടിക്കാണിച്ചു് അവൻ വധിക്കപ്പെടേണ്ടവനാണ് എന്നു പറയുന്നു:

ബ്രഹ്മഘ്നേ ച സുരാപേ ച ഗോഘ്നേ ഭഗ്നവ്രതേ തഥാ
നിഷ്കൃതിർവ്വിഹിതാ സദ്ഭിഃ കൃതഘ്നേ നാസ്തി –
നിഷ്കൃതിഃ. (വാല്മീകി)

ബ്രഹ്മഹത്യയ്ക്കും മദ്യപാനത്തിന്നും പശുഹത്യയ്ക്കും വ്രതഭംഗം വരുത്തിയതിന്നും മഹാന്മാർ പ്രായശ്ചിത്തം വിധിച്ചിട്ടുണ്ട്. എന്നാൽ കൃതഘ്നതയ്ക്കു മാത്രം പ്രായശ്ചിത്തമേയില്ല. ശ്രീരാമൻ ചെയ്ത ഉപകാരത്തെ വിസ്മരിച്ചാൽ ബാലിയെ കൊന്ന ആയുധം ഇന്നും രാമന്റെ കയ്യിൽ ഉണ്ടു്.

'അടഞ്ഞിട്ടില്ല, ഹതനാം ബാലിപോയുള്ളൊരാ വഴി.'

എന്നും ലക്ഷ്മണൻ സുഗ്രീവനെ ഓർമ്മപ്പെടുത്തുന്നു. ക്രോധത്താൽ കത്തിജ്വലിക്കുന്നവനായ ലക്ഷ്മണനെ ഇവിടെയും നേരിടുന്നതു താരതന്നെയാണ്. താര തുടരുന്നു: ''ലങ്കയിൽ അനവധി രാക്ഷസന്മാർ ഉണ്ടു്. അവരൊക്കെ അജയ്യന്മാരും ഇഷ്ടംപോലെ രൂപമെടുക്കാൻ സാധിക്കുന്നവരുമാണ്. സുഗ്രീവനെക്കൊണ്ടുമാത്രം അവരെ കൊല്ലാൻ സാധിക്കില്ല. വിശേഷിച്ചു് അതിദുഷ്ടനായ രാവണനെ.

ഏവമാഖ്യാതവാൻ ബാലീ സ ഹ്യഭിജ്ഞോ ഹരീശ്വരഃ
ആഗമസ്തു ന മേ വ്യക്തഃ ശ്രവണാത്തദ് ബ്രവീമ്യഹം.

'ഇതെല്ലാം ബാലിയാണു എന്നോടു പറഞ്ഞിട്ടുള്ളതു്.' അങ്ങിനെ

''താര വണക്കത്തിൽധമ്മയുക്തം കഥിയ്ക്കയാൽ
മൃദുസ്വഭാവനായ്ത്തീന്നു; വാക്കു കൈക്കൊണ്ടു-
ലക്ഷ്മണൻ.''

പോരെങ്കിൽ ശ്രീരാമൻ ഒടുവിൽ പറഞ്ഞേല്പിച്ച

പരുഷമുപേക്ഷിച്ച സാമം ചേരുന്ന വാക്യമേ,
കഥിയ്ക്കു,കാലം വൈകിച്ച പോയ സുഗ്രീവനോടു നീ.

എന്ന വാക്കുകളും ഓമ്മവന്നിരിയ്ക്കാം.

അദ്ധ്യാത്മരാമായണത്തിലാകട്ടെ, സുഗ്രീവനോടു ലക്ഷ്മണൻ വൃത്രാരിപുത്രനെ കൊന്ന ശരം ആര്യപുത്രന്റെ കയ്യിൽ ഉണ്ടെന്നും

''അഗ്രജൻമാഗ്ഗം ഗമിക്കയിലാഗ്രഹം സുഗ്രീവനു''

ണ്ടെന്നും ''സൌമിത്രി ചൊന്നതു കേട്ടു് അതിനന്തരം'' മാരുതപുത്രനെക്കൊണ്ടാണു് എഴുത്തച്ഛൻ പറയിക്കുന്നതു്. അവിടെ താരയുടെ സഹായം തേടിയില്ല. പക്ഷേ, അദ്ധ്യാത്മരാമായണത്തിലെ സുഗ്രീവനും ''ദുർല്ലഭയായ താരയെ ലഭിച്ചതുകൊണ്ടു'' മദോന്മത്തനായി കഴിയുകയാണു്. വ്യാസനും എഴുത്തച്ഛനും താരയെത്തന്നെയാണു് ലക്ഷ്മണസമീപത്തിലേയ്ക്കയച്ചു് ''സാരസ്യസാരവാക്കുകൾ'' പറഞ്ഞു് കോപം ശമിപ്പിച്ചു് സുഗ്രീവന്റെ സമീപത്തിലേയ്ക്കു കൂട്ടിക്കൊണ്ടുവരുന്നതു്. അവരിരുവരുടെയും താര സുഗ്രീവപത്നിയാണു്. സാമാന്യവാചാലതയുള്ളവളുമാണു്, പക്ഷേ വാല്മീകിയുടെ താരയെപ്പോലെ 'മാനവും മര്യാദയും' ഇല്ലാതെ പെരുമാറുന്നവളല്ല. ലക്ഷ്മണനെ സുഗ്രീവന്റെ അടുത്തു് എത്തിച്ചശേഷം അപ്രത്യക്ഷയാവുന്നു. തുളസി, തന്റെ താരയ്ക്കു് അത്രയൊന്നും സ്വാതന്ത്ര്യം കൊടുക്കുന്നില്ല. വാല്മീകിയുടെ കഥാരചനയിൽ നിന്നു വ്യതിചലിയ്ക്കാൻ ഭയപ്പെടുന്നുണ്ടെങ്കിലും, താരയെ എന്നല്ല, സ്ത്രീകളെ ആരെയുംതന്നെ അരങ്ങത്തു വരാനോ ആടിക്കുഴയാനോ തുളസി സമ്മതിക്കാറില്ല. തുളസിയുടെ സുഗ്രീവൻ ഹനുമാനോടു പറയുന്നു:

''അനിലസുത, താരയോടൊത്തുചെന്നാശു നീ
യനുനയവചസ്സാലിണക്കു കുമാരനെ.''

എന്നും അനന്തരം

''കപിദയിതയോടൊത്തു ചെന്നു വാതാത്മജൻ
കപിതയുവമന്നന്റെ പാദം പണിഞ്ഞുടൻ.''

എന്നു മാത്രമേ പറഞ്ഞിട്ടുള്ളൂ. ''കപിദയിത'' എന്ന പദത്തിന്റെ അത്ഥം തീച്ച്യാക്കാനുള്ള സ്വാതന്ത്ര്യം വായനക്കാക്കു വിട്ടുകൊടുത്തിരിക്കുന്നു. സഹോദരപത്നിയായ രുമയെ സ്വീകരിച്ചതിന്നു ബാലി വധാഹനാണെങ്കിൽ, താരയെ സ്വീകരിച്ചതിന്നു സുഗ്രീവനും വധാഹനല്ലെ എന്ന ഒരു ചോദ്യം ഉദിക്കുന്നുണ്ടല്ലൊ.

ഇനി നമുക്കു കമ്പന്റെ താരയായിട്ടു പരിചയപ്പെടാം. എത്ര എത്ര മാന്യയായ, കുലീനയായ, മാതൃകാപരയായ ആവേശജനകയായ ഒരു സ്ത്രീരത്നത്തെയാണു് താരാരൂപത്തിൽ കമ്പൻ നമുക്കു കാഴ്ച വെക്കുന്നതു്. സുഗ്രീവരാജധാനിയിലേയ്ക്കു വരുന്ന ലക്ഷ്മണന്റെ സമീപത്തിലേയ്ക്കു താരയെ അയയ്ക്കുന്നതു സുഗ്രീവനല്ല.

ആര്യനിദേശ സുദൾനധാരിയാ-
യക്കുമാരൻ തദാ വീഥിയിലെത്തവേ
അങ്ങെത്തിനിന്നതാം താരയേ നോക്കി നി-
ന്നംഗദനെന്തിനിച്ചെയ്‌വതെന്നോതിനാൻ.

യാദൃച്ഛികമായി അവിടെ എത്തിയ താര, തന്റെ ഓമനപ്പുത്രന്റെ ഇതികത്തവ്യതാമൂഢത്വം കാണുന്നു. മാതൃസ്നേഹം താരയിൽ ഉദിക്കുന്നു. അതേസമയത്തുതന്നെ,

''അന്തപ്പുരത്തിൻ കവാടത്തിനി-
ന്നന്തരായം ചെയ്കിലദ്ധമ്മചാരിയും
അന്തരംഗം വെളിവാക്കീടുമെന്നൊരു
തന്ത്രമത്താരയോടോതിനാൻ മാരുതി.''

മാരുതിയും താരയെ വിളിക്കുന്നില്ല. ഈ ''തന്ത്രം'' സൂചിപ്പിക്കുകമാത്രം

''നീങ്ങുവിനേവരും നിങ്ങ – ളാ വീരനെ
യങ്ങു ഞാൻ ചെന്നെതിരേററുമാനിച്ചിടാം.''
ഇങ്ങിനെ താര മൊഴിയവേ വാനര
പുംഗവരെല്ലാമകലെ മാറീടിനാർ:
മംഗലഗാത്രിമാരായ് വിളങ്ങീടു
മംഗനമാരൊത്തു താര ചെന്നീടിനാം.''

ഒരു കുലീനയായ സ്ത്രീയെപ്പോലെ, മംഗലഗാത്രിമാരായ അംഗനമാരാൽ ആനയിക്കപ്പെട്ടിട്ടാണു് ആ താര ആ വിശിഷ്ടാതിഥിയെ സ്വീകരിക്കാൻ പോകുന്നതു്. ഈ താരയെവിടെ! മധുപാനംകൊണ്ടും മദോന്മത്തതകൊണ്ടും കണ്ണുകാണാതെ, കാലിടറിക്കൊണ്ടു ലജ്ജാഹീനയായി പാഞ്ഞു കയറുന്ന വാല്മീകിയുടെ താരയെവിടെ? സന്മാഗ്ഗസമ്പന്നനും ധമ്മനിഷ്ഠനുമായ ലക്ഷ്മണന്നു് അറപ്പും വെറുപ്പും ലജ്ജയും തോന്നിക്കുന്ന ഒരു ഗണികയെപ്പോലെയല്ലെ ആ താരയുടെ

വരവു്. കമ്പന്റെ താര വന്നതുതന്നെ ലക്ഷ്മണൻ അറിഞ്ഞില്ല.

താമരത്താർമുഖം ചായ്ച്ചനിലത്തുന്നി
തൻ ധനുസ്സാ വീരഭൂപതിനന്ദനൻ
താനനേകം ശത്രുമാരുടെ മദ്ധ്യത്തി-
ലായവനെപ്പോൽ നാണിച്ചു നില്ക്കവേ
തന്നഴകാണ്ടുള്ള തോളുമാ നീണ്ടുള്ള-
താം നയനങ്ങളുമാന്ന സുശീലയാം
താരയോ ഭൃഗതദേവാംഗനാതുല്യ-
മാരായ തന്വംഗിമാർതൻ നടുവിലായ്
താനെയൊതുങ്ങി നടക്കത്തൊട്ടും നറും
തേനൊലിയും മൊഴിയോതിനാളിങ്ങനെ:-

ഈ താര സുന്ദരിയാണു്, സുശീലയാണു്; വിനയത്തോടുകൂടീട്ടാണു തേനൊലിക്കും മൊഴികൾ ഓതുന്നതു്.

അന്തമററുള്ള തപസ്സു ചെയ്താകിലു-
മിന്ദ്രാദികൾക്കും ലഭിപ്പാനരിയതാം
നിന്തിരുച്ചേവടിപ്പൂമ്പൊടിയാലിന്നു
ഹന്ത! പരിപൂതമായി വന്നിതിന്നിക്കുടി!
വെന്തുപോയ് പാപങ്ങളാകവേ വേറിനി -
യെന്തു സാഫല്യമോ നേടമടിയങ്ങൾ.

ഇതിന്റെ മൂലത്തിലെ 3-ാമത്തെ വരിയിങ്ങനെയാണു്.

മൈന്തനിൻ പാതകൊണ്ടെമ്മനൈപരപ്പെററുപാന്തോം

ഇതിലെ "മൈന്തൻ" എന്ന പദത്തിന്നു 'നിന്തിരുച്ചേവടി" എന്ന തർജ്ജമ കുറച്ചു നിർഭാഗ്യമായിപ്പോയി, "മൈന്തനേ," "മകനേ" എന്ന പദപ്രയോഗം താരയുടെ ഉള്ളം കവന്നു. താര തുടരുന്നു.

വീരാ! തവോഗ്രമാമാഗമനം കണ്ടു
വിച്യുതധൈര്യമായ് വാനരസേനകൾ
ഏതും തവേംഗിതം ബോധിയാതോടിനാർ;
എന്തു തിരുവുള്ളമെന്നരുളീടണേ!
എന്നാളുമാര്യനെ വിട്ടു മാറാതഹോ
നിന്നാളുമങ്ങിങ്ങു പോന്നതുമെന്തിനോ ?

ലക്ഷ്മണന്റെ മനസ്സിൽ ക്രോധത്തിന്റെ കണികയെങ്കിലും ബാക്കി ഉണ്ടായിരുന്നവെങ്കിൽ അതു തേച്ചു മാച്ചു കളയുവാൻ ഈ വാക്കുകൾ പോരേ! എത്ര വിനയവും വിവേകവും തറവാടിത്തവും തികഞ്ഞ വാക്കുകൾ!

താരണിമാല്യമണിഞ്ഞ കുമാരനും
കാരുണ്യമുള്ളിൽ കലന്നതിശാന്തനായ്
ആരുവാനീവിധമോതിയതെന്നുട-
നാരാഞ്ഞു മെല്ലെശ്ശിരസ്സുയർത്തീടവേ

ആരെയാണു് കണ്ടതു് ? തന്റെ അമ്മയല്ല; കൌസല്യയല്ല, സുമിത്രയുമല്ല. പക്ഷേ,

ചാരുശശാങ്കൻ പകലുദിച്ചെന്നപോ-
ലാ രമ്യമാം വദനാഭ കണ്ടീടവേ
നേരേ നിജാംബികമാരുടെയാകാര-
മോരോന്നമോർത്തേററമാർത്തനായീടിനാൻ.

കവി താരയുടെ ആകാരവും വേഷവും വിവരിക്കുന്നതു നോക്കുക:

മംഗല്യസൂത്രം മുറിച്ചും മണിഭൂഷ-
യംഗങ്ങളിൽനിന്നു മാററിയും, കുന്തലിൽ
ഭൃംഗാഞ്ചിത സൂനമാല്യമണിയാതെ
കുങ്കമചന്ദനാലേപമില്ലാത്തതാം.
കൊങ്കകൾ പൂഗസമാനകണ്ഠംവരെ-
യങ്കിയാലങ്ങു മറച്ചു നില്ക്കുന്നതാം
അംഗനാരൂപത്തെയങ്ങു കാൺകേ, മന-
പുംഗവനേത്രമുതിത്തു കണ്ണീർകണം
'ഇങ്ങനെയല്ലിഹാ! യെന്റെ പെററമ്മമാ-
രങ്ങിരുപേരു'മെന്നോത്തു വിവശനായ്
അങ്ങനിന്നാൻ സ്വയമൊട്ടുനേരം: പിന്നെ-
യമ്മാന്യയാമമ്മയോടു മറുമൊഴി
ഒന്നുമരിയാടാതെ നില്ക്കുന്നതു
നന്നല്ലയെന്നോത്തു ചൊന്നാനിതു വിധം.

ഒരു ഉത്തമവിധവയുടെ വേഷം – ചാപല്യത്തിന്റെ കണികപോലുംതീണ്ടാത്ത ഒരു മാതാവിന്റെ പെരുമാററം – വിനയവും തൻേറടവും ഉതിരുന്ന വാക്കുകൾ! ലക്ഷ്മണൻ തന്റെ പെററമ്മമാരായ കൌസല്യയേയും സുമിത്രയേയും ഓക്കുന്നു. വിധവമാരായ അവരുടെയും വേഷവും നിലയും ഇതായിരിക്കില്ലേ എന്നു് ഓക്കുന്നു. വിവശനായി 'അമ്മാന്യയാമമ്മയോടു്" എന്താണു് 'മറുമൊഴി ഉരിയാടേണ്ടതെന്നറിയാതെ' കുഴങ്ങുന്നു. പിന്നീടു 'തായ്യോൽമേവും ദേവി'എന്നു സംബോധന ചെയ്തുകൊണ്ടു പറയുന്നു: 'സീതാന്വേഷണത്തിന്നുവേണ്ട സഹായങ്ങൾ ചെയ്തുതരാം' എന്നുപറഞ്ഞ സുഗ്രീവന്റെ നില എന്താണെന്നു് അറിഞ്ഞുവരാനായിട്ടു ശ്രീരാമൻ കല്പിച്ചതനുസരിച്ചിട്ടാണു് ഞാൻ വന്നതു്.' അതിന്നുവേണ്ട ഏപ്പാടുകൾ എല്ലാം ചെയ്തുവരുന്നുണ്ടെന്നും, തങ്ങൾക്കു വല്ല തെററും പററീട്ടുണ്ടെങ്കിൽ അതിന്നു മാപ്പരുളീടണമെന്നും താര ലക്ഷ്മണനെ സമാധാനിപ്പിക്കുന്നു. വാല്മീകിയുടെ താരയെവിടെ? കമ്പന്റെ താരയെവിടെ ? ഇവിടെ ഒരു കാര്യം നമ്മൾ ഓമ്മ വെക്കേണ്ടതുണ്ടു്. നമ്മൾ വാല്മീകിയേയും കമ്പനേയുമല്ല താരതമ്യപ്പെടുത്തുന്നതു്. വാല്മീകിയുടെ താരയേയും കമ്പന്റെ താരയേയുമാണു്. വാല്മീകി തന്റെ താരയ്ക്കു കൊടുക്കാത്ത ചില ഗുണങ്ങൾ നമ്മൾ താരയ്ക്കു നൽകിയതിന്നുശേഷം, പിന്നീടു സൂക്ഷിച്ചുനോ

കുമ്പോറം ആ ഗുണങ്ങറം താരയിൽ കാണാതെ വരുമ്പോറം ഉണ്ടാകുന്ന 'ക്ഷീണ'മാണ് ഈ ഇച്ഛാഭംഗത്തിന്നു കാരണം. അതിന്നു വാല്മീകി കുററക്കാരനല്ല.

ബാലി ഭാതൃഭാര്യയായ രുമയെ അപഹരിച്ചതിനെപ്പററി സുഗ്രീവൻ ശ്രീരാമനോടു പരാതിപ്പെടുമ്പോറം, ബാലിവധാനന്തരം താരയെ സുഗ്രീവൻ ഭാര്യയാക്കിയതിനെപ്പററി അംഗദൻ അതികക്ശമായി വിമശിക്കുന്നുണ്ട്. പൊതുവായി വാനരന്മാരുടെ ഇടയിൽ അതു നീതീകരിക്കാവുന്ന ഒരു സാമാന്യധർമ്മമായിരുന്നു എന്ന അഭിഭാഷകന്മാരുടെ വാദം കമ്പൻെറ ബാലി രാമൻെറ മുമ്പിൽഉന്നയിക്കുന്നുണ്ട്.

> തോന്നിയ മട്ടിൽ തടയുകയല്ലാതില്ല
> വന്ദ്യവേദോക്തി വിവാഹാദികം ഞങ്ങറംക്ക്
> മാനമാം വംശമര്യാദയുമില്ലെന്നു
> തന്നെ സുദശ്നധാരിൻ ധരിക്കണം.
>
> (കമ്പരാമായണം)

ഇതിന്നു ഭഗവാൻെറ മറുപടി:

> ദേവദേവജ്ഞനല്ലോ ഭവാൻ വേദ–
> വേദിയാം ധമ്മതത്വങ്ങറം അറിഞ്ഞവൻ
> കേവലം വാനരനല്ലതു കൊണ്ടിതു
> വീരക്ചിതമല്ലെന്നറിഞ്ഞീടണം
> ഇന്ദ്രിയാധിഷ്ഠാനഗാത്രമോ ധമ്മത്തി–
> ന്നാസ്പദം? ഹാ! വിവേകമല്ലയോ ?

എന്നാണ്. അതുകൊണ്ട്, ഇത്രയും വിദഗ്ധയായ വാനരരാജ്ഞി ബാലിയുടെ മരണാനന്തരം സുഗ്രീവൻെറ ഭാര്യയാവുക എന്നതു വാനരസംസ്കാരം എന്ന പേരിൽ അംഗീകരിക്കാമെന്നു തോന്നാത്ത കമ്പൻ താരയുടെ പെരുമാററത്തിൽ വരുത്തിയ ഈ പരിഷ്കാരം തികച്ചും യുക്തിയുക്തംതന്നെ. അതു താരയെ എത്രയോ ആദശപരയായ ഒരു 'ദേവി'യായി ഉയർത്തി, സീതയുടേയും മണ്ഡോദരിയുടേയും മദ്ധ്യത്തിൽ പ്രതിഷ്ഠിക്കുവാൻ അഹയാക്കി. പ്രാതഃസ്മരണീയരായ പഞ്ചകന്യകമാരുടെ കൂട്ടത്തിൽ താരയ്ക്കു സീതയുടേയും മണ്ഡോദരിയുടെയും ഇടയിൽ കൊടുത്തിട്ടുള്ള സ്ഥാനം കമ്പരുടെ താര തികച്ചും അഹിക്കുന്നുണ്ട്. വാല്മീകിയുടെ താരയും വ്യാസൻെറ താരയും അവരുടെ പിന്നിൽ ഓരോ ചോദ്യചിഹ്നങ്ങറം സൃഷ്ടിക്കും. തുളസിയുടെ താരയാവട്ടെ, ആ മത്സരത്തിൽ പങ്കെടുക്കാതെ ആ ഭാഗത്തേയ്ക്കൊന്നും തിരിഞ്ഞു നോക്കാതെ, മൂടൽമഞ്ഞിൽ മറഞ്ഞുപോകും.

---

# മൗനാഷ്ടകം

## സ്വാമി പ്രണവാനന്ദപുരി

മൌനം മനോപശമനം
മുനി മൌനപരായണൻ
മനനത്താൽ സ്വാത്മതത്വം
മനുഷ്യന്നു തെളിഞ്ഞിടും. 1

നാക്കടക്കി കഴിഞ്ഞീടാ–
നാക്കാണാകാത്തതോക്കുകിൽ
സങ്കല്പത്തെ നിരോധിക്കാ–
തൊക്കുമോ, മൌനമാന്നിടാൻ. 2

ചലിച്ചു മനമെന്നാകിൽ
നിലവിട്ടലയാന്നഹോ
പലമട്ടു ഭ്രമം ചേക്കും
വലുതാം ഭവസാഗരം. 3

നിശ്ചലം മനമെന്നാലോ
നിശ്ചയം ബ്രഹ്മരൂപമാം
സ്വച്ഛനിർമ്മല മനസ്സി–
ന്നിച്ഛ മറെറാന്നിലും വരാ. 4

അന്തർമുഖതയാന്നാത്മ–
സന്ധാനരതനാവുകിൽ
ചിന്തയററുള്ള ചിത്തത്തിൽ
ചിത്പ്രകാശം തെളിഞ്ഞിടും. 5

സന്തതം മനമാത്മാവിൻ
ചിന്തയാൽ പൂതമാകണം
അന്തകൻ മാറി നിന്നീടു–
മന്തസ്തത്വം ഗ്രഹിക്കുകിൽ. 6

''ആരു ഞാനെ''ന്നു നേരായി–
ട്ടോരുകിൽ സവ്വദുഃഖവും
തീരുമാത്മസ്വരൂപത്തിൻ
നേരറിഞ്ഞമൃതാന്നിടാം. 7

ആത്മാ സോപാധികബ്രഹ്മം
ആത്മാവാനന്ദസാഗരം
ആത്മവിത്താത്മലാഭത്താ–
ലാത്മാരാമനഹന്നിശം. 8

---

# വിവേകാനന്ദസ്വാമികളും അദ്വൈതവും

**തോമാസ് പയ്യപ്പിള്ളി**

കഴിഞ്ഞമാസത്തിൽ നാം വിവേകാനന്ദ ജയന്തി ആഘോഷിക്കുകയുണ്ടായി. എന്താണ് സ്വാമി വിവേകാനന്ദന്റെ മാഹാത്മ്യം ? ഭാരതീയതത്വശാസ്ത്രങ്ങളേയും അവയുടെ മകുടഭൂതമായ അദ്വൈതദർശനത്തേയും പററിയുള്ള അദ്ദേഹത്തിന്റെ ഉജ്ജ്വലമായ പ്രഭാഷണങ്ങൾ, ഈ മാഹാത്മ്യം നമുക്ക് മനസ്സിലാക്കിത്തരുന്നുണ്ട്. അദ്വൈതവാദം ഉപനിഷത്കാലംതൊട്ടേ നിലവിലുണ്ടായിരുന്നുവെങ്കിലും അതിനെ അന്യൂനമാക്കി, ബഹുജനസമക്ഷം അവതരിപ്പിച്ചതു് ശ്രീ ശങ്കരാചാര്യരായിരുന്നു. ആചാര്യനേക്കാൾ ഒട്ടും താഴെയല്ലാത്ത തീക്ഷ്ണതയോടും വൈശദ്യത്തോടുംകൂടെ ആധുനികലോകത്തിനു് സുഗ്രാഹ്യമാംവണ്ണം ഈ അദ്വൈതവാദത്തെ സ്വാമിജി സമർത്ഥിച്ചിരിക്കുന്ന വിധം അത്ഭുതകരമായിരിക്കുന്നു. യുക്തിവാദികളുടെ കുയുക്തികൾക്കോ ഭൗതികവാദികളുടെ വരട്ടു തത്വവാദങ്ങൾക്കോ അദ്ദേഹത്തിന്റെ ശക്തമായ യുക്തിചിന്തകളെ ഖണ്ഡിക്കാൻ കഴിയുകയില്ല.

1863 ജനുവരി 12-ാംനു ബങ്കാളിൽ നരേന്ദ്രനാഥൻ ഭൂജാതനായി. കോളേജ്‌വിദ്യാർത്ഥിയായിരുന്ന അവസരത്തിൽത്തന്നെ ശ്രീ രാമകൃഷ്ണപരമഹംസനുമായി പരിചയപ്പെടുകയും ഒടുവിൽ അദ്ദേഹത്തിന്റെ ശിഷ്യത്വം സ്വീകരിച്ച് നരേന്ദ്രൻ സ്വാമി വിവേകാനന്ദനായി മാറുകയും ചെയ്തു. തുടന്നു് വിശ്രമമില്ലാതെ പ്രസംഗിച്ചും പ്രവർത്തിച്ചും പോന്ന അദ്ദേഹം 1902 ജൂലായ് 4-ാംനു 39-ാം വയസ്സിൽ ദിവംഗതനായി. അദ്ദേഹത്താൽ സ്ഥാപിതമായ ശ്രീരാമകൃഷ്ണസംഘം ഇന്നു് സ്തുത്യർഹമാംവിധം അദ്ദേഹത്തിന്റെ ആശയങ്ങൾ ലോകത്തെമ്പാടും പ്രചരിപ്പിച്ചുവരുന്നു.

ഭാരതീയരെ ആലസ്യത്തിൽനിന്നും നിഷ്ക്രിയത്വത്തിൽനിന്നും തട്ടിയുണർത്തി, നമ്മുടെ പൂർവ്വികന്മാർ സമ്പാദിച്ചുവെച്ചിരുന്ന തത്വരത്നങ്ങളുടെ പ്രഭയെ അദ്ദേഹം കാണിച്ചുതരികയും നമ്മുടെ കർത്തവ്യത്തെപ്പററി ഓർമ്മിപ്പിക്കുകയും ചെയ്തു. വിവേകാനന്ദസന്ദേശത്തെ പുകഴ്ത്തുന്നവർ പലരും ഇന്നുണ്ടെങ്കിലും അദ്ദേഹത്തിന്റെ ആശയങ്ങൾ വേണ്ടവണ്ണം ഗ്രഹിക്കുകയും ജീവിതത്തിൽ പ്രായോഗികമാക്കുകയും അവ തങ്ങളുടെ സഹോദരങ്ങളെ പറഞ്ഞു മനസ്സിലാക്കുകയും ചെയ്യുന്നവർ എത്ര പേരുണ്ട് ? ഒരാത്മപരിശോധന ചെയ്യാൻ ഈയവസരം നമുക്ക് ഉപയോഗിക്കാം.

നമ്മുടേതുപോലെ അനേകായിരം വർഷങ്ങളിലെ പാരമ്പര്യവും വൈജ്ഞാനികസമ്പത്തും ഉള്ള ഒരു ജനത വേറെയില്ലെന്നുതന്നെ പറയാം. ഇങ്ങനെയാണെങ്കിലും നമ്മളിൽ വളരെപ്പേർ നമ്മുടെ സംസ്കാരത്തെ പുച്ഛിക്കുന്നതും നമ്മുടെ തത്വശാസ്ത്രങ്ങളെ ഗ്രഹിക്കാൻ അശക്തരായി, യൂറോപ്യൻനാഗരികതയുടേയും ഭൗതികമായ തത്വശാസ്ത്രങ്ങളുടേയും വർണ്ണപ്പൊലിമയിൽ ആകൃഷ്ടരായി അതിന്റെ പുറകെ പാഞ്ഞുകൊണ്ടിരിക്കുന്നതുമാണു് കാണുന്നതു്. ആദ്യമായിത്തന്നെ പാശ്ചാത്യരുടേതായ എന്തിനോടും നമുക്കുള്ള അന്ധമായ ഈ ഭ്രമം ഉപേക്ഷിക്കണം. അവയിൽ നല്ലതായിട്ടുള്ളതിനെ സ്വീകരിക്കുന്നതിന്നു വിരോധമില്ല. നാം നമ്മുടെ ചരിത്രത്തേയും സിദ്ധാന്തങ്ങളേയും ജനതയേയും മനസ്സിലാക്കേണ്ടതു് നമ്മുടേതായ കാഴ്ചപ്പാടിൽക്കൂടിവേണം. അപ്പോഴേ ശരിയാംവണ്ണം അവയെ ഗ്രഹിക്കാൻ കഴിയൂ. പാശ്ചാത്യർ നമ്മെപ്പററി വരച്ചുകാട്ടുന്ന ചിത്രം അവരുടേതായ കാഴ്ചപ്പാടിൽക്കൂടിയുള്ളതാണു്. അതിന്നു് അതിന്റേതായ ന്യൂനതകളുമുണ്ടായിരിക്കും. ഇക്കാര്യം പ്രത്യേകം മനസ്സിൽ വെച്ചുകൊണ്ടു വേണം നാം ഭാരതീയമായ ഓരോന്നിനെയും വിലയിരുത്താൻ.

ചിലരുടെ അഭിപ്രായത്തിൽ, ഒരു മതമായാൽ അതിന്നൊരു സ്ഥാപകനുണ്ടായിരിക്കണം; നിർബന്ധമായും വിശ്വസിക്കേണ്ട ചില വിശ്വാസപ്രമാണങ്ങളുണ്ടായിരിക്കണം; അതിന്നൊരു സംഘടനയുമുണ്ടായിരിക്കണം, ഇതൊന്നമില്ലാത്തതു് ഒരു മതമേയല്ല. പാശ്ചാത്യഗ്രന്ഥങ്ങൾ വായിച്ചും പഠിച്ചും ആ രീതിയിൽ ചിന്തിച്ചും ഉണ്ടായ പാശ്ചാത്യമായ ഒരു വീക്ഷണഗതിയാണു് ഇതിന്നടിസ്ഥാനം. യൂറോപ്യൻനാടുകളിൽ മേൽപറഞ്ഞ വിധത്തിലുള്ള മതമാണുള്ളതു്. മതമെന്ന പ്രയോഗം പാശ്ചാത്യരുടേതാണു്. കുറെക്കാലമായി നാമും അപ്രകാരംതന്നെ വ്യവഹരിച്ചു പോരുന്നു എന്നേയുള്ളൂ. ഭാരതത്തിൽ ധർമ്മം എന്നാണു് പറയുക. ധർമ്മമെന്നു പറയുന്നതു് മനുഷ്യന്റെ ജീവിതധർമ്മം ഇന്നതെന്നു് സൂചിപ്പിക്കുന്ന ഏതെങ്കിലും ദർശനപദ്ധതിയെ ഉദ്ദേശിച്ചാണു്. ഏതെങ്കിലും ഒരു ദാർശനികപദ്ധതി ആവിഷ്കരിക്കപ്പെട്ടാൽ അതിനെ പ്രചരിപ്പിക്കാനോ നിർബ്ബന്ധപൂർവ്വം സ്വീകരിപ്പിക്കാനോ ഒരു സംഘടനയോ മെഷിനറിയോ കേന്ദ്രാധികാരിയോ ഇവിടെ ഉണ്ടായിട്ടില്ല. രാഷ്ട്രീയാധികാരശക്തി അതിനുവേണ്ടിയോ അതിനെതിരായോ ദുരുപയോഗം ചെയ്യപ്പെട്ടിട്ടില്ല. അതിൽ വിശ്വസിക്കുന്നവർ സ്വയമേവ അതു് പ്രചരിപ്പിക്കുന്നു. ജനങ്ങളാകട്ടെ, ചിന്തകരും ജ്ഞാനികളുമായുള്ളവരെ, ആസ്തികരായാലും നാസ്തികരായാലും, സർവ്വാത്മനാ ബഹുമാനിക്കുകയും ആദരിക്കുകയും ചെയ്തിരുന്നു. യൂറോപ്യൻ നാടുകളിൽ അങ്ങനെയൊരു സമ്പ്രദായമില്ല. താൻ പറയുന്നതു മാത്രമാണു് ശരിയായിട്ടുള്ളതു്, സത്യമായിട്ടുള്ളതു്; അതിനാൽ മററുള്ളവയൊക്കെ നശിപ്പിക്കപ്പെടണം എന്നുള്ള വാശിയോടും വീറോടുംകൂടിയുള്ള പ്രവർത്തനമാണവിടെ. അവർക്കീ സ്വഭാവം ക്രിസ്തുമതത്തിൽനിന്നും ഇസ്ലാംമതത്തിൽനിന്നും കിട്ടിയതാണു്. അവർക്കോ? യഹൂദമതത്തിൽനിന്നും. അങ്ങനെ യഹൂദമതത്തിന്റെ പിൻതുടർച്ചയാണു മതസ്വഭാവമുള്ള കമ്മ്യൂണിസംവരെയുള്ളതൊക്കെ. ഇവയ്ക്കെല്ലാമൊക്കെ ഒരു വിധത്തിലല്ലെങ്കിൽ മറെറാരു വിധത്തിൽ, സ്വർഗ്ഗരാജ്യസങ്കല്പമുൾപ്പടെ, അനേകം സാദൃശ്യങ്ങൾ നമുക്കു് കാണുമാൻ കഴിയും. മറേറതിന്റെ സ്വാതന്ത്ര്യത്തെ തടഞ്ഞാലേ തങ്ങളുടെ ലക്ഷ്യം സഫലമാകയുള്ളുവെന്നു് ഓരോന്നും കരുതുന്നതുകൊണ്ടു് നിരന്തരപോരാട്ടമാണു്. ഇതൊരു പകർച്ചവ്യാധിപോലെ ഭാരതത്തിലേയ്ക്കും പ്രവേശിച്ചിട്ടുണ്ടു്. സ്വാതന്ത്ര്യമായ അവസ്ഥയിലേ എന്തും വളരുകയും വികസിക്കുകയും ചെയ്യുകയുള്ളുവെന്ന സത്യം അവർ സൗകര്യപൂർവ്വം വിസ്മരിക്കുന്നു. ഭാരതത്തിൽ സ്വാതന്ത്ര്യമായ അവസ്ഥയിലാണു് തത്ത്വശാസ്ത്രങ്ങളുടെ വളർച്ചയുണ്ടായിട്ടുള്ളതു്.

മററു ചിലരുടെ അഭിപ്രായത്തിൽ, ഈശ്വരവാദികൾ മനുഷ്യരെ വഞ്ചിക്കുകയാണു് ചെയ്യുന്നതെന്നും ഭൗതികവാദംകൊണ്ടേ സുഖം നേടുവാൻ സാധിക്കുകയുള്ളുവെന്നുമാണു്. 'പാശ്ചാത്യ മാതൃകയിലുള്ള ഭൗതികവാദമല്ല ഭാരതത്തിലുണ്ടായിരുന്നതു്. കാരണം, അതിന്നു് ഒരു ധർമ്മസംഹിതയുണ്ടായിരുന്നു. പ്രാണിഹിംസ ചെയ്യരുതു്. പരദ്രോഹം ഉപേക്ഷിക്കണം, അന്യോന്യസഹകരണംകൊണ്ടേ സുഖം പ്രാപിക്കാൻ കഴിയൂ, കർമ്മഫലത്തെ അനുഭവിച്ചുതീരുവോളം സംസാരഗതി ഉണ്ടാകും. എന്നൊക്കെ അവ ഉപദേശിക്കുന്നു. ഒരു പ്രകൃതിനാഥനെ അംഗീകരിക്കുന്നില്ലെങ്കിലും മേൽപ്പറഞ്ഞ വിശ്വാസങ്ങളോടുകൂടിയ "ഇന്ത്യൻ ഭൗതികവാദം" ഒരു ദർശനമായി ഇവിടെ അംഗീകരിക്കപ്പെട്ടിട്ടുണ്ടു്. നിരീശ്വരവാദം എന്നു പറയാവുന്ന ചില തത്ത്വചിന്തകൾ പല ഘട്ടങ്ങളിലായി ഇവിടെ ആവിർഭവിച്ചിട്ടുണ്ടെങ്കിലും അവയെല്ലാം പാശ്ചാത്യഭൗതികവാദത്തിൽനിന്നും വ്യത്യസ്തമാണു്. ഈശ്വരനെ അംഗീകരിക്കുന്നില്ലെങ്കിലും സദാചാരപരമായ ചില ആദർശങ്ങൾ ഭാരതീയദർശനങ്ങൾക്കെല്ലാമുണ്ടു്.

മറെറാരു തരക്കാരുണ്ടു്. ആദ്ധ്യാത്മികമായി ഉന്നതിയാർജ്ജിച്ച ഒരാൾക്കു്, അഥവാ ഒരു പുണ്യവാനോ പുണ്യവതിക്കോ രോഗം വന്നുകൂടാത്തതാണു് എന്നു വിശ്വസിക്കുന്നവർ. അവർക്കു വന്നുചേരാവുന്ന രോഗങ്ങളെ തങ്ങളുടെ ദിവ്യശക്തികൊണ്ടു് തടയാമെന്നു് അവർ വിശ്വസിക്കുന്നു. ഇതിന്റെ ചുവടു പിടിച്ചുകൊണ്ടു് ഒരു പ്രമുഖ യുക്തിവാദി ചോദിക്കുകയാണു്: എന്തേ ദിവ്യശക്തിയുള്ള ശ്രീരാമകൃഷ്ണപരമഹംസനു് അർബ്ബുദം പിടിപെട്ടതെന്നു്. ഉടലോടെ സ്വർഗ്ഗത്തിൽ പോകുമെന്ന ക്രൈസ്തവവിശ്വാസത്തിന്റെ അബോധപൂർവ്വമായ ധ്വനി ഈ ചോദ്യത്തിലുണ്ടു്. പാശ്ചാത്യക്കണ്ണട മാററിവെച്ചു നോക്കിയാൽ ഇതിന്നു ശരിയായ ഉത്ത

രം കിട്ടും. ദേഹമുള്ളേടത്തോളം ദേഹധർമ്മങ്ങൾ പ്രവർത്തിക്കുകതന്നെ ചെയ്യും. അരൂപൻ, അവ്യയൻ, അനാദ്യനന്തൻ, അന്തര്യാമി എന്നൊക്കെ അദ്വൈതികൾ പരാമർശിക്കുന്ന ഈശ്വരനെക്കുറിച്ച് ഇവർക്കൊന്നും മനസ്സിലാകുന്നേയില്ല. പ്രപഞ്ചത്തിലെവിടെയോ ഇരിക്കുന്ന ഈശ്വരനെക്കുറിച്ചു മാത്രമേ ഇവർ കേട്ടിട്ടുള്ളു. കറകളഞ്ഞ യുക്തിവാദത്തെ സ്വീകരിച്ചിട്ടുള്ള അദ്വൈതമതം ചൂണ്ടിക്കാട്ടുന്ന ഈശ്വരനെ അവർക്ക് എങ്ങനെ മനസ്സിലാകാനാണ്? ചിന്താപരമായി വളരെ പിന്നോക്കം നില്ക്കുന്ന ആളുകളിൽ കണ്ടുവരുന്ന ചില ചില താഴ്ന്നതരം ഈശ്വരഭാവനകളെ അടിസ്ഥാനപ്പെടുത്തിയാണ് പല വിമർശനങ്ങളും വരുന്നതു്.

1972-ൽ N.B.S. പ്രസിദ്ധപ്പെടുത്തിയിട്ടുള്ള ഇംഗ്ലീഷ് – മലയാളം നിഘണ്ടുവിൽ Free Thinker എന്നതിന്ന് സ്വതന്ത്രചിന്തകൻ എന്നർത്ഥം കൊടുക്കേണ്ടതിനുപകരം ''മതപരമായ അന്ധവിശ്വാസങ്ങളെ കർക്കശമായി എതിർക്കുന്നവൻ, യുക്തിവാദി, നാസ്തികൻ, നിരീശ്വരവാദി'' എന്നൊക്കെയാണ് അർത്ഥം കൊടുത്തിരിക്കുന്നതു്. നാനാവിധ നിയമങ്ങളാൽ മനുഷ്യന്റെ സ്വതന്ത്രചിന്താഗതിയെ തടഞ്ഞുനിർത്തുന്ന സംഘടിതപാശ്ചാത്യമതത്തെ മനസ്സിൽ കണ്ടുകൊണ്ട്, സ്വതന്ത്രമായ ചിന്ത മതത്തിന്നു പുറത്താണ് എന്ന ധാരണയല്ലെ ഈ അർത്ഥം കൊടുക്കാൻ പ്രേരിപ്പിച്ചതു്? ഭാരതീയമതത്തെപ്പററി നമ്മുടെ ബുദ്ധിജീവികൾക്കിടയിലുള്ള അജ്ഞതയും ഇതു വ്യക്തമാക്കുന്നു.

ഭാരതീയമായിട്ടുള്ളതിനെയെല്ലാം വിമർശിക്കുന്ന ഒട്ടുമുക്കാലും പേരുടെ അവസ്ഥയിതാണ്. ആധ്യാത്മികസംസ്കാരമാണ് ഭാരതത്തിന്റെ പുരോഗമനത്തിന്ന് പ്രതിബന്ധമായി നില്ക്കുന്നതു് എന്നു വാദിക്കുന്ന ''യുക്തിചിന്തക''ന്മാരുടെയും ഭൗതികവാദികളുടെയും പ്രഭാഷണങ്ങളും പ്രബന്ധങ്ങളും നാം ഇന്ന് ധാരാളം കാണാറുണ്ടല്ലൊ. അക്കാരണത്താൽ സ്വാമി വിവേകാനന്ദന്റെ ആശയങ്ങൾ പ്രചരിപ്പിക്കേണ്ടതിന്റെ ആവശ്യകത പതിന്മടങ്ങ് വർദ്ധിച്ചിട്ടുമുണ്ട്. ഭാരതത്തെ മനസ്സിലാക്കേണമെങ്കിൽ വിവേകാനന്ദകൃതികൾ പഠിച്ചാൽ മതി എന്ന് രവീന്ദ്രനാഥടാഗോറും പറയുന്നു.

ഭാരതത്തെ ലോകത്തിലെ തത്വചിന്തകന്മാർക്കെല്ലാം സമാരാധ്യമായ ഒരു നിലയിലേയ്ക്കുയർത്തിയിട്ടുള്ളതു് ഇവിടത്തെ അദ്വൈതദർശനമാണ്. സ്വാമി വിവേകാനന്ദനും തന്റെ പ്രഭാഷണങ്ങളിൽക്കൂടി വ്യക്തമായി വിവരിക്കുന്നതും ഈ അദ്വൈതമാണ്. അതിനെ സാക്ഷാത്കരിച്ച് ജീവിതലക്ഷ്യം നേടുവാനുള്ള വിവിധമാർഗ്ഗങ്ങളെയും അദ്ദേഹം വിശദമായി പ്രതിപാദിക്കുന്നുണ്ട്. നിർഗ്ഗുണവും നിരാകാരവും അപരിമിതവുമായ നിത്യസത്യത്തെ പരിമിതനായ മനുഷ്യന്ന്, തന്റെ ബോധമണ്ഡലത്തിൽ ഒതുക്കാൻ കഴിയാത്തതുകൊണ്ട് ഭക്തിപൂർവ്വം ഏതൊരു രൂപത്തിൽ നാം ഈശ്വരനെ സങ്കല്പിക്കുന്നുവോ ആ രൂപത്തിൽ പ്രത്യക്ഷമാകും, എന്ന് സ്വാമിജി വ്യക്തമാക്കിത്തരുന്നുണ്ട്. പിന്നെ മറെറാരുതരം ഈശ്വരാനുഭവമുണ്ട്. അതു ധ്യാനയോഗത്തിൽക്കൂടി, മനസ്സിനെ നിശ്ചലമാക്കി, ബോധാതീതമണ്ഡലത്തിൽ പ്രവേശിച്ച്, ഈശ്വരനെ അനുഭവമാക്കുന്ന അഥവാ ഈശ്വരനുമായി ഐക്യം പ്രാപിക്കുന്ന ഒരു അനുഭവമാണ്. ഇതു് വളരെ കഠിനമാണെന്നു് മാത്രമല്ല, മറെറാരാൾക്കതു് വിവരിച്ചുകൊടുക്കാനും സാധ്യമല്ല; കാരണം വാക്കിന്നും മനസ്സിന്നുമപ്പുറമാണ് ഇതു നടക്കുന്നതു്. ഈ രണ്ടനുഭവങ്ങൾക്കും ഹൃദയശുദ്ധി ഒഴിച്ചുകൂടാൻ വയ്യാത്തതാണ്.

ഭൗതികപുരോഗതി മനുഷ്യന്റെ ആവശ്യങ്ങൾ വർദ്ധിപ്പിച്ചു. പുതിയ സുഖഭോഗങ്ങൾ ആസ്വദിച്ചു തീർക്കാൻ 24 മണിക്കൂറും പോരാതെയാണിരിക്കുന്നതു്. അപ്പോഴും തൃപ്തിയില്ല; ശാന്തിയില്ല. ആഗ്രഹങ്ങൾ പരമാവധി കുറയ്ക്കുമ്പോൾ പരമാവധി സുഖവും ശാന്തിയും ലഭിക്കുന്നു. ഒട്ടും ആഗ്രഹങ്ങളില്ലാത്തവരാണ് സിദ്ധന്മാർ. അവരുടെ സുഖത്തേയും ശാന്തിയേയും കെടുത്താൻ ലോകത്തിലൊരു ശക്തിക്കും കഴിവല്ല. വൈവിധ്യങ്ങളാണ് സൗന്ദര്യത്തെ ഉണ്ടാക്കുന്നതു് എന്നതു ശരിതന്നെ. എന്നാൽ സുന്ദരങ്ങളായിത്തോന്നുന്ന ഈ പ്രതിഭാസങ്ങൾക്കെല്ലാം ഏകമായ ഒരു അടിസ്ഥാനമുണ്ട്. അതുപോലെ ഇക്കാണുന്ന പ്രപഞ്ചത്തിലെ സകല വൈവിധ്യങ്ങൾക്കും അടിസ്ഥാനമായ ഒരു ഏകത്വമുണ്ട്. മാററമില്ലാത്ത ആ ഏകത്വത്തിലാണ് എല്ലാം നിലനില്ക്കുന്നതു്. ആ ഐക്യ

ശക്തിയെയാണ് സ്വാമിജി നമുക്ക് കാട്ടിത്തരുവാൻ ശ്രമിക്കുന്നത്. അതറിയുമ്പോഠം നമ്മുടെ ജിജ്ഞാസ അടങ്ങി. മനസ്സ് ശാന്തമായി. അതിനെയാണ് വേദാന്തികഠം ബ്രഹ്മമെന്നും പരമാത്മാവെന്നും സച്ചിദാനന്ദമെന്നും മററും വിളിക്കുന്നത്. ഇതു് ഗ്രഹിക്കാൻ കഴിവില്ലാത്തവർ അദ്വൈതവാദത്തെ ശൂന്യവാദമെന്നു പറയാറുണ്ട്. ബ്രഹ്മത്തെ സമുദ്രത്തോടു ഉപമിക്കുന്നു. സമുദ്രം ഒന്നാകെ ചലിക്കുന്നില്ല. കാററു കൊണ്ടുണ്ടാകുന്ന സമുദ്രത്തിലെ നേരിയ ചലനങ്ങഠം വൻതിരമാലകളായി നമുക്കനുഭവപ്പെടുന്നു. ഈ തിരമാലകഠം പ്രപഞ്ചശക്തികളാണ്. അവയ്ക്ക് സമുദ്രത്തിൽനിന്ന് വേറിട്ട് നിലനില്പില്ല. അവ സമുദ്രത്തിലേയ്ക്കുതന്നെ ലയിക്കുന്നു. അതുപോലെ പ്രപഞ്ചശക്തികഠം ലയിക്കുന്നതിനെടുക്കുന്ന സമയദൈർഘ്യം വളരെ നീണ്ടതായതിനാൽ നമ്മുടെ ഭാവനയിൽ പെടുന്നില്ല.

നന്മ തിന്മ, ശരി തെററ്, പുണ്യം പാപം എന്നിവയെപ്പററിയെല്ലാം ഇതരതത്വശാസ്ത്രങ്ങളിൽനിന്ന് മൗലികമായും വ്യത്യാസപ്പെട്ട ഒരു വീക്ഷണമാണ് അദ്വൈതത്തിനുള്ളതു്. അവയെല്ലാം വ്യാവഹാരികതലത്തിൽ അനുഭവപ്പെടുന്ന ആപേക്ഷികഭാവങ്ങളാണ്. നന്മയും തിന്മയും ഒന്നുതന്നെ. ഒന്നിന്റെ അഭാവമോ പ്രകാശനക്കുറവോ ആണ് മറേറതു്.

ബ്രഹ്മം (ഈശ്വരൻ) മാത്രമേ സത്യമായിട്ടുള്ളു. ഇക്കാണുന്ന പ്രകൃതിയൊക്കെ മായ. മായയെന്താണെന്ന് ചോദിച്ചാൽ ഇന്നതാണെന്ന് വ്യക്തമായിപ്പറയാൻ കഴിയുകയില്ല. അനുസ്യൂതം മാറിക്കൊണ്ടിരിക്കുന്ന അതു് എപ്പോഴും വ്യാമോഹിപ്പിക്കുന്നു. ഈ ലോകം മിഥ്യയാണെന്നുമാത്രം അറിയാം. സ്ഥലകാലങ്ങളും അവയോട് ബന്ധിതമായിരിക്കുന്ന മനസ്സും അനുഭവകാലത്തു് ഉണ്ടെങ്കിലും അന്തിമവിശകലനത്തിൽ മിഥ്യതന്നെ.

ആധുനികശാസ്ത്രവും അവസാനം അദ്വൈതവാദത്തിൽ എത്തിച്ചേരാതെ നിവൃത്തിയില്ല. പക്ഷെ അതിന്റെ മാർഗ്ഗം വളരെ വളരെ വളഞ്ഞതാണ്. പദാർത്ഥവും ശക്തിയും ഒന്നുതന്നെയാണെന്നും പദാർത്ഥങ്ങളെയെല്ലാം ശക്തിയാക്കി മാററാൻ കഴിയുമെന്നും ഉള്ളതുവരെ ശാസ്ത്രം ഇന്നെത്തിയിട്ടുണ്ടല്ലൊ. ആധുനികോപകരണങ്ങളൊന്നുമില്ലാതിരുന്ന പ്രാചീനകാലത്തെ ഭാരതീയാചാര്യന്മാർ ഇതു് ഇത്രയും കൃത്യമായി എങ്ങനെ മനസ്സിലാക്കി ? ബാഹ്യമായ അന്വേഷണങ്ങഠം വിട്ട് ആന്തരമായ അന്വേഷണങ്ങളിൽക്കൂടിയാണ് പല മഹാത്ഭുതങ്ങളും അവർ കണ്ടുപിടിച്ചതു്.

വിശദാംശങ്ങളിൽ സ്വാമിജി പ്രതിപാദിക്കുന്നതെല്ലാം ഈ അദ്വൈതസിദ്ധാന്തമാകുന്നു. സത്യാന്വേഷണത്തിൽ ആചാര്യന്മാർ അനേകം പടികഠം പിന്നിട്ട് ഏററവും മുകളിലത്തെ പടിയായ അദ്വൈതത്തിൽ എത്തിയിരിക്കയാണ്. അവിടെ എത്തുമ്പോഠം മാത്രമാണ് മനുഷ്യൻ തന്റെ ജീവിതലക്ഷ്യത്തിലെത്തുന്നതു്.

അദ്വൈതം ഒരു സ്വർഗ്ഗരാജ്യത്തേയും ചൂണ്ടിക്കാട്ടി നമ്മെ വ്യാമോഹിപ്പിക്കുന്നില്ല. നരകത്തെക്കാട്ടി ഭയപ്പെടുത്തുന്നുമില്ല. നരകവും സ്വർഗ്ഗവും ഇവിടെത്തന്നെ – നമ്മുടെ മനസ്സിന്റെ സൃഷ്ടികഠം. നിത്യശിക്ഷ എന്നൊന്നേയില്ല. എപ്പോഴെങ്കിലുമൊരിക്കൽ നാം മുക്തിപ്രാപിക്കാതിരിക്കയില്ല. നമുക്കു വേണമെങ്കിൽ അതിപ്പോഠംത്തന്നെ ആകാം. അല്ലെങ്കിൽ, അനേകം ജനനമരണങ്ങളിൽക്കൂടി പ്രയാണം ചെയ്ത്, ഒരിക്കൽ ക്ഷണികമായ ഈ ലൗകികസുഖങ്ങളിൽ വിരക്തിതോന്നി ജീവിതം ഈശ്വരാഭിമുഖമാകുമ്പോഠം അജ്ഞാനം നീങ്ങി ജ്ഞാനം ഉദിക്കുമ്പോഠം, മുക്തി ലഭിക്കും. അതുവരെ മുക്തിയില്ല. നമ്മെ ആരും വിധിക്കുന്നില്ല. നമ്മുടെ വിധികർത്താവ് നാം തന്നെ. കുററം ചാരുന്നതിന്ന് ഒരു പിശാചില്ല. ഭൂതകാലകർമ്മങ്ങഠം നമ്മെ ഈ വിധമാക്കി. വർത്തമാനം ഭാവിക്കു രൂപംകൊടുക്കുകയും ചെയ്യും.

ഇങ്ങനെ മനുഷ്യന്റെ ജീവിതത്തിലെ പ്രശ്നങ്ങഠംക്കെല്ലാം ശാശ്വതമായ സമാധാനം നൽകുന്ന അദ്വൈതസിദ്ധാന്തത്തെപ്പററി ജനങ്ങളെ ബോധവാന്മാരാക്കുവാനാണ് സ്വാമിജി ശ്രമിച്ചതു്. വിവേകാനന്ദസാഹിത്യസർവ്വസ്വം മുഴുവൻ സശ്രദ്ധം വായിക്കുമ്പോഠം അദ്വൈതദർശനത്തെപ്പററി ശരിയായ, പൂർണ്ണമായ, ഒരു ബോധം നമുക്കു കിട്ടുവാൻ കഴിയുന്നു.

# ഉത്തമമായ ഭക്തി

എം. രാമകൃഷ്ണൻനായർ ബി. ഏ. ബി. എൽ.

സത്വാദിഗുണഭേദത്താൽ മനുഷ്യരുടെ സങ്കല്പങ്ങളിൽ വന്നു ഭവിക്കുന്ന വ്യത്യസ്തഭാവങ്ങളനുസരിച്ചു ഭക്തിമാർഗ്ഗങ്ങളും പലതായി ഭവിക്കുന്നു എന്നു പറയപ്പെട്ടിരിക്കുന്നു.

ദംഭമോ ഹിംസയോ മാത്സര്യാദിയോകൊണ്ടു രുഷ്ടനായ്
ഭേദബുദ്ധിയെഴുന്നോനാം നരൻതൻ ഭക്തി താമസി.
ധനമോ ഭോഗമോ പേരോ നേടാനായ് പ്രതിമാദിയിൽ
എന്നെപ്പൂജിക്കുമബ്ഭേദബുദ്ധിതൻ ഭക്തി രാജസി.
ഭഗവത്പ്രാപ്തിയോ വേദവിധിയോ പാപനാശമോ
ചിന്തിച്ചു യാഗാദി ചെയ്യുമവൻതൻഭക്തി സാത്വികി.
എൻഗുണം കേട്ടു താൻ സർവ്വവ്യാപിയാമെന്നിലാഴിയിൽ
ഗംഗാപ്രവാഹംപോലുണ്ടാമവിച്ഛിന്നമനോഗതി
നിർഗ്ഗുണം ഭക്തിയോഗത്തിൻ രൂപമാണതു താൻ ശുഭേ!
ഫലാനപേക്ഷമായെന്നിലെഴുമേകാന്തഭക്തിയും.''
(ഭാഗവതം III. 29. 8-12)

എന്നിങ്ങനെ ഭക്തിയെ നാലായി തരം തിരിച്ചു ശ്രീഭഗവാൻതന്നെ മാതാവിനോടുപദേശിച്ചതായി ഭാഗവതത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്. രുഷ്ടഭക്തി, കർമ്മഭക്തി, യജ്ഞഭക്തി, പരാഭക്തി എന്നും ഇവയെ വിളിക്കാവുന്നതാണ്. ഈ നാലിൽ പരാഭക്തി അല്ലെങ്കിൽ നിർഗ്ഗുണഭക്തി എന്നു പറയപ്പെടുന്ന ഭക്തിയാണ് ഉത്തമമായിട്ടുള്ളതു്.

ഉത്തമഭക്തിയുടെ സവിശേഷതയും അവിടെ ഭഗവാൻതന്നെ അരുളിയിട്ടുണ്ട്:—

സാലോക്യം, സാർഷ്ടി, സാമീപ്യം സാരൂപ്യൈ-
ക്യങ്ങളും തഥാ
കൊടുത്താലുമെടുക്കില്ലക്കൂട്ടരെൻ സേവയെന്നിയേ.
അതുതാൻ ഭക്തിയോഗാഖ്യമുൽകൃഷ്ടം പുരുഷാർത്ഥവും
ത്രിഗുണത്തേയുമതിനാൽ വെന്നെൻഭാവവുമാർന്നിടാം.

ഭഗവത്പ്രീതിയാണ് യഥാർത്ഥഭക്തൻെറ എല്ലാ ചെയ്തികളുടെയും ഏകലക്ഷ്യം. ഭക്തൻ ദാസനും ഭഗവാൻ സ്വാമിയുമാണെന്ന ദൃഢനിശ്ചയത്തോടും എന്നാൽ തൻകാര്യവുമെന്ന ഭേദബുദ്ധിയില്ലാതെയും എല്ലാം ഭഗവാനിൽത്തന്നെ സമർപ്പിച്ചുംകൊണ്ടുകൂടിയുമാണ് ഭക്തൻ ചെയ്യുന്നതെല്ലാം. സ്വാർത്ഥതയോ പരാജയഭീതിയോ തെല്ലുമില്ലാതെ ആത്മാർത്ഥതയോടെ ഭഗവത്പ്രീത്യർത്ഥം ചെയ്യുന്ന കർമ്മങ്ങൾ ഭഗവാൻ ദയാദൃഷ്ടിയോടെ വീക്ഷിച്ചുകൊണ്ടിരിക്കും; ഇടയ്ക്കിടയ്ക്കു തുച്ഛഫലങ്ങൾ നൽകി ഭഗവാൻ ഭക്തനെ പരീക്ഷിക്കുകയും ചെയ്യും. അണിമാദ്യൈശ്വര്യങ്ങളാൽ മാർഗ്ഗഭ്രംശം വരാൻ ഭക്തനനുവദിക്കില്ല. എല്ലാ സിദ്ധികളുടെയും ഇരിപ്പിടമായ ഭഗവാനെ ''ഭക്തിയാം ദൃഢദാമ''ത്താൽ ബന്ധിച്ച്, വശവർത്തിയാക്കിയിരിക്കുന്ന ഭക്തനുണ്ടോ ഐശ്വര്യലബ്ധിയിൽ അനുമോദിക്കാനൊരുങ്ങുന്നു? 'എന്തിനിങ്ങനെ എന്നെ പരിശോധിക്കുന്നു? അങ്ങു കുടികൊള്ളുന്നിടത്തു മറ്റൊരു ചിന്തയ്ക്കു സ്ഥലമുണ്ടോ?' എന്നായിരിക്കും അനുഗ്രഹദാതാവായ ഭഗവാനോടു ഭക്തൻ ചോദിക്കുക. കേൾക്കുക ശ്രീരാമചന്ദ്രവചസ്സുകൾ:—

മാമക ഗുണഗാനങ്ങൾ കേൾക്കവേ
കോൾമയിർ ഗദ്ഗദമശ്രുപൂരവും
കലരും കാമവിഹീനൻ കയ്യിൽ
കളിപ്പാവ ഞാനെന്നുമറിക നീ.

ഈശ്വരൻ ഭക്തൻെറ കളിപ്പാവ! മായാശക്തിയാൽ, ചക്രത്തിലേററിയിരിക്കുന്ന വസ്തുക്കളെപ്പോലെ, സകല പ്രാണിവർഗ്ഗങ്ങളെയും പ്രവർത്തിപ്പിച്ചുകൊണ്ട്, സർവ്വഭൂതങ്ങളുടെയും ഹൃദ്ദേശത്തിൽ സ്ഥിതി ചെയ്യുന്നവൻ എന്നു ഗീതയിൽ (xviii – 61) സ്വയം വിശേഷിപ്പിക്കുന്ന ഭഗവാൻ ഭക്തൻെറ ചൊല്പടിയിലാടുന്ന വെറും കളിപ്പാവ! സൃഷ്ടിസ്ഥിതിസംഹാരകർത്താവും പരാവരേശനും ബ്രഹ്മാണ്ഡകോടിനായകനും ലക്ഷ്മീപതിയുമായ ശ്രീ നാരായണൻ ഉത്തമഭക്തൻെറ ദാസാനുദാസൻ! ഇതിലേറെ അത്ഭുതമെന്തുള്ളൂ!

നാരദഭക്തിസൂത്രത്തിൽ ഭക്തി ഭക്തനെ ആത്മാരാമനാക്കുന്നു എന്നു കാണുന്നു. തന്നിൽത്തന്നെ രമിക്കുന്നവനാണ് ഭഗവാൻ. ഭക്തനും തന്നിൽത്തന്നെ രമിക്കുന്നവൻ. ഭഗവാനൊഴിച്ചു മററാരുമില്ലാത്തതിനാൽ ഭഗവാൻ ആത്മാരാമനായി. സർവസുഖസാരവും സകലവിധലാവ

ണ്യധാമവും ആനന്ദത്തിടമ്പുമായ ഭഗവാൻ തൻെറയുള്ളിൽ തനിയ്ക്കു വിധേയനായി വർത്തിയ്ക്കുന്നതിനാൽ സ്വഹൃദിസ്ഥിതഭഗവദ്രൂപത്തെ ഉൾക്കണ്ണുകൊണ്ടു സദാ കാണുന്ന ഭക്തനും ആത്മാരാമനായി. ഭക്തനങ്ങനെ ഒരേ സമയം കിങ്കരനും യജമാനനുമായി വിരാജിയ്ക്കുന്നു. നിരതിശയാനന്ദസാന്ദ്രവും നിർവികല്പസുഖപ്രദവുമായ ഭഗവല്ലീലയുടെ താളമേളങ്ങൾ അനുസ്യൂതം കരൾത്തട്ടിൽനിന്നു മുഴങ്ങിക്കേൾക്കുമ്പോൾ പ്രപഞ്ചത്തിൻെറ ഭേകാരവത്തിൽ ശ്രദ്ധയർപ്പിയ്ക്കാൻ ഭക്തനു തോന്നുകയില്ല. അതുകൊണ്ടാണ് അവൻ ആത്മാരാമനും വിഭുവിൻെറ പ്രഭുവുമാകുന്നത്. ഉത്തമഭക്തൻ അന്യാശ്രയമില്ലാത്തവനാണ്. ഭഗവാൻെറ ചെന്താരടികളല്ലാതെ ഭക്തൻ മറെറാന്നിനെയും ആശ്രയമായി സ്വീകരിയ്ക്കില്ല.

> ഒരിയ്ക്കൽ വന്നു ''ഞാൻ നിൻെറ''
> യെന്നപേക്ഷിപ്പവന്നു ഞാൻ
> എല്ലാരിൽനിന്നുമഭയം
> കൊടുത്തിടുമിതെൻ വ്രതം.

എന്നു ഭഗവാൻ ശ്രീരാമചന്ദ്രൻ സ്വയം എടുത്തിട്ടുള്ള ഈ വ്രതം ഭക്തനറിയാം.

ഭഗവദ്ഭക്തിയുടെ വഴിയേ നടക്കുന്നവൻ കണ്ണടച്ചുകൊണ്ടോടിയാലും അധഃപതനത്തിലേയ്ക്കു വീഴില്ലെന്നും ഭക്തനു നിശ്ചയമുണ്ട്.

> ''സർവധർമ്മങ്ങൾ വിട്ടെന്നെത്തന്നെ ശരണമേല്ക്ക നീ
> നിൻപാപമെല്ലാം ഞാൻ തീർത്തു കൊള്ളുവൻ, –
> മാഴ്കിടേണ്ടെടോ.'' (ഗീത. xviii–66)

എന്ന ഭഗവാൻെറ വാക്കിൽ പരിപൂർണ്ണമായി വിശ്വസിച്ച് എല്ലാ ധർമ്മങ്ങളെയും ഉപേക്ഷിച്ച് അനന്യശരണനായി ഭഗവത്പാദങ്ങളെ ആശ്രയിച്ച ഭക്തൻെറ എല്ലാ ചുമതലകളും ഭഗവാൻതന്നെ ഏറെറടുക്കുന്നു. പിന്നെ മായ അവനെ ഉപദ്രവിക്കുകയില്ല.

ഉത്തമഭക്തിയുള്ളവൻെറ ഗുണഗണങ്ങൾ ഗീത പന്ത്രണ്ടാമധ്യായത്തിൽ കീർത്തിച്ചിട്ടുള്ളതു സുപ്രസിദ്ധമാണല്ലോ. സമദൃഷ്ടി ഉത്തമഭക്തിയുടെ ഒരവിഭാജ്യഘടകമാണെന്നുകൂടി പറയാതെ നിവൃത്തിയില്ല.

> ''സർവ്വഭൂതങ്ങളിലുമബ്ഭഗവാൻ ജീവരൂപിയായ്
> വാഴുന്നുവെന്നാദരത്താലേതിനേയും നമിയ്ക്കണം.''

എന്നും

> ''തനിയ്ക്കുമന്യനും മധ്യേ ചെറുതാമന്തരത്തെയും
> കാണ്മോന്നൽബണമാം ഭീതിയണപ്പൂ മൃത്യുരൂപി ഞാൻ
> അതിനാൽ സർവഭൂതസ്ഥനായെന്നെക്കണ്ടഭേദമായ്
> സർവത്തെയും ദാനമാനമൈത്രീപൂർവം ഭജിയ്ക്കണം.''

എന്നും കപിലമുനിയോതിയിട്ടുണ്ട്.

ഇത്രയും കുറിച്ചതിൽനിന്ന് ആത്മാരാമത്വം, സമദൃഷ്ടി, ഈശ്വരാർപ്പണബുദ്ധി, അഭേദഭാവന എന്നിവയുടെ സമഞ്ജസസമ്മേളനമാണ് ഉത്തമഭക്തിയെന്നേറെക്കുറെ വ്യക്തമായിരിക്കുമല്ലോ.

---

# പുസ്തകാഭിപ്രായം

## കാളിദാസസർവ്വസ്വം – ഒന്നാംഭാഗം

(മൂന്നു നാടകങ്ങൾ)

ഗ്രന്ഥകർത്താ: ഡോ: സുധാംശുചതുർവേദി,

സുധാ പബ്ലിക്കേഷൻസ്, തൃശ്ശൂർ – 1.

പേജ് 610 വില 50 ക.

ധർമ്മാർത്ഥകാമമോക്ഷങ്ങളാകുന്ന ചതുർവർഗ്ഗത്തിൻെറ ഫലപ്രാപ്തി സുസാധമാക്കിത്തീർക്കുന്ന സുന്ദരകലയായിട്ടാണ് പ്രാചീനഭാരതീയർ സാഹിത്യത്തെ വീക്ഷിച്ചതു്. അതു ജീവിതത്തിൻെറ പരമലക്ഷ്യമാണെന്നായിരുന്നു അവരുടെ മതം. ആദിമകാവ്യമായ രാമായണത്തിൻെറ കർത്താവായ വാല്മീകിയേയും പഞ്ചമവേദമായ മഹാഭാരതത്തിൻെറ കർത്താവായ വ്യാസനേയും ഭാവത്തിലും രൂപത്തിലും യഥോചിതം ഉപജീവിച്ച് ആധിഭൌതികവും ആദ്ധ്യാത്മികവുമായ വിജ്ഞാനത്തെ സമനിലയിൽ വളർത്തുന്ന സാഹിത്യസൃഷ്ടികൊണ്ട് ഭാരതത്തെ അനശ്വരമാംവണ്ണം ധർമ്മക്ഷേത്രവും കർമ്മക്ഷേത്രവുമാക്കിത്തീർത്ത ക്രാന്തദർശിയും അതുല്യപ്രതിഭാശാലിയുമായ മഹാകവിയാണ് കാളിദാസനെന്ന് അദ്ദേഹത്തിൻെറ പ്രശസ്തകൃതികളായ രണ്ടു ഖണ്ഡകാവ്യങ്ങളും രണ്ടു മഹാകാവ്യങ്ങളും മൂന്നു നാടകങ്ങളും ഒരേവിധം തെളിയിക്കുന്നു. പ്രകൃതനിരൂപണവിഷയമായ ''കാളിദാസസർവ്വസ്വം'' ഒന്നാംഭാഗം എന്ന ബൃഹത്തും മഹത്തുമായ ഈ ഗ്രന്ഥതല്ലജത്തിൽ ആ മൂന്നു നാടകങ്ങളാണ് പ്രതിപാദ്യവിഷയം. ഖണ്ഡകാവ്യങ്ങളും മഹാകാവ്യങ്ങളുമാണ് ഇതിൻെറ രണ്ടാംഭാഗം.

പ്രസ്താവന അവതാരിക, അഭിനന്ദനം, അനുമോദനം എന്നീ മുഖപ്പന്തിയിലെ ഭാഗങ്ങളെല്ലാം അത്യന്ത ഹ്രസ്വമെന്നു പറയാവുന്ന നിലയിലാണെങ്കിലും ''ദീപശിഖാകാളിദാസ''നെന്നു പ്രകീർത്തിക്കപ്പെട്ട സാക്ഷാൽ കാളിദാസനെ വേദശാസ്ത്രാദിപാരംഗതനും സകലകലാവല്ലഭനും നിസ്തുലപ്രതിഭാധനനുമായൊരു മഹാകവിയായി വായനക്കാൎക്കു പരിചയപ്പെടുത്തുന്ന സുദീൎഘമായ ''പ്രവേശകം'' ഈ മഹാഗ്രന്ഥകൊട്ടാരത്തിന്റെ ആനപ്പടിവാതിലായിത്തന്നെ പരിലസിക്കുന്നു. കാളിദാസനെക്കുറിച്ചുള്ള ഐതിഹ്യങ്ങളും ശിലാലിഖിതാദികളുമുൾപ്പെടെ ബാഹ്യങ്ങളും ആഭ്യന്തരങ്ങളുമായ ചരിത്രരേഖാദികളും തൽക്കൃതികളിൽ ഒളിഞ്ഞും തെളിഞ്ഞും കാണുന്ന ധ്വനി, ഭാവ,രസാലങ്കാരാദികളായ കാവ്യഘടകങ്ങളും, കാളിദാസന്റെ ജീവിതദൎശനം, സൌന്ദൎയ്യദൎശനം, മുൻഗാമികളും പിൻഗാമികളുമായ മഹാകവികളോടുള്ള ബന്ധങ്ങൾ, തുടങ്ങിയ വിഷയങ്ങളുമെല്ലാം ചൎച്ചയ്ക്കും പഠനത്തിനും വിഷയമാക്കി സോദാഹരണം പ്രപഞ്ചനം ചെയ്യുന്ന ആ പ്രവേശകംതന്നെ കാളിദാസസൎവ്വസ്വം എന്ന ഗ്രന്ഥസംജ്ഞയെ ഒരു തരത്തിൽ സാധൂകരിക്കുന്നുണ്ട്.

പ്രവേശകം കഴിഞ്ഞാൽ വിക്രമോൎവ്വശീയം, മാളവികാഗ്നിമിത്രം, അഭിജ്ഞാനശാകുന്തളം എന്ന ക്രമത്തിൽ ആ മൂന്നു നാടകങ്ങളുടേയും പ്രാകൃതം ഉൾപ്പെടെയുള്ള മൂലം മലയാളം ലിപിയിൽ ഇടത്തും ഗദ്യപരിഭാഷ വലത്തും ഭാഗങ്ങളിൽ ഒപ്പത്തിനൊപ്പം ചേൎത്തുകൊണ്ട് അവതരിപ്പിച്ചിട്ടുള്ളതു് വായനക്കാൎക്കു് താരതമ്യപഠനത്തിന്നു് പരമാവധി സൌകൎയ്യം പ്രദാനം ചെയ്യുന്നു. ഓരോ നാടകത്തിന്റേയും തുടക്കത്തിൽ അതാതിൽ പ്രസക്തങ്ങളായ കഥാഭാഗങ്ങളെ വിവരിക്കുന്ന ആമുഖവും അങ്കക്രമത്തിൽ ഇതിവൃത്തത്തിന്റെ സംക്ഷേപവും കഥാപാത്രങ്ങളെ പരിചയപ്പെടുത്തുന്ന കുറിപ്പുകളും ഉള്ളതിനാലും മൂലത്തിന്റെ ഗദ്യപരിഭാഷയായതിനാലും സംസ്കൃതം പഠിക്കാത്ത വായനക്കാൎക്കും ഈ ഗ്രന്ഥത്തിൽനിന്നു് കാളിദാസകൃതികളുടെ സ്വാരസ്യവും മാധുൎയ്യവും മാഹാത്മ്യവും ഉള്ളിൽത്തട്ടി മനസ്സിലാക്കാനും അവയുടെ രസം ആസ്വദിക്കാനും കഴിയുന്നതാണു്.

വടക്കെ ഇന്ത്യക്കാരനായ ഗ്രന്ഥകാരൻ കേരളത്തിൽ വന്നു് മലയാളം അക്ഷരമാല മുതൽ പഠിച്ചുണ്ടാക്കി വിശ്വമഹാകവിമൂൎദ്ധന്യനായ കാളിദാസന്റെ വിശിഷ്ടകൃതികളെല്ലാം പണ്ഡിതപാമരഭേദംകൂടാതെ എല്ലാ കേരളീയൎക്കും ആസ്വദിക്കാറാക്കിത്തീൎത്തു് കേരളീയരെ രസിപ്പിക്കാനും കൈരളിയെ അഭിമാനാവഹമായ നിലയിൽ സമ്പന്നയാക്കാനും വേണ്ടി ഇത്രമാത്രം ക്ലേശിച്ച് യത്നിച്ചതിന്നു് കേരളീയരും കൈരളിയും അദ്ദേഹത്തിനോടു് എന്നും കടപ്പെട്ടവരായിരിക്കും. ഒടുവിൽ ചേൎത്ത കാളിദാസസൂക്തികളും ശ്ലോകാനുക്രമണികയും കാളിദാസകൃതികളുടെ പഠനത്തിൽ ശ്രദ്ധയും താല്പൎയ്യവുമുള്ളവൎക്കു് വളരെ പ്രയോജനകരമായിരിക്കും. ഒരു മഹാകവിയുടെ കൃതികളെല്ലാം സമാഹരിച്ചു് ഒരു സമ്പൂൎണ്ണഗ്രന്ഥത്തിന്റെ രൂപത്തിൽ ഒന്നോ രണ്ടോ ഭാഗമായി പ്രസിദ്ധപ്പെടുത്തുന്ന പതിവു് മുമ്പും ഉണ്ടെങ്കിലും ഒരു വിശ്വമഹാകവിയായ കാളിദാസന്റെ എല്ലാ കൃതികളും ഒരു പ്രാദേശികഭാഷയിലേയ്ക്കു് ഗദ്യത്തിൽ വിവൎത്തനം ചെയ്തു് നിഷ്കൃഷ്ടപഠനം ഉൾക്കൊള്ളുന്ന നിരൂപണപരവും ആസ്വാദനപരവുമായ ആമുഖങ്ങളോടുകൂടി പ്രാകൃതം ഉൾപ്പെടെയുള്ള മൂലവും ഗദ്യവിവൎത്തനവും ഒപ്പത്തിനൊപ്പം ചേൎത്തു് ഒരു പൂൎണ്ണഗ്രന്ഥത്തിന്റെ ഒന്നും രണ്ടും ഭാഗങ്ങളെന്ന നിലയിൽ പ്രസിദ്ധപ്പെടുത്തുന്ന ഇത്തരം ഒരു മഹാസംരംഭം അശ്രുതദൃഷ്ടപൂൎവ്വമായ ഒരനന്യയാലങ്കാരമാണു്. സമുദ്രാന്തൎഭാഗത്തുള്ള രത്നങ്ങളെല്ലാം ഉദ്ധരിച്ചു സമാഹരിക്കാൻ സാധിക്കാത്തപോലെ കാളിദാസകൃതികളിലെ ആശയരത്നങ്ങളും സമ്പൂൎണ്ണമായി ഉദ്ധരിച്ചു സമാഹരിക്കാൻ സാദ്ധ്യമല്ലാത്തതിനാൽ ആ വിഷയത്തിൽ നേടിയേടത്തോളം വിജയം അഭിനന്ദനാൎഹമായ നേട്ടംതന്നെ. ഡോ: സുധാംശുചതുർവേദിയുടെ ഈ മഹാസംരംഭം അഭിനന്ദനാൎഹമെന്നപോലെ അനുകരണീയവുമാണു്. കേരളത്തിലെ എല്ലാ വിദ്യാഭ്യാസസ്ഥാപനങ്ങളും വിശിഷ്ടഗ്രന്ഥാലയങ്ങളും ഈ സൽഗ്രന്ഥം മുഖേന കാളിദാസകൃതികളുടെ മാധുൎയ്യം സകല കേരളീയൎക്കും ആസ്വദിക്കാൻ സഹായിക്കുന്നതു് കേരളത്തിന്റെ സാംസ്കാരികാഭിവൃദ്ധിക്കു സഹായകമായിരിക്കുമെന്നുകൂടിപ്പറയാം. — സി. കെ. വാരിയർ

## മഹാനായ ശിവാജി

ഗ്രന്ഥകൎത്താ: പി. ബാലകൃഷ്ണൻ,

ജയഭാരത് പബ്ലിക്കേഷൻസ്,

കല്ലായ് റോഡ്, കോഴിക്കോട്– 2.

വില: 6 രൂപ. പേജ് 159+8.

ദേശാഭിമാനികളുടെ വൎണ്ണോജ്ജ്വലജീവിതങ്ങൾകൊണ്ടു സംപുഷ്ടമാണു് ഭാരതചരിത്രം. ഭാരതത്തിനുവേണ്ടി ജീവൻ ബലിയൎപ്പിച്ചവരുടെ ഒരു നീണ്ട പട്ടിക തന്നെ നമുക്കു തയ്യാറാക്കാൻ പ്രയാസമൊന്നുമില്ല. അവരുടെയിടയിൽ ധ്രുവനക്ഷത്രംപോലെ പ്രശോഭിക്കുന്ന ഒരു ദേശാഭിമാനിയാണു് ഛത്രപതി ശിവാജി.

ഭാരതത്തിനു് എത്രയോ നൂററാണ്ടുകാലത്തെ ആദ്ധ്യാത്മികപൈതൃകമുണ്ടു്. എന്നാൽ മുസ്ലീങ്ങളുടെ വരവോടെ, പ്രത്യേകിച്ചു് മുഗൾരാജാക്കന്മാരുടെ ഭരണത്തോടെ ഹിന്ദുക്കൾക്കു് അവരുടെ ആചാരമനുസരിച്ചു ജീവിക്കാനോ, ആരാധിക്കാനോ ക്ഷേത്രങ്ങൾ സംരക്ഷിക്കാനോ ഉള്ള സ്വാതന്ത്ര്യംപോലും ഉണ്ടായിരുന്നില്ലെന്നുള്ളതിനു് ചരിത്രരേഖകളുണ്ടു്. ഹിന്ദുദേവാലയങ്ങൾ നശിപ്പിച്ചു് വസ്തുവകകൾ അപഹരിക്കപ്പെട്ടു. പല ദേവാലയങ്ങളുടെ സ്ഥാനത്തും മുസ്ലീംപള്ളികൾ ഉയൎന്നു വന്നു. കാശിയിലെ വിശ്വനാഥക്ഷേത്രവും, പ്രഭാസത്തിലെ സോമനാഥക്ഷേത്രവും, മഥുരയിലെ കേശവദേവക്ഷേത്രവും മററും ഔറംഗസീബു നശിപ്പിച്ച കഥ

ചരിത്രവിദ്യാർത്ഥികരം മറന്നുപോകാനിടയില്ല. ഇവിടത്തെ ഹിന്ദുരാജാക്കന്മാർക്കും, ഹിന്ദുപ്രമാണിമാർക്കും ഇതെല്ലാം കൈയുംകെട്ടിനിന്നു കാണാനേ കഴിഞ്ഞുള്ളു. ചിലർ അക്രമങ്ങരംക്ക കൂട്ടുനില്ക്കുകൂടി ചെയ്തു. ഈ സമയത്താണു് ശിവാജി രംഗപ്രവേശം ചെയ്തതു്.

ശിവാജിയുടെ ചരിത്രമെന്നു പറയുന്നതു് നീണ്ട ഒരു സ്വാതന്ത്ര്യസമരത്തിൻെറ ചരിത്രമാണു്. വാരം കൈയ്യിലെടുക്കാൻ പ്രായമായതുമുതൽ അവസാനശ്വാസം വലിക്കുന്നതുവരെ മാതൃഭൂമിയുടെ സ്വാതന്ത്ര്യസംരക്ഷണത്തിനുവേണ്ടി അദ്ദേഹം പോരാടി. സിംഹത്തിനൊത്ത പരാക്രമങ്ങളോടെ ശിവാജി മുന്നേറുന്നതു കണ്ടപ്പോരം അറംഗസീബിനുപോലും പരിഭ്രാന്തിയുണ്ടായി. ആ ''കാട്ടെലി''യെ നശിപ്പിച്ചില്ലെങ്കിൽ തങ്ങരംക്ക രക്ഷയില്ലെന്നു് ശത്രുക്കരം മനസ്സിലാക്കി. നേരിട്ടുള്ള യുദ്ധത്തിലൂടെ അതു സാധ്യമല്ലെന്നു മനസ്സിലായപ്പോരം വഞ്ചനയുടെ മാർഗ്ഗം സ്വീകരിച്ചു. പക്ഷെ ശിവാജി അവിടെയും കുടുങ്ങിയില്ല. അറംഗസീബു് നിസ്സഹായനായി നോക്കിനിന്നു. ശിവാജിയുടെ ധൈര്യവും, ബുദ്ധിശക്തിയും ശത്രുക്കരംക്കുപോലും ബഹുമാനമുണ്ടാക്കത്തക്കവിധത്തിലായിരുന്നു.

ശിവാജി, ഒരു സാമ്രാജ്യം സ്ഥാപിക്കാൻ ശ്രമിച്ചതിനെ പലരും വിമർശിച്ചിട്ടുണ്ടു്. ശിവാജിയുടെ അധികാരദുർമ്മോഹമായി പലരും അതിനെ ചിത്രീകരിക്കുന്നുണ്ടു്. എന്നാൽ അതിനുത്തരം ഈ ഗ്രന്ഥത്തിൽ പറയുന്നതു നോക്കുക. ''എന്തൊക്കെ മഹത്തായ കാര്യങ്ങരം ചെയ്ത ആളായാലും 'ശിവാജി' ഒരു സേനാനായകൻ മാത്രം എന്ന നിലയിലാണു് ജനങ്ങരം കണക്കാക്കിയതു്. അവക്കൊരൊററ ചക്രവർത്തി മാത്രം – ദൽഹി ഭരണാധികാരി. ബാദ്ഷായുടെ കീഴിലുള്ള സുദീർഘകാലത്തെ സേവനംമൂലം, അവരുടെയൊക്കെ മനസ്സു് പരിപൂർണ്ണമായും അടിമത്തത്തിൻെറ വിലങ്ങിൽപ്പെട്ടു കഴിഞ്ഞിരുന്നു. ജനങ്ങളുടെ മനസ്സിലെ ഈ അടിമത്തബോധം മാററണമെന്നും ശിവാജി കരുതി. തനിക്കെന്തൊക്കെ നേടാൻ കഴിഞ്ഞെങ്കിലും ജനങ്ങരം കാണുന്നതു് തന്നെ ഒരു സേനാധിപൻെറ മകനായിട്ടാണെന്നും സ്വരാജ്യത്തിനു വേണ്ടിയുള്ള യുദ്ധം ഒരു സാഹസികവിപ്ലവമായിട്ടാണെന്നും അദ്ദേഹം മനസ്സിലാക്കി. ഈ മിഥ്യാധാരണ പോക്കാൻ ഒരൊററ പോംവഴിയേയുള്ളു. എല്ലാ ആചാരോപചാരങ്ങളോടും ആർഭാടത്തോടും ചടങ്ങോടുംകൂടി സിംഹാസനമുണ്ടാക്കുക, അതായതു്, സ്വന്തം മുദ്രയും നിയമങ്ങളുമായി നാട്ടിന്നകത്തും പുറത്തുമുള്ള മററു രാജ്യങ്ങളുമായി ബന്ധം പുലത്തുന്ന ഒരു പരമാധികാരരാജ്യം സ്ഥാപിക്കുക – ഇതായിരുന്നു ശിവാജിയുടെ ലക്ഷ്യം.'' (പേജ് – 139)

ശിവാജിയുടെ ജീവിതചരിത്രത്തിലെ കാതലായ ഭാഗങ്ങരം വായനക്കാരുടെ മുമ്പിൽ നിരത്തിവെയ്ക്കാൻ ഗ്രന്ഥകാരനു കഴിഞ്ഞിട്ടുണ്ടു്. ലളിതവും സുന്ദരവുമായ ഭാഷ. യുദ്ധങ്ങളുടേയും ആക്രമണങ്ങളുടേയും ചരിത്രമാണു് ശിവാജിയുടേതെങ്കിലും വ്യക്തിപരമായ ജീവിതത്തെ കുറച്ചുകൂടി ഉരംപ്പെടുത്തിയിരുന്നെങ്കിൽ ഗ്രന്ഥം കൂടുതൽ രസാവഹമാകുമായിരുന്നു. ആധുനികമലയാളശൈലിയിൽ യുവാക്കരംക്കും കുട്ടികരംക്കുപോലും രുചിക്കുംവിധം കഴിഞ്ഞ ശതകത്തിലെ ഒരു ചരിത്രപുരുഷനെ അവതരിപ്പിക്കുക എന്ന കൃത്യം ഇത്രയും ഭംഗിയായി നിർവ്വഹിച്ചതിന്നു് ശ്രീ ബാലകൃഷ്ണൻ അഭിനന്ദനമർഹിക്കുന്നുണ്ടു്. — പി. എൻ. ഗോപാലകൃഷ്ണൻനായർ

---

# വാർത്തകരം

## വിവേകാനന്ദജയന്തി

ജനുവരി 23-ാംനു- വെള്ളിയാഴ്ച ആശ്രമത്തിൽവെച്ചു് ശ്രീ വിവേകാനന്ദജയന്തി ആഘോഷപൂർവ്വം കൊണ്ടാടി. രാവിലെ വേദപാരായണം, വിശേഷാൽപൂജ, ഗീതാപാരായണം, ശിവസഹസ്രനാമം മുതലായ പരിപാടികരംക്കുശേഷം ശ്രീ മുഢാനന്ദസ്വാമികരം, പാശ്ചാത്യരാജ്യങ്ങളിൽ വേദാന്തസന്ദേശം പ്രചരിപ്പിച്ച സ്വാമിജി ഭാരതീയരിൽ ആത്മവിശ്വാസമുണ്ടാക്കുവാൻ വേണ്ടി ചെയ്ത ശ്രമങ്ങളെ വിവരിച്ചുകൊണ്ടു് ഒരു പ്രഭാഷണം ചെയ്തു. അതിന്നുശേഷം ശ്രീ ശക്രാനന്ദസ്വാമികരം 'ഹിന്ദുധർമ്മം' എന്ന സ്വാമിജിയുടെ പ്രസംഗം വായിച്ചു് അതിലെ വിഷയങ്ങരം സദസ്യക്കു് വിവരിച്ചുകൊടുത്തു. ഉച്ചയ്ക്കു് പ്രസാദവിതരണവും ദരിദ്രനാരായണസേവയും ഉണ്ടായിരുന്നു. ഉച്ചയ്ക്കുശേഷം പുതുക്കാട്ടു് പാലാഴി സുദശ്ശനം ബാലസമാജത്തിലെ കുട്ടികളുടെ വകയായി ഉണ്ടായ അക്ഷരശ്ലോകം എല്ലാവരുടെയും പ്രശംസയ്ക്കു പാത്രമായി. 3 മണിക്കു് ഡാക്ടർ എസ്. രാജപ്പൻനായരുടെ (പ്രൊഫസർ, ട്രെയിനിങ്ങ് കോളേജ്) അദ്ധ്യക്ഷതയിൽകൂടിയ സമ്മേളനത്തിൽ വിവേകാനന്ദസ്വാമികളുടെ 'എൻെറ ഗുരുനാഥൻ' എന്ന പുസ്തകത്തെപ്പററിയുള്ള ചച്ചയാണുണ്ടായതു്. ശ്രീ പി. എൻ. ഗോപാലകൃഷ്ണൻ എം. എ., ടി, ആർ. പരമേശ്വരൻ ബി. എ., ശ്രീമതി ടി. വി. സുഭദ്ര (വിദ്വാൻ) എന്നിവർ ചച്ചാവിഷയമവതരിപ്പിച്ചുകൊണ്ടു് ഓരോ പ്രബന്ധമവതരിപ്പിച്ചു. ശ്രീ ഗോപകുമാർ, പുരുഷോത്തമൻ, കെ. പി. രാജൻ മുതലായ അദ്ധ്യാപകന്മാർ ചച്ചയിൽ സജീവമായി പങ്കെടുത്തു. സമ്മേളനത്തിന്നുശേഷം ഗുരുകുലം വിദ്യാർത്ഥികളുടെ കലാപരിപാടികളുമുണ്ടായിരുന്നു.

* * * *

കന്യാകുമാരി വിവേകാനന്ദകേന്ദ്രത്തിൻെറ വകയായി നാഗർകോവിലിൽവെച്ചു് വിവേകാനന്ദജയന്തി ആഘോഷിക്കുകയുണ്ടായി. ശ്രീ വി. എസ്. കേശവപെരുമാളുടെ അദ്ധ്യക്ഷതയിൽ കൂടിയ സമ്മേളനത്തിൽ ശ്രീ രംഗനാഥാനന്ദസ്വാമികളായിരുന്നു പ്രധാന പ്രാസംഗികൻ. കന്യാകുമാരിയുടെ പ്രാധാന്യത്തെയും പവിത്ര

തയെയും വളരെയധികം വർദ്ധിപ്പിച്ച വിവേകാനന്ദകേന്ദ്രത്തിന്റെ പ്രവർത്തനങ്ങളെ അദ്ദേഹം വളരെയധികം പ്രശംസിച്ചു. സമ്മേളനത്തിൽവെച്ച് കേന്ദ്രത്തിന്റെ പുതിയ പ്രസിദ്ധീകരണമായ, പ്രൊഫ. ശൈലേന്ദ്രനാഥധർ (കൽക്കത്ത) എഴുതിയ 'A comprehensive Biogrophy of Swami Vivekananda' എന്ന പുസ്തകം ഒന്നാംഭാഗത്തിന്റെ ഉദ്ഘാടനവും നടന്നു.

* * * *

പുഴാതി ശ്രീസോമേശ്വരിക്ഷേത്രസംരക്ഷണക്കമ്മിററി(ചിറക്കൽ)യുടെ ആഭിമുഖ്യത്തിൽ ശ്രീമദ് വിവേകാനന്ദസ്വാമികളുടെ 114–ാം ജന്മദിനം സമുചിതമായി ആഘോഷിച്ചു. ശ്രീ ജി. വി. ഡി. മാരാരുടെ അദ്ധ്യക്ഷതയിൽ ചേർന്ന യോഗത്തിൽ ശ്രീമാന്മാർ പി. ബാലചന്ദ്രക്കുറുപ്പ്, എം. ശിവശങ്കരൻ, ശ്രീകരഷേണായി എന്നിവർ യുഗപ്രഭാവനായ സ്വാമിജിയുടെ ആദ്ധ്യാത്മികവും ഭൗതികവുമായ വീക്ഷണങ്ങളെ പുരസ്സരിച്ചുകൊണ്ടും അദ്ദേഹത്തിന്റെ പ്രവർത്തനങ്ങൾ വഴി രാഷ്ട്രീയതലത്തിലും സാമൂഹ്യതലത്തിലുമുണ്ടായ ആശാവഹങ്ങളായ പ്രതികരണങ്ങളെ സവിസ്തരം പ്രതിപാദിച്ചുകൊണ്ടും പ്രസംഗിച്ചു.

### ശ്രീരാമകൃഷ്ണജയന്തി

മാർച്ച് 3–ാംനു- ബുധനാഴ്ച പുറനാട്ടുകര ശ്രീരാമകൃഷ്ണാശ്രമത്തിൽ ശ്രീരാമകൃഷ്ണജയന്തി പ്രത്യേക പരിപാടികളോടുകൂടി സാഘോഷം കൊണ്ടാടുന്നതാകുന്നു. എല്ലാ ഭക്തജനങ്ങളുടെയും സാന്നിധ്യസഹകരണങ്ങളുണ്ടാകണമെന്നഭ്യർത്ഥിച്ചുകൊള്ളുന്നു.

ഫെബ്രുവരിമാസത്തെ ഏകദിന അന്തര്യോഗം 8–ാംനു- ഞായറാഴ്ച പതിവുപോലെ നടത്തപ്പെടുന്നതാണ്.

# ഒരു അഭ്യർത്ഥന

പ്രിയസുഹൃത്തെ,

കാലടി ശ്രീരാമകൃഷ്ണ അദ്വൈതാശ്രമത്തിന്റെയും ആശ്രമസുഹൃത്തുക്കളുടേയും ചിരകാലപ്രാർത്ഥിതമായ ഒരു മഹാകാര്യം സാധിതപ്രായമാകുന്ന സന്ദർഭമാണിത്. 1971 ഏപ്രിൽ മാസത്തിൽ ശിലാസ്ഥാപനം ചെയ്ത് ആരംഭിച്ച ക്ഷേത്രംപണി മിക്കവാറും തീർന്നു കഴിഞ്ഞു. ഇതിനകം ഉദാരമതികളായ ഭക്തജനങ്ങളുടെ സംഭാവനയായി ലഭിച്ച നാലരലക്ഷം രൂപ ക്ഷേത്രംപണിക്കു ചെലവായിട്ടുണ്ട്.

1976 ഏപ്രിൽ 14–ാം തീയതി, ബുധനാഴ്ച പ്രതിഷ്ഠാകർമ്മം നടത്താനാണ് നിശ്ചയിച്ചിട്ടുള്ളത്. ശ്രീരാമകൃഷ്ണമിഷൻ പ്രസിഡണ്ട് ശ്രീമദ് വീരേശ്വരാനന്ദസ്വാമികൾ പ്രതിഷ്ഠാകർമ്മം നിർവ്വഹിക്കുന്നതും ഉദ്ഘാടനസമ്മേളനത്തിൽ ആദ്ധ്യക്ഷ്യം വഹിക്കുന്നതുമാണ്. തുടർന്നുള്ള സമ്മേളനങ്ങളിൽ ബഹു: കേരള ഗവർണ്ണർ ശ്രീ എൻ. എൻ. വാഞ്ചു മുതലായി അനേകം പ്രശസ്ത വ്യക്തികളും പണ്ഡിതശ്രേഷ്ഠന്മാരും സന്യാസിശ്രേഷ്ഠന്മാരും പങ്കെടുക്കുന്നതാണ്. 5 ദിവസം നീണ്ടുനില്ക്കുന്ന മഹോത്സവത്തിന്റെ പ്രധാന ചടങ്ങുകൾ വാസ്തുഹോമം, മഹാരുദ്രഹോമം, ചണ്ഡികാഹോമം, യതിപൂജ, നാരായണസേവ, കലാപരിപാടികൾ, സമ്മേളനങ്ങൾ മുതലായവയാണ്. ഭാഗവതസപ്താഹം, ഗീതാപ്രവചനം, ശ്രീരാമകൃഷ്ണവചനാമൃതപ്രഭാഷണം മുതലായ പരിപാടികൾ മേയ് 4–ാംനു- ശ്രീശങ്കരജയന്തിവരെ തുടർന്നുണ്ടായിരിയ്ക്കും.

ഇനി ശേഷിക്കുന്ന മിനുക്കുപണികൾക്കും പ്രതിഷ്ഠാമഹോത്സവത്തോടനുബന്ധിച്ചുള്ള പൂജാഹോമാദികൾക്കും, അതിഥിസേവയ്ക്കും, യതിപൂജയ്ക്കും, ഭക്തജനങ്ങൾക്ക് പ്രസാദം വിതരണം ചെയ്യുന്നതിനും, പാവങ്ങൾക്ക് ഭക്ഷണം കൊടുക്കുന്നതിനും (നാരായണസേവ) മററു പരിപാടികൾക്കുമായി ഏകദേശം ഒരു ലക്ഷം രൂപ വേണ്ടിവരുമെന്നാണ് കണക്കാക്കിയിട്ടുള്ളത്.

ഇതുപോലെയുള്ള ഒരു മഹാസംരംഭം ഉദാരമതികളായ ഭക്തജനങ്ങളുടേയും എല്ലാ സജ്ജനങ്ങളുടേയും ആത്മാർത്ഥമായ സഹായസഹകരണംകൊണ്ട് മാത്രമേ വിജയിയ്ക്കുയുള്ളൂ. ശ്രീശങ്കരന്റേയും ശ്രീരാമകൃഷ്ണദേവന്റേയും ദിവ്യചൈതന്യം ഒരുമിച്ചു സമ്മേളിച്ച് ലോകത്തെ അനുഗ്രഹിയ്ക്കുന്നതിനു് ഉദ്ദേശിച്ചിട്ടുള്ള ഈ ആരാധനാലയത്തിന്റെ ഉദ്ഘാടനമഹാമഹം വിജയിപ്പിയ്ക്കുന്നതിന് ധനസഹായംചെയ്യും പ്രതിഷ്ഠാമഹോത്സവത്തിൽ പങ്കുകൊണ്ടും ധന്യരായിത്തീരുന്നതിന് എല്ലാവരോടും സവിനയം അഭ്യർത്ഥിക്കുന്നു.

എന്ന് ശുഭാശംസി

ശ്രീരാമകൃഷ്ണ അദ്വൈതാശ്രമം,
കാലടി, 20–1–'76.

ഗണാനന്ദസ്വാമികൾ,
പ്രസിഡണ്ട്.

# പ്രബുദ്ധകേരളം




ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

| വാല്യം 61 | 1976 മാർച്ച് | ലക്കം 3 |
|---|---|---|

## അമൃതവാണി

### ശ്രീരാമകൃഷ്ണദേവൻ പാടാറുള്ള രണ്ടു ഗാനങ്ങൾ

I

സർവ്വഭൂതാന്തസ്ഥിതനായി മേവുന്ന
സർവ്വലോകേശ, ജഗന്നിവാസ !
എന്നുടെ നെഞ്ചകം നിന്നിലേ ചേർന്നപ്പോൾ
ഉണ്മയേതും നീ താനെന്നറിഞ്ഞു.
പണ്ഡിതപാമരന്മാരെയുമെന്നല്ല
ഹിന്ദുമാഹമ്മദന്മാരെയും നീ,
ഇച്ഛാനുരോധേന സൃഷ്ടിച്ചുകൊള്ളുന്നു,
ഉച്ചാവചത്വങ്ങളെന്തു പിന്നെ ?
എങ്ങും നിറഞ്ഞ നീ മേവിടുന്നു ദേവ-
മന്ദിരം തന്നിലും പള്ളിയിലും;
നിന്മഹിമാനമറിഞ്ഞോർ നമിച്ചിടും
ചിന്മയരൂപിയാം നിൻെറ മുമ്പിൽ.
ഭൂവിലും ദ്യോവിലും മാത്രമല്ലീരേഴ
പാരിലുമാഴിപ്പരപ്പതിലും,
എങ്ങു താൻ ജീവസ്ഥലിംഗം ലസിച്ചിടു-
മങ്ങു ഞാൻ കാണും, നിൻ സ്പന്ദനങ്ങൾ,

(പേജ് 169)

II

നാഥ, എൻ ജീവിതനൗകയ്ക്കു ഞാൻ ധ്രുവ-
താരമായ് കാണ്മതു നിന്നെയല്ലോ
ഇക്കരകാണാ ഭവാബ്ധിയിലിന്നിമേൽ
ഒട്ടും വഴി പിഴയ്ക്കില്ലെനിക്ക്.
എങ്ങെങ്ങലഞ്ഞുതിരിഞ്ഞോട്ടെയെൻനൗക
നിൻപ്രകാശത്തിന്നു മങ്ങലില്ല.
ശാന്തിദമായി കൃപാപൂർണ്ണമാം നിൻെറ
കാന്തിയെൻ ദുഃഖത്തെ ദൂരത്താക്കി
നിന്മുഖമുജ്ജ്വലകാന്തി പൊഴിച്ചെന്നും
തങ്ങുന്നുണ്ടെൻ ചിത്തമന്ദിരത്തിൽ.
നിന്നെ ക്ഷണനേരം ദർശിപ്പതില്ലെങ്കിൽ
എന്നാത്മാവാകുലപ്പെട്ടീടുന്നു.
നിന്നെ വിട്ടെൻ ചിന്ത മററു വസ്തുക്കളിൽ
തങ്ങുവാൻ സംഗതിയാകുന്നെങ്കിൽ,
നിന്മുഖദർശനമുണ്ടാകുന്നേരത്തു
നന്നെ ഞാൻ ലജ്ജിച്ചു നിന്നുപോകും.

(പേജ് 192)

—ശ്രീരാമകൃഷ്ണവചനാമൃതം ഭാഗം: മൂന്ന്.

# ശ്രീരാമകൃഷ്ണാവതാരം

**മൃഡാനന്ദസ്വാമി**

ഭാരതത്തിൻെറ ആദ്ധ്യാത്മികമായ പാരമ്പര്യത്തിലും മഹത്ത്വത്തിലും സനാതനധർമ്മത്തിൻെറ ജീവസന്ദായകങ്ങളായ തത്ത്വസംഹിതകളിലും ജനങ്ങൾക്കു നഷ്ടപ്പെട്ടുപോയിരുന്ന വിശ്വാസത്തെ വീണ്ടെടുക്കുകയായിരുന്നു ശ്രീരാമകൃഷ്ണാവതാരത്തിൻെറ ഉദ്ദേശം. മതം സങ്കല്പലോകത്തിലുള്ള ചില ചിന്താശകലങ്ങളല്ല, ഐഹികജീവിതം ശ്രേയസ്കരവും വിജയപ്രദവുമാകണമെങ്കിൽ അവശ്യം അനുസരിക്കേണ്ട ജീവിതചര്യതന്നെയാണ് എന്ന് അദ്ദേഹം സ്വജീവിതത്തിൽ തെളിയിച്ചു. സനാതനധർമ്മഗ്രന്ഥങ്ങളിൽ കാണുന്ന തത്ത്വങ്ങൾ നിത്യസത്യങ്ങളാണ്, അവയുടെ സാക്ഷാത്കരണമാണ് മനുഷ്യജീവിതത്തിൻെറ ലക്ഷ്യം; ആ ലക്ഷ്യപ്രാപ്തി ഈ ജീവിതത്തിൽ ഇവിടെ വെച്ചുതന്നെ സാദ്ധ്യമാണ് എന്ന് അദ്ദേഹം പ്രായോഗികമാക്കിക്കാണിച്ചുതന്നു. ''ഇഹ ചേദവേദീദഥ സത്യമസ്തി ന ചേദിഹാവേദീന്മഹതീ വിനഷ്ടിഃ'' (ഈ ജീവിതത്തിൽത്തന്നെ പരമാത്മതത്ത്വത്തെപ്പററി അറിവാൻ സാധിച്ചാൽ ജീവിതസാഫല്യം കൈവരും; അല്ലെങ്കിൽ വന്നുചേരുന്ന നഷ്ടം വളരെ വലുതാകുന്നു.) എന്ന കേനോപനിഷദ്‌വാക്യത്തിൻെറ സാർത്ഥകതയെ തെളിയിക്കുകയാണദ്ദേഹം ചെയ്തതു്. ഐശ്വരശക്തിയെ സാക്ഷാത്കരിച്ച് ആ ശക്തിയുമായി താദാത്മ്യം പ്രാപിച്ച ആ മഹനീയ ജീവിതം ലോകചരിത്രത്തിൽത്തന്നെ ഏററവും സുപ്രധാനമായ ഒരു സംഭവമാണ്. പരമ്പരാഗതമായ പ്രാധാന്യമോ മാഹാത്മ്യമോ ഒന്നുമില്ലാത്ത, പുതുതായി പണിതീർത്ത, ഒരു ദേവാലയത്തിലെ പൂജാരിയായി ജീവിതം നയിച്ച ശ്രീരാമകൃഷ്ണൻ – സ്വന്തം മാതൃഭാഷയായ ബംഗാളിയിൽപ്പോലും പറയത്തക്ക പ്രാവീണ്യമൊന്നും നേടിയിട്ടില്ലാത്ത, പ്രസംഗിക്കുവാനോ പുസ്തകമെഴുതുവാനോ ഒരിക്കലും മെനക്കെട്ടിട്ടില്ലാത്ത ആ ഗ്രാമീണയുവാവ് – ഇന്ന് ലോകം മുഴുവൻ ആരാധിക്കുന്ന ഒരു മഹാവ്യക്തിയാണ്; ആ ക്ഷേത്രം ഇന്നൊരു പുണ്യതീർത്ഥവുമാണ്. എന്താണതിന്നു കാരണം ? ഭാരതത്തിൻെറ ആത്മാവിനെയാണ് ഇന്നു ലോകം അദ്ദേഹത്തിൽ കാണുന്നതു്. ലോകത്തിന്നു മുഴുവൻ പ്രകാശം കൊടുക്കുവാൻ കഴിവുള്ള ആദ്ധ്യാത്മികചൈതന്യത്തിൻെറ മൂർത്തിമദ്ഭാവമാണദ്ദേഹം. ഏതൊന്നിനെത്തേടിയാണോ മനുഷ്യലോകം വെമ്പൽകൊണ്ടോടിനടക്കുന്നതു്, ആ പരമശാന്തിയിലേയ്ക്കും ശാശ്വതസുഖത്തിലേയ്ക്കുമുള്ള മാർഗ്ഗത്തെ വ്യക്തമായി ജീവിച്ചു കാണിച്ചുതരികയാണദ്ദേഹം ചെയ്തതു്. ''മുപ്പതുകോടി ഭാരതീയരുടെ അയ്യായിരം കൊല്ലത്തെ ആദ്ധ്യാത്മികജീവിതത്തിൻെറ പുനരാവിഷ്കരണമാണ് ശ്രീരാമകൃഷ്ണൻെറ ജീവിതം.'' ഭാരതത്തിൻെറ ജീവനാഡിയായ ആദ്ധ്യാത്മികതയെപ്പററി മനസ്സിലാക്കണമെങ്കിൽ, ആദ്ധ്യാത്മികഗ്രന്ഥങ്ങളുടെ അർത്ഥം സുഗമമാകണമെങ്കിൽ. ഭാരതസംസ്കാരത്തിൻെറ കാതൽ കണ്ടുപിടിക്കണമെങ്കിൽ, ചുരുക്കത്തിൽ ആർഷസന്ദേശമെന്താണെന്നറിയണമെങ്കിൽ, ഈ അവതാരചരിത്രം നാം പഠിക്കേണ്ടിയിരിക്കുന്നു. ''ശ്രീരാമകൃഷ്ണൻെറ ജീവിതചരിത്രം, മതം പ്രായോഗികമാക്കിയതിൻെറ ചരിത്രമാണ്. അതു് ഈശ്വരനെ മുഖത്തോടുമുഖം കാണുവാൻ നമ്മെ സഹായിക്കുന്നു'' എന്നാണ് മഹാത്മാഗാന്ധി ശ്രീരാമകൃഷ്ണനെപ്പററി പറയുന്നതു്.

സാധനയെ സംബന്ധിച്ചേടത്തോളം കായസ്ഥശേഷം പൂവുണ്ടാകുന്ന ചെടിയെപ്പോലെയായിരുന്നു അദ്ദേഹം. ജഗന്മാതാവിൻെറ ദർശനവും അനുഗ്രഹവും അദ്ദേഹത്തിന്ന് ആദ്യംതന്നെ സിദ്ധിച്ചുകഴിഞ്ഞു. അങ്ങനെ തൻെറ സകലഭാരവും ജഗജ്ജനനി ഏറെറടുത്തു എന്ന് ഉറപ്പുവരുത്തിയതിന്നുശേഷമാണ് അദ്ദേഹം സാധനാനുഷ്ഠാനങ്ങളിൽ മുഴുകുന്നതു്. സ്വയം സിദ്ധനായതിന്നുശേഷം വീണ്ടും സാധനകളനുഷ്ഠിക്കു

ന്നതു് ഒരിക്കലും തനിക്കുവേണ്ടിയല്ല. മററുള്ള വക്കുവേണ്ടി സാധനാമാർഗ്ഗങ്ങളോരോന്നും യഥാവിധി അനുഷ്ഠിച്ചു്, വിവിധമാർഗ്ഗങ്ങളിലൂടെ സഞ്ചരിക്കുന്ന എല്ലാത്തരം സാധകന്മാക്കും അവരവരുടെ മാർഗ്ഗങ്ങളിൽക്കൂടിത്തന്നെ ലക്ഷ്യം പ്രാപിക്കാമെന്നു് കാണിച്ചുകൊടുക്കുകയാണദ്ദേഹം ചെയ്യുന്നതു്. സാധാരണ അവതാരപുരുഷന്മാരുടെ ജീവിതത്തിൽ സിദ്ധപദത്തെപ്പററി മാത്രമേ നമുക്കറിവാൻ കഴിയുന്നുള്ളു. അവതാരത്തിൻെറ പ്രയോജനം പൂർണ്ണമാവണമെങ്കിൽ പൂർണ്ണതയിലേയ്ക്കുള്ള മാർഗ്ഗവും സ്വയം സഞ്ചരിച്ചു കാണിച്ചുകൊടുക്കേണ്ടതുണ്ടു്. അതാണു് ശ്രീരാമകൃഷ്ണാവതാരത്തിൽ നാം കാണുന്നതു്.

സഹജീവിസ്നേഹത്തിൻെറയെല്ലാം അടിസ്ഥാനം അവരിൽ നാരായണദശനമായിരിക്കണം. പുരാണസിദ്ധമായ ഈ തത്ത്വത്തിൻെറ പുനരാവിഷ്കരണമാണു് രാമകൃഷ്ണാവതാരത്തിൻെറ മറെറാരു മഹത്ത്വം. സഹജീവികളോടു ദയയല്ല വേണ്ടതു്; അവരെ ഈശ്വരഭാവത്തിൽ സേവിക്കുകയാണു് വേണ്ടതു്. ദീനന്മാരെയും ദുഃഖിതന്മാരെയും സഹായിക്കുമ്പോഴും ദരിദ്രന്മാക്കു് അന്നദാനം ചെയ്യുമ്പോഴും, പാവങ്ങളുടെ പട്ടിണി തീക്കാനായി ശ്രമിക്കുമ്പോഴും, ഈശ്വരസേവനമാണു് ചെയ്യുന്നതെന്ന ബോധം നമുക്കുണ്ടാവണം. ശിവജ്ഞാനത്തോടുകൂടി ജീവസേവ ചെയ്യണമെന്നത്ഥം. ലോകം എത്രയോ വലുതു്, നാം എത്രയോ നിസ്സാരന്മാർ. നമുക്കു് ലോകത്തെ നന്നാക്കുവാനോ പരിഷ്കരിക്കുവാനോ സാധിക്കുകയില്ല. എന്നാൽ ലോകത്തിൻെറ സേവനംകൊണ്ടു് നമ്മെത്തന്നെ നന്നാക്കുവാനുള്ള ഒരവസരമാണു് നമുക്കു് ലഭിക്കുന്നതു്. നമ്മുടെതന്നെ മനഃശുദ്ധിയാണു് സേവനത്തിൻെറ ലക്ഷ്യം എന്ന അദ്ദേഹത്തിൻെറ പ്രബോധനം സേവനത്തിൻെറ ആദശത്തിലേയ്ക്കു് ഒരു പുതിയ വെളിച്ചം വീശുകയാണു് ചെയ്യുന്നതു്. ലോകത്തെ പരിഷ്കരിക്കുവാൻ വെമ്പൽകൊള്ളുന്ന യുവതലമുറയ്ക്കു് ഒരു മാർഗ്ഗദശനം; ജഗദ്ഹിതത്തിലൂടെ ആത്മമോക്ഷം നേടുവാനുള്ള ഒരു ഉപാധി.

ഏതെങ്കിലും ഒരു മതത്തെ പ്രതിനിധാനം ചെയ്യാനോ ഉദ്ധരിക്കാനോ അല്ല ശ്രീരാമകൃഷ്ണൻ വന്നതു്. മനുഷ്യസമുദായം ഇന്നേവരെ സാക്ഷാത്കരിച്ചിട്ടുള്ള എല്ലാ ആധ്യാത്മികസത്യങ്ങളുടെയും പ്രതീകമായിരുന്നു അദ്ദേഹം. കൃഷ്ണനും ബുദ്ധനും ക്രിസ്തുവും മുഹമ്മദും മാത്രമല്ല, ഇന്നുവരെ ലോകം കണ്ടിട്ടുള്ള എല്ലാ പ്രവാചകന്മാരുടെയും ആചാര്യന്മാരുടെയും ദശനങ്ങളുടെയും നിദശനം നമുക്കു് ആ ജീവിതത്തിൽ കാണാൻ കഴിയും. മതാചാര്യന്മാരുടെയെല്ലാം ഉപദേശങ്ങൾ അന്യോന്യവിരുദ്ധങ്ങളല്ല, അവയുടെയെല്ലാം സാരാംശം ഒന്നു തന്നെയാണു് എന്നു് സ്വജീവിതാനുഭവങ്ങളെക്കൊണ്ടു വ്യക്തമാക്കിക്കാണിക്കുന്ന മറെറാരവതാരം ഇന്നേവരെ ലോകത്തിലുണ്ടായിട്ടില്ല. ശ്രീരാമകൃഷ്ണൻ ഒരിക്കലും ആരെയും ദുഷിച്ചില്ല, ആരെയും വിമശിക്കുകപോലും ചെയ്തില്ല. എല്ലാ സമ്പ്രദായങ്ങളുടെയും അടിസ്ഥാനതത്ത്വങ്ങളിലുള്ള യോജിപ്പു കണ്ടെത്തിയിരുന്നതുകൊണ്ടു് ഏതാശയത്തോടും സമനോഭാവം വെച്ചു പുലത്താനേ അദ്ദേഹത്തിന്നു കഴിഞ്ഞുള്ളു. തിന്മ കാണുവാനുള്ള കഴിവു് ആ കണ്ണുകൾക്കുണ്ടായിരുന്നില്ല; തിന്മ ചിന്തിക്കുവാനുള്ള ത്രാണി ആ ഹൃദയത്തിന്നുണ്ടായിരുന്നില്ല. ലോകത്തിലെ വിഭിന്ന മതസമ്പ്രദായങ്ങളുടെ പശ്ചാത്തലമായ സമന്വയത്തെ വ്യക്തമാക്കുന്ന ഏകത്വത്തിൻെറ വിശദീകരണമായിരുന്നു ചുരുക്കത്തിൽ ശ്രീരാമകൃഷ്ണാവതാരം. അതുകൊണ്ടു് അദ്ദേഹം പുതിയൊരു മതമോ സമ്പ്രദായമോ സ്ഥാപിക്കുവാൻ തുനിഞ്ഞില്ല, പൗരാണികമതങ്ങളുടെ മാഹാത്മ്യം ലോകത്തിന്നു് വെളിപ്പെടുത്തിക്കൊടുക്കുക മാത്രമാണു് ചെയ്തതു്. അതുകൊണ്ടു് അദ്ദേഹം എല്ലാ മതാനുയായികൾക്കും സമാരാധ്യനാണു് ഇന്നു്.

ധമ്മസംസ്ഥാപനത്തിന്നു് ഭാരതത്തിൽ പല അവതാരങ്ങളുമുണ്ടായിട്ടുണ്ടു്. അവയിൽ ശ്രീരാമനും ശ്രീകൃഷ്ണനും പ്രാധാന്യമഹിക്കുന്നു. ഭാരതീയഹൃദയങ്ങളിൽ എന്നും മായാത്ത മുദ്ര പതിപ്പിച്ചു് അവരുടെ ഗാഢമായ സ്നേഹാദരങ്ങൾക്കു പാത്രീഭൂതരാണവർ. ആ രണ്ടവതാരങ്ങളുടെ ഏകീഭാവം നാം ശ്രീരാമകൃഷ്ണനിൽ കാണുന്നു. അതുകൊണ്ടുതന്നെ അദ്ദേഹം അന്വത്ഥനാമാവാകുന്നു. സത്യത്തിന്നുവേണ്ടിയാണു് ശ്രീരാമൻ സവ്വവും ത്യജിച്ചതു്. ഒരു വലിയ സാമ്രാജ്യവും കൂടി ഉപേക്ഷിച്ചു് സത്യം സംരക്ഷിച്ചു. ശ്രീരാമകൃഷ്ണനും എല്ലാം ദേവിക്കു സമപ്പിച്ചു, പക്ഷെ സത്യം മാത്രം സമപ്പിക്കാൻ അദ്ദേഹത്തിന്നു

# അനാസക്തിയുടെ പരിശീലനം

(കഴിഞ്ഞ ലക്കത്തിൽനിന്നു തുടച്ച്)

**ബുധാനന്ദസ്വാമികൾ**

ഈ ജീവിതത്തിൽ ബന്ധനങ്ങൾ സൃഷ്ടിക്കുക മാത്രമല്ല, നമ്മുടെ ഭാവിജന്മങ്ങളുടെ ഗതിയേയും ദോഷകരമായി ബാധിക്കുമാറ് ആസക്തിയുടെ മുള്ളുവള്ളികൾ എത്ര അദൃഷ്ടമായും അജ്ഞാതമായും ജീവിതത്തിലൂടെ പടന്നു വ്യാപിക്കുമെന്നു് സാമാന്യജനങ്ങൾ തീരെ അറിയുന്നില്ല. ശ്രീമദ്ഭാഗവതത്തിലെ ജഡഭരതന്റെ കഥ ഈ വസ്തുതയെ രസകരമായി ഉദാഹരിക്കുന്ന ഒന്നാണ്:–

രാജഷി ഋഷഭന്റെ പുത്രൻ ഭരതൻ വളരെ പ്രതാപവാനായ ഒരു രാജാവായിരുന്നു. അദ്ദേഹത്തിന്റെ അന്യാദൃശമായ മഹത്വം ഹേതുവായി, അതുവരെ 'അജനാഭം' എന്നറിയപ്പെട്ടിരുന്ന ഈ ഭൂഖണ്ഡത്തിനു് അന്നുമുതൽ 'ഭാരതം' എന്ന പേരുണ്ടായി. സ്വസന്താനങ്ങളുടെ നന്മയിൽ സദാ ദത്തശ്രദ്ധനായ ഒരു വത്സലപിതാവിനെപ്പോലെ ഭരതൻ പ്രജാപരിപാലനം നടത്തിവന്നു. മററുള്ളവരുടെ നന്മയ്ക്കുവേണ്ടി അനവരതം പ്രയത്നിച്ചിരുന്ന അദ്ദേഹത്തെ സ്വാർത്ഥോദ്ദേശ്യങ്ങൾ ലേശവും സ്പർശിച്ചിരുന്നില്ല. എത്രയും നിസ്സാരങ്ങളായ കൃത്യങ്ങൾപോലും ഈശ്വരസേവനമായി കരുതി അനുഷ്ഠിച്ചുപോന്നു. അങ്ങനെ, രാജാവിന്റെ ഓരോ പ്രവൃത്തിയും ഹൃദയത്തെ ശുദ്ധീകരിച്ചും ഭക്തിയെ വർദ്ധിപ്പിച്ചും അദ്ദേഹത്തെ ജീവിതത്തിന്റെ ഉന്നത

---

കഴിഞ്ഞില്ല. സത്യപരിപാലനം ശ്രീരാമനെന്നപോലെ ശ്രീരാമകൃഷ്ണനും ദൃഢവ്രതമായി സ്വീകരിച്ചു. ശ്രീകൃഷ്ണൻ എപ്പോഴും തന്റെ ദിവ്യത്വത്തെപ്പററി ബോധവാനായിരുന്നു. ശ്രീരാമകൃഷ്ണനും തന്നിൽ കാളിയെയല്ലാതെ മറെറാന്നും കണ്ടില്ല. തന്റെ അവതാരം ഒരു പ്രത്യേക ഉദ്ദേശത്തോടുകൂടിയാണെന്ന നിലയിലാണ് അദ്ദേഹത്തിന്റെ പ്രവൃത്തികളെല്ലാം. മാത്രമല്ല, ശ്രീരാമൻ തന്റെ ത്യാഗപൂർണ്ണമായ ജീവിതത്തെ നിദർശനമാക്കിക്കൊണ്ടാണ് ധർമ്മസംസ്ഥാപനം ചെയ്തതു്. ശ്രീകൃഷ്ണൻ തന്റെ മഹത്തായ ഉപദേശങ്ങളെക്കൊണ്ടു് ധർമ്മസംസ്ഥാപനം സാധിച്ചു. ശ്രീരാമകൃഷ്ണനാകട്ടെ, തന്റെ ജീവിതംകൊണ്ടും ഉപദേശങ്ങളെക്കൊണ്ടും ധർമ്മസംസ്ഥാപനം ചെയ്ത് അവതാരകൃത്യം നിർവ്വഹിച്ചു. അതിന്നു്, മററു് അവതാരപുരുഷന്മാരെപ്പോലെ ദുഷ്ടന്മാരെ സംഹരിക്കുകയല്ല അദ്ദേഹം ചെയ്തതു്. സ്നേഹംകൊണ്ടു് ദുരാചാരികളെ സദാചാരികളാക്കി മാററുകയാണുണ്ടായതു്. അതുകൊണ്ടു് അദ്ദേഹം അവതാരവരിഷ്ഠനമായി.

ശ്രീരാമകൃഷ്ണനെപ്പററി വിവേകാനന്ദസ്വാമികൾ പറയുന്നു: ''ലോകം ഇനിയും ആ മനുഷ്യനെ അറിയേണ്ടതായിട്ടാണിരിക്കുന്നതു്. ലോകചരിത്രത്തിൽ പ്രവാചകന്മാരെയും അവരുടെ ജീവിതങ്ങളെയുംപററി നാം വായിക്കാറുണ്ടു്. ശതകങ്ങളായി രൂപപ്പെടുന്ന ഗ്രന്ഥങ്ങളിലൂടെയും, ശിഷ്യന്മാരുടെ പ്രവൃത്തികളിലൂടെയുമാണ് അവർ നമ്മുടെയടുക്കൽ എത്തുന്നതു്. പ്രാചീനപ്രവാചകന്മാരുടെ മഹനീയ ജീവിതങ്ങൾ ആയിരമായിരം സംവത്സരങ്ങളിലെ മിനുക്കുപണിയും കടച്ചിലുംകൊണ്ടു രൂപപ്പെട്ടിട്ടാണ് നമുക്കു കിട്ടുക. എങ്കിലും എന്റെ അഭിപ്രായത്തിൽ, അവരിലാരുടെ ജീവിതവും, എന്റെ കണ്ണുകൊണ്ടു കണ്ട ആ ജീവിതത്തോടു്, ആരുടെ തണലിലാണോ ഞാൻ ജീവിച്ചതു്, ആരുടെ ചേവടികൾ പണിഞ്ഞാണോ ഞാൻ സമസ്തവും പഠിച്ചതു്, ആ ശ്രീരാമകൃഷ്ണപരമഹംസരുടെ ജീവിതത്തോടു് സമുജ്ജ്വലതയിൽ കിടപിടിക്കില്ല.''

(വി. സാ. സ. III. 204.)

മായ ഒരു നിലയിലേക്കെത്തിക്കുവാൻ പര്യാപ്ത മായിരുന്നു.

വാദ്ധക്യം പ്രാപിച്ചപ്പോരം ഭരതമഹാ രാജാവു് രാജ്യം തൻെറ അഞ്ചു പുത്രന്മാക്കായി വിഭജിച്ചു കൊടുത്തിട്ടു് ഐഹികജീവിതത്തോടു് തന്നെ ബന്ധിച്ചുനിത്തിയ ശേഷിച്ച കർമ്മബന്ധനങ്ങളെ വിച്ഛേദിച്ചു മുക്തി പ്രാപിക്കണമെന്നുള്ള ലക്ഷ്യത്തോടെ, ഈശ്വരധ്യാനത്തിൽ മുഴുകി തപസ്സനുഷ്ഠിക്കാൻ വനത്തിലേയ്ക്കു പോയി. ജീവനെ ഭൌതികവസ്തുക്കളിൽ കെട്ടിയിടുന്ന ബന്ധനശൃംഖലകരം എന്നേയ്ക്കുമായി മുറിയ്ക്കപ്പെടുന്ന ആ സന്മുഹൂർത്തത്തിലേയ്ക്കു വേണ്ട തയ്യാറെടുപ്പുകരം മാത്രമാണു് സകല കത്തവ്യങ്ങളും കമ്മാനുഷ്ഠാനങ്ങളും എന്നു് അദ്ദേഹം ശരിക്കും മനസ്സിലാക്കിയിരുന്നു.

ഭരതൻ ഹിമാലയത്തിലെ വനാന്തരങ്ങളിൽ ഗണ്ഡകീനദീതീരത്തു് ഒരു ചെറിയ കുടിൽ കെട്ടി അതിൽ പാത്തു. ജീവജാലങ്ങളുടെയെല്ലാം അന്തർയാമിയും പ്രേമസ്വരൂപനുമായ പ്രപഞ്ചനാഥനെ നിരന്തരം ധ്യാനിച്ചതിൻെറ ഫലമായി, ജീവിതകാലമത്രയും താൻ തേടിക്കൊണ്ടിരുന്ന ആന്തരികശാന്തി അദ്ദേഹം കണ്ടെത്തി. ഓരോ പ്രഭാതത്തിലും താഴെ പറയുന്ന പ്രാത്ഥനയോടുകൂടി അദ്ദേഹം ഈശ്വരോപാസന നടത്തിവന്നു:

''യാതൊന്നിൽനിന്നു് ഈ ജഗത്താകെ ആവിർഭവിച്ചുവോ ആ പരമജ്യോതിസ്സിനെ ഞങ്ങരം ധ്യാനിക്കട്ടെ. അതു് എല്ലാററിൻേറയും ഹൃദയത്തിൽ വസിക്കുന്നു. എല്ലാം അതിലേയ്ക്കു മടങ്ങിപ്പോവുകയും ചെയ്യുന്നു. അതു് എല്ലാ ജീവികളിലേയും ചേതനയാകുന്നു. എല്ലാ (വ്യക്തി) ചേതനകരംക്കും മാഗ്ഗദർശിയും അതുതന്നെ. ഞങ്ങരം അതിനെ ശരണം പ്രാപിക്കുന്നു.''

ഇങ്ങനെ ദിവസങ്ങളും മാസങ്ങളും വഷങ്ങളും കടന്നുപോയി. അപ്പോഴൊരു ദിവസം രാജഷി ധ്യാനിച്ചുകൊണ്ടിരുന്നതിനടുത്തു് ഒരു മാൻപേട നദിയിൽനിന്നു വെള്ളം കുടിക്കാൻ വന്നു. ആ നിമിഷത്തിൽ സമീപത്തെവിടെയോനിന്നു് ഒരു ഭയങ്കരസിംഹഗജ്ജനം കേട്ടു. ഭയവിഹ്വലയായ ഹരിണി ദാഹം ശമിപ്പിക്കാൻ നിൽക്കാതെ, മറുകര പററാനുള്ള ഉദ്യമത്തിൽ പെട്ടെന്നു നദിയിലേയ്ക്കു ചാടി. ഈ അസാധാരണശരീരശ്രമവും ആകസ്മികഭീതിയും നിമിത്തം, പൂർണ്ണഗർഭിണിയായിരുന്ന മാൻപേട ഒരു മാൻകിടാവിനെ പ്രസവിക്കുകയും അതേത്തുടന്നു മരണമടയുകയും ചെയ്തു. വെള്ളത്തിൽ വീണ മാൻകിടാവു് നദീപ്രവാഹത്തിലൂടെ ഒഴുകിപ്പോകുന്നതു് രാജാവു കണ്ടു. അദ്ദേഹം പെട്ടെന്നു ധ്യാനാസനം വിട്ടോടിയെത്തി നവജാതനായ മാൻകുട്ടിയെ വെള്ളത്തിൽനിന്നു രക്ഷപ്പെടുത്തി. ദയാലുവായ മന്നവൻ അതിനെ തൻെറ കുടിലിൽ കൊണ്ടുവന്നു്, തീയുണ്ടാക്കി ചൂടുപിടിപ്പിച്ചും മററുവിധത്തിൽ ജാഗ്രതയോടെ ശുശ്രൂഷിച്ചും അതിനു നവജീവൻ പ്രദാനം ചെയ്തു. അനന്തരം, 'ആത്ത്രാണപരായണൻ' എന്നു പുകളാന്ന ആ ഭൂപതി ഹരിണകിശോരനെ തൻെറ സംരക്ഷണത്തിലെടുക്കുകയും ഇളംപുല്ലും ഫലമൂലങ്ങളും മററും കൊടുത്തു് അതിനെ വളത്തിക്കൊണ്ടുവരികയും ചെയ്തു. ഭരതമഹീപാലൻെറ പിതൃനിവ്വിശേഷമായ പരിചരണത്തിൽ മാൻകിടാവു് ഒരു സുന്ദരമൃഗമായി വളന്നുവന്നു. പക്ഷേ, അതോടൊപ്പം, രാജാധികാരം, ഉന്നതസ്ഥാനമാനങ്ങരം, കുടുംബാംഗങ്ങരം ഇവയോടെല്ലാമുള്ള ആയുഷ്കാലദീഘമായ ആസക്തികളെയാകെ വിച്ഛേദിക്കാൻ തക്ക മനക്കരുത്തു പ്രദശിപ്പിച്ച രാജഷി, താൻ പുഴയിൽനിന്നു രക്ഷപ്പെടുത്തി വളത്തിക്കൊണ്ടുവന്ന വന്യമൃഗത്തിൽ ആസക്തനായി ഭവിച്ചു. അദ്ദേഹത്തിനു മാനിനോടുള്ള സ്നേഹം കൂടിക്കൂടി വന്നതിനനുസരിച്ചു് ഭഗവാനിൽ ചിത്തം ഏകാഗ്രമാക്കാനുള്ള കഴിവു കുറഞ്ഞുവന്നു. മാൻ പുല്ലു തിന്നാൻ വനത്തിലേയ്ക്കു പോയി തിരിച്ചുവരാൻ അമാന്തിച്ചുവെങ്കിൽ, രാജഷിയ്ക്കു ഉൽക്കണ്ഠയും വിഷാദവുമായി. '...എൻെറ ഓമനക്കുട്ടനെ വല്ല കടുവായും ആക്രമിച്ചിരിക്കാം. അല്ലെങ്കിൽ അവനു മററുവല്ല ആപത്തും പററിയിരിക്കാം. അങ്ങനെയല്ലെങ്കിൽ എന്തുകൊണ്ടവൻ വരാൻ താമസിക്കുന്നു?' എന്നിങ്ങനെയുള്ള വിഷാദചിന്തകരം അദ്ദേഹത്തെ അലട്ടുകയും ചെയ്യുമായിരുന്നു.

കുറേ വഷങ്ങരം ഇങ്ങനെ കഴിഞ്ഞു. അങ്ങനെയിരിക്കെ, മരണം തന്നെ സമീപിക്കുന്നവെന്നറിഞ്ഞു് ഭരതരാജാവു് അതിനെ സ്വീകരിക്കാൻ തയ്യാറായി ശയ്യയെ അവലംബിച്ചു. എന്നാൽ മനസ്സു് ബ്രഹ്മനിഷ്ഠമാക്കുന്നതിനുപകരം താൻ ദത്തുപുത്രനേപ്പോലെ വളത്തിയ

മാനിനെപ്പററി ചിന്തിച്ചുകൊണ്ടിരുന്നു. കദന ഭാരനമ്രമായ വദനത്തോടെ അശ്രുകണാർദ്രമായ മിഴികൾ തന്നിലപ്പിച്ചുകൊണ്ട്, സ്വസവിധത്തിൽ നിൽക്കുന്ന വത്സലമൃഗത്തിൽ ദത്തനേത്രനായും ദത്തഹൃദയനായും ശയിക്കവേ ഭരത മഹാരാജാവിൻെറ ദേഹി ദേഹത്തെ വെടിഞ്ഞു പ്രയാണം ചെയ്തു. ഇതിൻെറ ഫലമായി അടുത്ത ജന്മം അദ്ദേഹം ഒരു മാനായി ജനിച്ചു. എന്നാൽ ഒരു കർമ്മവും ഫലശൂന്യമാകുന്നില്ല: രാജാവെന്ന നിലയിലും തപസ്വി എന്ന നിലയിലും അദ്ദേഹം ചെയ്തിരുന്ന മഹത്തും ശുഭ്രവുമായ കർമ്മങ്ങൾ അവയുടെ ഫലമരുളി. മാൻ ജാതിസ്മരനായിട്ടാണു ജനിച്ചതു് — അതായതു് സംസാരിക്കാൻ കഴിവില്ലാത്ത മൃഗശരീരത്തിൽ ജീവിച്ചെങ്കിലും അതിനു പൂർവ്വജന്മസ്മരണയുണ്ടായിരുന്നു. അതു് മററു കൂട്ടമൃഗങ്ങളിൽനിന്നു സദാ അകന്നുപോവുകയും സഹജവാസനകൊണ്ടെന്നതുപോലെ ഹവിസ്സുപ്പ്ണവും വേദപാഠങ്ങളും മററും നടന്നുകൊണ്ടിരുന്ന താപസാശ്രമങ്ങളുടെ പരിസരങ്ങളിൽ ചെന്നു മേയുകയും ചെയ്തുവന്നു.

ഒരു മാനിൻെറ സാധാരണ ആയുഷ്കാലം ജീവിച്ചശേഷം അതു മരിക്കുകയും പിന്നത്തെ ജന്മത്തിൽ ഒരു ധനികബ്രാഹ്മണൻെറ എട്ടാററിലും ഇളയപുത്രനായി ജനിക്കുകയും ചെയ്തു. ഈ ജന്മത്തിലും ഭരതനു് പൂർവ്വജന്മസ്മരണ ലഭിച്ചു; അതിനാൽ ലൌകികജീവിതത്തിലെ നന്മതിന്മകളിൽ മേലാൽ കുരുങ്ങുകയില്ലെന്നു ശൈശവകാലത്തുതന്നെ ദൃഢനിശ്ചയം ചെയ്തു. ബ്രാഹ്മണബാലൻ വളർന്നു യുവത്വം പ്രാപിച്ചപ്പോൾ ബലിഷ്ഠശരീരിയും ആരോഗ്യവാനുമായിരുന്നെങ്കിലും മന്ദഗതിയും ഒരക്ഷരംപോലും ഉരിയാടാത്ത ഊമയും ആയിരുന്നു. ലൌകികവിഷയങ്ങളുടെ കുരുക്കിൽ പെട്ടുപോയേക്കുമെന്ന ഭയം ഹേതുവായി അദ്ദേഹം ആരുമായും ഇടപെടാതെ ഒരു പ്രജ്ഞാഹീനനെപ്പോലെ ജീവിച്ചു. പ്രാരബ്ധം അനുഭവിച്ചുതീർക്കാൻ മാത്രം ജീവിതം പേറിയിരുന്ന ഭരതൻെറ ചിന്തകൾ സദാ ബ്രഹ്മനിഷ്ഠമായിരുന്നു. കാലാന്തരത്തിൽ അച്ഛൻ മരിച്ചു. മററു പുത്രന്മാർ പിതൃസ്വത്തു വീതിച്ചെടുത്തു. എല്ലാവരിലും ഇളയ ഈ സഹോദരൻ മടയനും ഒന്നിനും കൊള്ളാത്ത ഊമയുമാണെന്ന വിചാരത്തിൽ അയാളുടെ വീതംകൂടി അവർ പങ്കിട്ടെടുത്തു; അയാൾക്കു ജീവസന്ധാരണത്തിനുവേണ്ട ഭക്ഷണം മാത്രം കൊടുത്തുവന്നു. എന്നാൽ സഹോദരപത്നിമാർ കഠിനവേലകൾ നൽകിയും മററു തരത്തിലും ഭരതനോടു വളരെ നിർദ്ദയമായി പെരുമാറി. എപ്പോഴെങ്കിലും ഏല്പിച്ച ജോലികൾ മുഴുവൻ ചെയ്യാൻ കഴിയാതെവന്നാൽ അവർ കൂടുതൽ കഠിനമായ മുറകൾ കൈക്കൊള്ളും. എന്നാൽ ഭരതൻ ഒരു പ്രകാരത്തിലും അസന്തുഷ്ടിയോ ഭയമോ പ്രകടിപ്പിച്ചില്ല. പീഡനമുറകൾ അസഹനീയമായവിധം കൂടിവരുമ്പോൾ അദ്ദേഹം വീട്ടിൽനിന്നിറങ്ങി പെരുവഴിയിലെ വല്ല മരച്ചുവട്ടിലും പോയി പല മണിക്കൂറുകൾ തുടരെ ഇരിക്കും. ഒടുവിൽ അവരുടെ കോപം അടങ്ങിക്കാണുമെന്നു തോന്നുമ്പോൾ വീണ്ടും വീട്ടിലേക്കു ചെല്ലും!

സഹോദരപത്നിമാർ തന്നോടു പതിവിലധികം ക്രൂരമായി പെരുമാറിയ ഒരു ദിവസം ഭരതൻ വീട്ടിൽനിന്നിറങ്ങി ഒരു വൃക്ഷച്ചുവട്ടിൽ ചെന്നിരുന്നു വിശ്രമിച്ചു. ഈ സമയത്തു രഹൂഗണൻ എന്ന രാജാവു് അതുവഴി ഒരു പല്ലക്കിൽ യാത്രചെയ്യുകയായിരുന്നു. പല്ലക്കിൻെറ വാഹകന്മാരിൽ ഒരുവനു് അപ്രതീക്ഷിതമായി രോഗം പിടിപെട്ടതിനാൽ, രാജഭൃത്യന്മാർ അയാളുടെ സ്ഥാനത്തു് ഒരു ചുമട്ടുകാരനെ തേടി നടക്കുമ്പോൾ വൃക്ഷച്ചുവട്ടിൽ വിശ്രമിച്ചിരുന്ന ഭരതനെ കണ്ടെത്തി. അയാൾ ബലിഷ്ഠശരീരിയെന്നു കണ്ടു്, രോഗപീഡിതനായ വാഹകനു പകരം രാജാവിൻെറ പല്ലക്കു ചുമക്കാൻ ചെല്ലാമോ എന്നു് രാജകിങ്കരന്മാർ ചോദിച്ചു. ഭരതൻ ഉത്തരമൊന്നും ഉരിയാടിയില്ല. രാജകിങ്കരന്മാർ അയാളെ പിടിച്ചുകൊണ്ടുപോയി പല്ലക്കിൻെറ തണ്ടു് അയാളുടെ തോളത്തുവച്ചുകൊടുത്തു. ഒരക്ഷരവും മിണ്ടാതെ ഭരതൻ കൂട്ടുചുമട്ടുകാരുമൊത്തു് പല്ലക്കു ചുമന്നു. എന്നാൽ ബ്രാഹ്മണയുവാവിൻെറ ഗതിവേഗം ഇതരവാഹകന്മാരുടേതുമായി യോജിക്കായ്കയാൽ പല്ലക്കു് പൊങ്ങിയും താണും പൊയ്ക്കൊണ്ടിരുന്നു. പുതിയ ചുമട്ടുകാരനാണു് ഇതിനു ത്തരവാദിയെന്നു മനസ്സിലാക്കിയ രഹൂഗണൻ അയാളെ നിശിതമായി പരിഹസിക്കയും ശാസിക്കുകയും ചെയ്തു. 'എടോ മടയ, നീ ക്ഷീണിച്ചെങ്കിൽ, തോൾ വേദനിക്കുന്നെങ്കിൽ, കുറച്ചു നേരം വിശ്രമിക്കു'' എന്നും അദ്ദേഹം ഹാസ്യാർത്ഥത്തിൽ കൂട്ടിച്ചേർത്തു. ഇതേ തുടർന്നു് ഭരതൻ

പല്ലക്ക് താഴെ വെച്ചിട്ട് ജീവിതത്തിലാദ്യമായി ഇങ്ങനെ സംസാരിച്ചു: ''അല്ലയോ രാജാവേ, അങ്ങ് ആരെയാണ് മഠയനെന്ന വിളിക്കുന്നത്? ആരോടാണു പല്ലക്കു താഴെവെയ്ക്കാൻ പറയുന്നത്? ക്ഷീണം ആക്കെന്നാണ് പറയുന്നത്! ആരെ ഉദ്ദേശിച്ചാണ് നീ എന്ന സംബോധന ചെയ്യുന്നത്? ഹേ രാജൻ, നീ എന്ന പദംകൊണ്ട് ഈ മാംസപിണ്ഡത്തെയാണ് അങ്ങ് ഉദ്ദേശിക്കുന്നതെങ്കിൽ, അത് അങ്ങയുടെ ശരീരത്തിൻെറ ഘടകങ്ങളായ അതേ വസ്തുക്കളാൽ നിർമ്മിതമാണ്. അതു പ്രജ്ഞയില്ലാത്ത (ജഡ)പദാത്ഥമാണ്; അതിനാൽ അതു ക്ഷീണമോ വേദനയോ അറിയുന്നില്ല. മനസ്സിനെയാണ് അങ്ങ് ഉദ്ദേശിക്കുന്നതെങ്കിൽ, അതും അങ്ങേയ്ക്കുള്ള അതേ മനസ്സു തന്നെ; അതു സാവ്ജനീനമാണ്. ഇനി 'നീ' എന്ന പദപ്രയോഗം മനസ്സിന്നപ്പുറമുള്ള വല്ലതിനേയും ഉദ്ദേശിച്ചാണെങ്കിൽ, അത് എന്നിലെ പരമാത്ഥതത്ത്വമായ ആത്മാവാകാനേ തരമുള്ളൂ, ജഗത്തിലെ ഏകസത്തയായ അതും അങ്ങയിലും എന്നിലും ഒന്നുതന്നെയാണ്. ആത്മാവിനു ക്ഷീണമോ തളച്ചയോ ഉണ്ടാകാമെന്നോ അതിനെ ബന്ധനമേല്പിക്കാൻ സാധ്യമെന്നോ അങ്ങു വിചാരിക്കുന്നുണ്ടോ? നിലത്തുകൂടി ഇഴഞ്ഞുപോകുന്ന ചെറുപ്രാണികളെ ചവിട്ടിക്കൊല്ലാൻ ഞാനാഗ്രഹിച്ചില്ല, ഈ ശരീരം ആഗ്രഹിച്ചില്ല. അവയെ ചവിട്ടാതെ നടക്കാൻ ശ്രമിച്ചതിനാലാണ് പല്ലക്ക് ഇളകിക്കൊണ്ടിരുന്നത്. എന്നാൽ ആത്മാവ് ഒരിക്കലും ക്ഷീണിതനായിട്ടില്ല, ഒരിക്കലും ദുബ്ബലമായിരുന്നില്ല, അതൊരിക്കലും പല്ലക്കു വഹിച്ചിരുന്നുമില്ല. എന്തെന്നാൽ അതു സവ്വ്യാപിയും സവ്ജ്ഞനും സവ്ശക്തനും ആകുന്നു.''

അനന്തരം തൻെറ പാണ്ഡിത്യവിജ്ഞാനാദികളെക്കുറിച്ചു തെല്ലഭിമാനം കൊണ്ടിരുന്ന രഹൂഗണരാജാവ് പല്ലക്കിൽനിന്നിറങ്ങി ഭരതൻെറ പാദമൂലത്തിൽ പതിച്ചു മാപ്പിരന്നു. അദ്ദേഹം പറഞ്ഞു: ''അല്ലയോ മഹാത്മാവേ, ഞാൻ അങ്ങയോടു ക്ഷമ യാചിക്കുന്നു. എൻെറ പല്ലക്കു ചുമക്കാനിടയായ അങ്ങ് ഒരു സിദ്ധപുരുഷനാണെന്ന് ഞാൻ അറിഞ്ഞിരുന്നില്ല. പക്ഷേ, അങ്ങയെ കണ്ടുമുട്ടാൻ സംഗതിയായതിൽ ഞാനനുഗൃഹീതനാണ്. എന്നിൽ കനിവാന്ന് വേണ്ട ആത്മജ്ഞാനം ഉപദേശിച്ചുതന്നാലും.''

ഈ കഥ നമ്മെ ഒരു വലിയ പാഠം പഠിപ്പിക്കുന്നു. നൈലോൺ വസ്ത്രങ്ങളണിഞ്ഞിരിക്കുന്നവർ അഗ്നിയെ സമീപിക്കുന്നതു് സൂക്ഷിച്ചുവേണം. മുക്തിപദത്തെ ആത്മാത്ഥമായി തേടുന്നവർ, ഏതു വസ്തുവിനോടും ഏതു രൂപത്തിലും അളവിലും ഉണ്ടാകാവുന്ന ആസക്തിയുടെ സംഗതിയിൽ, അത്യന്തം കരുതലുള്ളവരായിരിക്കണം.

ഇനി അനാസക്തി അഭ്യസിക്കേണ്ട വഴികളെപ്പററി ആലോചിക്കാം. അതൊരെളുപ്പമുള്ള പണിയൊന്നുമല്ല, നിശ്ചയം. ''ഈ നിസ്സംഗാവസ്ഥയിലെത്തുവാൻ ഒരായുഷ്കാലശ്രമംതന്നെ വേണ്ടിവരു''മെന്നാണ് വിവേകാനന്ദസ്വാമികരം പ്രസ്താവിച്ചിട്ടുള്ളത്; എങ്കിലും അസാധ്യമാണെന്നു വിചാരിക്കേണ്ട. വിവേകാനന്ദസ്വാമികരംതന്നെ പറയുന്നതു നോക്കുക:

''ശാരീരികമായി നാം ചെയ്യുന്നതോ ചെയ്യാതിരിക്കുന്നതോ ആയ ഏതെങ്കിലും കാര്യത്തിലല്ല അനാസക്തി അടങ്ങിയിരിക്കുന്നത്. അതു പൂണ്ണമായും മനസ്സിലാണ്. നമ്മെ ബന്ധിക്കുന്ന 'ഞാൻ', 'എൻെറ' എന്നുള്ള കണ്ണികരം മനസ്സിലാണിരിക്കുന്നതു്. ശരീരത്തോടോ ഇന്ദ്രിയാത്ഥങ്ങളോടോ ഈ കണ്ണികരംമുഖേനയുള്ള കൊളുത്തില്ലെങ്കിൽ, നാം എവിടെയിരുന്നാലും ഏതു നിലയിലിരുന്നാലും, അനാസക്തരായിരിക്കും. സിംഹാസനസ്ഥനായ ഒരുവൻ തികച്ചും അനാസക്തനാണെന്നുവരാം. മറെറാരുവൻ കീറത്തുണിയുടുക്കുന്നെങ്കിലും വളരെ ആസക്തനാണെന്നും വരാം. ആദ്യമായി ഈ നിസ്സംഗാവസ്ഥയെ പ്രാപിച്ചിട്ട് നിരന്തരം കമ്മങ്ങളിലേപ്പെടുക. എല്ലാ ആസക്തിയും വെടിയുക അത്യന്തം പ്രയാസമുള്ള കാര്യമാണെങ്കിലും, അതിനുള്ള ഉപായം കമ്മയോഗം നമുക്കു കാണിച്ചുതരുന്നു.''

അനാസക്തിപരിശീലനത്തിൽ ശ്രദ്ധിക്കേണ്ടവ:

a) ഒന്നാമതു വേണ്ടതു് ദൃഢനിശ്ചയം. ഈ നിശ്ചയം അനാസക്തിപരിശീലനത്തെ

ആവശ്യമാക്കുന്ന കാരണങ്ങളുടെ വ്യക്തമായ ധാരണയിൽ അധിഷ്ഠിതമായിരിക്കണം. ഭഗവാൻ കൃഷ്ണൻ പറയുന്ന 'ദുഃഖദോഷാനുദർശനം' – ലൗകികജീവിതത്തിലെ ദുഃഖങ്ങളേയും ദോഷങ്ങളേയും കണ്ണു തുറന്നു കാണാൻ – ശീലിക്കുന്നതു് ഈ ധാരണയെ ദൃഢതരമാക്കും.

b) നമ്മുടെ ആസക്തികളെയാകെ ഒരുമിച്ച് ഒരു സുപ്രഭാതത്തിൽ ഇല്ലാതാക്കാമെന്നു പ്രതീക്ഷിക്കരുതു്.

c) നാം ആസക്തികൾ ദിനംപ്രതി ബോധപൂർവ്വം വളർത്തുന്നതുപോലെ (ഇവ വളരുന്ന വിധത്തെപ്പററി നാം അജ്ഞരായിരുന്നേക്കാമെങ്കിലും) അനാസക്തിയും തുല്യ നിഷ്ഠയോടെ ദിനംപ്രതി ബോധപൂർവ്വം വളർത്തിക്കൊണ്ടു വരേണ്ടതാണു്.

d) ആസക്തികളെ ബലാൽ പറിച്ചെറിയാനുള്ള സാഹസശ്രമങ്ങൾ ഫലപ്രദമാകയില്ല. അതുപോലെ, തീവ്രതയില്ലാത്ത മന്ദോദ്യമങ്ങളും ഫലദായകമല്ല.

സ്വാമി വിവേകാനന്ദന്റെ വാക്കുകളിൽ ''എല്ലാ ആസക്തികളിൽനിന്നും മോചിക്കുന്നതിനുള്ള രണ്ടു വഴികളാണിവ. ഒന്നു്, ഈശ്വരനിലോ ബാഹ്യമായ വല്ല സഹായത്തിലോ വിശ്വസിക്കാത്തവർക്കുള്ളതാകുന്നു. അവർ സ്വന്തം ഉപായങ്ങളെത്തന്നെ അവലംബിക്കേണ്ടിയിരിക്കുന്നു. അവർ, 'എനിക്കു നിസ്സംഗനാകണം' എന്നു സ്വയം നിശ്ചയം ചെയ്തുകൊണ്ടു്, സ്വന്തം ഇച്ഛാശക്തിയും മനഃശക്തികളും വിവേകവും ഉപയോഗപ്പെടുത്തി ശ്രമിക്കേണ്ടിയിരിക്കുന്നു. ഈശ്വരനിൽ വിശ്വസിക്കുന്നവർക്ക് ഇതിനേക്കാൾ തുലോം പ്രയാസം കുറഞ്ഞ ഒരു വഴിയുണ്ടു്. അവർ തങ്ങളുടെ കർമ്മഫലങ്ങൾ ഈശ്വരന്നർപ്പിക്കുന്നു. അവർ കർമ്മം ചെയ്യുന്നു, പക്ഷേ ഒരിക്കലും ഫലാസക്തരാകുന്നില്ല. അവർ കാണുന്നതും കേൾക്കുന്നതും ചെയ്യുന്നതും അനുഭവിക്കുന്നതുമെല്ലാം ഭഗവാനുവേണ്ടിയാണു്. നാം ചെയ്യുന്ന ഒരു സൽപ്രവൃത്തിക്കും എന്തെങ്കിലും പ്രശംസയോ പ്രയോജനമോ അവകാശപ്പെടാതിരിക്കാം. പ്രശംസയ്ക്കർഹൻ ഈശ്വരൻമാത്രം; ഫലവും അവന്നായി വിട്ടേയ്ക്കുക. യജമാനനായ ഈശ്വരന്റെ ആജ്ഞാകാരികളായ ഭൃത്യന്മാർ മാത്രമാണു് നാമെന്നും, പ്രവർത്തനത്തിനുള്ള ഓരോ പ്രചോദനവും നിമിഷംപ്രതി ഭഗവാനിൽനിന്നാണുണ്ടാകുന്നതെന്നും വിചാരിച്ച് അഭിമാനം വിട്ടുനിൽക്കുക. നിങ്ങൾ ആരാധിക്കുന്നതും നിങ്ങൾ കാണുന്നതും നിങ്ങൾ ചെയ്യുന്നതും എല്ലാം ഈശ്വരനു സമർപ്പിച്ചിട്ട് സ്വസ്ഥരായിരിക്കുക. ശരീരവും മനസ്സും ഉൾപ്പെടെ സർവ്വസ്വവും എന്നെന്നേയ്ക്കുമായി ഈശ്വരാർത്ഥം ത്യജിച്ചിട്ട്, ശാന്തിപരരായി സമാഹിതചിത്തരായി വർത്തിയ്ക്കുക. അഗ്നിയിൽ ഹവിസ്സ് ആഹുതി ചെയ്യുന്ന യജ്ഞത്തിനുപകരം സ്വന്തം അഹന്തയെ ആഹുതിചെയ്യുക എന്ന ഈ മഹായജ്ഞം രാപകൽ നടത്തിക്കൊണ്ടിരിക്കുക. ഈ ലോകത്തു ധനം അന്വേഷിച്ചു നടന്നു ഞാൻ കണ്ടെത്തിയ ധനം അങ്ങു മാത്രമാണു്; ഞാൻ എന്നെ അങ്ങേയ്ക്കു ബലിയർപ്പിക്കുന്നു. ഈ ലോകത്തു സ്നേഹിക്കാൻ പററിയ ഒരാളെ അന്വേഷിച്ചു നടന്നു ഞാൻ കണ്ടെത്തിയ ഏക പ്രേമഭാജനം അങ്ങു മാത്രമാണു്; ഞാൻ എന്നെ അങ്ങേയ്ക്കു ബലിയർപ്പിക്കുന്നു.' ഇതു നമുക്ക് അഹോരാത്രം ഉരുവിടാം. എന്നിട്ട് ഇങ്ങനെ പറയാം, 'എനിക്കൊന്നും വേണ്ടാ; കാര്യം നല്ലതോ ചീത്തയോ രണ്ടുമല്ലാത്തതോ ആയിക്കൊള്ളട്ടെ, ഞാൻ കൂട്ടാക്കുന്നില്ല; എല്ലാം ഞാൻ അങ്ങേയ്ക്കു ബലിയർപ്പിക്കുന്നു.' ഇങ്ങനെ അഹോരാത്രം നമ്മുടെ അഹങ്കാരത്തെ ത്യജിച്ചുകൊണ്ടിരിക്കുക; അതു നമ്മുടെ ഉറച്ച ശീലമായി പരിണമിക്കുന്നതുവരെ, നമ്മുടെ രക്തത്തിലും സിരകളിലും മസ്തിഷ്കത്തിലും പ്രവേശിച്ച് ശരീരമൊന്നാകെ ഓരോ നിമിഷവും അഭിമാനനിർമ്മാർജ്ജനമെന്ന ഈ ആശയം ദൃഢമായിത്തീരുന്നതുവരെ, അഭ്യാസം തുടരുക. അതിനുശേഷം പീരങ്കിഗർജ്ജനവും യുദ്ധകോലാഹലവും മുഴങ്ങുന്ന അടക്കളത്തിലേയ്ക്കു പൊയ്ക്കൊള്ളുക; അവിടെയും നിങ്ങൾക്കു സ്വാതന്ത്ര്യവും മനശ്ശാന്തിയും അനുഭവപ്പെടും.

അങ്ങനെ, സാമാന്യമായി പറഞ്ഞാൽ അനാസക്തിപരിശീലനത്തിനു രണ്ടു വഴികളുണ്ടു്; ഒന്നു് ഒരു വ്യക്തിഗത ഈശ്വരനിൽ വിശ്വസിക്കുന്നവർക്കുള്ളതു്, മറേറതു് അങ്ങനെ വിശ്വസിക്കുന്നില്ലെങ്കിലും ആത്മാർത്ഥമായി ആത്മതത്ത്വത്തെ തേടുന്നവർക്കുള്ളതു്. താരതമ്യേന 'തുലോം പ്രയാസം കുറഞ്ഞ' ആദ്യത്തേതിനെ ദിവ്യപ്രേമത്തിന്റെ വഴിയെന്നും രണ്ടാമത്തേതിനെ ദിവ്യവിവേചനത്തിന്റെ വഴി

യെന്നും പറയാം. ദിവ്യപ്രേമമാർഗ്ഗം നമ്മുടെ വികാരങ്ങളേയും ആസക്തികളേയും ദൈവിക മാക്കാൻ—എന്നു വച്ചാൽ ലൌകികവസ്തുക്കളോടു തോന്നുന്ന ആസക്തികളെ ഈശ്വരാഭിമുഖമാക്കി മാററാൻ — ആവശ്യപ്പെടുന്നു. ഈശ്വരനിലും ഈശ്വരീയ വിഷയങ്ങളിലും നമുക്കു് ആസക്തി വർദ്ധിക്കുന്നതിനനുസരിച്ച് ലോകത്തോടും ലൌകികവസ്തുക്കളോടുമുള്ള ആസക്തി കുറഞ്ഞു വരും. ലോകത്തിലും അതുപോലെ നമ്മുടെ ശരീരമനസ്സുകളിലും നിത്യേന സംഭവിച്ചുകൊണ്ടിരിക്കുന്ന കാര്യങ്ങളെ സംബന്ധിച്ച് — ഗീത പറയുന്നതുപോലെ ഗുണങ്ങൾ ഗുണങ്ങളുടെമേൽ പ്രവർത്തിക്കുന്നതിനാലുളവാകുന്നതാണല്ലോ അവയെല്ലാം—ഒരു സാക്ഷിയുടെ നില കൈക്കൊള്ളാൻ ദിവ്യവിവേചനമാർഗ്ഗം ആവശ്യപ്പെടുന്നു.

ആദ്യമായി ദിവ്യപ്രേമമാർഗ്ഗേണയുള്ള അനാസക്തിപരിശീലനത്തെപ്പററി നമുക്കു് അല്പം വിസ്തരമായി ചിന്തിക്കാം. ഈശ്വരനിൽ വിശ്വസിക്കുന്നവർക്കു് — അവർ ഗൃഹസ്ഥാശ്രമികളാകട്ടെ സന്യാസികളാകട്ടെ— പ്രത്യേകം യോജിച്ചതാണു് ഈ മാർഗ്ഗം എന്നു പറഞ്ഞുവല്ലോ. ലോകത്തിൽ ജീവിക്കുക, എന്നാൽ ലൌകികൻ (ലോകാസക്തൻ) ആകാതിരിക്കുക എന്നു ശ്രീരാമകൃഷ്ണൻ ഉപദേശിക്കുന്നു. വള്ളം വെള്ളത്തിൽ കിടക്കാം, എന്നാൽ വെള്ളം വള്ളത്തിൽ കടക്കാൻ പാടില്ല. ഒരു പഴഞ്ചൊല്ലിൽ പറയുന്നതുപോലെ, തവളയെ പാമ്പിന്റെ മുമ്പിൽ നൃത്തം ചെയ്യിക്കുക, എന്നാൽ പാമ്പു് തവളയെ പിടിക്കാതെ നോക്കുകയും ചെയ്യുക.

ഈ അത്ഭുതവിദ്യ പ്രായോഗികമാക്കേണ്ടതെങ്ങനെ? ജീവിതത്തിലെ സമസ്ത നാനാത്വങ്ങളേയും ഈശ്വരയാഥാർത്ഥ്യം എന്ന കേന്ദ്രബിന്ദുവിൽനിന്നു വീക്ഷിക്കുന്നതിനാൽ. ഈശ്വരൻ അരൂപിയും അദൃശ്യനുമെങ്കിലും നമ്മുടെ അന്തർയാമിയാണു്, ജീവിതത്തിന്റെ കേന്ദ്രബിന്ദുവുമാണു്. ഈശ്വരൻ സത്യമെന്നു നാം അംഗീകരിക്കുന്നെങ്കിൽ അതിൽനിന്നു മറെറാരു വസ്തു സിദ്ധമാകുന്നു—നാം ജീവിക്കുന്നതും ചലിക്കുന്നതും നിലനിൽക്കുന്നതുമെല്ലാം ഈശ്വരന്റെ ലോകത്തിലാണെന്നുള്ളതു്. നാമും നാം നമ്മുടെ സ്വന്തമെന്നു കരുതുന്നവയും ഉൾപ്പെടെ ഈ ജഗത്തിലുള്ളതെല്ലാം ഈശ്വരന്റേതത്രേ. സർവ്വും അവനിൽനിന്നുത്ഭവിക്കുന്നു, അവനിൽ വസിക്കുന്നു, അവനിൽ വിലയിക്കുകയും ചെയ്യുന്നു. നമ്മുടെ യഥാർത്ഥ ധാമവും വിലപ്പെട്ട ധനവും ജീവിതലക്ഷ്യവും ഈശ്വരനാകുന്നു. മനസ്സിന്റെ പശ്ചാത്തലത്തിൽ ഈ ആശയം പുലർത്തിക്കൊണ്ടു്, (ശ്രീരാമകൃഷ്ണൻ ഉപദേശിച്ചിരിക്കും പ്രകാരം) ധനികന്റെ വേലക്കാരി യജമാനഗൃഹത്തിൽ പാർക്കുന്നതുപോലെ നാം ലോകത്തിൽ ജീവിക്കണം. യജമാനന്റെ വീടിനെ ഉദ്ദേശിച്ച് 'അതു ഞങ്ങളുടെ വീടാണു്'' എന്നു് അവൾ പറയുന്നു. എന്നാൽ ആ വീടു് തന്റേതല്ലെന്നും തന്റെ വീടു് അങ്ങകലെയുള്ള ഒരു ഗ്രാമത്തിലാണെന്നും ഹൃദയാന്തർഭാഗത്തു് അവൾക്കു നന്നായറിയാം. യജമാനന്റെ കുട്ടിയെ അവൾ പരിചരിച്ചു വളർത്തുകയും അവനെ ഉദ്ദേശിച്ച്, 'എന്റെ ഹരി കുസൃതിയായി തീർന്നിരിക്കുന്നു', 'എന്റെ ഹരിക്കു് മധുരസാധനങ്ങൾ ഇഷ്ടമല്ല' എന്നൊക്കെ പറയുകയും ചെയ്യുന്നു. 'എന്റെ ഹരി' എന്നു മുറയ്ക്കുവൾ ആവർത്തിക്കുന്നുണ്ടെങ്കിലും ഹൃദയത്തിൽ അവൾക്കറിയാം ഹരി തന്റെയല്ലെന്നും അവൻ യജമാനസന്താനമാണെന്നും.

യാതൊരുവരും യാതൊന്നും നമ്മുടെയല്ല എന്ന വസ്തുത നാം ഹൃദയാന്തർഭാഗത്തു് അറിയേണ്ടിയിരിക്കുന്നു. യാതൊരു ഈശ്വരനിൽ നിന്നു സമസ്തവും ഉല്പന്നമായോ അവന്റേതാണെല്ലാം. ഈശ്വരൻ എത്രത്തോളം നമ്മുടെ സ്വന്തമായിട്ടുണ്ടോ അത്രത്തോളവും, ആ ന്യായമനുസരിച്ചുമാത്രവും, എല്ലാം നമ്മുടേതുംകൂടിയാണു്. എന്നാൽ 'ഞാനെ'ന്നും 'എന്റേതെ'ന്നുമുള്ള വ്യാമോഹം നമ്മെ അത്രമാത്രം ആവരണം ചെയ്തിരിക്കയാൽ ഈ സത്യത്തിന്റെ ബോധം പിടിവിടാതെ നിലനിർത്താൻ നമുക്കു പ്രയാസമായിരിക്കുന്നു. ഇടയ്ക്കിടെ ഏകാന്തവാസം കൈക്കൊണ്ടു്, ഈശ്വരനുമായി ഏകാന്തതയിൽ വർത്തിച്ച്, ഈശ്വരീയപ്രേമത്തിനുവേണ്ടി നിരന്തരം തീവ്രവ്യാകുലതയോടെ പ്രാർത്ഥിക്കുകയും അങ്ങനെ ഈ മനോഭാവം വളർത്തിയെടുക്കാൻ ശ്രമിക്കുകയുമാണു് പോംവഴി. ഈ മാർഗ്ഗമവലംബിക്കുന്നവർക്കു്, ഈശ്വരനിൽ പ്രേമമി

ല്ലാതെ, അനാസക്തിയുടെ പരിശീലനം മിക്ക വാറും അസാധ്യംതന്നെയാകുന്നു. ഉള്ളിൽ ഈശ്വരപ്രേമം വളൎന്നുവരുന്ന അതേ അനുപാതത്തിൽ അനാസക്തിയും വളരുന്നു. അതിനാൽ പ്രാൎത്ഥന, ജപം, ധ്യാനം ആദിയായ ഭക്തി സംവൎദ്ധകമായ അനുഷ്ഠാനങ്ങൾ അനാസക്തി വികസനത്തിനു സഹായകമാകുന്നു.

എന്നാൽ ലൌകികമനുഷ്യൎക്ക് ഇക്കാരണത്താൽ തങ്ങളുടെ കൎത്തവ്യങ്ങളിൽ ഉപേക്ഷ കാണിക്കാനവകാശമില്ല. തങ്ങളുടെ ചുമതലയിൽ വന്നുപെട്ടിരിക്കുന്നിടത്തോളമുള്ള ലൌകികകൎത്തവ്യങ്ങൾ ഒരു വിശുദ്ധ ട്രസ്റ്റായി കരുതി അവർ ശ്രദ്ധാപൂൎവ്വം നിൎവ്വഹിക്കേണ്ടതാണ്. കുടുംബാംഗങ്ങളോടും ബന്ധുജനങ്ങളോടും ആശ്രിതരോടും സമൂഹത്തോടും മററുമുള്ള കൎത്തവ്യങ്ങളെല്ലാം അവർ നിറവേററേണ്ടതാകുന്നു. എന്നാൽ ആവക കൃത്യനിൎവ്വഹണങ്ങൾക്കിടയിൽ ആന്തരികമായി ബദ്ധരാകാതിരിക്കയും വേണം. അതിലേയ്ക്ക് എല്ലാ കൃത്യങ്ങളും ഈശ്വരനുവേണ്ടിയും ഈശ്വരാൎപ്പണമായും ചെയ്യണം. ഇതിനുള്ളവഴി ശ്രീരാമകൃഷ്ണന്റെ ഈ ഉപദേശത്തിൽ കാണാം: ''ഒരു കൈകൊണ്ടു നിങ്ങളുടെ കൎത്തവ്യങ്ങൾ നടത്തുകയും മറേറ കൈകൊണ്ട് ഈശ്വരപാദങ്ങളെ പിടിച്ചുകൊള്ളുകയും ചെയ്യുക; കൎത്തവ്യങ്ങളവസാനിക്കുമ്പോൾ രണ്ടുകൈകൾകൊണ്ടും ഈശ്വരപാദങ്ങളെ ഹൃദയത്തോടു ചേൎത്തുപിടിച്ചുകൊള്ളുക.'' ഈ ലഘുവായ ഉപദേശത്തിലൂടെ ശ്രീരാമകൃഷ്ണൻ പഠിപ്പിക്കുന്നതു് ഗീതയിലൂടെ ഭഗവാൻ കൃഷ്ണൻ ഉപദേശിച്ചിരിക്കുന്ന അതേ യജ്ഞാത്മക ജീവിതതത്ത്വം തന്നെയാണ്.

'നീ ചെയ്യുന്നതും ഭക്ഷിക്കുന്നതും ഹോമിക്കുന്നതും ദാനം ചെയ്യുന്നതും തപസ്സുചെയ്യുന്നതും എല്ലാംതന്നെ എന്നിൽ സമൎപ്പിക്കുക. അങ്ങനെ ചെയ്യുന്നതിനാൽ ശുഭാശുഭഫലദായകങ്ങളായ കൎമ്മങ്ങൾ നിന്നെ ബന്ധിക്കയില്ല.'

(ഗീത. IX. 27–28)

കൎമ്മജന്യമായ ബന്ധനത്തിൽനിന്നു് ഒഴിഞ്ഞുനിൽക്കാൻ മററുമാൎഗ്ഗമില്ല. നിഷ്കപടമായി ത്യാഗജീവിതം നയിക്കുന്ന ഒരുവനു്, താൻ ഈശ്വരഹസ്തങ്ങളിലെ ഒരുപകരണം മാത്രമാണെന്നും ഈശ്വരൻ മാത്രമാണ് കൎമ്മങ്ങളുടെ യഥാൎത്ഥ കൎത്താവെന്നും കാലക്രമേണ അനുഭവവേദ്യമാകും. ഈ സത്യത്തെക്കുറിച്ചുള്ള ബോധം അയാളിൽ എത്രമാത്രം ദൃഢപ്പെട്ടുവരുന്നുവോ അത്രയ്ക്ക് അനാസക്തിയും വൎദ്ധിച്ചുവരും. ''എല്ലാ പ്രാണികളേയും, യന്ത്രത്തിൽ കയറിയവരെയെന്നതുപോലെ, സ്വമായയാൽ വട്ടം കറക്കിക്കൊണ്ടു് ഈശ്വരൻ അവരുടെ ഹൃദയങ്ങളിൽ വസിക്കുന്നു.'' എന്ന ഗീതാപദ്യത്തിലെ (XVIII–61) ആശയം സ്വയം കണ്ടറിയുന്നതോടെ ഒരുവന്റെ അനാസക്തി പരിപൂൎണ്ണമാവുന്നു. ദിവ്യപ്രേമമാൎഗ്ഗേണയുള്ള അനാസക്തിപരിശീലനത്തിന്റെ പാരമ്യവും പരിസമാപ്തിയുമാണിതു്.

അനാസക്തിപരിശീലനത്തിന്റെ രണ്ടാമത്തെമാൎഗ്ഗം വിവേചനപ്രധാനമാണ്. നാം എവിടെയിരുന്നാലും, ഏതു കൎമ്മത്തിലോ വ്യാപാരത്തിലോ ബന്ധത്തിലോ ഏൎപ്പെട്ടപ്പോഴായാലും, 'ആന്തരികമായി സ്വതന്ത്രർ' ആയി വൎത്തിക്കുക എന്നുള്ളതാണ് ഈ മാൎഗ്ഗത്തിന്റെ മൌലികമായ ലക്ഷണം. അമൃതസ്യ പുത്രന്മാൎക്കുള്ള ഉന്നത സ്ഥാനത്തിനു ചേൎന്നവിധം നാം എല്ലായ്പോഴും നമ്മുടെ കൎമ്മങ്ങളുടെ നാഥന്മാരായിരിക്കണം, അല്ലാതെ അടിമകളാകാൻ പാടില്ല. എന്നാൽ സാധാരണയായി, നാം ഓരോരോ കൎമ്മങ്ങളിലും വ്യാപാരങ്ങളിലും ഏൎപ്പെടുമ്പോൾ ആന്തരികമായി, സ്വതന്ത്രരായി വൎത്തിക്കുന്നതിനുപകരം, സ്ഥൂലവും സൂക്ഷ്മവുമായ വിവിധതരം പ്രകാരങ്ങളിൽ ബദ്ധരായിപ്പോകുന്നു; തദ്വാരാ നമുക്കും മററുള്ളവൎക്കും അന്തമില്ലാതെ ദുരിതങ്ങൾ സൃഷ്ടിക്കുകയും ചെയ്യുന്നു. പ്രവൎത്തനങ്ങളിലേൎപ്പെടവേ നാം പ്രവൎത്തനബദ്ധരായിപ്പോവുന്നു. വസ്തുക്കൾ കരസ്ഥമാക്കവേ നാം അവയാൽ കരസ്ഥമാക്കപ്പെടുന്നു. പ്രേമത്തിൽ മുഴുകവേ നാം അതിനാൽ വിഴുങ്ങപ്പെടുന്നു. നാം (മദ്യം) കുടിച്ചു തുടങ്ങുന്നു, തുടൎന്ന് മദ്യത്തിന്നടിമകളായിത്തീരുന്നു. നാം തൊഴിലുകളിൽ പ്രവേശിക്കുന്നതു് മുന്നുദ്ദേശ്യങ്ങളില്ലാതെയല്ല. ദാനം ചെയ്യുമ്പോൾ കൃതജ്ഞതാപ്രതീക്ഷ നമ്മെ ബന്ധിക്കുന്നു. ഈശ്വരോപാസനയിൽ നാം പ്രത്യേകസിദ്ധാന്തങ്ങളുടെ തടവുകാരാണ്.

ദേശാഭിമാനത്തിൽ നാം വിട്ടുവീഴ്ചയില്ലാത്ത സ്വാഭിപ്രായങ്ങളുടെ അടിമകളാണ്.

നമ്മുടെ ഉള്ളിലെ സ്ഥിതി സാധാരണയായി ഇങ്ങനെയൊക്കെയാണെങ്കിലും ആന്തരികസ്വാതന്ത്ര്യത്തിലേയ്ക്കുള്ള വഴി സദാ തുറന്നു കിടക്കുകയാണ്. ''സാക്ഷിയായി നിലകൊള്ളുക'' എന്നുള്ളതാണ് അതിൻെറ രഹസ്യം. ഈ അടിസ്ഥാനവസ്തുത നമുക്ക് എപ്പോഴും ഓർമ്മയുണ്ടായിരിക്കണം. സ്വാമി വിവേകാനന്ദൻ ചൂണ്ടിക്കാണിക്കുന്നു: ''മനുഷ്യാത്മാവ് മായനായി സ്വാതന്ത്ര്യം കളഞ്ഞുകുളിക്കുന്നതുവരെ അതിനെ ബാധിക്കാൻ യാതൊന്നും ശക്തമല്ല. അതിനാൽ അനാസക്തിമുഖേന ഏതു വസ്തുവിനും നിങ്ങളുടെമേൽ പ്രവർത്തിക്കാനുള്ള ശേഷിയെ പരാജയപ്പെടുത്തുകയും നിരാകരിക്കുകയും ചെയ്യാം.'' ആത്മാവിനു സ്വാതന്ത്ര്യം നഷ്ടപ്പെടുന്നവിധം നാം മുമ്പു വിവരിച്ചു. ദ്രഷ്ടാവ് ദർശനോപകരണവുമായി താദാത്മ്യപ്പെടുമ്പോഴാണ് അതിൻെറ സ്വാതന്ത്ര്യം നഷ്ടമാകുന്നത്. വേദാന്തശാസ്ത്രപ്രകാരം, നമ്മുടെ ശരീരമനസ്സുകളിൽ സംഭവിക്കുന്നവയുൾപ്പെടെ, ജഗത്തിലെ സമസ്തവ്യാപാരങ്ങളും അനാത്മവസ്തുക്കളിന്മേൽ അതായതു് ഗുണങ്ങൾ ഗുണങ്ങളുടെ മേൽ, അന്യോന്യം പ്രവർത്തിക്കുന്നതിനാലുളവാകുന്നവയാണ്. ആത്മാവ് അവയുമായി അശേഷം ബന്ധമില്ലാതെ നിൽക്കുന്ന അവയുടെ സാക്ഷിയുമാണ്. അജ്ഞാനം ഹേതുവായി നാം അവയുമായി താദാത്മ്യപ്പെടുമ്പോൾ ആസക്തിയും ബന്ധനവും വന്നുചേരുന്നു.

അങ്ങനെ, അനാത്മാവിൽനിന്ന് ആത്മാവിനെ വിവേചിച്ചറിയാൻ നിരന്തരം ശീലിക്കുന്നതിലൂടെ, സാക്ഷിയുടെ (കാഴ്ചക്കാരൻെറ) സ്ഥാനത്തു് (യഥാർത്ഥത്തിൽ നാം അതാണല്ലോ), കാഴ്ചകൾ കാണുന്നുണ്ടെങ്കിലും അവയാൽ ബാധിക്കപ്പെടാതെ, നിലകൊള്ളുന്നതിൽ നാം എപ്പോൾ വിജയിക്കുന്നുവോ അപ്പോൾ എല്ലാ ആസക്തികളുടേയും വേരുകൾ മുറിയ്ക്കപ്പെടുന്നു. ഊർജ്ജസ്വലതയോടെ, എന്നാൽ ഫലകാംക്ഷയാൽ ബദ്ധനാകാതെ, കർമ്മങ്ങളിലേർപ്പെടുമ്പോഴാണ് ഒരുവൻ 'ആന്തരികമായി സ്വതന്ത്ര'നായ യജമാനനെപ്പോലെ കർമ്മം ചെയ്യുന്നതു്. ഒരിക്കലും തിരിച്ചൊന്നും പ്രതീക്ഷിക്കാതെ ദാനം ചെയ്യുമ്പോഴാണ് ഒരുവൻ ആന്തരികമായി സ്വതന്ത്രനായ യജമാനനെപ്പോലെ ദാനം ചെയ്യുന്നതു്. ഏതെങ്കിലും പ്രത്യേകവ്യക്തിയിൽ പരിമിതപ്പെടുത്താതെ എല്ലാവരെയും ഹൃദയംഗമമായി സ്നേഹിക്കുമ്പോഴാണ് ആന്തരികമായി സ്വതന്ത്രനായ യജമാനനെപ്പോലെ സ്നേഹിക്കുന്നതു്. അനാത്മവസ്തുക്കളിൽ ആസക്തനല്ലാത്ത ഈ സാക്ഷി – മനുഷ്യൻ ദുരാചാരന്മാരുടെ മധ്യത്തിൽ ജീവിച്ചാലും അയാളെ ആ ദോഷങ്ങൾ സ്പർശിക്കയില്ല. അയാൾ സന്തുഷ്ടിയും സമാധാനവും പ്രസരിപ്പിച്ചുകൊണ്ടേയിരിക്കും. ആത്മാവിൽ കേന്ദ്രീകൃതമായ ഒരു ജീവിതമാണ് അയാൾ നയിക്കുന്നതെന്ന് അയാളുടെ മുഖംതന്നെ വെളിപ്പെടുത്തും. അയാൾ ആത്മാവായി ചുററിസഞ്ചരിക്കുന്നു. അയാളുടെ ദർശനം തന്നെ മംഗളദായകമാണ്.

അനാസക്തി പരിശീലിക്കുന്നതിൻെറ ഈ രണ്ടുപായങ്ങളെത്തന്നെ ഭഗവാൻ കൃഷ്ണൻ രണ്ടു് ഹ്രസ്വശാസനങ്ങളിലൂടെ ഉപദേശിക്കുന്നു:

1) എന്നെ എല്ലായ്പോഴും അനുസ്മരിച്ചുകൊണ്ടു യുദ്ധം ചെയ്യുക (സ്വകർത്തവ്യം അനുഷ്ഠിക്കുക). [ഗീത– VIII–7]

2) ആശകളും മമതകളും വെടിഞ്ഞു് താപക്ലേശങ്ങളാൽ ബാധിതനാകാതെ (സമചിത്തതയോടെ) ജീവിതായോധനം നടത്തുക. [ഗീത III–30]

ഈ രണ്ടു മാർഗ്ഗങ്ങളിൽ നമുക്കിഷ്ടമുള്ളതു സ്വീകരിക്കാം. ഈ സാധനകളുടെ അപൂർണ്ണമായ അനുഷ്ഠാനംപോലും നമ്മുടെ ജീവിതസ്വഭാവം മെച്ചപ്പെടുത്തുകയും ഉള്ളിൽനിന്നു നൂതന സിദ്ധികളെ ആവിഷ്കരിക്കുകയും പല ദുരന്തങ്ങളിൽനിന്നും നമ്മെ ത്രാണനം ചെയ്യുകയും അന്യഥാ ലഭ്യമാകമായിരുന്നില്ലാത്ത ഒരുതരം സുഖവും സന്തുഷ്ടിയും ശാന്തിയും ലഭ്യമാക്കുകയും ചെയ്യും.

# പണ്ഡിതനായ ശ്രീരാമകൃഷ്ണപരമഹംസൻ

**മൈത്രാനന്ദസ്വാമി**

പണ്ഡാ – ആത്മവിഷയകമായ ബുദ്ധി – ആക്കുണ്ടോ അവൻ പണ്ഡിതൻ എന്ന അർത്ഥത്തിൽ ശ്രീരാമകൃഷ്ണൻ ഒരു പണ്ഡിതനാണോ എന്നതിൽ ആക്കും സന്ദേഹത്തിന്നവകാശമില്ല. ഏതെങ്കിലും ഒന്നോ, ഒന്നിലധികമോ ശാസ്ത്രവിഷയങ്ങളിൽ പരിജ്ഞാനമുള്ളവനും അഥവാ ഗ്രന്ഥപരിചയം മാത്രം ധാരാളമുള്ളവനും സാധാരണക്കാരുടെ ഗണനയിൽ പണ്ഡിതനാകാറുണ്ട്. ശ്രീരാമകൃഷ്ണന്നു് ആദ്ധ്യാത്മികശാസ്ത്രഗ്രന്ഥങ്ങളുമായി അഗാധവും വിപുലവുമായ പരിചയമുണ്ടായിരുന്നോ? സാധാരണക്കാരുടെ ദൃഷ്ടിയിൽ അദ്ദേഹത്തിനെ ഒരു പണ്ഡിതനായി ഗണിക്കാമോ എന്നാണിവിടെ വിചാരം ചെയ്യുന്നതു്.

ശ്രീരാമകൃഷ്ണൻ ഒരു നിരക്ഷരകുക്ഷിയായിരുന്നു. അദ്ദേഹത്തിന്നു് എഴുത്തും വായനയും പോലും നല്ലപോലെ വശമുണ്ടായിരുന്നില്ല. പാഠശാലയിൽ പഠിച്ചിട്ടില്ല, പുസ്തകങ്ങൾ വായിച്ചിട്ടില്ല. വേദാന്തസാധനകളിൽ അത്യന്താപേക്ഷിതവും പ്രഥമവുമായ ശ്രവണം അദ്ദേഹം ചെയ്യുകയുണ്ടായിട്ടില്ല; അദ്ദേഹത്തിന്നു് ചെയ്യേണ്ടിവന്നിട്ടില്ല. മൂന്നു പുസ്തകങ്ങളിലായി 1500 പേജുകളിലധികം വരുന്ന ശ്രീരാമകൃഷ്ണവചനാമൃതത്തിൽ (1882 ഫെബ്രുവരി മുതൽ 1886 ഏപ്രിൽമാസം കൂടി ഏകദേശം 160 ദിവസങ്ങളിൽ ശ്രീ മഹേന്ദ്രനാഥഗുപ്തൻ– എം., ശ്രീരാമകൃഷ്ണസന്നിധിയിൽ പോയ അവസരങ്ങളിൽ കേട്ടു കുറിച്ചുവെച്ചവ മാത്രമാണവ.) ആദ്യന്തം പരന്നു കിടക്കുന്ന ആഴവും പരപ്പുമേറിയ ആദ്ധ്യാത്മികസത്യങ്ങളും സാധനകളും ഉപമകളും കഥകളുമെല്ലാമെല്ലാം ആ മഹാൻ സ്വാനുഭവംകൊണ്ടുമാത്രം – പരാപേക്ഷകൂടാതെ, അതായതു്, ഗുരു–ശാസ്ത്ര–സജ്ജനങ്ങളിൽനിന്നൊന്നും കിട്ടിയതല്ലാതെ അറിഞ്ഞതും പറഞ്ഞതുമാണെന്ന ഒരു ധാരണ പലക്കുമുണ്ടു്.

ഇത്തരമൊരു ധാരണ ലോകക്കിടയിൽ ഉണ്ടാകുവാൻ കാരണക്കാർ അദ്ദേഹത്തിന്റെ സമകാലീനരും തുടർന്നുണ്ടായവരുമായ ചില ഭക്തന്മാരും ആരാധകരുമാണു്.

''ഗുരുദേവൻ വേദ,വേദാന്ത,യോഗശാസ്ത്രങ്ങളെക്കുറിച്ചു പറയുന്നതു കേൾക്കുമ്പോൾ ഞങ്ങളിൽ ചിലർ ചിലപ്പോൾ അദ്ദേഹത്തോടു ചോദിക്കാറുണ്ടായിരുന്നു: 'സ്വാമി, അങ്ങു് എഴുത്തും വായനയുംകൂടി പഠിക്കുകയുണ്ടായിട്ടില്ല; പിന്നെ ഇവയെല്ലാം എങ്ങനെ അറിഞ്ഞു?'' ശ്രീ ശാരദാനന്ദസ്വാമികൾ രേഖപ്പെടുത്തിയതാണിതു് (ഗ്രേററു് മാസ്റ്റർ, പേ. 370). അന്നു തൊട്ടു തുടങ്ങിയ തെററിദ്ധാരണയാണിതു്. ''അരിയും കായും കിഴികെട്ടിയെടുക്കുവാൻ മാത്രമുതകുന്ന ഈ പഠിപ്പു് എനിക്കു വേണ്ടേവേണ്ട'' എന്നും പറഞ്ഞു നാട്ടുപള്ളിക്കൂടത്തിൽ പോകലുപോലും ശ്രീരാമകൃഷ്ണൻ ഉപേക്ഷിച്ചില്ലെ? അദ്ദേഹം ഗ്രന്ഥപാരായണം ചെയ്തിട്ടില്ല, ചെയ്യാറുണ്ടായിരുന്നില്ല. പുസ്തകം പഠിക്കാതെ പണ്ഡിതനാകലുണ്ടോ? സാദ്ധ്യമല്ല. പാണ്ഡിത്യത്തെ അദ്ദേഹം ആവർത്തിച്ചാവർത്തിച്ചു് അപലപിച്ചിട്ടില്ലെ? ശവക്കുഴിയിലേയ്ക്കു കണ്ണുംനട്ടു് ആകാശത്തിൽ ഉയരെ പറക്കുന്ന കഴുകനായിട്ടും, പെരുമഴ പ്രവചിക്കുന്നുവെങ്കിലും പിഴിഞ്ഞാൽ ഒരു തുള്ളിപോലും വെള്ളം കിട്ടാത്ത പഞ്ചാംഗമായിട്ടും പണ്ഡിതനെ ഉപമിച്ചു് പരിഹസിച്ചിട്ടില്ലെ ശ്രീരാമകൃഷ്ണൻ? ശ്രീരാമകൃഷ്ണന്റെ തിരുവായ്മൊഴികളെല്ലാംതന്നെ അദ്ദേഹത്തിന്റെ സ്വാനുഭൂതി മാത്രമാണു് എന്നുവരെ അദ്ദേഹത്തിന്റെ മാഹാത്മ്യത്തിന്നു മാററുകൂട്ടുകയാണെന്ന ധാർമ്മികവ്യാമോഹത്തോടെ വാദിക്കുന്ന ഭക്തന്മാരും ആരാധകരുമുണ്ടു്. ശ്രീരാമകൃഷ്ണവചനാമൃതത്തിൽ കാണുന്ന നിരവധി തത്ത്വപ്രതിപാദനങ്ങളും, സാധനാസൂചനകളും, കഥകളും ഉപമകളും മററും ശ്രീരാമകൃഷ്ണന്റെ സ്വന്തമാണു്, നവംനവങ്ങളാണു്, അതായതു് മുമ്പാരുംതന്നെ ആ രൂപത്തിൽ അവ പറഞ്ഞിട്ടില്ല എന്നു വിശ്വസിക്കുകയും പറയുകയും

പ്രചരിപ്പിക്കുകയും ചെയ്യുന്നവരുണ്ട്. അതു സത്യമല്ലാത്തതുകൊണ്ട് സത്യനിഷ്ഠനായ ശ്രീരാമകൃഷ്ണന്ന് അസഹ്യമാകുമെന്നൊന്നും അവരാലോചിക്കാത്തതു കഷ്ടമാണ്.

ഒന്നിനെ അറിയുന്നതു ജ്ഞാനവും പലതിനെക്കുറിച്ചുള്ള അറിവ് അജ്ഞാനവുമാണെന്നും, ജ്ഞാനം നേടുവാൻ അവശ്യം വേണ്ടതു് വിവേകമാണെന്നും കൌമാരകാലത്തുതന്നെ ബോധിക്കുകകാരണം ഭൌതികവിഷയലാഭത്തിന്നു് പ്രയോജനപ്പെടുന്ന വിദ്യാഭ്യാസത്തെയാണ് ശ്രീരാമകൃഷ്ണൻ ഉപേക്ഷിച്ചതു്. 'വെറും പാണ്ഡിത്യ'ത്തെ – ഈശ്വരചിന്ത ചെയ്യാത്ത, വിവേകവും വൈരാഗ്യവും ഉണ്ടാക്കാത്ത, വിശ്വാസവും ഭക്തിയും നേടിക്കൊടുക്കാത്ത, 'വെറും പാണ്ഡിത്യ'ത്തെയാണ് ശ്രീരാമകൃഷ്ണൻ ആവത്തിച്ചപലപിച്ചിട്ടുള്ളതു്. ശ്രീരാമകൃഷ്ണവചനാമൃതം മൂന്നു പുസ്തകങ്ങളിലുമായി പതിനഞ്ചിടത്തു് പാണ്ഡിത്യത്തെ പ്രത്യേകമെടുത്തു സ്വാഭിപ്രായം പറയുന്നുണ്ട് ഭഗവാൻ. പാണ്ഡിത്യത്തെ 'വെറും' എന്നു വിശേഷിപ്പിച്ചുകൊണ്ടല്ലാതെ അപലപിച്ചു കാണുകയില്ല. 'പണ്ഡിത'ന്മാരെയല്ല, 'വെറും പണ്ഡിത'ന്മാരെയാണ് – ഈശ്വരചിന്ത ചെയ്യാത്ത, വിവേകവൈരാഗ്യമില്ലാത്ത, വിശ്വാസവും ഭക്തിയുമില്ലാത്ത, പാണ്ഡിത്യത്തെ ഭൌതികവിഷയസമ്പാദനത്തിന്നുമാത്രം ഉപായമാക്കുന്ന 'വെറും പണ്ഡിത'ന്മാരെ – കഴുകനോടും പഞ്ചാംഗത്തോടും ഉപമിച്ച് ശ്രീരാമകൃഷ്ണൻ പരിഹസിച്ചിട്ടുള്ളതു്. 'വെറും' അല്ലാത്ത, യഥാത്ഥമായ പാണ്ഡിത്യത്തോട് ശ്രീരാമകൃഷ്ണന്നു വലിയ മതിപ്പാണുണ്ടായിരുന്നതു്! ഏതെങ്കിലും ഒരു പണ്ഡിതൻ അടുത്തെങ്ങാനും വന്നിട്ടുണ്ടെന്നു കേട്ടാൽ ശ്രീരാമകൃഷ്ണൻ പോയിക്കാണുക പതിവായിരുന്നു. പത്മലോചനൻ, ശ്യാമാപദഭട്ടാചാര്യർ, നാരായണശാസ്ത്രി മുതലായ പണ്ഡിതന്മാരുമായി ശ്രീരാമകൃഷ്ണന്നുണ്ടായിരുന്ന സംസർഗ്ഗം ശ്രീരാമകൃഷ്ണവചനാമൃതത്തിൽ വായിക്കുന്നവക്ക് പാണ്ഡിത്യത്തോടും പണ്ഡിതന്മാരോടും ശ്രീരാമകൃഷ്ണന്നുണ്ടായിരുന്ന ആദരവും മതിപ്പും ബോദ്ധ്യപ്പെടുന്നതാണ്.

ശ്രീരാമകൃഷ്ണന്ന് 'എഴുത്തും വായനയും' അറിഞ്ഞിരുന്നില്ലെന്നോ? സ്വഭാഷയായ ബംഗാളി നന്നായി എഴുതാനും വായിക്കുവാനും അദ്ദേഹത്തിന്നു് അറിയാമായിരുന്നു. അദ്ദേഹത്തിന്റെ കയ്യക്ഷരം അതിസുന്ദരമായിരുന്നു. 'യോഗോദ്യാർ പാലാ', 'സുബാഹുർ പാലാ' എന്ന രണ്ടു 'യാത്ര'കൾ (ബംഗാളി ഗ്രാമീണ നാടകങ്ങൾ) ശ്രീരാമകൃഷ്ണൻ ഒരു നോട്ടുപുസ്തകത്തിൽ പകത്തിയെഴുതിയതു് ബേലൂർ മഠത്തിലിരിപ്പുണ്ട്. കാമാരപുകുരത്തിൽ കൌമാരപ്രായത്തിൽ അന്നു ഗദാധരനായിരുന്ന ശ്രീരാമകൃഷ്ണൻ അധികസമയവും രഘുവീരപൂജയിലും ഭക്തിഗ്രന്ഥങ്ങൾ പാരായണം ചെയ്യുന്നതിലും മുഴുകിയിരുന്നുവെന്ന് അദ്ദേഹത്തിന്റെ ജീവചരിത്രത്തിൽ കാണുന്നു (ലൈഫ് ഓഫ് ശ്രീരാമകൃഷ്ണ–അദ്വൈതാശ്രമം, മായാവതി–പേജ് 39). കാമാരപുകുരത്തിലെ സീതാനാഥപയിന്റെ വീട്ടിൽവെച്ച് ഗദാധരൻ പുരാണങ്ങൾ വായിച്ചു കേൾപ്പിച്ചിരുന്നുവെന്നും, കീത്തനവേളകളിൽ മററു ഗൃഹങ്ങളിലും കീത്തനങ്ങളിൽ പങ്കെടുക്കുകയും ഭാഗവതാദി ഗ്രന്ഥങ്ങൾ വായിച്ചു കേൾപ്പിക്കുകയും ചെയ്തിരുന്നുവെന്നും പ്രസ്തുത ജീവചരിത്രത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്.' (പേജ് 42, 45). ശ്രീരാമകൃഷ്ണന്ന് എഴുത്തും വായനയും അറിഞ്ഞുകൂടായിരുന്നുവെന്നു പറയുന്നതു് ഒരു സത്യകഥനമല്ലെന്ന് ഇതിൽനിന്നും വ്യക്തമാണല്ലൊ?

ശ്രീരാമകൃഷ്ണൻ ഒരു ശ്രുതിധരൻ (ഒരു തവണ കേട്ടാൽ അതു ഗ്രഹിക്കുവാനും ധരിക്കുവാനും കഴിവുള്ളവൻ) ആയിരുന്നു. അതിനാൽ മന്ദബുദ്ധികളെപ്പോലെ ഉരുവിട്ടു പഠിക്കേണ്ട ഗതികേട് അദ്ദേഹത്തിന്നുണ്ടായിരുന്നില്ല. ശ്രീകൃഷ്ണനും ബലരാമനും സാന്ദീപനിമഹഷിയുടെ ഗുരുകുലത്തിൽ ശിഷ്യരായി വിദ്യാഭ്യാസം ചെയ്തിരുന്നതിനെക്കുറിച്ച് ഭാഗവതം വിവരിക്കുന്നതിപ്രകാരമാണ്. ''...സവ്വവും ഒരിക്കൽ ചൊല്ലിക്കൊടുത്തതുകൊണ്ടുതന്നെ വേണ്ടും വണ്ണം മനസ്സിലാക്കി. അറുപത്തിനാലു ദിവസം കൊണ്ട് അറുപത്തിനാലു കലകളും പഠിക്കുകയും...ചെയ്തു''.(ശ്രീമദ് ഭാഗവതാമൃതം, പു. 2, പേ. 129) ഇത്തരമൊരു ശ്രുതിധരത്വം ശ്രീരാമകൃഷ്ണനും ജന്മസിദ്ധമായിരുന്നു. 'ശാസ്ത്രങ്ങൾ ഉരുക്കഴിക്കാനുള്ളതല്ല, ഉൾക്കൊള്ളാനുള്ളവയാണ്'' എന്നു് ശ്രീരാമകൃഷ്ണൻ പിൽക്കാലത്തു് പറയാറുണ്ടായിരുന്നു. സാധാരണക്കാക്ക് സങ്ക

ല്പാതീതമാണ് ഈ കഴിവു്. അതിനാൽ ശാസ്ത്രം ഉരുവിട്ടുനടന്നിട്ടില്ലാത്ത ശ്രീരാമകൃഷ്ണൻ ശാസ്ത്രജ്ഞാനം നേടിയിട്ടില്ലെന്നു് അവർ ധരിക്കുകയും പ്രചരിപ്പിക്കുകയും ചെയ്തു, ചെയ്യുന്നു, എന്നു മാത്രം !

ശ്രോത്രിയത്വം ആചാര്യലക്ഷണങ്ങളിൽ ഒന്നാണല്ലൊ. ശ്രീരാമകൃഷ്ണനെ ലോകാചാര്യനായി ഉയർത്തിക്കാണിക്കുവാൻ വെമ്പൽ കൊള്ളുന്ന പലരും അശ്രോത്രിയത്വം അദ്ദേഹത്തിൽ ആരോപിച്ചു കളങ്കമേല്പിക്കാറുണ്ടു്. 'ശാസ്ത്രസാരം ഗുരുമുഖത്തിൽ നിന്നു ഗ്രഹിക്കണം'. (ശ്രീരാ.കൃ.വചനാമൃതം— പു. 2. പേ.573) 'ശാസ്ത്രമമ്മം, സാധുമുഖത്തുനിന്നോ ഗുരുമുഖത്തുനിന്നോ കേട്ടുപഠിക്കണം (വചനാമൃതം— പു. 2. പേ. 282). എന്നെല്ലാം അരുളിച്ചെയ്തിട്ടുള്ള ശ്രീരാമകൃഷ്ണൻ അപ്രകാരം ശ്രവണം അനുഷ്ഠിച്ചിട്ടുണ്ടോ ? നോക്കാം.

''അമ്മയുടെ അടുത്തു് കരഞ്ഞുകരഞ്ഞു പ്രാർത്ഥിച്ചു; 'അമ്മേ, യോഗികൾ യോഗത്താൽ അറിയുന്നതും, ജ്ഞാനികൾ വിചാരംവഴിക്കു് അറിയുന്നതും, എനിക്കു പറഞ്ഞുതരു, എനിക്കു കാണിച്ചു തരു'. അമ്മ എനിക്കെല്ലാം കാണിച്ചുതന്നിട്ടുണ്ടു്. വ്യാകുലതയോടെ അമ്മയുടെ അടുക്കൽ കരഞ്ഞാൽ അമ്മയൊക്കെ മനസ്സിലാക്കിത്തരും. വേദം, വേദാന്തം, പുരാണം, തന്ത്രം ഈവക ശാസ്ത്രങ്ങളിലുള്ളതൊക്കെ അമ്മയെനിക്കു കാണിച്ചുതന്നിട്ടുണ്ടു്''. (വചനാമൃതം പു.2 പേ.345),ഈശ്വരൻ പെട്ടെന്നങ്ങു കാണിച്ചുതന്നാൽ ഒററയടിക്കു് ഒക്കെ മനസ്സിലാകും' (വചനാമൃതം പു. 3. പേ. 58). ശ്രീരാമകൃഷ്ണവചനങ്ങളാണിവ. സാക്ഷാൽ ജഗജ്ജനനിതന്നെ ശ്രീരാമകൃഷ്ണന്റെ പ്രഥമ ഗുരു; പ്രധാന ഗുരു. ആ ജ്ഞാനസ്വരൂപിണിയുടെ തിരുമുഖത്തുനിന്നു കേട്ടു പഠിച്ച അനുഗൃഹീതശിഷ്യനാണു് ശ്രീരാമകൃഷ്ണൻ. കേട്ടുപഠിക്കുക മാത്രമല്ല; കണ്ടും പഠിച്ചു. 'അമ്മ, എനിക്കെല്ലാം കാണിച്ചുതന്നു' എന്നാണു് പറഞ്ഞിട്ടുള്ളതു്. ശ്രീരാമകൃഷ്ണൻ പറയുന്നു, 'വായിക്കുന്നതിനേക്കാൾ നല്ലതു കേൾക്കുകയാണു്; കേൾക്കുന്നതിലും നല്ലതു കാണുകയാണു്'; ശ്രവണത്തേക്കാൾ വളരെയധികം നല്ലതാണു് ദശ്നം. കണ്ടാൽ സകല സംശയങ്ങളും നീങ്ങുന്നു'' (വചനാമൃതം പു. 2 പേ. 158).

സാക്ഷാൽ 'അമ്മ' 'കാണിച്ചു കൊടുത്തു. അതുതന്നെയാണു് ശ്രീരാമകൃഷ്ണൻ സ്വാനുഭവം കൊണ്ടുനേടി എന്നു ഞങ്ങൾ പറയുന്നതു്'' കാണിച്ചുകൊടുത്തതാണു്; ശ്രവണമല്ലവിടെ ഉണ്ടായതു് എന്നൊരു വാദമുണ്ടു്. അക്ഷരാത്ഥത്തിലെടുത്തു് ആ വാദം വകവെച്ചുകൊടുത്താലും സാക്ഷാൽ 'അമ്മ'യാകുന്ന പ്രഥമ ഗുരുവിനു ശേഷം മററു് അനേകം ഉപഗുരുക്കന്മാരിൽ നിന്നും ശ്രീരാമകൃഷ്ണൻ ശ്രവണം ചെയ്തിട്ടുണ്ടെന്നുള്ളതിനു തെളിവു് ശ്രീരാമകൃഷ്ണവചനാമൃതത്തിൽ ധാരാളമായുണ്ടു്.

സാക്ഷാൽ 'അമ്മ'യുടെ ശിഷ്യനായിരുന്ന കാലത്തുതന്നെ '...ഈശ്വരകഥ കേൾക്കുന്നതിനു വലിയ ആഗ്രഹമായിരുന്നു. ഭാഗവതം, അദ്ധ്യാത്മരാമായണം, മഹാഭാരതം ഇവയുടെ പ്രവചനം എവിടെയുണ്ടെന്നു ഞാനന്വേഷിച്ചു നടന്നു. അദ്ധ്യാത്മരാമായണം കേൾക്കുന്നതിന്നു് ആര്യദഹയിലെ കൃഷ്ണകിശോരന്റെ അടുത്തു പോയി''. (ശ്രീരാ. വ. പു 1. പേ. 79) എന്നു ശ്രീരാമകൃഷ്ണൻ പറയാറുണ്ടായിരുന്നു.

ഒരു പന്തീരാണ്ടുകാലം നീണ്ടുനിന്ന ശ്രീരാമകൃഷ്ണന്റെ സാധനാകാലത്തിന്റെ മദ്ധ്യത്തിൽ 1861ന്റെ മദ്ധ്യംമുതൽ 1865ന്റെ അന്ത്യകാലംവരെ നാലുവഷക്കാലം വൈഷ്ണവ—ശാക്തേയ തന്ത്രങ്ങളിൽ നിഷ്ണാതയായിരുന്ന ഭൈരവീ ബ്രാഹ്മണിയുടെ ശിഷ്യനായിരുന്നു ശ്രീരാമകൃഷ്ണൻ. വൈഷ്ണവവും ശാക്തേയവുമായ ഗ്രന്ഥങ്ങൾ ഭൈരവീബ്രാഹ്മണി വായിച്ചു് വ്യാഖ്യാനിക്കുന്നതു് അക്കാലത്തു് കുറെ മാസങ്ങളോളം ദിവസേന ശ്രീരാമകൃഷ്ണൻ കേൾക്കുകയുണ്ടായിട്ടുണ്ടു്. ശ്രീ വൈഷ്ണവചരൺ, അദ്ദേഹത്തിന്റെ കൂടെ വരാറുണ്ടായിരുന്ന പണ്ഡിതന്മാർ, ഇന്ദേശിലെ ഗൌരീപണ്ഡിതൻ മുതലായവരുമായിട്ടും ശ്രീരാമകൃഷ്ണന്നു് സമ്പക്കം ഇക്കാലത്തുണ്ടായിട്ടുണ്ടു്.

ശ്രീരാമകൃഷ്ണനു് സന്യാസദീക്ഷ നൽകിയ ഗുരുവായ തോതാപുരി ദക്ഷിണേശ്വരത്തു് പതിനൊന്നുമാസക്കാലം തുടച്ചയായി താമസിക്കുകയുണ്ടായി. ''നഗ്നന്റെ അടുക്കൽനിന്നും ഞാൻ വേദാന്തം പഠിച്ചു''. (ശ്രീരാ.വ.പു 1, പേ 414) ''...സച്ചിദാനന്ദബ്രഹ്മത്തിന്റെ സ്വരൂപമെന്തെന്നു നഗ്നൻ എനിക്കുപദേശിച്ചുതരാറുണ്ടു്''.

(ശ്രീരാ. വ. പു.1,പേ.55), ''....ഞാനൊരിക്കലൊരു ജ്ഞാനിയുടെ പിടിയിൽ പെട്ടു. പതിനൊന്നു മാസം അദ്ദേഹം എന്നെ വേദാന്തം കേൾപ്പിച്ചു...'' (ശ്രീരാ. വ. പു. 3. പേ. 141) എന്നെല്ലാം ഭഗവാൻ തന്നെ തോതാപുരിയുടെ ഉപദേശത്തെപ്പററി പറയുന്നുണ്ടു്.

''ഓരോ കാലങ്ങളിൽ ഓരോരോ സമ്പ്രദായത്തിൽപ്പെട്ട സന്യാസിമാർ കൂട്ടംകൂട്ടമായി ഇവിടെ (ദക്ഷിണേശ്വരം കാളീക്ഷേത്രത്തിൽ) വന്നു കൂടാറുണ്ടായിരുന്നു. ഒരിക്കൽ സന്യാസിമാർ – വെറും ഭിക്ഷാംദേഹികളല്ല; പരമഹംസ സന്യാസിമാർ – കൂട്ടംകൂട്ടമായി വരവുതുടങ്ങി. രാവും പകലും അവർ ഈ മുറിയിൽ (ശ്രീരാമകൃഷ്ണന്റെ മുറിയിൽ) തങ്ങും. ബ്രഹ്മം, മായ, അസ്തി, ഭാതി, പ്രിയം എന്നെല്ലാമുള്ള വേദാന്തവിഷയങ്ങളുടെ ചർച്ചകൾ രാവും പകലും നടന്നിരുന്നു''. (ഗ്രേററു് മാസ്റ്റർ പേ. 527) എന്നു ശ്രീരാമകൃഷ്ണൻ അരുളിച്ചെയ്തതായി ശാരദാനന്ദസ്വാമികൾ രേഖപ്പെടുത്തുന്നു.

ശ്രീരാമകൃഷ്ണന്റെ പ്രഥമ സന്യാസിശിഷ്യനായ നാരായണശാസ്ത്രി പലപ്പോഴും ദക്ഷിണേശ്വരം കാളീക്ഷേത്രത്തിൽ ചെന്നു താമസിക്കാറുണ്ടായിരുന്നു. ''നാരായണശാസ്ത്രിയും വെറും പണ്ഡിതൻ മാത്രമായിരുന്നില്ല. അദ്ദേഹവും സാധനകൾ ചെയ്തിരുന്നു. നാരായണശാസ്ത്രി ഇരുപത്തിയഞ്ചുകൊല്ലം ഇടവിടാതെ പഠിച്ചു. ഏഴുകൊല്ലം ന്യായംമാത്രം പഠിച്ചു...ദക്ഷിണേശ്വരത്തു വന്നു പലപ്പോഴും താമസിക്കാറുണ്ടു്. (ശ്രീരാ.വ. പു. 2; പേ. 188) എന്നു് ശ്രീരാമകൃഷ്ണൻ പറയുന്നു. ഒരിക്കൽ 'വെറും പാണ്ഡിത്യ'ത്തെ അപലപിക്കുമ്പോൾ ശ്രീരാമകൃഷ്ണൻ നാരായണശാസ്ത്രി പറഞ്ഞതിനെ ഉദ്ധരിക്കുന്നുണ്ടു്. ''ശാസ്ത്രം പഠിച്ചാലുള്ള കുഴപ്പം അദ്വൈതക്കുവും വാദവുമൊക്കെ വലിച്ചുകൊണ്ടുവരും' എന്നു നാരായണശാസ്ത്രിയും പറയാറുണ്ടായിരുന്നു''. (ശ്രീരാ.വ. പു.2. പേ. 173)

ദക്ഷിണേശ്വരം കാളീക്ഷേത്രത്തിൽ പ്രശസ്തപണ്ഡിതന്മാർ പലരും പോകാറുണ്ടായിരുന്നു. പണ്ഡിതരായ പത്മലോചനൻ, ശശധരതർക്കചൂഡാമണി മുതലായവരുമായി ശ്രീരാമകൃഷ്ണൻ ദീർഘനേരം സംഭാഷണം ചെയ്യുന്നതും ശ്രീരാമകൃഷ്ണന്റെ തിരുമൊഴികൾക്കു് ഉപോൽബലകങ്ങളായി ശശധരപണ്ഡിതൻ പലേ ശാസ്ത്രങ്ങളിൽനിന്നും ഉദ്ധരണികൾ നൽകുന്നതും ശ്രീരാമകൃഷ്ണവചനാമൃതത്തിൽ കാണാവുന്നതാണു്.

ഭക്തരോടും ശിഷ്യരോടും ഈശ്വരകഥകൾ പറയുന്ന അവസരങ്ങളിൽ തന്റെ മൊഴികൾ ഏതു ഗ്രന്ഥത്തിൽനിന്നുള്ളതാണു്? ആരിൽനിന്നു കേട്ടതാണു്? എന്നെല്ലാം ഭാവാവിഷ്ടനാകാത്ത അവസരങ്ങളിൽ ശ്രീരാമകൃഷ്ണൻ പറയാറുണ്ടായിരുന്നു. വേദത്തിലുണ്ടു്, മനുസ്മൃതിയിലുണ്ടു്, മഹാനിർവാണതന്ത്രത്തിൽ പറയുന്നുണ്ടു്, പഞ്ചദശി പറയുന്നു, നഗ്നൻ (തോതാപുരി) പറഞ്ഞിട്ടുണ്ടു്, മധുസൂദനസ്തോത്രത്തിലുണ്ടു്, മുകുട്ടാൻ സാധു പറഞ്ഞു, ഹൃഷീകേശസാധു പറഞ്ഞു എന്നിങ്ങനെ പലയിടത്തും ഭഗവാൻതന്നെ താൻ പറയുന്നതു് ശാസ്ത്രോക്തവും സാധൂക്തങ്ങളുമാണെന്നു് എടുത്തു പറയുന്നതു് വചനാമൃതത്തിൽ പലയിടത്തും കാണാം.

ഉദാഹരണമായി ആട്ടിൻപററത്തിൽ പെററുവീണു് അവയ്ക്കിടയിൽ വളർന്നുവന്നു് പുല്ലുംതിന്നു് 'മേ', 'മേ' എന്നു കരഞ്ഞുംകൊണ്ടു് നടന്നിരുന്ന പുലിയെ ഒരു കാട്ടുപുലി വന്നു പിടിച്ചു് അതിന്റെ സ്വരൂപജ്ഞാനം ബോധിപ്പിക്കുന്ന പ്രസിദ്ധമായതും ഗുരു-ശിഷ്യബന്ധമാതൃകയായതുമായ കഥ ശ്രീരാമകൃഷ്ണൻ തോതാപുരിയിൽനിന്നും കേട്ടതാണു്.

ശ്രീരാ.വ. പു. 1; പേ. 527

അഞ്ചുപ്രകാരമുള്ള സമാധികൾ – കപിവത്, മീനവത്, പക്ഷിവത്, പിപീലികാവത്, തിര്യഗ്വത് – ഒരു ഹൃഷീകേശസാധുവിൽനിന്നും കേട്ടുവെന്നു ശ്രീരാമകൃഷ്ണൻ പറയുന്നു. (ശ്രീരാ. വ. പു. 3, പേ. 461.) 'കലിയുഗത്തിൽ നാരദീയഭക്തിയാണു് ഉപായം'എന്നതു മുകുട്ടാൻ സാധു പറഞ്ഞതാണെന്നു (ശ്രീരാ. വ. പു. 2, പേ 87.) പറയുന്നുണ്ടു്. ഇപ്രകാരം ആദ്ധ്യാത്മികതത്ത്വങ്ങൾ, സാധനകൾ, കഥകൾ, ഉപമകൾ എന്നിവ – ഇന്നു് പലരും ശ്രീരാമകൃഷ്ണന്റേതു് എന്നു പ്രചരിപ്പിക്കുന്നവ പലതും – പലേ ശാസ്ത്രങ്ങളിൽനിന്നും, സാധുസജ്ജനങ്ങളിൽനിന്നും താൻ കേട്ടവയാണെന്നു ശ്രീരാമകൃഷ്ണൻ തന്നെ അവകാശപ്പെട്ടിട്ടും അവയുടെ കർത്തൃത്വം ശ്രീരാമകൃഷ്ണനിൽ ആരോപിച്ചുകൊണ്ടു പറയപ്പെടുന്നുണ്ടു്.

ഇസ്ലാംമതത്തെയും അതിലെ സാധനകളെയുംകുറിച്ച് ഗോവിന്ദറായിയെന്ന പേരായ ഒരു സൂഫിയിൽനിന്നും ശ്രീരാമകൃഷ്ണൻ കേട്ട് അഭ്യസിച്ചുവെന്നും (ലൈഫ് ഓഫ് ശ്രീരാമകൃഷ്ണ പേ. 237.) ശംഭുചരൺ മല്ലിക്ക് എന്ന ഭക്തൻ ശ്രീരാമകൃഷ്ണനു ബൈബിൾ വായിച്ചു കൊടുക്കാറുണ്ടായിരുന്നുവെന്നും (ലൈഫ് ഓഫ് ശ്രീരാമകൃഷ്ണ – പേ. 287.) രേഖപ്പെടുത്തിയിട്ടുണ്ട്. 'ബുദ്ധൻ ഒരു ഈശ്വരാവതാരമാണെന്നതിൽ യാതൊരു സംശയവുമില്ല. ശ്രീബുദ്ധൻെറ സിദ്ധാന്തങ്ങളും വേദത്തിലെ ജ്ഞാനകാണ്ഡവും തമ്മിൽ യാതൊരു വ്യത്യാസവുമില്ല'' എന്നു ശ്രീരാമകൃഷ്ണൻ പറഞ്ഞതായും ജൈനമതസ്ഥാപകരായ തീർത്ഥങ്കരന്മാരേയും ശിഖമതത്തിലെ പത്തു ഗുരുക്കന്മാരേയും കുറിച്ചു ജൈനരിൽനിന്നും ശിഖരിൽനിന്നുംതന്നെ ശ്രീരാമകൃഷ്ണൻ വേണ്ടുവോളം ശ്രവിച്ചിട്ടുണ്ടെന്നും ശ്രീരാമകൃഷ്ണദേവൻെറ ജീവചരിത്രത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട് (ലൈഫ് ഓഫ് ശ്രീരാമകൃഷ്ണ, അദ്വൈതാശ്രമം. പേ. 290).

'പിന്നെ അങ്ങ് ഇവയെല്ലാം എങ്ങനെ അറിഞ്ഞു ?' എന്നു ചില ശിഷ്യരും ഭക്തരും ചിലപ്പോൾ ഭഗവാനോടു ചോദിച്ചിരുന്നുവെന്നു മുമ്പു പറയുകയുണ്ടായി. അതിനു ശ്രീരാമകൃഷ്ണൻ നൽകിയ മറുപടി വളരെ ശ്രദ്ധേയമാണ് '....... ഞാൻ ധാരാളം ശ്രവണം ചെയ്തിട്ടുണ്ട്! ഞാനവയെല്ലാം ഓർക്കുന്നുമുണ്ട്. യോഗ്യരും അധികാരികളുമായ പണ്ഡിതന്മാരിൽനിന്നും വേദം, വേദാന്തം, ദർശനങ്ങൾ, പുരാണങ്ങൾ എന്നിവ ഞാൻ ശ്രവണം ചെയ്തിട്ടുണ്ട്... ...' (ഗ്രേററ്മാസ്റ്റർ പേജ്. 571.) പോരെ, ശ്രവണമുണ്ടായിട്ടുണ്ട് എന്നതിനു തെളിവ് ?

ശ്രീരാമകൃഷ്ണവചനങ്ങളെല്ലാംതന്നെ ശാസ്ത്രപ്രമാണമുള്ളവയാണെന്നു സമർത്ഥിക്കുവാൻ ഹൈന്ദവശാസ്ത്രപാണ്ഡിത്യമുള്ളവർ ശ്രമിച്ചാൽ സാധിച്ചേയ്ക്കും. ശ്രീരാമകൃഷ്ണൻെറ തിരുവായ്മൊഴികളിൽ 442 എണ്ണങ്ങൾക്ക് ശാസ്ത്രപ്രമാണങ്ങൾ ഉദ്ധരിച്ചുകൊണ്ട് 'ശ്രീരാമകൃഷ്ണവാണിയും ശാസ്ത്രപ്രമാണവും' എന്ന പേരിൽ ഒരു പുസ്തകം 1941–ൽ പ്രസിദ്ധം ചെയ്തിട്ടുണ്ട്, ശ്രീകുമാർ കൃഷ്ണനന്ദി എന്നൊരു പണ്ഡിതൻ ബംഗാളിയിൽ. 442 ഉപദേശങ്ങളെ സംസാരാശ്രമം, കാമിനീകാഞ്ചനം, സന്ന്യാസം, കർമ്മ – ഭക്തി–യോഗ–ജ്ഞാനമാർഗ്ഗങ്ങൾ മുതലായി പതിനേഴു വകുപ്പിൽപ്പെടുത്തി അവയ്ക്കു ശാസ്ത്രപ്രമാണങ്ങൾ ഉദ്ധരിച്ചു കാട്ടുകയാണ് ശ്രീ നന്ദി ചെയ്തിട്ടുള്ളത്. വേദങ്ങൾ, ഉപനിഷത്തുകൾ, തന്ത്രങ്ങൾ, സംഹിതകൾ, ആഗമങ്ങൾ, സൂത്രങ്ങൾ, വേദാന്തപ്രകരണങ്ങൾ, ഗീതകൾ, ഭക്തചരിത്രങ്ങൾ, പൂർവ്വികരായ സാധുസജ്ജനങ്ങളുടെ സൂക്തങ്ങൾ കല്പദ്രുമം മുതലായി 119 ശാസ്ത്രങ്ങളെ ശ്രീ നന്ദി പ്രമാണങ്ങളായി ഉദ്ധരിക്കുന്നുണ്ട്! എത്ര വിപുലമായിരുന്നു ശ്രീരാമകൃഷ്ണൻെറ ശ്രവണവും ശാസ്ത്രജ്ഞാനവുമെന്ന് ഈ ഗ്രന്ഥത്തിലൂടെ ഒന്നു കണ്ണോടിച്ചാൽ ആരും ആശ്ചര്യപ്പെട്ടുപോകും. ശ്രീരാമകൃഷ്ണവചനങ്ങൾ പലതും ഉദ്ധൃതങ്ങളായ ശാസ്ത്രപ്രമാണങ്ങളുടെ നാടോടിഭാഷയിലുള്ള മനോഹരങ്ങളായ ഗദ്യവിവർത്തനങ്ങൾ മാത്രമാണെന്നും കാണാം.

''ബ്രഹ്മം എപ്രകാരമെന്നു വായ്കൊണ്ടു പറയാനാവില്ല; സർവ്വവസ്തുക്കളും എച്ചിലായിരിക്കുന്നു. വേദം, പുരാണം, തന്ത്രം, ഷഡ്ദർശനങ്ങൾ, എല്ലാം അശുദ്ധമായിരിക്കുന്നു. കാരണം, വായ്കൊണ്ട് വായിച്ചുപോയി, അല്ലെങ്കിൽ ഉച്ചരിച്ചുകളഞ്ഞു; അങ്ങനെ എച്ചിലായിരിക്കുന്നു. ഒരു വസ്തു മാത്രം ഉച്ഛിഷ്ടമായിട്ടില്ല; ആ വസ്തു ബ്രഹ്മമാകുന്നു......'' (ശ്രീരാ. വ. പു. 1, പേ. 50.) ശ്രീ വിദ്യാസാഗരനുമായുള്ള കൂടിക്കാഴ്ചവേളയിൽ ശ്രീരാമകൃഷ്ണൻ പറഞ്ഞതാണിത്. ഇതു കേട്ടയുടൻ ''ഹാ! അതൊരസ്സൽ വാർത്ത! ഇന്നൊരു പുതിയ സംഗതി ഞാൻ പഠിച്ചു.'' എന്നു വിദ്യാസാഗരൻ പറഞ്ഞു. അവിടെക്കൂടിയിരുന്നവരിൽ മിക്കപേരും പാശ്ചാത്യവിദ്യാഭ്യാസം നേടിയവരും സംസ്കൃതഭാഷ അറിയുമെങ്കിലും ആദ്ധ്യാത്മികശാസ്ത്രങ്ങളിൽ പരിചയക്കുറവുള്ളവരുമായിരുന്നു. വിദ്യാസാഗരൻ ഒരാൾ മാത്രമായിരുന്നു അക്കൂട്ടത്തിൽ ഒരു സാമാന്യപണ്ഡിതൻ. അദ്ദേഹം അതൊരു പുതിയ വാർത്തയാണെന്നു പറഞ്ഞതോടെ ശ്രീരാമകൃഷ്ണൻ മേൽപ്പറഞ്ഞതു് അദ്ദേഹത്തിൻെറതായ ഒരു പുതിയ ആശയമെന്ന് സ്വാഭാവികമായും മററുള്ളവർ ധരിച്ചുവശായി. ആ ചൊല്ല് ശ്രീരാമകൃഷ്ണൻെറതായി പതിഞ്ഞുപോയി. 'യതോ വാചോ നിവർത്തന്തേ അപ്രാപ്യ മനസാ സഹ' എന്ന ഉപനിഷദുദ്ഘോഷണം കേട്ടിട്ടുള്ളവർക്ക്

ആശയം പുത്തനല്ലെങ്കിലും ആ ശൈലി ശ്രീരാമകൃഷ്ണൻേറതാണെന്നു തോന്നാം. തത്സമയം ആവേശഭരിതനായിരുന്ന ശ്രീരാമകൃഷ്ണൻ താൻ പറഞ്ഞതു തൻേറതല്ല, താൻ കേട്ടതു് ആവർത്തിക്കുക മാത്രമാണെന്നു പറയുകയുമുണ്ടായില്ല. എന്നാൽ പിന്നീടൊരിടത്തു ശ്രീരാമകൃഷ്ണൻതന്നെ, ''ബ്രഹ്മം എന്തു വസ്തുവാണെന്നു് വാക്കു കൊണ്ടു പറയാനാവില്ല. 'സകലതും ഉച്ഛിഷ്ടമായിപ്പോയിരിക്കുന്നു, ബ്രഹ്മം മാത്രം ഉച്ഛിഷ്ടമായിട്ടില്ല' എന്നാരോ പറഞ്ഞിട്ടുണ്ടു്.......' എന്നു് പറയുന്നുണ്ടു് (ശ്രീരാ. വ. പു. 3. പേജ് 369). ജ്ഞാനസങ്കലിനീതന്ത്രത്തിലെ ഒരു ശ്ലോകത്തിൻെറ നാലാം പാദം തള്ളി മററു മൂന്നു പാദങ്ങളെ ഗദ്യരൂപേണ പറയുന്നതാണു് ഇതു്. ശ്ലോകം ഇതാണു്. ''ഉച്ഛിഷ്ടം സർവ്വശാസ്ത്രാണി സർവ്വവിദ്യാ മുഖേ മുഖേ, നോച്ഛിഷ്ടം ബ്രഹ്മവിജ്ഞാനമവ്യക്തം ചേതനാമയം''.

ശ്രീരാമകൃഷ്ണൻേറതായി പതിഞ്ഞുപോയിട്ടുള്ള മറെറാരു ചൊല്ലു്: ''ബ്രഹ്മവും ശക്തിയും അഭേദം. അഗ്നിയും അതിൻെറ ദാഹകശക്തിയും പോലെ......പാലും അതിൻെറ വെളുപ്പുംപോലെ. വെള്ളവും അതിൻെറ തണുപ്പുംപോലെ'' (ശ്രീരാ. വ. പു. 1. പേജ് 393). ഒരിക്കൽ ഈശാനനോടു് ''.......ബ്രഹ്മംതന്നെ ശക്തിയും കാളിയും.......'' എന്നു ശ്രീരാമകൃഷ്ണൻ അരുളിയപ്പോഠം, ''ബ്രഹ്മംതന്നെ ആദ്യാശക്തിയെന്നു് ചണ്ഡിയിലെ ഒരു സ്തവത്തിലുണ്ടു്. ''ബ്രഹ്മവും ശക്തിയും അഭിന്നം'' എന്നു് ഈശാനൻ ഭഗവാനോടു പറയുന്നുണ്ടു്. (ശ്രീരാ. വ. പു. 1. പേജ് 437, 438). മറെറാരിടത്തു് ''ആദ്യാശക്തിയും പരബ്രഹ്മവും അഭിന്നം. ഒന്നിനെ വിട്ടു മറെറാന്നിനെ ചിന്തിക്കാൻ സാദ്ധ്യമല്ല. രത്നവും പ്രഭയും പോലെയാണതു്...... പാമ്പും അതിൻെറ പുളഞ്ഞുള്ള പോക്കുംപോലെ.......'' (ശ്രീരാ. വ. പു. 1. പേജ് 454) എന്നു് ശ്രീരാമകൃഷ്ണൻ പറയുന്നുണ്ടു്. ശ്രീരാമകൃഷ്ണവചനത്തിന്നു് ഉപോൽബലകമായ ഉദ്ധരണി ബ്രഹ്മവൈവർത്തപുരാണത്തിലെ കൃഷ്ണജന്മഖണ്ഡത്തിലുള്ളതാണു്.

അഹമാത്മാ ച സാക്ഷീ ച നിർലിപ്തഃ സർവ്വജീവിഷു
ജീവോ മത്പ്രതിബിംബശ്ച ഇത്യേവ സർവ്വസമ്മതഃ
പ്രകൃതിർമദ്വികാരാ വാ സാപ്യഹം പ്രകൃതിഃ സ്വയം
യഥാ ദുഗ്ധേ ച ധാവള്യം ന തയോർഭേദ ഏവ ച
യഥാജലം തഥാ ശൈത്യം യഥാ വഹ്നൗ ച ദാഹികാ
യഥാകാശസ്തഥാ ശബ്ദോ ഭൂമൗ ഗന്ധോ യഥാ നൃപ
യഥാ ശോഭാ ച ചന്ദ്രേ ച യഥാ ദിനകരേ പ്രഭാ.

ഇതിൽ സൂര്യനും അതിൻെറ പ്രഭയും എന്നതിന്നുപകരം രത്നവും അതിൻെറ പ്രഭയും എന്നു മാററിയിട്ടുണ്ടു് ശ്രീരാമകൃഷ്ണൻ എന്നു മാത്രമേ ഒരു വ്യത്യാസമുള്ളു. സർപ്പവും അതിൻെറ വക്രഗതിയും എന്നുകൂടി ചേർത്തിട്ടുമുണ്ടു്. ബ്രഹ്മവൈവർത്തപുരാണം ഭഗവാനു സുപരിചിതമാണു്. ഒരു ശ്രീദാമൻെറ കഥ ശ്രീരാമകൃഷ്ണൻ പറയുന്നുണ്ടു്. (ശ്രീരാ. വ. പു. 2. പേജ്. 564) ആ കഥ ബ്രഹ്മവൈവർത്തപുരാണത്തിലുണ്ടു്.

''പച്ചിലപ്പുഴു വേട്ടാവെളിയനെ വിചാരിച്ചു വിചാരിച്ചു് വേട്ടാവെളിയനായിത്തീരുന്നു എന്നു കേട്ടിട്ടില്ലേ ?......''

കീടഃ പേശസ്കൃതം ധ്യായൻ
കുഡ്യാം തേന പ്രവേശിതഃ
യാതി തത്സാത്മ്യതാം രാജൻ
പൂർവ്വരൂപമസന്ത്യജൻ. (ഭാഗ. 11. 9. 23.)

കുരുടന്മാർ ആനയെ വിവരിക്കുന്ന കഥ ശ്രീരാമകൃഷ്ണൻ മതകലഹത്തിൻെറ യുക്തിശൂന്യത ബോദ്ധ്യപ്പെടുത്തുവാൻ പറയുന്നുണ്ടു്. (ശ്രീരാ. വ. പു. 1. പേജ് 210) ഈ കഥ ശബ്ദകല്പദ്രുമത്തിൽ ന്യായശബ്ദത്തിലുള്ളതാണു്.

മത്സ്യം കൊത്തിപ്പറന്ന പരുന്തിനെ കാക്കക്കൂട്ടം ശല്യപ്പെടുത്തുന്നതും, മീൻ കൊക്കിൽ നിന്നു വീണുപോയപ്പോഠം കാക്കശല്യമില്ലാതായി പരുന്തു് സ്വസ്ഥനായതും ഒരു ഉപമയായി ശ്രീരാമകൃഷ്ണൻ പറയുന്നുണ്ടു്. അവധൂതൻെറ ഇരുപത്തിനാലു ഗുരുക്കന്മാരിലൊന്നായിരുന്നു പരുന്തു് എന്നു പറഞ്ഞുകൊണ്ടാണു് കഥ ആരംഭിക്കുന്നതുതന്നെ. മഹാഭാരതം ശാന്തിപർവ്വത്തിലെ സുപ്രസിദ്ധമായ ഒരു ശ്ലോകം വിവരിച്ചു പറഞ്ഞതാണീക്കഥ.

സാമിഷം കുരരം ദൃഷ്ട്വാ വധ്യമാനം നിരാമിഷൈഃ
ആമിഷസ്യ പരിത്യാഗാത് കുരരഃ സുഖമേധതേ.
(ശാന്തിപർവ്വം 178. 9.)

''ഒരു പുംശ്ചലി വീട്ടിലെ സർവ്വകാര്യങ്ങളും വളരെ കൃത്യമായി ചെയ്യുന്നു. എന്നാൽ ഏതു നേരവും ജാരനെക്കുറിച്ചു് വിചാരിക്കുകയും ചെയ്യുന്നു.'' (ശ്രീ. രാ. വ. പു. 1. പേജ് 217.)

പരവ്യവസിനീ നാരീ വ്യഗ്രാപി ഗൃഹകർമ്മണി
തദേവാസ്വാദയത്യന്തഃ പരസംഗരസായനം.
(പഞ്ചദശി. 9. 84.)

''...ജനകാദികൾ സംസാരത്തിൽത്തന്നെ കർമ്മം ചെയ്തിരുന്നു. നർത്തകി തലയിൽ കുടവും പേറിക്കൊണ്ടു നൃത്തം വെയ്ക്കുന്നതുപോലെ.'' (ശ്രീരാ. വ. പു. 1. പേജ്. 40.)

ധീരോ ന മുഹ്യതി മുകുന്ദനിവേഷ്ടചേതാഃ
പുംഖാനുപുംഖവിഷയേക്ഷണതത്പരോപി!
സംഗീതവാദ്യലയതാളവശംഗതാപി
മൌലീസ്ഥകുംഭപരിരക്ഷണധീർനടീവ.
(ഭക്തമാലാ 18 മാലാ)

'ആർ സ്ത്രീസുഖം ത്യജിച്ചുവോ, അവൻ ലോകസുഖം ത്യജിച്ചുകഴിഞ്ഞു; ഈശ്വരൻ അവന്നു് സമീപത്താണു്' ശ്രീരാമകൃഷ്ണവചനം.

സ്ത്രീയം ത്യക്ത്വാ ജഗത്ത്യക്തം
ജഗത്ത്യക്ത്വാ സുഖീ ഭവേത്.
(യോഗവാസിഷ്ഠം വൈ 21.35)

''...സത്യം മാത്രമാണു് കലിയുഗത്തിലെ തപസ്സെന്നു പറയപ്പെടുന്നു...'

പ്രകടേ/ത്ര കലൌ ദേവി
സർവ്വേ ധർമ്മാശ്ച ദുർബലാഃ
സ്ഥാസ്യത്യേകം സത്യമാത്രം
തസ്മാത് സത്യമയോ ഭവേത്. (മഹാനിർവ്വാണം)

''സന്ന്യാസിയുടെ നിയമം.......സ്ത്രീകളുടെ പടം കൂടി കാണാൻ പാടില്ല.'' (ശ്രീരാ. വ. പു. 1. 196.)

ന ഭാവയേത് സ്ത്രീയം കാംചിത്
പൂർവ്വദൃഷ്ടാം ന ച സ്മരേത്
കഥാഞ്ച വർജ്ജയേത് താസാം
ന പശ്യേത് ലിഖിതാമപി.
(നാരദപരിവ്രാജക ഉപനിഷത് 4. 3.)

ഉദാഹരണങ്ങൾ എടുത്തുപറഞ്ഞു് കൂടുതൽ ദീർഘിപ്പിക്കുന്നില്ല. ശാസ്ത്രങ്ങളിലെ ആശയങ്ങൾ തനതായ ശൈലിയിൽ ശ്രീരാമകൃഷ്ണൻ പലയിടത്തും പറഞ്ഞിട്ടുണ്ടു്. ഫോട്ടോസ്റ്റുഡിയോവിൽപോയി മടങ്ങിയതിന്നുശേഷം, ''അപക്വഭക്തന്നു് ഈശ്വരകഥയും ഉപദേശങ്ങളും ഗ്രഹിക്കാൻ കഴിയുകയില്ല. ഭക്തി പക്വമായ വന്നു സാധിക്കും. കറുത്ത ദ്രാവകം പുരട്ടിയിട്ടുള്ള പ്ലേററിൽ ഫോട്ടൊ പതിയുന്നു, മായാതെ കിടക്കുന്നു. നേരെമറിച്ചു് വെറും ചില്ലിൽ ആയിരം തരായ പതിഞ്ഞാലും ഒന്നും നിലനില്ക്കുകയില്ല. സാധനം നീങ്ങുമ്പോൾ ചില്ലു പഴയപടി. ഈശ്വരനിൽ സ്നേഹമുണ്ടാകാതെ ആദ്ധ്യാത്മികോപദേശം ഗ്രഹിക്കാൻ സാധിക്കുകയില്ല.'' ഈ ദൃഷ്ടാന്തം പഴയതാകാൻ വയ്യ. ശ്രീരാമകൃഷ്ണന്റെ നിരീക്ഷണത്തിൽനിന്നും രൂപംകൊണ്ടതു തന്നെ. ഇപ്രകാരം ധാരാളം ശ്രീരാമകൃഷ്ണവചനാമൃതത്തിൽ ഉടനീളം കാണാം. ശ്രീരാമകൃഷ്ണവചനങ്ങൾ അധികവും ശാസ്ത്രാനുവാദകങ്ങളാണു്. ഭാരതത്തിന്റെ അനർഘസമ്പത്തായ ആദ്ധ്യാത്മികശാസ്ത്രങ്ങളെ ഉരുവിടാതെ, ഉൾക്കൊണ്ടു്, ആ ഉൾക്കൊള്ളലിന്റെ വെളിച്ചത്തിൽ പ്രാചീനഗ്രന്ഥങ്ങളിൽ ശിലാപ്രായങ്ങളായിക്കിടന്നിരുന്ന സത്യങ്ങളെ, തത്ത്വങ്ങളെ, സാധനാമാർഗ്ഗങ്ങളെ, ഉന്മിഷിതങ്ങളും സജീവങ്ങളും പ്രസക്തങ്ങളും ഹൃദയസ്പൃക്കുകളുമാക്കിയെന്നതാണു് ശ്രീരാമകൃഷ്ണന്റെ സംഭാവന. ''സച്ഛാസ്ത്രീകുർവ്വന്തി ശാസ്ത്രാണി'' എന്ന നാരദസൂത്രോക്തി ശ്രീരാമകൃഷ്ണനെപ്പോലെ സാധൂകരിച്ച ഒരു സിദ്ധപുരുഷൻ നമുക്കു വേറെയില്ല എന്നുതന്നെ പറയാം.

പ്രോത്സാഹിപ്പിക്കുവാനും പോഷിപ്പിക്കുവാനും ആളില്ലാതെ, ഇങ്ങിനിവരാതവണ്ണം ശാസ്ത്രപാണ്ഡിത്യം ഭാരതത്തിൽനിന്നും മറഞ്ഞുപോയേയ്ക്കാവുന്ന ഒരു ആപൽഘട്ടത്തിന്റെ വക്കിലാണു് നാം ഇന്നു് എത്തിനിൽക്കുന്നതു്. സംഭവിച്ചേയ്ക്കാവുന്ന ഈ ആപത്തൊഴിയ്ക്കുവാൻ, ഇന്നാട്ടിലെ സന്യാസാശ്രമങ്ങളും മഠങ്ങളും അവയുടെ ഭക്തന്മാരും ഭാരതീയരെന്നു് അഭിമാനിക്കുന്നവരെല്ലാവരും ചേർന്നു് വ്യഗ്രതയോടെ വേണ്ട ശ്രമം ഉടൻ ചെയ്യേണ്ടതാണു്. അതു് ചെയ്യുവാൻ നാം വിട്ടുപോയാൽ, പൈതൃകം കളഞ്ഞുകുളിച്ചു്, കേവലം ഭാരതീയമായ ആദ്ധ്യാത്മികശാസ്ത്രഗ്രന്ഥങ്ങൾപോലും വിദേശീയരുടെ കാല്ക്കലിരുന്നു പഠിക്കേണ്ട ഗതികേടു നമുക്കുവന്നുചേരുന്ന ദിവസം വളരെ വിദൂരത്തല്ല. പൂർവ്വീകരായ ഋഷിമാരോടുള്ള കടം വീട്ടുക നമ്മുടെ കർത്തവ്യങ്ങളിൽ പ്രഥമമല്ലെങ്കിലും പ്രധാനമായതാണെന്നു് ഓരോ ഭാരതീയനും സ്മരിക്കുമാറാകട്ടെ !

---

# രാസക്രീഡാതത്വം

ഡാ: ടി. എൻ. എൻ. ഭട്ടതിരിപ്പാട്

കേളീചഞ്ചലകിങ്കിണീമണിഝണൽ ക്വാണത്തിനോടൊത്തുകാൽ–
ത്താളത്തിൽത്തള കോമളം കളകളാരാവം പൊഴിച്ചീടവേ
കാളിന്ദീപുളിനത്തിൽ വേണുരണിതബ്രഹ്മാമൃതം തൂകിടും
നാളീകായതലോചനന്റെ ചരണാംഭോജം ഭജിക്കുന്നു ഞാൻ. 1

പാലഞ്ചുന്ന നിലാവൊലിപ്പൊലിമയാലച്ഛാംബരാച്ഛാദിതേ
കാളിന്ദീപുളിനേ വിലോലമിഴിമാർ കേളിക്കു മേളിക്കവേ
കാളാംഭോദകളായവർണ്ണനമലാകാശത്തിലത്താരകാ–
ജാലം ചേർന്ന കലേശശോഭനിഭൃതം വെന്നു ജഗന്നായകൻ. 2

സ്വർന്നാരീനിരയും നിരന്നു ഗഗനേ സ്വർഗ്ഗസ്ഥരൊത്തങ്ങുതാൻ
വന്നക്കിന്നരകന്ന്യമാരഴകെഴും ഗാനം പൊഴിച്ചീടവേ
ഒന്നായ് സ്വർഗ്ഗവധൂക്കളൊത്തകുതുകം നൃത്തം തുടർന്നൂ തദാ
വിണ്ണായ് മണ്ണു; ചരാചരങ്ങളഖിലം സ്തംഭിച്ചപോൽ നിന്നുപോൽ. 3

താളത്തിൽക്കളവാണിമാർ തിരളൊളിപ്പൂമേനി പാലാഴിതൻ
ചേലോലുന്നലപോലുലച്ചു കരതാർ കൊട്ടിപ്പദംപാടവേ
നീലാംഭോജദളായതേക്ഷണകരവ്യാപാരവേണുസ്വന–
ത്താലക്കാലമലിഞ്ഞുണർന്നിതു ചിദാനന്ദത്തിൻ വൃന്ദാവനം. 4

കേളിക്കായ് മിളിതാനുകമ്പമളിവർണ്ണൻ പൂർണ്ണകാമൻ സ്വയം
നാളീകേക്ഷണമാർക്കു മേളമുളവാക്കാൻ താളമേളാന്വിതം
കാളിന്ദിക്കരയിൽക്കളേബരശതം പൂണ്ടാടി, ഗോപാംഗനാ–
പാളിക്കന്നുളവാക്കിയാത്മനി ലയിച്ചുണ്ടാമഖണ്ഡം സുഖം. 5

മാഞ്ചേലഞ്ചിന ചഞ്ചലാക്ഷികളുമായ് വൃന്ദാവനേ നന്ദജൻ
കിഞ്ചിൽക്കാഞ്ചനകിങ്കിണീമണികിലുങ്ങും നൃത്തമാടീടവേ
ചഞ്ചൽമഞ്ജുസിതാസിതാബ്ജവിലസന്മാലാസമം ദർശനം
കൺചിമ്മാതെ മിഴിച്ചുനോക്കിയനിമേഷാക്ഷത്വമാർന്നൂ സുരർ! 6

രാധാരാധിതമാധവാധരമധുസ്യന്ദം നുകർന്നപ്പൊഴ–
ങ്ങാധിവ്യാധികൾ പല്ലവാധരികളങ്ങെല്ലാം മറന്നങ്ങനെ
ബോധാനന്ദസദാത്മകസ്ഥിതിലഭിച്ചെത്തീ പരാത്മാവില–
ന്മാധുര്യൈകനിധാനമായതിലലം നിർല്ലീനമായ്ച്ചിത്തവും. 7

പിന്നെഗ്ഗോപികളദ്വയാത്മകചിദാനന്ദത്തെ വൃന്ദാവന–
ത്തിന്നുള്ളിൽക്കുടികൊള്ളുമാത്മസഖനായ് താന്താങ്ങൾതൻ കാന്തനായ്
തന്നിൽത്തന്നെ നിലീനനെന്നു മനസാ ദ്വന്ദ്വം ഭജിച്ചീടവേ
മിന്നൽക്കൊത്തുമറഞ്ഞു ചിന്മയനുടൻ; ദുഃഖിച്ചു ഗോപീജനം. 8

ജീവാത്മാവകതാരലിഞ്ഞു പരമാത്മാവെ ബ്ഭജിക്കുമ്പൊള–
ക്കൈവെല്ല്യാസ്പദമേക, മദ്വയ, ചിദാനന്ദത്തിൽ നിർല്ലീനനാം
നിർവ്വാണസ്ഥിതിപോയി ദുഃഖമണയും ദ്വന്ദ്വാശ്രയാൽ വീണ്ടുമ–
ജ്ജീവൻ മോഹിതനായിയെങ്കിലിതു രാസക്രീഡതൻ തത്വമാം. 9

# ശ്രീ ഗീതയോടുള്ള സമീപനം – 3

കെ. ജനാർദ്ദനൻതമ്പാൻ

ആധുനിക സയൻസ് വിജ്ഞാനം മനുഷ്യ മനസ്സിനെ മൂഢങ്ങളും അന്ധങ്ങളുമായ ധാരണ കളിൽ നിന്നെല്ലാം മുക്തവും പ്രബുദ്ധവുമാക്കി യിരിയ്ക്കുന്ന പോലും. ഇനി ഈശ്വരവിശ്വാസ വും മതമൌഢ്യവും ആത്മാവെന്ന ആ ഇല്ലാത്ത വസ്തുവെക്കുറിച്ചുള്ള ആവേശവും ഒക്കെ നിരാക രിയ്ക്കാംപോലും. സയൻസിന്റെ വിജ്ഞാന വെളിച്ചം മനുഷ്യരെ സമത്വസാഹോദര്യസ്വാത ന്ത്ര്യത്തിൽ ഏകോപിച്ച് ഈ ലോകത്തെ നാക മാക്കി മാററുംപോലും. എന്നാൽ സയൻസിന്റെ വികാസവും തദ് വിജ്ഞാനത്തിന്റെ പരമോൽ ക്കഷ്വും കണ്ട ഈ 20-ാം നൂററാണ്ടിൽത്തന്നെ യാണ് രണ്ടു ലോകമഹായുദ്ധങ്ങൾ നടന്നതു് എന്നതിന്നു് എന്തു പറയുന്നു? സയൻസിനെ പോററി വളർത്തി ആരാധിച്ചുകൊണ്ടിരിയ്ക്കുന്ന, ആ പാശ്ചാത്യരാഷ്ട്രങ്ങൾതന്നെയാണ്, ആത്മാ വിനെ അന്വേഷിച്ചുകൊണ്ടിരിയ്ക്കുന്ന മുഗ്ദ്ധമതി കളായ പൌരസ്ത്യരല്ലാ, ഈ രണ്ടു മഹാസംഹാര കസംഗ്രാമങ്ങളും തുടങ്ങിവെച്ചതു് എന്നുമോ ക്കുക. (മററു രാജ്യങ്ങൾ അതിലേയ്ക്കു വലിച്ചിഴ യ്ക്കപ്പെടുകയാണുണ്ടായതു്.) ഈ രണ്ടാം ലോക മഹായുദ്ധത്തിന്റെ അതിഭയാനകമായ അവസാ നരംഗമൊന്നിൽ മാത്രം സംഭവിച്ച മരണങ്ങൾ, നിരപരാധിജനങ്ങൾക്കുളവായ കായികമാന സികനരകയാതനകൾ, ഭൌതികസാമ്പത്തിക ത്തകച്ചകൾ എന്നിവയുടെ വൈപുല്യവും ഗൌര വവും നിരൂപിച്ചാൽ നാളതുവരെ ലോകചരിത്ര ത്തിലുണ്ടായിട്ടുള്ള യുദ്ധങ്ങളിലൊക്കെക്കൂടിയ ജീവവസ്തുനാശനഷ്ടകഷ്ടതകൾ തുച്ഛങ്ങളായി പ്പോവുന്നു. ജനനിബിഡവും സമ്പന്നവുമായിരു ന്ന ഹിരോഷിമ എന്ന ആ പൌരസ്ത്യനഗരത്തെ നിമിഷനേരംകൊണ്ടു പ്രളയാഗ്നിയിൽ എരിച്ചു തകർത്തിയ ആദ്യത്തെ രണ്ടു ആററംബോബു പരീ ക്ഷണത്തിലാണല്ലോ ഈ രണ്ടാം ലോകമഹാ യുദ്ധം ഉജ്ജ്വലത്തായി കൊട്ടിക്കലാശിച്ചതു്. സയൻസിന്റെ വിജ്ഞാനീയം വികസിപ്പിച്ചു കൊണ്ടിരിയ്ക്കുന്ന ഭൌതികശക്തിപ്രമാണരായ രാഷ്ട്രങ്ങൾ ഈ ഭൂമുഖത്തു് മനുഷ്യന്റെ ഭാവി എന്താക്കിത്തീക്കാം എന്നതിന്റെ ഒരു സൂചന യാണോ അതു്? ഏതായാലും അങ്ങനെ ജേതാ ക്കളായ ആ ശാക്തികരാഷ്ട്രങ്ങൾ അതിന്നുശേഷം ഇന്നേവരെയും പരസ്പരം ശങ്കാഭീതികൾ നിമി ത്തം നിഗൂഢമായും ത്വരയോടും നിർമ്മിച്ചുകൂട്ടിയി ട്ടുള്ള ഏറെയേറെ ലോകസംഹാരശക്തങ്ങളായ ബോംബുമിസൈലുകൾ, ലോകത്തിന്നു നേരി ടേണ്ടതായുള്ള അഭൂതപൂർവ്വമായ ഭീഷണി യാകുന്നു...............

അപ്രകാരമെല്ലാമുള്ള ലോകചരിത്രം പഠി യ്ക്കുമ്പോഴും ലോകസംഭവങ്ങൾ വീക്ഷിയ്ക്കുമ്പോഴും എന്റെ മനസ്സിൽ ധാർമ്മികവും ആത്മീയവുമായ അനേകം വിഷമപ്രശ്നങ്ങൾ കിളക്കാറുണ്ട്. എന്തെന്നില്ലാത്ത ഒരു വിഷാദതമസ്സ് മാനസാ കാശത്തിൽ തങ്ങിനില്ക്കാറുണ്ട്. ഏതു സങ്കടത്തി ലും ഗീതാംബയെ സമീപിയ്ക്കാറുള്ള ഞാൻ എന്റെ ഈ കദനഭാരവുമായി തിരുവടിയെ സമീപിച്ചിട്ടുണ്ട്. എന്നാൽ ഇക്കാര്യത്തിൽ ഓരോരിയ്ക്കലും ഗീതാമാതാവു് മൌനമവലംബി യ്ക്കുകയേ ഉണ്ടായുള്ളൂ. ഒടുക്കം അമ്മയുടെ ഈ മൌ നംതന്നെ അർത്ഥവത്തല്ലേ എന്നു് എനിയ്ക്കു തോ ന്നിത്തുടങ്ങി. ആ ''മൌനവ്യാഖ്യാനം'' എനി യ്ക്കിപ്രകാരമാണ് ബോധിച്ചതു്: ''ഇത്തരം മഹാ പ്രശ്നങ്ങൾക്കുത്തരം ഒരു വ്യക്തിജീവന്നു പൂർണ്ണ മായി അറിയാനാവില്ല, അറിയേണ്ടതുമില്ല. സമസ്തസൃഷ്ടിസ്ഥിതിസംഹാരങ്ങൾക്കും ഈശ നായ ലോകമഹേശ്വരന്റെ കാര്യങ്ങളാണ് അതെല്ലാം. ജീവൻ അതുകളെച്ചൊല്ലി വേവ ലതാതിപ്പെടേണ്ടതില്ല. മഹേശന്റെ സ്വരൂപ സ്വഭാവങ്ങളും പ്രവർത്തനരീതികളും അവയുടെ ബഹുത്വത്തോടും പൃഥക്ത്വത്തോടും ഒപ്പം ഉൾ ക്കൊള്ളുവാൻ ജീവന്നാവില്ല. എങ്കിലും അതെ ല്ലാം താത്വികമായിട്ടു മനസ്സിലാക്കാം ജീവന്നു്

—ജീവൻ ഈശ്വരൻെറ ഒരംശംതന്നെയാകയാൽ. അതാണല്ലൊ 'രാജവിദ്യാ രാജഗുഹ്യ–വിജ്ഞാന–വിഭൂതി–വിശ്വരൂപദശ്ന' യോഗാഭിവ്യഞ്ജ ളായ തൻെറ 'ഐശ്വരയോഗ'ത്തെ ശ്രീഭഗവാൻ 'പ്രീയമാണായ ഭക്തായ' പ്രവചിച്ചിട്ടുള്ളതു്.'' ഗീതാംബയുടെ ഈ മൌനചോദനയോടെ ഞാൻ പ്രസ്തുതഭഗവത്പ്രോക്തങ്ങരം പുനഃപുനരുപാസിച്ചു. അപ്പോഠം അതിലെ പല പദങ്ങളും തത്ത്വപ്രകാശകങ്ങളായി വിളങ്ങി. ഈ ഉരംക്കാഴ്ചയോടെ ആ സാവ്വലൌകികപ്രശ്നങ്ങളെ നിരീക്ഷിച്ചപ്പോഠം എന്നെ സംബന്ധിച്ചേതായാലും അതുകരംക്കെല്ലാം ഉത്തരവും സമാധാനവും ഉപലബ്ധമാവുകയും ചെയ്തു. അതെപ്രകാരമാണെന്നു സ്വല്പം വിവരിക്കാം.

ഈ ജഗത്സവ്വം ഈശ്വരസ്വരൂപം മാത്രമാണു്–'പ്രകൃത്യാ പുരുഷേണ ച' Materially as well as spiritually. അതായതു, 'ഭൂമിരാപോ∫നലോ വായുഃ ഖം മനോ ബുദ്ധിരഹങ്കാര ഏവച' എന്ന അപരാപ്രകൃതിയിലും 'ജീവഭൂത' മെന്ന ചൈതന്യപരാപ്രകൃതിയാലും മൂത്തിമത്തായ ഈ ജഗത്താകമാനം ഈശ്വരാകാരം തന്നെയാണു്. ഈശ്വരനേ്റതല്ലാത്ത ഒന്നുംതന്നെ ചരമായും അചരമായും ചിത്തായും അചിത്തായും സമസ്തവിശ്വത്തിലും അപ്പുറത്തും ഇല്ല; 'ന തദസ്തി വിനാ യത് സ്യാത് മയാ ഭൂതം ചരാചരം,' ഇവിടെയുള്ള എല്ലാ നന്മകളേയുംപോലെ എല്ലാ തിന്മകളും ഈശ്വരൻെറ ''ആത്മവിഭൂതി''കരം തന്നെയാണു്–'സദസച്ചാഹം' 'അമൃതം ചൈവ മൃത്യുശ്ച.' അമ്മാതിരിയുള്ള തൻെറ ആത്മവൈഭവവൈരുദ്ധ്യങ്ങളോടെ ഏകനായ ഈശ്വരൻ പൃഥക്ത്വേന വിളയാടുകയാണു്. ഈ പരമാത്ഥത്തെ സമൃക്കായി ദശിയ്ക്കാനാവാത്ത മായാമോഹിതജീവഭൂതങ്ങരം വീണ്ടും വീണ്ടും പരിഭ്രാന്തങ്ങളായിക്കഴിയുന്നു. എന്നാൽ ഇടയ്ക്കു് ഒരനുഗ്രഹീതജീവന്നു ലേശമൊരു ഉരംക്കണ്ണു മിഴിഞ്ഞു കിട്ടുന്നു. അപ്പോഠം ആ ജീവന്നു് പ്രഥമമായുണ്ടാകുന്ന ദശനമാകട്ടെ ഈശ്വരവിളയാട്ടത്തിൻെറ ബാഹ്യവും പ്രകടവുമായ ഒരു വശമാണു് – വിശ്വരൂപിയുടെ 'മൃത്യുഃ സവ്വഹരശ്ചാഹം' എന്ന ഭീകരവിളയാട്ടം. ജന്തുക്കരംക്കു ജന്തുക്കളും മനുഷ്യരും ഇരയാവുന്ന കാഴ്ച; മനുഷ്യക്കു് എണ്ണമററ ജന്തുക്കരം ഇരയായി നശിക്കുന്ന കാഴ്ച; മനുഷ്യക്കു മററു മനുഷ്യർ ഇരയാവുന്ന കാഴ്ച; മനുഷ്യർ മനുഷ്യരോടു മനുഷ്യത്വം വിട്ടു കാട്ടുന്ന നാനാഭീകരക്രൂരദുസ്സഹമദ്ദനപീഡനങ്ങരം, ലോകമഹായുദ്ധസംഹാരങ്ങരം: ഇതൊക്കെ ഒന്നാകെ പ്രകടമായിക്കണ്ടു് അന്തംവിട്ടു് ഭീതഭീതനായി വേപിതഗാത്രനായി, ജീവൻ ഉച്ചരിച്ചുപോവുന്നു: – ഈശ! ജഗദീശ! ''ന ഹി പ്രജാനാമി തവ പ്രവൃത്തിം,' 'പ്രസീദ, ദേവേശ! ജഗന്നിവാസ!'' അപ്പോഴാണു് ആ അനുഗ്രഹീതജീവന്നു് ഈ ഘോരഭീകരവൈരുദ്ധ്യങ്ങളുടേയും മാരകസംഹാരങ്ങളുടേയും പിന്നിലുള്ള ഈശ്വരസാമരസ്യത്തിൻെറ ഒരു സമൃഗ്ദശനം സിദ്ധിയ്ക്കുന്നതു്. ഈശ്വരൻെറ' 'ലോകക്ഷയകൃത് പ്രവൃദ്ധഃ കാല'' – സ്വരൂപത്തിൽ അസത്തുക്കളും ദുഷ്ടതകളും സ്വയം വിനാശമടയുന്നതും, സൽഭാവങ്ങളും അമരസ്വഭാവങ്ങളും അനുരഞ്ജിയ്ക്കുന്നതും ജീവൻ കാണുന്നു. അതേ സമയം ഈശ്വരൻെറ കാലാതീതമായ സാമരസ്യം ''അക്ഷരം, സദസത്, പരം യത്''' സ്വഭാവം, അവ്യയം, വികുണ്ഠം വിരാജിക്കുന്നതും ജീവന്നു് ഒരു നോട്ടം കാണമാറാകുന്നു. ഭക്തിപ്രഹൃഷ്ടനായ ജീവനിൽനിന്നു് ഒരു സ്തുതി പുറപ്പെടുന്നു: ''സ്ഥാനേ ഹൃഷീകേശ! തവ പ്രകീത്ത്യാ ജഗത് പ്രഹൃഷ്യത്യനുരജ്യതേ ച......''

അപ്പോഠം അങ്ങനെയൊക്കെയാണു് എൻെറ മുൻചൊന്ന ധാമ്മികാധ്യാത്മികഗഹനവിഷാദങ്ങരംക്കു് ശ്രീഗീതയിൽനിന്നു ലഭിച്ച ഒരനുക്തസമാധാനം. ഇതിൻെറ വെളിച്ചത്തിൽ തെളിയുന്ന ഒരു പ്രധാന കാര്യമാണിനി പ്രസ്താവ്യം. ഇവിടെ ഈശ്വരൻെറ ലോകക്ഷയകൃത് പ്രവൃദ്ധകാല'' സംഹാരങ്ങരം നടക്കുന്നതോടൊപ്പം, യുഗപത് ഈശ്വരൻെറ 'ലോകസംഗ്രഹൽക്കമ്മങ്ങളും'നടത്തപ്പെടുന്നതുംഈശ്വരൻെറ ''വിഭൂതി''കളായ ജീവഭൂതങ്ങരം നിമിത്തമായിട്ടാണു് എന്ന സമൃഗ്ദശനം ജീവനെ സംബന്ധിച്ചു് അതിപ്രധാനമാണു്.

ഇയ്യിടെ നടന്ന ഒരു ചരിത്രസംഭവം. അമേരിയ്ക്കയുടേയും റഷ്യയുടേയും പ്രതിനിധികളായ ഒരു ചെറുസംഘം ബഹിരാകാശസഞ്ചാരികരം പരസ്പരം സഹായസഹകരണത്തോടെ പൊങ്ങിപ്പോയി ഭൂലോകാന്തരിക്ഷത്തിൽനിന്നും അതിദൂരെ ഉന്നതശൂന്യാകാശനിരാലംബതയിൽ വെച്ചു് തങ്ങളുടെ ബഹിരാകാശവാഹനങ്ങരം

സന്ധിപ്പിക്കുകം യുഅങ്ങോട്ടുമിങ്ങോട്ടും കടന്നു ചെന്നു പരസ്പരം ഹസ്തദാനാദി സൗഹാർദ്ദപ്രകടനങ്ങൾ നടത്തുകയും ചെയ്തു്, ഭൂലോകത്തിലേയ്ക്കുതന്നെ വെവ്വേറെയായിത്തിരിച്ചുവന്നു. അത്യാശ്ചര്യകരമായ ഈ കൃത്യത്തെ സയൻസ്വിജ്ഞാനീയത്തിന്റെ ഒരു നിസ്തുല നേട്ടമെന്നും മനുഷ്യന്റെ സൗഭ്രാത്രസന്മനസ്സിൻേറയും സമാധാനവാഞ്ഛയുടേയും വിജയമെന്നും ലോകം പ്രശംസിച്ചു. ഉപരിതലസ്പർശിയായ ഒരു യാഥാത്ഥ്യം ഈ പ്രശംസയെ ന്യായീകരിയ്ക്കുന്നുണ്ടു്. എന്നാൽ പരമാത്ഥമെന്താണ് ? ഇക്കഴിഞ്ഞ ലോകമഹായുദ്ധകാലത്തും അതിന്നുശേഷം ഇന്നേവരേയും ആ രണ്ടു വൻശക്തിരാഷ്ട്രങ്ങൾ – അമേരിയ്ക്കയും റഷ്യയും – കൈക്കൊണ്ടിരുന്ന നയങ്ങളും അവരുടെ പ്രവൃത്തികളും നിരൂപിയ്ക്കുമ്പോൾ, ആ രണ്ടു ഭീമന്മാക്കും പരസ്പരമുള്ള മത്സരം, ഭയം, ആശങ്ക എന്നിവ കണക്കിലെടുക്കുമ്പോൾ, ഈ ചിത്തവൃത്തികളാൽത്തന്നെ പ്രേരിതരായി അവരിരുവരും രഹസ്യമായി നിമ്മിച്ചു് ഒരുക്കൂട്ടി വെച്ചിട്ടുള്ള പ്രളയാഗ്നികല്പങ്ങളായ പടക്കോപ്പുകളെപ്പററിച്ചിന്തിയ്ക്കുമ്പോൾ, പ്രസ്തുത അമേരിക്കൻ – റഷ്യൻ ബഹിരാകാശവിക്രമികളുടെ സഹകരണസൌഹാർദ്ദപൂവ്വമായ ആ സാഹസകൃത്യങ്ങളും ശൂന്യാകാശത്തിൽ ഭൂലോകത്തിന്നുമേലേ വെച്ചുണ്ടായ അവരുടെ പരസ്പരാലിംഗനകുശലാശംസനങ്ങൾ നടക്കുമാറായതു് അവരുടെ വെറും മാനുഷികനന്മയോ മേന്മയോ കൊണ്ടല്ലെന്നും, കാലോചിതലോകസംഗ്രഹപ്രവത്തനങ്ങൾ നടത്തുന്ന സവ്വാന്തര്യാമിയായ ഈശ്വരന്റെ നിമിത്തങ്ങൾ മാത്രമായതാണ് അവർ എന്നും അധ്യാത്മദൃക്കുകൾക്കു കാണാവുന്നതാണ്.

അപ്പോൾ ഈദൃശ ലോക മഹാകാര്യങ്ങളെല്ലാം ഈശ്വരൻേറതാണെന്നും, ഈശ്വരൻതന്നെ അതെല്ലാം നിവ്വഹിയ്ക്കുന്നുണ്ടെന്നുമാണ് പരമാത്ഥമെങ്കിൽ, ജീവന്മാരായ നമുക്കിവിടെ കാര്യമൊന്നുമില്ലേ? ''സ്ഥാനേ ഹൃഷീകേശ!'' എന്നിങ്ങനെ സ്തുതിയോതി ഭക്തിനിർവ്വതിയാർന്നിരുന്നാൽ മതിയോ ? ഇതോ ശ്രീ ഗീതാംബയുടെ മതം ? അങ്ങനെ സവിനയം ചോദിയ്ക്കുമ്പോൾ ഗീതാംബ മൌനം ഭഞ്ജിച്ചു സുവ്യക്തമായി ഉത്തരം പറയുകതന്നെ ചെയ്യുന്നു. കേൾക്കുക ഗീതാമാതാവിന്റെ ആ നിദേശം: —''പരമേശ്വരന്റെതന്നെ ഏകാംശഭൂതമായ ഹേ ജീവ! —ആത്മഭാവത്തിൽ പരമാത്മാഭിന്നനായ ജീവ! ഈശ്വരസ്വരൂപമായ ഈ ജഗത്തിൽ ഈശ്വരൻതന്നെ സവ്വഭൂതഹൃദയനായി ഒരേ സമയം ഭയാനകവും അനുരഞ്ജകവുമായി ആടുന്ന മഹാത്ഭുതനാടകത്തിന്റെ ഒരേകദേശദർശനം നിനക്കുണ്ടായല്ലോ. ഇതിൽ കാലവശലോകക്ഷയകൃതികൾക്കെന്നപോലെ കാലാവശ്യകലോകസംഗ്രഹകമ്മങ്ങൾക്കും ലോകമഹേശ്വരൻ സ്വാംശഭൂതജീവങ്ങളെത്തന്നെയാണ് നിവ്വാഹകകഥാപാത്രങ്ങളാക്കുന്നതു് എന്നും ഒരു ഉണവ്വു് നിനക്കുണ്ടായില്ലേ ? ഈ ഉണർവു തന്നെ നിന്റെ 'കത്തവ്യ'ത്തേയും നിനക്കു് ഉൽബോധിപ്പിയ്ക്കുന്നില്ലേ? ഈശ്വരന്റെ മഹനീയ ലോകസംഗ്രഹകൃത്യത്തിൽ ഒരു നിമിത്തമാത്രമായി പ്രവത്തിയ്ക്കുക എന്നല്ലേ ആ ഉദ്ബോധനം ? എന്തു പ്രവത്തിയ്ക്കണം, എങ്ങനെ പ്രവത്തിയ്ക്കണം, എന്നതും പറയാം, കേൾക്കു: നീ വന്നുവശായ സമൂഹത്തിലും സാഹചര്യത്തിലും നിനക്കു സ്വാഭാവികമായും തന്മൂലം എളുതായും ചിലചില കായ്യങ്ങളുണ്ടല്ലോ. അതുകളെത്തന്നെ മേന്മേൽ സമത്ഥമായും സുന്ദരമായും ചെയ്തുകൊണ്ടിരിയ്ക്കുക. അന്യരുടെ കണ്ണിൽ നിന്റെ സ്വാഭാവികക്കഴിവുകളും ചെയ്തികളും നിസ്സാരങ്ങളോ നിരത്ഥകങ്ങളോ ആയിക്കൊള്ളട്ടെ. അതുകൾവഴി നിനക്കിവിടെ നേട്ടമോ കേററമോ ഒന്നുമുണ്ടായില്ല എന്നും വരാം. എങ്കിലും നിന്റെ ആ സ്വഭാവാനുസൃതസൽകമ്മങ്ങൾകൊണ്ടുതന്നെവേണം നീ ഇവിടെ സവ്വഭൂതാശയസ്ഥിതനായ ഈശ്വരനു പൂജനം — ജീവസേവനം — അനുഷ്ഠിയ്ക്കുക. ഇതിൽ ലാഭചേതങ്ങളേയോ ജയാപജയങ്ങളേയോ കുറിച്ചു വിചാരമേ അരുതു്. വിശ്വംഭരന്റെ അരുളാൽ കൈവരുന്ന യദൃച്ഛാലബ്ധികളാൽ സന്തുഷ്ടനായി, അഹം – മമതകൾ കൂടാതെ, ഉൽക്കണ്ഠിതനാവാതെ, നിന്റെ ഈ എളിയ സേവനങ്ങൾ അനുഷ്ഠിച്ചുകൊണ്ടിരിയ്ക്കുക. എല്ലാം ഈശ്വരൻ, എല്ലാം ഈശ്വരൻേറതു്. എന്നിലെ ഇച്ഛയും എന്നിലൂടെ പ്രവത്തിയ്ക്കുന്ന എളിയ കഴിവുകളും ഈശ്വരനരുളിത്തരുന്നതാണ്. ഞാൻ അതുകൾക്കൊരു ബോധ

വാനായ, അർപ്പിതദേഹമനോബുദ്ധിയായ, നിമിത്തംമാത്രം,' എന്നിങ്ങനെ ചെയ്യുന്ന നിന്റെ ഏതു ചെറിയ സാധാരണ സ്വാഭാവിക കൃത്യങ്ങളും യജ്ഞദാനതപഃകർമ്മങ്ങളായി ഭഗവൽസമ്മതങ്ങളായി മാറും. അങ്ങനെ ഭഗവന്മനസ്സനായി വർത്തിയ്ക്കുന്ന ഭഗവൽഭക്തന്നു് ഇഹത്തിലും പരത്തിലും നാശമില്ല. അങ്ങനെ കല്യാണകൃത്താവുന്ന ഭഗവൽഭക്തന്നു് ഒരിയ്ക്കലും ദുർഗ്ഗതി സംഭവിയ്ക്കില്ല. ഏതൊരെളിയ ജീവന്റേയും ആവിധം ചെയ്യപ്പെടുന്ന ചെറിയ ചെറിയ യജ്ഞദാനതപഃകർമ്മങ്ങളാണു് ഈശ്വരനിമിത്തീകൃതങ്ങളായി ലോകസംഗ്രഹ മഹൽകൃത്യം നിർവ്വഹിയ്ക്കുന്നതു്. നിന്റെ എളിയ സ്വധർമ്മാനുഷ്ഠാനങ്ങൾ: യജ്ഞദാനതപഃകർമ്മങ്ങളായിച്ചെയ്യുന്ന നിന്റെ ചെറു ചെറു സൽകൃതങ്ങൾ: നിനക്കതു് ആത്മനോമോക്ഷാത്ഥമാവും; ഈശ്വരനതു ജഗദ്ധിതാത്ഥമായി സമന്വയിപ്പിയ്ക്കും,'' അതത്രേ ശ്രീ ഗീതാംബയുടെ ആദേശം.

വിയററ്നാമിലെ നിരപരാധിജനതയെ നെടുനാൾ നരകയാതനകൾ അനുഭവിപ്പിച്ചു സ്വയം ഗതികെട്ടു തിരിച്ചുപോയ ആ അമേരിക്കക്കാരുടെ നാട്ടിൽനിന്നു് ഒരിടത്തരക്കാരി ച്ചെറുപ്പക്കാരി – മിസ്സ് ലിൻ ഹാമ്മൺ എന്ന ഒരു 'സാമൂഹ്യപ്രവത്ത്കക'– ഇന്ത്യയിൽ ഇയ്യിടെ 'നാലാമത്തെ തവണ'യും വന്നു. എന്തിനെന്നല്ലേ ? അപ്പറഞ്ഞ അമേരിക്കയിൽ ഉണ്ടു് ചില ചില സ്വകാര്യകുടുംബങ്ങളിലെ അമ്മമാർ. ലോകത്തിലെ എല്ലാ രാജ്യങ്ങളിൽനിന്നും പാവപ്പെട്ട അനാഥരായ കൈയ്യൊഴിക്കപ്പെട്ട, കുഞ്ഞുങ്ങളെ സമ്പാദിച്ചു ദത്തെടുത്തു പോററി വളർത്തുകയാണു് ഈ അമ്മമാക്കു ജന്മസാഫല്യം. വണ്ണവിവേചനം – കറുത്തവർഗ്ഗക്കാരോടുള്ള വിരോധം - ഇന്നും കഠിനമായി നിലവിലുള്ള ഒരു നാട്ടിലെ വെള്ളക്കാരികളായ അമ്മമാരാണു് അവർ എന്നോക്കുക. അപ്പോൾ അങ്ങനത്തെ ഒരു കുടുംബത്തിലേയ്ക്കു് ഇവിടെ കേരളത്തിന്റെ തെക്കുനിന്നു് രണ്ടു കറുത്ത കുഞ്ഞുങ്ങളെ –അച്ഛനമ്മമാർ ഉപേക്ഷിച്ച ഇന്നാട്ടുകാക്കാക്കും, വേണ്ടാത്ത, രണ്ടു പിഞ്ചുകിടാങ്ങളെ – ദത്തെടുത്തുകൊണ്ടുപോകുവാൻ വന്നതാണു് ആ അമേരിക്കൻ യുവതി. നിയമപരവും മററുമായ നിരവധി വിഘ്നങ്ങൾ തരണം ചെയ്തശേഷം വിജയം നേടിയ ആ വെള്ളക്കാരിയുവതി തന്റെ നേട്ടമായ ആ രണ്ടു കറുത്ത കുട്ടികളേയും അവക്കു വേണ്ടിയുള്ള മുലക്കുപ്പികളേയും കൈയ്യിലേന്തി മന്ദഹസിച്ചുനില്ക്കവേ – ഇനി പത്രറിപ്പോർട്ടു്: ''ചിലർ ചോദിച്ചു: നിങ്ങൾ അമേരിക്കക്കാക്കെല്ലാം ഭ്രാന്താണോ ? എന്തിനുവേണ്ടി നിങ്ങൾ ഇതെല്ലാം ചെയ്യുന്നു ? അമേരിക്കൻ യുവതിക്കു് അതിന്നെല്ലാം ഒരു മറുപടിയേ ഉള്ളു: 'പ്രത്യേകലാഭമൊന്നുമില്ല. ഒന്നും സ്വന്തമായിട്ടില്ലാത്ത കുട്ടികളെ അവരുടെ 'ഭവന'ങ്ങളിൽ എത്തിക്കുന്നതാണു് എന്റെ സന്തോഷം.''

ഈയ്യൊരു സൽകൃത്യം എങ്ങനെയോ പ്രസിദ്ധമായി. എന്നാൽ ഇതുപോലെയുള്ള എത്ര എത്ര സൽകൃത്യങ്ങൾ ലോകത്തിൽ അവിടവിടെയായി, ദിനേദിനേ, അപ്രസിദ്ധങ്ങളായി, നടക്കുന്നു! ആ അമേരിക്കൻ അമ്മമാരെപ്പോലെയുള്ള എത്ര എത്ര അജ്ഞാതസജ്ജനങ്ങൾ അറിയപ്പെടാത്ത സുകൃതങ്ങൾ ചെയ്തുകൊണ്ടിരിക്കുന്നു! ജീവസ്നേഹകാരുണ്യങ്ങളാൽ പ്രേരിതങ്ങളായ ചെറു ചെറു നിസ്വാത്ഥകൃത്യങ്ങൾ. മനുഷ്യരുടെ ഈദൃശ അജ്ഞാത ചെയ്തികളിലൂടെയാണു് സർവ്വാന്തര്യാമിയായ ഈശ്വരൻ വിശ്വഭാവനനാവുന്നതു്. സഹതാപത്താൽ, ദയാർദ്രതയാൽ, സ്നേഹത്താൽ, വെറും ഏതോ ഷത്താൽ, തങ്ങളെങ്ങനെ സേവനം ചെയ്യുന്നു എന്നുമാത്രം വിചാരിക്കുന്ന ഈ മനുഷ്യവ്യക്തികൾ ഗീതാംബോപാസനംകൂടിത്തുടങ്ങട്ടെ. എങ്കിൽ അവരുടെ വെറും സേവനസന്തോഷം, 'എല്ലാം ഈശ്വരൻ. എല്ലാം ഈശ്വരന്റേതു്. ഞാൻ അവിടുത്തെ നിമിത്തമാത്രം,' എന്ന ഭക്തിപ്രബുദ്ധതയിൽ വിമലവും അമൃതവും കൂടി ആയി ഭവിക്കും. അതുതന്നെയാണു് ആത്മസ്വാതന്ത്ര്യം, ആത്മാനന്ദം.

അവസാനം സ്വാമി വിവേകാനന്ദന്റെ ഒരു സൂക്തത്തെ ഉദ്ധരിച്ചുകൊണ്ടു് ഈ ഉപന്യാസം ഉപസംഹരിക്കാം: ''ചെറിയ ചെറിയ സത്കൃത്യങ്ങളുടെ മഹത്വം: അതാണു് ഗീത ബോധിപ്പിക്കുന്നതു് – വാഴ്‌വൂതാക! അപ്പഴയ പുസ്തകം.''

# ശ്രീരാമകൃഷ്ണദേവൻ വിവേകാനന്ദദൃഷ്ടിയിൽ

പി. എൻ. ഗോപാലകൃഷ്ണൻനായർ

“ഒരു ജനതയുടെ പ്രാണൻ എന്നു പറയുന്നതെന്താണ്? അതു് ഓരോ ജനതയ്ക്കും പ്രത്യേകമായിരിക്കും. റോമിന്റെ ജീവിതകൃത്യം സാമ്രാജ്യം ശക്തിപ്പെടുത്തുകയായിരുന്നു. അതിനു കോട്ടം തട്ടിയപ്പോൾ റോം ഛിന്നഭിന്നമായി. ഗ്രീസിന്റെ ജീവിതകൃത്യം ബുദ്ധിവ്യാപാരമായിരുന്നു. അതിനു കോട്ടം തട്ടിയപ്പോൾ ഗ്രീസ് അന്തർദ്ധാനം ചെയ്തു. ഇതു പോലെ ബ്രിട്ടൺ, ഫ്രാൻസ്, അമേരിക്ക, റഷ്യ, ചൈന തുടങ്ങിയ രാജ്യങ്ങൾക്കെല്ലാം സ്വന്തമായൊരു ദേശീയ ലക്ഷ്യം ഉണ്ടു്. അതിനു കോട്ടം തട്ടുമ്പോൾ ആ ജനത നശിക്കും. അതിനു കോട്ടം തട്ടാത്തിടത്തോളം കാലം അതു നിലനില്ക്കും.” ഭാരതത്തിനും ഒരു ജീവിതകൃത്യമുണ്ടു്. ആദ്ധ്യാത്മികം. വിവേകാനന്ദസ്വാമികളുടെ സ്വതഃസിദ്ധമായ ആലങ്കാരിക ഭാഷയിൽ പറഞ്ഞാൽ ‘ലോകത്തിലെ വിവിധജനങ്ങൾ അവരുടെ ‘പ്രത്യേക രാഗങ്ങൾ മേളിച്ചു പുറപ്പെടുവിക്കുന്ന ജീവിത സംഗീതത്തിൽ ഭാരതത്തിനു കലർത്താനുള്ള രാഗം ആദ്ധ്യാത്മികം; ഈശ്വരപരം മാത്രം.’’ ഇന്ത്യ എന്നു് ഈ ആശയം ഉപേക്ഷിക്കുന്നുവോ അന്നു് ഇന്ത്യയുടെ നാശവുമാരംഭിച്ചുകഴിഞ്ഞു. മററുള്ള രാജ്യക്കാരുടെ ജീവിതലക്ഷ്യം പരിശോധിച്ചാൽ അതെല്ലാം ഭൗതിക കാര്യങ്ങളിൽ അടിയുറച്ചതാണെന്നു കാണാൻ സാമാന്യബുദ്ധി മതിയാകും. പാശ്ചാത്യർ ശരീരത്തിനു വില കല്പിക്കുമ്പോൾ നാം ആത്മാവിനു വില കല്പിക്കുന്നു. അവർ തല വളർത്താൻ ശ്രമിക്കുമ്പോൾ ഭാരതീയർ ഹൃദയം വളർത്തുന്ന ശ്രദ്ധയിലാണ്. ശാസ്ത്രമാണ് അവരുടെ ലക്ഷ്യമെങ്കിൽ ഇവിടെ മതമാണ്. എന്നാൽ ശരീരമില്ലാത്ത ആത്മാവും, തലയില്ലാത്ത ഹൃദയവും ഒരുപോലെ നിഷ്പ്രയോജനമാകുന്നു. അതുപോലെ ഭൗതിക ശാസ്ത്രത്തിന്റെ പ്രയോജനം കിട്ടുന്നില്ലെങ്കിൽ മതം ആരും ശ്രദ്ധിക്കുകയില്ല. ആദ്ധ്യാത്മികതയിൽ വേരുറപ്പിക്കാത്ത ശാസ്ത്രവും അപകടത്തിലേ അവസാനിക്കൂ. അതുകൊണ്ടു് ആദ്ധ്യാത്മികവും ഭൗതികവും തമ്മിൽ, ഹൃദയവും ബുദ്ധിയും തമ്മിൽ, ആത്മാവും ശരീരവും തമ്മിൽ, ചുരുക്കത്തിൽ കിഴക്കും പടിഞ്ഞാറും തമ്മിൽ ഉള്ള സമന്വയം—അതാണ് നമുക്കാവശ്യം. ഈ തത്ത്വം പാശ്ചാത്യർക്കും പൗരസ്ത്യർക്കും ഒന്നുപോലെ ബോധ്യപ്പെടുത്തിയ ലോകഗുരുവായിരുന്നു വിവേകാനന്ദസ്വാമികൾ. എന്നാൽ ആ വിവേകാനന്ദസ്വാമികൾ പറയുകയാണ് “ഞാൻ പ്രസംഗിക്കുന്ന എല്ലാ ആശയങ്ങളും എന്റെ ഗുരുവിന്റെ ആശയങ്ങളെ പ്രതിധ്വനിപ്പിക്കാനുള്ള ഒരു ശ്രമം മാത്രമാണ്. ഞാൻ പറയുന്നതിൽ ദുഷ്ടമായ വല്ലതുമുണ്ടെങ്കിൽ, സത്യത്തിൽനിന്നും വ്യതിചലിക്കുന്നതും തിന്മകലർന്നതുമായിട്ടെന്തെങ്കിലും ഉണ്ടെങ്കിൽ അതെന്റെ സ്വന്തമാണ്. സത്യയുക്തവും സത്ഫലവാഹിയുമായി ഞാൻ എന്നെങ്കിലും ഉച്ചരിച്ചിട്ടുള്ള ഓരോ വാക്കും അദ്ദേഹത്തിന്റെ ശബ്ദത്തെ പ്രതിദ്ധ്വനിപ്പിക്കുവാൻ ചെയ്യുന്ന ശ്രമം മാത്രമാകുന്നു’’ (എന്റെ ജീവിതവും ജീവിതകൃത്യവും—പേജ് – 13.) ഇക്കാര്യം മനസ്സിലാക്കുന്നവർക്കു് വിവേകാനന്ദസ്വാമികളുടെ ജീവിതലക്ഷ്യം എന്താണെന്നു് വളരെ വ്യക്തമായി മനസ്സിലാകും. സ്വാമിജി തന്റെ ഗുരുനാഥന്റെ ആശയം പ്രചരിപ്പിക്കുകമാത്രമേ ചെയ്തിട്ടുള്ളു. ഈ തത്ത്വം മനസ്സിലാക്കാതെയാണ് പണ്ഡിതന്മാരെന്നഭിമാനിക്കുന്ന പലരും ശ്രീരാമകൃഷ്ണപരമഹംസരേയും വിവേകാനന്ദസ്വാമികളേയും താരതമ്യം ചെയ്യുകയും വിലയിരുത്തുകയും ചെയ്യുന്നതു്. ഇവിടെ താരതമ്യത്തിന്റെ പ്രശ്നമേയില്ല. അവർ പരസ്പരം അനുപൂരകങ്ങളായിരുന്നു. ശ്രീരാമകൃഷ്ണദേവനെക്കുറിച്ചു മനസ്സിലാക്കാതെ വിവേകാനന്ദസ്വാമിയെയോ, വിവേകാനന്ദസ്വാമിയെക്കുറിച്ചു പഠിക്കാതെ ശ്രീരാമകൃഷ്ണനെയോ വിലയിരുത്തുന്നതും അഭിപ്രായം പറയുന്നതും അപൂർണ്ണമായിരിക്കും. വിവേകാനന്ദൻ ശ്രീരാമകൃഷ്ണനിൽ

വേരുറപ്പിച്ചിരുന്നു: വിവേകാനന്ദനിൽ പ്രകടമായ അദ്ധ്യാത്മപ്രഭാവത്തിന്റെ ഉറവിടം പരമഹംസർതന്നെയായിരുന്നു.

ശ്രീരാമകൃഷ്ണദേവന്റേയും സ്വാമി വിവേകാനന്ദന്റേയും ജീവിതചരിത്രങ്ങൾ ചേർത്തുവെച്ചു വായിക്കുമ്പോഴേ സ്വാമിജിയുടെ മുമ്പുദ്ധരിച്ച പ്രസ്താവനയുടെ പൊരുൾ വ്യക്തമാകൂ. എന്തിനേയും ചോദ്യം ചെയ്യും, ആർക്കും കീഴടങ്ങാതെയും നടന്നിരുന്ന 'നരേന്ദ്രൻ' എന്ന കോളേജുകുമാരനെ 'വിവേകാനന്ദ'നാക്കി മാററിയ ശക്തിയെക്കുറിച്ചു സ്മരിക്കുമ്പോൾ, ആ ശക്തിയുടെ മുമ്പിൽ ആരുടെ ശിരസ്സാണു നമിച്ചുപോകാത്തതു്! സ്വാമിജി തന്റെ ഗുരുനാഥനെക്കുറിച്ചു് പരാമർശിച്ചിരിക്കുന്നതു വളരെ കുറച്ചുമാത്രമേയുള്ളു; ''എന്റെ ഗുരുനാഥൻ'' എന്നൊരു ന്യൂയോക്ക് പ്രഭാഷണം മാത്രമേ കാര്യമായിട്ടുള്ളു. സ്വാമിജി എന്തുകൊണ്ടു് തന്റെ ഗുരുവിനെക്കുറിച്ചധികം പാടിപ്പുകഴ്ത്തിയില്ലെന്നു ചോദിക്കുന്നവരുണ്ടു്. ഗുരുദേവന്റെ ആശയം പ്രചരിപ്പിക്കുകയായിരുന്നു സ്വാമിജിയുടെ ലക്ഷ്യം, അല്ലാതെ പേരു മുഴക്കുകയല്ലായിരുന്നു എന്നേ അതിനു സമാധാനം പറയാനുള്ളൂ.

നന്മ താഴുമ്പോൾ, തിന്മ തലപൊക്കുമ്പോൾ മനുഷ്യനെ തുണയ്ക്കാൻ ഭഗവാൻ അവതാരമെടുക്കുമെന്നു് ഗീതയിൽ പറഞ്ഞിരിക്കുന്ന സത്യം ശരിയാണെന്നു് ഒരിക്കൽക്കൂടി തെളിയിക്കാനാണു് ശ്രീരാമകൃഷ്ണൻ മനുഷ്യരൂപം കൈക്കൊണ്ടതെന്നു സ്വാമിജി പറയുന്നു(വി. സാ. സ. III. 204); ശരിയാണു്. ഭൗതികമണ്ഡലത്തിലും ആദ്ധ്യാത്മികമണ്ഡലത്തിലും ഇതാവശ്യമായി വന്നപ്പോഴാണു് ശ്രീരാമകൃഷ്ണൻ എന്ന ദിവ്യജ്യോതിസ്സിന്റെ ഉദയം. സ്വാമിജി പറയുന്നതു നോക്കുക: ''ആദ്ധ്യാത്മിക കാര്യങ്ങളിൽ മനുഷ്യനു് ഒരു പുനഃസംവിധാനം വേണ്ടിവന്നിരിക്കുന്നു. ഭൗതികാദർശങ്ങൾ അവയുടെ ഉഗ്രപ്രഭാവത്തിലും പ്രതാപത്തിലും കൊടികുത്തി വാഴുന്ന ഇന്നു് കൂടുതലായി പ്രകൃതിയെ ആശ്രയിക്കുകമൂലം, മനുഷ്യൻ പണംനേടുന്ന വെറുമൊരു യന്ത്രമായി തരം താഴ്ത്തപ്പെടാനും തന്റെ ദിവ്യസ്വരൂപം വിസ്മരിക്കാനും ഇടയുള്ള ഇന്നു്, ഒരു സമീകരണം ആവശ്യമാണു്. അരുളപ്പാടു് ഉണ്ടായിക്കഴിഞ്ഞിരിക്കുന്നു.'' സ്വാമിജി പറയുന്നതു് ആരുടെ അരുളപ്പാടാണെന്നു് പ്രത്യേകം പറയേണ്ടതില്ലല്ലോ.

അനിതരസാധാരണമായൊരു ഗുരുശിഷ്യബന്ധമായിരുന്നു അതു്. 'എന്റെ ഗുരുനാഥൻ' എന്ന പ്രസംഗത്തിൽ ഒരു യഥാർത്ഥ ഗുരു ആരാണെന്നു് സ്വാമിജി പറയുന്നുണ്ടു്. ഒരു യഥാർത്ഥ ഗുരുവിനുവേണ്ട എല്ലാ യോഗ്യതകളും സ്വാമിജി ശ്രീരാമകൃഷ്ണനിൽ കാണുന്നു. യഥാർത്ഥഗുരുവിനു വേണ്ട പ്രധാനമായ ഒരു ഗുണമാണു് ശിഷ്യപ്രേമം. ശ്രീരാമകൃഷ്ണനു് ശിഷ്യന്മാരോടുണ്ടായിരുന്ന പ്രേമത്തിനു് വിവേകാനന്ദസ്വാമിജിയുടെ ജീവിതംതന്നെ നല്ലൊരു ഉദാഹരണമാണു്. നരേന്ദ്രനെ ഒരു ദിവസം കണ്ടില്ലെങ്കിൽ ശ്രീരാമകൃഷ്ണനു് ഉറക്കം വരുമായിരുന്നില്ല. അദ്ദേഹം പറയും: ''നരൻ വന്നില്ലല്ലോ! എന്റെ ഹൃദയവ്യഥ നരനു മനസ്സിലാകുന്നില്ല. എന്നെപ്പോലെ വയസ്സുള്ള ഒരു മനുഷ്യൻ കുട്ടികളെപ്പോലെ കരയുന്നതു കണ്ടാൽ ആളുകൾ എന്തു വിചാരിക്കും? ഓ! ജനങ്ങൾ എന്തു വിചാരിച്ചാലും എനിക്കൊന്നുമില്ല. എന്റെ നരനെ കണ്ടില്ലെങ്കിൽ ഞാൻ അറിയാതെ കരഞ്ഞുപോകും.'' ഇങ്ങനെയൊരു ഗുരുശിഷ്യബന്ധം ഭാരതത്തിൽ മാത്രമേ കാണുകയുള്ളൂ. ഭാരതീയരുടെ ഈ ഗുരുശിഷ്യബന്ധത്തെക്കുറിച്ചു് സ്വാമിജി അഭിമാനത്തോടെ പാശ്ചാത്യരുടെ മുമ്പിൽ അവതരിപ്പിച്ചു. അദ്ദേഹം ന്യൂയോക്കിൽവെച്ചു പറഞ്ഞു: ''ഗുരു എനിക്കു് എന്റെ പിതാവിനെക്കാൾ വലിയവനാണു്. ഞാൻ ശരിക്കും അദ്ദേഹത്തിന്റെ സന്താനം. എന്റെ സ്വന്തം അച്ഛനെക്കാൾ മുമ്പായി അദ്ദേഹത്തെ അനുസരിക്കുന്നതിനും ആദരിക്കുന്നതിനും ഞാൻ ബാദ്ധ്യസ്ഥനാണു്. എന്തെന്നാൽ പിതാവു് എനിക്കു് ശരീരദാതാവാണെങ്കിലും മോക്ഷമാർഗ്ഗം കാണിച്ചുതരുന്നതു് ഗുരുവാകയാൽ അദ്ദേഹം പിതാവിനെക്കാൾ വലുതാണു്.'' ആത്മാവിനു് ഒന്നാം സ്ഥാനവും ശരീരത്തിനു രണ്ടാം സ്ഥാനവും കൊടുക്കുന്ന ഒരു നാട്ടിൽനിന്നേ ഇത്തരം ആശയങ്ങളുണ്ടാകൂ. പാശ്ചാത്യർക്കു് ഇങ്ങനെയൊരാശയം സങ്കല്പിക്കാൻകൂടി കഴിയുമായിരുന്നില്ല. സ്വാമിജി ആദ്ധ്യാത്മിക ഗുരുവിനെക്കുറിച്ചാണിങ്ങനെ പ്രസ്താവിക്കുന്നതെങ്കിലും എല്ലാ അദ്ധ്യാപകർക്കും ഇതു ബാധകമാണു്! നമ്മുടെ വിദ്യാഭ്യാസമണ്ഡല

ത്തിലെ തകച്ച്യുള്ള പ്രധാനകാരണം ഈ ഗുരു ശിഷ്യബന്ധത്തിൻെറ ശൈഥില്യമാണ്. പാശ്ചാത്യരെ അനുകരിച്ച് ഗുരുവിന്ന് ടേപ്പ്റ ക്കാർഡുകളുടെ സ്ഥാനം കല്പിച്ചുകൊടുക്കാൻ മടിക്കാത്തവരല്ല ഇന്നു നമ്മുടെ വിദ്യാഭ്യാസ കാര്യങ്ങൾ കൈകാര്യം ചെയ്യുന്നത്. ഭാരത ത്തിലെ വിദ്യാഭ്യാസരംഗം നന്നാകണമെങ്കിൽ ഗുരുശിഷ്യബന്ധം ഉറപ്പിക്കുകയല്ലാതെ വേറെ കുറുക്കുവഴികളൊന്നുമില്ല. അതിനൊന്നാമതായി വേണ്ടതു് ശിഷ്യന്മാരെ സ്നേഹിക്കുക എന്ന താണ്. എവിടെ സ്നേഹമുണ്ടോ അവിടെ വിദ്യയുമുണ്ടാകും. ചിലപ്പോൾ ശിഷ്യന്മാരിൽ നിന്നുള്ള പ്രതികരണം വിപരീതവും നിരാശാ ജനകവുമായിരിക്കും. പക്ഷെ അതു പൊറു ക്കാനും മറക്കാനുമുള്ള കഴിവു നമുക്കുണ്ടാകണം. ശ്രീരാമകൃഷ്ണവിവേകാനന്ദന്മാരുടെ ജീവിതം നമുക്ക് ഒരു മാതൃകയാവേണ്ടതാണ്. നിരീശ്വ രനും നാസ്തികനും യുക്തിവാദിയുമായ ഒരു ചെറു പ്പക്കാരനെ വിവേകാനന്ദനാക്കി മാററിയതു് ഗുരുദേവൻെറ സ്നേഹം ഒന്നുമാത്രമായിരുന്നു. നരേന്ദ്രനെക്കുറിച്ച് ദുഷ്പ്രചരണങ്ങൾ നാട്ടിൽ നടന്നപ്പോഴും ഗുരു അതു വിശ്വസിച്ചില്ല; നരേ ന്ദ്രനെ രഹസ്യമായി അന്വേഷിച്ചു. സുഖസൗക ര്യങ്ങളെക്കുറിച്ച് തിരക്കും. നരേന്ദ്രനോട് പ്രത്യേക മമത തോന്നിയെങ്കിലും കൽക്കട്ട യിലെ തെരുവുകളിൽനിന്നും പെറുക്കിയെടുത്ത ഒരു ഡസൻ കുട്ടികളോടും (പിന്നീട് അവർ പ്രധാന ശിഷ്യന്മാർ ആയിത്തീൻു.) തന്നെ സമീപിച്ച ഗൃഹസ്ഥശിഷ്യന്മാരോടും എത്ര സ്നേഹത്തോടെയാണ് പെരുമാറിയതെന്ന് ആ ജീവിതചരിത്രം ഒന്നു വായിച്ചാൽ മനസ്സിലാകു ന്നതാണ്. യഥാർത്ഥ ഗുരുവിൻെറ ലക്ഷണങ്ങളാ ണിവ. മാത്രമല്ല അദ്ദേഹത്തിൻെറ ജീവിത ത്തിലെ അവസാനരംഗം ഒന്നു ശ്രദ്ധിക്കൂ. കണ്ഠ രോഗം പിടിപെട്ടു രോഗശയ്യയിൽ കിടക്കു മ്പോഴും അദ്ദേഹം തന്നെക്കാണാൻ വരുന്നവരെ വെറും കയ്യോടെ വിട്ടിരുന്നില്ല. ശിഷ്യന്മാർ ആരെങ്കിലും തടസ്സപ്പെടുത്തിയാൽ സ്നേഹ ത്തോടെ മറുത്തുപറയും: 'ഒരാളെ സഹായിക്കാൻ വേണ്ടി ഇതുപോലെ ഇരുപതിനായിരം ദേഹം ഞാൻ കൈവെടിയും; ഒരാളെയെങ്കിലും സഹാ യിക്കാൻ കഴിഞ്ഞാൽ എത്ര ആനന്ദമാണ്.' ഇതാണ് നിഃസ്വാർത്ഥസ്നേഹം; ഇതാണു ത്യാഗം; ഇതാണ് പവിത്രത.

ഇങ്ങനെയുള്ള ഗുരുക്കന്മാൎക്ക് തൻെറ ശിഷ്യ ന്മാർ ഭാവിയിലാരായിത്തീരുമെന്നു പ്രവചിക്കു വാൻ കഴിയും; അതുകൊണ്ടാണല്ലോ നരേന്ദ്രനെ ശിഷ്യപ്രമുഖനായി തെരഞ്ഞെടുത്തതും തൻെറ ശക്തി ആവാഹിച്ചുകൊടുത്തതും.

യഥാർത്ഥഗുരു ശിഷ്യന്മാരോടു പറയും: ''നിങ്ങൾ പരീക്ഷിച്ച് ഉറപ്പുവരുത്തിയതിനു ശേഷമേ എന്നെ ഗുരുവായി സ്വീകരിക്കാവൂ.'' എന്ന്. നരേന്ദ്രൻ തൻെറ ഗുരുവിനെ പല പ്രാവശ്യം പരീക്ഷിച്ചു നോക്കിയിട്ടുണ്ട്. എല്ലാ പരീക്ഷണങ്ങളിലും ഗുരുദേവൻതന്നെ യായിരുന്നു ജയിക്കാറുണ്ടായിരുന്നതു്. ഈശ്വ രനുണ്ടെന്നു പറഞ്ഞാൽ പോരാ, തെളിയിച്ചു കൊടുക്കണം. അതായിരുന്നല്ലൊ നരേന്ദ്രൻെറ നിലപാട്. നരനു് തൃപ്തിയാകുന്നതുവരെ ഗുരു കാണിച്ചുകൊടുക്കുകയും ചെയ്തു.

അങ്ങനെ ശ്രീരാമകൃഷ്ണനെ ഗുരുവായി സ്വീകരിച്ചതിനു ശേഷം സ്വാമിജിയുടെ എല്ലാ പ്രവർത്തനങ്ങളുടെയും ലക്ഷ്യം തൻെറ ഗുരു വിൻെറ ആശയം പ്രചരിപ്പിക്കൽ മാത്രമായി ത്തീൻു. ഇനി ശ്രീരാമകൃഷ്ണദേവൻെറ സന്ദേശ ങ്ങളിൽ പ്രധാനപ്പെട്ടവ ഏതെല്ലാമെന്നും അവയെ സ്വാമിജി എങ്ങനെ വിലയിരുത്തി യെന്നും നമുക്കൊന്നു പരിശോധിക്കാം.

ആധുനികലോകത്തിന് ശ്രീരാമകൃഷ്ണൻെറ പ്രധാന സന്ദേശമിതാണ്: മതം ആത്മസാ ക്ഷാത്കാരമാണ്. വിശ്വാസപ്രമാണങ്ങ ളേയോ മതവിഭാഗങ്ങളേയോ, ദേവാലയങ്ങ ളേയോ പള്ളികളേയോ ഒന്നും വകവെയ്ക്കേണ്ട തില്ല. അവനവനിലുള്ള ദിവ്യത്വത്തെ പ്രകാ ശിപ്പിക്കുക. മതമെന്നതു് വാക്കല്ല, നാമമല്ല, സംഘടനയല്ല. എല്ലാ മതങ്ങളുടേയും ലക്ഷ്യ മൊന്നാണ്. ഈ തത്ത്വം അദ്ദേഹം വെറുതെ യങ്ങു പറയുകയല്ലചെയ്തതു്. പരീക്ഷണശാല യിലെന്നപോലെ പരീക്ഷണനിരീക്ഷണങ്ങൾ നടത്തി ശരിയാണെന്നു ബോദ്ധ്യം വന്നെങ്കിൽ മാത്രമേ മററുള്ളവരെ ഉപദേശിക്കാറുണ്ടായിരു ന്നുള്ളു. ഈഷർവുഡ് പറഞ്ഞതുപോലെ അദ്ദേഹം ഉപദേശിച്ചതു് അനുഷ്ഠിച്ചു. അനുഷ്ഠി ച്ചതു് ഉപദേശിച്ചു. ഇന്നു നമ്മുടെ നാട്ടിലില്ലാ ത്തതും ഇതുതന്നെയാണ്. പ്രസംഗിക്കാനാ ളുണ്ട്; പ്രവൃത്തിയിൽ ഒരൗൺസുപോലുമില്ല.

ഉപദേശിക്കാനും ഉദ്ബോധിപ്പിക്കാനും ആഹ്വാനം ചെയ്യുവാനും ഊന്നിപ്പറയുവാനും മററും എത്ര പേരാണ് !

ശ്രീരാമകൃഷ്ണൻ ഒരു മുഹമ്മദീയ യോഗിയുടെ കൂടെ താമസിച്ച് അദ്ദേഹം ഉപദേശിച്ച സാധനകളനുഷ്ഠിച്ചു. എന്തൊരത്ഭുതം, സാധനകളനുഷ്ഠിച്ചുകഴിഞ്ഞപ്പോൾ എത്തിച്ചേർന്നത്, നേരത്തെ കാളിയെ ധ്യാനിച്ചു സാക്ഷാത്കരിച്ചെത്തിയതെവിടെയോ അവിടെത്തന്നെ. അതിനുശേഷം ഒരു ക്രിസ്ത്യൻ പുരോഹിതൻെറ ഉപദേശങ്ങളനുസരിച്ചു സാധനകൾ അനുഷ്ഠിച്ചു. യേശുക്രിസ്തുവിനെ സാക്ഷാത്കരിച്ചു. അപ്പോഴെത്തിയതും പഴയ സ്ഥലത്തുതന്നെ. അങ്ങനെ നേരിട്ടുള്ള അനുഭവത്തിൽനിന്നും എല്ലാ മതങ്ങളുടേയും തത്ത്വം ഒന്നാണെന്നു കണ്ടുപിടിച്ചു. ലക്ഷ്യം ഒന്ന്, മാർഗ്ഗം പലതു്. വഴക്കുകൾ തൻകാര്യം കാണാൻ മാത്രം. ഓരോരുത്തർക്കും ഓരോ മതമുണ്ടായാൽ അത്രയും നല്ലതാണെന്നാണ് ശ്രീരാമകൃഷ്ണൻെറ അഭിപ്രായം. ഇതെക്കുറിച്ച് സ്വാമിജി പറയുന്നു: ''ഓരോരുത്തനിലുമുള്ള ദിവ്യത്വത്തെ പ്രകാശിപ്പിക്കുന്നതാണ്ലക്ഷ്യം. ഇതു ജ്ഞാന, ഭക്തി, കർമ്മ, യോഗമാർഗ്ഗങ്ങളിലേതെങ്കിലും ഒന്നുകൊണ്ടോ, എല്ലാംവഴിയായോ ചെയ്യുക, സ്വതന്ത്രനാവുക. ഇതാണു മതസർവ്വസ്വം.'' സ്വാമിജി ഈ ആദർശം വേറൊരിടത്തുനിന്നും പഠിച്ചതായിരിക്കാൻ ഇടയില്ല.

ശ്രീരാമകൃഷ്ണദേവനെക്കുറിച്ചും അദ്ദേഹത്തിൻെറ മതസമന്വയത്തെക്കുറിച്ചും സുപ്രസിദ്ധ ചരിത്രകാരനായിരുന്ന ആർനോൾഡ് ടോയിൻബി പറഞ്ഞിരിക്കുന്നതിപ്രകാരമാണ്: 'ശ്രീരാമകൃഷ്ണൻെറ സന്ദേശം അനുപമമായ വിധത്തിൽ പ്രവൃത്തിയിൽ പ്രകടമായി കാണാം. മതം പഠിപ്പിക്കാനുള്ളതല്ല; അനുഭവിക്കാനും ജീവിക്കാനുമുള്ളതാണ്. ഇവിടെയാണ് ശ്രീരാമകൃഷ്ണൻെറ അതുല്യത പ്രകടമാകുന്നതു്. അദ്ദേഹത്തിൻെറ മതപ്രവർത്തനങ്ങളും അനുഭവങ്ങളും ഒരു പക്ഷേ ഇന്ത്യയിലെന്നല്ല ലോകത്തിലൊരിടത്തുമുള്ള മതാചാര്യന്മാർക്കു് പ്രാപിക്കാൻ കഴിയാത്തവിധത്തിലുള്ളതായിരുന്നു.''

ത്യാഗത്തിൻെറ മാഹാത്മ്യമാണ് സ്വാമിജി പഠിച്ച വേറൊരു പാഠം.

സ്വാമിജിയെപ്പോലെ ത്യാഗത്തിൻെറ മാഹാത്മ്യത്തെ ഇത്രയധികം പാടിപ്പുകഴ്ത്തിയ വേറൊരാളുമില്ല. 'നിങ്ങളുടെ സഹജീവികൾക്കുവേണ്ടി ജീവിതം സമർപ്പണം ചെയ്യാൻ എൻെറ ഗുരുനാഥൻ ആഹ്വാനം ചെയ്യുന്നു.' ഗുരുനാഥൻെറ ആഹ്വാനം കുറച്ചുവാക്കുകളിൽ കഴിഞ്ഞു. ശിഷ്യൻ അതു ലോകത്തെല്ലായിടത്തും പ്രചരിപ്പിച്ചു. ത്യാഗംകൊണ്ടേ വലിയ കാര്യങ്ങൾ നേടാൻ കഴിയൂ. ഗുരുദേവൻെറ ജീവിതം ത്യാഗത്തിനു പററിയ ഒരുദാഹരണമാണ്. അദ്ദേഹത്തിനു സ്വന്തമായി യാതൊന്നുമില്ലായിരുന്നു. നാണയം കൈകൊണ്ടു തൊടുകപോലും ചെയ്തിരുന്നില്ല. ഇരുപത്തിനാലു മണിക്കൂറും ഭക്തന്മാർക്കുവേണ്ടി ചെലവഴിച്ചു. സ്വാമിജി പറയുന്നു: ''ത്യാഗം കൂടാതെ ഒരു വലിയ സംഗതിയും സാധിക്കാവുന്നതല്ല. ഹൃദയം പറിച്ചെടുത്തു് ഒലിക്കുന്ന നിണത്തോടുകൂടി അംബയുടെ ബലിപീഠത്തിൽ വെയ്ക്കേണ്ടിവരും. അപ്പോഴേ വലിയ കാര്യങ്ങൾ ചെയ്യാനാവൂ. അല്ലാതെ വല്ല വഴിയുമുണ്ടോ ? ആരും കണ്ടുപിടിച്ചിട്ടില്ല. ഏതെങ്കിലും മഹത്തായ കാര്യം ചെയ്തിട്ടുള്ളവർ പറയൂ – ഇല്ല.'' ഇതങ്ങു വെറുതെ പറഞ്ഞതല്ല. അനുഭവസ്ഥനാണ് പറഞ്ഞതു്. അനുഭവസ്ഥനിൽനിന്നാണു പഠിച്ചതു്. സ്വാമിജി തൻെറ ആത്മകഥ വിവരിക്കുന്നു: ''എനിക്കു് അമ്മയും സഹോദരന്മാരുമുണ്ടായിരുന്നു. എൻെറ അച്ഛൻ ഞങ്ങളെ ദാരിദ്ര്യത്തിൽ വിട്ടിട്ട് ആയിടയ്ക്കു മരിച്ചുപോയി. ദാരിദ്ര്യമെന്നു പറഞ്ഞാൽ പോരാ! ദാരുണമായ ദാരിദ്ര്യം! ഞങ്ങൾ മിക്കവാറും പട്ടിണിതന്നെയായിരുന്നു. കുടുംബത്തിൻെറ ഏക ആശാകേന്ദ്രം ഞാൻ മാത്രമായിരുന്നു. എനിക്കു് രണ്ടു ലോകത്തിനുമിടയ്ക്കു നില്ക്കേണ്ടി വന്നു. ഒരു വശത്തു് എൻെറ അമ്മയും സഹോദരന്മാരും പട്ടിണികിടന്നു ചാകുന്നതു കാണണം. മറുവശത്തു്, ഈ മനുഷ്യൻെറ ആശയങ്ങൾ ഭാരതത്തിൻേറയും ലോകത്തിൻേറയും ശ്രേയസ്സിനുതകുമെന്നു പ്രചരിപ്പിക്കണമെന്നുള്ള വിശ്വാസം. ഓ! ഞാനന്നു് അനുഭവിച്ച മനോവ്യഥ! ഞാൻ നരകത്തിൽത്തന്നെ ജീവിച്ചു. സ്വാഭാവികമായും കുടുംബാംഗങ്ങളോടായിരിക്കുമല്ലോ മമത. അവസാനം ഞാൻ തീരുമാനമെടുത്തു. ഇത്തരം ആശയങ്ങൾ ലോകത്തിനു നഷ്ടപ്പെടുന്നതിനെക്കാൾ, ഏതാനും ആളുകൾ

കുറെ കഷ്ടത സഹിക്കുന്നതാണ് ഭേദം. ഒരമ്മയോ രണ്ടു സഹോദരന്മാരോ മരിച്ചാലെന്ത് ? അതൊരാഹുതിയാണ് – '' ഇങ്ങനെ എല്ലാം വലിച്ചെറിഞ്ഞു പുറത്തേയ്ക്കുവന്ന മനുഷ്യനു മാത്രമേ ത്യാഗത്തെക്കുറിച്ചു പ്രസംഗിക്കാൻ അവകാശമുള്ളു; അധികാരമുള്ളൂ. ശ്രീരാമകൃഷ്ണന്റെയും സ്വാമിജിയുടേയും വാക്കുകൾ നമ്മുടെ ഹൃദയത്തിൽ ആണ്ടുതറയ്ക്കുന്നതതുകൊണ്ടാണ്.

സ്വാമിജി, തന്റെ ഗുരുനാഥനിൽനിന്നു പഠിച്ച വേറൊരു കാര്യമാണ് വിനയം. അഹങ്കാരമുള്ളിടത്തോളം കാലം മനുഷ്യനു വളരാൻ കഴിയുകയില്ല. ആ അഹന്ത മനുഷ്യനോടു പറയും, 'ഇല്ല; ഞാൻ നിങ്ങളെ വളരാൻ അനുവദിക്കുകയില്ല' എന്ന്. ഉന്നതകുലജാതനാണെന്നും, പണ്ഡിതനാണെന്നും 'മറ്റു പലതു'മാണെന്നുമുള്ള ഭാവം അധഃപതനത്തിന്റെ ശവക്കുഴി തോണ്ടും. 'തൊട്ടുകൂടാത്തവരും തീണ്ടിക്കൂടാത്തവരും ദൃഷ്ടിയിൽപ്പെട്ടാലും ദോഷമുള്ളവരായി' കണക്കാക്കിയിരുന്ന അക്കാലത്ത് ഒരു ബ്രാഹ്മണൻ അടുത്തുള്ള പറയക്കുടിൽ തന്റെ കുടുമകൊണ്ട് അടിച്ചു തളിച്ചു തുടച്ച കഥ ഭാവന ചെയ്യാൻകൂടി പ്രയാസം. ഇപ്രകാരം ചെയ്ത ഒരു ഗുരുവിനെ ശിഷ്യനു പേക്ഷിക്കാൻ കഴിയുമോ? ജാതിവ്യത്യാസത്തെ ശ്രീരാമകൃഷ്ണനെതിർത്തു. കർമ്മംകൊണ്ടാണ് പറയനാണോ ബ്രാഹ്മണനാണോ എന്നു നിശ്ചയിക്കേണ്ടത്. പറയന്മാരിലും ബ്രാഹ്മണരുണ്ട്. അതുപോലെ ബ്രാഹ്മണരിലും പറയന്മാരുണ്ട്. ഗുണകർമ്മങ്ങളാണ് ജാതിനിർണ്ണയത്തിന്നടിസ്ഥാനമായി സ്വീകരിക്കേണ്ടത്. അവിടുന്നു പറയാറുണ്ട്: ''അമ്മേ, എന്നെ പറയന്റെ പരിചാരകനാക്കിയാലും; പറയനെക്കാൾ നീചനാണ് ഞാനെന്ന് എനിക്കു തോന്നിക്കാൻ കനിഞ്ഞാലും.' ഇതാണ് വിനയം. തന്റെ ഗുരുവിൽനിന്നും പഠിച്ച ഈ പാഠം മനസ്സിൽ വെച്ചുകൊണ്ടാണ് സ്വാമിജി പിന്നീട് ഭാരതത്തോടു വിളംബരം ചെയ്തത്, ''പറയ, പറയഭാരതീയൻ എന്റെ സഹോദരനാണ്, ദരിദ്രഭാരതീയൻ എന്റെ സഹോദരനാണ്'' എന്ന്.

എല്ലാ സ്ത്രീകളേയും അമ്മയായി കാണണമെന്നുള്ള തത്ത്വമാണ് സ്വാമിജി ഗുരുനാഥനിൽ നിന്നു പഠിച്ച വേറൊരു തത്ത്വം. കാമവും കാഞ്ചനവുമാണ് ശ്രേയസ്സിനു വിഘാതമായി നില്ക്കുന്ന രണ്ടു ഘടകങ്ങൾ. ഏററവും അപകടകാരിയായ മറെറാന്നുകൂടിയുണ്ട്. അധികാരമോഹം. ഇവയെ കീഴ്പ്പെടുത്താത്തിടത്തോളം കാലം ഈശ്വരപരമായ കാര്യം ചിന്തിക്കാനേ കഴിയുകയില്ല. പാശ്ചാത്യദേശത്ത് സ്ത്രീയെ ആരാധിക്കുന്നത് അവരുടെ സൗന്ദര്യത്തിനും ശരീരത്തിനും വേണ്ടിയാണ്. ഭാരതത്തിൽ അങ്ങനെയല്ല. ''സമുദായം മാററിനിർത്തിയിരുന്ന, അടുത്തുചെല്ലാൻ അറയ്ക്കുന്ന പെണ്ണുങ്ങളുടെ കാല്ക്കൽ വീണുവണങ്ങി ഈവിധം എന്റെ ഗുരുനാഥൻ പറയുന്നത് എന്റെ ചെവികൾ കേട്ടിട്ടുള്ളതാണ്: 'അമ്മേ, അമ്മ ഒരു രൂപത്തിൽ തെരുവിൽ, മറെറാരു രൂപത്തിൽ പ്രപഞ്ചത്തിലും. അടിയൻ അമ്മയെ വണങ്ങുന്നു.'' ഇങ്ങനെ പറയാൻ കഴിഞ്ഞ ഒരു ഗുരുവിന്റെ ഉത്തമശിഷ്യൻ ഭാരതത്തിലെ സ്ത്രീകളുടെ ഉന്നമനത്തിനായി പ്രയത്നിച്ചതിൽ അത്ഭുതപ്പെടാനുണ്ടോ ? മാത്രമോ, പാശ്ചാത്യദേശത്തുവെച്ച് എത്ര പ്രലോഭനങ്ങളുണ്ടായിട്ടും അണുപോലും ഇളകാത്ത മനസ്സ് എവിടെനിന്നു കിട്ടി ? കാമത്തെ കീഴടക്കാനുള്ള ഏററവും നല്ലമാർഗ്ഗം സ്ത്രീകളെ അമ്മയായി കരുതണമെന്നുള്ള തത്ത്വം തന്നെയല്ലേ ?

സ്വാമിജി ഗുരുദേവനിൽ ദർശിച്ച മറെറാരു പാഠം ജീവന്മുക്തനായിട്ട് എങ്ങനെ ജീവിക്കണമെന്നുള്ള തത്ത്വമാണ്. 'എന്റെ ഗുരുനാഥന്റെ സന്നിധിയിൽ, മനുഷ്യന് പരിപൂർണ്ണനാകാൻ ഈ ശരീരത്തിലിരുന്നുകൊണ്ടുതന്നെ സാധിക്കു'മെന്നു സ്വാമിജി പഠിച്ചു. ശ്രീരാമകൃഷ്ണദേവന്റെ ജീവചരിത്രം ഒരു പ്രാവശ്യം വായിച്ചാൽ ഇക്കാര്യം മനസ്സിലാകും. ഉത്കൃഷ്ടപ്രവൃത്തികൊണ്ടും ഈശ്വരപൂജകൊണ്ടും മനുഷ്യന് ജീവന്മുക്തനാകാൻ കഴിയും. മററുള്ള ആചാര്യന്മാരും ശ്രീരാമകൃഷ്ണനും തമ്മിലുള്ള വ്യത്യാസം ഇവിടെയാണ്. മററുള്ളവർ തത്ത്വം പ്രസംഗിച്ചു. ഇദ്ദേഹം അതു ജീവിച്ചുകാണിച്ചു. ശ്രീരാമകൃഷ്ണദേവൻ ഉപദേശിച്ചതെല്ലാം നമ്മുടെ ഉപനിഷത്തുകളിലും പുരാണങ്ങളിലുമുള്ള തത്ത്വങ്ങൾതന്നെ. എന്നാൽ അതു ശരിയാണെന്നും, ഈ മനുഷ്യജന്മംകൊണ്ട്, ഈ ശരീരത്തിലിരുന്നുകൊണ്ട് അതു സാധിക്കാമെന്നും ദൃഷ്ടാന്തമാക്കി കാണിച്ചുകൊടുത്ത ശ്രീരാമകൃഷ്ണദേവനെ ഒരു യഥാർത്ഥ ഗുരുവായി വിവേകാനന്ദസ്വാമികൾ ദർശിച്ചതിൽ അത്ഭുതപ്പെടാനില്ല. ഭാരത

# ഭാവിഭാരതത്തിൻെറ അടിസ്ഥാന-തത്വങ്ങൾ എന്തായിരിക്കും?

സി. എ. കരീം

ഓരോ രാജ്യക്കാക്കും ഓരോ അടിസ്ഥാന സ്വഭാവമുണ്ട്. ഇംഗ്ലീഷുകാർക്ക വ്യവസായ ബുദ്ധി; ഫ്രഞ്ചുകാക്ക് രാഷ്ട്രീയസ്വാതന്ത്ര്യം; ഇന്ത്യക്കാക്കോ ആദ്ധ്യാത്മികതയും. ആത്മവികാസം നേടുവാനാണ് ഭാരതം യുഗയുഗാന്തരങ്ങളായി ഒരു മഹത്തായ സംസ്കാരം കെട്ടിപ്പടുത്തുവന്നതു്. പാരമാത്ഥികസ്വാതന്ത്ര്യത്തെ അപേക്ഷിച്ച മററു സ്വാതന്ത്ര്യങ്ങറാക്ക് ആനുഷംഗികസ്ഥാനമേ ഉള്ള ഭാരതീയവീക്ഷണപ്രകാരം. ഭാരതത്തിൻെറ ഈ പ്രാണനെ മനസ്സിലാക്കാതെ ഭാവിഭാരതരൂപീകരണത്തിന്ന നാം കൈക്കൊള്ളന്ന ഏതു മാഗ്ഗവും അബദ്ധമായി കലാശിക്കാതിരിക്കുകയില്ല. ഇന്ന് അതാണ് കണ്ടുവരുന്നതും.

ഭാരതത്തിൻെറ ഈ ആദ്ധ്യാത്മികസ്വഭാവം മനസ്സിലാക്കിക്കൊണ്ടാണ് മഹാത്മാഗാന്ധി തൻെറ പദ്ധതികറം ആവിഷ്ക്കരിച്ചതു്. പില്ക്കാലത്തു് അദ്ദേഹത്തിൻെറ ശിഷ്യപ്രശിഷ്യന്മാർ അതെല്ലാം തള്ളിക്കളഞ്ഞുകൊണ്ടു് വിദേശച്ചരക്കുകറം ഇവിടെ ചെലവാക്കാൻ ശ്രമിച്ചു. തത്ഫലമായി രോഗം മൂർച്ഛിക്കുകമാത്രമേ ചെയ്തുള്ളു. ഇന്നും ഭാവിഭാരതരൂപീകരണത്തെപ്പററി ചിന്തിക്കുന്നവക്ക് മാഗ്ഗദശകമായി നിലകൊള്ളുന്നതു് മഹാത്മാവിൻെറ ആദശങ്ങറം മാത്രമാണെന്നുള്ളതു് ഉറക്കെ പറയേണ്ട ഒരു കാലഘട്ടമാണിതു്.

ഭാവിഭാരതത്തെ ഗാന്ധിജി രാമരാജ്യമെന്ന വിളിച്ചു. തൻെറ ആ ആദശരാജ്യത്തിൻെറ ഒരു സുന്ദരചിത്രം വരച്ചുകൊണ്ടു് ഗാന്ധിജി പറയുന്നതു കാണുക!

''ആ രാജ്യത്തിൽ ഇന്ത്യയിലെ ഏററവും താഴ്ന്നവനും അങ്ങേയററം ഉയന്നവനോടൊപ്പം രാജ്യത്തിൻെറ ഭരണകത്താവായിരിക്കും. ഇതിൻെറ സാരം എല്ലാവരും ആത്മശുദ്ധിയുള്ളവരാണെന്നും അങ്ങനെ ആയിട്ടില്ലാത്തപക്ഷം ആകാൻ ശ്രമിക്കണമെന്നുമാണ്. ആത്മസംശുദ്ധിയാകട്ടെ ബുദ്ധിശക്തിയോടു സമാനരോധമായി നിൽക്കുകയും വേണം. അങ്ങനെയാകുമ്പോറം സമൂഹവും സമൂഹവും തമ്മിലും മേൽജാതിക്കാരനും ജാതിഭ്രഷ്ടനും തമ്മിലും യാതൊരു തരംതിരിവും ആരും വെച്ചുകൊണ്ടിരിക്കുകയില്ല. ഓരോരുത്തനും മററുള്ളവരെ തനിക്കു സമന്മാരായിട്ടു കരുതുകയും സ്നേഹത്തിൻെറ പട്ടിഴകറംകൊണ്ടുള്ള വലയിൽ അവരെ ആത്മാ

---

ത്തിലെ കഴിഞ്ഞ 5000 വഷങ്ങളിലെ ആദ്ധ്യാത്മികത മനുഷ്യരൂപം പൂണ്ടതാണ് ശ്രീരാമകൃഷ്ണദേവൻ.

വിവേകാനന്ദസ്വാമികളുടെ പ്രസംഗങ്ങളും ശ്രീരാമകൃഷ്ണദേവൻെറ ജീവിതകഥയും ചേത്തുവെച്ചു വിചാരം ചെയ്യുമ്പോറം സ്വാമിജി പറഞ്ഞ വാചകം ഒരിക്കൽക്കൂടി ഉദ്ധരിക്കാതിരിക്കാൻ നിവ്വാഹമില്ല: ''ഞാൻ ഭൂമണ്ഡലത്തിലെ വിടെവെച്ചെങ്കിലും സത്യമായ ഒരു വാക്കു്, ദിവ്യമായ ഒരു പദം ഉച്ചരിച്ചിട്ടുണ്ടെങ്കിൽ അതിന ഞാൻ എൻെറ ഗുരുനാഥനോടു കടപ്പെട്ടവനാണ്. തെററുകറം മാത്രം എൻെറ സ്വന്തവും.''

''നമസ്തേ ഗതതഷ് ! നമസ്തേ ദുരാധഷ്
നമസ്തേ സുമഹാത്മൻ ! നമസ്തേ ജഗദ്ഗുരോ !''

(വിവേകാനന്ദജയന്തി പ്രമാണിച്ചു കൂടിയ ചർച്ചാസമ്മേളനത്തിൽ വായിച്ച പ്രബന്ധം.)

വോടടുപ്പിച്ചു തഴുകുകയും ചെയ്യും......സമ്പന്നനായ മുതലാളിയും ദേഹപ്രയത്നംചെയ്തു ജീവിക്കുന്ന കൂലിക്കാരനും തമ്മിൽ അസമത്വമുണ്ടായിരിക്കുകയില്ല. ഓരോരുത്തനും അവനവന്റെ നെററി വിയർത്തുതന്നെ ജീവിക്കാൻ പഠിച്ചിരിക്കും. ബുദ്ധികൊണ്ടുള്ള യത്നവും ശരീരം കൊണ്ടുള്ള യത്നവും തമ്മിൽ ഉച്ചനീചബോധമുണ്ടായിരിക്കുകയില്ല. ഈ സമത്വാദർശത്തെ ത്വരിപ്പിക്കുമാറു് തോട്ടിവേല ചെയ്യാൻപോലും ഓരോരുത്തനും സന്നദ്ധനായിരിക്കും. ബുദ്ധിഗുണമുള്ളവരാരും കറുപ്പോ മദ്യമോ മററു ലഹരിപദാർത്ഥങ്ങളോ തൊടുകയില്ല. എല്ലാവരും സ്വദേശിയെ ജീവിതനിയമമായി ആചരിക്കുകയും സ്വന്തം ഭാര്യയൊഴികെയുള്ള സ്ത്രീജനങ്ങളെ പ്രായഭേദമനുസരിച്ചു് അമ്മയോ സഹോദരിയോ മകളോ ആയി കരുതുകയും ആരിലും മോഹാവേശം ഉൾക്കൊള്ളാതിരിക്കുകയും ചെയ്യും.''

ഇതു് ഒരു ഉട്ടോപ്യൻ ലോകമാണെന്നു വിമർശിക്കുന്നവരുണ്ടാകും. പക്ഷെ ഇന്നു് ഏററവും പ്രായോഗികമെന്നു് പലരും ഉദ്ഘോഷിക്കുന്ന കമ്യൂണിസം ഏതെങ്കിലും രാജ്യത്തു് പ്രായോഗികമായിട്ടുണ്ടോ ? മാർക്സ്സും ഏംഗൽസും വരച്ചുകാട്ടിയിരിക്കുന്ന 'കൊഴിഞ്ഞുപോയ ഭരണകൂടങ്ങൾ' ഉള്ള രാഷ്ട്രങ്ങൾ ഇന്നെവിടെയുണ്ടു് ? അങ്ങേയററം ശാസ്ത്രീയമെന്നു പ്രകീർത്തിക്കപ്പെടുന്ന ഈ സോഷ്യലിസമാണു് ഏററവും വലിയ ഉട്ടോപ്യ. ഗാന്ധിജിയുടെ രാമരാജ്യമാകട്ടെ വ്യക്തിയിൽ ഊന്നിനിന്നുകൊണ്ടുള്ള ഒരു സാംസ്കാരികക്രമത്തിന്റെ പൂർത്തീകരണമാണു്. 'നിങ്ങളുടെ ഉള്ളിൽ ആദ്യമായി ഒരു രാമരാജ്യം ഉണ്ടാകട്ടെ.' 'The Kingdom of God is within you.' (സ്വർഗ്ഗരാജ്യം നിങ്ങളിലാണു്.) സമൂഹം എന്ന യന്ത്രത്തിന്റെ നട്ടും ബോൾട്ടുമല്ല വ്യക്തികൾ. വ്യക്തിവികാസവും സമൂഹപുനർനിർമ്മാണവും തമ്മിൽ സമരസപ്പെടണമെന്നേ ഗാന്ധിജി പറയുന്നുള്ളു. ഇവിടെ ഗാന്ധിസവും സോഷ്യലിസവും തമ്മിലുള്ള അടിസ്ഥാനപരമായ ഒരു വ്യത്യാസം ചൂണ്ടിക്കാണിച്ചുകൊള്ളട്ടെ. സോഷ്യലിസം ഭൗതികസുഖഭോഗങ്ങളെയാണു് ലക്ഷ്യമാക്കുന്നതെങ്കിൽ ഗാന്ധിസം പ്രഥമസ്ഥാനം കൊടുക്കുന്നതു് ആത്മീയവികാസത്തിന്നാണു്. ആത്മവികാസം നേടുന്നതിനുള്ള ഒരു മാർഗ്ഗമാണു് ഭൗതികജീവിതം. ധർമ്മാർത്ഥകാമമോക്ഷങ്ങളിൽ ലക്ഷ്യം മോക്ഷമാണെന്നും അടിസ്ഥാനം ധർമ്മമാണെന്നും ഗാന്ധിസം പറയുമ്പോൾ സോഷ്യലിസം അതു ക്രമം തെററിച്ചു്, ലക്ഷ്യം അർത്ഥമാണെന്നും അടിസ്ഥാനം കാമമാണെന്നും പറയുന്നു. ധർമ്മമോക്ഷങ്ങളെപ്പററി സോഷ്യലിസത്തിനു് ഒന്നുംതന്നെ പറയാനില്ല. അതുകൊണ്ടായിരിക്കാം സോഷ്യലിസം പകുതി വേവിച്ച അപ്പമാണെന്നു് ആരോ പറഞ്ഞതു്. ഗാന്ധിസമാകട്ടെ മുഴുവനും വെന്തതും രുചിപ്രദവും ആരോഗ്യദായകവുമായ അപ്പമത്രെ. അതുകൊണ്ടാണു് ഭാരതത്തിൽ വല്ലതും പ്രായോഗികമാകുമെങ്കിൽ അതു് ധർമ്മം അടിസ്ഥാനമാക്കിയുള്ളതും മോക്ഷം ലക്ഷ്യമാക്കിയുള്ളതുമായ ഗാന്ധിയൻ തത്ത്വങ്ങളാണെന്നു് ഇവിടെ ഊന്നിപ്പറയുന്നതു്.

ഗാന്ധിജിയുടെ സിദ്ധാന്തങ്ങളിൽ ഏററവും പ്രധാനം അഹിംസയാണെന്നുള്ളതു് സുപ്രസിദ്ധമാണല്ലോ. ഗാന്ധിജിയുടെ പടം വെച്ചു പൂജിക്കുന്നവരുടെ യുവവിഭാഗങ്ങൾ ഇന്നു് അഹിംസയെപ്പററി കേൾക്കുമ്പോൾ പുച്ഛിച്ചു തള്ളുന്നതു കാണാം. ഇതരവിഭാഗങ്ങൾ ഹിംസാക്രോശങ്ങൾ മുഴക്കുമ്പോൾ നാമെങ്ങനെ ഇതനുഷ്ഠിക്കുമെന്നാണവരുടെ ചിന്ത. ഗാന്ധിജിയുടെ ഈ അഹിംസയും ത്യാഗവുമൊക്കെയാണു് ഭാരതത്തെ നശിപ്പിച്ചതെന്നു കരുതുന്ന വിപ്ലവകാരികളും തീവ്രരാഷ്ട്രീയക്കാരും ഇന്നുണ്ടു്. അവധാനപൂർവ്വം ഗാന്ധിജിയുടെ അഹിംസാസിദ്ധാന്തമെന്തെന്നു പഠിക്കാനുള്ള ക്ഷമതന്നെ അത്തരക്കാർക്കില്ലെന്നുള്ളതാണു് ഒരു ദയനീയസത്യം. പരസ്പരം പോരടിക്കാൻ വെമ്പിനിൽക്കുന്ന രണ്ടു മഹാസൈന്യങ്ങളുടെ മദ്ധ്യത്തിൽനിന്നുകൊണ്ടു്, ഹൃദയദൗർബ്ബല്യം മൂലം യുദ്ധം ചെയ്യാൻ മടിച്ചുനിന്ന ശോകസംവിഗ്നമാനസനും ധർമ്മസമ്മൂഢാത്മാവുമായ അർജ്ജുനനോടു് സ്വധർമ്മം – യുദ്ധം – ചെയ്യാനുള്ള ആഹ്വാനമടങ്ങിയ ഗീതയാണു് ഗാന്ധിജിയുടെ ഏററവും പ്രിയപ്പെട്ട പുസ്തകം എന്ന കാര്യം ഇപ്പറഞ്ഞ പ്രശ്നത്തിനു് ഒരു മറുപടിയാണു്. ഏററവും വലിയ വിപ്ലവാഹ്വാനവും അതേസമയത്തു് അഹിംസാസിദ്ധാന്തവും സമന്വയിപ്പിച്ചിരിക്കുന്നു ഗീതയിൽ. യുദ്ധം ചെയ്യുന്നതിനു പിന്നിലുള്ള മനോഭാവമെന്തായിരിക്കേണമെന്നു ഗീത പറയുന്നു.

സുഖദുഃഖേ സമേ കൃത്വാ ലാഭാലാഭൗ ജയാജയൗ
തതോ യുദ്ധായ യുജ്യസ്വ നൈവം പാപമവാപ്സ്യസി.

സുഖദുഃഖങ്ങളെയും ലാഭനഷ്ടങ്ങളെയും ജയാപജയങ്ങളെയും തുല്യങ്ങളാക്കിവെച്ച്, അതിനുശേഷം യുദ്ധത്തിനു തയ്യാറാവാനാണ് കൃഷ്ണൻെറ ഉപദേശം. അങ്ങനെയായാൽ അതു പാപമാകയില്ല. അതല്ലാത്തതെല്ലാം പാപാത്മകവും നിയമവിരുദ്ധവും വജ്ജ്യവുമായ യുദ്ധമാണെന്നു സാരം. ലോകത്തിൽ എത്ര പേർ ഇത്തരം സമരത്തിനു തയാറാവുന്നുവെന്നു നോക്കുമ്പോഴാണ് ഗീത യുദ്ധപ്രോത്സാഹനം നൽകുന്ന ഗ്രന്ഥമാണെന്ന ആക്ഷേപത്തിനു മറുപടി കിട്ടുക. ഗാന്ധിജിയുടെ അഹിംസാസിദ്ധാന്തത്തിൻെറ കാതലും ഗീതയിൽ നിന്നാണ് ലഭിക്കുന്നത്.

ഇന്നു നാം കൊണ്ടാടുന്ന സെക്കുലറിസം, ജനാധിപത്യം, സോഷ്യലിസം എന്നിവയൊക്കെ പലരും പല നിലയ്ക്കാണ് വ്യാഖ്യാനിക്കാറുള്ളത്. സെക്കുലറിസത്തിനു നിഘണ്ടു നോക്കി അത്ഥം കണ്ടുപിടിച്ച് അതു മതനിഷേധവും ഈശ്വരനിഷേധവുമാണെന്നു പറയുന്ന ആത്യന്തികവാദികളുണ്ട് മതപക്ഷത്തും മതവിരുദ്ധരംഗത്തും. ഭാവിഭാരതരൂപീകരണത്തിലെ ഒരടിസ്ഥാനസിദ്ധാന്തമായ സെക്കുലറിസം മതേതരത്വമോ മതസഹിഷ്ണുതയോ അല്ല. പിന്നെയോ, യുഗങ്ങൾക്കുമുമ്പ് ഋഗ്വേദമന്ത്രമുരുവിട്ട ഋഷികൾ പാടിയ 'ഏകം സദ് വിപ്രാ ബഹുധാ വദന്തി' എന്ന ആശയത്തിനൊപ്പിച്ചുള്ളതായിരിക്കും. ഒരേ സത്യം ആചാര്യന്മാർ വിവിധരൂപങ്ങളിൽ വർണ്ണിക്കുന്നു — ഇതാണ് വിവിധമതങ്ങൾ. എല്ലാ മതങ്ങളും സത്യത്തിലേയ്ക്കുള്ള വിവിധമാർഗ്ഗങ്ങൾതന്നെ. ഈ ആശയം രാമകൃഷ്ണപരമഹംസരോ സത്യസായിബാബയോ കണ്ടുപിടിച്ചതല്ല. വിവിധമതവിഭാഗങ്ങളെ ഒന്നിച്ചു ചേർക്കാൻ ഗാന്ധിജി കണ്ടുപിടിച്ച രാഷ്ട്രീയ'ടെക്‌നിക്കു'മല്ല. പിന്നേയോ, ഭാരതസംസ്കാരത്തിൻെറ അടിസ്ഥാനമുദ്രവാക്യമാണിത്. ഇതിനു മനുഷ്യസംസ്കാരത്തോളം തന്നെ പഴക്കവുമുണ്ട്. ഈ സത്യം ഊന്നിപ്പറയാത്ത അവതാരപുരുഷന്മാരോ മതാചാര്യന്മാരോ ഇന്ത്യയിലുണ്ടായിട്ടില്ല. ഈ അടിസ്ഥാനത്തിലാണ് ഭാവിഭാരതത്തിൻെറ സെക്കുലറിസം രൂപം കൊള്ളേണ്ടത്. നമുക്കു കൈമോശം വന്നിരിക്കുന്ന ഈ സവ്വമതസത്യവാദം വളരെ ഉച്ചത്തിൽ ഉദ്ഘോഷിക്കേണ്ട സമയമാണിത്. തങ്ങളുടെ മതക്കാർ മാത്രമേ തങ്ങളുടെ ദേവാലയങ്ങളിൽ കയറാൻ പാകത്തിൽ ശുദ്ധരായുള്ളുവെന്നും, ഇതരമതക്കാരൊക്കെ അശുദ്ധരോ പാപികളോ ആണെന്നും കരുതുന്ന മതമനോഭാവക്കാർ അവർ ഭാരതസംസ്കാരത്തിൻെറ പേരിൽ അഭിമാനം കൊള്ളുന്നവരായാൽപോലും ഈയൊരു ആഷ് സത്യത്തിൽനിന്നും സംസ്കാരത്തിൽനിന്നും വളരെ അകലെയാണെന്നു പറയാതിരിക്കാൻ നിവൃത്തിയില്ല.

ഭാവിഭാരതത്തിലെ ഡെമോക്രസി ഒരു തരം മോബോക്രസിയായിരിക്കുകയില്ല. ജനക്കൂട്ടമനഃശാസ്ത്രത്തെ ചൂഷണം ചെയ്ത്, ധാമ്മികതത്ത്വനീതികളില്ലാത്ത ഭരണകൂടങ്ങൾ സൃഷ്ടിക്കാനുള്ള രാഷ്ട്രീയക്കാരുടെ കള്ളക്കളിയ്ക്കു വിധേയമായ ജനാധിപത്യമല്ല ഗാന്ധിജി വിഭാവനം ചെയ്തത്. ''അഹിംസയിലൂടെ സാക്ഷാത്കരിക്കപ്പെടുന്ന ഡെമോക്രസിയിൽ എല്ലാവക്കും തുല്യമായ സ്വാതന്ത്ര്യമുണ്ടായിരിക്കും; ഓരോരുത്തനും അവനവൻെറ യജമാനനായിരിക്കുകയും ചെയ്യും.'' അവനവൻെറ യജമാനനാകാനുള്ള മാനസികശിക്ഷണവും പക്വതയും കൈവന്ന ജനങ്ങൾക്കുമാത്രമേ തുല്യസ്വാതന്ത്ര്യം അനുഭവിക്കാൻ കഴിയുമാറ് ഒരു ജനാധിപത്യരാഷ്ട്രം നിർമ്മിക്കാൻ കഴിയുകയുള്ളൂ. വികാരത്താൽ മാത്രം നിയന്ത്രിക്കപ്പെടുന്ന ജനക്കൂട്ടങ്ങളാൽ തെരഞ്ഞെടുക്കപ്പെടുന്ന ജനനേതാക്കൾ ഇതേ വികാരങ്ങളുടെ അടിമകളായി വിവേകം നശിച്ചവരായിത്തീരുന്നു. പണവും പ്രതാപവും സ്ഥാനമാനങ്ങളുമാണ് ജനാധിപത്യത്തെ നിയന്ത്രിക്കുന്നതെങ്കിൽ അതിലെത്രയോ ഭേദം സദുദ്ദേശത്തോടു കൂടിയ ഒരു സ്വേച്ഛാധിപത്യമാണ്. ധമ്മത്തെ അടിസ്ഥാനമാക്കിയും മോക്ഷത്തെ ലക്ഷ്യമാക്കിയുമുള്ള ഒരു ജീവിതസമ്പ്രദായം ബോധപൂവ്വം സ്വീകരിച്ചിരിക്കുന്ന ഒരു ജനതയിൽ മാത്രമേ ജനാധിപത്യം പൂർണ്ണമായും വിജയിക്കുകയുള്ളൂ. ഇത്തരത്തിലുള്ളതായിരിക്കും ഗാന്ധിജി വിഭാവനം ചെയ്യുന്ന രാമരാജ്യത്തിലെ ജനാധിപത്യം.

ഭാവിഭാരതത്തിലെ സോഷ്യലിസം മാർക്സോ, ഏംഗൽസോ, മാവോയോ വിഭാവനം ചെയ്തതായിരിക്കുകയില്ല; പ്രത്യുത ഭാരതത്തിലെ ഋഷീശ്വരന്മാർ വിഭാവനം ചെയ്ത രാഷ്ട്രീയ

വ്യവസ്ഥിതിയായിരിക്കണം. സോഷ്യലിസം എന്ന പേരിട്ട് അതിനെ ആധുനികതയ്ക്കൊപ്പിക്കണമെന്നില്ല. സമത്വബോധമാണ് സോഷ്യലിസത്തിന്റെ കാതലെങ്കിൽ അതിവിടെ യുഗങ്ങൾക്കു മുമ്പുതന്നെ ബീജാവാപം ചെയ്യപ്പെട്ടിട്ടുണ്ട്. സ്വത്തു് ഒരുക്കൂട്ടിവെച്ച് മനുഷ്യനെ മനുഷ്യൻ ചൂഷണം ചെയ്യുന്നതിനെതിരായുള്ള നീക്കമാണ് സോഷ്യലിസമെങ്കിൽ ഇതാ നോക്കൂ; മനുഷ്യവംശത്തിന്റെ ഏററവും പുരാതനമായ ഗ്രന്ഥത്തിൽ അതുണ്ട്: ''മനുഷ്യൻ അനാവശ്യമായി ഭക്ഷണസാമഗ്രികൾ സംഭരിച്ചുവയ്ക്കുന്നു. ഇതു സത്യത്തിൽ അവന്റെ മരണമാണ്. കാരണവന്മാർക്കും സഖാക്കൾക്കും കൊടുക്കാതെ എല്ലാം തിന്നു തീർക്കുന്ന മനുഷ്യൻ പാപത്തിന്റെ അവതാരമാണ്.'' (ഋഗ്വേദമന്ത്രത്തിന്റെ വിവർത്തനം.) ഭക്ഷിക്കാൻ മാത്രമായി ജീവിക്കുന്നവനെ ദഹിപ്പിച്ചു കളയണമെന്ന ആഹ്വാനവും വേദങ്ങളിലുള്ളതാണ്. ഇവിടെ നമ്മുടെ വേദങ്ങളിലും ശാസ്ത്രങ്ങളിലുമൊക്കെപ്പറയുന്നതിന്റെ അന്തസ്സത്ത ഉൾക്കൊള്ളുന്ന രാഷ്ട്രീയനീതിയാണ് ഭാവിഭാരതത്തിനു് വേണ്ടതു്. സ്മൃതികളെ കാലോചിതമായും വേദാന്തതത്ത്വങ്ങൾക്കനുസൃതമായും പരിഷ്കരിപ്പിച്ചുകൊണ്ടുള്ള പുതിയൊരു ഭാരതസ്മൃതിയായിരിക്കും നാളത്തെ ഭാരത രാഷ്ട്രീയതത്ത്വസംഹിത.

ചുരുക്കത്തിൽ ഞാൻ പറഞ്ഞുകൊണ്ടുവരുന്നതു് ഇതാണ്: നാളത്തെ ഇന്ത്യയെ കെട്ടിപ്പടുക്കാൻ നാം സ്വീകരിക്കേണ്ട അടിസ്ഥാന തത്ത്വങ്ങൾ നമ്മുടെ രാജ്യത്തിന്റെ സംസ്കാരത്തിനും പരിതഃസ്ഥിതിക്കും യോജിച്ചതായിരിക്കണം. ഈ മണ്ണിനു ചേരാത്തതൊന്നും എത്ര ശ്രമമാവഹമായി ഇവിടെ നട്ടുപിടിപ്പിച്ചാലും തഴച്ചുവളരാൻ പോകുന്നില്ല. ഭാരതം ആ പേരിനു യോജിച്ചവിധം ഭഗവാനോടു രതിയുള്ള രാജ്യംതന്നെയാവണം. നമ്മിൽനിന്നകന്നു് ദൂരെയെങ്ങോ സ്ഥിതിചെയ്യുന്ന വ്യക്തിയോ ശക്തിയോ അല്ല ഭഗവാൻ. നമ്മിലുള്ള നാം തന്നെയായ ആ പരമതത്ത്വം സാക്ഷാത്കരിക്കാനുള്ള കൂട്ടായ ശ്രമത്തിൽനിന്നു് സ്വാഭാവികമായും ഉരുത്തിരിഞ്ഞുണ്ടാകുന്ന ഒരു പുതിയ ആകാശവും ഭൂമിയുമായിരിക്കും ഭാവിഭാരതം. അപ്പോഴേ മററു രാഷ്ട്രങ്ങൾക്കുകൂടി മാർഗ്ഗദർശകമായവിധം ഭാരതം ശോഭിക്കയുള്ളൂ. ലോകം ഒരു തീവണ്ടിയാണെങ്കിൽ ഭാരതം അതിലെ എഞ്ചിൻമുറിയാണെന്ന വാസ്തവം അപ്പോൾ മാത്രമേ ലോകത്തിനു ബോധ്യമാകയുള്ളൂ.

(1975 ഡിസംബർ 27-നു് തൃശ്ശൂരിലെ ശ്രീരാമകൃഷ്ണാശ്രമത്തിൽ ചേർന്ന ചർച്ചാസമ്മേളനത്തിൽ വായിച്ചതു്.)

# ശാരദാപ്രണാമഃ

**അമ്പാടി ദേവകിഅമ്മ**

വന്ദേഽഹം പതിദേവതാം സ്ഥിരമതിം ശ്രീരാമചന്ദ്രാത്മജാം
ഗംഗാതീരനിവാസിനീം ഗുണമയീം ദാക്ഷായണീസോദരീം
വന്ദേ ഭക്തപരായണാം ശ്രിതജനസ്യാഭീഷ്ടസംദായിനീം
യോഗീന്ദ്രൈഃ പ്രണതാം പവിത്രഹൃദയാം ശ്രീശാരദാം മാതരം. 1

യാ ദേവീ സർവ്വഭൂതേഷു കരുണാമൃതവർഷിണീ
താം ത്വാം നിരുപമാം വന്ദേ സച്ചിദാനന്ദസ്വരൂപിണീം. 2

നമസ്തേ ശാരദേ ദേവി ജഗന്മാതർന്നമോഽസ്തു തേ
സമസ്താപരാധാനസ്മാകം ക്ഷമസ്വ പരമേശ്വരി. 3

യാ ദേവീ ശക്തിരൂപേണ ധാരയത്യഖിലാം ധരാം
നമസ്തസ്യൈ മാതൃദേവ്യൈ ശാരദായൈ നമോ നമഃ. 4

# സാംഖ്യവും യോഗവും ഗീതയിൽ

കെ. ടി. ദേവദാസ്

സാംഖ്യനിഷ്ഠയെക്കുറിച്ച് സൂചിപ്പിച്ച ശേഷമാണ് ശ്രീകൃഷ്ണൻ യോഗനിഷ്ഠയെക്കുറിച്ച് വിശദമായി വിചിന്തനം ചെയ്യുന്നതെന്ന് ഗീതാവായനക്കാർക്ക് അറിയാം. പക്ഷേ സാംഖ്യശാസ്ത്രമെന്തെന്ന് ഗീതയിലൂടെ വ്യക്തമാവുന്നില്ല.* ന്യായം, വൈശേഷികം, പൂർവ്വമീമാംസ, ഉത്തരമീമാംസ, സാംഖ്യം, യോഗം, എന്നിങ്ങനെയുള്ള ഭാരതീയ ദർശനങ്ങളിൽ ഈശ്വരനെ അംഗീകരിക്കാത്തതു് സാംഖ്യദർശനമാകുന്നു.

പ്രകൃതിപുരുഷസംയോഗമാണ് സാംഖ്യശാസ്ത്രത്തിന്റെ പ്രതിപാദ്യം. പ്രകൃതി സത്ത്വരജസ്തമോഗുണങ്ങളുടെ സാമ്യാവസ്ഥയാകുന്നു. മൂലപ്രകൃതി, അവ്യക്തം, പ്രധാനം എന്നിവയെല്ലാം ഒന്നാണ്.

> പ്രീത്യപ്രീതിവിഷാദാത്മകഃ
> പ്രകാശപ്രവൃത്തിനിയമാർത്ഥഃ
> അന്യോന്യാഭിഭവാശ്രയ-
> ജനനമിഥുനവൃത്തയശ്ച ഗുണാഃ

മൂന്നു ഗുണങ്ങളും പരസ്പരം കൂടിച്ചേർന്നും ഉല്പാദിപ്പിച്ചും പ്രവർത്തിച്ചുംകൊണ്ടിരിക്കുന്നു. പ്രകൃതി പരിണാമാത്മകമാവുന്നതു് പുരുഷസന്നിധിയിൽ ഗുണങ്ങളുടെ സന്തുലിതാവസ്ഥയ്ക്കു് ഇളക്കം തട്ടുമ്പോഴാണ്. അങ്ങനെ പരിണമിക്കുമ്പോൾ, മൂലപ്രകൃതിയിൽ ബുദ്ധിയും അതിൽനിന്ന് അഹങ്കാരവും അങ്കുരിക്കുന്നു. അഹങ്കാരത്തിൽ നിന്നാണ് ഇന്ദ്രിയങ്ങൾ ഉണ്ടാവുന്നതു്. കൂട്ടായ അഹങ്കാരമാണ് മനസ്സിനു കാരണം. അഹങ്കാരത്തിൽനിന്നുതന്നെയാണ് തന്മാത്രകളഞ്ചും ഭൂതങ്ങളഞ്ചും ഉണ്ടാവുന്നതു്. ഇപ്രകാരം പ്രപഞ്ചമെന്നാൽ ഇരുപത്തഞ്ചു തത്ത്വങ്ങളുടെ സംഘാതമാകുന്നു.

* സാംഖ്യം ഒരു പ്രത്യേകശാസ്ത്രമെന്ന നിലയിലല്ല, ഉപനിഷത്പ്രതിപാദിതമായ ഒരു ജ്ഞാനപ്രക്രിയ എന്ന നിലയിലാണ് ഗീതയിൽ ഭഗവാൻ സാംഖ്യത്തെപ്പററി പ്രതിപാദിക്കുന്നതു് എന്നു് ഓർക്കുന്നതു നന്നായിരിക്കും. പ്ര. പ.

പ്രകൃതിയെപ്പോലെ നിത്യമായ സത്യമാണ് പുരുഷൻ. ഗുണങ്ങളില്ലാത്ത കാഴ്ചക്കാരനായ പുരുഷൻ സ്വതന്ത്രമായി ഒന്നും ചെയ്യുന്നില്ല. കാഴ്ചയില്ലാത്ത പ്രകൃതി അചേതനമാണ്.

> പുരുഷസ്യ ദർശനാർത്ഥം
> കൈവല്യാർത്ഥം തഥാ പ്രധാനസ്യ
> പംഗ്വന്ധവദുഭയോരപി
> സംയോഗസ്തത്കൃതഃ സർഗ്ഗഃ.

പുരുഷന്റെ ദർശനത്തിനും കൈവല്യത്തിന്നും വേണ്ടി, പുരുഷനെ പ്രീതിപ്പെടുത്താൻ, പ്രകൃതി പണിപ്പെടുന്നു. പ്രകൃതിയ്ക്കു് പുരുഷന്റെ മോക്ഷം മാത്രമാണ് ലക്ഷ്യം എന്നാണ് ഈശ്വരകൃഷ്ണൻ സാംഖ്യകാരികയിൽ പറയുന്നതു്:

> ഔത്സുക്യനിവൃത്ത്യർത്ഥം
> യഥാ ക്രിയാസു പ്രവർത്തതേ ലോകഃ
> പുരുഷസ്യ വിമോക്ഷാർത്ഥം
> പ്രവർത്തതേ തദ്വദവ്യക്തം.

തന്റെ കേളികൾ കാണിച്ച് പ്രകൃതി പുരുഷനെ സ്വതന്ത്രനാക്കി പിരിഞ്ഞുപോകുന്നുവെന്നാണ് സാംഖ്യസിദ്ധാന്തം. നൃത്തം കഴിഞ്ഞാൽ നർത്തകി രംഗംവിട്ടു പോകുന്നതുപോലെയാണിതെന്നു സാംഖ്യകാരികയിൽ പറയുന്നു:

> രംഗസ്യ ദർശയിത്വാ
> നിവർത്തതേ നർത്തകീ യഥാ നൃത്യാത്
> പുരുഷസ്യ തഥാത്മാനം
> പ്രകാശ്യ വിനിവർത്തതേ പ്രകൃതിഃ.

സാംഖ്യസിദ്ധാന്തത്തിലെ പ്രയോഗങ്ങളും നിഷ്ഠയും വാക്കുകളും ഗീതയിലങ്ങോളമിങ്ങോളം കാണാമെങ്കിലും, സാംഖ്യസിദ്ധാന്തക്കാരുടെ ചിന്ത വളച്ചുമുട്ടിപ്പോയതു് ഒഴിവാകുന്നതു് വേദാന്തദർശനസ്വീകാരം വഴിയാണ്. അനേകം പുരുഷന്മാരെ സങ്കല്പനം ചെയ്യുന്ന സാംഖ്യസിദ്ധാന്തത്തെ പുരുഷോത്തമനായ ഞാനും എന്റെ സ്വരൂപവും എന്ന രീതിയിൽ പരിവർത്തിപ്പിച്ചിട്ടുണ്ട് ഗീതയിൽ (6. 29.). അതിലൂടെ ദാർശനികമായി ഭൌതികത്തെ മുഴുവനും ആത്മാവി

ലും, സമസ്തപ്രപഞ്ചത്തിലും ആത്മാവിനെയും കാണുന്ന യുക്താവസ്ഥ പരമമായിത്തീരുന്നതു് സ്വാഭാവികമാകുന്നു. ആത്മാവിൽനിന്നു് അതിരിക്തമായി പ്രകൃതിയോ പ്രവൃത്തിയോ ഇല്ലെന്നതാണു് രണ്ടാമത്തെ ഗീതാതത്ത്വം. കർമ്മം, കർമ്മസാധന, ഉപകരണം, കർത്താവു് എന്നിവയെല്ലാം പുരുഷോത്തമനാണു്. സമസ്തഭൂതങ്ങളുമായി കാണുന്നതു് മററാരുമല്ല. (13. 15.) സാംഖ്യത്തിൽ എടുത്തു പറയുന്ന അഹങ്കാരനാശനമാണു് സാധനാരൂപത്തിൽ ജ്ഞാനത്തിനു മുമ്പു് നടത്തേണ്ടതു്. മനസ്സും ബുദ്ധിയും പുരുഷോത്തമനിൽ ഏകീഭവിപ്പിച്ചു് ഐക്യം പ്രാപിക്കുക (5. 17.) എന്നു വ്യക്തമാക്കുന്ന ഗീത സാംഖ്യന്റെ പ്രകൃതിചലനമെല്ലാം മായാമയമാണെന്നു തീർത്തുപറയുന്നു. ത്രിഗുണങ്ങളുടെ കാര്യരൂപമായ ഭൗതികയാഥാർത്ഥ്യം ജ്ഞാനത്തിന്റെ ഒടുവിലത്തെ ഭദ്രദർശനത്തിൽ അത്യന്താഭാവമായിത്തീർന്നു് ആത്മാവു് വെട്ടിത്തിളങ്ങുന്ന യോഗാവസ്ഥ (13. 24.) ഗീതയുടെ പരമാദർശമാകുന്നു. അതിനു ചുററിലും കുറെയിങ്ങോട്ടുമാണു് ദൃശ്യപ്രപഞ്ചബോധം.

ഗീതയിൽ, സാംഖ്യനിഷ്ഠ ജ്ഞാനനിഷ്ഠയുമായി വ്യത്യാസമില്ലാത്ത തരത്തിലാണു് വിവരിച്ചിട്ടുള്ളതു്. അർജ്ജുനൻ ചെയ്യേണ്ട നിയതകൃത്യം ചെയ്യാൻ മടിച്ചുകൊണ്ടു് തക്കിച്ചു നില്ക്കുന്നതു കണ്ടു കൃഷ്ണൻ ആത്മതത്ത്വമെന്തെന്നു പറഞ്ഞുകൊടുക്കുന്നു. (രണ്ടാമദ്ധ്യായം). അവിടെനിന്നങ്ങോട്ടു് സാംഖ്യം, കർമ്മയോഗം എന്നിവയെന്തെന്നു ചുരുക്കിപ്പറഞ്ഞശേഷം സ്വധർമ്മനിർവ്വഹണത്തിൽനിന്നു പിൻതിരിയുന്നതില്പരം മാനഹാനി വേറെയില്ലെന്നു തറപ്പിച്ചു പറയുന്നു. സ്ഥിതപ്രജ്ഞൻ ആരെന്നു് വ്യക്തമാക്കുവാൻ ഈ സന്ദർഭമാണു് ഉപയോഗപ്പെടുത്തിയതെന്നതു്, ഗീത ആധ്യാത്മികദർശനങ്ങളുടെ സമ്യഗ്ദർശനമാണു് നൽകുന്നതെന്നതിനു തെളിവാണു്. ഋഷിമാർ മുൻപും ഇത്തരം ഗ്രന്ഥങ്ങൾ രചിച്ചിരുന്നെന്നു ഗീതയിൽ (13. 4.) സൂചനയുണ്ടെങ്കിലും, അവ നഷ്ടപ്പെട്ടുപോയിരിക്കണം.

സാംഖ്യത്തെക്കുറിച്ചു് തുടക്കത്തിൽത്തന്നെ (2. 11. 30) ചർച്ച നടത്തുന്ന ഗീത അവിടംകൊണ്ടു നിർത്തിയെന്നു തോന്നുന്നില്ല. കപിലന്റെ സാംഖ്യദർശനത്തിൽ പുരുഷനെ പ്രകൃതിയിൽ നിന്നു സ്വതന്ത്രനാക്കുകയെന്നതാണു് ലക്ഷ്യം. പക്ഷേ ഗീതയിൽ പുരുഷോത്തമവിചാരം കപിലന്റെ ചിന്തയ്ക്കു് മിഴിവും പൂർണ്ണതയും നല്കുന്നു. പുരുഷോത്തമൻ പരമാത്മാവുതന്നെ. (9. 16 – 19; 15. 12. 20.) ഗുണമയിതന്നെ പ്രകൃതി (14. 1. 18.) കപിലന്റെ പ്രകൃതി–പുരുഷന്മാരെപ്പററി പറയുകയാണോ എന്നു തോന്നും ക്ഷേത്രക്ഷേത്രജ്ഞവിഭാഗയോഗം (13. 19. 24.) വിവരിച്ചുപോകുമ്പോൾ. പ്രകൃതിമൂലസ്വഭാവമാണെന്നും അതിനു വശീഭൂതമായ പുരുഷൻ ജീവതത്ത്വമാണെന്നും നാം മനസ്സിലാക്കുന്നു. അഹംഭാവമില്ലാതെ, കർത്തൃത്വാഭിമാനമില്ലാതെ, സർവ്വപ്രകാരേണ പ്രവൃത്തിനിരതനായാലും പുരുഷൻ സ്വതന്ത്രനാവുന്നു. ഭോഗ്യവസ്തുക്കളെ ഭരിക്കുകയും അനുഭവിക്കുകയും ചെയ്യുന്ന പരമപുരുഷനാണു് ജീവതത്ത്വമായ പുരുഷൻ എന്ന ജ്ഞാനം ഇതോടെയുണ്ടാവുന്നു. ഇതാണു് ഗീതയിലെ സാംഖ്യയോഗം.

പുരുഷൻ ഗുണങ്ങൾക്കതീതനാണു്; (13. 21; 5–6; 18. 40) ഗുണാതീതാവസ്ഥയാണു് ഗീതയിലെ സാംഖ്യയോഗാവസ്ഥ. (14. 24, 25; 2. 55, 72) സാംഖ്യസിദ്ധാന്തമനുസരിച്ചു് ആദ്യമേ ആത്മസ്വരൂപം വർണ്ണിച്ച ഗീത, ആത്മാവിനു് ഗുണങ്ങളുമായി യാതൊരു ബന്ധവുമില്ലെന്നും, നിരന്തരമായി അത്യന്താനന്ദം അനുഭവിച്ചുകൊണ്ടിരിക്കുന്നുവെന്നും പറയുന്നു. പക്ഷേ ദൃശ്യവർഗ്ഗത്തിൽപ്പെട്ട നശ്വരവും ക്ഷണികവുമായ പ്രകൃതിവിലാസം ബുദ്ധിയെ ഭ്രമിപ്പിക്കുന്നു. ഇതിനു പരിഹാരം ബുദ്ധിയെ ബ്രഹ്മത്തിൽ തന്മയീഭവിപ്പിച്ചു് അപരോക്ഷജ്ഞാനം നേടി യോഗപദം പ്രാപിക്കുകയാണു്. എല്ലാം ഞാനെന്ന ബ്രഹ്മമാകുന്നുവെന്ന നവദർശനം ഉളവാക്കുന്ന യോഗസാധനയെ ഉപദേശിച്ചതു് അതിനുവേണ്ടിയാണു് (6. 29). ആ സാധനയുടെ അന്ത്യം ആനന്ദസ്വരൂപാനുഭവമാകുന്നു. (18. 54). പ്രകൃതിഗുണങ്ങളുടെ കാര്യരൂപമായ ഭൗതികവർഗ്ഗവും അക്കാരണംകൊണ്ടുണ്ടാവുന്ന ക്രിയകളും പ്രക്രിയകളും നാശമുള്ളവയായതുകൊണ്ടു് ആത്മസ്വരൂപത്തിൽനിന്നു് വേറിട്ടവയാണു്. അവയുടെ അത്യന്താഭാവം ബോധാതീതാവസ്ഥയിൽ വരുത്തി ആത്മാനന്ദം അനുഭവിക്കുകയാണു് സാധനാനുഷ്ഠാനങ്ങ

ളുടെ പരമലക്ഷ്യം. അങ്ങനെ സാംഖ്യം സാംഖ്യ യോഗമാവുന്നു.

മോക്ഷമാർഗ്ഗമാണ് യോഗം (6. 46) അവയെ വിഭജിച്ചു കാണാൻ പഠിതാക്കൾക്കു കഴിയും: രണ്ടാമദ്ധ്യായത്തിൽ ജ്ഞാനവും, മൂന്നാമദ്ധ്യായത്തിൽ കർമ്മവും, ആറാമദ്ധ്യായത്തിൽ ധ്യാനവും, പന്ത്രണ്ടാമദ്ധ്യായത്തിൽ ഭക്തിയും മനസ്സിലാക്കാം. അദ്ധ്യായം തിരിച്ചു പഠിയ്ക്കുമ്പോൾ, പിന്നെയും വ്യക്തമായ വിഷയ സംവാദം ലഭിക്കുന്നു.

ഗീതയിലെ യോഗനിഷ്ഠ കർമ്മപ്രധാനമാണെന്ന് കരുതപ്പെടുന്നു. കേവലകർമ്മയോഗോപദേശം ഫലത്യാഗം, ആസക്തിത്യാഗം എന്നിവ ചേർന്ന സാധനയെ പ്രധാനമാക്കുന്നു. പക്ഷേ പ്രപഞ്ചമാകെ ഭരിക്കുന്ന പരമേശ്വരനിൽ കർമ്മഫലങ്ങളർപ്പിക്കുമ്പോൾ ഇതു ഭക്തിമിശ്രിതമായിത്തീരുന്നു. ഭഗവദർപ്പണമായി കർമ്മസാധന നീങ്ങുമ്പോൾ, എല്ലാം ഭഗവദർത്ഥമാവുമ്പോൾ, ഇതു ഭക്തിപ്രധാനമാവുന്നതാണ്. കർമ്മം ഭഗവദർത്ഥമാകുമ്പോഴാണ് പ്രവൃത്തി പ്രാർത്ഥനയാകുന്നതു്. ഭജനാദി ഉപാസനാകർമ്മങ്ങളും ആരാധനകളും ഭഗവദർത്ഥകർമ്മങ്ങളാണ്.

സാധകന് കർമ്മയോഗംകൊണ്ടും പരമപദം പ്രാപിക്കാമെന്ന് ഗീത വ്യക്തമാക്കുന്നു. അതല്ലെങ്കിൽ, കർമ്മനിരതനായി ജ്ഞാനനിഷ്ഠയിലൂടെ യോഗാവസ്ഥ പ്രാപിക്കാം. ഭഗവാനിൽ മനസ്സൂന്നിച്ചെയ്യുന്ന അഹങ്കാരഗന്ധിയല്ലാത്ത കർമ്മം ജ്ഞാനനിഷ്ഠയിൽപ്പെടാതെ പോകുന്നതല്ലല്ലോ. ജ്ഞാനസാധകൻ കർമ്മത്തെ പരിത്യജിക്കുന്നുവെന്നതിന്നർത്ഥം, നിഷിദ്ധകാമ്യകർമ്മങ്ങളുടെ ത്യാഗം എന്നാണ്. അതിന്റെ നിഷ്കൃഷ്ടമായ അഭ്യാസത്തിൽ, പരസേവാസ്വീകരണം, തൃഷ്ണ, ആലസ്യം, ഫലേച്ഛ, മമത എന്നിവയുടെ ത്യാഗം ഉൾപ്പെടുന്നു. വൈരാഗ്യത്തിലേയ്ക്കുള്ള ഈ വഴി എല്ലാ യോഗമാർഗ്ഗങ്ങളും പ്രധാനമായി കരുതുന്നുണ്ട്. ഇതിന്റെ പാരമ്യമാണ് ദേഹാത്മബുദ്ധി, അഹംഭാവം, സംസാരം, കർമ്മവാസന എന്നിവയുടെ ത്യാഗം. സാക്ഷാത്ക്കാരത്തിനുവേണ്ടി പണിപ്പെട്ടു പോരുമ്പോൾ ഇവ സാധിച്ചെടുക്കണം. സാക്ഷാത്കാരാനന്തരം ഇവയ്ക്കു കോട്ടം തട്ടുന്നതുമില്ല. ഈ സന്ന്യാസം യോഗമില്ലാതെ പ്രാപിക്കുക പ്രയാസം (5. 6.) എന്നു വ്യക്തമാക്കിയിട്ടുണ്ട്.

പ്രകൃതിഗുണങ്ങൾ ഗുണങ്ങളിലിരിക്കുന്നു എന്ന ബോധത്തോടെയാണ് സാംഖ്യയോഗി കർത്തൃത്വാഭിമാനമില്ലാതെ എല്ലാ കർമ്മങ്ങളിൽ നിന്നും നിവൃത്തി നേടി സത്യജ്ഞാനാനന്ദ സ്വരൂപത്തിൽമാത്രം സത്ത ദർശിക്കുന്നതു്.

യോഗോപദേശം നല്കുന്നതിനിടയിൽ, കൃഷ്ണൻ മാനവഃ, നരഃ മുതലായ പദങ്ങൾ പ്രയോഗിച്ച് അതു മനുഷ്യർക്കെല്ലാം വിധിക്കുകയുണ്ടായി – സ്ത്രീപുരുഷവ്യത്യാസമോ വർഗ്ഗവർണ്ണവ്യത്യാസമോ ഇല്ലാതെ (9. 32). അർജ്ജുനൻ ചോദിച്ച മുപ്പത്തേഴ ചോദ്യങ്ങൾക്ക് ഭഗവാൻ കൊടുത്ത മറുപടി യോഗനിഷ്ഠയും ജ്ഞാനനിഷ്ഠയും ഓരോ ആളുടെയും സ്വഭാവവ്യത്യാസം അനുസരിച്ച് എങ്ങനെ പരിശീലിക്കാമെന്നു വ്യക്തമാക്കുന്നുണ്ട്. അവ സാപേക്ഷവും പരസ്പര പൂരകങ്ങളുമാണെന്നും കാണാം. അഞ്ഞൂററെഴപത്തിനാലു് ശ്ലോകങ്ങളിൽ ഭഗവാൻ ആത്മസ്വരൂപം, വിരാട്സ്വരൂപം, ധർമ്മസ്വരൂപം, നിഷ്ഠാസ്വരൂപം, യോഗവിദ്യ എന്നീ വിഷയങ്ങളെ സമന്വയിച്ച് അരുൾചെയ്യുന്നു. അതുകൊണ്ടു് അതു ഭഗവാന്റെ ഗീതയും, വേദാന്ത വിശദീകരണമായതുകൊണ്ടു് ഉപനിഷത്തും ആത്മാനാത്മവിവേകദ്വാരാ ബ്രഹ്മസ്വരൂപവിഷയകമായതിനാൽ ബ്രഹ്മവിദ്യയും, സാധനാഭ്യാസപ്രധാനമായതുകൊണ്ടു് യോഗശാസ്ത്രവുമായിത്തീർന്നു. മഹാഭാരതം ഭീഷ്മപർവ്വത്തിലെ ഈ എഴുനൂറു ശ്ലോകങ്ങളിൽ മനസ്സ് മുങ്ങിയാൽ അനുഭവപ്പെടുന്ന കുളുർമ്മ പറഞ്ഞറിയിക്കത്തക്കതല്ല.

മലനിർമ്മോചനം പുംസാം ജലസ്നാനം ദിനേ ദിനേ
സകൃദ്ഗീതാംഭസി സ്നാനം സംസാരമലമോചനം.

---

# ലോകത്തിൻെറ ഗതി

## എ. കരുണാകരമേനോൻ

നാം എപ്പോഴും പ്രവൃത്തി ചെയ്തുകൊണ്ടിരിക്കുന്നു. എന്നാൽ അതു നമ്മുടെതന്നെ നന്മയ്ക്കാണ്, ലോകത്തിൻെറ നന്മയ്ക്കല്ല എന്നും ധരിക്കേണ്ടതാണ്. മററുള്ളവർക്കു നന്മചെയ്യുന്നതും അവരെ സഹായിക്കുന്നതും നമുക്കുതന്നെ വലിയൊരനുഗ്രഹമാണ്. ലോകനന്മയ്ക്കുവേണ്ടി പ്രവർത്തിക്കുന്നു എന്നു ഭാവിക്കുന്നതുതന്നെ തെററാണ് എന്നു നമ്മെ ഓർമ്മപ്പെടുത്തുന്നു ശ്രീ വിവേകാനന്ദസ്വാമികൾ. ലോകം നമ്മുടെ സഹായത്തിനു വേണ്ടി കാത്തിരിക്കുന്നില്ല. നമ്മളെപ്പോഴെങ്കിലും സഹായിക്കുന്ന ഒരു യാചകൻപോലും നമുക്കൊരു അനുഗ്രഹമാണ് ചെയ്യുന്നത്; നമുക്കയാളോട് അങ്ങേയററത്തെ കടപ്പാടുണ്ട്. എന്തെന്നാൽ ദാനം ചെയ്യാൻ അയാൾ നമുക്കൊരു സുവർണ്ണാവസരം സൃഷ്ടിച്ചുതന്നിരിക്കുന്നു. നാം ലോകത്തിൽ നന്മ ചെയ്തിട്ടുണ്ട്, അഥവാ നമുക്കു ലോകത്തിനു നന്മ ചെയ്യാൻ കഴിയും അല്ലെങ്കിൽ മററുള്ളവരെ നല്ലവരാക്കുവാൻ സഹായിച്ചിട്ടുണ്ട് എന്നു കരുതുന്നതു് തീരെ തെററായ വിചാരമാണ്; തെററായ വിചാരങ്ങൾ എപ്പോഴും ക്ലേശമുണ്ടാക്കുകയും ചെയ്യും. നാം മററുള്ളവരെ സഹായിച്ചിട്ടുണ്ട്, അതുകൊണ്ട് അവർ നമ്മോടു നന്ദിയുള്ളവരായിരിക്കണം എന്നു നാം പ്രതീക്ഷിക്കുന്നു. അവരതു ചെയ്തില്ലെങ്കിൽ നമുക്കു വിഷമമായി. അവരിൽനിന്ന് എന്തിന് എന്തെങ്കിലും പ്രതിഫലം പ്രതീക്ഷിക്കണം ? നിങ്ങൾ ആരെ സഹായിക്കുന്നോ, അവരോടു നന്ദിയുള്ളവരായിരിക്കുക, അവരെ ഈശ്വരൻതന്നെയായി കാണുക. സഹോദരമനുഷ്യനെ സഹായിക്കുന്നതിലൂടെ ഈശ്വരാരാധന നടത്താൻ കഴിയുക എന്നതു് ഒരു വിശേഷാനുകൂല്യമല്ലേ? നിസ്സംഗമായിട്ടാണ് നാം പ്രവർത്തിക്കുന്നതെങ്കിൽ, അവിടെ പിന്നെ പ്രതിഫലേച്ഛയില്ല, സന്തോഷത്തോടുകൂടി നമുക്കു പ്രവർത്തിക്കാൻ കഴിയുകയും ചെയ്യും. നിസ്സംഗമായി, അനാസക്തമായി പ്രവർത്തിക്കുന്നവരെ അസംതൃപ്തിയോ ദുഃഖമോ ഒരിക്കലും സ്പർശിക്കുകയില്ല. സുഖദുഃഖങ്ങൾ ലോകത്തിൽനിന്നു തുടച്ചുനീക്കുക സാദ്ധ്യമല്ല, ലോകമുള്ള കാലത്തോളം അതു നിലനില്ക്കുകതന്നെ ചെയ്യും. അതു ലോകത്തിൻെറ സ്വഭാവമാണെന്നു പറഞ്ഞുകൊണ്ട് അതു സ്ഥാപിക്കാനായി ശ്രീ വിവേകാനന്ദസ്വാമികൾ ഒരു കഥ പറയുന്നു.

ഒരിക്കൽ ഒരു സാധുമനുഷ്യനുണ്ടായിരുന്നു. എങ്ങനെയെങ്കിലും കുറെ പണം സമ്പാദിക്കണമെന്ന് അയാളാഗ്രഹിച്ചു. ഒരു ഭൂതത്തെ കൈയിൽ കിട്ടിയാൽ ആ ഭൂതത്തിൻെറ സഹായത്തോടെ തൻെറ ആഗ്രഹങ്ങളെല്ലാം സാധിക്കുമെന്ന് അയാൾ സ്വപ്നം കാണാൻ തുടങ്ങി. അതുകൊണ്ട് അയാൾ ഭൂതത്തെ കൈയിൽ കിട്ടാനുള്ള മാർഗ്ഗത്തെക്കുറിച്ച് ആലോചനയായി. അവസാനം അയാൾ വലിയ കഴിവുകളുള്ള ഒരു സിദ്ധപുരുഷനെ കണ്ടെത്തി, അദ്ദേഹത്തിൻെറ സഹായം അഭ്യർത്ഥിച്ചു. ഭൂതത്തെക്കൊണ്ട് അയാളെന്തു ചെയ്യാനാണ് ഉദ്ദേശിക്കുന്നതു് എന്നദ്ദേഹം ചോദിച്ചു. അപ്പോൾ അയാൾ പറഞ്ഞു: 'എനിക്കുവേണ്ടി പ്രവൃത്തിയെടുക്കാനാണ് ഞാനൊരു ഭൂതത്തെ അന്വേഷിക്കുന്നതു്. അതുകൊണ്ട് ആ ഭൂതത്തെ ലഭിക്കാനുള്ള മാർഗ്ഗം ദയവായി അങ്ങുപദേശിച്ചുതന്നാലും. ആ സിദ്ധൻ അയാളെ വളരെയൊക്കെ നിരുത്സാഹപ്പെടുത്തിയെങ്കിലും അയാൾ വിട്ടില്ല. ദിവസവും വന്ന് അയാൾ അദ്ദേഹത്തെ അലട്ടാൻ തുടങ്ങി. ഒടുവിൽ നിവൃത്തിയില്ലാതെ അദ്ദേഹം അയാൾക്ക് ഒരു മന്ത്രം ഉപദേശിച്ചുകൊടുത്തു. അദ്ദേഹം പറഞ്ഞു, 'ഈ മന്ത്രം ജപിച്ചോളൂ, എന്നാൽ ഭൂതം വരും. പക്ഷെ ഈ ഭൂതങ്ങളൊക്കെ ഭയങ്കരന്മാരാണ്. എപ്പോഴും പ്രവൃത്തികൾ കൊടുത്തുകൊണ്ടിരുന്നില്ലെങ്കിൽ അതു നിങ്ങളെ കൊന്നുകളയും. സൂക്ഷിച്ചുകൊള്ളുക.' അയാൾ പറഞ്ഞു: 'അതൊന്നും സാര

മില്ല, എപ്പോഴം പ്രവൃത്തികൊടുക്കാൻ എനിക്കു കഴിയും.'

ഉടനെ അയാരം ഒരു കാട്ടിലേയ്ക്കു പോയി അവിടെയിരുന്നു മന്ത്രംജപിക്കുവാൻ തുടങ്ങി. ഉടനെ ഒരു ഭൂതം അയാളുടെ മുമ്പിൽ പ്രത്യക്ഷമായി ഇങ്ങനെ പറഞ്ഞു: 'ഞാനൊരു ഭൂതമാണ്. എന്താണ് നിങ്ങരംക്കു വേണ്ടതു്? എപ്പോഴം എന്തെങ്കിലും പ്രവൃത്തി തന്നില്ലെങ്കിൽ ഞാൻ നിങ്ങളെ കൊന്നുകളയും.' ഉടനെ അയാരം പറഞ്ഞു: 'എനിക്കൊരു കൊട്ടാരം നിർമ്മിച്ചു തരിക.' ഉടനെ ഒരു കൊട്ടാരമുണ്ടായി. 'എനിക്കു പണം തരുക,' അയാരം പറഞ്ഞു. 'ഇതാ പണം,' എന്നായി ആ ഭൂതം. 'ഈ കാടൊക്കെ വെട്ടിത്തെളിയിച്ചു ഒരു പട്ടണം നിർമ്മിക്കുക,' എന്നതായിരുന്നു അയാളുടെ അടുത്ത ആവശ്യം. ഉടനെ അതും ചെയ്തുകഴിഞ്ഞു്, 'ഇനി വല്ലതുമുണ്ടോ' എന്നു ഭൂതം ചോദിച്ചപ്പോരം അയാളാകെ പരിഭ്രമിച്ചു. 'എന്തെങ്കിലും പണി തന്നില്ലെങ്കിൽ ഞാനിപ്പോരം നിങ്ങളെ പിടിച്ചു തിന്നും,' എന്നു പറഞ്ഞുകൊണ്ടു ഭൂതം അയാളെ സമീപിച്ചു. അയാളോടി ഗുരുവിൻെറ അടുത്തു ചെന്നു സ്ഥിതിഗതികളൊക്കെ അദ്ദേഹത്തെ പറഞ്ഞു മനസ്സിലാക്കി. അപ്പോഴെയ്ക്കും ആ ഭൂതവും ഒപ്പം എത്തിക്കഴിഞ്ഞു. ഗുരു പറഞ്ഞു, 'സാരമില്ല. ഞാനൊരു വഴി പറഞ്ഞുതരാം. അതാ ഒരു നായ് പോകുന്നു. വേഗം നിൻെറ വാളൂരി ആ നായുടെ വാലു മുറിച്ചെടുത്തു് അതു നേരെയാക്കാൻ ഭൂതത്തോടാവശ്യപ്പെടുക.' ഉടനെ അയാളതു ചെയ്തു. പക്ഷെ നായയുടെ വാലുണ്ടോ നേരെയാകുന്നു? ഭൂതം എത്ര ശ്രമിച്ചിട്ടും അതു വളഞ്ഞുതന്നെയിരുന്നു. അവസാനം ഗതികെട്ടു്, ക്ഷീണിച്ചവശനായി, ആ ഭൂതം അയാളുമായി സന്ധിചെയ്തു. ഭൂതം പറഞ്ഞു, 'ഇതുപോലുള്ള ഒരു വിഷമസന്ധിയിൽ ഞാൻ മുമ്പൊരിക്കലും അകപ്പെട്ടിട്ടില്ല. നമുക്കൊരു സന്ധിചെയ്യാം. ഞാൻ തന്നതൊക്കെ നിങ്ങളെടുത്തുകൊള്ളുക, പോകാനെന്നെ അനുവദിച്ചാൽ മതി.' 'അതു കേട്ടപ്പോരം ആ മനുഷ്യനു വലിയ ആശ്വാസമായി. സന്ധിവ്യവസ്ഥകരം സന്തോഷത്തോടെ അയാളംഗീകരിക്കുകയും ചെയ്തു.

കഥ ഉപസംഹരിച്ചുകൊണ്ടു സ്വാമിജി ഇങ്ങനെ പറഞ്ഞു. ഈ ലോകം ഒരു നായയുടെ ചുരുണ്ട വാലുപോലെയാണു്. അതു നേരെയാക്കാൻ ഏറെ വർഷങ്ങളായി ആളുകരം ശ്രമിച്ചുകൊണ്ടിരിക്കുന്നു. പക്ഷെ കൈ എടുക്കുമ്പോഴേക്കും അതു വീണ്ടും ചുരുളും. എങ്ങനെ അല്ലാതിരിക്കും? ലോകത്തെച്ചൊല്ലി നിങ്ങരം വേവലാതിപ്പെടേണ്ട ആവശ്യമില്ല. നിങ്ങളില്ലെങ്കിലും ലോകം നടന്നുകൊള്ളും. ചെയ്യുന്ന കർമ്മം തികച്ചും അനാസക്തമായിച്ചെയ്യുക. അതുചെയ്യാൻ പഠിച്ചാൽ എല്ലാമായി. അതുകൊണ്ടേ ലോകത്തിൽ പുരോഗതി ഉണ്ടാകുകയുള്ളു. ഞാൻ ചെയ്യുന്നതുമാത്രം ശരി, എൻെറ കൈവശമുള്ളതുമാത്രം നല്ലതു്, മററുള്ളവർ ചെയ്യുന്നതും അവർ കൈവശം വെച്ചുകൊണ്ടിരിക്കുന്നതുമെല്ലാം ഒരു വിലയുമില്ലാത്തതു്, എന്നു കരുതുന്നതു് ഒരു തരം ഭ്രാന്താണു്. ആ ഭ്രാന്തില്ലാതായാലേ സമചിത്തതയോടെ, നല്ലപോലെ ആലോചിച്ചു്, സ്നേഹത്തോടുകൂടി ലോകത്തിൽ പ്രവർത്തിക്കാൻ നിങ്ങരംക്കു കഴിയുകയുള്ളു. ലോകം നന്നാക്കുന്നതിനുപകരം, കോപവും വിദ്വേഷവും വർദ്ധിപ്പിച്ചു ലോകത്തിൻെറ പുരോഗതിയെ തടസ്സപ്പെടുത്തുക മാത്രമേ ആ ഭ്രാന്തു ചെയ്യുകയുള്ളു.

---

ആനീതാ ഭവതാ യദാ പതിരതാ സാധ്വീ ധരിത്രീസുതാ
സ്ഫൂർജ്ജദ് രാക്ഷസമായയാ ന ച കഥം രാമാംഗമംഗീകൃതം ?
കർത്തും ചേതസി പുണ്ഡരീകനയനം ദൂർവ്വാദലശ്യാമളം
തുച്ഛം ബ്രഹ്മപദം ഭവേത് പരവധൂസംഗപ്രസംഗഃ കുതഃ.

രാവണനോടു്: പതിവ്രതയായ ഭൂസുതയെ നീ അപഹരിച്ചുകൊണ്ടുപോന്ന സ്ഥിതിക്കു്, രാക്ഷസന്മാരുടെ കരുത്താന്ന മായയാൽ രാമരൂപം സ്വീകരിച്ചു് സീതയെ പ്രാപിക്കാഞ്ഞതെന്തുകൊണ്ടു്? ഉത്തരം: ദൂർവ്വാദളശ്യാമളനായ ആ ചെന്താമരക്കണ്ണനെ മനസാ നിനച്ചാൽത്തന്നെ ബ്രഹ്മപദംപോലും തുച്ഛമായിത്തോന്നും; അപ്പോരംപ്പിന്നെ പരദാരഗമനത്തെപ്പററി എന്തു പറയാൻ ?

# പുസ്തകാഭിപ്രായം

## ഉപനിഷദ്ദീപ്തി —ഒന്നാംവാല്യം

സമ്പാദകൻ: കെ. ഭാസ്കരൻനായർ,
തിരുവനന്തപുരം. എം. എ. ബി. എഡ്.
വില: 25 രൂപ.

നമ്മുടെ വൈദികസാഹിത്യത്തെ വിശാലഗംഭീരമായ ആകാശത്തോടുപമിക്കാമെങ്കിൽ ഉപനിഷത്തുകൾ അതിലെ മിന്നിത്തിളങ്ങുന്ന വെള്ളിനക്ഷത്രങ്ങളാണ്. അകലെ നിന്നു നോക്കുമ്പോൾ അല്പപ്രഭങ്ങളായിത്തോന്നാമെങ്കിലും അടുക്കുംതോറും അവ അനന്തപ്രഭാഭാസുരങ്ങളായിട്ടാണ് യഥാർത്ഥദ്രഷ്ടാക്കൾക്ക് അനുഭവഗോചരമാവുന്നത്. ജീവിതത്തിൽ എത്ര വലിയ ജടില പ്രശ്നങ്ങൾക്കും ഉപനിഷത്തുകൾ ഉപദേശിക്കുന്നത് ശാശ്വതമായ പരിഹാരമാണ്. മനുഷ്യജീവിതത്തിന്റെ പരമലക്ഷ്യം ആത്മസാക്ഷാത്ക്കാരമാണെന്ന് ഉപനിഷത്തുകൾ ഉച്ചൈസ്തരം ഉദ്ഘോഷിക്കുന്നു. പ്രപഞ്ചത്തിന്റെ മിത്ഥ്യാഭാവത്തേയും ആത്മാവിന്റെ അനന്തഭൂമാവിനേയുംപററി ഉപനിഷത്തുകൾ വിസ്തൃതമായി പ്രതിപാദിക്കുന്നു. മാർഗ്ഗങ്ങളും ഭാഷകളും പലതാണെങ്കിലും ലക്ഷ്യം ഒന്നേയുള്ളു. അതുകൊണ്ടാണ് ലോകത്തിൽ എല്ലാ നല്ല മതങ്ങളും ആ പരംപൊരുളിനെ ചൂണ്ടിക്കാണിച്ചുകൊണ്ട് പ്രബോധനങ്ങൾ നല്കുന്നത്. ഭാരതീയമായ ഔപനിഷദജ്ഞാനത്തിന്റെ പ്രകാശധോരണി ദേശകാലങ്ങളെ അതിവർത്തിച്ച് വൈദേശികമതങ്ങളുടെ ചക്രവാളസീമയിൽപോലും പ്രതിഭാസിക്കുന്നതായിക്കാണാം.

മനുഷ്യശ്രേയസ്സിനു് അത്യന്താപേക്ഷിതമായിട്ടുള്ള ജ്ഞാനവിജ്ഞാനങ്ങൾ ഉൾക്കൊള്ളുന്നവയാണ് ഉപനിഷത്തുകൾ. ശങ്കരാചാര്യർതുടങ്ങി സ്വാമി വിവേകാനന്ദൻവരെയുള്ള നിസ്സംഗരും ലോകാനുഗ്രഹതല്പരരുമായ മഹാത്മാക്കൾ ഉപനിഷത്തുകളെ വ്യാഖ്യാനിച്ചും അവയെക്കുറിച്ച് പ്രൌഢഗംഭീരങ്ങളായ പ്രസംഗങ്ങൾ ചെയ്തും നമ്മെയെല്ലാം അനുഗ്രഹിച്ചിട്ടുണ്ട്. അവരുടെ ഉദ്ബോധനങ്ങൾ ഉൾക്കൊള്ളാത്തേടത്തോളം കാലം ലോകത്തിൽ ശാന്തിയും സമാധാനവും ഉണ്ടാകാൻ പോകുന്നില്ല.

ബോംബെ നിർണ്ണയസാഗരം പ്രസിദ്ധീകരിച്ച ചെറുതും വലുതുമായ 120 ഉപനിഷത്തുകൾക്ക് ലഘുവ്യാഖ്യാനം നല്കി പ്രകാശിപ്പിക്കുക എന്നുള്ളതാണ് പണ്ഡിതനും പരിശ്രമശാലിയുമായ ശ്രീ ഭാസ്കരൻനായരുടെ ഉദ്ദേശം. ഉപനിഷദ്ദീപ്തി എന്ന പേർ നല്കി അവയെ നാലു വാല്യങ്ങളായി വിഭജിച്ചിരിക്കുന്നു. അവയിൽ ഈശാവാസ്യാദി മുപ്പത്തിമൂന്നുപനിഷത്തുകളുടെ സമാഹാരമാണ് ഈ ഒന്നാം വാല്യം. അജ്ഞാനമാകുന്ന അന്ധകാരത്തെ അകററാൻ ഉതകുന്നതാണ് ഈ ഉപനിഷത്തുകളുടെ ദീപ്തി. പ്രസിദ്ധങ്ങളായ ഉപനിഷത്തുകൾക്ക് മലയാളത്തിൽ ചെറുതും വലുതുമായ പല വ്യാഖ്യാനങ്ങളും ഉണ്ടായിട്ടുണ്ട്. എന്നാൽ സാമാന്യജനതയെ മുന്നിൽ കണ്ടുകൊണ്ട് അനതിദീർഘവും ലളിതവുമായ രീതിയിൽ ഓരോ മന്ത്രത്തിന്റെയും സാരംമാത്രം നല്കി കൈരളിക്ക് കാഴ്ചവെയ്ക്കണമെന്ന സദുദ്ദേശത്തിന്റെ സഫലീകൃതരൂപമാണ് ഈ ഗ്രന്ഥസമുച്ചയം. ശ്രീ ശൂരനാട്ടു കുഞ്ഞൻപിള്ളയുടെ പ്രൌഢമായ ഒരവതാരിക ഇതിൽ ചേർത്തിട്ടുണ്ട്. വ്യാഖ്യാനരീതിയുടെ ലാഘവത്തെപ്പററി വിപ്രതിപത്തിയുള്ളവരുണ്ടായേക്കാം. പക്ഷെ അത്തരക്കാരെ ഉദ്ദേശിച്ചല്ല ഈ പ്രസിദ്ധീകരണം. ഉപനിഷത്തുകൾ വിസ്തരിച്ചു പഠിക്കണമെന്നുള്ളവർക്ക്, പദാർത്ഥം, സാരം, ആശയവിശദീകരണത്തിനുള്ള കുറിപ്പുകൾ എന്ന രീതിയിൽ ശ്രീ മൃഡാനന്ദസ്വാമികൾ എഴുതി പ്രസിദ്ധപ്പെടുത്തിയിട്ടുള്ള ഉപനിഷദ്വ്യാഖ്യാനങ്ങളെ ആശ്രയിക്കാവുന്നതാണ്.

മനുഷ്യനു് വിവേകവും വിജ്ഞാനവും ഉണ്ടാകത്തക്കവിധത്തിലുള്ള ഏതൊരു സമാരംഭവും സമാദരണീയമാണെന്നിരിക്കെ ഭാരതീയസംസ്കാരത്തിന്റെ ആകരഗ്രന്ഥങ്ങളായ ഉപനിഷത്തുകളെ കേരളീയരായ സാമാന്യജനങ്ങൾക്ക് പരിചയപ്പെടുത്തിക്കൊടുക്കുക എന്ന ഈ സത്കർമ്മത്തെ എത്ര പ്രശംസിച്ചാലും മതിയാവില്ല. അതുകൊണ്ട് ശ്രീ ഭാസ്കരൻനായർ ധന്യവാദമർഹിക്കുന്നു. —കെ. കേശവൻനായർ

## കന്യാകുമാരി ഉപഹാരഗ്രന്ഥം

സമ്പാദകൻ : സാധുശീലൻ പരമേശ്വരൻപിള്ള
ആനന്ദകുടീരം, കന്യാകുമാരി.

വില: രൂപാ. 6.00

കന്യാകുമാരിയുടെ വിവിധവശങ്ങളെപ്പററി സവിസ്തരം പ്രതിപാദിക്കുന്നതിനു പുറമെ ഭക്തിപരമായും ആധ്യാത്മികമായുമുള്ള വിവിധ വിഷയങ്ങളെപ്പററി പ്രതിപാദിക്കുന്ന 37 ലേഖനങ്ങളും വിവിധ ഗ്രന്ഥങ്ങളിൽനിന്നുള്ള അനേകം ഉദ്ധരണികളും അടങ്ങുന്ന ഈ ഉപഹാരഗ്രന്ഥം മലയാളത്തിലെ ആധ്യാത്മികസാഹിത്യത്തിന്നു് ഒരു മുതൽക്കൂട്ടായിട്ടുണ്ട്. ഒട്ടും വിരസത കൂടാതെ വായിച്ചു പോകാവുന്നവയും വിജ്ഞാനപ്രദങ്ങളുമായ പല ലേഖനങ്ങളും ഇതു് ഉൾക്കൊള്ളുന്നുണ്ട്. ശ്രീ ജ്ഞാനാനന്ദസരസ്വതിസ്വാമികളുടെ രക്ഷാധികാരിത്വത്തിൽ പ്രവർത്തിക്കുന്ന ആനന്ദകുടീരത്തിൽനിന്നും പ്രസിദ്ധപ്പെടുത്തുന്ന പ്രസ്തുതഗ്രന്ഥത്തിന്നു് പ്രചുരപ്രചാരം ആശംസിച്ചുകൊള്ളുന്നു.

## ധർമ്മമീമാംസ

ഗ്രന്ഥകർത്താ : സ്വാമി ജ്ഞാനാനന്ദസരസ്വതി
പ്രസാധകർ : ചിന്മയാമിഷൻ, ചാത്തമംഗലം
വില: 3 രൂപ.

ഇന്നു് പല സ്ഥലങ്ങളിലും ഞായറാഴ്ചതോറും മതപാഠശാലകൾ നടത്തിവരുന്നുണ്ടു്. എന്നാൽ ഹിന്ദുമതത്തെപ്പററി എന്താണു് പഠിപ്പിക്കേണ്ടതു്, എങ്ങനെയാണു് പഠിപ്പിക്കേണ്ടതു് എന്നറിയാതെ പല അധ്യാപകന്മാരും വിഷമിക്കുന്നു. അതിന്നൊരു പരിഹാരമായിട്ടാണു് ഈ 'ധർമ്മമീംമാസ' പ്രസിദ്ധപ്പെടുത്തീട്ടുള്ളതു്. ആകെ 12 പാഠങ്ങളാണു് ഇതിലുൾപ്പെടുത്തീട്ടുള്ളതു്. സദാചാരം, ഹിന്ദുമതത്തിലെ പ്രമാണഗ്രന്ഥങ്ങൾ, ധർമ്മവും വർണ്ണാശ്രമങ്ങളും, പുരാണങ്ങളും അവയുടെ ആവശ്യവും, പുരാണകഥകൾ, ക്ഷേത്രദർശനവും ക്ഷേത്രധർമ്മങ്ങളും, തപസ്സു്, വ്രതങ്ങളും തീർത്ഥങ്ങളും, പുണ്യദിനങ്ങളും അവയെ ആചരിക്കേണ്ട ക്രമങ്ങളും, ഗുരുജനങ്ങൾ, ഈശ്വരാവതാരങ്ങൾ, ഭാരതത്തിൻെറ മഹിമ ഇവയാണു് ഇതിൽ പ്രതിപാദിച്ചിട്ടുള്ള വിഷയങ്ങൾ. ഇതുപോലെ പ്രാരംഭപാഠങ്ങളെ വിവരിക്കുന്ന ഗ്രന്ഥങ്ങൾ ഇന്നു് വലിയൊരാവശ്യമാണു്. രവിവാരപാഠശാലകളിൽ ഫലപ്രദമായി പഠിപ്പിക്കുവാൻ സ്വീകരിക്കാവുന്ന ഒരു പുസ്തകമാണു് ഇതു്. ഇനിയും ഇതിൻെറ മററു ഭാഗങ്ങൾകൂടി താമസിയാതെ പ്രസിദ്ധപ്പെടുത്തുന്നതു് വളരെ പ്രയോജനപ്രദമായിരിക്കും.

## ഭാഗവതകീർത്തനങ്ങൾ (സവ്യാഖ്യാനം)

വ്യാഖ്യാതാ: പി. ആർ. നായർ എം. എ.
ഹിന്ദു ബുക്കു് സെൻറർ, തവനൂർ.
വില: 75. പൈസ.

പണ്ടുകാലത്തു് ഹൈന്ദവഗൃഹങ്ങളിലെല്ലാം രാവിലെയും വൈകുന്നേരവും പാടിക്കൊണ്ടിരുന്ന പല നല്ല കീർത്തനങ്ങളും ഇന്നു വിസ്മൃതപ്രായങ്ങളായിരിക്കുന്നു. ഉന്നതങ്ങളായ തത്ത്വചിന്തകൾ അതിമധുരമായ ഭക്തിമരന്ദത്തിൽ മുക്കി അത്യന്തഹൃദ്യങ്ങളാക്കി കാഴ്ചവെക്കുന്ന അത്തരം കീർത്തനങ്ങൾ ജനങ്ങളുടെ സാംസ്കാരികാഭിവൃദ്ധിയിൽ പ്രധാനമായ ഒരു സ്ഥാനമാണു് വഹിച്ചിരുന്നതു്. അവയിൽനിന്നു് തിരഞ്ഞെടുത്ത ചില മനോഹരകീർത്തനങ്ങളെ വ്യാഖ്യാനത്തോടുകൂടി ബഹുജനസമക്ഷം അവതരിപ്പിക്കുകയാണു് ഈ ഗ്രന്ഥംവഴി ശ്രീ. പി. ആർ. നായർ ചെയ്യുന്നതു്. ഭാഗവതമാഹാത്മ്യവും ഹിന്ദുമതസാരവും ഉൾക്കൊള്ളുന്നതാണു് ഈ സ്തോത്രരത്നം. അർത്ഥജ്ഞാനമില്ലാതെയുള്ള പാരായണം തന്നെ പുണ്യമാണെന്നിരിക്കെ, അർത്ഥചിന്തനത്തോടുകൂടിയുള്ള പാരായണം എത്രമാത്രം ചിത്തശുദ്ധിപ്രദവും മനസ്സമാധാനകരവുമാകുമെന്നു് പറയേണ്ടതില്ലല്ലൊ. ലളിതമായ ഭാഷയിൽ കുട്ടികൾക്കുകൂടി ആകർഷകമായിത്തീരുന്ന രീതിയിൽ ഇപ്രകാരം വ്യാഖ്യാനത്തോടുകൂടി പ്രകാശിപ്പിക്കപ്പെടുന്ന പുസ്തകങ്ങൾ ഓരോ വീടുകളിലും കുട്ടികളെ പഠിപ്പിക്കുവാൻ മുതിന്നവർ ശ്രദ്ധിക്കേണ്ടതാണു്. രവിവാരപാഠശാലകളിലും ഫലപ്രദമായ ഒരു പാഠ്യപുസ്തകമായി ഇതു സ്വീകരിക്കാവുന്നതാണു്.

## ഭട്ടാരകസിദ്ധാന്തം

ഗ്രന്ഥകർത്താ: സ്വാമി ബാലാനന്ദഗുരുദേവൻ
പ്രകാശകൻ: കെ. എൻ. രാഘവൻനായർ
കമലാലയം, ഒതറ – തിരുവല്ലാ.
വില: 50 പൈസ. പേജ് 28.

അടുത്തകാലത്തു് ബഹുജനശ്രദ്ധയിൽപെടാതെ മഹാസമാധിപ്രാപിച്ച ബാലാനന്ദസ്വാമികൾ തൻെറ ആരാധ്യപുരുഷനായിരുന്ന പരമഭട്ടാര ചട്ടമ്പിസ്വാമികളുടെ സിദ്ധാന്തത്തെ വിവരിച്ചുകൊണ്ടെഴുതിയ ഒരു ലഘുഗ്രന്ഥം. അദ്വൈതതത്ത്വത്തെയും അതു പ്രാപിക്കുവാനുള്ള യോഗമാർഗ്ഗത്തെയുംപററി ഇതിൽ ചുരുക്കി വിവരിക്കുന്നു. അവസാനം രണ്ടു മൂന്നു സ്തോത്രങ്ങളും കൊടുത്തിട്ടുണ്ടു്.

## ശ്രീരാമകൃഷ്ണദേവസ്യ ചരിതം. (സംസ്കൃതം)

ഗ്രന്ഥകർത്താ: ഹർഷാനന്ദപുരി,
ശ്രീരാമകൃഷ്ണാശ്രമം, മൈസൂർ. 570002.
വില: 1 ക.

ഭഗവാൻ ശ്രീരാമകൃഷ്ണൻെറ ചരിത്രം ലളിതമായ സംസ്കൃതത്തിൽ സുന്ദരമായ ഗദ്യശൈലിയിൽ എഴുതിയിട്ടുള്ള ഒരു പുസ്തകമാണിതു്. ആ മഹത്തായ ജീവിതത്തിലെ പ്രധാനപ്പെട്ട സംഭവങ്ങളെയെല്ലാം ചുരുക്കത്തിൽ സ്പർശിച്ചിട്ടുണ്ടു്. സംസ്കൃതം പഠിക്കുവാൻ തുടങ്ങുന്നവക്കു് ഭാഷയോടൊപ്പം ഉദാത്തങ്ങളായ ആശയങ്ങളും ഉൾക്കൊള്ളാൻ പററിയതാണു് ഈ ചെറു ഗ്രന്ഥം. സംസ്കൃതഭാഷാപ്രചരണത്തിന്നുള്ള ഗ്രന്ഥകാരൻെറ പരിശ്രമം അഭിനന്ദനാർഹംതന്നെ.

---

# വാർത്തകൾ

## ശ്രീരാമകൃഷ്ണജയന്തിയും അന്തര്യോഗവും

ഭഗവാൻ ശ്രീരാമകൃഷ്ണദേവൻെറ 141–ാം ജന്മദിനം മാർച്ച 3–ാംനു- പുറനാട്ടുകര ആശ്രമത്തിൽവെച്ചു് വിശേഷാൽ പൂജ, ഭജന, നാമജപം, ഗീതാപാരായണം, മേലേടത്തു് ശ്രീ കൃഷ്ണൻ

നമ്പൂതിരിയുടെ പ്രഭാഷണം, തൃശ്ശൂർ പി. രാധാകൃഷ്ണൻ & പാർട്ടിയുടെ ഭക്തിരഞ്ജിനിസംഗീതം മുതലായ പരിപാടികളോടുകൂടി ആഘോഷിക്കുന്നതാണ്. മാർച്ചുമാസത്തിലെ ഏകദിനഅന്ത്യോഗവും ജയന്തിസംബന്ധിച്ചുള്ള പൊതുസമ്മേളനവും മാർച്ച് 7-ാംനു- ഞായറാഴ്ചയായിരിക്കും. അന്നരാവിലെ ഉപനിഷത്പാഠം, വചനാമൃതപാരായണം, ഭജന മുതലായവ പതിവുപോലെ ഉണ്ടാകും. ഉച്ചതിരിഞ്ഞ് ചേർത്തല ശ്രീ എം. ആർ. ബി. കുറുപ്പിൻെറ ശ്രീകൃഷ്ണാവതാരത്തെപ്പററിയുള്ള ഹരികഥയ്ക്കുശേഷം 5 മണിക്കു കൂടുന്ന പൊതുയോഗത്തിൽ ശ്രീ സി. പി. ശ്രീധരൻ ആദ്ധ്യക്ഷ്യം വഹിക്കും. ഗുരുവും ശിഷ്യനും എന്ന വിഷയത്തെപ്പററി ശ്രീ പുതൂർ ഉണ്ണിക്കൃഷ്ണനും, ശ്രീരാമകൃഷ്ണസന്ദേശം എന്ന വിഷയത്തെപ്പററി ശ്രീ വി. മുരളീധരമേനോനും പ്രസംഗിക്കും.

## കാലടി ക്ഷേത്രപ്രതിഷ്ഠ

കാലടി ശ്രീരാമകൃഷ്ണ അദ്വൈതാശ്രമത്തിൽ പുതുതായി പണികഴിച്ചിട്ടുള്ള ശ്രീരാമകൃഷ്ണ ക്ഷേത്രത്തിലെ പ്രതിഷ്ഠാകർമ്മം 1976 ഏപ്രിൽ 14-ാംനു- നടത്തുവാൻ തീർച്ചപ്പെടുത്തിയിരിക്കുന്നു. ആഘോഷം സംബന്ധിച്ചുള്ള പരിപാടികൾ ഏപ്രിൽ 13 മുതൽ മെയ് 4 വരെ നീണ്ടുനില്ക്കുന്നതാണ്. 13-ാംനു- കലശപൂജ, പ്രാസാദപൂജ, വാസ്തുഹോമം, പുണ്യാഹം, പീഠാധിവാസം മുതലായവയും, 14-ാംനു- ദേവപ്രതിഷ്ഠ, കലശാഭിഷേകം, വിശേഷാൽപൂജ, ഹോമം, കാളീപൂജ, ശ്രീരുദ്രഹോമം, ഓട്ടംതുള്ളൽ മുതലായവയും, 15-ാംനു- പ്രത്യേകപൂജ, ചണ്ഡികാഹോമം, കാളീകീർത്തനം, പാഠകം, പാട്ടുകച്ചേരി മുതലായവയും, 16-ാംനു- സാധുസമ്മേളനം, യതിപൂജ, ചാക്യാർകൂത്ത്, അക്ഷരശ്ലോകസദസ്സ്, ഹരികഥ മുതലായവയും, 17-ാംനു നാരായണസേവ, നാഗസ്വരക്കച്ചേരി, ഘോഷയാത്ര (നഗരപ്രദക്ഷിണം), കഥകളി മുതലായവയും ആയിരിക്കും പരിപാടികൾ. ഓരോ ദിവസവും പ്രത്യേകം സെമിനാറുകളും സമ്മേളനങ്ങളും കൂടി സന്ന്യാസിശ്രേഷ്ഠന്മാരുടെയും പണ്ഡിതന്മാരുടെയും പ്രഭാഷണങ്ങളും ഉണ്ടാകുന്നതാണ്. 18 മുതൽ 25 വരെ ശ്രീ ജ്ഞാനാനന്ദസരസ്വതി സ്വാമികളുടെ നേതൃത്വത്തിൽ ഭാഗവതസപ്താഹവും 26 മുതൽ മെയ് 4 വരെ അന്തര്യോഗവും ശ്രീ ശങ്കര രാമകൃഷ്ണജയന്തി ആഘോഷങ്ങളും ഉണ്ടായിരിക്കും.

ജയന്തി ആഘോഷങ്ങളിൽ പങ്കുകൊള്ളുവാൻ 400 കി. മീററിൽ കൂടുതൽ ദൂരത്തുനിന്നു വരുന്നവർക്ക് തീവണ്ടിയിൽ രണ്ടാം ക്ലാസ്സിൽ 50 ശതമാനവും ഒന്നാം ക്ലാസ്സിൽ 15 ശതമാനവും യാത്രക്കൂലിയിൽ കിഴിവ് അനുവദിച്ചിട്ടുണ്ട്. ആവശ്യക്കാർക്ക് അതിന്നുവേണ്ട സർട്ടിഫിക്കററുകൾ കാലടി ശ്രീരാമകൃഷ്ണ അദ്വൈതാശ്രമം പ്രസിഡണ്ടിൽനിന്നും കിട്ടുന്നതാണ്. ആശ്രമത്തിൽ താമസിക്കുവാനാഗ്രഹിക്കുന്നവർ നേരത്തെ ആശ്രമം പ്രസിഡണ്ടിനെഴുതണം. 101 ക. അടച്ച് സ്വാഗതസംഘാംഗമായി ചേരുന്നവർക്ക് പ്രത്യേകം ആനുകൂല്യങ്ങളുണ്ടായിരിക്കുന്നതാണെന്ന് ആശ്രമം പ്രസിഡണ്ട് ശ്രീ ഗണാനന്ദസ്വാമികൾ അറിയിക്കുന്നു.

## മഹാസമാധി

ശിവഗിരി മഠാധിപതി ശ്രീ ശങ്കരാനന്ദസ്വാമികൾ ജനുവരി 11-ാംനു- രാത്രി 9.30ന്ന് 91-ാമത്തെ വയസ്സിൽ മഹാസമാധി പ്രാപിച്ചു. ശ്രീനാരായണഗുരുദേവൻെറ പര്യടനവേളകളിൽ സന്തതസഹചാരിയായിരുന്ന സ്വാമിജി ഗുരുദേവൻ ഭൗതികദേഹം വെടിയുന്നതുവരെ അദ്ദേഹത്തെ ശുശ്രൂഷിക്കുകയും അദ്ദേഹത്തിൻെറ പ്രത്യേകാനുഗ്രഹത്തിന്ന് പാത്രമാകുകയുംചെയ്ത ഒരു ധന്യാത്മാവായിരുന്നു. തികച്ചും അന്തർമ്മുഖമായ ഒരു ജീവിതം നയിച്ചിരുന്ന അദ്ദേഹം തപശ്ചര്യകൊണ്ടും ജീവിതനൈർമ്മല്യംകൊണ്ടും ഋജുവായ പെരുമാററംകൊണ്ടും എല്ലാവരുടെയും അത്യധികമായ ബഹുമാനാദരങ്ങൾക്കു പാത്രീഭവിച്ചിരുന്നു. ശിവഗിരിമഠത്തിലെ അവസാനത്തെ മഠാധിപതിയായ ആ പാവനാത്മാവിൻെറ സ്മരണയ്ക്കുമുമ്പിൽ പ്രബുദ്ധകേരളത്തിൻെറ ആദരാഞ്ജലികൾ.

---

# പ്രബുദ്ധകേരളം



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

| വാല്യം 61 | 1976 ഏപ്രിൽ | ലക്കം 4 |
|---|---|---|

## അമൃതവാണി

വേദാന്തത്തിന്റെ മഹത്തായ സമത്വവാദം ദൈനന്ദിനജീവിതത്തിന്റെ സൂക്ഷ്മാംശങ്ങളിലെല്ലാം പ്രായോഗികമാക്കുവാൻ ശ്രമിക്കുമ്പോഴം, സ്വാഭാവികമായി ജാതിയുടെയും സാമൂഹ്യപരിഷ്കാരത്തിന്റെയും ദുർഗ്ഗവും ക്ലിഷ്ടവുമായ പ്രശ്നം ഉദയം ചെയ്യുന്നു. ഞാൻ ജാതിധ്വംസകനോ വെറും സാമൂഹ്യപരിഷ്കർത്താവോ ഒന്നുമല്ലെന്നു നിങ്ങളോടു തുറന്നു പറയേണ്ടിയിരിക്കുന്നു. നിങ്ങൾക്കിഷ്ടമുള്ള ജാതിയിൽ ജീവിച്ചുകൊള്ളുക. അതുകൊണ്ടു് മറെറാരു മനുഷ്യനെയോ ജാതിയെയോ നിങ്ങൾ ദ്വേഷിക്കാൻ കാരണമൊന്നുമില്ല. സ്നേഹം, സ്നേഹം മാത്രമാണു് ഞാൻ പ്രസംഗിക്കുന്നതു്. എന്റെ ഉപദേശത്തിന്റെ അധിഷ്ഠാനമായി ഞാൻ എടുത്തിട്ടുള്ളതു് വിശ്വാത്മാവിന്റെ ഐക്യവും സർവ്വവ്യാപിതയുമെന്ന വമ്പിച്ച വേദാന്തതത്ത്വമത്രെ. ഏതാണ്ടു കഴിഞ്ഞ ഒരു നൂററാണ്ടായി നമ്മുടെ രാജ്യത്തു് സാമൂഹ്യപരിഷ്കർത്താക്കന്മാരുടെയും വിചിത്ര സാമൂഹ്യപരിഷ്കാര പരിപാടികളുടെയും ഒരു പ്രളയംതന്നെ അനുഭവപ്പെട്ടുവരികയാണു്. അവരിൽ ഏറിയ കൂറും നല്ലവരും നല്ലതു ചെയ്യണമെന്നു വിചാരിക്കുന്നവരുമാണു്. അവരുടെ ഉദ്ദേശ്യങ്ങളും, ചില അംശങ്ങളിൽ, തുലോം ശ്ലാഘ്യങ്ങൾതന്നെ. പക്ഷെ, ഒരു സംഗതി പ്രത്യക്ഷമാണു്. ഈ ഒരുനൂറു കൊല്ലമായി നടക്കുന്ന സാമൂഹ്യപരിഷ്കാരങ്ങൾ രാജ്യത്തെങ്ങും കാണത്തക്കവണ്ണം ശാശ്വതവും വിലപ്പെട്ടതുമായ ഫലമൊന്നും ഉളവാക്കിയിട്ടില്ല. ആയിരക്കണക്കിന്നു് പ്രസംഗങ്ങൾ വേദികളിൽനിന്നുതിർന്നു. ദുർവ്വിധിഹതമായ ഹിന്ദുജനതയുടെയും ഹൈന്ദവസംസ്കാരത്തിന്റെയും ശ്രദ്ധാനതമായ ഉത്തമാംഗത്തിൽ അഭിശാപഗ്രന്ഥങ്ങളുടെ ധാരതന്നെ വർഷിക്കപ്പെട്ടു. എങ്കിലും പ്രായോഗികമായ നല്ല ഫലമൊന്നും വന്നില്ല. ഇതിന്നു കാരണം ? അതു വേഗത്തിൽ കണ്ടെത്താം. ഈ അഭിശാപത്തിൽത്തന്നെയാണതു നിലകൊള്ളുന്നതു്. ഒന്നാമതായി നാം ചെയ്യേണ്ടതു്, ചരിത്രപ്രസിദ്ധവും ഒരു ജനതയെന്ന നിലയിൽ നാം സമ്പാദിച്ചതുമായ സ്വഭാവം വെച്ചുപുലർത്തുവാൻ ശ്രമിക്കുകയാണു്. എന്നാൽ ഇന്നു നിലവിലുള്ള പരിഷ്കാരപദ്ധതികളിൽ ഏറിയ കൂറും പാശ്ചാത്യമാർഗ്ഗങ്ങളുടെയും പ്രവർത്തനരീതികളുടെയും അചിന്തിതാനുകരണങ്ങൾ മാത്രമാണെന്നു പറയേണ്ടിവന്നതിൽ ഞാൻ ഖേദിക്കുന്നു. ഭാരതത്തിന്നു് ഇതുപോരാ, നിശ്ചയം. ഇതുകൊണ്ടാണു് ഈയിടെ ഉണ്ടായിട്ടുള്ള പരിഷ്കരണപദ്ധതികൾ നിഷ്ഫലമായിപ്പോയതു്.

— വിവേകാനന്ദസാഹിത്യസർവ്വസ്വം III. 86.

# ഗീതയും സമുദായസേവനവും

ശുദ്ധാനന്ദസ്വാമി

ഉപനിഷത്സാരസർവ്വസ്വമായ ഭഗവദ് ഗീത ബ്രഹ്മവിദ്യാപ്രതിപാദകമാകയാൽ അതു് വ്യക്തിഗതമായ മോക്ഷത്തെയും അതിനുള്ള മാർഗ്ഗങ്ങളെയുംപററി മാത്രമേ പ്രതിപാദിക്കുന്നുള്ളു എന്നു ചിലർ ആക്ഷേപിക്കാറുണ്ടു്. സാമൂഹ്യജീവിതത്തെപ്പററിയും സമുദായസേവനത്തിൻെറ ആവശ്യകതയെപ്പററിയും മററും പ്രതിപാദിക്കാത്തതുകൊണ്ടാണു ഗീതയെ പരമപ്രമാണമായി സ്വീകരിക്കുന്ന ജനസമുദായം അധഃപതിക്കുവാനിടയായതെന്നും അവർ വിശ്വസിക്കുന്നു. ഹിന്ദുസമുദായത്തിൻെറ അധഃപതനത്തെപ്പററി അനുശോചിക്കുന്ന പലരും ഹൈന്ദവശാസ്ത്രങ്ങളുടെ അപര്യാപ്തതയെപ്പററി ആക്ഷേപിക്കുന്നതു് ഈ തരത്തിലാണു്. പരലോകത്തിൽ സുഖം നേടുവാൻ വേണ്ടി ഈ ലോകത്തെ അവഗണിക്കുവാനാണു് ഭാരതീയാചാര്യന്മാർ ഉപദേശിക്കുന്നതു്. അങ്ങനെ സങ്കല്പലോകത്തിലെ ഭാവനാസൗധത്തിൽ വാഴുന്ന ഒരു ജനസമുദായത്തിനു് യാഥാർത്ഥ്യത്തിൻേറതായ ഈ ലോകത്തിൽ പരാജയം സംഭവിക്കുക സ്വാഭാവികമാണല്ലൊ. അതുകൊണ്ടു് കാലത്തിനൊത്തു് ഉയരുവാൻവേണ്ടി പഴഞ്ചൻ ശാസ്ത്രങ്ങളെയും വിശ്വാസങ്ങളെയും മാററിനിർത്തുവാൻ നാം തയ്യാറാകണമെന്നാണു് ഉത്പതിഷ്ണുക്കളായ പരിവർത്തനവാദികളുടെ ആഹ്വാനം. ഇതു് എത്രത്തോളം യഥാർത്ഥമാണു്, സ്വീകാര്യമാണു് ?

ഗീതയിലെ ഓരോ അദ്ധ്യായത്തിൻെറയും അവസാനത്തിൽ ചേർത്തിട്ടുള്ള മുദ്രാവാക്യത്തിൽ നിന്നു് പ്രധാനമായി ഗീത ഒരു അദ്ധ്യാത്മശാസ്ത്രമാണെന്നു സംശയാതീതമായി തെളിയുന്നുണ്ടു്. എന്നാൽ ആദ്ധ്യാത്മികവിഷയങ്ങളെ മാത്രം പ്രതിപാദിക്കുന്ന ഒരു ശാസ്ത്രമാണോ ഗീത എന്നുള്ളതാണു് ഇവിടെ ചിന്തിക്കേണ്ടതു്. ഗീതോപദേശത്തിൻെറ സന്ദർഭംതന്നെ അതു് അങ്ങനെയല്ലെന്നു തെളിയിക്കുന്നു. സാമുദായിക ജീവിതത്തിൽ മുഴുകിക്കഴിയുന്ന അർജ്ജുനൻ ആ നിലയിൽത്തന്നെ വന്നുകൂടിയ സ്വകർത്തവ്യം നിറവേററുന്നതിൽ ചില വിഷമങ്ങൾ നേരിട്ടപ്പോഴാണല്ലൊ ധർമ്മസമ്മൂഢചേതസ്സായി ശ്രീകൃഷ്ണനെ ശരണം പ്രാപിക്കുന്നതു്. ഈ ഭൗതികജീവിതമെല്ലാം ഉപേക്ഷിച്ചു് കാട്ടിൽപോയി ഭിക്ഷാംദേഹിയായി ജീവിക്കുവാൻ കൂടി താൻ തയ്യാറാണെന്നു് അർജ്ജുനൻ ഭഗവാനെ ധരിപ്പിക്കുന്നു. വ്യക്തിപരമായ മോക്ഷത്തിനുവേണ്ടി ലോകത്തിലുള്ള മററു ചുമതലകളെല്ലാം ഉപേക്ഷിക്കണമെന്നായിരുന്നു ഭഗവാൻെറ അഭിപ്രായമെങ്കിൽ തീർച്ചയായും അർജ്ജുനനെ അനുമോദിച്ചു് ആ മാർഗ്ഗം സ്വീകരിക്കുവാൻ ഭഗവാൻ ഉപദേശിക്കുമായിരുന്നു. നേരെമറിച്ചു് സാമുദായികജീവിതത്തിലുള്ള കർത്തവ്യങ്ങളെല്ലാം നിറവേററുവാനാണു് ഗീതാചാര്യൻ ഉപദേശിക്കുന്നതു്. ഇതിൽനിന്നു തന്നെ വ്യക്തമാണു് പരലോകത്തെയോ മോക്ഷത്തെയോ ഉദ്ദേശിച്ചു് ഈ ലോകത്തെയോ സമുദായത്തിലുള്ള തൻെറ കർത്തവ്യങ്ങളെയോ ഉപേക്ഷിക്കുക എന്നുള്ളതല്ല ഗീത ഉപദേശിക്കുന്നതു് എന്നു്.

മനുഷ്യൻ ഒരു സാമൂഹ്യജീവിയാണു്. സമൂഹത്തെ അവഗണിച്ചുകൊണ്ടു് അവനു് ജീവിക്കുവാൻ സാധിക്കുകയില്ല. ഈ ലോകത്തിൽ ജീവിക്കുന്നേടത്തോളംകാലം അവനു സമുദായവുമായി ഇടപെടേണ്ടിവരുന്നു. തൻെറ ജീവിതം സുഗമമാക്കുവാൻവേണ്ടി താൻ സ്വീകരിക്കുന്ന ആനുകൂല്യങ്ങൾക്കു് ഓരോരുത്തനും സമുദായത്തോടു് ചില കടപ്പാടുകളുണ്ടു്. ആ കടപ്പാടുകൾ തീർക്കുവാൻ തൻെറ സേവനം സമുദായത്തിനുവേണ്ടി ഉപയോഗപ്പെടുത്തുക എന്ന കർത്തവ്യം ഏവർക്കുമുള്ളതാണു്. ആ കർത്തവ്യത്തിൽനിന്നു് വിമുഖരാവുന്നവരുടെ ജീവിതം ഒരിക്കലും കൃതകൃത്യമാകുന്നില്ല. അതുകൊണ്ടു് മനുഷ്യജീവിതത്തെപ്പററി സമഗ്രമായി ചിന്തി

ച്ചിട്ടുള്ള ആചാര്യന്മാരാരുംതന്നെ സമുദായത്തോടുള്ള കർത്തവ്യത്തിൽനിന്നു പിന്തിരിയുവാൻ മനുഷ്യരെ ഉപദേശിക്കുകയില്ല. പക്ഷെ അതു നിറവേറേറണ്ടുന്ന രീതികളെപ്പററി ശ്രദ്ധേയങ്ങളായ ചില ഉപദേശങ്ങൾ അവർ തരുന്നുണ്ട്.

മററു ഹൈന്ദവദർശനങ്ങളുടെയെല്ലാമെന്നപോലെ ഗീതയുടെയും അടിസ്ഥാനതത്ത്വം 'ധർമ്മ'മാണ്. ധർമ്മതത്ത്വത്തിൽ അടിയുറച്ചു നിന്നുകൊണ്ട് ജീവിതത്തിൽ അഭിമുഖീകരിക്കേണ്ടിവരുന്ന പ്രശ്നങ്ങളെ എങ്ങനെ നേരിടണമെന്ന് വിശദമായി വ്യാഖ്യാനിച്ചുതരുകയാണ് ഗീത ചെയ്യുന്നത്. വൈരുദ്ധ്യങ്ങളുടെ സംഘട്ടനം എപ്പോഴും ജീവിതത്തിന്റെ സ്വഭാവമാണ്. ഗീതയുടെ അഭിപ്രായത്തിൽ, ഈ പ്രപഞ്ചംതന്നെ ചേതനമായ പരാപ്രകൃതിയുടെയും ജഡമായ അപരാപ്രകൃതിയുടെയും സംയുക്തരൂപമാണല്ലൊ. ആ രണ്ടു പ്രകൃതികളും അന്യോന്യം വിരുദ്ധസ്വഭാവത്തോടുകൂടിയവയുമാണ്. അവയുടെ നിരന്തരസംഘട്ടനത്തിലൂടെ മുന്നോട്ടുപോകുന്ന ജീവിതത്തെ സുഖവും സമാധാനവും നിറഞ്ഞതാക്കിത്തീർക്കുവാനുള്ള—അവയെ സമഞ്ജസമായി സമ്മേളിപ്പിച്ച് പരമസത്യത്തിന്റെ പ്രകാശത്തിലേയ്ക്കു നയിക്കുവാനുള്ള—മാർഗ്ഗമാണ് ഗീത ഉപദേശിക്കുന്നത്. ധാർമ്മികമായ പശ്ചാത്തലത്തിൽ നിന്നുകൊണ്ട് ജീവിതത്തെ നോക്കിക്കാണുകയും വിശകലനം ചെയ്യുകയുമാണ് അതിന്നുള്ള സുഗമമായ മാർഗ്ഗം. ഒന്നിനെത്തള്ളി മറെറാന്നിനെ സ്വീകരിക്കുവാനല്ല, രണ്ടിനേയും മൗലികമായ സത്യത്തിന്റെ ദൃഷ്ടിയിൽക്കൂടി നോക്കിക്കണ്ട് സമന്വയിപ്പിക്കുവാനാണ് ഗീത ഉപദേശിക്കുന്നത്. ''ക്ഷേത്രക്ഷേത്രജ്ഞയോർജ്ഞാനം യത്തത് ജ്ഞാനം മതം മമ.'' അവിടെ വൈരുദ്ധ്യം തിരോഭൂതമാകുന്നു, സംഘട്ടനം സ്നേഹപൂർവ്വമായ സ്വീകരണമായിത്തീരുന്നു.

ഭാരതീയാചാര്യന്മാർ ജീവിതസാഫല്യം നേടുവാൻ നാലു പുരുഷാർത്ഥങ്ങളെ കല്പിച്ചിട്ടുള്ളതിൽ ഒന്നാമത്തേതു ധർമ്മമാണ്. ധർമ്മത്തിന്നനുസരിച്ച് അർത്ഥകാമങ്ങളെ നിയന്ത്രിച്ചാൽ മാത്രമേ ഒരുവൻ മോക്ഷത്തിന്നർഹനാകൂ. ധർമ്മത്തിന്റെ ലക്ഷണമാകട്ടെ 'പ്രാണിനാംയ അഭ്യുദയനിഃശ്രേയസഹേതുഃ സ ധർമ്മഃ' എന്നാണ്. ഭൗതികമായ അഭിവൃദ്ധി അഭ്യുദയവും, ആദ്ധ്യാത്മികമായ ഉന്നതി നിഃശ്രേയസവുമാകുന്നു. അങ്ങനെ ഭൗതികവും ആദ്ധ്യാത്മികവുമായ കാര്യങ്ങൾക്ക് തുല്യ പ്രാധാന്യം കൊടുത്തുകൊണ്ടാണ് ആചാര്യന്മാർ ജീവിതത്തെ നോക്കിക്കണ്ടിരുന്നത്. ധർമ്മാനുഷ്ഠാനത്തിന്റെ ഫലം പറയുന്ന സ്ഥലത്ത് മനു പ്രത്യേകം പറയുന്നു:

> ശ്രുതിസ്മൃത്യുദിതം ധർമ്മമനുതിഷ്ഠൻ ഹി മാനവഃ
> ഇഹ കീർത്തിമവാപ്നോതി പ്രേത്യ ചാനുത്തമം സുഖം.
> (മനുസ്മൃതി 2.9)

(ശ്രുതിസ്മൃതികളിൽ വിഹിതമായ ധർമ്മം അനുഷ്ഠിക്കുന്ന മനുഷ്യൻ ഈ ലോകത്തിൽ കീർത്തിയും പരലോകത്തിൽ നിരതിശയമായ ആനന്ദവും അനുഭവിക്കുന്നു.) പരലോകത്തിന്നു വേണ്ടി ഈ ലോകത്തെ നിഷേധിക്കുകയോ അവഗണിക്കുകയോ ചെയ്യുവാൻ നമ്മുടെ ആചാര്യന്മാർ ഉദ്ദേശിച്ചിട്ടില്ലെന്ന് ഇതുകൊണ്ടു തെളിയുന്നുണ്ടല്ലൊ. മനുഷ്യജീവിതത്തിന്ന് രണ്ട് അംശങ്ങളുണ്ട്, ഒന്ന് ഭൗതികം, മറെറാന്ന് ആദ്ധ്യാത്മികം. ആദ്യത്തേത് ജഡപ്രകൃതിയെ സംബന്ധിച്ചുള്ളത്. അതിന്റെ ഉപാധികളാണ് ശരീരം, സമുദായം, രാഷ്ട്രം മുതലായവ. ജീവിതനിർവ്വഹണത്തിന്ന് ഇവ അത്യന്താപേക്ഷിതങ്ങളാണെങ്കിലും ഇവയോടുള്ള ആസക്തിയും ബന്ധവും ക്ലേശകാരണമാണെന്നറിഞ്ഞ് ആദ്ധ്യാത്മികസ്വാതന്ത്ര്യത്തിന്റെ പ്രകാശത്തിലെത്തുവാനാണ് മനുഷ്യൻ ആഗ്രഹിക്കുന്നത്. ലൗകികവും ആദ്ധ്യാത്മികവുമായ ഈ രണ്ടു ജീവിതതലങ്ങളും ധാർമ്മികമായ അടിസ്ഥാനത്തിലുറപ്പിക്കണമെന്നാണ് ഗീത ഉപദേശിക്കുന്നത്.

മനുഷ്യന്ന് ഒരു ജീവിതലക്ഷ്യമുണ്ടായിരിക്കണം. അത് എന്താണെന്ന് ആദ്യംതന്നെ തീർച്ചപ്പെടുത്തുകയും വേണം. അവന്റെ എല്ലാ പ്രവൃത്തികളും ആ ലക്ഷ്യപ്രാപ്തിക്കു സഹായകമായിരിക്കണം. ആ നിലയ്ക്ക് സ്വജീവിതം എങ്ങനെ നയിക്കണമെന്നാണ് ഗീതയിൽനിന്നു പഠിക്കുവാനുള്ളത്. നിത്യവും നിരതിശയവുമായ ആനന്ദം ആഗ്രഹിക്കുന്ന മനുഷ്യന്ന് അനിത്യവും അസുഖവുമായ ഈ പ്രകൃതിയിലുള്ളതൊന്നും ലക്ഷ്യമാകുവാൻ വഴിയില്ല.

പ്രകൃത്യതീതവും അനശ്വരവുമായ ഉണ്മയും അറിവും ആനന്ദവും ലക്ഷ്യമായി സ്വീകരിക്കുന്ന മനുഷ്യന് ഈ ലോകത്തിലുള്ള തൻെറ കത്തവ്യങ്ങൾ പലതും പ്രതിബന്ധമായി തോന്നിയേക്കാം. അങ്ങനെ ലൗകികധമ്മങ്ങളും ജീവിതലക്ഷ്യവും തമ്മിൽ വൈരുദ്ധ്യം അനുഭവപ്പെടുമ്പോൾ അവയെ എങ്ങനെ സമന്വയിക്കാമെന്നും ലൗകികകത്തവ്യങ്ങളെ എങ്ങനെ ലക്ഷ്യപ്രാപ്തിക്കു സഹായകങ്ങളാക്കാമെന്നും ഉപദേശിക്കുകയാണ് ഗീതാചാര്യൻ ചെയ്യുന്നതു്. സ്വകത്തവ്യമായ യുദ്ധം ചെയ്യുകതന്നെ വേണമെന്ന് നിബ്ബന്ധിക്കുന്നതോടുകൂടി ആ യുദ്ധത്തിൻെറ ദോഷഫലങ്ങളൊന്നും തന്നെ ബാധിക്കാതിരിക്കാനുള്ള മാഗ്ഗങ്ങളെന്തെല്ലാമെന്ന് അജ്ജുനന്ന് ഉപദേശിക്കുന്നതാണല്ലൊ ഗീത. അങ്ങനെ ഏതൊരുവനെയും സ്വധമ്മാനുഷ്ഠാനത്തിന്ന് പ്രേരിപ്പിക്കുകയാണ് ഭഗവാൻ ചെയ്യുന്നതു്.

ഈ പശ്ചാത്തലത്തിൽവേണം ഗീതയിൽ വിവരിച്ചിട്ടുള്ള സമുദായസേവനത്തെപ്പററി ആലോചിക്കുവാൻ. പ്രസിദ്ധീകരണത്തിന്നും കീത്തിക്കും വേണ്ടിയുള്ളതും ഫോട്ടോഗ്രാഫറെ അടുത്തു നിത്തിക്കൊണ്ടുള്ളതുമായ സാമൂഹ്യസേവനം ഗീതക്കു സമ്മതമല്ലെന്നതു ശരിതന്നെ. പിന്നെ വിപ്ലവാത്മകങ്ങളായ മാററങ്ങൾ സമുദായത്തിൽ വരുത്തുന്നതിനെപ്പററി ഗീത പ്രത്യേകനിദ്ദേശമൊന്നും നല്കുന്നില്ല എന്നാണ് ആക്ഷേപത്തിന്നടിസ്ഥാനമെങ്കിൽ, നിത്യസമാധാനത്തിന്നുള്ള മാഗ്ഗത്തിൽ വിപ്ലവത്തിന്ന് സ്ഥാനമില്ലെന്നു ധരിക്കേണ്ടതാണ്. വിപ്ലവംവഴി സമാധാനം നേടിക്കളയാമെന്നുള്ള ആഗ്രഹം നിഷ്ഫലവും നിരത്ഥകവുമാണെന്ന് ലോകചരിത്രം തെളിയിക്കുന്നുണ്ടല്ലൊ. യുദ്ധത്തിൻെറ ദുരന്തഫലങ്ങളെ കാണിച്ച് ഹിംസാത്മകമായ യുദ്ധവും വിപ്ലവവും നാം ഉദ്ദേശിക്കുന്ന ലക്ഷ്യത്തിലേക്കു നമ്മെ നയിക്കുവാൻ പര്യാപ്തമല്ലെന്നു കാണിക്കുകയാണ് ശ്രീ മഹാഭാരതംതന്നെ ചെയ്യുന്നതു്. ഭൗതികകാര്യങ്ങൾ മാത്രം ഉപായവും ഉപേയവുമായി സ്വീകരിക്കുകയാണെങ്കിൽ അതു ക്ലേശപൂണ്ണമായ ഒരു നിലയിലേക്കേ നമ്മെ നയിക്കുകയുള്ളു. അതുകൊണ്ടു് ആദ്ധ്യാത്മികതയിൽനിന്നുമാത്രം സിദ്ധിക്കുന്ന ശാന്തിയും സമാധാനവും ഉപേയമായി സ്വീകരിക്കുകയും അതിന്നുള്ള ഉപായമായി ഭൗതികകാര്യങ്ങളിൽ പ്രവത്തിക്കുകയും ചെയ്യുകയാണ് വേണ്ടതു്. അങ്ങനെ നിവൃത്തിമാഗ്ഗത്തിലൂടെ ചുരുക്കം ചിലക്കുമാത്രം നേടാവുന്ന ലക്ഷ്യം പ്രവൃത്തിമാഗ്ഗത്തിലൂടെ സാമാന്യജനങ്ങൾക്ക് നേടാൻ കഴിയുന്ന എന്ന് ഗീത വിശദമായി പറയുന്നു. ഇതാണ് മതത്തിൻെറ തത്വം. പ്രവൃത്തിനിരതരായി കഴിഞ്ഞുകൂടുന്ന ലൗകികന്മാക്കുകൂടി യഥാത്ഥമനുഷ്യരായി ജീവിക്കുവാനും ജന്മസാഫല്യം നേടുവാനുമുള്ള മാഗ്ഗം അതു കാണിച്ചുകൊടുക്കുന്നു. മതത്തെ അതിൻെറ യഥാത്ഥസ്വരൂപത്തിൽ മനസ്സിലാക്കുവാൻ ശ്രമിച്ചാൽ ഇന്ന് മതത്തിൻെറമേൽ ചൊരിയുന്ന ആക്ഷേപങ്ങൾ പലതും അടിസ്ഥാനരഹിതമാണെന്ന് മനസ്സിലാക്കുവാൻ വിഷമമില്ല.

പരമസത്യത്തെ – സവ്വേശ്വരനെ – സാക്ഷാത്കരിക്കുക എന്ന ജീവിതലക്ഷ്യം വെച്ചുകൊണ്ടു് നാം എങ്ങനെ ലോകത്തിൽ പെരുമാറണം, സമുദായത്തോടു നമുക്കുള്ള കടമ എന്താണ് എന്നതിനെപ്പററി ഗീതയിൽ മൂന്നാമദ്ധ്യായത്തിൽ പ്രധാനമായിവിവരിക്കുന്നുണ്ട്. കമ്മം ചെയ്യാതെ ആക്കും ഈ ലോകത്തിൽ ജീവിക്കുവാൻ സാധ്യമല്ല. ബാഹ്യമായ കമ്മങ്ങളെ ഉപേക്ഷിക്കുന്നതുകൊണ്ടു് ഒരുവൻ നൈഷ്കമ്മ്യഭാവത്തെ–സിദ്ധാവസ്ഥയെ-പ്രാപിക്കുന്നുമില്ല. മാത്രമല്ല കമ്മം ചെയ്യാതിരുന്നാൽ ശരീരസംരക്ഷണംപോലും സാധിക്കുകയില്ല. അതുകൊണ്ടു് പ്രകൃതിയുടെ ആവശ്യങ്ങൾക്കും നിബ്ബന്ധങ്ങൾക്കും കീഴടങ്ങി അവശ്യകത്തവ്യമായി വന്നുകൂടുന്ന കമ്മങ്ങളെ എങ്ങനെ നിവ്വഹിക്കണം എന്നുള്ള ചോദ്യത്തിന്ന് ഗീത നൽകുന്ന ഉത്തരം പ്രത്യേകം ശ്രദ്ധേയമാണ്. ജ്ഞാനംകൊണ്ടേ പരമാനന്ദപ്രാപ്തിയുള്ളൂ എന്നു ശഠിക്കുന്നവർകൂടി അനുസരിക്കേണ്ട മാഗ്ഗമാണവിടെ ഭഗവാൻ പറയുന്നതു്. പ്രജാപതി ജനങ്ങളെ സൃഷ്ടിക്കുമ്പോൾത്തന്നെ കൂടെ യജ്ഞത്തെയും സൃഷ്ടിച്ച് അതുകൊണ്ടു് ഇഷ്ടാനുരൂപങ്ങളായ ഫലങ്ങൾ നേടി അഭിവൃദ്ധിപ്പെട്ടുകൊള്ളുവാൻ ജനങ്ങളെ ഉപദേശിച്ചുപോൽ. എന്താണ് യജ്ഞം ? നാം ഇന്നു കാണുകയും കേൾക്കുകയും ചെയ്യുന്ന യാഗത്തെപ്പററിയല്ല ഭഗവാൻ അവിടെ സൂചിപ്പിക്കുന്നതു്. സ്വാത്ഥപരമായിട്ടല്ലാതെ, ഈശ്വരാപ്പണമായിചെയ്യുന്ന

ലോകസേവനത്തെയാണവിടെ യജ്ഞമായി കണക്കാക്കുന്നതു്. ഈശ്വരാപ്പണമായിചെയ്യുന്ന കമ്മം ലോകസേവനമല്ലാതെ മററൊന്നുമല്ലെന്നു് ഗീതയിൽ വ്യക്തമാണു്. ഗീതയിലെ ഈശ്വരൻ സൃഷ്ടിസ്ഥിതിസംഹാരങ്ങളെക്കൊണ്ടു് ലോകത്തെ നിയന്ത്രിച്ചു് പ്രപഞ്ചാതീതനായി വത്തിക്കുന്ന ഒരു മഹാപ്രഭുവല്ല. ക്ഷേത്രങ്ങൾക്കുള്ളിൽ അച്ചാവിഗ്രഹങ്ങളിൽ മാത്രം കുടികൊള്ളുന്ന ചൈതന്യവിശേഷവുമല്ല. ഈ ലോകത്തിൽ സവ്വത്ര സവ്വഭൂതങ്ങളിലും അന്തര്യാമിരൂപേണ കുടികൊള്ളുന്ന ഒരു ഈശ്വരനെയാണു് ഗീതാചാര്യൻ നമുക്കു കാട്ടിത്തരുന്നതു്. പത്താമദ്ധ്യായത്തിൽ ഈ ലോകത്തിലുള്ളതെല്ലാം ഭഗവാന്റെ വിഭൂതിയാണെന്നു വിസ്തരിച്ചതിന്നുശേഷം പതിനൊന്നാമദ്ധ്യായത്തിൽ അതു പ്രത്യക്ഷമായി കാണിച്ചുകൊടുക്കുന്നു.

> ''അനേകവക്ത്രനയനമനേകാത്ഭുതദശനം
> അനേകദിവ്യാഭരണം ദിവ്യാനേകോദ്യതായുധം''
> (11–10)

അന്തമററ മുഖങ്ങളും കണ്ണുകളും പലതരം അത്ഭുതക്കാഴ്ചകളും അനവധി അലങ്കാരവിശേഷങ്ങളും പ്രകാശിക്കുന്ന, അസംഖ്യം ഉയത്തിപ്പിടിച്ച ആയുധങ്ങളും മററും ഉള്ള, ഒരു രൂപത്തെയാണു് അജ്ജുനൻ അവിടെ കാണുന്നതു്. അങ്ങനെയുള്ള ഈശ്വരനിൽ എല്ലാ കമ്മങ്ങളും സമപ്പിക്കുവാനാണു് ഭഗവാനുപദേശിക്കുന്നതു്. അതായതു് നമ്മുടെ എല്ലാ പ്രവൃത്തികളുടെയും ലക്ഷ്യം ലോകസേവനമായിരിക്കണം. അങ്ങനെയല്ലാതെ, അതായതു് സമുദായത്തിന്നുവേണ്ടിയല്ലാതെ, തനിക്കുവേണ്ടി സ്വാത്ഥപരനായി എന്തെങ്കിലും ചെയ്യുന്നവൻ മഹാപാപിയാണെന്നുകൂടി കമ്മയോഗത്തെ നിരൂപണം ചെയ്യുമ്പോൾ, എടുത്തു പറയുന്നുണ്ടു്. അങ്ങനെ സമുദായസേവനത്തിന്നൊരുങ്ങുന്നവൻ പാപവിമുക്തനാകുന്നു; ശാശ്വതമായ ശാന്തിക്കും സമാധാനത്തിന്നും അധികാരിയായിത്തീരുന്നു. ലോകവും ഈശ്വരനും ഭിന്നമല്ലാത്തതുകൊണ്ടു് ലോകത്തിന്നുവേണ്ടി ചെയ്യുന്ന ഏതു സേവനവും ഈശ്വരാരാധനമാകുന്നു. ഈ മനോഭാവത്തോടുകൂടി നാം ലോകസേവനം ചെയ്യണമെന്നും സ്വാത്ഥരാഹിത്യവും അനാസക്തിയും നമുക്കു മാഗ്ഗദശനം നൽകുന്ന ദീപസ്തംഭങ്ങളായി അംഗീകരിക്കണമെന്നും അങ്ങനെ സമുദായസേവനത്തിൽ ഇന്നു കാണുന്ന ദോഷങ്ങളെ പരിഹരിക്കാൻ കഴിയുമെന്നും നമ്മെ ഉദ്ബോധിപ്പിക്കുകയാണു് കമ്മയോഗത്തിലൂടെ ഗീതാചാര്യൻ ചെയ്യുന്നതു്. കമ്മയോഗരഹസ്യത്തെപ്പററി ഒരു വ്യാഖ്യാതാവു പറയുന്നതു നോക്കുക: ''ജീവന്മാരുടെയും (ഭോക്താക്കളുടെയും) ഭോഗ്യവസ്തുക്കളുടെയും ഭോഗകരണങ്ങളുടെയും ഭോഗായതന(ദേഹ)ങ്ങളുടെയും സമൂഹം (വിരാട്ട്) ആകുന്ന ശരീരത്തോടുകൂടിയ ചൈതന്യത്തെയാണു് ഈശ്വരനെന്നു പറയുന്നതു്. ഈ ഈശ്വരശരീരത്തിൽ താൻ ഒരു ചെറുതരി മാത്രമാണു്. മററുള്ള അവയവങ്ങളുടെ കമ്മഫലത്തെയാണു് താൻ അനുഭവിക്കുന്നതു്. അതുകൊണ്ടു് അവക്കുവേണ്ടി തന്റെ എല്ലാ കഴിവുമുപയോഗിച്ചു് പ്രവത്തിക്കുക എന്നതു് തന്റെ കത്തവ്യമാണു്. താൻ ചെയ്യുന്ന കത്തവ്യകമ്മത്തിൽനിന്നുണ്ടാകുന്ന ഫലം മററുള്ള അവയവങ്ങൾക്കു് (ജീവികൾക്കു്) എത്തിച്ചേരേണ്ടതാണെന്ന വിചാരം മാത്രമേ അവനുള്ളു. ഇതാണു് സ്വാത്ഥത്യാഗം; ഇതാണു് കമ്മയോഗത്തിന്റെ മമ്മം.'' (സാധനാബോധിനി – പ്രകാശാനന്ദ സ്വാമികൾ. പേജ് 89) വിരാഡുപാസന എന്നും വിശ്വരൂപോപാസന എന്നും മററുമുള്ള രൂപത്തിൽ ഗീത വിധിക്കുന്നതെല്ലാം ഈ ലോകസേവനംതന്നെയാണു്. ഈ സമുദായസേവനമാകുന്ന കമ്മയോഗം തന്റെ കത്തവ്യമാണെന്നു നിശ്ചയിച്ചു് അനുഷ്ഠിക്കുന്നവനു മാത്രമേ ലോകോദ്ധാരകമായ കമ്മംചെയ്തു് തനിക്കും മററുള്ളവക്കും സുഖം കിട്ടുവാനുള്ള വഴിക്കു നീങ്ങുവാൻ സാധിക്കുകയുള്ളു. അല്ലാത്തവർ മൂഢന്മാരും നഷ്ടന്മാരുമായിത്തീരുന്നു എന്നു് മൂന്നാമദ്ധ്യായം 31, 32 ശ്ലോകങ്ങളിൽ വ്യക്തമായി പറയുന്നുണ്ടു്. ഗീതയുടെ സ്വരൂപം മനസ്സിലാക്കുവാനുള്ള പ്രധാന മാഗ്ഗദശിയെന്നു സ്വയം വിശേഷിപ്പിക്കുന്ന ഈ മൂന്നാമധ്യായത്തിൽ പറഞ്ഞിട്ടുള്ള യജ്ഞസ്വരൂപത്തെപ്പററി മഹാത്മജി പറയുന്നതു നോക്കുക: ''ഭഗവാൻ ഇപ്രകാരം പറഞ്ഞു:....ലോകസേവയെ ഉദ്ദേശിച്ചുമാത്രം കമ്മം ചെയ്യുമ്പോൾ ആസക്തി അല്ലെങ്കിൽ രാഗദ്വേഷങ്ങൾ ഉണ്ടാകയില്ല. ഈ യജ്ഞം, സേവാകമ്മം, നീ ചെയ്തുകൊള്ളുക. ബ്രഹ്മാവു് ലോകത്തെ സൃഷ്ടിച്ചതോടുകൂടിത്തന്നെ യജ്ഞത്തെയും സൃഷ്ടിച്ചിട്ടു് ജീവികളുടെ ചെവിയിൽ ഇപ്രകാരം ഉപദേശിച്ചു:–

'നിങ്ങരം ലോകത്തിലേയ്ക്കു പോവുക; ഒരുവൻ മററൊരുവനുവേണ്ടി സേവാകർമ്മം ചെയ്തു് അഭിവൃദ്ധിയെ പ്രാപിക്കുക; സമസ്തജീവജാലങ്ങളെയും ദേവതാരൂപമായി — ഈശ്വരാകാരമായി അറിയുക; ഈ ദേവതകളെ സേവിച്ചു് അവരെ പ്രസന്നരാക്കുക; എന്നാൽ അവർ നിങ്ങരംക്കും സന്തുഷ്ടി തരും; പ്രസന്നരായ ദേവതകരം നിങ്ങളാവശ്യപ്പെടാതെതന്നെ നിങ്ങളുടെ സർവ്വാഭീഷ്ടങ്ങളും സാധിപ്പിച്ചുതരും.' ലോകസേവ ചെയ്യാതെ, ലോകത്തിന്നു കൊടുക്കേണ്ട ഓഹരി അവർക്കു കൊടുക്കാതെ, ഭക്ഷണം കഴിക്കുന്നവൻ ചോരനാകുന്നു.'' (അനാസക്തിയോഗം.) ലോകസേവ ചെയ്യേണ്ടതിന്നാണു് ജീവിതം, ഭോഗങ്ങളനുഭവിയ്ക്കേണ്ടതിന്നല്ല. അതുകൊണ്ടു് നാം നമ്മുടെ ജീവിതത്തെ യജ്ഞമയമാക്കിത്തീർക്കണം. അങ്ങനെ ഭൗതികത്തിലൂടെ ആദ്ധ്യാത്മികതയിലേയ്ക്കു കയറുക എന്ന ഉപദേശമാണു് ലൗകികജീവിതത്തെയും സാമൂഹ്യസേവനത്തെയുംപററി ഗീതയിൽ സർവ്വത്ര നാം കാണുന്നതു്.

മാത്രമല്ല ജീവിതം സഫലമാക്കിത്തീർക്കുവാനുള്ള അമൂല്യങ്ങളായ പല ഉപദേശങ്ങളും നൽകിയതിന്നുശേഷം ഉപസംഹരിക്കുന്നതിങ്ങനെയാണു്:

''ഈശ്വരഃ സർവ്വഭൂതാനാം ഹൃദ്ദേശേഽർജ്ജുന തിഷ്ഠതി
ഭ്രാമയൻ സർവ്വഭൂതാനി യന്ത്രാരൂഢാനി മായയാ
തമേവ ശരണം ഗച്ഛ സർവ്വഭാവേന ഭാരത
തത്പ്രസാദാത് പരാം ശാന്തിം സ്ഥാനം പ്രാപ്സ്യസി
[ശാശ്വതം.'' (18, 61, 62)

(എല്ലാ ജീവികളുടെയും ഹൃദയത്തിൽ, അവയുടെ പ്രവർത്തനങ്ങരംക്കെല്ലാം ഹേതുഭൂതനായി, വർത്തിക്കുന്ന ഈശ്വരനെത്തന്നെ സർവ്വഭാവങ്ങളിലും ശരണം പ്രാപിക്കുക. ആ ഈശ്വരൻെറ അനുഗ്രഹംകൊണ്ടു് ശാശ്വതശാന്തിയും പരമപദവും നിനക്കു പ്രാപിക്കാം.) സർവ്വാന്തര്യാമിയായ ഈശ്വരനെ ആരാധിക്കുവാനുപദേശിക്കുന്നേതുകൊണ്ടു് വിശ്വരൂപോപാസനയാകുന്ന ലോകസേവനത്തിൽ പ്രവർത്തിക്കുവാനാണു് ഭഗവാനുപദേശിക്കുന്നതു്. മററു പല ഗ്രന്ഥങ്ങളിലും, ഗീതയിലെന്നപോലെ, ഈശ്വരാരാധനയുടെ രൂപത്തിൽ ലോകസേവനംതന്നെയാണു് പ്രതിപാദിക്കുന്നതെന്നറിവാൻ വിഷമമില്ല.

യോ വാ സർവ്വേഷു ഭൂതേഷു സന്തമാത്മാനമീശ്വരം
ഹിത്വാർച്ചാം ഭജതേ മൗഢ്യാദ്ഭസ്മന്യേവ ജുഹോതി സഃ.

(സർവ്വഭൂതങ്ങളിലും കുടികൊള്ളുന്ന ആത്മാവായ ഈശ്വരനെ ഉപേക്ഷിച്ചു് ക്ഷേത്രങ്ങളിലെ വിഗ്രഹങ്ങളിൽ മാത്രം ഈശ്വരനെ ആരാധിക്കുന്നവൻെറ പൂജ ഭസ്മത്തിൽ ഹോമിക്കുന്നതുപോലെ നിഷ്ഫലമാകുന്നു.)

അർച്ചായാമേവ ഹരയേ പൂജാം യഃ ശ്രദ്ധയേഹതേ
ന തദ്ഭക്തേഷു ചാന്യേഷു സ ഭക്തഃ പ്രാകൃതഃ സ്മൃതഃ.

(വിഗ്രഹങ്ങളിൽമാത്രം ശ്രദ്ധയോടെ പൂജ ചെയ്യുകയും ഭക്തന്മാരെയും മററുള്ളവരെയും ശ്രദ്ധിക്കാതിരിക്കയും ചെയ്യുന്നവൻ പ്രാകൃതഭക്തനാകുന്നു.) ഇങ്ങനെ സമുദായത്തിലെ എല്ലാ അംഗങ്ങളെയും ഈശ്വരഭാവേന സേവ ചെയ്യേണ്ടതിൻെറ ആവശ്യകതയെ എല്ലാ പുരാണങ്ങളിലും ഉറപ്പിച്ചുപറഞ്ഞിരിക്കെ സാമൂഹ്യസേവനത്തെപ്പററി ഗീതയും മററു ധർമ്മഗ്രന്ഥങ്ങളും പ്രതിപാദിക്കാത്തതുകൊണ്ടാണു് ഹിന്ദുസമുദായം അധഃപതിച്ചതെന്നു പറയുന്നതു് അജ്ഞതാവിലസിതം മാത്രമാണു്. കാലക്രമത്തിൽ മതത്തിൽ കടന്നുകൂടിയിട്ടുള്ള അന്ധവിശ്വാസങ്ങളെയും അനാചാരങ്ങളെയും ദൂരീകരിച്ചു് ശരിയായ മതതത്വങ്ങളെപ്പററി ജനങ്ങളെ ബോധവാന്മാരാക്കുവാൻ വേണ്ടി നാം ശ്രമിക്കുകയാണു വേണ്ടതു്. നമ്മുടെ സമുദായത്തിൽ തിന്മകളും കുറവുകളുമുണ്ടു്. ഏതു സമുദായത്തിലാണു് അതില്ലാത്തതു് ? കുററം പറയുകയല്ല അതിന്നുള്ള പരിഹാരമാർഗ്ഗം. ജഗദ്ഹിതവും അതുവഴി ആത്മനോമോക്ഷവും നേടുവാനുള്ള വഴി കണ്ടുപിടിച്ചു് അതു പിന്തുടരുകയാണു് ഇന്നത്തെ സാമൂഹ്യപരിഷ്കർത്താക്കരം ചെയ്യേണ്ടതു്. അതിന്നുള്ള മാർഗ്ഗം ശ്രീവിവേകാനന്ദസ്വാമികരം വ്യക്തമായി പറഞ്ഞുതരുന്നുണ്ടു്. അതു പഠിക്കുവാനും അറിവാനും അനുസരിക്കുവാനും നമുക്കു ശ്രമിക്കുക. നിഷ്കൃഷ്ടമായ ശാസ്ത്രപഠനം ധാർമ്മികമായ പുരോഗതിയിലേയ്ക്കുള്ള മാർഗ്ഗമാണു്.

# ആദ്ധ്യാത്മികപുരോഗതി പരിശോധിക്കുന്നതെങ്ങനെ ?

**ബുധാനന്ദസ്വാമികൾ**

നീണ്ടകാലത്തെ ആദ്ധ്യാത്മികജീവിതത്തിനുശേഷവും പലരും, ഏതുവഴിക്കാണ തങ്ങൾ നീങ്ങുന്നതെന്നു തിട്ടമില്ലാത്ത ഒരവസ്ഥയിലായിരുന്നേക്കാം. ആദ്ധ്യാത്മികമാർഗ്ഗത്തിൽ പുരോഗമിക്കുന്നോ പശ്ചാദ്ഗമിക്കുന്നോ അതോ രണ്ടുമല്ലാതെ നിലകൊള്ളുന്നോ എന്നറിയാൻവയ്യാത്ത നിലയിൽ പലരും വിഷമിക്കാറുണ്ട്.

നിർഭാഗ്യവശാൽ മസ്തിഷ്കമാന്ദ്യം ആദ്ധ്യാത്മികജീവിതവുമായി പലപ്പൊഴും ബന്ധപ്പെട്ടു കാണുന്നു. അതിലും മേലേ, സ്വപ്നങ്ങളും മനോഭ്രമങ്ങളും ആത്മീയാനുഭൂതികളുടെ ഛവി കൈക്കൊണ്ടു് വിവേകം കുറഞ്ഞ സാധകരെ കളിപ്പിക്കാറുണ്ട്. പലപ്പോഴും, അവ്യക്തവും വികലവുമായ ചിന്തനം ആദ്ധ്യാത്മികപരിശ്രമങ്ങളോടൊപ്പം കാണാം. മുമ്പു് ഒരു മതംമാത്രം സത്യമെന്നു വിചാരിച്ചിരുന്ന സ്ഥാനത്തു് ഇപ്പോൾ എല്ലാ മതങ്ങളും സത്യമെന്നു വിചാരിക്കുന്നു എന്നുള്ളതുകൊണ്ടു് തങ്ങൾ ആദ്ധ്യാത്മികമായി പുരോഗമിച്ചതായി ചിലർ കരുതിയേക്കാം — ഒരു പക്ഷേ, ഇതു് എല്ലാ മതങ്ങളോടും അവർ ഉദാസീനരായതിൻെറ ഫലമായിരുന്നേക്കാമെങ്കിലും. എന്നാൽ എപ്പോഴും അതങ്ങനെ ആകണമെന്നില്ല. വിശദവും വിവേചനക്ഷമവുമായ കൂർമ്മബുദ്ധി പ്രകൃതിശാസ്ത്രഗവേഷണങ്ങൾക്കെന്നതുപോലെ സത്യസന്ധമായ ആദ്ധ്യാത്മികജീവിതത്തിനും ആവശ്യമാണ്. ഒരു ഉഷ്ണമാപിനികൊണ്ടു് ശരീരോഷ്ണം അളക്കാവുന്ന മാതിരി ആദ്ധ്യാത്മികപുരോഗതി അളക്കാനാവില്ലെന്നുള്ളതു ശരിതന്നെയെങ്കിലും അതു സംബന്ധിച്ച സന്ദിഗ്ദ്ധാവസ്ഥ ഒഴിവാക്കാവുന്ന വിധം ചില പരീക്ഷണങ്ങൾ സാധ്യമാണ്.

ബുദ്ധൻെറ ഒരു പ്രഭാഷണത്തിൽ — മററു ലോകാചാര്യന്മാർ ചെയ്തിട്ടുള്ളതുപോലെ — ആദ്ധ്യാത്മികജീവിതത്തിലെ പുരോഗതി നിർണ്ണയിക്കാനുള്ള ചില സുനിശ്ചിതമാർഗ്ഗങ്ങൾ പരോക്ഷമായി നിർദ്ദേശിച്ചിട്ടുണ്ട്. അവ സാർവ്വജനീനവും ഏതു മനുഷ്യനും തെററുപററാത്തവിധം ഉപയോഗപ്പെടുത്താവുന്നവയുമാണ്. ആദ്ധ്യാത്മികപുരോഗതിയുടെ ഫലമായി നമുക്കു പ്രാപിക്കേണ്ട ധർമ്മത്തിൻെറ (പരമാദർശത്തിൻെറ) ലക്ഷണങ്ങൾ താഴെപ്പറയുന്നവയുടെ വികസനമാണെന്നു ബുദ്ധൻ ഉപദേശിക്കുന്നു:

1 നിർവ്വികാരത, 2 അനാസക്തി, 3 ലൗകികസമ്പത്തുകളെ കുറയ്ക്കൽ, 4 വിഷയവിനിവർത്തനം, 5 സംതൃപ്തി, 6 ഏകാന്തത തേടൽ 7 ഊർജ്ജസ്വലത, 8 നന്മയിൽ തുഷ്ടി.

നമ്മുടെ ആന്തരികജീവിതത്തെ മുൻനിർത്തി ഈ എട്ടു പരീക്ഷണങ്ങളെപ്പററി നമുക്കു വിസ്തരമായി ചിന്തിക്കാം.

1 ആത്മീയപുരോഗതി നമ്മെ നിർവ്വികാരാവസ്ഥയിലേക്കായിരിക്കണം നയിക്കുന്നതു്. ആന്തരികമായി വികാരങ്ങൾ കൂടുതൽ നിയന്ത്രണാധീനമായിട്ടുണ്ടെന്നു കാണുന്നപക്ഷം, നാം നിർവ്വികാരതയിൽ മുന്നേറുകയാണു്; അതു് ആദ്ധ്യാത്മികപുരോഗതിയുടെ ലക്ഷണമായി കരുതുകയുമാവാം. ആദ്ധ്യാത്മികജീവിതത്തിനു് അനിയന്ത്രിതവികാരങ്ങളെക്കാൾ വലിയ ശത്രുക്കളില്ല. നാം എന്തെല്ലാം സാധനകൾ പരിശീലിച്ചുകൊണ്ടിരുന്നാലും വികാരങ്ങളെ നിയന്ത്രിക്കയും ജയിക്കുകയും ചെയ്തിട്ടില്ലെങ്കിൽ ആദ്ധ്യാത്മികമായി പുരോഗമിക്കുന്നില്ല. തീർച്ചയായും ഇതൊരു കഠിന പോരാട്ടംതന്നെയാണ്. ശരീരം നിലനിൽക്കുന്നിടത്തോളം കാലം കാമാദിവികാരങ്ങൾ പരിപൂർണ്ണമായി നശിപ്പിക്കുക സാധ്യമല്ലെന്നും പറയപ്പെടുന്നു. എന്നാൽ ദോഷം ചെയ്യാനാവാത്തവിധം അവയെ കീഴ്പ്പെടുത്തി നിർത്താൻ കഴിയും. ആന്തരികമായ ഈ പോരാട്ടം, ഗതി പിന്നോക്കമായതിൻേറയോ നിലച്ചുപോയതിൻേറയോ ലക്ഷണമല്ല, ഉള്ളിലുണ്ടായ ഉണർവ്വിൻെറ ലക്ഷണമാണ്. ഇന്നത്തെ അവസ്ഥയിൽ അസംതൃപ്തിയും സ്വയം

ഉദ്ധാരണാത്ഥം വിട്ടുവീഴ്ചയില്ലാത്ത പോരാട്ടവും, ആത്മീയവളച്ച്ചയുടെ അടയാളങ്ങളാണ്. നമുക്ക വികാരങ്ങളെ ജയിക്കണമെന്ന വിചാരം ഉത്ത രോത്തരം ആത്മീയപരിശ്രമങ്ങൾക്ക പ്രേരക മാവുന്നുണ്ടെങ്കിൽ താൽകാലികപരാജയങ്ങൾ സംഭവിച്ചാലും, നാം പുരോഗതിയുടെ പന്ഥാവിൽതന്നെ. വികാരങ്ങൾ നമുക്ക സന്തുഷ്ടിയല്ല സന്താപമാണുളവാക്കുന്നതെങ്കിൽ, നമ്മുടെ പ്രയാണം മുന്നോട്ടുതന്നെ. എന്നാൽ ഈ പോരാട്ടത്തിൽ തീക്ഷ്ണമായ ജാഗരൂകത എപ്പോഴും ആവശ്യമാണ്. തൃഷ്ണകൾക്കോ ഭരാകഷ്ണങ്ങൾക്കോ മനസ്സിൽ ചലനങ്ങൾ സൃഷ്ടിക്കാനാവാത്ത ഒരവസ്ഥയിൽ എത്തിയതിനുശേഷമേ താൻ നിവ്വികാരാവസ്ഥയെ പ്രാപിച്ചതായി ഒരുവന് ഉറപ്പാക്കാൻ കഴിയൂ. മാനസികമായ ഈ ഉന്നതാവസ്ഥയെ വിവരിച്ചുകൊണ്ട് ഗീതയിൽ ഭഗവാൻ കൃഷ്ണൻ പറയുന്നു:

> ആപൂര്യമാണമചലപ്രതിഷ്ഠം
> സമുദ്രമാപഃ പ്രവിശന്തി യദ്വത്
> തദ്വത് കാമാ യം പ്രവിശന്തി സർവ്വേ
> സ ശാന്തിമാപ്നോതി ന കാമകാമീ.

നാലുപാടുംനിന്നു നദികൾ ഒഴുകിവന്നു വീഴുന്നുണ്ടെങ്കിലും സദാ നിറഞ്ഞും നിലതെറ്റാതെയും വർത്തിക്കുന്ന സമുദ്രത്തെ അവ ലേശവും ബാധിക്കുന്നില്ല. അതുപോലെ ഏതൊരുവനിൽ സ്വയമേ വന്നുചേരുന്ന ഭോഗ്യവസ്തുക്കൾ കാമനയുടെ പ്രത്യാഘാതം ഉളവാക്കുന്നില്ലയോ അവൻ മാത്രം ശാന്തിപദം പ്രാപിക്കുന്നു. വിഷയങ്ങളെ കൊതിക്കുന്നവൻ പ്രാപിക്കുന്നില്ല.

2 അദ്ധ്യാത്മജീവിതം നമ്മെ അനാസക്തിയിൽ കൊണ്ടെത്തിയ്ക്കണം. ഒരുവൻ എത്രമാത്രം അനാസക്തനായിത്തീർന്നു എന്ന വസ്തുത, അയാളുടെ ആദ്ധ്യാത്മികപുരോഗതിയുടെ തെറ്റാത്ത അളവുകോലുകളിൽ ഒന്നാണ്. ഒരു പ്രാകൃത മനുഷ്യൻ അയാളുടെ ശരീരം, ബന്ധുമിത്രാദികൾ, വസ്തുവകകൾ ഇവയോടൊല്ലാം അസാമാന്യ മമതാബന്ധങ്ങൾ പുലർത്തുന്നു. ''ഇതു ഞാൻ'' ''ഇതെന്റേതു്'' ഇതാണയാളുടെ ഭാഷ. തന്റേതായ വസ്തുക്കളിലും അവയുടെ ഉടമസ്ഥതയിലും അയാൾ ആഹ്ളാദം കൊള്ളുന്നു. താൻ കൊതിച്ച വസ്തുക്കൾ സംപ്രാപ്തമാകുമ്പോൾ അയാൾ സന്തോഷംകൊണ്ട് ഉന്മത്തനാകുന്നു. വല്ല കാരണവശാലും അവ അപ്രാപ്യമോ, ദൂരസ്ഥമോ,ആയി വർത്തിക്കുമ്പോൾ അയാൾ അത്യന്തം വിഷണ്ണനാകുന്നു. അത്തരമൊരു മനുഷ്യന് ഫലപ്രദമായി എന്തെങ്കിലും അദ്ധ്യാത്മസാധനകളനുഷ്ഠിക്കുക സാധ്യമല്ല. എന്തെന്നാൽ മനസ്സ് ഈവക വിഷയങ്ങളിൽ അപ്പിക്കപ്പെട്ടിരിക്കനിമിത്തം അതിനെ ഒട്ടുംതന്നെ ഈശ്വരചിന്തയിൽ ഏകാഗ്രമാക്കാൻ കഴിയുന്നില്ല; മനസ്സിന്റെ ഈശ്വരാഭിമുഖമായ ഏകാഗ്രത ആത്മീയ പുരോഗതിയുടെ ഏകനിദാനവുമത്രേ.

ആസക്തിയുടെ മൂലം ആത്മാവ് അനാത്മവസ്തുക്കളുമായി താദാത്മ്യം പ്രാപിച്ചതാണ്. ആത്മാവ് എന്നറിയപ്പെടുന്ന ശുദ്ധചൈതന്യമാണ് യഥാത്ഥത്തിൽ നാം. ആത്മാവ് അജനും അമൃതനും ആനന്ദസ്വരൂപനുമാകുന്നു. അതു നിത്യപൂർണ്ണനും നിത്യബുദ്ധനുമാണ്. എന്നാൽ അജ്ഞാനം ഹേതുവായി എങ്ങനെയോ നാം ശരീര-മനസ്സുകളുമായി സാത്മ്യംപ്രാപിച്ചു. ഈ സാത്മ്യം പ്രാപിക്കലിനുശേഷം ശരീരത്തിന്റേയും മനസ്സിന്റേയും ആവശ്യങ്ങൾ നമ്മുടെ ആവശ്യങ്ങളായിത്തീർന്നു – ആത്മാവെന്ന നിലയിൽ യഥാത്ഥത്തിൽ നമുക്കാവശ്യങ്ങളൊന്നും തന്നെ ഉണ്ടാവാൻ തരമില്ലെങ്കിലും, പിന്നീട് ആ ആവശ്യങ്ങളെ തൃപ്തിപ്പെടുത്തുന്ന വസ്തുക്കളോടൊക്കെ നാം ആസക്തരായും തീർന്നു. അനന്തരം 'ഇതു ഞാൻ' 'ഇതെന്റെ' എന്നു നാം ആക്രോശിക്കാനും തുടങ്ങി.

മനസ്സിന്റെ മാലിന്യം എന്നു പറയുന്നതു് ഈ തെററായ താദാത്മ്യപ്പെടലിന്റെ അഭിസ്ഫുരണപരമ്പരയല്ലാതെ മറെറാന്നുമല്ല. തൃഷ്ണകളുടെ ഉത്ഭവവും അവിടെനിന്നുതന്നെ. ആഗ്രഹങ്ങളെ തൃപ്തിപ്പെടുത്തുന്നതിലൂടെ അവ വളരുകയും പെരുകുകയും ചെയ്യുന്നു. ഒപ്പം നമ്മുടെ ആസക്തിയും വൃദ്ധിപ്രാപിക്കുന്നു. ആദ്ധ്യാത്മികതയുടെ വളച്ച്ചയോടെ നമ്മുടെ ആഗ്രഹങ്ങൾ കുറഞ്ഞു കുറഞ്ഞു വരുന്നു; അക്കാരണത്താൽ, നമുക്ക് ഓരോ വസ്തുക്കളോടുള്ള അഭിനിവേശവും അവ മൂലമായ ബന്ധനവും ക്ഷയിച്ചുവരുന്നു. ഈശ്വരനൊഴികെ യാതൊന്നും വേണ്ടാത്ത ഒരുവനെ ബന്ധിക്കാനെന്തുണ്ട് ? ഈശ്വരനിൽ മനസ്സ് സമ്പൂർണ്ണമായി ലയിക്കുന്നതോടെ ഒരുവൻ സമാധിസ്ഥനായി ബാഹ്യലോകം പാടേ വിസ്മരിക്കുന്നു. ഈശ്വരസാക്ഷാത്കാരത്തിനുശേഷം ഈശ്വരനിൽക്കൂടി,

ഈശ്വരൻെറ അഭിസ്ഫുരണങ്ങളെന്ന നിലയിൽ ഒരുവന് ലോകത്തെ സ്നേഹിക്കാൻ കഴിയും. പക്ഷേ, അപ്പോൾ അയാൾ ലോകത്തോട് ആസക്തനായിരിക്കയില്ല.

3. ആത്മീയവളർച്ചയോടൊപ്പം നമ്മുടെ ലൗകികവസ്തുവകകൾ കുറഞ്ഞുവരണം. സാധകൻ അനാസക്തിയിൽ മുന്നേറുന്നതിനനുസരിച്ച് വസ്തുവകകൾ അയാളെ വിട്ടുപിരിയുന്നു. അവ സമ്പാദിച്ചുവെയ്ക്കുന്നതിൽ അയാൾക്കു താല്പര്യമില്ല. ഈ മാററം സ്വാഭാവികമായി, അനായാസമായി സംഭവിക്കുന്നു. ആദ്ധ്യാത്മികവളർച്ചയുടെ പരകോടിയിലെത്തിയ മഹാത്മാക്കൾക്ക് സ്വന്തമായി യാതൊരു വസ്തുവും ഉണ്ടായിരുന്നില്ലെന്നു നാം കാണുന്നു. 'മനുഷ്യപുത്രന്'' തല ചായ്ക്കാൻ ഒരിടവും ഉണ്ടായിരുന്നില്ല. തൻെറ അടുത്ത ഭക്ഷണം എവിടെയെന്ന് ബുദ്ധനറിഞ്ഞുകൂടായിരുന്നു. അദ്ദേഹം തൻെറ ബോധോദയത്തിനുശേഷം, വൃദ്ധനായ പിതാവിൻെറ അകമഴിഞ്ഞ അപേക്ഷയനുസരിച്ച് ഒരിക്കൽ രാജധാനിയായ കപിലവസ്തു സന്ദർശിക്കയുണ്ടായി. (അവിടെ ഒരു രാജകുമാരനു ചേർന്ന സുഖാഡംബരങ്ങളോടെയാണ് അദ്ദേഹം മുമ്പു വളർത്തപ്പെട്ടത്.) ഈ സന്ദർശനവേളയിൽ, ഭാരതത്തിലെ സന്ന്യാസിമാർ ആചരിച്ചിരുന്ന പ്രകാരം അദ്ദേഹം സ്വന്തഭക്ഷണം യാചിച്ചു നടന്നു. ഈ വസ്തുത വൃദ്ധനായ രാജാവറിഞ്ഞപ്പോൾ അദ്ദേഹത്തിന് അസഹ്യമായ മനോവ്യഥയുണ്ടായി. അദ്ദേഹം മകൻെറയടുത്തു വന്ന്, 'തൻെറ വംശപരമ്പരയിൽ ആരുംതന്നെ ഇതിനുമുമ്പ് ഭക്ഷണം തെണ്ടിനടന്നിട്ടില്ല' എന്നു പറഞ്ഞു. ''എന്നാൽ എൻെറ വംശപരമ്പരയിലെ എല്ലാവരുംതന്നെ എന്നും ഭക്ഷണം യാചിച്ചു കഴിഞ്ഞവരാണ്'' എന്നായിരുന്നു ബുദ്ധൻെറ മറുപടി. സർവ്വസംഗപരിത്യാഗികളായ സന്ന്യാസിമാരുടെ പരമ്പരയാണ് തൻേറത് എന്നാണല്ലോ അദ്ദേഹം ഇതിനാൽ പ്രഖ്യാപിച്ചത്. അത്ര സമ്പൂർണ്ണവും കലവറയററതുമായിരുന്നു ബുദ്ധൻെറ അനാസക്തിയും അപരിഗ്രഹവും. ഇപ്രകാരം അപരിഗ്രഹം, അകിഞ്ചനത്വം, ആദ്ധ്യാത്മികവളർച്ചയുടെ ഒരു ലക്ഷണമാണെന്നുള്ളത് സുവ്യക്തമത്രേ. പക്ഷേ, അത് ഉന്നതാദർശങ്ങൾക്കുവേണ്ടി മനസ്സ് വെമ്പൽകൊള്ളുന്നതിൻെറ ഫലമായി സ്വഭാവേന സംഭവിച്ചതായിരിക്കണം. എന്തെന്നാൽ ഭഗവാൻ കൃഷ്ണൻ ഗീതയിൽ പറയുന്നു:

> വിഷയാ വിനിവർത്തന്തേ നിരാഹാരസ്യ ദേഹിനഃ
> രസവർജം രസോഽപ്യസ്യ പരം ദൃഷ്ട്വാ നിവർത്തതേ.

(ഇന്ദ്രിയങ്ങളെ ഉപസംഹരിച്ചവനിൽ നിന്ന് വിഷയങ്ങൾ വിട്ടുനിൽക്കുന്നു. എന്നാൽ അവയിലുള്ള രസം (രുചി) ശേഷിക്കുന്നു. ആത്മസാക്ഷാൽകാരത്തോടെ ഈ രസവും വിട്ടുപോകുന്നു.)

4 ആദ്ധ്യാത്മികതയുടെ മറെറാരു ലക്ഷണമാണ് വിഷയവിനിവർത്തനം. നമ്മുടെ ശരീരമനസ്സുകൾ ആത്മമുക്തി നേടുന്നതിനുള്ള ഉപകരണങ്ങൾ മാത്രമാണെന്നും സുനിശ്ചിതബോധം നമ്മിലുദിക്കുമ്പോൾ, പിന്നീടു നാം ഭക്ഷിക്കാനായി ജീവിക്കുന്നവരായിരിക്കയില്ല, ജീവിക്കാൻമാത്രം ഭക്ഷിക്കുന്നവരായിരിക്കും. അപ്പോൾ മുതൽ നാം വിഷയവിനിവർത്തനം പരിശീലിച്ചു തുടങ്ങും. അതായത് ഭക്ഷണം, ഉറക്കം, വിനോദം ഇവയിലെല്ലാം മിതത്വം. ശരീര-മനസ്സുകളെ ജീവിതായോധനത്തിനു പററിയ നിലയിൽ സൂക്ഷിക്കുന്നതിനാവശ്യമായതൊക്കെ നാം ചെയ്യും. എന്നാൽ നമ്മുടെ പ്രവർത്തനങ്ങളുടെയെല്ലാം മുഖമുദ്ര മിതത്വവും ലാളിത്യവും ആയിരിക്കും. ഒരു അരിമണിപോലും നാം വെറുതെ കളയുകയില്ല. അതിലളിതമായിരിക്കും നമ്മുടെ ഭക്ഷണക്രമം.

ബുഭുക്ഷ രസനയുടെ അഴിഞ്ഞാട്ടമാണ്. ഒരുവൻ - ബ്രഹ്മചര്യം മുതലായ അനുഷ്ഠാനങ്ങളാൽ ശാരീരികമായ വിശുദ്ധി പാലിച്ചെന്നിരുന്നാലും, ചിലപ്പോൾ രസനയുടെ അടിമയായെന്നു വരാം. നിയന്ത്രിക്കപ്പെടാത്തപക്ഷം, നമ്മുടെ ആദ്ധ്യാത്മികത മുഴുവൻ നശിപ്പിക്കാൻ ഒരിന്ദ്രിയം താനേ മതിയാകുമെന്ന് ഭഗവാൻ ഗീതയിൽ പറയുന്നുണ്ട്. II 67. 63.

സാധനാനുഷ്ഠാനങ്ങളിൽ ആഭിമുഖ്യമുണ്ടാവുകയാണല്ലോ ആദ്ധ്യാത്മികപുരോഗതിയുടെ ഒരു പ്രധാന ലക്ഷണം. ഇത്തരം അനുഷ്ഠാനങ്ങൾക്ക് ഒട്ടുവളരെ ഊർജ്ജം ആവശ്യമാണ്. ഈ ഊർജ്ജം അമിതഭക്ഷണത്താലല്ല, യുക്താഹാരജന്യമായ ഊർജ്ജത്തിൻെറ മിതോപയോഗംവഴിയാണ് സിദ്ധിക്കുന്നത്. അമിതഭക്ഷണം നമുക്ക് കൂടുതൽ ശക്തി (ഊർജ്ജം)

പ്രദാനം ചെയ്യുന്നതിനുപകരം നമുക്കുള്ള ശക്തിയുടെ ദുർവ്വ്യയത്തിനാണിടയാക്കുക. വയറിനു ഭാരം കൂടിയാൽ, തലച്ചോറിന്റെ ഭാഗത്തേയ്ക്കുള്ളതിനേക്കാൾ കൂടുതൽ രക്തപ്രവാഹം വയറിന്റെ സ്ഥാനത്തേക്കാവുകനിമിത്തം ഉന്നത ചിന്തകൾ സാധ്യമാവാതെവരും. അതിനാൽ ഇതരവ്യാപാരങ്ങളിൽനിന്നെല്ലാം നിവൃത്തിച്ച് ആദ്ധ്യാത്മികാനുഷ്ഠാനങ്ങളിൽ മുഴുകുന്നവർ ദിവസം ഒരിക്കൽ മാത്രം ഭക്ഷിക്കയും ഇടയ്ക്കിടെ ഉപവസിക്കയും ചെയ്യുന്നു. അദ്ധ്യാത്മമാർഗ്ഗത്തിലൂടെ പുരോഗമിക്കുന്ന ഒരു മനുഷ്യന്റെ ആത്മസംയമനം അയാളുടെ എല്ലാ വ്യാപാരങ്ങളിലും അഭിവ്യക്തമാകും. ഭഗവാൻ കൃഷ്ണൻ ഗീതയിൽ വിവരിച്ചിട്ടുള്ളതുപോലെ, അയാൾ ഭക്ഷണത്തിൽ മിതത്വം പാലിക്കുമെന്നുമാത്രമല്ല, അയാളുടെ വാങ്മനഃകായങ്ങൾ എല്ലാംതന്നെ ആത്മസംയമനത്തിന്റെ മുഖമുദ്ര വഹിക്കുന്നവയായിരിക്കും.

5. ആത്മീയപുരോഗതി നമ്മെ സംതൃപ്തിയിലേയ്ക്കു നയിക്കുന്നു, മനസ്സിനു സമാധാനം നൽകുന്നു. അദ്ധ്യാത്മസാധനകൾ മനസ്സിനെ ശുദ്ധീകരിക്കുന്നു, തൃഷ്ണകളെ ഇല്ലാതാക്കുന്നു, ഉള്ളിൽ ഈശ്വരനെക്കുറിച്ചുള്ള വ്യാകുലത ഉളവാക്കുകയും ചെയ്യുന്നു. അങ്ങനെ ലോകവുമായി വഴക്കില്ലാതെ സമാധാനത്തിലും രഞ്ജിപ്പിലും കഴിയാൻ നാം പഠിക്കുന്നു.

എന്നാൽ സംതൃപ്തനായിരിക്കുക എന്നതിനു്, കൂടുതൽ ഉത്തമമായ ജീവിതത്തിനാവശ്യമായ ശ്രമങ്ങൾ നടത്താതിരിക്കുക എന്നർത്ഥമില്ല. പക്ഷെ, നമ്മുടെ ചെയ്തികൾ വിവേകപൂർവ്വമായിരിക്കണമെന്നുമാത്രം. അങ്ങനെ നമ്മുടെ കഴിവിന്റെ പരമാവധി പ്രവർത്തിച്ച ശേഷം ബാക്കികാര്യം ഈശ്വരേച്ഛയ്ക്കു വിടുക. ഈവിധം സംതൃപ്തിയിൽ വർത്തിക്കുന്ന മനുഷ്യനു് ഉൽക്കണ്ഠയോ, വ്യസനമോ, മനഃക്ലേശമോ ഉണ്ടാകുകയില്ല. അനിർവ്വചനീയമായ ഒരാനന്ദമരുളുന്ന ഈ സംതൃപ്തിഭാവം പാണ്ഡിത്യത്തേയോ സമ്പത്തിനേയോ ആശ്രയിച്ചുനിൽക്കുന്ന ഒന്നല്ല. ഒരുവൻ നേടിയെടുക്കുന്ന ആന്തരികപരിശുദ്ധിയും വിവേകവുമാണു് അതിന്റെ ഉറവിടം. കൂടാതെ, ബാഹ്യപരിതസ്ഥിതിയിലുള്ള സംതൃപ്തിഭാവത്തോടൊപ്പം മാനസികമായി ഉൽക്കടമായ അസംതൃപ്തിയും ഒരുവനിൽ സമാന്തരമായി നിലനിൽക്കാൻ നല്ല ന്യായമുണ്ട്. ഉദാഹരണത്തിനു്, സെയിന്റ് ആന്റണി ദിവസവും ഓരോ ഉണക്കറൊട്ടിക്കഷണംകൊണ്ടു തൃപ്തിപ്പെട്ടിരുന്നു; എന്നാൽ, തന്റെ ആദ്ധ്യാത്മികപുരോഗതിയുടെ കാര്യത്തിൽ അത്യന്തം അതൃപ്തനായിരുന്നു. ശരിക്കു പറഞ്ഞാൽ ലക്ഷ്യത്തിലെത്തുന്നതുവരെ നമ്മുടെ അന്തരംഗത്തിൽ ആദ്ധ്യാത്മിക പുരോഗതിയിൽ അസംതൃപ്തി സൃഷ്ടിക്കാനുള്ള ഉദ്ദേശ്യത്തോടെയായിരിക്കണം, നാം ബാഹ്യവിഷയകമായി സംതൃപ്തി പരിശീലിക്കേണ്ടതു്.

സംതൃപ്തിയ്ക്കു് അടിസ്ഥാനമായി നില്ക്കുന്ന വസ്തുതയെന്തു്? ആത്മീയസാധനകൾ അനുഷ്ഠിക്കുന്ന ഒരുവന്റെ മനസ്സ് ക്രമേണ മാലിന്യരഹിതമായിത്തീരുന്നു. അതിന്റെ ഫലങ്ങളിൽ ഒന്നു് അഹന്ത നശിക്കുകയെന്നതാണു്. അപ്പോൾ ഈശ്വരന്റെ ഇച്ഛയെമാത്രം ആശ്രയിക്കാൻ അയാൾ പഠിക്കുന്നു. ''എന്റെ ഹിതമല്ല, അങ്ങയുടെ ഹിതം നടക്കട്ടെ'' എന്നയാൾ പറയുന്നു. താൻ ഈശ്വരന്റെ ലോകത്തിൽ ഈശ്വരേച്ഛയ്ക്കു വിധേയനായി ജീവിക്കുന്നതായി അയാൾ കാണുന്നു. അപ്പോൾ മുതൽ എല്ലാ സംഭവങ്ങളിലും നൂതനമായ ഒരു പൂർവ്വാപരബന്ധവും നീതിയും അയാൾക്കു് ദൃശ്യമാകുന്നു. കർമ്മനിയമത്തിനും തൽകർത്താവിനും ഒരിക്കലും തെററു പററുകയില്ല എന്നു ബോധിച്ചതിന്റെ ഫലമാണിതു്. ഈ ബോധം അയാളുടെ സംതൃപ്തിയുടെ ആത്മീയവും ബൌദ്ധികവുമായ അടിത്തറയായി ഭവിക്കുന്നു.

6. ആത്മീയമായ വളർച്ച നമ്മെ ഏകാന്തതയിലേക്കു നയിക്കുന്നു. പ്ലോട്ടിനസിന്റെ ഭാഷയിൽ, യഥാർത്ഥ അദ്ധ്യാത്മ ജീവിതമെന്നതു് ഏകന്റെ അടുക്കലേക്കുള്ള ഏകാകിയുടെ പറക്കലാണു്. അതിപുരാതനകാലം മുതൽക്കേ, ഈശ്വരനെ തേടുന്നവർ വനാന്തരങ്ങളിലേയും ഗുഹകളിലേയും ഏകാന്തത ഇഷ്ടപ്പെട്ടിരുന്നതായി നാം കാണുന്നു. ഇന്ത്യയിലാകട്ടെ, ഹിന്ദുക്കളുടെ അദ്ധ്യാത്മജ്ഞാനമാകുന്ന, മഹത്തായ പൈതൃകം ഏറിയപങ്കും അരണ്യങ്ങളിലെ താപസാശ്രമങ്ങളുടെ സംഭാവനയാണു്. ധ്യാനപരിശീലനത്തെ ആത്മസാക്ഷാൽകാരത്തിലേക്കുള്ള വഴിയായി ഭഗവാൻ ഗീതയിൽ ഉപദേശിക്കുന്നുണ്ടല്ലോ. (XIII. 24)

ഒരുവൻെറ മതമോ സമീപനരീതിയോ എന്തായിരുന്നാലും, എല്ലാ ആത്മീയാനുഭൂതികളിലേക്കുമുള്ള വാതലിൻെറ താക്കോൽ ധ്യാനമാകുന്നു. എന്നാൽ, ധ്യാനം മനസ്സിൻെറ ഏകാഗ്രതയുടെ അഭാവത്തിൽ, സാധ്യമല്ല. അതിനാൽ, ഏകാഗ്രതയെ ഭഞ്ജിക്കുന്ന ആകർഷകവസ്തുക്കളും ശബ്ദങ്ങളും ഒഴിവാക്കേണ്ടിയിരിക്കുന്നു. ശബ്ദായമാനമായ ഒരന്തരീക്ഷത്തിലോ ആളുകൾ കൂട്ടംകൂടുന്നിടത്തോ അന്തരാത്മാവുമായി അഥവാ ഈശ്വരനുമായി സമ്പർക്കത്തിലേർപ്പെടുക അസാദ്ധ്യമത്രേ. ഉത്തമനായ സാധകനെ ഭഗവാൻ കൃഷ്ണൻ ഗീതയിൽ ഏകാന്തതയിൽ രമിക്കുന്നവൻ എന്നു വിശേഷിപ്പിച്ചിരിക്കുന്നതു് അത്ഥവത്താണ്. ഭാരതത്തിലെ പരമ്പരാഗതമായ ആത്മീയസാധനകളുടെ കൂട്ടത്തിൽ വനാന്തർഭാഗത്തും പർവ്വതഗുഹകളിലും അർദ്ധരാത്രിസമയത്തു് ശ്മശാനഭൂമികളിലും വെച്ചുള്ള ഏകാന്തധ്യാനം പരക്കെ അനുവർത്തിക്കപ്പെട്ടുപോന്നിട്ടുള്ള ഒന്നാണ്.

എന്നാൽ ജ്ഞാനോദയത്തിനുശേഷം അനേകം സിദ്ധപുരുഷന്മാർ ജനതാമദ്ധ്യത്തിലേയ്ക്കു മടങ്ങിവരുന്നതായും ജനസംസഗ്ഗത്തിനുവേണ്ടി ചിലപ്പോൾ ദാഹിക്കുകപോലും ചെയ്യുന്നതായും കണ്ടുവരുന്നുണ്ട്. അവർ ഇങ്ങനെ ചെയ്യുന്നതു് ആത്മീയവിഷയങ്ങളിൽ മാഗ്ഗദർശനം ആവശ്യമുള്ള ആളുകളെ സഹായിക്കാൻമാത്രമാണ്. ആത്മജ്ഞാനത്തിൽ പ്രതിഷ്ഠിതനായ ഒരുവനു്, അടിയുറച്ച അനാസക്തിഹേതുവായി, അങ്ങാടിയിലെ ആരവത്തിനിടയ്ക്കും പർവ്വതഗുഹയിലെ ഏകാന്തത അനുഭവപ്പെടുന്നു. അയാൾ കേവലം സാക്ഷിയെന്ന നിലയിൽ ലോകത്തിൽ ചുററിസഞ്ചരിക്കുന്നു.

അതിനാൽ, സ്വന്ത ആത്മാവിലേയ്ക്കു് ആഴത്തിൽ മുങ്ങുന്നതിനോ, ഈശ്വരധ്യാനനിമഗ്നരാകുന്നതിനോ, തീവ്രമായ പ്രാത്ഥനകളിലേപ്പെടുന്നതിനോവേണ്ടി ഏകാന്തതയിൽ കഴിയാനുള്ള അഭിലാഷം നമ്മിൽ അങ്കുരിക്കുന്നുവെങ്കിൽ നാം ആത്മീയമായി മുന്നേറുകയാണെന്നു തീച്ച്പ്പെടുത്താം. ഏകാന്തതയിലിരുന്നു് ശിശുസമാനം ഈശ്വരനെ വിളിച്ചുകേഴാൻ ശ്രീരാമകൃഷ്ണൻ സ്വശിഷ്യന്മാരെ കൂടക്കൂടെ ഉപദേശിക്കുന്നതായി ''ശ്രീരാമകൃഷ്ണവചനാമൃത''ത്തിൽ കാണാം. അങ്ങനെ, ഏകാന്തതാപ്രേമം ആത്മീയപുരോഗതിയുടെ ഒരു ലക്ഷണമാണെന്നു മാത്രമല്ല, ഏകാന്തതയിലെ സാധനാനുഷ്ഠാനം നമ്മുടെ ആദ്ധ്യാത്മികതയുടെ വളച്ച്യെ ത്വരിതപ്പെടുത്തുമെന്നുള്ളതും തക്കമററ സംഗതിയാണ്.

7. ആത്മീയപുരോഗതി നമ്മെ ഊജ്ജസ്വലതയിലേയ്ക്കു നയിക്കുന്നു. അത്യുത്സാഹികൾക്കു യോഗമാഗ്ഗത്തിൽ വിജയം ക്ഷിപ്രസാധ്യമാണെന്നു് യോഗാചാര്യനായ പതഞ്ജലി പ്രസ്താവിക്കുന്നു. [തീവ്രസംവേഗാനാമാസന്നഃ — അത്യുത്സാഹശാലികൾക്കു് (സമാധി) വേഗം ലഭിക്കുന്നു —21]. ആദ്ധ്യാത്മികതയുടെ വളച്ച്യോടെ ഒരുവനിൽ ഊജ്ജം (ശക്തി) അഭിവ്യക്തമാകുന്നു. അത്തരമൊരുവൻ ജനക്ഷേമകരമായ എല്ലാ നല്ല കാര്യങ്ങളിലും വലിയ ധീരതയും ഉത്സാഹവും ഉള്ളവനായിരിക്കുമെന്നു് ഭഗവാൻ ഗീതയിലും പ്രസ്താവിച്ചിട്ടുണ്ട്.

ആദ്ധ്യാത്മികതയുടെ വളച്ച്, ശക്തിസംഭരണത്തിൽ കലാശിക്കുന്നതിൻെറ അടിസ്ഥാനപരമായ ഒരു കാരണമിതാണ്: സാധനാനുഷ്ഠാനം ആത്മസംയമനവും മനോനൈമ്മല്യവും കൈവരുത്തുന്നു. നൈമ്മല്യം അഥവാ പവിത്രത ബ്രഹ്മചര്യനിഷ്ഠയുടെ സഹചാരിയാണ്. ബ്രഹ്മചര്യം കായികമായ ഊജ്ജത്തിൻെറ ദുർവ്യയം ഒഴിവാക്കുന്നു.

ഒരുവൻെറ ബ്രഹ്മചര്യനിഷ്ഠ എത്ര അവികലമോ അത്രയ്ക്കു് അയാളുടെ ആദ്ധ്യാത്മികപുരോഗതിയും ദ്രുതതരമാണ്. ബ്രഹ്മചയ്യത്തിൻെറ പരിപൂണ്ണതയിലൂടെ മാത്രമേ ഒരുവനു് ബ്രഹ്മസാക്ഷാത്ക്കാരം സംപ്രാപ്തമാകയുള്ളു. ബ്രഹ്മചയ്യവ്രതത്തിൽ നിഷ്ഠ ഉറച്ചവനെ, ആദ്ധ്യാത്മികമായി പൂണ്ണവളച്ച് പ്രാപിച്ചവനെന്നു് ഭഗവദ് ഗീതയിൽ നിവ്വചിക്കയും ചെയ്യുന്നു. ബ്രഹ്മചര്യാനുഷ്ഠാനമില്ലാതെ ആദ്ധ്യാത്മികജീവിതം സാധ്യമല്ലതന്നെ. വിവാഹിതരുടെ കൂട്ടത്തിലും ആത്മീയജീവിതം കാംക്ഷിക്കുന്നവർ സംയമനം ശീലിക്കേണ്ടതാണെന്നു് — സമ്പൂണ്ണ ബ്രഹ്മചര്യജീവിതം വരിച്ചവരല്ല അവരെങ്കിലും — എല്ലാ വലിയ മതങ്ങളും അനുശാസിക്കുന്നു. രണ്ടോ മൂന്നോ കുട്ടികളുണ്ടായശേഷം, ദമ്പതികൾ ആത്മീയചങ്ങാതിമാരായി, സഹോദരീസഹോദരന്മാരെപ്പോലെ, കഴിയേണ്ടതാണെന്നു് ശ്രീരാമകൃഷ്ണനും ഗൃഹസ്ഥാശ്രമികളെ ആവത്തിച്ചുപദേശിച്ചിട്ടുണ്ട്.

8. ആദ്ധ്യാത്മികജീവിതം പുഷ്ടിപ്പെടുന്ന തോടൊപ്പം നല്ല (ശുഭ) കാര്യങ്ങളിൽ തുഷ്ടിയും വളരണം. തിന്മയിൽ സന്തോഷിക്കുന്നവരും മററു ജീവികളുടെ കഷ്ടതയിൽ ആമോദിക്കുന്ന വരും ആത്മീയപുരോഗതിക്ക് യതിക്കുന്നവര ല്ലെന്നു തീച്ച്. ആത്മാവുണന്നവൻ പ്രാത്ഥിക്കാറുള്ളതു്, സദാ ഭദ്രമായിട്ടുള്ളതിനെ കാണാനും ഭദ്രമായിട്ടുള്ളതിനെ കേരംക്കാനും സംഗതിയാവണേ എന്നാണ്. ''സവ്സ്സദ്ബുദ്ധിമാപ്നോതു, സവ്സ്സവ്ത്ര നന്ദതു'' ''സവേ് ഭവന്തു സുഖിനഃ, സവേ് സന്തു നിരാമയാഃ'' എന്നെല്ലാമാണ് അയാളുടെ പ്രാത്ഥന. ആദ്ധ്യാത്മികജീവിതത്തിൻെറ പരിസമാപ്തിയിൽ ഒരുവൻ എല്ലാ ജീവികളേയും പരമാത്മാവിലും പരമാത്മാവിനെ എല്ലാ ജീവികളിലും കാണുന്നു. അതിനാൽ, തിന്മയുരംക്കൊള്ളുന്നതോ ലോകത്തു കഷ്ടതയുളവാക്കുന്നതോ ആയ യാതൊന്നിലും സന്തോഷിക്കാൻ അയാരംക്ക് സാധ്യമല്ല. മറിച്ച് ലോകക്ഷേമത്തിനുതകുന്ന നല്ല കാര്യങ്ങളിൽ അയാളുടെ ഹൃദയം മോദിക്കുന്നു. അതിനാൽ നന്മയായതിലെല്ലാം പ്രിയവും തിന്മയായതിലെല്ലാം അപ്രിയവും തോന്നുമ്പോരം നാം ആദ്ധ്യാത്മികമായി പുരോഗമിക്കയാണെന്നു തീച്ച്യാക്കാം.

ആത്മീയമാഗ്ഗത്തിൽ പുരോഗമിക്കുന്ന ഒരുവനിൽ ദൈവീസമ്പത്തുകളെന്നറിയപ്പെടുന്ന സ്വഭാവഗുണങ്ങരം അഭിവ്യക്തമാകുമെന്ന് ഭഗവാൻ കൃഷ്ണൻ ഗീതയുടെ 16-ാം അദ്ധ്യായത്തിൽ പ്രസ്താവിക്കയും ആ വക ഗുണങ്ങളുടെ ഒരു പട്ടികതന്നെ നൽകുകയും ചെയ്യുന്നു. അവ: 1. നിർഭയത്വം 2. ഹൃദയപരിശുദ്ധി 3. ജ്ഞാനയോഗത്തിൽ നിഷ്ഠ 4. ദാനം 5. ഇന്ദ്രിയസംയമനം 6. യജ്ഞം 7. സ്വാധ്യായം 8. തപസ്സ് 9. ആജ്ജവം (വക്രതയില്ലായ്മ) 10. അഹിംസ 11. സത്യം 12. ക്രോധമില്ലായ്മ 13. പരിത്യാഗം 14. ശാന്തി 15. ഏഷണിയില്ലായ്മ 16. ഭൂതദയ 17. ദുരയില്ലായ്മ 18. മനസ്സിൻെറ മാദ്ദവം 19. ലജ്ജ 20. ചാപല്യമില്ലായ്മ 21. തേജസ്സ് 22. ക്ഷമ 23. ധീരത 24. ബാഹ്യാഭ്യന്തരശൌചങ്ങരം 25. വിദ്വേഷമില്ലായ്മ 26. ഡംഭില്ലായ്മ.

ഈ ഗുണങ്ങരം നമ്മിൽ എത്രകണ്ടു പുഷ്ടിപ്പെട്ടിട്ടുണ്ടോ അത്രകണ്ട് ആദ്ധ്യാത്മികതയും വളന്നിട്ടുള്ളതായി പറയാം. കാപട്യം, ഡംഭ്, പൊങ്ങച്ചം, ക്രോധം, സ്വഭാവപാരുഷ്യം, അവിവേകം മുതലായ ആസുരഗുണങ്ങരം നമ്മെ വിട്ടുപോയിരിക്കുമെന്നുള്ളതു് ആദ്ധ്യാത്മിക വളച്ച്യുടെ നിഷേധാത്മകലക്ഷണങ്ങളായി ഭഗവാൻ അവിടെത്തന്നെ പറയുന്നു. ആദ്ധ്യാത്മികതയിൽ പ്രതിഷ്ഠിതനായ ഒരുവൻ അതിദാരുണങ്ങളായ ദുരന്താനുഭവങ്ങളിൽപോലും അക്ഷോഭ്യനായി വത്തിക്കുമെന്നും ഭഗവാൻ സൂചിപ്പിക്കുന്നു. (VI. 22.) ജീവിതത്തിലെ ദ്വന്ദ്വങ്ങരം — സന്തോഷസന്താപങ്ങരം, മാനാവമാനങ്ങരം, ലാഭനഷ്ടങ്ങരം ഇത്യാദി — അയാളുടെ സമചിത്തതയെ ഭഞ്ജിക്കുന്നില്ല.

ആദ്ധ്യാത്മികവളച്ച്യെ സൂചിപ്പിക്കുന്ന അനേകം ലക്ഷണങ്ങളെപ്പററി നേരിട്ടോ പരോക്ഷമായോ ശ്രീരാമകൃഷ്ണോപദേശങ്ങളിൽ പ്രസ്താവങ്ങളുണ്ട്. അവയിൽ ചിലതു്:

1 ഒരു അദ്ധ്യാത്മപുരുഷനു് ജീവിതലക്ഷ്യത്തെപ്പററി സന്ദേഹങ്ങളില്ല. ജീവിതത്തിൻെറ ആത്യന്തികസാധ്യം ഈശ്വരസാക്ഷാൽകാരമാണെന്ന് അയാരം സവ്വാത്മനാ വിശ്വസിക്കുന്നു.

2 ഈ ബോധത്തിൻെറ ഫലമായി അയാരം തൻെറ സമയം പാഴാക്കുകയില്ല. ജീവിതത്തിൻെറ കാതലായ ഭാവത്തെക്കുറിച്ച് ബോധവാനായിരിക്കനിമിത്തം അയാരം വൃഥാവാദങ്ങളും തക്കങ്ങളും വെടിഞ്ഞു് ഈശ്വരാന്വേഷണത്തിൽ സവ്വാത്മനാ മുഴകുന്നു.

3 അയാരംക്ക് ഉറച്ച വിശ്വാസമുണ്ട് ''ഈശ്വരൻ ഉണ്ട്'' എന്നതിൽ. സ്വന്തം ഹൃദയത്തിൻെറ മാലിന്യങ്ങരം ഹേതുവായി തനിക്ക് അദ്ദേഹത്തെ തൽക്കാലം കാണാൻ കഴിയുന്നില്ലെന്നേയുള്ളു.

4 അയാരം ഈശ്വരനെ (കണ്ടിട്ടില്ലെങ്കിലും) സ്നേഹിക്കുന്നു; ഈശ്വരലാഭാത്ഥം വ്യാകുലപ്പെടുന്നു; ഈശ്വരനിൽ ഭക്തിപ്രേമങ്ങരംക്കുവേണ്ടിയല്ലാതെ മറെറാന്നിനും വേണ്ടി പ്രാത്ഥിക്കുന്നുമില്ല.

5 ഈശ്വരനാമങ്ങരം ജപിക്കാനും ഈശ്വരകീത്തനങ്ങരം പാടാനും അയാരം ഇഷ്ടപ്പെടുന്നു.

6 ഈശ്വരഭക്തന്മാരുടെ സംസഗ്ഗം അയാരംക്കു പ്രിയമാണ്.

7 ലൌകികജീവിതം നയിക്കുന്നവനാണെങ്കിൽ, ഗൃഹം തൻെറ ശാശ്വതവാസസ്ഥലമല്ലെന്ന് അയാരം അറിയുന്നു. കുടുംബാംഗങ്ങളേയും

സുഹൃത്തുക്കളേയും, സ്നേഹിക്കുന്നുണ്ടെങ്കിലും ആന്തരികമായി അനാസക്തി വളർത്തുന്നു.

8 അയാളുടെ സ്നേഹം സർവ്വജീവികളിലേയ്ക്കും പരന്നൊഴുകിച്ചെല്ലുന്നു. കഷ്ടതയും പീഡനവും എവിടെ കണ്ടാലും അയാൾ ആർദ്രചിത്തനാവുന്നു. സന്തുഷ്ടി കാണുന്നിടത്തു സന്തോഷിക്കയും ചെയ്യുന്നു.

ആദ്ധ്യാത്മികവളർച്ചയുടെ ഒരു പ്രധാന ലക്ഷണം ഒപ്പമായി ആന്തരികബലവും വർദ്ധിക്കുന്നതാണെന്നു വിവേകാനന്ദസ്വാമികൾ പഠിപ്പിക്കുന്നു. ആദ്ധ്യാത്മികതയും ദൌർബല്യവും സഹവർത്തികളാവാൻ നിവൃത്തിയില്ല. ആത്മാവിന്റെ ദിവ്യത്വത്തേയും അമരത്വത്തേയുംപററി – അതല്ലെങ്കിൽ ഈശ്വരനുമായി ഒരുവന്റെ അഭേദ്യബന്ധത്തെപ്പററി – ഉള്ള ബോധത്തിൽ നിന്നുസംജാതമാകുന്നതാണു് ഈ ബലം. ഒരുവനിൽ പവിത്രത, നിർഭയത്വം, നിസ്സ്വാർത്ഥത ഇവയുടെ വളർച്ചയ്ക്കനുസരിച്ചായിരിക്കും അയാളിലെ ആദ്ധ്യാത്മികതയുടെ വളർച്ചയെന്നും പറയാം. ആദ്ധ്യാത്മികവളർച്ചയെത്തിയ വ്യക്തി, ഗീതയിൽ പ്രഖ്യാപിച്ചിരിക്കുന്നവിധം മനുഷ്യസ്നേഹത്താൽ പ്രേരിതനായി, ലോകസംഗ്രഹാർത്ഥമുള്ള സേവനകർമ്മങ്ങളിലേർപ്പെടുന്നതിനെ ഗീതയെപ്പോലെ വിവേകാനന്ദസ്വാമികളും ശ്ലാഘനീയമായി കരുതുന്നു.

ആദ്ധ്യാത്മികവളർച്ചയുടെ അപ്രമാദിത പരീക്ഷകളിൽ ചിലതാണു് മേൽവിവരിച്ചതു്. ഈ പരീക്ഷകളുടെ ഫലമായി നാം പിന്നോക്കം നിൽക്കുന്നു എന്നു കണ്ടാൽ, നമ്മുടെ ആഭ്യന്തര നില ഒരു കൂലങ്കഷനിരീക്ഷണത്തിനു വിധേയമാവണം. നാം ആത്മീയമായി പുരോഗമിക്കയാണെന്നു് തന്നെത്താൻ എങ്ങനെയോ വിശ്വസിച്ചുകൊണ്ടിരുന്നേക്കാം. എന്നാൽ ആത്മീയജീവിതത്തിൽ അലംഭാവം അത്യന്തം ആപൽകാരിയാണു്.

സ്വയം മൂഢസ്വർഗ്ഗത്തിലാണ്ടുകിടക്കാതിരിക്കാൻവേണ്ടി, ശ്രീരാമകൃഷ്ണശിഷ്യോത്തമസമായ ബ്രഹ്മാനന്ദസ്വാമികളുടെ, താഴെ ഉദ്ധരിക്കുന്ന ഉപദേശവും അതുൾക്കൊള്ളുന്ന പ്രാർത്ഥനയും അനുശീലിക്കുന്നതു ഗുണകരമായിരിക്കും.

''സർവ്വാത്മനാ സ്വയം നിങ്ങളെ ഈശ്വരനു സമർപ്പിക്കുക. നിഷ്കളങ്കവും നിർമ്മലവുമായ ഹൃദയത്തോടെ നിരന്തരം ഇങ്ങനെ പ്രാർത്ഥിക്കുകയും ചെയ്യുക – 'പ്രഭോ,അടിയനു നന്മ വരുത്തുന്നതെന്തെന്നോ തിന്മ വരുത്തുന്നതെന്തെന്നോ അടിയനറിഞ്ഞുകൂടാ. അടിയൻ പൂർണ്ണമായും അവിടുത്തെ ആശ്രയിക്കുന്നു. ആദ്ധ്യാത്മികജീവിതത്തിനു് ഏററവും ഉതകുന്നവ അടിയനു പ്രദാനം ചെയ്താലും. ഏററവും ശ്രേയസ്കരമായതിലേയ്ക്കുള്ള വഴിയേ അടിയനെ നയിച്ചാലും. നിരന്തരം അവിടുത്തെ സ്മരിക്കാനും ധ്യാനിക്കാനും കഴിയുമാറു് ശ്രദ്ധയും ബലവും അരുളിയാലും.'' ആത്മാർത്ഥമായി നടത്തപ്പെടുന്നപക്ഷം, വലിയ നന്മ കൈവരുത്താൻ കഴിവുള്ള ഒരു പ്രമുഖ ഉപദേശവും പ്രാർത്ഥനയുമാണിതു്.

ഏതായാലും, ആത്യന്തികവിശകലനത്തിൽ, ആദ്ധ്യാത്മികവികാസം സംബന്ധിച്ച ഏററവും ശരിയായ പരീക്ഷ, സ്വയം പരീക്ഷിക്കണമെന്ന ആശയമേ നമ്മെ അലട്ടാത്ത അവസ്ഥയാണു്. പരീക്ഷകൾക്കുപയോഗിക്കേണ്ട സമയവും മാനസികോർജ്ജവുംകൂടി ഈശ്വരചിന്തയ്ക്കായി വിനിയോഗിക്കാൻ നാം ഇഷ്ടപ്പെടുന്നു. നാം ഈശ്വരനെ യഥാർത്ഥമായും പ്രേമിക്കുമ്പോൾ, ആ പ്രേമം നമ്മെ എങ്ങനെ അല്ലെങ്കിൽ എന്തു് ആക്കിത്തീർക്കും എന്നു ചിന്തിച്ചു നാം അശേഷവും ക്ലേശിക്കുന്നില്ല. നാം ഈശ്വരനെ സ്നേഹിക്കുന്നു; പഴതുള്ളിടത്തോളം കൂടുതൽ സ്നേഹിക്കാൻ ആഗ്രഹിക്കുന്നു; ആ സ്നേഹത്തിൽ ആമഗ്നരാകുന്നു – അതിന്റെ വ്യാപ്തിയേയോ ആഴത്തെയോ അളക്കുന്ന കാര്യത്തിൽ തല്പരരാകുകയില്ല.

വളർന്നുകൊണ്ടിരിക്കുന്ന 'ഞാന'ല്ല, ഞാൻ ആരിലേയ്ക്കു വളരുന്നുവോ ആ ഈശ്വരനാണു്, നാം യഥാർത്ഥത്തിൽ പൂർണ്ണതയിലേയ്ക്കു പ്രയാണം ചെയ്യുമ്പോഴത്തെ നമ്മുടെ ശ്രദ്ധാകേന്ദ്രം. അതിനാൽ മററെല്ലാ പരീക്ഷകൾക്കും വിരാമമിടുന്ന പരീക്ഷയത്രേ ഇതു് – സമ്പൂർണ്ണ ആത്മനിവേദനം, സമഗ്രപ്രേമത്താൽ ആവേശിതനായി, എണ്ണലിനോ, അളക്കലിനോ ഒന്നും മിനക്കെടാതെ, സച്ചിദാനന്ദത്തിലേക്കൊരു മുതലക്കുതിപ്പു്. അതാണു് എല്ലാ സിദ്ധാത്മാക്കളും കാണിച്ചുതന്നിട്ടുള്ളതും.

വിവർത്തനം: സി. ജി. എൻ. പിള്ള

# യുവതലമുറയും ഭാവിഭാരതവും

വി. വൈദ്യലിംഗശർമ്മ

നാമിന്നു് ഒരു സ്വതന്ത്രജനതയാണു്. നമ്മുടെ ഭാഗധേയങ്ങരം നിർണ്ണയിക്കാനും നേടിയെടുക്കാനുമുള്ള സമ്പൂർണ്ണമായ അധികാരം ഇന്നു നമുക്കുണ്ടു്. ഈ അധികാരം നമുക്കു സിദ്ധിക്കണമെന്നു പ്രഖ്യാപിച്ചുകൊണ്ടാണു്, നാം നീണ്ടുനിന്ന സ്വാതന്ത്ര്യസമരം നടത്തിയതു്. വിദേശികളുടെ കീഴിൽ, നമുക്കു് ഒരു ജനതയെന്ന നിലയിൽ വളർന്നുവികസിക്കാൻ സാദ്ധ്യമല്ലെന്നു നാം കണ്ടു. ഒട്ടേറെ ത്യാഗികളുടെ ജീവാഹുതികൊണ്ടു് ഈ മണ്ണു് സ്വതന്ത്രമായിത്തീർന്നിരിക്കുകയാണു്. ആ മഹാത്മാക്കളുടെ ത്യാഗം അർത്ഥവത്തായിരുന്നുവെന്നു് പ്രവൃത്തികൊണ്ടു തെളിയിക്കേണ്ട കനത്ത ഉത്തരവാദിത്വം ഈ തലമുറയ്ക്കുണ്ടു്.

## ഇന്നലെ, ഇന്നു്, നാളെ

ഒരു ക്ഷേമരാഷ്ട്രം കെട്ടിപ്പടുക്കുകയെന്ന ലക്ഷ്യം കൈവരുത്താനുള്ള മഹായജ്ഞത്തിൽ ഏർപ്പെട്ടിരിക്കുകയാണല്ലോ നാം. ബഹുമുഖമാണു് നമ്മുടെ പ്രവർത്തനം. ഇന്നലത്തെ ദുരിതങ്ങരം ദൂരീകരിക്കണം. ഇന്നത്തെ ആവശ്യങ്ങരം നമ്മുടെ വിഭവങ്ങളുപയോഗിച്ചു് നിറവേററണം. ഇത്രയും പാടുപെട്ടു കെട്ടിപ്പടുക്കുന്ന രാഷ്ട്രം നാളെയും ഭദ്രമായി നിലനില്ക്കണം. നമ്മുടെ ഇന്നത്തെ ഏതു പ്രവർത്തനവും 'ഇന്നലെ' യോടും 'നാളെ'യോടും ബന്ധപ്പെട്ടിരിക്കുന്നു. സ്വതന്ത്രഭാരതത്തെ ക്ഷേമരാഷ്ട്രമായുയർത്താൻ ഉള്ള പ്രവർത്തനങ്ങളിൽ നമ്മുടെ യുവാക്കരം എങ്ങനെ സഹകരിക്കണമെന്നു നാം നിർണ്ണയിക്കേണ്ടതുണ്ടു്, ഏതുതരം സഹകരണം നമുക്കിന്നു കിട്ടുന്നുവെന്നു പരിശോധിക്കേണ്ടതുണ്ടു്; പരിശോധനയിൽ കണ്ടെത്തുന്ന വൈകല്യങ്ങരം ദൂരീകരിക്കേണ്ടതുണ്ടു്. ഇന്നത്തെ യുവാക്കളുടെ ചിന്താഗതി വികലമാണെങ്കിൽ, അതിന്നുത്തരവാദികരം നാം തന്നെയാണെന്നു് ഓർക്കണം. ഇന്നലത്തെ ബാലന്മാരെ നാം എങ്ങനെ വളർത്തിയെടുത്തുവെന്നതിനെ അടിസ്ഥാനപ്പെടുത്തിയാണു് ഇന്നത്തെ അവരുടെ ചിന്താഗതി പ്രവർത്തിക്കുന്നതു്.

## ഇന്നത്തെ യുവതലമുറ

യുവതലമുറയുടെ ഇന്നത്തെ ചിന്താഗതിയിൽ മുഴച്ചുകാണുന്നതു് അസംതൃപ്തിയാണു്; എതിർപ്പാണു്. പ്രതീക്ഷിക്കുന്നതു നേടാൻ കഴിയാതെവരുമ്പോരം, മനുഷ്യനിൽ വിജൃംഭിക്കുന്ന ഭാവങ്ങളാണിവ. അവർ മുതിർന്നവരെ അനുസരിക്കുന്നില്ല എന്നാണു് നമ്മുടെ പരാതി. മൂല്യബോധമില്ലാതെ പെരുമാറുന്നു നമ്മുടെ യുവാക്കരം എന്നു നാം കുററപ്പെടുത്തുന്നു. നാം മൂല്യബോധമുള്ളവരാണെന്ന സൂചന ഇതിലുണ്ടല്ലോ. നമുക്കു മൂല്യബോധമുണ്ടായിരുന്നുവെങ്കിൽ, അതു യുവാക്കളിലേയ്ക്കു സംക്രമിക്കാതിരിക്കുമോ? പാത്രത്തിലില്ലാത്തതു കയിലിൽ എങ്ങനെ കാണാൻ? ഉത്തരവാദിത്വബോധമില്ലാതെ നമ്മുടെ യുവാക്കരം പെരുമാറുന്നുവെന്നു പരക്കെ ആക്ഷേപമുണ്ടു്.

ഇതെല്ലാം അംഗീകരിച്ചുകൊണ്ടു്, ഇതിൻെറ കാരണങ്ങളാരായുകയും പരിഹാരമാർഗങ്ങരം കണ്ടെത്തി നടപ്പിൽ വരുത്തുകയുമാണു് നമ്മുടെ ഇന്നത്തെ കർത്തവ്യം. പക്ഷേ, ഈ പ്രക്രിയയിലെല്ലാം നാം ഒരു കാര്യം ഓർമ്മയിൽ വെയ്ക്കുന്നതു നന്നു്. നമ്മുടെ യുവാക്കരം നമ്മിൽനിന്നു് അന്യരല്ല; കുററപ്പെടുത്തുന്നവരും കുററമേല്ക്കുന്നവരുമെന്ന ഭേദം ഇവിടെയില്ല. അവർ നമ്മുടെ തന്നെ ഭാഗമാണു്. ഈ മഹാരാജ്യത്തിലെ മഹാജനതയുടെ അവിഭാജ്യഘടകങ്ങളാണവർ. നാം പരിപക്വമതികളാണെന്നു് അഭിമാനിക്കുന്നുണ്ടെങ്കിൽ, നമ്മുടെ പരിപക്വമതിയിൽനിന്നു്

1975 ഡിസംബർ മാസത്തിൽ ശ്രീരാമകൃഷ്ണാശ്രമത്തിൽവെച്ചുകൂടിയ ചർച്ചായോഗത്തിൽ വായിച്ച പ്രബന്ധം.

ഉയരുന്ന ക്ഷേമരാഷ്ട്രസങ്കല്പം ഒരു യാഥാർത്ഥ്യമാക്കിത്തീർക്കുന്ന ചിന്താഗതി പിൻതുടരേണ്ടവരാണവർ. കരുത്തുററ ശരീരം, പ്രേമപൂർണ്ണമായ മനസ്സ്, തെളിഞ്ഞ ബുദ്ധി ഇവയുടെ ഉടമകളാകേണ്ടവരാണവർ. യൌവനം ജീവിതത്തിന്റെ വസന്തമാണല്ലോ. ജീവിതത്തിൽ ഏററവുമധികം കായികപ്രവർത്തനം നടക്കുന്ന കാലഘട്ടമാണ് യൌവനം. അവരുടെ കർമ്മങ്ങളുടെ ഫലമനുസരിച്ചായിരിയ്ക്കും നാളത്തെ ഭാരതത്തിന്റെ സ്ഥിതി എന്നതിനാൽ, ജനതാശൃംഖലയുടെ മുഖ്യമായ കണ്ണിയായി വർത്തിക്കുന്നവരാണ് നമ്മുടെ യുവാക്കൾ. ഇത്രയധികം പ്രാധാന്യം വഹിക്കുന്ന യുവാക്കൾ, ഇന്നെങ്ങനെ ചിന്തിക്കുന്നു, എന്തു പറയുന്നു, എന്തു പ്രവർത്തിക്കുന്നുവെന്നുള്ള അന്വേഷണം ഒരു ജീവന്മരണപ്രശ്നത്തെ നേരിടുംപോലെ, വിട്ടുവീഴ്ചയില്ലാതെ, സൂക്ഷ്മമായിത്തന്നെ നടത്തേണ്ടതാണ് എന്നതിനു സംശയമില്ല.

## എണ്ണമല്ല കാര്യം

നമ്മുടെ യുവാക്കളിൽ കാണുന്ന അസ്വസ്ഥതയുടെ സ്വരൂപവും വ്യാപ്തിയും ആദ്യം പരിശോധിക്കാം. 'ഇരിക്കേണ്ടും പ്രകാരം ഇരിക്കലാണ്' സ്വാസ്ഥ്യം. ഈ 'പ്രകാരം' നിർണയിച്ചുകൊടുക്കേണ്ടതു വിദ്യാഭ്യാസഘട്ടത്തിലാണ്. നമ്മുടെ നാട്ടിൽ പതിനായിരക്കണക്കിനു വിദ്യാലയങ്ങളുണ്ട്; ലക്ഷക്കണക്കിന് അദ്ധ്യാപകരുണ്ട്; കോടിക്കണക്കിൽ വിദ്യാർത്ഥികളുണ്ട്. എണ്ണമാണു കാര്യമെങ്കിൽ, വിദ്യാഭ്യാസം ഇത്രയും വ്യാപകമായിത്തീർന്ന ഒരു കാലഘട്ടം നമ്മുടെ നാട്ടിൽ ഉണ്ടായിട്ടില്ലെന്നു പറയാം. വിദ്യാഭ്യാസത്തിന്റെ പ്രയോജനം മനുഷ്യനെ മനുഷ്യനാക്കുകയെന്നതാണ്. കരചരണാദ്യവയവസംഘടനകൊണ്ടുണ്ടായിട്ടുള്ള നമ്മുടെ മനുഷ്യത്വം ചിന്താഗതികൊണ്ട് പുഷ്ടിപ്പെടുത്താനാണ് നാം വിദ്യാഭ്യാസം ഏർപ്പെടുത്തിയിട്ടുള്ളത്. മനുഷ്യനൊഴികെ മറെറാരു ജീവിക്കും വിദ്യാഭ്യാസമില്ല. മററു പ്രാണികൾ ജീവിതനിർവഹണമെന്ന പരിമിതമായ ആവശ്യം നിർവഹിക്കുന്നതിനു വേണ്ടുന്ന പ്രായോഗിക പരിശീലനം തള്ളയിൽനിന്നു നേടുന്നു. കഴിഞ്ഞു. അതിൽപ്പരം അവയ്ക്കു് അറിയേണ്ടതൊന്നുമില്ല. സൃഷ്ടികർത്താവു് അത്രയ്ക്കേ ഉദ്ദേശിച്ചിട്ടുള്ളുവെന്നു തോന്നുന്നു. പരിണാമഗതിയിൽ പരിഷ്കരിച്ചു പരിഷ്കരിച്ച് മനുഷ്യരൂപം കൈവന്നതോടൊപ്പം അറിവിന്റെ പുതിയ പുതിയ ചക്രവാളങ്ങൾ കണ്ടെത്താനും മനുഷ്യൻ പ്രാപ്തനായിത്തീരുന്നു.

## വാനരനും നരനും

ചരിത്രത്തിൽ ഇന്നുവരെ മനുഷ്യൻ നേടിയിട്ടുള്ള പുരോഗതി, അറിവിന്റെ പുതിയ പുതിയ സീമകൾ കണ്ടെത്തുന്നതിൽ അവൻ നേടിയ വിജയത്തിന്റെ ആകെത്തുകയാണ്. ഓരോ തലമുറയും ഈ പുരോഗതി തുടർന്നുകൊണ്ടുപോവുകയാണ് ജീവിതത്തിന്റെ മുഖമുദ്ര. താൻ പിന്നിട്ടുപോന്ന വാനരത്വത്തിലേക്ക് ആവേശപൂർവ്വം തിരിച്ചുപോകാനാണ് ഒരു തലമുറ ഉദ്യമിക്കുന്നതെങ്കിൽ, അതു പുരോഗതിയാണെന്നു പറയാൻ വയ്യ. ശ്രീ ഗോപാലപിള്ളയുടെ അർത്ഥപൂർണ്ണമായ വരികൾ നോക്കുക:

> 'വാനരൻ മൂത്തു ഞാൻ വാൽപോയ് നരനായി
> വാനവനാകാൻ മുതിരുകയായ്.

നരൻ വാനവനാകേണ്ടവനാണ്. വാനരചാപല്യം തീരെ അററുപോയി, ക്ഷുദ്രമായ ഹൃദയദൌർബല്യത്തെ അതിജീവിച്ച്, വാനവന്റെ സ്ഥിതപ്രജ്ഞത്വത്തിലെത്തുകയാണ് മനുഷ്യന്റെ ലക്ഷ്യം. ചുരുക്കത്തിൽ, നരൻ നാരായണനാകേണ്ടതാണ്; മാനവൻ മാധവനാകേണ്ടതാണ്. യുവാക്കൾ പ്രകടിപ്പിക്കുന്ന ചിന്താഗതി വാനവത്വത്തിലേക്കുള്ള ഉയർച്ചയെയല്ല, വാനരത്വത്തിലേക്കുള്ള താഴ്ചയെയാണ് സൂചിപ്പിക്കുന്നത്. കിട്ടുന്നതെന്തും തിന്നാൻ പററുമോ എന്നേ വാനരനു നോട്ടമുള്ളു. ഭോഗമേ അവനറിയൂ; ത്യാഗം അവനു് അപരിചിതമാണ്. അമൂല്യമായ രത്നം കിട്ടിയാലും, തിന്നാൻ പററില്ലെന്നറിഞ്ഞാൽ, അവൻ വലിച്ചെറിഞ്ഞുകൊടുക്കും.

> 'മണപ്പിച്ചു ചുംബിച്ചു നക്കി കടിച്ചി–
> ട്ടിണങ്ങാതെ ദൂരത്തെറിഞ്ഞാൻ, കപീന്ദ്രൻ.'

## മുത്തും കക്കയും

നാം നമ്മുടെ യുവാക്കളുടെ മുമ്പിൽ കക്കകളേ നിരത്തിയിട്ടുള്ളു; മുത്തു കാണിച്ചുകൊടുത്തിട്ടില്ല. മഹത്തായ ജീവിതസമുദ്രത്തിൽ അന്വേഷണബുദ്ധിയോടുകൂടി ആണ്ടുമുങ്ങുകയും അനർഘമായ മുത്തു കണ്ടെടുക്കുകയും ചെയ്യാൻ

നാം നമ്മുടെ യുവാക്കൾക്ക പരിശീലനം നല്കി യിട്ടില്ല. നാം തന്നെ അങ്ങനെയൊന്ന സങ്കല്പി ച്ചിട്ടുണ്ടോ ? സംശയമാണ്. സമുദ്രതീരത്തു ചെന്ന കുറെ കക്ക പെറുക്കുകയും, കുറെ മണൽ വാരുകയും കുറച്ച് ഉപ്പ് കയ്യിൽ കരുതുകയും ചെയ്യുന്നതോടെ ജീവിതസാഫല്യം കൈവന്ന തായി കരുതി ജീവിച്ചുപോന്ന, ജീവിതത്തെ കേവലം ഉപരിപ്ലവമായിമാത്രം കൈകാര്യം ചെയ്തുപോന്ന നമുക്ക്, കടലിന്നടിയിലെ മുത്തി നെപ്പററി എങ്ങനെ ബോധമുണ്ടാകാൻ ? നമുക്ക ണ്ടാകാത്ത ബോധം നാമെങ്ങനെ യുവാക്കളിലേ ക്ക പകരാൻ ? അവരുടെ മൂല്യബോധമില്ലായ്മ യെപ്പററി കുററപ്പെടുത്താൻ നമുക്കെന്തവകാശം ? എങ്കിലും, വൈകിയ വേളയിലാണെങ്കിലും, നമ്മുടെ കുററം നാം സമ്മതിക്കുക. നാം മാനി ക്കാൻ വിട്ടുപോയ ജീവിതമൂല്യമെന്താണെന്നറി വാൻ ശ്രമിക്കുക.

സ്വാതന്ത്ര്യപ്പിറവിയിലെ ഒന്നാം തലമുറ യ്ക്ക്, അസാധാരണമായ ഉത്തരവാദിത്വമുണ്ട്. രാഷ്ട്രത്തിൻെറ ഭാവി, നാം ഈ അസാധാരണ പരിതഃസ്ഥിതിയിൽ എങ്ങനെ പെരുമാറുന്ന വെന്നതിനെ ആശ്രയിച്ചിരിക്കുന്നു. ഇതിൽ നാം വിജയിച്ചാൽ, ഭാരതം ലോകത്തിന്നുതന്നെ നേതൃത്വം നല്കാൻ പര്യാപ്തമാകും.

## ഭാരതീയമാർഗ്ഗം

ഈയിടെ അന്തരിച്ച സുപ്രസിദ്ധചരിത്ര കാരനായ ആർനോൾഡ് ടോയൻബി, ഭാരത ത്തിനു മാത്രമേ ലോകത്തെ ക്ഷേമത്തിലേക്ക നയിക്കാൻ കഴിയൂ എന്ന പ്രത്യാശ പ്രകടിപ്പി ക്കുകയുണ്ടായി. മാനവചരിത്രത്തിൽ ഏററവും ഭീഷണമായ ഈ ഘട്ടത്തിൽ മാനവരാശിയെ രക്ഷിച്ചെടുക്കാൻ ഭാരതീയമാർഗത്തിനു മാത്രമേ കഴിയൂ എന്ന് അദ്ദേഹം പറയുമ്പോൾ നമ്മുടെ ശിരസ്സ് അഭിമാനത്താൽ ഉയരുന്നു. അതേ സമയം കുററമററ ആ ഭാരതീയമാർഗം നാം തന്നെ ഇനിയും വേണ്ടത്ര മനസ്സിലാക്കിയിട്ടി ല്ലെന്നോർത്തു നാം തെല്ലൊന്ന വിഷാദമൂകരാകു ന്നു. അസുലഭമായൊരു സന്ദർഭമാണ് നമുക്കിന്നു കൈവന്നിരിക്കുന്നത്. ഒരു ജനതയെ ഉദ്ധരി ക്കാൻ മാത്രമല്ല, സമസ്തലോകത്തെയും ശരി യായ മാർഗ്ഗനിർദ്ദേശം നല്കി രക്ഷിച്ചെടുക്കാൻ ഈ തലമുറയ്ക്കു കഴിയുമെന്ന പ്രത്യാശ സാർത്ഥകമാകു മ്പോൾ ലോകം മുഴുവൻ നമ്മെ കൃതജ്ഞതയോ ടെ സ്മരിക്കും. ഇതുവരെ നാം സാമ്പത്തിക പുരോഗതിയിൽ ശ്രദ്ധവെച്ചു മുന്നോട്ടുനീങ്ങി. രാഷ്ട്രീയസ്വാതന്ത്ര്യംവഴി നമുക്കു കൈവന്ന അവ സരം നാം ഒരൊററ ജനതയാണെന്ന ബോധം നമ്മിലുളവാക്കി. 'ഒത്തുപിടിച്ചാൽ മല മറി ക്കാ'നുള്ള സാമൂഹ്യശക്തി നമുക്കു നേടിയെടുക്കാ മെന്ന് പ്രായപൂർത്തി വോട്ടവകാശത്തിലൂടെ നാം ലക്ഷ്യമാക്കി. നാട്ടിലെ വിഭവങ്ങളെ വൻതോ തിൽ ആശ്രയിച്ചുകൊണ്ടു് 60 കോടി ജനങ്ങളുടെ സാമ്പത്തികജീവിതം ഭദ്രമാക്കുന്നതിനുള്ള ആസൂ ത്രണങ്ങൾ നടത്തിവരുന്ന ഈ ഘട്ടത്തിൽ, ശ്രീ ആർനോൾഡ് നിർദ്ദേശിക്കുന്ന ഭാരതീയമാർഗ്ഗ ത്തെക്കുറിച്ച് ഗൌരവപൂർവ്വം നാം ചിന്തിക്കേ ണ്ടിയിരിക്കുന്നു.

## അഹിംസയും സർവ്വമതസമന്വയവും

താൻ വിവക്ഷിക്കുന്ന ഭാരതീയമാർഗ്ഗമെ ന്താണെന്ന് അദ്ദേഹംതന്നെ വിശദീകരിക്കുന്നു ണ്ടു്. അശോകചക്രവർത്തിയും മഹാത്മാഗാന്ധി യും മുറുകെപ്പിടിച്ച അഹിംസയും ശ്രീരാമകൃഷ്ണ പരമഹംസർ തെളിയിച്ച സർവ്വമതസമന്വയ വും മാത്രമേ, സർവ്വസംഹാരകമായ ഈ അണു യുഗത്തിൽ മനുഷ്യരാശിയെ സർവ്വനാശത്തിൽ നിന്നു രക്ഷിക്കാൻ പര്യാപ്തമാകൂ എന്ന് അദ്ദേ ഹം ദൃഢമായി വിശ്വസിക്കുന്നു. മാനവരാശി യെ ഒററക്കെട്ടാക്കി നിലനിർത്താൻ വേണ്ട ആവേശവും വീക്ഷണഗതിയും വളർന്നുവരണമെ ങ്കിൽ ഭാരതീയമാർഗത്തെത്തന്നെ നാം ശരണീ കരിക്കേണ്ടിയിരിക്കുന്നുവെന്നാണ് അദ്ദേഹത്തി ൻെറപൂർണ്ണവിശ്വാസം. 86–ാം വയസ്സിൽ, ഈയി ടെ നിര്യാതനായ ആ മഹാനായ ചരിത്രകാര ൻെറ അന്തിമവും അമൂല്യവുമായ സന്ദേശമായി ഇതിനെ കണക്കാക്കാം. മാനവചരിത്രത്തെ സമഗ്രമായി പഠിച്ച അദ്ദേഹത്തിൻെറ ഈ അന്ത്യസന്ദേശം പ്രത്യേകിച്ചും ശ്രദ്ധേയമാണ്. 'ഉത്തിഷ്ഠത ! ജാഗ്രത ! പ്രാപ്യ വരാൻ നിബോ ധത !' എന്ന ഉപനിഷത്സന്ദേശം ഇപ്പോളി താ ആർനോൾഡുവഴി മുഴങ്ങിക്കേൾക്കുന്നു ! നമ്മെ ഉദ്ബോധിപ്പിക്കുന്നത് ആരായാലും നമുക്കു വിരോധമില്ല. മനുഷ്യരാശിയെ ഉയർത്തു ന്ന ഏതുദ്ബോധനവും നമുക്കു സ്വീകാര്യമാണ്.

## അഹിംസ-ശക്തിയുടെ സദ്വിനിയോഗം

അഹിംസയും മതസൌഹാർദ്ദവുമാണല്ലോ ഭാരതീയമാർഗ്ഗത്തിൻെറ രണ്ടു വശങ്ങളായി അദ്ദേഹം കരുതുന്നതു്. അശോകചക്രവർത്തി തൻെറ സാമ്രാജ്യത്തിലെ ദൈനംദിന ഭരണത്തിൽത്തന്നെ അഹിംസ അടിസ്ഥാനപ്രമാണമായി സ്വീകരിച്ചു. ഗാന്ധിജിയാകട്ടെ, സ്വാതന്ത്ര്യസമരത്തിൽ അഹിംസ പ്രായോഗികമാക്കി. സൂര്യനസ്തമിക്കാത്ത സാമ്രാജ്യത്തോടു പൊരുതുമ്പോഴും അദ്ദേഹത്തിനു് ആരോടും വിദ്വേഷമുണ്ടായിരുന്നില്ല. 'ദ്വേഷരഹിതമായ യുദ്ധം'! പുതിയൊരു ആശയമായിട്ടത്രേ ലോകം ഇതിനെ കണക്കാക്കിയതു്. എങ്കിലും ഇതൊരു ചരിത്രസത്യമത്രേ. അഹിംസ ജീവിതത്തിൽ പ്രായോഗികമാക്കാമെന്നു്, ഒരു സമരായുധമാക്കാമെന്നു്, വലിയ അളവിൽ കാണിച്ചുകൊടുത്തതാണു് ഗാന്ധിജി മാനവരാശിക്കു വേണ്ടി ചെയ്ത വലിയ സേവനം. സ്വാതന്ത്ര്യപ്പിറേറന്നുതന്നെ നാം സ്വതന്ത്രനിലയിൽ ബ്രിട്ടീഷ് കോമൺവെൽത്തിൽ അംഗത്വം വഹിച്ചു എന്നതു് ലോകചരിത്രത്തിൽ, അഹിംസ നേടിയ വിജയത്തിൻെറ സൂചനയത്രേ. നമുക്കു ബ്രിട്ടീഷുകാരോടല്ല, അവർ നമ്മുടെമേൽ ചെലുത്തിപ്പോന്ന അധീശത്വത്തോടാണു്, അവരുടെ വ്യാപാരിപരിഷ്കാരത്തോടാണു് വിരോധമുണ്ടായിരുന്നതു്.

ദാരിദ്ര്യത്തോടും അജ്ഞതയോടും അസമത്വത്തോടും ധീരമായി പൊരുതിക്കൊണ്ടിരിക്കുന്ന ഈ സന്ദർഭത്തിലും അഹിംസ നമ്മുടെ കയ്യിൽ നല്ലൊരായുധമാണു്. ശക്തിയുടെ ദുർവിനിയോഗമാണു് ഹിംസ. സദ്വിനിയോഗം അഹിംസയും. അഹിംസ ഭീരുവിൻെറ രക്ഷാകവചമല്ല, ധീരൻെറ ശക്തിയാണു്. ധീരനു ഭീതിയില്ല. ആവശ്യമില്ലാതെ ധീരൻ തൻെറ ശക്തി വ്യയം ചെയ്യുന്നുമില്ല. സൃഷ്ടിക്കാണു്, സംഹാരത്തിനല്ല അതു വ്യയം ചെയ്യേണ്ടതെന്നു ധീരനു് അറിയാം. പക്ഷേ നമ്മുടെ യുവാക്കൾക്കു് ഈ ധീരത വേണ്ടുവോളം കൈവന്നിട്ടില്ല. ഭാവിയെക്കുറിച്ചുള്ള അനിശ്ചിതാവസ്ഥ അവരെ അസ്വസ്ഥരാക്കുന്നു. തങ്ങൾക്കുവേണ്ടി മുതിന്നവർ ഒരുക്കിവെച്ചിട്ടുള്ള സംവിധാനങ്ങൾ അവരെ തൃപ്തിപ്പെടുത്തുന്നില്ല. അതിന്നവർ അസംതൃപ്തി പ്രകടിപ്പിക്കുന്നു. ഇത്തരം വികലമായ സംവിധാനത്തോടും അതേപ്പെടുത്തിയ നമ്മോടും അവക്കു് എതിപ്പാണു്.

## വ്യാപാരിപരിഷ്കാരം

മനുഷ്യൻ ഒരു ജലശേഖരംപോലെയാണു്. ആയിരം ദ്വാരങ്ങളിലൂടെ ജലം ഒഴുകിപ്പോകാൻ അനുവദിച്ചാൽ, പിന്നെ, ജലസംഭരണം കൊണ്ടെന്തു പ്രയോജനം? ഭൌതികഭോഗങ്ങൾ അനുഭവിക്കാനുള്ളതാണു ശരീരമെന്നു വ്യാപാരികൾ ഘോഷിക്കുന്നു. ഉപഭോഗസാമഗ്രികൾ വാരിക്കൂട്ടുവാനാണു്, ആവശ്യങ്ങൾ പെരുക്കിക്കൊണ്ടുവരാനാണു്, അവർ ആഹ്വാനം നല്കുന്നതു്. ഈ ആഹ്വാനം നാം ശ്രദ്ധിക്കേണ്ടതില്ല. ഇതു ശ്രദ്ധിച്ചതുകൊണ്ടുള്ള വിപത്താണു നാമിന്നു് അനുഭവിക്കുന്നതു്. ജീവിതമാകെ ഒരു വ്യാപാരമായിക്കാണുന്ന പരിഷ്കാരം നമുക്കു സ്വീകാര്യമല്ല. അരോഗദൃഢമായ ശരീരം നമുക്കു വേണം. സംശയമില്ല. പക്ഷെ, ഇലയടയുടെ ഇലയുടെ സ്ഥാനമേ ശരീരത്തിന്നു കല്പിക്കാവൂ. ഇല വേണം. പക്ഷേ, ഇലയ്ക്കുവേണ്ടിയല്ല അട. അട നമുക്കു തിന്നാൻ. ഇലയോ ആവശ്യം കഴിഞ്ഞതിനുശേഷം കളയാൻ. ശരീരത്തിൻെറ ലാളനപോഷണങ്ങളിൽ അതിശ്രദ്ധചെലുത്തുന്നവരേക്കാൾ, അതിനു് ഇലയുടെ സ്ഥാനം കൊടുക്കുന്നവരാണു് കൂടുതൽ അദ്ധ്വാനിക്കുന്നതും കൂടുതൽ ആരോഗ്യം പുലത്തുന്നതുമെന്നു നാം പ്രത്യക്ഷത്തിൽ കാണുന്നു. പ്രകൃതിയോടൊത്തു ജീവിക്കുന്നതിൽ ഒരു സ്വാഭാവികതയുണ്ടു്. നമ്മുടെ പൂർവ്വികർ ഇതു നല്ലപോലെ അറിഞ്ഞിരുന്നു. സഹജീവികളായ മനുഷ്യരോടുമാത്രമല്ല, സസ്യലതാദികളോടുപോലും അവർ സൌഹാർദ്ദം പുലർത്തിയിരുന്നു. മഹർഷി കണ്വനു് ശകുന്തളയോടെന്നപോലെ, വനജ്യോത്സ്നയെന്ന മുല്ലവള്ളിയോടും അപത്യവാത്സല്യം ഉണ്ടായിരുന്നു. ശകുന്തള ഭർത്തൃമതിയായതിലുള്ളതിന്നു തുല്യമായ സന്തോഷമാണു്, മുല്ലവള്ളി തേന്മാവിൽ പടന്നു കയറിയപ്പോഴും അദ്ദേഹത്തിനു തോന്നിയതു്. നാം ഈ ലളിതജീവിതത്തിൽനിന്നു് അകന്നു പോയിരിക്കുന്നു. പ്രകൃതിയെ എതിത്തു ജീവിക്കാനാണു് നമ്മുടെ വാസന. അതുകൊണ്ടു് പല പല ദോഷങ്ങളും നാമിന്നു് അനുഭവിച്ചു കൊണ്ടിരിക്കുന്നു.

## ഈശാ വാസ്യമിദം സർവം

ഈ ലോകം ആരുടെയും സ്വന്തമല്ല. ആണെങ്കിൽ എല്ലാവരുടെയും സ്വന്തമാണ്.

''ഈശാ വാസ്യമിദം സർവം
യത്കിഞ്ച ജഗത്യാം ജഗത്
തേന ത്യക്തേന ഭുഞ്ജീഥാഃ
മാ ഗൃധഃ കസ്യസ്വിദ്ധനം.''

(ലോകം മുഴുവൻ ഈശ്വരൻ വ്യാപിച്ചിരിക്കുന്നു. ത്യാഗബുദ്ധിയോടെ പ്രപഞ്ചം അനുഭവിക്കുക. അന്യന്റെ മുതലിൽ ലോഭം കൊള്ളായ്ക.)

ഇവിടെ നമുക്ക് അനുഭവാവകാശമേയുള്ളു. ഇതു് എല്ലാവർക്കും ഒരു പോലെയുമാണ്. അടുത്ത തലമുറയ്ക്കും ഇവിടെ ജീവിക്കാനവകാശമുണ്ട് എന്ന സംഗതി നാം മറക്കുന്നു. കുഴിച്ചെടുക്കാവുന്ന ഖനിജങ്ങളത്രയും കുഴിച്ചെടുത്തു വിററു കാശാക്കാനാണ് ലോകം ത്വരകൊള്ളുന്നതു്. ലോഭം ഇത്രയധികം കൊടുമ്പിരിക്കൊണ്ടിട്ടുള്ള കാലഘട്ടം മുമ്പുണ്ടായിട്ടില്ല. നല്ല കാര്യത്തിനു വേണ്ടിയുള്ള സയൻസും ടെക്നോളജിയും മനുഷ്യന്റെ ഹീനമായ ലോഭത്തിനു കൂട്ടുനില്ക്കുന്നതാണ് ദയനീയമായ സംഗതി. എല്ലിൻകഷ്ണത്തിനുവേണ്ടി കടിപിടികൂടുന്ന നായ്ക്കളുടെ സ്ഥിതി നമുക്കു മനസ്സിലാക്കാം. വിശന്നിട്ടാണവ അങ്ങനെ ചെയ്യുന്നതു്. നമ്മുടെ വിശപ്പിന് അററമില്ല. ഒരിക്കലും ഇതു് അടങ്ങുന്നമില്ല. എന്താണീ ലോഭത്തിന്റെ പരിണാമം! ഭസ്മാസുരനെപ്പോലെ സ്വയം ഭസ്മീഭവിക്കുകയെന്നതുതന്നെ. ഈ വിപത്തൊഴിവാക്കാനാണ്, നാം സംയമത്തിന്റേതായ ഭാരതീയ മാർഗ്ഗം സ്വീകരിക്കേണ്ടതു്.

## മതം—സംസ്കാരോപാധി

ഭാരതീയമാർഗത്തിൽ മതബോധത്തിന് സുപ്രധാനമായൊരു സ്ഥാനമുണ്ട്. മനുഷ്യനെ ആഭ്യന്തരമായി സംസ്കരിക്കാനാണ് മതം ആവിർഭവിച്ചതു്. നാനാത്വം നിറഞ്ഞ പ്രപഞ്ചത്തോടു മനുഷ്യൻ എങ്ങനെ പൊരുത്തപ്പെട്ടു പോകണമെന്ന വ്യക്തമായ നിർദ്ദേശം നല്കാനാണ് മതം ആവിർഭവിച്ചതു്. ശരീരത്തിനുള്ളിലെ മനസ്സിനെ പ്രേമപൂർണ്ണമാക്കാനാണ് മതത്തിന്റെ ആവിർഭാവം. പാലിൽ വെണ്ണ പോലെ, അദൃശ്യമെങ്കിലും ഏകസത്തയായ ആത്മാവിനെ സാക്ഷാൽക്കരിക്കാനുള്ള സൂക്ഷ്മത ബുദ്ധിക്കു പ്രദാനം ചെയ്യുന്നതു മതമാണ്. നാനാതരത്തിലുള്ള പ്രതിഭാസങ്ങളെല്ലാം ഏകഭാസ്സിന്റെ പ്രതിഫലനമാണെന്ന് മനുഷ്യബുദ്ധി അറിയുമ്പോഴാണ് അവൻ മതം സ്വീകരിച്ചുവെന്നർത്ഥം. ആ ഏകഭാസ്സിനെ ജ്ഞാനമെന്നോ പ്രേമമെന്നോ സത്യമെന്നോ ബ്രഹ്മമെന്നോ പരമാത്മാവെന്നോ എങ്ങനെ വേണമെങ്കിലും വിളിക്കാം. പേരല്ല, സത്തയാണു പ്രധാനം. ആസ്തികനും നാസ്തികനും ഇതിൽ ഒത്തുചേരുന്നു. എങ്കിൽ, നാനാമതസ്ഥർക്ക് ഇവിടെ ഒത്തു ചേർന്നുപോകാൻ എന്താണ് തടസ്സം? കാറൽമാർക്സിനും വിശ്വമാനവത്വം തന്നെയാണ് പരമലക്ഷ്യം. സനാതനിയും അതുതന്നെ പറയുന്നു:

അയം നിജഃ പരോ വേതി
ഗണനാ ലഘുചേതസാം
ഉദാരചരിതാനാം തു
വസുധൈവ കുടുംബകം.

(ലോകത്തിൽ സ്വജനമെന്നും അന്യരെന്നുമുള്ള ഗണന ലഘുചേതസ്സുകൾക്കേയുള്ളു. ഉദാരചരിതന്മാർക്കു ലോകമേ തറവാടാണ്.)

വസുധൈവ കുടുംബകം (ലോകമേ തറവാട്) എന്നു കരുതാനുള്ള ഹൃദയവിശാലത കൊണ്ടു മാത്രമേ മാനവരാശിക്ക് ഇനി രക്ഷയുള്ളു.

## വിഴുങ്ങലല്ല, ദഹിക്കലാണ്

### വിദ്യാഭ്യാസം

നമ്മുടെ വിദ്യാഭ്യാസം യുവതലമുറയ്ക്ക് ജീവിതമൂല്യം ബോധിപ്പിക്കുന്നില്ലെന്നു പറഞ്ഞല്ലോ. അജീർണ്ണം ബാധിച്ചവന്റെ അതിഭക്ഷണമാണ് ഇന്നത്തെ വിദ്യാഭ്യാസം. വിഴുങ്ങലാണ്, ദഹിക്കലല്ല കാര്യം എന്നു വന്നിരിക്കുന്നു. Information ആണ് Transformation അല്ല.

ഏറെപ്പഠിക്കുന്നതു് ബിരുദംനേടാൻ കൊള്ളാം. നല്ല മനുഷ്യനായി ജീവിക്കുകയാണ് കാര്യം. അതിന് അവശ്യം വേണ്ടതു് ധാർമ്മികത്വം അഥവാ ധർമ്മബോധമാണ്. പണം വരും പോകും, ധാർമ്മികത്വം വരും വളരും. നമ്മുടെ യുവാക്കളെ ധർമ്മബോധമുള്ളവരാക്കിത്തീർക്കാൻ നാം ശ്രമിക്കേണ്ടിയിരിക്കുന്നു.

ഓരോന്നിനും തനതായുള്ള പ്രത്യേകതയെ നാം ധമ്മമെന്നു വിളിക്കുന്നു. ചൂടും പ്രകാശവും അഗ്നിധമ്മം; ശീതളത്വം, ദ്രവത്വം എന്നിവ ജലധമ്മം. ഇതുപോലെ മനുഷ്യന് ഒരു ധമ്മമുണ്ട്. ശരീരം പ്രവത്തിക്കാനും മനസ്സ് പ്രേമംകൊണ്ടു വിശാലമാകാനും ബുദ്ധി സത്യം ദശിക്കാനും ശക്തമാകുമ്പോഴാണ് മാനവധമ്മം പൂത്തിയാകുന്നു. സനാതനമായ ഈ മാനവധമ്മം സാവ്ലൌകികമാണ്. മാനവധമ്മത്തിന്റെതായ ഈ മാഗ്ഗത്തെയത്രേ ശ്രീ ആർനോൾഡ് ഭാരതീയമാഗ്ഗമെന്നതുകൊണ്ടു വിവക്ഷിച്ചതു്.

## മതം വിദ്യാലയങ്ങളിൽ

നമ്മുടെ വിദ്യാലയങ്ങളിൽ മതപഠനം ഏപ്പെടുത്തണമെന്നു് അറിവുള്ളവർ പറയുന്നതിന്റെ അടിസ്ഥാനം ഇതാണ്: മനുഷ്യനെ ധീരനും വിനീതനുമാക്കാൻ മതത്തിനുമാത്രമേ കഴിയൂ. തന്നിൽ അമോഘശക്തികൾ നിലീനമായി കിടപ്പുണ്ടെന്നോക്കുമ്പോഴാണ് അവനിൽ ആത്മവിശ്വാസം വളന്നുതുടങ്ങുന്നു. ഇതു് അഹങ്കാരമായി മാറാതിരിക്കണമെങ്കിൽ, അവൻ ഒപ്പംതന്നെ വിനീതനുമാകണം.

'ജ്ഞാനം തപശ്ച വിനയാന്വിതമേവ മാന്യം.

പക്ഷേ, മതമെന്ന വാക്കുകേൾക്കുമ്പോൾ, ആളുകൾക്ക് 'ഒരലർജി' അനുഭവപ്പെടുന്നു. ധാമ്മികമൂല്യങ്ങളുടെ അനുഷ്ഠാനത്തിൽ കാലക്രമേണ വന്നുചേന്ന അഴുക്കുകളെ മതമെന്നു കരുതുമ്പോഴാണ് ഈ കുഴപ്പം. നാം കുട്ടികൾക്കു കാണിച്ചുകൊടുക്കേണ്ടതു് ഈ അഴുക്കുചാലുകളല്ല; മാലിന്യമററ ശുദ്ധമായ, ആരോഗ്യപ്രദമായ ധമ്മസ്രോതസ്സാണ്.

ശ്രീരാമകൃഷ്ണപരമഹംസരുടെ സവ്വമതസമന്വയാദശം ഈ സന്ദഭ്ത്തിൽ പ്രത്യേക പരാമശം അഹിക്കുന്നു.

ക്രിസ്ത്യാനിക്കു മാത്രമായി മഴപെയ്യുന്നില്ല;<br>
മുസൽമാനു മാത്രമായി കാററു വീശുന്നില്ല;<br>
ഹിന്ദുവിനു മാത്രമായി സൂര്യനുദിക്കുന്നില്ല.

എല്ലാവക്കുംവേണ്ടി എല്ലാം നടക്കുന്നു. ധർമ്മിഷ്ഠന്മാർ എല്ലാ വിഭാഗത്തിലുമുണ്ട്. കാലദേശഭേദമെന്യേ, മതവിഭാഗഭേദമെന്യേ, പ്രായഭേദമെന്യേ ധർമ്മിഷ്ഠന്മാർ ഉണ്ടായിട്ടുണ്ട്; ഉണ്ടാകുന്നുമുണ്ട്. ഈ ലോകത്തിൽ ധർമ്മിഷ്ഠനായി ജീവിക്കുകയാണ് മുന്തിയ ലക്ഷ്യം. നചികേതസ്സ് അച്ഛനോടു പറയുന്നു:

അനുപശ്യ യഥാ പൂവ്വേ<br>
പ്രതിപശ്യ തഥാഽപരേ<br>
സസ്യമിവ മത്ത്യഃ പച്യതേ<br>
സസ്യമിവാജായതേ പുനഃ.

അച്ഛാ! ധമ്മിഷ്ഠനായ പൂവ്വികരെ ഓത്തുനോക്കു. സമകാലികരായ സത്യസന്ധന്മാരെയും ഓത്തുനോക്കു. മനുഷ്യൻ ഇന്നുണ്ടായി, നാളെ നശിക്കുന്നവനാണ്. നിലനില്ക്കുന്നതു ധർമ്മം മാത്രം. സസ്യംപോലെ ഇന്നു ചീഞ്ഞു നാളെ മുളയ്ക്കുന്ന അസ്ഥിരമായ ഈ ശരീരത്തിലുള്ള മമതകൊണ്ട് ധർമ്മം മറക്കരുതു്.

ബാലനാണെങ്കിലും നചികേതസ്സ് ധമ്മിഷ്ഠതയുടെ പ്രാധാന്യം നമ്മെ ഓർമ്മിപ്പിക്കുന്നു. ധർമ്മം നമ്മെ വിശ്വമാനവത്വത്തിലേയ്ക്കു് ഉയത്തുന്നു. അതിൽ കുറഞ്ഞ ലക്ഷ്യമില്ല നമുക്ക്. വിദ്യാത്ഥി വിദ്യാത്ഥിയായിരിക്കുക, ഗൃഹസ്ഥൻ ഗൃഹസ്ഥനായിരിക്കുക, അദ്ധ്യാപകൻ അദ്ധ്യാപകനായിരിക്കുക തുടങ്ങിയ, ഇരിക്കുംപ്രകാരം ഇരിക്കലാണ് ചുരുക്കത്തിൽ ധർമ്മാനുഷ്ഠാനം. ഈ പ്രകാരത്തിനു തകരാറുവരുമ്പോൾ, അസ്വാസ്ഥ്യതയായി, അസന്തൃപ്തിയായി, എതിപ്പായി.

നാം നാമായിത്തീരുക, പ്രകൃതിയുടെ മക്കൾ വികൃതികളാകാതിരിക്കുക, ചുരുക്കത്തിൽ, നാം മനുഷ്യരാണ് എന്ന ബോധം കൈവെടിയാതിരിക്കുക; എങ്കിൽ ഭാവിഭാരതത്തെപ്പററി ഉജ്ജ്വലമായ പ്രതീക്ഷ നമുക്കു നിശ്ചയമായും പുലത്താം.

ആർനോൾഡ് ടോയൻബി പ്രത്യാശിക്കുംപോലെ, ലോഭത്തിലാണ്ടു നശിച്ചുകൊണ്ടിരിക്കുന്ന ലോകത്തെ, ധാമ്മികമൂല്യങ്ങളുടെ പ്രകാശത്തിൽ സന്മാഗ്ഗം പ്രദശിപ്പിച്ചിട്ട് വിശ്വമാനവസന്ദേശം പ്രചരിപ്പിച്ചിട്ട് സേവിക്കാൻ നമുക്കു സിദ്ധിച്ചിട്ടുള്ള ഈ സുവർണാവസരം നാം പാഴാക്കാതിരിക്കുക.

വേദം നമ്മെ അരുമയായി വിളിക്കുന്നു, 'അമൃതസ്യ പുത്രാഃ' എന്നു്. അമൃതപുത്രന്മാരായിത്തീരാനുള്ള ഏകമാർഗം. ധമ്മാനുഷ്ഠാനമാണ്. നാം ധമ്മം പാലിച്ചാൽ അതു നമ്മെ കാക്കും തീച്ച.

'ധർമോ രക്ഷതി രക്ഷിതഃ.'

---

# ഭക്തിയോഗവും ജ്ഞാനയോഗവും

ഡാ. ടി. എൻ. എൻ. ഭട്ടതിരിപ്പാട്

ഭക്തിയേയും ജ്ഞാനത്തേയും മുക്തിമാർഗ്ഗങ്ങളായി ശാസ്ത്രങ്ങളിൽ പ്രകീർത്തിച്ചിട്ടുണ്ട്. വേദാന്തികരം ജ്ഞാനമാർഗ്ഗമാണുത്തമമെന്നും ഭക്തന്മാർ ഭക്തിമാർഗ്ഗമാണ് ഉത്തമമെന്നും പറയും. ശാസ്ത്രസമ്മതമായ മാർഗ്ഗങ്ങളാണ് രണ്ടുമെന്നതിനാൽ ഒന്ന് ഉത്തമമെന്നും മറേറതു് അധമമെന്നും പറയുന്നതിനർത്ഥമില്ലതന്നെ. കാരണം അധികാരിഭേദമനുസരിച്ച് രണ്ടിനും അതിന്റേതായ സ്ഥാനമുണ്ടെന്നതാണ് സത്യം. ഭക്തിയോഗവും ജ്ഞാനയോഗവും സഗുണഭക്തിയേയും നിർഗ്ഗുണഭക്തിയേയുമാണ് കുറിക്കുന്നതു്. അപ്പോരം രണ്ടും ഭക്തിമാർഗ്ഗങ്ങരംതന്നെയാണ് എന്നു വരുന്നു. പക്ഷെ നിർഗ്ഗുണഭക്തി സഗുണഭക്തിയെ ഒരു കാര്യത്തിൽ പിൻതള്ളുമെന്നു് പറയാതെ തരമില്ല. നിർഗ്ഗുണോപാസകന്മാർക്ക് സഗുണോപാസകന്മാരേക്കാരം വേഗം പ്രാപ്യസ്ഥാനത്തെത്താൻ കഴിയുമെന്നതിനാൽ ജ്ഞാനയോഗം ഭക്തിയോഗത്തെക്കാരം സുഗമമാണെന്നു് സമ്മതിച്ചേ തീരൂ. എല്ലാവക്കും ഇതു ശീലിക്കാൻ എളുപ്പമല്ലെന്നതംഗീകരിക്കുന്നു. എങ്കിലും ജ്ഞാനത്തിൽക്കൂടിയല്ലാതെ മുക്തി സാദ്ധ്യമല്ലെന്ന ശാസ്ത്രസിദ്ധാന്തം അവഗണിക്കത്തക്കതല്ല. പിന്നെ സഗുണഭക്തി എങ്ങനെ മുക്തിയിലേയ്ക്കു നയിക്കുമെന്നാണെങ്കിൽ, സഗുണഭക്തി ചിത്തശുദ്ധി കൈവരുത്തി ഉപാസകന്റെ ജ്ഞാനദൃഷ്ടി തുറപ്പിക്കാൻ സഹായിക്കുന്നു എന്നാണ് അതിനുള്ള സമാധാനം. ജ്ഞാനംകൂടാതെ മുക്തി സാദ്ധ്യമല്ല. അതിനാൽ സഗുണോപാസകനു മുക്തിക്കു കൂടുതൽ കാത്തിരിക്കേണ്ടിവരും എന്നതു് നിസ്തക്കമത്രേ.

പലക്കും സഗുണോപാസന കൂടുതൽ എളുപ്പമാണെന്നൊരു ധാരണയുണ്ട്. ഇതു തീർത്തും ശരിയാണെന്നു് പറയാൻ വയ്യ. ഭക്തൻ സകലതും ഈശ്വരാർപ്പിതമായി ചെയ്യണം; ഫലേച്ഛ തൊട്ടുകളിക്കാൻ പാടില്ല എന്നൊക്കെയാണ് പറയാറുള്ളതു്. കർമ്മം ചെയ്യലും ഫലേച്ഛ വജ്ജിക്കലും ഒന്നിനൊന്നു വിരുദ്ധമായ സംഗതികളാണ്. അതിനാൽ രണ്ടുംകൂടി ഒരുമിച്ചു ചെയ്യാൻ എളുപ്പമല്ല. കർമ്മം പുനരാവൃത്തിക്കു വഴി തെളിയിക്കുമെന്നതിനാലാണ് ഈശ്വരാർപ്പണമായി മാത്രം കർമ്മം ചെയ്യണമെന്നു പറയുന്നതു്. ഇതിലുമെളുപ്പം കർമ്മമടക്കമുള്ള എല്ലാ ദൃശ്യപ്രപഞ്ചത്തിന്റെയും യഥാർത്ഥസ്വഭാവമറിഞ്ഞു് അവയോടൊരു പററില്ലാതാക്കുകയല്ലേ എന്നു തോന്നിപ്പോകും. വിചാരമാർഗ്ഗത്തിൽ കൂടി പ്രപഞ്ചത്തിന്റെ യഥാർത്ഥരൂപമറിഞ്ഞ ജ്ഞാനിക്കു കർമ്മബന്ധമെവിടെ, കർമ്മവിമുക്തിയെവിടെ ? സ്വർഗ്ഗാദിലോകങ്ങരംപോലും തന്നിലുള്ള വെറും കല്പനകളാണെന്നറിഞ്ഞുകഴിഞ്ഞാൽ അവയിൽ ഭ്രമിക്കാൻ കഴിയുമോ ? മുക്തനാണ് എന്നറിയുന്നതുവരെയല്ലാതെ മുമുക്ഷുത്വംപോലും നിലനില്ക്കില്ല. അതിനാൽ ജ്ഞാനിക്കു മോക്ഷേച്ഛയുമില്ല. പിന്നെ എന്താണ് ചെയ്യാനുള്ളതു് ? ഭക്തന്റെ സ്ഥിതി ഇതല്ല. അയാരംക്ക് ആഗ്രഹമുണ്ട്. അപ്പോരം പ്രവത്തിച്ചേ പററൂ. ഭക്തന്റെ മോക്ഷം ഭഗവത്സന്നിധാനത്തിൽ കല്പാന്തംവരെ വസിക്കലാണ്, ദ്വന്ദ്വവിഹീനമായ താദാത്മ്യമല്ല. ഇവിടെയാണ് കുഴപ്പം സ്ഥിതിചെയ്യുന്നതു്. പക്ഷെ ഇതാണ് പരമസുഖമെന്നു സ്ഥാപിക്കാൻ ''പഞ്ചസാരയാകുന്നതിനേക്കാരം പഞ്ചസാരതിന്നുന്നതാണ് സുഖം'' എന്നും മററും ചില അഭിപ്രായങ്ങരം അവരുന്നയിക്കാറുണ്ട്. ആത്യന്തികമായ സുഖം പഞ്ചസാരയാവുകതന്നെയാണ്. കാരണം പഞ്ചസാരയായിക്കഴിഞ്ഞാൽ അതാസ്വദിക്കാൻവേണ്ടി വെമ്പേണ്ടതില്ല. വെമ്പൽ ദുഃഖപ്രദമാണെന്നു് പറയേണ്ടതില്ലല്ലോ. ഒരിക്കൽ ആസ്വദിച്ചാൽ പോര. സദാ ആസ്വദിച്ചുകൊണ്ടിരിക്കണം. അങ്ങനെയാവുമ്പോരം പഞ്ചസാരപോലും കുറച്ചു കഴിഞ്ഞാൽ മടുക്കും എന്നതു് അനുഭവമാണ്. അതിനാൽ പഞ്ചസാരയാവുകയാണ് സ്വാദുനോക്കി ഇരിക്കുന്നതിനേ

ക്കാം അഭികാമ്യമെന്നതു് നിസ്സക്മമത്രേ. അല്ലെങ്കിൽ സുഖസ്വരൂപനായ ഭഗവാനേക്കാം ഭക്തനാണു് സുഖസംതൃപ്തിയെന്നു് പറയേണ്ടി വരും. ഇതസംബന്ധമാണെന്നു് ഭക്തന്മാക്കും സമ്മതിക്കാതിരിക്കാൻ പററില്ല. അപ്പോഠം പഞ്ചസാരയാവുകയാണു് ഭക്ഷിക്കുന്നതിനേക്കാം മെച്ചമെന്നു പറയാതിരിക്കാൻ വയ്യ.

എന്തൊക്കെയായാലും ഭക്തൻെറ ഈശ്വര സേവ ആഗ്രഹനിവൃത്തിക്കാവാനേ തരമുള്ളു. സ്വാത്ഥത്തിൻെറ ഒരംശം അതിലുണ്ടെന്നത്ഥം. ഈ ആഗ്രഹനിവൃത്തിയാണു് ഈശ്വരസേവയ്ക്കുള്ള പ്രേരകശക്തി. ആഗ്രഹം സാത്വികമാണെന്നതു് സമ്മതിക്കാം. കാരണം പരോപദ്രവത്തിൻെറ യാതൊരംശവും അതിലില്ല. എങ്കിലും ആത്മോന്നതിയാകുന്ന ലക്ഷ്യം അതിലുണ്ടു്. യാജ്ഞവല്ക്യൻ മൈത്രേയിയോടു പറയുന്നതു് ഈ സന്ദർഭത്തിൽ പ്രസക്തമാണു്. ഭത്താവിനു വേണ്ടി ആരും ഭത്താവിനെ സ്നേഹിക്കാറില്ല. ആത്മാവിനുവേണ്ടിയാണു് ഭായ്യ ഭത്താവിനെ സ്നേഹിക്കുന്നതു്. അതുപോലെത്തന്നെ ഭായ്യയ്ക്കുവേണ്ടിയും സന്താനങ്ങഠക്കുവേണ്ടിയും ആരും അവരെ സ്നേഹിക്കാറില്ല. ആത്മാവിനുവേണ്ടിയാണതും ചെയ്യുന്നതു്. ദേവന്മാക്കുവേണ്ടി ആരും ദേവന്മാരെ സ്നേഹിക്കാറില്ല. ആത്മാവിനുവേണ്ടിയാണു് ദേവന്മാരെ സ്നേഹിക്കുന്നതു്. ചുരുക്കത്തിൽ വൈകുണ്ഠം നന്നാവാൻ വേണ്ടി ആരും ഏകാദശി നോല്ക്കാറില്ല എന്നത്ഥം. മറെറാരു ഭാഷയിൽ പറഞ്ഞാൽ ഈശ്വരനിൽ നിസ്വാത്ഥഭക്തി എന്നൊന്നുണ്ടാവാൻ വിഷമമാണു്. തൻെറ ഉന്നമനത്തിന്നൊരുപകരണമെന്നതിൽക്കവിഞ്ഞു് ഈശ്വരനു് പ്രാധാന്യമില്ല എന്നു പറയേണ്ടിവരും. ദ്വന്ദ്വപ്രതീതിയാണിതിനു കാരണം. നിർദ്വന്ദ്വത്വം വന്നാലേ സ്വാർത്ഥപ്രതീതി നശിക്കുകയുള്ളു. തനിക്കെന്തോ നേടാനുണ്ടെന്ന വിചാരവും അതു നേടാനുള്ള വെമ്പലുമാണു് സ്വാർത്ഥത്തിലേയ്ക്കു് നയിക്കുന്ന സംഗതികഠം. അദ്വൈതിക്കു് എല്ലാം താനാണെന്നറിയാം. അതിനാൽ ആഗ്രഹങ്ങളൊന്നും ബാക്കിനില്ക്കുകയില്ല. മുക്തനാണെന്നു നിശ്ചയമുള്ളതിനാൽ മോക്ഷേച്ഛയുമില്ല. അപ്പോഴാണു്, അപ്പോഠം മാത്രമാണു്, സ്വാത്ഥം പൊഴിഞ്ഞുപോകുന്നതു്. ഭക്തിമാർഗ്ഗത്തിലത സാദ്ധ്യമായതിനാലാണു് ഭക്തിമാർഗ്ഗം ജ്ഞാനമാർഗ്ഗത്തേക്കാഠം വിഷമമാണെന്നു പറഞ്ഞതു്. മററിച്ചു സ്ഥാപിക്കാൻ ഗോപിമാരുടെ കഥ ഭക്തന്മാർ പറയാറുണ്ടു്, ഉദാഹരണത്തിനായി എഴുതിച്ചേർത്ത വെറുമൊരു കഥ എന്നതിൽക്കവിഞ്ഞു് അതിനു് പ്രാധാന്യമില്ല. വിശ്വാസത്തിൻെറ പ്രശ്നമാണതിലന്തർഭവിച്ചിട്ടുള്ളതു്. ഒരാഠക്കു് വിശ്വാസമുള്ളതു് മറെറാരാഠക്കു് വിശ്വാസമില്ലെന്നു് വരാം. അനുഭവം അങ്ങനെയല്ല. എല്ലാവക്കും പ്രത്യക്ഷാനുഭവം വിശ്വസിക്കാതിരിക്കാൻ വയ്യ. ഇതിനുംപുറമെ പ്രസ്തുത ഗോപികാഠക്കും മുക്തികിട്ടുന്നതുവരെ ശ്രീകൃഷ്ണനെ പിരിഞ്ഞതിലുള്ള ദുഃഖം അനുഭവിക്കേണ്ടി വന്നു. ജ്ഞാനോപദേശം വഴിയാണവക്കും മുക്തി കിട്ടിയതു് എന്നാണല്ലോ ഭാഗവതം ഉദ്ഘോഷിക്കുന്നതു്. അതിനാൽ ഗോപികളുടെ കഥയും ജ്ഞാനത്തിൻെറ മേന്മയെയാണു് കാണിക്കുന്നതെന്നത്ഥം.

ഉപാസകനും ഉപാസ്യവും ഒന്നാകാതെ നിർഭയത്വവും സാദ്ധ്യമല്ല. ഏതു ഭക്തനും ഈശ്വരൻ ഭയബഹുമാനങ്ങളോടെ വീക്ഷിക്കപ്പെടേണ്ട ഒരു പ്രതിഭാസമാണു്. കരുണാമൂത്തിയാണീശ്വരനെന്നതൊക്കെ ശരിതന്നെ. കരുണയ്ക്കുവേണ്ടിയുള്ള നിരന്തരപ്രാത്ഥനതന്നെ നിഷ്കരുണത്വം കാട്ടിയാലോ എന്ന ഭയത്തിൽനിന്നുടലെടുത്ത പ്രവൃത്തിയാണു്. നല്ല കമ്മങ്ങഠം ചെയ്താൽ സ്വഗ്ഗം തരുന്ന ഈശ്വരൻ ചീത്ത കമ്മങ്ങഠം ചെയ്താൽ നരകവും തരും. നന്മതിന്മകളെപ്പററി തീർപ്പു കല്പിക്കാനും ഈശ്വരന്നേ അധികാരമുള്ളു വല്ലോ. സനകാദികളുടെ ശാപംകൊണ്ടു് ജയവിജയന്മാക്കു് മൂന്നു ജന്മം രാക്ഷസവംശത്തിൽ ജനിക്കേണ്ടി വന്നു. തങ്ങളറിഞ്ഞു് ഒരു തെററും ചെയ്തിട്ടല്ല ഇതു സംഭവിച്ചതു്. അപ്പോഠം വൈകുണ്ഠവാസത്തിലും നിർഭയത്വത്തിനു് സ്ഥാനമില്ലെന്നാണു് ഇതു് സൂചിപ്പിക്കുന്നതു്. പിന്നെ സ്വഗ്ഗാദിലോകങ്ങളെപ്പററി പറയാനുണ്ടോ ? വിഷ്ണുപാഷ്ദന്മാരായാൽ പോരാ, വിഷ്ണുതന്നെയായാലേ ആത്യന്തികമായ ഭയരാഹിത്യം കൈവരൂ എന്നത്ഥം. മറെറാരു ഭാഷയിൽ പറഞ്ഞാൽ പഞ്ചസാരതന്നെയാവണം, പഞ്ചസാര ആസ്വദിക്കുന്നവനായാൽ പോര എന്നതുതന്നെയാണു് ഈ കഥ ഉദ്ഘോഷിക്കുന്നതു്. അതായതു് കറകളഞ്ഞ അദ്വൈതത്തിലെത്തണം നിർഭയത്വത്തിനു്. ''ഇവിടെ ദ്വൈതം കാണുന്നവൻ മര

ണത്തിൽനിന്നും മരണത്തിലേയ്ക്കു വഴുതിവീണു കൊണ്ടിരിക്കുന്നു'' [1] എന്ന കഠോപനിഷദ്‌വാക്യം അദ്വൈതിക്കല്ലാതെ മരണഭയമൊഴിവാക്കാൻ കഴിയില്ലെന്നാണല്ലോ സൂചിപ്പിക്കുന്നതു്.

സർവ്വഭൂതസുഹൃത്ത്വം എല്ലാ മതങ്ങളും അനുശാസിക്കുന്ന ഒരു ഗുണമാണ്. അദ്വൈതിക്കല്ലാതെ അതിൻെറ പരമമായ അർത്ഥത്തിൽ ഇതു വളർത്തിയെടുക്കാൻ കഴിയില്ല എന്നാണ് വിവേകാനന്ദസ്വാമികൾ പറയുന്നതു്. അതു ശരിയാണുതാനും. സ്വന്തം സുഖത്തിനുവേണ്ടിയാണ് എല്ലാവരുടേയും എല്ലാ പ്രവൃത്തികളും. എൻെറ പ്രവൃത്തികൊണ്ടു് എനിയ്ക്കു സുഖം കിട്ടുമെങ്കിൽ ഞാനെന്തിനു് മററുള്ളവരുടെ സുഖാസുഖങ്ങൾക്കു വില കല്പിക്കണം? മററുള്ളവർക്കു സുഖം വരുത്താൻ ഞാൻ കഷ്ടപ്പെടേണ്ട ആവശ്യമുണ്ടോ? പരദ്രോഹം നരകത്തിലേയ്ക്കു നയിക്കുമെന്നൊന്നും പറഞ്ഞതുകൊണ്ടു കാര്യമില്ല. നരകം പ്രത്യക്ഷമല്ല. പ്രത്യക്ഷം ഈ ലോകവും ഇതിലെ അനുഭൂതികളുമാണ്. സാധാരണക്കാരെ സംബന്ധിച്ചേടത്തോളം അതിനാണ് പ്രാധാന്യം. പിന്നെ ഭീഷണിപ്പെടുത്തി എന്തെങ്കിലും ചെയ്യിക്കാൻ ഇക്കാലത്തു് വിഷമവുമാണ്. ഭീഷണിക്കു വഴങ്ങിയാലും ഉള്ളിൽ പ്രതിഷേധമുണ്ടായിരിക്കും. എന്നാൽ അദ്വൈതിയുടെ സ്ഥിതി ഇതല്ല. സകലചരാചരങ്ങളേയും താനായിട്ടാണയാൾ കാണുന്നതു്. അതിനാൽ മററുള്ളവരുടെ സുഖം തൻെറ സുഖമായും മററുള്ളവരുടെ ദുഃഖം തൻെറ ദുഃഖമായുമാണയാൾ വീക്ഷിക്കുന്നതു്. പരോപകാരം ചെയ്യാൻ ഒരു പ്രേരണയും വേണ്ട അദ്വൈതിക്കു്. പരോപദ്രവം ചെയ്യാതിരിക്കാൻ ഭീഷണിയും അയാൾക്കാവശ്യമില്ല.

ഇതിനൊക്കെ പുറമെ ഭൗതികമായും ഭക്തിമാർഗ്ഗം പ്രചരിപ്പിക്കുന്നതിനേക്കാൾ നല്ലതു് വേദാന്തചിന്ത ജനങ്ങളിൽ ജനിപ്പിക്കുകയാണെന്നാണ് വിവേകാനന്ദസ്വാമികൾ പറയുന്നതു്. ഭക്തിമാർഗ്ഗം നല്ലതുതന്നെ. അതിനോടു ചേർന്നുനില്ക്കുന്ന ദയ, സ്നേഹം മുതലായ ധർമ്മങ്ങളും നല്ലതാണെന്നതിനു സംശയമില്ല. പക്ഷെ കരളലിഞ്ഞു് കരയാൻ പഠിപ്പിക്കുകയല്ല നമുക്കിന്നാവശ്യം. ആത്മവിശ്വാസവും ശക്തിയുമാണ് നമ്മുടെ നാട്ടിനു് ഇന്നാവശ്യം. അതിനു് വേദാന്തചിന്താപ്രചരണംപോലെ മറെറാന്നിനും കഴിവില്ല. ഉള്ളലിവല്ല, ഉൾക്കരുത്താണ് വളർത്തിയെടുക്കേണ്ടതു്. ഉൾക്കരുത്തില്ലായ്മ നമ്മെ പഞ്ഞിക്കെട്ടെന്നപോലെ മൃതപ്രായരാക്കിയിരിക്കയാണ്. നമുക്കിന്നാവശ്യം ഇരുമ്പുപോലുള്ള മാംസപേശികളും ഉരുക്കുപോലുള്ള ഞരമ്പുകളും അധൃഷ്യമായ പ്രവർത്തനോന്മുഖതയുമാണ്. സകല അന്ധവിശ്വസങ്ങളും തട്ടിനീക്കി, അതായതു് സൃഷ്ടിസ്ഥിതിസംഹാരശേഷിയുള്ള ഒരീശ്വരനുണ്ടെന്നും ആ ഈശ്വരൻ കനിഞ്ഞേ എന്തും നേടാൻ കഴിയൂ എന്നുമുള്ള പരമ്പരാഗതമായ വിശ്വാസങ്ങൾ തട്ടിനീക്കി, നാം ഏകവും അദ്വയവുമായ ബ്രഹ്മമാണെന്നും നമുക്കു ചെയ്യാൻ കഴിയാത്തതായി ഒന്നുമില്ലെന്നും ഒരോരുത്തരെയും പഠിപ്പിക്കുക. ഇതിൽ നിന്നും സംജാതമാകുന്ന ബലം എത്ര മഹത്താണെന്നു് അപ്പോൾ കാണാൻ കഴിയും. എന്നെ ഭയപ്പെടുത്താനാർക്കാണ് കഴിയുക? പ്രകൃതിനിയമങ്ങളെ ഞാൻ വകവയ്ക്കുന്നില്ല. മരണം എനിയ്ക്കു വെറും തമാശയാണ്.

നൈനം ഛിന്ദന്തി ശസ്ത്രാണി നൈനം ദഹതി പാവകഃ.

എന്ന ബോധം ഓരോരുത്തരിലും ഉണ്ടായിക്കഴിഞ്ഞാൽ അവരെ സംബന്ധിച്ചേടത്തോളം സൂര്യനും ചന്ദ്രനും മററും സമുദ്രമാകുന്ന ജലപ്പരപ്പിലുള്ള വെറും വെള്ളത്തുള്ളികളായനുഭവപ്പെടും. അനാദ്യന്തമായ ഇതിനു മുൻപിൽ കാലദേശങ്ങൾ നിസ്സാരങ്ങളായനുഭവപ്പെടും. പിന്നെ എനിയ്ക്കു നേടാനെന്തുണ്ടു്? വല്ലതും ഉണ്ടെങ്കിൽ അവ നേടിയെടുക്കാനുള്ള കരുത്തും എനിയ്ക്കുണ്ടു്. മററാരുടേയും സഹായം ആവശ്യമില്ല. ഞാനടിമയല്ല; യജമാനനാണ്. ഈ ആത്മവിശ്വാസമാണ് ഓരോരുത്തരിലും പകർന്നുകൊടുക്കേണ്ടതു്. ഇതാണ് വേദാന്തസന്ദേശം! എത്ര മഹത്തായ സന്ദേശം! ഈ തത്ത്വം മറന്നതാണ് നമ്മുടെ അധഃപതനത്തിനു വഴി തെളിയിച്ച സംഗതി. സാധാരണക്കാരെ നാം ചവിട്ടി മെതിച്ചു. അവർക്കു് തങ്ങളും മനുഷ്യരാണെന്ന ബോധം തന്നെ ഇല്ലാതായി. സാമ്പത്തികവും സാമൂഹ്യവുമായി നാം കീഴ്പ്പോട്ടുപോയി. മററുള്ള

---

1 മൃത്യോഃ സ മൃത്യുമാപ്നോതി യ ഇഹ നാനേവ പശ്യതി. (കം. 4. 10.)

# വേദാന്തചിന്ത ഇസ്ലാമിൽ

സി. എ. കരിം

ലോകത്ത് ഇന്നു നിലവിലുള്ള ആദ്ധ്യാത്മികതത്ത്വസംഹിതകളിൽ ഏററവും പൗരാണികമായതു് ഇന്ത്യയിലെ വേദങ്ങളാണെന്നതു് ഒരു ചരിത്രയാഥാർത്ഥ്യമാണ്. ഇവയുടെ ചുവടു പിടിച്ചാണ് ശ്രീ ബുദ്ധൻ തന്റെ സിദ്ധാന്തങ്ങൾ ആവിഷ്കരിച്ചതു്. ക്രിസ്തുമതത്തിന് ബുദ്ധമതത്തോടുള്ള കടപ്പാടാകട്ടെ നിരവധി പണ്ഡിതന്മാർ ചൂണ്ടിക്കാണിച്ചിട്ടുണ്ട്. (ശ്രീയേശു തന്റെ യൗവനകാലം ഇന്ത്യയിലെ ബുദ്ധമതസന്യാസിമാരുടെകൂടെ കഴിച്ചുകൂട്ടിയെന്നു വ്യക്തമാക്കുന്ന ചില പൗരാണിക രേഖകൾതന്നെ കണ്ടു കിട്ടിയിട്ടുണ്ട്.) ഇസ്ലാംമതത്തിനാകട്ടെ ക്രിസ്തുമതത്തോടുള്ള കടപ്പാടു് സർവരും സമ്മതിക്കുന്ന ഒന്നാണ്. അപ്പോൾ ലോകമതങ്ങളെല്ലാം ഒരേ ഉറവിടത്തിൽനിന്നുണ്ടായതാണെന്നു പറയുന്നതു് ഒരു യാഥാർത്ഥ്യമായി നമുക്ക് അംഗീകരിക്കാവുന്നതാണ്.

ഈ മതതത്വചിന്തകളിൽ മനുഷ്യധിഷണയെ വിസ്മയിപ്പിക്കുമാറു് അത്യുന്നതവും ഉൽകൃഷ്ടവുമാണ് വേദാന്ത തത്വചിന്ത. ശ്രുതികളിൽ അത്യുച്ചാവസ്ഥയെ പ്രാപിച്ചിരിക്കുന്ന ഈ ചിന്താസരണി ഇതര മതവിഭാഗങ്ങളിലും കുറേയൊക്കെ കാണാവുന്നതാണ്. ഇസ്ലാം മതഗ്രന്ഥമായ ഖുർ ആന്റെ ഭാഷ ഉപരിപ്ലവമായി നോക്കിയാൽ പൊതുവെ ദ്വൈതഭാവനയെ സ്ഥാപിച്ചുള്ളതാണെങ്കിലും അഗാധമായ ഖുർ ആൻ പഠനവും, നബി വചന വ്യാഖ്യാനങ്ങളും, സർവോപരി സ്വാനുഭവങ്ങളും വഴി സൂഫീ പണ്ഡിതന്മാർ അദ്വൈതസിദ്ധാന്തത്തിലെത്തിച്ചേരുന്നതായി നമുക്കു കാണാം. സാക്ഷാൽ മതം ഗ്രന്ഥങ്ങളിലോ പ്രവചനങ്ങളിലോ അല്ല അനുഭവങ്ങളിന്മേലാണ് കെട്ടിപ്പടുക്കേണ്ടതു്. ആത്മസാക്ഷാൽക്കാരമാണ് മതം. ഇസ്ലാമിന്റെ ഇന്നത്തെ വ്യാഖ്യാതാക്കളും പ്രചാരകന്മാരും ഇത്തരം ആത്മസാക്ഷാൽക്കാരം സിദ്ധിക്കാത്തവരാണ്. അത്തരം സാക്ഷാൽക്കാരത്തിന്റെ ആവശ്യകതതന്നെ അവർ അംഗീകരിക്കുന്നില്ല. ഇസ്ലാമിലൂടെ ആത്മസാക്ഷാൽകാരം പ്രാപിച്ച സൂഫീവര്യന്മാരുടെ തത്വങ്ങളുംവ്യാഖ്യാനങ്ങളുമാണ് ഈ ലേഖനത്തിന്നടിസ്ഥാനം. സ്വാനുഭവത്തിലൂടെ അവർ മതതത്വങ്ങൾക്കു നൽകുന്ന വ്യാഖ്യാനങ്ങളാണ് അനുഭവരാഹിത്യവും ശുഷ്കപാണ്ഡിത്യവുംകൊണ്ടു് വ്യാഖ്യാനക്കസർത്തു കാണിക്കുന്ന ഉപരിപ്ലവബുദ്ധികളായ പണ്ഡിതന്മാരുടെ സിദ്ധാന്തങ്ങളേക്കാളേറെ ഒരു തത്വാന്വേഷിക്ക് കൂടുതൽ പ്രയോജനപ്പെടുക.

---

വരുടെ മേൽക്കോയ്മയ്ക്കു വശംവദരാവേണ്ടിവരികയും ചെയ്തു. നമ്മുടെ ബലം മറന്നു് എല്ലാത്തിനും വിധിയെ ആശ്രയിക്കാൻ തുടങ്ങി. ഈശ്വരനോടു് കേണു യാചിക്കാൻ തുടങ്ങി. ചവിട്ടിമെതിക്കപ്പെട്ടവരെ കരകയററാൻ നാം തുനിഞ്ഞില്ല. കാരണം അതവരുടെ വിധിയായി വ്യാഖ്യാനിച്ചു. അന്യന്മാരുടെ കഷ്ടപ്പാടിൽ നിന്നും പിന്തിരിയാൻ ഇതു നമ്മെ സഹായിച്ചു. ഈ ദുഃസ്ഥിതിക്കൊരറുതി വരുത്താൻ ആത്മവിശ്വാസം വളർത്തുന്ന ജ്ഞാനയോഗം സ്വീകരിച്ചേ പററൂ എന്നാണ് വിവേകാനന്ദസ്വാമികൾ പറയുന്നതു്. അതിനാൽ ''ഉത്തിഷ്ഠത ! ജാഗ്രത ! പ്രാപ്യ വരാൻ നിബോധത !'' എന്ന ഉപനിഷദ്വാക്യമാവട്ടെ നമ്മുടെ സന്ദേശം. സമത്വവും സാഹോദര്യവും വളർത്താൻ ''അഹം ബ്രഹ്മാസ്മി'' എന്ന ബോധം എല്ലാവരിലും രൂഢമൂലമാവട്ടെ. അതിനുവേണ്ടി നമുക്ക് ഓരോരുത്തർക്കും നമ്മുടെ ജീവിതം ഉഴിഞ്ഞുവെയ്ക്കാൻ ശ്രമിക്കാം.

---

## വിശുദ്ധ ഖുർ ആൻ

മനുഷ്യരിൽനിന്നും പ്രപഞ്ചത്തിൽനിന്നും വ്യതിരിക്തമായി നിലകൊള്ളുന്ന ഒരു സത്തയാണ് അല്ലാഹു എന്നും അദ്ദേഹം പ്രവാചകന്മാർ വഴി മനുഷ്യരോടു ബന്ധപ്പെടുന്നുവെന്നമാണ് ബാഹ്യമായി നോക്കിയാൽ ഖുർ ആനിലെ ചിന്ത. പക്ഷെ ആന്തരാർത്ഥം എടുത്താൽ അദ്വൈതത്തിലെത്തുമെന്നു സൂഫികൾ വാദിക്കുന്നു. ഇസ്ലാമിലെ മൂലപ്രമാണമായ 'ലാ ഇലാഹ ഇല്ലല്ലാഹു' (അല്ലാഹു അല്ലാതെ വേറൊരു ഇലാഹ് ഇല്ല) എന്ന വാക്യംതന്നെ അദ്വൈതത്തെ സൂചിപ്പിക്കുന്നു. അബ്ദുൽകരീം ഇബ്നു ഇബ്രാഹിം അൽജിലി എന്ന പ്രസിദ്ധ സൂഫിവര്യൻ ഈ വാക്യത്തിനു നല്കുന്ന അർത്ഥം ഇതാണ്: ''സൃഷ്ടി, സ്രഷ്ടാവ് എന്നീ രൂപങ്ങളോടൊപ്പം സ്ഥിതിചെയ്യുന്ന ദൈവിക സത്തയല്ലാതെ യഥാർത്ഥത്തിൽ മറ്റൊന്നുംതന്നെ ഇല്ല.'' * ഖുർ ആനിലെ മറ്റുചില വാക്യങ്ങളും ഈ വേദാന്തതത്ത്വചിന്തയ്ക്കനുകൂലമായി സൂഫികൾ ഉദ്ധരിക്കാറുണ്ട്! അവയിൽ ചിലതു താഴെ കൊടുക്കാം.

അല്ലാഹു ആകാശഭൂമികളുടെ പ്രകാശമാകുന്നു. (xxiv. 35)

ആദിയും അന്തവും അകവും പുറവും അല്ലാഹുതന്നെ. (vii. 3)

അവനല്ലാതെ വേറെ ദൈവമില്ല. അവന്റെ മുഖമൊഴികെ എല്ലാം നശിക്കുന്നു. (xxviii. 88)

എന്റെ ആത്മാവിനെ ഞാൻ മനുഷ്യനിലേക്ക് നിശ്വസിച്ചു. (xv. 29)

നാം അവന്റെ കണ്ഠനാഡിയേക്കാൾ അവന്റെ അടുത്താണ്. (i. 15)

നിങ്ങളെങ്ങോട്ടുതിരിയുന്നുവോ അവിടെ അല്ലാഹുവിന്റെ മുഖമുണ്ട്. (ii. 109)

അല്ലാഹു പ്രകാശം കൊടുക്കാത്തവനു പ്രകാശം തീരെ ഇല്ല തന്നെ. (xxiv. 40)

കൂടാതെ 'ആത്മാക്കൾ ദൈവത്തിൽനിന്നു വരുന്നു, ദൈവത്തിലേക്കു മടങ്ങുന്നു' എന്ന ഖുർ ആൻ വാക്യവും വേദാന്തസത്യത്തെ പിന്താങ്ങുന്നതായി കാണാം.

### നബിവചനങ്ങൾ

മുഹമ്മദുനബിയുടെ ചില വചനങ്ങൾ അദ്വൈതസിദ്ധാന്തത്തിന് അനുകൂലമായി ഉദ്ധരിക്കപ്പെടാറുണ്ട്. ''തന്റെ ആത്മാവിനെ അറിഞ്ഞവൻ തന്റെ ദൈവത്തെയും അറിഞ്ഞു.' എന്ന നബി വചനം സുപ്രസിദ്ധമാണ്. മനുഷ്യാത്മാവ് അന്തിമവിശകലനത്തിൽ ദൈവത്തിൽനിന്നു ഭിന്നമല്ലെന്നു വളരെ വ്യക്തമായി നബി ചൂണ്ടിക്കാണിക്കുകയാണിവിടെ. ''ആദാമിനെ തന്റെ പ്രതിരൂപത്തിൽ ദൈവം സൃഷ്ടിച്ചു'' എന്ന നബിവചനവും ഇക്കാര്യം തന്നെ സൂചിപ്പിക്കുന്നു. സൂഫികൾക്ക് അഭികാമ്യമായ വേറൊരു നബിവചനം ഇതാണ്:

''ദൈവം പറയുന്നു: 'ഞാൻ മനുഷ്യനെ സ്നേഹിക്കുമ്പോൾ ഞാനവന്റെ ശ്രോത്രമായിത്തീരുന്നു, എന്നിലൂടെ അവൻ ശ്രവിക്കുന്നു. ഞാനവന്റെ കണ്ണായിത്തീരുന്നു, എന്നിലൂടെ അവൻ കാണുന്നു. ഞാനവന്റെ നാവായിത്തീരുന്നു, എന്നിലൂടെ അവൻ സംസാരിക്കുന്നു. ഞാനവന്റെ കൈയായിത്തീരുന്നു, എന്നിലൂടെ അവൻ പ്രവർത്തിക്കുന്നു.''

ഈശ്വരാനുഗ്രഹം സിദ്ധിക്കുന്ന മനുഷ്യർക്കുണ്ടാകുന്ന ഉന്നതമായ പദവിയാണിവിടെ നബി വ്യക്തമാക്കുന്നതു്. ഇന്ത്യൻതത്ത്വചിന്തയുമായി ബന്ധമുള്ളവർക്കു വളരെ പരിചിതമായ ആശയമാണ് ഈ നബിവചനത്തിലടങ്ങിയിട്ടുള്ളതു്.

ഇസ്ലാമിലെ ഒരടിസ്ഥാനസിദ്ധാന്തമാണ് അദ്വൈതം എന്നിടത്തേക്കാണ് സൂഫികളുടെ പോക്ക്. തൗഹിദ് (ഏകത്വം) എന്നതിന്റെ വിവക്ഷ അദ്വൈതമാണെന്നവർ വാദിക്കുന്നു. പ്രമുഖരായ സൂഫിവര്യന്മാരുടെ സിദ്ധാന്തങ്ങൾ മതതത്ത്വാന്വേഷികൾക്ക് കൗതുകകരമാണ്. ഇന്ത്യയിലെ തത്ത്വചിന്ത ഏതെല്ലാം രൂപത്തിലും ഭാവത്തിലും ഇസ്ലാമിനെ സ്വാധീനിച്ചു എന്ന കാര്യം ഇവരുടെ തത്ത്വചിന്തയെപ്പറ്റി പഠിക്കുന്ന ഒരാൾക്ക് വ്യക്തമായി ദർശിക്കാൻ കഴിയും.

* Studies in Islamic Mysticism. By R. A. Nicholson, Cambridge 1967. Page 141.

## അബൂ സ ഈദ്

ദ്വൈതവാദം ശിർക്ക് (ബഹുദൈവത്വം) ആണെന്നാണ് അബൂസഈദിന്റെ വാദം. ശിർക്കാകട്ടെ മഹാപാപവുമാണ്. അദ്ദേഹം പറയുന്നതു നോക്കുക:

'''നീയും' 'അവനും' നിലനിൽക്കുന്നു എങ്കിൽ 'ദ്വൈതം' നിലനിൽക്കുന്നു. അതാണ് ബഹുദൈവവാദം. നീ നിന്നെത്തന്നെ തികച്ചും ഉപേക്ഷിക്കുക.'' (Ibid P. 16.) ദൈവമല്ലാതെ മററൊന്നും നിലനിൽക്കുന്നില്ലെന്നതാണ് തൗഹീദിന്റെ അർത്ഥമെന്ന് അദ്ദേഹം വ്യക്തമാക്കുന്നു. (P. 50) സൂഫികൾക്ക് 'അല്ലാഹു' എന്ന സത്ത മററു സത്തകളിൽനിന്നു തികച്ചും വ്യതിരിക്തമായ ഒന്നായി കാണുന്ന യാഥാസ്ഥിതിക വ്യാഖ്യാനവുമായി യോജിക്കാൻ തീരെ കഴിയുന്നില്ലെന്ന്, നിക്കൾസൺ വ്യക്തമാക്കുന്നു. (P. 97.) ഒരിക്കൽ നിഷാപൂരിൽ ഭാവാവസ്ഥയിൽ മതപ്രഭാഷണം നടത്തിക്കൊണ്ടിരിക്കേ അബൂസഈദ് പ്രഖ്യാപിച്ചു: ''ഈ ജുബ്ബാകളിൽ അല്ലാഹു അല്ലാതെ മററൊന്നും തന്നെ ഇല്ല.'' (p. 73)

വാദ്യസംഗീതത്തോടു ചേർന്നുള്ള പാട്ടും നൃത്തവും ഇദ്ദേഹത്തിന്റെയും അനുയായികളുടെയും നിത്യപരിപാടിയായിരുന്നു.

## അൽജിലി

അബ്ദുൽകരീം ഇബ്നു ഇബ്രാഹിം അൽജിലി(മരണം 1406.) യാണ് പ്രസിദ്ധനായ മററൊരു സൂഫിവര്യൻ. ഇദ്ദേഹം ഇന്ത്യ സന്ദർശിച്ചിരുന്നതായി നിക്കൾസൺ ചൂണ്ടിക്കാണിക്കുന്നു. ജിലിയുടെ ചില അഭിപ്രായങ്ങൾ നോക്കുക:

''പരിശുദ്ധസത്തയ്ക്കു ഗുണമോ നാമമോ ഇല്ല. എന്നാൽ അതു ക്രമേണ പരിപൂർണ്ണാവസ്ഥയിൽ നിന്നു് ഇറങ്ങി, പ്രകാശനത്തിന്റെ പ്രവിശ്യയിലേയ്ക്കു കടക്കുമ്പോൾ അതിന്മേൽ നാമങ്ങളും ഗുണങ്ങളും മുദ്രിതമാകുന്നു......സത്തയുടെയും ഗുണത്തിന്റെയും വ്യതിരിക്തത അംഗീകരിക്കണമെങ്കിലും രണ്ടും ആത്യന്തികവിശകലനത്തിൽ ഒന്നാണ്, വെള്ളവും ഹിമക്കട്ടയും പോലെ.'' (Ibid P. 83.)

''സൃഷ്ടമായ പ്രപഞ്ചം, ഏതൊന്നിന്റെ ആന്തരികവശം ദൈവമാകുന്നുവോ അതിന്റെ ബാഹ്യവശമാകുന്നു.'' (P. 84.)

''സൃഷ്ടമായ എല്ലാ വസ്തുക്കളും പരിപൂർണ്ണ സൗന്ദര്യം പ്രതിഫലിപ്പിക്കപ്പെടുന്ന കണ്ണാടികളാണ്.'' (P. 85)

''സ്രഷ്ടാവു് സൃഷ്ടിയുടെ രൂപത്തിലും സൃഷ്ടി സ്രഷ്ടാവിന്റെ രൂപത്തിലും പ്രത്യക്ഷപ്പെടുന്നു.'' (P. 97.)

''തന്നിൽനിന്നുതന്നെയാണ് ദൈവം പ്രപഞ്ചം സൃഷ്ടിച്ചതു്.'' (P. 98.)

''പ്രപഞ്ചം ഹിമക്കട്ടപോലെയാണ്. ദൈവം ആ ഹിമക്കട്ട നിർമ്മിക്കപ്പെട്ട ജലം പോലെയും......മതം, ആ ഹിമക്കട്ടയും ജലവും വ്യതിരിക്തമാണെന്നു പറയുന്നുണ്ടെങ്കിലും,നാം, സൂഫികൾ, അവ ഒന്നുതന്നെയെന്നു മനസ്സിലാക്കുന്നു.'' (P. 99.)

''സത്യത്തിൽ 'യജമാന'നോ 'അടിമ'യോ ഇല്ല ......അടിമ ഇല്ലാതാകുമ്പോൾ യജമാനനും ഇല്ലാതാകുന്നു. അങ്ങനെ ദൈവമൊഴികെ ഒന്നും ഇല്ലാതാകുന്നു.'' (P. 128)

ഹിന്ദുമതത്തിലെ അവതാരസിദ്ധാന്തത്തോടും ക്രിസ്തുമതത്തിലെ Logos നോടും അടുത്തുനിൽക്കുന്ന ഒരു സിദ്ധാന്തവും ജിലി വിശദീകരിക്കുന്നുണ്ടു്. പരിപൂർണ്ണമനുഷ്യനെ (അൽ–ഇൻസാനുൽ കാമിൽ)പ്പററിയുള്ള ഈ വിവരണത്തിനിടയിൽ ആ പദത്തിന്റെ അർത്ഥം ജിലി വിവരിക്കുന്നു: 'ദൈവികസത്തയുടെ ഗുണത്തിന്റെയും നാമത്തിന്റെയും പ്രകാശനം.' ഈ പരിപൂർണ്ണമനുഷ്യൻ മനുഷ്യരുടെ പ്രാർത്ഥനയ്ക്കു് ഉത്തരം നൽകുന്നു. ത്രികാലജ്ഞാനവും ഈ മനുഷ്യനുണ്ടാകുന്നു. (P. 85.) ഈ പരിപൂർണ്ണമനുഷ്യൻ മുഹമ്മദുനബിയാണ്. ജിലിയുടെ ദൃഷ്ടിയിൽ ''തന്റെ ആത്മാവിൽനിന്നു മുഹമ്മദിന്റെ ആത്മാവിനെ ദൈവം സൃഷ്ടിച്ചു. പിന്നീടാണ് ആദാമിന്റെ ആത്മാവിനെ മുഹമ്മദിന്റെ ആത്മാവിന്റെ ഒരു പകപ്പായി ദൈവം സൃഷ്ടിച്ചതു്.'' (P. 119) ദൈവത്തെ ധ്യാനിക്കുന്നതിനുപകരം പരിപൂർണ്ണമനുഷ്യനെപ്പററി ധ്യാനിച്ചിരുന്നാൽ മതിയെന്നുവരെ ജിലി പറയുന്നു (P. 130). ഓരോ യുഗത്തിലും ധർമ്മ

സംരക്ഷണാർത്ഥം അവതാരം സംഭവിക്കുമെന്ന ഹിന്ദുചിന്താഗതിയോടു സാമ്യമുള്ള ഒന്നു് ജിലി പറയുന്നതു നോക്കുക:

''ഓരോ യുഗത്തിലും ആ പരിപൂർണ്ണ മനുഷ്യൻ (മുഹമ്മദു്) ആ യുഗത്തിനു യോജിച്ച രൂപം ധരിക്കുന്നു. ഞാനൊരിക്കൽ എന്റെ ഷെയ്ഖിന്റെ രൂപത്തിൽ അദ്ദേഹത്തെ കണ്ടു. പ്രവാചകനു് ഏതു രൂപം സ്വീകരിക്കാനും കഴിവുണ്ടു്.'' (P. 105) ''എന്നെക്കണ്ടവൻ ദൈവത്തെ കണ്ടു'' എന്ന മഹമ്മദുനബിയുടെ വചനം (P. 88)ഈ അഭിപ്രായഗതിയോടു ചേർത്തുവെച്ചു ചിന്തിക്കുക.

## ഇബ്നുൽ അറബി

സ്പെയിനിൽ ജനിച്ച ഇദ്ദേഹത്തിന്റെ വാദങ്ങൾ മുസ്ലീംലോകത്തു കൊടുങ്കാറ്റുതന്നെ സൃഷ്ടിക്കയുണ്ടായി. ശൂന്യതയിൽനിന്നു സൃഷ്ടിയുണ്ടായതായി ഇദ്ദേഹം പറയുന്നില്ല. ദൈവം ആന്തരികവശമായിരിക്കുന്ന ഒന്നിന്റെ ബാഹ്യവശമാണു് ലോകമെന്നു് ഇദ്ദേഹം പറയുന്നു. ദൈവികഗുണങ്ങൾ പ്രതിഫലിക്കുന്ന സൂക്ഷ്മപ്രപഞ്ചമാണു് മനുഷ്യൻ. ദൈവികത്വം മനുഷ്യത്വത്തിലൂടെ പ്രകാശിതമാകുന്നു. അതിന്റെ ആദ്യത്തെ പ്രകാശനമാണു് ആദാം. പരിപൂർണ്ണ ദൈവികത്വം ഒരാളിൽ വെളിപ്പെട്ടാൽ അയാൾ പരിപൂർണ്ണമനുഷ്യനായി. (അൽ – ഇൻസാനുൽ കാമിൽ) ''തന്റെ ഗുണങ്ങൾ വെളിപ്പെടണമെന്നു ദൈവം ഇച്ഛിച്ചപ്പോൾ അദ്ദേഹം ഒരു പരിപൂർണ്ണമനുഷ്യനെ സൃഷ്ടിച്ചു. അദ്ദേഹത്തിലൂടെ ദൈവത്തിന്റെ പ്രജ്ഞ ദൈവത്തിനു തന്നെ പ്രകാശിതമാകുന്നു.'' (P. 77) ഈ പരിപൂർണ്ണമനുഷ്യൻ മുഹമ്മദുനബിയാണു്. പ്രപഞ്ചസൃഷ്ടിക്കുമുമ്പേ അദ്ദേഹം ഉണ്ടായിരുന്നു. ക്രിസ്തുവിനെപ്പററിയുള്ള ക്രൈസ്തവധാരണയോടു സാമ്യമുള്ളതാണിതെന്നു വ്യക്തമാണല്ലോ. ഇബ്നുൽ അറബി സർവ്വമതങ്ങളും ദൈവത്തിലേയ്ക്കുള്ള വിവിധ മാർഗ്ഗങ്ങളാണെന്നു വിശ്വസിച്ചിരുന്നു. അദ്ദേഹം പാടുന്നു:

''എന്റെ ഹൃദയം ഈശ്വരന്റെ എല്ലാ രൂപവും കാണാൻ കഴിവുള്ളതത്രെ:

'സന്ന്യാസിയുടെ മഠവും, ബിംബങ്ങളുള്ള ക്ഷേത്രവും, മാനുകളുള്ള പുൽമൈതാനവും, ഭക്തന്റെ കാബയും തൗറാത്തിന്റെ പലകകളും, ഖുർആനും –'' (The Legacy of Islam· P. 226.)

## ഹല്ലാജു്

'ഞാൻ ആരെ സ്നേഹിക്കുന്നുവോ അവൻ ഞാനാണു്'' എന്നു പാടിയ ഹല്ലാജ് (മരണം AD 922) ആണു് സൂഫികളുടെ സുപ്രസിദ്ധമായ 'അനൽഹഖ്'' എന്ന പ്രമാണവാക്യത്തിന്റെ പ്രണേതാവു്. (അനൽഹഖ് = അഹം ബ്രഹ്മാസ്മി) ഇദ്ദേഹം ക്രൂശിക്കപ്പെടുകയാണുണ്ടായതു്. ക്രൂശിക്കപ്പെടാൻ അദ്ദേഹം കൊണ്ടു വരപ്പെട്ടപ്പോൾ ജനങ്ങളുടെ നേരെ തിരിഞ്ഞു നിന്നുകൊണ്ടു്, താഴെ പറയുന്ന പദങ്ങളിലവസാനിക്കുന്ന ഒരു ഹൃദയസ്പർശിയായ പ്രാർത്ഥന അദ്ദേഹം നടത്തി:

''ഓ, ദൈവമേ, അവിടത്തെ ഈ ദാസന്മാർക്കു് മാപ്പു കൊടുക്കുക. അവരുടെ നേരെ കരുണയുണ്ടാകുക. കാരണം എനിക്കു വെളിപ്പെടുത്തിത്തന്നതു് അവർക്കു നീ വെളിപ്പെടുത്തിക്കൊടുത്തിരുന്നുവെങ്കിൽ അവരിപ്പോൾ ചെയ്യുന്നതു ചെയ്യുമായിരുന്നില്ല. നീ അവരിൽനിന്നും മറച്ചുവെച്ചതു് എന്നിൽനിന്നും മറച്ചുവെച്ചിരുന്നെങ്കിൽ ഞാനീ പരീക്ഷണം സഹിക്കേണ്ടി വരില്ലായിരുന്നു. നീ എന്തു ചെയ്യുന്നതിലും നിനക്കു സ്തുതി! നീ എന്തുദ്ദേശിക്കുന്നതിലും നിനക്കു സ്തുതി!'' (The Legacy of Islam. P. 217)

ഈശ്വരസാക്ഷാത്കാരം കിട്ടിയ ഒരാളായിരുന്നു ഹല്ലാജെന്നു് ഈ പ്രാർത്ഥനതന്നെ വെളിവാക്കുന്നു. ഹല്ലാജിനെ മനസ്സിലാക്കാൻ മാത്രം ഉയന്ന മാനസികനിലവാരത്തിലെത്തിയിരുന്നില്ല അദ്ദേഹത്തിന്റെ ജനത.

## ഇബ്നുൽ അൽഫരീദ്

ഇബ്നുൽ അൽഫരീദ് ഒരു അറബിസൂഫിയാണു്. ഇദ്ദേഹത്തിന്റെ കാവ്യമായ 'തഇയ്യ' മനുഷ്യാത്മാവിനെ പരമാത്മാവിന്റെ കാമുകിയായി ചിത്രീകരിക്കുന്നു. സാക്ഷാൽകാരത്തിന്റെ അത്യുന്നതതലങ്ങളിൽനിന്നുകൊണ്ടു കവി പാടുന്നതു ശ്രദ്ധിക്കുക:

''ഞാനല്ലാതെ ആരും എന്നോടു പ്രാർത്ഥിച്ചില്ല; ഞാൻ എന്നോടല്ലാതെ മററാരോടുമല്ല പ്രാർത്ഥിച്ചതു്.'' (154-ാം പദ്യം.)

''എന്റെ പ്രാർത്ഥന എന്നോടുതന്നെയായിരുന്നു. എന്റെ 'കാബ' എന്നിൽനിന്നുതന്നെ.'' (238-ാം പദ്യം) ''എന്നോടൊപ്പം ഞാനല്ലാതെ മററാരുംതന്നെ ഈ ലോകത്തിലില്ലായിരുന്നു. കൂടെ ആരെങ്കിലുമുണ്ടെന്നേ ചിന്തതന്നെ എനിക്കുണ്ടായില്ല.'' (264-ാം പദ്യം)

ഈ ലോകജീവിതം ഒരു നിഴൽനാടകമാണെന്നു ഫരീദ് പറയുന്നു. ഈ നാടകത്തിലെ രംഗങ്ങളെല്ലാം തിരശ്ശീലയ്ക്കുപിന്നിലേ ഒരേ ഒരു വ്യക്തി സൃഷ്ടിക്കുന്നതാണ് — ആത്മാവാണ് ആ വ്യക്തി. ജഡമാണ് തിരശ്ശീല. ബോധം രൂപപ്പെടുത്തിയെടുക്കുന്ന വസ്തുക്കളാണ് നിഴലുകാം. ശരീരമാകുന്ന തിരശ്ശീല നീക്കുക; ആത്മാവ് ഒന്നായിത്തീരുന്നു. ('തഇയ്യാ'യിലെ 651 മുതൽ 730വരെയുള്ള പദ്യങ്ങാം) ഒരേ ദൈവംതന്നെ വിവിധരൂപങ്ങളിൽ ആരാധിക്കപ്പെടുന്നു. മുസ്ലിംകളും ക്രിസ്ത്യാനികളും, ജൂതന്മാരും, സൌരാഷ്ട്രമതക്കാരും, ബിംബാരാധകരും ആരാധിക്കുന്നതു് ഒരേ ദൈവത്തെത്തന്നെയാണെന്നു് ഫരീദ് പറയുന്നു. (Studies in Islamic Mysticism P. 198.) ദൈവത്തിൽനിന്നു് ഭിന്നമായ എന്തോ ആണ് താൻ എന്നു് തോന്നുന്നതാണ് വാസ്തവത്തിൽ ബഹുദൈവാരാധന എന്നാണ് ഫരീദിയുടെ അഭിപ്രായമെന്നു നിക്കംസൺ വ്യക്തമാക്കുന്നു. (Ibid P. 220)

## മൌലാനാ ജലാലുദ്ദീൻ റൂമി

'പേർഷ്യയിലെ ഖുർആൻ' എന്നു വിളിക്കപ്പെടുന്ന 'മസ്നവി'യുടെ കർത്താവാണ് റൂമി. സൂഫിസത്തിലെ ഉന്നതനായ ഒരു കവിയാണിദ്ദേഹം. റൂമിയുടെ 'മസ്നവി'യിലെ ചില ഭാഗങ്ങളുടെ വിവർത്തനം ശ്രദ്ധിക്കുക:

''ആദ്യമായി ജഡവസ്തുക്കളുടെ ലോകത്തിൽ അവൻ പ്രത്യക്ഷപ്പെട്ടു; പിന്നീടു് അവിടെനിന്നു സസ്യങ്ങളുടെ ലോകത്തേയ്ക്കവൻ പോയി. ദീർഘകാലം സസ്യജീവിതം നയിച്ചു, താനെന്തായിരുന്നെന്നു് ഓർമ്മയില്ലാതെ. പിന്നീടു് മൃഗജീവിതത്തിലേയ്ക്കു കടന്നു ചെന്നു. സസ്യജീവിതത്തെപ്പററി ഒന്നുമേ ചിന്തിച്ചില്ല ... പിന്നീടു് മനുഷ്യാസ്തിത്വത്തിലേക്കു സ്രഷ്ടാവു് അവനെ ഉയർത്തി. അങ്ങനെ പല പല ഘട്ടങ്ങളിൽക്കൂടി പുരോഗമിച്ചു് അവൻ ബുദ്ധിമാനായി, സമർത്ഥനായി. പഴയ സ്മരണകളിന്നവനോടൊന്നിച്ചില്ല. ഇനി ഇന്നത്തെ അവസ്ഥയിൽനിന്നവൻ മാറും...'' (The Legacy of Islam P. 236)

പരിണാമസിദ്ധാന്തവും പുനർജ്ജന്മവാദവും എത്ര മനോഹരമായി പതിമ്മൂന്നാം നൂററാണ്ടിലെ ഈ കവി കൂട്ടിയിണക്കിയിരിക്കുന്നു എന്നു നോക്കുക. ''ഈ ലോകം ശാശ്വതമെന്നു തോന്നുമെങ്കിലും ഇതു നിദ്രാലുവിന്റെ സ്വപ്നമല്ലാതെ മറെറാന്നുമല്ല'' എന്ന വരികാം റൂമിയുടെ വേദാന്തചിന്തയെ കാണിക്കുന്നു. ഈ മായാവാദം 'മനുഷ്യവർഗ്ഗം ഉറങ്ങുകയാണ്; അവർ മരിക്കുമ്പോാം ഉണരുന്നു' എന്ന നബിവചനത്തിന്റെ (നിക്കംസൺ 91-ാം പേജിൽ ഉദ്ധരിച്ചതു്) വ്യാഖ്യാനമാണെന്നു പറയാം.

## വേദാന്തത്തിന്റെ സെമിററിക് പതിപ്പ്

അനുഭൂതികളിലൂടെയും ആത്മസാക്ഷാത്കാരത്തിലൂടെയും ആവിഷ്കൃതമായ ഈ സൂഫീമതം വേദാന്തത്തിന്റെ സെമിററിക്പതിപ്പുമാത്രമാണ്. ഇക്കാര്യം ചൂണ്ടിക്കാണിച്ചുകൊണ്ടു ശ്രീ കെ. ദാമോദരൻ എഴുതുന്നതു കാണുക:

''തങ്ങളുടെ ആശയങ്ങാം വേദാന്തത്തിന്റെ ആശയങ്ങളുമായി സാമ്യമുള്ളവയാണെന്നു് അവരിൽ ചിലർ പരസ്യമായിത്തന്നെ സമ്മതിക്കുകയുണ്ടായി. ഉദാഹരണത്തിനു് അക്ബറിന്റെ പൌത്രനായ ദാരാഷിക്കോ രാജകുമാരൻ 'മജ്മഉൽ ബഹറൈനി'ന്റെ മുഖവുരയിൽ സൂഫികളുടെ അദ്വൈതവാദവും വേദാന്തികളുടെ അദ്വൈതവാദവും തമ്മിലുള്ള വ്യത്യാസം വെറും വാക്കുകളിലുള്ള വ്യത്യാസം മാത്രമാണെന്നു ചൂണ്ടിക്കാണിച്ചു. അമ്പത്തിരണ്ടു് ഉപനിഷത്തുകളുടെ പേർഷ്യൻ വിവർത്തനങ്ങളടങ്ങിയ 'സർ-ഇ-അക്ബറി'ൽ അദ്ദേഹം ഖുർ ആൻ ഉപനിഷത്തുകളിൽ ഒളിഞ്ഞിരിക്കുന്നുണ്ടെന്നുപോലും പ്രഖ്യാപിക്കുകയുണ്ടായി. ഇസ്ലാമിന്റെ അന്തസ്സത്തയും ഉപനിഷത്തുകളുടെ അന്തസ്സത്തയും ഒന്നുതന്നെയാണെന്നായിരുന്നു അദ്ദേഹത്തിന്റെ അഭിപ്രായം. 'എവിടെയും ദൈവമല്ലാതെ മറെറാന്നുമില്ല' അദ്ദേഹം പ്രഖ്യാപിച്ചു: അല്ലയോ ദൈവാന്വേഷികളേ, നിങ്ങാം എല്ലായിടത്തും ദൈവത്തെ അന്വേഷിച്ചു നടക്കുന്നു. പക്ഷെ യഥാർത്ഥ

# ഭാവിഭാരതരൂപീകരണത്തിൽ ശ്രദ്ധിക്കേണ്ട തത്ത്വങ്ങൾ

പി. ആർ. നായർ

[1975 ഡിസംബറിൽ പുറനാട്ടുകര ശ്രീരാമകൃഷ്ണാശ്രമത്തിൽവെച്ചുകൂടിയ ചർച്ചാസമ്മേളനത്തിൽ ചെയ്ത പ്രസംഗത്തിന്റെ സംഗ്രഹം.]

കഴിഞ്ഞതിൽ നിന്നുണ്ടായ അനുഭവങ്ങളും വർത്തമാനത്തിന്റെ ഗതിവിഗതികളും മുൻനിർത്തിയാണ് ഭാവിപരിപാടികൾ ആസൂത്രണം ചെയ്യുക. ഭാവിഭാരതം എങ്ങനെയിരിക്കണമെന്നു നിർണ്ണയിക്കുകയാണ് ഈ ചർച്ചയുടെ കാതലായ ലക്ഷ്യമെന്നിരിക്കെ നിലവിലുള്ള വസ്തുതകൾ നിഷ്പക്ഷദൃഷ്ട്യാ വീക്ഷിച്ചു ഗുണദോഷകഥനം ചെയ്യാതെ നിവൃത്തിയില്ല. അതിനുള്ള സ്വാതന്ത്ര്യം പരിമിതമാണെന്നു് ആദ്യമായി സൂചിപ്പിക്കട്ടെ. എന്റെ അഭിപ്രായത്തിൽ ഉറച്ചുനില്ക്കുന്ന ചില ആഗ്രഹങ്ങളുണ്ടു്. അവമാത്രം ചൂണ്ടിക്കാണിക്കാം.

സാമ്പത്തികം, സാംസ്കാരികം, സാമൂഹ്യം എന്നു മൂന്നു മേഖലകളിലാണ് രാഷ്ട്രസത്ത ജനിക്കുകയും വളരുകയും മരിക്കുകയും ചെയ്യുന്നതു് ഈ മേഖലകൾ പരസ്പരം ബന്ധപ്പെട്ടും പൊരുത്തപ്പെട്ടും നില്ക്കുമെങ്കിൽ വളച്ച് അഭംഗുരമായി തുടർന്നുകൊള്ളും. മറിച്ചായാൽ മൃത്യുതന്നെ പരിണാമം.

മററെന്തിലുമെന്നപോലെ രാഷ്ട്രജീവനിലും ഭ്രൂണഹത്യമുതൽ നരമേധംവരെയുള്ള അപകട സംഭവങ്ങളുണ്ടു്. അകാലമൃത്യുവും കാലമൃത്യുവും സംഭവിക്കാറുണ്ടു്. കരപ്പനും ചൊറിയും തുടങ്ങി തളർവാതവും പക്ഷപാതവും ഹൃദയസ്തംഭനവുമെല്ലാം രാഷ്ട്രശരീരത്തിനും സംഭവിക്കാറുണ്ടു്. ഇന്നു ഭാരതം പൂർണ്ണമായും അരോഗദൃഢഗാത്രമല്ലെന്നു പറയാതെവയ്യ. അതാണല്ലോ അടിയന്തിരാവസ്ഥയെന്ന സർജ്ജറിയും മുക്കൂട്ടുതലോടലും നാഡിതിരുമ്മലും മററു ചികിത്സാവിധികളും വേണ്ടിവന്നതു്.

---

ത്തിൽ നിങ്ങൾതന്നെയാണു ദൈവം. നിങ്ങളിൽനിന്നു വേറിട്ടൊരു ദൈവമില്ല.' ചില സൂഫികൾ എല്ലാ മതങ്ങളിലും സത്യം കണ്ടെത്താൻ ശ്രമിച്ചു. രൂപത്തിൽ വ്യത്യാസമുണ്ടെങ്കിലും എല്ലാ മതങ്ങൾക്കും ഒരേ ലക്ഷ്യമാണുള്ളതെന്നു് അവർ വാദിച്ചു.'' (ഭാരതീയചിന്ത – കേരള ഭാഷാ ഇൻസ്റ്റിററ്യൂട്ട്. P. 371 – 372)

ഭാരതീയമതചിന്തയിലേതുപോലെ ഇസ്ലാമിലും ശ്രുതി–സ്മൃതി വിഭാഗങ്ങളുള്ളതിൽ ശ്രുതിവിഭാഗത്തിനു് മുൻതൂക്കം കൊടുത്തവരായിരുന്നു ഈ സൂഫികൾ. മററെന്തിനേക്കാളും സ്വാനുഭൂതിക്കാണവർ പ്രാധാന്യം കൊടുത്തതു്. കാലാന്തരത്തിൽ ഇസ്ലാമിലെ രാഷ്ട്രീയതത്ത്വസംഹിതയ്ക്കു് പ്രാധാന്യം സിദ്ധിച്ചതോടെ ഈ യഥാർത്ഥ ഇസ്ലാം അവഗണിക്കപ്പെടുകയാണുണ്ടായതു്. രാഷ്ട്രീയാവേശവും മതഭ്രാന്തും കൂടിക്കലർന്ന ഒരുതരം മതമാണ് ഇസ്ലാമിന്റെ പേരിൽ ഇന്ത്യയിൽ പിൽക്കാലത്തു പ്രചരിപ്പിക്കപ്പെട്ടതു്. ഇതിനു പകരം സൂഫിയോഗികൾ പ്രതിനിധാനം ചെയ്ത യഥാർത്ഥ ഇസ്ലാമായിരുന്നു ഇന്ത്യയിൽ സ്ഥാനമുറപ്പിച്ചിരുന്നതെങ്കിൽ ഇന്ത്യയുടെ ഇന്നത്തെ ചിത്രംതന്നെ വ്യത്യസ്തമാകുമായിരുന്നു. ഇന്നും ഇസ്ലാമിന്റെ സ്മൃതിഭാഗത്തേക്കാളേറെ പ്രാധാന്യം ശ്രുതിവിഭാഗത്തിനു കൊടുത്തുകൊണ്ടുള്ള, ഈശ്വരസാക്ഷാൽകാരത്തിലേക്കു നയിക്കുന്ന ആത്മീയാനുഭൂതികളിൽ കെട്ടിപ്പടുത്തുകൊണ്ടുള്ള ഒരാത്മീയ തത്ത്വസംഹിതയായി ഇസ്ലാമിനെ ഭാരതത്തിലെ മുസ്ലിംകൾ പരിവർത്തനപ്പെടുത്തുകയാണെങ്കിൽ, ആർഷഭാരതത്തിന്റെ ദൈവികചൈതന്യം അതിവേഗം പുനരുജ്ജീവിപ്പിക്കപ്പെടുമെന്നുള്ള കാര്യം നിസ്തർക്കമാണു്.

സാമ്പത്തികമണ്ഡലത്തിൽ മർമ്മഭാഗത്തോളം ആഘാതമേററ ഒരു രാഷ്ട്രമാണു് നമ്മുടേതു്. ഭക്ഷ്യവും വസ്ത്രവും മററു നിത്യോപയോഗസാമഗ്രികളും വെളുത്ത വിപണിയിൽ വേണ്ടത്ര ലഭിക്കാതെവന്നതും കറുത്തകമ്പോളത്തിൽ തിരക്കു വർദ്ധിച്ചതും നാം കണ്ടുകഴിഞ്ഞു. കുഴൽപ്പണവും ഒളിച്ചരക്കും ഇവിടെ കുമിഞ്ഞുകൂടുവാനുണ്ടായ സാഹചര്യം മൊത്തത്തിലുണ്ടായ ഇല്ലായ്മയും വല്ലായ്മയും മൂലമാണു്. അത്തരം ദുർവ്യസനങ്ങൾക്കിട നൽകുന്ന അധാർമ്മിക സംസ്കാരം ഇവിടെ വളർന്നുവന്നതു് ഇപ്പോഴും തീരെ മാറിയിട്ടില്ലെന്നു് പുതിയ പുതിയ സംഭവങ്ങൾ തെളിയിച്ചുകൊണ്ടിരിക്കുന്നു.

സാംസ്കാരികമേഖലയിൽ കുഴപ്പം ബാധിച്ച ഒരു ജനതയ്ക്കു് ധർമ്മാധർമ്മവിവേകം സാധ്യമല്ല. തെററും ശരിയും വേർതിരിക്കാതെ നിയന്ത്രണമോ നിർദ്ദേശമോ ഫലപ്രദമാവുകയുമില്ല. ജനാധിപത്യയുഗത്തിൽ 'വാളെടുത്തവരെല്ലാം വെളിച്ചപ്പാടു'മാരായാൽ ധർമ്മവും അധർമ്മവും കൂടിക്കുഴയും. രാഹു സൂര്യനെ വിഴുങ്ങിയാൽ ഇരുട്ടു പരക്കുന്നതു ഭൂമിയിലാണു്. ഇതേ പ്രകാരം ദേശീയസംസ്കാരത്തെ ഏതെങ്കിലും ഗ്രാസത്തിലകപ്പെടുത്തിയാൽ രാഷ്ട്രതലത്തിൽ കൂരിരുട്ടുണ്ടാകുമെന്നു പറയേണ്ടതില്ല.

ഭാരതത്തിൽ ഇതു സംഭവിച്ചുപോയി. കുററം ആരുടേതെന്നു് ഊന്നിപ്പറഞ്ഞിട്ടു കാര്യമില്ല. പരിഹാരം കണ്ടെത്തുകയാണിനി വേണ്ടതു്.

കനത്ത ആദ്ധ്യാത്മിക പാരമ്പര്യമാണു് ഭാരതീയ സംസ്കാരത്തിന്റെ ഊർജ്ജതലം. അതൊരു ധൂമികയാണെന്നും ആധുനികവിജ്ഞാനത്തിന്റെ ഇളംചൂടുകൊണ്ടു് അതങ്ങു മാറിക്കൊള്ളുമെന്നും ചിലർക്കു തോന്നി. ഒററയടിക്കു് എല്ലാ മങ്ങലുകളും മാററാമെന്നുള്ള തോററം ചില നേതാക്കന്മാർക്കുണ്ടാവുകയും ചെയ്തു. കഴിഞ്ഞ അരനൂററാണ്ടിലെ പരിശ്രമം മുഴുവനും ആദ്ധ്യാത്മികപരിവേഷം തുടച്ചുമാററുന്നതിലേക്കായി അവർ മാററിവയ്ക്കുകയുമുണ്ടായി. ഇവിടെ പിണഞ്ഞുപോയ ഭീമമായ അബദ്ധം ഇന്നും പരിഹാരമില്ലാതെ കിടക്കുകയാണു്.

ശാസ്ത്രവും ശസ്ത്രവും നമുക്കു വേണം. നിഗമവും ആഗമവുംപോലെ രണ്ടും സൂക്ഷ്മഭാവത്തിൽ ഒന്നാണു്. ഇവിടെ ശാസ്ത്രമെന്നു പറഞ്ഞതു് തത്ത്വശാസ്ത്രമുൾപ്പെടെയുള്ള ഭാരതീയദർശനങ്ങളെ ഉദ്ദേശിച്ചാണു്. ശസ്ത്രം ഭൗതികജീവിതത്തിനെ യഥോചിതം സംസ്കരിക്കുവാനുള്ള ഉപകരണവും. എന്നാൽ ഇടക്കാലത്തു് ശാസ്ത്രം തിരസ്കൃതമായി. ശസ്ത്രം ശാസ്ത്രത്തിന്റെ മേൽ അങ്കിയണിയിച്ചു. ഇന്നു് എല്ലാംതന്നെ ശസ്ത്രക്രിയയായി പരിണമിക്കുകയും ചെയ്തു.

ഇതു് കാര്യമായി ബാധിച്ചതു് ധർമ്മത്തെയാണു്. പിതൃ – പുത്ര – കളത്ര – മിത്രപര്യന്തം സുരക്ഷിതമാക്കി വച്ച കർമ്മകാണ്ഡത്തെ കാണ്ഡച്ഛേദം ചെയ്തു് നിർമ്മതത്വവും നിരീശ്വരത്വവും പ്രഖ്യാപിച്ചുപോയതു് അതിർകടന്ന അഭിലാഷത്തിന്റെയും ഭോഗലാലസയുടെയും സങ്കല്പവേദിയിൽ നിന്നുകൊണ്ടാണു്. അർത്ഥകാമങ്ങളെമാത്രം പുരുഷാർത്ഥമാക്കിയാൽ വരാവുന്ന അധഃപതനം ഇന്നു് എല്ലാവരും സമ്മതിക്കുന്നു. ജിഹ്വോപസ്ഥങ്ങളാണു് നവീനകാലത്തിലെ ഉത്തമാംഗങ്ങളെന്നുപോലും സംശയിക്കേണ്ട ഗതികേടിലേയ്ക്കു് നമ്മുടെ ദേശീയസംസ്കാരം വഴുതിവീണിരിക്കുന്നു.

സാമ്പത്തിക–സാംസ്കാരികപരിണാമങ്ങൾ സമൂഹത്തെ ബാധിക്കുന്നതു് സ്വാഭാവികം മാത്രമാണു്. സമൂഹനീതി കുത്തനെ അടർന്നുവീണ മാളികക്കെട്ടിടംപോലെ നമ്മുടെ മുൻപിലുണ്ടു്. എന്താണു് പൊതുധർമ്മമെന്നു് ആർക്കും നിശ്ചയമില്ല. ''മഹാജനോ യേന ഗതഃ സ പന്ഥാഃ'' എന്ന മഹാവാക്യത്തിന്റെ വാച്യാർത്ഥമാണിന്നത്തെ സാമൂഹ്യഗതിയിൽ കണ്ടുവരുന്നതു്. പദഭ്രംശംവന്നവർ പഥഭ്രഷ്ടന്മാരെ സംഘടിപ്പിക്കുമ്പോൾ പാർട്ടിയുണ്ടാകുന്നു. അതു വീണ്ടും തകരുന്നു. വീണ്ടും ചേരുന്നു. ''ബഹുസ്യാം പ്രജായേയ'' എന്ന മട്ടിൽ അതെല്ലാം ഛിന്നഭിന്നമാവുകയും ചെയ്യുന്നു.

മേൽപ്പറഞ്ഞതു് പൊതുവായ പര്യവേക്ഷണം മാത്രമാണു്. ഇതിന്റെ പരിഹാരമെന്തെന്നുകൂടി ചുരുക്കിപ്പറയാം.

ഒന്നാമതു് രാഷ്ട്രതലത്തിൽ ബാധിച്ചിരിക്കുന്ന ആത്മഗ്ലാനി ഇല്ലാതാകുവാൻ ആവശ്യമായ ഉത്തേജനം ജനങ്ങളിലുണ്ടാകണം. ഈ രാജ്യത്തിന്റെ പുരാതനപാരമ്പര്യങ്ങളെ പുച്ഛിച്ചുതള്ളാതെ അവയെക്കുറിച്ചു് യുക്തിയുക്തമായ

അന്വേഷണം നടത്തി കാലോചിതമായി പരിഷ്കരിക്കേണ്ടതിനെ പരിഷ്കരിച്ചും തള്ളേണ്ടതിനെ തള്ളിയും ക്രമപ്പെടുത്തണം. അതിൽ നിന്നുണ്ടാകുന്ന ആത്മവിശ്വാസത്തിനും സ്വയം നിർഭരതയ്ക്കും പ്രഥമസ്ഥാനം നൽകിയേ മതിയാവൂ. നമുക്കു നഷ്ടമായതു് ശാസ്ത്രവും ശസ്ത്രവുമല്ല, അവനവനെക്കുറിച്ചുള്ള മതിപ്പും വിശ്വാസവും മാത്രമാണു്.

ഇതിലേയ്ക്കു് "Institute of Indology" (ഭാരതീയ വിജ്ഞാനകേന്ദ്രം) തന്നെ സ്വതന്ത്രമായി പ്രവർത്തിക്കുന്നതു കൊള്ളാം. ഇന്നുള്ള എല്ലാത്തരം ശാസ്ത്രപുരോഗതിയേയും അതിജീവിക്കുന്ന അത്ഭുതകരമായ നേട്ടങ്ങൾ ഭാരതത്തിലുണ്ടാകുമെന്നു് ദൃഢമായ ബോധ്യം ഭരണകൂടത്തിനും ഭരണീയർക്കും ഉണ്ടായിരിക്കണമെന്നേ ഉള്ളൂ.

മറ്റൊന്നു് പരിവർത്തനത്തിന്റെ തീവ്രഗതി കടിഞ്ഞാണിട്ടു നിർത്തുകയാണു്. പഞ്ചവത്സരപദ്ധതികൾ ദശവത്സരപദ്ധതികളാകട്ടെ. അനുസന്ധാനവും ആയോജനവും അതിവേഗത്തിലായാൽ പാകപ്പിഴകളുണ്ടാകും. ആശയരൂപീകരണത്തിൽ അമിതമായ ആവേശം ഉണ്ടായതുമൂലം അടുത്തകാലത്തുണ്ടായ സംഘർഷം ഇതിനുദാഹരണമാണു്. ഇന്നു് ഏതു് ആശയം സ്വീകരിക്കണമെന്നുള്ള ഉറച്ചവിശ്വാസം പൊതുവിലില്ല. ഭരണഘടന വാഗ്ദാനം ചെയ്തിട്ടുള്ള സെക്യുലറിസവും സോഷ്യലിസവും അക്ഷരാർത്ഥത്തിൽ ശുദ്ധംതന്നെ. എങ്കിലും അതിന്റെ പ്രയോഗദശയിൽ നിരർത്ഥകത വന്നിരിക്കുന്നു. ഒരേ സോഷ്യലിസത്തിന്റെ പേരിലാണു് സകല രാഷ്ട്രീയകക്ഷിയും തമ്മിലടിക്കുന്നതു്. ഇതു മാറണം. വേണ്ടിവന്നാൽ ഭരണഘടനതന്നെ പുനർലേഖനം ചെയ്താൽ തരക്കേടില്ലെന്നാണു് എന്റെ പക്ഷം.

അടുത്ത സംഗതി നാം വീണ്ടും അടിമകളാകാതെ സൂക്ഷിക്കയെന്നുള്ളതാണു്. മുതലാളിത്തവ്യവസ്ഥയുള്ളവയും സോഷ്യലിസത്തിന്റെ തണലിൽ അഹമ്മന്യത പുലർത്തുന്നവയുമായി ഏതാനും വൻകിട ശക്തികളുണ്ടു്. അവ വ്യാപാരമേഖല വളർത്തേണ്ടതിനു് ഉന്നം വച്ചിരിക്കുന്നതിവിടെയുമാണു്. നമ്മുടെ ഉത്പന്നങ്ങൾക്കു കമ്പോളം വേണമെങ്കിൽ അവരുടെ അടിമത്തം സ്വീകരിക്കേണ്ടിവരും. വിശേഷിച്ചും സാങ്കേതികരംഗങ്ങളിൽ അതിനിടയാകാതെ വ്യാപാരവൈയവസായിക മേഖലകളിൽ വ്യക്തിത്വംകൊണ്ടു വികസിക്കാനും കമ്പോളം തെളിച്ചെടുക്കാനും ഭാരതത്തിനു കഴിയണം. ഇന്നു് ആ കൃത്യം വിജയിക്കുന്നുണ്ടെന്നു തോന്നുന്നില്ല. കുരുമുളകിനു പകരം പൂച്ചെടിക്കായ് ഉണക്കി വില്ക്കുന്നതും കയറ്റുമതി സാധനങ്ങളിൽ മായം ചേർക്കുന്നതുമുൾപ്പെടെ ആശാവഹമല്ലാത്ത പല വങ്കത്തങ്ങളും ചില സാമൂഹ്യദ്രോഹികൾ കാണിക്കുന്നുണ്ടു്. ചൂണ്ടപ്പനയുടെ ഇളംകായു് മുറിച്ചുണക്കി അടക്കാത്തുണ്ടുകളോടു യോജിപ്പിച്ചു് കൃത്രിമമായി പണമുണ്ടാക്കുന്ന വൻകിടവ്യാപാരികൾവരെ നമ്മുടെ രാജ്യത്തുണ്ടു്. അവരുടെ നേരെ നിശിതമായ നിയമഖഡ്ഗം ഉയർത്തുവാനുള്ള ചങ്കൂറ്റം ഇനിയും ഉണ്ടാകേണ്ടിയിരിക്കുന്നു. അതായതു് വ്യാപാരമണ്ഡലത്തിൽ സത്യത്തിന്റെ പുനഃസ്ഥാപനം വേണമെന്നുതന്നെ.

സാംസ്കാരികമേഖലയിൽ സമൂലപരിവർത്തനം വരേണ്ടിയിരിക്കുന്നു. വെറും ഭൌതികവാദം തഴച്ചു മുററിയതിന്റെ ഫലമായി മതവും ഈശ്വരനും സദാപി നിഷേധിക്കപ്പെടുന്നു. നമ്മുടെ പുരാതന പാരമ്പര്യം അവഹേളിക്കപ്പെടുകയും ആദ്ധ്യാത്മികത അഭിശാപമാണെന്നു വിവരിക്കപ്പെടുകയും ചെയ്യുന്നു. നവീനശാസ്ത്രത്തെ സ്വാഗതം ചെയ്യുമ്പോൾ അവ്യക്തതത്ത്വങ്ങളെ ആക്ഷേപിക്കുകയെന്ന ദുരന്തം ഇന്നുണ്ടായിട്ടുണ്ടു്. ഇതു കാരണം സദാചാരക്രമം പാടേ തെററിയിരിക്കുന്നു. ഒരു പുതിയ സമൂഹനീതി നടപ്പാക്കുവാൻ ഇനി സാധിക്കുമോ ? ആരെങ്കിലും പരീക്ഷിച്ചുനോക്കുമോ ?

ഭാവിഭാരതം സ്വപ്നമേഖലയിലാണു്. അതിന്റെ രൂപരേഖ തയ്യാറാക്കുന്നവർക്കുതന്നെ രൂപമില്ല. രാഷ്ട്രത്തിന്റെ അതിർവരമ്പുകൾ ഇനിയും ചുരുങ്ങുമോ ? വികസിക്കാനിടയില്ല. വർഗ്ഗീയതയും പൈശാചികതയും ഇടഞ്ഞിടഞ്ഞു മുന്നേറുന്നുണ്ടു്. ഹിമാലയവും കന്യാകുമാരിയും നിലനിന്നേക്കാം. അപ്പുറം കുറെ വിഷമത്തിലാണു്. അതുകൊണ്ടു് ഇനിയൊരു രാഷ്ട്രനിർമ്മാണം സാർവ്വലൌകികമായ കാഴ്ചപ്പാടിലേ ആകാവൂ. പൊതുവിൽ സ്വീകാര്യമായ, ശാസ്ത്രയുഗത്തിനുചേർന്ന ആശയപ്രചാരണമാണു് നമുക്കാവശ്യം.

# അർജ്ജുനന്റെ ക്ഷമാപണം

ടി. എം. ത്രിവിക്രമൻനമ്പൂതിരിപ്പാട്

കുരുക്ഷേത്രത്തിൽവെച്ച് യുദ്ധാരംഭത്തിൽ ചെയ്ത ധർമ്മോപദേശത്തിന്നിടയിൽ ഭഗവാൻ അർജ്ജുനന്ന് അയാളുടെ അപേക്ഷയനുസരിച്ച് തന്റെ വിശ്വരൂപം കാട്ടിക്കൊടുത്തു. അതു കണ്ട പ്പോൾ അയാൾക്ക്, കഷ്ടം, ഈ ഭഗവാനെ താൻ ഒരു തോഴനായിക്കരുതിപ്പോയല്ലൊ എന്നു തോന്നി. തുടന്ന്, അയാൾ, കൃഷ്ണാ യാദവാ ചങ്ങാതി എന്നൊക്കെ വിളിച്ച് താൻ കളി മട്ടിൽ പെരുമാറിയതെല്ലാം ക്ഷമിയ്ക്കണേ എന്നു ഭഗവാനോടപേക്ഷിയ്ക്കുകയും ചെയ്തു. (മഹാഭാരതം, ഭീഷ്മപർവ്വം, അദ്ധ്യായം 35)

ആരോടെങ്കിലും ഒരു തെറുചെയ്തുവെന്നു ബോധ്യപ്പെട്ടാൽ നമ്മളും പ്രായേണ അയാളോടു ക്ഷമാപണം ചെയ്യാറുണ്ട്. അപ്പോളിവിടെ അർജ്ജുനന്റെ ക്ഷമാപണം ഒരു സാമാന്യ നാട്ടു നടപ്പുമാത്രമാണ്, അതിനെപ്പററി വിശേഷി ച്ചൊന്നും ആലോചിയ്ക്കാനില്ല. എന്നാൽ, ഈ നാട്ടുനടപ്പിന്നു് അർത്ഥമെന്തു്, അതൊന്ന് ആലോചിച്ചുനോക്കേണ്ടതാണല്ലൊ.

നാം ഒരാളെ ശക്തിയായി ശകാരിച്ചു, അതു കഷ്ടമായിപ്പോയി എന്നു പിന്നീട് നമുക്കു തോന്നുകയുംചെയ്തു; അപ്പോൾ നാം അയാളോടു ക്ഷമാപണം ചെയ്യുന്നു. ഇതെന്തിന്? അയാൾ അത്യന്തം അധിക്ഷേപാർഹനാണ് എന്നാണ് മുമ്പെന്നപോലെ ഇപ്പോഴും നമുക്കു തോന്നുന്നതു് എന്ന അയാളുടെ ധാരണയെ — തെററിദ്ധാരണയെ — നീക്കുന്നതിന്നുതന്നെ. നാം നിമിത്തം ഒരാൾക്കൊരു തെററിദ്ധാരണ വന്നുപെട്ടാൽ അതു് നാം നീക്കേണ്ടതാണല്ലൊ. അതെ; പക്ഷേ, അതിന്നിത്രത്തോളം പോണമോ? ഇന്നകാരണംകൊണ്ടു് താങ്കൾ അധിക്ഷേപാർഹനായിട്ടാണ് എനിക്കിതേവരെ തോന്നിയിരുന്നതു്; എന്നാൽ ഇന്നകാരണംകൊണ്ടു് ആ തോന്നൽ ശരിയല്ല എന്നാണ് എനിക്കിപ്പോൾ തോന്നുന്നതു്, എന്നു തുറന്നു പറഞ്ഞാൽ തന്നെ ആ തെററിദ്ധാരണ തീരില്ലേ? എന്തിന്നു പിന്നെ അവിടെ ഒരു ക്ഷമാപണം?

---

നമ്മുടെ മതേതരസോഷ്യലിസത്തിൽ വലിയ കഴമ്പില്ല. മൗലികാവകാശങ്ങൾ എവിടേയും നിഷേധിക്കപ്പെടുന്നു. പൂർവകാലപ്രാബല്യമുള്ള നിയമം നിർമ്മിക്കുവാനും മതനിരപേക്ഷതയെ മറികടന്ന് മതാടിസ്ഥാനത്തിൽ ന്യൂനപക്ഷസംവരണം നിലനിർത്തുവാനും വെമ്പൽ കൊള്ളുന്ന സാമൂഹ്യപ്രവർത്തകർ ഇന്നുമുണ്ട്. ''ഏട്ടിലപ്പടി പയററിലിപ്പടി'' എന്നായാൽ പരക്കെയുണ്ടാകുന്ന അവഹേളനം സ്വീകരിക്കാനേ തരമുള്ളൂ.

ചുരുക്കത്തിൽ, സ്വതന്ത്രഭാരതം പഴയ ചരിത്രത്തിലേയ്ക്കു മടങ്ങിപ്പോകാതെ സ്വയം തീരുമാനിക്കേണ്ട ചില കാര്യങ്ങളിൽ വിരൽ ചൂണ്ടാം.

1 ആത്മവിശ്വാസം നിലനിർത്തുക.

2 അന്ധമായ സോഷ്യലിസ്ററുപ്രേമം വലിച്ചെറിഞ്ഞു്, ശുദ്ധവും നിത്യവുമായ അധ്യാത്മസാഹോദര്യം വീണ്ടെടുക്കുക.

3 ജാതിക്കോട്ടകൾ തകർക്കുക.

4 സോഷ്യലിസത്തിനു ചേരാത്ത സംവരണം വേണ്ടെന്നു വെയ്ക്കുക.

5 രാഷ്ട്രം ആത്മാവിൽ വിശ്വസിക്കുന്നവരുടെ ചേരിയിൽ ചേരുക.

ഈ നിർദ്ദേശങ്ങൾ നടപ്പിലാകുമെങ്കിൽ ഒട്ടൊരു ശാന്തി ശതാബ്ദത്തോളമെങ്കിലും ഇവിടെ നിലനില്ക്കും. മറിച്ചായാൽ — എന്തു സംഭവിക്കുമെന്ന് കാലം തെളിയിക്കട്ടെ.

നാം ഒരാളെക്കുറിച്ചാക്ഷേപിച്ചതെല്ലാം അത്യന്തം അസ്ഥാനത്തായിപ്പോയി എന്നു നമുക്കു ബോധ്യപ്പെട്ടാൽ ആ ആക്ഷേപം കാരണം അയാൾക്കുണ്ടായിരിയ്ക്കാവുന്ന ഹൃദയവേദനയ്ക്കു പ്രതിവിധിചെയ്യുന്നതു നമ്മുടെ കടമയല്ലേ? അതു നിറവേററാൻ ക്ഷമാപണം ആവശ്യവുമല്ലേ? നോക്കാം. ഞാൻ താങ്കളോട് കയർത്തു സംസാരിച്ചതെല്ലാം തെററായിപ്പോയി എന്നിപ്പോൾ എനിയ്ക്കു തികച്ചും ബോധ്യപ്പെട്ടിരിയ്ക്കുന്നു, ആ തെററിൽ ഞാൻ കഠിനമായി പശ്ചാത്തപിയ്ക്കുകയും ചെയ്യുന്നു എന്നൊരാളോടു തുറന്നു പറഞ്ഞാൽ അതു കേൾക്കുമ്പോൾ ആയാളുടെ ഹൃദയത്തിന്ന് ഒരു കുളുർമ്മ അനുഭവപ്പെടില്ലേ? ആ കുളുർമ്മ അയാളുടെ ഹൃദയവേദനയ്ക്കൊരു മരുന്നാവുകയില്ലേ? ഇങ്ങനെ നമ്മുടെ തെററു സമ്മതിയ്ക്കൽതന്നെ ആ തെററു കാരണം വിഷമിയ്ക്കുന്ന ആളുടെ ഹൃദയവേദനയ്ക്ക് പ്രതിവിധിയാവുമെന്നിരിയ്ക്കെ, എന്തിന്നു പിന്നെ ഒരു ക്ഷമാപണം? ഈ തെററുസമ്മതിയ്ക്കൽതന്നെ വാസ്തവത്തിൽ ക്ഷമാപണമല്ലേ എന്നിവിടെ ഒരു ശങ്ക വരാം. അല്ല, തെററുസമ്മതിയ്ക്കലും ക്ഷമാപണവും ഒന്നല്ല. ആദ്യത്തേതിൽ തെററ് ഏററുപറയലേ ഉള്ളൂ; രണ്ടാമത്തേതിലാകട്ടെ, ആ തെററുകാരണം താങ്കൾക്കു വന്നുപെട്ട ഹൃദയവേദന ഇല്ലാതാക്കാൻ താങ്കൾതന്നെ പ്രയത്നിയ്ക്കുമാറാകണം എന്ന അഭ്യർത്ഥന കൂടിയുണ്ട്. ഈ അഭ്യർത്ഥന അനാവശ്യമായതുകൊണ്ട് ക്ഷമാപണവും അനാവശ്യംതന്നെ.

ആട്ടേ, ഈ അനാവശ്യപ്പണിചെയ്യണമെന്നു നമുക്കു തോന്നാൻ കാരണമെന്ത്? ഒഴുകുന്ന തോണിയ്ക്ക് ഒരുന്തു കൊടുക്കണമെന്നു നമുക്കു തോന്നാൻ കാരണമെന്തോ, അതുതന്നെ, ബദ്ധപ്പാടുതന്നെ. നാം വേദനിപ്പിച്ചുവിട്ട ആളുടെ വേദന ശമിപ്പിയ്ക്കാനുള്ള അതിയായ തിടുക്കം കാരണമാണ് നാം ആയാളോടു ക്ഷമാപണം ചെയ്യുന്നത് എന്നർത്ഥം. ഈ തിടുക്കത്തിന്നു കാരണമെന്താണ്? അയാളുടെ ആ വേദന ബാക്കിനിന്നാൽ അയാൾക്കു നമ്മോട അസുഖംതോന്നാം, ആ അസുഖം വാക്കിലൂടേയോ പ്രവൃത്തിയിലൂടേയോ പ്രകടമായി എന്നു വരാം, അതു നമുക്ക് ക്ലേശകരമായിത്തീൎന്നുവെന്നും വരാം, അതു കൂടാതെ കഴിയ്ക്കണം എന്ന വിചാരമാവാം. ഈ വിചാരം ഒരു സ്വാർത്ഥമാണെന്നു സ്പഷ്ടമാണ്. അപ്പോൾ അതിൽനിന്നു കിളിർത്തു വന്ന ക്ഷമാപണവും ഒരു സ്വാർത്ഥമാണ്.

മേൽക്കാണിച്ച വിചാരത്തിൻെറ പ്രേരണ ലവലേശമില്ലാതേയും, വിശേഷിച്ചൊരു വിചാരവും കൂടാതേയും, നാം ക്ഷമാപണം പതിവുണ്ട്, കേവലം ഒരു ലോകാചാരാനുവർത്തനമായിട്ട്. അതും സത്യത്തിൽ സ്വാർത്ഥമൂലകം തന്നെ; എന്തിന്നുവേണ്ടി എന്നന്വേഷിച്ചുനോക്കാതെയുള്ള ലോകാചാരാനുവർത്തനം, വാസ്തവത്തിൽ, ലോകപ്രീതി എന്ന സ്വാർത്ഥത്തിന്നു വേണ്ടിയാണല്ലൊ.

ഇനി ഒരാൾ നമ്മേക്കാൾ എത്രയോ ദുർബ്ബലനാണ്, അയാൾ കൂട്ടിയാൽ നമ്മോടൊന്നും പററില്ല, എന്നാണ് നമുക്കു തോന്നുന്നത് എന്നു വെയ്ക്കുക. അപ്പോൾ നാം അയാളോടെന്തു തെററു ചെയ്താലും, അതുകൊണ്ടയാൾക്ക് എത്രതന്നെ ഹൃദയവേദനയും നമ്മോടസുഖവും ഉണ്ടായാലും നമുക്കൊരു തരക്കേടും വരില്ല എന്നാവുമല്ലൊ നമ്മുടെ ധാരണ. അവിടെ, നാം കാരണം അയാൾക്കുണ്ടായ ഹൃദയവേദന ശമിപ്പിക്കാൻ നമുക്കു വലിയ തിടുക്കം തോന്നുന്നുവെങ്കിലോ? തൽഫലമായി നാം അയാളോടു ക്ഷമാപണവും ചെയ്യുന്നുവെങ്കിലോ? തീർച്ചയായും ആ ക്ഷമാപണം സ്വാർത്ഥബുദ്ധിമൂലകമല്ല; പിന്നേയോ, ധർമ്മബോധമൂലകമാണ്.

അഥവാ നമ്മോട് അളവററ സ്നേഹവാത്സല്യങ്ങളുണ്ട് ഒരാൾക്ക് എന്നു നമുക്കു തോന്നുന്നുവെന്നുവെയ്ക്കുക. അയാളോടു നാം വല്ല പിഴയും ചെയ്താൽ, തന്മൂലം തനിയ്ക്കു വന്നുപെട്ട കഷ്ടനഷ്ടങ്ങളോർത്താവില്ല, നമ്മുടെ ബുദ്ധി അങ്ങനെ പിഴച്ചുപോയല്ലോ എന്നോർത്താവും, അയാൾക്കു ഹൃദയവേദന എന്നാവുമല്ലൊ നമുക്കു തോന്നുക. അമ്മയുടെ വള കട്ടെടുത്ത മകന്ന് പിന്നീടതു കടുത്ത തെററായിപ്പോയി എന്നു ബോധ്യപ്പെടുമ്പോൾ തൻെറ ദുർബ്ബുദ്ധിയെക്കുറിച്ചുമാത്രമാവും അമ്മ ദുഃഖിച്ചിരിക്കുക എന്നു തോന്നാമല്ലൊ. അങ്ങനെയുള്ള ഒരാളോടു നാം ക്ഷമാപണം ചെയ്യുന്നുവെങ്കിലോ? അത് അയാൾക്കു നമ്മോടസുഖംതോന്നുമെന്നോ അതുകാരണം അയാൾ നമുക്കു ക്ലേശം വരുമാറ് എന്തെങ്കിലും പ്രവർത്തിച്ചേയ്ക്കുമെന്നോ വിചാരിച്ചിട്ടാവില്ലല്ലൊ, നമ്മുടെ വിവരക്കേടുമൂലം അയാൾക്കു വന്നു

പെട്ടന്ന ഹൃദയവേദന വേഗം നിശ്ശേഷം തീൻ പോവട്ടെ എന്ന വിചാരിച്ചിട്ടാവുമല്ലൊ. അപ്പോാം, ആ ക്ഷമാപണവും സ്വാത്ഥബുദ്ധി മൂലകമല്ല, ധമ്മബോധമൂലകമാണ്.

ഇങ്ങനെ ക്ഷമാപണം പൊതുവേ രണ്ടുതരത്തിലാണ്, സ്വാത്ഥബുദ്ധിമൂലകമായിട്ടും ധമ്മബോധമൂലകമായിട്ടും. ഇതിൽ ആദ്യത്തേതു് അത്ര നല്ലതല്ലെന്നും രണ്ടാമത്തേതു് ഏത്രയും നല്ലതാണെന്നും പറയേണ്ടതില്ലല്ലൊ.

ഇനി നമുക്കിവിടെ അജ്ജുനൻെറ ക്ഷമാപണത്തിൻെറ സ്ഥിതി നോക്കാം. ഭഗവാൻ തൻെറ അടുത്ത ചാച്ച്ക്കാരനാണ്, ചിരന്തന സുഹൃത്താണ്, എന്നും എവിടേയും എല്ലാവിധത്തിലും തന്നേയും സോദരന്മാരേയും തുണച്ചു പോന്ന ആളാണ്, ഇപ്പോാം ഈ മഹായുദ്ധത്തിൽ പ്രീതിപൂവ്വം തൻെറ സാരഥിയായിരിക്കുകയാണ്, ധമ്മസന്ദേഹത്തിൽപ്പെട്ടുഴന്ന പോയ തനിയ്ക്കു ധമ്മോപദേശം ചെയ്തുകൊണ്ടിരിക്കുകയാണ്, തൻെറ അപേക്ഷയനുസരിച്ചു തനിയ്ക്കു വിശ്വരൂപം കാട്ടിത്തന്നിരിക്കുകയുമാണ്; അപ്പോാം, ആ ഭഗവാൻ, അറിവില്ലായ്മമൂലം തനിക്കു പററിപ്പോയ തെററിന്നു് ഏതെങ്കിലും വിധത്തിൽ തന്നെ ക്ലേശിപ്പിക്കാൻ പുറപ്പെടുമെന്നു് അജ്ജുനന്നു് എങ്ങനെ തോന്നും? അജ്ജുനന്നങ്ങനെ തോന്നുമെന്നു് എങ്ങനെ വിചാരിക്കും? തന്നോടു ദൃഢവും ഗാഢവുമായ മമതാബന്ധമുണ്ടു് ഭഗവാന്നു് എന്നായിരുന്നില്ലേ അജ്ജുനൻെറ ഉറച്ച വിശ്വാസം? അതുകൊണ്ടല്ലേ ആയാാം അച്ഛൻ മകനോടും തോഴൻ തോഴനോടും പ്രിയൻ പ്രിയയോടും എന്നപോലെ ഭഗവാൻ തന്നോടും ക്ഷമിക്കണം എന്നപേക്ഷിച്ചതു്? – 'പിതേവ പുത്രസ്യ സഖേവ സഖ്യുഃ പ്രിയഃ പ്രിയായാഹ്സി ദേവ സോഢും.' – അപ്പോാം, ഭഗവാൻ തന്നോടിടഞ്ഞു് തനിയ്ക്കെന്തെങ്കിലും അപകടം പിണച്ചാലോ എന്ന ഭയന്നിട്ടായിരുന്നില്ല ആയാളുടെ ആ ക്ഷമാപണം; ഭഗവാനോടു് താൻ അത്യന്തം അനുചിതമായി പെരുമാറിപ്പോയല്ലൊ എന്നോത്തിട്ടു മാത്രമായിരുന്ന എന്നു തീച്ച്യയാണ്. അതിനാൽ, ആ ക്ഷമാപണം സ്വാത്ഥബുദ്ധിമൂലകമായിരുന്നില്ല, ധർമ്മബോധമൂലകമായിരുന്നു എന്നും തീച്ച്യയാണ്.

നാം പലപ്പോഴും പലരോടും ക്ഷമാപണം ചെയ്യാറുണ്ട്. നിത്യേന പലരോടും പലവിധത്തിലും ഇടപെട്ടുകൊണ്ടേ ജീവിക്കാൻ പററൂ എന്ന ഒരു നിലയിൽ എത്തിയിരിയ്ക്കുന്ന നമുക്കു ക്ഷമാപണമെന്നതു് ഒരു സ്വാഭാവിക ചേഷ്ടയെപ്പോലെ അനായാസസാദ്ധ്യമായിത്തീന്നിരിക്കുന്ന എന്നുപോലും പറയാം. എന്നാൽ, നമ്മുടെ ഈ എണ്ണമററ ക്ഷമാപണങ്ങളിൽ എത്ര എണ്ണമുണ്ടു് ബോധപൂവ്വകങ്ങളായിട്ടു്, അതിൽത്തന്നെ എത്ര എണ്ണമുണ്ടു് ധർമ്മബോധമൂലകങ്ങളായിട്ടു് എന്നൊക്കെ നാം ആലോചിക്കാറുണ്ടോ? ഉണ്ടെങ്കിൽ, ആ ആലോചനയെ അവഗാഢമാക്കാനും, ഇല്ലെങ്കിൽ ആ ആലോചനയെ അങ്കുരിപ്പിക്കാനും ഉപകരിക്കും പ്രകൃതത്തിൽ ഭഗവാനോടുള്ള അജ്ജുനൻെറ ക്ഷമാപണത്തിൻെറ അടിസ്ഥാനമെന്തെന്നു് അന്വേഷിച്ചു നോക്കുന്നതു്.

# സത്യം

## സ്വാമി പ്രണവാനന്ദപുരി

ബോധത്തിലീയുലകമൊക്കെ വിളങ്ങിടുന്നു
ബോധം വെടിഞ്ഞിടുകിലില്ലൊരു വസ്തുപോലും
ബോധിച്ചിടേണമതിനാലെ ജഗത്തിനെല്ലാ–
മാധാരമീ പരമബോധ മഖണ്ഡസത്യം. 1

ഈ ലോകദൃശ്യമഖിലത്തിനുമേകദൃക്കായ്
കാലത്രയത്തിലൊരുപോലെ വിളങ്ങിനില്ക്കും
കാലാന്തരത്തിലുമഭംഗുരസ്വപ്രകാശം
ചേലാന്നെഴുന്നറിവതാണവിനാശിസത്യം. 2

ആ സ്വപ്രകാശമുകുരത്തിലനന്തലോകം
ഭാസിച്ചിടുന്നതിമനോഹരമായിതെങ്ങും
ഭാസ്യത്തിനേവമവലംബനമായിനില്ക്കു–
മാസ്വസ്വരൂപമുകുരം പരമാത്മസത്യം. 3

ഒന്നാണു ജ്ഞാനമതുതന്നെ വിരിഞ്ഞു ജ്ഞാതാ–
വെന്നല്ലനേകവിധജ്ഞേയപദാത്ഥമായി
ചിന്നാഭിയിൽ ത്രിപുടിയാന്നുയരുന്നതോത്താ–
ലൊന്നാണു വസ്തുവതുതന്നെ ചിദാത്മസത്യം. 4

സംവിത്തഖണ്ഡമതുപാധിയെ വിട്ടുനിന്നാ–
ലേവം പരിച്ഛിന്നമുപാധിഗതം നിനയ്ക്കിൽ
സവ്വം വിചാരനിപുണന്നൊരു വസ്തുവെന്നു
കൈവന്നിടും വിമലബോധമതാണു സത്യം. 5

# സമത്വം

## ശ്രീമതി ശാന്ത, പാലൂര്

ശ്രീമദ് ഭഗവദ്ഗീതയിലൂടെ ഓരോ തവണ കടന്നുപോകുമ്പോഴും മനസ്സിൽ ഏറ്റവുമധികം ആഴത്തിൽ തട്ടുന്നതു് സമത്വമെന്ന ആശയമാണ്. മനസ്സിൽനിന്നു് വിട്ടൊഴിയാൻ കൂട്ടാക്കാത്ത ആ ആശയം പലപ്പോഴും ശാന്തതയുടെ അനിർവ്വചനീയമായ അവസ്ഥയിലേയ്ക്ക് എന്നെ കൂട്ടിക്കൊണ്ടു പോകാറുണ്ടു്. കേട്ടതും വായിച്ചറിഞ്ഞതുമായ ആശയങ്ങളെയെല്ലാം തിരിച്ചും മറിച്ചുമിട്ടു് വിശകലനം ചെയ്യുമ്പോഴും അവസാനം ഏകാവലംബമായി ഞാൻ ഗീതയിലെ ഈ മഹത്തായ ആശയത്തിലേയ്ക്കുതന്നെയാണ് തിരിച്ചെത്താറു്. മനുഷ്യനെ ഈശ്വരത്വത്തിലേയ്ക്കുയർത്തുവാനുള്ള ഏക അവലംബവും ഇതാണെന്നത്രെ എന്റെ എളിയ അഭിപ്രായം.

അദ്വൈതസിദ്ധാന്തമനുസരിച്ചു് ഈ പ്രപഞ്ചം നിർഗ്ഗുണബ്രഹ്മത്തിന്റെ സഗുണരൂപത്തിലുള്ള പ്രകാശനമാണല്ലോ. ആ നിലയ്ക്കു് ആത്മീയമെന്നും ഭൌതികമെന്നും പറയുന്നതു് രണ്ടാകാൻ വയ്യ. അവ ഒന്നിന്റെതന്നെ രണ്ടു വശങ്ങൾ മാത്രമാണ്. ഒരു നാണയത്തിന്റെ രണ്ടു വശങ്ങളെന്നപോലെ അവ തുല്യപ്രധാനങ്ങളുമാണ്. ആയതിനാൽ ആത്മീയതയുടേയും ഭൌതികതയുടേയും സമാനമായ വളർച്ചയാണ് ശരിയായ വളർച്ച. ഈ വളർച്ചയെ സാദ്ധ്യമാക്കുന്നുവെന്നതിനാലാണ് സമത്വമെന്ന ആശയം മഹനീയമാകുന്നതു്. ഇതെങ്ങനെ സാധിയ്ക്കുന്നുവെന്നു നോക്കാം.

ആത്മീയപുരോഗതി എന്നതുകൊണ്ടു് ആത്മാവിനെ അല്ലെങ്കിൽ ഈശ്വരനെ അറിയുകയെന്നാണ് ഉദ്ദേശിയ്ക്കുന്നതു്. ഈശ്വരൻ സത്യസ്വരൂപനാകയാൽ ഈശ്വരനെ അറിയുകയെന്നതു് സത്യത്തെ അറിയലാണ്. സത്യം, ഈശ്വരൻ, ആത്മാവു് എന്നെല്ലാമുള്ളതു് പര്യായപദങ്ങളാണല്ലൊ.

എന്താണീ സത്യം? ഏകത്വത്തിലേയ്ക്കു നയിയ്ക്കുന്നതെന്തോ അതാണ് സത്യം; ബാക്കിയെല്ലാം അസത്യം എന്നു വിവേകാനന്ദസ്വാമികൾ പറയുന്നു. ഏകത്വത്തിലേയ്ക്കു നയിയ്ക്കുന്നതു നന്മയാണ്. നന്മ പ്രേമാധിഷ്ഠിതവുമാണ്.

എന്നാൽ എല്ലാ പ്രേമവും നന്മയിലേയ്ക്കു നയിയ്ക്കുന്നില്ല. പ്രേമം ഇടുങ്ങിയ തലത്തിൽ പ്രകാശിയ്ക്കുമ്പോൾ അതു തിന്മയാകുന്നു. കള്ളൻ തന്റെ ഭാര്യയ്ക്കും കുട്ടികൾക്കും വേണ്ടി അന്യന്റെ മുതൽ കട്ടെടുക്കുന്നതു പ്രേമത്തിന്റെ ശക്തികൊണ്ടാണ്. പക്ഷേ ആ പ്രേമം സ്വന്തം ഭാര്യ, കുട്ടികൾ എന്ന ചെറിയ വട്ടത്തിൽ മാത്രം ഒതുങ്ങിയതാകയാൽ അതു പരദ്രോഹത്തിനു് കാരണമാകുന്നു.

ആ പ്രേമത്തെത്തന്നെ വികസിപ്പിച്ചു് നാലു പാടും പരത്തുമ്പോഴാണ് അതു നന്മയായി മാറുന്നതു്. സ്വന്തം ഭാര്യയോടും കുട്ടികളോടും തോന്നിയിരുന്ന അതേ പ്രേമംതന്നെ സകല ജീവജാലങ്ങളോടും തോന്നിത്തുടങ്ങിയാൽ അതു നന്മയ്ക്കു കാരണമായിത്തീരും. അതായതു് നന്മയ്ക്കാധാരമായ പ്രേമം സർവ്വവ്യാപകമാണ്.

സമത്വബുദ്ധിയില്ലാത്തിടത്തു് പ്രേമം വളരുകയില്ല. നന്മയ്ക്കാധാരമായ വിശ്വപ്രേമമാകട്ടെ വിശ്വവ്യാപകമായ സമത്വഭാവനയുള്ളിടത്തുമാത്രമേ വളരുകയുള്ളൂ. സർവ്വജീവജാലങ്ങളിലും ഒരേപോലെ പ്രകാശിയ്ക്കുന്ന ഈശ്വരചൈതന്യത്തെക്കണ്ടു്* അവയെയെല്ലാം തുല്യമായി വീക്ഷിയ്ക്കുവാൻ എപ്പോൾ കഴിയുന്നുവോ അപ്പോൾ മാത്രമേ സർവ്വവ്യാപകമായ ആ പ്രേമം അനുഭവപ്പെടുകയുള്ളൂ. അതിനാൽ ഈശ്വരസാക്ഷാത്ക്കാരം അല്ലെങ്കിൽ ആത്മീയവളർച്ച സമത്വഭാവനയുടെ സഹായത്തോടെ മാത്രമേ സാദ്ധ്യമാകൂ.

---

*''സമം സർവ്വേഷു ഭൂതേഷു തിഷ്ഠന്തം പരമേശ്വരം
വിനശ്യത്സ്വവിനശ്യന്തം യഃ പശ്യതി, സ പശ്യതി.''
(ഗീത 13. 27)

സമത്വഭാവനയും അതിൽനിന്നുടലെടുത്ത സർവ്വവ്യാപകമായ പ്രേമവും വളൎന്നുകഴിഞ്ഞാൽ എല്ലാരുടേയും നന്മയ്ക്കുവേണ്ടി പ്രവൎത്തിയ്ക്കുകയെന്നതു് സ്വന്തം കടമയായിത്തീരും. എങ്ങനെ കള്ളൻ തൻെറ ഭാൎയ്യയേയും കുട്ടികളേയും പോററുന്നതു് സ്വന്തം കൎത്തവ്യമായി കരുതുന്നുവോ അങ്ങനെതന്നെ ആത്മജ്ഞാനിയായ മനുഷ്യൻ ലോകത്തെ രക്ഷിയ്ക്കുന്നതു് തൻെറ കടമയായിക്കരുതും. അപ്പോൾ ലോകനന്മയ്ക്കുവേണ്ടി പ്രവൎത്തിയ്ക്കാതിരിക്കുകയെന്നതു് അയാൾക്കസാദ്ധ്യമാവുകയും ചെയ്യും.

പ്രവൎത്തനരംഗത്തേയ്ക്കിറങ്ങുമ്പോൾ ഇഷ്ടാനിഷ്ടാദിബന്ധങ്ങൾ അയാളുടെ പുരോഗതിയെ തടയാൻ മുന്നിലെത്തും. എന്നാൽ സമത്വഭാവനയുടെ രുചിയറിഞ്ഞ അയാൾ അവിടെയും ആ ഭാവനയെത്തന്നെ ആശ്രയിയ്ക്കുന്നു. സുഖവും ദുഃഖവും, ലാഭവും നഷ്ടവും, ജയവും പരാജയവും സമമാക്കിവെച്ചു് അയാൾ ലോകനന്മയ്ക്കായി പ്രവൎത്തിയ്ക്കും. ബന്ധങ്ങളിൽ സമത്വം പാലിയ്ക്കയാൽ അയാളുടെ മനസ്സെപ്പോഴും പ്രശാന്തതയുടെ കേളീരംഗമായിരിയ്ക്കും മനസ്സിൻെറ ചാഞ്ചാട്ടം അയാളുടെ പ്രവൎത്തനത്തെ തടയുന്നില്ല. ഏകാഗ്രത അവിടെ എപ്പോഴും കളിയാടുന്നുണ്ടാകും. അതിനാൽ അയാൾ ചെയ്യുന്ന ഓരോ പ്രവൃത്തിയും ഉത്തമോത്തമമാവുകയും ഏററവുമധികം ഫലപ്രദമാവുകയും ചെയ്യും. ഏകാഗ്രതകൊണ്ടു നേടാൻ കഴിയാത്തതായി ഈ ലോകത്തിൽ ഒന്നുമില്ല. അതുകൊണ്ടുതന്നെ അയാൾ സൎവ്വശക്തനമായിത്തീരും.

ഇങ്ങനെ സൎവ്വവ്യാപകമായ പ്രേമം നിലനിൎത്തുകയും സൎവ്വരുടേയും നന്മയ്ക്കുവേണ്ടി എപ്പോഴും പ്രവൎത്തിയ്ക്കുകയും ചെയ്യു് അയാൾ ലോകത്തോടു തന്മയത്വം പ്രാപിയ്ക്കും. ലോകത്തിൽനിന്നു വേറിട്ട ഒരു നിലനില്പുതന്നെ അയാൾക്കനുഭവപ്പെടാതാകും. അപ്പോൾ അയാൾ സത്യത്തെ അനുഭവിച്ചറിയുകയും അങ്ങനെ സ്വയം ഈശ്വരത്വത്തിലേയ്ക്കുയരുകയും ചെയ്യും.

നാനാവിധബന്ധങ്ങളാൽ രാവും പകലും അങ്ങോട്ടുമിങ്ങോട്ടും വലിച്ചിഴയ്ക്കപ്പെട്ടു്, മുറിവേററ ആധുനികലോകത്തിന്നു മേൽപ്പറഞ്ഞ സമത്വഭാവന വളൎത്തിയെടുക്കുകയല്ലാതെ സമാധാനത്തിന്നു മററു് എളുപ്പമാൎഗ്ഗങ്ങളൊന്നുമില്ല. നാരദമഹൎഷി പോലും ഭഗവാനോടാവശ്യപ്പെട്ടതു് ഈ സമത്വമാണെന്നു വ്യാസഭഗവാൻ പറയുന്നു:

''സമത്വമഭികാംക്ഷേഹം
ഭക്ത്യാ വൈ നാന്യചേതസാ.''

(മഹാഭാരതം, ശാന്തിപൎവ്വം അദ്ധ്യായം 209)

---

# കരളിൻെറ തേങ്ങൽ (ഒരു ഗാനം)

എം. ആർ. കെ. നായർ

ഇന്നിതുവരെയും കത്തിയതില്ലെൻ
മന്നിലെ ജീവിതദീപം
കത്തിടാത്തൊരിദ്ദീപവുമേന്തി
കാത്തിരുന്നു മടുത്തു ഞാൻ;
ഒരു തീപ്പൊരിയ്ക്കായു്
കാത്തുകാത്തു മടുത്തു ഞാൻ. (ഇന്നിതു)

മൺചെരാതിനു ചായമടിച്ചു;
നന്മണമുള്ളൊരെണ്ണയൊഴിച്ചു.
പതുപതുത്ത തിരിയുമിട്ടു
കാത്തിരിയ്ക്കുകയാണു ഞാൻ
ഒരുതീപ്പൊരിയ്ക്കായു്
കാത്തുകാത്തു മടുത്തു ഞാൻ. (ഇന്നിതു)

മിന്നാമിന്നികൾ പാറിനടപ്പൂ
ചൂടില്ലാത്ത വെളിച്ചവുമായ്
തലയ്ക്കുമേലേ വാനിൽക്കൂടെ
വീശിപ്പോയി കൊള്ളിമീൻ;
തിരിത്തലപ്പു കരിഞ്ഞു; പക്ഷേ
കത്തിയതില്ലെൻ ജീവിതദീപം. (ഇന്നിതു)

കണ്ടില്ലേയെൻകരളിൻമിഴിനീർ
കൊണ്ടൽവൎണ്ണാ! മണിവൎണ്ണാ;
കാററും കോളും നീളെ വരുന്നൊരു
ചീററം ദേവാ! കേൾപ്പതില്ലേ?

അങ്ങു വരുന്നതു നോക്കിയിരുന്നിട്ട്—
മടിയനിലൻപു പൊഴിയ്ക്കില്ലേ ?
എൻദീപം വേഗം കത്തില്ലേ ?
ഇക്കൂരിരുളോടിയൊളിയ്ക്കില്ലേ ?

കുട്ടികളോട്: — 1

# ശ്രീശങ്കരഭഗവത്പാദർ-1

## പ്രശാന്താനന്ദസ്വാമി

ഭൂമിയിലെ പൊടിപടലങ്ങൾക്കും ആകാശത്തിലെ കാർമേഘപാളികൾക്കും അപ്പുറമുണ്ട് ഒരു സ്ഥലം. ആകാശംതന്നെ. ഭൂമുഖത്തെ ജീവികൾക്കൊന്നിനും അവിടെ എത്തിനോക്കാനേ പററില്ല. കാക്കയും കഴുകനും അടയ്ക്കാക്കിളിയുമൊക്കെ അങ്ങനെയൊരു സ്ഥലത്തെപ്പററി കേട്ടിട്ടുപോലുമുണ്ടാവില്ല. സാക്ഷാൽ റോക്കററുപോലും അവിടെ എത്തണമെങ്കിൽ ദിവസങ്ങൾ വളരെ എടുക്കും. കാർകൊണ്ടൽ ആ പ്രദേശത്തിന്റെ വളരെ താഴെ മാത്രമേ നില്ക്കാറുള്ളു. അതുകൊണ്ടവിടെ എരിവെയിലോ പേമാരിയോ മരംകോച്ചുന്ന തണുപ്പോ ഇടിവെട്ടലുകളോ ഇല്ല. പൗർണ്ണമിനാളിൽ അവിടെച്ചെന്നാൽ കാണുന്ന കാഴ്ച വിസ്മയകരംതന്നെ. "കനലിൽ ചുട്ടെടുത്ത കനകച്ചേങ്ങലപോലെ" മുകളിൽ പൂർണ്ണചന്ദ്രനും താഴെ ഭൂമിയും! പാലിന്റെ വെണ്മയും കരിക്കട്ടിന്റെ കുളിർമ്മയും ചേർന്ന ആ അന്തരീക്ഷത്തിന്റെ സൗന്ദര്യം കണ്ടാൽ മാത്രമേ അറിയാനാവൂ. അമാവാസി രാവിൽ കാണുന്ന ചിത്രം വേറൊന്നാണ്. നീലപ്പൂഞ്ചേലയിൽ പൊതിഞ്ഞ അണ്ഡകടാഹം. അതിനുള്ളിൽ ആലക്തികദീപങ്ങൾ അണിനിരത്തി അലങ്കരിച്ചപോലെ ഒളിമങ്ങാതെ മിന്നിത്തിളങ്ങുന്ന താരാനിരകൾ. ഈശ്വരൻ തന്റെ സൃഷ്ടിജാലങ്ങൾക്കുവേണ്ട സൗന്ദര്യവും പരിശുദ്ധിയും സൂക്ഷിച്ചുവെച്ചിരിക്കുന്ന കലവറയാണ് അതെന്നു തോന്നുന്നു.

സാധാരണജീവികളുടെ സ്പർശമേല്ക്കാത്ത അവിടെയുണ്ട്, ഒരു ജീവി—ഒരു പക്ഷി! ശുദ്ധമായ ആകാശത്തിലാണ് അതു ജനിക്കുന്നതും ജീവിക്കുന്നതും. മരണമെന്നൊന്ന് അതിന്നുണ്ടോ എന്ന് ആർക്കുമൊട്ടറിയില്ലതാനും. ആഹാരം അതു കഴിക്കാറില്ല; അതുപോലെതന്നെ നീഹാരവും നിദ്രയും. ഭഗവന്നാമം പാടിക്കൊണ്ട് ആ പക്ഷി പറന്നുനടക്കും. ക്ഷീണം ഇല്ലാത്തതുകൊണ്ട് വിശ്രമം അതിന്ന് ആവശ്യമേ ഇല്ല. പരിശുദ്ധിയുടെ പ്രതീകം, പവിത്രതയുടെ മൂർത്തീഭാവം!

ഒരു നാൾ അതു സംഭവിച്ചു — ആയിരക്കണക്കിന്ന് വർഷങ്ങൾ കൂടുമ്പോൾ നടക്കുന്ന ഒരു സംഭവം! ആ കിളി മുട്ടയിട്ടു! തനിത്തങ്കം തോററോടുന്ന കനകമുട്ട. ഇട്ടതോ, കൂട്ടിലല്ല, അന്തരീക്ഷത്തിൽത്തന്നെ. മുട്ട താഴേയ്ക്ക് വീഴുകയാണ്. പക്ഷേ മുട്ട ഇട്ട പക്ഷി നിർവ്വികാരയായി പാടി പറന്നുപോയി. താനിട്ട മുട്ടയുടെ മുകളിൽ അടയിരിക്കുവാനുള്ള ആഗ്രഹംപോലും അതിന്നില്ല. അതിവേഗത്തിൽ മുട്ട താഴോട്ടു വീണുകൊണ്ടിരുന്നു — ചെറിയ നക്ഷത്രം വീഴുംപോലെ.

നിമിഷങ്ങൾ നാഴികകൾ യാമങ്ങൾ അല്ല ദിവസങ്ങൾതന്നെ പറന്നകന്നു. അപ്പോഴും മുട്ട അതിവേഗത്തിൽ പതിച്ചുകൊണ്ടിരുന്നു. വേഗതയുടെ കൂടുതൽകൊണ്ട് അതിന്ന് ചൂടുപിടിച്ചു. കാർമേഘപാളികളിൽ മിന്നൽപ്പിണർ ചാർത്തിക്കൊണ്ട് തീഗോളംപോലെ ജ്വലിക്കുകയാണതു്. പക്ഷേ ഭൂമിയിൽ എത്തുവാൻ ഇനിയും ദിവസങ്ങൾതന്നെ പിടിക്കും. ചൂട്: പുറത്ത്, അന്തരീക്ഷത്തിന്റെ ചൂട്, വേഗതയുടെ ചൂട്! അകത്ത്, പക്ഷിക്കുഞ്ഞിനു പുറത്തുവരുവാനുള്ള ആഗ്രഹത്തിന്റെ ചൂട്! എല്ലാ ചൂടും ഒത്തുകൂടിയപ്പോൾ മുട്ടത്തോട് പൊട്ടിയകന്നു — അടയിരിക്കുന്ന പക്ഷിയുടെ അടിയിലിരിക്കുന്ന മുട്ടയേക്കാൾ ഭംഗിയായി, സുഖകരമായി! മുട്ടയിൽനിന്നു പുറത്തുവന്ന കുഞ്ഞ് വീഴുകയാണ്. അതിന്ന് ചിറകു വിടർന്നിട്ടില്ല. തൂവൽ മുളച്ചിട്ടില്ല. കണ്ണുകളും വായും തുറന്നിട്ടുപോലുമില്ല!

മൃദുലമായ പൂമേനി ആകാശത്തിൽ ഉരഞ്ഞു ചൂടായി; ചൂട് മൃദുലതയെ കുറച്ചു. ക്രമേണ

ത്തുവൽ മുളച്ചു. ചിറകു വിരിഞ്ഞു. കണ്ണു തുറന്നു. തലകുത്തി താഴേയ്ക്കു വീണുകൊണ്ടിരുന്ന ദേഹം കടഞ്ഞു. അപ്പോൾ ഒരു സാധാരണ പക്ഷിയെപ്പോലെ കമഴ്ന്നുനിന്നു. വേഗത കുറഞ്ഞിട്ടാണെങ്കിലും അപ്പോഴും താഴേയ്ക്കു വീഴുക തന്നെ ആയിരുന്നു. ആ വീഴലിൽ ഭൂമി കണ്ടു. ഭൂമിയിലെ കാഴ്ചകൾ പലതും കണ്ടു: പുണ്യനദികളുടെ തീരങ്ങളിൽ കഴുകന്മാർ ചീഞ്ഞളിഞ്ഞ ശവങ്ങൾ കൊത്തിവലിയ്ക്കുന്നു, അവയുടെ ദുർഗ്ഗന്ധത്തിൽ സ്വർഗ്ഗസുഖം കണ്ടെത്തുന്നു! എന്തൊരാർത്തിയാണവറ്റയ്ക്ക്! പുണ്യനദി എന്നു പറഞ്ഞാൽ അളിഞ്ഞ ശവം കിട്ടുന്ന ഒരു കേന്ദ്രം മാത്രമാണ് കഴുകന്മാർക്ക്. അവതാരപുരുഷന്മാരുടെ അടുക്കൽച്ചെന്ന് ശൂന്യാകാശത്തിലെ ഭസ്മം ചോദിക്കുന്നവരെക്കാൾ കേമന്മാർ! മറ്റൊരിടത്ത് എച്ചിൽക്കുഴിയിൽ കുറെ കാക്കകൾ പരസ്പരം കൊത്തുകയും കൊല്ലുകയുംചെയ്യുന്നു—ഒരു ലേശം എച്ചിലിനുവേണ്ടി! അവയും പക്ഷികൾതന്നെ! അതിനടുത്ത് പട്ടികൾ ഒരു എല്ലിൻ കഷണത്തിനുവേണ്ടി കടിപിടികൂടുന്നു. കോഴികളെ അന്വേഷിച്ചു നടക്കുന്ന കുറുക്കൻ. ദേവാരാധനയ്ക്കുള്ള ക്ഷേത്രക്കെട്ടിനുള്ളിൽ ഇരുന്നു ചീട്ടുകളിക്കുന്ന കുറെ ചെറുപ്പക്കാർ, ഒഴിഞ്ഞതും നിറഞ്ഞതുമായ മദ്യക്കുപ്പികളുമുണ്ട് അടുത്ത്...... അങ്ങനെ പോയി ഭൂമിയിലെ കാഴ്ചകൾ!

''ഇതാണോ ഭഗവാനേ ഭൂലോകം!'' പക്ഷിക്കുഞ്ഞ് അന്തിച്ചുപോയി: ''വയ്യാ, ഇനി ഭൂമിയിലെ കാഴ്ചകൾ കാണാൻ വയ്യ. ഈ ഭൂമിയിലേയ്ക്കാണോ ഞാൻ വീഴാൻ പോകുന്നത്! ഞാനെങ്ങനെ ഇവിടെ വന്നു! മേഘങ്ങൾക്കു പോലും ചെന്നെത്താനാവാത്ത വാനിടമല്ലേ, എന്റെ വീട്? കള്ളവും കളങ്കവും എന്തെന്നറിയാത്ത എന്റെ അമ്മ അവിടെയല്ലേ? അമ്മേ, പവിത്രതയുടെ മൂർത്തീഭാവമേ, വരുന്നു ഞാൻ. പരിശുദ്ധാകാശമേ, വരുന്നു ഞാൻ. താരനിരകളേ,വരുന്നു ഞാൻ. ആദ്ധ്യാത്മികതയുടെ കണികപോലുമില്ലാത്ത ഈ ജീവജാലങ്ങളെ ക്ഷമയോടെ പോററിപ്പുലർത്തുന്ന ഭൂമിദേവി, നിനക്ക് എന്റെ വിദൂരനമസ്കാരം.'' പാപസ്പർശമേല്ക്കാത്ത ആ പക്ഷി പിന്നെ താണില്ല. അതു കുതിച്ചു പൊങ്ങി; കൊള്ളിയാൻ മിന്നംപോലെ അനന്ത വിഹായസ്സിന്റെ വിരിമാറിൽ അഭയം തേടി. ഭൂമിയിലെ യാതൊന്നിൽനിന്നും തനിക്കു സുഖം ലഭിക്കില്ലെന്നും തന്റെ വീട് ഭൂമിയിൽനിന്നന്യവും ശ്രേഷ്ഠവും സമുന്നതവും ആയ ഒരു ലോകമാണെന്നും ഉള്ള ഉറപ്പ് പക്ഷിക്കുഞ്ഞിനുണ്ടായിരുന്നു. അതാണ് നിലം തൊടാതെ അതിനെ സ്വധാമത്തിൽ എത്തിച്ചത്.

പരിപൂർണ്ണമായ പരിശുദ്ധി പക്ഷിയുടെ രൂപം പൂണ്ട് ഭൂമിയെ സമീപിച്ച വാർത്ത ഇവിടത്തെ കാക്കയും കഴുകനും കുറുക്കനും അറിഞ്ഞു കാണില്ല. പക്ഷേ ആ അനശ്വരസാമീപ്യം ജീവജാലങ്ങൾക്കെല്ലാം ആശ്വാസം പകന്നു. ഒരു പ്രത്യേകധാർമ്മികബോധവും ചിട്ടയും ഉന്മേഷവും ഉണവ്വും അറിയാതെതന്നെ, എല്ലാവരിലും കടന്നു.

ഒരിക്കലും നിലംതൊടാത്ത ഈ പക്ഷിയുടെ പേരെന്താണ്? അതായിരിക്കും കുട്ടികളിൽ പലരുടെയും സംശയം; ഇല്ലേ? വേദത്തിലും പാതഞ്ജലയോഗസൂത്രഭാഷ്യത്തിലും മററും ഈ പക്ഷിക്കു കൊടുത്തിരിക്കുന്ന പേരു് വ്യോമപ്പക്ഷി, ആകാശപ്പക്ഷി എന്നൊക്കെയാണ്. നാം കണ്ടിട്ടുള്ള എല്ലാ പക്ഷികളും ആകാശത്തിൽ സഞ്ചരിക്കാറുണ്ടെങ്കിലും ഊണിനും ഉറക്കത്തിനുമെല്ലാം ഭൂമിയുടെ സഹായം ആവശ്യമാണ്. അതുകൊണ്ടാണ് സാധാരണ പക്ഷിയെ ആകാശപ്പക്ഷിയായി വേദം അംഗീകരിക്കാത്തതു്. ശ്രീരാമകൃഷ്ണദേവന്റെ തിരുവായ്മൊഴികളിൽ ഈ പക്ഷിക്കു കൊടുത്തിരിക്കുന്ന പേരു് ഹോമപ്പക്ഷിയെന്നാണ്. അതുകൊണ്ട് നമുക്കും അതിനെ ഹോമപ്പക്ഷി എന്നു വിളിക്കാം.

ഒരിക്കലും ലോകജീവിതത്തിന്റെ കറപുരളാത്ത ചില ധന്യാത്മാക്കളുണ്ട്. അവക്കറിയാം ലോകവും ലോകസുഖങ്ങളും, വെള്ളത്തിലെ കുമിളപോലെ ക്ഷണികവും പ്രയോജനരഹിതവും ആണെന്ന്. പിറന്നുവീണ നിമിഷംമുതൽ, ജീവിതലക്ഷ്യം ഈശ്വരസാക്ഷാത്കാരമാണെന്ന് ഉള്ളിൽ ഉറപ്പിച്ചവരാണ് അവർ. അത്തരം മഹാത്മാക്കൾ ആയിരക്കണക്കിനു വഷങ്ങൾക്കിടയിൽ വല്ലപ്പോഴും മാത്രമേ ഭൂമിയിൽ തിരുവവതാരം ചെയ്യാറുള്ളൂ. ഇവരെ ശ്രീരാമകൃഷ്ണദേവൻ ഉപമിക്കാറുള്ളതു് ഈ ഹോമപ്പക്ഷി

യോടാണ്. ആദ്ധ്യാത്മികതയുടെ മൂർത്തീഭാവങ്ങളായാണ് അവർ ജനിക്കുന്നതുതന്നെ. സാധാരണ മഹാത്മാക്കളെപ്പോലെ പടിപടിയായി ഉന്നതപടിയിലേയ്ക്ക് ഉയരുകയല്ല എന്നർത്ഥം. ഒററ നോട്ടത്തിൽത്തന്നെ ലോകത്തിൻെറ ഉള്ളുകള്ളികളും പൊള്ളത്തരവും കാണുവാൻ പോന്ന കണ്ണുകളാണ് അവക്കുള്ളതു്. എന്നാൽ അവരുടെ ഒരു ഒററനോട്ടംതന്നെ മതി ലോകത്തിൽ നൂററാണ്ടുകളോളം ശാന്തിയും സമാധാനവും കളിയാടുവാൻ.

അത്തരം ജീവിതം ഒരു മഹാത്ഭുതമാണ്. എന്നാൽ ആ മഹാത്ഭുതം നടന്നു് ആയിരത്തിയിരുനൂറോളം വഷങ്ങൾക്കുമുമ്പ്. അതും കേരളത്തിൽ! അങ്ങങ്ങ് അനന്തതയിൽനിന്നു് ആദ്ധ്യാത്മികതയുടെ ഒരു ഹോമപ്പക്ഷി ഇറങ്ങിവന്നു. നിലം തൊട്ടംമുമ്പതു് ജീവരാശിയെ പുളകച്ചാർത്തണിയിച്ചു; പരിശുദ്ധരാക്കി; അവരിൽ ആത്മബോധം ഉണർത്തി പിന്നെ നിന്നില്ല. ഒരു ഒററക്കുതിക്കു പറന്നുയന്നു് മിന്നൽപിണർപോലെ – സംശയം വേണ്ട, തികച്ചുമൊരു മിന്നൽപ്പിണർപോലെ – സ്വധാമത്തിൽ എത്തിച്ചേരുകയും ചെയ്തു.

ആ ഹോമപ്പക്ഷിയുടെ ജന്മംകൊണ്ടു് പരിപൂതമായ സ്ഥലമാണ് കാലടി – കേരളാംബയുടെ മുലപ്പാൽ ചുരത്തുന്ന പെരിയാറിൻെറ തടം. കാലടിക്കവലയിൽനിന്നു് ഏകദേശം രണ്ടര ഫർലോങ്ങ് വടക്കുകിഴക്കു പോയാൽ ഒരു മഹാക്ഷേത്രം തല ഉയർത്തിനില്ക്കുന്നതു കാണാം. എല്ലാ മതവിശ്വാസികൾക്കും ഒരുമിച്ചിരുന്നു് ആരാധന നടത്താവുന്ന ഒരു വിശ്വമതക്ഷേത്രമാണതു്. എല്ലാ മതങ്ങളുടേയും കലകളുടെയും സംസ്കാരങ്ങളുടെയും ഒരേകീഭാവം നിങ്ങൾക്കവിടെ കാണാം. ഒരു കാലത്തും ഒരു മതത്തോടും വെറുപ്പും വിദ്വേഷവും വെച്ചുപുലത്താത്ത അദ്വൈതസിദ്ധാന്തത്തിൻെറ വെന്നിക്കൊടി പാറിക്കുകയാണ് ആ വിശ്വമതക്ഷേത്രം ചെയ്യുന്നതു്. ഇവിടെനിന്നു് ഏതാനും വാരകൾ കിഴക്കുമാറി മറെറാരു ക്ഷേത്രം കാണാം. ഒരു ശ്രീകൃഷ്ണക്ഷേത്രം. നമ്മൾ മുമ്പേ പറഞ്ഞ ഹോമപ്പക്ഷിയുടെ വരവിനും പോക്കിനും സാക്ഷ്യം വഹിച്ച പുണ്യക്ഷേത്രമാണതു്. അതിനു തൊട്ടടുത്ത പറമ്പാണ് വേദപുരാണേതിഹാസങ്ങളെപ്പോലും അതിശയിച്ചുകൊണ്ടു് നമ്മുടെ ഹോമപ്പക്ഷി തിരുവവതാരം ചെയ്ത പാവനഭൂമി.

ആ ഹോമപ്പക്ഷിയാണ് ശ്രീശങ്കരഭഗവത്പാദർ!

ശ്രീശങ്കരഭഗവത്പാദരുടെ പാദസ്പർശംകൊണ്ടു് പരിപൂതമായ ഒരോ തരി പൂഴിക്കും ഒരായിരം കഥകൾ നമ്മോടു് പറയാനുണ്ടാകും. അതുകൊണ്ടു്, കുട്ടികളെ, ഇന്നു നമുക്കു് പെരിയാററിലെ കുളിർജലത്തിൽ കുളിച്ച് ദേഹം ശുദ്ധമാക്കാം. ശ്രീകൃഷ്ണക്ഷേത്രത്തിലിരുന്നു് നാമം ചൊല്ലി മനസ്സും ശുദ്ധമാക്കാം. നാളെ രാവിലെ ശ്രീശങ്കരഭഗവത്പാദരുടെ ജന്മഗൃഹത്തിൽ കാൽകുത്താം. അവിടുത്തെ പൂഴി നിറുകയിൽ അണിയുവാനുള്ള അർഹതയും അനുഗ്രഹവും ജഗത്പിതാവു് നമുക്കു തരട്ടെ.

---

ആരാണു വിണ്ണിലനിശം ക്ഷിതിഗോളമേവം
നേരായി നിത്തുവതു നിസ്തുലശക്തിയോടെ,
ആരാണു നേത്രസുഖദങ്ങൾ വിചിത്രവസ്തു–
വാരങ്ങൾ മണ്ണിൽ വിളയിപ്പതു നിഷ്പ്രയാസം ?

# വാർത്തകൾ

## കാലടിയിലെ ശ്രീരാമകൃഷ്ണക്ഷേത്രപ്രതിഷ്ഠ

കാലടി ശ്രീരാമകൃഷ്ണാശ്രമാധികൃതരുടെ ശുഭസങ്കല്പത്തിന്റെയും, അക്ഷീണപരിശ്രമത്തിന്റെയും, ഭക്തജനങ്ങളുടെ ഭക്തിയുടേയും ഔദാര്യത്തിന്റെയും സമൂർത്തപ്രതീകമായി ഒരു സുന്ദര കലാശില്പം, ഒരു സാർവ്വജനീനദേവാലയരൂപത്തിൽ ഭഗവാൻ ശ്രീ ശങ്കരഭഗവത്പാദരുടെ ജന്മം കൊണ്ടു് പരിപൂതമായ കാലടിയിൽ ഇതാ ഉയർന്നു കഴിഞ്ഞിരിക്കുന്നു. ഈ കാലഘട്ടത്തിന്റെ സവിശേഷതയായ ജിഹ്വോപസ്ഥതർപ്പണവ്യഗ്രമായ ഭൗതികസംസ്കാരത്തെ വെല്ലുവിളിച്ചുകൊണ്ടു് ഉപനിഷത് സന്ദേശമായ ത്യാഗത്തിന്റെ മൂർത്തിയായി അവതരിച്ചു് സ്വന്തംജീവിതംകൊണ്ടു് ലോകത്തിനു മുഴുവൻ മാർഗ്ഗനിർദ്ദേശം നല്കിയ യുഗാവതാരപുരുഷനായ ഭഗവാൻ ശ്രീരാമകൃഷ്ണദേവന്റെ മാർബിൾവിഗ്രഹത്തിന്റെ പ്രതിഷ്ഠ ഈ മാസം 14-ാംനു രാവിലെ 8.15നു് ശ്രീരാമകൃഷ്ണ സംഘാദ്ധ്യക്ഷൻ പരമപൂജനീയ വീരേശ്വരാനന്ദസ്വാമികൾ നിർവ്വഹിക്കുന്നു. 13-ാംനു രാവിലെ 6 മണിക്കു് കൊടിയേററോടുകൂടി പ്രതിഷ്ഠാമഹോത്സവം തുടങ്ങും. 14-ാംനു പ്രതിഷ്ഠ, പ്രത്യേക പൂജ, രുദ്രാഭിഷേകം, പുഷ്പാഞ്ജലി, നിവേദ്യം, ഹോമം, ആരതി, പ്രസാദവിതരണം, ഓട്ടൻതുള്ളൽ പ്രതിഷ്ഠാസമ്മേളനം, സമ്മാനദാനം, സായംകാലപൂജ, ഭജന, കാളീകീർത്തനം ഇവ ഉണ്ടായിരിക്കും. സമ്മേളനത്തിൽ പൂജനീയ വീരേശ്വരാനന്ദസ്വാമികൾ ആധ്യക്ഷ്യം വഹിക്കുന്നതും, പോണ്ടിച്ചേരി ലഫ്റ്റനന്റു് ഗവർണർ ശ്രീ ഛേദിലാൽ സമർപ്പണപ്രസംഗവും, വന്ദ്യ മാർമാത്യൂസ് അത്താനാസ്യോസ്, ശ്രീ ടി. എസ്സ്. അവിനാശിലിംഗം, കൊച്ചിൻ സർവ്വകലാശാലാ വൈസ് ചാൻസ്ലർ ഡോ. എൻ. കെ. പണിക്കർ, ശ്രീ വി. പട്ടാഭിരാമൻ, ഘനശ്യാം ബിനാനി, ശ്രീമദ് രംഗനാഥാനന്ദസ്വാമികൾ എന്നിവർ ആശംസാപ്രസംഗങ്ങൾ നടത്തുന്നതുമാണു്.

15-ാംനു രാവിലെ മംഗളാരതി, വേദപാഠം, ചണ്ഡികാഹോമം, ലളിതാസഹസ്രനാമം, പാഠകം ഇവയും, ഉച്ചയ്ക്കുശേഷം 'ശ്രീരാമകൃഷ്ണനും ആധ്യാത്മികപാരമ്പര്യവും' എന്ന വിഷയത്തെക്കുറിച്ചു് ഒരു ചർച്ചാസമ്മേളനവും, തൃശ്ശൂർ പി. രാധാകൃഷ്ണനും പാർട്ടിയും അവതരിപ്പിക്കുന്ന ഭക്തിഗാനങ്ങളും, കളരിപ്പയററും ഉണ്ടായിരിക്കുന്നതാണു്. സെമിനാർ ഉദ്ഘാടനം ചെയ്യുന്നതു് കേരള ആഭ്യന്തരമന്ത്രി ശ്രീ കെ. കരുണാകരനും, അതിൽ ആദ്ധ്യക്ഷ്യം വഹിക്കുന്നതു് ശ്രീ രംഗനാഥാനന്ദസ്വാമികളും ആയിരിക്കും. കൽക്കത്താ രാമകൃഷ്ണമിഷൺ കൾച്ചറൽ ഇൻസ്റ്റിററ്യൂട്ട് സെക്രട്ടറി ശ്രീ ലോകേശ്വരാനന്ദസ്വാമികൾ ശ്രീ കെ. പി. എസ്സ്. മേനോൻ, ശ്രീ എ. എം. തോമസ്, ഫെറോക് കോളേജ് പ്രൊഫ: വി. മുഹമ്മദ്, ശ്രീ സ്വാമി മൃഡാനന്ദജി എന്നിവർ ചർച്ചയിൽ പങ്കെടുക്കുന്നതാണു്.

16-ാംനു പൂജാദികൾക്കു പുറമെ അനവധി സന്ന്യാസിമാർ സംബന്ധിക്കുന്ന യതിപൂജയും സാധുസമ്മേളനവും, ചാക്യാർകൂത്തും, അക്ഷരശ്ലോകസദസ്സും, ശ്രീരാമപട്ടാഭിഷേകം ബാലേയും ഉണ്ടായിരിക്കുന്നതാണു്.

17-ാംനു-യിലെ പ്രധാന ഇനങ്ങൾ ഭക്തസമ്മേളനം, ദരിദ്രനാരായണസേവ, നാദസ്വരക്കച്ചേരി 'ശ്രീ ശങ്കരനും അദ്വൈതബോധവും' എന്ന വിഷയത്തെക്കുറിച്ചു് ചർച്ചായോഗം, ഘോഷയാത്ര, പഞ്ചവാദ്യം, കഥകളി ഇവയാണു്. രാമകൃഷ്ണസംഘം അസിസ്റ്റന്റു് സിക്രട്ടറി ഹിരണ്മയാനന്ദസ്വാമികളുടെ അദ്ധ്യക്ഷതയിൽ കൂടുന്ന ചർച്ചായോഗം കേരളാ ഗവർണർ ശ്രീ വാഞ്ചു ഉദ്ഘാടനം ചെയ്യുന്നതും യോഗത്തിൽ സുപ്രസിദ്ധ തത്ത്വചിന്തകനായ ശ്രീ ടി. എം. പി. മഹാദേവൻ, വിദ്യാഭ്യാസ ഡയറക്ടർ ശ്രീ ആർ. രാമചന്ദ്രൻനായർ, ലക്നൗ രാമകൃഷ്ണമിഷൻ സിക്രട്ടറി ശ്രീധരാനന്ദസ്വാമികൾ, ശ്രീ സിദ്ധിനാഥാനന്ദസ്വാമികൾ എന്നിവർ ചർച്ചയിൽ പങ്കെടുക്കും.

18-ാംനു മുതൽ 30-ാംനു വരെ ഭാഗവതസപ്താഹം, വചനാമൃതപ്രഭാഷണപരമ്പര, 30-ം മേയ് 1-ം 2-ം തീയതികളിൽ അന്തര്യോഗം, 3-ാംനു ശ്രീരാമകൃഷ്ണജയന്തി, 4-ാംനു ശ്രീ ശങ്കരജയന്തി എന്നിവയോടെ പ്രതിഷ്ഠാമഹോത്സവം അവസാനിക്കുന്നു.

18-ാംനു മുതൽ 25-ാംനു വരെ ശ്രീ ജ്ഞാനാനന്ദസരസ്വതി സ്വാമികളുടെ ഭാഗവത സപ്താഹവും, 26-ാംനു മുതൽ 29-ാംനു വരെ ശ്രീ നിസ്സ്വാനന്ദസ്വാമികളുടെ ശ്രീരാമകൃഷ്ണ വചനാമൃതപ്രഭാഷണവും, അമ്പലപ്പുഴ ഗണപതിശർമ്മയുടെ രാമായണപ്രഭാഷണവും, ഏപ്രിൽ 30-ം, മേയ് 1-ം 2-ം തീയതികളിൽ അന്തര്യോഗവും 3-ാംനു രാമകൃഷ്ണജയന്ത്യുത്സവവും ഉണ്ടായിരിക്കും. 4-ാംനു കൊല്ലംതോറും നടത്താറുള്ള ശ്രീ ശങ്കരജയന്തിയോടുകൂടി പ്രതിഷ്ഠാമഹോത്സവം പര്യവസാനിക്കുകയും ചെയ്യുന്നതാണ്.

* * * *

ഈ വർഷത്തെ ശ്രീരാമകൃഷ്ണ ജന്മോത്സവം പുറനാട്ടുകര ശ്രീരാമകൃഷ്ണാശ്രമത്തിൽവെച്ച് മാർച്ച് 3-ം 7-ം തീയതികളിൽ ആഘോഷിക്കുകയുണ്ടായി. 3-ാം നു രാവിലെ വേദപാരായണം, സഹസ്രനാമം, പ്രത്യേകപൂജ, ഭജന, ഹോമം – എന്നിവയ്ക്കുശേഷം മേലേടത്ത് ശ്രീ കൃഷ്ണൻ നമ്പൂതിരി ശ്രീരാമകൃഷ്ണന്റെ അവതാരമാഹാത്മ്യത്തെപ്പററി ഒരു പ്രഭാഷണം ചെയ്തു. വൈകുന്നേരം ദീപാരാധനയ്ക്കുശേഷം തൃശ്ശൂർ പി. രാധാകൃഷ്ണൻ & പാർട്ടിയുടെ പാട്ടുകച്ചേരിയുമുണ്ടായി. 7-ാം നു രാവിലെ ശ്രീ മൃഡാനന്ദസ്വാമികളുടെ കേനോപനിഷത്പ്രവചനവും ശ്രീ ശക്രാനന്ദസ്വാമികളുടെ വചനാമൃതപാരായണവും ഉണ്ടായി. വൈകുന്നേരം ചേർത്തല ശ്രീ പി. വി. ബി. കുറുപ്പിന്റെ ശ്രീകൃഷ്ണാവതാരത്തെപ്പററിയുള്ള ഹരികഥയ്ക്കുശേഷം ശ്രീ സിദ്ധിനാഥാനന്ദസ്വാമികളുടെ അദ്ധ്യക്ഷതയിൽക്കൂടിയ സമ്മേളനത്തിൽ ശ്രീ പുതൂർ ഉണ്ണിക്കൃഷ്ണനും ശ്രീ വി. മുരളീധരമേനോനും ഓരോ പ്രഭാഷണം ചെയ്തു. പിന്നീട് ദീപാരാധനയും ഭജനയുമുണ്ടായിരുന്നു.

* * * *

ഏപ്രിൽ 23, 24, 25 തീയതികളിൽ പൂങ്കുന്നം വിവേകാനന്ദവിജ്ഞാനഭവനത്തിൽ വെച്ച് വാർഷികജയന്തിയാഘോഷങ്ങൾ കൊണ്ടാടുന്നതാണ്. എല്ലാ ദിവസവും രാവിലെ വിശേഷാൽ പൂജയ്ക്കും ഭജനയ്ക്കും പുറമെ ശ്രീ നിസ്സ്വാനന്ദസ്വാമികളുടെ തുളസീദാസരാമായണപ്രവചനവും ശ്രീ വി. ദാമോദരമേനോന്റെ ഉപനിഷത് പാഠവും ഉണ്ടായിരിക്കും. ഒന്നാംദിവസത്തെ സമ്മേളനത്തിൽ ശ്രീ നിസ്സ്വാനന്ദസ്വാമികൾ അദ്ധ്യക്ഷത വഹിക്കുകയും ശ്രീ വി. മുരളീധരമേനോൻ പ്രസംഗിക്കുകയും ചെയ്യും. രണ്ടാം ദിവസം ശ്രീ മൃഡാനന്ദസ്വാമികളുടെ അദ്ധ്യക്ഷതയിൽ കൂടുന്ന സമ്മേളനത്തിൽ പ്രൊഫസർ പി. അച്യുതൻ, ശ്രീ എ. പത്മനാഭക്കുറുപ്പ് എന്നിവർ പ്രസംഗിക്കും. മൂന്നാം ദിവസം ശ്രീ സിദ്ധിനാഥാനന്ദസ്വാമികളാണ് അദ്ധ്യക്ഷൻ. ശ്രീമതി അനസൂയാ സുബ്രഹ്മണ്യത്തിന്റെയും പ്രൊഫസർ വി. വൈദ്യലിംഗശർമ്മയുടെയും പ്രഭാഷണങ്ങളുമുണ്ടാകും. കൂടാതെ കെ. കൃഷ്ണകുമാർവർമ്മ (തിരുവല്ല), ജയസംഗീതവിദ്യാലയം (പൂങ്കുന്നം), സംഗീതവിദ്വാൻ പി. ആർ. കുമാരകേരളവർമ്മ (തിരുവനന്തപുരം) എന്നിവരുടെ സംഗീതകച്ചേരികളുമുണ്ടായിരിക്കും. എല്ലാ ഭക്തജനങ്ങളുടെയും സാന്നിധ്യസഹകരണങ്ങൾ ഉണ്ടാകണമെന്ന് അഭ്യർത്ഥിച്ചുകൊള്ളുന്നു.

* * * *

## ഗുരുവായൂർ

1976 ഏപ്രിൽ 14 മുതൽ 21 വരെയുള്ള തീയതികളിൽ ഗുരുവായൂർ മഹാക്ഷേത്രത്തിൽ വെച്ച് 12 ഭാഗവതപണ്ഡിതന്മാർ ഒന്നിച്ചിരുന്നു നടത്തുന്ന ഒരു ഭാഗവതസപ്താഹയജ്ഞം ഉണ്ടായിരിക്കുന്നതാണ്. എല്ലാ ദിവസവും ഉച്ചവരെ പാരായണവും ഉച്ചതിരിഞ്ഞും രാത്രിയും പല പണ്ഡിതന്മാരുടെയും പ്രഭാഷണങ്ങളുമുണ്ടായിരിക്കും. 16-ാംനു രാത്രി പ്രസിദ്ധ വാഗ്മിയായ ശ്രീ രംഗനാഥാനന്ദസ്വാമികൾ 'പിബത ഭാഗവതം രസമാലയം' എന്ന വിഷയത്തെ പുരസ്കരിച്ച് ഒരു പ്രസംഗം ചെയ്യുന്നതാണ്. 22-ാംനു രാവിലെ സമ്പൂർണ്ണ ഗീതാപാരായണവും തുടർന്ന് ഉച്ചതിരിഞ്ഞും രാത്രിയും ഗീതയിലെ വിവിധ വിഷയങ്ങളെപ്പററിയുള്ള പ്രഭാഷണങ്ങളുമുണ്ടായിരിക്കും, എന്ന് സപ്താഹക്കമ്മിററി സിക്രട്ടറി മേലേടത്ത് കേശവൻ നമ്പൂതിരി അറിയിച്ചിരിക്കുന്നു.

* * * *

മററക്കര ശ്രീരാമകൃഷ്ണസേവാശ്രമത്തിൽ വെച്ചും ചിറക്കൽ പുഴാതി ശ്രീ സോമേശ്വരി ക്ഷേത്രത്തിൽ വെച്ചും ശ്രീരാമകൃഷ്ണജയന്തി വിവിധ പരിപാടികളോടുകൂടി ആഘോഷിച്ചിരിക്കുന്നു. ധാരാളം ഭക്തജനങ്ങൾ പങ്കുകൊണ്ടിരുന്നു.

* * * *

പുറനാട്ടുകര ശ്രീരാമകൃഷ്ണാശ്രമത്തിൽ വെച്ച് മാസംതോറും രണ്ടാമത്തെ ഞായറാഴ്ച നടത്തിവരുന്ന ഏകദിന അന്തര്യോഗം, കാലടി അദ്വൈതാശ്രമത്തിലെ പ്രതിഷ്ഠ പ്രമാണിച്ച്, ഈ ഏപ്രിൽ മാസത്തിൽ ഉണ്ടായിരിക്കുന്നതല്ല.



**ശ്രീമദ് ഈശ്വരാനന്ദസ്വാമികൾ**

**21. 5. 1894 — 29. 4. 1976.**

**1069 ഇടവം 9 — 1151 മേടം 16.**

# ആദരാഞ്ജലി

കഴിഞ്ഞ പന്ത്രണ്ട വഷങ്ങളായി പ്രബുദ്ധകേരളത്തിന്റെ പത്രാധിപരും പ്രകാശകനു മായിരുന്ന ശ്രീമദ് ഈശ്വരാനന്ദസ്വാമികളുടെ മഹാസമാധിയെപ്പററി വേദന നിറഞ്ഞ ഹൃദയ ത്തോടെയാണ് ഞങ്ങൾ സ്മരിക്കുന്നതു്. എട്ടു മാസമായി അന്നനാളത്തെ ബാധിച്ച അബ്ബുദരോഗ ത്തോടു സുധീരം പടപൊരുതിക്കൊണ്ടാണെങ്കിലും പ്രസന്നവദനനായിക്കഴിഞ്ഞിരുന്ന അദ്ദേഹ ത്തിന്റെ അസ്വാസ്ഥ്യം ഏപ്രിൽ 28-ാംനു- പെട്ടെന്നു വദ്ധിക്കുകയും 29-ാംനു- ഉച്ചതിരിഞ്ഞു് അഞ്ചേകാൽമണിക്കു് അദ്ദേഹം ഭൗതികദേഹം ഉപേക്ഷിച്ച് വിദേഹകൈവല്യം പ്രാപിക്കുകയും ചെയ്തു. സവ്വാദൃതനായിരുന്ന ആ ആദ്ധ്യാത്മികാചാര്യന്റെ നിര്യാണം ശ്രീരാമകൃഷ്ണസംഘത്തിന്നു് ഒരു തീരാനഷ്ടമാണു്.

കുട്ടനാട്ടിൽ നാരകത്തറ തുമ്പയിൽവീട്ടിൽ ശ്രീമതി ലക്ഷ്മിക്കുട്ടിഅമ്മയുടെയും വടക്കൻ കോട്ടയം (പഴശ്ശി) കേരളവമ്മരാജാവിന്റെയും പുത്രനായി സ്വാമിജി 1069 എടവം 9-ാംനു- (1894 മെയ് 21) ഭൂജാതനായി. പരമേശ്വരൻ എന്നാണു് മാതാപിതാക്കന്മാർ അദ്ദേഹത്തിന്നു നൽകിയ പേരു്. പിതൃഗൃഹത്തിന്നടുത്തുള്ള കുത്തുപറമ്പു് എന്ന സ്ഥലത്തായിരുന്നു പരമേശ്വ രന്റെ ബാല്യകാലവിദ്യാഭ്യാസം. തലവടിയിലും മാന്നാറിലുമായി ഹൈസ്കൂൾവിദ്യാഭ്യാസം കഴിഞ്ഞതിന്നുശേഷം തിരുവനന്തപുരത്തു ഗവമ്മെണ്ടുകോളേജിലും മദിരാശി പച്ചയ്യപ്പാസ് കോളേജിലുമായിട്ടാണു് അദ്ദേഹം തന്റെ കോളേജുവിദ്യാഭ്യാസം പൂത്തിയാക്കിയതു്. കോളേജിൽ പഠിച്ചിരുന്ന കാലത്തുതന്നെ ശ്രീരാമകൃഷ്ണദേവന്റെ അദ്ധ്യാത്മപുത്രനായ ശ്രീ ബ്രഹ്മാനന്ദ സ്വാമികളെ കണ്ടു വന്ദിക്കുവാൻ അദ്ദേഹത്തിന്നു ഭാഗ്യം സിദ്ധിച്ചിട്ടുണ്ടു്. എന്നാൽ കേരള ത്തിലെ ശ്രീരാമകൃഷ്ണസന്ദേശപ്രചരണത്തിന്റെ മുഖ്യസൂത്രധാരനായിരുന്ന ശ്രീ നിമ്മലാനന്ദ സ്വാമികളുമായിട്ടാണു് അദ്ദേഹം അടുത്ത സമ്പക്കം പുലത്തിയിരുന്നതു്.

ബി. എ. പാസ്സായതിന്നുശേഷം അമ്മാവന്റെ നിബ്ബന്ധമനുസരിച്ചു് പരമേശ്വരൻ നിയമപഠനത്തിന്നായി മദിരാശി ലാകോളേജിൽ ചേന്നു. പക്ഷെ, മൂന്നു മാസത്തിന്നുശേഷം, 1920 സെപ്തംബർമാസത്തിൽ, നേരെ ബാംഗ്ലൂർ ശ്രീരാമകൃഷ്ണാശ്രമത്തിൽ പോയി ശ്രീമന്നിമ്മലാ നന്ദസ്വാമികളെ കണ്ടു്, ആശ്രമത്തിൽ ചേന്നു് ത്യാഗജീവിതം നയിക്കുവാനുള്ള തന്റെ നിശ്ചയം അറിയിക്കുകയാണു് ചെയ്തതു്. സ്വാമിജി പരമേശ്വരന്റെ ആഗ്രഹത്തെ അഭിനന്ദിക്കുകയും ശ്രീ സുഖാനന്ദസ്വാമികളിൽനിന്നു് പ്രബുദ്ധകേരളത്തിന്റെ ചുമതലകളേറെറടുക്കുവാനായി അദ്ദേഹത്തെ തിരുവനന്തപുരത്തേയ്ക്കയയ്ക്കുകയും ചെയ്തു. അക്കാലത്തു് പ്രബുദ്ധകേരളത്തിന്റെ പ്രചാരം വളരെയധികം വദ്ധിപ്പിച്ചതിന്നു പുറമെ ശ്രീ നിരഞ്ജനാനന്ദസ്വാമികളെഴുതിയ ഭക്തി യോഗം തജ്ജിമയും ശ്രീ പത്മനാഭൻതമ്പിയെഴുതിയ വിവേകാനന്ദചരിതത്തിന്റെ ആദ്യഭാഗവും മലയാളത്തിൽ അദ്ദേഹം പ്രസിദ്ധപ്പെടുത്തി.

1924 ൽ അദ്ദേഹം ബേലൂർമഠത്തിലേയ്ക്കു പോയി. ശ്രീരാമകൃഷ്ണശിഷ്യനായ ശ്രീ ശിവാ നന്ദസ്വാമികളിൽനിന്നു് മന്ത്രോപദേശവും ബ്രഹ്മചയ്യദീക്ഷയും സന്ന്യാസവും സ്വീകരിച്ചു് ഈശ്വരാനന്ദസ്വാമികളായിട്ടാണു് അദ്ദേഹം ദക്ഷിണേന്ത്യയിലേയ്ക്കു തിരിച്ചുവന്നതു്. കല്ക്കത്ത യിലെ കാലാവസ്ഥ അദ്ദേഹത്തെ ഒരു ആസ്ത്‌മാരോഗിയാക്കിത്തീത്തിരുന്നതിനാൽ രണ്ടു കൊല്ലം മദിരാശിയിൽ താമസിച്ചു ചികിത്സിച്ചു. എങ്കിലും യാതൊരു ഭേദവും കാണാഞ്ഞതിനാൽ വീണ്ടും തിരുവനന്തപുരത്തേയ്ക്കുതന്നെ മടങ്ങിവന്നു. ഡോക്ടർ രാമൻതമ്പിയുടെ വിദഗ്ദ്ധമായ ചികിത്സ

യിൽ ക്രമേണ രോഗവിമുക്തനായിത്തീൎന്നു. അക്കാലത്തു് ശ്രീ ശിവാനന്ദസ്വാമികൾ ഊട്ടിയിൽ വന്നു് താമസിക്കുകയും അവിടെ ഒരാശ്രമം തുടങ്ങുവാൻ തീൎച്ചപ്പെടുത്തുകയും ചെയ്തു. ആശ്രമത്തിലെ പൂജയുടെ ചുമതലകൾ ഏറ്റെടുക്കുവാൻ അദ്ദേഹം ഈശ്വരാനന്ദസ്വാമികളെയാണു് നിയോഗിച്ചതു്. പുതുതായി തുടങ്ങിയ ഗുരുകുലത്തിലെ വാർഡനായും അദ്ദേഹം അവിടെ പ്രവൎത്തിച്ചിട്ടുണ്ടു്. മൂന്നു കൊല്ലത്തോളം ഊട്ടിയിൽ താമസിച്ചതിന്നുശേഷം കുറച്ചുകാലം രാജക്കോട്ടു് ആശ്രമത്തിലും താമസിക്കുകയുണ്ടായി. പിന്നീടു് സുപ്രസിദ്ധ ദാൎശനികനായ ശ്രീ വി. സുബ്രഹ്മണ്യയ്യരുടെ നേതൃത്വത്തിൽ ആരംഭിച്ച സ്റ്റഡിസൎക്കിളിൽ ചേരുവാനായി മൈസൂർ ശ്രീരാമകൃഷ്ണാശ്രമത്തിൽ വന്നു. അപ്പോൾ അവിടെ ആശ്രമം പ്രസിഡണ്ടായിരുന്ന ശ്രീ സിദ്ധേശ്വരാനന്ദസ്വാമികൾ വേദാന്തപ്രചരണത്തിന്നായി ഫ്രാൻസിലേയ്ക്കു പോയപ്പോൾ ഈശ്വരാനന്ദസ്വാമികൾ മൈസൂർ ആശ്രമത്തിന്റെ പ്രസിഡണ്ടായി നിയമിക്കപ്പെട്ടു. അവിടെ ദുരിതനിവാരണപ്രവൎത്തനങ്ങൾക്കായുള്ള ധനശേഖരണാൎത്ഥം വിശ്രമം കൂടാതെ പ്രയത്നിച്ചതിനാൽ സ്വാമിജി രോഗബാധിതനായിത്തീൎന്നു. മൈസൂരിലെ ചികിത്സകളെല്ലാം വിഫലങ്ങളായപ്പോൾ വിശ്രമത്തിന്നായി അദ്ദേഹം കാഞ്ചീപുരത്തേയ്ക്കു വന്നു. പിന്നീടു് അദ്ദേഹത്തെ കാഞ്ചീപുരം ആശ്രമത്തിന്റെ പ്രസിഡണ്ടായി നിയമിച്ചു.

1942-ൽ സ്വാമിജി പുറനാട്ടുകര ആശ്രമത്തിന്റെ പ്രസിഡണ്ടായി ചാൎജ്ജെടുത്തു. അന്നു് ചെറിയ നിലയിൽ പ്രവൎത്തിച്ചിരുന്ന ഈ ആശ്രമത്തിന്നു് അദ്ദേഹത്തിന്റെ വിദഗ്ദ്ധമായ ഭരണത്തിൻകീഴിൽ വളരെ വലിയ അഭിവൃദ്ധിയാണുണ്ടായിട്ടുള്ളതു്. മൂന്നു ദശവൎഷക്കാലംകൊണ്ടു് ഈ ആശ്രമത്തെയും ആശ്രമപ്രവൎത്തനങ്ങളെയും അദ്ദേഹം സുസ്ഥിരവും സുസമ്മതവുമായ ഒരു നിലയിലെത്തിച്ചു. മറ്റുള്ളവരുടെ വ്യക്തിത്വത്തെ മാനിച്ചുകൊണ്ടുതന്നെ, ആകൎഷകമായ മുഖഭാവംകൊണ്ടും സ്നേഹപൂൎണ്ണമായ ഉപദേശംകൊണ്ടും ഉദാരമായ പെരുമാററംകൊണ്ടും ശത്രുക്കളെക്കൂടി മിത്രങ്ങളാക്കിത്തീൎക്കുവാനുള്ള അദ്ദേഹത്തിന്റെ കഴിവു് പ്രത്യേകം പ്രസ്താവ്യമാണു്. വിലങ്ങൻ ശ്രീരാമകൃഷ്ണാശ്രമത്തിന്റെ ഇന്നത്തെ സൎവ്വതോമുഖമായ അഭിവൃദ്ധിക്കു നിമിത്തഭൂതൻ ശ്രീമദ് ഈശ്വരാനന്ദസ്വാമികളാണു്. ശ്രീരാമകൃഷ്ണവിവേകാനന്ദസന്ദേശപ്രചരണത്തിന്നായി 1964-ൽ ഒരു പ്രസ്സു് സ്വന്തമായി വാങ്ങുകയും പ്രബുദ്ധകേരളത്തിന്റെ പ്രസിദ്ധീകരണം വീണ്ടും സ്വയം ഏറ്റെടുക്കുകയും ചെയ്തു. അങ്ങനെ തന്റെ സന്ന്യാസജീവിതത്തിന്റെ ആരംഭത്തിലും അവസാനത്തിലും പ്രബുദ്ധകേരളമായിരുന്നു അദ്ദേഹത്തിന്റെ ശ്രദ്ധാകേന്ദ്രമായിരുന്നതു്. ആശ്രമപ്രവൎത്തനങ്ങളുടെ കേന്ദ്രബിന്ദുവായി പ്രശോഭിക്കുന്ന മനോഹരമായ ശ്രീരാമകൃഷ്ണക്ഷേത്രം അദ്ദേഹത്തിന്റെ ശ്രീരാമകൃഷ്ണഭക്തിയുടെ സമൂൎത്തപ്രതീകമായി നിലകൊള്ളുന്നു. കേരളത്തിൽ ത്യാഗജീവിതം നയിക്കുവാനാഗ്രഹിക്കുന്ന അഭ്യസ്തവിദ്യരായ സ്ത്രീകൾക്കു് ആശാകേന്ദ്രമായിട്ടുള്ള പുറനാട്ടുകര ശ്രീശാരദാമന്ദിരവും സ്വാമിജിയോടു് ഏററവുമധികം കടപ്പാടുള്ള ഒരു സ്ഥാപനമാണു്.

ശാസ്ത്രങ്ങളിലുള്ള അഗാധപാണ്ഡിത്യം, ആദൎശസ്ഥിരത, അഭിപ്രായദാൎഢ്യം, സന്തോഷസന്താപങ്ങളിലുള്ള സമചിത്തത, ആദ്ധ്യാത്മികൌന്നത്യത്തിൽനിന്നുണ്ടായ നിസ്സംഗത്വം, നിസ്സ്വാൎത്ഥമായ സമദൎശിത്വം, സുധീരമായ സ്വാഭിപ്രായപ്രകടനം, അനാസക്തമായ കൎമ്മോന്മുഖത, മുതലായി ജീവന്മുക്തനായ ഒരു യഥാൎത്ഥമഹാത്മാവിന്നുണ്ടാകേണ്ട എല്ലാ ഗുണങ്ങളും തികഞ്ഞ ഒരു ആദൎശപുരുഷനായിരുന്നു അദ്ദേഹം. പക്വമതിയും പരിചയസമ്പന്നനുമായ അദ്ദേഹത്തിന്റെ തിരോധാനത്തോടുകൂടി ഒരു രക്ഷകനും നേതാവും നഷ്ടപ്പെട്ട അനുഭവമാണു ഞങ്ങൾക്കുണ്ടാകുന്നതു്.

പ്രകൃതിനിയമം അലംഘ്യമാണല്ലൊ. ഇത്രയുംകാലം യഥോചിതങ്ങളായ ഉപദേശങ്ങളെക്കൊണ്ടു് ഞങ്ങളെ നേർവഴിക്കു നയിച്ച ആ പുണ്യപുരുഷന്റെ സ്മരണയ്ക്കുമുമ്പിൽ ഞങ്ങളുടെ സ്നേഹബഹുമാനങ്ങളോടുകൂടിയ ആദരാഞ്ജലികൾ സാദരം സമൎപ്പിച്ചുകൊള്ളുന്നു.

---

# പ്രബുദ്ധകേരളം






ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

| വാല്യം 61 | 1976 മേയ് | ലക്കം 5 |
|---|---|---|


## അമൃതവാണി

വേദാന്തദർശനം സുഖൈകദർശിയല്ല, ദുഃഖൈകദർശിയുമല്ല. അതു്, രണ്ടും വർണ്ണിച്ചിട്ടു്, ഉള്ള പാടുനോക്കിക്കൊള്ളുക എന്നേ പറയുന്നുള്ളു. സുഖദുഃഖങ്ങളും ഗുണദോഷങ്ങളും കലർന്നിരിക്കുന്നതാണു ലോകം. അതിൽ ഒന്നു വർദ്ധിക്കുമ്പോൾ മറേറതും വർദ്ധിക്കും. കേവലം നന്മയെന്നോ കേവലം തിന്മയെന്നോ ഉള്ള ഭാവനയേ അസംബന്ധം. അങ്ങനെയൊരു സ്ഥിതി ഒരു കാലത്തും ഉണ്ടാകില്ല. ഇങ്ങനെ പരീക്ഷിക്കുമ്പോൾ വലിയൊരു രഹസ്യം വെളിപ്പെടുന്നു. നന്മയും തിന്മയും പരസ്പരബന്ധമില്ലാതെ വെവ്വേറെ പദാർത്ഥങ്ങളല്ല. ഇതു നന്മ, കേവലം നന്മ എന്നു വേർതിരിക്കത്തക്ക ഒരു പദാർത്ഥവും ലോകത്തിലില്ല. അതുപോലെ ഇതു തിന്മ, കേവലം തിന്മ എന്നു പറയാവുന്നതായും ഒന്നുമില്ല. നല്ലതെന്നു് ഈ നിമിഷത്തിൽ തോന്നുന്നതു ചീത്തയെന്നു് അടുത്ത നിമിഷത്തിൽത്തോന്നും. ഒരാൾക്കു സുഖപ്രദമായ വസ്തുതന്നെ മറെറാരാൾക്കു് അസുഖപ്രദം. കുട്ടിയെ പൊള്ളിക്കുന്ന തീ തന്നെ പട്ടിണിക്കാരനു നല്ല ഭക്ഷണം വേവിച്ചുകൊടുക്കും. സുഖസംവേദനം തരുന്ന സിരകൾതന്നെ ദുഃഖസംവേദനവും തരുന്നു. അങ്ങനെയിരിക്കെ, ദോഷനിവാരണത്തിന്നു് ഒററവഴി ഗുണനിവാരണംതന്നെ, മററില്ല. മരണമില്ലാതാക്കാൻ ജനനവുമില്ലാതാക്കണം. മൃതിയില്ലാതെ ജീവിതം, ദുഃഖമില്ലാതെ സുഖം എന്നെല്ലാം പറയുന്നതു് പരസ്പരവിരുദ്ധം. ഒന്നോടു ചേർന്നേ മറേറതു നിൽക്കു; രണ്ടും ഒരേ വസ്തുവിൻെറ രൂപാന്തരങ്ങൾമാത്രം. നല്ലതെന്നു് എനിക്കു് ഇന്നലെ തോന്നിയിരുന്നതു് ഇന്നങ്ങനെ തോന്നുന്നില്ല. എൻെറ ജീവിതത്തിൽ ഓരോ കാലത്തുണ്ടായ ലക്ഷ്യങ്ങൾ ഇതു തെളിയിക്കുന്നു. ഒരു കാലത്തു് ഞാനാഗ്രഹിച്ചതു് ഒരു നല്ല കുതിരക്കാരനാകണമെന്നാണു്. പിന്നീടു് നല്ല മധുരപലഹാരം ഉണ്ടാക്കാൻ അറിഞ്ഞാൽ മുഴുഭാഗ്യമായി എന്നു വിചാരിച്ചിരുന്നു. പിന്നീടൊരുകാലത്തു് ഭാര്യയും മക്കളും ധാരാളം സമ്പത്തുമുണ്ടായാൽ പൂർണ്ണസൗഖ്യമാകും എന്നു കരുതിയിരുന്നു. ഇന്നു് അതെല്ലാമാലോചിക്കുമ്പോൾ എനിക്കു ചിരി വരുന്നു, എത്ര ബാലിശം, എന്തു വിഡ്ഢിത്തം എന്നു് ഇപ്പോൾ തോന്നുന്നു. അതുപോലെ 'ഞാൻ' എന്ന വ്യക്തിഭാവം ഉപേക്ഷിപ്പാൻ നമുക്കിപ്പോൾ വലിയ ഭയമാണു്. എന്നാൽ ആവിധം ഭയഭാവനയുണ്ടായിരുന്നുവല്ലൊ, എന്നോർത്തു ചിരിക്കുന്ന ഒരു കാലം വരും എന്നു വേദാന്തം പറയുന്നു, ഇതാണു് വേദാന്തത്തിൻെറ പ്രധാന സന്ദേശംതന്നെ.

—വിവേകാനന്ദസാഹിത്യസർവ്വസ്വം II. 129–30

# ശ്രീശങ്കരനും സമന്വയബോധവും

സിദ്ധിനാഥാനന്ദസ്വാമി

വിദിതാഖിലശാസ്ത്രസുധാജലധേ
മഹിതോപനിഷത്കഥിതാർത്ഥനിധേ
ഹൃദയേ കലയേ വിമലം ചരണം
ഭവ ശങ്കര ദേശിക മേ ശരണം.

അദ്വൈതാചാര്യനും ഷണ്മതസ്ഥാപകനും ആയ ആചാര്യസ്വാമികളുടെ ജന്മംകൊണ്ടു് പവിത്രമായ കാലടിയിൽ, അവതാരവരിഷ്ഠനും സർവ്വമതസമന്വയമൂർത്തിയുമായ ശ്രീരാമകൃഷ്ണ ദേവനെ പ്രതിഷ്ഠിക്കുന്ന ഈ പുണ്യകാലത്തിൽ, ആചാര്യസ്വാമികളേയും അദ്ദേഹം ലോകത്തിനു നല്കിയിട്ടുള്ള അതുല്യമായ സംഭാവനയേയും അനുസ്മരിക്കുകയെന്നതു് നമ്മുടെ പവിത്രമായ ഒരു കർത്തവ്യമാണ്. ശ്രീശങ്കരനും സമന്വയബോധവും എന്നാണ് ഇന്നത്തെ ചർച്ചാവിഷയം എന്നു ഞാൻ മനസ്സിലാക്കുന്നു. അതായതു്, ആചാര്യൻ വിഭാവനം ചെയ്ത തത്ത്വചിന്ത ലോകത്തെ സംയോജിപ്പിക്കാനും സമന്വയിപ്പിക്കാനും എങ്ങനെ സഹായിക്കുന്നു എന്നതാണ് ചർച്ചാവിഷയം.

അറിവു തേടുകയും നേടുകയും ചെയ്യുന്ന ജീവിയാണ് മനുഷ്യൻ. അറിവിന് അതിരില്ല. അറിവു നേടാൻ ആരംഭിക്കുന്നതു് അപഗ്രഥനവും ഉദ്ഗ്രഥനവും വഴിയ്ക്കാണ്, വിഭജിച്ചും യോജിപ്പിച്ചും. ആദ്യം നമ്മെ നേരിടുന്നതും കൂട്ടിയിണക്കാൻ കഴിയാത്തതുമായ ഒരു വിഭജനമാണ് 'ഞാൻ' എന്ന ബോധവും, എന്നിൽനിന്ന് അന്യമായതിനെക്കുറിച്ചുള്ള ബോധവും. രണ്ടും തമ്മിൽ യാതൊരു പൊരുത്തവും കാണുന്നില്ല. എന്നിൽനിന്നന്യമായതു നിരവധി. അവയിൽ സചേതനങ്ങളും അചേതനങ്ങളും ഉണ്ടു്. അവയെ അറിയാൻ പലതും വേണ്ടതുണ്ടു്. ഞാൻ ആകട്ടെ ഏകൻ, എന്നെ അറിയാൻ മറ്റൊന്നിന്റേയും ആവശ്യമില്ല.

ഞാൻ ആരു്, ഇതെന്തു്, ഇതും ഞാനും തമ്മിലുള്ള ബന്ധം എന്തു്? ഇവയാണ് സത്യാന്വേഷികളുടെ ചിന്താവിഷയം. ഈ സത്യാന്വേഷണം ആരംഭിക്കുന്നതു് പല കാരണങ്ങൾകൊണ്ടുമാകാം. കേവലം ജിജ്ഞാസയാവും ചിലർക്കു പ്രേരകം. ലോകത്തിൽ കാണുന്ന ദുഃഖമായിരിക്കാം ചിലരെ തത്ത്വാന്വേഷണത്തിനു് പ്രേരിപ്പിക്കുന്നതു്. ബാലനായ ശങ്കരൻ ജന്മസിദ്ധമായ ജിജ്ഞാസകൊണ്ടു സത്യം തേടി പുറപ്പെടുകയാണുണ്ടായതു്. ലോകത്തിന്റെ നശ്വരതയും ദുഃഖവുംകൊണ്ടു നെഞ്ചലിഞ്ഞു് അതിനൊരു പരിഹാരം തേടിയാണ് തഥാഗതൻ പുറപ്പെട്ടതു്. ഇങ്ങനെ പലരും പല കാരണങ്ങൾകൊണ്ടു് സത്യാന്വേഷണം നടത്തുന്നു. എന്നാൽ ഏവർക്കും പൊതുവായി ഒരു ധർമ്മമുണ്ടു്: ഇപ്പോൾ അനുഭവപ്പെടുന്ന ലോകംകൊണ്ടു് അവർ തൃപ്തരല്ല; അതു നശ്വരമാണ്. ഇതിനപ്പുറം നിത്യവും സത്യവുമായി എന്തെങ്കിലും ഉണ്ടോ എന്നറിയാനുള്ള ആഗ്രഹം തത്ത്വാന്വേഷികൾക്കൊക്കെ സമാനമായ ധർമ്മമാണ്.

പ്രപഞ്ചത്തിൽ സകലതും കാര്യകാരണബദ്ധമായി കാണപ്പെടുന്നു. പ്രപഞ്ചത്തിന്റെ ആദികാരണത്തെ തേടിത്തേടിച്ചെന്നു് ചിന്തകന്മാർ ഒരു പരമകാരണത്തിലെത്തി. സ്വയം അകാരണമായ അനന്തമായ ഒരു പരമസത്തയിലെത്തി. അവർ അതിനെ ബ്രഹ്മം എന്നു വിളിച്ചു. 'സർവ്വം ഖല്വിദം ബ്രഹ്മ.' ഇക്കാണായതൊക്കെ ബ്രഹ്മംതന്നെ എന്നവർ കണ്ടെത്തി. ആ ബ്രഹ്മം ദേശകാലാതീതവും നിത്യവും സർവ്വവ്യാപിയും സർവ്വശക്തനും സ്വയംപ്രകാശവുമാകുന്നു എന്നവർ കണ്ടറിഞ്ഞു. 'സദേവ സോമ്യ ഇദമഗ്ര ആസീദേകമേവാദ്വിതീയം.' ആദിയിൽ ഏകവും അദ്വൈതവുമായ സത് മാത്രമേ ഉണ്ടായിരുന്നുള്ളു എന്നു ക്രാന്തദർശിയായ ഋഷി പാടി. ഞാനാരു്, എന്നു തേടിപ്പോയി ചിലർ. ഞാനിന്റെ നാമരൂപങ്ങളെയെല്ലാം നീക്കിയാൽ 'ഞാൻ' നിത്യനും ഏകനും സ്വയം

പ്രകാശനമാണ്‌ എന്ന്‌ അവർ കണ്ടറിഞ്ഞു. അവരതിനെ ആത്മാവെന്ന വിളിച്ചു. 'അയമാത്മാ ബ്രഹ്മ.' ഈ ആത്മാവ്‌ ദേശകാലാതീതമായ പരമവസ്തുവാണ്‌ എന്ന്‌ അവർ കണ്ടു. പ്രപഞ്ചത്തിൻെറ ആദികാരണമായ ബ്രഹ്മവും എൻെറ യഥാർത്ഥസത്തയായ ആത്മാവും തമ്മിലുള്ള ബന്ധമെന്തു്? രണ്ടുവഴിക്കും ചെന്നെത്തുന്നതു് ഏകവും പൂർണ്ണവുമായ ഒരു വസ്തുവിലാണ്‌. പൂർണ്ണം അനേകമാകാൻ വയ്യല്ലോ. അതുകൊണ്ടു്, ബന്ധമെന്തു്‌ എന്ന ചോദ്യത്തിനു്‌ ആത്മജ്ഞനായ ഋഷിയുടെ ഉത്തരം 'തത്‌ ത്വം അസി.' 'ആ പരബ്രഹ്മംതന്നെ നീ' എന്നത്രെ. അതു സാക്ഷാത്കരിക്കാനുള്ള ഉപായവും ഋഷികളരുളി, 'തപസാ ബ്രഹ്മ വിജിജ്ഞാസസ്വ.' 'തപസ്സുകൊണ്ടു്‌ ബ്രഹ്മജ്ഞാനം നേടുക' എന്ന്‌. തപസ്സു ചെയ്തു ബ്രഹ്മജ്ഞാനം നേടിയവൻെറ അനുഭൂതിയെയാണ്‌ ഉപനിഷത്തുകൾ 'അഹം ബ്രഹ്മാസ്മി.' 'ഞാൻ ബ്രഹ്മമാകുന്നു.' എന്നുപദേശിക്കുന്നതു്. 'അഹം ബ്രഹ്മാസ്മി' എന്നതു്‌ അനുഭൂതിയാണ്‌, മററു മഹാവാക്യങ്ങളൊക്കെ അതിലേയ്ക്കു നയിക്കുന്ന ഉപദേശങ്ങളും. ആ അനുഭൂതിയാണ്‌ അദ്വൈതം. അദ്വൈതം തത്ത്വചിന്തയല്ല, തത്ത്വദർശനമാണ്‌, ആത്മാനുഭൂതിയാണ്‌. അനുഭൂതിസമ്പന്നരായ ഋഷികളുടെ ദർശനങ്ങളാണ്‌ ഉപനിഷത്തുകളിൽ കാണുന്നതു്. അനുഭൂതി ഒന്നായാലും അതിനെക്കുറിച്ചുള്ള വർണ്ണന ഓരോരുത്തരും അവരവരുടെ വാസനയ്ക്കും സാമർത്ഥ്യത്തിനും അനുസരിച്ച്‌ ഓരോ വിധത്തിലായിരിക്കും നല്കുന്നതു്. പഞ്ചസാരയുടെ മാധുര്യം എവർക്കും ഒരുപോലെയാണെങ്കിലും അതിനെക്കുറിച്ച്‌ ഒരു ബാലനും, ശാസ്ത്രജ്ഞനും, വ്യാപാരിയും, വൈദ്യനും, രോഗിയും വർണ്ണിക്കുന്നതു്‌ വിഭിന്നരൂപത്തിലായിരിക്കുമല്ലോ. പ്രഥമദൃഷ്ട്യാ വിഭിന്നമെന്ന തോന്നുന്ന ഉപനിഷദ്ദർശനങ്ങളെ ബാദരായണവ്യാസൻ സ്വസൂത്രങ്ങളിൽ സമന്വയിച്ചു; പൂർവ്വപക്ഷങ്ങളെ ഉന്നയിച്ച്‌ സന്ദേഹങ്ങൾ പരിഹരിച്ച്‌ സ്വസിദ്ധാന്തം സ്ഥാപിച്ചു. ജീവനും ബ്രഹ്മവും പാരമാർത്ഥികദൃഷ്ട്യാ അഭിന്നമെന്നത്രെ സൂത്രകാരൻെറ മതം. പക്ഷേ, സൂത്രകാരൻ സ്വാഭിപ്രായം രചിച്ചതു്‌ സൂത്രരൂപത്തിലാകയാൽ അതിൻെറ താത്പര്യത്തെക്കുറിച്ച്‌ പണ്ഡിതന്മാരുടെ ഇടയിൽ ഭിന്നാഭിപ്രായങ്ങൾ ഉയൎന്നുവന്നു.

ഒരേ തത്ത്വത്തെ പല നിലയിൽനിന്നു വീക്ഷിക്കാമല്ലോ. ആത്മദർശികളായ ഋഷികൾ പരമപദത്തിൽനിന്നുകൊണ്ടു വീക്ഷിച്ചു; ഏകമേവാദ്വിതീയമായ ബ്രഹ്മം മാത്രം സത്യം ചിലരുടെ ദൃഷ്ടിയിൽ. ചിലർ പ്രപഞ്ചം ബ്രഹ്മത്താൽ ആവൃതമായിക്കണ്ടു. ചിലർ പ്രപഞ്ചത്തെ ഒരു പക്ഷിക്കൂടായിക്കണ്ടു. ആ ദർശനത്തിൽ നിലയുറപ്പിച്ചുകൊണ്ടു്, ഉപനിഷത്തുകളെ പ്രമാണമാക്കി വ്യാസൻ വേദാന്തം വെളിപ്പെടുത്തി. നാനാത്വത്തിൽ നിലയുറപ്പിച്ച അജ്ഞനു്‌ അവയൊക്കെ എത്തിപ്പിടിക്കാൻ വലിയ പ്രയാസം. മുകളിലെത്തി, തത്ത്വം കണ്ടു്, താഴെ വന്നു്, താഴെ നില്ക്കുന്നവർക്കു മുകളിലത്തെ ധ്രുവപദം ചൂണ്ടിക്കാണിക്കാനായി ഇറങ്ങിവരുന്ന ചില അഹൈതുകദയാസിന്ധുക്കളുണ്ടു്: അവരിൽ അഗ്രഗണ്യനാണ്‌ ശ്രീശങ്കരാചാര്യസ്വാമികൾ. ആത്മദർശനം സാധിച്ച്‌ ഉപനിഷത്തുകളെ പ്രമാണമായി സ്വീകരിച്ച്‌, വ്യാസസൂത്രങ്ങളെ ഉപജീവിച്ച്‌, ആചാര്യസ്വാമികൾ യുക്തിയുടെ വെളിച്ചത്തിൽ തൻെറ ദർശനം സൂക്ഷ്മബുദ്ധിയുള്ളവർക്ക്‌ മനസ്സിലാകുമാറ്‌ പ്രതിപാദിക്കുന്നു. അതീന്ദ്രിയവിഷയങ്ങളിൽ പരമപ്രമാണം ശ്രുതിതന്നെ. ശ്രുതിയ്ക്കു്‌ അനുകൂലമായ യുക്തിയും ആചാര്യൻ അംഗീകരിക്കുന്നു. മനുഷ്യരുടെ നിത്യാനുഭവങ്ങളെ അപഗ്രഥിച്ച്‌ സ്വസിദ്ധാന്തത്തിൻെറ സത്യത്തെ അവർക്ക്‌ ബോധ്യപ്പെടുത്തിക്കൊടുക്കുകയും ചെയ്യുന്നു. ജീവനും ബ്രഹ്മവും വസ്തുതഃ അഭിന്നമെന്നതാണ്‌ ശാങ്കരസിദ്ധാന്തത്തിൻെറ കാതൽ. അതിനു പ്രമാണം എന്തു്‌ എന്നു ചോദിച്ചാൽ, 'അനുഭവാവസാനത്വാദ്‌ ബ്രഹ്മവിജ്ഞാനസ്യ.' ആധ്യാത്മികാനുഭൂതി എന്നാണ്‌ ഉത്തരം. ഋഷികളുടെ ആധ്യാത്മികാനുഭൂതികളാണല്ലോ ഉപനിഷത്തുകൾ. അനുഭൂതിയിൽ 'നേഹ നാനാസ്തി കിഞ്ചന', ബ്രഹ്മം മാത്രം സത്യം, നാനാത്വമേതുമില്ല, എന്നാണ്‌ ഉപനിഷദ്ദർശനം. അപ്പോൾ നാം കാണുന്ന പ്രപഞ്ചത്തിൻെറ നിലയോ? പ്രപഞ്ചം മിഥ്യ. സത്യമിഥ്യകളുടെ അർത്ഥമെന്തു്‌ ? അബാധ്യതയാണ്‌ സത്യത്തിൻെറ തെളിവ്‌. മിഥ്യാത്വനിശ്ചയമാണ്‌ ബാധ. ആത്മാവ്‌

ത്രികാലാബാധിതമാണ്. ഞാനില്ലാത്ത കാലമില്ല. അഞ്ചു വയസ്സിലും അമ്പതു വയസ്സിലും ഞാൻ ഏകരൂപമായി തുടരുന്നു. ജനനത്തിനു മുമ്പും മരണത്തിനുശേഷവും ഞാനിന്റെ നിലയെന്തു് എന്നറിയാനും ഞാൻ വേണം. നമ്മുടെ നിശ്ശേഷനാശത്തെക്കുറിച്ച് നമുക്കു നിനസ്സാനാവില്ല. കാരണം, ഉണ്മയാണു നമ്മുടെ സ്വരൂപം. അങ്ങനെ കൂടസ്ഥനിത്യത ഞാനിന്റെ ഞാനായ ആത്മാവിനു മാത്രമേ ഉള്ളൂ. പ്രപഞ്ചത്തിന്ന് നിത്യസത്തയില്ല, ആപേക്ഷികസത്തയേ ഉള്ളൂ. സത്തെന്നോ അസത്തെന്നോ നിർണ്ണയിക്കാനാവില്ല. ജാഗ്രത്പ്രപഞ്ചം സ്വപ്നകാലത്തു തിരോഹിതമാകുന്നു; സ്വപ്നപ്രപഞ്ചം ജാഗ്രത്കാലത്തിൽ ബാധിക്കപ്പെടുന്നു. അവ രണ്ടും സുഷുപ്തിയിൽ വിലയം പ്രാപിക്കുന്നു. ഇങ്ങനെ പരസ്പരം ബാധിക്കപ്പെടുന്ന പ്രപഞ്ചത്തിനു കൂടസ്ഥനിത്യത അവകാശപ്പെടാൻ അർഹതയില്ല. കയറിൽ കണ്ട പാമ്പ് എന്ന ഉദാഹരണത്തിൽ കയറിന്റേയും പാമ്പിന്റേയും ഉണ്മയ്ക്കു വ്യത്യാസമുണ്ട്. കയറു കാണുമ്പോൾ പാമ്പു മറയുന്നു. കയറിനു വ്യാവഹാരികമായ ഉണ്മ തുടരുന്നു. പക്ഷെ, സർവ്വാധിഷ്ഠാനമായ സത്യം കണ്ടവന് പ്രപഞ്ചവും മറയും. സത്യദ്രഷ്ടാവിന്റെ പരമപദമാണ് ബ്രഹ്മസത്യം ജഗന്മിഥ്യാ എന്നതു്. രജ്ജുസർപ്പത്തിന്റേയും രജ്ജുവിന്റേയും ബോധം അജ്ഞാനാവസ്ഥയിലെ ഭിന്നതലങ്ങളിൽ നിന്നുമുള്ള ദർശനമാണ്. പ്രപഞ്ചത്തിന്ന് ഉണ്ടെന്നു തോന്നുന്ന സത്ത അതിന്റെ സ്വന്തമല്ല, അധിഷ്ഠാനമായ ബ്രഹ്മത്തിന്റേതാണ്: 'യത് സത്വാദമൃഷൈവ ഭാതി സകലം രജ്ജൗ യഥാഹേർഭ്രമഃ.' രജ്ജുവിൽ സർപ്പബുദ്ധിയെന്നപോലെ ബ്രഹ്മത്തിൽ പ്രപഞ്ചം കാണപ്പെടുന്നു. ബ്രഹ്മത്തെ മാററി നിർത്തിനോക്കിയാൽ പ്രപഞ്ചാഭാവമാണ് അനുഭവപ്പെടുക. രജ്ജുസർപ്പത്തിന്ന് പ്രാതിഭാസികസത്തയും പ്രപഞ്ചത്തിന്ന് വ്യാവഹാരികസത്തയുമേ ഉള്ളൂ: പാരമാർത്ഥികസത്ത, ത്രികാലാബാധ്യമായ സത്ത ബ്രഹ്മത്തിനു മാത്രം. ബ്രഹ്മസത്ത അനുഭവപ്പെടുമ്പോൾ മററെല്ലാം ലയിക്കുന്നു. 'ബ്രഹ്മസത്യം ജഗന്മിഥ്യാ ജീവോ ബ്രഹ്മൈവ നാപരഃ.' ആ അനുഭൂതിയാണ് അദ്വൈതം. ഒരിക്കലും പൊരുത്തമില്ലെന്നു തോന്നിയ ഞാനും പ്രപഞ്ചവും, ഞാനും നീയും എന്ന ബോധം, തമസ്സും പ്രകാശവുംപോലെ വിരുദ്ധസ്വഭാവങ്ങളെന്നു കരുതിയിരുന്ന യുഷ്മദസ്മത്പ്രത്യയം, ഇതാ ബ്രഹ്മത്തിൽ ഏകീഭവിക്കുന്നു. ഇതാണ് ശാങ്കരവേദാന്തം സാധിച്ച ഏററവും മഹത്തായ സമന്വയം.

ബ്രഹ്മജ്ഞാനിയുടെ അനുഭവം അദ്വൈതമായിരിക്കാം; പക്ഷെ നമ്മുടെ അനുഭവം അങ്ങനെയല്ലല്ലോ. ഈ നാനാത്വപൂർണ്ണമായ പ്രപഞ്ചം എന്തിന് എങ്ങനെ എവിടെനിന്നു വന്നു ? ഈ വക ചോദ്യങ്ങൾക്കു മതിയായ സമാധാനം പറയുക സാധ്യമല്ല. പരമസത്യം ഏകമെങ്കിൽ പ്രപഞ്ചത്തിന്റെ പരമകാരണം അതുതന്നെയാവണം; എന്തെന്നാൽ അതിൽനിന്ന് അന്യമായി യാതൊരു നിമിത്തമോ ഉപാദാനമോ ഇല്ല. നിരുപാധികബ്രഹ്മം ഒന്നിന്റേയും കാരണമാവാൻ വയ്യ; എന്തെന്നാൽ കാരണത്തിനു മാററം സംഭവിക്കും; മാറുന്നതു നിത്യസത്യമാവാനും വയ്യ. ബ്രഹ്മമേ കാരണമാകാൻ പററൂ എന്നും ബ്രഹ്മം കാരണമാകാൻ വയ്യ എന്നും പറയുന്നു യുക്തി. നാനാത്വം നമുക്കു പ്രത്യക്ഷവുമാണ്. ബ്രഹ്മത്തിന്റെ ഏകതയ്ക്കും നിർവ്വികാരതയ്ക്കും ഊനം തട്ടാതെ നാം കാണുന്ന പ്രപഞ്ചത്തെ, നാനാത്വത്തെ, എങ്ങനെ വ്യാഖ്യാനിക്കും ? ഇതാണ് തത്ത്വചിന്തകന്റെ മുൻപിലുള്ള കൂടപ്രശ്നം. ഈ പ്രശ്നത്തിന്ന് സുധീരമായ ഒരു പരിഹാരം നിർദ്ദേശിച്ചു ആചാര്യസ്വാമികൾ. എങ്ങനെ ? പരമസത്യത്തെ രണ്ടു നിലയിൽ നിന്നു ദർശിക്കാം: ജ്ഞാനിയുടെയും അജ്ഞാനിയുടേയും. ജ്ഞാനിയുടെ നിലയിൽനിന്നു നോക്കുമ്പോൾ ബ്രഹ്മം മാത്രം; പ്രപഞ്ചമില്ല. അതേ ബ്രഹ്മത്തെ അജ്ഞന്റെ നിലയിൽനിന്നു നോക്കുമ്പോൾ പ്രപഞ്ചകാരണമായി കാണുന്നു. ആ ബ്രഹ്മത്തെ സഗുണമെന്നു വിളിക്കുന്നു. 'ദ്വിരൂപം ഹി ബ്രഹ്മാവഗമ്യതേ, നാമരൂപവികാരഭേദോപാധി വിശിഷ്ടം, തദ് വിപരീതം ച സർവോപാധി വിവർജിതം.' (ബ്ര. സൂ. ഭാ. i. 1. 12). ബ്രഹ്മത്തെ നിർഗ്ഗുണമെന്നും സഗുണമെന്നും രണ്ടു വിധത്തിൽ വീക്ഷിക്കാം. പ്രപഞ്ചത്തിന്റെ കാരണമായി കാണുമ്പോൾ, ആപേക്ഷികമായി കാണുമ്പോൾ, ബ്രഹ്മം സഗുണം. സഗുണബ്രഹ്മം പാര്യന്തികമല്ല; അങ്ങോട്ടുള്ള പ്രയാണത്തിലെ ഒരു വീക്ഷണം മാത്രം. കാരണം, നിർഗ്ഗുണ ബ്രഹ്മത്തിൽ

എത്തിയാലേ സകലസംശയങ്ങളും നീങ്ങി ഉപശാന്തിയും ശാന്തിയും കൈയ്‌വരൂ. സഗുണ ബ്രഹ്മത്തെയാണ് ഈശ്വരൻ എന്നു വിളിക്കുന്നതു്. പ്രപഞ്ചബോധം ഉള്ള കാലത്തോളം ഈശ്വരന്റെ അസ്തിത്വത്തേയും സ്വീകരിക്കണം. അതിനപ്പുറത്തെ കഥ വാക്കിനു വിഷയമല്ലാത്ത അദ്വൈതമാണ്. സഗുണബ്രഹ്മം അഥവാ ഈശ്വരൻ പ്രപഞ്ചസൃഷ്ടിക്കു സ്വീകരിക്കുന്നതായി കല്പിക്കപ്പെടുന്ന ശക്തിവിശേഷമാണ് മായാ. നാമരൂപങ്ങളാണ് മായാസ്വരൂപം. അവ ഉള്ളതെന്നോ ഇല്ലാത്തതെന്നോ പറയാൻ പ്രയാസം. ഇവയാണ് പ്രപഞ്ചത്തിനു നിദാനം. 'സർവ്വജ്ഞസ്യേശ്വരസ്യ മായാശക്തിഃ പ്രകൃതിരിതി ച ശ്രുതിസ്മൃത്യോരഭിലപ്യേതേ.' (ബ്ര.സൂ.ഭാ. ii.1.14) ശ്രുതിസ്മൃതികളിൽ ഇവയെ ഈശ്വരന്റെ മായയെന്നും പ്രകൃതിയെന്നും വിളിക്കുന്നു. ബ്രഹ്മം വസ്തുതന്ത്രമാണ്, നിരപേക്ഷമാണ്. വസ്തുബോധത്തിനു മനസ്സു വേണം. മനസ്സിൽക്കൂടി ബ്രഹ്മത്തെ വീക്ഷിക്കുമ്പോൾ, മനസ്സിന്റെ പരിമിതികളായ ദേശകാലനിമിത്തങ്ങളിൽക്കൂടിയേ കാണാൻ കഴിയൂ. അപ്പോൾ അവിദ്യകൊണ്ടു് ഈശ്വരനിൽ കല്പിക്കപ്പെടുന്ന ഗുണങ്ങൾ, ദേശകാലനിമിത്തങ്ങൾ, നാമരൂപങ്ങൾ, ആണ് മായ. മായയും മായാകാര്യമായ ബന്ധവും അനിത്യങ്ങളാകയാലാണല്ലോ അവയിൽനിന്നു മോചനം സാധിക്കുന്നതു്. പരമാർത്ഥസത്യത്തിന്റെ ഏകത്വത്തിനു ഭംഗം വരാതെ പ്രപഞ്ചത്തെ വിശദീകരിക്കുന്ന വാദമാണ് അധ്യാസവാദം. 'അനന്യത്വാത് കാര്യവസ്തുനോ നഹി കാരണവ്യതിരേകേണ കാര്യം നാമ വസ്ത്വസ്തി.' കാരണത്തിൽനിന്നു വേറിട്ടു് കാര്യം എന്നൊരു വസ്തുവില്ല. വികാരം വാസ്തവമല്ല: വെറുമൊരു വാക്കുമാത്രം. കുടത്തിൽ മണ്ണു മാത്രമേ ഉള്ളൂ. കുടമെന്നതു് വെറും വാക്കു്. 'സർവ്വഞ്ച നാമരൂപാദി സദാത്മനൈവ സത്യം വികാരജാതം സ്വതസ്ത്വനൃതമേവ.' നാമരൂപാദി സർവ്വകാര്യജാതവും സത്തയോടൊത്തു കാണുമ്പോഴേ സത്യമായിത്തോന്നൂ; അവയ്ക്കു സ്വന്തമായ സത്തയില്ല. അതെ, അധിഷ്ഠാനമായ ബ്രഹ്മത്തിൽ പ്രപഞ്ചം അധ്യസ്തം മാത്രം. അധ്യസ്തത്തിനു് അധിഷ്ഠാനത്തിൽനിന്നു വേറിട്ടു സത്തയില്ല. പൂർവ്വാവസ്ഥയ്ക്കു ഹാനിവരാതെ കാണപ്പെടുന്ന അവസ്ഥാന്തരത്തെയാണ് വിവർത്തമെന്നു പറയുന്നതു്. മായാവാദത്തിൽക്കൂടി ആചാര്യൻ നിർഗ്ഗുണബ്രഹ്മത്തേയും സഗുണബ്രഹ്മത്തേയും സമന്വയിച്ചു. അധ്യാസവാദത്തിൽക്കൂടി പ്രപഞ്ചത്തെയും ബ്രഹ്മത്തെയും സമന്വയിച്ചു. ചുരുക്കത്തിൽ, ഏകമായ പരമസത്യത്തിൽ എത്തിയാലേ സർവ്വസംശയങ്ങളും നീങ്ങൂ. അതുവരെ മനോമണ്ഡലം വികസിക്കുന്നതിനനുസരിച്ചു്, പ്രപഞ്ചത്തെയും സത്യത്തെയും കുറിച്ചുള്ള ബോധത്തിനു മാററം വന്നുകൊണ്ടിരിക്കും. അങ്ങനെ, ആചാര്യന്റെ അദ്വൈതസിദ്ധാന്തം സകലദ്വൈതദർശനങ്ങളേയും യഥായോഗ്യം സ്വസിദ്ധാന്തത്തിൽ സമന്വയിക്കുന്നു. ഓരോ വീക്ഷണവും ഓരോ സത്യാന്വേഷകന്റേയും അർഹതയും അഭിരുചിയും അനുസരിച്ചു് സത്യംതന്നെ. അന്വേഷണം തുടർന്നുകൊണ്ടിരുന്നാൽ ലക്ഷ്യത്തിലെത്തും. അവിടെപ്പിന്നെ അന്വേഷണമോ സംശയമോ ഇല്ല; 'അഹം ബ്രഹ്മാസ്മി' എന്ന അനുഭൂതിമാത്രം. ഈ പരമപദത്തിന്റെ ഒരു സൂചന സുഷുപ്തിയിൽ ഏവർക്കും ലഭിക്കുന്നുണ്ടു്. പക്ഷെ അതു മാറിക്കൊണ്ടിരിക്കും. മാറാതെ മങ്ങാതെ അദ്വൈതബോധം സാധിക്കുന്നതിനാണ് വിവേകം വൈരാഗ്യം തുടങ്ങിയ സാധനകൾ വിധിച്ചിരിക്കുന്നതു്.

ഇതുകൊണ്ടൊക്കെ എന്തു പ്രയോജനം? അനിത്യവും അസുഖവുമാണ് ലോകം എന്ന ഗീതാചാര്യന്റെ അരുളപ്പാടു് എല്ലാ മനുഷ്യർക്കും അനുഭവമുള്ളതാണ്. ലോകത്തിന്റെ സ്വഭാവം അനിത്യതയാണ് എന്ന ബോധം ഉറച്ചുകഴിഞ്ഞാൽ, നശ്വരമായ ഇതിൽനിന്നും ഉണ്ടാകുന്ന അല്ലലുകൾകൊണ്ടു് നമ്മുടെ കാൽ പതറിപ്പോവുകയില്ല. പൊന്നെന്നു കരുതിയതു കാക്കപ്പൊന്നാണെന്നറിഞ്ഞാൽ അതിനുവേണ്ടി ആരോടും വക്കാണത്തിനു പിന്നെ പോവുകയില്ല. ദൈനംദിനജീവിതത്തിൽ, ഈ ചിന്ത ബുദ്ധിപരമായി ഗ്രഹിച്ചിട്ടുള്ളവർക്കുപോലും കുറെയൊക്കെ സമചിത്തത പാലിക്കാൻ സാധിക്കും. 'സ്വല്പമപ്യസ്യ ധർമ്മസ്യ ത്രായതേ മഹതോ ഭയാത്.' എന്നു് ഗീതാചാര്യൻ പറഞ്ഞതു് അതുകൊണ്ടാണ്. ലോകത്തിൽ ഇന്നു കാണുന്ന ഏകലോകം, സ്ഥിതിസമത്വം തുടങ്ങിയ സമന്വയപ്രസ്ഥാനങ്ങൾക്കെല്ലാം താത്ത്വികമായ ഒരു അടിസ്ഥാനം

# സ്വാമി വിവേകാനന്ദനും ഭാവിഭാരതവും

ഡാ: കെ. എൻ. നീലകണ്ഠൻ ഇളയതു്

സനാതനമായ ആർഷസംസ്കാരത്തിന്റെ നവീകരണത്തിലൂടെ ആദ്ധ്യാത്മികവിപ്ലവം സൃഷ്ടിച്ച സ്വാമി വിവേകാനന്ദൻ ഭാവിഭാരതത്തിന്റെ നിർമ്മാണത്തിനു നല്കിയ മഹത്തായ സംഭാവനകളെ ഇപ്പോഴും വേണ്ടവിധം വിലയിരുത്തിയിട്ടില്ല. ഹിന്ദുമതത്തിൽ 'റിവൈവലിസം' കൊട്ടുമ്പിരിക്കൊണ്ട ഒരു കാലഘട്ടത്തിൽ മതത്തിനു് കാലോചിതമായ വ്യാഖ്യാനം നല്കിയ ഒരു സമുദ്ധാരകനോ, സ്വാതന്ത്ര്യസമരകാലത്തു ഭാരതീയർക്കു ആത്മവിശ്വാസവും ദേശീയബോധവും ഉണ്ടാക്കിയ ഒരു നേതാവോ, ഒക്കെ ആയിട്ടാണു് സാധാരണക്കാർ ഇന്നും സ്വാമിജിയെ കാണുന്നതു്. എന്നാൽ ഇതു് സ്വാമിജിയുടെ സമഗ്രമായ വ്യക്തിത്വത്തിന്റെ ശകലം മാത്രമാണു്. ഭാവിഭാരതത്തിന്റെ വ്യക്തവും സമഗ്രവുമായ രൂപരേഖ തയ്യാറാക്കുകയും അതു പ്രായോഗികമാക്കാനുള്ള പദ്ധതി ആവിഷ്കരിക്കുകയും ചെയ്ത സ്വാമിജിയെപ്പററി പരാമർശിക്കാതെ രാഷ്ട്രനിർമ്മാണത്തെപ്പററിയുള്ള ഏതു ചർച്ചയും അസംപൂർണ്ണമായിട്ടേ അവശേഷിയ്ക്കൂ.

ഓരോ രാഷ്ട്രത്തിനും അതിന്റേതായ വ്യക്തിത്വവും സ്വഭാവവുമുണ്ടെന്നും അതാണു് ആ രാഷ്ട്രത്തിന്റെ ജീവസാരമെന്നുമുള്ള സ്വാമിജിയുടെ സിദ്ധാന്തം ശ്രദ്ധേയമാണു്. ഒരേ രാഷ്ട്രീയപ്രത്യയശാസ്ത്രത്തിൽ വിശ്വസിക്കുന്ന റഷ്യ, ചൈന തുടങ്ങിയ രാഷ്ട്രങ്ങളെപ്പോലും അന്യോന്യം വേർതിരിക്കുന്നതു ദേശീയമായ ഈ വ്യക്തിത്വമാണു്. മതമോ സംസ്കാരമോ ആണു് ഈ വ്യക്തിത്വത്തിനു് അടിസ്ഥാനം. യന്ത്രസംസ്കാരവും വ്യവസായസംസ്കാരവും ലോകരാഷ്ട്രങ്ങളെ ഗ്രസിച്ച ഈ അവസരത്തിൽപ്പോലും അവ തങ്ങളുടെ വ്യക്തിത്വത്തെ നിലനിർത്തുന്നതായി കാണാം. ഭാരതത്തിനും മററുള്ള രാഷ്ട്രങ്ങളിൽനിന്നു് അതിനെ വേർതിരിക്കുന്ന ഒരു ഘടകമുണ്ടു്; മതവും ആദ്ധ്യാത്മികതയുമാണു് ഈ ഘടകം. ഭാരതത്തെ ലോകരാഷ്ട്രങ്ങളിൽനിന്നും വേർതിരിച്ചു് അനശ്വരമായി നിലനിർത്തുന്ന ഈ സ്വഭാവം ഭൗതികസംസ്കാരത്തിന്റെ അഥവാ പരിഷ്കാരത്തിന്റെ തലത്തിലുള്ള നേട്ടമ അല്ല. ഉപനിഷത്തിന്റെ കാലഘട്ടം മുതൽ അനസ്യൂതമായി നിലനില്ക്കുന്ന ത്യാഗത്തിന്റേയും ആദ്ധ്യാത്മികതയുടേയും നേട്ടമാണതു്. ഈജിപ്റ്റിലും ബാബിലോണിയയിലുമുണ്ടായിരുന്ന സംസ്കാരങ്ങൾ നശിക്കാനുള്ള കാരണവും അതിനു ശാശ്വതമായ അടിസ്ഥാനമില്ലാതിരുന്നതാണു്. ഭാരതസംസ്കാരം നൂററാണ്ടുകളുടെ അടിമത്തത്തിനുശേഷവും തകർന്നുപോകാതെ നിലനില്ക്കുന്നതിനു് ചരിത്രകാരന്മാർ രണ്ടു കാരണങ്ങളാണു് ചൂണ്ടിക്കാണിക്കുന്നതു്. ഒന്നാമതായി ശാശ്വതമായ മതധാർമ്മികമൂല്യങ്ങ

തേടിയാൽ അദ്വൈതത്തിൽ മാത്രമേ കണ്ടെത്താൻ കഴിയൂ. സത്യം ഏകമെന്നും പ്രപഞ്ചം ഏകനീഡമെന്നും കണ്ട വൈദികഋഷികളുടെ ആദർശനത്തിന്റെ പ്രായോഗികഭാവങ്ങളാണു് ഈ പ്രസ്ഥാനങ്ങൾ. അങ്ങനെ ശ്രീശങ്കരാചാര്യസ്വാമികൾ തന്റെ അദ്വൈതദർശനംവഴിക്കു് സമുദായത്തിലും വ്യക്തിയിലും ഉണ്ടാകാവുന്ന വൈരുദ്ധ്യങ്ങളെയെല്ലാം പരിഹരിച്ചു്, ഓരോന്നിനും യഥാർഹമായ സ്ഥാനം നല്കി അനുക്രമം സാധകനെ അദ്വൈതദർശനത്തിലേയ്ക്കു് ഉയർത്തുന്നു. സത്യം ശിവം സുന്ദരം; ശാന്തം ശിവം അദ്വൈതം.

[കാലടി ശ്രീരാമകൃഷ്ണ അദ്വൈതാശ്രമത്തിലെ ക്ഷേത്രപ്രതിഷ്ഠാമഹോത്സവത്തോടനുബന്ധിച്ചു് 1976 ഏപ്രിൽ 17–ാംനു- കൂടിയ ചർച്ചാസമ്മേളനത്തിൽ അവതരിപ്പിച്ച പ്രബന്ധം]

ളുടെ അടിസ്ഥാനം, അതായതു് പല രൂപ ത്തിലും ഭാവത്തിലുമുള്ള ആത്മീയമൂല്യങ്ങളുടെ അംഗീകാരവും ആചരണവും. രണ്ടാമതായി ആത്മീയമായ അന്തഃസത്തയെ കൈവിടാതെ ബാഹ്യമായി പരിണമിക്കാനും നല്ലതിനെ സ്വീകരിക്കാനുമുള്ള സന്നദ്ധതയും കഴിവും. ഇതാണു് ഭാരതത്തെ അനശ്വരമാക്കുന്നതു്.

ഭാരതത്തിനു് ഒരു രാഷ്ട്രമായി വളരാനും ഇവിടെ നിരവധി പ്രശ്നങ്ങൾക്ക പരിഹാരം കാണാനും സാധിക്കാത്ത രീതിയിൽ എന്തോ ഒരു പ്രതിലോമശക്തി പ്രവർത്തിക്കുന്നുണ്ടു്. അതു മതവും സംസ്കാരവുമാണെന്നു ചിലർ. ജനാധിപത്യമാണെന്നു മററു ചിലർ. ജാതി വ്യവസ്ഥയും അന്ധവിശ്വാസങ്ങളുമാണെന്നു മററു ചിലർ. ഇങ്ങനെ പോകുന്നു ഇതിന്റെ പട്ടിക. യഥാർത്ഥത്തിൽ സാംസ്കാരികമായ അധഃപതനമാണു് ഇതിനെല്ലാം കാരണമെന്നു് എത്രപേർ മനസ്സിലാക്കുന്നു ? ആത്മവിശ്വാസ മില്ലായ്മയുടേയും അച്ചടക്കരാഹിത്യത്തിന്റേ യും സ്വഭാവഹത്യയുടേയും സർവ്വോപരി കൊടി കുത്തി വാഴുന്ന സ്വാർത്ഥതയുടേയും പര്യായമാ യിത്തീർന്ന ഇന്നത്തെ ഭാരതം സാംസ്കാരികമായി ഏററവും അധഃപതിച്ച ഒരു ജനതയെയാണു് പ്രതിനിധാനം ചെയ്യുന്നതു്. അതുകൊണ്ടാണു് രാഷ്ട്രനിർമ്മാണപ്രക്രിയയ്ക്കാവശ്യമുള്ള സാമൂ ഹ്യമായ മാററമോ യന്ത്രവത്കരണമോ ഒരു വിപ്ലവം തന്നെയോ ഭാരതത്തിൽ വെറും ജല രേഖകൾ മാത്രമായി പര്യവസാനിക്കുന്നതു്. ഇവിടെ സംസ്കാരത്തിന്റെ മണ്ഡലത്തിൽ വേണം ആദ്യം വിപ്ലവം തുടങ്ങാൻ. എന്നാൽ നമ്മുടെ സംസ്കാരം ആത്മീയവാദത്തിന്റെ അഥ വാ ആദ്ധ്യാത്മികമൂല്യങ്ങളുടെ അടിയുറച്ച തായ് വേരിലാണു സ്ഥിതിചെയ്യുന്നതു്. ഈ തത്ത്വം സ്വാമി വിവേകാനന്ദനും ഒരു പക്ഷെ പിന്നീടു ഗാന്ധിജിയും മാത്രമാണു മനസ്സിലാക്കിയതു്. മതവുമായി അഭേദ്യമായ രീതിയിൽ അലിഞ്ഞു ചേർന്ന ഒരു സംസ്കാരം മറേറതു രാഷ്ട്രത്തിനാ ണുള്ളതു് ? പാശ്ചാത്യസംസ്കാരത്തിനു ക്രിസ്തുമതം അനുപേക്ഷണീയമല്ല. പള്ളികളുടെ നിയന്ത്ര ണത്തിലായിരുന്ന ക്രിസ്തുമതം മനുഷ്യന്റെ ദൈ നംദിന ജീവിതത്തിന്റെ ഭാഗമായിരുന്നില്ല. എന്നാലിവിടെ മനുഷ്യന്റെ ഭൗതികവും ആദ്ധ്യാത്മികവുമായ ജീവിതം നിയന്ത്രിച്ചിരു ന്നതു ധർമ്മമായിരുന്നു. രാജാവുപോലും ധർമ്മ ത്തിനധീനനത്രെ. പിന്നീടു് ധർമ്മത്തെ വ്യാഖ്യാ നിക്കേണ്ട സന്ദർഭങ്ങളിലാണു് ബ്രാഹ്മണ പൗ രോഹിത്യം നിർണ്ണായകമായതു്.

ഇങ്ങനെ ഭാരതീയസംസ്കാരത്തിന്റെ മത ത്തോടുള്ള അഭേദ്യമായ ബന്ധമാണു് മതമാണു് ഭാരതത്തിന്റെ ജീവസാരമെന്നു പ്രഖ്യാപി ക്കാൻ സ്വാമി വിവേകാനന്ദനെ പ്രേരിപ്പി ച്ചതു്. കൊള്ളക്കാർക്കുപോലും ഇവിടെ മതത്തി ന്റെ ഭാഷയും വേഷവും സ്വീകരിക്കേണ്ടിവരു ന്നു. മതം അത്രകണ്ടു് ഭാരതീയരുടെ ജീവിത ത്തിൽ ഇഴുകിച്ചേർന്നു് കഴിഞ്ഞു. മതത്തോടുള്ള മമതകൊണ്ടു മാത്രമല്ല ഭാരതത്തിന്റെ നട്ടെല്ലു മതമാണെന്നു സ്വാമിജി പ്രഖ്യാപിച്ചതു്. 'ഭാര തത്തിന്റെ ചേതനതത്വം മതമായിരിക്കുന്നതു് ആത്യന്തികമായി ശരിയോ തെററോ നന്മയോ തിന്മയോ പ്രയോജനപ്രദമോ നിഷ്പ്രയോജ നമോ എന്നു ഞാൻ ചർച്ച്ചെയ്യാൻ പോകുന്നില്ല. നന്മയായാലും തിന്മയായാലും മതമിവിടെ ഒരു യാഥാർത്ഥ്യമായി അവശേഷിക്കുന്നു, നിങ്ങൾ ക്കിതിൽനിന്നും വിമുക്തനാവാൻ സാധ്യമല്ല' എന്നദ്ദേഹം പറയുന്നു.

സ്വാമിജി വിവക്ഷിക്കുന്ന മതം സങ്കുചി തമായ മതമല്ല. ഔപനിഷദവും എക്കാലത്തും എല്ലാവർക്കും സ്വീകാര്യവും ആത്മാവിന്റെ സത്തയെ അംഗീകരിക്കുന്നതുമായ വേദാന്ത മതമാണു്. എന്നാൽ ജീവിതസ്പർശിയും മനുഷ്യ ഗന്ധിയുമായ മതത്തിനു് ബാഹ്യമായ ചില ചട്ടക്കൂടുകൾ ഉണ്ടായേ തീരൂ. ദേശീയവും കാ ലികവും ചില പ്രത്യേകപരിതസ്ഥിതികളേയും സാമൂഹ്യസ്ഥാപനങ്ങളേയും ആശ്രയിച്ചിട്ടുണ്ടാ യിട്ടുള്ള മതാചാരങ്ങളും ദേശാചാരങ്ങളുമാണു് ബാഹ്യമായ ഈ ചട്ടക്കൂടു്. കാലാനുസൃതമായി ബാഹ്യമായ ഈ ആചാരങ്ങൾ മാററപ്പെടണം. അതിന്റെ അന്തഃസത്തയായ സർവ്വമതമാതാവും ഉപനിഷത്തുകളിലധിഷ്ഠിതവുമായ വേദാന്ത മതം അനശ്വരമായി നിലനില്ക്കുകയും ചെയ്യും. സർവ്വജീവജാലങ്ങളുടേയും ആത്മാവു് ഒന്നാണെ ന്നും പ്രവൃത്തിയിൽക്കൂടിയാണു് ഈ സത്യ ത്തിന്റെ സാക്ഷാത്കാരമുണ്ടാകേണ്ടതെന്നു മാണു വേദാന്തത്തിന്റെ ഉപദേശസാരം. തത്ത്വ മസി എന്ന വാക്യം കേവലം ജീവാത്മാവി

ൻേറയും പരമാത്മാവിൻേറയും ഐക്യത്തെ മാത്രം ഉദ്ബോധിപ്പിക്കുന്ന ഒന്നല്ല. മനുഷ്യന് മനുഷ്യനോടും മററു ജീവികളോടുമുള്ള ബന്ധത്തേയും അതിനനുഗുണമായ സദാചാരത്തേയുമാണ് അതു് ഉദ്ഘോഷിക്കുന്നതു്. സമത്വദർശനവും അതിലധിഷ്ഠിതമായ പെരുമാററരീതിയുമാണ് ഉപനിഷത്തിൻെറ സന്ദേശം. ത്യാഗവും നിസ്സംഗതയുമാണ് അതിൻെറ അടിസ്ഥാനം. 'ഈശാ വാസ്യമിദം സർവ്വം' എന്നു തുടങ്ങുന്ന മന്ത്രമാണ് അതിൻെറ മുദ്രാവാക്യം.

മതത്തെ ഭാരതത്തിൻെറ ആത്മാവായി കാണുന്ന സ്വാമിജിയുടെ കാഴ്ചപ്പാടു മതം മനുഷ്യപുരോഗതിക്കു വിലങ്ങുതടിയാണെന്ന ഭൗതികവാദികളുടെ അഭിപ്രായത്തിനു കടകവിരുദ്ധമാണെന്നു തോന്നാം. എന്നാൽ ഭൗതികവാദികൾ യഥാർത്ഥമതത്തെയല്ല, പ്രത്യുത മതത്തിൻെറ രൂപത്തിൽ പ്രചരിച്ചിരുന്ന ആചാരങ്ങളേയും സാമൂഹ്യസ്ഥാപനങ്ങളേയും മാത്രമാണ് എതിർത്തിട്ടുള്ളതെന്നു കാണാം. മതം ദേശാചാരങ്ങളിൽ കുടുങ്ങി ആചാരങ്ങൾ മാത്രമായി അധഃപതിക്കുന്ന ചില സന്ദർഭങ്ങളുണ്ട്. അന്ധവിശ്വാസങ്ങളും ജാതിയുൾപ്പെടെയുള്ള അനീതികളും മതത്തിൻെറ സ്ഥാനം പിടിച്ചുപററി. ഇതെല്ലാം നശിച്ചാലും മതം ഇവിടെ നിലനില്ക്കും. ശ്രീബുദ്ധൻമുതൽ ഗാന്ധിജി വരെയുള്ള എല്ലാവരും ഒരർത്ഥത്തിൽ മതത്തിൻെറ നഷ്ടപ്പെട്ടുപോയ അന്തഃസത്തയെ വീണ്ടെടുക്കുകമാത്രമാണ് ചെയ്തതു്. മതത്തിൻെറ സാരവത്തും അല്ലാത്തതുമായ ഘടകങ്ങളെ വേർതിരിച്ചുകാണാനുള്ള കഴിവു നമുക്കുണ്ടാകണം. ദേശാചാരങ്ങൾ കാലോചിതമായ പരിണാമത്തിനു വിധേയമാകാത്തപ്പോഴാണ് മതത്തിൻെറ ചലനാത്മകത നഷ്ടപ്പെട്ടു് അതു പുരോഗതിക്കു തടസ്സമാവുന്നതു്. മനുഷ്യൻെറ ഈ ലോകത്തിലെ ജീവിതം ക്ഷേമപൂർണ്ണമാക്കുന്ന ഏതു പ്രക്രിയയേയും യഥാർത്ഥമതം സ്വാഗതംചെയ്യും. മതത്തിൻെറ വിശാലാശയങ്ങൾക്കു പരിമിതികൾ കല്പിച്ചു ചരിത്രത്തിൻെറ അനിവാര്യമായ പുരോഗതിക്കു പ്രതികൂലമാകുമ്പോഴാണു മതവും എതിർക്കപ്പെടുന്നതു്. മതമല്ല മതാചാരങ്ങളാണു പലപ്പോഴും ചൂഷണത്തിനു സഹായകമായിട്ടുള്ളതു്. യൂറോപ്പിലെ ഫ്യൂഡൽവ്യവസ്ഥിതിയുടെ കേന്ദ്രം പള്ളിയായതുപോലെ ഭാരതത്തിൽ ബ്രാഹ്മണപൗരോഹിത്യം ജാതിവ്യവസ്ഥ മുതലായ അനാചാരങ്ങളിൽക്കൂടിയാണു മതം ചൂഷണത്തിൻെറ സ്വഭാവം കൈവരിച്ചതു്.

ഇങ്ങനെ മതത്തെയല്ല മതത്തിൻെറ പേരിലുണ്ടായ ഒരർത്ഥത്തിൽ മതത്തിൻെറ നിഷേധകവുമായ സാമൂഹ്യവ്യവസ്ഥിതിയേയാണു മനുഷ്യൻ എക്കാലവും എതിർത്തിട്ടുള്ളതെന്നു കാണാം. വൈദികമതത്തിൻെറ റബൽ ആയി വളർന്നുവന്ന ജൈനമതവും ബുദ്ധമതവും യഥാർത്ഥത്തിൽ വൈദികധർമ്മത്തിൻെറ കീഴിലുള്ള സാമൂഹ്യവ്യവസ്ഥിതിയേയാണ് എതിർത്തതു്. അതു് അന്നത്തെ ഒരാവശ്യവുമായിരുന്നു. ഭൗതികമായ ആഹാരം, വസ്ത്രം, പാർപ്പിടം മുതലായ മനുഷ്യൻെറ മൗലികാവശ്യങ്ങൾക്കുള്ള പരിശ്രമത്തിനു മതം മാർഗ്ഗതടസ്സമാവരുതു്. ജീവിതാവശ്യങ്ങൾക്കു മനുഷ്യൻ കാലോചിതമായ മാർഗ്ഗങ്ങൾ സ്വീകരിക്കണം. സമൂഹമെന്ന സങ്കല്പംതന്നെ മനുഷ്യൻെറ ജീവിതാവശ്യങ്ങളിൽനിന്നും ഉടലെടുത്തതാണ്. പുരോഗതിക്കുള്ള സാമൂഹ്യമായ ഏതു മാററത്തേയും സ്വീകരിക്കാൻ മതം തയ്യാറാവണം. ഇല്ലെങ്കിൽ സമൂഹം മതത്തിനെതിരായി നീങ്ങും. സമൂഹത്തിൻെറ മാററത്തിനുവേണ്ടിയുള്ള ത്വര മതത്തിനെതിരായ ഒരു പ്രസ്ഥാനമായി മാറിയേക്കാം. പാശ്ചാത്യരാജ്യങ്ങളിലും റഷ്യയിലും സാമൂഹ്യമൂല്യങ്ങളിൽ വന്ന വ്യത്യാസമനുസരിച്ചു പരിണമിക്കാനും പുതിയ സാമൂഹ്യാശയങ്ങൾ ഉൾക്കൊള്ളാനും മതം വിസമ്മതിച്ച ഒരു കാലഘട്ടമുണ്ടായിരുന്നു. ഫലമോ ? യൂറോപ്പിൽ മതനവീകരണവും റഷ്യയിൽ വിപ്ലവവും. ജർമ്മനിയിൽ ലൂതറിൻേറയും ഫ്രാൻസിൽ കാൽവിൻേറയും നേതൃത്വത്തിൽ നടന്ന മതപരിഷ്കരണ പ്രക്ഷോഭണങ്ങൾകൊണ്ടു് ക്രിസ്തുവിൻെറ സാർവ്വലൗകികവും വിശാലവുമായ സന്ദേശങ്ങൾക്ക് എന്തെങ്കിലും കോട്ടം തട്ടിയോ? പുരോഗതിക്കു വിലങ്ങുതടിയായി നിന്ന മതത്തിൻെറ ബാഹ്യമായ കോട്ടകൾ തകർക്കുക എന്നതു മാത്രമായിരുന്നു മതപരിഷ്കരണത്തിൻെറ ഉദ്ദേശ്യവും ഫലവും. ഭാരതത്തിലാകട്ടെ മതം ഒരിക്കലും പുരോഗതിക്കെതിരായിരുന്നില്ല. അതിൻെറ സാർവ്വലൗകികത്വത്തിനും വിശാലതയ്ക്കും പരിമിതികൾ കല്പിക്കാതിരുന്നാൽ മതി. ഹിന്ദുമതം നവീനാശയങ്ങളെ

എതിർക്കുകയല്ല സ്വാംശീകരിച്ച് സ്വയം പരിണാമത്തിനു വിധേയമാക്കുക മാത്രമാണ് ചെയ്തതു്.

ഭാരതത്തിൽ മതമുണ്ടായ സാഹചര്യത്തിന്റെ വ്യത്യാസമാണ് മതത്തെ ഭാരതത്തിന്റെ അന്തഃസത്തയാക്കിയ മറെറാരു ഘടകം. മതം ഇവിടെ അടിച്ചേല്പിക്കപ്പെട്ടതല്ല. നൂററാണ്ടുകളായി വളർന്നു വികസിച്ചതാണ്. ജീവിതത്തിലെ കഷ്ടപ്പാടിൽനിന്നല്ല മതപരമായ ആശയങ്ങൾ ഉണ്ടായതു്. ഏററവും സമ്പത്സമൃദ്ധമായ ഒരു കാലഘട്ടത്തിലാണ് ഉപനിഷത്തുകളിലെ തത്ത്വങ്ങളുടെ ആവിർഭാവം. ഭൗതികപുരോഗതിയുടെ ഉന്നതാവസ്ഥയിൽപ്പോലും അസംതൃപ്തനായ മനുഷ്യന്റെ ശാശ്വതസത്യത്തിനുവേണ്ടിയുള്ള അന്വേഷണത്തിൽനിന്നാണ് ഇവിടെ മതമുണ്ടായതു്. ഭൗതികമായ സ്വയംപര്യാപ്തതയിൽ ഉണ്ടാകുന്ന വിശ്രമാവസരങ്ങളിൽ കല, സാഹിത്യം മുതലായവയെപ്പോലെ ഉണ്ടായ സാംസ്കാരികമായ ഒരു നേട്ടമല്ല ഹിന്ദുമതം. പ്രപഞ്ചത്തിന്റെ പരിമിതിയേയും ജീവിതത്തിന്റെ നശ്വരതയേയും പററിയുള്ള ചിന്തയിൽനിന്നാണ് അതിന്റെ ആവിർഭാവം. അങ്ങനെയാണ് പ്രപഞ്ചത്തിന്റെയെല്ലാം ആധാരമായ ആത്മതത്ത്വത്തിന്റെ ആവിഷ്കാരമുണ്ടായതു്. മനുഷ്യന്റെ അസ്തിത്വത്തെപ്പററി മനുഷ്യബുദ്ധിക്കു ചെല്ലാവുന്ന പരമസീമയേയാണ് ആത്മീയവാദവും അദ്വൈതവാദവും കുറിക്കുന്നതു്. ഇതു മനുഷ്യന്റെ ഭൗതികജീവിതത്തെ നിഷേധിക്കുന്നതേയല്ല. അതു മാത്രമല്ല മനുഷ്യനെന്നും ജന്തുശാസ്ത്രപരമായ ഘടകങ്ങൾക്കും ബുദ്ധിക്കും ഉപരിയായി ഒരു ദിവ്യമായ തത്ത്വം കൂടി മനുഷ്യനിലുണ്ടെന്നും സർവ്വവ്യാപിയായ ആ തത്ത്വത്തിന്റെ ശരീരത്തിലുള്ള അഭിവ്യക്തിയാണ് മനുഷ്യനെന്നും വേദാന്തം പറയുന്നു. ഭൗതികവാദികൾക്കുപോലും ഈ സത്യത്തെ നിഷേധിക്കാൻ സാധിക്കുമെന്നു തോന്നുന്നില്ല. നിരീശ്വരവാദവും അനാത്മവാദവുമല്ല ഭൗതികവാദത്തിന്റെ അടിസ്ഥാനം. നിരീശ്വരവാദവും മതത്തോടുള്ള എതിർപ്പും കമ്മ്യൂണിസത്തിന്റെ വിശ്വാസപ്രമാണവും പ്രായോഗികമായ പരിപാടിയുടെ ഭാഗവുമാകുന്നതിനെ ഏംഗൽസ്തന്നെ എത്രയോ പ്രാവശ്യം എതിർത്തിട്ടുണ്ടു്. ''ചിന്തയുടേയും ബോധത്തിന്റേയും വളർച്ചയുടേയും നിർണ്ണായകമായ അടിസ്ഥാനം ഭൗതികപരിതഃസ്ഥിതികളുടെ വികാസവും വളർച്ചയുമാണ്'' എന്ന തത്ത്വം അംഗീകരിക്കുന്നുവെന്നല്ലാതെ ആദ്ധ്യാത്മിക സാന്മാർഗ്ഗികമൂല്യങ്ങളെ ഭൗതികവാദം നിഷേധിക്കുന്നില്ല.

ഭാരതത്തിലെ സാമൂഹ്യവ്യവസ്ഥിതിയെ സമഗ്രമായി വിശകലനം ചെയ്യുകയും അതിന്റെ വൈകല്യങ്ങൾക്കു പരിഹാരം നിർദ്ദേശിക്കുകയും ചെയ്തതാണ് സ്വാമി വിവേകാനന്ദന്റെ ഏററവും മഹത്തായ സംഭാവന. സമൂഹബോധം കൂട്ടതലായുണ്ടായ പത്തൊൻപതാം നൂററാണ്ടിൽ സംഘടിതമായും ഒററതിരിഞ്ഞും ഉള്ള സാമൂഹ്യപരിഷ്കരണപ്രവർത്തനങ്ങൾ ഭാരതത്തിലുണ്ടായിട്ടുണ്ടു്. എന്നാൽ അവയെല്ലാം താല്ക്കാലികവും പരിമിതവുമായ ചില ലക്ഷ്യങ്ങളാണ് മുൻപിലുണ്ടായിരുന്നതു്. എന്നാൽ സ്വാമിജി ഭാരതീയരുടെ പ്രശ്നങ്ങൾക്കു ശാശ്വതമായ പരിഹാരങ്ങൾ നിർദ്ദേശിച്ചു. ഭാരതത്തിന്റെ ചൈതന്യത്തെ കാർന്നുതിന്നുന്ന ആ ത്രിദോഷങ്ങളെ അദ്ദേഹം കണ്ടുപിടിച്ചു – അടിമത്തവും ദൗർബ്ബല്യവും ആദ്ധ്യാത്മികമായ അധഃപതനവും. സ്വാമിജി ജീവിച്ചിരുന്നപ്പോഴുള്ള സമൂഹത്തിൽനിന്നും വളരെയൊന്നും വ്യത്യസ്തമല്ലാത്ത ഇന്നത്തെ സമൂഹം ഈ ദോഷങ്ങളിൽനിന്നും വിമുക്തമല്ല. മതത്തിന്റെ പേരിൽ മനുഷ്യത്വനിഷേധവും വേദാന്തത്തിന്റെ പേരിൽ ജീവിതനിഷേധവുമാണ് നൂററാണ്ടുകളോളം ഭാരതത്തിൽ നിലനിന്നതു്. ഈ ദൗർബ്ബല്യങ്ങളെ ഇല്ലായ്മ ചെയ്തു് ഒരു നല്ല സമൂഹവും നല്ല രാഷ്ട്രവും പടുത്തുയർത്താൻ സ്വാമിജി നിർദ്ദേശിച്ചതു് മതത്തിന്റേതായ മാർഗ്ഗമാണ്.

സാമൂഹ്യമണ്ഡലത്തിൽ മാത്രമല്ല രാഷ്ട്രീയ സാമ്പത്തികരംഗങ്ങളിൽപ്പോലും മതപരമായ അടിസ്ഥാനം വേണമെന്നത്രെ സ്വാമിജിയുടെ സുചിന്തിതമായ അഭിപ്രായം. ഭാരതത്തിലെ പ്രത്യേകപരിതഃസ്ഥിതിയിൽ ഭൂതകാലത്തിന്റെ അനശ്വരമായ അടിത്തറയിൽ വേണം ഭാവി നിർമ്മിക്കാൻ. മതത്തിന്റെ ഈ അടിസ്ഥാനമാണ് ഭാരതത്തിന്റെ രക്ഷാമാർഗ്ഗം. എന്നാൽ എങ്ങനെയാണ് ഭാരതീയരെ കർമ്മോന്മുഖരും ആദർശധീരന്മാരും ആക്കുന്നതു് ? ''ഭാരതത്തിന്റെ ജീവൻ മതമാണെന്നും മതം നശി

ച്ചാൽ സാമൂഹ്യസാമ്പത്തികരാഷ്ട്രീയപരിഷ്കാരങ്ങൾ ഉണ്ടായാലും ഇന്ത്യ നശിക്കുമെന്നും നാം മനസ്സിലാക്കണം.'' ''ഭാരതം ആദ്ധ്യാത്മികതയെ വിട്ടെറിഞ്ഞു് ഭൗതികം മാത്രമായ പാശ്ചാത്യസംസ്ക്കാരത്തിന്റെ പുറകേ പോയാൽ നാടിന്റെ നട്ടെല്ലു തകർന്നു മൂന്നു തലമുറകൾക്കുള്ളിൽ നാം ഭൂമുഖത്തുനിന്നും തിരോധാനം ചെയ്തു ഒരു വർഗ്ഗമായി ത്തീരും'' എന്നു സ്വാമിജി മുന്നറിയിപ്പു നല്കുന്നു. ഇപ്പോഴും ഇവിടെ മതത്തിനു് അനിയന്ത്രിതമായ സ്ഥാനമുണ്ടെന്നതു് നിഷേധിക്കാനാവില്ല. അതുകൊണ്ടാണു് മതത്തെ നിഷേധിക്കുന്ന ഒരു പ്രസ്ഥാനവും ഇവിടെ വിജയിയ്ക്കാത്തതു്. എത്രയെത്ര സാമൂഹ്യപരിഷ്കരണങ്ങൾ ഇവിടെ നടന്നു? എന്നിട്ടെന്തു ഫലം? നമ്മുടെ സാമൂഹ്യവ്യവസ്ഥിതിക്കു കാര്യമായ എന്തെങ്കിലും മാററമുണ്ടായോ? ആധുനികപരിഷ്കാരങ്ങളിൽ പലതും പാശ്ചാത്യമായ കർമ്മപദ്ധതിയുടെ അന്ധമായ അനുകരണങ്ങൾ മാത്രമല്ലേ? ഭാരതവും ഇതരരാഷ്ട്രങ്ങളും തമ്മിലുള്ള അന്തരം നാം ആദ്യം മനസ്സിലാക്കണം. സ്വാമിജിതന്നെ ഇതു വ്യക്തമാക്കിയിട്ടുണ്ടു്. ''പടിഞ്ഞാറിനു് ആദ്ധ്യാത്മികതയുടെ ഓരോ ശകലവും സാമൂഹ്യോത്കർഷത്തിലൂടെ വേണം. കിഴക്കു് സാമൂഹ്യശക്തിയുടെ ഓരോ ശകലവും ആദ്ധ്യാത്മികതയിലൂടെ വേണം. അതുകൊണ്ടുത്രെ ആദ്യം ഭാരതത്തിന്റെ മതത്തെ തകർക്കാതെ മറെറാരു പരിഷ്ക്കരണമാർഗ്ഗവും നവീന പരിഷ്കർത്താക്കൾ കാണാത്തതു്. അവർ ശ്രമിച്ചു. പക്ഷെ പരാജയപ്പെട്ടു. എന്തുകൊണ്ടു്? അവരിൽ അല്പം പേരേ തങ്ങളുടെതന്നെ മതം വല്ലതും പഠിച്ചിട്ടുള്ളൂ. ഓരോരുത്തരും ആ സർവ്വമതമാതാവിനെ മനസ്സിലാക്കാൻ വേണ്ട ശിക്ഷണത്തിനു വിധേയമായില്ല. ഹിന്ദുസമുദായത്തെ മെച്ചപ്പെടുത്താൻ മതസംഹാരമൊന്നും വേണ്ടെന്നും സമുദായത്തിന്റെ ഈയവസ്ഥ നിലകൊള്ളുന്നതു മതം കാരണമല്ല, മറിച്ചു് മതത്തെ സമുദായത്തിന്റെ മേൽ വേണ്ടവണ്ണം പ്രയോഗിക്കാഞ്ഞിട്ടാണെന്നും ഞാൻ അവകാശപ്പെടുന്നു.'' മതധാർമ്മികമൂല്യങ്ങളെ കാത്തുസൂക്ഷിക്കുകയും സമുദായത്തിനു സ്വതന്ത്രമായി വളരാനുള്ള അവസരം നല്കുകയും ചെയ്താൽ നമ്മുടെ പ്രശ്നങ്ങൾ പരിഹൃതമാകും. ആധുനികശാസ്ത്രത്തിന്റേയും യന്ത്രവത്കരണത്തിന്റേയും ഫലമായി സാമൂഹ്യാനീതികൾ തനിയെ നീങ്ങിക്കൊണ്ടിരിക്കുകയാണു്.

ശാരീരികവും മാനസികവുമായ അങ്ങേയററത്തെ ദൗർബ്ബല്യം ബാധിച്ച ഭാരതീയരോടു സ്വാമിജി ശക്തിയുടേയും ഊർജ്ജസ്വലതയുടേയും ഭാഷയാണു് സംസാരിച്ചതു്. നമ്മുടെ എല്ലാ അധഃപതനത്തേയും ദൗർബ്ബല്യമെന്ന ഒരു വാക്കിൽ അദ്ദേഹം സംഗ്രഹിച്ചു. സ്വാശ്രയത്വവും ആത്മവിശ്വാസവുമുണ്ടാകാൻ ശക്തി ആർജ്ജിക്കുകമാത്രമാണു് മാർഗ്ഗം. അഭിമാനംകൊള്ളാവുന്ന മഹത്തായ ഒരു സംസ്കാരംകൊണ്ടുമാത്രം എന്തു പ്രയോജനം? സ്വാർത്ഥതല്പരരും നിസ്സഹായമായി അസംഘടിതരുമാണു് ജനങ്ങളെങ്കിൽ. ''ആദ്യം നമ്മുടെ യുവാക്കന്മാർ ശക്തി സംഭരിക്കണം; മതം പിന്നീടു വരും'' എന്നദ്ദേഹം പലവുരു പറയാറുണ്ടു്. മനുഷ്യനെ സൃഷ്ടിക്കുന്ന മതവും, സിദ്ധാന്തവും, വിദ്യാഭ്യാസവുമാണു് നമുക്കിന്നാവശ്യം. ഇൻഡ്യയിലെ സാധാരണക്കാരെപ്പററിയായിരുന്നു സ്വാമിജിക്കു് ഏററവും കൂടുതൽ ഉത്കണ്ഠ. ഏതൊരു രാഷ്ട്രത്തിന്റേയും ഭാഗധേയം നിർണ്ണയിക്കുന്നതു കോടിക്കണക്കിനുള്ള അവിടുത്തെ സാധാരണക്കാരാണു്. ''സാമാന്യജനങ്ങളെ വിദ്യ അഭ്യസിപ്പിക്കുകയും ഉയർത്തുകയും ചെയ്യുക. അങ്ങനെ മാത്രമേ ഒരു ജനത സാധ്യമാകൂ'' എന്നദ്ദേഹം മനസ്സിലാക്കി. ചൂഷിതരായ കോടിക്കണക്കിനു് സാധാരണ ജനങ്ങളെ ഉയർത്താൻ ആഹ്വാനം ചെയ്തു സ്വാമിജിയിൽ ഭാരതത്തിലെ ഏററവും വലിയ സോഷ്യലിസ്റ്റിനെ നമുക്കു കാണാം.

യന്ത്രവത്കൃതമായ ആധുനികയുഗത്തിൽ പുരോഗതിക്കു വേണ്ടതെല്ലാം നാം വികസിതരാജ്യങ്ങളിൽനിന്നും സ്വീകരിച്ചു നടപ്പാക്കണം. ഒരു വൻകിടരാഷ്ട്രമാകാൻ വ്യവസായവത്കരണവും നൂതനസാമൂഹ്യമൂല്യങ്ങളും വേണ്ടിവന്നാൽ നാം അന്യരിൽനിന്നും സ്വീകരിക്കണം. നമ്മുടെ സംസ്കാരം അതു സ്വീകരിക്കാൻ സദാ സന്നദ്ധവുമാണു്. ആദ്ധ്യാത്മികതയിൽ അടിയുറച്ചുനിന്നുകൊണ്ടു് ആധുനികമാർഗ്ഗങ്ങളുപയോഗിച്ചു് ഒരു നല്ല രാഷ്ട്രം പടുത്തുയർത്തുന്ന പ്രക്രിയയാണു് സ്വാമിജി വിഭാവനം ചെയ്യുന്നതു്. എന്നാൽ രാഷ്ട്രം നന്നാകണമെങ്കിൽ സമൂഹം നന്നാകണം. സമൂഹം നന്നാകണമെങ്കിൽ വ്യ

# ശ്രീഭഗവാനുവാച

ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട്

തന്നാമഹുങ്കാരരവം വിമുഞ്ചൻ
വീരാഗ്രഗണ്യോ ഹനുമാൻ സലീലം
നിർവ്വിഘ്നമേവാത്യതരത് സമുദ്രം
രാമേണ മുക്തോ വിശിഖോ യഥൈവ. 1

ശ്രീരാമൻ തൊടുത്തുവിട്ട ബാണം കണക്കെ വീരാഗ്രഗണ്യനായ ഹനുമാൻ തന്തിരുവടിയുടെ നാമമാകുന്ന ഹുങ്കാരം മുഴക്കിക്കൊണ്ടു കളിയായി വിഘ്നംകൂടാതെ തന്നെ കടൽ ചാടിക്കടന്നു.

യുദ്ധേ കദാചിത് സഹ ഗന്ധവാഹ-
പുത്രേണ തത്കീർത്തിതരാമനാമ്നഃ
ജാതൈശ്ശരൌഘൈഃ കബളീകൃതാസ്ത്രോ
രാമസ്സ്വഭൃത്യേന പരാജിതോഽഭൂത്. 2

ഒരിക്കൽ ഹനുമാനുമായി വേണ്ടിവന്ന യുദ്ധത്തിൽ അദ്ദേഹം ജപിച്ച രാമനാമത്തിൽനിന്നുമുദ്ഭവിച്ച അസ്ത്രജാലങ്ങളാൽ വിഴുങ്ങപ്പെട്ട ബാണങ്ങളോടുകൂടിയവനായിട്ടു ശ്രീരാമൻ തന്റെ ഭൃത്യനോടു തോററു. രാമചന്ദ്രൻ ആരാഞ്ഞു നടന്നിരുന്ന ശത്രുവിന് ആഞ്ജനേയൻ അഭയം നൽകി. ആ വിവരമറിഞ്ഞു ദാശരഥി അവിടെച്ചെന്ന് എതിരാളിയെ വിട്ടുതരണമെന്നാവശ്യപ്പെട്ടു. രാമദൂതൻ കൂട്ടാക്കിയില്ല. ഭഗവാന്റെ തൃക്കണ്ണു തുടുത്തു. അവിടുന്നു വില്ലുകുലച്ചമ്പുതൊടുത്തു. ഭക്തനു കലുക്കമുണ്ടായില്ല. തന്റെ വാലുകൊണ്ടു കെട്ടിയ കോട്ടയ്ക്കുള്ളിൽ ശരണാഗതനെ കാത്തുരക്ഷിച്ചുകൊണ്ട് ആ മഹാത്മാവ് ഇരുന്ന ഇരുപ്പിൽ രാമസങ്കീർത്തനമാരംഭിച്ചു. ധാരാവാഹികമായി നടക്കുന്ന തന്റെ മാനസജപം തൽക്കാലം വാചികമാക്കിയെന്നർത്ഥം. എടുക്കുമ്പോൾ ഒന്നും തൊടുക്കുമ്പോൾ ആയിരവും വിടുമ്പോൾ ലക്ഷവും കൊള്ളുമ്പോൾ അനന്തകോടിയുമായ രാമബാണങ്ങൾ തുരുതുരെ വരാൻ തുടങ്ങി. വരുന്നതിനെ വരുന്നതിനെ മുഴുവൻ ജ്യോതിർമയങ്ങളായ രാമനാമങ്ങൾ വായ്പിളർന്നു വിഴുങ്ങാനും തുടങ്ങി. മുഹൂർത്തസമയം പൊരിഞ്ഞ പോരു തുടർന്നു. അപ്പോഴേയ്ക്കും വീരരാഘവന്റെ അക്ഷയ്യമായ ആവനാഴിയിൽ അമ്പെല്ലാമൊടുങ്ങി. ഇങ്ങനെ ഭഗവാൻ ഭക്തനോട്, അല്ലെങ്കിൽ നാമി നാമത്തോട്, തോററു തുന്നം പാടി.

---

ക്തികൾ നന്നാകണം. ആദർശധീരതയും ആത്മവിശ്വാസവുമുള്ള വ്യക്തികളെ വാർത്തെടുക്കുന്നതിനാണ് സ്വാമിജി തന്റെ പ്രവർത്തനത്തിൽ പ്രാധാന്യം നല്കിയതു്. വ്യക്തിത്വമായിരുന്നു അദ്ദേഹത്തിന്റെ മുദ്ര. അതിന് സാംസ്കാരിക സംഘടനകളിലൂടെയും കാലോചിതമായി വ്യത്യാസപ്പെടുത്തിയ വിദ്യാഭ്യാസത്തിലൂടെയും ക്രിയാത്മകമായ പ്രവർത്തനം ഉണ്ടാകണം. യഥാർത്ഥത്തിൽ മനുഷ്യനെ നന്നാക്കാനുള്ള കഴിവു പരമമായി ആദ്ധ്യാത്മികാശയങ്ങൾക്കേ ഉള്ളൂ. ആദ്ധ്യാത്മികനായ മനുഷ്യൻ എവിടെയും വിശാലനാണ്. ''സർവ്വമനുഷ്യരുടേയും സാഹോദര്യത്തേയും സമത്വത്തേയും ഉദ്ഘോഷിക്കുന്ന വേദാന്തത്തിനുമാത്രമേ മനുഷ്യപ്രകൃതിക്കു തന്നെ ആരോഗ്യവും ബലവും നല്കി മനുഷ്യവർഗ്ഗത്തെ കിഴക്കായാലും പടിഞ്ഞാറായാലും ഉദ്ധരിക്കാൻ സാധിക്കൂ'' എന്നും ''ഒരു ഹിന്ദുവിന്റെ ശാന്തഗുണങ്ങളോടു പടിഞ്ഞാറിന്റെ കാർമ്മണ്യവും സാഹസികവുമായ ഘടകങ്ങൾ കൂടി സംയോജിപ്പിച്ചാൽ എക്കാലവും ഉണ്ടായിട്ടുള്ള ഏതുതരം മനുഷ്യരേക്കാളും ഉത്കൃഷ്ടമായ ഒരു മാതൃക ഭാരതത്തിലുണ്ടാകും'' എന്നും സ്വാമിജി ചൂണ്ടിക്കാണിക്കുന്നു.

അതുകൊണ്ടു മനുഷ്യനാണ് എല്ലാററിന്റേയും മാനദണ്ഡമെന്ന പഴയ ആശയം നാം വീണ്ടെടുക്കണം. നമ്മുടെ സാംസ്കാരികമായ പൈതൃകവും ആധുനികതയും സമന്വയിക്കപ്പെടണം. പതിന്നാലാം നൂററാണ്ടുമുതൽ മരവിച്ചുപോയ ഭാരതത്തിന്റെ ചലനാത്മകതയും ചേതനയും നാം വീണ്ടെടുക്കണം. ഇതാണ് ഭാവിഭാരതത്തിന്റെ രൂപീകരണത്തിൽ സ്വാമിജി നിർദ്ദേശിക്കുന്ന പ്രധാനമാർഗ്ഗം.

[1975 ഡിസംബർമാസത്തിൽ പുറനാട്ടുകര ശ്രീരാമകൃഷ്ണാശ്രമത്തിൽ വെച്ചുകൂടിയ സാഹിത്യശിബിരത്തിലെ ചർച്ചായോഗത്തിൽ വായിച്ച പ്രബന്ധം.]

ഛായാം ഗൃഹീത്വൈവ യഥാ പിശാചീ
വാതാത്മജം വ്യോമഗമാചകർഷ,
ഭക്തസ്തഥാകർഷതി രാമചന്ദ്ര–
മാഖ്യാം ഗൃണന്നേവ ചിദംബരസ്ഥം. 3

ആകാശത്തിൽക്കൂടെ ചാടിപ്പോയിരുന്ന ഹനുമാനെ നിഴൽപിടിച്ചു രാക്ഷസി എങ്ങനെയാണോ ആകർഷിച്ചതു്, അങ്ങനെ ചിദാകാശത്തിൽ മേവുന്ന രാമചന്ദ്രനെ നാമംജപിച്ചുതന്നെ ഭക്തനാകർഷിയ്ക്കുന്നു.

സീതാപ്രദത്താം നവരത്നമാലാ–
മാദായ ഖാദൻ ദശനൈഃ പരീക്ഷ്യ,
ശ്രീരാമനാമ്നോ വിരഹം വിദിത്വാ
തസ്യാം, ഹനൂമാനജഹാത് സ്രജം താം. 4

ഹനൂമാൻ സീത സമ്മാനിച്ച നവരത്നമാല മേടിച്ചു് പല്ലുകൊണ്ടു കടിച്ചുനോക്കി, അതിൽ രാമനാമമില്ലെന്നു മനസ്സിലായപ്പോൾ ആ മാല വലിച്ചെറിയുകയാണുണ്ടായതു്.

വാതാത്മജോ ദാശരഥേഃ പ്രസന്നാ–
ദവ്രേ വരം നാസ്യ സമീപവാസം,
ന സ്വർഗമോക്ഷൌ ച, പരന്തു തസ്യ
നാമാമൃതാസ്വാദനഭാഗധേയം. 5

പ്രസന്നനായ ശ്രീരാമചന്ദ്രനോടു ഹനൂമാൻ വരം വാങ്ങിയതു് അവിടുത്തെ സമീപവാസമല്ല, സ്വർഗാപവർഗങ്ങളുമല്ല, പിന്നെയോ, തന്തിരുവടിയുടെ നാമാമൃതമാസ്വദിയ്ക്കുവാനുള്ള ഭാഗ്യമാണു്.

രത്നാകരസ്തസ്കരചക്രവർത്തീ
ദിഷ്ട്യാ വനേ ക്വാപി ചിരം നിഷിദ്യ
സങ്കീർത്തയന്നേവ മരാ മരേതി
കാലേന ജാതോ മുനിസാർവ്വഭൌമഃ. 6

തസ്കരന്മാരിൽ വെച്ചു ചക്രവർത്തിയായിരുന്ന രത്നാകരൻ എന്തോ ഭാഗ്യത്താൽ കാട്ടിലൊരിടത്തിരുന്നു നെടുനാൾ 'മരാ മരാ' എന്നു ജപിച്ചുകൊണ്ടുതന്നെ കാലം കൊണ്ടു മുനിമാരിൽവെച്ചു സാർവ്വഭൌമനായിച്ചമഞ്ഞു.

വല്മീകഗർഭേ കുലകുണ്ഡലിന്യാ
ധ്മാതാ'ന്മരാ'വർണ്ണസുവർണ്ണപുഞ്ജാൽ
ജാതസ്സ നിശ്ശേഷകവീശ്വരാണാം
മൌലിസ്ഥമാണിക്യമണിർബഭൂവ. 7

പുററിന്റെ ഉള്ളിൽവെച്ചു കുണ്ഡലിനിയാൽ ഊതപ്പെട്ട 'മരാ' എന്ന അക്ഷരങ്ങളാകുന്ന സ്വർണ്ണരാശിയിൽനിന്നുണ്ടായ അദ്ദേഹം സകല കവീന്ദ്രന്മാരുടെയും മുടിയിലണിയുന്ന മാണിക്യമണിയായിത്തീർന്നു. പാമ്പാണു് തങ്കത്തെ പത്തു പന്തീരാണ്ടു് ഊതിയൂതി കറകളഞ്ഞു മാററുകൂട്ടി മാണിക്യമാക്കിപ്പരിണമിപ്പിയ്ക്കുന്നതു്.

വാല്മീകിപുംസ്കോകിലപുങ്ഗവസ്യ
രാമേതി രാമേതി മനോഭിരാമം
നിഷ്കൂജനം കർണ്ണപുടേന പാതും
തത്യാജ സീതാ പ്രിയസന്നിധാനം. 8

വാല്മീകികോകിലത്തിന്റെ രാമ രാമ എന്ന മനോഭിരാമമായ കൂജനം കാതുകൊണ്ടു നുകരാൻവേണ്ടിയാണു് സീത ഭർത്തൃസന്നിധി വിട്ടുപോയതു്.

നാമൈവ താതോ ജനനീ ഗുരുശ്ച,
നാമൈവ വിദ്യാ ദ്രവിണം തപശ്ച,
നാമൈവ നിശ്ശ്രേയസമീശ്വരശ്ച,
നാമൈവ സർവം കില ഭക്തിഭാജഃ. 9

ഭക്തനു നാമംതന്നെയാണു് അച്ഛനുമമ്മയും ഗുരുവും; നാമംതന്നെയാണു് വിദ്യയും വിത്തവും തപസ്സും; നാമംതന്നെയാണു് മോക്ഷവും ഈശ്വരനും; നാമംതന്നെയാണു പോൽ സകലവും.

യഥാ യശോദാ ഭുവനം സമസ്തം
ദദർശ കൃഷ്ണസ്യ മുഖാരവിന്ദേ;
തഥൈവ നാമ്നോ വദനാരവിന്ദേ
ജഗത്ത്രയം ദ്രക്ഷ്യതി സാധകോഽപി. 10

യശോദ ശ്രീകൃഷ്ണന്റെ തിരുവായയിൽ ബ്രഹ്മാണ്ഡത്തെ മുഴുവൻ ഏതു വിധത്തിൽ കണ്ടുവോ, അതേ മാതിരി സാധകനും തിരുനാമത്തിന്റെ വായ്മലരിൽ ത്രൈലോക്യത്തെ ദർശിക്കും.

രാമേതി രാമേത്യഭിതോഽഭിരാമ–
വർണ്ണദ്വയേനാലിഖിതേന സാന്ദ്രം
ഗ്രന്ഥം പഠിത്വാ മുമുദേ പ്രഗായൻ
നൃത്യൻ ഹസൻ കശ്ചന രാമഭക്തഃ. 11

ഒരു രാമഭക്തൻ 'രാമ' 'രാമ' എന്ന അഭിരാമമായ രണ്ടക്ഷരംതന്നെ കമ്പോടുകമ്പു് ഇടതൂർന്നെഴുതിനിറച്ച ഒരു ഗ്രന്ഥം വായിച്ചു പാടിക്കൊണ്ടും ആടിക്കൊണ്ടും ചിരിച്ചുകൊണ്ടുമാനന്ദിച്ചിരുന്നു.

പമ്പാനദീരോധസി വർത്തമാനോ
ഭക്താഗ്രണീഃ കാകഭുസുണ്ഡിസംജ്ഞഃ
ശ്രീനാമസങ്കീർത്തനഭങ്ഗഭീത്യാ
നേഷ്ടേ തൃഷാർത്തോഽപി നിപാതുമംഭഃ. 12

പമ്പാനദിയുടെ വക്കത്തു പാർക്കുന്ന കാകഭുസുണ്ഡി എന്നുപേരായ ഭക്താഗ്രേസരൻ നാമസങ്കീർത്തനം മുറിഞ്ഞാലോ എന്നു പേടിച്ചു് എത്ര ദാഹിച്ചുപൊരിഞ്ഞിട്ടും വെള്ളം കുടിക്കാനാളാകുന്നില്ല.

വക്ത്രാംബുജൈഃ പഞ്ചഭിരിന്ദുചൂഡഃ
കാത്യായനീനാമ സദാ ഗൃണാതി;
കാകോളഭക്ഷോഽപ്യഹിഭൂഷണോഽപി
യേനൈവ മൃത്യുഞ്ജയതാമഗാത് സഃ. 13

ചന്ദ്രശേഖരൻ അഞ്ചുമുഖങ്ങളാംകൊണ്ടും കാത്യായനിയുടെ തിരുനാമം സദാ ജപിക്കുന്നു. അതുകൊണ്ടുതന്നെയാണ് തന്തിരുവടി വിഷം അമൃതേത്തു ചെയ്തിട്ടും പാമ്പുകളെ മേലാസകലമണിഞ്ഞിട്ടും മുടിഞ്ഞരുളാതെ മൃത്യുഞ്ജയനായി വാണരുളുന്നതു്.

ന കാളകൂടാശനതഃ, പരന്തു
കാളീശുഭാഖ്യാമൃതപാരണേന
ആപാദചൂഡം രജതാദ്രിഗൌരോ
ഗൌരീപ്രിയോഽജായത കാളകണ്ഠഃ. 14

കാളകൂടവിഷം കുടിച്ചതുകൊണ്ടല്ല, പിന്നെയോ കാളിയുടെ തിരുനാമാമൃതമാസ്വദിച്ചതുകൊണ്ടാണ് സ്വതേ അടിമുതൽ മുടിയോളം വെള്ളിമാമലപോലെ വെളുത്ത ഗൌരീകാന്തൻ കഴുത്തിൽമാത്രം നീലവർണ്ണനായിച്ചമഞ്ഞതു്.

നാമാലയേഽവാതരദംബുജാക്ഷോ
ഗൂഢം വിചിക്രീഡ സ നാമകുഞ്ജേ,
നാമാത്മകം വേണുമവാദയൽ സഃ
ദധ്മൗ സ നാമാത്മകപാഞ്ചജന്യം. 15

താമരക്കണ്ണൻ നാമമാകുന്ന തുറുകിലാണവതരിച്ചതു്; അവിടുന്നു നാമമാകുന്ന വള്ളിക്കുടിലിലാണ് ഒളിച്ചുകളിച്ചതു്; തന്തിരുവടി നാമമാകുന്ന ഓടക്കുഴലാണു വിളിച്ചതു്; അവിടുന്നു നാമമാകുന്ന പാഞ്ചജന്യമാണൂതിയതു്.

സായുജ്യസൌഖ്യേ നിതരാം വിരക്താ
ഭക്താഗ്രഗണ്യാസ്സ്പൃഹയന്തി കേചിത്
സങ്കീർത്തനാനന്ദസുധാസമുദ്രേ
പാനൈർവഗാഹൈഃ പ്ലവനൈശ്ച രന്തും. 16

സായുജ്യസുഖത്തിൽ ഏററവും വിരക്തന്മാരായ ചില ഭക്താഗ്രേസരന്മാർ സങ്കീർത്തനാനന്ദമാകുന്ന അമൃതസമുദ്രത്തിൽ കോരിക്കുടിച്ചുകൊണ്ടും ആറാടിക്കളിച്ചുകൊണ്ടും നീന്തിത്തുടിച്ചുകൊണ്ടും രമിക്കാനാണിച്ഛിക്കുന്നതു്.

സങ്കീർത്തനോദ്വേലിതനാമസിന്ധോ-
രാനന്ദകല്ലോലപരമ്പരാഭിഃ
ആന്ദോള്യമാനാസ്സുജനാഗ്രഗണ്യാഃ
ക്ഷോണീതലേ ജാഗ്രതി കേഽപി ധന്യാഃ.

സങ്കീർത്തനത്താൽ വേലിയേറിയ നാമക്കടലിന്റെ ആനന്ദത്തിരമാലയിൽ ഊഴിഞ്ഞാലാടിക്കൊണ്ടിരിക്കുന്ന ചില ശിഷ്ടശിഖാമണികൾ മന്നിടത്തിലുണ്ടു്.

സമ്പ്രാപ്തകൃഷ്ണപ്രണയാതിരേകാ-
സ്തത്കീർത്തനാഹ്ലാദവിനഷ്ടശോകാഃ
ആത്മപ്രജാനുഗ്രഹജാഗരൂകാ-
സ്സന്ത്യേവ കേചിദ് ഭുവി സാധുലോകാഃ.

ശ്രീകൃഷ്ണനിൽ പരമാനുരാഗം സിദ്ധിച്ചവരും തന്തിരുവടിയെ കീർത്തിച്ചിട്ടുള്ള മഹാഹ്ളാദംകൊണ്ടു ദുഃഖമെല്ലാമൊഴിഞ്ഞവരും ആത്മാരെ അനുഗ്രഹിക്കാൻ കച്ചകെട്ടിയവരുമായ ഏതാനും സജ്ജനങ്ങൾ ഊഴിയിൽ തീർച്ചയായുമുണ്ടു്. ''ലോകസ്സു ഭുവനേ ജനേ.''

ഗോവിന്ദനാമാധ്വരദീക്ഷിതാനാം
തദ്ഗാനദിവ്യോത്സവനിർവൃതാനാം
സ്വാരാജ്യസിംഹാസനദായഭാജാം
കാഷ്ഠാ ദുരൂഹൈവ മഹാശയാനാം. 19

ഗോവിന്ദന്റെ നാമയജ്ഞത്തിനു ദീക്ഷിച്ചവരും, നാമഗാനമാകുന്ന ദിവ്യോത്സവംകൊണ്ടു നിർവൃതന്മാരും, സ്വാരാജ്യസിംഹാസനത്തിന്റെ പിന്തുടച്ചാവകാശികളുമായ മഹാശയന്മാരുടെ നില ഊഹിക്കാൻ തീരെ പ്രയാസമാണു്.

[331 വരെയുള്ള ശ്ലോകങ്ങൾ മുമ്പു പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു്. 332 മുതൽ 350 വരെയുള്ള ശ്ലോകങ്ങളാണിതിൽ ചേർത്തിരിക്കുന്നതു്.]

---

ലോകാംബാഭജനത്തിൽനിന്നു മഹിതം ഹംസാഖ്യമാകും പദം
പ്രാപിച്ചുത്തമശിഷ്യരേയുലകിനായ് നൽകിക്കൃപാധാമമായ്
ഭീയാളും ഭവതാപസിന്ധുവിൽ വലഞ്ഞീടുന്നവർക്കോടമായ്
രാജിച്ചീടിന രാമകൃഷ്ണ ഭഗവൻ, തൃപ്പാദപദ്മം തൊഴാം.

# ശ്രീശങ്കരനും ഭക്തിയും

വൈശ്രവണത്തു് രാമൻനമ്പൂതിരി

അജ്ഞാനാന്ധകാരത്തിൽ തപ്പിനടക്കുന്ന വക്കു് ജ്ഞാനപ്രകാശം കൊടുത്തു് അനുഗ്രഹിക്കുവാൻവേണ്ടി അവതാരമെടുത്ത കൃപാമൂർത്തിയാണു് ശ്രീശങ്കരഭഗവത്പാദർ. അദ്വൈതസാമ്രാജ്യത്തിലെ ചക്രവർത്തിയാണു് അവിടുന്നു്. ഉപനിഷത്തുകൾക്കും ബ്രഹ്മസൂത്രങ്ങൾക്കും ശ്രീമദ് ഭഗവദ്ഗീതക്കും ഏററവും പ്രാമാണികഭാഷ്യങ്ങൾ എഴുതിയ പുണ്യാത്മാവാണു് അവിടുന്നു്. എന്നാൽ അവിടുന്നു് വെറും ഒരു പരമജ്ഞാനി മാത്രമായിരുന്നില്ല, ഒരു പരമഭാഗവതനും സ്ഥിതപ്രജ്ഞനായ ഒരു നിഷ്കാമകർമ്മയോഗിയും കൂടിയായിരുന്നു. ഭക്തിയുടെ ദിവ്യപ്രഭാവത്തെ താൻ ഒരിക്കലും ഖണ്ഡിക്കുന്നില്ലെന്നു ബ്രഹ്മസൂത്രഭാഷ്യത്തിൽ വൈഷ്ണവഖണ്ഡനഘട്ടത്തിൽ അവിടുന്നു് സ്വയം വ്യക്തമാക്കുന്നുണ്ടു്. നോക്കുക — ''തത്ര യത്താവദുച്യതേ യോഽസൌ നാരായണഃ പരോഽവ്യക്താത് പ്രസിദ്ധഃ പരമാത്മാ സർവ്വാത്മാ, സ ആത്മനാ ആത്മാനം അനേകധാ വ്യൂഹ്യ അവസ്ഥിത ഇതി, തത് ന നിരാക്രിയതേ, സ ഏകധാ ഭവതി ത്രിധാ ഭവതി ഇത്യാദി ശ്രുതിഭ്യഃ പരമാത്മനഃ അനേകധാ ഭാവസ്യ അധിഗതത്വാത്, യദപി തസ്യ ഭഗവതഃ അഭിഗമനാദി ലക്ഷണം ആരാധനം അജസ്രം അനന്യചിത്തതയാ അഭിപ്രേയതേ തദപി ന പ്രതിഷിദ്ധ്യതേ, ശ്രുതിസ്മൃത്യോരീശ്വരപ്രണിധാനസ്യ പ്രസിദ്ധത്വാത്'' = പ്രകൃതിയിൽ നിന്നു് അതീതനും പരമാത്മസ്വരൂപനും സർവ്വാത്മാവുമായ സാക്ഷാത് ശ്രീനാരായണൻതന്നേയാണു് പലതായി പ്രകാശിക്കുന്നതു് എന്നുള്ളതു് ശ്രുതിസ്മൃതികളിൽ പ്രസിദ്ധമായതിനാൽ ഒരിക്കലും എന്നാൽ ഖണ്ഡിക്കപ്പെടുന്നില്ല. ത്രിവിധകരണങ്ങളേയും നിയന്ത്രിച്ചു് ശ്രദ്ധാഭക്തിപൂർവ്വം തന്തിരുവടിയെ ആരാധിക്കേണ്ടതാണെന്നുള്ളതും പ്രാമാണികമായതിനാൽ നിരാകരിക്കപ്പെടുന്നില്ല എന്നിപ്രകാരം ഉൽഘോഷിച്ചു് ഇതു സുവ്യക്തമാക്കീട്ടുണ്ടു്. അനന്തകോടിരൂപങ്ങളിൽ ലീലയാടുന്ന തന്തിരുവടിക്കു നാലു രൂപങ്ങൾ മാത്രമേയുള്ളൂ എന്നു പരിമിതപ്പെടുത്തുന്നതിനേയും ആ ചതുർവ്യൂഹങ്ങൾക്കു പരസ്പരം ജന്യജനകഭാവം കല്പിക്കുന്നതിനേയുമാണു് അവിടുന്നു ഖണ്ഡിക്കുന്നതു്. അല്ലാതെ ഭക്തിയെ ഒരു സ്ഥലത്തും ഖണ്ഡിക്കുന്നില്ല.

സാധനഭക്തിക്കു മോക്ഷസാധനസാമഗ്രികളിൽ അതിപ്രധാനമായ സ്ഥാനമുണ്ടെന്നു ഭാഷ്യകാരൻ ''മോക്ഷസാധനസാമഗ്ര്യാം ഭക്തിരേവ ഗരീയസീ'' (മോക്ഷസാധനങ്ങളിൽ വെച്ചു് ഭക്തിക്കുള്ള സ്ഥാനം അതിമഹത്താണു്.) എന്നിപ്രകാരം ഉൽഘോഷിച്ചിട്ടുണ്ടു്.

ആത്മാരാമാശ്ച മുനയോ നിർഗ്രന്ഥാ അപ്യുരുക്രമേ,
കുർവ്വന്ത്യഹൈതുകീം ഭക്തിമിത്ഥംഭൂതഗുണോ ഹരിഃ.

(അഹങ്കാരഗ്രന്ഥി പൊട്ടിപ്പോയ ആത്മാരാമന്മാരായ മുനീശ്വരന്മാർപോലും തന്തിരുവടിയിൽ നിഷ്കാമഭക്തിചെയ്യുന്നു. അവരെപ്പോലും ആകർഷിക്കുന്നതാണു് അവിടുത്തെ ദിവ്യപ്രഭാവം) എന്നു ശ്രീമദ് ഭാഗവതമുൽഘോഷിക്കുന്നു — ''മുക്താ അപി ലീലയാ വിഗ്രഹം കൃത്വാ ഭജന്തേ'' = മുക്തന്മാരും ലീലയാ സ്വരൂപമെടുത്തു തന്തിരുവടിയെ ഭജിക്കുന്നു എന്നിപ്രകാരം പ്രഖ്യാപനം ചെയ്തു് ഭഗവത്പാദരും ഈ ഭാഗവതസിദ്ധാന്തം പൂർണ്ണമായി സ്വീകരിച്ചിരിക്കുന്നു. പിന്നെ ശിവാനന്ദലഹരിയിൽ അവിടുന്നു പാടുന്നതു നോക്കുക:—

''നരത്വം ദേവത്വം നഗവനമൃഗത്വം മശകതാ
പശുത്വം കീടത്വം ഭവതു വിഹഗത്വാദിജനനം
സദാ ത്വത്പാദാബ്ജസ്മരണപരമാനന്ദലഹരീ-
വിഹാരാസക്തം ചേദ് ഹൃദയമിഹ കിം തേന വപുഷാ.''

(നരനായോ ദേവനായോ വൃക്ഷാദികളായോ മൃഗങ്ങളായോ കൊതുവായോ പശുവായോ പുഴുവായോ ഏതു ജന്മം വന്നാലും വിരോധമില്ല.

ആ ജന്മങ്ങളിലെല്ലാം നിന്തിരുവടിയുടെ ശ്രീ പാദപത്മങ്ങളുടെ നിരന്തരസ്മരണയാലുള്ള പരമാനന്ദലഹരിയിൽ മനസ്സ് സദാ വിഹരിക്കുകയാണെങ്കിൽ ആ ജന്മങ്ങൾകൊണ്ട് എന്തു ദോഷം ?)

ഭാഗവതന്മാർ തന്തിരുവടിയുടെ ഇഷ്ടത്തിനുവേണ്ടി ആയിരമായിരം യോനികളിൽ ഭ്രമിക്കുവാൻ തയ്യാറാണ്. അവർ മോക്ഷാനന്ദം പോലും ആഗ്രഹിക്കുകയില്ല.

> ''മനസോ വൃത്തയോ നഃ സ്യുഃ
> കൃഷ്ണപാദാംബുജാശ്രയാഃ
> വാചോഽഭിധായിനീർനാമ്നാം
> കായസ്തത് പ്രഹ്വണാദിഷു.
> കർമ്മഭിർഭ്രാമ്യമാണാനാം
> യത്ര ക്വാപീശ്വരേച്ഛയാ
> മംഗളാചരിതൈർദാനൈഃ
> രതിർനഃ കൃഷ്ണ ഈശ്വരേ.''

(ഞങ്ങളുടെ മനസ്സിന്റെ വൃത്തികൾ ആ സച്ചിദാനന്ദമൂർത്തിയുടെ ശ്രീപാദപത്മങ്ങളിൽ ത്തന്നെ സദാ രമിക്കട്ടെ, വാക്കുകൾ അവിടുത്തെ തിരുനാമങ്ങൾതന്നെ കീർത്തിക്കട്ടെ, ശരീരം അവിടുത്തെ നമസ്കാരത്തിലും ശ്രീപാദദാസ്യത്തിലും വർത്തിക്കട്ടെ, അതുണ്ടാവുകയാണെങ്കിൽ ഏതു നീചനീച യോനികളിൽ ജനിക്കുവാനും ക്ലേശങ്ങൾ അനുഭവിക്കുവാനും ഞങ്ങൾ തയ്യാറാണ്.) ഇതാണ് പരമഭാഗവതന്മാരായ ഗോകുലവാസികളുടെ പ്രാർത്ഥന. അതുതന്നെയാണ് ശ്രീശങ്കരഭഗവത്പാദരും ഈ ശ്ലോകത്തിൽ വ്യക്തമാക്കിയതു്.

സാധനഭക്തിക്കു് മുക്തിസാധനങ്ങളിൽ അത്യുന്നതസ്ഥാനമാണ് ഉള്ളതെന്നു ഗീത പതിമൂന്നാമധ്യായം ''മയിചാനന്യയോഗേന ഭക്തിരവ്യഭിചാരിണീ'' (എന്നിലുള്ള അനന്യഭക്തിയും മുക്തിസാധനങ്ങളിൽ പ്രധാനമാണ്) എന്നിപ്രകാരം വ്യക്തമാക്കീട്ടുണ്ട്.

> മാം ച യോഽവ്യഭിചാരേണ
> ഭക്തിയോഗേന സേവതേ
> സ ഗുണാൻ സമതീത്യൈതാൻ
> ബ്രഹ്മഭൂയായ കല്പതേ.

(ഏകാന്തഭക്തിയോടുകൂടി എന്നെ സേവിക്കുന്ന ഭക്തൻ ത്രിഗുണങ്ങളേയും വിഷമംകൂടാതെ കടന്നു മുക്തനായിത്തീരുന്നു) എന്നു പതിന്നാലാമധ്യായത്തിലും കാണിച്ചു. ഭക്തിപൂർവ്വം എന്നെ ശരണം പ്രാപിച്ചുവേണം സച്ചിദാനന്ദപദം അന്വേഷിക്കുവാനെന്നു പതിനഞ്ചാമധ്യായത്തിലും ഇപ്രകാരം സുവ്യക്തമാക്കുന്നു:

> ''തതഃ പദം തത് പരിമാർഗ്ഗിതവ്യം
> യസ്മിൻ ഗതാ ന നിവർത്തന്തി ഭൂയഃ
> തമേവ ചാദ്യം പുരുഷം പ്രപദ്യേ
> യതഃ പ്രവൃത്തിഃ പ്രസൃതാ പുരാണീ.''

(യാതൊന്നിനെ പ്രാപിച്ചാൽപിന്നെ പുനരാവൃത്തിയില്ലയോ, യാതൊന്നിൽനിന്നു് ഈ പ്രപഞ്ചകോടികൾ എല്ലാം ഉണ്ടായോ, ആ പരമാത്മപദത്തെ സർവ്വാത്മനാ ഞാൻ ശരണം പ്രാപിക്കുന്നു എന്നിപ്രകാരം ആത്മസമർപ്പണപൂർവ്വം അന്വേഷിക്കണം.)

ഈ ഭാഗങ്ങളിലെല്ലാം ഭാഷ്യകാരനായ ഭഗവത്പാദർ ഭക്തിയുടെ ആവശ്യകതയും മഹിമാതിശയവും വ്യക്തമാക്കീട്ടുണ്ട്. ജ്ഞാനോദയത്തിന്നുശേഷവും ഭക്തി ത്യാജ്യമല്ല എന്നു് പതിനഞ്ചാമദ്ധ്യായത്തിന്റെ അവസാനത്തിൽ ഭഗവദ്ഗീത അസന്ദിഗ്ദ്ധമായി ഘോഷിച്ചിട്ടുണ്ട്. ഭാഷ്യകാരനും അതിനോടു് പൂർണ്ണമായി യോജിക്കുന്നു.

ഉപനിഷത്തുകളിൽ ''യസ്യ ദേവേ പരാഭക്തിര്യഥാ ദേവേ തഥാ ഗുരൗ, തസ്യൈതേ കഥിതാ ഹ്യർത്ഥാഃ പ്രകാശന്തേ മഹാത്മനഃ'' (യാതൊരാൾക്കു് തന്തിരുവടിയിലും അപ്രകാരംതന്നെ ഗുരുവിലും ഭക്തിയുണ്ടോ ആ മഹാത്മാവിന്നു മാത്രമേ ഉപനിഷത്തുകളിൽ പറയപ്പെട്ട കാര്യങ്ങൾ അനുഭവപ്പെടുകയുള്ളു) എന്നും, ''യമേവൈഷ വൃണുതേ തേന ലഭ്യഃ.'' (യാതൊരാളെ തന്തിരുവടി കൃപാപൂർവ്വം ഇങ്ങോട്ടു് പിടിക്കുന്നുവോ, ആ ഭാഗ്യവാനു മാത്രമേ തന്തിരുവടിയെ പ്രാപിക്കുവാൻ കഴിയുകയുള്ളു) എന്നും സുസ്പഷ്ടം പ്രഖ്യാപനം ചെയ്തിട്ടുണ്ട്.

ഉപനിഷത്തുകളിൽ ഭക്തിയുടെ ദിവ്യപ്രഭാവവും ആവശ്യകതയും അവിടവിടെ പ്രകാശിപ്പിച്ചിട്ടുണ്ടെങ്കിലും ജ്ഞാനപ്രഭാവവർണ്ണനയിൽ അതു് മങ്ങിപ്പോകുന്നുവെന്നു് മാത്രം. ഉപനിഷത്തിൽ ഭാഷ്യകാരനായ ശ്രീ ശങ്കരൻ ആ

മങ്ങൽ തീക്കുവാൻ വേണ്ടിയാണ് ശ്രീ ഭഗവദ് ഗീതയ്ക്കും വിഷ്ണുസഹസ്രനാമത്തിന്നും ഭാഷ്യങ്ങരം എഴുതിയതു്. ആ ഭാഷ്യങ്ങളിൽ ഭക്തിയുടെ അനുപമപ്രഭാവം ''ഭക്ത്യാ ത്വനന്യയാ ശക്യ അഹമേവംവിധോഽർജ്ജുന, ജ്ഞാതും ദ്രഷ്ടും ച തത്വേന പ്രവേഷ്ടും ച പരംതപ'' (ഏകാന്തഭക്തി ഒന്നുകൊണ്ടുമാത്രമേ എന്നെ ഇപ്രകാരം സർവ്വാത്മകനായി അറിയുവാനും സാക്ഷാൽകരിക്കുവാനും പ്രാപിക്കുവാനും കഴിയുകയുള്ളൂ) എന്നിപ്രകാരം പ്രഖ്യാപനം ചെയ്യുന്ന ഗീതാവാക്യങ്ങരംക്കു് ഭാഷ്യങ്ങരം എഴുതി അവിടുന്നു് തൃപ്തനായി.

നിഷ്കാമകർമ്മയോഗത്തെയും അവിടുന്നു് മാനിച്ചിരുന്നു. ഒരിക്കലും ഖണ്ഡിച്ചിട്ടില്ല. സാഹംകാരം ഫലാസക്തിയോടുകൂടി ചെയ്യപ്പെടുന്ന കർമ്മങ്ങളെ മാത്രമേ അവിടുന്നു് ഖണ്ഡിച്ചിട്ടുള്ളൂ. ഗീതയുടെ ഉപക്രമത്തിൽത്തന്നെ ഭാഷ്യകാരൻ അതു് സുവ്യക്തമാക്കീട്ടുമുണ്ടു്. നോക്കുക—''യസ്യ ത്വജ്ഞാനാദ് രാഗാദിദോഷതോ വാ കർമ്മണി പ്രവൃത്തസ്യ യജ്ഞേന ദാനേ-തപസാ വാ വിശുദ്ധസത്വസ്യ ജ്ഞാനമുത്-പന്നം പരമാത്ഥതത്ത്വവിഷയം, ഏകമേവേദം സർവ്വം ബ്രഹ്മ അകർത്തൃ ചേതി, തസ്യ കർമ്മണി കർമ്മപ്രയോജനേ നിവൃത്തേഽപി ലോകസംഗ്രഹാത്ഥം യത്നപൂർവ്വകം യഥാ പ്രവൃത്തിഃ തഥൈവ കർമ്മണി പ്രവൃത്തസ്യ യൽ പ്രവൃത്തിരൂപം ദൃശ്യതേ, ന തത് കർമ്മ, യേന ബുദ്ധേഃ സമുച്ചയഃ സ്യാദ് യഥാ ഭഗവതോ വാസുദേവസ്യ ക്ഷാത്രധർമ്മചേഷ്ടിതം ന ജ്ഞാനേന സമുച്ചീയതേ പുരുഷാത്ഥസിദ്ധയേ, തദ്വത് തത്ഫലാഭിസന്ധ്യഹങ്കാരാഭാവസ്യ തുല്യത്വാത് വിദുഷഃ'' (അജ്ഞാനത്താലോ രാഗാദിദോഷത്താലോ കർമ്മത്തിൽ പ്രവത്തിച്ചവനും എങ്കിലും യജ്ഞം ദാനം, തപസ്സ് മുതലായവയാൽ ഹൃദയശുദ്ധി വന്നവനുമായ മനുഷ്യന്നു് അഖണ്ഡസച്ചിദാനന്ദസ്വരൂപനായ സർവ്വേശ്വരനെ വിഷയീകരിച്ച ജ്ഞാനം സിദ്ധിക്കുന്നു. ആ ജ്ഞാനത്താൽ കർമ്മാധികാരമവസാനിച്ചാലും ലോകസംഗ്രഹാത്ഥം കർമ്മം കാണപ്പെടുന്നു. അതു് എൻെറ ഖണ്ഡനത്തിന്നു് വിഷയമായ കർമ്മമല്ല. അതു തന്തിരുവടിയുടെ അവതാരലീലകരംപോലെ ലോകസംഗ്രഹാത്ഥമാണു്. അവിടുത്തെ ലീലയിൽ എന്നപോലെ അതിലും അഹങ്കാരമോ ഫലാസക്തിയോ തീരെ ഇല്ല.) അതുകൊണ്ടു് അതു് എൻെറ ഖണ്ഡനത്തിന്നു് വിഷയവുമല്ല. എന്നിപ്രകാരം ഭാഷ്യകാരൻ താൻ നിഷ്കാമകർമ്മത്തെയല്ല ഖണ്ഡിക്കുന്നതെന്നു വ്യക്തമാക്കീട്ടുണ്ടു്.

മാത്രമല്ല, അവിടുത്തെപ്പോലെ ലോകസംഗ്രഹാത്ഥം ഇത്രയുമധികം മഹത്കാര്യങ്ങരം മററാരാണ് ചെയ്തിട്ടുള്ളതു്? ഗതാഗതത്തിന്നു് സൌകര്യങ്ങരം ഒന്നും ഇല്ലാത്ത അക്കാലത്തു് അവിടുന്നു് ഭാരതത്തിൻെറ ഓരോ മൂലയിലും കാൽനടയായി എത്തി അദ്വൈതസിദ്ധാന്തം സ്ഥാപിച്ചു. മഹാബുദ്ധിമാന്മാരെപ്പോലും ആശ്ചര്യസ്തബ്ധരാക്കത്തക്കവണ്ണമുള്ള ചിന്താശക്തി പ്രകടമാക്കുന്ന അനേകം മഹാഗ്രന്ഥങ്ങരം നിർമ്മിച്ചു് അജ്ഞാനാന്ധകാരത്തിൽ തപ്പിനടക്കുന്നവക്കു് ജ്ഞാനപ്രകാശം കൊടുത്തനുഗ്രഹിച്ചു. ഭക്തിയുടെ അനുപമമായ ദിവ്യപ്രഭാവം വ്യക്തമാക്കുന്ന അനേകായിരം സ്തോത്രരത്നങ്ങരം നിർമ്മിച്ചു് ഭക്തവൃന്ദത്തെ ആനന്ദസാഗരത്തിൽ ആറാടിച്ചു. ജീവിതകാലം മുഴുവൻ ലോകസംഗ്രഹാത്ഥം മഹത് കാര്യങ്ങരം ചെയ്തു് ''കർമ്മണ്യകർമ്മ യഃ പശ്യേത് അകർമ്മണി ച കർമ്മ യഃ, സ ബുദ്ധിമാൻ മനുഷ്യേഷു സ യുക്തഃ കൃത്സ്നകർമ്മകൃത്.'' എന്ന കർമ്മയോഗത്തിൻെറ അതിരഹസ്യമായ മഹത്സിദ്ധാന്തം അവിടുന്നു് തൻെറ ജീവിതംകൊണ്ടു് ലോകത്തിന്നു് കാണിച്ചുകൊടുത്തു. ശരീരേന്ദ്രിയാദികരം പ്രവത്തിക്കാതിരിക്കുന്നതല്ല അകർമ്മഭാവം; അവ അനവരതം പ്രവത്തിച്ചുകൊണ്ടിരിക്കുമ്പോഴും നിരന്തരം മനസ്സ് സച്ചിദാനന്ദസ്വരൂപനിൽ രമിച്ചുകൊണ്ടിരിക്കുകയും അഹങ്കാരത്തിൻെറയും ഫലാസക്തിയുടേയും ഗന്ധംപോലും ഇല്ലാതിരിക്കുകയും ചെയ്യുന്നതാണ് അകർമ്മഭാവം. ശരീരാദികളെ ബലാൽ നിയന്ത്രിച്ചു് മനസ്സുകൊണ്ടു വിഷയങ്ങളെ ചിന്തിക്കുന്നവൻ ലോകവഞ്ചകനായ മിഥ്യാചാരനാണ് എന്നു് ഗീത ഘോഷിക്കുന്നു. ഇതെല്ലാം ചിന്തിക്കുമ്പോരം ശ്രീ ശങ്കരഭഗവത് പാദർ പരമജ്ഞാനിയും ഒരു പരമഭാഗവതനും സ്ഥിതപ്രജ്ഞനായ ഒരു നിഷ്കാമകർമ്മയോഗിയുമായിരുന്നുവെന്നു് നമുക്കു് കാണുവാൻ

കഴിയും. അവിടുത്തെ അതിപാവനമായ ജീവിതം നിഷ്കാമകർമ്മഭക്തിജ്ഞാനങ്ങളുടെ സമന്വയരൂപമായിരുന്നു. അവിടുന്ന് ഭക്തിയേയും നിഷ്കാമകർമ്മത്തേയും ഖണ്ഡിച്ചിരിക്കുന്നുവെന്ന് പറയുന്നവർ മിഥ്യാവാദികൾ മാത്രമല്ല, അവിടുത്തെ സർവ്വദിക്കുകളേയും പരിശുദ്ധമാക്കിത്തീർക്കുന്ന പുണ്യയശസ്സിൽപ്പോലും കരി വാരിതേയ്ക്കുവാൻ ശ്രമിക്കുകയും ചെയ്യുന്നുവെന്നുള്ളത് കഷ്ടാൽ കഷ്ടതരമത്രെ. അവിടുത്തെ പാവനജീവിതംതന്നെ നമ്മെ പ്രബുദ്ധരാക്കിത്തീർക്കട്ടെ. ഈ യോഗത്രയം പരസ്പരവിരുദ്ധമല്ലെന്നും പരസ്പരപൂരകമാണെന്നും ലോകം ഗ്രഹിക്കട്ടെ. തങ്ങളുടെ അധികാരഭേദമനുസരിച്ച് ആ യോഗങ്ങളിലൂടെ മുന്നോട്ട് മുന്നോട്ട് പോയി പരമലക്ഷ്യത്തിൽ എത്തിച്ചേരട്ടെ. കരുണാമൂർത്തിയായ തന്തിരുവടി സർവ്വത്ര കൃപാമൃതം വർഷിക്കട്ടെ. ലോകാഃ സമസ്താഃ സുഖിനോ ഭവന്തു.

# വിശ്വൈകമൂർത്തേ തൊഴാം

പുരളിപ്പുറം നാരായണൻ നമ്പൂതിരി

പാടില്ലൊന്നു ജപിക്കുവാനൊരുവനും പാലാഴിയിൽ പള്ളികൊ–
ണ്ടീടും പാവനമൂർത്തിതൻ മഹിതമാം നാമങ്ങളെന്നാജ്ഞയാൽ
മാലോകർക്കു ഹിരണ്യനെന്നൊരു മഹാരാജൻ, ശഠൻ, നൽകി വൻ–
മാ;ലന്നാളൊരു പിഞ്ചുബാലകനെയും വിട്ടില്ല പാട്ടിന്നവൻ. 1

സിദ്ധിച്ചു വരമൊന്നൊരുഗ്രതപസാ ഭ്രക്ഷിത്തിന,ന്നാത്മസം–
രക്ഷയ്ക്കായ്, വഴിമാറണം മരണവും തന്നിച്ഛക്കൂത്താടിയാൽ
മർത്ത്യൻ പക്ഷിമൃഗാദി രാപ്പകലകംമാനം പുറം ഭ്ര ശരം
തൊട്ടൊന്നും നിജജീവഹാനിയരുളാനപ്രാപ്തമായ്പ്പോംവിധം. 2

തൻതാതന്റെ വിളംബരം തൃണസമം ലംഘിച്ചു നാരായണൻ
തൻനാമം ഭയഭക്തിപൂണ്ടുരുവിടാൻ ശീലിച്ചുപാലിക്കയാൽ
താഡിച്ചു പിതൃപുത്രബന്ധമുലയുംമാറന്നൃപൻ, പുത്രനോ
താഴാനും തുനിയാതെ കൊണ്ടു ദുരിതക്കൂരമ്പു പൂവമ്പുപോൽ. 3

അഞ്ചായില്ല വയസ്സു ബാലക,നതാണത്യത്ഭുതം; വിഷ്ണുവിൽ–
ച്ചാഞ്ചല്യം കലരാത്ത ഭക്തി തുടരാൻ പ്രഹ്ലാദനാഹ്ലാദമായ്
ഇഞ്ചിന്നിഞ്ചു തളിർത്തു പൂത്തു ഫലമായ് ത്രൈലോക്യശക്തിപ്രഭാ–
പുഞ്ജത്തിൽ സ്ഥിരഭക്തി ബാലനു, നൃപൻ ചെയ്യിച്ച ഭേദ്യങ്ങളും! 4

ഭ്രട്ടത്തിൻ ക്ഷമ കെട്ടൊടുക്കമൊരുനാൾ ചോദിച്ചു പൂർവ്വാധികം
ക്ഷോഭിച്ചാച്ചെറുബാലനോ,ടെവിടെയുണ്ടാ നിന്റെ നാരായണൻ ?
ശോഭിപ്പൂ സകലത്തിലും: മൊഴികയായ്ബ്ബാലൻ പറന്നെത്തിയ–
ത്തൂണൊന്നിൽ ഖലനാഞ്ഞുവെട്ടി; ''യതിലോ, കാണട്ടെ''യെന്നാൻ നൃപൻ. 5

ലോകം ഞെട്ടിവിറയ്ക്കുമാറലറിയത്തൂണും പിളർന്നന്നൃസിം–
ഹാകാരത്തൊടണഞ്ഞൊരുമ്മറമതിൽക്കുന്തിച്ചിരുന്നന്തിയിൽ
ശുംഭാഗ്രേസരനിഗ്രഹാർത്ഥമവനെക്കാലേറ്റിയക്കൈനഖം
കൊണ്ടാച്ചെങ്കുടൽമാല ചാർത്തിയ മഹാവിശ്വൈകമൂർത്തേ, തൊഴാം ! 6

# സ്ഫോടവും വ്യഞ്ജനാവൃത്തിയും

കെ. രാഘവൻതിരുമുല്പാട്, ചാലക്കുടി

യന്മദ്ഗുരുർന്മദിഷ്ടം ച
ദേവമാഭ്രഷ്യ ശോഭതേ
രാമനാമ ശുഭം തന്മേ
ശോഭയേത് സതതം വചഃ.

പാണിനിയുടെ ശബ്ദാനുശാസനം ഒരു ശാസ്ത്രമാണ്; ഒരു ദർശനവുമാണ്. പ്രകൃതി പ്രത്യയങ്ങളെച്ചേർത്തു സാധുശബ്ദങ്ങളെ നിഷ്പാദനം ചെയ്യുവാനുപദേശിക്കുമ്പോൾ അതു ശാസ്ത്രവും, ശബ്ദതത്വങ്ങളെ സൂക്ഷ്മമായി സൂചിപ്പിയ്ക്കുമ്പോൾ അതു ദർശനവുമാകുന്നു. ഇതിനെ അനുസന്ധാനം ചെയ്താണ് സർവ്വദർശനസംഗ്രഹത്തിൽ വ്യാകരണത്തേയും അന്തർഭവിപ്പിച്ചിട്ടുള്ളതു്. ''കർത്തുരീപ്സിതതമം കർമ്മ'' എന്ന സൂത്രത്തിൽ കർമ്മത്തിൻെറ ലക്ഷണം ചുരുക്കിപ്പറഞ്ഞു്, 'കർമ്മണി ദ്വിതീയാ' എന്നു ദ്വിതീയ വിധിയ്ക്കുന്നു. അതു പഠിച്ചാൽ കർമ്മത്തിൻെറ അർത്ഥംഎന്താണെന്നും ദ്വിതീയ എവിടെയാണ് ഉപയോഗിയ്ക്കേണ്ടതെന്നുംനമുക്കു സാമാന്യമായി മനസ്സിലാവും, സാധുശബ്ദപ്രയോഗത്തിനുള്ള പാടവമുണ്ടാകും. എന്നാൽ കർമ്മലക്ഷണത്തെ സൂക്ഷ്മമായി പരിശോധിച്ചു വാക്യപദീയത്തിൽ ഭർത്തൃഹരി കർമ്മത്തെ നിർവർത്ത്യം, വികാര്യം, ആപ്യം എന്നിങ്ങനെ മൂന്നായി വിഭജിച്ചു. പാണിനീയം അവിടെ ശാസ്ത്രത്വം വിട്ടു ദർശനപദത്തിലേയ്ക്കുയരുന്നു. ആ കർമ്മവിഭാഗത്തെത്തന്നെ ഹേലാരാജൻ (വാക്യപദീയ വ്യാഖ്യാതാവ്) നിഷ്കർഷയോടെ നിരൂപിയ്ക്കുവാൻ തുടങ്ങുന്നു. ഇപ്പറഞ്ഞ നിർവർത്ത്യശബ്ദം വൈശേഷികന്മാരുടേയോ സാംഖ്യന്മാരുടേയോ കാരണത്തിൽനിന്നു കാര്യത്തിലേയ്ക്കുള്ള പരിണാമത്തെയാണോ കുറിയ്ക്കുന്നതു് എന്നു ഹേലാരാജൻ ചിന്തിയ്ക്കുമ്പോൾ കർമ്മപ്രക്രിയ ഉപദേശിച്ചിരുന്ന ശബ്ദാനുശാസനം ദർശനപദത്തിലേയ്ക്കു കയറി. പിന്നീടു ജഗദ്ഗുരു ശങ്കരാചാര്യർ ബ്രഹ്മം നിഷ്പാദ്യം (നിർവർത്ത്യം) അല്ല, വികാര്യമല്ല, ആപ്യവുമല്ല എന്നും അതുകൊണ്ടു കർമ്മംകൊണ്ടു കിട്ടാവുന്നതല്ല എന്നും സമർത്ഥിയ്ക്കുമ്പോൾ, പാണിനിയുടെ ശബ്ദാനുശാസനത്തിന്നും ശങ്കരാചാര്യരുടെ അദ്വൈതദർശനത്തിന്നും വിഷയത്തിൽ ഭേദമില്ലാതായിത്തീരുന്നു.

ഇതുപോലെതന്നെയാണ് വൈയാകരണന്മാരാൽ ഉപജ്ഞാതവും പ്രതിഷ്ഠിതവുമായ സ്ഫോടവാദവും. സ്ഫോടവാദമെന്ന പ്രൌഢവിഷയം വാക്യപദീയത്തിൻെറ പ്രഥമ കാണ്ഡത്തിലാണ് ഭർത്തൃഹരി സവിസ്തരം പ്രതിപാദിച്ചിട്ടുള്ളതു്. എന്നാലതു മഹാഭാഷ്യത്തിൽ ചുരുക്കമായി മൂന്നു ശ്ലോകങ്ങളിൽ സൂചിപ്പിക്കപ്പെട്ടിരിക്കുന്നു. വേദപ്രതിപാദിതമെന്നു കാണിയ്ക്കാനാണ് ഭഗവാൻ പതഞ്ജലി മൂന്ന് ശ്ലോകങ്ങൾ ഉദ്ധരിച്ചു സ്ഫോടസിദ്ധാന്തത്തെ പസ്പശാഹ്നികത്തിൽ വിവരിച്ചതു്. അതിൻെറ സപ്രപഞ്ചമായ വ്യാഖ്യാനം മാത്രമാണ് ഭർത്തൃഹരിയുടെ സ്ഫോടമീമാംസ. വാക്യപദീയത്തിൻെറ പ്രസ്തുത ഭാഗം ബ്രഹ്മകാണ്ഡമെന്നു വ്യപദേശിയ്ക്കപ്പെടുന്നു. ആ ശ്ലോകങ്ങളുടെ യഥാശ്രുതമായ ഒരർത്ഥമാണ് ഈ പ്രബന്ധത്തിൽ വിവരിയ്ക്കുവാൻ പോകുന്നതു്. വിഷയഗൌരവംനിമിത്തം ഇതിൽ വല്ല സ്ഖലിതങ്ങളും വരുന്നുണ്ടെങ്കിൽ ചൂണ്ടിക്കാണിച്ചുതരണമെന്നു അഭിജ്ഞന്മാരോടഭ്യർത്ഥിയ്ക്കുന്നു.

ചത്വാരി ശൃംഗാ ത്രയോ അസ്യ പാദാ
ദ്വേ ശീർഷേ സപ്ത ഹസ്താസോ അസ്യ
ത്രിധാ ബദ്ധോ വൃഷഭോ രോരവീതി
മഹാദേവോ മർത്ത്യാം ആവിവേശ. 1

അസ്യ ചത്വാരി ശൃംഗാഃ (ഇതിന്നു നാലു ശൃംഗങ്ങൾ ഉണ്ടു്) ത്രയഃ പാദാഃ (നാലു പാദങ്ങൾ ഉണ്ടു്) ദ്വേ ശീർഷേ (രണ്ടു ശീർഷങ്ങൾ ഉണ്ടു്) ത്രിധാ ബദ്ധഃ (മൂന്നിടത്തു ബന്ധിയ്ക്കപ്പെട്ടിരിക്കുന്നു) വൃഷഭഃ രോരവീതി (വൃഷഭം ശബ്ദിയ്ക്കുന്നു) മഹാദേവഃ മർത്ത്യാം ആവിവേശ (ഇങ്ങനെ മഹാദേവൻ മർത്ത്യരിൽ പ്രവേശിച്ചു.)

ഭാഷ്യകാരന്റെ സ്ഫോടനിരൂപണത്തിൽ ആദ്യത്തെ ഋക്കാണിതു്. പരമാത്മാവു് മനുഷ്യ ശരീരത്തിൽ പ്രവേശിച്ചതു സ്ഫോടരൂപത്തിൽ ശബ്ദാത്മകനായിട്ടാണ് എന്നിതിൽ പ്രസ്താവിക്കുന്നു. ഞാൻ അനേകമായി ജനിക്കട്ടെ എന്ന ഇച്ഛയോടുകൂടിയ പരമാത്മാവു് ഇക്കാണുന്ന പ്രപഞ്ചത്തെ സൃഷ്ടിച്ചു് അതിൽ സ്വയം പ്രവേശിച്ചു എന്നു തൈത്തിരീയോപനിഷത്തിൽ പറഞ്ഞിരിക്കുന്നു. ആ പ്രവേശം ശബ്ദസ്വരൂപത്തിലായിരുന്നു എന്നു് ഈ ഋക്ക സ്പഷ്ടമാക്കുന്നു.

മഹാദേവൻ, പരമാത്മാവു്, ശബ്ദിക്കുന്ന വൃഷഭമായി മർത്ത്യരിൽ പ്രവേശിച്ചു. വർഷിക്കുന്നവനാണ് വൃഷഭം. ഉപാസിക്കുന്നവർക്കു കാമങ്ങളെ, മോക്ഷത്തെത്തന്നെ, വർഷിക്കുന്നു. ഒരു ശബ്ദം വഴിപോലെ അറിഞ്ഞു വേണ്ടപോലെ പ്രയോഗിച്ചാൽ സ്വർഗ്ഗലോകത്തിൽ കാമങ്ങളെ കറന്നുകൊടുക്കുന്ന ധേനുവാകുന്നു. ''ഏകഃ ശബ്ദഃ സുഷ്ഠു ജ്ഞാതഃ സമ്യക് പ്രയുക്തഃ സ്വർഗ്ഗേലോകേ കാമധുക് ഭവതി'' എന്നു ശ്രുതി. ശബ്ദസ്വരൂപമായ വൃഷഭത്തിന്റെ നാലു ശൃംഗങ്ങൾ നാമം, ആഖ്യാതം, ഉപസർഗ്ഗം, നിപാതം എന്നിവയാണ്. ഇതു പദവിഭജനമാകുന്നു. ആഖ്യാതം ക്രിയാപദം, മറ്റെല്ലാം നാമപദങ്ങൾ. പര, പശ്യന്തി, മധ്യമ, വൈഖരി എന്ന ഭേദവും ഇവിടെ സൂചിതമായിരിക്കുന്നു. ഇതു വർണ്ണോൽപത്തിപ്രക്രിയയാകുന്നു. ആത്മാവു ബുദ്ധിയോടു ചേരുന്നു. മനസ്സിനേയും അർത്ഥങ്ങളേയും വിവക്ഷയോടു (പറയുവാനുള്ള ഇച്ഛയോടു) ചേർക്കുന്നു. മനസ്സാകട്ടെ കായാഗ്നിയിൽത്തട്ടിയിട്ടു വായുവിനെ ചലിപ്പിക്കുന്നു. വായു ഉരസ്സിൽ ചരിച്ചുകൊണ്ടു മന്ദമായി സ്വരത്തെ ജനിപ്പിക്കുകയും ഉയർന്നു പൊങ്ങി മൂർദ്ധാവിൽത്തട്ടി വക്ത്രത്തിൽ വ്യാപിച്ചുവർണ്ണങ്ങളെ ജനിപ്പിക്കുകയുംചെയ്യുന്നു. (പാണിനീയശിക്ഷ.) ഇവയിൽ ആത്മാവു ബുദ്ധിയോടു ചേർന്നു മനസ്സിനെ പ്രേരിപ്പിക്കുന്നതു പര എന്ന അവസ്ഥയും മനസ്സു കായാഗ്നിയിൽത്തട്ടി വായുവിനെ ഇളക്കുന്നതു പശ്യന്തി എന്ന അവസ്ഥയും വായു ഇളകി ഉരസ്സിൽ ചരിക്കുന്നതു മധ്യമ എന്ന അവസ്ഥയും മൂർദ്ധാവിൽ തട്ടി വക്ത്രത്തിൽക്കൂടിപുറപ്പെടുന്നതു വൈഖരി എന്ന അവസ്ഥയുമാകുന്നു. വക്ത്രത്തിലെ സ്ഥാനപ്രയത്നഭേദങ്ങൾകൊണ്ടു വൈചിത്ര്യത്തെ പ്രാപിച്ചു ശ്രോതാവിന്നു ശ്രുതിഗോചരമാകുന്നതു വൈഖരിയാണ്. അനേകം താമരയിതളുകൾ അടുക്കിവെച്ചു് ഒരു സൂചി കൊണ്ടു ആഞ്ഞുകുത്തുമ്പോൾ ഒരേസമയത്തു തന്നെ തുളയുന്നുവെങ്കിലും ഓരോന്നായിട്ടാവണം തുളഞ്ഞതു്. അതുപോലെ മാത്രമേ ഇവിടേയും സൂക്ഷ്മമായ ക്രമത്തെ കാണാനൊക്കുകയുള്ളു. ശബ്ദമാകുന്ന ഋഷഭത്തിന്റെ മൂന്നു പാദങ്ങൾ ഭൂതം വർത്തമാനം ഭാവി എന്ന കാലങ്ങളാണ്. അതിന്നു രണ്ടു ശിരസ്സുകൾ ഉണ്ടു്; നിത്യമെന്നും കാര്യമെന്നും. വ്യംഗ്യമെന്നും വ്യഞ്ജകമെന്നും കൂടി ഇവയെ പറയുന്നു. വ്യംഗ്യം ആന്തരവും വ്യഞ്ജകം വൈഖരീരൂപവുമാണ്. ഏഴു ഹസ്തങ്ങളുണ്ടു്. അവ ഏഴു വിഭക്തികളാകുന്നു. മൂന്നു സ്ഥാനങ്ങളിൽ അതു ബന്ധിക്കപ്പെട്ടിരിക്കുന്നു. ഉരസ്സു്, കണ്ഠം, ശിരസ്സു് എന്നിങ്ങനെ ശബ്ദത്തിന്നു പ്രധാനമായി സ്ഥാനങ്ങൾ മൂന്നാണ്. അഭീഷ്ടങ്ങളെ വർഷിക്കുന്നതാണ് വൃഷഭം. (മൂത്രം കൊണ്ടു മഹിയെ നനച്ചു വളക്കൂറുള്ളതാക്കുന്നതു വൃഷഭം.) അങ്ങനെ വിശിഷ്ടതരമായ വൃഷഭമായിട്ടാണ് ഭഗവാൻ മർത്ത്യരിൽ ആവേശിച്ചതു്. പരമാത്മാവാണ് അംശത്വേന ജീവനായതു്. ആ ജീവൻ ഇങ്ങനെയുള്ള ശബ്ദസ്വരൂപനാകുന്നു. ശബ്ദാനുസന്ധാനംകൊണ്ടു ഭജിക്കുമ്പോൾ ശബ്ദസ്വരൂപനായ ഭഗവാൻ അഭീഷ്ടങ്ങളെ വർഷിക്കുന്നു. പരമമായ അഭീഷ്ടമായ മോക്ഷത്തേയും തരുന്നു. മരണം നിശ്ചിതമായ മനുഷ്യന്റെ പരമമായ കർത്തവ്യം അതാകുന്നു.

ചത്വാരി വാക് പരിമിതാ പദാനി
താനി വിദുർബ്രാഹ്മണാ യേ മനീഷിണഃ
ഗുഹാ ത്രീണി നിഹിതാ നേങ്ഗയന്തി
തുരീയം വാചോ മനുഷ്യാ വദന്തി. 2

ചത്വാരിവാക്പരിമിതാ പദാനി (നാലായി വാക്കുകളുടെ വിഭജനത്തോടുകൂടിയവയാണു പദങ്ങൾ) യേ മനീഷിണഃ ബ്രാഹ്മണാഃ താനി വിദുഃ (വിദ്വാന്മാരായ ബ്രാഹ്മണർ ആരുണ്ടോ അവർ അവയെ അറിയുന്നു.) ഗുഹായാം നിഹിതാനി ത്രീണി ന ഇംഗയന്തി (ഹൃദയത്തിൽ വെക്കപ്പെട്ടിരിക്കുന്ന മൂന്നെണ്ണം – പര പശ്യന്തി മധ്യമ എന്നിവ – ചേഷ്ടിക്കുന്നില്ല, ശ്രോത്രവിഷയമാകുന്നില്ല.) മനുഷ്യാഃ തുരീയം വാചഃ വദന്തി (മനുഷ്യർ നാലാമത്തെ വാക്കിനെ –വൈഖരിയെ– ഉച്ചരിക്കുന്നു.

മററുള്ളവ വിദ്വാന്മാരായ യോഗികളാൽമാത്രം അറിയപ്പെടുന്നു. അന്യശ്രുതിഗോചരമാകുന്ന വാക്കാണ് വൈഖരി.

പദങ്ങരം നാലുതരത്തിലുള്ള വാക്കുകളായി പരിച്ഛേദിക്കപ്പെട്ടിരിക്കുന്നു; പര,പശ്യന്തി,മധ്യമ, വൈഖരി എന്നിങ്ങനെ,മനസ്സിനെ ശുദ്ധമാക്കി നിയന്ത്രിക്കുന്നവരാണ് മനീഷികരം. മനസ്സിനെ മററൊന്നിലും വ്യാപരിപ്പിക്കാത്ത യോഗികരം എന്നർത്ഥം. ശബ്ദവിഷയത്തിൽ വൈയാകരണന്മാർ എന്നു താത്പര്യം. ബ്രഹ്മനിഷ്ഠന്മാരായ യോഗികരം, ശബ്ദബ്രഹ്മത്തെ ഏകാഗ്രതയോടെ അനുസന്ധാനം ചെയ്യുന്ന വൈയാകരണന്മാർ, ആ വാഗ്‌വിഭജനത്തെ സാക്ഷാത്ക്കരിക്കുന്നു;ഈ വിഭജനങ്ങളിൽ പര,പശ്യന്തി, മധ്യമ എന്നിവ ആന്തരങ്ങളാകുന്നു. അവ മററുള്ളവക്കു ഗുഹയിലിരിക്കുന്നതുപോലെ അജ്ഞാതങ്ങളാകുന്നു. വൈയാകരണനാകട്ടെ ഉള്ളിൽ കടന്നു ശാസ്ത്രപ്രകാശംകൊണ്ടു കാണുന്നു. അവയാകട്ടെ ചേഷ്ടിക്കുന്നില്ല, പ്രവർത്തിക്കുന്നില്ല. ശ്രുതിക്കു ഗോചരമാകുന്നില്ല, പ്രത്യക്ഷമല്ല. യോഗികരംക്കുമാത്രം പ്രത്യക്ഷമാകുന്നു. നാലാമത്തേതായ വൈഖരിയാണു മനുഷ്യരുടെ ഭാഷ. ശബ്ദം നിഷ്പന്നമാകുന്നതു വൈഖരിയിലാണ്. ''വൈഖരീ ശബ്ദനിഷ്പത്തിഃ, മധ്യമാ ശ്രുതിഗോചരാ, ആന്തരാത്മാ ച പശ്യന്തീ, സൂക്ഷ്മാ വാഗനപായിനീ.'' നാക്കനക്കാതെതന്നെ മനസ്സിൽ ശബ്ദം പുറപ്പെടുവിക്കുന്നതു വക്താവിനു കേരംക്കാൻ കഴിയും, അതു മധ്യമയാണ്. കവികല്പനാഭേദത്തോടെ ആന്തരമായ അത്ഥമുള്ളതാണു പശ്യന്തി. ഭാവഭേദമററ പര സൂക്ഷ്മസ്വരൂപിണിയാകുന്നു. യോഗികരംക്കു സമാധിയിൽ മാത്രം സാക്ഷാത്ക്കരിക്കാവുന്നതാണതു്. ശ്രോത്രവിഷയ വൈഖരി. മധ്യമ ഹൃദയദേശസ്ഥ, പശ്യന്തി സ്വശ്രുതിഗോചര, പര സൂക്ഷ്മസ്വരൂപിണി. ശബ്ദസ്വരൂപനായി മത്ത്യനിൽ പ്രവേശിച്ച ഭഗവാൻ പ്രത്യക്ഷനാവുന്നതു് ഈ ക്രമത്തിലാണു എന്നു താല്പര്യം.

ഉതത്വഃ പശ്യന്ന ദദശ് വാച–
മുതത്വഃ ശൃണ്വൻ ന ശൃണോത്യേനാം
ഉതോ ത്വസ്മൈ തന്വം വിസസ്രേ
ജായേവ പത്യ ഉശതീ സുവാസാഃ. 3

ഉതത്വഃ വാചം പശ്യൻ ന ദദശ് (ഒരാളാകട്ടെ വാക്കിനെ കാണുന്നവനായിട്ടും കാണുന്നില്ല.) ഉതത്വഃ ശൃണ്വൻ അപി ഏനാം ന ശൃണോതി (ഒരാളാകട്ടെ കേരംക്കുന്നവനായിട്ടും അതിനെ കേരംക്കുന്നില്ല.) ഉതത്വസ്മൈ, സുവാസാഃ ഉശതീ ജായാ പത്യേ ഇവ തന്വം വിസസ്രേ(ഒരാരംക്കാകട്ടെ, വാക്കു് സുവേഷയായ, കാമിനിയായ പത്നി പതിക്കു് എന്നപോലെ, തന്റെ രൂപത്തെ വിവൃതമാക്കുന്നു, വെളിവാക്കുന്നു.) അവിദ്വാൻ വാക്കിനെ കാണുന്നവനാണെങ്കിലും ബോധമുണ്ടാകാത്തതുകൊണ്ടു കാണാത്തവൻ തന്നെയാകുന്നു. കേരംക്കുന്നവനാണെങ്കിലും താല്പര്യം ഗ്രഹിക്കാത്തതുകൊണ്ടു കേരംക്കാത്തവൻതന്നെയാകുന്നു.

മത്ത്യരിൽ ഏകൻ കാണുന്നവനാണെങ്കിലും വാക്കിനെ കാണുന്നില്ല. കാണാൻ പരിശ്രമിക്കുന്നു, എന്നാൽ പരിശ്രമം വേണ്ടവഴിക്കല്ലാത്തതുകൊണ്ടു്, ശബ്ദാനുശാസനത്തെ അനുസരിച്ചല്ലാത്തതുകൊണ്ടു്, വാക്കിന്റെ സ്വരൂപത്തെ അറിയുന്നില്ല. ഏകൻ ശ്രവിക്കുന്നവനാണെങ്കിലും അതിനെ ശ്രവിക്കുന്നില്ല. അവന്നു് ഉപദേശത്തെ ശ്രവിച്ചാലും ശ്രവണത്തിന്റെ ഫലം ഉണ്ടാകുന്നില്ല. ശബ്ദാനുശാസനത്തെ അനുസരിച്ചല്ലാതെ അത്ഥാവബോധം ഉണ്ടാവുകയില്ല. അതുകൊണ്ടു ശബ്ദാനുശാസനത്തിൽ പരിനിഷ്ഠിതരല്ലാത്ത അവിദ്വാന്മാക്കു് വാക്കിന്റെ രഹസ്യമായ സൂക്ഷ്മം ഗോചരമാകുന്നില്ല. എന്നാൽ അപൂവ്വം ഒരാരംക്കു് വാക്കു സ്വയം വ്യക്തമാക്കുന്നു. ആ ഭാഗ്യവാൻ ശബ്ദാനുശാസനത്തിൽ പ്രതിഷ്ഠനേടിയ വൈയാകരണനാണ്. ശോഭയേറിയ വസ്ത്രംകൊണ്ടാച്ഛാദിതയായ പത്നി, കാമയമാനയായി, ഋതുകാലത്തിൽ, സ്വപുരുഷനു സ്വയം ശരീരത്തെ വ്യക്തമാക്കി അധീനമാക്കുന്നതുപോലെ, വിദ്വാനായ വൈയാകരണന്നു്, വാക്കു സ്വയം സ്വരൂപത്തെ വെളിവാക്കിക്കൊടുക്കുന്നു. പുരുഷൻ പത്നിയുടെ ഭാവഹാവാദികളുടെ താൽപര്യത്തെ ശരിക്കും ധരിച്ചു പ്രവർത്തിക്കുന്നതുപോലെ, വൈയാകരണൻ വാക്കിന്റെ തത്ത്വത്തെ സമഗ്രമായി അവബോധിച്ചു, ശബ്ദസ്വരൂപനായ ഈശ്വരനെ ആരാധിക്കുന്നു. അത്ഥത്തെ അനുസന്ധാനം ചെയ്യുമ്പോഴും, ഉപദേശത്തെ ശ്രവിക്കുമ്പോഴും, വൈയാകരണന്നുമാത്രമേ സൂക്ഷ്മം വ്യക്തമാകുന്നുള്ളുവെന്നു താൽപര്യം.

# ജ്ഞാനിയും അജ്ഞാനിയും

ഡോ: ടി. എൻ. എൻ. ഭട്ടതിരിപ്പാട്

ജ്ഞാനിയും അജ്ഞാനിയും ഇരുട്ടും വെളിച്ചവുംപോലെ, ചൂടും തണുപ്പുംപോലെ, അന്യോന്യവിരുദ്ധങ്ങളായ രണ്ടു മണ്ഡലങ്ങളിലാണ് സ്ഥിതിചെയ്യുന്നതു്. അതിനാലവരെ തിരിച്ചറിയാൻ വ്യത്യസ്തലക്ഷണങ്ങൾ ഉണ്ടായിരിക്കണമെന്നാണ് സാധാരണക്കാർ ധരിച്ചിട്ടുള്ളതു്. അവർക്കീ രണ്ടു കൂട്ടരേയും കുറിച്ച് വ്യക്തമായ ചില ധാരണകളുണ്ട്. ജ്ഞാനി സർവ്വസംഗപരിത്യാഗിയായി, ജടയും കാഷായവസ്ത്രവും ധരിച്ച് കമണ്ഡലുവും രുദ്രാക്ഷമാലയുമായി അധികസമയവും വിജനപ്രദേശങ്ങളിൽ ധ്യാനനിരതനായിരിക്കണമെന്നും, അജ്ഞാനി നേരെ മറിച്ചു ലൗകികകാര്യങ്ങളിൽമാത്രം മുഴുകി ജനനിബിഡമായ പ്രദേശങ്ങളിൽ വസിക്കണമെന്നും മറ്റുമാണ് സാധാരണക്കാർ മനസ്സിലാക്കിയിട്ടുള്ളതു്. എന്നാൽ ജ്ഞാനിയെ സംബന്ധിച്ചേടത്തോളം ഇതൊന്നും വേണമെന്നതിന് ഒരു നിയമവുമില്ല. ജ്ഞാനി സത്യസാക്ഷാത്കാരം സിദ്ധിച്ചവനും അജ്ഞാനി അതില്ലാത്തവനുമാണെന്നതു ശരിയാണ്. ജ്ഞാനസ്ഥിതി ബാഹ്യചേഷ്ടകളെക്കൊണ്ടളക്കപ്പെടാവുന്നതല്ല എന്നതാണ് വാസ്തവം. കാരണം ജ്ഞാനവും അജ്ഞാനവും ഓരോരുത്തരുടേയും ആന്തരികാവസ്ഥകളാണ്; പ്രകടമായ ബാഹ്യചേഷ്ടകളല്ല. എങ്കിലും തത്ത്വലാഭത്തിനുവേണ്ടി ഒരു ഗുരുവിനെ വരിക്കാൻ ആഗ്രഹിക്കുന്ന ജിജ്ഞാസുക്കൾക്ക് ആരാണ് യോഗ്യനായവനെന്ന് അറിയേണ്ടതുണ്ട്. സിദ്ധികളും മറ്റും കാണിക്കുന്നതിലുള്ള സാമർത്ഥ്യംമാത്രം കണക്കിലെടുത്തു് ആരെയെങ്കിലും ഗുരുവായി സ്വീകരിക്കുന്നതു്, പലപ്പോഴും, ഗുണത്തേക്കാളേറെ ദോഷത്തെയാണ് ചെയ്യുക എന്നു വരാം. അതിനാൽ ആരാണ് ഗുരുനാഥനാവാനർഹനെന്ന് അറിയേണ്ടതു് ജിജ്ഞാസുവിനാവശ്യമാണ്. ശിഷ്യന് പാകത വന്നാൽ തക്കതായ ഗുരു വരാതിരിക്കില്ലെന്നു പറയാറുണ്ട്. എങ്കിലും വഞ്ചിതനാവാതിരിക്കാൻ ഓരോരുത്തരും ശ്രമിക്കേണ്ടതാണ്. തത്ത്വവിത്തുക്കളെമാത്രമേ സത്യാന്വേഷകൻ ഗുരുവായി സ്വീകരിക്കാവൂ. അവരെ എങ്ങനെ തിരിച്ചറിയാമെന്നതാണ് പ്രശ്നം. ജ്ഞാനിയുടേയും അജ്ഞാനിയുടേയും ആന്തരികാവസ്ഥകൾ എന്തായിരിക്കണമെന്നും അവ അവരുടെ ബാഹ്യചേഷ്ടകളെ എങ്ങനെ നിയന്ത്രിക്കുമെന്നും ഇതിനോടനുബന്ധിച്ചു ചിന്തിക്കുന്നതു് അനുചിതമായിരിക്കുകയില്ല.

**ജ്ഞാനി**

തത്ത്വം സാക്ഷാല്കരിച്ചവനാണ് ജ്ഞാനി. ഏകവും അദ്വയവുമായ ബ്രഹ്മമാണ് താനെ

---

ഇങ്ങനെയുള്ള ശബ്ദത്തിന്റെ സൂക്ഷ്മരൂപമാണ് സ്ഫോടം. അലങ്കാരശാസ്ത്രത്തിൽ ധ്വനി എന്നാണ് ഈ സ്ഫോടത്തിന്നു പ്രസിദ്ധമായ പേരു്. ആലങ്കാരികന്മാർ വ്യഞ്ജനാവൃത്തിയെ സ്വീകരിച്ചിട്ടുള്ളതു സ്ഫോടത്തെ ആസ്പദമാക്കിയാണ്. സ്ഫോടം ഏതൊരു വിധത്തിൽ വാച്യലക്ഷ്യതാല്പര്യാദിഭേദത്തോടെ പദത്തിന്റെ അർത്ഥം പറയുന്നില്ലയോ അതുപോലെ വ്യഞ്ജനാവൃത്തിയും പദാർത്ഥങ്ങളിലുള്ള ഭേദങ്ങളെ ഒന്നും കാണിക്കാതെ അർത്ഥത്തെ വ്യഞ്ജിപ്പിക്കുകയാണ് ചെയ്യുന്നതു്. കാമിക്കുന്ന സ്ത്രീ തന്നെത്താൻ തന്റെ ദയിതന്നു പ്രകാശിപ്പിക്കുന്നതുപോലെ വാക്കു തന്നെത്താൻ പണ്ഡിതന്നു പ്രകാശിപ്പിക്കുന്നുവെന്നു പറഞ്ഞതിന്ന് ഇതു തന്നെയാണർത്ഥം. ആനന്ദവർദ്ധനാചാര്യർ ധ്വന്യാലോകത്തിൽ പറഞ്ഞിരിക്കുന്നതു് ''വൈയാകരണന്മാരുടെ സ്ഫോടസിദ്ധാന്തത്തെ അനുസരിച്ചാണ് ഞങ്ങൾ ധ്വനിസിദ്ധാന്തത്തെ സ്വീകരിച്ചിട്ടുള്ളതു്'' എന്നാകുന്നു.

ന്നും, തന്നിൽനിന്നും ഭിന്നമായിട്ടൊന്നുമില്ലെന്നും ജ്ഞാനിയ്ക്കറിയാം. മരുഭൂമിയിൽ കാണപ്പെടുന്ന കാനൽജലംപോലെ പ്രപഞ്ചപ്രതീതി വെറും ഭ്രമം മാത്രമാണെന്നയാൾക്ക ബോദ്ധ്യമുണ്ട്. അതിനാൽ പ്രാപഞ്ചികമായതിലൊന്നിലും അയാൾക്കാഗ്രഹമില്ല; ഒന്നിനോടും ആസക്തിയുമില്ല. ജ്ഞാനി എപ്പോഴും ബ്രഹ്മം മാത്രം കാണുന്നു; മററൊന്നും കാണുന്നില്ല എന്നു പറയാറുണ്ട്. ഇതു തെററാണ്. കാരണം ബ്രഹ്മം ആക്കും വിഷയമല്ല. അതിനാൽ ജ്ഞാനിയും ബ്രഹ്മത്തെ കാണുന്നില്ല. ബ്രഹ്മസാക്ഷാൽക്കാരം സിദ്ധിച്ചിട്ടുള്ളതിനാൽ അയാൾ ബ്രഹ്മമായി നിലകൊള്ളുന്നു എന്നു വേണമെങ്കിൽ പറയാം. സദാ ബ്രഹ്മാനുഭൂതിയ്ക്കു വേണ്ടി അയാളൊന്നും ചെയ്യുന്നുമില്ല. തത്ത്വവിത്താണെന്നതുകൊണ്ട് അയാൾക്ക പ്രത്യേകമായൊരു സന്തോഷവുമില്ല താനും.

> യത്പദം പ്രേപ്സവോ ദീനാഃ
> ശക്രാദ്യാഃ സർവ്വദേവതാഃ
> അഹോ! തത്ര സ്ഥിതോ യോഗീ
> ന ഹർഷമുപഗച്ഛതി.

അത്യാഗ്രഹത്തോടുകൂടി ഏതു പദം പ്രാപിക്കാൻ ഇന്ദ്രാദിദേവന്മാരെല്ലാം ആഗ്രഹിക്കുന്നുവോ അതിലാണ് യോഗി സ്ഥിതിചെയ്യുന്നതു്. അതുകൊണ്ടയാൾക്ക പ്രത്യേകിച്ചൊരു സന്തോഷവുമില്ലതാനും! അത്ഭുതം തന്നെ!

എന്നാൽ ഇന്ദ്രിയവ്യാപാരങ്ങളുള്ളേടത്തോളംകാലം പ്രപഞ്ചപ്രതീതികളില്ലാതിരിക്കാൻ വയ്യതന്നെ. കാരണം അന്യഥാജ്ഞാനത്തെ പ്രദാനം ചെയ്യുക എന്നതു് ഇന്ദ്രിയധർമ്മമാണ്. ശാരീരികപീഡകളെക്കുറിച്ച് അതിനാലയാൾ അജ്ഞനാവാൻ വയ്യ. അതായതു് ശാരീരികമായ ശീതോഷ്ണങ്ങളും മാനസികമായ സുഖദുഃഖങ്ങളും ജ്ഞാനിയേയും സ്പർശിക്കും എന്നർത്ഥം. പക്ഷേ ഇതെല്ലാം ഇന്ദ്രജാലംപോലെ അസത്യമാണെന്നുറപ്പുള്ളതിനാൽ രാഗദ്വേഷാദികൾക്കോ ലോഭമോഹാദികൾക്കോ അയാളെ നിലതെററിയ്ക്കാൻ കഴിയില്ല എന്നു മാത്രം. മരുഭൂമിയിലെ കാനൽജലം വെറും ഭ്രമമാണെന്നറിയുന്നവൻ ആ വെള്ളംകൊണ്ട് ദാഹശമനത്തിനിച്ഛിക്കാത്തതുപോലെ പ്രാപഞ്ചികവിഷയങ്ങൾ അസത്താണെന്നറിയുന്ന തത്ത്വജ്ഞൻ അവയുടെ പിന്നാലെ ഓടി നടക്കുകയുമില്ല. ഒന്നിനോടും മമതയില്ലാത്തതുപോലെ ഒന്നിനോടും വെറുപ്പും അയാൾക്കുണ്ടായിരിക്കുകയില്ല. അസദ്വസ്തുക്കളോടു മമതയും വെറുപ്പും തോന്നേണ്ട കാര്യമില്ലല്ലോ. അതിനാൽ ബ്രഹ്മസ്ഥനായ ജ്ഞാനി ശരീരമടക്കം പ്രപഞ്ചത്തിലുള്ള സകലതും വെറുക്കണമെന്ന ധാരണ ശരിയല്ല. 'സർവ്വത്രാനാദരം കുരു' എന്നാണ് അഷ്ടാവക്രൻ ജനകനോടു പറയുന്നതു്. ഒന്നിനോടും ഒരു ആദരവും കാണിയ്ക്കാതിരിക്കുക. ജ്ഞാനി സക്തനല്ല; അസക്തനുമല്ല. ഒന്നിനേയും ആഗ്രഹിക്കുന്നില്ല; വെറുക്കുന്നുമില്ല. ജീവിതം നിലനില്ക്കുന്നതിൽ അസഹിഷ്ണുതയോ അവസാനിച്ചു കാണാനാഗ്രഹമോ അയാൾക്കില്ല. എവിടേയും സമദൃക്കും എല്ലാററിലും പ്രശാന്തമനസ്സനുമാണ് അയാൾ.

### അജ്ഞാനി

തത്ത്വം ഗ്രഹിച്ചിട്ടില്ലാത്തവനാണ് അജ്ഞാനി. അയാൾക്കെന്തൊക്കെയോ ആഗ്രഹങ്ങളുണ്ട്; ആശകളുണ്ട്. അവയെ നേടിയെടുക്കാൻ അയാൾ ഉത്സുകനാണ്. ജ്ഞാനിയുടേതുപോലെ അയാളുടെ മനസ്സു പ്രശാന്തമല്ല; സദാ അസ്വസ്ഥമാണ്. 'ആശാ ഹി പരമം ദുഃഖം' എന്ന തത്ത്വമനുസരിച്ച് അയാളെന്നും ദുഃഖിതനാണ്. ഒരാഗ്രഹം സാധിച്ചുകഴിഞ്ഞാൽ മററൊന്നയാളെ കീഴടക്കുകയായി. അങ്ങനെ അയാളെന്നും അശാന്തമനസ്സനാണ്; അതൃപ്തനാണ്. ധനസമ്പാദനത്തിനു കഷ്ടപ്പാടു്; സമ്പാദിച്ചാൽ അതു പോകാതെ നോക്കുന്നതിനു കഷ്ടപ്പാടു്; പോയാൽ പോയതിനെക്കുറിച്ചു ചിന്തിച്ചുള്ള കഷ്ടപ്പാട് – ഇങ്ങനെ ഐഹികവസ്തുക്കളെല്ലാം ആത്യന്തികവിശകലനത്തിൽ ദുഃഖങ്ങളാണ് എന്നതാണ് വാസ്തവം.

ശാന്തമനസ്സനായ ജ്ഞാനിയേയും അശാന്തമനസ്സനായ ലൗകികനേയും അവരുടെ ബാഹ്യചേഷ്ടകൾകൊണ്ട് തിരിച്ചറിയാൻ കഴിയുമോ എന്നതാണ് പ്രശ്നം. മിക്കപ്പോഴും കഴിയില്ല എന്നു പറയേണ്ടിയിരിക്കുന്നു. രണ്ടു കൂട്ടരും കർമ്മോന്മുഖന്മാരായോ കർമ്മവിമുഖന്മാരായോ കാണപ്പെടാം. ലൗകികൻെറ കർമ്മോന്മുഖത്വം തനിയ്ക്കെന്തോ നേടിയെടുക്കാനുണ്ടെന്ന വിശ്വാസത്തിലാണ്. ജ്ഞാനി പ്രത്യേകിച്ചൊരു ദ്ദേശവും കൂടാതെ പലേ പ്രവൃത്തികളിലും നിമഗ്നനായെന്നു വരാം. അല്ലെങ്കിൽ മററുള്ളവരുടെ നന്മയ്ക്കുവേണ്ടി പലതും ചെയ്തെന്നു വരാം. മററുള്ളവരേയും താനായി കാണുന്ന ജ്ഞാനി അവ

രുടെ കഷ്ടപ്പാടിൽ, അതില്ലാത്തതാണെന്നറിയാമെങ്കിലും, ചിലപ്പോഠ കരളലിഞ്ഞ് അവരെ സമാധാനിപ്പിക്കാനായി സ്വയം പ്രവൃത്ത്യുന്മുഖനാവുന്നു. അജ്ഞാനിയുടെ കർമ്മവൈമുഖ്യം നൈരാശ്യജന്യമായ അലസതയാണെങ്കിൽ, ജ്ഞാനിയുടേതു് തനിയ്ക്കൊന്നും ചെയ്യാനില്ലെന്ന ദൃഢനിശ്ചയംകൊണ്ടുണ്ടായതാണെന്നു മാത്രം. അങ്ങനെ ഉദ്ദേശം രണ്ടാണെങ്കിലും രണ്ടു പേരുടേയും ബാഹ്യചേഷ്ടകഠ ഒന്നു തന്നെയാവാമെന്നർത്ഥം.

ഏണ്ടും സമദൃക്കും പ്രശാന്തമനസ്സനുമായ ജ്ഞാനിയുടെ ബാഹ്യചേഷ്ടകഠ ഇന്നവിധമായിരിക്കണമെന്നനുശാസിക്കുന്ന യാതൊരു നിയമവുമില്ല. ചിലപ്പോളവർ മഹാഭോഗികളെപ്പോലെയും, ചിലപ്പോഠ വലിയ ത്യാഗികളെപ്പോലെയും, ചിലപ്പോഠ കർത്തവ്യനിരതന്മാരെപ്പോലെയും ചിലപ്പോഠ വിധിപോലുള്ള കർമ്മാനുഷ്ഠാനത്തിൽ ആമഗ്നരായവരെപ്പോലെയും അവർ ജീവിതം നയിച്ചെന്നുവരാം.

കൃഷ്ണോ ഭോഗീ ശുകസ്ത്യാഗീ നൃപൗ ജനകരാഘവൗ
വസിഷ്ഠഃ കർമ്മകർത്താ ച തേഷാം മുക്തിസ്ഥിതിസ്സമാ.

ഭഗവാൻ ശ്രീകൃഷ്ണൻ, ലോകദൃഷ്ടിയിൽ, ഭോഗലാലസനായിരുന്നു. ശുകമഹർഷി ജാത്യാതന്നെ ത്യാഗിയും, ശ്രീരാമനും ജനകനും ക്ഷത്രധർമ്മസ്ഥരും വസിഷ്ഠൻ പരികർമ്മിയുമായിരുന്നു. എല്ലാവരുടേയും മുക്ത്യവസ്ഥ തുല്യവുമായിരുന്നു. കാരണം ജ്ഞാനികഠക്കൊന്നും നേടേണ്ടതായിട്ടില്ല. അതിനാലവർക്കൊരു ആസൂത്രിതപരിപാടി ആവിഷ്കരിക്കേണ്ട കാര്യവുമില്ല. വന്നപോലെ ജീവിതം നയിക്കുക മാത്രമാണവർ ചെയ്യുന്നതു്. അതിനാൽ അവരിന്നവിധത്തിൽ പ്രവർത്തിക്കുമെന്നാക്കും പ്രവചിക്കാൻ വയ്യ. ശരീരേന്ദ്രിയമനോബുദ്ധ്യഹങ്കാരങ്ങളിലൊന്നും അവർ അഹംബുദ്ധി വെച്ചു പുലർത്തുന്നില്ല. അപ്പോഠ അവർക്കെന്തു ലക്ഷ്യമാണുള്ളതു്? മുമുക്ഷുവിനു് മോക്ഷമെന്ന ലക്ഷ്യമുണ്ടു്. മുക്തനെന്താണാഗ്രഹിക്കാനുള്ളതു്?

ആപ്തകാമസ്യ കാ സ്പൃഹാ?

സകലകാമങ്ങളും കൈവന്നവനെന്താണാഗ്രഹിക്കാനുള്ളതെന്നാണു് ഗൗഡപാദമഹർഷി ചോദിക്കുന്നതു്. ആഗ്രഹങ്ങളില്ലെങ്കിൽ അവിരതം എന്തിനു പ്രവർത്തിക്കുന്നു? ജ്ഞാനിയുടെ പ്രവൃത്തി അതിനാൽ നിവൃത്തിക്കു തുല്യമാണു്.

നിസ്പൃഹം മാനസം യസ്യ
നൈരാശ്യേƒപി മഹാത്മനഃ
തസ്യാത്മജ്ഞാനതൃപ്തസ്യ
തുലനാ കേന ജായതേ.

നൈരാശ്യത്തിലും നിസ്പൃഹമനസ്കനായ ആത്മജ്ഞാനതൃപ്തനോടുപമിക്കപ്പെടാനാരുണ്ടു്? ആരുമില്ലെന്നർത്ഥം.

ജ്ഞാനലബ്ധിക്കു ശേഷവും പ്രാരബ്ധകർമ്മം ചെയ്തുതീരുന്നതു വരെ ജ്ഞാനി ശരീരം പേറി നടക്കണമെന്നു പറയാറുണ്ടു്. അതായതു് സഞ്ചിതവും ആഗന്തുകവുമായ കർമ്മഫലങ്ങളെ മാത്രമേ ജ്ഞാനത്തിനു നശിപ്പിക്കാൻ കഴിയൂ. പ്രാരബ്ധം അനുഭവിച്ചുതന്നെ തീരണമെന്നർത്ഥം. എന്നാൽ ശരിക്കും ജ്ഞാനലാഭം കിട്ടിക്കഴിഞ്ഞവനു് ഒരു പ്രാരബ്ധവുമില്ല എന്നതാണു് പരമാർത്ഥം. ലോകരുടെ ദൃഷ്ടിയിലാണയാഠ ശരീരിയായി നിലകൊള്ളുന്നതു്. ജ്ഞാനി തന്നെ ശരീരമായി കാണുന്നില്ല. പിന്നെ എന്തു പ്രാരബ്ധമാണയാഠക്കുള്ളതു്? അയാഠക്കു് ജീവനോ ജീവന്മുക്തിതപംപോലുമോ ഇല്ല. അന്യരുടെ ദൃഷ്ടിയിൽ അയാഠ വിദ്വാനോ, ജഡനോ, യോഗിയോ, ജീവന്മുക്തനോ — എന്തുമായിക്കൊള്ളട്ടെ. അയാഠ തന്നെ ബ്രഹ്മത്തിൽനിന്നന്യമായി കാണുന്നില്ല; തനിക്കു പ്രാരബ്ധകർമ്മം ചെയ്യേണ്ടതായിട്ടുണ്ടെന്നും കരുതുന്നില്ല.

ദേഹസ്ഥയോഗിമാർക്കേ്രത കർമ്മനൈഷ്കർമ്മ്യബുദ്ധികഠ

എന്നാണഷ്ടാവക്രഗീതയിൽ പറഞ്ഞിട്ടുള്ളതു്. ജ്ഞാനിക്കിതു രണ്ടുമില്ല. അതുപോലെതന്നെ,

ഏകാഗ്രതാനിരോധങ്ങഠ
അഭ്യസിപ്പതു മൂഢരാം
ധീരൻ കൃത്യം കാണ്മതില്ല
സുപ്തൻപോൽ സ്വപദേ സ്ഥിതൻ.

താൻ ബ്രഹ്മമാണെന്നുറപ്പുള്ളതിനാൽ ബ്രഹ്മപ്രാപ്തിക്കുവേണ്ടി സമാധി ശീലിക്കാൻ ജ്ഞാനി തുനിയുകയില്ല. സുപ്തനെപ്പോലെ ജ്ഞാനി എപ്പോഴും ബ്രഹ്മത്തിൽ വിശ്രമിക്കുകയാണു്. മൂഢന്മാരാണു് ഇതിനുവേണ്ടി സമാധി ശീലിക്കുന്നതു്.

ബ്രഹ്മം വേറായ്ക്കാണ്മവന്നാം
''ബ്രഹ്മം ഞാനെ''ന്ന ചിന്തന
രണ്ടാമതൊന്നും കാണാത്ത
നിശ്ചിന്തന്നെന്തു ചിന്തയാം?

ബ്രഹ്മത്തെ തന്നിൽനിന്നു ഭിന്നമായി കാണുന്നവനേ താൻ ബ്രഹ്മമാണെന്നു നിദിധ്യാസം ചെയ്യേണ്ടതുള്ളൂ. രണ്ടാമതൊന്നുണ്ടെന്നു കാണാൻ കഴിയാത്തവനു് എന്തിനെക്കുറിച്ചാണു് ചിന്തിയ്ക്കാനുള്ളതു് ? ജ്ഞാനിക്കു് ''അഹം ബ്രഹ്മാസ്മി'' എന്നുപോലും ചിന്തിക്കേണ്ടതില്ലെന്നർത്ഥം. ''ഞാൻ ശരീരമാണെ''ന്നു നമ്മളിലാരും ചിന്തിക്കാറില്ല. കാരണം നമുക്കതിൽ ഉറപ്പുണ്ടു്. അതുപോലെ താൻ ബ്രഹ്മമാണെന്നു ജ്ഞാനി ചിന്തിക്കാറില്ല. അതിലയാൾക്കും ഉറപ്പുണ്ടു്.

വിഷയക്കടുവായെക്കണ്ടിണ്ടലാണ്ടഭയാർത്ഥികൾ
മനസ്സു രോധിച്ചേകാഗ്രമാക്കാൻ പൂകുന്നു വൻഗുഹ.

വിഷയങ്ങളാകുന്ന ഹിംസ്രമൃഗങ്ങളെക്കണ്ടു ഭയപ്പെടുന്നതും അഭയത്തിനായി ജനരഹിതമായ ഗുഹകളിൽ കേറി മനസ്സാപ്പിക്കാൻ നോക്കുന്നതും ജ്ഞാനികളുടെ സ്വഭാവമല്ല. അവക്കു വിഷയങ്ങളെ പേടിയില്ല.

ഇപ്രകാരമുള്ള ജ്ഞാനികളുടെ ബാഹ്യചേഷ്ടകളെ നിയന്ത്രിക്കാനെന്തുണ്ടു് ? ഒന്നുമില്ല തന്നെ. അതാണയാൾ കർമ്മവിമുഖനോ കർമ്മനിരതനോ ആവാമെന്നു പറഞ്ഞതു്. മുമ്പു പറഞ്ഞതുപോലെ ജ്ഞാനം ഒരാന്തരികാവസ്ഥയാണു്. ബാഹ്യചേഷ്ടകൾക്കതിനെ പ്രകടമാക്കാൻ കഴിയില്ല. അറിവിനെ അറിവിനല്ലാതെ പ്രകാശിപ്പിക്കാൻ കഴിയുമോ ? സീതാപഹരണത്തിനുശേഷം വികാരതരളിതനെപ്പോലെ കാണപ്പെട്ട ശ്രീരാമൻ രാവണവധാനന്തരം തന്റെ മുന്നിലേയ്ക്കു് ആനയിക്കപ്പെട്ട സീതയെ നിർദ്ദയം ഉപേക്ഷിക്കാനും തയ്യാറായി. കാരണം സീതയുടെ ചാരിത്രശുദ്ധി മററുള്ളവരുടെ മുന്നിൽ ഒരു ചോദ്യചിഹ്നമായി നിലനില്ക്കുന്നേടത്തോളം കാലം താനവളെ സ്വീകരിക്കുന്നതുചിതമല്ലെന്നദ്ദേഹം നിശ്ചയിച്ചു. ജഡഭരതൻ ആദ്യന്തം തന്റെ തത്ത്വജ്ഞാനം മൂടിവെയ്ക്കാനാണിഷ്ടപ്പെട്ടതു്. ഇതെല്ലാം എന്തുകൊണ്ടെന്ന ചോദ്യമുദിക്കുന്നില്ല. അവയ്ക്കു വിശദീകരണമില്ല. ജ്ഞാനിയുടെ നില ജ്ഞാനിക്കു മാത്രമേ അറിയൂ. ബാഹ്യചേഷ്ടകൾ ആന്തരികാവസ്ഥയെ പ്രതിഫലിപ്പിക്കണമെന്ന നിയമം ലൗകികന്മാർക്കു ബാധകമായിരിക്കാം; ജ്ഞാനിക്കു ബാധകമല്ലതന്നെ.

എന്നാൽ ജ്ഞാനിയെ തട്ടിപ്പുകാരിൽനിന്നു തിരിച്ചറിയേണ്ടതു് ഗുരുലാഭത്തിനിച്ഛിക്കുന്ന ജിജ്ഞാസുവിനത്യാവശ്യമാണു്. ''നേതി,'' ''നേതി'' എന്ന തത്ത്വപ്രകാരം ഇതേറെക്കുറെ സാധിക്കാം. അതായതു്, ഇന്നിന്ന ആളുകൾ ഗുരുനാഥനാവാൻ പററിയവരല്ലെന്ന നിർവ്വചനപ്രകാരം ഗുരുവിനെ തിരഞ്ഞെടുത്താൽ വലിയ അബദ്ധം പററാതെ കഴിക്കാമെന്നർത്ഥം.

വികാരവിചാരങ്ങൾക്കു് ശാശ്വതമായടിമപ്പെടുന്നവൻ ജ്ഞാനിയാവാൻ വയ്യ. പരോപദ്രവം സ്ഥിരജോലിയായി സ്വീകരിച്ചിട്ടുള്ളവനും വിഷയങ്ങളുടെ പിന്നാലെ പായുന്നവനും തത്ത്വം ഗ്രഹിച്ചിട്ടുള്ളവനല്ല. സ്വഭാവത്തിനാർജ്ജവമില്ലാത്തവനും വാക്കിലും പ്രവൃത്തിയിലും കാപട്യവും ഔദ്ധത്യവും പ്രകടിപ്പിക്കുന്നവനും ഗുരുനാഥനാവാൻ യോഗ്യനല്ല. സ്വാഭിപ്രായം അന്യനിലടിച്ചേല്പിക്കാൻ ശ്രമിക്കുന്നവനേയും, സിദ്ധികൾ കാട്ടി മയക്കാൻ ശ്രമിക്കുന്നവനേയും സംശയദൃഷ്ടിയോടെ വേണം വീക്ഷിക്കാൻ. ശിഷ്യന്റെ ചോദ്യങ്ങൾക്കു മറുപടി പറയാൻ പററാത്തവനും, ചോദ്യങ്ങളെ നിരുത്സാഹപ്പെടുത്തി, താൻ പറയുന്നതു വിശ്വസിക്കണമെന്നു പറയുന്നവനും ഗുരുവിന്റെ സ്ഥാനം അലങ്കരിക്കാൻ പററിയവനല്ല. അവൻ ജ്ഞാനിയുമല്ല. പാണ്ഡിത്യപ്രകടനത്തിലൗത്സുക്യമുള്ളവനും, പേരിനും പെരുമയ്ക്കും വേണ്ടി ശ്രമിക്കുന്നവനും തത്ത്വജ്ഞനാവാൻ വയ്യ. വിനയവും, നിസ്സംശയത്വം വരുത്താനുള്ള കഴിവും സന്നദ്ധതയും, ശിഷ്യന്റെ ആദ്ധ്യാത്മികസ്ഥിതിക്കൊത്തു് കാര്യങ്ങൾ പറഞ്ഞു ബോധിപ്പിക്കാനുള്ള പാടവവുമില്ലാത്തവനെ ഗുരുവായി വിചാരിച്ചിട്ടു് ഒന്നും നേടാൻ പോകുന്നില്ല. ഗുരുലാഭമിച്ഛിക്കുന്നവൻ ഇതിലൊക്കെ ശ്രദ്ധിച്ചാൽ മാത്രം മതി. തക്കസമയത്തു് യോഗ്യനായ ഗുരു വന്നുചേരാതിരിക്കുകയില്ല. പക്ഷെ അതിനുമുമ്പു ധൃതികൂട്ടി പിരട്ടുവിദ്യകളിൽ കുടുങ്ങി ആദ്യം കാണുന്നവനെ ഗുരുവായി വരിച്ചാൽ അധോഗതിമാത്രമായിരിക്കും ഫലം. അതു കൂടാതെ കഴിക്കാൻ ജിജ്ഞാസു ശ്രമിക്കണം. അല്ലെങ്കിൽ പുരോഗതിക്കുപകരം അധോഗതി മാത്രമായിരിക്കും ഫലം.

# പഞ്ചമകാരങ്ങൾ

പൂവത്തിങ്കൽ ശ്രീധരൻനായർ

താന്ത്രികവിധിപ്രകാരമുള്ള സാധനാനുഷ്ഠാനത്തിൽ ഏററവും പ്രാധാന്യമർഹിക്കുന്നവയാണ് പഞ്ചമകാരങ്ങൾ. മദ്യം, മാംസം, മത്സ്യം, മുദ്ര, മൈഥുനം ഇവയെയാണ് പഞ്ചമകാരങ്ങൾ എന്നു പറയുന്നത്. താന്ത്രികസാധനയിൽ വളരെയധികം തെററിദ്ധരിക്കപ്പെട്ടിട്ടുള്ള പദങ്ങളാണിവ. കേവലം ബാഹ്യമായ അർത്ഥംമാത്രം ആലോചിച്ചാൽ ഈ അനർത്ഥം വരാവുന്നതുമാണ്. താന്ത്രികസാധനകളുടെ ഉപജ്ഞാതാക്കന്മാർ യോഗീശ്വരന്മാരായിരുന്നു. അതുകൊണ്ടുതന്നെ ഇവിടെ ബാഹ്യാർത്ഥത്തിന് പ്രസക്തിയില്ല എന്നനുമാനിക്കാം.

താന്ത്രികാചാരത്തിന് കൗളാചാരമെന്നും വാമാചാരമെന്നും പേരുകളുണ്ട്. കൗളികന്മാർ എന്ന് താന്ത്രികന്മാരെ വിളിക്കാറുണ്ട്. കൗളികൻ എന്നതിന് അർത്ഥം ഇതാണ്:

അകുലം ശിവ ഇത്യുക്തം കുലം ശക്തിഃ പ്രകീർത്തിതാ
കുലാകുലാനുസന്ധാനാൽ നിപുണാഃ കൗലികാഃ പ്രിയേ.

അകുലം എന്നാൽ ശിവൻ എന്നും കുലം എന്നാൽ ശക്തി എന്നും അർത്ഥം. കുലാകുലങ്ങളുടെ അനുസന്ധാനംകൊണ്ടാണ് കൗലിക (കൗളിക) പദം ഉണ്ടായിരിക്കുന്നത്. വാമപദത്തിന് സ്ത്രീ എന്ന അർത്ഥം സങ്കല്പിച്ചാണ് മറെറാരു ഭ്രമം. എന്നാൽ ആ പദത്തിന് മനോഹരം, പ്രശസ്തം എന്നെല്ലാംകൂടി അർത്ഥമുണ്ട്. ഇനിയും പഞ്ചമകാരങ്ങളെപ്പററി ചിന്തിക്കാം.

### മദ്യം

എന്താണിതുകൊണ്ടുദ്ദേശിക്കുന്നത് ?

യദുക്തം പരമം ബ്രഹ്മ നിർവ്വികാരം നിരഞ്ജനം
തസ്മിൻ പ്രമദനം ജ്ഞാനം തന്മദ്യം പരികീർത്തിതം.

നിർവ്വികാരവും, നിരഞ്ജനവുമായ പരബ്രഹ്മത്തെപ്പററിയുള്ള ആനന്ദത്തിൽനിന്നു ജനിക്കുന്ന ജ്ഞാനമാണ് മദ്യം എന്നു പറയുന്നത്.

വ്യോമപങ്കജനിഷ്യന്ദസുധാപാനരതോ നരഃ
മധുപായീ സമം പ്രോക്തസ്ത്വിതരേ മദ്യപായിനഃ.

ബ്രഹ്മരന്ധ്രസ്ഥിതമായ സഹസ്രദളപത്മത്തിൽനിന്നും ഒഴുകുന്ന സുധയെ പാനം ചെയ്യുന്നവരാണ് ഇവിടുത്തെ മദ്യപാനികൾ. മററ് മദ്യം കുടിക്കുന്നവരെല്ലാം വെറും കള്ളുകുടിയന്മാരാണ്. (ഇവിടെനിന്നു ചിന്തിക്കുക എഴുത്തച്ഛൻ മദ്യപാനിയായിരുന്നു എന്ന ആരോപണത്തെക്കുറിച്ച്.)

ബ്രഹ്മസ്ഥാനസരോജപാത്ര-
ലസിതാ ബ്രഹ്മാണ്ഡതൃപ്തിപ്രദാ
യാ ശുഭ്രാംശുകലാസുധാവിഗളിതാ
സാ പാനയോഗ്യാ സുരാ.

ബ്രഹ്മരന്ധ്രസ്ഥിതമായ സഹസ്രാരപാത്രത്തിൽനിന്നും ഒഴുകുന്ന ആനന്ദാമൃതം പാനയോഗ്യമായ മദ്യമാകുന്നു. യഥാർത്ഥ വാമാചാരികൾ വൈരാഗ്യസമ്പന്നന്മാരും സദാചാരനിഷ്ഠരുമായിരുന്നു.

### മാംസം

പുണ്യാപുണ്യപശും ഹത്വാ
ജ്ഞാനഖഡ്ഗേന യോഗവിത്
പരേ ലയം നയേത് ചിത്തം
മാംസാശീ സ നിഗദ്യതെ.

പുണ്യപാപരൂപമായ പശുവിനെ ജ്ഞാനഖഡ്ഗംകൊണ്ട് ഹിംസിച്ചിട്ട് യോഗി മനസ്സിനെ ബ്രഹ്മത്തിൽ ലയിപ്പിക്കണം. അങ്ങനെ ചെയ്യുന്ന ആളാണ് തന്ത്രശാസ്ത്രത്തിലെ മാംസാഹാരി.

മാശബ്ദാദ്രസനാ ജ്ഞേയാ തദംശാൻ രസനാപ്രിയാൻ
സദാ യോ ഭക്ഷയേദ് ദേവി സ ഏവ മാംസസാധകഃ.

മാ എന്ന ശബ്ദം രസനയെ കുറിക്കുന്നു. അതിൻെറ അംശമാണ് വാക്ക്. ആ വാക്കിനെ സർവ്വദാ ഭക്ഷിക്കുന്നവൻ, അതായത് സദാ വാക്സംയമം ചെയ്യുന്നവൻ ആണ് മാംസസാധകൻ.

ജീവനെ മാംസമെന്നപോലെ അജ്ഞാനം ആവരണം ചെയ്തിരിക്കുന്നു. അജ്ഞാനവും

മാംസവും ഒരുപോലെ ആണ്. അതുകൊണ്ട് അജ്ഞാനത്തിൻെറ ഭക്ഷണം അഥവാ നാശനം ആണ് മാംസഭക്ഷണം.

'കാമക്രോധലോഭമോഹപശൂ-
കാംശ്ഛിത്വാ വിവേകാസിനാ
മാംസം നിർവിഷയം പരാത്മ
സുഖദം ഭുഞ്ജന്തി തേഷാം ബുധാഃ.'

കാമക്രോധലോഭമോഹങ്ങളായ പശുക്കളെ വിവേകഖഡ്ഗംകൊണ്ടു ഛേദിച്ചിട്ട് നിർവിഷയമായി പരമാത്മസുഖദമായ മാംസത്തെ വിദ്വാന്മാർ ഭുജിക്കുന്നു.

## മത്സ്യം

മാനസാദീന്ദ്രിയഗണം സംയമ്യാത്മനി യോജയേത്
സ മീനാശീ ഭവേദ്ദേവി ഇതരേ പ്രാണിഹിംസകാഃ.

മനസ്സ് തുടങ്ങിയ ഇന്ദ്രിയങ്ങളെ സംയമനം ചെയ്തു് ആത്മാവിനോടു് യോജിപ്പിക്കുന്ന ആളാണ് മത്സ്യഭക്ഷകൻ. മററുള്ളവർ പ്രാണിഹിംസകന്മാരാണ്. ഈ അത്ഥം തന്നെയാണ് മേരുതന്ത്രത്തിലെ,

മനസാ ചേന്ദ്രിയഗ്രാമം സംയോജ്യാത്മനി യോഗവിത്
മത്സ്യാശീ സ ഭവേദ്ദേവി ശേഷാ ധീവരവൃത്തയഃ.

എന്ന പദ്യത്തിനും ഉള്ളതു്. ആത്മസംയമമില്ലാതുള്ള മററു മത്സ്യഭക്ഷകർ ധീവരവൃത്തികരം (മുക്കവർ) എന്നാണ് അതിൽ ആക്ഷേപിച്ചിരിക്കുന്നതു്.

അഹങ്കാരം, ദംഭം, മദം, പൈശൂന്യം, മത്സരം, ദ്വേഷം ഈ ആറു ശത്രുക്കളെ വൈരാഗ്യമാകുന്ന വലയിൽ പിടിച്ചു്, സദ്വിദ്യയാകുന്ന അഗ്നിയിൽ പചിച്ചിട്ടു് സദാ ഭക്ഷിക്കണം എന്നത്ഥമുള്ള ഒരു പദ്യം ഭൈരവയാമളത്തിലുണ്ട്. ആഗമസാരത്തിൽ ഇങ്ങനെ കാണുന്നു:

ഗംഗായമുനയോർമദ്ധ്യേ മത്സ്യൗ ദ്വൗ ചരതഃ സദാ
തൗ മത്സ്യൗ ഭക്ഷയേദ് യസ്തു സ ഭവേന്മത്സ്യസാധകഃ.

ഗംഗായമുനകളുടെ (ഇഡാപിംഗലകളുടെ) മദ്ധ്യത്തിൽ സഞ്ചരിക്കുന്ന രണ്ടു മത്സ്യങ്ങളെ (ശ്വാസപ്രശ്വാസങ്ങളെ) ബന്ധിച്ചു ഭക്ഷിക്കുന്നവൻ (സുഷുമ്നാപഥത്തിൽക്കൂടി പ്രാണവായുവിനെ സഞ്ചരിപ്പിക്കാൻ ശക്തൻ) അത്രേ യഥാത്ഥ മത്സ്യസാധകൻ.

## മുദ്രാ

ആത്മനോ ജായതേ മോദസ്താ മുദ്രാഃ പരികീർത്തിതാഃ
താ ജ്ഞേയാ ധാരണാധ്യാനസമാധ്യാഖ്യാസ്തുമോക്ഷദാഃ.

ആത്മാവിൽ നിന്നുണ്ടാകുന്ന ആനന്ദത്തിനെയാണ് മുദ്ര എന്നു പറയുന്നതു്. മോക്ഷപ്രദമായ അതു് ധ്യാനം, ധാരണ, സമാധി മുതലായ നാമങ്ങളിൽ പ്രസിദ്ധമാണ്. വിജയതന്ത്രത്തിൽ ഇങ്ങനെ കാണുന്നു.

സത്സംഗേന ഭവേന്മുക്തിരസത്സംഗേന ബന്ധനം
അസംഗമുദ്രണം യത്തു തന്മുദ്രാഃ പരികീർത്തിതാഃ.

സത്സംഗംകൊണ്ടു മുക്തിയും അസത്സംഗംകൊണ്ടു ബന്ധനവും ഉണ്ടാകുന്നു. അസത്സംഗത്തിൻെറ ത്യാഗംതന്നെയാണ് മുദ്രയെന്നു പറയുന്നതു്.

## മൈഥുനം

അപ്രബുദ്ധാ പശോഃ ശക്തിഃ
പ്രബുദ്ധാ കൗളികസ്യ ച
ശക്തിം താം സേവയേദ് യസ്തു
സ ഭവേദ് രതിസേവകഃ.

അഷ്ടപാശബദ്ധനായ സാധാരണ ജീവൻെറ കുണ്ഡലിനീശക്തി നിദ്രിതയായിരിക്കും. എന്നാൽ കൗളയോഗിയുടെ ശക്തി പ്രബുദ്ധമായിരിക്കും. യാതൊരുവൻ പ്രബുദ്ധമായ ആ ശക്തിയെ സേവിക്കുന്നുവോ അവനാകുന്നു രതിസേവകൻ, അഥവാ മൈഥുനസേവകൻ.

ഇഡാപിങ്ഗലയോഃ പ്രാണാൻ
സുഷുമ്നായാം പ്രവർത്തയേത്
സുഷുമ്നാ ശക്തിരുദ്ദിഷ്ടാ
ജീവോഽയം തു പരഃ ശിവഃ.
തയോസ്തു സങ്ഗമോ ദേവൈഃ
സുരതം നാമ കീർത്തിതം
വീര്യപാതസ്യ സമയേ
സുഷുമ്നാസന്നമാരുതേ
ഉത്പദ്യതേ തു യത്സൗഖ്യം
തതഃ കോടിഗുണം തു തത്
ഏതദേവ രതം പ്രോക്ത-
മന്യത്സ്യാദ് രാസഭം മതം.

ഇഡാപിങ്ഗലാനാഡികളിലെ പ്രാണവായുക്കളെ സുഷുമ്നയിങ്കൽ പ്രവത്തിപ്പിക്കണം. സുഷുമ്നയെ ശക്തിയെന്നും പ്രാണരൂപമായ ജീവനെ ശിവനെന്നും പറയുന്നു. ഈ ശിവശക്തികളുടെ സംഗമത്തെയാണ് സുരതം (മൈ

ഥുനം) എന്നു പറയുന്നതു്. കാമികാംക്ഷ സ്ത്രീ സംഗമത്തിൽ ഉണ്ടാകുന്ന സുഖത്തിൻെറ കോടി ഗുണം ആനന്ദം സുഷുമ്നയിൽ പ്രാണനെ പ്രവത്തിപ്പിക്കുന്ന യോഗിക്കു് ഉണ്ടാകുന്നു. ഇതാണു് പ്രകൃതമൈഥുനം. അല്ലാത്തവ ഗർദ്ദഭരതം മാത്രമാണു്. വിജയതന്ത്രത്തിലും ഈ അത്ഥത്തെ തന്നെ പറയുന്നു.

> കുലകുണ്ഡലിനീ ശക്തിഃ
> ദേഹിനോ ദേഹധാരിണീ
> തഥാ ശിവസ്യ സംയോഗോ
> മൈഥുനം പരികീത്തിതം.

എന്നും

> യാ നാഡീ സൂക്ഷ്മരൂപാ പരമപദഗതാ
> സേവനീയാ സുഷുമ്നാ
> സാ കാന്താലിംഗനാർഹാ ന മനുജരമണീ
> സുന്ദരീ വാരയോഷിത്
> കുര്യാച്ചന്ദ്രാക്കയോഗേ യുഗപവനഗതേ
> മൈഥുനം നൈവ യോനൗ
> യോഗീന്ദ്രോ വിശ്വവന്ദ്യഃ സുഖമയഭവനേ
> താം പരിഷ്വജ്യ നിത്യം.

(പരമാനന്ദപ്രാപ്തിയായി സൂക്ഷ്മരൂപയായിരിക്കുന്ന സുഷുമ്നാനാഡിയാണു് ആലിംഗനയോഗ്യയും സേവനീയയുമായ കാന്ത; മനുഷ്യസുന്ദരിയായ വേശ്യയല്ല. സുഷുമ്നയ്ക്കു് പരബ്രഹ്മത്തോടുകൂടിയുള്ള യോഗമാണു് മൈഥുനം. വിശ്വവന്ദ്യനായ യോഗീന്ദ്രൻ ഈ സുഷുമ്നാഭോഗത്തിൽത്തന്നെ ആനന്ദിക്കുന്നു) എന്നും കാണുന്നു.

ഇങ്ങനെ പഞ്ചമകാരങ്ങാംക്കു് ആദ്ധ്യാത്മികമായ അത്ഥമാണുള്ളതെന്നു വ്യക്തമായല്ലൊ. ബാഹ്യാത്ഥം മാത്രം ധരിച്ചു് ഇവ ശീലിച്ചാൽ അധഃപതിക്കാതെയും വയ്യ! വാമാചാരം പഞ്ചമകാരങ്ങാം എന്നൊക്കെ കോംക്കുമ്പോാം അവജ്ഞ ഉണ്ടാകേണ്ടതുമില്ല. ഭോഗാസക്തനു് ഒരിക്കലും വാമാചാരം വിധിച്ചിട്ടില്ല.

> പരദ്രവ്യേഷു യോഽന്ധശ്ച പരസ്ത്രീഷു നപുംസകഃ
> പരാപവാദേ യോ മൂകഃ സവ്വദാ വിജിതേന്ദ്രിയഃ
> തസ്യൈവ ബ്രാഹ്മണസ്യാത്ര വാമേ സ്യാദധികാരിതാ.

യാതൊരുവൻ പരദ്രവ്യത്തിൽ അന്ധനും, പരസ്ത്രീകളിൽ നപുംസകനും, പരാപവാദത്തിങ്കൽ മൂകനും, സവ്വദാ ഇന്ദ്രിയങ്ങളെ ജയിച്ചവനും ആണോ ആ ബ്രാഹ്മണനു മാത്രമേ വാമാചാരത്തിൽ അധികാരമുള്ളു. ഇതറിയാത്തതുകൊണ്ടാണു് താന്ത്രികസാധനകളെപ്പററിയും വാമാചാരത്തെപ്പററിയുമെല്ലാം പല തെററിദ്ധാരണകളും ഉണ്ടായിട്ടുള്ളതു്.

ശാസ്ത്രങ്ങളഭ്യസിച്ചു് കാര്യങ്ങളുടെ യാഥാത്ഥ്യം മനസ്സിലാക്കാതെ ആചാരങ്ങളെ അന്ധമായി വിശ്വസിക്കുകയും പിന്തുടരുകയും ചെയ്യുന്നതുകൊണ്ടാണു് പല സമ്പ്രദായങ്ങളും ഇന്നു് ദുഷിച്ചുപോയിട്ടുള്ളതു്. അന്യാപദേശേന ആചാര്യന്മാർ പറയുന്ന വാക്കുകളുടെയും വിവരണങ്ങളുടെയും ആന്തരാത്ഥം ശാസ്ത്രങ്ങളിൽനിന്നു മനസ്സിലാക്കാൻ ശ്രമിക്കുകയാണു് ഒന്നാമതായി വേണ്ടതു്. ശാസ്ത്രസമ്മതമല്ലാത്തതിനെ ഉപേക്ഷിക്കുകയും ശാസ്ത്രാനുസൃതമായ രീതിയിൽ ആശയങ്ങാം മനസ്സിലാക്കി അനുഷ്ഠിക്കുകയും ചെയ്യുന്നതുകൊണ്ടു് ഏതൊരു മതവും ശ്രേയസ്കരമായിത്തീരുന്നതാണു്.

---

# മൊഴിമുത്തുകൾ

വസനം മാററാമെവനും
വാസന മാററാൻ വിഷമം.

ശേഷിയെത്ര ചെറുതോ
ദേഷ്യമത്രവലുതു്.

വായിപ്പതൊക്കെയും വിശ്വസിച്ചീടുന്നോൻ
യാതൊന്നും വായിച്ചിടായ്ക നല്ലൂ.

പഠിക്കുവാനേററമെളുപ്പമാം വഴി
പഠിപ്പിക്കയത്രെ.

മററുള്ളോരോടൊപ്പം കാരുണ്യം കാട്ടണം
തന്നോടതൊട്ടുമേ പാടില്ലല്ലോ.

വാവിട്ട വാക്കിൻെറ പോക്കു തടുക്കുവാ–
നൂക്കുള്ള വിട്ടുവന്നില്ല.

തൻ നാടാണറിവുള്ളോർക്കെല്ലാ നാടും
തൻനാടുമജ്ഞന്മാർക്കന്യമത്രെ.

ഇന്നല്ലയെന്നാകിലെന്നെങ്കിലും നമ്മ–
ളിച്ഛിച്ചതെല്ലാം ഭവിക്കും.

നല്ലവാക്കിൻെറ മധുരമുണ്ണുന്നത–
തോതിയോൻ തന്നെയാണാദ്യം.

നല്ലോരെച്ചീത്തപറഞ്ഞു രസിക്കലും
കള്ള കുടിക്കലും തുല്യം.

—കുഞ്ഞുണ്ണി.

# ഹൈന്ദവമതഗ്രന്ഥങ്ങളും സാധാരണജനങ്ങളും

ജയനിലയം ചന്ദ്രശേഖരൻനായർ

വിരിഞ്ചവിരചിതമെന്നു വിശേഷിപ്പിക്കാറുള്ള ചതുർവേദങ്ങളും, വ്യാസാദി ഋഷിപുംഗവന്മാരുടെ സൃഷ്ടിയെന്നു കരുതപ്പെടുന്ന പുരാണസമുച്ചയങ്ങളും, പില്ക്കാലങ്ങളിലുണ്ടായ ഭാഷ്യങ്ങളും, ഇതിഹാസങ്ങളുമെല്ലാം ഉൾപ്പെടെ ഏതാണ്ടു നാലു ലക്ഷത്തിൽപരം വരുന്ന ഒരു ഗ്രന്ഥശേഖരം ഭാരതാംബയുടെ ഗ്രന്ഥപ്പുരയിൽ ഇന്നും ഒരമൂല്യനിധിയായി അവശേഷിക്കുന്നുണ്ട്. അവയിൽ നാം സാധാരണ കൈകാര്യം ചെയ്യാറുള്ള ശ്രീമദ്ഭഗവദ്ഗീതയോ, ദശോപനിഷത്തുകളോ, ശ്രീമഹാഭാരതാദി ചുരുക്കം ചില പുരാണങ്ങളോ അല്ല, ഇവിടത്തെ ചർച്ചാവിഷയം.

സ്ഥാവരജംഗമസ്വത്തുക്കളോടൊപ്പം, പൈതൃകമായി വന്നുചേർന്ന 'ബ്രാഹ്മണ്യ'ത്തിന്റെ അഭൌമപ്രഭാവത്താൽ 'ബ്രാഹ്മണരാ'യിത്തീർന്ന പുരോഹിതവർഗ്ഗത്തിന്റെ അധീനതയിൽ, എന്നു വൈദികസംസ്കാരത്തിന്റെ കലവറയും താക്കോൽക്കൂട്ടവും വന്നുചേർന്നുവോ, അന്നുമുതൽ ഹിന്ദുമതത്തിന്റെ അധഃപതനം ആരംഭിച്ചു എന്നു കണക്കാക്കുന്നതായിരിക്കും കൂടുതൽ യുക്തിയുക്തം എന്നു പലപ്പോഴും തോന്നിപ്പോകാറുണ്ട്. കാരണം ശാസ്ത്രപഠനം ഒരു പ്രത്യേക ജനസമുദായത്തിന്റെ പ്രത്യേകാവകാശമായി പരിമിതപ്പെടുത്തി.

ആയിരമായിരം സംവത്സരങ്ങൾ പിന്നിട്ടിട്ടും, ജ്ഞാനപ്രകാശം എന്തെന്നറിഞ്ഞിട്ടില്ലാത്ത അനന്തകോടി ആത്മാക്കൾക്ക് അല്പമെങ്കിലും പ്രകാശം പരത്തിക്കൊടുത്തും, സാധിക്കുന്നിടത്തെല്ലാം സഹായഹസ്തങ്ങൾ ദാനം ചെയ്തും അവരെ അജ്ഞാനാന്ധകാരത്തിന്റെ പടുകുഴിയിൽനിന്നു കരയേററുവാൻ അരയും തലയും മുറുക്കി, തികഞ്ഞ നിഃസ്വാർത്ഥബുദ്ധിയോടെ, അനേകായിരം കർമ്മധീരന്മാർ ഇന്നു മുമ്പോട്ടു വന്നിട്ടുണ്ട്. ഇതു് ആശ്വാസദായകം തന്നെ. എങ്കിലും ഹിന്ദുക്കളുടെ ഇന്നത്തെ ശോചനീയാവസ്ഥയുമായി തുലനം ചെയ്യുമ്പോൾ അവരുടെ സേവനങ്ങളും അപര്യാപ്തമായി തോന്നുന്നു.

ശ്രീരാമകൃഷ്ണപരമഹംസന്റെ ശിഷ്യോത്തംസവും ഭാരതാംബയുടെ ധീരസന്താനങ്ങളിൽ അഗ്രഗണ്യനുമായ സ്വാമി വിവേകാനന്ദന്റെ അന്ത്യാഭിലാഷങ്ങൾ, ഏതാണ്ടൊരു രൂപം കൊണ്ടുവരുന്നു എന്നുള്ളതു്, ഇത്തരുണത്തിൽ സ്മരണാർഹമാണ്. ആ വേദാന്തകേസരിയുടെ ഉഗ്രഗർജ്ജനങ്ങൾ ഇദംപ്രഥമമായി ദിഗന്തങ്ങളിൽ മാറെറാലിക്കൊണ്ടപ്പോൾ, എത്രയെത്ര അനന്തകോടി ആത്മാക്കളാണ് ശുഭപ്രതീക്ഷയോടെ ആനന്ദബാഷ്പം പൊഴിച്ചതു്! കർമ്മധീരരായ എത്രയെത്ര സന്നദ്ധഭടന്മാരാണ് ആധ്യാത്മികമായ ആവേശത്താൽ പ്രചോദിതരായി ആഗോളാടിസ്ഥാനത്തിൽ അണിനിരന്നതു്! എത്രയെത്ര ആധ്യാത്മികകേന്ദ്രങ്ങളാണ് വിശ്വവിശാലതയുടെ ചക്രവാളപ്പരപ്പിൽ ഉയർന്നുവന്നതു്! ആർത്തരും അധഃപതിതരുമായ ജനകോടികൾക്ക് ഉണർവ്വും ഉന്മേഷവും പ്രദാനം ചെയ്തുകൊണ്ട്, ആ മാറെറാലി, കല്പാന്തംവരെ പ്രചലിതമായിരിക്കട്ടെ, എന്നു നമുക്ക് ആശംസിക്കാം.

എന്നാൽ പ്രസ്തുത നവോത്ഥാനങ്ങളും ഏതത് സംബന്ധികളായ പ്രവർത്തനപരിപാടികളുമെല്ലാം, ഒരുപക്ഷെ, നൂററാണ്ടുകൾ നീണ്ടുനിന്നേക്കാവുന്ന ഒരു മഹിതമഹായജ്ഞത്തിന്റെ നാന്ദി കുറിക്കുകമാത്രമേ ചെയ്യുന്നുള്ളു എന്നറിയുമ്പോഴാണ്, നമ്മുടെ മുമ്പിൽ അവശേഷിക്കുന്ന കർമ്മമണ്ഡലം എത്രമാത്രം ബൃഹത്തും മഹത്തുമാണെന്നു ബോധ്യപ്പെടുക.

''കാററുനോക്കി പാററണം'' എന്നു കാരണവന്മാർ പറഞ്ഞു കേട്ടിട്ടുണ്ട്. ഇന്നത്തെ തലമുറയിൽ ജ്വലിച്ചു തുടങ്ങിയിട്ടുള്ള നവോത്ഥാനതീക്ഷ്ണതയും, ആത്മജ്ഞാനസമ്പാദനത്തിനുള്ള തീവ്രമായ അഭിവാഞ്ഛയും സ്വയം കെട്ട

ണയുന്നതിനുമുമ്പ് സുചിന്തിതവും, നിഷ്പക്ഷങ്ങളുമായ പദ്ധതിപരമ്പരകളിലൂടെ, ആ കൈത്തിരികാം സ്നേഹാർദ്രമാക്കിക്കൊണ്ടിരുന്നാൽ, മങ്ങിക്കൊണ്ടിരിക്കുന്ന ജ്വാലാനാളങ്ങാം അനുനിമിഷം വളൎന്നു വളൎന്ന് എക്കാലത്തും ലോകോപകാരപ്രദങ്ങളായി – സനാതനധൎമ്മപ്രകാശിതങ്ങളായി – പ്രശോഭിക്കും. അല്ലെങ്കിൽ യഥാൎത്ഥ''കലിതുള്ള''ലിന്, അനന്തരതലമുറകാം രക്തസാക്ഷികളായേ മതിയാവു.

അടുത്ത തലമുറകളുടെ ദുർവിധി ഒഴിവാക്കാൻ ഒരേയൊരു പോംവഴിയേയുള്ളു; ജ്ഞാനപ്രകാശനം. പുരാണേതിഹാസങ്ങളിലൂടെ അതു കുറെയൊക്കെ സാധിക്കുന്നുണ്ട്. എങ്കിലും അവയിലെ അതിരു കവിഞ്ഞ ആലങ്കാരികപ്രയോഗങ്ങളാലും സാധാരണക്കാരന്റെ ചിന്താതലത്തിന് അതീതമായ ഭാവനാവിലാസങ്ങളാലും അവയെല്ലാം, തെററിദ്ധരിക്കപ്പെടുകയും ദുർവ്യാഖ്യാനിക്കപ്പെടുകയും ചെയ്യുന്നതായിട്ടാണ് ഇന്നു നാം കാണുന്നതു്. ആധുനികഭൌതികശാസ്ത്രങ്ങളും കേവലം ഭൗതികമായ പാശ്ചാത്യപരിഷ്കാരത്തിന്റെ മനംമയക്കുന്ന വൎണ്ണപ്പകിട്ടുകളും ഇന്നത്തെ യുവതലമുറകളിൽ ചെലുത്തിയിട്ടുള്ള സ്വാധീനശക്തി അത്രയ്ക്കു ദൃഢമൂലമായിത്തീൎന്നിട്ടുണ്ട്. അതുകൊണ്ടു് ശാസ്ത്രങ്ങളിലെ യഥാൎത്ഥതത്ത്വങ്ങളെപ്പററി നാം ജനങ്ങളെ ബോധവാന്മാരാക്കേണ്ടിയിരിക്കുന്നു.

ഹിന്ദുമതത്തിന്റെ ഇന്നത്തെ ശോച്യാവസ്ഥയ്ക്കുള്ള മറെറാരു കാരണം, അതു് എക്കാലത്തും ഒരു 'നാഥനില്ലാക്കളരി'യായിരുന്നു എന്നുള്ളതാണ്. ആൎക്കും വരാം, ഇരിയ്ക്കാം, വേണമെങ്കിൽ പഠിയ്ക്കാം, പോകണമെന്നു തോന്നുമ്പോാം പോകുകയും ചെയ്യാം. ഹിന്ദുമതം ഒരു കാലത്തും വ്യക്തിസ്വാതന്ത്ര്യത്തിനു കടിഞ്ഞാണിടുകയോ വ്യക്തിയുടെ സ്വകാര്യജീവിതത്തിൽ അനധികൃതമായി കൈകടത്തുകയോ ചെയ്തിരുന്നില്ല. ഇന്നയിന്ന വിധത്തിൽ ജീവിച്ചാൽ 'ശുഭം' അല്ലാത്തതു് 'അശുഭം' എന്നു് ശ്രുതിസ്മൃതികളുടെ പിൻബലത്തോടെ അതാതു കാലത്തുണ്ടായിരുന്ന ആചാര്യന്മാർ വിളംബരം ചെയ്തിരുന്നതല്ലാതെ, വഴിതെററുന്ന വിഭാഗങ്ങളെയോ വ്യക്തികളെയോ ശിക്ഷണനടപടികാംക്കു വിധേയരാക്കി മതബോധത്തിൽ ഉറപ്പിച്ചുനിൎത്തുവാൻ അവർ ശ്രദ്ധിച്ചിരുന്നില്ല.

ഇങ്ങനെ, നിർബന്ധമല്ലാത്ത ആചാരാനുഷ്ഠാനങ്ങളും വിശ്വാസങ്ങളും, ഒരു ഹിന്ദുവിന് എങ്ങനെയും ജീവിയ്ക്കാമെന്നുള്ള ഒരു ധാരണ ഉളവാക്കി. അതിന്റെ പരിണതഫലമായിട്ടാണ് ഇന്നും ഹിന്ദുക്കളിൽ ''സംഘടനാബോധം'' ഇല്ലാതെ പോയതു്. തികച്ചും സങ്കീൎണ്ണവും ഭൌതികാതിപ്രസരിതവുമായ ഇന്നത്തെ സാമൂഹ്യജീവിതത്തിൽ, സംഘടിതമായിരിക്കേണ്ടതിന്റെ ആവശ്യകത ഒരു ഹിന്ദുവിന് ഇന്നും അജ്ഞാതമാണ്. അവൎക്കു തീൎത്തും അരോചകവുമാണ്. അതു ഹിന്ദുസമുദായത്തിനു പല ദോഷങ്ങളും വരുത്തിവെയ്ക്കുന്നുവെന്നു് അവരറിയുന്നില്ല എന്നതാണ് കഷ്ടം!

നിഃസ്വാൎത്ഥരും സേവനോത്സുകരുമായ അനേകം മതാചാൎയ്യന്മാരും, അനേകായിരം സന്ന്യാസിവര്യന്മാരും സാമൂഹ്യപ്രവൎത്തകരുമെല്ലാം അഹൎന്നിശം കൎമ്മോന്മുഖരായിരുന്നിട്ടും, എങ്ങുമെങ്ങും ഗണ്യമായ പുരോഗതി ദൃശ്യമാകുന്നില്ല. അതിനു പ്രധാനകാരണം അനേകം നൂററാണ്ടുകളായി നിലനിന്നുവരുന്ന അന്ധവിശ്വാസങ്ങളും അജ്ഞതയും ജനങ്ങളിൽ അത്രയും ദൃഢമൂലമായിരിക്കുന്നുവെന്നതാണ്. അവയെ പിഴുതെറിഞ്ഞു്, ജനങ്ങളെ ശരിയായ നിലയിൽ ബോധവാന്മാരാക്കുക ക്ഷിപ്രസാധ്യമായ ഒരു കാര്യമല്ല. അതിനു പല പ്രതിബന്ധങ്ങളും ഇന്നു സമുദായത്തിൽ അനുഭവപ്പെടുന്നുമുണ്ട്.

ഇത്തരുണത്തിൽ, ഇതികൎത്തവ്യതാമൂഢരായി സ്തംഭിച്ചുനില്ക്കുവാൻ സമയമില്ല. അനന്തരകരണീയം അതിശീഘ്രം ചിന്തിച്ചുറച്ചു പുരോഗമിക്കുകയാണ് വേണ്ടതു്. പക്ഷേ, അതു് എല്ലാവരാലും സാധിയ്ക്കാവുന്ന ഒന്നല്ല. ഒരു വേദാന്തിയ്ക്കുമാത്രമെ ഇക്കാര്യത്തിൽ എന്തെങ്കിലും ചെയ്യുവാനാവൂ. ഒരു ശരീരത്തിന് അഷ്ടാംഗഹൃദയത്തിൽ വൈദഗ്ദ്ധ്യം നേടിയ ഒരു വൈദ്യനെങ്ങനെയോ, അങ്ങനെതന്നെയാണ് ആധ്യാത്മികകാര്യങ്ങളെ സംബന്ധിച്ചിടത്തോളം ഒരു വേദാന്തിയും. പല ആദ്ധ്യാത്മികകേന്ദ്രങ്ങളും മഹാത്മാക്കളും രോഗം അറിഞ്ഞു തന്നെ ചികിത്സകാം നടത്തുന്നുണ്ടെങ്കിലും, ഉദ്ദിഷ്ടഫലം കാണുന്നില്ലെങ്കിൽ, ഉൽക്കണ്ഠയ്ക്കവകാശമില്ല. അതു്, ഏതു കൎമ്മപദ്ധതിയുടെയും പ്രായോഗികദശയിൽ സ്വാഭാവികമായുണ്ടാകു

# ഈശ്വരാനുഗ്രഹം കാര്യസാധകം

വി. എം. വിമല

കൌരവ – പാണ്ഡവ യുദ്ധം. അതിൽ പാണ്ഡവർ അടിക്കടി വിജയികളും, കൌരവർ പരാജിതരും ആകുന്നു. മഹാരഥന്മാരായ ഭീഷ്മദ്രോണാദികൾ പതിച്ചതിന്നു ശേഷം, എന്തെന്നില്ലാത്ത അഭൌമമായ ശക്തിവിശേഷം കൊണ്ടു് പാണ്ഡവസേനയെ, പ്രത്യേകിച്ചും മദ്ധ്യമ പാണ്ഡവനെ, ഏററവും അധൃഷ്യരായി മനസ്സിലാക്കി കൌരവസേന അത്യന്തം ഖിന്നതയോടെ പിൻവാങ്ങുന്നു.

പിൻവാങ്ങുന്ന സേനയെ കണ്ടു് വില്ലാളിവീരനായ ദ്രോണതനയൻെറ ചോര തിളച്ചു. പിതാവിൻെറ അന്ത്യത്തെപററി ഓർത്തപ്പോൾ ദ്രൌണിക്കു് അടങ്ങിയിരിക്കാനൊത്തില്ല. അശ്വത്ഥാമാവിൻെറ കീഴിൽ പലായനോന്മുഖമാകാൻ തുടങ്ങിയ കൌരവസേന വീണ്ടും അണിനിരന്നു.

ഒരിക്കലും പരാജയമെന്തെന്നറിഞ്ഞിട്ടില്ലാത്ത ''നാരായണാസ്ത്രം'', ''ആഗ്നേയാസ്ത്രം'' എന്നിവ, 'ഇവിടെ പററും' എന്ന തീർപ്പോടെ, പിതൃവധാമർഷിയായ ദ്രൌണി പാണ്ഡവർക്കു നേരെ പ്രയോഗിച്ചു. പക്ഷെ, എല്ലാമെല്ലാം സജ്ജനങ്ങളുടെ വിനാശത്തെ ലക്ഷ്യമാക്കുന്ന കുബുദ്ധിയുടെ അന്തഃകരണംപോലെ നിഷ്ഫലമായി പോകുകയാണു് ചെയ്തതു്. ഈ അത്ഭുതകരമായ സംഭവങ്ങളാൽ വിസ്മയപരവശനും, എന്നാൽ തൻെറ പ്രതികാരം ശത്രുവിൽ ഒട്ടും തന്നെ ഫലിക്കാതെ കണ്ടതിനാൽ ''ഭോഗീവ മന്ത്രൌഷധിരുദ്ധവീര്യനും'' ആയ അശ്വത്ഥാ

---

ന്ന ഒരു താല്ക്കാലികപ്രതികരണം മാത്രമാകുന്നു. അദ്ധ്യാത്മികതയുടെ അടിസ്ഥാനത്തിൽ കെട്ടിയുറപ്പിച്ചാൽ മാത്രമേ ഹിന്ദുസമുദായം സുശക്തമാകുകയുള്ളൂ. അതാണു് ഭാരതത്തിൻെറ ജീവൻ.

പിന്നെ വേറൊരു കാര്യം: വെള്ളം ഉണ്ടെങ്കിലേ മുങ്ങാനാവൂ. ചുമരുണ്ടെങ്കിലേ ചിത്രം എഴുതാനാവൂ. അനുകൂലസാഹചര്യങ്ങളും, ധീരരായ കർമ്മചാരികളും വററാത്ത അർത്ഥധാരയും സ്വായത്തമായുണ്ടെങ്കിലേ ഇന്നത്തെ ഏതു പ്രവർത്തനവും വിജയപ്രദമാവൂ. മേൽപ്പറഞ്ഞ ഘടകങ്ങൾ ഒത്തിണങ്ങാത്തിടത്തോളംകാലം ഫലവും പ്രായേണ ശൂന്യമായിരിയ്ക്കാനേ ന്യായമുള്ളൂ.

സകലവിധ പുരോഗതിയ്ക്കും വിഘാതമായിരിയ്ക്കുന്നതും, ഒററ നോട്ടത്തിൽ അപ്രതിഹതമെന്നു തോന്നാവുന്നതുമായ പ്രധാന മാർഗ്ഗതടസ്സം, വൈദികസംസ്കാരത്തിൻെറ ഉറവിടം സംസ്കൃതഭാഷയിലാണെന്നുള്ളതാണു്. ആ സരോവരത്തിൽനിന്നും ദേശീയഭാഷാപ്രാന്തങ്ങളിലേയ്ക്കു ധാരമുറിയാത്ത ജ്ഞാനപ്രവാഹം ഉണ്ടായെങ്കിൽ മാത്രമേ ഇന്നത്തെ പ്രശ്നങ്ങൾ പരിഹൃതങ്ങളാവൂ. അതിന്നു് സംസ്കൃതഭാഷയിലുള്ള മതഗ്രന്ഥങ്ങൾ സാധാരണജനങ്ങൾക്കു സുഗ്രഹമാക്കുവാൻ ഇതരഭാഷകളിലേയ്ക്കു വിവർത്തനം ചെയ്യേണ്ടതു് ആവശ്യംതന്നെ. അതോടു കൂടി സംസ്കൃതഭാഷയുടെ പ്രചരണത്തിലും പ്രത്യേകം ശ്രദ്ധിക്കേണ്ടതാണു്. ഭാരതീയസംസ്കാരത്തിൻെറ ആകരമായ ആ ഭാഷ സാമാന്യജനങ്ങളുടെ ഇടയിൽ പ്രചരിച്ചാൽ മാത്രമേ ഹിന്ദുമതത്തിൻെറ പുനരുദ്ധാരണം സുകരവും സുസാധ്യവുമാകുകയുള്ളൂ. ഹൈന്ദവമതഗ്രന്ഥങ്ങളിലെ തത്ത്വരത്നങ്ങളെപ്പററി ജനങ്ങളെ ബോധവാന്മാരാക്കുവാൻ അതാണു് ഉത്തമമായ മാർഗ്ഗം. ദേശഭാഷകളിൽ അപ്രകാശിതങ്ങളായ മതഗ്രന്ഥങ്ങൾ ദേശഭാഷകളിൽ വിവർത്തനം ചെയ്തു പ്രസിദ്ധപ്പെടുത്തുവാനുള്ള പരിശ്രമവും ഊർജ്ജിതമായി നടക്കണം. അതിലേയ്ക്കു മതപണ്ഡിതന്മാരുടെ ശ്രദ്ധ കൂടുതലായി പതിയട്ടെ!

---

മാവ്, ആയുധങ്ങരം ഉപേക്ഷിച്ച് നിരാശ, കോപം എന്നീ വികാരങ്ങളാൽ സ്വയം വെന്തു നീറി പടക്കളത്തിൽനിന്നോടിപ്പോകുകയാണ്. അപ്പോരം വഴിക്കുവെച്ച് ഭഗവാൻ വേദവ്യാസനെ കണ്ടുമുട്ടുകയും, ദ്രൌണി അദ്ദേഹത്തെ വന്ദിച്ച് തൻെറ സന്ദേഹനിവൃത്തി വരുത്തുവാൻ അദ്ദേഹത്തോടപേക്ഷിക്കയും ചെയ്യുന്നു.

ഭഗവാൻ വേദവ്യാസൻ നര–നാരായണന്മാരുടെ പൂർവ്വകഥ വിവരിക്കുന്നു. തപസ്സിനാൽ ശ്രീ മഹാദേവനെ പ്രസാദിപ്പിച്ച നര–നാരായണന്മാർ മഹാദേവകൃപാകടാക്ഷത്താൽ തത്തുല്യപ്രഭാവന്മാരായി ഭവിച്ചു.

ഇങ്ങനെ നര – നാരായണന്മാരാണ് കൃഷ്ണാർജ്ജുനന്മാർ എന്നു പ്രസ്താവിച്ചശേഷം, വേദവ്യാസഭഗവാൻ അശ്വത്ഥാമാവിനെ അവരോട് എതിരിടുന്നതിൽനിന്നുംപിന്തിരിയുവാൻ ഉപദേശിക്കുന്നു. ''ഞാൻ പറഞ്ഞതായ ഈ സത്യത്തെ അങ്ങു നല്ലവണ്ണം മനസ്സിലാക്കുക. പ്രപഞ്ചം മുഴുവൻ മഹാദേവനാൽ വ്യാപ്തമാണെന്ന് അറിഞ്ഞുകൊള്ളണം. മഹാദേവനാൽ പരിപാലിതരായ കൃഷ്ണാർജ്ജുനന്മാരോട്, കേവലം മനുഷ്യനായ അങ്ങേയ്ക്ക് എങ്ങനെ പൊരുതാനാവും ? അതുകൊണ്ട് ഈ സാഹസത്തിൽനിന്നു വിരമിക്കയാവും ശ്രേയസ്കരം.'' ഇപ്രകാരമുള്ള വേദവ്യാസമഹർഷിയുടെ വാക്കുകരം കേട്ടു ബഹുമാനാദരങ്ങളോടെ അശ്വത്ഥാമാവ് കേശവാർജ്ജുനന്മാരെ നോക്കി നമസ്കരിച്ചു പിൻവാങ്ങുന്നു.

അതേസമയം അശ്വത്ഥാമാവിന്നു തോന്നിയ സംശയംതന്നെ, കുറെ നേരമായി അർജ്ജുനന്നും ഉളവായിക്കൊണ്ടിരുന്നു. താൻ യാതൊരു ദിശയിൽപോരാടുന്നുവോ ആ ദിശയിൽത്തന്നെ തനിക്കു മുൻപിലായി അതിതേജസ്വിയായ ഒരു അത്ഭുതപുരുഷൻ ശത്രുക്കളെ നിലം പതിപ്പിക്കുന്നത് അർജ്ജുനൻ കുറേനേരമായി കാണുന്നു. അതിനാൽ പാർത്ഥൻ ഭഗവാൻ വേദവ്യാസനോട് ഇപ്രകാരം ആരായുന്നു.

''അല്ലയോ ഭഗവൻ, അങ്ങേയ്ക്കു നമസ്ക്കാരം. ഈ യുദ്ധത്തിൽ ഇതുവരെയായി മഹാരഥന്മാരും രണത്തിൽനിന്നു തോററു പിൻവാങ്ങിയിട്ടില്ലാത്തവരുമായ എത്രയോ വില്ലാളിവീരന്മാരെ എനിക്കു പരാജിതരും ഗതാസുക്കളും ആക്കാൻ കഴിഞ്ഞിട്ടുണ്ട്. സകലരും എൻെറ ബാഹുവീര്യം എന്നു പ്രശംസിക്കുന്നുണ്ട്. എന്നാൽ എനിക്കതല്പംപോലും തോന്നുന്നില്ല. കാരണം, ഞാൻ യുദ്ധം ചെയ്യുമ്പോഴെല്ലാം എൻെറ രഥത്തിന്നു മുൻപിൽ അതിതേജസ്വിയായ ഒരാരം എനിക്കുവേണ്ടി ശത്രുക്കളെ പോരാടി പരാജിതരാക്കുന്നതു ഞാൻ കാണുന്നു. അതിനാൽ ഞാൻ നിമിത്തഭൂതൻ മാത്രമാണ് ഈ യുദ്ധത്തിൽ എന്നു കരുതുന്നു. ആരാണ് ഈ അത്ഭുതപുരുഷൻ ?''

''അല്ലയോ അർജ്ജുന, നിൻെറ മുൻപിൽ നിനക്കുവേണ്ടി ശത്രുക്കളെ പരാജയപ്പെടുത്തുന്നതായി നീ കാണുന്ന ആരം സാക്ഷാൽ ശ്രീ മഹാദേവൻതന്നെയാണ്. അദ്ദേഹത്തിൻെറ കൃപാകടാക്ഷം ലഭിച്ചതിൽ നീ പരമഭാഗ്യവാനാണ്. നിൻെറ സകല അഭ്യുദയത്തിന്നും ഹേതു അദ്ദേഹം ഒരാരം മാത്രമാണ്. അദ്ദേഹത്തിൻെറ മാഹാത്മ്യങ്ങരം വർണ്ണിക്കുക ആക്കുംതന്നെ എളുതല്ല. കല്മഷം നീങ്ങിയ ഒരുവന്നേ സർവ്വപ്രപഞ്ചസൃഷ്ടിയിലും കുടികൊള്ളുന്ന ആ അദമ്യചൈതന്യത്തെ അറിയുവാൻ കഴിയുകയുള്ളു. നിങ്ങളുടെ ശത്രുക്കരം എത്രതന്നെ ബലവാന്മാരായിരുന്നാലും, കാലപക്വന്മാരായതിനാൽ അവരെ നിഷ്പ്രയാസം പരാജിതരാക്കാൻ നിനക്കു കഴിഞ്ഞു. എത്രയൊ മഹാരഥന്മാരാൽ അഭിഗുപ്തനായ ജയദ്രഥനെക്കൂടി ആ അദമ്യചൈതന്യസ്വരൂപൻെറ കാരുണ്യത്താൽ, നിനക്കു വധിക്കുവാൻ സാധിച്ചു. അതിനാൽ വൻപിച്ച തോതിൽ നിനക്ക് സിദ്ധിച്ചിരിക്കുന്ന വിജയത്തിൽ നീ ഒട്ടുംതന്നെ അഹങ്കരിക്കാതെ, മഹാദേവനെ നമസ്കരിക്കുക. 'സ ശിവസ്താത തേജസ്വീ പ്രസാദാദ് യാതി തേഗ്രതഃ' എന്നു സദാ ഓർമ്മയുണ്ടായിരിക്കട്ടെ.''

ഇപ്രകാരം പറഞ്ഞു വേദവ്യാസമഹർഷി വാക്കുകളുപസംഹരിച്ചു.

കുട്ടികളോട്:

# ശ്രീശങ്കരഭഗവത്പാദർ – 2

**പ്രശാന്താനന്ദസ്വാമി**

ഇന്നലെ നാം ശ്രീകൃഷ്ണക്ഷേത്രത്തിലിരുന്ന് നാമം ചൊല്ലുകയായിരുന്നു – ആദ്ധ്യാത്മിക ലോകത്തിലെ ഹോമപ്പക്ഷി തിരുവവതാരം ചെയ്ത പാവനഭൂമിയിൽ കാലു കുത്തുവാനുള്ള യോഗ്യതയ്ക്കുവേണ്ടി. പടിക്കൽ നിന്നുതന്നെ ആ പാവനഭൂമി തൊട്ടുവണങ്ങിയിട്ടേ അകത്തു കടക്കാവൂ. അതിലെ ഓരോ തരി പൂഴിക്കുമുണ്ട് നമ്മെ പരിശുദ്ധരാക്കാനുള്ള കഴിവ്. ഇപ്പോൾ അവിടെ നാം കാണുന്നതു് ആധുനികരീതിയിലുള്ള ക്ഷേത്രങ്ങളും മണ്ഡപങ്ങളും ആണ്. എന്നാൽ ആയിരത്തിഇരുന്നൂറു വർഷങ്ങൾക്കു മുമ്പ് അവിടെ ഇന്നു കാണുന്ന ക്ഷേത്രങ്ങൾ ഒന്നുംതന്നെ ഉണ്ടായിരുന്നില്ല. അന്നവിടെ ഒരു ചെറുവീടായിരുന്നു. ശിവഗുരുവും ആര്യാദേവിയുമായിരുന്നു അവിടുത്തെ താമസക്കാർ.

ശിവഗുരുവും ആര്യാദേവിയും വിവാഹിതരായിട്ട് വളരെക്കാലമായി. പക്ഷേ ഒരു കുട്ടിയുടെ എങ്കിലും കുഞ്ഞിക്കാലു കാണുവാനുള്ള ഭാഗ്യം അവർക്കുണ്ടായില്ല. അടിയുറച്ച ഭഗവദ്ഭക്തിയുള്ളവരായിരുന്നു അവർ. ഭക്തന്മാർക്ക് ഭഗവാനോടു പരാതി പറയാനും പ്രാർത്ഥിക്കാനുമല്ലേ കഴിയൂ. അതുകൊണ്ടവർ ഭഗവാനോടു കരഞ്ഞുകൊണ്ടു പ്രാർത്ഥിച്ചു, ഒരു കുഞ്ഞിനുവേണ്ടി.

ഒരു രാത്രി. ശിവഗുരു നല്ല ഉറക്കമായിരുന്നു. അദ്ദേഹം ഉറക്കത്തിൽ ഒരു സ്വപ്നം കണ്ടു. സ്വപ്നത്തിൽ കണ്ടതു് ബന്ധുമിത്രാദികളെയും കൂട്ടുകാരെയുമല്ല – പിന്നെയോ ലോകബന്ധുവും നാഥനുമായ സാക്ഷാത് പരമേശ്വരനെ! ഭക്തൻ ഭഗവാനെ വാഴ്ത്തി. ഭഗവാൻ ഭക്തനെ അനുഗ്രഹിച്ചു – കുട്ടിയുണ്ടാകാൻ. പക്ഷെ ഒരു കാര്യം. ബുദ്ധി കൂടുതലുള്ള കുട്ടിക്ക് ആയുസ്സു വളരെക്കുറയും. ആയുസ്സു ധാരാളമുള്ള കുട്ടിക്ക് ബുദ്ധിയും കുറയും. ഇതിലേതു് ഇനത്തിലുള്ള കുട്ടിയെ വേണം ഗുരുവിനു് ? ശിവഗുരു ഭക്തനല്ലെ. ഭഗവാനാണല്ലോ ആ ഹൃദയത്തിൽ. ആ ഹൃദയത്തിൽ യാതൊന്നും നടക്കുന്നില്ലെന്നു് നാം സദാ ഓർമ്മിക്കണം. നമ്മുടെ മനസ്സിനെയും ബുദ്ധിയെയും ശരിയായ വഴിയിൽക്കൂടി നയിക്കുവാൻ ഈശ്വരനോടു പ്രാർത്ഥിക്കുകമാത്രമേ നമുക്ക് ഒരു ഗതിയുള്ളൂ. സകലകല്യാണഗുണ നിധിയായ ഈശ്വരനെ അഭയം പ്രാപിക്കുന്നതുകൊണ്ടു് നമ്മുടെ മനസ്സിലും കല്യാണഗുണങ്ങൾ വർദ്ധിക്കുകയും ചിത്തം ശുദ്ധമായിത്തീരുകയും ചെയ്യുന്നു. പരിശുദ്ധമായ ചിത്തത്തിൽ എന്തു് ആഗ്രഹം അങ്കുരിച്ചാലും അതെല്ലാം സാധിതമായിത്തീരുന്നു. അതുകൊണ്ടാണ് ഈശ്വരാനുഗ്രഹം എല്ലാ കാര്യങ്ങളെയും സാധിപ്പിച്ചു തരുന്നുവെന്നു പറയുന്നതു്. ഈ തത്ത്വം ഏവരും എപ്പോഴും ഓർമ്മിക്കേണ്ട ഒന്നാണ്.

---

'സർവ്വം കാലവശാത്'' എന്ന തത്ത്വമാണ് ഇതിൽനിന്നു പഠിക്കുവാനുള്ളതു്. സ്വകൃതങ്ങളായ കർമ്മങ്ങൾക്കനുസൃതമായ ഫലം പ്രാണികൾ ഭുജിക്കുന്നു. അതിനാൽ ദുഃഖത്തിന്നു ഹേതു സ്വകൃതമായ ദുഷ്കൃതം തന്നെയെന്നു നല്ലവണ്ണം അറിയുന്ന ബുദ്ധിമാൻ അതിനെപ്പററി ദുഃഖിക്കാനോ അന്യരെ ശപിക്കാനോ പുറപ്പെടുന്നില്ല. ഈശ്വരാനുഗ്രഹത്തിൻെറ അഭാവമാണ് തൻെറ കഷ്ടപ്പാടിൻെറ കാരണം എന്നറിഞ്ഞു്, പശ്ചാത്താപശുദ്ധമായ മനസ്സുകൊണ്ടു്, ''ഇനി മേലാൽ ഈ വിധം വരരുതു്''' എന്നു കരുതി ഈശ്വരാരാധനയ്ക്കൊരുമ്പെടുക. ഈശ്വരാനുഗ്രഹത്തിന്നു് പാത്രമായവന്നു് അപ്രാപ്യമായി ലോകത്തിലെന്തൊന്നുണ്ടു് ? ഈശ്വരൻെറ ഇച്ഛകൂടാതെ ലോകത്തിൽ യാതൊന്നും നടക്കുന്നില്ലെന്നു് നാം സദാ...

ത്തിൻെറ ഉടമ ഒരിക്കലും — സ്വപ്നത്തിൽപ്പോലും ഒരു വിഡ്ഢിയാകാൻ തരമില്ലല്ലോ. അതുകൊണ്ടു് ശിവഗുരുവിന്നു് ഭഗവാൻെറ ചോദ്യത്തിനുത്തരം കൊടുക്കാൻ അധികം ആലോചിക്കേണ്ടി വന്നില്ല. ആയുസ്സു കുറഞ്ഞാലും ബുദ്ധിമാനും സത്സ്വഭാവിയുമായ പുത്രൻ മതിയെന്നു് ശിവഗുരു പറഞ്ഞു. അങ്ങനെതന്നെ എന്നു് അനുഗ്രഹിച്ചു് ഭഗവാനും മറഞ്ഞു.

ഉറക്കത്തിൽനിന്നുണർന്ന ശിവഗുരു ഒരു പുതിയ മനുഷ്യനായിരുന്നു — ഉന്മേഷത്തിൻെറ, സന്തോഷത്തിൻെറ, സംതൃപ്തിയുടെ മൂർത്തിമദ്ഭാവം. സ്വപ്നവൃത്താന്തം കേട്ട ഭാര്യ ആര്യാദേവിയും അളവററു സന്തോഷിച്ചു ദിവസങ്ങൾ കടന്നു. ഭഗവാൻെറ അനുഗ്രഹം ഫലിച്ചു. ആര്യാദേവിയിൽ ഗർഭലക്ഷണങ്ങൾ കണ്ടുതുടങ്ങി.

തൻെറ വയററിൽ കിടക്കുന്ന കുട്ടിയെക്കുറിച്ചു് ആര്യാദേവിക്കുണ്ടായിരുന്ന ഒരു ഭാവന; അതുപോലെ ശിവഗുരുവിനും — ഏതൊരു ദമ്പതികൾക്കുമെന്നപോലെ ഇന്നത്തെ ദമ്പതികൾക്കുണ്ടാകുന്ന ഭാവനയല്ല അന്നവർക്കുണ്ടായതെന്നു് ഒരു വ്യത്യാസംമാത്രം. ഇന്നത്തെ ദമ്പതികളിൽ പലരുടേയും ഭാവനയിലുള്ള കുട്ടി സുപ്രസിദ്ധ സിനിമാനടനോ നടിയോ, നർത്തകിയോ പൊതുജനത്തിൻെറ കയ്യടിക്കുവേണ്ടി തുക്കടാ പാട്ടു പാടുന്ന പിന്നണിഗായകനോ, ഏതെങ്കിലും നിലയിൽ വലിയ സ്ഥാനമാനങ്ങൾ നേടുന്ന ഒരു ഉദ്യോഗസ്ഥനോ മുതലാളിയോ ഒക്കെ ആയിരിക്കും. സിനിമാശാലകളിലും നിശാസദനങ്ങളിലും അശ്ലീലസാഹിത്യങ്ങളിലും അഭയം തേടുന്ന അവരുടെ ഭാവനയ്ക്കൊത്തു് കുട്ടികൾ വളർന്നു വരികയും ചെയ്യുന്നു. എന്നാൽ ഇത്തരം സങ്കല്പങ്ങളിൽനിന്നും തികച്ചും വ്യത്യസ്തമായിരുന്നു ആര്യാദേവിയുടേയും ശിവഗുരുവിൻേറയും ഭാവന. ലോകഗുരുവും അതിബുദ്ധിമാനും സർവ്വസദ്ഗുണസമ്പന്നനുമായ ഒരു മഹാത്മാവിനെയാണു് അവർ ഭാവനയിൽ കണ്ടതു്. അതിനുവേണ്ടി അവർ ഭഗവദ്ധ്യാനത്തിലും ജപത്തിലും മുഴുകി. ഈശ്വരകഥകൾ മാത്രം വായിച്ചു പൂജാദികർമ്മങ്ങൾ അനുഷ്ഠിച്ചു. ഭഗവാനെക്കുറിച്ചുമാത്രം പരസ്പരം സംസാരിച്ചു. ഭഗവദ്രൂപംമാത്രം സർവ്വതിലും ദർശിച്ചു.

ക്രിസ്ത്വബ്ദം 788. വെളുത്തപക്ഷത്തിലെ പഞ്ചമിനാൾ. ചന്ദ്രൻ പാൽപ്പുഞ്ചിരി പൊഴിച്ചു നില്ക്കുന്ന രാത്രി. ഭൂമിയിലേയ്ക്കു കണ്ണുചിമ്മി നോക്കുന്ന നക്ഷത്രജാലങ്ങൾ ആകാശത്തിൽ. 'തത്ത്വമസി'[1] എന്നു നീട്ടിപ്പാടുന്ന രാക്കിളികൾ വൃക്ഷങ്ങളിൽ. 'സർവ്വം ഖല്വിദം ബ്രഹ്മ'[2] എന്നു ഉറക്കെ വിളിച്ചുപറയുന്ന ചീവീടുകൾ ഭൂമിയിൽ. 'അയമാത്മാ ബ്രഹ്മ'[3] എന്ന മഹാവാക്യം സൂത്രത്തിലുരുവിട്ടുകൊണ്ടു് അലസഗമനയായി ഒഴുകുന്ന പൂർണ്ണാനദി അങ്ങകലെ. തികച്ചും മനോമോഹനമായ അന്തരീക്ഷം. മംഗളകർമ്മങ്ങൾക്കെല്ലാം ഒത്ത ശുഭമുഹൂർത്തം. സ്വന്തം ഗൃഹത്തിൻെറ വരാന്തയിൽ ശിവഗുരു. അദ്ദേഹത്തിൻെറ ഉള്ളിൽ അടക്കിയാലൊതുങ്ങാത്ത വെപ്രാളം. അകത്തു് സൂതികാഗൃഹത്തിൽ ആര്യാദേവി. മാധുര്യമേറിയ വേദന അവർ കടിച്ചിറക്കുന്നു. പെട്ടെന്നു് ആ മുഖം പ്രഭാപൂർണ്ണമായി; ഒപ്പം സൂതികാഗൃഹം മുഴുവനും. ആ ഗർഭിണി അമ്മയായിക്കഴിഞ്ഞു. സർവ്വദേവീദേവന്മാരുടേയും തേജസ്സു് ഘനീഭവിച്ചതുപോലെയുള്ള കുഞ്ഞിൻെറ മോഹനരൂപം കണ്ടു അമ്മ പുളകംകൊണ്ടു, അച്ഛൻ ആശ്വാസംകൊണ്ടു. കാലടിഗ്രാമം കുളിരണിഞ്ഞു. വൃക്ഷങ്ങൾ ആനന്ദാശ്രു പൊഴിച്ചു. കുഞ്ഞിൻെറ കരയലിൽ 'അഹം ബ്രഹ്മാസ്മി'[4] എന്ന മഹാവാക്യം കേട്ടുകാണണം മഹർഷീശ്വരന്മാർ. അതെ, ഇന്നലെ നാം പറഞ്ഞ ഹോമപ്പക്ഷിയുടെ മുട്ട വിരിഞ്ഞുകഴിഞ്ഞു. കുട്ടികളെ, ആ തൃപ്പാദപല്ലവങ്ങളിൽ നമസ്കരിക്കു. ശ്രീശങ്കരഭഗവത്പാദർക്കു ജന്മമേകിയ കേരളാംബേ, ഭവതിക്കു നമസ്കാരം.

ആ ജന്മം ലോകം കണ്ടിട്ടുള്ളതിൽവെച്ചു് ഏററവും വലിയ മഹാത്ഭുതങ്ങളിൽ ഒന്നിൻെറ തുടക്കം കുറിക്കലായിരുന്നു. അമ്മിഞ്ഞപ്പാൽ കുടിക്കുന്ന ഇളംപ്രായത്തിൽത്തന്നെ ലോകത്തെ മുഴുവൻ ജയിക്കാൻ പോന്ന ബുദ്ധിയും മഹർഷീശ്വരന്മാരെപ്പോലും അതിശയിക്കുന്ന അന്തർ

---

1 തത്ത്വമസി — നീ അതു് (ബ്രഹ്മം) ആകുന്നു.

2 സർവ്വം ഖല്വിദം ബ്രഹ്മ — ഈ പ്രപഞ്ചം ബ്രഹ്മമാകുന്നു.

3 അയമാത്മാ ബ്രഹ്മ — ഈ ആത്മാവു് ബ്രഹ്മമാകുന്നു.

4 അഹം ബ്രഹ്മാസ്മി — ഞാൻ ബ്രഹ്മമാകുന്നു.

ദൃഷ്ടിയും പ്രകടമായിരുന്നു ശങ്കരനിൽ. മൂന്നു വയസ്സായപ്പോഴേയ്ക്കും ശങ്കരൻ ഗ്രന്ഥപാരായണംകൊണ്ടു് ഒരു മഹാപണ്ഡിതന്റെ അറിവു നേടിക്കഴിഞ്ഞു. പക്ഷേ ശിവഗുരുവിനു്, ശങ്കരൻ ഒരു ലോകഗുരു ആയിക്കാണാനുള്ള ഭാഗ്യം ലഭിച്ചില്ല. മകന്റെ മൂന്നാം വയസ്സിൽ ശിവഗുരു ശിവലോകം പൂകി.

ന മൃത്യുർ ന ശങ്കാ ന മേ ജാതിഭേദഃ
പിതാ നൈവ മേ നൈവ മാതാ ച ജന്മ
ന ബന്ധുർ ന മിത്രം ഗുരുർനൈവ ശിഷ്യ-
ശ്ചിദാനന്ദരൂപഃ ശിവോഽഹം ശിവോഽഹം.

(എനിക്കു മരണമോ മരണഭയമോ ഇല്ല. ജാതിമതഭേദങ്ങളും എനിക്കില്ല. അച്ഛനമ്മമാരോ ബന്ധുമിത്രാദികളോ ഗുരുശിഷ്യന്മാരോ എനിക്കില്ല. മാത്രമല്ല, ഞാൻ ജനിച്ചിട്ടുപോലുമില്ല. ചിദാനന്ദരൂപനായ സാക്ഷാത് ശിവനാണു് ഞാൻ.) എന്നു് പിൽക്കാലത്തു് ഉറക്കെപ്പാടിയ ശങ്കരനെ അച്ഛന്റെ മരണം ദുഃഖിപ്പിച്ചോ ഇല്ലയോ എന്നു പറയാൻ പ്രയാസം. ഏതായാലും മാതാവിന്റെ നോട്ടത്തിൽ, കണ്ണിലുണ്ണിയായി ശങ്കരൻ വളൎന്നു.

അമാനുഷപ്രഭാവനായ കൊച്ചുശങ്കരനെ അഞ്ചാം വയസ്സിൽ ഗുരുകുലത്തിലേയ്ക്കയച്ചു. ധാരാളം ശിഷ്യസമ്പത്തുള്ള ഗുരുവിനു് ഇത്തരം ഒരു ശിഷ്യനെ കിട്ടുന്നതു് ആദ്യമായിരുന്നു. ഗുരു അനേകവൎഷംകൊണ്ടു് അനേകം പേരിൽനിന്നു പഠിച്ച വിദ്യ മുഴുവൻ ഈ അത്ഭുതശിഷ്യൻ വെറും മൂന്നു വൎഷംകൊണ്ടു് പഠിച്ചുകഴിഞ്ഞു; പോരാ, ഗുരുവിനുപോലും അജ്ഞാതമായ അറിവുകൾകൂടി ശിഷ്യൻ പഠിച്ചിരിക്കുന്നു; ചുരുക്കിപ്പറയാം ശിഷ്യൻ ഗുരുവിനും ഗുരുവായിക്കഴിഞ്ഞു.

എട്ടാമത്തെ തിരുവയസ്സിൽ വിദ്യാഭ്യാസം പൂൎത്തിയാക്കി, ശങ്കരൻ. പഠിക്കാൻ പണവും കഴിവും ഇല്ലാഞ്ഞല്ല പഠനം നിൎത്തിയതു്; പ്രത്യുത പഠിക്കാൻ ലോകത്തിൽ മറെറാന്നും ഇല്ലാത്തതുകൊണ്ടുതന്നെ. പഠനം കഴിഞ്ഞു വീട്ടിലെത്തിയ ശങ്കരൻ പഠിപ്പിക്കൽ ആരംഭിച്ചു. പ്രായവും പാണ്ഡിത്യവും പദവിയുമുള്ള പലരും ഈ ബാലന്റെ ശിഷ്യത്വം സ്വീകരിച്ചു. അന്നു് കേരളം ഭരിച്ചിരുന്ന രാജശേഖരരാജാവുപോലും ശങ്കരന്റെ ശിഷ്യനായി. നാമൊക്കെ രണ്ടാം ക്ലാസ്സിലോ മൂന്നാം ക്ലാസ്സിലോ പഠിക്കുന്ന പ്രായമായപ്പോൾ ശങ്കരൻ ലോകഗുരുവായി – ശ്രീ ശങ്കരാചാര്യരായി.

'പാണ്ഡിത്യംകൊണ്ടു് കാര്യമില്ല. അതല്ല ജീവിതലക്ഷ്യം. ഈ ലോകം എവിടുന്നുണ്ടായി? എവിടെ നില്ക്കുന്നു ? എങ്ങോട്ടു പോകുന്നു ? ഇതിന്റെ പിന്നിൽ പ്രവൎത്തിക്കുന്ന സത്യമേതാണു്? ഞാനാരു് ? എവിടുന്നു്, എന്തിനു വന്നു ? എങ്ങോട്ടു പോകുന്നു ? ഈശ്വരനുണ്ടോ? ഉണ്ടെങ്കിലെവിടെ ? എന്താണു് ഈശ്വരനും നാമും തമ്മിലുള്ള ബന്ധം. ഇതിനെല്ലാം ഉത്തരം കണ്ടെത്തണമെങ്കിൽ കേവലം പാണ്ഡിത്യംകൊണ്ടൊന്നുമാവില്ല. സനാതനധൎമ്മമനുസരിച്ചു്, സത്യസാക്ഷാത്കാരം നേടിയ ഒരു ഗുരുവിൽനിന്നു് സന്ന്യാസം സ്വീകരിച്ചു് സാധനകൾ അനുഷ്ഠിക്കണം. അതെ, സന്ന്യാസമല്ലാതെ മറെറാരു വഴിയുമില്ല. അതു മാത്രമേ വെളിച്ചം തരൂ. സന്ന്യാസം, സന്ന്യാസം.........' ആ ശബ്ദം – സന്ന്യാസമെന്നുള്ള ശബ്ദം – ആചാൎയ്യശങ്കരന്റെ നാവിൽ ദിനംപ്രതി ആയിരമായിരം പ്രാവശ്യം നൃത്തംവെച്ചു. ''ഈ ലോകത്തിൽ ബന്ധുവെന്നു പറയാൻ എനിക്കമ്മ മാത്രമേയുള്ളൂ. ഏകമകൻ സന്ന്യാസിയായാൽ അമ്മയ്ക്കാരുമില്ല. അമ്മ ദുഃഖിക്കും. മറിച്ചു്, സന്ന്യാസം സ്വീകരിച്ചു് സത്യത്തെ സാക്ഷാത്കരിച്ചില്ലെങ്കിൽ സനാതനധൎമ്മം നശിക്കും. ലോകം നിരീശ്വരവാദംകൊണ്ടു മുടിയും. ലോകരക്ഷയ്ക്കുവേണ്ടി അമ്മയെ പിരിയുന്നതിൽ ദുഃഖിക്കാനൊന്നുമില്ല. പരംപൊരുൾ എല്ലാം നോക്കി രക്ഷിച്ചുകൊള്ളും.'' ശ്രീശങ്കരന്റെ ഹൃദയം ലോകത്തെ ഓൎത്തു കരുണാർദ്രമായി.

ശങ്കരൻ അമ്മയെ സമീപിച്ചു. സന്ന്യാസത്തിനുള്ള അനുവാദം ചോദിച്ചു. അമ്മ വലിയ ഭക്തയാണു്. സന്ന്യാസിമാരിലും സനാതനധൎമ്മത്തിന്റെ പാരമ്പൎയ്യത്തിലും അഭിമാനവും ബഹുമാനവും ഉള്ളവരാണു്. പക്ഷെ തന്റെ പുത്രൻ സന്ന്യാസിയായി തന്നെ വിട്ടുപോവുക! അതു സങ്കല്പിക്കാൻപോലും വയ്യ! കോണകമുടുത്തു് നടക്കുന്ന എട്ടു വയസ്സുകാരൻ കാവിയുമുടുത്തു് കാനനംതോറും അലഞ്ഞു നടക്കുന്നരംഗം നൊന്തുപെററ ഏതെങ്കിലും ഒരമ്മയ്ക്കുണ്ടോ സങ്കല്പിക്കാനാവുന്നു! അമ്മ സമ്മതിച്ചില്ല. ശങ്കരൻ അക്ഷമനാകാതെ കാത്തിരുന്നു, അമ്മയുടെ അനുവാദത്തിന്നുവേണ്ടി.

ഒരു സുപ്രഭാതം. വെള്ളത്തിൽ മുട്ടിനില്ക്കുന്ന കാട്ടുവള്ളിയുടെ ചെവികളിൽ വേദമന്ത്രങ്ങൾ ഓതിക്കൊണ്ട് ചുഴികളിൽ തങ്ങിനില്ക്കുന്ന പൂർണ്ണാനദി. അതിൻെറ കിഴക്കുഭാഗത്തെ ജലപ്പരപ്പിൽ ബാലസൂര്യൻ ഹോമകുണ്ഡമൊരുക്കുന്നു. * വിരജഹോമത്തിനുള്ള കുണ്ഡം. വെള്ളത്തിനടിയിൽ ചെറുതും വലുതുമായ മത്സ്യങ്ങൾ തിരക്കിട്ട് ഓടി നടക്കുകയാണ്. വിരജഹോമത്തിനുള്ള പൂജാദ്രവ്യങ്ങൾ ഒരുക്കുകയാണ് അവയെന്നു തോന്നുന്നു. ചില മത്സ്യങ്ങൾ വെള്ളത്തിനുമുകളിൽ തലപൊന്തിച്ച് ആരേയോ ഉററു നോക്കുന്നു – ഏതു ത്യാഗിക്കുവേണ്ടിയാണാവോ പ്രകൃതി സ്വയം വിരജഹോമത്തിനുള്ള ഒരുക്കങ്ങൾ ചെയ്യുന്നത്? പരിസരം മുഴവൻ ഹോമത്തിനൊരുങ്ങുന്നു, ഹോമമന്ത്രങ്ങൾ ഉരുവിടുന്നു.

അതാ വരുന്നു, കൗപീനമാത്രധാരിയായ ശങ്കരൻ. വിശാലമായ നെററിത്തടം. നീണ്ട താമരക്കണ്ണുകൾ. പ്രപഞ്ചദൃശ്യങ്ങളിലൊന്നും ചെന്നു പററാത്ത ദിവ്യദൃഷ്ടി. ബാലസൂര്യൻ സിന്ദൂരപൂരം പൂശി തുടുപ്പിച്ച മുഖകമലം. പുഞ്ചിരിയുറുന്ന ചെഞ്ചുണ്ടുകൾ. മുല്ലമൊട്ടിനെ വെല്ലുന്ന ദന്തനിര. ഭഗവന്മഹിമയെ വാഴ്ത്തുന്ന തിരുനാമം. പൊന്നിൻനിറമാന്ന പൂമേനി. അടിവെച്ചടിവെച്ചുള്ള നടത്തം. സർവ്വവേദാന്തസാരസംഗ്രഹം ആററിക്കുറുക്കി അകത്താക്കിയ ആ ഓമനബാലൻ പടവുകൾ ചവുട്ടി കടവിലിറങ്ങി. ഒരു കാൽ വെള്ളത്തിൽ തൊട്ടു, തൊടേണ്ട താമസം, ആ കാൽ ചെന്നുപെട്ടു ഒരു മുതലയുടെ വായിൽ! മുതല പിടിമുറുക്കി. തന്നെ കൊല്ലുവാൻ പിടിക്കുന്ന മുതലയിലും തന്നിലും ഒരേ ഈശ്വരനെ കാണാൻ ശ്രമിക്കുന്ന ശങ്കരനുണ്ടോ ഭയം! ഭഗവന്നാമങ്ങളുരുവിട്ടു പുഞ്ചിരി പൊഴിച്ചുകൊണ്ടങ്ങനെ നിന്നു ശങ്കരൻ. നിമിഷങ്ങൾ പറന്നകന്നു.

കുളിക്കാൻ പോയ മകനെ കാണാഞ്ഞു കാത്തിരുന്നു മടുത്തു ആര്യാദേവി. മകൻ മടങ്ങിയെത്തേണ്ട സമയം അതിക്രമിച്ചല്ലോ; എവിടെപ്പോയി? എന്തുപററി എൻെറ ഓമനയ്ക്ക്? ഇരുപ്പുറയ്ക്കാത്ത അവർ ഇറങ്ങി നടന്നു കടവിലേയ്ക്ക്. 'മകനെ ശങ്കരാ ... ...' അമ്മ നീട്ടി വിളിച്ചു.

'അമ്മെ, ഞാനിവിടെയുണ്ട്.' മകൻ വിളി കേട്ടു.

അമ്മയോടി കടവിലെത്തി. 'ങ്ഹെ!' അവർ ഞെട്ടിപ്പോയി. ഭീമാകാരമായ മുതലയുടെ വായിലാണ് മകൻെറ ഒരു കാൽ! എന്നിട്ടും നിർവ്വികാരനായി നില്ക്കുന്നു മകൻ!

'മകനെ......' അമ്മയുടെ നെഞ്ചു പൊട്ടി.

'അമ്മെ, കരയണ്ട. അമ്മ ഒരു പ്രതിജ്ഞ ചെയ്താൽ അമ്മയുടെ മകൻ മരിക്കില്ല.' ശങ്കരൻ ആര്യാദേവിയോടു പറഞ്ഞു.

'ഒരു പ്രതിജ്ഞയല്ല, ഒരായിരം പ്രതിജ്ഞ ചെയ്യാൻ തയ്യാറാണ് ഞാൻ, എൻെറ ഓമനയുടെ ജീവനുവേണ്ടി.' അമ്മ സത്യം ചെയ്തു.

'എന്നെ സന്ന്യാസിയാകാൻ അനുവദിച്ചാൽ മുതല പിടി വിടും.' ശങ്കരൻ പറഞ്ഞു.

'മകൻ മുതലയുടെ വായിൽപ്പെട്ടു മരിക്കുന്നതിലും നല്ലതു് സന്ന്യാസിയായി ജീവിച്ചിരിക്കുന്നതാണ്' അമ്മ ആലോചിച്ചു. 'മകനെ ഞാനനുവദിച്ചിരിക്കുന്നു. പക്ഷെ നീ ഒരേ ഒരു മകനാണ് എനിയ്ക്ക്. എവിടെപ്പോയാലും എൻെറ അന്ത്യസമയത്ത് നീ അടുത്തുണ്ടാകണം. എൻെറ അന്ത്യകർമ്മങ്ങൾ നീതന്നെ നടത്തണം.'

'സമ്മതിച്ചു. എവിടെപ്പോയാലും അമ്മയുടെ അന്ത്യകാലത്ത് ഞാൻ അടുത്തുണ്ടാവും; അന്ത്യകർമ്മങ്ങൾ ഞാൻതന്നെ നടത്തും.'

'എങ്കിൽ മകനെ, നീ സന്ന്യാസിയായിക്കൊള്ളു.' ആ അമ്മയുടെ കണ്ണുകളിൽനിന്നു ചുടുകണ്ണീർ അടന്നുവീണു.

'സന്ന്യസ്തോഽഹം, സന്ന്യസ്തോഽഹം, സന്ന്യസ്തോഽഹം – ഞാൻ സന്ന്യസിച്ചിരിക്കുന്നു, സന്ന്യസിച്ചിരിക്കുന്നു, സന്ന്യസിച്ചിരിക്കുന്നു ഞാൻ.'

ശ്രീശങ്കരൻെറ പ്രതിജ്ഞാവാചകം കേൾക്കേണ്ട താമസം മുതല പിടിവിട്ടു. ഇങ്ങനെയൊരു മഹാപുരുഷൻെറ പാദസ്പർശമേററ മുതലയുടെ ജീവിതം ധന്യം! ആ ദിവ്യരംഗം കണ്ടു ചുഴികളിൽ തങ്ങിനിന്ന പൂർണ്ണാനദി കുളിരണിഞ്ഞ് ഒഴുകിയകന്നു – ഈ വാർത്ത പലരോടും പറയാനുള്ള വ്യഗ്രതയോടെ. അത്ഭുതചരിതനായ ആ ബാലയോഗിയുടെ പാവനപാദങ്ങളിൽ നമുക്ക് സാഷ്ടാംഗപ്രണാമം അർപ്പിക്കാം.

* വിരജഹോമം – സന്ന്യാസം സ്വീകരിക്കുന്നതിനു തൊട്ടുമുമ്പായി നടത്തുന്ന ഹോമം.

# അർജ്ജുനൻെറ അഹങ്കാരഭംഗം

എം.

ആഡംബരപൂൎണ്ണമായി ദിവസംതോറും വളരെനേരം ഈശ്വരാരാധന ചെയ്യുന്നതിൽ അർജ്ജുനൻ വളരെ തൽപരനായിരുന്നു. നല്ല വാസനയുള്ള മനോഹരങ്ങളായ പുഷ്പങ്ങൾ ധാരാളം കൊണ്ടുവന്ന് ശിവലിംഗത്തെ അച്ചന ചെയ്യും. അതിന്നായി വിശാലമായ ഒരു പൂജാ മുറി പ്രത്യേകം തയ്യാറാക്കിയിട്ടുമുണ്ട്. ധാരാളം വിളക്കുകൾ കൊളുത്തി ദിവസവും അതു മനോ ഹരമായി അലങ്കരിക്കും. സ്വൎണ്ണവും വെള്ളിയും കൊണ്ടുള്ള പാത്രങ്ങളല്ലാതെ ഒന്നും അവിടെ ഉപയോഗിക്കാറില്ല. പൂജയുടെ ബാഹ്യമായ ക്രിയാവിധികളിലെല്ലാം വളരെ സമയം ചെല വഴിക്കും. കാണുന്നവൎക്കെല്ലാം അർജ്ജുനൻെറ ഭക്തിയെപ്പററി നല്ലൊരു മതിപ്പുണ്ടാകും. അർജ്ജുനനും സ്വയം വലിയ ഭക്തനാണെന്നുള്ള ഭാവമുണ്ടായിരുന്നു. എന്നാൽ ഭീമസേനനാകട്ടെ ഇതിനെല്ലാം നേരെ വിപരീതമായി, പൂജ ചെയ്യുകയോ പൂജാമുറിയിൽ പോകുകപോലുമോ ചെയ്തിരുന്നില്ല. ദിവസവും കുളികഴിഞ്ഞാൽ കുറച്ചുനേരം കണ്ണടച്ചു ധ്യാനിക്കുകമാത്രമാണ് ചെയ്തിരുന്നതു്. അവർ തമ്മിലുള്ള ഈ വ്യത്യാസം നിമിത്തം അർജ്ജുനൻ ഭീമസേനനെ അല്പം അവജ്ഞയോടെ വീക്ഷിക്കുവാനും തൻെറ പരിശുദ്ധിയിലും ഈശ്വരവിശ്വാസത്തിലും അഭിമാനം കൊള്ളുവാനും തുടങ്ങി. ശ്രീകൃഷ്ണൻ ഇതെല്ലാം പ്രത്യേകം ശ്രദ്ധിച്ചറിഞ്ഞുകൊണ്ടിരുന്നു. അർജ്ജുനനെ കാര്യങ്ങളുടെ വാസ്തവ സ്ഥിതി മനസ്സിലാക്കി ഒരു പാഠം പഠിപ്പിക്കുവാൻ തീൎച്ചപ്പെടുത്തിക്കൊണ്ട് ശ്രീ പരമേശ്വരൻെറ വാസസ്ഥാനമായ കൈലാസത്തിലേയ്ക്ക് ഒരു തീൎത്ഥയാത്ര പോകാമെന്ന് ഒരു ദിവസം ശ്രീകൃഷ്ണൻ അഭിപ്രായപ്പെട്ടു. സംശയലേശമെന്യേ അർജ്ജുനൻ അതു സമ്മതിക്കുകയും രണ്ടു പേരുംകൂടി കൈലാസത്തിലേയ്ക്കു യാത്ര തിരിക്കുകയും ചെയ്തു.

അവർ അധികദൂരം ചെല്ലുന്നതിന്നുമുമ്പു തന്നെ പലവിധത്തിലുള്ള പുഷ്പങ്ങൾ നിറച്ച ഒരു വണ്ടിയും വലിച്ചുകൊണ്ട് ഒരാൾ വരുന്നതായി കണ്ടു. എങ്ങോട്ടാണ് ആ പുഷ്പങ്ങളെല്ലാം കൊണ്ടുപോകുന്നതെന്ന് അർജ്ജുനൻ അയാളോടു ചോദിച്ചു. തൻെറ ജോലിയിൽ അതീവ ബദ്ധശ്രദ്ധനായിരുന്നതുകൊണ്ട് അയാൾ അർജ്ജുനനോട് മറുപടിപോലും പറഞ്ഞില്ല. അയാളെ അനുഗമിച്ച് സംഗതിയെന്തെന്ന് നേരിട്ടു കാണാമെന്നു ശ്രീകൃഷ്ണൻ പറഞ്ഞതനുസരിച്ച് അവർ വണ്ടിക്കാരനെ പിന്തുടൎന്നപ്പോൾ പകുതിവാടിയ പുഷ്പങ്ങൾ കൂട്ടിയിരിക്കുന്ന ഒരു കുന്നിൻെറ സമീപത്തെത്തിച്ചേൎന്നു. വണ്ടിയിലുള്ള പുഷ്പങ്ങളെല്ലാം അവിടെയിട്ട് അയാൾ തിരിച്ചുപോകുവാനാരംഭിച്ചു. ഇതെല്ലാം കണ്ടപ്പോൾ കൃഷ്ണാർജ്ജുനന്മാൎക്കുണ്ടായ അതിശയം ഇന്ന പ്രകാരമെന്ന് വൎണ്ണിക്കുവാൻ പ്രയാസം. അവർ ആ അപരിചിതനെ നോക്കിക്കൊണ്ടു നില്ക്കുന്നതിനിടയ്ക്ക് അതേവിധത്തിലുള്ള അനവധി വണ്ടി നിറയെ പുഷ്പങ്ങൾ അതേ സ്ഥാനത്തു കൊണ്ടുവന്നിടുന്നതായി കണ്ടു. ജിജ്ഞാസയെ നിയന്ത്രിക്കുവാൻ കഴിയാതെ, വണ്ടിയുമായി വന്നവരോട് എവിടെനിന്നാണ് ആ പുഷ്പങ്ങളെല്ലാം കൊണ്ടുവരുന്നതെന്ന് അർജ്ജുനൻ ചോദിച്ചു. തുടൎന്നുള്ള ചോദ്യങ്ങൾ കേട്ട് അവരിലൊരാൾ മറുപടി പറഞ്ഞു: ''ദയവുചെയ്ത് ഞങ്ങളെ ഉപദ്രവിക്കരുതു്. ഇതുവരെയായി അമ്പതുവണ്ടി പുഷ്പങ്ങൾ കൊണ്ടുവരുന്നതിന്നേ ഞങ്ങൾക്കു സാധിച്ചിട്ടുള്ളു. ഇനിയും അത്രയും പുഷ്പങ്ങൾ ക്ഷേത്രത്തിൽ കിടപ്പുണ്ട്. ഈ പൂക്കളെല്ലാം പാണ്ഡുപുത്രനായ ഭീമസേനൻ ഇന്നലെ ഭഗവദച്ചനയ്ക്കായി ഉപയോഗിച്ചതാണ്. ഇനി അയാളുടെ ഇന്നത്തെ പൂജയ്ക്ക് രണ്ടു മണിക്കൂറേ സമയമുള്ളു. അതിന്നുമുമ്പായി ബാക്കിയുള്ള പുഷ്പങ്ങൾകൂടി ഞങ്ങൾക്കു നീക്കേണ്ടിയിരിക്കുന്നു. ദയവായി ഞങ്ങളെ തടസ്സപ്പെടുത്തരുതു്.''

ഇതു കേട്ടപ്പോൾ അർജ്ജുനനുണ്ടായ ആശ്ചര്യത്തിന്നതിരില്ലായിരുന്നു. ഒന്നുകൂടി തനി

ക്കറപ്പവരുത്തുവാനായി അജ്ജ്ജനനിങ്ങനെ ചോദിച്ചു:

''സുഹൃത്തേ, നിങ്ങാംക്ക തെററുപററിയിരിക്കമെന്ന് ഞാൻ കരുതുന്നു. ഭീമസേനനെക്കറിച്ചോ അതോ അജ്ജ്ജനനെക്കറിച്ചോ നിങ്ങാം സംസാരിക്കുന്നതു് ?'' വണ്ടിക്കാർ മറുപടി പറഞ്ഞു: ''അജ്ജ്ജനനോ, ഒരിക്കലുമല്ല. ഇത്തരം ശ്രേഷ്ഠമായ പൂജ നടത്തുന്നതു് ഭീമൻ തന്നെയാണു്. അല്ലാതെ തൻെറ പൂജയുടെ വലിയൊരു പ്രദശനം മാത്രംനടത്തുന്ന അജ്ജ്ജനനല്ല. അയാഠംക്കു് ബാഹ്യാഡംബരങ്ങളിലാണു് കൂടുതൽ ശ്രദ്ധ.'' അധികം താമസിയാതെ ഒരു ചെറിയ കൂടയിൽ കുറെ പൂക്കളെമായി ഒരാഠം അതിലെ വന്നു. എവിടെനിന്നാണു് ആ പൂക്കളെന്നും ആർ അച്ചന ചെയ്യതാണെന്നും ശ്രീകൃഷ്ണൻ അവരോടു ചോദിച്ചു. അതിന്നു് അയാളുടെ മറുപടി,''ഭൂമിയിൽ വസിക്കുന്ന ആത്മപ്രശംസകനും ഭക്താഭിമാനിയുമായ അജ്ജ്ജനൻ എന്നൊരുവൻ ഇന്നലെ അച്ച്ചിച്ചതാണിതു്'' എന്നായിരുന്നു. ഇതു കേട്ട ലജ്ജിതനായ അജ്ജ്ജനൻ തലതാഴ്ത്തിക്കൊണ്ടു് ശ്രീകൃഷ്ണനോടു് പറഞ്ഞു: ''അല്ലയോ കൗശലശാലിയായ കൃഷ്ണ, എന്തിനാണു് എന്നെ ഇവിടെ കൊണ്ടുവന്നതു് ? എൻെറ അഹങ്കാരത്തിന്നും ആത്മപ്രശംസയ്ക്കും അവിടെവെച്ചുതന്നെ താക്കീതു ചെയ്യു് ഈ കഷ്ടപ്പാടിൽനിന്നും അപമാനത്തിൽനിന്നും എന്നെ രക്ഷിക്കാമായിരുന്നുവല്ലൊ. എൻെറ പൂജയെപ്പററി വളരെ അഭിമാനത്തോടുകൂടിയും ഭീമസേനനെക്കറിച്ചു് അല്പം അവജ്ഞയോടുകൂടിയും ഞാൻ വിചാരിച്ചുവെന്നു സമ്മതിക്കുന്നു. ആഡംബരപൂണ്ണമായ പൂജയെക്കാഠം പ്രധാനവും ഫലപ്രദവുമായിട്ടുള്ളതു് ചെറിയതാണെങ്കിലും ആത്മാത്ഥമായ ധ്യാനംതന്നെയാണെന്നു് എനിക്കിപ്പോഠം ബോധ്യമായി.'' ഇതുകേട്ടു് ശ്രീകൃഷ്ണൻ ഒന്നു മന്ദഹസിച്ചതല്ലാതെ ഒന്നും പറഞ്ഞില്ല.

[ ''ഒരു സാത്വികൻ ധ്യാനിക്കുന്നതു് എങ്ങനെയെന്നറിയാമോ ? അയാഠം രാത്രി കൊതുകുവലയ്ക്കുള്ളിൽ തൻെറ കിടക്കയിൽ ഇരുന്നു് ധ്യാനിക്കുന്നു. വീട്ടുകാർ വിചാരിക്കും, അയാഠം ഉറങ്ങുകയാണെന്നു് സത്വശുദ്ധിവന്നിട്ടുള്ള ഭക്തൻ ഒരിക്കലും തൻെറ ഭക്തി പുറമെ പ്രദശിപ്പിക്കാറില്ല.'' – ശ്രീരാമകൃഷ്ണൻ]

# പുസ്തകാഭിപ്രായം

**പെരുവനം-ആറാട്ടുപുഴ പൂരം സോവനീർ.**
**പ്രകാശകർ : പെരുവനം ശ്രീ മഹാദേവക്ഷേത്ര സംരക്ഷണസമിതി, ചേപ്പ്പ്. വില: 2ക.**

കേരളത്തിലെ ഏററവും പുരാതനവും പ്രധാനവുമായ ഒരു ക്ഷേത്രമാണു് പെരുവനം. ഒരു കാലത്തു് 56 നാട്ടുരാജാക്കന്മാരും 108 ദേവീദേവന്മാരും പങ്കെടുത്തിരുന്നതാണു് പെരുവനത്തുത്സവം. ആറാട്ടുപുഴ പൂരത്തെപ്പററി കേഠംക്കാത്ത കേരളീയനുണ്ടാവുകയില്ല. അതിൽ സുപ്രധാനസ്ഥാനം പെരുവനത്തപ്പൻെറ എഴുന്നള്ളത്തിന്നാണു്. വളരെ ആഭ്ടാടത്തോടുകൂടി നടന്നുവന്നിരുന്ന ആ പൂരം മാത്രമല്ല ക്ഷേത്രത്തിലെ നിത്യപൂജാദികാംകൂടി മുടങ്ങുമോ എന്നു സംശയിച്ച ഒരു സന്ദഭ്ത്തിലാണു് പെരുവനം ക്ഷേത്രസംരക്ഷണസമിതി രൂപം കൊണ്ടതു്. സമിതിയംഗങ്ങളുടെ ഭക്തിവിശ്വാസങ്ങളോടുകൂടിയുള്ള പ്രവത്തനങ്ങാംകൊണ്ടു് ക്ഷേത്രകാര്യങ്ങാം ഭംഗിയായി നടന്നുപോകുന്നുവെന്നതു ചാരിതാത്ഥ്യജനകംതന്നെ.

1976 ലെ പൂരം പ്രമാണിച്ചു് സമിതി പ്രസിദ്ധപ്പെടുത്തിയിട്ടുള്ള ഈ സോവനീർ പലതുകൊണ്ടും ശ്രദ്ധേയമായിട്ടുണ്ടു്. ഹിന്ദുമതത്തെയും ഹൈന്ദവക്ഷേത്രങ്ങളെയും പററിയുള്ള പല പണ്ഡിതന്മാരുടെയും ലേഖനങ്ങാംക്ക പുറമെ, പെരുവനം, തൃക്കൂർ, തിരുച്ചെങ്കോടു് മുതലായ ക്ഷേത്രങ്ങളെപ്പററിയുള്ള വിവരണങ്ങളുംവിജ്ഞാനപ്രദങ്ങളായിട്ടുണ്ടു്. അദ്ധനാരീശ്വരൻെറ കവർചിത്രവും മനോഹരമായിരിക്കുന്നു. പെരുവനം ഗ്രാമത്തെയും പെരുവനത്തുത്സവത്തെയുംപററിയെന്നതുപോലെ സനാതനധമ്മതത്ത്വങ്ങളെയും ക്ഷേത്രോപാസനയെയുംപററി ജനങ്ങളെ ബോധവാന്മാരാക്കുവാൻ വേണ്ടി പ്രകാശിതമായിട്ടുള്ള ഈ സോവനീറിന്നു് കേരളത്തിലെ ആധ്യാത്മികപ്രസിദ്ധീകരണങ്ങളുടെ ഇടയിൽ ഒരു സ്ഥാനം തീച്ച്ചയായും ലഭിക്കുന്നതാണു്.

# വാർത്തകൾ

## കാലടിയിലെ ക്ഷേത്രപ്രതിഷ്ഠാമഹോത്സവം

കാലടി ശ്രീരാമകൃഷ്ണ അദ്വൈതാശ്രമത്തിൽ പുതുതായി പണിചെയ്തിട്ടുള്ള അതിമനോഹരമായ ക്ഷേത്രത്തിലെ ശ്രീരാമകൃഷ്ണവിഗ്രഹപ്രതിഷ്ഠ 1976 ഏപ്രിൽ 14-ാംനു- രാവിലെ എട്ടേകാൽമണിക്കുള്ള ശുഭമുഹൂർത്തത്തിൽ ആർഭാടപൂർവ്വം നടത്തപ്പെട്ടിരിക്കുന്നു. അതിനുവേണ്ടി ശ്രീരാമകൃഷ്ണസംഘം പ്രസിഡണ്ട് പരമപൂജനീയ ശ്രീമത് സ്വാമി വീരേശ്വരാനന്ദജി മഹാരാജ് 12-ാംനു-തന്നെ സ്ഥലത്തെത്തിച്ചേർന്നു. അന്നു വൈകുന്നേരം 7 മണിക്ക് തൃശ്ശൂർ പുറനാട്ടുകര ശ്രീരാമകൃഷ്ണാശ്രമത്തിൽനിന്നും കാലടിയിലെത്തിയ സ്വാമിജിക്ക് നെററിപ്പട്ടംകെട്ടിയ ഗജവീരൻെറയും നാദസ്വരത്തിൻെറയും അകമ്പടിയോടുകൂടി ഗംഭീരമായ വരവേല്പാണ് നല്കിയതു ആശ്രമം പ്രസിഡണ്ട് ഗണാനന്ദസ്വാമികളും പൗരപ്രധാനികളും അദ്ദേഹത്തെ ഹാരാർപ്പണം ചെയ്തു സ്വീകരിച്ചു. പൂജാഗാരത്തിൽ പോയി ശ്രീരാമകൃഷ്ണനെ വന്ദിച്ചതിനുശേഷം പുറത്തുവന്നു് പ്രസന്നവദനനായ സ്വാമിജി ശാന്തിദായകമായ മന്ദസ്മിതംകൊണ്ട് തനിക്കു നൽകിയ ഹൃദ്യമായ സ്വാഗതത്തെ അനുമോദിക്കുകയും ആയിരക്കണക്കായി തടിച്ചുകൂടിയിരുന്ന സന്ദർശകരെ അനുഗ്രഹിക്കുകയും ചെയ്തു. 13-ാംനു- രാവിലെ മുതൽക്കുതന്നെ പ്രതിഷ്ഠ സംബന്ധിച്ചുള്ള വൈദികകർമ്മങ്ങൾ ആരംഭിച്ചു. തന്ത്രിമുഖ്യൻ ശ്രീ പുതുമന ദാമോദരൻ നമ്പൂതിരിയുടെ നേതൃത്വത്തിൽ പുരോഹിതന്മാർ ഗണപതിഹോമം, അധിവാസഹോമം, പ്രാസാദശുദ്ധി, പ്രാസാദപൂജ, വാസ്തുപൂജ, കലശാഭിഷേകം, പീഠാധിവാസം മുതലായ താന്ത്രികവിധിപ്രകാരമുള്ള കർമ്മങ്ങളെല്ലാം യഥാവിധി നിർവ്വഹിച്ചു. ഒരുദിവസം മുഴവൻ നീണ്ടുനിന്ന കർമ്മങ്ങൾക്കുശേഷം പ്രതിഷ്ഠാകർമ്മത്തിനുള്ള ഒരുക്കങ്ങളാരംഭിച്ചു. ഇന്ത്യയുടെ നാനാഭാഗങ്ങളിൽനിന്നുമായി അനേകം സന്ന്യാസിമാരും ഭക്തജനങ്ങളും ഉത്സവത്തിൽ പങ്കുകൊള്ളാനായി നേരത്തെതന്നെ എത്തിച്ചേർന്നിരുന്നു.

14-ാം നു- രാവിലെ നിത്യപൂജയ്ക്കുശേഷം പഴയ പൂജാഗൃഹത്തിൽനിന്നും ശ്രീരാമകൃഷ്ണദേവൻ, ശ്രീശാരദാദേവി, ശ്രീ വിവേകാനന്ദസ്വാമികൾ, ശ്രീശങ്കരാചാര്യസ്വാമികൾ എന്നിവരുടെ പടങ്ങളും ശിവലിംഗവും വഹിച്ചുകൊണ്ടുള്ള ഘോഷയാത്ര കൃത്യം 7-30നു് പുറപ്പെട്ടു. വേദപാരായണം ചെയ്യുന്ന ബ്രാഹ്മണശ്രേഷ്ഠന്മാർ, പതാകകൾ വഹിച്ചുകൊണ്ടുള്ള സന്ന്യാസിവര്യന്മാർ, ഭക്തിഗാനങ്ങളാലപിക്കുന്ന ഭക്തോത്തമന്മാർ, നാദസ്വരം, പഞ്ചവാദ്യം മുതലായ വാദ്യവിശേഷങ്ങൾ, ഇടയ്ക്കിടയ്ക്ക് ആകാശം ഭേദിക്കുന്ന മംഗളശംഖധ്വനി – ഇങ്ങനെ ആവേശജനകവും ഭക്തിനിർഭരവുമായ ആ ഘോഷയാത്ര പുതിയ ക്ഷേത്രത്തെ പ്രദക്ഷിണം ചെയ്യുമ്പോൾ ആയിരക്കണക്കിനു് ജനങ്ങൾ രണ്ടുഭാഗങ്ങളിലും ഒതുങ്ങിനിന്നു് പുഷ്പങ്ങൾ വർഷിക്കുകയും ജയജയാരവം മുഴക്കുകയും ചെയ്തുകൊണ്ടിരുന്നു. സ്ത്രീജനങ്ങൾ പരിമളം പരത്തുന്ന ചന്ദനത്തിരികൾ കയ്യിലേന്തി വായ്കുരവകൾകൊണ്ടും മററും ആ മംഗളമുഹൂർത്തത്തെ അഭിവാദ്യം ചെയ്തു. കൃത്യം എട്ടേകാൽ മണിക്കു ഘോഷയാത്ര ക്ഷേത്രത്തിന്നുള്ളിൽ പ്രവേശിക്കുകയും ശ്രീ വീരേശ്വരാനന്ദസ്വാമികൾ പടങ്ങൾ ഏററുവാങ്ങി ആൾത്താരയിൽ ശ്രീരാമകൃഷ്ണവിഗ്രഹത്തിന്നടുത്തു വെയ്ക്കുകയും അർഘ്യവും പുഷ്പാഞ്ജലിയും നൽകി പ്രതിഷ്ഠാകർമ്മം നിർവ്വഹിക്കുകയും ചെയ്തു. തുടർന്നു് ശ്രീ ഹിതാനന്ദസ്വാമികളും സുലഭാനന്ദസ്വാമികളും പ്രാണപ്രതിഷ്ഠ, ന്യാസം മുതലായി വിധിപ്രകാരമുള്ള കർമ്മങ്ങളും പൂജകളും ആരംഭിച്ചു. ഉച്ചതിരിഞ്ഞു് 2 മണിയോടുകൂടിയാണ് ഷോഡശോപചാരപൂജകളും ഹോമവുമെല്ലാം അവസാനിച്ചതു്. അതേ സമയത്തുതന്നെ പതിനൊന്നു മഹാബ്രാഹ്മണർ പങ്കെടുത്തിരുന്ന ശ്രീരുദ്രഹോമവും പ്രത്യേകമായലങ്കരിച്ചിരുന്ന പന്തലിൽ നടന്നിരുന്നു. അതിനുശേഷം ശ്രീരുദ്രാഭിഷേകത്തോടുകൂടി ശിവപ്രതിഷ്ഠ സംബന്ധിച്ചുള്ള കർമ്മങ്ങളും അവസാനിച്ചു. ദീപാരാധനയ്ക്കുശേഷം പ്രസാദവിതരണത്തോടുകൂടി രണ്ടരമണിക്കു രാവിലത്തെ പരിപാടികൾക്കു വിരാമമിട്ടു.

ഉച്ചതിരിഞ്ഞു് ഗുരുവായൂർ ശേഖരൻ & പാർട്ടിയുടെ ഓട്ടൻതുള്ളലിന്നുശേഷം ശ്രീമത് സ്വാമി വീരേശ്വരാനന്ദജി മഹാരാജിൻെറ അദ്ധ്യക്ഷതയിൽ പ്രതിഷ്ഠാസമ്മേളനം ആരംഭിച്ചു. ശ്രീ ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാടിൻെറ പ്രാർത്ഥനയ്ക്കും ശ്രീ ഗണാനന്ദസ്വാമികളുടെ സ്വാഗതപ്രസംഗത്തിന്നുംശേഷം പോണ്ടിച്ചേരി ലഫ്ററനൻറ് ഗവർണ്ണർ ശ്രീ ഛേദിലാൽ ഉദ്ഘാടനപ്രസംഗം നടത്തി. സാർവ്വലൗകികവും സാർവ്വകാലികവുമായ ശ്രീരാമകൃഷ്ണവിവേകാനന്ദസന്ദേശത്തിൻെറ പ്രാധാന്യം വിവരിച്ചതിന്നുശേഷം ഭാരതത്തിൽ മതേതരത്വബോധം വളർത്തുകയും ദൃഢമൂലമാക്കുകയും ചെയ്യുന്നമെങ്കിൽ ശ്രീരാമകൃഷ്ണമിഷനെപ്പോലെയുള്ള ജാതിമതങ്ങൾക്കതീതമായി ചിന്തിക്കുന്ന സംഘടനകളെ സഹായിക്കുകയും പ്രോത്സാഹിപ്പിക്കുകയും മാത്രമേ മാർഗ്ഗമുള്ളവെന്നു് അദ്ദേഹം തൻെറ പ്രസംഗത്തിൽ ഊന്നിപ്പറഞ്ഞു. അദ്ധ്യക്ഷൻ തൻെറ പ്രസംഗത്തിൽ ശ്രീരാമകൃഷ്ണപ്രതിഷ്ഠയുടെ പ്രത്യേകതയും ശ്രീരാമ

കൃഷ്ണസന്ദേശത്തിൽനിന്നു് ആവേശമുൾക്കൊണ്ടു ജീവിക്കേണ്ടതിന്റെ ആവശ്യകതയും വിവരിച്ചതിനുശേഷം ആശ്രമസ്ഥാപകനായ ശ്രീമദാഗമാനന്ദസ്വാമികളുടെ അന്തിമാഭിലാഷമായ ക്ഷേത്രനിർമ്മാണം സമുചിതമായ രീതിയിൽ നിർവ്വഹിച്ചതിനു് ശ്രീ ഗണാനന്ദസ്വാമികളെ അഭിനന്ദിക്കുകയുണ്ടായി. പിന്നീടു് പരിശുദ്ധ കത്തോലിക്കാബാവ മാർ മാത്യൂസ് അത്താനാസ്യോസ്, ശ്രീ ടി. എസ്. അവിനാശിലിംഗം, ഡാ: എൻ. കെ. പണിക്കർ, ശ്രീ രംഗനാഥാനന്ദസ്വാമികൾ എന്നിവർ ആശംസാപ്രസംഗങ്ങൾ നടത്തി. ശ്രീ ഘനശ്യാം ബിനാനിയുടെ അസാന്നിധ്യത്തിൽ അദ്ദേഹത്തിന്റെ പ്രസംഗം ശ്രീ ശക്രാനന്ദസ്വാമികൾ വായിച്ചു. ക്ഷേത്രനിർമ്മാണക്കമ്മിററി ചെയർമാൻ ശ്രീ ആർ. ബാലചന്ദ്രന്റെ കൃതജ്ഞതാപ്രകടനത്തോടുകൂടി സമ്മേളനം അവസാനിച്ചു. രാത്രി രാമനാമസങ്കീർത്തനം, കാളീപൂജ, ഹോമം, കാളീകീർത്തനം മുതലായവയ്ക്കുപുറമെ ചേർത്തല ശ്രീ എം. ആർ. ബി. കുറുപ്പിന്റെ ശ്രീകൃഷ്ണാവതാരത്തെപ്പററിയുള്ള ഹരികഥയുമുണ്ടായിരുന്നു.

പതിനഞ്ചാം തീയതി രാവിലെ വേദപാരായണത്തോടും മംഗളാരതിയോടുംകൂടി പരിപാടികളാരംഭിച്ചു. ശ്രീ അനന്തരാമാചാര്യരുടെ നേതൃത്വത്തിൽ പത്തു വൈദികബ്രാഹ്മണർകൂടി നടത്തിയ ശ്രീ ചണ്ഡികാഹോമമായിരുന്നു അന്നത്തെ പ്രധാന പരിപാടി. ദേവീപ്രീതിക്കുവേണ്ടി നടത്താറുള്ള ചണ്ഡികാഹോമം ഇത്രയും ശ്രദ്ധാവിശ്വാസങ്ങളോടുകൂടി സാംഗോപാംഗം നടത്തിയതു് അനേകായിരം സന്ദർശകരിൽ ഭക്ത്യുദ്രേകത്തെ ഉദ്ദീപിപ്പിക്കുവാൻ പര്യാപ്തമായിരുന്നു. ഉച്ചതിരിഞ്ഞു് വല്ലച്ചിറ രാമൻനമ്പ്യാരുടെ പാഠകത്തിനുശേഷം 'ശ്രീരാമകൃഷ്ണനും ആദ്ധ്യാത്മികപാരമ്പര്യവും' എന്ന വിഷയത്തെ സംബന്ധിച്ചുള്ള ചർച്ചാസമ്മേളനം ആഭ്യന്തരമന്ത്രി ശ്രീ കെ. കരുണാകരൻ ഉദ്ഘാടനം ചെയ്തു. ശ്രീ രംഗനാഥാനന്ദസ്വാമികളുടെ അദ്ധ്യക്ഷതയിൽക്കൂടിയ സമ്മേളനത്തിൽ ശ്രീ. എ. എം. തോമസ് ശ്രീരാമകൃഷ്ണൻ, ശാരദാമണീദേവി, സ്വാമി വിവേകാനന്ദൻ ഇവരുടെ ലോകോത്തരങ്ങളായ ഉപദേശങ്ങൾ തന്നെ എത്രമാത്രം സ്വാധീനിച്ചിട്ടുണ്ടെന്നും വിദേശരാജ്യങ്ങളിൽ രാഷ്ട്രപ്രതിനിധിയായി ജോലിനോക്കുമ്പോൾ നേരിടേണ്ടിവന്ന വിഷമഘട്ടങ്ങളെ തരണം ചെയ്യുവാൻ അവ തന്നെ വളരെയധികം സഹായിച്ചിട്ടുണ്ടെന്നും വിവരിച്ചുകൊണ്ടു് പ്രസംഗിച്ചു. ഇസ്ലാംമതത്തിലെ വിശാലങ്ങളായ ആശയങ്ങളെ കൊറാനിൽനിന്നുള്ള ഉദ്ധരണങ്ങളോടുകൂടി വിശദീകരിച്ചുകൊണ്ടു് ശ്രീ വി. മുഹമ്മദും ഭാരതത്തിന്റെ ആദ്ധ്യാത്മികപാരമ്പര്യത്തിൽ ശ്രീരാമകൃഷ്ണന്റെ ജീവിതത്തിനും സന്ദേശത്തിനും ഉള്ള നിലയും പ്രാധാന്യവും വ്യക്തമാക്കിക്കൊണ്ടു് ശ്രീ അസക്താനന്ദസ്വാമികളും മുഡാനന്ദസ്വാമികളും ഓരോ പ്രസംഗം ചെയ്തു. ശ്രീ എസ്. കസ്തൂരി (ജെ. മാനേജർ, കൊച്ചി ഷിപ്പ്‌യാർഡ്) സ്വാഗതവും ശ്രീ കെ. ഗോപീനാഥൻനായർ കൃതജ്ഞതയും പറഞ്ഞു. സമ്മേളനത്തിനുശേഷം തൃശ്ശൂർ പി. രാധാകൃഷ്ണൻ & പാർട്ടിയുടെ ഗാനമഞ്ജരിയും ആചാര്യ സി. വാസുദേവൻഗുരുക്കളുടെ കളരിപ്പയററുമുണ്ടായിരുന്നു.

പതിനാറാം തീയതി രാവിലെ ശ്രീ നിരാമയാനന്ദസ്വാമികളുടെ അദ്ധ്യക്ഷതയിൽക്കൂടിയ സാധുസമ്മേളനം ശ്രീ തപസ്യാനന്ദസ്വാമികൾ ഉദ്ഘാടനം ചെയ്തു. ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമികൾ (വാഴൂർ) ശ്രീ നിജാനന്ദസ്വാമികൾ (വർക്കല) ശ്രീ ആതുരദാസ്‌സ്വാമികൾ (കോട്ടയം) ശ്രീ ഗഭീരാനന്ദസ്വാമികൾ (മദ്രാസ്) ശ്രീ അപൂർവ്വാനന്ദസ്വാമികൾ (വാരാണസി) എന്നിവർ സന്ന്യാസിമാരുടെ കർത്തവ്യത്തെയും സനാതനധർമ്മത്തിൽ സന്ന്യാസത്തിനുള്ള സ്ഥാനത്തെയും വിവരിച്ചുകൊണ്ടു പ്രസംഗിച്ചു. ശ്രീ ശക്രാനന്ദസ്വാമികൾ സ്വാഗതവും ശ്രീ പുരന്ദരാനന്ദസ്വാമികൾ കൃതജ്ഞതയും പറഞ്ഞു. സമ്മേളനത്തിനുശേഷം നടന്ന യതിപൂജയിൽ 103 സന്ന്യാസിമാർ പങ്കെടുത്തു. അവരെയെല്ലാം വസ്ത്രം, മാല, വിഭൂതി, ദക്ഷിണ മുതലായവയെല്ലാം നല്കി വിധിയാംവണ്ണം പൂജിച്ചു് മൃഷ്ടാന്നഭോജനംകൊണ്ടു് സത്കരിച്ചു. ഉച്ചതിരിഞ്ഞു് കലാമണ്ഡലം ശിവൻനമ്പൂതിരിയുടെ ചാക്യാർകൂത്തും അഖിലകേരള അക്ഷരശ്ലോകപരിഷത്തിന്റെ അക്ഷരശ്ലോകസദസ്സും ഉണ്ടായിരുന്നു. രാത്രി ജയകേരളനൃത്തകലാലയം അവതരിപ്പിച്ച രാമായണം ബാലെ എല്ലാവരുടെയും മുക്തകണ്ഠമായ പ്രശംസയ്ക്കു പാത്രമായി.

പതിനേഴാം തീയതി ശ്രീ എസ്. കെ. ശിവരാമന്റെ അധ്യക്ഷതയിൽക്കൂടിയ ഭക്തജനസമ്മേളനത്തിൽ അഡ്വോക്കേററ് ശ്രീ കെ.കെ. ഉണ്ണി, ശ്രീ കെ. വി. രാമൻനായർ, ശ്രീ പി. ചന്ദ്രശേഖരമേനോൻ, ശ്രീ എം ഈ. മാധവൻപിള്ള എന്നിവർ പ്രസംഗിച്ചു. ശ്രീ വീതസ്പൃഹാനന്ദസ്വാമികൾ സ്വാഗതവും പ്രൊഫ: ടി. എൻ. ശങ്കരപിള്ള കൃതജ്ഞതയും പറഞ്ഞു. പിന്നീടു് ജാതിമതവ്യത്യാസംകൂടാതെ തിരഞ്ഞെടുത്ത 120 അഗതികളായ പാവങ്ങളെ കുളിപ്പിച്ചു വസ്ത്രവും ഭക്ഷണവും ദക്ഷിണയും നല്കി അക്ഷരാർത്ഥത്തിൽത്തന്നെ ദരിദ്രനാരായണപൂജ നടത്തിയതിനുശേഷം അന്നു് ആശ്രമത്തിൽ വന്നിട്ടുള്ളവർക്കെല്ലാം ഭക്ഷണം നൽകി. ഉച്ചതിരിഞ്ഞു് നാദസ്വരകച്ചേരിക്കുശേഷം ശ്രീവിമലാനന്ദസ്വാമികളുടെ അദ്ധ്യക്ഷതയിൽക്കൂടിയ ചർച്ചാസമ്മേളനം കേരളഗവർണ്ണർ ശ്രീ എൻ.എൻ. വാഞ്ചു ഉദ്ഘാടനംചെയ്തു. 'ശ്രീശങ്കരനും അദ്വൈതബോധവും,' എന്നതായിരുന്നു ചർച്ചാവിഷയം. ശ്രീ ടി. എം. പി. മഹാദേവൻ, ശ്രീ ആർ. രാമചന്ദ്രൻനായർ, ശ്രീ സിദ്ധിനാഥാനന്ദസ്വാമികൾ എന്നിവർ ചർച്ചയിൽ പങ്കെടുത്തു. ശ്രീ അനന്താത്മാനന്ദസ്വാമികൾ സ്വാഗതവും ശ്രീ എം. എൻ. കെ. നായർ കൃതജ്ഞതയും പറഞ്ഞു.

ദീപാരാധനയ്ക്കുശേഷം ശ്രീരാമകൃഷ്ണൻ, ശ്രീ ശങ്കരാചാര്യർ, വിവേകാനന്ദസ്വാമികൾ, ശ്രീ ശാരദാദേവി എന്നിവരുടെ പടങ്ങളോടും അലങ്കരിച്ച വാഹനങ്ങളോടും നെററിപ്പട്ടം കെട്ടിയ ഗജവീരനോടും നാദസ്വരം പഞ്ചവാദ്യം മുതലായ വാദ്യങ്ങളോടും അനേകം ഭജനാപാർട്ടികളോടുംകൂടി പുറപ്പെട്ട ഘോഷയാത്ര കാലടിഗ്രാമം ചുററി ഒമ്പതു മണിയോടുകൂടി മടങ്ങിയെത്തി. ഘോഷയാത്രയ്ക്കു വഴിനീളെ ജതിമതവ്യത്യാസം കൂടാതെ ഓരോ വീടുകളിലും സ്വീകരണം നൽകിയിരുന്നു. രാത്രി ഉദ്യോഗമണ്ഡൽ സംഘം അവതരിപ്പിച്ച കഥകളിയോടുകൂടി ആഘോഷങ്ങളുടെ ഒന്നാം ഘട്ടം കഴിഞ്ഞു.

രണ്ടാം ഘട്ടമായ ഭാഗവതസപ്താഹം പതിനെട്ടാം തീയതി ഉച്ച തിരിഞ്ഞു് വൈശ്രവണത്തു് ശ്രീ രാമൻ നമ്പൂതിരി ഉദ്ഘാടനം ചെയ്തു. ശ്രീ ചിദാനന്ദസരസ്വതിയുടെ മാഹാത്മ്യപ്രഭാഷണത്തിന്നുശേഷം ഓട്ടൂർ ശ്രീ ഉണ്ണിനമ്പൂതിരിപ്പാടും ഒരു പ്രസംഗം ചെയ്തു. പത്തൊമ്പതാം തീയതി മുതൽ ഇരുപത്തിയഞ്ചാം തീയതിവരെ ശ്രീ ജ്ഞാനാനന്ദസരസ്വതി സ്വാമികളുടെ ഭാഗവതസപ്താഹയജ്ഞം നടന്നു. ഓരോ ദിവസവും രാത്രി ഓരോ പണ്ഡിതന്മാരുടെ പ്രഭാഷണവുമുണ്ടായിരുന്നു. ഇരുപത്തിയാറാം തീയതി മുതൽ ഇരുപത്തി ഒമ്പതാം തീയതിവരെ ദിവസവും ശ്രീ നിസ്സ്വാനന്ദസ്വാമികളുടെ വചനാമൃതപാരായണവും വൈകുന്നേരം അമ്പലപ്പുഴ ശ്രീ ഗണപതിശർമ്മയുടെ പുരാണകഥാപ്രഭാഷണവും ശ്രീ ദുരസ്വാമിശാസ്ത്രികളുടെ ഗീതാപ്രവചനവുമാണുണ്ടായിരുന്നതു്. ഏപ്രിൽ മുപ്പതു്, മെയ് ഒന്നു്, രണ്ടു് എന്നീ തീയതികളിൽ നടക്കുന്ന അന്തര്യോഗത്തോടും തുടർന്നു നടത്തുന്ന ശ്രീശങ്കരരാമകൃഷ്ണജയന്തികളോടുംകൂടി മെയ് നാലാം തീയതി പ്രതിഷ്ഠാമഹോത്സവം അവസാനിക്കുന്നതാണു്.

## ശ്രീരാമകൃഷ്ണജയന്തിമഹോത്സവം, പൂങ്കുന്നം.

ഈ വർഷത്തെ ശ്രീരാമകൃഷ്ണ വിവേകാനന്ദ ശാരദാ ജയന്തിമഹോത്സവം ഏപ്രിൽ 23, 24, 25 എന്നീ തീയതികളിൽ പൂങ്കുന്നത്തു് വിവേകാനന്ദവിജ്ഞാനഭവനത്തിൽ വെച്ചാഘോഷിച്ചിരിക്കുന്നു. മൂന്നു ദിവസവും രാവിലെ വേദപാഠം, സുപ്രഭാതം, നാമസങ്കീർത്തനം, പ്രത്യേകപൂജ, ഭജന എന്നിവയ്ക്കുശേഷം നിസ്സ്വാനന്ദസ്വാമികളുടെ തുളസീദാസരാമായണപ്രഭാഷണവും ശ്രീ വി. ദാമോദരമേനോന്റെ ഉപനിഷത്പാഠവും ഉണ്ടായിരുന്നു.

23-ാംനു- ഉച്ചതിരിഞ്ഞു് ശ്രീ കെ. കൃഷ്ണകുമാർവമ്മ (തിരുവല്ല)യുടെ ഭക്തിഗാനങ്ങൾക്കുശേഷം ശ്രീ നിസ്സ്വാനന്ദസ്വാമികളുടെ അദ്ധ്യക്ഷതയിൽ ശ്രീരാമകൃഷ്ണജയന്തിസമ്മേളനം കൂടി. ശ്രീ വി. മുരളീധരമേനോൻ എം. എ. ശ്രീരാമകൃഷ്ണന്റെ ജീവിതത്തെയും ഉപദേശങ്ങളെയുംപററി വിജ്ഞാനപ്രദമായ ഒരു പ്രസംഗം ചെയ്തു. ജയന്തി പ്രമാണിച്ചു് നടത്തിയ മത്സരപരീക്ഷകളിൽ വിജയികളായവരുടെ പ്രസംഗങ്ങൾക്കുശേഷം അവർക്കെല്ലാം സമ്മാനങ്ങൾ നൽകി. ഗ്ലോറിയാ ഗോപി എന്ന ചെറുബാലികയുടെ പ്രഭാഷണം പ്രത്യേകം ആകർഷകമായിരുന്നു. പ്രൊഫ. വി. വൈദ്യലിംഗശമ്മയുടെ ''നരഹരിബന്ധനം'' എന്ന ഹരികഥയോടുകൂടി അന്നത്തെ പരിപാടികളവസാനിച്ചു.

24-ാംനു- പൂങ്കുന്നം ജയസംഗീതവിദ്യാലയത്തിലെ വിദ്യാർത്ഥിനികളുടെ ഭക്തിഗാനങ്ങൾക്കുശേഷം ശ്രീ മുഢാനന്ദസ്വാമികളുടെ അദ്ധ്യക്ഷതയിൽ വിവേകാനന്ദജയന്തിസമ്മേളനം ആരംഭിച്ചു. പ്രൊഫ. പി. അച്യുതൻ (പാലക്കാട്ട്) ശ്രീ എ. പത്മനാഭക്കുറുപ്പ് എം. എ. എന്നിവർ ഓരോ പ്രസംഗം ചെയ്തു. സമ്മേളനത്തിന്നുശേഷം ശ്രീ പൂഞ്ഞാർ ബാലകൃഷ്ണന്റെ പാട്ടുകച്ചേരിയും അടാട്ടു് ഗീതാസമിതിയിലെ വിദ്യാർത്ഥിനീവിദ്യാർത്ഥികളുടെ വിവിധകലാപരിപാടികളും ഉണ്ടായിരുന്നു. മാസ്റ്റർ നടരാജൻ എന്ന ചെറുബാലന്റെ ഹാസ്യകലാപ്രകടനം എല്ലാവരുടെയും പ്രശംസയ്ക്കു പാത്രമായി.

25-ാംനു- പൂങ്കുന്നം ശ്രീശാരദാബാലികാസംഘത്തിന്റെ ഭക്തിഗാനങ്ങൾക്കുശേഷം ശ്രീ സിദ്ധിനാഥാനന്ദ സ്വാമികളുടെ അദ്ധ്യക്ഷതയിൽക്കൂടിയ ശാരദാജയന്തിസമ്മേളനത്തിൽ പ്രൊഫ. വി. വൈദ്യലിംഗശമ്മയുടെ പ്രസംഗമാണുണ്ടായിരുന്നതു്. എം. ജയന്തി, എം. ഗീത, എം. ലക്ഷ്മീദേവി എന്നീ വിദ്യാർത്ഥിനികളുടെ പ്രസംഗങ്ങളുമുണ്ടായി. സംഗീതവിദ്വാൻ ശ്രീ പി. ആർ. കുമാരകേരളവമ്മയുടെ സംഗീതക്കച്ചേരിയോടുകൂടിയാണു് ഇക്കൊല്ലത്തെ പരിപാടികളവസാനിച്ചതു്.

* * * * *

പുറനാട്ടുകര ശ്രീരാമകൃഷ്ണാശ്രമത്തിൽവെച്ചു് മാസംതോറും നടത്തിവരാറുള്ള ഏകദിന അന്തര്യോഗം മെയ് മാസം 9-ാംനു- ഞായറാഴ്ച ഉണ്ടായിരിക്കുന്നതാണു്.

# പ്രബുദ്ധകേരളം



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

വാല്യം 61 | 1976 ജൂൺ | ലക്കം 6

## അമൃതവാണി

ഈശ്വരനെ, ബ്രഹ്മത്തെ, സാക്ഷാത്കരിക്കുകയാണ്, ബ്രഹ്മമായിത്തീരുകയാണ് വേദോപദേശങ്ങളുടെയെല്ലാം ലക്ഷ്യവും അന്തവും. അവയിലുള്ള മററ് ഉപദേശങ്ങളെല്ലാം ഈ ലക്ഷ്യത്തിലേയ്ക്കുള്ള നമ്മുടെ പുരോഗതിയുടെ ഘട്ടങ്ങളെ ദ്യോതിപ്പിക്കുന്നു. പരമാർത്ഥമെന്ന നിലയിൽ ബ്രഹ്മം മാത്രമാണ് സത്യം. അതേ ബ്രഹ്മത്തിന്റെ പലതരം ആവിഷ്കാരങ്ങളിൽ നിലയുറപ്പിച്ച വിവിധ മതവിഭാഗങ്ങൾ – ഭാരതത്തിലോ വെളിയിലോ ഉള്ളവ – വ്യാവഹാരികമെന്ന നിലയിലും സത്യമാണ്. ഒരുവൻ സൂര്യനെ ലാക്കാക്കി പുറപ്പെടുന്നു എന്നു വെയ്ക്കുക. അയാളുടെ സഞ്ചാരത്തിൽ പ്രതിപദം സൂര്യന്റെ പുതിയ പുതിയ ദർശനമായിരിക്കും അയാൾക്കു കിട്ടുക. സൂര്യന്റെ വലുപ്പവും കാഴ്ചയും വെളിച്ചവുമൊക്കെ, അങ്ങേ അററത്തെത്തുംവരെ, ഓരോ നിമിഷവും പുത്തനായിരിക്കും. ആദ്യം അയാൾ സൂര്യനെ വലിയൊരു പന്തുപോലെ കണ്ടു; പിന്നെ വലുപ്പം കൂടാൻ തുടങ്ങി. അയാൾ കണ്ട പന്തുപോലെ സൂര്യൻ ഒരിക്കലും ചെറുതായിരുന്നില്ല; അതുപോലെതന്നെ സഞ്ചാരത്തിന്നിടയിൽ അയാൾ തുടർച്ചയായി കണ്ട സൂര്യന്മാരെപ്പോലെയൊന്നും ഒരിക്കലും ആയിരുന്നുമില്ല. എങ്കിലും നമ്മുടെ ആ സഞ്ചാരി സൂര്യനെ സദാ കണ്ടുകൊണ്ടിരുന്നു: സൂര്യനെയല്ലാതെ മറെറാന്നിനെയുമല്ല കണ്ടതു്. ഇതുപോലെ പലതരത്തിലുള്ള മതവിഭാഗങ്ങളെല്ലാം ശരിയാണ്. ചിലതു് തനിസ്സൂര്യനോട് ഏററവുമധികം അടുത്തതാണ്; മററു ചിലതു് അകന്നതും. തനിസ്സൂര്യനാണ് നമ്മുടെ 'ഏകമേവാദ്വിതീയം' – രണ്ടാമതായി മറെറാന്നില്ലാത്ത ഒന്ന്. വേദങ്ങൾ മാത്രമാണ് പാരമാർത്ഥികനായ ഈശ്വരനെ ഉപദേശിക്കുന്ന മതഗ്രന്ഥങ്ങൾ. ഈശ്വരനെപ്പററിയുള്ള മററാശയങ്ങളെല്ലാം മേൽച്ചൊന്ന തനിസ്സൂര്യനെ പരിമിതമായും ഇടുങ്ങിയ മട്ടിലും കണ്ടിട്ടുണ്ടായവയാണുതാനും. 'സർവ്വലോകഹിതൈഷിണി'യായ ശ്രുതി, സൗമ്യമായി ഭക്തന്റെ കൈപിടിച്ച്, പരമാർത്ഥത്തിലെത്താൻ വേണ്ടുന്ന ഘട്ടങ്ങളിലൂടെയെല്ലാം നടത്തുകയാണ്. പുരോഗതിയററതും ഉറഞ്ഞുപോയതുമായ മട്ടിൽ മററു മതങ്ങളെല്ലാം പ്രതിനിധാനം ചെയ്യുന്നതു് ഈ ഘട്ടങ്ങളിൽ ഒന്നിനെയല്ലെങ്കിൽ മറെറാന്നിനെയാണ്. അതിനാൽ ലോകത്തിലുള്ള ഇതരമതങ്ങളെല്ലാം നാമവും സീമയുമററ സനാതനവൈദികമതത്തിലുൾപ്പെടുന്നു.

—വിവേകാനന്ദസാഹിത്യസർവ്വസ്വം III. 374.

# ശ്രീശങ്കരൻെറ ജീവിതകൃത്യം

**ശുദ്ധാനന്ദസ്വാമി**

ഏകദേശം പന്ത്രണ്ടു നൂററാണ്ടുകഠംക്കുമുമ്പ് സനാതനധർമ്മത്തിൻെറ സമുദ്ധരണത്തിനായി അവതരിച്ച മഹാപുരുഷനാണ് ശ്രീ ശങ്കരാചാര്യസ്വാമികഠം. മനുഷ്യജീവിതത്തെപ്പററി അഗാധമായി ചിന്തിച്ച് ജീവിതം സഫലമാക്കിത്തീക്കുവാനുള്ള മാർഗ്ഗത്തെയും ലക്ഷ്യത്തെയും പററി സമഗ്രമായി നിരീക്ഷണം ചെയ്തിട്ടുള്ള ഋഷിപുംഗവന്മാരാൽ ഉപജ്ഞാതമായ സനാതനധർമ്മത്തിന്ന് പലപ്പോഴം ഇങ്ങനെയുള്ള സംരക്ഷണം ആവശ്യമായിവന്നിട്ടുണ്ട്. ബഹിർമ്മുഖങ്ങളായ ഇന്ദ്രിയങ്ങഠംക്കു വശഗരായിത്തീരുന്നവരാണ് മനുഷ്യർ എപ്പോഴം. അവർ ഐഹികസുഖത്തെപ്പററി മാത്രമേ ആലോചിക്കുകയുള്ളു. അങ്ങനെ ഭൗതികസുഖത്തെ ലക്ഷ്യമാക്കിയുള്ള കർമ്മങ്ങളിൽമാത്രം വ്യാപൃതരാകുന്നവർ മനുഷ്യരെന്നപേരിനുതന്നെ അഹ്റരായിത്തീരുന്നില്ല. മനനം ചെയ്യുന്നവനാണല്ലൊ മനുഷ്യൻ. മനുഷ്യൻെറ ചിന്താഗതിയെ ഉയന്ന തലങ്ങളിലേയ്ക്ക് ഉന്നയിക്കുന്നതിനായിട്ടാണ് നമ്മുടെ ശാസ്ത്രഗ്രന്ഥങ്ങളെല്ലാമുണ്ടായിട്ടുള്ളതു്. വേദങ്ങളിലെ കർമ്മകാണ്ഡത്തിലെ ലക്ഷ്യവും അതുതന്നെയാണ്. അനിത്യവും അസുഖവുമാണെന്ന് അനുഭവത്തിൽനിന്നും അറിവാൻകഴിയുന്ന ഈ ലോകം മാത്രമല്ല മനുഷ്യനുള്ളതെന്നും ഇതിനെ അപേക്ഷിച്ച് നിത്യവും സുഖവുമായ ചില ലോകങ്ങഠം അവന്നു പ്രാപിക്കാൻ കഴിയുമെന്നും അവനെ ബോദ്ധ്യപ്പെടുത്തുവാനുള്ള ശ്രമമാണ് വേദങ്ങളുടെ ആദ്യഭാഗങ്ങളിൽ നാം കാണുന്നതു്. സുഖാനുഭവത്തെ മാത്രം ലക്ഷ്യമാക്കി പ്രവർത്തിക്കുന്ന ജനസമുദായത്തിൻെറ ചിന്താഗതിയെ കൂടുതൽ ഉത്കൃഷ്ടവും ഉദാത്തവുമായ ഒരു നിലയിലേയ്ക്കു നയിക്കുവാൻവേണ്ടിയാണ് സ്വർഗ്ഗാദിലോകസങ്കല്പങ്ങളും ദേവതാപ്രീതിയെ ലക്ഷ്യമാക്കിയുള്ള യാഗാദി കർമ്മങ്ങളും നിർദ്ദേശിക്കപ്പെട്ടിട്ടുള്ളതു്. അതോടുകൂടി ദേഹം നശിക്കുമ്പോഴം നശിക്കാത്ത ഒരാത്മാവ് അവനുണ്ടെന്നും അവനെ ബോദ്ധ്യപ്പെടുത്തുന്നു. അനിയന്ത്രിതമായി പാഞ്ഞുപോകുന്ന മനസ്സിനെ അടക്കിനിർത്തുവാൻ ഇങ്ങനെ ചില നിയന്ത്രണങ്ങഠം ആവശ്യമാണല്ലൊ. ഭാഗവതത്തിൽ ഒരിടത്തു പറയുന്നുണ്ട്:

> ''ലോകേ വ്യവായാമിഷമദ്യസേവാ
> നിത്യാസ്തു ജന്തോർന്നഹി തത്ര ചോദനാ
> വ്യവസ്ഥിതിസ്തേഷു വിവാഹയജ്ഞ-
> സുരാഗ്രഹൈരാസു നിവൃത്തിരിഷ്ടാ.'' (11.5.11.)

(ലോകത്തിൽ വിഷയഭോഗം, മാംസഭക്ഷണം, മദ്യപാനം മുതലായവ പ്രാണികഠംക്കെല്ലാം സ്വഭാവേന പ്രാപ്തങ്ങളാകുന്നു. അവിടെ വിധി ആവശ്യമില്ല. വിവാഹവും, യാഗവും, സൗത്രാമണിയിലെ മദ്യപാനവും മററും അവയെ നിയന്ത്രിക്കുവാനാണ്. ഇവയിൽ നിവൃത്തി വരണമെന്നാണ് താത്പര്യം, പ്രവൃത്തി വരണമെന്നല്ല.) അങ്ങനെ കേവലം ഭൗതികലോകത്തിൽ മാത്രം ആമഗ്നമായിരുന്ന മനുഷ്യമനസ്സിനെ ആദ്യം ആദ്ധ്യാത്മിക ചിന്താഗതിയിലേയ്ക്കു നയിച്ചതിന്നുശേഷം, ആത്മാസ്തിത്വത്തെപ്പററി ദൃഢമായ വിശ്വാസം ഉണ്ടാക്കിയതിന്നുശേഷം, ആത്മതത്ത്വത്തെയും പ്രപഞ്ചയാഥാത്ഥ്യത്തെയുംപററിയുള്ള വിഷയങ്ങളിലേയ്ക്ക് നയിക്കുന്നതാണ് വേദാന്തത്തിൽ, ഉപനിഷത്തുകളിൽ, നാം കാണുന്നതു്. സനാതനധർമ്മത്തിൻെറ പരമപ്രമാണം ആ ഉപനിഷത്തുകളാണല്ലൊ. അവയിൽ കാണുന്ന ഉച്ചമായ ആദശം, ജീവിതത്തിൻെറ പരമമായ ലക്ഷ്യം, ആത്മതത്ത്വാവധാരണമാകുന്നു. ആ ലക്ഷ്യത്തിലെത്തുവാനുള്ള പല മാർഗ്ഗങ്ങളും ആചാര്യന്മാർ നിർദ്ദേശിച്ചുതരുന്നുമുണ്ട്. ഏതെങ്കിലും മാർഗ്ഗത്തിൽക്കൂടി സഞ്ചരിച്ച് ആ ലക്ഷ്യത്തിലെത്തിയാലേ മനുഷ്യജന്മം സഫലവും കൃതാത്ഥവുമായിത്തീരുകയുള്ളു.

ഈ പരമമായ ലക്ഷ്യം വിസ്മരിച്ച് സുഖാനുഭൂതിയിലുള്ള അദമ്യമായ അഭിലാഷംമൂലം

വഞ്ചിതനായിത്തീരുന്ന മനുഷ്യൻ ക്ഷണികമായ സുഖത്തെ നിത്യമാണെന്നു ധരിച്ചു്, മാർഗ്ഗഭ്രഷ്ടനായ പഥികനെപ്പോലെ ഭൗതികലോകത്തിൽ കിടന്നു് ഉഴലുവാനിടയായിത്തീരുന്നു. മുക്കുവൻ വല വീശുമ്പോൾ വലക്കുള്ളിലാണെങ്കിലും ചേററിൽ ആണ്ടുകിടന്നു്, തങ്ങൾ അവിടെ സുരക്ഷിതരാണെന്നു വിചാരിക്കുന്ന മത്സ്യങ്ങളോടാണു് ശ്രീരാമകൃഷ്ണദേവൻ അങ്ങനെയുള്ള മനുഷ്യരെ സാദൃശ്യപ്പെടുത്തുന്നതു്. സുഖം മോഹിച്ചു മോഹിച്ചു് ദുഃഖത്തിൽ ചെന്നുചാടുന്ന കാഴ്ചയാണു് നാം കാണുന്നതു്. ദുഃഖഹേതുക്കളെപ്പററിയും ദുഃഖപരിഹാരത്തിനുള്ള മാർഗ്ഗത്തെപ്പററിയും മററും ശ്രീ ബുദ്ധദേവനെപ്പോലുള്ള മഹാപുരുഷന്മാർ ഇടക്കിടെ ഉപദേശിക്കാറുണ്ടെങ്കിലും കാലക്രമത്തിൽ ആ ഉപദേശങ്ങളെല്ലാം സ്വാർത്ഥസമ്മോഹിതങ്ങളായ മനുഷ്യമനസ്സുകളിൽ തെററിദ്ധരിക്കപ്പെടുകയോ വിസ്മൃതപ്രായങ്ങളാവുകയോ ചെയ്യുന്നു. അങ്ങനെയുള്ള കാലഘട്ടങ്ങളിലാണു് മഹാപുരുഷന്മാർ വീണ്ടും അവതരിച്ചു് ധർമ്മസംസ്ഥാപനം ചെയ്യുന്നതു്. ക്രിസ്ത്വാബ്ദം എട്ടാം ശതകം കർമ്മഠന്മാരായ മീമാംസകന്മാൎക്കും സ്വമതമനുസരിച്ചു് ബുദ്ധന്റെ ഉപദേശത്തെ വ്യാഖ്യാനിക്കുന്ന നാസ്തികന്മാൎക്കും പ്രാബല്യം സിദ്ധിച്ച ഒരു കാലഘട്ടമായിരുന്നു. ആത്മയാഥാർത്ഥ്യത്തെപ്പററി ചിന്തിക്കാനോ അറിവാനോ ഉള്ള ആഗ്രഹംതന്നെ ഇല്ലാതായ അത്തരം ഒരു സന്ദർഭത്തിൽ ഉപനിഷത്തുകളുടെ മഹത്തായ സന്ദേശം വീണ്ടും പ്രചരിപ്പിച്ചു് സാമാന്യജനങ്ങളെ ഉദ്ബുദ്ധരാക്കിത്തീർക്കുവാൻ വേണ്ടിയാണു് ശ്രീ ശങ്കരൻ ലോകരംഗത്തു പ്രത്യക്ഷപ്പെട്ടതു്.

ബാല്യകാലത്തുതന്നെ തന്റെ അസാമാന്യപ്രതിഭാപ്രഭാവം പ്രകടമാക്കിയിരുന്ന ശ്രീ ശങ്കരൻ കൗമാരപ്രായത്തിൽ വിദ്യാഭ്യാസം പൂർത്തിയാക്കി അമ്മയുടെ സമ്മതവും വാങ്ങി ഗുരുവിനെ തേടി പുറപ്പെടുന്നു. നർമ്മദാതീരത്തുവെച്ചു് ഗുരുവിന്റെ അനുഗ്രഹത്തോടുകൂടി അദ്ധ്യാത്മവിദ്യാപാരംഗതനായിത്തീർന്ന അദ്ദേഹം ചുററും നോക്കിയപ്പോൾ കണ്ടതു് ഏററവും ദുർബ്ബലമായിത്തീർന്ന, ക്ഷീണപ്രായമായ, ഒരു ധർമ്മസംഹിതയെയാണു്. അതെ, വേദത്തിലെ അപ്രധാനമായ കർമ്മകാണ്ഡത്തെ സർവ്വപ്രധാനമായെണ്ണുന്ന മീമാംസകന്മാരുടെ പിടിയിൽപ്പെട്ടു്, ആദ്ധ്യാത്മികചിന്താഗതിയോ ലക്ഷ്യബോധമോ തീരെ ഇല്ലാതെ കർമ്മനിരതമായിക്കഴിയുന്ന ജനസമുദായം ഒരു ഭാഗത്തു്. നാസ്തികന്മാരായ ബൗദ്ധന്മാരുടെയും മററും ഉപദേശങ്ങൾ കേട്ടു് കേവലം ഭൗതികമായ ജീവിതം നയിക്കുന്ന മതവിരോധികൾ മറുഭാഗത്തു്. സ്വാർത്ഥമതികളായ പണ്ഡിതന്മാരുടെ വാദകോലാഹലങ്ങളിൽ വ്യാമോഹിതരായി കഴിഞ്ഞുകൂടിയിരുന്ന ജനസമുദായത്തെ വേദാന്തത്തിന്റെ അദ്വൈതസിദ്ധാന്തം പ്രചരിപ്പിച്ചു് ആത്മജ്ഞാനത്തിന്റെ പ്രകാശത്തിലേക്കു നയിക്കുക എന്ന വിഷമമേറിയ ഒരു പ്രവർത്തനമേഖലയാണു് തന്റെ മുമ്പിൽ അദ്ദേഹം കണ്ടതു്.

ജീവൻ നഷ്ടപ്പെട്ടുപോയ വേദാന്തമതത്തെ പുനരുജ്ജീവിപ്പിച്ചു് അത്യുന്നതമായ പീഠത്തിലിരുത്തി, ജനങ്ങൾക്കു് ശാന്തിയും സമാധാനവും നേടുവാനുള്ള മാർഗ്ഗം തെളിയിച്ച ആദ്ധ്യാത്മികാചാര്യന്മാരിൽ അദ്വിതീയമായ സ്ഥാനമാണു് ശ്രീ ശങ്കരഭഗവത്പാദർക്കുള്ളതു്. ഇത്രയും ചുരുങ്ങിയ ജീവിതകാലത്തിനുള്ളിൽ ഇത്രയും മഹത്തായ കാര്യങ്ങൾ ചെയ്തുതീർത്തിട്ടുള്ള ഒരാചാര്യനെ അവതാരമായെണ്ണുന്നതിൽ അസാംഗത്യമില്ല. അദ്ദേഹം രചിച്ചിട്ടുള്ള ഭാഷ്യങ്ങളും പ്രകരണഗ്രന്ഥങ്ങളും സ്തോത്രങ്ങളുമെല്ലാം ഇന്നും, അനേകം നൂററാണ്ടുകൾക്കുശേഷവും, ഒട്ടും മങ്ങലേല്ക്കാതെ ഉജ്ജ്വലമായ പ്രകാശം പരത്തിക്കൊണ്ടുതന്നെ ശോഭിക്കുന്നു. ദേശീയോദ്ഗ്രഥനത്തെ ലക്ഷ്യമാക്കി ഭാരതത്തിന്റെ നാലററങ്ങളിലായി അദ്ദേഹം പ്രതിഷ്ഠിച്ചിട്ടുള്ള നാലു മഠങ്ങളും, വേദാന്തപ്രചരണത്തെ ലക്ഷ്യമാക്കിക്കൊണ്ടു് അദ്ദേഹത്താലുപസ്ഥാപിതമായ ദശനാമിസമ്പ്രദായങ്ങളിലുള്ള സന്ന്യാസിമാരും ഇന്നു ഹിന്ദുമതത്തെയും ഭാരതീയസംസ്കാരത്തെയും പുഷ്ടിപ്പെടുത്തിക്കൊണ്ടുതന്നെയിരിക്കുന്നു. അന്നു് ഒരു പ്രവാചകന്റെ ദൃഷ്ടിയോടുകൂടി അദ്ദേഹംചെയ്ത സേവനം ലഭിച്ചില്ലായിരുന്നെങ്കിൽ ഹൈന്ദവധർമ്മത്തിന്റെ നില എന്താകുമായിരുന്നുവെന്നു് ആൎക്കു പറവാൻ കഴിയും? ഒരു പുതിയ മതം സ്ഥാപിക്കുവാനോ ഒരു പുതിയ സമ്പ്രദായം പ്രചരിപ്പിക്കുവാനോ അല്ല അദ്ദേഹം പരിശ്രമിച്ചതു്. ജ്ഞാനവിജ്ഞാനങ്ങളുടെ പരമകാഷ്ഠയിലെത്തിയിട്ടുള്ള മഹർഷീശ്വരന്മാരാൽ ഉപദിഷ്ടമായ തത്ത്വസംഹിതയെ

അതിന്റെ യഥാർത്ഥരൂപത്തിൽ പ്രചരിപ്പിക്കുക മാത്രമാണ് തന്റെ കർത്തവ്യമെന്ന് അദ്ദേഹം കരുതി. ദശോപനിഷത്തുകൾക്കും ബ്രഹ്മസൂത്രത്തിനും ഭഗവദ്ഗീതയ്ക്കും താൻ എഴുതിയിട്ടുള്ള ലളിതങ്ങളാണെങ്കിലും ഭാവഗംഭീരങ്ങളായ ഭാഷ്യങ്ങളിലൂടെയാണ് അദ്ദേഹം ആ കൃത്യം നിർവ്വഹിച്ചത്. അതിനുമുമ്പും അവയ്ക്ക് വ്യാഖ്യാനങ്ങളുണ്ടായിരുന്നിരിക്കാമെങ്കിലും അവയെല്ലാം ശങ്കരഭാഷ്യങ്ങൾക്കുമുമ്പിൽ ലുപ്തപ്രചാരങ്ങളായിത്തീരുകയാണുണ്ടായത്. അതെ, പതിനാറു വയസ്സിനുള്ളിൽ അദ്ദേഹം എഴുതിത്തീർത്ത ഗ്രന്ഥങ്ങൾ മുഴുവൻ ശരിയായി പഠിക്കുവാൻ ഒരു പുരുഷായുസ്സുതന്നെവേണം. ശ്രീ വിവേകാനന്ദസ്വാമികൾ അദ്ദേഹത്തെപ്പററി പറയുന്നതിങ്ങനെയാണ്: ''ഒരു അത്ഭുതബാലനായിട്ടാണ് ശങ്കരാചാര്യർ തെളിഞ്ഞു വിളങ്ങിയത്. പതിനാറു വയസ്സായ ഈ ബാലന്റെ കൃതികൾ ഇന്നത്തെ ലോകത്തിലെ അത്ഭുതവസ്തുക്കളാണ്. ആ ബാലനും അത്തരത്തിലൊരുവനായിരുന്നു. അദ്ദേഹം ഭാരതീയലോകത്തെ ആദിമപരിശുദ്ധിയിലെത്തിക്കാനാഗ്രഹിച്ചു. '' (വി.സാ.സ. III. 157) യാതൊരു യാത്രാസൗകര്യങ്ങളുമില്ലാതിരുന്ന കാലത്ത് കന്യാകുമാരി മുതൽ കാഷ്മീർവരെ കാൽനടയായി സഞ്ചരിച്ച് പണ്ഡിതന്മാരെയും പാഷണ്ഡന്മാരെയുമെല്ലാം വാദത്തിൽ തോല്പിച്ച് നാസ്തികന്മാരുടെയും മീമാംസകന്മാരുടെയും പിടിയിൽനിന്നും സനാതനധർമ്മത്തെ രക്ഷിച്ചെടുത്ത ആ കഥ അത്ഭുതത്തോടുകൂടിയല്ലാതെ ആർക്കും ഓർമ്മിക്കുവാൻ സാധിക്കുകയില്ല. അദ്ദേഹത്തിന്റെ സുദൃഢവും സുധീരവുമായ സ്വാഭിപ്രായസ്ഥൈര്യവും അതിനെ വിവരിക്കുന്ന ഹൃദയാവർജ്ജകമായ ഭാഷാശൈലിയും ഇന്നും സർവ്വാദൃതങ്ങളായിത്തന്നെ വിലസുന്നു. ശ്രീ ശങ്കരനെക്കൂടാതെ വേദാന്തത്തെപ്പററി ഓർക്കുവാൻതന്നെ ഇന്ന് ആർക്കും കഴിവില്ല.

വേദാന്തതത്ത്വങ്ങളെ പ്രചരിപ്പിക്കുവാൻ യുക്തിപൂർവ്വവും ശാസ്ത്രീയവുമായ ഒരു സമീപനമാണ് ശങ്കരൻ സ്വീകരിച്ചത്. മനുഷ്യാത്മാവ് നൈസർഗ്ഗികമായിത്തന്നെ ദിവ്യമാണ്. ആ ദിവ്യത്വത്തെ സാക്ഷാത്കരിക്കലാണ് മതത്തിന്റെ ലക്ഷ്യമെന്ന് അദ്ദേഹം ഉദ്ബോധിപ്പിച്ചു. അത് ആത്മതത്ത്വത്തെ അറിയുന്നതുകൊണ്ടേ സാധിക്കുകയുള്ളു. ആത്മതത്ത്വം അന്വേഷിച്ചുപോകുമ്പോൾ നമുക്കറിവാൻ കഴിയുന്നു, ആത്മാവൊന്നേ ഉള്ളു; ജീവാത്മാവെന്നും പരമാത്മാവെന്നും വ്യവഹരിക്കുന്നത് ആ ഒരേ ആത്മാവിനെത്തന്നെയാണ്; ഭിന്നഭിന്നങ്ങളായ ഉപാധികളോടുള്ള താദാത്മ്യംകൊണ്ട് ആത്മാവ് അനേകമാണെന്നുള്ള ഭ്രമം ഉണ്ടാകുകയാണ് ചെയ്യുന്നത് എന്ന്. ''ഏകമേവാദ്വയം ബ്രഹ്മ നേഹ നാനാസ്തി കിംചന'' എന്ന യാഥാർത്ഥ്യം സാക്ഷാത്കരിക്കുമ്പോഴേ മനുഷ്യൻ തന്റെ ജീവിതലക്ഷ്യത്തിലെത്തുന്നുള്ളുവെന്ന വേദാന്തസന്ദേശം അതിന്റെ ശരിയായ രൂപത്തിൽ പ്രചരിപ്പിക്കുവാനാണ് ശ്രീ ശങ്കരൻ തന്റെ ജീവിതം വിനിയോഗിച്ചത്. 'അയമാത്മാ ബ്രഹ്മ', 'തത്ത്വമസി', 'അഹം ബ്രഹ്മാസ്മി' മുതലായ മഹാവാക്യങ്ങളെക്കൊണ്ടു വെളിപ്പെടുത്തുന്ന ഉപനിഷദ്ദർശനംതന്നെയാണ് പരമമായ സത്യം. ആ സത്യത്തിന്റെ അനുഭൂതിമണ്ഡലത്തിലെത്തണമെങ്കിൽ തത്ത്വവിചാരംകൊണ്ടുണ്ടാകുന്ന ജ്ഞാനമല്ലാതെ മററു മാർഗ്ഗമില്ല, എന്ന് അദ്ദേഹം ഉറപ്പിച്ചുപറയുന്നുണ്ട്.

> ''പഠന്തു ശാസ്ത്രാണി യജന്തു ദേവാൻ
> കുർവ്വന്തു കർമ്മാണി ഭജന്തു ദേവതാഃ
> ആത്മൈക്യബോധേന വിനാ വിമുക്തി–
> ർന്ന സിദ്ധ്യതി ബ്രഹ്മശതാന്തരേഽപി.''

(എത്രതന്നെ ശാസ്ത്രങ്ങൾ പഠിക്കട്ടെ, ദേവന്മാരെ ഉദ്ദേശിച്ചു യാഗം ചെയ്യട്ടെ, കർമ്മങ്ങൾ ചെയ്യട്ടെ, ദേവതകളെ സേവിക്കട്ടെ. ഇങ്ങനെയെല്ലാം നൂറു ബ്രഹ്മാവിന്റെ ആയുഷ്കാലംവരെ ചെയ്താലും ജീവാത്മപരമാത്മൈക്യത്തെപ്പററിയുള്ള ജ്ഞാനം കൂടാതെ ഒരിക്കലും മോക്ഷം ഉണ്ടാകുന്നതല്ല.) എന്നാൽ ഈ അദ്വൈതദർശനം ഒരു സിദ്ധാന്തം മാത്രമാണ്, അതു പ്രായോഗികമല്ല എന്ന് ആക്ഷേപിക്കുന്നവരോട് അദ്ദേഹം പറയുന്നു, അതൊന്നു പരീക്ഷിച്ചുനോക്കു എന്ന്. വിവേകം, വൈരാഗ്യം, ശമാദിഷട്കസമ്പത്തി, മുമുക്ഷുത്വം എന്ന നാലു ഗുണങ്ങൾ, നിങ്ങളുടെ മനസ്സാകുന്ന പരീക്ഷണശാലയിൽ സമ്പാദിക്കുവാൻ ശ്രമിക്കു. ഭൗതികശാസ്ത്രങ്ങളിൽ കണ്ടെത്തുന്ന സത്യങ്ങൾകൂടി പരീക്ഷണങ്ങളെക്കൊണ്ടു തെളിയിക്കപ്പെടുമ്പോഴാണല്ലൊ നാം വിശ്വസിക്കുന്നത്. അതുപോലെ ഈ സത്യവും പരീക്ഷണങ്ങളെക്കൊണ്ട് തെളിയിക്കാവുന്ന

താണ്. പക്ഷെ ഇതിൻെറ രംഗം ബാഹ്യമല്ല, ആന്തരമായ മനോമണ്ഡലമാണ് എന്നു മാത്രം. ജ്ഞാനമോ, പുരുഷതന്ത്രമല്ല, വസ്തുതന്ത്രമാകുന്നു. സത്യമായ വസ്തുവിനെ കണ്ടെത്തുവാനുള്ള കഴിവ് മനസ്സിന്നുണ്ടാക്കിത്തീർക്കുക മാത്രമേവേണ്ടൂ. മനസ്സിൻെറ പരിശുദ്ധിയും ഏകാഗ്രതയും കൂടുതൽ കൂടുതൽ നേടുന്നതോടുകൂടി നാം സത്യത്തോട് അത്രയും അടുത്തടുത്തു ചെല്ലുന്നു. അതിന്നു തയ്യാറില്ലാതെ ഇതെല്ലാം സങ്കല്പലോകത്തിലെ ഭാവനകളാണെന്നു പറയുന്നവരെയാണ് പകൽ പുറത്തിറങ്ങിനോക്കി, ആകാശത്തിൽ നക്ഷത്രങ്ങളുണ്ടെന്നു പറയുന്നതു് ഭ്രാന്തജല്പിതമാണെന്നു പറയുന്നവരോട് ശ്രീരാമകൃഷ്ണൻ ഉപമിക്കുന്നതു്.

ജ്ഞാനനിഷ്ഠയാണ് പരമലക്ഷ്യം പ്രാപിക്കുവാനുള്ള പരമമായ മാർഗ്ഗമെന്നു തൻെറ ഭാഷ്യങ്ങളിലും ഗ്രന്ഥങ്ങളിലും ഉറപ്പിച്ചുപറയുന്നതുകൊണ്ടു്, ജ്ഞാനപക്ഷപാതിയായ ശങ്കരൻ ഭക്തിക്കും കർമ്മത്തിന്നും വിരോധിയാണെന്നു പലരും ധരിക്കുവാനിടയായിട്ടുണ്ടു്. പാരമാർത്ഥികസത്യത്തിൽ ഭേദശങ്കയ്ക്കിടമില്ലെങ്കിലും വ്യാവഹാരികസത്യം സ്വീകരിക്കുന്നതോടുകൂടി ലോകത്തിൽ കാണുന്ന വൈവിധ്യത്തെയും അദ്ദേഹം സ്വീകരിക്കുന്നുണ്ടു്. ബ്രഹ്മം യഥാർത്ഥത്തിൽ നിർഗ്ഗുണവും നിർവ്വികാരവും നിരുപാധികവുമാണെങ്കിലും ആ സത്യം സാക്ഷാത്കരിക്കുന്നതുവരെ, അജ്ഞാനദശയിലിരിക്കുമ്പോൾ, സഗുണവും സവികാരവും നാമരൂപഭേദോപാധിവിശിഷ്ടവുമായ ഒരു ബ്രഹ്മത്തെ സ്വീകരിക്കേണ്ടിവരുന്നു. മായയ്ക്കുള്ളിൽ നിന്നു നോക്കുമ്പോൾ ആ സഗുണബ്രഹ്മം ഈ ജഗത്തിൻെറ സൃഷ്ടിസ്ഥിതിസംഹാരങ്ങൾക്കു കാരണമായിത്തീരുന്നു. അജ്ഞാനികളായ ജനങ്ങൾക്ക് ആ സഗുണബ്രഹ്മത്തിൻെറ ഉപാസനയെ ശങ്കരൻ ഒരിക്കലും നിഷേധിക്കുന്നില്ല. പ്രത്യുത, വിചാരമാർഗ്ഗത്തിലൂടെ നിർഗ്ഗുണബ്രഹ്മത്തെ സാക്ഷാത്കരിക്കാൻ സാധിക്കാത്തവർ സഗുണബ്രഹ്മോപാസനയിലൂടെ പുരോഗമിച്ച് ആ നിലയിലെത്തണമെന്നാണ് അദ്ദേഹത്തിൻെറ അഭിപ്രായം. അതിന്നു വേണ്ടിയാണ് മനോഹരങ്ങളും ഹൃദയസ്പർശികളുമായ അനേകം സ്തോത്രങ്ങൾ അദ്ദേഹം രചിച്ചിട്ടുള്ളതു്. ഭക്തിയുടെ പേരിലുള്ള അന്ധവിശ്വാസങ്ങളും പ്രകടനങ്ങളും അദ്ദേഹത്തിന്നു സമ്മതമല്ലായിരുന്നുവെന്നതു ശരിതന്നെ. വിഷ്ണുവിൻെറയും ശിവൻെറയും രാമൻെറയും കൃഷ്ണൻെറയും മൂർത്തരൂപങ്ങളെ ആരാധിച്ച് അതു തന്നെയാണ് പരമലക്ഷ്യമെന്നു ശഠിക്കുന്ന ഭക്തന്മാരോടും അദ്ദേഹത്തിന്നു യോജിപ്പില്ലായിരുന്നു. നാമാരാധിക്കുന്ന മൂർത്തരൂപങ്ങൾ പ്രതിനിധാനം ചെയ്യുന്ന, അവയുടെ പശ്ചാത്തലത്തിലുള്ള, തത്ത്വത്തിലേക്കു പ്രവേശിക്കുമ്പോൾമാത്രമേ നമ്മുടെ ഉപാസന ഫലപ്രദമായിത്തീരുന്നുള്ളു. ദേഹബുദ്ധിയെയും ജീവബുദ്ധിയെയും അതിക്രമിച്ച് ആത്മബുദ്ധിയിലേയ്ക്ക് നാം പ്രവേശിക്കുന്നതു് അപ്പോഴാണ്.

'ദേഹബുദ്ധ്യാ തു ദാസോഽഹം ജീവബുദ്ധ്യാ ത്വദംശകഃ
ആത്മബുദ്ധ്യാ ത്വമേവാഹമിതി മേ നിശ്ചിതാ മതിഃ.'

എന്ന ഹനുമാൻെറ വാക്കിൻെറ തത്ത്വം അപ്പോൾ നമുക്കു മനസ്സിലാവുന്നു. ആ നിലയിലെത്തുന്ന ഭക്തിയാണ് യഥാർത്ഥഭക്തിയെന്നതുകൊണ്ടാണ് ''സ്വസ്വരൂപാനുസന്ധാനം ഭക്തിരിത്യഭിധീയതേ'' എന്നു് ആചാര്യസ്വാമികൾ ഭക്തിക്കു ലക്ഷണം ചെയ്യുന്നതു്. ആത്മതത്ത്വത്തെപററി അനുസന്ധാനം ചെയ്യുമ്പോൾ 'സച്ചിദാനന്ദരൂപഃ ശിവോഽഹം, ശിവോഽഹം' എന്ന സത്യമാകുന്നു നമുക്കു വെളിവാകുന്നതു്. അതുകൊണ്ടു് ശ്രീശങ്കരൻ ഒരിക്കലും ഭക്തിക്കു വിരോധിയായിരുന്നില്ല. അപരാഭക്തിയുടെ സാധനകളിൽ നിന്നുകൊണ്ടു് അതുതന്നെയാണ് ലക്ഷ്യമെന്നു തെററിദ്ധരിക്കരുതെന്നു് അദ്ദേഹം ഉദ്ബോധിപ്പിക്കുന്നുവെന്നു മാത്രം.

അതുപോലെ ജ്ഞാനകർമ്മസമുച്ചയം ഒരിക്കലും സാധ്യമല്ലെന്നു് തൻെറ ഭാഷ്യങ്ങളിൽ ബലമായി വാദിക്കുന്നതുകൊണ്ടു് ജ്ഞാനപക്ഷപാതിയായ അദ്ദേഹം കർമ്മവിരോധിയാണെന്നും ഒരു ധാരണയുണ്ടു്. ബന്ധകാരണമായ കർമ്മങ്ങളിലേർപ്പെട്ടു് ഈ സംസാരത്തിൽ കുടുങ്ങി കഴിഞ്ഞുകൂടുന്ന അജ്ഞാനികളെപ്പററി അദ്ദേഹത്തിനു് അനുകമ്പയേയുള്ളൂ. ഗീതയിലുപദേശിക്കുന്ന കർമ്മയോഗത്തിലൂടെ ചിത്തശുദ്ധി നേടി ലക്ഷ്യത്തിലേയ്ക്ക് പുരോഗമിക്കുന്നതിനെ അദ്ദേഹം ഒരിക്കലും എതിർക്കുന്നില്ല. നിഃസ്വാർത്ഥമായ സമുദായസേവനമാകുന്ന കർമ്മാനുഷ്ഠാനത്തിൻെറ ഒരു ഉത്തമമാതൃകയായിരുന്നു അദ്ദേഹത്തിൻെറ ജീവിതംതന്നെ.

ജ്ഞാനിയായ ശ്രീകൃഷ്ണൻെറ കർമ്മാനുഷ്ഠാനത്തെപ്പററി ഗീതയിൽ പറയുന്നുണ്ടല്ലൊ. അതുപോലെ ലോകസേവാപ്രവീണവും കർമ്മബഹുലവുമായിരുന്നു ശ്രീശങ്കരൻെറ ജീവിതവും. പിന്നെ അദ്ദേഹം കർമ്മവിരോധിയായിരുന്നുവെന്നു പറയുന്നതിന്നർത്ഥമില്ലല്ലൊ. ജീവിതലക്ഷ്യം പ്രാപിക്കണമെങ്കിൽ ജ്ഞാനം നേടണം. ജ്ഞാനസമ്പാദനത്തിന്നു് അപരിഹാര്യമായ ഒന്നാണു ചിത്തശുദ്ധി. ചിത്തശുദ്ധിക്കുള്ള മാർഗ്ഗം കർമ്മയോഗാനുഷ്ഠാനം മാത്രമാണുതാനും. ''യാവത് തത്ത്വജ്ഞാനം ന സംഭവതി, താവദന്തഃകരണശുദ്ധ്യർത്ഥം അനുഷ്ഠേയം കർമ്മ'' (തത്ത്വജ്ഞാനം സിദ്ധിക്കുന്നതുവരെ ചിത്തശുദ്ധിക്കുവേണ്ടി കർമ്മം അനുഷ്ഠിക്കേണ്ടതാണു്.) എന്നു് അദ്ദേഹം തന്നെ ഭാഷ്യത്തിൽ വ്യക്തമാക്കുന്നുണ്ടു്. മാത്രമല്ല, ''തസ്മാദജ്ഞേനാധികൃതേന കർത്തവ്യമേവ കർമ്മ'' (ജ്ഞാനം സിദ്ധിക്കാത്ത കർമ്മാധികാരി കർമ്മം അനുഷ്ഠിക്കുകതന്നെ വേണം) എന്നു് അദ്ദേഹം ഉറപ്പിച്ചുതന്നെ പറയുന്നു. ഒന്നിനെയും നശിപ്പിക്കാതെയും നിഷേധിക്കാതെയും എല്ലാററിനെയും ക്രമത്തിൽ ഉയന്ന ഒരു തലത്തിലേയ്ക്കു നയിക്കുവാനാണു് ആചാര്യസ്വാമികൾ ശ്രമിച്ചിട്ടുള്ളതു്. ചിലപ്പോൾ സ്വസിദ്ധാന്തത്തിൽ ഉറച്ചുനില്ക്കുന്ന പ്രതിദ്വന്ദ്വികളുടെ മനസ്സു മാററുവാൻ അദ്ദേഹം ഉപയോഗിച്ചിട്ടുള്ള വാക്കുകൾ കുറച്ചു കഠിനങ്ങളായെന്നു വന്നേയ്ക്കാമെന്നുമാത്രം. എല്ലാം ഒരേ ലക്ഷ്യത്തിലേയ്ക്കുള്ള വിഭിന്നതലങ്ങളാണെന്നുമാത്രം. കർമ്മത്തിന്നും ഭക്തിക്കും ജ്ഞാനത്തിന്നുമെല്ലാം ജീവിതത്തിൽ അതതിന്റേതായ സ്ഥാനമുണ്ടു്. പക്ഷെ, പരമമായ ലക്ഷ്യം ജീവാത്മപരമാത്മൈക്യാനുഭൂതിയാണെന്നുള്ളതു് വിസ്മരിക്കരുതു്. ആ അദ്വൈതജ്ഞാനത്തിലേയ്ക്കു നയിക്കുന്ന ഏതൊന്നും സ്വീകാര്യമാണു്. അതിലും താഴ്ന്ന ഒരു ലക്ഷ്യത്തിലേയ്ക്കു നയിക്കുന്നതാണെങ്കിൽ ജ്ഞാനമായാലും ഭക്തിയായാലും കർമ്മമായാലും അതിന്നു് താഴ്ന്ന സ്ഥാനമേ കല്പിക്കുവാൻ നിവൃത്തിയുള്ളൂ. ഇതാണു് ശ്രീശങ്കരസിദ്ധാന്തത്തിൽ നാം കാണുന്നതു്.

മതത്തെയും ദർശനത്തെയും ശാസ്ത്രീയമായ നിലയിൽ അപഗ്രഥിച്ചു് തത്ത്വം കണ്ടുപിടിക്കുവാൻ സഹായിച്ചു എന്നുള്ളതാണു് ശ്രീശങ്കരൻെറ മഹത്തായ സംഭാവന. ഇന്നു് ഭൗതികകാര്യങ്ങളുടെ രഹസ്യം കണ്ടുപിടിക്കുവാൻ ശാസ്ത്രം പല നിരീക്ഷണപരീക്ഷണങ്ങളും നടത്തിക്കൊണ്ടിരിക്കുന്നു. ഇതേപോലെതന്നെ ആധ്യാത്മികരഹസ്യം കണ്ടുപിടിക്കുവാൻ നടത്തേണ്ട പരീക്ഷണങ്ങളുടെ രീതിയാണു് ശങ്കരഭാഷ്യങ്ങളിലുടനീളം നാം കാണുന്നതു്. പരമാണുവിൽ അപരിച്ഛിന്നമായ ശക്തി കണ്ടെത്തിയ ശാസ്ത്രം ഇന്നു് ഭൗതികതയിൽനിന്നു് ആധ്യാത്മികതയിലേയ്ക്കു പ്രവേശിക്കുവാൻ തയ്യാറെടുക്കുകയാണു്. 'ഈശാ വാസ്യമിദം സർവ്വം' എന്നു കണ്ടെത്തിയ ഋഷിയെ അഭിനന്ദിക്കുവാൻ ശാസ്ത്രകാരന്മാക്കു് ഇനി അധികം കാലം വേണ്ടിവരികയില്ല. അന്നു് ശ്രീശങ്കരൻെറ ശാസ്ത്രീയമായ സമീപനം അവർ അത്ഭുതത്തോടുകൂടി പഠിക്കുകതന്നെ ചെയ്യും. അതിന്നു് ഏററവും സഹായമായിത്തീരുക ശ്രീ വിവേകാനന്ദസ്വാമികളുടെ പ്രഭാഷണങ്ങളായിരിക്കും. മതത്തിലും യുക്തിയുക്തമായതിനെ മാത്രം സ്വീകരിക്കുക, യുക്തിബാഹ്യമായതിനെ ഉപേക്ഷിക്കുക എന്നുദ്ബോധിപ്പിക്കുന്ന സ്വാമിജി ഏതു യുക്തിപരീക്ഷണത്തെയും അതിജീവിക്കുവാൻ കരുത്തുള്ള മതമാണു് വേദാന്തം എന്നു സമർത്ഥിച്ചിട്ടുണ്ടല്ലൊ. അതുകൊണ്ടാണു് സർവ്വസംശയങ്ങളെയും നശിപ്പിക്കുവാൻ കഴിയുന്ന ശ്രീശങ്കരൻെറയും വിവേകാനന്ദസ്വാമികളുടെയും ഗ്രന്ഥതല്ലജങ്ങൾ ഇന്നു സർവ്വാദൃതങ്ങളായിത്തീന്നിട്ടുള്ളതു്. ശാസ്ത്രീയ വീക്ഷണത്തിലൂടെ മതത്തെപ്പററി പഠിക്കണമെന്നുള്ളവർക്കു് ഈ രണ്ടു പേരുടെയും ഗ്രന്ഥങ്ങൾ വളരെയധികം സഹായമാകാതിരിക്കയില്ല. യുക്തിവാദികളും നിരീശ്വരവാദികളുമെല്ലാം ശ്രീ വിവേകാനന്ദസ്വാമികളുടെ പുസ്തകം ഒരിക്കലെങ്കിലും സശ്രദ്ധം പഠിക്കുവാൻ ശ്രമിക്കുകയാണു് വേണ്ടതു്. മതത്തെ നിഷേധിക്കുന്നതിലുള്ള അസാംഗത്യം അപ്പോൾ അവക്കു മനസ്സിലാകുന്നതാണു്.

# അദ്ധ്യക്ഷപ്രസംഗം

ശ്രീ വീരേശ്വരാനന്ദസ്വാമികൾ

[കാലടി ശ്രീരാമകൃഷ്ണ അദ്വൈതാശ്രമത്തിൽ പുതുതായി പണി ചെയ്തിട്ടുള്ള ക്ഷേത്രത്തിലെ പ്രതിഷ്ഠയോടനുബന്ധിച്ച ചേർന്ന സമ്മേളനത്തിൽ ശ്രീരാമകൃഷ്ണസംഘം പ്രസിഡണ്ട് ശ്രീ വീരേശ്വരാനന്ദ സ്വാമികൾ ചെയ്ത അദ്ധ്യക്ഷപ്രസംഗത്തിൻെറ സംഗ്രഹം.]

ക്ഷേത്രം നിർമ്മിച്ചുകഴിഞ്ഞു. ഇന്നു പ്രതിഷ്ഠാകർമ്മവും നടന്നിരിക്കുന്നു. മനുഷ്യരാശിയുടെ ചില മാനസികാവശ്യങ്ങളുടെ പൂർത്തീകരണത്തിന്നാണ് ക്ഷേത്രങ്ങൾ ഉദയംകൊണ്ടിട്ടുള്ളത്. എല്ലാ രാജ്യങ്ങളിലും എല്ലാ നാഗരികതകളിലും നമുക്കു ക്ഷേത്രങ്ങൾ കാണാം. സർവ്വവ്യാപിയായ ഈശ്വരനെ ചില വ്യക്തമായ രൂപത്തിലോ, പ്രതീകങ്ങളിലോ, അതും ഒരു പ്രത്യേകസ്ഥലത്തു ദർശിക്കുവാൻ മനുഷ്യൻ ആഗ്രഹിക്കുന്നു എന്നതാണ് ക്ഷേത്രങ്ങളുടെ പശ്ചാത്തലം. ഇന്നത്തെ രീതിയിലുള്ള ക്ഷേത്രങ്ങൾ അജ്ഞാതങ്ങളായിരുന്ന വൈദികകാലത്തുപോലും ജനങ്ങൾക്ക് പ്രാർത്ഥനാഗൃഹങ്ങളുണ്ടായിരുന്നു. അന്ന് അഗ്നിയെയാണ് ഈശ്വരൻെറ പ്രതീകമായി കല്പിച്ചിരുന്നത്. അവിടെവെച്ച് ''അഗ്നിഹോത്രം'' മുതലായവ നടത്തി അവർ ഈശ്വരനുമായി സംവദിച്ചിരുന്നു. അതുകൊണ്ട് ഈ ക്ഷേത്രങ്ങൾ മനുഷ്യൻെറ മനഃശാസ്ത്രപരമായ ഒരാവശ്യനിർവ്വഹണത്തിന്നായി രൂപം കൊണ്ടതാണെന്നു കാണാം. ഭാഗവതം ഏകാദശസ്കന്ധത്തിൽ ശ്രീകൃഷ്ണഭഗവാൻ രണ്ടുവിധത്തിലുള്ള ക്ഷേത്രങ്ങളെക്കുറിച്ചു പറയുന്നുണ്ട്. ഒന്ന്, ശിവൻ, വിഷ്ണു, ദുർഗ്ഗ തുടങ്ങിയ ദേവീദേവന്മാർക്കുള്ള ക്ഷേത്രങ്ങൾ; രണ്ട്, അവതാരപുരുഷന്മാർക്കും സിദ്ധന്മാർക്കുമുള്ള ക്ഷേത്രങ്ങൾ. ശ്രീരാമകൃഷ്ണദേവൻെറ ഈ ക്ഷേത്രം ഇതിൽ രണ്ടാമത്തെ വിഭാഗത്തിൽ പെട്ടതാണ്. ശ്രീരാമകൃഷ്ണദേവനെ ഒരവതാരപുരുഷനായി അംഗീകരിക്കുവാൻ ചിലർക്കു സ്വല്പം വൈമനസ്യമുണ്ടായേക്കാം. എന്നാൽ ആധുനികയുഗത്തിലെ ഒരു സിദ്ധപുരുഷനായി അദ്ദേഹത്തെ അംഗീകരിക്കുന്നതിൽ ആർക്കുംതന്നെ എതിരഭിപ്രായമുണ്ടായിരിക്കുകയില്ല. ഒരു സിദ്ധപുരുഷനെ ഏതെങ്കിലും ആഗ്രഹത്തോടെ ആരാധിക്കുന്നുവെങ്കിൽ, ആ ആഗ്രഹം സഫലീകൃതമാകും; മാത്രമല്ല, ഫലേച്ഛകൂടാതെ ആരാധിക്കുകയാണെങ്കിൽ അവർക്കു മോക്ഷവും ലഭിക്കുമെന്നു ശ്രീകൃഷ്ണഭഗവാൻ പറയുന്നുണ്ട്. അതുകൊണ്ട് ഇവിടെ ശ്രീരാമകൃഷ്ണദേവനെ പ്രതിഷ്ഠിച്ചിട്ടുള്ള ഈ ക്ഷേത്രം ഏതൊരാൾക്കും ധർമ്മാർത്ഥകാമമോക്ഷമെന്ന നാലു പുരുഷാർത്ഥങ്ങളുടെയോ അതുപോലെയുള്ള മററ് ആഗ്രഹങ്ങളുടെയോ സഫലതയ്ക്ക് ഉപയുക്തമാകുന്നതാണ്.

ഇവിടെനിന്നും ഈ നാലു പുരുഷാർത്ഥങ്ങളിൽ ഏതു വേണമെങ്കിലും ഒരാൾക്ക് നേടുവാൻ കഴിയും. ശ്രീരാമകൃഷ്ണദേവൻ ഹിന്ദുമതത്തിലെ താന്ത്രികം വൈഷ്ണവം തുടങ്ങിയ വിവിധ സാധനാനുഷ്ഠാനങ്ങളിലൂടെ ഈശ്വരസാക്ഷാത്ക്കാരം നേടിയതിന്നുശേഷം, ഇസ്ലാം, ക്രൈസ്തവം തുടങ്ങിയ മററു മഹാമതങ്ങളിലെ സാധനാനുഷ്ഠാനങ്ങളിലൂടെയും ഈശ്വരസാക്ഷാൽക്കാരം നേടിയിരുന്നു. ഇതിൽനിന്നും എല്ലാ മതങ്ങളും അന്ത്യത്തിൽ ഒരേ ലക്ഷ്യത്തിലേയ്ക്കാണ് മനുഷ്യനെ നയിക്കുന്നതെന്നുള്ള തീരുമാനത്തിലദ്ദേഹം എത്തിയിരുന്നു.

അതുകൊണ്ട് ഈ ക്ഷേത്രം എല്ലാ മതസ്ഥർക്കായും തുറന്നുവെച്ചിരിക്കയാണ്. ഏതൊരു മതാനുയായിക്കും ഇവിടെ വരുവാനും ആരാധന നടത്തുവാനും സ്വാതന്ത്ര്യമുണ്ട്. എല്ലാ മതങ്ങളിലൂടെയും ശ്രീരാമകൃഷ്ണദേവൻ ഈശ്വരസാക്ഷാത്ക്കാരം നേടിയതിനാൽ അദ്ദേഹം എല്ലാ മതങ്ങളെയും പ്രതിനിധീകരിക്കുന്നു. അതുകൊണ്ട്, നിങ്ങൾക്കിവിടെ യാതൊരു വിഷമങ്ങളുമുണ്ടാവുകയില്ല. ഏതു മതസ്ഥനെയും

ഇവിടെ വന്നു് ആരാധന നടത്താൻ ഈ ക്ഷേത്രം സ്വാഗതം ചെയ്യുന്നു.

ഒരു ദിനപത്രത്തിൽ ''മതേതരക്ഷേത്ര'' (Secular Temple) മെന്നു് ഇതിനെ വിശേഷിപ്പിച്ചതായി കണ്ടു. എന്നാൽ ക്ഷേത്രങ്ങൾക്കു് ഒരിക്കലും 'സെക്കുലർ' ആകുവാൻ വയ്യ. അതു് എപ്പോഴും മതപരമായിരിക്കും. അദ്ദേഹം ഉദ്ദേശിച്ച ആ വാക്കിനു് ഇപ്പോൾ ഒരു പുതിയ അർത്ഥവ്യാപ്തിയുംകൂടി ലഭിച്ചിരിക്കയാണു്. ഇന്ത്യ ഇന്നു് ഒരു മതേതരരാഷ്ട്രമാണു്. അതിന്നു ഭാരതത്തിലെ ജനതയ്ക്കു് ഒരു മതവുമില്ലെന്നർത്ഥമില്ല. രാഷ്ട്രം വ്യക്തിയുടെ മതത്തെ കണക്കിലെടുക്കുന്നില്ലെന്നേ ഇവിടെ അർത്ഥമുള്ളൂ. മതപരിഗണനയില്ലായ്മയാണു് മതേതരത്വം എന്ന അർത്ഥത്തിൽ 'മതേതരഭാരതം' എന്ന ആശയം അദ്ദേഹത്തിന്റെ ഹൃദയത്തിൽ രൂഢമൂലമായിരിക്കയാണു്. അതേപോലെ ഇവിടെയും മതപരിഗണന കൂടാതെ ആർക്കും വന്നു് ആരാധന നടത്താമെന്നേ അദ്ദേഹം ഉദ്ദേശിച്ചിട്ടുണ്ടായിരിക്കയുള്ളു എന്നു ഞാൻ വിചാരിക്കുന്നു.

ഏകലോകം കെട്ടിപ്പടുക്കുകയെന്നതാകുന്നു ആധുനികയുഗത്തിന്റെ മറ്റൊരു പ്രധാന ആവശ്യം. എന്നാൽ ഇതിന്റെ അടിത്തറയെക്കുറിച്ചു് വ്യക്തമായ ബോധമില്ലാത്തതിനാൽ നമുക്കതിന്നു കഴിഞ്ഞിട്ടില്ല. ശ്രീരാമകൃഷ്ണദേവൻ ഈ പ്രശ്നം എന്നെന്നേയ്ക്കുമായി പരിഹരിച്ചിരിക്കുന്നു. എല്ലാ വ്യക്തികളിലും ഒരേ ആത്മചൈതന്യംതന്നെയാണെന്നദ്ദേഹം ദർശിച്ചു. തൊലി വെളുത്തതോ, ഇരുണ്ടതോ, മഞ്ഞയോ ഏതായിരുന്നാലും, ജനിച്ചതു് വടക്കോ തെക്കോ കിഴക്കോ പടിഞ്ഞാറോ എവിടെയായിരുന്നാലും ഒരേ ആത്മചൈതന്യംതന്നെയാണു് സർവ്വരിലും പ്രവർത്തിക്കുന്നതെന്നു നിങ്ങൾക്കറിയാം. ഇതിന്റെ ഫലമായി എല്ലാ മനുഷ്യരിലും മനുഷ്യസമുദായത്തിലും അദ്ദേഹം സമത്വം ദർശിച്ചു. അതുകൊണ്ടു് ഈ ക്ഷേത്രം എല്ലാ രാജ്യക്കാർക്കും, എല്ലാ വർഗ്ഗക്കാർക്കും ബ്രാഹ്മണൻ തൊട്ടു് ഹരിജനങ്ങൾവരെയുള്ള സകലജാതിക്കാർക്കും, പണ്ഡിതപാമരഭേദമെന്യേ, കുബേരകുചേലഭേദമെന്യേ, സ്ത്രീപുരുഷഭേദമെന്യേ സകലജനങ്ങൾക്കുംവേണ്ടി തുറക്കുന്നതാണു്. അതിനാൽ വ്യക്തിഭേദമെന്യേ എല്ലാവർക്കും ഇവിടെ വന്നു് ആരാധന നടത്താം എന്നതു മറ്റൊരു വലിയ കാര്യമാണു്.

ഇതൊരു 'അന്താരാഷ്ട്ര'ക്ഷേത്രമാണെന്നു് മറ്റൊരു ലേഖകൻ പറഞ്ഞതു് വീണ്ടും ഞാൻ സൂചിപ്പിക്കുകയാണു്. 'സാർവ്വലൗകികക്ഷേത്ര'മെന്നായിരിക്കും കൂടുതൽ ഉചിതമെന്നു തോന്നുന്നു. എന്തെന്നാൽ ഈ ക്ഷേത്രത്തിന്നു് ഒരു പ്രത്യേക സന്ദേശമുണ്ടു്. ''സർവ്വമതസമത്വം; സർവ്വജനസമത്വം'' എന്നതാണു് ആ സന്ദേശം. ഇന്നു് മനുഷ്യരിൽ ശാന്തി സുസ്ഥാപിതമാകുന്നതിന്നു് ഈ രണ്ടു മഹാകാര്യങ്ങളും അത്യന്താപേക്ഷിതമാണെന്നാണു് ഈ ക്ഷേത്രവും അതിലെ പ്രതിഷ്ഠയും ഉദ്ബോധിപ്പിക്കുന്നതു്.

ഈശ്വരാനുഗ്രഹത്താൽ ഈ സന്ദേശം കേരളം മുഴുവനും വ്യാപിക്കുമെന്നും, മതങ്ങളുടെ തുല്യപ്രാധാന്യം, മനുഷ്യസമത്വം എന്നീ രണ്ടാദർശങ്ങൾ ഇവിടുത്തെ ജനതയ്ക്കു് സ്വാംശീകരിക്കാൻ കഴിയുമെന്നും എനിക്കു് പൂർണ്ണവിശ്വാസമുണ്ടു്.

അവസാനിപ്പിക്കുന്നതിന്നു മുമ്പായി ഈ ക്ഷേത്രനിർമ്മാണത്തിന്റെ മഹത്തായ ചുമതല നിർവ്വഹിക്കുന്നതിൽ ധനംകൊണ്ടും, വിലപിടിച്ച ഉപദേശങ്ങൾകൊണ്ടും, മനുഷ്യപ്രയത്നംകൊണ്ടും, മറ്റെല്ലാനിലയ്ക്കും ഇതിന്റെ പൂർത്തീകരണത്തിന്നു സഹായിച്ച എല്ലാവരോടും ആശ്രമത്തിന്റെ പേരിൽ ഞാൻ കൃതജ്ഞത പ്രകാശിപ്പിക്കുന്നു.

വളരെ വർഷങ്ങൾക്കു മുമ്പു് ഈ ആശ്രമസ്ഥാപനത്തിന്നും ഇതിന്റെ പുരോഗതിക്കും വേണ്ടി ജീവിതകാലം മുഴുവനും പ്രവർത്തിച്ചു് സമാധിയടഞ്ഞ ശ്രീമദ് ആഗമാനന്ദസ്വാമികളായിരിക്കും ഇന്നു് മററാരേക്കാളും സന്തുഷ്ടനായിരിക്കുക എന്നതിൽ സന്ദേഹമില്ല. ശ്രീരാമകൃഷ്ണദേവന്റെ ഈ വലിയ ക്ഷേത്രവും അവിടെ പ്രതിഷ്ഠിച്ചിട്ടുള്ള സുന്ദരമായ വിഗ്രഹവും കാണുന്നതിനു് ഇന്നു ജീവിച്ചിരിപ്പുണ്ടായിരുന്നുവെങ്കിൽ അതു് അദ്ദേഹത്തെ ഏററവുമധികം സന്തുഷ്ടനാക്കുമായിരുന്നു എന്നു നിസ്സംശയം പറയാവുന്നതാണു്. എല്ലാവർക്കും എന്റെ കൃതജ്ഞത.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ.

[വിവർത്തനം: കെ. ഗംഗാധരൻ.]

# ഭക്തി അഥവാ ഈശ്വരപ്രേമം

**ബുധാനന്ദസ്വാമികൾ**

ജീവിതത്തിൽ നാം അനേകം വസ്തുക്കളെ തേടുന്നുണ്ട്. എന്നാൽ നിർഭാഗ്യവശാൽ, നാം തേടുന്നതും നമുക്കു കിട്ടുന്നതുമായ വസ്തുക്കളുടെ കാര്യത്തിൽ ഒരു അമ്പരപ്പിക്കുന്ന വൈപരീത്യം ഒളിഞ്ഞുകിടക്കുന്നു. മഹാകവി ടാഗോറിന്റെ വാക്കുകളിൽ പറയുകയാണെങ്കിൽ, ''ഞാൻ തേടുന്നതു് തെററായതിനെയാണു്; എനിക്കു കിട്ടുന്നതു് ആവശ്യമില്ലാത്തതുമാണു്.'' സ്വന്തം ജീവിതാനുഭവങ്ങളെ നിർവ്വികാരമായും നിഷ്പക്ഷമായും വിശകലനം ചെയ്യാൻ കഴിവുള്ളവർ ഈ കവിവാക്യത്തിൽ വളരെ സത്യമുണ്ടെന്നു് ആശ്ചര്യസമേതം കണ്ടെത്തും. എന്നാൽ ഈ വൈപരീത്യത്തിനു് ഒരു രചനാത്മകഭാവമുണ്ടു്. പരിശോധിച്ച തെററു മനസ്സിലാക്കിയും, പരീക്ഷണം നടത്തി തള്ളിക്കളഞ്ഞും, ഇച്ഛാഭംഗം വഴി ശിക്ഷണം നേടിയും, ഒടുവിൽ നാം ആ പരമോൽകൃഷ്ടവസ്തുവിൽ ആഗ്രഹമുറപ്പിക്കാൻ ഇടവരുന്നു. ആ പരമോൽകൃഷ്ടവസ്തുവത്രെ ഭക്തി അഥവാ ഈശ്വരപ്രേമം. ഈശ്വരപ്രേമത്തിന്റെ കാര്യത്തിൽ ഈ വൈപരീത്യം ബാധകമല്ല. ജീവിതത്തിൽനിന്നു നമുക്കു ലഭിക്കാവുന്ന മഹത്തമമായ വസ്തുവാണതു്.

ഭക്തി കൈവന്നവർ, 'ഇതു വേണ്ടിയിരുന്നില്ല' എന്നു് ഒരിക്കലും പശ്ചാത്തപിക്കാൻ സാധ്യതയില്ല. ഭക്തിയുടെ മഹാചാര്യനായ നാരദമഹർഷി പറയുന്നു: ''യല്ലബ്ധ്വാ പുമാൻ സിദ്ധോ ഭവത്യമൃതോ ഭവതി തൃപ്തോ ഭവതി'' – യാതൊന്നു ലഭിച്ചിട്ടു് മനുഷ്യൻ സിദ്ധനും മരണരഹിതനും തൃപ്തനുമായി ഭവിക്കുന്നു (അതത്രേ ഭക്തി) – [നാ. ഭ. സൂ. – 4] ലൌകികതൃഷ്ണകളുടെ പൂരണാർത്ഥം ഭക്തൻ ഈശ്വരനെ പ്രേമിക്കുകയല്ല. യഥാർത്ഥ ഭക്തനെ സംബന്ധിച്ചിടത്തോളം ഭക്തിതന്നെ ഭക്തിയുടെ ലക്ഷ്യവും. പ്രേമത്തിനു വേണ്ടിത്തന്നെ അയാൾ ഈശ്വരനെ പ്രേമിക്കുന്നു. എന്നിരുന്നാലും, അത്തരം പ്രേമത്തിൽനിന്നു് – അതിന്റെ ഉപോല്പന്നങ്ങളായിട്ടെന്നു വേണമെങ്കിൽ പറയാം – സിദ്ധാവസ്ഥ (പൂർണ്ണത്വം), അമരത്വം, കലർപ്പില്ലാത്ത സംതൃപ്തി ഇവ സംജാതമാകുന്നു. ''ഭക്തിതന്നെ കാര്യമായിട്ടുള്ള ഏകവസ്തു'' എന്നത്രേ ശ്രീരാമകൃഷ്ണന്റെ അഭിപ്രായം. വീണ്ടും അദ്ദേഹം പറയുന്നു, ''ഈ യുഗത്തിലേക്കു പററിയ ഏററവും നല്ല മാർഗ്ഗം ഭക്തിയോഗമാണു് – നാരദൻ ഉപദേശിച്ച ഭക്തിമാർഗ്ഗം.'' ഈ പ്രസ്താവം പലേടത്തും ആവർത്തിച്ചുവരുന്നതു് 'ശ്രീരാമകൃഷ്ണവചനാമൃതം' പാരായണം ചെയ്യുന്നവർ ശ്രദ്ധിച്ചിട്ടുണ്ടാവാം. നാരദപ്രോക്തമായ ഭക്തിയോഗമാണു് ഈ യുഗത്തിലേക്കു പററിയ ധർമ്മം എന്ന പ്രസ്താവന പല രൂപത്തിലായി പല തവണ ആവർത്തിച്ചിരിക്കുന്നു. അതിനാൽ അവയിലൂടെ, പരമ്പരാഗതമായ വേദാന്തമതത്തിനു് ശ്രീരാമകൃഷ്ണൻ ഒരു നൂതന സംഭാവന നൽകുകയായിരുന്നു എന്നു തോന്നുന്നു.

എങ്ങനെ ? ശ്രീരാമകൃഷ്ണമതമനുസരിച്ചു്, ''ഭക്തിയിലൂടെമാത്രം ഒരുവനു് ഈശ്വരപ്രാപ്തി സാധ്യമാണു്.''

എന്നാൽ, ''എങ്ങനെയും ഏതുതരത്തിലും ഉള്ള ഭക്തിയല്ല ഒരുവനെ ഈശ്വരസാക്ഷാൽകാരത്തിലെത്തിക്കുന്നതു്. പ്രേമഭക്തിയുണ്ടെങ്കിൽ മാത്രമേ ഈശ്വരസാക്ഷാത്കാരം സാധ്യമാവൂ.'' ''ഒരുവനു് അത്തരം ഭക്തിയുദിക്കുമ്പോൾ, ഒരമ്മ തന്റെ കുഞ്ഞിനെ സ്നേഹിക്കുമ്പോലെയും കുഞ്ഞു് അമ്മയെ സ്നേഹിക്കുമ്പോലെയും, പതിവ്രതയായ ഭാര്യ തന്റെ പതിയെ സ്നേഹിക്കുമ്പോലെയും അയാൾ ഈശ്വരനെ സ്നേഹിക്കുന്നു.''

ഭക്തിയിൽക്കൂടി സാകാര ഈശ്വരനെ മാത്രമല്ല കാണാൻ സാധിക്കുന്നതു്, നിരാകാര ഈശ്വരനേയും പ്രാപിക്കാം. ''ഭക്തിയാണു് കാര്യമായിട്ടുള്ള ഏകവസ്തു,'' ''ഈ യുഗത്തിനു

പററിയ ധർമ്മം ഭക്തിയോഗമാണ്'' എന്നെല്ലാം ശ്രീരാമകൃഷ്ണദേവൻ അരുളിച്ചെയ്യല്ലോ, ഈ പ്രസ്താവങ്ങൾക്ക് വിശദീകരണം ആവശ്യമാണെന്ന മുൻകൂട്ടി അറിഞ്ഞിട്ടെന്നവണ്ണം ശ്രീരാമകൃഷ്ണൻതന്നെ പറയുന്നതു നോക്കുക: ''ഈശ്വരഭക്തൻ ഒരു ലക്ഷ്യത്തിലും ജ്ഞാനയോഗിയും കർമ്മയോഗിയും മറെറാന്നിലും എത്തുമെന്നല്ല ഈ പറഞ്ഞതിനർത്ഥം. ബ്രഹ്മജ്ഞാനം കാംക്ഷിക്കുന്നഒരുവന് ഭക്തിമാർഗ്ഗത്തിലൂടെയും അവിടെയെത്താം എന്നാണതിനർത്ഥം. ഭക്തവത്സലനായ ഭഗവാനിഷ്ടമുണ്ടെങ്കിൽ സ്വഭക്തനു ബ്രഹ്മജ്ഞാനം നൽകാനും കഴിയും.''

ഭക്തിജ്ഞാനങ്ങളെ സംബന്ധിച്ച് ശ്രീരാമകൃഷ്ണൻെറ ആശയം അവയെപ്പററി പൂർവ്വികമായി നിലനിന്നു പോരുന്ന സങ്കല്പങ്ങളിൽനിന്ന് അല്പം വ്യത്യസ്തമാണെന്ന നാം മനസ്സിലാക്കണം — അതായതു് ഒന്ന് ദ്വൈതികൾക്കും, മറേറതു് അദ്വൈതികൾക്കും ഉള്ളതാണെന്ന സങ്കല്പം. ബ്രഹ്മവും ശക്തിയും ഒന്നാണെന്നുള്ള തൻെറ അനുഭൂതിയുമായി തികച്ചും പൊരുത്തപ്പെടുത്തി, ഭക്തിയും ജ്ഞാനവും ഒരേ നാണയത്തിൻെറ ഇരുവശങ്ങളാണെന്ന് അദ്ദേഹം പഠിപ്പിക്കുന്നു. ''ഈശ്വരപരമായ ജ്ഞാനവും ഈശ്വരപരമായ ഭക്തിയും പരമാന്ത്യത്തിൽ ഒന്നുതന്നെ. ശുദ്ധജ്ഞാനവും ശുദ്ധഭക്തിയും തമ്മിൽ ഭേദമില്ല,'' എന്ന് അദ്ദേഹം പ്രഖ്യാപിക്കുന്നു. ശുദ്ധജ്ഞാനവും ശുദ്ധഭക്തിയും തമ്മിൽ അന്തരമില്ലെന്നുള്ളതിനു തെളിവ് ശ്രീരാമകൃഷ്ണൻേറയും സ്വാമി വിവേകാനന്ദൻേറയും ജീവിതങ്ങളിൽ സുതരാം ലഭ്യമാണ്.

എന്നാൽ, കാര്യം ഇങ്ങനെയാണെങ്കിൽ, എന്തുകൊണ്ട് ശ്രീരാമകൃഷ്ണൻ ഭക്തിയോഗത്തെ ഈ യുഗത്തിൻെറ ധർമ്മമായി പ്രത്യേകം ഊന്നിപ്പറഞ്ഞു ? ഈ ചോദ്യത്തിനുള്ള ഒരു ലളിതമായ ഉത്തരം, ''ജനതയുടെ കഷ്ടപ്പാടിൽ അലിവു തോന്നിയതുകൊണ്ട്,'' എന്നായിരിക്കും. മുക്തി ഭക്തൻെറ ചുമലിലെ ഭാരമാക്കാൻ ഭഗവാനുദ്ദേശമില്ല. അതു ഭഗവാൻെറ ഭാരവും ഭക്തൻെറ വിശേഷാവകാശവുമാകുന്നു. ഈശ്വരൻ ലോകത്ത് അവതരിക്കുന്നതു് മനുഷ്യവർഗ്ഗത്തെ സഹായിക്കാനാണ്. അദ്ദേഹത്തിൻെറ ചെയ്തികളൊന്നും അതിനു വിപരീതമാവാൻ തരമില്ല. മായ എവിടെ നമ്മെ കഷ്ടത്തിലാക്കുന്നുവെന്ന് മായാനാഥനറിയാം.

യാഥാർത്ഥ്യബോധയുക്തവും അതേസമയം ജീവകാരുണ്യനിർഭരവുമായ അദ്ദേഹത്തിൻെറ വാക്കുകൾ ശ്രദ്ധിക്കുക: ''ഈ യുഗത്തിൽ ജ്ഞാനയോഗത്തെ അനുശീലിക്കുക അത്യന്തം പ്രയാസമാണ്. ഒന്നാമതു് മനുഷ്യൻ അന്നഗതപ്രാണനാണ് (ജീവിതം പൂർണ്ണമായും ഭക്ഷണത്തെ ആശ്രയിച്ചിരിക്കുന്നു). രണ്ടാമതു് അവൻ കുറച്ചു നാളേക്കു മാത്രമേ ജീവിച്ചിരിക്കുന്നുള്ളു. മൂന്നാമതു് ശരീരബോധത്തെ അതിക്രമിക്കാൻ അവനാലാവില്ല. ജ്ഞാനി പറയുന്നു, 'ഞാൻ ബ്രഹ്മമാണ്, ഞാൻ ദേഹമല്ല. ഞാൻ ക്ഷുത്പിപാസകൾക്കതീതനാണ്; രോഗശോകങ്ങൾക്കതീതനാണ്; ജനനമരണങ്ങൾക്കതീതനാണ്' എന്നൊക്കെ. രോഗം ശോകം സുഖം ദുഃഖം ഇത്യാദികളെക്കുറിച്ചു ബോധവാനാണെങ്കിൽ നിങ്ങൾക്കെങ്ങനെ ജ്ഞാനിയാകാൻ കഴിയും ?''

ശ്രീരാമകൃഷ്ണൻെറ ജീവകാരുണ്യപരമായ യാഥാർത്ഥ്യബോധം ഇത്രയുംകൊണ്ടു തീരുന്നില്ല. അദ്ദേഹം മറെറാരു സന്ദർഭത്തിൽ പറയുന്നു: ''ജ്ഞാനയോഗിബ്രഹ്മത്തെ ഈശ്വരൻെറ അപൗരുഷേയവും കേവലവും ഉപാധിരഹിതവുമായ ഭാവത്തെ സാക്ഷാത്കരിക്കാനാഗ്രഹിയ്ക്കുന്നു. എന്നാൽ, സാമാന്യേന പറഞ്ഞാൽ, ഇപ്പോഴത്തെ ഈ യുഗത്തിൽ അത്തരമൊരുവനും പ്രേമം, പ്രാർത്ഥന, ആത്മനിവേദനം എന്നീ വഴികൾ സ്വീകരിക്കുന്നതു കൂടുതൽ നന്ന്. ഈശ്വരൻ തൻെറ ഭക്തന്മാരെ കൈവെടിയുകയില്ല. ബ്രഹ്മജ്ഞാനത്തെ കൊതിക്കുന്ന ഭക്തനു് അദ്ദേഹം അതും ഉറപ്പാക്കിക്കൊടുക്കുന്നു. അങ്ങനെ, ജ്ഞാനയോഗിക്കു ഭക്തിയും ജ്ഞാനവും ഒപ്പം കൈവരുന്നു. ബ്രഹ്മസാക്ഷാത്കാരം അയാൾക്കു സുസാധ്യമാവും. ഭഗവദിച്ഛയാ, ഭക്തൻെറ ആദർശമായ സാകാര ഈശ്വരനേയും അയാൾ കണ്ടെത്തും.''

ഭക്തിയെന്നതു് ദ്വൈതസമ്പ്രദായക്കാർക്കായി മാത്രം ഒഴിച്ചുനിർത്തേണ്ട ഒരു വഴിയല്ലെന്നു ശ്രീരാമകൃഷ്ണൻ ഈ ഉപദേശങ്ങളിലൂടെ വ്യഞ്ജിപ്പിക്കുന്നു. ജ്ഞാനയോഗം എന്നറിയപ്പെടുന്ന, പരമ്പരാഗതമായ അപൗരുഷേയമാർഗ്ഗത്തിനു പുറമെ, കേവല ബ്രഹ്മസാക്ഷാത്കാരത്തിലേയ്ക്കു് ഒരു പൌരുഷേയമാർഗ്ഗമായും അതു്

ഉപകരിക്കും. ബ്രഹ്മജ്ഞാനം ആത്മീയാനുഭൂതികളുടെ പരമോച്ചാവസ്ഥയാണെന്നുള്ള വസ്തുതശരിക്കും അംഗീകരിച്ചുകൊണ്ടുതന്നെ, പരമ്പരാഗതമായ വേദാന്തസാധനാരീതികളെ കൂടുതൽ സമ്പുഷ്ടമാക്കുകയാണ് ശ്രീരാമകൃഷ്ണൻ ഈ ഉപദേശങ്ങളിലൂടെ ചെയ്തിരിക്കുന്നതെന്നു കാണാൻ പ്രയാസമില്ല. ഭക്തനോട് ഭക്തിസാധനകൾ അനുഷ്ഠിക്കാൻ ഉപദേശിക്കുന്നിടത്തും ഒപ്പം നിത്യാനിത്യവിവേകംകൂടി ശീലിക്കാൻ മിക്കവാറും എല്ലായ്പ്പോഴും അദ്ദേഹം പറയാറുള്ളത് 'വചനാമൃത'പാരായണക്കാർ ഓർമ്മിക്കുന്നുണ്ടാവും. അങ്ങനെ, ജ്ഞാനയോഗിയോട് ഭക്തികൂടി ശീലിക്കാനുപദേശിക്കവേ, ഭക്തനോട് ജ്ഞാനമാർഗ്ഗത്തിലെ ചില പ്രധാന സാധനകൾകൂടി അഭ്യസിക്കാനും ശ്രീരാമകൃഷ്ണൻ നിർദ്ദേശിച്ചുവന്നു. ഈ വിധത്തിൽ, ശ്രീരാമകൃഷ്ണന്റെ കരുണാന്വിതമായ യാഥാർത്ഥ്യബോധം, ഭക്തിജ്ഞാനങ്ങളെ തമ്മിൽ വേർതിരിച്ചുകൊണ്ട് ഭാരതീയചിന്താമണ്ഡലത്തിൽ ചിരപരമ്പരയാ നിലനിന്നിരുന്ന ചില ആശയമതിലുകളെ തട്ടിനീക്കി, ആദ്ധ്യാത്മികാദർശങ്ങളുടെ വ്യാപാരവ്യാപ്തി വിപുലീകരിക്കയുണ്ടായി.

അദ്വൈതവേദാന്തത്തിൽ തന്റെ ഗുരുവായ തോതാപുരിയും ഏകത്വസിദ്ധാന്തത്തിലേക്കു പ്രകടമായ പ്രവണത പ്രദർശിപ്പിച്ചിരുന്ന ശിഷ്യപ്രമുഖൻ നരേന്ദ്രനാഥനും ദിവ്യ (കാളി)മാതാവിനെ സ്വീകരിക്കാൻ സംഗതിയായതു് ഏതൽകഥാപുരുഷന്മാരുടെ ജീവിതത്തെ സംബന്ധിച്ചു മാത്രമല്ല, വേദാന്തവിജ്ഞാനമണ്ഡലത്തെ മുഴുവൻ സംബന്ധിച്ചും പരമപ്രാധാന്യമുള്ള ഒരു കാര്യമാകുന്നു. ശ്രീരാമകൃഷ്ണനിൽനിന്നു് ഒരു പ്രത്യേകരീതിയിൽ താൻ ആർജ്ജിച്ച ഈ വിജ്ഞാനം പിൽകാലത്തു് സ്വാമി വിവേകാനന്ദൻ 'യോഗസമന്വയ'രൂപത്തിൽ ലോകസമക്ഷം സമർപ്പിച്ചു; രാമകൃഷ്ണസന്ന്യാസിസംഘത്തിന്റെ മുദ്ര ഈ യോഗസമന്വയത്തെ പ്രതീകാത്മകമായി ലക്ഷീകരിക്കുന്നു. മനുഷ്യനിലെ ആദ്ധ്യാത്മികസാധ്യതകളുടെ സമഗ്രവികസനം നമ്മെ അഭിമുഖീകരിക്കുന്ന ഈ വർത്തമാനയുഗത്തിന്റെ വലിയ ഒരാവശ്യമാണ്. യോഗസമന്വയപരമായ, സ്വാമി വിവേകാനന്ദന്റെ പ്രബോധനങ്ങൾ മനുഷ്യന്റെ ആദ്ധ്യാത്മിക സാഹസികയത്നങ്ങൾക്കു്, അന്തമില്ലാത്ത ഒരു വീഥി തുറന്നിരിക്കുന്നു. ഇത്രയും പശ്ചാത്തലവിവരണത്തോടെ ഈശ്വരപ്രേമം എന്ന ഭക്തിയോഗത്തിൽ നമുക്കു ശ്രദ്ധ കേന്ദ്രീകരിക്കാം.

ആദ്യമായി, ഭക്തി നമ്മുടെ ആത്മീയജീവിതത്തെ ബോധഗോചരമായ ചില പ്രത്യേക അനുഗ്രഹങ്ങൾ വഴി എങ്ങനെ ധന്യമാക്കിത്തീർക്കുന്നുവെന്നു പരിശോധിക്കാം. ഭക്തിയിലൂടെയല്ലാതെ ഈ അനുഗ്രഹങ്ങൾ മററു വിധത്തിൽ കൈവരുക കൃച്ഛ്റസാധ്യമത്രേ. ഭക്തി ഭക്തനു നാലുതരം അനുഗ്രഹങ്ങൾ അഥവാ ശക്തികൾ പ്രദാനം ചെയ്യുന്നു. അവ:

1 ജേതൃശക്തി — അതായതു പ്രതിബന്ധങ്ങളെ വെല്ലാനുള്ള ശക്തി.

2 പരിഹാരശക്തി–കുറവുകൾക്കോ, ദോഷങ്ങൾക്കോ പരിഹാരമരുളുന്ന ശക്തി.

3 സംരക്ഷണശക്തി അഥവാ സംത്രാണനശക്തി.

4 മാർഗ്ഗദർശകവും ഉദ്ഗ്രഥനാത്മകവുമായ ശക്തി.

ഭക്തന്റെ ജീവിതത്തിൽ ഇവ ഓരോന്നും പ്രവർത്തനത്തിൽ വരുന്നവിധം ചുരുക്കത്തിൽ വിവരിക്കാം.

1. ആത്മാവിനു ബന്ധനം സൃഷ്ടിക്കുന്ന രണ്ടിനം ശത്രുക്കളെ എതിർത്തു തോല്പിക്കാൻ കഴിവുള്ള ഒരു ജേതൃശക്തി ഭക്തനു പ്രദാനം ചെയ്യുന്നു. ശത്രുക്കളിൽ ആദ്യത്തെ ഇനം ഉള്ളിൽ നിന്നു് അവനെ അട്ടിമറിക്കാൻ ശ്രമിക്കുന്ന, അനിയന്ത്രിതങ്ങളായ സ്വന്തം ഇന്ദ്രിയങ്ങളാണ്. രണ്ടാമത്തെ ഇനം പുറമേ നിന്നു് അവനെ പതിയിരുന്നാക്രമിക്കാനിടയുള്ള ലോകത്തിലെ പ്രലോഭനങ്ങളും. ആത്മീയോൽകർഷത്തിനായി ഗൌരവപൂർവ്വം യത്നിക്കുന്ന ഏവനും ഈ രണ്ടിനം ശത്രുക്കളേയും എതിർത്തു പരാജയപ്പെടുത്തിയേ മതിയാവൂ. ആദ്ധ്യാത്മികമാർഗ്ഗമധ്യത്തിലെ ഏററവും കരുത്തുററതും ദുർഗ്ഗമങ്ങളുമായ വൈതരണികളാണിവ. അപ്പോഴിവയെ എങ്ങനെ ജയിക്കാം ?

ഒരിക്കൽ ഒരു ഭക്തൻ ശ്രീരാമകൃഷ്ണനോടു ചോദിച്ചു, "നിത്യാനിത്യങ്ങളെപ്പററിയ ശരിയായ വിവേചനം വഴി, ആദ്യമേതന്നെ ഒരുവൻ

തൻെറ ഇന്ദ്രിയങ്ങളെ പാട്ടിലാക്കേണ്ടതാവശ്യമാണോ?'' എന്നു്. ശ്രീരാമകൃഷ്ണൻ ഉത്തരം പറഞ്ഞു: ''അതേ, അതൊരു വഴിയാണു് – ശരിയായ വിവേചനത്തിൻെറ മാഗ്ഗം. എന്നാൽ ഭക്തിമാഗ്ഗത്തിൽ ആത്മസംയമനം തനിയേ വന്നുചേരുന്നു–അതു് അനായാസേന വരികയും ചെയ്യുന്നു. ഒരുവനു് എത്രകണ്ടു് ഈശ്വരഭക്തി വദ്ധിക്കുന്നുവോ അയാൾക്കു് അത്രകണ്ടു് ഇന്ദ്രിയഭോഗങ്ങൾ അരോചകങ്ങളായി ഭവിക്കുന്നു.''

അദ്ദേഹം പിന്നെയും പറയുന്നു: ''ഒരു കവി ഈശ്വരഭക്തിയെ കടുവായോടുപമിച്ചിരിക്കുന്നു. കടുവ ഇതരജന്തുക്കളെ ഭക്ഷിക്കുന്നതുപോലെ, ഭക്തി മനുഷ്യൻെറ പരമശത്രുക്കളായ കാമക്രോധാദികളെ വിഴുങ്ങുന്നു. ഈശ്വരഭക്തി പൂണ്ണവികാസം പ്രാപിക്കുന്നതോടെ കാമക്രോധാദിദുവ്വികാരങ്ങളെല്ലാം പാടേ അന്തദ്ധാനം ചെയ്യുന്നു. വൃന്ദാവനത്തിലെ ഗോപികമാർ കൃഷ്ണഭക്തിയിലൂടെ ആ അവസ്ഥയിലെത്തിയവരാണു്.''

ശ്രീമദ്ഭാഗവതത്തിൽ ഭഗവാൻ കൃഷ്ണൻ ഉദ്ധവരോടു പറയുന്നു: ''കത്തിക്കാളുന്ന അഗ്നി വിറകുചുള്ളികളെ എരിച്ചു ചാരമാക്കുന്നതുപോലെ, അല്ലയോ ഉദ്ധവാ, എന്നിലെ ഭക്തി സവ്വപാപങ്ങളേയും സമ്പൂണ്ണം ഭസ്മീകരിക്കുന്നു.'' (ശ്രീ. ഭാ. XI – 14 – 19.)

എന്നാൽ ഈ ഒടുവിൽ പറഞ്ഞതൊക്കെ, ഭക്തിയിൽ പൂണ്ണത കൈവന്നവരെ സംബന്ധിക്കുന്നതാണു്. അത്ര പൂണ്ണരായിട്ടില്ലാത്ത, മററു നമ്മേപ്പോലുള്ളവരുടെ കഥയെന്താണു്? പൂണ്ണതയിൽനിന്നു തുലോം അകലെയാണെങ്കിൽപ്പോലും ഹൃദയാന്തർഭാഗത്തു കുറച്ചെങ്കിലും നിവ്വ്യാജമായ ഈശ്വരപ്രേമം അങ്കുരിച്ചിട്ടുള്ള ഏതൊരു സത്യാന്വേഷകനും ഉത്സാഹം പകരുന്നതാണു് ഭഗവാൻ കൃഷ്ണൻെറ ഏതദ്വിഷയകമായ വാക്കുകൾ:

''നിഷ്കിഞ്ചനന്മാരും എന്നിൽ അനുരക്തരും കാമവിഹീനരും ശാന്തരും സവ്വജീവവത്സലന്മാരും ആയ മഹത്തുക്കൾക്കു ലഭിക്കുന്ന നിരപേക്ഷസുഖം ഇതരന്മാക്കു ലഭിക്കുന്നില്ല. ഇന്ദ്രിയങ്ങളെ പൂണ്ണമായി ജയിച്ചിട്ടില്ലാത്ത എൻെറ ഭക്തനെ വിഷയങ്ങൾ പീഡിപ്പിച്ചുകൊണ്ടിരുന്നാലും ക്രമേണ വളന്നു വരുന്ന ഭക്തിഹേതുവായി അവൻ അവയാൽ കീഴടക്കപ്പെടുന്നില്ല.'' (ശ്രീ. ഭാ. XI – 14 – 17,18)

2. ഭക്തി ഭക്തനു് ഒരു പരിഹാരശക്തി പ്രദാനം ചെയ്യുന്നു. ജീവിതത്തിൽ സംഭാവ്യമായ സവ്വദോഷങ്ങൾക്കും കുറവുകൾക്കും പരിഹാരമരുളുന്ന ഒരു സമ്പാദ്യമത്രേ അതു്. നാരദൻ പറയുന്നു: ''യത് പ്രാപ്യ ന കിഞ്ചിത് വാഞ്ഛതി, ന ശോചതി, ന ദ്വേഷ്ടി, ന രമതേ, നോത്സാഹീ ഭവതി – യാതൊന്നു പ്രാപിച്ചിട്ടു് മനുഷ്യൻ മറെറാന്നു് ആഗ്രഹിക്കുന്നില്ലയോ, ശോകദ്വേഷങ്ങളിൽനിന്നു മോചിക്കുന്നുവോ, മറെറാന്നിലും രമിക്കുന്നില്ലയോ മറെറാന്നിനുവേണ്ടിയും ഉത്സാഹിക്കുന്നില്ലയോ (അതുതന്നെ ഭക്തി.)
(നാ. ഭ. സൂ. 5 )

നിങ്ങൾ വികലാംഗനായിരിക്കാം, വിരൂപനായിരിക്കാം, അന്ധനോ ബധിരനോ മൂകനോ പംഗുവോ ആയിരിക്കാം, ഏതെങ്കിലും മാറാവ്യാധി പിടിപെട്ടവനായിരിക്കാം. നിങ്ങൾക്കു കണ്ണഞ്ചിക്കുന്ന ഗുണപൌഷ്കല്യങ്ങളൊന്നുമില്ലായിരിക്കാം, ഒരു കാര്യത്തിലും വിശേഷസാമത്ഥ്യമില്ലായിരിക്കാം. നിങ്ങൾ ദാരിദ്ര്യപീഡിതനായിരിക്കാം, വിദ്യാവിഹീനനായിരിക്കാം, മിത്രരഹിതനോ ബന്ധുപരിത്യക്തനോ ആയിരിക്കാം, സാമൂഹ്യാനീതിയോ രാഷ്ട്രീയപീഡനമോ അനുഭവിക്കുന്നവനായിരിക്കാം. നിങ്ങൾക്കു് ഈശ്വരപ്രേമമില്ലെങ്കിൽ ഈ അവസ്ഥകളിലേതെങ്കിലുമൊന്നു മതി നിങ്ങളെ ദുഃഖിയാക്കാൻ. ജീവിതത്തിൽ പലപ്പോഴും ഇപ്പറഞ്ഞതിൽ രണ്ടോ അതിലധികമോ കായ്യങ്ങൾ കൂട്ടായി പ്രവത്തിച്ചു് നമ്മെ നിരന്തരം കദനത്തിലാഴ്ത്തുന്നതായും കണ്ടുവരുന്നു.

എന്നാൽ ഈശ്വരപ്രേമനിർഭരമായ ഹൃദയത്തോടുകൂടിയ ഒരുവനെ ദുഃഖിയാക്കാൻ ഈ അവസ്ഥകളൊന്നും പയ്യാപ്തമല്ല. ഈശ്വരൻ അയാളിൽനിന്നെടുത്ത കഴിവുകൾക്കു പരിഹാരമായി അദ്ദേഹംതന്നെ സന്തതസമീപസ്ഥനായി അയാളുടെ ഉള്ളിൽ വസിക്കുന്നു. ഒരുവനു് കായികമോ മാനസികമോ ആയ ഏതെങ്കിലും സാധാരണ പ്രവത്തനശേഷികൾ നഷ്ടപ്പെടുകയും അതേസമയം കുറച്ചെങ്കിലും ഈശ്വരഭക്തി ഇല്ലാതെ വരികയും ചെയ്യുന്നതായാൽ അയാളുടെ സ്ഥിതി അത്യന്തം ശോചനീയമത്രേ. ഇനി മറിച്ചു്. ഒരുവനു് സൌന്ദര്യം, സമ്പത്തു്, പാണ്ഡിത്യം, അധികാരം, യശസ്സു്

ഇവയെല്ലാം ഉണ്ടെന്നിരിക്കട്ടെ. (അധികമാളുകളും വിലമതിക്കുന്ന കാര്യങ്ങളാണിവ); ഈശ്വരഭക്തിയുടെ അഭാവത്തിൽ ഇവയിലേതെങ്കിലുമൊന്നിൻെറ ഒരംശംമതി അയാളെ അതിദ്രുതം വിനാശത്തിലേയ്ക്കു നയിക്കാൻ. ചൈനക്കാരുടെ ഇടയിലെ ഈ ആപ്തവാക്യം ശ്രവിക്കുക:

''ഈശ്വരൻ ഒരുവനു വിപത്തണയ്ക്കണമെന്നു വിചാരിക്കുമ്പോൾ, ആദ്യമായി ഒരു 'ഭാഗ്യം' അയച്ചുകൊടുക്കുന്നു– ഉദ്ധതനാകാതെ ഉചിതമായി അയാൾ അതിനെ കൈകാര്യം ചെയ്യുന്നുണ്ടോ എന്നു നോക്കാൻ. ഈശ്വരൻ ഒരുവനിൽ അനുഗ്രഹം ചൊരിയാൻ ആഗ്രഹിക്കുമ്പോൾ ആദ്യമായി ഒരു ചെറിയ 'ദുർഭാഗ്യം' അയച്ചുകൊടുക്കുന്നു. അയാൾ അതിനെ എങ്ങനെ ഉചിതമായി നേരിടുന്നു എന്നറിയാൻ.'' ഈശ്വരൻെറ അനുഗൃഹീതഹസ്തങ്ങളിൽനിന്നുള്ള ഇത്തരം ദൌത്യങ്ങളെ നേരായ വിധത്തിൽ മനസ്സിലാക്കാൻ കഴിയുന്നതു് യഥാർത്ഥഭക്തനു മാത്രമാണു്. മററുള്ളവർ, തങ്ങളെ ഈശ്വരനിൽനിന്നു കൂടുതൽ കൂടുതൽ അകററി, ഒടുവിൽ സർവ്വവിനാശത്തിലെത്തിക്കാനിടയുള്ള അതേ വസ്തുക്കൾക്കുവേണ്ടി മുറവിളികൂട്ടുന്നു.

ഭക്തനിൽ ഭക്തിയുടെ വളർച്ചയ്ക്കനുസരിച്ചു്, ഗീതയിൽ 'ദൈവീസമ്പത്തുക'ളെന്നു പ്രസ്താവിക്കപ്പെട്ടിട്ടുള്ള ഗുണങ്ങൾ അയാളിൽ സ്വയമേവ പുഷ്ടിപ്പെട്ടുവരികയും അങ്ങനെ അയാളെ ഒരു സവിശേഷ ആന്തരികസമ്പത്തിൻെറ ഉടമയാക്കുകയും ചെയ്യുന്നു– അഹിംസ, സത്യം, അക്രോധം, അനാസക്തി, ശാന്തി, ഏഷണിയില്ലായ്മ, ഭൂതദയ, അപരിഗ്രഹം, ലജ്ജ, വിനയം, ചാപല്യമില്ലായ്മ, നിർഭയത്വം, ക്ഷമാശീലം, ധീരത, പവിത്രത, വിദ്വേഷമില്ലായ്മ, ഇത്യാദിഗുണങ്ങൾ. വസന്തർത്തുവിൽ അപ്രതീക്ഷിതസ്ഥലങ്ങളിലും കുസുമങ്ങൾ വിരിയുന്നതുപോലെ, ഭക്തിയുടെ ആവിർഭാവത്തോടൊപ്പം, വിശേഷാൽ ശ്രമമില്ലാതെ ഭക്തൻെറ ജീവിതത്തിൽ ഈ ഗുണങ്ങൾ മൊട്ടിട്ടു വികസിക്കുന്നു. ധാരണാശക്തി ഉൽഫുല്ലമായ ഒരുവനറിയും ഇതിനേക്കാൾ ശ്രേഷ്ഠവും മഹത്തുമായ ഒരു നിധി ഒരിടത്തും കിട്ടാനില്ലെന്നു്. അങ്ങനെ, യാതൊരു 'പരിഹാര'പ്രശ്നവും പിന്നീടു് ഉത്ഭവിക്കാനേ നിവൃത്തിയില്ല.

3. ഭക്തി ഭക്തനു് ഒരു സംരക്ഷണശക്തി അഥവാ സന്ത്രാണനശക്തി നൽകുന്നു. ജീവിതക്ലേശങ്ങൾ ഏററവും കരുത്തുററ മനസ്സിനേയും കാർന്നു തിന്നുന്നു. ഐശ്വര്യത്തിൻെറ വർദ്ധനയ്ക്കൊപ്പം ക്ലേശങ്ങളും വർദ്ധിക്കുന്നതായിട്ടാണു് മിക്കവാറും എല്ലാ ജനസമുദായങ്ങളിലും കണ്ടുവരുന്നതു്. ഒരു ജനസമൂഹം എത്രകണ്ടു സമ്പൽസമൃദ്ധമോ അത്രകണ്ടു മാനസികരോഗികളും കൂടുതലായിരിക്കും അവിടെ. എന്നാൽ ഉത്തമഭക്തനെ സംബന്ധിച്ചിടത്തോളം – അയാൾ നിഷ്പ്രയാസം ക്ലേശങ്ങളിൽനിന്നു മോചനം നേടുന്നു!

'നാരദഭക്തിസൂത്ര'ത്തിൽ നാരദമഹർഷി പറയുന്നു; ''ലോകഹാനൌ ചിന്താ ന കാര്യാ, നിവേദിതാത്മലോകവേദശീലത്വാത്– ആത്മാവും ലോകവും വേദങ്ങളുമെല്ലാം ഈശ്വരനർപ്പിച്ചിരിക്കയാൽ ലോകഹാനിയിൽ (ലൌകികമായ നഷ്ടത്തിൽ) ചിന്തിക്കേണ്ടതായിട്ടില്ല.'' [നാ.ഭ. സൂ–61] ഒരാൾ ഈശ്വരനിൽ ഭക്തിയുണ്ടെന്നു പറയുകയും അതേസമയം ഏതെങ്കിലും കാര്യവശാൽ ക്ലേശവാനാവുകയും ചെയ്യുന്നുവെങ്കിൽ, അയാൾ തന്നോടുതന്നെ കളവു പറയുകയത്രേ. ഒരു യഥാർത്ഥഭക്തനു ക്ലേശങ്ങളില്ല.

ഇനി, അധർമ്മവാസനകളെ നശിപ്പിച്ചു്, മററു പ്രകാരത്തിലായിരുന്നെങ്കിൽ അയാൾ അനുഭവിക്കേണ്ടിയിരുന്ന, എല്ലാവിധ ദുരിതങ്ങളിൽനിന്നും ഭക്തി ഭക്തനെ രക്ഷിക്കുന്നു. കൂടാതെ, ഭക്തനു് യഥാർത്ഥ ആത്മസമർപ്പണം സാധ്യമായി വന്നാൽ, തൻെറ അഹന്തയേയും കർമ്മങ്ങളേയും സമ്പൂർണ്ണം ഭഗവാനർപ്പിക്കാൻ കഴിഞ്ഞാൽ കർമ്മഫലമായ ബന്ധനങ്ങളിൽനിന്നും തജ്ജന്യമായ ദുരിതങ്ങളിൽനിന്നും അയാൾക്കു വിടുതൽ കിട്ടുകയും ചെയ്യുന്നു. ഈ അനുഗ്രഹങ്ങൾക്കെല്ലാം ഉപരിയായി ഗീതയിൽ ഭഗവാൻെറ ഈ അസന്ദിഗ്ദ്ധപ്രസ്താവമുണ്ടു്: ''അല്ലയോ അർജ്ജുന, എൻെറ ഭക്തൻ ഒരിക്കലും നശിക്കുന്നതല്ലെന്നു് നീ ധൈര്യമായി പ്രതിജ്ഞ ചെയ്തോളൂ'' എന്നു്. (IX- 31.) മിക്ക അവതാരങ്ങളും സാരാംശത്തിൽ ആവർത്തിച്ചിട്ടുള്ള ഈ പ്രഖ്യാപനത്തിൻെറ അർത്ഥം, ലോകത്തിലെ അവസ്ഥകളെ സംബന്ധിച്ചു് ഭക്തനു് എന്തൊക്കെ സംഭവിച്ചാലും, ഏതാപത്തിലൂടെയും ജീവിതത്തി

ൻെറ അന്തിമലക്ഷ്യമായ ഈശ്വരപ്രാപ്തിയിലേക്കുള്ള പുരോഗതി തടസ്സപ്പെടാതെ ഭഗവാൻ നോക്കിക്കൊള്ളുമെന്നാണ്. "ദുരാചാരനായിരുന്നാലും മറെറാന്നിനേയും സേവിക്കാതെ എന്നെ ഭജിക്കാൻ നിശ്ചയം ചെയ്ത ഒരുവൻ ആദ്ധ്യാത്മികതയിൽ വേഗം മുന്നേറുന്നതാണെ"ന്നുള്ള (ഗീത. IX- 30.) അതേ സന്ദർഭത്തിലെ ഭഗവദ്‌വാക്യവും ശ്രദ്ധാർഹമത്രേ.

ദേവീമാഹാത്മ്യത്തിലെ ഒരു ദേവീസ്തുതിയിൽ പറയുന്നു: "അവിടത്തെ ശരണം പ്രാപിച്ചവക്ക് ഒരാപത്തും സംഭവിക്കുകയില്ല. അവിടുത്തെ അഭയം ലഭിച്ചവർ മററുള്ളവക്ക് ഒരഭയസ്ഥാനമായും തീരുന്നു." (ദേ. മാ. XI- 29). ഇതു നിത്യേന ലോകത്തു നടക്കുന്നതായി നാം കാണുന്നു. തങ്ങളുടെ ജീവിതക്ലേശങ്ങൾ ഏററു പറയാനും വിഷമതകൾക്കു പരിഹാരം തേടാനുമായി വളരെ ആളുകൾ മതപ്രചാരകന്മാരെയും പുരോഹിതന്മാരെയും മററും സമീപിക്കുന്നതെന്തുകൊണ്ടു്? അവർ ഈശ്വരസേവകന്മാരാകയാൽ തങ്ങൾക്കു സാന്ത്വനമരുളാനും വേണ്ട മാർഗ്ഗനിർദ്ദേശവും അഭയവും നൽകാനും കഴിയുമാറു് എന്തെങ്കിലും ആന്തരികശക്തി സമാർജ്ജിച്ചിരിക്കുമെന്നു ജനങ്ങൾ വിശ്വസിക്കുന്നതുകൊണ്ടു്. അവരുടെ വിശ്വാസവും പ്രതീക്ഷയും പലപ്പോഴും അസ്ഥാനത്തായെന്നു വരാം. എന്നാൽ ആ പ്രതീക്ഷ ശരിയായ വഴിക്കുള്ളതും നീതീകരിക്കാവുന്നതുമത്രേ. അപ്പോൾ, കളങ്കമററ ഈശ്വരഭക്തന്മാരുടെ സംഗതിയിലാവുമ്പോൾ ആയതു് എത്രമാത്രം കൂടുതൽ ശരിയും നീതീകരണാർഹവുമായിരിക്കും!

ഭക്തി ഭക്തൻെറ ഹൃദയത്തിൽ നട്ടുവളർത്തിയിട്ടുള്ള സന്ത്രാണനശക്തി ഒടുവിൽ പൂർണ്ണനിർഭയത്വത്തിൻെറ രൂപത്തിലും പ്രകടമാവുന്നു. രാമപ്രസാദിൻെറ ഒരു പ്രസിദ്ധ ഗീതത്തിലെ വരികൾ ശ്രവിക്കുക:

> ജഗദീശ്വരിയുടെ പദതാരിണയിവ-
> നഭയസ്ഥാനമതാവുകകൊണ്ടിഹ
> ഭയമൊരുലേശമെനിക്കില്ലിനിമേൽ
> യമനെൻ സവിധമണഞ്ഞെന്നാലും.
> .................... ....................
> ഹൃദയതലത്തിൽ വളർത്തിയെടുത്തൊരു
> ദുർഗ്ഗാനാമകകല്പകലതകൾക്കെല്ലാം വാട്ടം
> തട്ടാതെന്നും ഭക്തിജലേന കുളിർമ്മ കൊടു-
> ത്തിവനതത്തലൊരല്പവുമേലാതങ്ങനെ
> തുഷ്ടിയിൽ മേവുന്നളവു കൃതാന്തൻ
> യഷ്ടിയുമേന്തി വരുന്നെന്നാകിൽ
> അംബികതിരുവടി വാഴുന്നിടമാണെ-
> ന്നതിധീരം നെഞ്ചുവിരിച്ചു പറഞ്ഞു മടക്കും.

(ശ്രീ. രാ. വചനാമൃതം. I- 422.)

4. ഭക്തി ഭക്തനു് മാർഗ്ഗദർശകവും ഉൽഗ്രഥനാത്മകവുമായ ഒരു ശക്തി പ്രദാനം ചെയ്യുന്നു. മനുഷ്യത്വം ഉരുത്തിരിഞ്ഞിട്ടില്ലാത്ത ഒരു പ്രാകൃതമനുഷ്യജീവിയെ അതു് (ഭക്തി) വികാസപരിണാമങ്ങളുടെ ഉന്നതശ്രേണിയിലെത്തിക്കുന്നു. ആ അവസ്ഥയിൽ, അയാളിലൂടെ സാധാരണ മനുഷ്യഗേഹങ്ങളിൽപോലും ഈശ്വരപ്രേമത്തിൻേറയും ഈശ്വരീയവിജ്ഞാനത്തിൻേറയും വിളയാട്ടമുണ്ടാവാം.

ഈശ്വരനുമായി ഏററവും ഉററ ബന്ധത്തിലാവാൻവേണ്ടി നമ്മുടെ ആന്തരികശക്തികളെയാകെ ഒരുമിച്ചുകൂട്ടി വൈദ്യുതരൂപത്തിൽ ഈശ്വരൻെറനേക്കു് അനുസ്യൂതമായി പായിക്കുന്നതാണു് ഭക്തി– എന്നതിനെ നിർവ്വചിക്കാം. ശക്തികളുടെ ഈ അനുസ്യൂതമായ പായിക്കൽ, ഒരുവനെ കുതിച്ചുപൊങ്ങുന്ന ഒരേകീകൃത അഗ്നിജ്വാലപോലെയാക്കുന്നു. സാക്ഷാൽ ഭക്തനിലെ യാതൊരു കഴിവും പാഴായിപോകുന്നില്ല. ഉൽഗ്രഥനം അത്ര നൈസർഗ്ഗികമാകയാൽ ഏററവും കുറഞ്ഞ തോതിലേ അതിനായി സ്വപ്രയത്നം വേണ്ടൂ. സ്വാമി വിവേകാനന്ദൻെറ ഉദ്ബോധനവും സംഗതംതന്നെ: "ഭക്തി വിനാശാത്മകമല്ല. നമ്മുടെ സമസ്ത ശക്തിവിശേഷങ്ങളും മുക്തിപദം പ്രാപിക്കാനുള്ള ഉപകരണങ്ങളാക്കാമെന്നു് അതു പഠിപ്പിക്കുന്നു. നാം അവയെ ഈശ്വരോന്മുഖമാക്കുകയും ക്ഷണഭംഗുരങ്ങളായ ഇന്ദ്രിയാർത്ഥങ്ങളിൽ പ്രായേണ ദുർവ്യയം ചെയ്തുപോരുന്ന ആ രാഗം അദ്ദേഹത്തിലേക്കു തിരിച്ചുവിടുകയും വേണമെന്നു മാത്രം."

(തുടരും.)

[പ്രബുദ്ധഭാരതത്തിൽനിന്നു വിവർത്തനം:
സി. ജി. നാരായണപിള്ള]

# ശ്രീഭഗവാനുവാച

ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട്

ശ്രീനാരദാദ്യുത്തമഭക്തിഭാജാം
നാമാനുസങ്കീർത്തനനാദ ഏവ
അന്ധം ജഡം ദുഃഖമയം പ്രപഞ്ചം
നിർഭാസ്യ സഞ്ജീവ്യ സുഖീകരോതി. 1

ശ്രീനാരദൻ മുതലായ ഭക്തോത്തമന്മാരുടെ നാമസങ്കീർത്തനഘോഷംതന്നെയാണ് അന്ധവും അചേതനവും ദുഃഖമയവുമായ പ്രപഞ്ചത്തെ പ്രകാശിപ്പിച്ചു ജീവിപ്പിച്ചു സുഖിപ്പിക്കുന്നത്.

ഗോപസ്ത്രീയാം ഗദ്ഗദരുദ്ധകണ്ഠാ-
ന്നിഷ്ഷ്യന്ദിതേ നന്ദജനാമഗീതേ
ശാന്തേഽപി, തസ്യ പ്രതിനാദവീചി-
രദ്യാപി വിശ്വം മുഖരീകരോതി. 2

ഗോപസ്ത്രീകളുടെ ഇടറിയ കണ്ഠത്തിൽ നിന്നൊഴുകിയ ഹരിനാമഗാനം വിരമിച്ചാലും, അതിന്റെ മാറൊലിയുടെ അല ഇന്നും ബ്രഹ്മാണ്ഡത്തെ മുഴക്കിക്കൊണ്ടിരിക്കുന്നു.

ശ്രീനാമസങ്കീർത്തനപുണ്യശബ്ദാ
യാവദ്ദിഗന്താൻ പ്രതിനാദയന്തി,
താവദ്ഭവോഽയം നരകോപമോഽപി
വൈകുണ്ഠതുല്യോ ഭവിതാ ജനാനാം. 3

തിരുനാമസങ്കീർത്തനത്തിന്റെ പുണ്യധ്വനികൾ എത്രകാലംവരെ ദിങ്മുഖങ്ങളെ മാറൊലിക്കൊള്ളിക്കുന്നുവോ അത്രകാലംവരെ ഈ സംസാരം നരകപ്രായമാണെങ്കിലും ജനങ്ങൾക്കു വൈകുണ്ഠതുല്യമായിത്തീരും.

നാമപ്രഭാവം മധുസൂദനസ്യ,
തസ്യൈവ സാക്ഷാദവതാരഭൂതാത്,
തസ്മിൻ പരപ്രേമരസാന്ധചിത്താദ്-
ഗൌരാങ്ഗദേവാദവയാതി കോഽന്യഃ? 4

ഭഗവാന്റെ നാമമഹിമ തന്തിരുവടിയുടെതന്നെ അവതാരഭൂതനും തന്തിരുവടിയിലുള്ള പരമപ്രേമരസം നുകർന്നു മതിമറന്നവനുമായ ചൈതന്യമഹാപ്രഭുവിനല്ലാതെ വേറെ ആർക്കറിയാം ?

ന കേവലം നാമിസമാനകക്ഷം
നിഗദ്യതേ നാമ ബുധൈഃ, പരന്തു
തതോഽപി സീദജ്ജനവത്സലത്വേ
പ്രകീർത്ത്യതേ ഭൂരിഗുണം ഗരീയഃ. 5

നാമം നാമിയോടു കിടപിടിക്കുന്നതാണെന്നു മാത്രമല്ല അറിവുള്ളവർ പറയുന്നത്, പിന്നെയോ, ആർത്തജനങ്ങളെക്കുറിച്ചുള്ള വാത്സല്യത്തിൽ നാമിയെക്കാൾ എത്രയോ മടങ്ങുമേലെയാണ് നാമമെന്നാണവർ കീർത്തിക്കുന്നത്.

വേത്തും ഗുരുത്വം കുതുകേന നാമ
നാമീ ച ഭൈഷ്മ്യാ തുലിതൌ കദാചിത്;
പസ്പർശ നാമാശ്വവനമ്യ ഭൂമി,-
മുത്പത്യ നാമീ ത്വമൃശദ്ദിവം ച. 6

ഏതിനാണ് കനമധികമെന്നറിയാനുള്ള കൌതുകം കൊണ്ടു നാമത്തെയും നാമിയെയും രുക്മിണി ഒരിക്കൽ തൂക്കിനോക്കുകയുണ്ടായി. നാമമുടനെ താണു നിലത്തു വന്നു മുട്ടി. നാമിയാണെങ്കിൽ കുതിച്ചു പൊങ്ങി മാനത്തും ചെന്നു മുട്ടി.

സ്ഥായിത്വസൌലഭ്യദയാപ്രഭാവ-
വീര്യാദിനിശ്ശേഷ മഹാഗുണേഷു
കേനാപ്യസാധാരണകാരണേന
കൃഷ്ണാഭിധാ കൃഷ്ണമധഃകരോതി. 7

സ്ഥിരത, സുലഭത, ദയ, മഹിമ, ഓജസ്സ് മുതലായ സകലമഹാഗുണങ്ങളിലും, എന്തോ അറിയാൻ വയ്യാത്ത അസാധാരണകാരണത്താൽ, കൃഷ്ണന്റെ തിരുനാമം കൃഷ്ണനെ കവച്ചുവെയ്ക്കുന്നുണ്ട്.

തത്യാജ ഗോപീർഭഗവാനുഷിത്വാ
സംവത്സരാൻ കാംശ്ചന നന്ദഗേഹേ;
ആജീവനാന്തം കരുണാവിശേഷാ-
ത്തന്നാമ ഗോപീസവിധേ ന്യവാത്സീത്. 8

ഭഗവാൻ നന്ദഗൃഹത്തിൽ ഏതാനും കൊല്ലം പാർത്തു ഗോപിമാരെ വെടിഞ്ഞെഴുന്നള്ളി. തന്തിരുവടിയുടെ തിരുനാമം കരുണയുടെ ഭേദം കാരണം ആജീവനാന്തം ഗോപിമാരുടെ സമീപത്തിൽ താമസിച്ചു.

നാമാംബികൈവ പ്രിയവിപ്രയോഗേ
ഗൂഢം വസന്തീ ശുകകണ്ഠനാളേ
ഗോപാലതന്വീർനിജസാന്ത്വനേന
സഞ്ജീവയാമാസ കൃപാതിരേകാത്. 9

നാമാംബികതന്നെയാണ് തത്തകളുടെ കണ്ഠനാളത്തിൽ ഒളിച്ചിരുന്ന ഗോപസ്ത്രീകളെ പ്രിയവിരഹകാലത്തു തന്റെ സാന്ത്വനംകൊണ്ടു കൃപാതിരേകത്താൽ ജീവിപ്പിച്ചതു്.

> കീരാവലീകണ്ഠനിരീയമാണശ്–
> ശ്രീകൃഷ്ണനാമാമൃതവഷ് ഏവ
> ഗോപസ്ത്രിയാം പ്രേഷ്ഠവിയോഗജന്യം
> നിർവ്വാപയാമാസ വിഷാദവഹ്നിം. 10

പൈങ്കിളിക്കൂട്ടങ്ങളുടെ കണ്ഠങ്ങളിൽ നിന്നൊഴുകിയിരുന്ന ശ്രീകൃഷ്ണനാമാമൃതത്തിന്റെ പേമാരിതന്നെയാണ് ഗോപസ്ത്രീകളുടെ പ്രിയതമന്റെ വേർപാടുകൊണ്ടാളിക്കത്തിയ ശോകാഗ്നിയെ കെടുത്തിയതു്.

> അന്തർഹിതേ നാമിനി, വല്ലവീഭിഃ
> പ്രേമ്ണാർപ്പിതം ക്ഷീരഘൃതാദിഗവ്യം
> നാമൈവ കീരസ്യ ഗളേ നിലീയ
> ഭുക്ത്വാ മുഹുസ്താഃ കൃപയാനുഗൃഹ്ണാത്.

നാമി മറഞ്ഞശേഷം നാമം തന്നെയാണ് തത്തമ്മയുടെ തൊണ്ടയിൽ പതുങ്ങിയിരുന്നുകൊണ്ടു വല്ലവിമാർ സ്നേഹപൂർവ്വം നൽകിയിരുന്ന പാൽ നെയ്യു മുതലായ ഗവ്യങ്ങൾ പിന്നെയും പിന്നെയും അമൃതേത്തു ചെയ്തു് അവരെ കരുണയോടെ അനുഗ്രഹിച്ചതു്.

> ആദൌ വിയോഗേന ഹരേർനിതാന്തം
> ശോകാഭിഭൂതാ അപി ഗോപവധ്വഃ
> തന്നാമപീയൂഷനിപാനതൃപ്താ
> നൈച്ഛൻ പുനർദ്വാരവതീം പ്രയാതും. 12

ഗോപിമാർ ആദ്യം ഹരിയുടെ വിരഹത്താൽ വല്ലാതെ ശോകമൂർച്ഛിതകളായിരുന്നുവെങ്കിലും, പിന്നീടു തന്തിരുവടിയുടെ നാമാമൃതം കുടിച്ചു തൃപ്തകളായിട്ടു ദ്വാരകയിലേയ്ക്കു പോകാൻ മോഹിക്കാതായി.

> കൃഷ്ണാഭിധാനം കളമാലപന്തീ,
> സന്തപ്തഗോപീഃ പരിസാന്ത്വയന്തീ
> ജിഹ്വാ ശുകൈർയൈസ്സുകൃതേന ലബ്ധാ,
> തേഽമീ വിമൂഢാ അപി ധന്യധന്യാഃ. 13

ശ്രീകൃഷ്ണന്റെ തിരുനാമത്തെ മധുരമാകുംവണ്ണമാലപിയ്ക്കുകയും ദുഃഖിതകളായ ഗോപിമാരെ ആശ്വസിപ്പിയ്ക്കുകയും ചെയ്യുന്ന നാവു് യാവ ചില തത്തകൾക്കാണോ സുകൃതത്താൽ കിട്ടിയിരിയ്ക്കുന്നതു്, അവ വിശേഷബുദ്ധിയില്ലാത്തവയാണെങ്കിലും മഹാഭാഗ്യശാലികളാകുന്നു.

> തീവ്രൈശ്ചിരാചീർണ്ണമഹാതപോഭി–
> സ്സംസിദ്ധയാഽതീന്ദ്രിയസൂക്ഷ്മദൃഷ്ട്യാ
> യോഗീന്ദ്രവൃന്ദേന ചിദന്തരിക്ഷേ
> സാക്ഷാത്കൃതം ജ്യോതിരവേഹി നാമ. 14

യോഗീന്ദ്രന്മാർ അനവധികാലം കഠിനതപസ്സു ചെയ്തു നേടിയ അതീന്ദ്രിയമായ സൂക്ഷ്മദൃഷ്ടികൊണ്ടു ചിദാകാശത്തിൽ കണ്ടുപിടിച്ച ജ്യോതിസ്സാണ് തിരുനാമമെന്നു ധരിച്ചോളൂ.

> പ്രേമാബ്ധിചിദ്വ്യോമവിലോഡനോത്ഥൈർ–
> മ്മുക്തൌ സമാധൌ ചിരഭാവിതൈശ്ച,
> അന്യാദൃശൈഃ, കൈശ്ചന ദിവ്യവർണ്ണൈർ–
> ന്നൂനം പ്രണീതം ഹരിനാമധേയം. 15

പ്രേമസമുദ്രവും ചിദാകാശവും കടഞ്ഞിട്ടു കിട്ടിയവയും, മുക്തിയിലും സമാധിയിലും വളരെക്കാലം ഭാവന ചെയ്യപ്പെട്ടവയുമായ അസാധാരണങ്ങളായ ചില ദിവ്യാക്ഷരങ്ങളെക്കൊണ്ടു നിർമ്മിച്ചതാണ് ഭഗവന്നാമമെന്നു തീർച്ച.

> തപ്തസ്യ വൃഷ്ടിഃ, ക്ഷുധിതസ്യ ഭോജ്യം,
> ശ്രാന്തസ്യ ശയ്യാ, മുദിതസ്യ ഗീതം,
> വിജ്ഞസ്യ മുക്തിർ, യമിനസ്സമാധി,–
> ർഭക്തസ്യ ദൈവം ഹരിനാമധേയം. 16

ഭഗവന്നാമം, ചുട്ടുനീറുന്നവനു മഴയും, വിശന്നു പൊരിയുന്നവനു ചോറും, തളർന്നവനു മെത്തയും, സ്വസ്ഥനു സംഗീതവും, ജ്ഞാനിയ്ക്കു മുക്തിയും, യോഗിയ്ക്കു സമാധിയും, ഭക്തനു് ഇഷ്ടദേവനുമത്രേ.

> മുക്താസ്യമൃഗ്യം ശ്രുതികണ്ഠസേവ്യ,–
> മത്യന്തദൂരസ്ഥിതമന്തികസ്ഥം,
> യോഗാദ്യഗമ്യം കരുണൈകലഭ്യം,
> ജാനീഹി നാരായണനാമധേയം. 17

മുക്തന്മാരുടെ മുഖങ്ങൾക്കു തെരഞ്ഞു നടക്കേണ്ടതും തത്തമ്മകളുടെ കണ്ഠങ്ങൾക്കു സേവിയ്ക്കാൻ സാധിയ്ക്കുന്നതും, വളരെ അകലെ മേവുന്നതും നന്നെ അടുത്തിരിയ്ക്കുന്നതും, യോഗാദികളെക്കൊണ്ടു നേടാനാവാത്തതും കരുണയാൽമാത്രം കൈവരുന്നതുമാകുന്നു ഭഗവന്നാമം.

> നിഷ്പന്നമാമ്നായപയഃപയോധേ,–
> സ്സിദ്ധൌഷധം ഘോരഭവാമയസ്യ,
> ആസ്വാദനീയം സുരദൈത്യമർത്ത്യൈ–
> ർവ്വർത്തി നാമാമൃതമീശ്വരസ്യ. 18

ഈശ്വരന്റെ നാമാമൃതം മാമറയാകുന്ന പാലാഴിയിൽനിന്നുണ്ടായതും, ഭയങ്കരമായ ഭവരോഗത്തിനു സിദ്ധൌഷധവും, ദേവന്മാർക്കും അസുരന്മാർക്കും മനുഷ്യർക്കും ആസ്വദിക്കാൻ കിട്ടുന്നതുമായി വാണരുളുന്നു.

> ആർദ്രീകൃതാശേഷഹൃദിന്ദുകാന്ത,–
> സ്സമ്പുഷ്ടധർമ്മൌഷധിചക്രവാളഃ,
> ഉദ്വേലിതപ്രേമസുധാസമുദ്രോ
> രാരാജ്യതീ രാധാപ്രിയനാമചന്ദ്രഃ. 19

# ശ്രീ അപ്പയ്യദീക്ഷിതേന്ദ്രർ

## ശ്രീ വിമലാനന്ദസ്വാമികൾ

ഭാരതത്തിലേയ്ക്കു സിന്ധുദേശംവഴി വിദേശീയർ ആക്രമണം ആരംഭിച്ചപ്പോൾ വൈദികധർമ്മത്തിനു് അഭയം ലഭിച്ചതു് വിജയനഗരസാമ്രാജ്യത്തിലായിരുന്നു. പ്രസ്തുത സാമ്രാജ്യത്തിൻെറ പുഷ്ടിക്കു കാരണമായി കൃഷ്ണദേവരായരും രാമരായരും ചരിത്രപ്രസിദ്ധി നേടി. താലക്കോട്ടയുദ്ധ (1565) ത്തിനുശേഷം വിജയനഗരാവശിഷ്ടത്തിനു് അവകാശികളായിത്തീർന്ന സദാശിവരായനും അദ്ദേഹത്തിൻെറ പ്രതിനിധിയായി വാഴ്ന്നിരുന്ന രാമരായനും പ്രത്യേക കാരണങ്ങളെക്കൊണ്ടു് സ്മരണീയരായിത്തീർന്നു. ചോളിനഗരത്തിലെ ദൊഡ്ഡാചാര്യൻെറ (ഇദ്ദേഹത്തെ മഹാചാര്യനെന്നും പറഞ്ഞിരുന്നു) ശിഷ്യനും പരമവൈഷ്ണവനുമായ രാമരായൻ രാജഗുരുവായ ശ്രീ താതാചാര്യർക്കു് അത്യന്തം വിധേയനായിരുന്നു. അക്കാലങ്ങളിൽ രാജഗുരുക്കന്മാരുടെ പ്രേരണമൂലം നാടുവാഴികൾ സ്വസമ്പ്രദായത്തിൽ അധികം അനുയായികളെ ചേർക്കുന്നതിനു രാജശക്തി ഉപയോഗിക്കാതിരുന്നിട്ടില്ല. ശൈവമാർഗ്ഗത്തിലേയ്ക്കു വൈഷ്ണവരേയും വൈഷ്ണവമാർഗ്ഗത്തിലേയ്ക്കു ശൈവരേയും ആകർഷിക്കുന്നതു് അവരവരുടെ ആരാധ്യദേവതയിലുള്ള ഭക്തിവിശേഷമായി അവർ കരുതിവന്നു.

സദാശിവരായൻ (1542–67) തിരുമലരായൻ (1567–74) രങ്ഗരായൻ (1574–85) എന്നിവർ ഭരിച്ചിരുന്ന കാലത്തു് ഏകദേശം 1508 മുതൽ 1583 വരെ ജീവിച്ചിരുന്ന ശ്രീ താതാചാര്യർ രാജഗുരുവായി പ്രശോഭിച്ചിരിക്കണം. ശ്രീ വൈഷ്ണവസമ്പ്രദായത്തിൻെറ ചരിത്രമായ 'പ്രപന്നാമൃത'ഗ്രന്ഥത്തിൽ ചിദംബരത്തു നിവസിച്ചുവന്ന ശ്രീ അപ്പയ്യദീക്ഷിതർ ശിവാദ്വൈതപരമായി ബ്രഹ്മസൂത്രത്തിനു് ഒരു വ്യാഖ്യാനമെഴുതിയതു് ഖണ്ഡിക്കുന്നതിനായി രാജഗുരു താതാചാര്യർ 'പഞ്ചമതഭഞ്ജന'വും ദൊഡ്ഡാചാര്യർ 'ചണ്ഡമാരുത'വും രചിച്ചതായി പറയുന്നുണ്ടു്. ശ്രീ അപ്പയ്യദീക്ഷിതർ 1520 മുതൽ 1593വരെ ജീവിച്ചിരുന്നതായി നിർണ്ണയിക്കുന്നതിലേയ്ക്കു ചരിത്രകാരന്മാർ മററു തെളിവുകളും കാണിക്കുന്നുണ്ടു്. മേൽ പ്രസ്താവിച്ച താതാചാര്യർ വയസ്സുകൊണ്ടു് അപ്പയ്യദീക്ഷിതരെക്കാൾ പന്ത്രണ്ടുവർഷം അധികനായിരുന്നു എന്നും ഏകദേശം പത്തുവർഷം അപ്പയ്യദീക്ഷിതർ അദ്ദേഹത്തെ അതിജീവിച്ചു എന്നും കാണുവാൻ കഴിയും. പതിനാറാം ശതകത്തിൽ അധികഭാഗവും ഇവർ സമാനകാലികരായി ജീവിച്ചു.

'തുളുവ' രാജവംശത്തിൽ വാണിരുന്ന കൃഷ്ണദേവരായൻെറ ജാമാതാവായിരുന്നു രാമരായൻ. ഈ രാമരായൻ കഠോരവൈഷ്ണവനും മഹാചാര്യൻെറ ശിഷ്യനും ആയിരുന്നു എന്നു മേൽ സൂചിപ്പിച്ചുകഴിഞ്ഞു. തുളുവരാജവംശം സദാശിവരായൻെറ മരണത്തിനുശേഷം 1567ൽ അവസാനിച്ചു. അപ്പോൾ 'അറവീടു'വംശം എന്ന

---

എല്ലാവരുടെയും ഹൃദയചന്ദ്രകാന്തത്തെ അലിയിയ്ക്കുകയും, ധർമ്മങ്ങളാകുന്ന ഔഷധികളുടെ സമൂഹത്തെ പോഷിപ്പിയ്ക്കുകയും, പ്രേമാമൃതസമുദ്രത്തെ വേലിയേററുകയും ചെയ്യുന്ന രാധാകാന്തൻെറ നാമചന്ദ്രൻ ലാലസിയ്ക്കുന്നു.

ജേജേതി ശൌരേശ്ശുഭനാമദീപ,–
സ്തത്സ്നേഹസമ്പുഷ്ടശിഖാപ്രകാശഃ,
ഉത്സാരിതാശേഷഹൃദന്ധകാര,–
സ്സംസാരസിന്ധൌ ചരതാം ശരണ്യഃ. 20

തന്തിരുവടിയിലുള്ള സ്നേഹത്താൽ നാളത്തിനു വെളിച്ചം കൂടിയതും, കരളിരുട്ടിനെ മുഴവനകററിയതും, സംസാരക്കടലിലെ യാത്രക്കാർക്കു വഴി കാണാനാശ്രയവുമായ ഭഗവാൻെറ തിരുനാമദീപം വിജയിച്ചിയരുളുന്നു.

[350 വരെയുള്ള ശ്ലോകങ്ങൾ മുമ്പു പ്രസിദ്ധപ്പെടുത്തീട്ടുണ്ടു്. 351 മുതൽ 370 വരെയുള്ള ശ്ലോകങ്ങളാണിതിലുള്ളതു്.]

ഒരു പുതിയ രാജപരമ്പര രാമരായൻെറ സഹോദരനായ തിരുമലരായൻ സ്ഥാപിച്ചു. കൃഷ്ണദേവരായൻെറ കാലത്തു (1509 – 28) വിജയനഗര രാജധാനിയിൽ ഒരു നൃസിംഹദീക്ഷിതർ രാജപൂജിതനായിത്തീൎന്നു. പണ്ഡിതാചാൎയ്യനായ ഇദ്ദേഹത്തെ ബഹുമാനസൂചകമായി വക്ഷസ്ഥലാചാൎയ്യൻ എന്ന പേരിനാലും പറഞ്ഞു കാണുന്നുണ്ടു്. ''കൃഷ്ണദേവരായവന്ദിത ചരണാരവിന്ദ''നായ ഈ നൃസിംഹദീക്ഷിതരുടെ പുത്രനായിരുന്ന രംഗരാജദീക്ഷിതർ. സ്വധൎമ്മനിഷ്ഠനായി സ്വന്തംഗൃഹത്തിൽത്തന്നെ കഴിച്ചിരുന്ന ഇദ്ദേഹത്തിനു രാജകുലസംബന്ധം ഉണ്ടായിരുന്നില്ല. രണ്ടു് അദ്വൈതകൃതികൾ ഇദ്ദേഹം രചിച്ചിട്ടുണ്ടു്. ഇദ്ദേഹത്തിൻെറ പുത്രനാണു് ശ്രീ അപ്പയ്യദീക്ഷിതർ. രംഗരാജദീക്ഷിതൎക്കു നാല്പതു വയസ്സിനു ശേഷമേ സന്താനലബ്ധി ഉണ്ടായുള്ളു. അദ്ദേഹം ചിദംബരത്തു ക്ഷേത്രത്തിൽ നടരാജനെ സേവിച്ചിട്ടുണ്ടു്. അതിനു ശേഷമാണു് ഒരു പുത്രിയും, അപ്പയ്യദീക്ഷിതർ, ആച്ചാൻദീക്ഷിതർ എന്നു രണ്ടു പുത്രന്മാരും ഉണ്ടായതു്. ഈ ആച്ചാൻദീക്ഷിതരുടെ പുത്രനായിരുന്നു ശിവലീലാൎണ്ണവമഹാകാവ്യത്തിൻെറ കൎത്താവും മുപ്പതുവൎഷത്തോളം പാണ്ഡ്യരാജാവിൻെറ മന്ത്രിയുമായിരുന്ന നീലകണ്ഠദീക്ഷിതർ.

താലിക്കോട്ടയുദ്ധത്തിനുശേഷം വിജയനഗരസാമ്രാജ്യം ഛിന്നിച്ചപ്പോൾ സാമന്തന്മാർ സ്വതന്ത്രരായിത്തീൎന്നു. വീരനും ബുദ്ധിമാനുമായ വെല്ലൂരിലെ ചിന്നബൊമ്മനായക് ഒരു സ്വതന്ത്രരാജ്യം സ്ഥാപിച്ചു. ഈ നാടുവാഴിയുടെ പാലനത്തിലാണു് അപ്പയ്യദീക്ഷിതർ അധികകാലവും കഴിച്ചതു്. ഈ അരചൻെറ ഉപദേഷ്ടാവായും രാജ്യരക്ഷണമാർഗ്ഗദർശിയായും ശിവോപാസനഗുരുവായും ദീക്ഷിതരുടെ ജീവിതത്തിൻെറ മുഖ്യഭാഗം കഴിഞ്ഞു. 'ശിവാൎക്കമണിദീപിക' എന്ന പേരിൽ ശ്രീകണ്ഠശിവാചാൎയ്യരുടെ വേദാന്തസൂത്രഭാഷ്യത്തിനു് അദ്ദേഹം അതിനിപുണവും തത്ത്വപൂൎണ്ണവുമായ ഒരു വ്യാഖ്യാനം അക്കാലത്താണു് നിൎമ്മിച്ചതു്. ഈ കൃതി പൂൎത്തിയായപ്പോൾ ഭൂപാലനായ ചിന്നബൊമ്മൻ ശ്രീ അപ്പയ്യദീക്ഷിതരെ കനകാഭിഷേകം ചെയ്കതായി 1582ൽ ഉണ്ടാക്കിയിട്ടുള്ള അഡയപ്പാലം ശിലാശാസനത്തിൽ കുറിച്ചിട്ടുണ്ടു്. ചിന്നബൊമ്മൻ അഞ്ഞൂറു ശിഷ്യന്മാൎക്കു് ഈ ഗ്രന്ഥം അഭ്യസിക്കുന്നതിനുവേണ്ട സഹായദാനം ചെയ്തിട്ടുള്ളതായി അതിൽ പറയുന്നു. ഇവ്വിധമാണു് അപ്പയ്യദീക്ഷിതർ ശൈവമതത്തിൻെറ പുഷ്ടിക്കുവേണ്ടി പ്രവൎത്തിച്ചതു്. പല ക്ലേശങ്ങളും അദ്ദേഹത്തിനു് ഇതുമൂലം അനുഭവിക്കേണ്ടിവന്നു. അനേകം വിദ്വത്സദസ്സുകളിൽ നിൎണ്ണയാൎത്ഥം അദ്ദേഹം വാദം നടത്തി. തത്ഫലമായി പതിനാറാം ശതകത്തിൻെറ മദ്ധ്യത്തിൽ തമിഴ്നാട്ടിൽ ശിവഭക്തി പൂൎവ്വാധികം ഉദ്ബുദ്ധമായിത്തീൎന്നു. 'ശിവാൎച്ചനചന്ദ്രിക' എന്ന അദ്ദേഹത്തിൻെറ കൃതി നാടുവാഴിയായ ചിന്നബൊമ്മനെ ശിവപൂജ അഭ്യസിപ്പിക്കുന്നതിനായി രചിച്ചിട്ടുള്ളതാണെന്നു പറയപ്പെടുന്നു. 'ശിവപൂജാവിധി', 'ശിവധ്യാനപദ്ധതി' എന്നിവ ശൈവോപാസനയിൽ അദ്ദേഹത്തിൻെറ രണ്ടു പ്രധാനഗ്രന്ഥങ്ങളാണു്. അദ്ദേഹം വേറെയും പല കൃതികളും രചിച്ചു് ശിവപാരമ്യം നിഗമാഗമങ്ങളുടെ പ്രാമാണ്യത്തിൽ സ്ഥാപിച്ചിട്ടുണ്ടു്. ശിഖരിണീമാല, ശിവതത്ത്വവിവേകം, ശിവകൎണ്ണാമൃതം, രാമായണതാല്പര്യസംഗ്രഹം, ഭാരതതാല്പര്യസംഗ്രഹം, ബ്രഹ്മതൎക്കസ്തവം, ശിവാദ്വൈതനിൎണ്ണയം, മുതലായവ ഇക്കൂട്ടത്തിൽ പ്രസ്താവ്യങ്ങളാണു്. ലോപിച്ചുപോയ ശൈവശാസ്ത്രത്തെ ദീക്ഷിതർ പുനരുദ്ധരിച്ചു എന്നും, അദ്ദേഹം ശ്രീകണ്ഠമതപ്രതിഷ്ഠാപനാചാൎയ്യൻ ആയിരുന്നെന്നും പ്രസിദ്ധിയുണ്ടു്.

മേൽകൊടുത്ത വിവരണത്തിൽനിന്നും അദ്ദേഹം ഒരു വിഷ്ണുദ്വേഷിയായ ശിവഭക്തനായിരുന്നെന്നു പെട്ടെന്നു ധാരണ വന്നേയ്ക്കാം. വസ്തുസ്ഥിതി അതു് അപ്രകാരം ആയിരുന്നില്ലെന്നു വെളിപ്പെടുത്തുന്നു. ഈ ശിവവിഷ്ണുപാരമ്യവാദത്തിലേയ്ക്കു് അദ്ദേഹം ആകൎഷിക്കപ്പെട്ടതു ശിവദ്വേഷികളായ ചില വൈഷ്ണവരെ തത്ത്വം ഗ്രഹിപ്പിക്കുന്നതിനുവേണ്ടി മാത്രമായിരുന്നു. അപ്രകാരമുള്ള ഒരു കാലഘട്ടം അല്ലായിരുന്നെങ്കിൽ ശൈവമതത്തിൽ അത്യധികശ്ലാഘാന്തി കാണിക്കാതെ അദ്ദേഹം അദ്വൈതസിദ്ധാന്തംമാത്രം പ്രചരിപ്പിക്കുമായിരുന്നു.

ഒരു പദ്യത്തിൽ അദ്ദേഹം ഈ വിധം പറയുന്നു: ''ശിവനാണോ വിഷ്ണുവാണോ പരമപുരുഷൻ എന്ന വിഷയത്തിൽ നമുക്കു ചിന്ത

യൊന്നുമില്ല. അദ്വൈതാനന്ദയായിയായ നമുക്ക് ഇതു തീരെ ചേരുന്നതുമല്ല. എങ്കിലും വിപര്യസ്തബുദ്ധികളായ ചിലർ ശിവവിദ്വേഷം പരത്തുമ്പോൾ അതിന്നു പ്രതിവിധി ഉണ്ടാക്കേണ്ടചുമതല നമുക്കുണ്ടായി. അതുകാരണം വിഷ്ണുഭക്തി നമുക്കില്ലെന്നു ആരും തെല്ലും ധരിക്കേണ്ടതില്ല.'' ഇതു വെറും കണ്ഠരവമല്ലെന്ന് അദ്ദേഹത്തിന്റെ പ്രവൃത്തികൾ സൂചിപ്പിക്കുന്നു. ശ്രീവൈഷ്ണവസമ്പ്രദായത്തിൽ അതിപ്രസിദ്ധനും കവിതാർക്കികകേസരിയുമായ ശ്രീവേദാന്തദേശികർ ഭഗവാൻ ശ്രീകൃഷ്ണന്റെ ചരിത്രം ആസ്പദമാക്കി 'യാദവാഭ്യുദയം' എന്ന വിപുലമായ ഒരു മഹാകാവ്യം നിർമ്മിച്ചു. ആ കൃതിക്ക് അപ്പയ്യദീക്ഷിതർ മനോഹരമായ ഒരു വ്യാഖ്യാനം ഉണ്ടാക്കി അദ്ദേഹത്തിന്റെ പ്രശംസയ്ക്കു പാത്രീഭൂതനായി. കാഞ്ചീപുരത്തുള്ള വിഷ്ണുമൂർത്തിയായ വരദരാജസ്വാമിയെപ്പററി അദ്ദേഹം രചിച്ച സ്തവവും അതിന്റെ 'വൃത്തി'യും ഭക്തന്മാരുടെയും പണ്ഡിതന്മാരുടെയും ഇടയിൽ പ്രസിദ്ധമാണ്. 'കൃഷ്ണധ്യാനപദ്ധതി' എന്നും ''വിഷ്ണുതത്ത്വരഹസ്യം'' എന്നും രണ്ടു കൃതികൾ അദ്ദേഹത്തിന്റെ പേരിൽ ഉണ്ട്. സംസ്കൃതവിദ്യാർത്ഥികൾ ആദ്യം പഠിക്കുന്ന അലങ്കാരഗ്രന്ഥമായ 'കുവലയാനന്ദ'ത്തിന്റെ ആരംഭത്തിൽ,

ഉദ്ഘാട്യ യോഗകലയാ ഹൃദയാബ്ജകോശം
ധന്യൈശ്ചിരാദപി യഥാരുചി ഗൃഹ്യമാണഃ
യഃ പ്രസ്ഫുരത്യവിരതം പരിപൂർണ്ണരൂപഃ
ശ്രേയഃ സ നോ ദിശതു ശാശ്വതികം മുകുന്ദഃ.

എന്ന ശ്ലോകംകൊണ്ട് മുകുന്ദനെയാണ് അദ്ദേഹം മംഗളാചരണംമൂലം വന്ദിക്കുന്നത്. ചിദംബരത്തു ക്ഷേത്രത്തിനുള്ളിൽ നടരാജമൂർത്തിക്ക് എതിരിൽ ഗോവിന്ദരാജക്ഷേത്രമുണ്ട്. ദൊഡ്ഡാചാര്യൻ, രാമരായന്റെ കാലത്ത് അവിടത്തെ പൂജാദികൾ ഉജ്ജീവിപ്പിച്ചു. ആ ഘട്ടത്തിൽ സന്തുഷ്ടനായ അപ്പയ്യദീക്ഷിതർ മനോഹരമായ ഒരു 'ഹരിഹരസ്തുതി' നിർമ്മിച്ചു ഹരിഹരാഭേദം വ്യക്തമാക്കി. അദ്ദേഹത്തിന്റെ 'രത്നത്രയപരീക്ഷ' എന്ന ഗ്രന്ഥത്തിൽ വിഷ്ണുവിനെ പരബ്രഹ്മകോടിയിൽത്തന്നെയാണ് സ്വീകരിച്ചിരിക്കുന്നത്. നേരെമറിച്ചു വൈഷ്ണവന്മാർ ശിവനെ ജീവകോടിയിൽ മാത്രമേ കണക്കാക്കുന്നുള്ളു. വിഷ്ണുവും ഗൗരിയും ഒന്നാണെന്നുള്ള മതം പ്രാചീനപുരാണങ്ങളിൽനിന്നും അദ്ദേഹം എടുത്തുകാട്ടി. ബ്രഹ്മസൂത്രത്തെ വ്യാഖ്യാനിക്കുമ്പോൾ പോലും ഭിന്നവ്യാഖ്യാനങ്ങൾ സൂത്രപദ്ധതിക്ക് അനുചിതമല്ലെന്നും അദ്ദേഹം പ്രതിപാദിക്കുന്നു. 'ചതുർമതസാരം' എന്നൊരു ഗ്രന്ഥം രചിച്ച് അദ്ദേഹം ദ്വൈത–അദ്വൈത–വിശിഷ്ടാദ്വൈതങ്ങളുടെ സാമീപ്യം സൂചിപ്പിച്ചു. സ്വഹൃദയം ഈ വിധം അദ്ദേഹം ഒരു വംശസ്ഥശ്ലോകം കൊണ്ടു വ്യക്തമാക്കുന്നു:

മഹേശ്വരേ വാ ജഗതാമധീശ്വരേ
ജനാർദ്ദനേ വാ ജഗദന്തരാത്മനി
ന വസ്തുഭേദപ്രതിപത്തിരസ്തി മേ
തഥാപി ഭക്തിസ്തരുണേന്ദുശേഖരേ.

ഇവയെല്ലാം ആലോചിക്കുമ്പോൾ അദ്വൈതഭാഷ്യവ്യാഖ്യാപരമ്പരയിൽപ്പെട്ട, 'പരിമള' രചിച്ച അപ്പയ്യദീക്ഷിതാചാര്യർ മതത്തിൽ ചേരി ഉണ്ടാക്കുവാൻ ശ്രമിച്ച ഒരു സങ്കുചിതബുദ്ധി അല്ലായിരുന്നു എന്നു വ്യക്തം.

വാചസ്പതിമിശ്രനുശേഷം ഏതാണ്ടു സമസ്കന്ധനോ അധികനോ ആയ ഒരു സർവ്വശാസ്ത്രപണ്ഡിതൻ അപ്പയ്യദീക്ഷിതർ അല്ലാതെ വേറെയില്ലെന്നു വിദ്വാന്മാർ പറയുന്നു. സ്വന്തം പിതാവുതന്നെയാണ് അദ്ദേഹത്തെ സർവ്വശാസ്ത്രങ്ങളും കലകളും അഭ്യസിപ്പിച്ചത്. ബാല്യത്തിൽ ദീക്ഷിതേന്ദ്രരെ കാണുവാൻ കഴിഞ്ഞിട്ടുള്ള മഹാകവിയും പണ്ഡിതാഗ്രേസരനുമായ മുൻപ്രസ്താവിച്ച നീലകണ്ഠദീക്ഷിതർ, അദ്ദേഹത്തെ ഉദ്ദേശിച്ച്, താൻ രചിച്ച വൈരാഗ്യശതകം എന്ന ഗ്രന്ഥത്തിൽ ഇപ്രകാരം പറയുന്നു.

അതിഗംഭീരമനാവില–
മക്ഷോഭ്യമദൃഷ്ടപാരമവിലംഘ്യം
അവിരളതരംഗസങ്കുല–
മൈക്ഷിഷി വിജ്ഞാനസാഗരം മഹതാം.

നൂറിലധികം ഗ്രന്ഥങ്ങൾ രചിച്ച വിജ്ഞാനസാഗരമായ ഈ മഹാനിൽനിന്നും വേദാന്തശാസ്ത്രം അഭ്യസിക്കുന്നതിനായി സിദ്ധാന്തകൗമുദിയുടെ കർത്താവായ ഭട്ടോജിദീക്ഷിതർ ഉത്തരദേശത്തുനിന്നും അന്വേഷിച്ചുവന്നു. പലരോടും ചോദിച്ച് ഒടുവിൽ അഡപ്പാലം ഗ്രാമത്തിൽ വന്ന് അപ്പയ്യദീക്ഷിതേന്ദ്രനെ കണ്ടപ്പോൾ, ഒരു സാധാരണഗൃഹത്തിന്റെ തിണ്ണയിൽ വെറും സാമാന്യനെപ്പോലെ വസ്ത്രധാരണവും ചെയ്ത് അന്തർമുഖനായി ഇരിക്കുന്ന ഇദ്ദേഹംതന്നെയോ

രാജപൂജിതനായ ആ ജ്ഞാനനിധി എന്നു ഭട്ടോജിദീക്ഷിതർ ശങ്കാകുലനായിത്തീന്നതായി പറയപ്പെടുന്നു. അപ്പയ്യദീക്ഷിതരിൽനിന്നും വേദാന്തശാസ്ത്രം പഠിച്ചശേഷം അദ്ദേഹം 'തത്വകൌസ്തുഭ'മെന്ന വേദാന്തഗ്രന്ഥം സ്വയം രചിക്കുകയും ചെയ്തു.

അപ്പയ്യദീക്ഷിതരുടെ സംസ്കൃതകൃതികളെല്ലാം സമാഹരിച്ച് 15 വാല്യമായി ഇപ്പോഠം ഹൈദ്രാബാദിൽനിന്നും പ്രസിദ്ധീകരിക്കപ്പെട്ടു വരുന്നു. അതിൽ ന്യായരക്ഷാമണി, സിദ്ധാന്തലേശസംഗ്രഹം, തുടങ്ങിയ അദ്വൈതഗ്രന്ഥങ്ങളും വിധിരസായനം ആദിയായ മീമാംസാഗ്രന്ഥങ്ങളും കുവലയാനന്ദം, ചിത്രമീമാംസ എന്നിത്യാദി അലങ്കാരഗ്രന്ഥങ്ങളും വരദരാജസ്തവം, ദുഗ്ഗാചന്ദ്രകലാസ്തുതി മുതലായ സ്തോത്രങ്ങളുമെല്ലാം ഉഠംക്കൊള്ളുന്നു. സർവശാസ്ത്രപാരംഗതനും മഹായാജ്ഞികനും മീമാംസകമൂദ്ധന്യനും കവിയും ഭക്തനും അക്കാലത്തെ വിദ്യാനിധികഠംക്കെല്ലാം ആദരണീയനും ആയിരുന്ന ദീക്ഷിതർ തൻെറ അന്ത്യഘട്ടത്തിൽ ചിദംബരത്തിനു സമീപമുള്ള ഒരു ഗ്രാമത്തിൽ നിവസിച്ച് ദേവദശ്നത്തിനായി ദിവസവും ക്ഷേത്രത്തിൽ പോകുക പതിവായിരുന്നു. തൻെറ 73-ാമത്തെ വയസ്സിൽ ഒരു ദിവസം നടരാജസന്നിധിയിലേയ്ക്കു പോകുന്ന വഴി അദ്ദേഹം പഞ്ചത്വം പ്രാപിച്ചു എന്നാണ് ഐതിഹ്യം. അദ്ദേഹത്തോടൊപ്പം പതിനൊന്നു പുത്രന്മാരും (അനുജൻെറ പുത്രനായ നീലകണ്ഠകവീന്ദ്രൻ ഉഠംപ്പെടെ) ഉണ്ടായിരുന്നു. ചിദംബരനടേശ്വരൻെറ ധ്യാനത്തിൽ മുഴുകി അദ്ദേഹം അന്ത്യക്ഷണത്തിൽ നിമ്മിച്ച ശ്ലോകം :

> ചിദംബരമിദം പുരം പ്രഥിതമേവ
> പുണ്യസ്ഥലം
> സുതാശ്ച വിനയോജ്ജ്വലാഃ സുകൃതയശ്ച
> കാശ്ചിത്കൃതാഃ.
> വയാംസി മമ സപ്തതേരുപരി നൈവ
> ഭോഗേ സ്പൃഹാ
> ന കിഞ്ചിദഹമർഥയേ ശിവപദം
> ദിദൃക്ഷേ പരം.

അടുത്തതായി തൻെറ അനുഭവം ഇങ്ങനെ പ്രകാശിപ്പിച്ചു:

> ആഭാതി ഹാടകസഭാ നടപാദപത്മഃ
> ജ്യോതിർമയോ മനസി മേ തരുണാരുണോഽയം.

പൂർവാദ്ധം ഇത്രയും രചിച്ചശേഷം ''ജയസീതാരാമ'' എന്നു മൂന്നു പ്രാവശ്യം ഉച്ചരിച്ചിട്ട് അന്ത്യമൌനം അവലംബിച്ചു. അപൂണ്ണശ്ലോകത്തിൻെറ ഉത്തരാദ്ധം അദ്ദേഹത്തിൻെറ അനുഗ്രഹത്തിനു പാത്രമായ നീലകണ്ഠദീക്ഷിതർ ഇങ്ങനെ പൂരിപ്പിച്ചു:

> നൂനം ജരാമരണഘോരപിശാചകീണ്ണാ
> സംസാരമോഹരജനീ വിരതിം പ്രയാതാ.

മേൽ ഉദ്ധരിച്ച ശ്ലോകങ്ങളുടെ അത്ഥം: എത്തിച്ചേരേണ്ടതായ ഈ ചിദംബരം എന്ന പുരം കേഠംവിപ്പെട്ട പുണ്യസ്ഥലം തന്നെയാണ്. ജീവിതത്തിൽ കുറെ പുത്രന്മാരെ ജ്ഞാനസമ്പന്നരും വിനയോജ്വലന്മാരും സുകൃതികളും ആക്കുവാൻ കഴിഞ്ഞു. എനിക്ക് ഇപ്പോഠം വയസ്സ് എഴുപതിൽ അധികമായി. ഭോഗങ്ങളിൽ സ്പൃഹ നിശ്ശേഷമില്ല. യാതൊന്നും വേണമെന്നു ഞാൻ ആഗ്രഹിക്കുന്നുമില്ല. ശിവപദം കൺമുന്നിൽ വിളങ്ങുവാൻ മാത്രമേ ആഗ്രഹിക്കുന്നുള്ളു. തരുണാരുണവണ്ണമായ ജ്യോതിർമയമായ ആ കനകസഭാപതിയുടെ പാദപത്മം ഇതാ എൻെറ മനസ്സിൽ വിളങ്ങുന്നു. (തീച്ചയായും ജരാമരണരൂപമായ ഘോരപിശാചുക്കഠം നിറഞ്ഞ സംസാരമാകുന്ന ഈ അജ്ഞാനക്കൂരിരുഠം അവസാനിച്ചു.)

നീലകണ്ഠദീക്ഷിതർ രചിച്ച 'ഗംഗാവതരണ'ത്തിൽ അക്കാലത്തുണ്ടായിരുന്ന വിദ്വാന്മാർ, അപ്പയ്യദീക്ഷിതേന്ദ്രന്മാരുടെ കൃതികഠം സശ്രദ്ധം പഠിച്ചിരുന്നു എന്നും അവ സരസ്വതീദേവിയുടെ ജാജ്വല്യമാനമായ അനഘ്യ ആഭരണങ്ങളായിരുന്നു എന്നും പറയുന്നു. നീലകണ്ഠദീക്ഷിതർ ശിവോല്ലഷമഞ്ജരിയിൽ അപ്പയ്യദീക്ഷിതേന്ദ്രർ അഷ്ടമൂത്തിയായ പരമേശ്വരൻെറ 'ഹോതാവ്' എന്ന രൂപമായിരുന്നെന്നു പ്രസ്താവിച്ചിട്ടുണ്ട്. കനകാഭിഷേകം മൂലം ലഭിച്ച ധനം അദ്ദേഹം ശിവാലയസ്ഥാപനം മുതലായ ദേവകാര്യത്തിനുവേണ്ടി വിനിയോഗിച്ചെന്നും സ്വയം ഈശ്വരപരായണനായി ലഘുജീവിതം നയിച്ചെന്നും അറിയുന്നു. ശ്രീശങ്കരഭഗവത്പാദർ ശിവാവതാരമായിരുന്നെന്നു ശിഷ്യന്മാർ വണ്ണിച്ചിട്ടുണ്ട്. അപ്പയ്യദീക്ഷിതരും ഒരു ശിവാവതാരം തന്നെയായിരുന്നെന്ന് അദ്ദേഹത്തിൻെറ ആത്മാപ്പണസ്തുതിക്കു

വ്യാഖ്യാനം രചിച്ച ശിവാനന്ദയതിയും മററും വിശ്വസിച്ചു. അപരോക്ഷമായ ബ്രഹ്മജ്ഞാനം സിദ്ധിച്ചവർ ബ്രഹ്മസ്വരൂപംതന്നെയാണെന്നു നിർണ്ണയിക്കുന്ന അദ്വൈതസിദ്ധാന്തത്തിൽ ഈ വിശ്വാസങ്ങൾക്ക് ആധാരം കാണണം.

ശ്രീമദ് അപ്പയ്യദീക്ഷിതരുടെ ചരിത്രസൗരഭ്യം വീശുന്ന വിരക്തിഭക്തിമധുരമായ അദ്ദേഹത്തിൻെറ ഒരു സ്തോത്രം ഉപഹരിച്ചുകൊണ്ടു് ലേഖനം അവസാനിപ്പിക്കുന്നു.

1

സന്തഃ പുത്രാഃ സുഹൃദ ഉത വാ സത്കളത്രം സുഗേഹം
വിത്താധീശപ്രതിമവസുമാൻ ബോഭവീതു പ്രകാമം
ആശാസ്വാസ്താമമൃതകിരണസ്പർദ്ധി കീർത്തിഛടാ വാ
സർവം വ്യർഥം മരണസമയേ സാംബ ഏകഃ സഹായഃ.

സത്പുത്രന്മാർ, സുഹൃത്തുക്കൾ എന്നല്ല, സത്കളത്രം, പ്രശസ്തമായ ഗൃഹം, കുബേരനോടൊപ്പം സമ്പത്സമൃദ്ധി ഇവയെല്ലാം വേണ്ടതുപോലെ ഉണ്ടായിക്കൊള്ളട്ടെ. ദിഗന്തം വരെ വ്യാപിച്ച കീർത്തിപ്രകാശം അമൃതംപൊഴിക്കുന്ന പൂർണ്ണചന്ദ്രനെ വെല്ലുവിളിക്കുംവണ്ണം ഇരുന്നുകൊള്ളട്ടെ. ഇതെല്ലാം വെറുതെയാണു്. മരണസമയം അംബാസഹിതനായ സദാശിവൻ മാത്രമേ സഹായമുള്ളൂ.

2

വാദേ സർവാനപി വിജയതാം സത്സഭായാം നൃപാഗ്രേ
ഭോഗാൻ സർവാനനുഭവതു വാ ദൈവതൈരപ്യലഭ്യാൻ
ഭൂമൗ നീരേ വിയതി ചരിതും വർതതാം യോഗശക്തിഃ
സർവം വ്യർഥം മരണസമയേ സാംബ ഏകഃ സഹായഃ.

സത്തുക്കളുടെ സഭയിൽ, ഭൂപാലൻെറ മുമ്പിൽ, വൈദഗ്ദ്ധ്യപൂർണ്ണമായ വാദം നടത്തി എല്ലാവരെയും വിജയിക്കട്ടെ. സ്വർഗ്ഗവാസികൾക്കുപോലും ലഭ്യമല്ലാത്ത ഭോഗങ്ങളെല്ലാം അനുഭവിക്കുവാൻ കഴിഞ്ഞു എന്നും വരട്ടെ. ഭൂതലത്തിലോ, വെള്ളത്തിലോ, ആകാശത്തിലോ, ഇഷ്ടമുള്ളപ്പോൾ ഇഷ്ടമുള്ളേടത്തു് സഞ്ചരിക്കുവാനുള്ള യോഗശക്തിയും ഉണ്ടായിരിക്കട്ടെ. സർവ്വവും വ്യർത്ഥമാണു്. മരണസമയം സാംബസദാശിവൻ മാത്രമാണു സഹായം.

3

രൂപം വാസ്താം കുസുമവിശിഖാഖർവഗർവാപഹാരി
ശൗര്യം വാസ്താമമരപതിസംക്ഷോഭദക്ഷം നിതാന്തം
പൃഥ്വീപാലപ്രവരമുകുടാഘട്ടനം സ്യാത് പദേ വാ
സർവം വ്യർഥം മരണസമയേ സാംബ ഏകഃ സഹായഃ.

ഇനിയും പൂവമ്പൻെറ വമ്പിച്ച ഗർവം തുലയ്ക്കുന്ന സൗന്ദര്യമഹത്ത്വം ഉണ്ടെന്നിരിക്കട്ടെ. ദേവേന്ദ്രനെപ്പോലും ഇളക്കുവാൻ സാമർത്ഥ്യമുള്ള അളവററ ശൗര്യം ഉണ്ടെന്നിരിക്കട്ടെ. തൻെറ കാലടികളിൽ ഭൂപാലചൂഡാമണികൾ കിരീടം മുട്ടിച്ചു നമസ്കരിക്കുന്ന അവസ്ഥയും ഉണ്ടെന്നിരിക്കട്ടെ. സർവ്വവും വ്യർഥമാണു്. സാംബശിവൻ മാത്രമാണു് മരണസമയം ഒരേ സഹായം.

4

ഗേഹേ സന്തു പ്രവരഭിഷജഃ സർവരോഗാപനോദാഃ
ദേശേ ദേശേ ബഹുധനയുതാഃ ബന്ധവഃ സന്തു കാമം
സർവേ ലോകാ അപി വചനതോ ദാസവത് കർമ കുര്യുഃ
സർവം വ്യർഥം മരണസമയേ സാംബ ഏകഃ സഹായഃ.

സ്വന്തം വീട്ടിൽത്തന്നെ എല്ലാ രോഗങ്ങളും ചികിത്സിച്ചു നീക്കുവാൻ കഴിയുന്ന ഉത്തമ വൈദ്യന്മാർ ഉണ്ടെന്നിരിക്കട്ടെ. ഏതു നാട്ടിലും വളരെപ്പണമുള്ള ബന്ധുക്കൾ എത്രവേണമെങ്കിലും ഉണ്ടെന്നിരിക്കട്ടെ. പറയാത്ത താമസം ദാസന്മാരെപ്പോലെ സർവ്വലോകരും പണിയെടുക്കുവാൻ ഉണ്ടെന്നും ഇരിക്കട്ടെ. സർവ്വവും വ്യർഥം. മരണസമയം സാംബസദാശിവൻ മാത്രമേ സഹായമുള്ളൂ.

5

അധ്യാസ്താം വാ സുമണിഖചിതം ദിവ്യപാരീണപീഠം
ഹസ്ത്യശ്വാദ്യൈരപി പരിവൃതോ ദ്വാരദേശോഽസ്തു കാമം
ഭൂഷ്യന്താം വാഭരണനിവഹൈരംഗകാന്യർഘ്യശൂന്യൈഃ
സർവം വ്യർഥം മരണസമയേ സാംബ ഏകഃ സഹായഃ.

ഉത്തമരത്നങ്ങളെക്കൊണ്ടു ഖചിതമായ ദിവ്യമായ അത്യുത്തമപീഠം സുഖോപവേശത്തിനു ഉണ്ടെന്നിരിക്കട്ടെ. ഐശ്വര്യചിഹ്നമായ ആന കുതിര മുതലായവകളാൽ തൻെറ പുറവാതില്പുകൾ വേണ്ടപോലെ ചുററപ്പെട്ടിരിക്കട്ടെ. വിലമതിക്കാൻ കഴിയാത്ത ആഭരണങ്ങൾ ശരീരാവയവങ്ങളിൽ അണിഞ്ഞിരിക്കുന്നു എന്നും ഇരിക്കട്ടെ. സർവം വ്യർഥം. മരണം സന്നിഹിതമാകുമ്പോൾ സാംബസദാശിവൻ മാത്രമേ സഹായമുള്ളൂ.

6

ധത്താം മൂർധ്നി പ്രവരമണിഭിർജ്ജുഷ്ടദീപ്യത്കിരീടം
വസ്താം ദേഹം വിവിധവസനൈർഹേമസൂത്രാവബദ്ധൈഃ
ആരുഹ്യാസൗ വിചരതു ഭുവം തിര്യഗാന്ദോളികായാം
സർവ്വം വ്യർഥം മരണസമയേ സാംബ ഏകഃ സഹായഃ.

ഒന്നാന്തരം രത്നങ്ങളെക്കൊണ്ടു തീൎത്തി ട്ടുള്ള വിളങ്ങുന്ന കിരീടം തലയിൽ ധരിച്ചിട്ടു ണ്ടെന്നിരിക്കട്ടെ. സ്വൎണ്ണക്കസവുകൊണ്ടു നിൎമ്മി ച്ച പലതരം വസ്ത്രങ്ങരം ധരിച്ചിട്ടുണ്ടെന്നിരി ക്കട്ടെ. എന്നിട്ടു് പോകേണ്ടിടത്തെല്ലാം നടപ്പു കൂടാതെ മഞ്ചലിൽ ഏറിക്കൊണ്ടു മാത്രമേ യാത്ര യുള്ളൂ എന്നും ഇരിക്കട്ടെ. ഇതെല്ലാം വ്യർഥം. മരണസമയം പരമശിവനല്ലാതെ സഹായമില്ല.

7

സൎവ്വാശാന്തപ്രകടിതരവൈൎവ്വാദിഭിഃ സ്തൂയതാം വാ
ഭേരീഢക്കാപ്രമുഖബിരുദം ദിക്ഷു ദംധ്വന്യതാം വാ
പൃഥ്വീം സൎവ്വാമവതു രിപുഭിഃ ക്രാന്തപാദാഗ്രപീഠഃ
സൎവ്വം വ്യർഥം മരണസമയേ സാംബ ഏകഃ സഹായഃ.

തന്റെ മഹത്ത്വം ഘോഷിക്കുന്നവർ ദിക്കു കളുടെ അവസാനംവരെ തന്നെ അനവരതം പുകഴ്ത്തിയെന്നിരിക്കട്ടെ. ഭേരി, ഢക്ക, തുട ങ്ങിയ വാദ്യങ്ങരം മുഴക്കി വിരുതുകരം എപ്പാടും പരത്തിയെന്നിരിക്കട്ടെ. ശത്രുക്കളെ ജയിച്ച് അവരുടെ മുകളിൽ തന്റെ പാദപീഠംവെച്ച് ലോകമെല്ലാം ആളുന്ന വൈഭവം ഉണ്ടായെന്നു വരട്ടെ. ഇവയെല്ലാം വ്യർഥം. മരണകാല ത്തിൽ അമ്മയും അച്ഛനുമായ പരമേശ്വരൻ മാത്രമേ സഹായമുള്ളൂ.

8

ഹൃദ്യാം പദ്യാവലിമപി കരോത്വർഥ-
ചിത്രം സുകാവ്യം
ഷട്ശാസ്ത്രേഷ്വപ്രമിതധിഷണോ
ഗ്രന്ഥസന്ദോഹകർത്താ.
സൎവ്വേഷാം സ്യാദമിതഹൃദയാനന്ദദോ
വാങ്മുഖൈർവാ
സൎവ്വം വ്യർഥം മരണസമയേ സാംബ
ഏകഃ സഹായഃ.

ഹൃദ്യമായ പദ്യങ്ങളും, അൎത്ഥാലങ്കാരവും ശബ്ദാലങ്കാരവും നിറഞ്ഞ ശ്രേഷ്ഠകാവ്യങ്ങളും രചിച്ചു എന്നിരിക്കട്ടെ. ഷഡ്ദർശനങ്ങളിലും മഹാബുദ്ധിശാലികരംക്കുമാത്രം സാദ്ധ്യമായി ട്ടുള്ള ഉപരിഗ്രന്ഥങ്ങരം പലതും നിൎമ്മിച്ചു എന്നിരിക്കട്ടെ. തന്റെ മുഖത്തുനിന്നും നിൎഗ്ഗളി ക്കുന്ന അമൃതുമൊഴികരം സൎവ്വരുടെയും ഹൃദയ ത്തിൽ അളവററ ആനന്ദം ഉളവാക്കിയെന്നിരി ക്കട്ടെ. അതുമെല്ലാം വ്യർഥംതന്നെ. മരണസമ യം സാംബശിവനല്ലാതെ വേറെ സഹായമില്ല.

സാംബാഷ്ടകം പഠേദ് യസ്തു
ത്രിസന്ധ്യം ഭക്തിസംയുതഃ
സദാശിവപ്രസാദാത് സഃ
ജ്ഞാനഭാക്മോക്ഷഭാക് ഭവേത്. 9

ഈ സാംബാഷ്ടകം മൂന്നു സന്ധ്യകളിലും ഭക്തിയോടുകൂടി ചൊല്ലുന്നവർ ശ്രീസാംബ ശിവന്റെ പ്രസാദത്താൽ ജ്ഞാനമോക്ഷങ്ങരംക്കു പാത്രമായിത്തീരും.

---

# കമ്പന്റെ സീതാപഹരണം

കെ. കെ. മേനോൻ, ബി. എ. ബി. എൽ.

ആരണ്യകാണ്ഡത്തിൽ വാല്മീകി കണ്ട രാവണനെയല്ല കമ്പൻ കണ്ടതു്. ഈ കാഴ്ചപ്പാടി ലുള്ള ചില വ്യത്യാസങ്ങളെ ചൂണ്ടി കാണിക്കുക യാണു് ഈ ലേഖനത്തിന്റെ ഉദ്ദേശം. രാമൻ മഹാവിഷ്ണുവിന്റെ ഒരു അവതാരമാണു് എന്നു വാല്മീകി പറയുന്നുണ്ടെങ്കിലും ഒരു മാതൃകാപുരു ഷൻ എന്ന നിലയ്ക്കു മാത്രമേ ചിത്രീകരിച്ചിട്ടുള്ളൂ. ''തപസ്സ്വാധ്യായരതനായ് വാഗ്ഭിജ്ഞരിൽ മുമ്പനായ മുനീന്ദ്രനാം നാരദനോടു'' വാല്മീകി,

ഇപ്പോളിപ്പാരിലാരാണു ഗുണവാ, നാരു വീര്യവാൻ
കൃതജ്ഞൻ, ധൎമ്മമറിയുവോൻ, നേരോതുന്നോൻ
ദൃഢവ്രതൻ ?

എന്നു ചോദിച്ചതിന്നു് ''മുപ്പാരും കണ്ട നാരദൻ'' പറയുന്ന മറുപടിയായിട്ടാണു് ശ്രീരാമന്റെ കഥ വാല്മീകി ആദ്യമായി അവതരിപ്പിക്കുന്നതു്. ശ്രീരാമൻ ഒരവതാരമായിരുന്നു എന്നു ശ്രീരാമ ൻ തന്നെ അറിഞ്ഞിരുന്നില്ല എന്നാണു് വാല്മീ കിയുടെ വിവക്ഷ. യുദ്ധകാണ്ഡത്തിൽ, രാവണ വധാനന്തരം, സീതയുടെ അഗ്നിപ്രവേശനം കഴി

ഞ്ഞ ഉടനെ ബ്രഹ്മാദിദേവന്മാരൊക്കെ സന്നിഹിതരാവുന്നു.അവരോടു ശ്രീരാമൻചോദിക്കുന്നു:

ഞാനെന്നെ മർത്ത്യനെന്നോപ്പു, രാമൻ ദശരഥാത്മജൻ;
ഞാനാരുടെ, യെന്തെന്നരുള്ളു ഭഗവാൻ മമ.

(യുദ്ധ. 120. 11.)

അതിന്നു് ഉത്തരമായി ബ്രഹ്മാവു്,

......രാമ കേട്ടാലും സത്യം, സത്യപരാക്രമ
ഭവാൻ നാരായണൻ ദേവൻ ശ്രീമാൻ ചക്രായുധൻ വിഭു
നീ സത്യമക്ഷരം ബ്രഹ്മം മദ്ധ്യാന്തസ്ഥായി രാഘവ.

(യുദ്ധ.120.13-14)

എന്നു പറയുമ്പോഴാണു് മഹാവിഷ്ണുവിന്റെ അവതാരമായിരുന്നു താനെന്നു ശ്രീരാമൻ മനസ്സിലാക്കിയതത്രെ. അതുവരേയ്ക്കും ഒരു സാധാരണ മനുഷ്യന്റെ മാതിരിമാത്രമേ പെരുമാറീട്ടുള്ളു. രാജാജി ഒരു പടികൂടി മുന്നോട്ടു പോകുന്നുണ്ടു്. രാജാജി പറയുന്നു: ''ശ്രീരാമനായി നേരിട്ടു തോററതോടുകൂടി പരശുരാമൻ ഒരവതാരപുരുഷനല്ലാതായി. അതേപോലെ രാവണവധത്തോടുകൂടി ശ്രീരാമന്റെ അവതാരോദ്ദേശം അവസാനിച്ചു, ശ്രീരാമൻ ഒരവതാരമല്ലാതായി, പിന്നെ ചെയ്തതൊക്കെ ഇക്ഷ്വാകുവംശത്തിലെ ഒരു രാജാവു് എന്ന നിലയ്ക്കു മാത്രമാണു്. അല്ലെങ്കിൽ, സീതയോടു രാവണനിഗ്രഹാനന്തരം, വിഭീഷണാദികളുടേയും വാനരസേനകളുടേയും മദ്ധ്യത്തിൽവെച്ചു്,

''ഇല്ലൊരാസക്തി മേ നിങ്കൽ-
വിട്ടുപോകാം യഥേഷ്ടമായ് !
ഇവ്വണ്ണമിതു ഞാൻ ഭദ്രേ!
തീപ്പു ചെയ്തിട്ടുരച്ചതാം.
പാക്കാം യഥേഷ്ടം ഭരതൻ
തങ്കലോ, ലക്ഷ്മണങ്കലോ;
സീതേ, ശത്രുഘ്നസുഗ്രീവരാ-
ശരേന്ദ്രൻ വിഭീഷണൻ,
സേവിച്ചുകൊൾകിവരെയോ,
സുഖം തോന്നുമിടത്തെയോ.

(യുദ്ധ.118.21-24)

എന്നു പറഞ്ഞതു നീതീകരിയ്ക്കാൻ വയ്യാ. സാധാരണ ഒരു മനുഷ്യൻ ആ മാതിരി സന്ദർഭങ്ങളിൽ കോപാവിഷ്ടനായി പറഞ്ഞേയ്ക്കാവുന്ന വാക്കുകളാണവ എന്നുസമാധാനിക്കാനേ നിവൃത്തിയുള്ളു.

ചരിത്രദൃഷ്ട്യാ വീക്ഷിക്കുമ്പോൾ, ക്രിസ്ത്വബ്ദത്തിന്റെ ആദിശതകങ്ങളിൽക്കൂടി ശ്രീരാമാവതാരത്തിന്നു പൂജയുണ്ടായിരുന്നതായി കാണുന്നില്ല. ആദിവരാഹം, നരസിംഹം, സങ്കർഷണൻ, ശ്രീകൃഷ്ണൻ ഈ അവതാരങ്ങൾക്കു മാത്രമേ ആദികാലങ്ങളിൽ ക്ഷേത്രങ്ങളും പ്രതിഷ്ഠകളും ഉണ്ടായിരുന്നുള്ളു. കുലശേഖരാഴ്വാരുടെ കൃതികളിലാണു് ആദ്യമായിട്ടു ശ്രീരാമനെ സർവ്വേശ്വരനായ നാരായണനായി വാഴ്ത്തിക്കാണുന്നതു്. ആൾവാർ മൂന്നു പാട്ടുകളിലായി, രാമായണം കഥ മുഴുവൻ സംഗ്രഹിച്ചിട്ടു്, രാമനെ

ദേവരൈയും അസുരരൈയും ദിശൈകളൈയും
പടൈത്തവനേ
യാവരും വന്തടിവണങ്ക അരങ്കനഗർ ഇയിൻറവനേ!

എന്നു സ്തുതിച്ചു കാണുന്നു. ഇതിൽനിന്നു കാണുന്നതു് ഈ കാലമായപ്പോഴേയ്ക്കും വാല്മീകിയുടെ മാതൃകാപുരുഷനു് ദാക്ഷിണാത്യരായ വൈഷ്ണവരുടെ ഇടയിൽ പൂർണ്ണമായ ദൈവരൂപം സിദ്ധിച്ചു എന്നാണല്ലൊ. സർദാർ കെ.എം. പണിക്കർ പറയുന്നു: ''ഇവിടെനിന്നാണു് അതു വടക്കെ ഇന്ത്യയിലേയ്ക്കു പരന്നു് തുളസീദാസരാമായണം വഴി അതിന്നു് ഉത്തരഭാരതത്തിൽ സ്ഥിരപ്രതിഷ്ഠ ലഭിച്ചതെന്നു വിചാരിക്കാൻ ചരിത്രപരമായ പല കാരണങ്ങളും ഉണ്ടു്. രാമഭക്തി ഗംഗാതടത്തിൽ പ്രചരിപ്പിച്ച രാമാനന്ദൻ ദാക്ഷിണാത്യനായിരുന്നുവല്ലോ.''

ഏതായാലും, ഒരു സംഗതി തീർച്ചയാണു്. കമ്പരുടെ കാലത്തിന്നു മുമ്പു ശ്രീരാമൻ ഒരു അവതാരപുരുഷനായി പല ക്ഷേത്രങ്ങളിലും പ്രതിഷ്ഠിക്കപ്പെട്ടു.രാമനാമത്തിന്നു് അത്യുൽകൃഷ്ടമായ മന്ത്രശക്തിയുണ്ടു് എന്ന വിശ്വാസവും ഉറച്ചുകഴിഞ്ഞു. ഇതു കമ്പരാമായണത്തിന്റെ ഫലശ്രുതിയിൽനിന്നു കാണാവുന്നതാണു്.

നന്മയുമൈശ്വര്യവും നാൾക്കുനാളുണ്ടാകുന്ന
തിന്മയും പാപങ്ങളും ചിതറിത്തേഞ്ഞീടുന്നു
ജന്മവും മരണവുമില്ലാതെയായീടുന്നി-
ജ്ജന്മത്തിൽത്തന്നെ ''രാമ''നെന്ന രണ്ടെഴുത്തിനാൽ.

മാത്രമല്ല,

മരണകാലത്തിൽ രാമനെന്നുരപ്പവർ
പരമപദമെത്തും നിശ്ചയ, മതിനാലെ
മഹിതം രാമായണം കേൾപ്പവർ ശ്രീവൈകുണ്ഠം
പ്രപദിച്ചീടുമെന്നു ചൊല്ലണോ വിശേഷിച്ചും.

ഈ കാലഘട്ടത്തിലാണു കമ്പരുടെ കൃതി. അനന്തരം പല ശതവർഷങ്ങൾക്കുശേഷം നിർമ്മിക്കപ്പെട്ടിട്ടുള്ള അദ്ധ്യാത്മരാമായണം ഈ അഭിപ്രായത്തെ മുൻനിർത്തി ചമച്ച കൃതിയാണു്. തുളസീദാസരാമായണം, എഴുത്തച്ഛന്റെ രാമായ

ണം മുതലായവയുമെല്ലാം അനന്തരകാലകൃതികളാകുന്നു.

ഈ പരിതഃസ്ഥിതിയിൽ വാല്മീകിയിൽ നിന്നു ചില മാററങ്ങൾ വരുത്താൻ കമ്പൻ നിർബ്ബന്ധിതനായി. അതനുസരിച്ച കമ്പൻ വരുത്തീട്ടുള്ള രണ്ടു പ്രധാനമാററങ്ങൾ ആരണ്യകാണ്ഡത്തിലെ രാവണൻെറയും കിഷ്കിന്ധാകാണ്ഡത്തിലെ താരയുടെയും സ്വഭാവങ്ങളിൽ വരുത്തിയ പരിഷ്കാരങ്ങളാണ്. ഇവ രണ്ടും തികച്ചും സന്ദർഭോചിതങ്ങളായിട്ടുണ്ട്. മററു ചില സന്ദർഭങ്ങളിൽ കമ്പൻെറ സ്വാതന്ത്ര്യം വളരെ വഴി പിഴച്ചിട്ടും ഉണ്ട്. ഒരു ഉദാഹരണം എടുക്കാം. വാല്മീകിയുടെ രാമന് മിഥിലയിൽ ചെന്ന കാലത്തു പന്ത്രണ്ടു വയസ്സും സീതയ്ക്ക് അഞ്ചു വയസ്സും മാത്രമായിരുന്നു പ്രായം. കമ്പൻെറ സീത യൌവ്വനയുക്തയാണ്. ശ്രീരാമൻെറ ആദ്യദർശനത്തിൽത്തന്നെ സീത കാമവികാരിതയാവുന്നു. ശ്രീരാമൻ വില്ലു മുറിച്ചപ്പൊഴാകട്ടെ സീതയ്ക്ക്,

''വീർത്തു ജഘനം പെരുകവേ മേഖല-
ച്ചാർത്തു വലിഞ്ഞു മുറിഞ്ഞു തകർന്നുപോയ്
മെല്ലിടയാംകക വിതുമ്പി വാർകൊങ്കകൾ.''

എന്നും മററുമുള്ള ഭാഗങ്ങളിലെ ശൃംഗാരം തികച്ചും അനൌചിത്യമായിട്ടുണ്ട് എന്നു പറഞ്ഞേ തീരൂ.

മായാവേഷധാരിയായി പൊന്മാനിൻെറ വേഷം പൂണ്ടു വന്ന മാരീചൻെറ പിന്നാലെ ശ്രീരാമൻ പോകുന്നു. കുറെ നേരം കഴിയുന്നു. ''സീതേ – ലക്ഷ്മണാ'' എന്ന രോദനം കേൾക്കുന്നു. പരുഷവാക്കുകൾ പറഞ്ഞു തൻെറ സമീപത്തിൽനിന്നു വിട്ടുപോകാൻ സീത ലക്ഷ്മണനെ നിർബ്ബന്ധിതനാക്കുന്നു. ഈ തക്കം നോക്കി നിന്നിരുന്ന രാവണൻ, സന്ന്യാസിരൂപത്തിൽ സീതയെ സമീപിക്കുന്നു. സീത സന്ന്യാസിയെ വിനയപൂർവ്വം സ്വീകരിക്കുന്നു. സന്ന്യാസി സീതയെ നോക്കി ''നളിനം വിട്ടു ലക്ഷ്മിയിങ്ങോട്ടുലകിൽ'' ശ്രേഷ്ഠനാരിയായി വിളങ്ങുന്ന ആ സുന്ദരിയെ,

''ശ്ലാഘിച്ചാനങ്ങു രാവണൻ''

എങ്ങനെയാണ് വാല്മീകിയുടെ രാവണൻ ശ്ലാഘിക്കുന്നത് !

''ആർ നീ പൊൻനിറമാണ്ടോളെ മഞ്ഞപ്പട്ടുടുത്തവൾ,
നൽത്താണ്ടാർമാലയും ചാർത്തിപ്പത്മിനി
കൊത്തിരുപ്പവൾ
ഹ്രീയോ, ശ്രീയോ, നീ കീർത്തിയോ സുഭ്രു, ഭൂതിയോ
അപ്സരസ്സോ, സരാരോഹേ, സ്വതന്ത്രരതിതന്നെയോ ?
നന്മത്തിനൊപ്പമായ്ശ്ശുഭ്രസ്നിഗ്ദ്ധങ്ങൾ തവ പല്ലുകൾ;
കണ്ണോ, മണികറുത്തററം ചുവന്നു വിപുലാമലം;
പീനം വിശാലം ജഘനം, തുമ്പിക്കൈയ്യൊത്തിരാം തുട;
ഇതാ വളർന്നു, വട്ടംചേർന്നിടതിങ്ങിത്തുളുമ്പിയും
പീനോന്നതാഗ്രമായ്സ്നിഗ്ദ്ധം പനന്തേങ്ങയ്ക്കു തുല്യമായ്.
നല്ലരത്നങ്ങളും ചാർത്തിച്ചേലിൽ ശ്ശോഭിപ്പു നിൻകുചം
ചാരുസ്മിതേ, ചാരുദതി, ചാരുനേത്രേ, വിലാസിനി;
ഹരിപ്പു, നദിനീർകുത്താൽ കരപോലെൻമനം പ്രിയേ,
അരകയ്യിലൊതുങ്ങുന്നോൾ, പീനസ്തനി, സുകേശിനി.

രാവണൻെറ സീതാസ്തുതി ഇങ്ങനെ പോകുന്നു. തൻെറ സൌന്ദര്യത്തെപ്പററി വാഴ്ത്തുന്നതു കേൾക്കാൻ എല്ലാ സ്ത്രീകളും ഇഷ്ടപ്പെടുമെന്നും അതുകൊണ്ടായിരിക്കാം ഈ സ്തുതി കേട്ടിട്ടു സീത പ്രതിഷേധം ഒന്നും കാണിക്കാഞ്ഞതെന്നും ശ്രീ പി. എ. ശ്രീനിവാസശാസ്ത്രി അദ്ദേഹത്തിൻെറ വിമർശനത്തിൽ പറയുന്നു. പക്ഷേ, കുലീനയായ ഒരു സ്ത്രീയും തനിച്ചിരിക്കുമ്പോൾ ഇമ്മാതിരി അശ്ലീലമായി ഒരാൾ വന്നു പുകഴ്ത്തുന്നതു കേൾക്കാൻ ഇഷ്ടപ്പെടുമോ ? ഉടനെത്തന്നെ,

ഇതാ, ദ്വിജേന്ദ്രാസനമിങ്ങിരുന്നിടാ-
മിതാ ജലം കാൽകഴുകാനെടുത്തിടാം
ഇതാ ഭവാന്നായിഹ ശേഖരിച്ചതാം
മികച്ച വന്യം വഴിപോലശിച്ചിടാം.

എന്നിത്യാദി ഉപചാരങ്ങൾ നൽകുന്നതും കുറച്ച് അസാധാരണമായി തോന്നിയേയ്ക്കാം. രാവണനെ ഇത്രത്തോളം അധഃപതിക്കുവാനോ നമ്മുടെ ഒക്കെ ആരാധ്യദേവതയായ ആ സീതാദേവിയുടെ മുമ്പിൽ ഇമ്മാതിരി തോന്നിവാസം പറയാനോ, അദ്ധ്യാത്മരാമായണകർത്താക്കന്മാരോ, തുളസിയോ, കമ്പനോ സമ്മതിക്കുന്നില്ല. സാധാരണ മനുഷ്യരായിരുന്നെങ്കിൽത്തന്നെ അക്ഷന്തവ്യമാണ് ഈ പ്രവൃത്തി. ഒരു അവതാരമായും ആരാദ്ധ്യദേവതയായും ഉയർത്തപ്പെട്ടതിന്നുശേഷം ആ ദേവിയുടെ മുമ്പിൽ ഇമ്മാതിരി സംസാരിക്കാൻ എങ്ങനെ ആ ഭക്തന്മാർ സമ്മതിക്കും!

കമ്പൻെറ രാവണൻ പോയ വഴിതന്നെ വേറെയാണ്.

നല്ല നളിനാക്ഷമാല, ജപമാല
ചൊല്ലെഴുമാമണം യജ്ഞോപവീതവും
എല്ലാമണിഞ്ഞുമുന്നാഞ്ഞിട്ടരുന്ധതീ
തുല്യയാം ദേവിയ്ക്കടുത്തണഞ്ഞീടിനാൻ രാവണൻ.

സീത മധുരവചസ്സാൽ സ്വാഗതമരുളുന്നു. രാവണന്റെ വൻചതിയോർത്തു പ്രകൃതികൂടി നടുങ്ങി.

മലകളും മരങ്ങളും നടുങ്ങിനിന്നു
മനം മങ്ങി പറവകളടങ്ങിനിന്നു
പകവിട്ടു മൃഗങ്ങളെല്ലാം പരുങ്ങിനിന്നു
പടം താഴ്ത്തി പാമ്പുകൾ വണങ്ങിനിന്നു.

രാവണനാകട്ടെ, സീതയുടെ സൌന്ദര്യം കണ്ടു്

വീരഭുജാവലി വിങ്ങി, വിരഹമാൽ
വീർത്തു ചീർത്തുത്തി, ലുടൽ ചുങ്ങിപോൽ

എന്നാൽ വിനയം വിടുന്നില്ല. ചാപല്യോക്തികൾ ഒരക്ഷരംപോലും ഉരിയാടുന്നില്ല. സൌന്ദര്യവർണ്ണനയ്ക്കു മുതിരുന്നില്ല. തന്റെ യോഗ്യതകൾ എടുത്തു പറയുക മാത്രമാണു് ചെയ്യുന്നതു്. താനാരാണെന്നു പറയുന്നു:

തണ്ടാർമകൻ വരമായി കൊടുത്തുള്ള
നീണ്ടതാമായുസ്സനുഭവിക്കുന്നവൻ;
ദണ്ഡധരാന്തക ചന്ദ്രഹാസാഞ്ചിതൻ;
അണ്ഡഗോളങ്ങളെ ബന്ധനം ചെയ്യവൻ
സപ്തശാസ്ത്രാദിനിപുണനാം സദ്ഗുണൻ,
മന്മഥൻ കണ്ടു മയങ്ങുന്ന കോമളൻ
മേന്മ മുമ്മൂർത്തികൾക്കുള്ളതിലേറെയോൻ.

പിന്നെയും തുടരുന്നു:

മേരുവെ പറിക്കണോ, വിണ്ണിനെയിടിക്കണോ
നീരധി കലക്കണോ, നെരുപ്പിന്നവിക്കണോ
പാരിനെയെടുക്കണോ, പലതിക്കർമ്മം ചെയ്‌വാൻ
പോരുമേ ദശമുഖ, നാരെന്നു ചിന്തിച്ചു നീ.

അതിന്നു സീത മറുപടി ചോദിക്കുന്നു. ''നിനക്കു് ഇത്രയൊക്കെ ഭുജബലവും പരാക്രമവും ഉണ്ടായിട്ടാണോ കാർത്തവീര്യാർജ്ജുനന്റെ കാരാഗൃഹത്തിൽ അടയ്ക്കപ്പെട്ടതു് ? ആ കാർത്തവീര്യാർജ്ജുനന്റെ ആയിരം കരങ്ങളും രണ്ടു കരങ്ങൾ മാത്രമുള്ള ഒരു മനുഷ്യനാണു് അരിഞ്ഞു് എറിഞ്ഞതു് എന്നറിയില്ലെ.'' ആത്മസ്തുതികൊണ്ടു ഫലമില്ലെന്നു കണ്ടു രാവണൻ സീതയുടെ പാദങ്ങളിൽ വീഴുന്നു; അപേക്ഷിക്കുന്നു: ''നിന്നെയിന്നെല്ലാ ലോകത്തിന്നും റാണിയായി വാഴിപ്പവൻ'' എന്നും,

പൂമകൾക്കും പൂമകളാകിയ പൂവലാംഗി
പൂവമ്പനെന്നെയെയ്യെന്നുടലോ വാട്ടീടുന്നു
ദേവസുന്ദരിമാരാൽ സേവ്യമാം പദവിയിൽ
മേവണമതോടിന്നെൻ പ്രാണനെപ്പാലിക്കണം.

എന്നു പ്രാർത്ഥിച്ചുകൊണ്ടു രാവണൻ തറമേൽ വീണു, സീതയുടെ പാദങ്ങൾ കൂപ്പുന്നു. അതും സീത നിരസിക്കുന്നു. ഇവിടെയാണു് കമ്പൻ തന്റെ മനോധർമ്മം തികച്ചും കാണിക്കുന്നതു്, രാവണനെ വാനോളം ഉയർത്തുന്നതു്. സീതയെ തൊടാൻ രാവണൻ ധൈര്യപ്പെടുന്നില്ല.

അപ്പോൾ പരാംഗനാസ്പർശമാപത്തുള–
വാക്കുമെന്നോർത്തു നിശാചരവീരനും
അപ്പെരുംഭൂണൊത്ത കൈകളാലശ്രമ–
മത്ഭുതം യോജന താഴ്ത്തിക്കഴിയ്ക്കയായ്
കൊണ്ടാൻ തറയോടും സീതയെത്തേരിലേ
കൊണ്ടു വെച്ചാൻ.........

'യദാ ഹ്യകാമാം കാമാർത്തോ ധർഷയിഷ്യതി യോഷിതം
മൂർദ്ധാ തു സപ്തധാ തസ്യ ശകലീഭവിതാ തദാ.'
(ഉത്തര. 27. 55)

''കാമാതുരനായ രാവണൻ ഇഷ്ടമില്ലാത്ത ഒരു നാരിയെ എപ്പോഴെങ്കിലും തീണ്ടിയാൽ അക്ഷണംതന്നെ അവന്റെ ശിരസ്സു ഏഴു ശകലങ്ങളായി പൊട്ടിത്തെറിച്ചുപോകട്ടെ'' എന്ന ശാപം രാവണന്നു് ഉണ്ടായിരുന്നതായി ഉത്തരകാണ്ഡത്തിൽ പറയുന്നുണ്ടു്, അതുകൊണ്ടാണത്രെ ലങ്കയിൽവെച്ചു രാവണൻ സീതയെ ഒന്നും ചെയ്യാഞ്ഞതു്. എന്നാൽ വാല്മീകിയുടെ രാവണൻ.

''ഇടംകയ്യാൽ സ്സരോജാക്ഷിസീതയെ കുന്തളികളും വലംകയ്യാൽ ഇരുതുടമേലുമായ് പിടികൂടീ''ട്ടാണു തേരിലേയ്ക്കു കൊണ്ടുപോയതു്. ഒരുപക്ഷെ ഉത്തരകാണ്ഡം വാല്മീകിയുടെ കൃതിയായിരിക്കില്ല. ഏതായാലും സീത മഹാലക്ഷ്മിയുടെ അവതാരമാണു് എന്ന ഉറപ്പുവന്നതോടുകൂടി മററു കക്ഷികൾ ആരുംതന്നെ രാവണനെക്കൊണ്ടു സീതയെ സ്പർശിക്കുവാൻ അനുവദിച്ചിട്ടില്ല. അദ്ധ്യാത്മരാമായണകർത്താക്കന്മാരും തുളസിയും ശ്രീരാമൻ പൊന്മാനിന്റെ പിന്നാലെ ഓടുന്നതിന്നു മുമ്പായി ഒരു മായാസീതയെ സൃഷ്ടിക്കുകയും, യഥാർത്ഥസീതയെ അഗ്നിയിൽ മറച്ചു വെയ്ക്കുകയുമാണു് ചെയ്തതു്. എന്നാൽ ഇതിൽ ഒന്നുരണ്ടു വൈഷമ്യങ്ങൾ സംഭവിക്കുന്നുണ്ടു്. യഥാർത്ഥസീതയ്ക്കു ഒന്നും പററീട്ടില്ല എന്നറിയുന്നതോടുകൂടി കഥയുടെ ''ജീവൻ'' നശിക്കുന്നു. രാമന്റെ വിലാപവും മററും കള്ള

# സുഷുപ്തിസ്വഭാവത്തെക്കുറിച്ച് ഒരു പഠനം

ഡാ: ടി. എൻ. എൻ. ഭട്ടതിരിപ്പാട്ട്.

മൂന്നവസ്ഥകളിലായാണ് നമ്മുടെ ജീവിതാനുഭവങ്ങൾ മുഴുവൻ നിലകൊള്ളുന്നത്. ജാഗ്രത്ത്, സ്വപ്നം, സുഷുപ്തി എന്നിവയാകുന്ന ഈ മൂന്നവസ്ഥകൾ. ഇവയ്ക്കു അവസ്ഥാത്രയം എന്നാണ് പേര്. ഇവയിൽ സുഷുപ്തിയാകുന്ന ഏററവും വലിയ ചോദ്യചിഹ്നമായി നിലനില്ക്കുന്നത്. കാരണം അതിൽ ഒരു വിഷയവും നമുക്ക് അനുഭവപ്പെടുന്നില്ല. നമ്മുടെ ശാരീരികവും മാനസികവും ആയ പീഡകളെല്ലാം അതിലെത്തുമ്പോൾ ഇല്ലാതാവുന്നു. പ്രാപഞ്ചിക സുഖദുഃഖങ്ങളെല്ലാം എങ്ങോ പോയിമറയുന്നു. വിചാരവികാരങ്ങളൊന്നും നമ്മെ അലട്ടുന്നില്ല. ജാഗ്രത്തിലും സ്വപ്നത്തിലും നാം പലതും കാണുന്നു; പലതും അനുഭവിക്കുന്നു. എന്നാൽ സുഷുപ്തിയിലേയ്ക്കു കടന്നാൽ ഇതെല്ലാം അപ്രത്യക്ഷമാകുന്നു. എങ്കിലും ആ സമയത്തും "നാം" നിലനില്ക്കുന്നുണ്ട്. നമ്മുടെ ശരീരേന്ദ്രിയമനസ്സുകളുടെ പ്രതീതിയില്ലെങ്കിലും ഉണന്നതിനു ശേഷം നാം "സുഖമായുറങ്ങി" എന്നു് ഓമ്മയുണ്ടാവുന്നതിനാൽ സുഷുപ്തിയിൽ സുഖമുണ്ടായി

---

മാണ് എന്നു നമുക്കു തോന്നുന്നു. അതിൻെറ തന്മയത്വം നശിക്കുന്നു. മാത്രമല്ല, മായാസീതയാണ് എന്ന സംഗതി ലക്ഷ്മണനിൽനിന്നു കൂടി മറച്ചുവെയ്ക്കുകയാണ് ചെയ്യുന്നത്. തുളസിയുടെ ശ്രീരാമൻ സീതയോടു പറയുന്നു:

> ഞാനിതാ നരലീലകൾക്കൊരുങ്ങുക
> യാണു സൌശീല്യവാരാശിയാം പ്രിയേ,
> കൊന്നൊടുക്കായരക്കരെയന്നോളം
> വഹ്നിമണ്ഡലം തന്നിൽ വസിക്ക നീ.
> ശീലരൂപഗുണങ്ങളിൽ തുല്യത
> കോലുമാറുള്ള തൻ പ്രതിച്ഛായയെ
> ആശ്രമത്തിൽ പ്രതിഷ്ഠിച്ചു ജാനകി
> യാശ്രയാശനെ പ്രാപിച്ചു സത്വരം.
> ഈ രഹസ്യമറിഞ്ഞില്ലന്യരാ–
> മാരു, മെന്നല്ല ലക്ഷ്മണൻ കൂടിയും.

അദ്ധ്യാത്മരാമായണത്തിൽ,

"ഉവാച സീതാമേകാന്തേ ശൃണു ജാനകി മേ വചഃ." എന്നേ പറഞ്ഞിട്ടുള്ളു. "ഏകാന്തശബ്ദ"ത്തിൽനിന്നു ലക്ഷ്മണനെക്കൂടി അറിയിച്ചില്ല എന്നു് അനുമാനിക്കണം. സ്നേഹത്തിൻെറ പ്രതീകമായ ലക്ഷ്മണനോടു ചെയ്ത ഒരു അപരാധമല്ലേ അതു്? ആ ചോദ്യത്തിനൊന്നും വഴി കൊടുക്കാതെയാണ് കമ്പൻ, "ആശ്രമം ഒരു യോജന കുഴിച്ചു് ഭക്തിയോടുകൂടിത്തന്നെ, സീതയെ സ്പർശിക്കാതെ തേരിലേയ്ക്കു് ആനയിക്കുന്നതു്. അദ്ധ്യാത്മരാമായണത്തിൽ,

"തതോ വിദാര്യ ധരണീം നഖൈ രുദ്ധബാഹുഭിഃ."

നഖംകൊണ്ടു സീതയിരുന്നിരുന്ന ഭൂഭാഗം പിളന്നെടുത്തുകൊണ്ടാണ് തേരിലേയ്ക്കു കൊണ്ടുപോകുന്നതു്. എഴുത്തച്ഛനാവട്ടെ "രാഘവപത്നിയേയും തേരിലെടുത്തുവെച്ചാകാശമാർഗ്ഗേ ശീഘ്രം പോയിതു ദശാസ്യനം" എന്നേ പറഞ്ഞിട്ടുള്ളു. തുളസിയും എഴുത്തച്ഛനെയാണ് പിന്തുടരുന്നതു്.

> ആശ പോകയാൽ ക്രോധവശഗനാ–
> യാശരേശ്വരൻ ജാനകീദേവിയെ
> പുഷ്പകത്തിലെടുത്തു വെച്ചക്ഷണ–
> മുൽപതിക്കയായംബരവീഥിയിൽ.

എന്നാണ് കവിവാക്യം. ഇവിടെ മായാസീതയെയാണ് കൊണ്ടുപോയതു് എന്നു രണ്ടു കവികൾക്കും സമാധാനം ഉണ്ടു്.

കമ്പരാമായണത്തിനുശേഷം നിർമ്മിക്കപ്പെട്ട കൃതികളാണ് അദ്ധ്യാത്മരാമായണം, എഴുത്തച്ഛൻെറ രാമായണം, തുളസീദാസരാമായണം മുതലായവയൊക്കെ. അതുകൊണ്ടു് ആ കവികളും രാവണനെക്കൊണ്ടു സീതയുടെ മുമ്പിൽ ഒരു അശ്ലീലപ്രസംഗം നടത്താൻ അനുവദിക്കുന്നില്ല. പരപുരുഷസ്പർശദോഷം സീതയ്ക്കു പററാതിരിക്കാനും അവർ മുൻകരുതലുകൾ എടുക്കുന്നുണ്ടു്. കമ്പരാണ് ഈ രണ്ടു വ്യതിയാനങ്ങൾക്കും മാർഗ്ഗദർശി.

രുന്നു എന്നു വരുന്നു. സുഖം, ദുഃഖം മുതലായവയൊന്നും അനുഭവിക്കാതെ ആർക്കും ഒക്കാൻ കഴിയില്ല. അതിനാൽ സുഖാനുഭൂതി ഉണ്ടായിരുന്നു എന്നതു് നിസ്സംശമത്രേ. സുഷുപ്തിയിൽ ദ്വന്ദ്വപ്രതീതിയില്ലാത്തതിനാൽ സുഖവും അനുഭൂതിയും ഒന്നായിരുന്നു. എന്നാൽ ഇതിന്നാസ്പദമായി രണ്ടാമതൊരു വസ്തു ഇല്ലാത്തതിനാൽ ഈ സുഖാനുഭൂതിയുടെ സ്വഭാവം ഒരു ചോദ്യചിഹ്നമായി അവശേഷിച്ചു. അതായതു് ഈ സുഷുപ്തി എന്നതു് എന്താണു്? അതു് എങ്ങിനെ ദിവസേന വന്നും പോയും ഇരിക്കുന്നു? അതിന്റെ സ്വഭാവം എന്താണു്? അതിന്റെ പോക്കുവരവുകളെ നിയന്ത്രിക്കുന്ന വല്ല ഘടകവും ഉണ്ടോ? ഉണ്ടെങ്കിൽ അതു് എന്താണു്? അതില്ലാതാവുമ്പോഠം നമുക്കു് ഇത്ര അസുഖത്തിനു് കാരണമെന്തു്? ഇങ്ങിനെ പലേ പ്രശ്നങ്ങളും മനുഷ്യമനസ്സിനെ ചരിത്രാതീതകാലംമുതൽ മഥിച്ചിരുന്നു. വേദാന്താചാര്യന്മാർ സുഷുപ്തി ഏകവും അദ്വയവുമായ ബ്രഹ്മാനുഭൂതിക്കു് ഉദാഹരണമായി എടുത്തുകാട്ടി. തങ്ങളുടെ മതം സ്ഥാപിക്കാൻ തക്ക ഉദാഹരണമാണു് സുഷുപ്ത്യനുഭവമെന്നു് അവർ വിചാരിച്ചു.

മായാമാത്രമിദം ദ്വൈതമദ്വൈതം പരമാർത്ഥതഃ
ഇതി ബ്രൂതേ ശ്രുതിഃ സാക്ഷാൽ സുഷുപ്താവനുഭൂയതേ.

''മായാമാത്രമാണു് ദ്വൈതം; അദ്വൈതമാണു് സത്യം എന്നു് ശ്രുതി പറയുന്നു. സുഷുപ്തിയിൽ നാമതു് അനുഭവിക്കുകയും ചെയ്യുന്നു.'' എന്നാണു് ആചാര്യസ്വാമികഠം പറയുന്നതു്.

ഭൗതികവാദികളും സുഷുപ്തിയുടെ സ്വഭാവത്തെക്കുറിച്ച് അന്വേഷിക്കാതിരുന്നില്ല. പക്ഷേ വളരെ അടുത്ത കാലത്തേ അവർ അതിനു് മുതിന്നുള്ളൂ. ഇതിൽ അത്ഭുതത്തിനവകാശമില്ല. കാരണം ഭൗതികവാദം ശാസ്ത്രീയാടിസ്ഥാനത്തിൽ കൈകാര്യം ചെയ്യാൻ തുടങ്ങിയിട്ടു് ഒന്നുരണ്ടു ശതാബ്ദത്തിലേറെയായിട്ടില്ല. രസതന്ത്രം, ഊർജ്ജതന്ത്രം, ശാരീരികശാസ്ത്രം മുതലായവയെല്ലാം ശാസ്ത്രീയാടിസ്ഥാനത്തിൽ പരീക്ഷണനിരീക്ഷണങ്ങഠംക്കു് വിധേയമാക്കപ്പെട്ടതു് ഈ കാലയളവിനുള്ളിൽ മാത്രമാണു്. അതിനു മുൻപു് ഇതെല്ലാം തത്വശാസ്ത്രം, മതം മുതലായവയുടെ പിടിയിൽ അമന്നിരുന്നു. അതിനാൽ അവയ്ക്കു് പ്രത്യേകമായ നിലനിൽപ്പുണ്ടായിരുന്നില്ല. പൗരാണികന്മാരായ ഭാരതീയ ഋഷിപുംഗവന്മാർ തങ്ങളുടെ ദൃഷ്ടി അന്തർമ്മുഖമാക്കി സാക്ഷാൽക്കരിച്ച വസ്തുതകളുടെ സത്യാവസ്ഥ ആധുനികന്മാരായ പാശ്ചാത്യ ശാസ്ത്രജ്ഞന്മാർ ബഹിർമ്മുഖമായ പരീക്ഷണങ്ങളിലൂടെ തെളിയിച്ചുകൊണ്ടിരിക്കുന്ന ഒരു ചിത്രമാണു് നാം ഇന്നു കാണുന്നതു്. മററു പലതുമെന്നപോലെ ശരീരശാസ്ത്രവും വേദാന്തമതത്തിന്റെ നിഗമനത്തോടടുത്തുനില്ക്കുന്ന നിഗമനത്തിലാണു് ഇന്നെത്തിയിരിക്കുന്നതു് എന്നതു് കൗതുകാവഹമായ സംഗതിയാണല്ലോ. സുഷുപ്ത്യനുഭവത്തെക്കുറിച്ചു് ശരീരശാസ്ത്രജ്ഞന്മാരും വേദാന്തികളും പറയുന്നതെന്താണെന്നു് ചുരുക്കിപറഞ്ഞു് ഇതു് സ്ഥാപിക്കാൻ ശ്രമിക്കാം.

## ആധുനിക ശാരീരികശാസ്ത്രനിഗമനം

മനുഷ്യശരീരത്തിന്റെ പ്രവർത്തനത്തെക്കുറിച്ചു് പ്രതിപാദിക്കുന്ന ശാസ്ത്രമാണു് Human Physiology. അതിൽ സുഷുപ്തിയെക്കുറിച്ചു് പ്രതിപാദിക്കുന്ന ഭാഗം ഇങ്ങനെ സംക്ഷേപിക്കാം:

ജാഗ്രദവസ്ഥയാണു് നമ്മുടെ യഥാർത്ഥമായ അവസ്ഥ എന്നാണു് ഇത്രയും കാലം നാം ധരിച്ചിരുന്നതു്. കാരണം ഇരുപത്തിനാലു മണിക്കൂറുകളുള്ള ദിവസത്തിന്റെ മൂന്നിൽ രണ്ടു ഭാഗവും നാം അതിലാണു് കഴിഞ്ഞുകൂടുന്നതു്. സുഷുപ്തി വന്നും പോയുമിരിക്കുന്ന ഒരു പ്രതിഭാസമാണെന്നും അതിന്റെ ഈ പോക്കുവരവുകളെ മസ്തിഷ്കം നിയന്ത്രിക്കുകയാണു് ചെയ്യുന്നതെന്നു മാണു് നാം വിശ്വസിച്ചിരുന്നതു്. മസ്തിഷ്കത്തിലെ ഒരു പ്രത്യേകഭാഗത്തിൽ രക്തപ്രവാഹത്തിനു് കുറവു സംഭവിക്കുകയോ, സുഷുപ്തിജനകങ്ങളായ ചില രാസവസ്തുക്കഠം അവിടെ വന്നുചേരുകയോ ചെയ്യുമ്പോഠം നാം നിദ്രസ്ഥധീനരാവുന്നു എന്ന ഒരു തത്വവും ചിലർ ആവിഷ്കരിച്ചു. ഇതുപോലെ മററു കാരണങ്ങളും മുന്നോട്ടുവെയ്ക്കാതിരുന്നില്ല. എന്നാൽ കാലക്രമത്തിൽ ഇവയെല്ലാം വെറും ഊഹങ്ങളല്ലാതെ മറെറാന്നുമല്ലെന്നു് തെളിഞ്ഞിരിക്കുകയാണു്. കാരണം ഇവയെല്ലാം സ്ഥാപിക്കാൻ തെളിവുകളൊന്നും അവയെ ഉന്നയിച്ചവർക്കു നിരത്തിവെക്കാൻ കഴിഞ്ഞില്ല എന്നതുതന്നെ.

പിന്നീടുള്ള നിരീക്ഷണങ്ങൾ അത്ഭുതകരമായ ചില നിഗമനങ്ങളിലേയ്ക്കാണ് ശാസ്ത്രകാരന്മാരെ നയിച്ചതു്. മനുഷ്യന്റെ യഥാർത്ഥമായ അവസ്ഥ സുഷുപ്ത്യവസ്ഥയാണ്, ജാഗ്രത്തോ സ്വപ്നമോ അല്ല എന്നാണ് ഇന്ന് ശാസ്ത്രജ്ഞന്മാർ പറയുന്നതു്. ഇതു് വെറും ഊഹാപോഹമല്ല. ഇതിന്റെ തെളിവിലേയ്ക്കു് പലേ വസ്തുതകളും നിരത്തിവെയ്ക്കാൻ ശരീരശാസ്ത്രജ്ഞന്മാർക്കു് കഴിഞ്ഞിട്ടുണ്ടു്. അതാണ് ഈ നിഗമനം വസ്തുനിഷ്ഠമാണെന്നു പറയാൻ കാരണം. നമുക്കു് ഉണർന്നിരിക്കാൻ ചില ഉത്തേജനങ്ങൾ വേണം. ഇവയുടെ അഭാവത്തിൽ നാം സ്വാഭാവികമായും സുഷുപ്തിയിലേയ്ക്കു വഴുതിവീഴുന്നതു കാണാം. അതാണ് ജാഗ്രദവസ്ഥ കൃത്രിമവും സുഷുപ്ത്യവസ്ഥ സഹജവും ആണെന്നു പറയാൻ കാരണം. ഇതിനു് ഉപോൽബലകമായ തെളിവുകൾ താഴെ കൊടുക്കുന്നു.

മനുഷ്യന്റെ മസ്തിഷ്ക്കത്തിൽനിന്നും അതിന്റെ പ്രവർത്തനത്തിന്റെ തോതനുസരിച്ചു് സദാ വൈദ്യുതതരംഗങ്ങൾ പ്രവഹിച്ചുകൊണ്ടിരിക്കുന്നുണ്ടു്. അതിന്റെ പ്രവർത്തനത്തിന്റെ ഏററക്കുറച്ചിലിനനുസരിച്ചാണ് ഈ പ്രവാഹത്തിന്റെയും ഏററക്കുറച്ചിലുകൾ എന്നതു് അളന്നു തിട്ടപ്പെടുത്താവുന്ന ഒരു സംഗതിയാണ്. Electro-Encephel o Gram അഥവാ E.E.G. എന്ന ഒരു ഉപകരണത്തിന്റെ സഹായത്തോടെയാണ് ഇതളക്കുന്നതു്. ഉറങ്ങുമ്പോഴും ഉണർന്നിരിക്കുമ്പോഴും, വിചാരവികാരങ്ങൾക്കടിമപ്പെടുമ്പോഴും അല്ലാത്തപ്പോഴും, ഒന്നിൽത്തന്നെ ദത്തശ്രദ്ധരാവുമ്പോഴും അല്ലാത്തപ്പോഴും എല്ലാം ഈ വൈദ്യുതീപ്രവാഹത്തിന്റെ അളവുംസ്വഭാവവും മാറുന്നതു് ഈ ഉപകരണത്തിന്റെ സഹായത്താൽ രേഖപ്പെടുത്താൻ കഴിയും. പഞ്ചേന്ദ്രിയങ്ങളും മനസ്സും പ്രവർത്തിക്കുന്ന ജാഗ്രദവസ്ഥയും ഇവ അടങ്ങുന്ന സുഷുപ്ത്യവസ്ഥയും വ്യത്യസ്ത വിദ്യുത്തരംഗങ്ങളെയാണ് പ്രസരിപ്പിക്കുന്നതെന്നു് നിരീക്ഷണംവഴി ശാസ്ത്രജ്ഞന്മാർ തെളിയിച്ചിട്ടുണ്ടു്. നാം ഉണർന്നിരിക്കുമ്പോൾ, അതും സ്വസ്ഥമായി ഒന്നിലുംശ്രദ്ധ കേന്ദ്രീകരിക്കാതിരിക്കുമ്പോൾ ആൽഫാ എന്ന ഒരുതരം തരംഗങ്ങളെയാണ് മസ്തിഷ്കം പ്രസരിപ്പിക്കുന്നതു്. സുഷുപ്തിയിൽ ഇതിനുപകരം ഡെൽട്ടാതരംഗങ്ങളെയാണ് പ്രസരിപ്പിക്കുന്നതു്. തരംഗങ്ങളുടെ വലുപ്പചെറുപ്പം, സമയം, ദൈർഘ്യം മുതലായവയെ അടിസ്ഥാനമാക്കിയാണ് ഈ പേരുകൾ നല്കപ്പെട്ടിട്ടുള്ളതു്. ഇവയുടെ സാങ്കേതികവശങ്ങൾ ഇതിൽക്കൂടുതൽ പ്രതിപാദിച്ചിട്ടു കാര്യമില്ലാത്തതിനാൽ അതിലേയ്ക്കു കടക്കുന്നില്ല. മസ്തിഷ്ക്കത്തിന്റെ പ്രവൃത്തിയുടെ തോതനുസരിച്ചു് ഈ തരംഗങ്ങളുടെ സ്വഭാവം മാറുമെന്നുമാത്രം ധരിച്ചാൽ മതി. ഈ തരംഗങ്ങളെ അളന്നു തിട്ടപ്പെടുത്തിയാൽ മസ്തിഷ്ക്കത്തിന്റെ പ്രവൃത്തിയുടെ ഒരു ഏകദേശരൂപം കിട്ടുമെന്നാണ് ഇവിടെ പ്രധാനമായും ധരിക്കേണ്ട സംഗതി.

ഇങ്ങനെ തിട്ടപ്പെടുത്തിയപ്പോൾ, മുമ്പു പറഞ്ഞതുപോലെ ജാഗ്രത്തിലും സുഷുപ്തിയിലും ഭിന്നരൂപത്തിലുള്ള വൈദ്യുതീപ്രവാഹമാണ് കാണാൻ കഴിഞ്ഞതു്. സുഷുപ്തിയിലെ വൈദ്യുതതരംഗങ്ങൾ എല്ലായ്പോഴും ഐകരൂപ്യമുള്ളതായി കാണപ്പെട്ടു. എന്നാൽ ജാഗ്രത്തിലേതു്, വിചാരവികാരങ്ങൾക്കും മററും വഴങ്ങിയതിനാലാവാം, ഭിന്നസ്വഭാവമുള്ളവയായിരുന്നു. മസ്തിഷ്ക്കത്തിന്റെ പ്രവർത്തനം സുഷുപ്തിയിൽ ഏകസ്വഭാവത്തോടുകൂടിയതാണെങ്കിൽ, ജാഗ്രത്തിൽ അതു ഭിന്നസ്വഭാവത്തോടുകൂടിയതായിത്തീരുന്നു എന്നതാണ് ഇതിനു കാരണം. ഉദാഹരണമായി, നാം ഒരു വസ്തു കാണുന്നു എന്നതുകൊണ്ടു മാത്രം അതു നമ്മുടെ ശ്രദ്ധയിൽപ്പെടണമെന്നില്ല. വസ്തുവും കാണലും ഉണ്ടെങ്കിലും വസ്തുബോധമുണ്ടാവണമെങ്കിൽ മനസ്സു് അതിൽ വ്യാപരിക്കണം. വസ്തുബോധമുണ്ടാവുന്നതുതന്നെ എല്ലായ്പോഴും ഒരുപോലെയാവണമെന്നില്ല. സംഭവത്തിന്റെ പ്രാധാന്യമനുസരിച്ചു് ഈ ബോധവും വ്യത്യസ്തമാകാറുണ്ടു്. ചിലപ്പോൾ വസ്തുബോധം പെട്ടെന്നുണ്ടാവാം; ചിലപ്പോൾ കുറെക്കഴിഞ്ഞിട്ടുണ്ടാവാം; ചിലപ്പോൾ ഉണ്ടായില്ലെന്നും വരാം. നമ്മുടെ ശ്രദ്ധയെ ആകർഷിക്കുന്നതും പിടിച്ചുനിർത്തുന്നതുമായ എന്തോ ഒന്നിന്റെ ഉണ്മയേയോ ഇല്ലായ്മയേയോ അടിസ്ഥാനമാക്കിയാണ് ഈ വ്യത്യാസങ്ങൾ നിലനില്ക്കുന്നതു്. വായനയിൽ മുഴുകിയിരിക്കുന്ന ഒരാൾ ചുമരിന്മേലുള്ള നാഴികമണി അടിച്ചാലും ശബ്ദം കേട്ടില്ലെന്നുവരും. അതുപോലെത്തന്നെ ഒരു വാനനിരീക്ഷകൻ, മനോരാജ്യം വിചാരിച്ചിരിക്കുകയാണെങ്കിൽ, അയാൾ കാണാൻ കാത്തിരിക്കുന്ന നക്ഷത്രം, ദൂരദർശിനി

യുടെ ദൃഷ്ടിപഥത്തിൽക്കൂടി കടന്നുപോയാലും അയാൾക്കതു് ദൃശ്യമായില്ല എന്നു് വരാവുന്നതാണു്. നമ്മുടെ ശ്രദ്ധയെ പിടിച്ചുനിർത്താനുതകുന്ന ചില ഘടകങ്ങൾ ആവശ്യമാണെന്നാണു് ഇതു തെളിയിക്കുന്നതു്. അതുപോലെതന്നെ നമ്മെ ഉണർന്നിരിക്കാൻ സഹായിക്കുന്ന ചില പരിതഃസ്ഥിതികളുണ്ടു്. ഇവയാണു മുമ്പു സൂചിപ്പിച്ച ഉത്തേജകവസ്തുക്കൾ. സാധാരണയായി ഇന്ദ്രിയവ്യാപാരങ്ങളും മനോവ്യാപാരങ്ങളും ആണു് ഈ പരിതഃസ്ഥിതികൾക്കു നിദാനമായി ഭവിക്കുന്നതു്. ചില മരുന്നുകളുടെ ഉപയോഗവും ഈ പരിതഃസ്ഥിതികൾ സംജാതമാവാൻ സഹായകമായിത്തീരാറുണ്ടു്. ഇതെല്ലാം നമ്മുടെ അനുഭവത്തിനു ചേർന്ന വസ്തുതകളാണു്. ഉദാഹരണമായി ഇന്ദ്രിയങ്ങളെ ക്രമാതീതമായി വ്യാപരിപ്പിക്കാൻ പ്രേരിപ്പിക്കുന്ന എന്തും ഉറക്കത്തിനു് തടസ്സം സൃഷ്ടിക്കും. അതിയായ രശ്മിപ്രകാശം കണ്ണിൽ അടിച്ചുകൊണ്ടിരിക്കുക, അസുഖപ്രദങ്ങളായ ശബ്ദതരംഗങ്ങൾ നിരന്തരം ചെവികളിൽ അലച്ചുകൊണ്ടിരിക്കുക, മുതലായതെല്ലാം ഉറക്കത്തിനു പ്രതിബന്ധമുണ്ടാക്കുമെന്നു് നമുക്കറിയാം. മർദ്ദനപീഡനങ്ങളുടെ ഭാഗമായി ഇത്തരം അടവുകൾ ഉപയോഗിച്ചു കുററവാളികളെന്നു സംശയിക്കുന്നവരെ ഉറങ്ങാൻ സമ്മതിക്കാതെ തങ്ങൾ കുററക്കാരാണെന്നു് ഏററു പറയിക്കാൻ ശ്രമിക്കുന്ന കുററാന്വേഷകവിഭാഗം സ്വേച്ഛാധിപത്യരാജ്യങ്ങളിൽ ഉണ്ടെന്നു പറയപ്പെടുന്നു. അതുപോലെതന്നെ മനസ്സു് അസ്വസ്ഥമായാൽ ഉറക്കംവരാൻ വിഷമമാണെന്നു നമുക്കറിയാം. അതിയായ സന്തോഷസന്താപങ്ങൾ, വിചാരവികാരങ്ങൾ എന്നതെല്ലാം ഉറക്കത്തിനെ ബാധിക്കുന്ന ഘടകങ്ങളാണു്. നേരെമറിച്ചു പ്രകാശം കുറഞ്ഞ മുറി, ശബ്ദരാഹിത്യം, സുഖപ്രദമായ ശയ്യോപകരണങ്ങൾ, സമീകൃതമായ ശീതോഷ്ണസ്ഥിതി മുതലായവയും അല്ലലില്ലാത്ത മനഃസ്ഥിതിയും നമ്മെ നിദ്രാധീനരാക്കാൻ കെല്പുള്ള സംഗതികളാണെന്നും അനുഭവം നമ്മെ പഠിപ്പിക്കുന്നു.

ഇന്ദ്രിയമനസ്സുകളുടെ ജാഗരൂകത എങ്ങനെ ഉണർവ്വിലും അവയുടെ ഉപശമം എങ്ങനെ ഉറക്കത്തിലും നമ്മെ എത്തിക്കുമെന്ന സംഗതി അടുത്തകാലംവരെ അജ്ഞാതമായ ഒരു വസ്തുതയായി നിലകൊണ്ടു. മുൻപറഞ്ഞ E.E.G. എന്ന ഉപകരണത്തിന്റെ സഹായത്തോടെ വിവിധഘട്ടങ്ങളിൽ മസ്തിഷ്ക്കത്തിന്റെ വിവിധഭാഗങ്ങളിൽനിന്നും പ്രസരിക്കുന്ന വൈദ്യുതതരംഗങ്ങൾ അളന്നു തിട്ടപ്പെടുത്തിയപ്പോളാണു് ഇതിലേയ്ക്കു് വെളിച്ചം വീശുന്ന ചില സംഗതികൾ ശാസ്ത്രജ്ഞന്മാരുടെ ശ്രദ്ധയിൽപ്പെട്ടതു്. നമ്മുടെ മസ്തിഷ്ക്കത്തിന്റെ അടിഭാഗത്തുള്ള തണ്ടിൽനിന്നും (Lower brain stem) ഉടലെടുക്കുന്ന Ascending Reticular Activating System- അഥവാ A. R. A. S. എന്ന ഒരു മസ്തിഷ്കവിഭാഗമുണ്ടു് എന്നും ശരീരത്തിന്റെ നാനാഭാഗത്തുനിന്നും വരുന്നതും നാനാഭാഗത്തേയ്ക്കും പോകുന്നതുമായ നാഡീവ്യൂഹങ്ങൾ ഇവിടെ ഒത്തുചേരുന്നുണ്ടെന്നും കാണാൻ കഴിഞ്ഞു. ഇതിൽക്കൂടി പലേ സന്ദേശപ്രതിസന്ദേശങ്ങളും സദാ പ്രസരിച്ചുകൊണ്ടേയിരിക്കും. ഇന്ദ്രിയജന്യവും മനോജന്യവുമായ എല്ലാ വാർത്തകളും ഇതിലേയാണു് കടന്നുപോകുന്നതു്. A. R. A. S. ഇപ്രകാരം വാർത്താവിനിമയത്തിൽ വ്യാപൃതമായിരിക്കുമ്പോൾ മാത്രമേ നമുക്കു് ഉണർന്നിരിക്കാൻ കഴിയൂ എന്നാണു് പരീക്ഷണങ്ങൾ തെളിയിക്കുന്നതു്. എന്തെങ്കിലും കാരണവശാൽ ഇതിനു് ഊനം തട്ടിയാൽ മററു പ്രചോദനങ്ങളൊന്നും കൂടാതെ തന്നെ നാം ഉറക്കത്തിലേയ്ക്കു വഴുതിവീഴും. ഇതിന്റെ അടുത്തായി ഇതിനോടു് ബന്ധപ്പെട്ടു് Diffuse Thalamic Projection System അഥവാ D.T.P.S എന്ന മറെറാരു മസ്തിഷ്കവിഭാഗവുമുണ്ടു്. രണ്ടിന്റേയും പ്രവർത്തനമേഖലകൾ ചിലപ്പോൾ വ്യത്യസ്തമാണെങ്കിലും ചിലപ്പോൾ അവ അന്യോന്യം സഹകരിച്ചു പ്രവർത്തിക്കുന്നതായും കാണാൻ കഴിയും. ഉണർന്നിരിക്കാൻ മാത്രം ഒന്നു സഹായിക്കുമ്പോൾ മററതു് ശ്രദ്ധയെ ഒന്നിൽ കേന്ദ്രീകരിച്ചുനിർത്താൻ സഹായിക്കാറുണ്ടു്. ഇവയുടെ പ്രവർത്തനമാണു് നമ്മെ ഉണർന്നിരിക്കാനും ജാഗരൂകരായിരിക്കാനും സഹായിക്കുന്നതു് എന്ന സംഗതി ഇന്നു് അംഗീകരിക്കപ്പെട്ടുകഴിഞ്ഞിട്ടുണ്ടു്. ഇവയുടെ പ്രവർത്തനം മന്ദീഭവിച്ചാൽ നാം ഉറക്കം തൂങ്ങാൻ തുടങ്ങും. തീരെ നിലച്ചാൽ സുഷുപ്തിക്കടിമപ്പെടുകയും ചെയ്യും. ഉറങ്ങിക്കിടക്കുന്ന ഒരാളെ പെട്ടെന്നു് ഉണർത്താൻ ഈ മസ്തിഷ്കവിഭാഗങ്ങളെ കുറച്ചൊന്നുത്തേജിപ്പിച്ചാൽ മാത്രം മതി. മുൻപു പറഞ്ഞതുപോലെ ഇന്ദ്രിയങ്ങളിൽനിന്നും മനസ്സിൽനിന്നും നിരന്തരം പ്രവ

ഹിച്ചുകൊണ്ടിരിക്കുന്ന സന്ദേശപ്രതിസന്ദേശങ്ങളാണ് സാധാരണയായി ഈ ഉത്തേജനം നല്കുന്ന ഘടകങ്ങൾ. അഡ്രിനലിൻ മുതലായ ഔഷധങ്ങൾക്കും ഇതു് പ്രദാനം ചെയ്യാൻ കഴിയും. സുഖമായ ശയ്യോപകരണങ്ങൾ, മന്ദപ്രകാശം മുതലായവ ഇന്ദ്രിയജന്യമായ സന്ദേശങ്ങളുടെ പ്രവാഹത്തെ ബാധിക്കുന്നതിനാലാണ് അവ നിദ്രാപ്രദങ്ങളായി ഭവിക്കുന്നതു്. വിചാരവികാരങ്ങളുടെ ഉപശമനവും ഫലത്തിൽ ഇതു തന്നെയാണ് ഉളവാക്കുന്നതു്. ഉറക്കഗ്ഗുളികകൾ ഈ സന്ദേശപ്രതിസന്ദേശങ്ങൾ വഹിച്ചുകൊണ്ടു പോവാനുള്ള A.R. A. S. ന്റെയും D. T. P. S. ന്റെയും കഴിവിനു വിരാമമിടുന്നതുകൊണ്ടാണ് നമ്മെ ഉറക്കത്തിലേയ്ക്കു നയിക്കുന്നതു്. ശാരീരികമായും മാനസികമായും ക്ഷീണം സംഭവിക്കുമ്പോൾ നമുക്കു് ഉറക്കം വരാറുണ്ടു്. നിരന്തരമായ ഉത്തേജനംവഴി ഈ മസ്തിഷ്കവിഭാഗങ്ങൾ വാർത്താവിനിമയത്തിന്നു് അസമർത്ഥങ്ങളാവുന്നതിനാലാവാം ഇങ്ങനെ സംഭവിക്കുന്നതു്. സുഷുപ്തിയിലും ബോധക്കേടിലും കാണുന്ന വൈദ്യുതതരംഗങ്ങൾ ഒരേ സ്വഭാവത്തോടുകൂടിയതാണ്. സുഷുപ്തിയും മൂർച്ഛയും ഒരേ അനുഭൂതിയാണ് ഉണ്ടാക്കുന്നതെന്ന വേദാന്തസിദ്ധാന്തം സത്യമാണെന്നു് ഇവിടേയും തെളിയിക്കപ്പെട്ടിരിക്കുകയാണ്. സുപ്തനായ ഒരാളുടെ മസ്തിഷ്കത്തിൽനിന്നും പ്രസരിക്കുന്ന വൈദ്യുതതരംഗങ്ങൾ സാധാരണ ചെറിയ ഡെൽട്ടാതരംഗങ്ങളാണെന്നു് മുൻപു് പറഞ്ഞുവല്ലോ. എന്നാൽ ചിലപ്പോൾ അതിൽ ചില വലിയ തരംഗങ്ങൾ (Spikes) വന്നും പോയുമിരിക്കുന്നതായി കാണാൻ കഴിയും. സ്വപ്നാവസ്ഥയേയാണോ ഇതു് കുറിക്കുന്നതെന്നറിയില്ല. ആണെന്നും അല്ലെന്നും വരാം. എന്നാൽ ഇവിടെ പ്രസക്തമായ സംഗതി ഇതാണ്. നമുക്കു് ഉണർന്നിരിക്കാൻ ചില ഉത്തേജനങ്ങൾ വേണം. ഈ ഉത്തേജനങ്ങൾ പിൻവലിക്കപ്പെട്ടാൽ ഉടൻ നാം സുഷുപ്തിയിലേയ്ക്കു താനേ വഴുതിവീഴുന്നു. അതിനാൽ ജാഗ്രദവസ്ഥ കൃത്രിമവും സുഷുപ്ത്യവസ്ഥ സഹജവുമാണ്.

## സുഷുപ്തി — ഉപനിഷത്തുകളിൽ

സുഷുപ്തിയാണ് നമ്മുടെയെല്ലാം സഹജസ്ഥിതിയെന്നും ജാഗ്രത്സ്വപ്നങ്ങൾ വന്നും പോയുമിരിക്കുന്ന അവസ്ഥകളാണെന്നുമാണ് വേദാന്തമതം.

> 'സ യദാ തേജസാഭിഭൂതോ ഭവതി അത്രൈഷ ദേവോ സ്വപ്നാന്ന പശ്യതി. അഥൈതസ്മിൻ ശരീരേ ഏതത് സുഖം ഭവതി.' (പ്ര. ഉ. 4. 6)

എപ്പോൾ അവൻ സ്വതേജസ്സുകൊണ്ടു് അഭിഭൂതനാവുന്നു, അപ്പോൾ ഈ ദേവൻ സ്വപ്നങ്ങൾ കാണുന്നില്ല; ഈ ശരീരത്തിൽ തന്നെ നിരതിശയമായ സുഖം അനുഭവിക്കുന്നു.

> 'യഥാ സോമ്യ വയാംസി വാസോവൃക്ഷം സമ്പ്രതിഷ്ഠന്തേ ഏവം ഹ വൈ തത്സർവ്വം പര ആത്മനി സമ്പ്രതിഷ്ഠന്തേ.' (പ്ര. ഉ. 4. 7)

അല്ലയോ സൗമ്യ, എപ്രകാരം പക്ഷികൾ (എങ്ങും ചുററിത്തിരിഞ്ഞു സന്ധ്യയാവുമ്പോൾ വിശ്രമിക്കാനായി) ചേക്കമരത്തെത്തന്നെ ആശ്രയിക്കുന്നുവോ, അതുപോലെ ഇവയെല്ലാം (കരണങ്ങളെല്ലാം) ആത്മാവിൽത്തന്നെ വിലയിക്കുന്നു (സുഷുപ്തിയിൽ).

സുഷുപ്തിയിലെ അദ്വയാനുഭൂതിയാണ് ശരിയായിട്ടുള്ളതെന്നും നാനാത്വം ഭ്രമമാണെന്നുമാണ് വേദാന്തം പറയുന്നതു്. കാരണം സുഷുപ്തി സഹജസ്ഥിതിയാണ്. അതിനാൽ അതിലെ അനുഭൂതിയും സത്യമാവണം. നാനാത്വപ്രതീതി, വന്നും പോയുമിരിക്കുന്ന ജാഗ്രത് — സ്വപ്നാവസ്ഥകളിൽ മാത്രമായതിനാൽ അവയും സ്ഥിരമാവാൻ വയ്യ. സ്ഥിരമല്ലാത്തതൊന്നും സത്തല്ല. അതാണ് നാനാത്വം സത്യമല്ലെന്നു പറയുന്നതു്. സുഷുപ്തിയിലെ അദ്വയാനുഭൂതി സ്ഥിരമാണെന്നും നാനാത്വത്തിന്റെ പ്രതീതി അതിനെ മറയ്ക്കുന്നതുകൊണ്ടു ജാഗ്രത്സ്വപ്നങ്ങളിലെ അനുഭൂതിയിൽപെടുന്നില്ല എന്നുമാണ് പറയപ്പെടുന്നതു്. ഉണ്മയെ ഇല്ലായ്മ മറയ്ക്കുകയോ എന്ന ഒരു ചോദ്യം വരാം. വാസ്തവത്തിൽ അതു് അസംഭാവ്യമാണ്. എങ്കിലും നമ്മുടെ ഇന്ദ്രിയങ്ങൾക്ക സത്യമായ വസ്തുവിനെ മറെറാന്നായി കാണിക്കാനും അതിന്റെ സത്യാവസ്ഥയെ അങ്ങിനെ മറയ്ക്കാനും സാധിക്കുമെന്നതിന്നു് എത്ര ഉദാഹരണം വേണമെങ്കിലും എടുത്തു കാട്ടാൻ കഴിയും. വേദാന്തഭാഷയിൽ ഇതിനു വിവർത്തം എന്നു പറയും. കയറിൽ പാമ്പിന്റെ പ്രതീതി ഇതിനുദാഹരണമാണ്. മങ്ങിയ പ്രകാശത്തിൽ കിടക്കുന്ന ഒരു കയർ കണ്ടു പാമ്പാണെന്നു്

ധരിച്ച് ഭയപ്പെടുന്നതു് സാധാരണമാണല്ലോ. മരുഭൂമിയിലെ മൃഗതൃഷ്ണ ഇതിനു മറെറാരുദാഹരണമാണ്. സ്ഥിരമായ ഒരു വസ്തുവിനെ അസ്ഥിരമായ പ്രതീതികൾ മറയ്ക്കുന്നതിനു് ഒരു ഉദാഹരണമായി സിനിമ എടുത്തുകാട്ടാവുന്നതാണ്. നാമൊരു സിനിമ കാണുമ്പോൾ വാസ്തവത്തിൽ സംഭവിക്കുന്നതു് ഇതാണ്. നമ്മുടെ കൺമുൻപിൽക്കൂടി അനേകം നിഴലുകൾ കടന്നുപോവുന്നു. പല പല വസ്തുക്കളുടെയും നിഴലുകളാണ്` നാം കാണുന്നതു്. എല്ലാം ഒററയ്ക്കൊററയ്ക്കെടുത്താൽ നിശ്ചലമായ പടങ്ങളാണ്. അവയെ ഒരു പ്രത്യേകവേഗത്തിൽ ഓടിച്ചാൽ അവയുടെ നിഴലുകളെല്ലാംകൂടി ചലനാത്മകമായ ഒരു ദൃശ്യപ്രപഞ്ചത്തിൻെറ പ്രതീതി പ്രേക്ഷകരിൽ ഉണ്ടാകുന്നു. എന്നാൽ ഇവയ്ക്കാധാരമായി ഒരു വെള്ളിത്തിരയുണ്ട്. അതു സ്ഥിരമായി അവിടെ നില്ക്കുകയാണ്. ഈ നിഴലുകളുടെ പ്രവാഹം അതിനെ മറയ്ക്കുന്നു. അതിനാൽ നാം അതുമാത്രം കാണുന്നില്ല. ഈ പ്രവാഹം നിലയ്ക്കുമ്പോൾ അതു നമ്മുടെ ദൃഷ്ടിക്കു് ഗോചരമാവുകയും ചെയ്യും. അതുപോലെ ജാഗ്രത്സ്വപ്നങ്ങളിലെ നാനാത്വത്തിൻെറ ഭാനം നിലയ്ക്കുന്ന സുഷുപ്തിയിൽ എത്തുമ്പോൾ മാത്രമാണ് ശരിക്കുള്ള അദ്വയത്തിൻെറ ഭാനം നമുക്കുണ്ടാവുന്നതു്. മറെറാരു ഭാഷയിൽ പറഞ്ഞാൽ ഏകത്വത്തിലാണ് നാനാത്വത്തിൻെറ പ്രതീതിപോലും ഉണ്ടാവുന്നതെന്നർത്ഥം. സുഷുപ്തിയിലെ ഏകത്വത്തിൽ നാനാത്വപ്രതീതി (ജാഗ്രത്സ്വപ്നാവസ്ഥകളിൽ) ഉണ്ടായി, നിലനിന്നു് അതിൽത്തന്നെ ഒടുക്കം വിലയം പ്രാപിക്കുകയാണ് ചെയ്യുന്നതു്. ഏകത്വത്തിനോടിത്രയും ബന്ധപ്പെട്ടതാകയാൽ ഈ നാനാത്വപ്രതീതി ഏകത്വത്തിൻെറതന്നെ ഭാനമാണെന്നു് പറയപ്പെടുന്നു. ഇതു് സച്ചിദാനന്ദമെന്ന പ്രതിഭാസമല്ലാതെ മറെറാന്നുമല്ല. അതാണ് ബ്രഹ്മം, ആത്മാവ് എന്നെല്ലാം പറയപ്പെടുന്ന വസ്തു എന്നാണ് വേദാന്തമതം.

''സുഷുപ്ത്യൈകസിദ്ധഃ ശിവഃ കേവലോഽഹം.''

സുഷുപ്തിയിൽ മാത്രം കിട്ടുന്ന ഏകവും ശിവവും കേവലവുമായതു് ഞാനാണ് എന്നു് ആചാര്യസ്വാമികൾ വിശേഷിപ്പിച്ചിട്ടുള്ളതു് ഇതിനെത്തന്നെയാണ്.

ഏകമായതേ സത്താവാൻ തരമുള്ളു എന്നു മുമ്പു പറഞ്ഞതുപോലെ അരൂപമായതേ സദ്വസ്തുവാകുകയുള്ളു എന്നും പറയേണ്ടിയിരിക്കുന്നു. സരൂപമായതെല്ലാം കാലദേശാദികളാൽ പരിച്ഛിന്നമാണ്. അതിനാലവ നിത്യമാവാൻ വയ്യ. കാരണം ഉല്പത്തിക്കു് മുമ്പും നാശത്തിനു പിൻപും സരൂപവസ്തുക്കൾക്കു് നിലനില്പില്ലല്ലോ. നിരാകാരമായതിനെ പരിമിതപ്പെടുത്താൻ കാലദേശാദികൾക്കു കഴിയുമെന്നതിനു് ഒരു തെളിവുമില്ല. അതിനാൽ അതു നിത്യവും സത്യവുമായ വസ്തുവാണെന്നു പറഞ്ഞാൽ അതു യുക്തിക്കു് ചേർന്ന നിഗമനം മാത്രമാണ്. ഈ അരൂപവും ഏകവും ആയ വസ്തുവിലേ സരൂപമായ മററു വസ്തുക്കൾക്കു് ഉദയാസ്തമനം സംഭവിക്കാൻ സാധിക്കുകയുള്ളു. കാരണം ഒരു രൂപത്തിൽ മറെറാരു രൂപം ഉണ്ടാവാൻ വഴിയില്ല. മനുഷ്യരൂപം മനുഷ്യൻെറതന്നെ രൂപത്തിൽ ഉണ്ടാവാമെന്നു പറയുന്നതു് യുക്തിക്കു് ചേരുകയില്ല. മനുഷ്യരൂപം മൃഗത്തിൻെറ രൂപത്തിലും ഉണ്ടാവാൻ വയ്യ. അരൂപമായ മറെറാരു വസ്തുവിൽ മനുഷ്യൻെറ രൂപം ഉണ്ടായി എന്നു പറയാം. ഈ അരൂപമായ വസ്തുവാണ് സുഷുപ്തിയിൽ പ്രകാശിക്കുന്ന സാക്ഷാൽ ചിദ്രൂപം അഥവാ ശുദ്ധമായ അറിവ്. ഇതിൻെറ നിലനില്പിനു് മറെറാന്നിൻെറയും സഹായം വേണ്ട. അതാണ് ഇതിനെ ശുദ്ധമായ അറിവ് എന്നു പറയുന്നതു്. മററു സകലത്തിൻെറയും നിലനിൽപ് ഇതിനെ ആശ്രയിച്ചാണ് ഇരിക്കുന്നതു്. അതായതു് സകലപ്രതിഭാസങ്ങളും ഇതിൽ രേഖപ്പെട്ടാലേ നാമതിനെ അറിഞ്ഞു എന്നു പറയാൻ പററൂ. ഈ അറിവിനെ മറെറാന്നിനും അറിയാനും വയ്യ. അറിവ് മറെറാന്നിൻെറയും വിഷയമല്ലെന്നർത്ഥം.

ജാഗ്രദവസ്ഥ നാനാത്വത്തിൻെറ ഭാനമാണെന്നു പറയാറുണ്ട്. പക്ഷെ സൂക്ഷിച്ചുനോക്കിയാൽ ഇതു ശരിയല്ലെന്നു കാണാം. ജാഗ്രത്തിനെ സുഷുപ്തിയിൽനിന്നും വേർതിരിക്കുന്ന സംഗതി അതിൽ വൃത്തികൾ ഉണ്ടെന്നുള്ളതാണ്. കാണൽ, കേൾക്കൽ മുതലായ ഇന്ദ്രിയവ്യാപാരങ്ങളും വിചാരം, വികാരം മുതലായ മനോവ്യാപാരങ്ങളും മററുമാണ് ഈ വൃത്തികൾ. പക്ഷെ ഈ വൃത്തികൾക്കിടയ്ക്കുള്ള സമയം സുഷുപ്തിയെപ്പോലെ അദ്വയാനുഭൂതിയെ കുറിക്കുന്ന സമയമാണ്. ഈ ഇടവേള നാം അറിയാറില്ല. ഒന്നാമതായി അതിനെ അറിയാൻ വയ്യ. കാര

ണം അതറിവുമാത്രമാണ്. അതിനാൽ അറിയപ്പെടാവുന്നതല്ല. മാത്രമല്ല ഒരു വൃത്തി കഴിഞ്ഞ് മറെറാരു വൃത്തി വരുന്നതിനിടയ്ക്കുള്ള സമയം അളക്കപ്പെടാൻ വയ്യാത്തത്ര ചെറുതുമാണ്. അതിനാൽ നാമതു ശ്രദ്ധിക്കാറില്ല. എന്നാൽ ഈ അനുഭൂതിയിലാണ് സകല ദ്വന്ദ്വപ്രതീതിയും ഉണ്ടാവുന്നതെന്നു സൂക്ഷ്മദൃക്കുകൾക്ക് അറിയാൻ വിഷമമില്ല. അതിനാൽ ജാഗ്രത്തിൻെറയും അടിസ്ഥാനഘടകം ഏകവും ശാന്തവുമായ അനുഭൂതി മാത്രമാണെന്നാണ് വേദാന്തം പറയുന്നത്.

സുഷുപ്തിയാണ് നമ്മുടെ ശരിക്കുള്ള അവസ്ഥ എന്ന് ആധുനികശാസ്ത്രവും സമ്മതിക്കുന്നുണ്ടെന്നു മുൻപു പറഞ്ഞുവല്ലൊ. അങ്ങനെയാണെങ്കിൽ സുഷുപ്തിയിലെ അനുഭൂതിയാണ് ശരിക്കുള്ള അനുഭൂതി. കൃത്രിമമായ അവസ്ഥകളിലെ അനുഭൂതികളും കൃത്രിമമാകണമല്ലോ. സ്വപ്നം സത്യമല്ലാത്തതിനാൽ സ്വപ്നാവസ്ഥയിലെ അനുഭവങ്ങൾ സത്യമല്ലെന്ന് എല്ലാവരും സമ്മതിക്കും. ജാഗ്രത്തും സഹജസ്ഥിതിയല്ലെങ്കിൽ, അതിലെ നാനാത്വകല്പനയും അതേ കാരണംകൊണ്ടു ശരിയല്ലെന്നു പറയേണ്ടിവരും. ആധുനികശാസ്ത്രം ഈ നിഗമനത്തിലേയ്ക്കെത്തിയിട്ടില്ലെങ്കിലും അവിടേയ്ക്കുതന്നെയാണ് അതും വിരൽ ചൂണ്ടുന്നതെന്നു പറയാതിരിക്കാൻ തരമില്ലതന്നെ. സത്യാന്വേഷണം ഏതു വഴിക്കായാലും ഒടുവിൽ അത് ഒരേ സ്ഥലത്തെത്താതിരിക്കാൻ വയ്യ. കാരണം സത്യം ഒന്നേ ഉള്ളു. വഴി ഏതായാലും സത്യാന്വേഷകൻ അതിലെത്തിയാലേ നില്ക്കുകയുള്ളു. അതാണ് വേദാന്തികളും ആധുനികശാസ്ത്രജ്ഞന്മാരും ഭിന്നമാർഗ്ഗം അവലംബിച്ചാണെങ്കിലും ഒരേ ലക്ഷ്യത്തിലെത്തുന്നതിനുള്ള സാധ്യത തെളിഞ്ഞിരിക്കുന്നത്. രണ്ടുകൂട്ടരുടെയും ലക്ഷ്യം ഒന്നാണ്. മാർഗ്ഗം മാത്രമേ ഭിന്നമായുള്ളു. അതിനാൽ അന്യോന്യം യോജിച്ചുപോവുന്നതിനു തടസ്സമൊന്നുമില്ലതന്നെ. വേദാന്തമതപ്രകാരം ഏകവും അദ്വയവുമായ ആത്മാവുമാത്രമേ ഉള്ളു. ശരീരമടക്കമുള്ള മററു ദൃശ്യപ്രപഞ്ചം മുഴുവനും മിഥ്യയാണ്.

> മരണം പ്രകൃതിശ്ശരീരിണാം
> വികൃതിർജ്ജീവിതമുച്യതേ ബുധൈഃ

മരണമാണ് പ്രകൃതി. ജീവിതം വികൃതിയാണ് എന്നു വിദ്വാന്മാർ പറയുന്നു. ജീവിക്കുന്നു എന്ന തോന്നലേയുള്ളു എന്നർത്ഥം. ആധുനികശാസ്ത്രവും ഇതിലെത്തില്ലെന്നാരു കണ്ടു?

---

ഒരിടത്തു് ഒരു കൃഷിക്കാരനുണ്ടായിരുന്നു. ആൾ വലിയ ജ്ഞാനി. കൃഷിചെയ്തു ജീവിച്ചുവന്നു. വിവാഹം ചെയ്തിട്ടുണ്ട്. വളരെക്കാലം കഴിഞ്ഞ് ഒരു കുട്ടി ജനിച്ചു. പേര് ഹാരു. കുട്ടിയോട് അച്ഛനും അമ്മയ്ക്കും വലിയ വാത്സല്യം. അതിലത്ഭുതമില്ല. കാരണം, അതായിരുന്നു കുടുംബത്തിലെ ഒരു അമൂല്യരത്നം. ആ കൃഷകൻ വലിയ ധാർമ്മികനായിരുന്നതുകൊണ്ട് നാട്ടുകാർക്കൊക്കെ അയാളെ വലിയ സ്നേഹമായിരുന്നു. ഒരു ദിവസം അയാൾ പാടത്തു പണിയെടുത്തുകൊണ്ടിരിക്കുമ്പോൾ ഒരാൾ ഓടിവന്ന് ഹാരുവിനു കോളറാ പിടിച്ചുവെന്നറിയിച്ചു. കൃഷകൻ വേഗം വീട്ടിലെത്തി കുട്ടിയുടെ ചികിത്സയ്ക്കുവേണ്ട ഏർപ്പാടുകളൊക്കെ ചെയ്തു. എന്നിട്ടും കുട്ടി മരിച്ചുപോയി. വീട്ടിലെല്ലാവരും ദുഃഖപരവശരായി. എന്നാൽ കൃഷകൻമാത്രം ഒന്നും സംഭവിക്കാത്ത മട്ടിൽ കഴിച്ചു. നേരെമറിച്ച് 'ദുഃഖിച്ചിട്ടെന്തു കാര്യം?' എന്നു ചോദിച്ച് അയാൾ മററുള്ളവരെ സമാധാനപ്പെടുത്തി. എന്നിട്ടയാൾ പിന്നെയും പണിക്കു പോയി. തിരിച്ചു വീട്ടിലെത്തിയപ്പോൾ ഭാര്യ മുമ്പത്തെക്കാൾ ശക്തിയായി കരയുന്നതു കണ്ടു. ഭാര്യ പറഞ്ഞു: 'നിങ്ങളെന്തൊരു നിഷ്ഠുരൻ! നിങ്ങൾ കുഞ്ഞിനുവേണ്ടി ഒരു തുള്ളി കണ്ണീരെങ്കിലും പൊഴിച്ചില്ല!' കൃഷിക്കാരനപ്പോൾ മെല്ലെ പറഞ്ഞു: 'ഞാൻ കരയാഞ്ഞതെന്തുകൊണ്ടാണെന്നു പറയട്ടെ? ഞാനിന്നലെ ഒരു തെളിഞ്ഞ സ്വപ്നം കണ്ടു. ഞാനൊരു രാജാവായി എന്നും എട്ടു കുട്ടികളുടെ അച്ഛനായി എന്നും കണ്ടു. എനിക്കു വളരെ സുഖമായിരുന്നു. അതുകഴിഞ്ഞ് ഉറക്കം മുറിഞ്ഞുപോയി. ഞാനിപ്പോൾ വലിയ വിഷമത്തിൽ പെട്ടിരിക്കയാണ്. എൻെറ ആ എട്ടു കുട്ടികളെക്കുറിച്ചു കരയണമോ, അതോ നിൻെറ ഈ ഒരു കുഞ്ഞ് ഹാരുവിനെക്കുറിച്ചു കരയണമോ? കൃഷിക്കാരൻ ജ്ഞാനിയായിരുന്നു. സ്വപ്നം എപ്രകാരം മിഥ്യയാണോ അപ്രകാരംതന്നെ മിഥ്യയാണ് ജാഗ്രത്തും എന്നയാൾ കണ്ടു.

(ശ്രീരാമകൃഷ്ണവചനാമൃതം II. 487.)

കുട്ടികളോട്:

# ശ്രീശങ്കരഭഗവത്പാദർ - 3

പ്രശാന്താനന്ദസ്വാമി

വിധിപ്രകാരമല്ലെങ്കിലും സന്ന്യാസം സ്വീകരിച്ച ശങ്കരൻ പിന്നെ വീട്ടിൽ കയറിയില്ല. ഇനി വിധിപ്രകാരം സന്ന്യാസം സ്വീകരിക്കണം. അതിന് ഒരു ഗുരു ആവശ്യമാണ്.

ഗോവിന്ദഗുരുവിനെക്കുറിച്ച് ശങ്കരൻ കേട്ടിട്ടുണ്ട്. ഒരു വലിയ യോഗീശ്വരനാണ് അദ്ദേഹം. ഗോവിന്ദഗുരുവിനെക്കാൾ യോഗ്യനായ ഒരാചാര്യനെ കണ്ടെത്തുക സാധ്യമല്ല. ബാഹ്യലോകത്തെക്കുറിച്ചുള്ള യാതൊരു ചിന്തയും ബോധവും കൂടാതെ അദ്ദേഹം അഗാധധ്യാനത്തിൽ മുഴുകി സമാധിമഗ്നനായിരിക്കും മിക്കവാറും. അദ്ദേഹത്തെ എപ്പോൾ എങ്ങനെ കാണാം എന്നതിനെക്കുറിച്ചു ശങ്കരന് യാതൊരു വിവരവും ഇല്ല. നർമ്മദാതീരത്തെവിടെയോ ആണ് ഗോവിന്ദഗുരുവെന്നു മാത്രം അദ്ദേഹം അറിഞ്ഞു.

കൊച്ചുകുട്ടിയാണെങ്കിലും ശങ്കരൻ ഭയലേശംകൂടാതെ നടന്നുനീങ്ങി. രാജ്യങ്ങൾ പലതും പിന്നിട്ടു. തീർത്ഥസ്ഥാനങ്ങൾ പലതും ദർശിച്ചു. നാടും നഗരവും കാടും മേടും ഒന്നും അദ്ദേഹത്തിൽ യാതൊരു ഭാവഭേദവും ഉണ്ടാക്കിയില്ല. പലതരത്തിലുള്ള ആളുകളുമായി അദ്ദേഹം കണ്ടുമുട്ടി. ഊണിലും ഉറക്കത്തിലും ചിട്ടയൊന്നുമില്ല. പുൽത്തകിടികളും ശിലാതലങ്ങളുമായിരുന്നു പട്ടുമെത്ത! വിശക്കുമ്പോൾ കിട്ടുന്ന ഭിക്ഷ എന്തോ അതാണ് അദ്ദേഹത്തിന്റെ അമൃതേത്ത്. ചിലപ്പോൾ കാട്ടുകിഴങ്ങുകളും പച്ചിലകളും ഒക്കെ ആയിരിക്കും പ്രധാനാഹാരം. പക്ഷേ, ദിവസം മൂന്നുനേരം കുളി, ധ്യാനം, ജപം ഇവയ്ക്കൊന്നിനും ഒരു കോട്ടവും വന്നില്ല. ആ അത്ഭുതബാലനെ കണ്ടവർ ഇമപൂട്ടാതെ നോക്കിനിന്നു. എന്തോ ഒരു അസാധാരണ പ്രഭാവം അദ്ദേഹത്തിലുള്ളതായി എല്ലാവർക്കും തോന്നി. ചിലർ ആ പാദങ്ങളിൽ സാഷ്ടാംഗം പ്രണമിച്ചു. മററു ചിലർ ആ പാദം പതിഞ്ഞ പൂഴി മുടിയിൽ ചൂടി പുളകമണിഞ്ഞു. വേറെചിലർ ആ മുഖത്തുനിന്നു വരുന്ന അമൃതവാണി കേൾക്കാൻ വെമ്പൽകൊണ്ടു, കൊതിപൂണ്ടു. പക്ഷേ ഇതിലൊന്നിലും ശ്രദ്ധയില്ല ശങ്കരന്. അദ്ദേഹത്തിന്റെ ഉള്ളിൽ ചിന്തയുടെ അഗ്നി ആളിക്കത്തുകയാണ് – ഗുരുവിനെ കണ്ടെത്തണം! ഒടുവിൽ അവിടുന്ന് നർമ്മദാതീരത്ത് ചെന്നെത്തി. അവിടെവെച്ച് അദ്ദേഹത്തിനു ഗോവിന്ദഗുരുവിനെക്കുറിച്ച് അറിവു കിട്ടി: നർമ്മദയ്ക്കക്കരെ വൈഡൂര്യമണി എന്നൊരു പർവ്വതമുണ്ട്. ആ പർവ്വതത്തിലുള്ള ഒരു ഗുഹയിൽ സമാധിമഗ്നനായി കഴിയുകയാണ് ഗോവിന്ദഗുരു. വളരെക്കാലമായിസമാധിയിൽ മുഴുകിയിട്ട്. ഉണർന്നാൽ ഉപദേശം കിട്ടും. പക്ഷേ എപ്പോഴാണ് ഉണരുക? ആർക്കും അറിഞ്ഞുകൂടാ.

ഗുരുവിന്റെ വിവരം കിട്ടിയ ശങ്കരൻ അതിവേഗം നടന്ന്, അല്ല ഓടി, ഗുഹാമുഖത്ത് എത്തി. ഗുഹയ്ക്കടുത്ത് വളരെപ്പേർ താവളമടിച്ചിട്ടുണ്ട്. ഗുരു സമാധിയിൽനിന്നുണരുമ്പോൾ ഉപദേശം വാങ്ങാൻ വളരെക്കാലമായി കാത്തുകിടക്കുകയാണ് അവർ. അങ്ങനെ കാത്തുകിടക്കുവാൻ സമയമില്ല ശങ്കരന്. അദ്ദേഹം സാവധാനം നടന്ന് അകത്തു കടന്നു. സാധാരണ ലോകത്തിലെ ശബ്ദമൊന്നുമവിടെ കേൾക്കുകയില്ല. സമശീതോഷ്ണമാണ് ഗുഹയ്ക്കകം. തൈത്തെന്നലിന്റെ തഴുകിത്തലോടലും ഒട്ടും കുറവല്ല. ചൂടുപോയ സൂര്യരശ്മി കുളിർനിലാവിന്റെ വടിവിയന്നകത്തു കടക്കുന്നുമുണ്ട്. ആ വെളിച്ചത്തിൽ ബാലനായ അത്ഭുതശിഷ്യൻ ഗുരുവിനെ കണ്ടു. ജടാനിബിഡമായ മൗലി ഉയർന്നു വിശാലമായ നെററിത്തടം. പാതിയടഞ്ഞ ചലനരഹിതമായ നീണ്ട കണ്ണിണ. ആനന്ദാശ്രു ഇററുനില്ക്കുന്ന കൺകോണുകൾ. ആത്മപ്രകാശത്തെ പ്രസരിപ്പിയ്ക്കുന്ന ഗംഭീരമുഖം. അമൃതാനന്ദത്തിന്റെ ആസ്വാദ്യതയെ വെളിവാക്കുന്ന മോഹന

മന്ദഹാസം തങ്ങിനില്ക്കുന്ന ചുണ്ടുകൾ. രുദ്രാക്ഷമാലകൾകൊണ്ട് അലംകൃതമായ കണ്ഠദേശം. നിവർന്ന വടിവിയന്ന ഗാത്രം. പത്മാസനബദ്ധമായ ഇരുപ്പ്. ശിഷ്യൻ ചേർന്ന അത്ഭുതഗുരു. ശങ്കരനുണ്ടായ അത്ഭുതത്തിനും ആനന്ദത്തിനും അതിരില്ല.ഗുരുവിന്റെ പാദങ്ങളിൽ സാഷ്ടാംഗപ്രണാമം ചെയ്തു ശിഷ്യൻ. പ്രണമിച്ചെണീററ ശങ്കരൻ ഗോവിന്ദഗുരുവിനെ സ്വനിർമ്മിതങ്ങളായ സ്തോത്രങ്ങൾ ചൊല്ലി സ്തുതിച്ചു.* ലോകത്തെ മുഴുവൻ ആദ്ധ്യാത്മികതയുടെ തേജോരാശിയിൽ കുളിർപ്പിക്കേണ്ട ശിഷ്യന്റെ ശബ്ദവിശേഷം ചെന്നപ്പോൾ ഗോവിന്ദഗുരുവിന്റെ കാതുകൾ തുറന്നു. നേത്രങ്ങൾ വിടർന്നു. ചുണ്ടുകൾ ചലിച്ചു. കൈകൾ പൊങ്ങി. ശിഷ്യനെ അനുഗ്രഹിച്ചു. പുറത്തു കാത്തുനിന്നവർ അത്ഭുതത്തോടുകൂടി അകത്തു കടന്നു. അവർക്കും കിട്ടി അനുഗ്രഹം. എല്ലാവർക്കും ഗോവിന്ദഗുരു ഉപദേശം കൊടുത്തു. എല്ലാവരും സന്ന്യാസവും സ്വീകരിച്ചു.

ഗോവിന്ദഗുരുവിന് ഏററവും ഇഷ്ടപ്പെട്ട ശിഷ്യനായിരുന്നു ശങ്കരൻ; അതുപോലെ സഹപാഠികളുടെ കണ്ണിലുണ്ണിയും ബഹുമാനപാത്രവും.

ശിഷ്യന്മാർക്ക് ഉപദേശവും, സംന്യാസവും കൊടുത്ത് ക്രമത്തിൽ ഗോവിന്ദഗുരു വീണ്ടും സമാധിയിൽ മുഴുകി. മഴക്കാലം വന്നു. പേമാരി കോരിച്ചൊരിഞ്ഞു. കൊടുങ്കാററും കൊള്ളിയാൻ മിന്നലും തകൃതു പൊടിച്ചു. സൂര്യബിംബം പുറത്തു കണ്ട നാളുകൾ മറന്നു. ഇരുകരമുററി ഒഴുകുകയാണ് നർമ്മദ. ക്രമേണ കരകവിഞ്ഞു. തീരപ്രദേശങ്ങൾ മുഴുവൻ വെള്ളത്തിൽ മുങ്ങി. ജലവിതാനം അനുനിമിഷം ഉയർന്നു. ഒടുവിലതു് ഗോവിന്ദഗുരു സമാധിയിലിരിക്കുന്ന ഗുഹാമുഖത്തുമെത്തിക്കഴിഞ്ഞു. ഇനി കുറച്ചുകൂടി ഉയർന്നാൽ ഗുഹയ്ക്കുള്ളിൽ വെള്ളം കടക്കും. കടന്നാൽ സമാധിസ്ഥനായ ഗുരുവിന്റെ ജീവൻപോലും അപകടത്തിലാകും. ഗുരുവിനെ എങ്ങനെ രക്ഷപ്പെടുത്തും! ഇതായിരുന്നു ശിഷ്യന്മാരുടെ ചിന്ത. അവർ വെപ്രാളംകൊണ്ട് അന്തംവിട്ടുപോയി. ഗുരുവിനെ രക്ഷപ്പെടുത്തിയില്ലെങ്കിൽ തങ്ങൾ എന്തിനിനി ജീവിക്കണം! അദ്ദേഹത്തിനു സമാധിഭംഗം ഉണ്ടാവുകയും അരുതു്. ഇക്കാര്യത്തെക്കുറിച്ച് ശങ്കരനൊഴികെയുള്ള ശിഷ്യന്മാർ എല്ലാവരുംകൂടി തല പുകഞ്ഞാലോചിക്കയായിരുന്നു. അപ്പോൾ ശങ്കരൻ അവിടെ എത്തി. സഹപാഠികളുടെ വിഷമം മനസ്സിലാക്കി. പക്ഷേ ശങ്കരന്ന് യാതൊരു പരിഭ്രമവുമുണ്ടായില്ല; ഹൃദ്യമായൊന്നു പുഞ്ചിരിച്ചു – ആത്മവിശ്വാസത്തിന്റെയും ഗുരുഭക്തിയുടെയും ഭാവപ്രകടനം. പ്രശാന്തഗംഭീരനായ ആ ശിഷ്യസത്തമൻ ഒരു കുടം എടുത്ത് ഗുഹാമുഖത്തിൽ വെച്ചു. എന്നിട്ടു പറഞ്ഞു: ''ഇനി വെള്ളം അകത്തു കടക്കില്ല.'' അത്ഭുതമെന്നു പറയട്ടെ, പിന്നെ ജലവിതാനം ഉയർന്നില്ല; ക്രമേണ താഴുകയും ചെയ്തു. ആത്മവിശ്വാസത്തിന്റെ ബലം! നർമ്മദയിൽ കവിഞ്ഞുനിന്ന ജലം മുഴുവൻ കുടത്തിൽ ഒതുങ്ങിനിന്നുവെന്നാണ് ഐതിഹ്യം. പിന്നീട് വളരെ ദിവസങ്ങൾക്കുശേഷം ഗുരു സമാധിയിൽ നിന്നുണർന്നു. വിവരങ്ങൾ എല്ലാം അറിഞ്ഞു. പക്ഷേ അദ്ദേഹത്തിന് ശങ്കരന്റെ ഈ പ്രവൃത്തിയിൽ അത്ഭുതം തോന്നിയില്ല. കാരണം ഇതും ഇതിലപ്പുറവും ചെയ്യാൻ പോന്ന അത്ഭുതമനുഷ്യനാണ് ശങ്കരൻ എന്ന് അദ്ദേഹം നേരത്തെ മനസ്സിലാക്കിയിരുന്നു. ശിഷ്യനിൽ പ്രീതിപൂണ്ട ഗോവിന്ദഗുരു ശങ്കരനെ അനുഗ്രഹിച്ചു: ''കുഞ്ഞേ, നീ ലോകപ്രസിദ്ധനായിത്തീരും. നദീപ്രവാഹത്തെ ഒരു ചെറുകുടത്തിൽ ഒതുക്കിയതുപോലെ വേദാന്തസാരസർവ്വസ്വം ഒതുങ്ങുന്ന ഭാഷ്യം * പ്രസ്ഥാനത്രയത്തിന് നീ എഴുതുക. നിനക്കു മംഗളം ഭവിക്കട്ടെ!'' ശിഷ്യൻ ഗുരുവിന്റെ പാദങ്ങളിൽ നമസ്കരിച്ചു.

ഇനിയാണ് ശങ്കരഭഗവത്പാദരുടെ വീരസാഹസികചരിത്രം തുടങ്ങുന്നതു്. ആ ഭാഗത്തേയ്ക്ക് നമുക്കു നാളെ കടക്കാം. ഭഗവാൻ ശങ്കരന്റെ പാവനപാദങ്ങളിൽ നമുക്കു സാഷ്ടാംഗം പ്രണമിക്കാം.

---

* അഖണ്ഡാനന്ദസംബോധോ വന്ദനാദ്യസ്യ ജായതേ
ഗോവിന്ദം തമഹം വന്ദേ ചിദാനന്ദതനും ഗുരും.
അത്ഥതോഽപ്യദ്വയാനന്ദമതീതദ്വൈതലക്ഷണം
ആത്മാരാമമഹം വന്ദേ ശ്രീഗുരും ശിവവിഗ്രഹം.

* പ്രസ്ഥാനത്രയം: പ്രധാനപ്പെട്ട പത്തു് ഉപനിഷത്തുകളും, ഗീതയും, ബ്രഹ്മസൂത്രവും.

# ഗീതാമൃതം

കൃഷ്ണജി

സർവ്വോപനിഷദോ ഗാവോ ദോഗ്ധാ ഗോപാലനന്ദനഃ
പാർത്ഥോ വത്സഃ സുധീർഭോക്താ ദുഗ്ധം ഗീതാമൃതം മഹത്.

ഉപനിഷത്തുക്കളെല്ലാം കറവപ്പശുക്കരം; ഭഗവാൻ ഗോപാലകൃഷ്ണൻ കറവക്കാരൻ; അർജ്ജുനൻ പശുക്കുട്ടി. ആ പശുക്കളിൽനിന്നു് കറന്നെടുത്ത നറുംപാലാണ് മഹത്തായ ഈ ഗീതാമൃതം. അതു് ആസ്വദിക്കുന്നവൻ ജ്ഞാനിയും.

## ഉപോദ്ഘാതം

ചന്ദ്രവംശരാജാക്കന്മാരിൽ ധൃതരാഷ്ട്രനും പാണ്ഡുവും ജ്യേഷ്ഠാനുജന്മാരായിരുന്നു. അവരിൽ ധൃതരാഷ്ട്രർ അന്ധനായിരുന്നതുകൊണ്ടു്, പിതാമഹനായ ഭീഷ്മരുടെ അനുവാദത്തോടുകൂടി അനുജനായ പാണ്ഡു രാജാവായി രാജ്യഭാരം കൈയേററു. അദ്ദേഹത്തിന്നു കുന്തിയും മാദ്രിയും എന്ന രണ്ടു ഭാര്യമാരാണ് ഉണ്ടായിരുന്നതു്. കുന്തിക്കു് ധർമ്മപുത്രൻ, ഭീമസേനൻ, അർജ്ജുനൻ എന്ന മൂന്നു മക്കളും മാദ്രിക്കു് നകുലൻ, സഹദേവൻ എന്ന രണ്ടു മക്കളും ഉണ്ടായി. ദൈവവശാൽ പാണ്ഡു അകാലചരമം പ്രാപിക്കുകയും മാദ്രി അദ്ദേഹത്തിൻെറ ചിതയിൽ 'സതി' അനുഷ്ഠിക്കുകയും ചെയ്തതുകൊണ്ടു് അഞ്ചു മക്കളും കുന്തീദേവിയുടെ സംരക്ഷണയിൽ വളർന്നുവന്നു. അവരാണു് പാണ്ഡവന്മാർ എന്ന പേരിൽ അറിയപ്പെടുന്നതു്.

ജന്മനാ അന്ധനായിരുന്ന ധൃതരാഷ്ട്രരുടെ ഭാര്യയാണു് ഗാന്ധാരി. അവർക്കു് ദുര്യോധനൻ ദുശ്ശാസനൻ മുതലായി നൂറു മക്കളുണ്ടായി. അവരെ കൗരവന്മാർ എന്ന പേരിലാണ് അറിയുന്നതു്. സത്യധർമ്മാദികരംക്കനുസരിച്ചുള്ള ഒരു ജീവിതത്തിൽ നിർബ്ബന്ധമില്ലാത്തവരും ധനലോഭികളുമായ കൗരവന്മാർ വയസ്സു മൂത്ത പാണ്ഡവന്മാർക്കു ന്യായമായി ലഭിക്കേണ്ട രാജ്യാവകാശം അന്യായമായി കൈയടക്കിവെച്ചുവെന്നു മാത്രമല്ല, അവരെ പല വിധത്തിൽ ഉപദ്രവിക്കുകയും ചെയ്തുവന്നു പലപ്പോഴും അവരെ കൊല്ലുവാൻപോലും ശ്രമിച്ചു. ദൈവാനുഗ്രഹത്താൽ അതിൽനിന്നെല്ലാം രക്ഷപ്പെട്ട പാണ്ഡവന്മാരെ പിന്നീടു് കള്ളച്ചൂതു കളിച്ചു തോല്പിച്ചു് കാട്ടിലേക്കയച്ചു. ധർമ്മിഷ്ഠരായ പാണ്ഡവന്മാർ പന്ത്രണ്ടുകൊല്ലത്തെ വനവാസവും ഒരു കൊല്ലത്തെ അജ്ഞാതവാസവും കഴിഞ്ഞു മടങ്ങിവന്നതിന്നുശേഷവും, ദുര്യോധനൻ അവർക്കു് രാജ്യത്തിൽ യാതൊരവകാശവും നല്കാൻ കൂട്ടാക്കിയില്ല. രാജ്യത്തിന്നുവേണ്ടി കൗരവന്മാരുമായി ഒരു യുദ്ധം കൂടാതെ കഴിക്കുവാൻ പാണ്ഡുപുത്രന്മാർ ആവുംവിധമെല്ലാം ശ്രമിച്ചു. ഭഗവാൻ ശ്രീകൃഷ്ണനെത്തന്നെ ദൂതനായി അയക്കുകകൂടിച്ചെയ്തു. പക്ഷെ ദുര്യോധനാദികരം ഒന്നിനും വഴങ്ങാതിരുന്നപ്പോരം യുദ്ധം അനിവാര്യമായിത്തീർന്നു. ഇരുകൂട്ടരും വലിയ യുദ്ധസന്നാഹങ്ങളോടുകൂടി യമുനാതീരത്തുള്ള കുരുക്ഷേത്രം എന്ന സ്ഥലത്തു് അണിനിരന്നു. കൗരവപക്ഷത്തു് 11 അക്ഷൗഹിണീസൈന്യവും, പാണ്ഡവപക്ഷത്തു് 7 അക്ഷൗഹിണീസൈന്യവും, ഇങ്ങനെ 18 അക്ഷൗഹിണീസൈന്യം യുദ്ധത്തിൽ പങ്കെടുത്തു. 21870 ആന, 21870 തേരു്, 65610 കുതിര, 109350 കാലാരം ഇത്രയും ചേർന്നതാണു് ഒരു അക്ഷൗഹിണീസൈന്യം. അപ്പോരം ആ യുദ്ധം എത്ര വലുതായിരുന്നു എന്നൂഹിക്കാമല്ലൊ. ശ്രീകൃഷ്ണൻ നിരായുധനായി പാണ്ഡവപക്ഷത്തു ചേരാമെന്നും അർജ്ജുനൻെറ സാരഥിയായിരിക്കാമെന്നും സമ്മതിച്ചു. തൻെറ സൈന്യങ്ങളെയെല്ലാം അദ്ദേഹം ദുര്യോധനൻെറ അപേക്ഷയനുസരിച്ചു് കൗരവപക്ഷത്തേക്കയച്ചു. സർവ്വസാക്ഷിയായ സർവ്വേശ്വരൻതന്നെ സാരഥിയായി വന്നു തന്നെ നയിക്കുമ്പോരം, സർവ്വഥാ സംരക്ഷിക്കുന്നതിന്നു സന്നദ്ധനായി നില്ക്കുമ്പോരം, അർജ്ജുനനു് എന്തു ഭയപ്പെടാനാണു് ? വിജയത്തിൽ പരിപൂർണ്ണമായ വിശ്വാസത്തോടുകൂടി പാണ്ഡവന്മാർ യുദ്ധമാരംഭിച്ചു.

സൈന്യബലത്താൽ മത്തനായ ദുര്യോധനനും വാശിയോടുകൂടി യുദ്ധസന്നദ്ധനായി.

അജയ്യനായ ഭീഷ്മപിതാമഹനെ സേനാനായകനായി അഭിഷേകം ചെയ്തു. ഒമ്പതു ദിവസം അത്യുഗ്രമായ പോരാട്ടം നടന്നു. ഭീഷ്മരെ ജയിക്കുക അസാധ്യമെന്നു കണ്ട പാണ്ഡവന്മാർ അദ്ദേഹത്തെത്തന്നെ ശരണം പ്രാപിച്ചു തന്നെ നിരായുധനാക്കുവാനുള്ള ഉപായം അദ്ദേഹം അവക്കു ഉപദേശിച്ചുകൊടുത്തു. അതനുസരിച്ചു പത്താം ദിവസം അജ്ജുനൻ യുദ്ധക്കളത്തിൽ വെച്ചു ഭീഷ്മരെ ശരശയ്യയിൽ വീഴ്ത്തി. അങ്ങനെ കൗരവപക്ഷത്തിന്റെ ആത്മവിശ്വാസത്തിന്നു് അല്പമൊരു ക്ഷീണം പററിയ സന്ദർഭത്തിൽ ഈ വിവരം ധൃതരാഷ്ട്രരെ അറിയിക്കുവാനായി സഞ്ജയൻ അദ്ദേഹത്തിന്റെ അടുത്തു ചെല്ലുകയാണു്. ശ്രീ വ്യാസദേവന്റെ അനുഗ്രഹംകൊണ്ടു സഞ്ജയന്നു് യുദ്ധക്കളത്തിൽ എവിടെയും യാതൊരു ഉപദ്രവവും തട്ടാതെ പോകുവാനും എല്ലാം കാണുവാനും അറിവാനും സാധിച്ചിരുന്നു. സഞ്ജയൻ വന്നു ഭീഷ്മരുടെ പതനത്തെപ്പററി അറിയിച്ചപ്പോഠം യുദ്ധത്തിന്റെ വിവരങ്ങഠം ആദ്യം മുതൽ അറിയാനുള്ള ആഗ്രഹത്തോടുകൂടി ധൃതരാഷ്ട്രർ ചോദിക്കുന്ന ചോദ്യത്തോടുകൂടിയാണു് ഭഗവദ്ഗീത ആരംഭിക്കുന്നതു്.

## ഒന്നാമധ്യായം

ധൃതരാഷ്ട്രർ: സഞ്ജയ, എന്റെ പ്രിയപുത്രന്മാരും പാണ്ഡവന്മാരുമായി വളരെക്കാലമായുള്ള വൈരത്തെപ്പററി എനിക്കറിയാം. രാജ്യാവകാശത്തിന്നുവേണ്ടി ഇരുകൂട്ടരും യുദ്ധസന്നദ്ധരായി ധമ്മക്ഷേത്രമായ കുരുക്ഷേത്രത്തിൽ അണിനിരന്നിട്ടുണ്ടെന്നും ഞാൻ കേട്ടു. അതിന്നു ശേഷം എന്താണു് ഉണ്ടായതെന്നു് ഒന്നു വിസ്തരിച്ചു പറയൂ. കുരുക്ഷേത്രത്തിലെ ധാമ്മികാന്തരീക്ഷം അവരുടെ മനഃസ്ഥിതിയെ എങ്ങനെ ബാധിച്ചു എന്നറിയാനെനിക്കാഗ്രഹമുണ്ടു്.

സഞ്ജയൻ: മഹാരാജാവേ, അങ്ങു് ആവശ്യപ്പെട്ടപ്രകാരം ഞാൻ എല്ലാം പറയാം, കേട്ടുകൊള്ളുക. ഇരുകക്ഷികളുടെയും സൈന്യങ്ങഠം കുരുക്ഷേത്രത്തിൽ നിലയുറപ്പിച്ചപ്പോഠം, അങ്ങയുടെ മൂത്തപുത്രനും കൗരവരാജാവുമായ ദുര്യോധനൻ ദൂരെനിന്നു് എല്ലാം നോക്കിക്കണ്ടു. പാണ്ഡവസൈന്യങ്ങഠം വ്യൂഹക്രമത്തിൽ അണിയിട്ടു നില്ക്കുന്നതു കണ്ടു് അല്പം മനശ്ചാഞ്ചല്യത്തോടെ അദ്ദേഹം ഉടനെ ഗുരുനാഥനായ ദ്രോണാചാര്യരുടെ അടുത്തുചെന്നു് ഇപ്രകാരം പറഞ്ഞു: ''അല്ലയോ ഗുരുനാഥ, ദ്രുപദപുത്രനും അങ്ങയുടെ ശിഷ്യനും ബുദ്ധിമാനുമായ ധൃഷ്ടദ്യുമ്നൻ ശകടവ്യൂഹം പത്മവ്യൂഹം മുതലായ ക്രമങ്ങളിൽ അണിനിരത്തിയിട്ടുള്ള വമ്പിച്ച പാണ്ഡവസൈന്യത്തെ അങ്ങു കണ്ടാലും. ഭീമസേനനോടും അജ്ജുനനോടും തുല്യന്മാരായി അത്ഭുതപരാക്രമശാലികളായ എത്ര വില്ലാളികളാണു്. ആ ശത്രുസൈന്യത്തിലുള്ളതു്! സാത്യകി, വിരാടൻ, ദ്രുപദൻ, കാശിരാജൻ, കുന്തിഭോജൻ, ശൈബ്യൻ, അഭിമന്യു, യുധാമന്യു, ദ്രൗപദീപുത്രന്മാർ മുതലായി അനേകം മഹാരഥന്മാർ നമ്മോടു എതിരിടുവാൻ വന്നു നില്ക്കുന്നതു് അങ്ങു കാണുന്നില്ലേ? അല്ലയോ ബ്രാഹ്മണോത്തമ, നമ്മുടെ പക്ഷത്തിലും വിശിഷ്ടന്മാരായ വില്ലാളിവീരന്മാരുണ്ടെന്നതു ശരിതന്നെ. സൈന്യത്തെ ശരിക്കു നയിക്കുവാൻ കഴിവുള്ളവരാണവർ. ആചാര്യനായ അവിടുന്നു്, ഭീഷ്മപിതാമഹൻ, കണ്ണൻ, കൃപൻ, അശ്വത്ഥാമാവു്, വികണ്ണൻ മുതലായി ഒട്ടനേകം യുദ്ധവിശാരദന്മാരും ശസ്ത്രപടുക്കളുമായ മഹാരഥന്മാർ എനിക്കുവേണ്ടി ജീവൻപോലും ത്യജിക്കുവാൻ സന്നദ്ധരായിട്ടുണ്ടു്. എന്നാൽ ബലശാലിയായ ഭീഷ്മരുടെ മേൽനോട്ടത്തിലാണു് ഇരിക്കുന്നതെങ്കിലും, നമ്മുടെ സൈന്യം അപര്യാപ്തമാണെന്നും ഭീമസേനന്റെ നേതൃത്വത്തിലുള്ള പാണ്ഡവസൈന്യം വേണ്ടവണ്ണം തികവുററതാണെന്നും എനിക്കു തോന്നുന്നു. അതുകൊണ്ടു്, അല്ലയോ ആചാര്യരേ, യുദ്ധത്തിലെ വിജയം പ്രധാനമായി ഭീഷ്മരെ ആശ്രയിച്ചിരിക്കുന്നതിനാൽ, അങ്ങും മററെല്ലാവരും എല്ലാ വ്യൂഹമാഗ്ഗങ്ങളിലും അവരവരുടെ സ്ഥാനങ്ങളിൽ നിലയുറപ്പിച്ചുകൊണ്ടു്, എല്ലാ വശങ്ങളിലും സേനാനായകനായ ഭീഷ്മരെത്തന്നെ രക്ഷിക്കുവാൻ ശ്രദ്ധിക്കണം.''

ദുര്യോധനന്നുണ്ടായ സംഭ്രമം മനസ്സിലാക്കി അതു ദൂരീകരിക്കുവാനും ദുര്യോധനനെ സന്തോഷിപ്പിക്കാനുമായി പ്രതാപശാലിയും പടത്തലവനുമായ ഭീഷ്മപിതാമഹൻ, ഉറക്കെ അട്ടഹസിച്ചുകൊണ്ടു് യുദ്ധാരംഭസൂചകമായി ശംഖനാദംമുഴക്കി. ഉടനെത്തന്നെ കൗരവസൈന്യത്തിലെ മററു നേതാക്കന്മാരും, ശംഖു്,

പെരുമ്പറ, മദ്ദളം മുതലായ വാദ്യങ്ങൾ ഉറക്കെ മുഴക്കുവാൻ തുടങ്ങി. ആ യുദ്ധവാദ്യഘോഷം എല്ലാംകൂടിച്ചേർന്ന് അന്തരിക്ഷം മുഖരിതമാക്കിത്തീർത്തു.

അതു കേട്ട്, പാണ്ഡവപക്ഷത്തുനിന്നും വെള്ളക്കുതിരകളെ പൂട്ടിയ മഹത്തായ തേരിൽ സ്ഥിതിചെയ്യുന്ന ഭഗവാൻ ശ്രീകൃഷ്ണൻ പാഞ്ചജന്യമെന്നും അർജ്ജുനൻ ദേവദത്തമെന്നും പേരുള്ള തങ്ങളുടെ ശംഖുകൾ മുഴക്കി ആ പോർവിളി സ്വീകരിച്ചു. ഉടനെ ഭീമകർമ്മാവായ ഭീമസേനൻ പൗണ്ഡ്രമെന്നും ധർമ്മപുത്രൻ അനന്തവിജയമെന്നും നകുലൻ സുഘോഷമെന്നും സഹദേവൻ മണിപുഷ്പകമെന്നും പേരുള്ള തങ്ങളുടെ ശംഖുകളെടുത്തു വിളിക്കുവാൻ തുടങ്ങി. മാത്രമല്ല, വില്ലാളിവീരനായ കാശിരാജാവ്, മഹാരഥനായ ശിഖണ്ഡി, ധൃഷ്ടദ്യുമ്നൻ, വിരാടരാജാവ്, സാത്യകി, ദ്രുപദരാജാവ്, ദ്രൗപദീപുത്രന്മാർ, അഭിമന്യു തുടങ്ങി ഓരോരുത്തരും അവരവരുടെ ശംഖുകളെടുത്ത് വലിയ ശബ്ദത്തോടുകൂടി വിളിക്കുവാൻ തുടങ്ങി. അതോടുകൂടി ഉണ്ടായ വാദ്യങ്ങളുടെ ഭയങ്കര ശബ്ദം ഒന്നിച്ചു ചേർന്ന് ആകാശത്തെയും ഭൂമിയെയും മാറ്റൊലിക്കൊള്ളിച്ചുകൊണ്ട് എങ്ങും മുഴങ്ങി. അതുകേട്ട ദുര്യോധനാദികളുടെ ഹൃദയത്തിൽ സംഭ്രമം വർദ്ധിച്ചു.

ഇങ്ങനെ രണ്ടു ഭാഗത്തുള്ള സൈന്യങ്ങളും യുദ്ധസന്നദ്ധരായി നിലയുറപ്പിച്ചപ്പോൾ, അല്ലയോ മഹാരാജാവേ, കപിധ്വജനായ അർജ്ജുനൻ തന്റെ വില്ല് ഉയർത്തിപ്പിടിച്ചുകൊണ്ടു സാരഥിയായി മുന്നിലിരിക്കുന്ന ഭഗവാൻ ശ്രീകൃഷ്ണനോടു പറഞ്ഞു:

അർജ്ജുനൻ:– ''ഭഗവാനേ, അങ്ങ് എന്റെ തേര് ഇരുസൈന്യങ്ങളുടെയും മദ്ധ്യത്തിൽ നിർത്തിയാലും. യുദ്ധം ചെയ്യുവാൻ തയ്യാറായി നില്ക്കുന്ന ഇവരെ ഞാനൊന്നു കാണട്ടെ. ആരോടെല്ലാമാണ് എനിക്കു യുദ്ധം ചെയ്യേണ്ടതായിട്ടുള്ളത്? ആരെല്ലാമാണ് ദുർബ്ബുദ്ധിയായ ദുര്യോധനനു പ്രിയം ചെയ്യാനാഗ്രഹിച്ച് യുദ്ധത്തിനെത്തിയിട്ടുള്ളത്? എല്ലാം ഞാനൊന്നു നോക്കി മനസ്സിലാക്കട്ടെ.''

അർജ്ജുനന്റെ ഈ വാക്കുകേട്ട് ഭഗവാൻ രണ്ടു സൈന്യങ്ങളുടെയും മദ്ധ്യത്തിൽ, ഭീഷ്മർ ദ്രോണർ മുതലായവരുടെയും യുദ്ധസന്നദ്ധരായി നില്ക്കുന്ന മററു രാജാക്കന്മാരുടെയും മുമ്പിൽ, തേരുകൊണ്ടുപോയി നിർത്തി ഇങ്ങനെ പറഞ്ഞു: ''അല്ലയോ അർജ്ജുന, നിന്റെ ആഗ്രഹമനുസരിച്ച് ഇതാ തേര് സൈന്യമദ്ധ്യത്തിൽ നിർത്തിയിരിക്കുന്നു. യുദ്ധത്തിന്നു തയ്യാറായി നില്ക്കുന്ന കൗരവന്മാരെയും, മറെറല്ലാവരേയും നല്ലവണ്ണം നോക്കിക്കാണുക.''

അർജ്ജുനൻ ചുററും നോക്കി. ആരെല്ലാമാണ് യുദ്ധസന്നദ്ധരായി നില്ക്കുന്നത്! പിതാക്കന്മാർ, പിതാമഹന്മാർ, ഗുരുനാഥന്മാർ, അമ്മാവന്മാർ, സഹോദരന്മാർ, പുത്രന്മാർ, പൗത്രന്മാർ, സ്നേഹിതന്മാർ, ശ്വശുരന്മാർ, സുഹൃത്തുക്കൾ – ഇങ്ങനെ എവിടെ നോക്കിയാലും തനിക്കു വേണ്ടപ്പെട്ടവരും ബന്ധുക്കളും മാത്രം! ഇവരെയെല്ലാമാണോ ഈ യുദ്ധത്തിൽ താൻ വധിക്കേണ്ടതും ജയിക്കേണ്ടതും! അതാലോചിച്ചപ്പോൾ സ്വധർമ്മാനുഷ്ഠാനത്തിനുവേണ്ടി പുറപ്പെട്ട അർജ്ജുനന്റെ മനസ്സ് സ്വജനപക്ഷപാതത്തിൽ നിന്നുണ്ടായ കാരുണ്യത്താൽ പരവശമായിത്തീർന്നു. എന്നിട്ടദ്ദേഹം വിഷാദത്തോടുകൂടി കൃഷ്ണനോടു പറയുവാൻ തുടങ്ങി.

അർജ്ജുനൻ:– ''അല്ലയോ കൃഷ്ണ, ഇവിടെ മുന്നിൽ കാണുന്നവരെല്ലാം സ്വന്തം ബന്ധുക്കളാണല്ലോ. ഇവരോടാണ് ഞാൻ യുദ്ധം ചെയ്യേണ്ടതെന്നാലോചിക്കുമ്പോൾ ഹാ! എന്റെ അവയവങ്ങൾ തളരുന്നു, വായ് വരളുന്നു, ദേഹം വിറയ്ക്കുന്നു, രോമാഞ്ചമുണ്ടാകുന്നു, ഗാണ്ഡീവം കൂടി കയ്യിൽനിന്ന് താനെ വീണുപോകുന്നു; നിലത്ത് ഉറച്ചുനില്ക്കുന്നതിന്നുപോലും എനിക്കു കഴിയുന്നില്ല. മനസ്സിൽ ആകപ്പാടെ വലിയ ഒരു പരിഭ്രമം! മാത്രമല്ല, ദുർന്നിമിത്തങ്ങളാണ് ചുററും കാണുന്നത്. അതുകൊണ്ട് നമുക്കു ജയിക്കുവാൻ സാധിക്കുമോ എന്നുള്ളതും സംശയമാണ്. ജയിക്കുകയാണെങ്കിൽത്തന്നെ ഈ ബന്ധുക്കളെയെല്ലാം കൊന്നിട്ടു വേണമല്ലൊ ജയം നേടുവാൻ. സ്വജനങ്ങളെയെല്ലാം നശിപ്പിച്ചിട്ട് എന്തൊരു നന്മയാണ് ഉണ്ടാകാൻ പോകുന്നത്? ഒന്നും ഞാൻ കാണുന്നില്ല. അതുകൊണ്ട് അല്ലയോ കൃഷ്ണ, ഈ ബന്ധുക്കളെ നശിപ്പിച്ചു കിട്ടുന്ന വിജയമോ രാജ്യമോ സുഖങ്ങളോ ഒന്നും എനിക്കു വേണ്ട. സ്വജനങ്ങളൊന്നുമില്ലെങ്കിൽ ആ രാജ്യംകൊണ്ടോ സുഖാനുഭവങ്ങൾകൊണ്ടോ ജീവിതംകൊണ്ടുതന്നെയോ എന്താണൊരു

പ്രയോജനം ? ആർക്കുവേണ്ടിയാണോ രാജ്യവും സുഖാനുഭവങ്ങളുമെല്ലാം വേണമെന്നാഗ്രഹിച്ചതു് അവരെല്ലാം, അതെ, ആ ആചാര്യന്മാരും പിതാക്കന്മാരും പുത്രന്മാരുമെല്ലാംതന്നെ, ഇതാ ജീവനുംകൂടി തൃണവദ്ഗണിച്ചുകൊണ്ടു് യുദ്ധത്തിനു തയ്യാറായി നില്ക്കുന്നു. ഈ ലോകമെന്നല്ല, മൂന്നു ലോകങ്ങളും കിട്ടുമെന്നു വന്നാൽക്കൂടി ഇവരെയൊന്നും കൊല്ലുവാൻ ഞാൻ ആഗ്രഹിക്കുന്നില്ല. സഹോദരന്മാരായ കൗരവന്മാരെയെല്ലാം കൊന്നിട്ടു് എന്തൊരു സുഖമാണുണ്ടാകുവാൻ പോകുന്നതു് ? മാത്രമല്ല വംശനാശം ചെയ്യുന്നതുകൊണ്ടുള്ള മഹാപാപം ഉണ്ടാകുകയുംചെയ്യും. അതുകൊണ്ടു് അല്ലയോ കൃഷ്ണ, ബന്ധുക്കളായ കൗരവന്മാരെ കൊന്നു് സുഖമായിരിക്കാമെന്നു വിചാരിക്കുന്നതു് വിഡ്ഢിത്തമല്ലെ ? ലോഭാന്ധന്മാരായ അവർ കുലക്ഷയംകൊണ്ടുള്ള ദോഷവും മിത്രദ്രോഹംകൊണ്ടുള്ള പാപവും കാണുന്നില്ലെങ്കിലും വംശനാശംകൊണ്ടുള്ള പാപം ശരിക്കറിയാവുന്ന നാം ഈ സ്വജനവധത്തിൽനിന്നും പിന്തിരിയേണ്ടതല്ലേ ?

അല്ലയോ വൃഷ്ണിവംശാലങ്കാരഭൂതനായ കൃഷ്ണ, കുലം നശിക്കുന്നതോടുകൂടി പരമ്പരാഗതങ്ങളായ ആചാരങ്ങൾ നശിച്ചു്, സർവ്വത്ര അധർമ്മം വ്യാപിക്കും. അങ്ങനെ വംശം അധർമ്മത്തിൽ മുഴുകുന്നതോടുകൂടി ചാരിത്രശുദ്ധിയുള്ള കുലസ്ത്രീകൾകൂടി വ്യഭിചാരാദിദോഷങ്ങളിലേപ്പെട്ടു് വർണ്ണസങ്കരത്തിന്നു വഴി തെളിയിക്കും. അതു കുലം നശിപ്പിച്ചവൎക്കും കുലത്തിലുള്ളവൎക്കും മാത്രമല്ല, പിണ്ഡദാനവും ഉദകക്രിയയും ചെയ്യുവാൻ ആളില്ലാതാകുന്നതിനാൽ, പിതൃക്കൾക്കുകൂടി നരകാനുഭവത്തിന്നു കാരണമായിത്തീരും. ജാത്യാചാരങ്ങളും കുലാചാരങ്ങളും ഇല്ലാതാകുന്നതിനാൽ ജീവിതവ്യവസ്ഥതന്നെ താറുമാറാകും. അങ്ങനെ കുലക്ഷയംകൊണ്ടുള്ള ദോഷങ്ങൾക്കു കാരണഭൂതന്മാരാകുന്നവൎക്കു് നിത്യനരകാനുഭൂതിയാണു് ഫലമെന്നു ജ്ഞാനികൾ പറഞ്ഞു ഞാൻ കേട്ടിട്ടുണ്ടു്.

കഷ്ടം ! രാജ്യസുഖത്തിലുള്ള അത്യാശകൊണ്ടു് എത്ര വലിയ ഒരു പാപം ചെയ്യുവാനാണു് ഞാൻ തുനിഞ്ഞതു് ! സ്വജനങ്ങളെ കൊല്ലുന്നതിനുപകരം നിരായുധനായിരിക്കുന്ന എന്നെ കൗരവന്മാർ കൊല്ലുകയാണെങ്കിൽ അതുപോലും എനിക്കു ക്ഷേമത്തിന്നായിരിക്കുമെന്നു ഞാൻ കരുതുന്നു. അതുകൊണ്ടു പ്രതികാരബുദ്ധിയും ആയുധവും ഞാൻ ഉപേക്ഷിക്കുകയാണു്.

ഇങ്ങനെ പറഞ്ഞുകൊണ്ടു് ശോകാകുലനായ അർജ്ജുനൻ ആ യുദ്ധഭൂമിയിൽ അമ്പും വില്ലും ഉപേക്ഷിച്ചു തേരിന്നുള്ളിൽ ഇരിപ്പായി.

---

# പുസ്തകാഭിപ്രായം

## 1. NARAYANEEYAM

By Melpathur Narayana Bhattathiri
Translated by Swami Tapasyananda
Price:–Board Rs. 15/-. Calico:– Rs. 25/-.

## 2 SRIRAMAKRISHNAKARNAMRITAM

By Ottur Bala Bhatta
Translated by Swami Tapasyananda
Sri Ramakrishna Math, Mylapore, Madras – 4.
Price: Rs. 4. 50/-

Narayaneeyam has long enjoyed popularity and esteem as a devotional poem in Kerala though little known elsewhere in India. The present volume is a translation of this great Sanskrit work into English prose designed to familiarise it to a wider circle of readers.

The poet Melpathur Narayana Bhattathiri was a versatile genius who lived in Kerala during the latter part of the sixteenth and early decades of the seventeenth centuries. He is believed to have lived to a ripe age and has produced works of great merit on a variety of subjects. But his eternal fame rests on the Narayaneeyam which he wrote at the age of twenty - seven.

Narayaneeyam is a hymn addressed to Sri Krishna, the deity of Guruvayoor Temple. As many unfamiliar with the book suppose, it is not merely the praise of a local deity and therefore of only parochial interest. As the translator Swami Tapasayananda points out, it is at once a hymn and a kavya of great literary merit. It has for its theme the sublime subject of Bhagavata itself. The Narayaneeyam condenses the entire Bhagavata into one thousand verses. The result is a flawless replica of the original. Such a feat is perhaps unparallelled in any literature.

But the real greatness of the poem consists in the harmonious blending of thought and spiritual emotion before which all its literary excellences pale into insignificance. The poem is of great significance to students of the Bhakti tradition and the Bhagavata cult of which it is one of the choicest products. In a fairly long introduction the translator has shed light on these aspects of the poem which even in Kerala long familiarity has only tended to obscure. It can be said without exaggeration that the learned introduction is a guide to the philosophy of the Bhagavata and the Bhakti cult.

This volume gives the whole text of Narayaneeyam, with the English rendering following each verse. The translation captures all the elegance of the original without sounding archaic. Allusions and references to philosophical doctrines are saccinctly explained at the end of the book. One commendable feature of this volume is its three appendices. The first gives a brief history of the Guruvayoor temple and the third gives cross references to the Bhagavata; one is informative and the other is highly useful for a comparative study. The second relates anecdotes about the poet, culled from various sources.

Sri Ramakrishna Karnamritam by Ottur Unni Nambudiripad has something essential in common with Narayaneeyam. Both Poets are devotees of the Lord of Guruvayoor and their works belong to the same genre of devotional poetry. Though the latter work is a hymn on Sri Ramakrishna the poet's unitive vision born of love obviates any difference between the deity of the temple and the saint of Dakshineswar. Composed in our own time, it assures us that the Bhakti tradition is still vigorously alive and in the post—Ramakrishna period it has gained a unique depth and universality. The stream of Bhakti poetry which has nourished not only religion but also every literature in India became stagnant with poetic conventions and polluted with the admixture of erotic poetry in the middle ages. This work silently proclaims that the jnana and vairagya irradiated by the life of Sri Ramakrishna has cleansed and enlivened it once again.

Sri Ottur belongs to the long tradition of Ubhaya Kavis of which Kerala has always been proud. Ubhaya Kavi is one who can compose both in Sanskrit and the vernaculars with equal facility. Sri Ramakrishna Karnamritam is one of his Sanskrit works. Swami Tapasyananda has rendered the verses into clear readable English prose. The Sanskrit text is given in Nagari script. The introduction gives an account of the poet and his work and also a critical assessment of the poem in question.

Both the books reviewed have come out in excellent format. But in contrast with the first of these two, second, and smaller Karnamritam has paid heavy dues to the printer's devil.

— M. C. Ramanarayanan

## The Sage of Vasishtha Guha - the last [phase

BY SWAMI NIRVEDANANDA

Price Rs. 4. 00

Sri M. P. SRIVASTAVA

153, Rajendranagar, Lucknow - 226004.

In these days when the need for spiritual values are felt more than ever, no literature on such matters can be superfluous. The study of the lives of some saints is enough to make us grow spiritually and widen our vision. Srimat Swami Purushothamanandaji Maharaj was a saint of that order. "The sage of Vasishtha Guha -the last phase" a booklet of fiftysix pages by Srimat Swami Nirvedananda is a supplement to the earlier 'Life of Swami Purushothamananda" by the same author. This book which deals with the last two years of the Swamiji's

life reveals his greatness awakening in us spiritual aspirations. Within the short span of two years, he had blessed everyone of his devotees in one way or other, discerning the needs of each. Though most of his life was spent in Vasishtha Guha in the Himalayas, he found time to shower grace on his devotees even in Kerala.

This slim volume relates some important events of the closing days of the Swamiji's life. The author presents many incidents that reveal the varied aspects of his heroic personality. These anecdotes speak of the love and compassion with which the swamiji treated his disciples, devotees and strangers. The contents of the two appendices are spiritully inspiring.

The style is simple and readable. The narratives are so lively that the book makes entertaining reading also. – V. K. Nair.

# വാർത്തകൾ

1976 ഏപ്രിൽ 29-ാംനു- മഹാസമാധി പ്രാപിച്ച ശ്രീമദ് ഈശ്വരാനന്ദസ്വാമികളുടെ സ്മരണയ്ക്കായി മേയ് 11-ാം തീയതി ആശ്രമത്തിലെ ശ്രീരാമകൃഷ്ണക്ഷേത്രത്തിൽവെച്ച്, വിശേഷാൽ ഷോഡശോപചാരപൂജയും ഹോമവും വചനാമൃതപാരായണവും മററും ഉണ്ടായിരുന്നു. ഉച്ചയ്ക്കുണ്ടായ വിഭവസമൃദ്ധമായ സദ്യയിൽ ആയിരത്തിലധികംപേർ പങ്കെടുത്തു. ദരിദ്രനാരായണസേവയും ഉണ്ടായിരുന്നു. കേരളത്തിലെ വിവിധ സമ്പ്രദായങ്ങളിൽപ്പെട്ട നാല്പതോളം സന്ന്യാസിമാരെ വസ്ത്രവും ദക്ഷിണയും നൽകി പൂജിക്കുകയുണ്ടായി. അന്നത്തെ ഭക്തജനസമ്മേളനത്തിൽവെച്ച് **ഈശ്വരാനന്ദസ്വാമിസ്മാരകനിധി** എന്നപേരിൽ ഒരു ഫണ്ടു രൂപീകരിക്കുവാനും അതിൽനിന്നുണ്ടാകുന്ന ആദായംകൊണ്ട്, പ്രശസ്തമായ നിലയിൽ എസ്. എസ്. എൽ. സി. പാസ്സാകുന്ന അർഹനായ ഒരു ദരിദ്രവിദ്യാർത്ഥിക്കു ഉപരിവിദ്യാഭ്യാസത്തിനുവേണ്ട സഹായം നൽകുന്നതിനും തീരുമാനിച്ചിട്ടുണ്ട്. ഫണ്ടിലേയ്ക്കു സംഭാവനചെയ്യുവാൻ ആഗ്രഹിക്കുന്നവർ 'ഈശ്വരാനന്ദസ്വാമിസ്മാരകനിധിയിലേയ്ക്കു' എന്നു പ്രത്യേകം എഴുതി, പ്രസിഡണ്ട്, ശ്രീരാമകൃഷ്ണാശ്രമം, പുറനാട്ടുകര, തൃശ്ശൂർ എന്ന മേൽവിലാസത്തിൽ അയയ്ക്കേണ്ടതാണ്. എല്ലാ സുഹൃത്തുക്കളുടെയും സഹായസഹകരണങ്ങൾ പ്രതീക്ഷിക്കുന്നു.

* * * * *

പൂങ്കുന്നം വിവേകാനന്ദവിജ്ഞാനഭവനത്തിൽ 'വിവേകാനന്ദ സ്റ്റഡി സർക്കിൾ' എന്ന പേരിൽ, പ്രധാനമായി കോളേജുവിദ്യാർത്ഥികളെ ഉദ്ദേശിച്ച് ഒരു സംഘടന രൂപീകരിച്ചിരിക്കുന്നു. സ്റ്റഡിസർക്കിളിന്റെ ആഭിമുഖ്യത്തിൽ ഞായറാഴ്ചതോറും രണ്ടു മണിമുതൽ നാലു മണിവരെ വിവിധ വിഷയങ്ങളെപ്പററിയുള്ള ചർച്ചകൾ നടന്നുവരുന്നു. വിജ്ഞാനഭവനത്തിൽവെച്ച് എല്ലാ ശനിയാഴ്ചയും വൈകുന്നേരം നാലരമണി മുതൽ ആറു മണിവരെ പ്രൊ. വി. വൈദ്യലിംഗശർമ്മയുടെ നാരായണീയപ്രഭാഷണവും നടക്കുന്നുണ്ട്. എല്ലാ ദിവസവും അഞ്ചരമണിക്കു ശേഷമുള്ള ഭജനയിൽ ധാരാളം കുട്ടികൾ പങ്കെടുത്തുവരുന്നു.

* * * * *

കാലടി ശ്രീരാമകൃഷ്ണഅദ്വൈതാശ്രമത്തിലെ ക്ഷേത്രപ്രതിഷ്ഠാമഹോത്സവം മെയ് 4-ാം നു-ശ്രീശങ്കരജയന്തി ആഘോഷത്തോടുകൂടി സമാപിച്ചിരിക്കുന്നു. ശ്രീമദ് ഈശ്വരാനന്ദസ്വാമികളുടെ മഹാസമാധി പ്രമാണിച്ച് ഏപ്രിൽ 29മുതൽ മെയ് 3വരെയുള്ള പരിപാടികൾ നിർത്തിവെക്കുകയും 3-ാംതീയതി ശ്രീ ശക്രാനന്ദസ്വാമികളുടെ അദ്ധ്യക്ഷതയിൽ ഒരു അനുസ്മരണയോഗം കൂടുകയും ചെയ്തു. തുടന്നു രണ്ടു ദിവസങ്ങളിലുണ്ടായ ജയന്തി സമ്മേളനങ്ങളിൽ പല സന്ന്യാസിവര്യന്മാരും പണ്ഡിതശ്രേഷ്ഠന്മാരും മന്ത്രിമാരും പങ്കെടുത്തിരുന്നു. 21 ദിവസങ്ങൾ നീണ്ടുനിന്ന പ്രതിഷ്ഠാമഹോത്സവം കാലടിയുടെ ചരിത്രത്തിൽ അഭൂതപൂർവ്വവും അവിസ്മരണീയവുമായ ഒരു സംഭവമായി അവശേഷിക്കുന്നു.

* * * * * *

ജൂൺമാസത്തെ ഏകദിന ആദ്ധ്യാത്മികഅന്തര്യോഗം ജൂൺ പതിമൂന്നാം തീയതി ഞായറാഴ്ചയാകുന്നു.

# പ്രബുദ്ധകേരളം




ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

| വാല്യം 61 | 1976 ജൂലായ് | ലക്കം 7 |
|---|---|---|

## അമൃതവാണി

വിഗ്രഹാരാധന തെററാണെന്നതു് പുതുമ പോയ ഒരു പറച്ചിലായിരിക്കുന്നു. ഒരു ചോദ്യവും കൂടാതെ അതെടുത്തു വിഴുങ്ങുകയാണിന്നു്. ഒരിക്കൽ ഞാനുമങ്ങനെ കരുതി; അതിന്നു പ്രായശ്ചിത്തമായി, വിഗ്രഹങ്ങളിലൂടെ സർവ്വവും സാക്ഷാത്കരിച്ചെടുത്ത ഒരു മനുഷ്യൻെറ കാല്ക്കലിരുന്നു് എനിക്കു് എൻെറ പാഠം പഠിക്കേണ്ടിവന്നു. ഞാൻ രാമകൃഷ്ണപരമഹംസരെയാണു് പരാമർശിക്കുന്നതു്. വിഗ്രഹാരാധന അത്തരം രാമകൃഷ്ണ പരമഹംസന്മാരെ ഉളവാക്കുമെങ്കിൽ, എന്താണു് നിങ്ങൾ കൈക്കൊള്ളാൻ ഭാവം — പരിഷ്കർത്താവിൻെറ വിശ്വാസപ്രമാണമോ ? എത്രയെങ്കിലും വിഗ്രഹങ്ങളോ ? എനിക്കൊരു മറുപടി വേണം. വിഗ്രഹാരാധനയിലൂടെ രാമകൃഷ്ണപരമഹംസന്മാരെ ഉളവാക്കാമെങ്കിൽ ഒരായിരം വിഗ്രഹങ്ങൾ കൂടെ കൈക്കോണ്ടോളൂ. നിങ്ങളുടെ യത്നത്തെ ഈശ്വരൻ അനുഗ്രഹിക്കട്ടെ! ഉദാരമായ അത്തരം പ്രകൃതികൾ ഏതു് ഉപായത്തിലൂടെയും ഉളവാക്കുക. എന്നിട്ടും വിഗ്രഹാരാധനയെ ഭർത്സിക്കുന്നു! എന്തുകൊണ്ടു് ? ആർക്കും തിട്ടമില്ല. പല നൂററാണ്ടുകൾക്കു മുമ്പു് ഏതോ ഒരു യഹൂദൻ അതിനെ തിരസ്കരിച്ചുപോലും! എന്നുവെച്ചാൽ സ്വന്തം വിഗ്രഹമൊഴിച്ചു് മററുള്ളവരുടെ വിഗ്രഹങ്ങളെയൊക്കെ അയാൾ തിരസ്കരിച്ചു: സുന്ദരമായ ഏതെങ്കിലും രൂപത്തിലോ പ്രതിരൂപത്തിലോ ഈശ്വരനെ പ്രതിനിധാനം ചെയ്താൽ അതൊരു ഭയങ്കര തെററാണു്, പാപമാണു്. എന്നാൽ ഇരുവശത്തും രണ്ടു ദേവദൂതന്മാരുമായി മുകളിൽ മേഘം തൂങ്ങിനില്ക്കുന്ന ഒരു പെട്ടകം ഈശ്വരൻെറ പ്രതിനിധിയായാൽ അതു പവിത്രാണാം പവിത്രമാകുമത്രെ! ഈശ്വരൻ പ്രാവിൻെറ ആകൃതിയിൽ വന്നാൽ അതു പാവനമാണു്; പശുവിൻെറ വടിവിൽ വന്നാലോ അതു് അവിശ്വാസികളുടെ അന്ധവിശ്വാസമായി; അതു തിരസ്കരിക്കണം. ഇതാണു ലോകഗതി. ഇതുകൊണ്ടാണു് കവി പാടുന്നതു്. ''മർത്ത്യരായ നാം എത്ര വിഡ്ഢികളാണു്!'' മററുള്ളവരുടെ കണ്ണിലൂടെ നോക്കിക്കാണുക എത്ര പ്രയാസം! അങ്ങനെ ചെയ്യാത്തതാണു് മനുഷ്യരാശിയുടെ വിന. അതാണു് വിദ്വേഷത്തിൻെറയും അസൂയയുടെയും വക്കാണത്തിൻെറയും പോരാട്ടത്തിൻെറയും അടിത്തറ.

— വിവേകാനന്ദസാഹിത്യസർവ്വസ്വം III. 109

# അർജ്ജുനവിഷാദയോഗം

ശുദ്ധാനന്ദസ്വാമി

ഇന്നു് പാശ്ചാത്യപൗരസ്ത്യഭേദമോ ജാതി മതവ്യത്യാസമോ കൂടാതെ ശ്രേയോൎത്ഥികളായ സകലജനങ്ങളാലും ആദരിക്കപ്പെട്ടുവരുന്ന ഒരു വിശിഷ്ടഗ്രന്ഥമാകുന്നു ഗീത. മനുഷ്യജീവിതത്തെ മൃഗീയതയിൽനിന്നുയൎത്തി ദിവ്യത്വത്തിലെത്തിക്കുവാനുള്ള മാൎഗ്ഗമാണു് അതു കാണിച്ചുതരുന്നതു്. ഭാരതീയസംസ്കാരത്തിൻെറയും സനാതനധൎമ്മത്തിൻെറയും പ്രമാണഭൂതങ്ങളായ വേദവേദാന്തങ്ങളിൽ പ്രതിപാദിച്ചിട്ടുള്ള വിഷയങ്ങളുടെയെല്ലാം സാമാന്യജ്ഞാനം നേടുവാൻ ഭഗവദ്ഗീതയെന്ന ചെറിയ ഗ്രന്ഥം സഹായകമായിത്തീരുന്നു. മാത്രമല്ല അതു ശ്രുതിയുടെയും സ്മൃതിയുടെയും സമന്വയവുമാകുന്നു. മനുഷ്യജീവിതത്തെ നിയന്ത്രിക്കുന്നതു് രണ്ടു വിധത്തിലുള്ള ആചാരങ്ങളാണു്, സദാചാരവും സാമൂഹ്യാചാരവും. സമുദായത്തിന്നു് എന്നെന്നും ആദരണീയങ്ങളായിട്ടുള്ള നിത്യമൂല്യമുൾക്കൊള്ളുന്ന ആചാരങ്ങളെയാണു് സദാചാരങ്ങളെന്നു പറയുന്നതു്. സത്യം, ധൎമ്മം, അസ്തേയം, അഹിംസ മുതലായി ശ്രുതിയിൽ പ്രതിപാദിക്കപ്പെടുന്ന സദാചാരങ്ങൾക്കു് കാലദേശാദിഭേദങ്ങളെക്കൊണ്ടു് യാതൊരു മാററവും വരുകയില്ല. ജീവിതത്തിന്നു ശാശ്വതമായ മൂല്യം നൽകുന്ന ആദ്ധ്യാത്മികസാധനകളായി അവ എന്നെന്നും നിലനില്ക്കുന്നു. കാലദേശങ്ങൾക്കനുസരിച്ചു് സമുദായത്തിൽ മാറിക്കൊണ്ടിരിക്കുന്ന നിയമങ്ങളും ആചാരങ്ങളും അനുഷ്ഠാനങ്ങളും പെരുമാററച്ചട്ടങ്ങളും മററും സ്മൃതികളിൽ വിവരിക്കപ്പെടുന്നു. ശ്രുതിപ്രതിപാദിതങ്ങളായ ആദ്ധ്യാത്മികമൂല്യങ്ങൾക്കു കോട്ടംവരാത്ത വിധത്തിൽ ജീവിതത്തെ എങ്ങനെ സമുദായത്തിൽ ഇണക്കിക്കൊണ്ടുപോകാമെന്നു് ഉപദേശിച്ചുതരുന്നതു് സ്മൃതികളാണു്. ഇങ്ങനെ രണ്ടുവിധത്തിലുള്ള ആചാരങ്ങളുടെയും സമഗ്രമായ ജ്ഞാനം ഗീതയിൽനിന്നു കിട്ടുന്നതുകൊണ്ടാണു് അതു ശ്രുതിയും സ്മൃതിയും കൂടിച്ചേൎന്നതാണെന്നു പറയുന്നതു്. ഒരേസമയത്തു് ഇതുരണ്ടും കൂട്ടിച്ചേൎത്തു് മഹത്തായ തത്ത്വങ്ങളെ ജീവിതത്തിൽ പ്രായോഗികമാക്കാനുള്ള മാൎഗ്ഗങ്ങൾ കാണിച്ചുതരുന്നുവെന്നുള്ളതാണു് ഗീതയുടെ ശ്രേഷ്ഠതക്കുള്ള പ്രധാന കാരണം. എന്തായിത്തീരണമെന്നും എന്തു ചെയ്യണമെന്നും മനുഷ്യനെ പഠിപ്പിക്കുന്ന, അഭ്യുദയനിഃശ്രേയസങ്ങൾക്കു് മനുഷ്യനെ സമൎത്ഥനാക്കുന്ന, സമ്പൂൎണ്ണവിദ്യയാണു് ശ്രുതിസ്മൃതികളുടെ ഈ സമന്വയം.

ഗീതയിലെ ഓരോ അദ്ധ്യായത്തിൻെറയും അവസാനത്തിൽ ഈ ഗ്രന്ഥം ഭഗവാനുപദേശിക്കുന്ന ഉപനിഷത്താണെന്നും ബ്രഹ്മവിദ്യയാണെന്നും യോഗശാസ്ത്രമാണെന്നും പ്രത്യേകം എടുത്തുപറയുന്നുണ്ടു്. (ഭഗവദ്ഗീതാസൂപനിഷത്സു ബ്രഹ്മവിദ്യായാം യോഗശാസ്ത്രേ.) വേദാന്തത്തെയല്ലേ ഉപനിഷത്തെന്നു പറയുന്നതു്? പിന്നെ മഹാഭാരതാന്തർഗതമായ ഗീതയെ എങ്ങനെ ഉപനിഷത്തെന്നു പറയാമെന്നു പലരും സംശയിക്കാറുണ്ടു്. ഇതിഹാസത്തിലോ പുരാണത്തിലോ ഏതിലായാലും അദ്ധ്യാത്മവിദ്യാപ്രതിപാദകങ്ങളും ഋഷിമാരാൽ ഉപദിഷ്ടങ്ങളും പരിപാവനങ്ങളുമായ ഗ്രന്ഥതല്ലജങ്ങളെ ഉപനിഷത്തുകളായി പരിഗണിക്കുന്നതിന്നു വിരോധമില്ല. ഇവിടെ അദ്ധ്യാത്മജ്ഞാനനിരതന്മാരായ ഋഷിപുംഗവന്മാരാലുപജ്ഞാതങ്ങളായ ഉപനിഷത്തുകളുടെയെല്ലാം സാരാംശം ഇതിലടങ്ങിയിട്ടുണ്ടെന്നു മാത്രമല്ല അതു് കൂടുതൽ സുഗമവും സുഗ്രഹവുമായ രീതിയിൽ വിവരിച്ചിട്ടുമുണ്ടു്. അതുകൊണ്ടു് സർവ്വോപനിഷത്സാരസംഗ്രഹമായ ഗീതയെ ഉപനിഷത്തെന്നു പറയുന്നതിൽ യാതൊരു അസാംഗത്യവുമില്ല.

സൎവ്വോപനിഷദോ ഗാവോ
ദോഗ്ധാ ഗോപാലനന്ദനഃ
പാൎത്ഥോ വത്സഃ സുധീർഭോക്താ
ദുഗ്ദ്ധം ഗീതാമൃതം മഹത്.

എന്ന ധ്യാനശ്ലോകത്തിൽ അതു വ്യക്തമായി പറഞ്ഞിട്ടുമുണ്ട്. ആദ്ധ്യാത്മികമായും ഭൗതികമായും ജീവിതത്തെ സമ്പുഷ്ടമാക്കുവാനുള്ള എല്ലാ മാർഗ്ഗങ്ങളെപ്പററിയും വിവരിക്കുന്നതുകൊണ്ട് ഗീതയ്ക്കും ഉപനിഷത്തുകളോടു തുല്യമായ സ്ഥാനം കൊടുത്തിരിക്കുന്നു. പ്രപഞ്ചരഹസ്യങ്ങളിലേയ്ക്കാണ്ടിറങ്ങി ജീവന്റെയും ജഗത്തിന്റെയും ഈശ്വരന്റെയും യാഥാർത്ഥ്യത്തെപ്പററി വിചാരം ചെയ്ത് അഖണ്ഡസച്ചിദാനന്ദസ്വരൂപമായ ആത്മാവിനെപ്പററി പ്രതിപാദിക്കുന്നതാണ് ബ്രഹ്മവിദ്യ. ആ ആത്മജ്ഞാനത്തെപ്പററി ജനങ്ങളെ ബോധവാന്മാരാക്കുക എന്നുള്ളതാണ് ഗീതാചാര്യന്റെ ഉദ്ദേശം. വേദാന്തപ്രതിപാദിതമായ ആത്മജ്ഞാനം നേടുവാനുള്ള വിവിധ മാർഗ്ഗങ്ങളെപ്പററി പ്രതിപാദിക്കുന്നതുകൊണ്ട് ഇതിനെ യോഗശാസ്ത്രമെന്നും പറയുന്നു. ഭൗതികശാസ്ത്രത്തിൽ സിദ്ധാന്തങ്ങളെയും പ്രായോഗികരീതികളേയുംപററി പഠിപ്പിക്കുന്നതുപോലെത്തന്നെ ഗീതാചാര്യൻ അദ്ധ്യാത്മശാസ്ത്രത്തിന്റെ സിദ്ധാന്തങ്ങളെയും പ്രായോഗികമാർഗ്ഗങ്ങളെയുംപററി പഠിപ്പിക്കുകയാണ് ചെയ്യുന്നത്. അതുകൊണ്ടാണ് ബ്രഹ്മവിദ്യായാം യോഗശാസ്ത്രേ എന്ന രണ്ടു വിശേഷണങ്ങളും കൊടുത്തിരിക്കുന്നത്. അതനുസരിച്ച് പതിനെട്ട് അദ്ധ്യായങ്ങളെയും ഓരോ തരത്തിലുള്ള യോഗങ്ങളായി നാമകരണം ചെയ്തിരിക്കുന്നു. കർമ്മയോഗം, സാംഖ്യയോഗം, ജ്ഞാനവിജ്ഞാനയോഗം, സന്ന്യാസയോഗം, ശ്രദ്ധാത്രയവിഭാഗയോഗം, വിഭൂതിയോഗം മുതലായി ഓരോന്നും ലക്ഷ്യത്തിലെത്തുവാനുള്ള ഓരോ മാർഗ്ഗങ്ങളെപ്പററി പ്രതിപാദിക്കുന്നതാണ്. എല്ലാംകൂടി അവസാനം മോക്ഷസന്ന്യാസയോഗത്തിൽ ചെന്നവസാനിക്കുന്നു. ആ നിലയ്ക്ക് അവയുടെ യോഗനാമം അന്വർത്ഥവുമാണ്. എന്നാൽ ഒന്നാമത്തെ അദ്ധ്യായത്തിന്ന് അർജ്ജുനവിഷാദയോഗമെന്ന നാമകരണം ചെയ്തതിന്റെ ഔചിത്യത്തെപ്പററി പലരും സംശയിക്കാറുണ്ട്. അവരുടെ വാദങ്ങളെ ഇങ്ങനെ സംഗ്രഹിക്കാം:—

സച്ചിദാനന്ദപ്രാപ്തിയാകുന്ന ജീവിതലക്ഷ്യത്തിലേയ്ക്കു മനുഷ്യനെ നയിക്കുകയാണ് ഗീതയുടെ ലക്ഷ്യമെങ്കിൽ, അതിന്നുള്ള ഓരോ മാർഗ്ഗങ്ങളെയാണ് യോഗമെന്ന നാമംകൊണ്ട് ഉദ്ദേശിക്കുന്നതെങ്കിൽ, അർജ്ജുനന്റെ വിഷാദത്തെപ്പററി മാത്രം വിവരിക്കുന്ന ഒന്നാമധ്യായം ഒരു യോഗമാകുവാനർഹതയുള്ളതല്ല. അതിൽ ഭഗവാന്റെ യാതൊരു ഉപദേശവും ഇല്ലതാനും. മാത്രമല്ല, 'നായമാത്മാ ബലഹീനേന ലഭ്യഃ' എന്ന് ഉപനിഷത്തിൽ പ്രത്യേകമായി പറയുന്നതുകൊണ്ട്, മനോബലമില്ലാത്ത ഒരാൾക്ക് ആത്മജ്ഞാനം നേടുക സാധ്യമല്ല. സ്വജനപക്ഷപാതംകൊണ്ടുള്ള ശോകമോഹങ്ങൾക്കധീനനായി ദുർബ്ബലമനസ്സനായിത്തീന്ന അർജ്ജുനനെ ആത്മജ്ഞാനോപദേശത്തിന്ന് പാത്രമാക്കിയതും ശരിയായില്ല. ദുഃഖം, ദൗർമ്മനസ്യം മുതലായവയെ യോഗത്തിന്നു വിഘ്നങ്ങളായിട്ടു പതഞ്ജലി തന്റെ യോഗസൂത്രങ്ങളിൽ (1. 31.) പ്രത്യേകം പറയുന്നുമുണ്ട്. യോഗം ഉപദേശിക്കുവാനും അനുഷ്ഠിക്കുവാനും പ്രശാന്തവും പരിപാവനവുമായ ഒരു പ്രദേശമാണ് വേണ്ടതു്. അതിഭീഷണവും ശബ്ദസങ്കുലവും സർവ്വഥാ ചിത്തവിക്ഷേപകരവുമായ യുദ്ധഭൂമിയെ ഗീതോപദേശത്തിന്ന് തിരഞ്ഞെടുത്തതിലും തീരെ ഔചിത്യമില്ല. ... ഇങ്ങനെ പോകുന്നു അവരുടെ വാദഗതികൾ.

പ്രഥമദൃഷ്ടിയിൽ ശരിയാണെന്നു തോന്നുന്ന ഈ വാദമുഖങ്ങൾ വ്യാസന്റെ ഔചിത്യബോധമില്ലായ്മയെയാണല്ലൊ സൂചിപ്പിക്കുന്നതു്. അതുകൊണ്ട് അവയെപ്പററി ചിന്തിക്കുന്നതു സംശയനിവാരണത്തിന്ന് ഉതകുന്നതായിരിക്കും. ഒന്നാമതായി അർജ്ജുനവിഷാദം എങ്ങനെ യോഗമായിത്തീരുന്നുവെന്നാലോചിക്കാം. ശ്രീകൃഷ്ണനും അർജ്ജുനനും ബാല്യംമുതൽക്കേ കൂട്ടുകാരാണ്. പാണ്ഡവർക്കു എന്തൊരു വിഷമം വരുമ്പോഴും അവർ ശ്രീകൃഷ്ണനെ അഭയംപ്രാപിക്കുന്നു; കൃഷ്ണൻ അവരെ രക്ഷിക്കുകയും ചെയ്യുന്നു. അർജ്ജുനന്നു വേണ്ടതെല്ലാം കൊടുക്കുവാൻ അദ്ദേഹം എപ്പോഴും ഉത്സുകനാണ്. തന്റെ അഭീഷ്ടസിദ്ധിക്കുവേണ്ട എല്ലാ സഹായവും ഉപദേശങ്ങളും അർജ്ജുനന്നു കിട്ടിക്കൊണ്ടിരുന്നു. തീർത്ഥയാത്രക്കാലത്തു്, സന്ന്യാസിവേഷധാരിയായി ദ്വാരകയിൽ ചെല്ലുന്ന അർജ്ജുനന്ന് സുഭദ്രാഹരണത്തിന്നുവേണ്ട സഹായവുംകൂടി ശ്രീകൃഷ്ണനാണ് ചെയ്യുന്നതു്. അന്ന് സ്വന്തം സഹോദരിയെ അപഹരിച്ചു കുലത്തെ അപമാനിച്ചതുകൊണ്ട് ക്രുദ്ധനായിത്തീരുന്ന ബലരാമനെയും

കൂട്ടരെയും സമാധാനിപ്പിച്ച് അർജ്ജുനനെ രക്ഷി ക്കുന്നതും കൃഷ്ണനാണ്. ഇങ്ങനെ തനിക്കുവേണ്ടി എന്തും ചെയ്യുന്ന ഒരു ഉററ സ്നേഹിതനായി സർവ്വേശ്വരനും സർവ്വശക്തനുമായ ശ്രീകൃഷ്ണനെ ലഭിച്ചിട്ട് ഇതെവരെ അർജ്ജുനൻ എങ്ങനെയാ ണ് ജീവിച്ചതു് ? എന്താണ് ആഗ്രഹിച്ചതു് ? തൻെറ ദാരിദ്ര്യം മുഴുവൻ തീർക്കാൻ കഴിവുള്ള മഹാരാജാവിൻെറ അടുത്തുപോയി മത്തങ്ങയും കുമ്പളങ്ങയും ചോദിക്കുന്നതുപോലെ, ജീവിത ത്തിലെ പ്രശ്നങ്ങളെല്ലാം പരിഹരിച്ച്, നിത്യ മായ ശാന്തിയും സമാധാനവും നൽകുവാൻ കഴി വുള്ള ഭഗവാൻെറ അടുത്തുനിന്നും അർജ്ജുനൻ ആഗ്രഹിച്ചതു് ഭൗതികമായ സുഖഭോഗങ്ങൾ മാത്രമായിരുന്നു.

കഠോപനിഷത്തിൽ, മനുഷ്യൻ അനുവ ർത്തിക്കുന്ന മാർഗ്ഗങ്ങളെ രണ്ടായി വേർതിരിച്ച് ഇങ്ങനെ പറയുന്നുണ്ട്:

അന്യത്ശ്രേയോഽന്യദുതൈവ പ്രേയ-
സ്തേ ഉഭേ നാനാർത്ഥേ പുരുഷം സിനീതഃ
തയോഃ ശ്രേയ ആദദാനസ്യ സാധു ഭവതി
ഹീയതേഽർത്ഥാദ് യ ഉ പ്രേയോ വൃണീതേ.''

(കഠ. 2. 1.)

(മോക്ഷത്തിന്നു സാധനമായിത്തീരുന്ന ശ്രേയസ്സ് വേറെയാണ്; ലൗകികാഭ്യുദയത്തിന്നു സാധനമായിത്തീരുന്ന പ്രേയസ്സ് വേറെയാണ്. വ്യത്യസ്തമായ പ്രയോജനങ്ങളോടുകൂടിയ അവ രണ്ടും, വിദ്യാരൂപമായ ശ്രേയസ്സും അവിദ്യാ രൂപമായ പ്രേയസ്സും, മനുഷ്യന്നു സ്വീകാര്യ മായി അവൻെറ മുമ്പിലുണ്ട്. അവയിൽ ശ്രേയ സ്സിനെ സ്വീകരിക്കുന്നവന്നു നന്മയുണ്ടാകുന്നു. പ്രേയസ്സിനെ സ്വീകരിക്കുന്നവൻ പരമലക്ഷ്യ മായ പുരുഷാർത്ഥത്തിൽനിന്നു ഭ്രഷ്ടനാകുന്നു.) മനുഷ്യൻെറ പരിശ്രമങ്ങളും പ്രവർത്തനങ്ങളു മെല്ലാം ഇതിൽ ഏതെങ്കിലും ഒന്നിനെ ലക്ഷ്യ മാക്കിയായിരിക്കും. ഇതേവരെ അർജ്ജുനൻെറ അനുഭവങ്ങളും അഭിലാഷങ്ങളും പ്രാർത്ഥനകളും പ്രവർത്തനങ്ങളുമെല്ലാം പ്രേയസ്സിനെ ലക്ഷ്യമാ ക്കിയായിരുന്നു. ഭൗതികമായി അർജ്ജുനന്നു നേട വാൻ സാധിച്ചിട്ടുള്ള അത്യുന്നതനിലകളി ലെല്ലാം ശ്രീകൃഷ്ണൻെറ സഹായഹസ്തങ്ങൾ കാണാം. അനേകം ദുഃഖങ്ങളും ദുരിതങ്ങളും മേൽ ക്കുമേൽ വന്നു് ക്ലേശിക്കേണ്ടിവന്നിട്ടുണ്ടെങ്കിലും, ജീവിതത്തിലെ തിക്താനുഭവങ്ങളുടെ ആഘാത ങ്ങളേററ് മനസ്സ് വളരെയധികം വ്യാകുലമാ യിത്തീർന്നിട്ടുണ്ടെങ്കിലും, ഭൗതികസുഖഭോഗങ്ങ ളിൽനിന്ന് ഉയർന്നു ചിന്തിക്കുവാൻ പാർത്ഥന്നു സാധിച്ചിട്ടില്ല. ലൗകികവിഷയഭോഗങ്ങൾ കൊണ്ടു താത്കാലികമായ ഇന്ദ്രിയസുഖത്തെ പ്രദാനംചെയ്യുന്ന പ്രേയോമാർഗ്ഗത്തെ വിട്ട്, നിത്യവും നിരതിശയവുമായ ആനന്ദത്തിലേയ്ക്കു നയിക്കുന്ന ശ്രേയോമാർഗ്ഗത്തെപ്പററിയുള്ള വിചാ രമേ ആ മനസ്സിലാവിർഭവിച്ചിട്ടില്ല. എന്നാൽ എല്ലാവരുടെ ജീവിതത്തിലും ചില സന്ദർഭങ്ങ ളുണ്ടാകുന്നു – ഭൗതികസുഖങ്ങളുടെ ക്ഷണികത്വ വും ദുഃഖകാരണത്വവും കണ്ടറിഞ്ഞു നിത്യമായ ആനന്ദത്തെ അന്വേഷിക്കുവാൻ അവനെ പ്രേരി പ്പിക്കുന്ന ചില സന്ദർഭങ്ങൾ. ചിലപ്പോൾ താ ത്കാലികമായുണ്ടാകുന്ന ആ പരിവർത്തനത്തെ സ്ഥിരമാക്കി നിർത്തുന്നതിലാണ് ജീവിതവി ജയം നിലകൊള്ളുന്നതു്. അർജ്ജുനൻെറ ജീവി തത്തിൽ അങ്ങനെയുള്ള ഒരു സന്ദർഭമാകുന്നു ഭാര തയുദ്ധത്തിൽ ഉണ്ടാകുന്നതു്. പൂജാർഹന്മാരായ ഭീഷ്മദ്രോണാദികളുടെ നേരേ അസ്ത്രം പ്രയോഗി ക്കുന്നതിലുള്ള അനൗചിത്യവും, സ്വജനങ്ങളെ കൊല്ലുന്നതുകൊണ്ടുണ്ടാകുന്ന പാപവും, അതുകൊ ണ്ടു രാജ്യത്തുണ്ടാകുന്ന അധർമ്മാഭിഭവം വർണ്ണ സങ്കരം മുതലായ ദോഷങ്ങളും, തനിക്കും തൻെറ വംശത്തിലുള്ളവർക്കും അനുഭവിക്കേണ്ടിവരുന്ന നരകവാസവും, ജയിച്ചാൽ കിട്ടുന്ന രാജ്യസുഖ ങ്ങളുടെ ക്ഷണികത്വവും എല്ലാം ആലോചിച്ച പ്പോഴുണ്ടായ ഹൃദയമഥനം പ്രേയോർത്ഥിയായ അർജ്ജുനനെ ശ്രേയോർത്ഥിയാക്കി മാററുന്നതാണ് നാം കാണുന്നതു്. അർജ്ജുനഹിതൈഷിയായ ഭഗവാനും ഇങ്ങനെയുള്ള ഒരു സന്ദർഭത്തിന്നു വേണ്ടി കാത്തിരിക്കുകയായിരുന്നു. കാരണം ഭോഗാസക്തനായ ഒരുവൻെറ ഹൃദയത്തിൽ ശ്രേ യസ്സിനെപ്പററിയുള്ള ഉപദേശങ്ങൾ പ്രവേശിക്കു കയില്ല. മാത്രമല്ല തുല്യനിലയിലുള്ള സ്നേഹ ബന്ധംകൊണ്ടുണ്ടാകുന്ന മനോഭാവത്തിലും ആദ്ധ്യാത്മികോപദേശങ്ങൾ ഫലപ്രദങ്ങളാവുക യില്ല. അതുകൊണ്ട് യുദ്ധഭൂമിയിൽവെച്ച് ഉണ്ടായ മനഃപരിവർത്തനം ഉപദേശസ്വീകരണ ത്തിന്നു് അർജ്ജുനനെ സർവ്വഥാ അർഹനാക്കിത്തീ ർക്കുന്ന വിധത്തിലുള്ളതായിരുന്നു.

ലോകത്തിൽ മനുഷ്യന്നു രണ്ടു വിധത്തിലുള്ള വിഷാദം കണ്ടുവരുന്നുണ്ട്. ഭൗതികകാര്യങ്ങൾക്കുള്ള ആഗ്രഹം സാധിക്കാതെ വരുമ്പോഴും ലൗകികമായ നാശനഷ്ടങ്ങളിലും ചിലർ വിഷണ്ണരായിത്തീരുന്നു. എന്നാൽ അവരുടെ മനസ്സ് ആ കാര്യങ്ങളെത്തന്നെ സാധിച്ച് സുഖം നേടാമെന്നു വിചാരിച്ച് അതിന്നുള്ള പരിശ്രമത്തിൽ ആസക്തമായിരിക്കുന്നു. ഇതു കേവലം പ്രേയസ്സിന്റെ പരിധിയിൽ പെടുന്നതാണ്. മറ്റൊരു കൂട്ടർ തങ്ങൾക്കു നേരിടുന്ന നഷ്ടങ്ങളും നിരാശകളും കൊണ്ടുണ്ടാകുന്ന വിഷാദത്തെ ഉയന്ന ചിന്താഗതിയിലേയ്ക്കു പോകുവാനുള്ള പടികളായി ഉപയോഗപ്പെടുത്തുന്നു. ഈ ലോകകാര്യങ്ങളെല്ലാം അനിത്യങ്ങളും അസുഖങ്ങളുമാണെന്ന് അറിഞ്ഞ് നിത്യമായ സുഖം നേടുവാനുള്ള മാർഗ്ഗങ്ങളെ അവരാരായുന്നു. അതിനെയാണ് ശ്രേയസ്സിലേക്കുള്ള മാർഗ്ഗമായി കണക്കാക്കുന്നത്. തത്വചിന്തയിലൂടെ ആത്മയാഥാത്ഥ്യത്തിലേയ്ക്കു നയിക്കുന്ന, അങ്ങനെയുള്ള അജ്ജുന വിഷാദത്തെയാണ് ഇവിടെ യോഗമായി കണക്കാക്കുന്നത്. യുദ്ധക്കളത്തിൽവെച്ച് സ്വജനങ്ങളെ കണ്ടപ്പോൾ അജ്ജുനന്നുണ്ടായ മനോഭാവമെന്തായിരുന്നു? ആദ്യം അജ്ജുനൻ പറയുന്നു: ''ന ച ശ്രേയോഽനുപശ്യാമി ഹത്വാ സ്വജനമാഹവേ.'' യുദ്ധത്തിൽ സ്വജനങ്ങളെ കൊന്നിട്ട് ഒരു ശ്രേയസ്സും ഞാൻ കാണുന്നില്ല. ബന്ധുമിത്രങ്ങളുടെ വധംകൊണ്ടു പാപവും നരകവുമേ കിട്ടുകയുള്ളു. പൂജനീയന്മാരായ ആചാര്യന്മാരെ വധിച്ചു ചോരപുരണ്ട രാജ്യഭോഗങ്ങളനുഭവിക്കുന്നതിനെക്കാൾ ശ്രേയസ്കരമായിട്ടുള്ളതു ഭിക്ഷാവൃത്തികൊണ്ട് ഉപജീവനം കഴിക്കുന്നതാണ്. ഇങ്ങനെ ഓരോന്ന് ആലോചിച്ച് ഒരു എത്തും പിടിയും കിട്ടാതായപ്പോൾ അവസാനം ശ്രീകൃഷ്ണനെ ശരണം പ്രാപിക്കുന്നു.

> കാർപ്പണ്യദോഷോപഹതസ്വഭാവഃ
> പൃച്ഛാമി ത്വാം ധർമ്മസമ്മൂഢചേതാഃ
> യത് ശ്രേയഃ സ്യാന്നിശ്ചിതം ബ്രൂഹി തന്മേ
> ശിഷ്യസ്തേഹം ശാധി മാം ത്വാം പ്രപന്നം.
>
> (ഗീത II. 7)

(ദൈന്യംകൊണ്ടു ക്ഷാത്രവീര്യം നശിച്ചു ധർമ്മാധർമ്മങ്ങളെ വേർതിരിച്ചറിവാൻ കഴിവില്ലാതായ ഞാൻ അങ്ങയെ ശരണം പ്രാപിക്കുന്നു. എന്താണെനിക്കു ശ്രേയസ്കരമായിട്ടുള്ളതെന്നു തീച്ചപ്പെടുത്തി ഉപദേശിക്കേണമേ. ഞാൻ അങ്ങയുടെ ശിഷ്യനാണ്. എല്ലാമുപേക്ഷിച്ച് അങ്ങയെ ശരണം പ്രാപിച്ച എനിക്കു വഴി തെളിയിച്ചുതന്നാലും.) അടുത്ത ശ്ലോകത്തിൽ, സമ്പത്സമൃദ്ധമായ ഈ ഭൂമി മുഴുവനും മാത്രമല്ല സ്വർഗ്ഗാധിപത്യം കൈവന്നാൽക്കൂടി ഇന്ദ്രിയങ്ങളെ ചുട്ടെരിക്കുന്ന ഈ ദുഃഖം തീരുകയില്ലെന്നും അതിന്നുപരിയായ ഒരു മാർഗ്ഗം ഉപദേശിച്ചുതരണമെന്നും അജ്ജുനനപേക്ഷിക്കുന്നു. ഇങ്ങനെ ഭൗതികമായ എന്തിലും വിരക്തി വന്ന്, ശാശ്വതമായ സുഖവും സമാധാനവും നേടുവാൻ വെമ്പൽകൊള്ളുന്ന ഒരു ഹൃദയത്തിൽ മാത്രമേ ആദ്ധ്യാത്മികോപദേശങ്ങൾ ഫലപ്രദമാകുകയുള്ളു. മാത്രമല്ല ഇപ്പോൾ അജ്ജുനൻ ഒരു സ്നേഹിതന്റെ നിലയിലല്ല ഭഗവാനെ സമീപിക്കുന്നത്. 'ശിഷ്യസ്തേഽഹം' എന്ന് അജ്ജുനൻ തുറന്നു സമ്മതിക്കുന്നു. മൈത്രീബന്ധം ഗുരുശിഷ്യബന്ധത്തിലുള്ള ഭക്തിബഹുമാനങ്ങളായി മാറിയിരിക്കുന്നു. ഇങ്ങനെ ശ്രേയസ്കാമനായി തന്നെ സമീപിക്കുന്ന അജ്ജുനനെ ഭഗവാൻ, താത്കാലികമായുണ്ടാകുന്ന പ്രശ്നങ്ങൾക്ക് അപ്പപ്പോൾ ഓരോ പരിഹാരവും കണ്ട് മുന്നോട്ടു പോകുകയല്ല വേണ്ടതു്, ജീവിതത്തിലുണ്ടാകാവുന്ന എല്ലാ പ്രശ്നങ്ങൾക്കും സമുചിതമായ പരിഹാരം കാണുകയാണ് വേണ്ടതു് എന്നും അതു് ആത്മജ്ഞാനംകൊണ്ടേ സാധിക്കുകയുള്ളു എന്നും ബോധ്യപ്പെടുത്തുന്നു. ഈ ഒരു പശ്ചാത്തലം ശരിയായി വിവരിച്ചില്ലായിരുന്നുവെങ്കിൽ ഗീതോപദേശത്തിന്റെ പ്രാധാന്യത്തിന്നും സഫലതയ്ക്കും കോട്ടം തട്ടുമായിരുന്നു എന്നതുകൊണ്ടാണ് ഒന്നാമദ്ധ്യായത്തിലെ അജ്ജുനവിഷാദത്തെ യോഗമായി കണക്കാക്കി അങ്ങനെ നാമകരണം ചെയ്തിരിക്കുന്നതു്. ശ്രീകൃഷ്ണന്റെ ഉപദേശങ്ങളെക്കൊണ്ടല്ല, അജ്ജുനന്റെ ആത്മജ്ഞാനപ്രാപ്തിക്ക് ഉചിതമായ അവസ്ഥാവിശേഷംകൊണ്ടാണ് ഇതിന്ന് യോഗസംജ്ഞ ലഭിച്ചതു്. പതഞ്ജലി യോഗത്തിന്ന് വിഘ്നമായി പറയുന്നതു പ്രേയസ്സിലുള്ള നിരാശകൊണ്ടുണ്ടാകുന്ന ലൗകികമായ ദുഃഖത്തെയാണ്. നമ്മളും അജ്ജുനനെപ്പോലെ ശ്രേയോത്ഥികളും ധർമ്മസമ്മൂഢചേതസ്സുകളുമാകുമ്പോഴേ ഗീതാസന്ദേശം മുഴുവൻ ഉൾക്കൊള്ളുവാൻ സമത്ഥരാകയുള്ളു.

ദാർശനികന്മാരുടെ ദൃഷ്ടിയിൽ അർജ്ജുനന്റെ വാക്കുകൾക്കു മറ്റൊരു ഭാവമാണുള്ളതു്. അനന്തമായ സംസാരസാഗരത്തിൽ വീണു്, ആത്മവിസ്മരണംകൊണ്ടുള്ള ശോകമോഹങ്ങൾക്കടിമപ്പെട്ടു്, അനന്തമായ ക്ലേശങ്ങൾ സഹിച്ചു് കഷ്ടപ്പെടുന്ന ഒരു ജീവാത്മാവു് ഭൗതികസുഖഭോഗങ്ങളിൽ നിർവ്വേദം പ്രാപിച്ചു്, ലൗകികബന്ധനത്തിൽനിന്നു് തന്നെ മുക്തനാക്കി നിഃശ്രേയസത്തിലേയ്ക്കു നയിക്കുവാനായി പരമാത്മാവിന്റെ മുമ്പിൽ ചെയ്യുന്ന പരിദേവനങ്ങളാണു് അർജ്ജുനന്റെ വാക്കുകളിൽക്കൂടി നാം കേൾക്കുന്നതു് എന്നാണവരുടെ പക്ഷം. ആ നിർവ്വേദവും ബ്രഹ്മവിദ്യാപ്രാപ്തിക്കു് അത്യാവശ്യമായ ഒരു ഭാവമാകയാൽ, യോഗശാസ്ത്രത്തിന്റെ ഒരു ഭാഗമായി കണക്കാക്കുന്നതു് സംഗതംതന്നെയാണല്ലൊ.

ബ്രഹ്മവിദ്യയുടെ ഉത്ഭവം ശാന്തിധാമങ്ങളായ കാനനങ്ങളിൽനിന്നാണെന്നതു ശരിതന്നെ. പക്ഷെ ദൈനന്ദിനജീവിതത്തിൽ പ്രായോഗികമാക്കിത്തീർക്കുമ്പോഴേ നമുക്കതു് ഉപകാരപ്പെടുകയുള്ളു. ഈ ലോകമാകുന്ന യുദ്ധഭൂമിയിലെ യോദ്ധാക്കളാണു് നാമോരോരുത്തരും. ജീവിതായോധനത്തിൽ വിജയം വരിക്കുവാനുള്ള മാർഗ്ഗം അന്വേഷിച്ചുകൊണ്ടാണു് നാമോരോരുത്തരും മുന്നോട്ടു നീങ്ങുന്നതു്. ഈ പശ്ചാത്തലത്തിലാണു് ഗീത നമുക്കു മാർഗ്ഗദർശനം നല്കുന്നതു്. എല്ലാവർക്കും പ്രശാന്തവും പാവനവുമായ സ്ഥലത്തിരുന്നു യോഗം അഭ്യസിക്കുവാൻ സാധിക്കുകയില്ല. ജീവിതം അവിരാമമായ പ്രവൃത്തിക്കു പ്രചോദനം നൽകുന്ന അനുസ്യൂതമായ ഒരു പോരാട്ടമാണു്. ആ പോരാട്ടത്തിൽ മനുഷ്യന്റെ മാനസികഭാവങ്ങളിൽ മാത്രമല്ല, വ്യക്തിയും സമുദായവും തമ്മിലുള്ള പെരുമാററങ്ങളിലും സംഘട്ടനങ്ങൾ ഉണ്ടാകുന്നു. അതിൽ നമ്മുടെ മാനസികവികാരങ്ങളെയും ഭാവങ്ങളെയും ബുദ്ധിയുടെ ഉപരിതലത്തിൽനിന്നു് എങ്ങനെ നിയന്ത്രിച്ചുകൊണ്ടുപോകണം എന്നുള്ളതാണു് മനുഷ്യനെ അലട്ടുന്ന വലിയ പ്രശ്നം. ആദ്ധ്യാത്മികമായ പശ്ചാത്തലത്തിൽ നമ്മുടെ പ്രവൃത്തികളെ വ്യക്തിയുടേയും സമുദായത്തിന്റെയും നന്മയ്ക്കും നമ്മുടെ ജീവിതലക്ഷ്യമായ സത്യദർശനത്തിനും എങ്ങനെ ഉപയുക്തമാക്കിത്തീർക്കാം എന്നുള്ളതിന്നു് ഒരു പുതിയ മാർഗ്ഗമാണു് ഗീതയിലെ കർമ്മയോഗം നമുക്കുപദേശിച്ചു തരുന്നതു്. കർമ്മത്തിൽ അകർമ്മത്തെയും അകർമ്മത്തിൽ കർമ്മത്തെയും കാണുവാനുപദേശിക്കുമ്പോൾ 'പട്ടണനടുത്തട്ടും പർവ്വതഗുഹാന്തര'മാക്കി മാററുവാനും എവിടെയും ശാന്തിയും സമാധാനവും കാണുവാനുമുള്ള ഉപായമാണു് നമുക്കു പറഞ്ഞു തരുന്നതു്. ജീവിതായോധനത്തിൽ മുമ്പിൽനിന്നു യുദ്ധം ചെയ്തുകൊണ്ടുതന്നെ ലക്ഷ്യത്തിലെത്തിച്ചേരുവാനുള്ള മാർഗ്ഗം യുദ്ധഭൂമിയിൽ വെച്ചുപദേശിച്ചുവെന്നതുകൊണ്ടു് അതിന്റെ മാററു് ഒട്ടും കുറയുന്നില്ല.

ധർമ്മതത്ത്വത്തിൽ അടിയുറച്ചുനിന്നുകൊണ്ടു് ജീവിതത്തിന്റെ ഏടുകളെ ശാസ്ത്രത്തിന്റെ ഭാഷയിൽ വ്യാഖ്യാനിച്ചുതരുന്ന ഗീത ജീവിതത്തിന്റെ ആദ്ധ്യാത്മികവും ലൗകികവുമായ രണ്ടു ഘടകങ്ങളെയും സമന്വയിപ്പിക്കുന്നു. ഭൗതികജീവിതത്തിന്റെ അപരിഹാര്യമായ പശ്ചാത്തലത്തിൽ ആത്മതത്ത്വത്തിന്റെ അനശ്വരരശ്മികളെ-അതു പ്രസരിപ്പിക്കുന്നു. അങ്ങനെ സർവ്വഥാ പരിപൂർണ്ണമായ ഒരു വ്യക്തിത്വത്തെ പടുത്തുയർത്തുവാൻ ഗീത സഹായിക്കുന്നു. ഭൗതികഭോഗങ്ങളിലെല്ലാം വിരക്തിവന്നു്, പൂർണ്ണതയിലെത്തി സ്വാതന്ത്ര്യമനുഭവിക്കുവാനുള്ള ആഗ്രഹത്തോടുകൂടി ഗീതയെ സമീപിക്കുന്ന ഏതൊരുത്തനും ഭഗവദ്ഗീതയിലെ അർജ്ജുനനാണു്. അവന്റെ മേൽ ഭഗവാൻ അനുഗ്രഹങ്ങൾ ചൊരിയുകയും ചെയ്യും.

# ഭക്തി അഥവാ ഈശ്വരപ്രേമം

**ബുധാനന്ദസ്വാമികൾ**

(ജൂൺലക്കത്തിൽനിന്നു് തുടർച്ച്)

ഭക്തിയാണ് മുക്തിക്കുള്ള പ്രധാന ഉപായം, എന്നു നാം അംഗീകരിക്കുകയും അതു വളർത്തിയെടുക്കാൻ ആഗ്രഹിക്കുകയും ചെയ്യുമ്പോൾ, രണ്ടു ചോദ്യങ്ങൾ അനിവാര്യമായി ഉത്ഭവിക്കുന്നു: (1) നാം കണ്ടിട്ടില്ലാത്ത ഈശ്വരനെ യഥാർത്ഥത്തിൽ സ്നേഹിക്കാൻ സാധ്യമാണോ? (2) ഭക്തി ഉദ്ദേശ്യപൂർവ്വം വളർത്തിയെടുക്കേണ്ടതോ അതോ യദൃച്ഛയാ വന്നുചേരുന്ന, നമ്മുടെ നിയന്ത്രണത്തിനു വിഷയമല്ലാത്ത, ഒരു വസ്തുവോ? അതു വളർത്തിയെടുക്കേണ്ടതാണെങ്കിൽ, എങ്ങനെ?

ഒന്നാമത്തെ ചോദ്യം സംബന്ധിച്ച്, ഒരു നർമ്മകഥയിലെ ചെറുബാലകനെപ്പോലെ, നമ്മളിൽ വളരെപ്പേർ, ഈശ്വരനുമായി ഏതെങ്കിലും തരത്തിൽ ഇടപെടുന്നതിനുമുമ്പായി അദ്ദേഹം സാമാന്യമര്യാദയോടെ നമ്മോടു പെരുമാറണമെന്നാവശ്യപ്പെടുന്നവരാണ്.

ഒരമ്മ കൊച്ചുകുട്ടിയെ സ്വമനസ്സാലെ പള്ളിയിൽ പോകാത്തതിനു ശാസിക്കുകയായിരുന്നു: ''ജോണീ, നിനക്കു സിനിമാശാലയിൽ പോകാൻ രസമുണ്ടു്. നീ ഫ്രെഡിയുടെ വീട്ടിലും ടോമിയുടെ വീട്ടിലും പോയി ഉല്ലാസമായി വളരെ സമയം കഴിക്കുന്നു. അപ്പോൾ പിന്നെ, ആഴ്ചയിലൊരിക്കൽ ദൈവത്തിന്റെ വസതിയിൽ ഒരു മണിക്കൂർ നേരത്തേക്കെങ്കിലും പോകേണ്ടതു് ഒരു കർത്തവ്യം മാത്രമാണെന്നു നിനക്കു തോന്നുന്നില്ലേ?'' ജോണി കാര്യമായി പ്രതിവചിച്ചു: ''എന്നാൽ, അമ്മ ഇതൊന്നു പറയൂ. ഒരാൾ നമ്മെ അയാളുടെ വീട്ടിലേയ്ക്കു ക്ഷണിച്ചിട്ട് നമ്മളവിടെ ചെല്ലുന്ന സമയത്തൊന്നും അയാൾ വീട്ടിലില്ലെങ്കിൽ, അമ്മയ്ക്കെന്തു തോന്നും?''

എന്നാൽ അയാൾ അവിടെ ഉണ്ടായിരുന്നു; എല്ലാപ്പോഴും ഉണ്ടു്, അവിടെ മാത്രമല്ല, എല്ലായിടത്തുംതന്നെ – എന്നതാണ് വസ്തുത. ഭക്തിയില്ലെങ്കിൽ നിങ്ങൾ അദ്ദേഹത്തെ കാണുകയില്ല. അതാണതിലെ സംഗതി. അദ്ദേഹത്തെ കാണാനുള്ള കണ്ണു നൽകുന്നതു ഭക്തിയാണ്. ഈശ്വരനെ കണ്ടുകഴിഞ്ഞിട്ടു സ്നേഹിക്കാം എന്നല്ല, സ്നേഹം ഉണ്ടായതിന്റെ ഫലമായി കാണുക, എന്നതാണ് ക്രമം. അതിനാൽ അദ്ദേഹത്തെ കാണുന്നതിനുമുമ്പുതന്നെ ഭക്തി അവശ്യം വളർത്തേണ്ടിയിരിക്കുന്നു. എന്തെന്നാൽ ഈശ്വരനെ കാണുന്നതിനുള്ള അനുപേക്ഷണീയ ഉപാധിയത്രേ അദ്ദേഹത്തോടുള്ള പ്രേമം.

ശ്രീരാമകൃഷ്ണവചനങ്ങൾ ശ്രദ്ധിക്കുക: ''ഈശ്വരനെ ഈ സ്ഥൂലചക്ഷുസ്സുകൾകൊണ്ടു കാണാൻ പററുകയില്ല. ആദ്ധ്യാത്മികസാധനാനുഷ്ഠാനങ്ങളുടെ ഫലമായി ഒരുവനു് ഒരു 'പ്രേമ'ശരീരം ലഭിക്കുന്നു. ആ പ്രേമശരീരത്തിലെ പ്രേമക്കണ്ണുകൾകൊണ്ടാണ് ഒരുവൻ ഈശ്വരനെ കാണുന്നതു്. പ്രേമച്ചെവികൾകൊണ്ടു് ഈശ്വരശബ്ദം കേൾക്കുന്നു.'' ഈശ്വരദർശനത്തിനു മുമ്പായി ഈശ്വരപ്രേമം ഉണ്ടാവുന്നതിൽ അസാധാരണമായിട്ടൊന്നുമില്ല. എന്തെന്നാൽ എല്ലാ ഹൃദയങ്ങളിലും പ്രേമം കുടികൊള്ളുന്നുണ്ടു്. സ്വാമി വിവേകാനന്ദൻ പറയുന്നു: ''നിങ്ങളുടെ ഉള്ളിൽ ഭക്തി ഇപ്പോൾത്തന്നെയുണ്ടു്. കാമലോഭങ്ങളാകുന്ന ആവരണം അതിനെ മൂടിയിരിക്കുന്നുവെന്നുമാത്രം. അതു നീക്കിയാലുടൻ ഭക്തി സ്വയം പ്രകടമാകും.''

2) ഭക്തി ഉദ്ദേശ്യപൂർവ്വം വളർത്തിയെടുക്കേണ്ടതോ എന്ന ചോദ്യത്തിനു 'അതേ'യെന്നു് ഉറക്കെയും ഉറപ്പിച്ചും ഉത്തരം പറയാവുന്നതാണ്. നാം നമ്മുടെ തോട്ടങ്ങളിൽ സസ്യങ്ങളും പൂച്ചെ

ടികളും മററും നട്ടുവളർത്തുന്നതുപോലെ, ജീവിത ഭൂവിൽ ഭക്തി വളർത്തണം. ഭക്തകവി രാമപ്രസാദന്റെ ഒരു ഗാനത്തിലെ ആശയമിതാണ്: ''ഹേ മനസ്സേ, നിനക്കു കൃഷിചെയ്യാനറിഞ്ഞുകൂടാ. നിന്റെ ജീവിതമാകുന്ന നിലം ഇതാ തരിശായി കിടക്കുന്നു. നീ അതിൽ വേണ്ടവിധം പണിയെടുത്തിരുന്നെങ്കിൽ, എത്ര കനത്ത ഒരു വിളവ് നിനക്കിതിനകം കൊയ്തെടുക്കാമായിരുന്നു!'' നമ്മുടെ 'നിലം' എങ്ങനെ കൃഷിചെയ്യണമെന്ന അറിവിന്റെ പ്രശ്നമാണിവിടെ. അതറിയാമെങ്കിൽ ഇപ്പോഴും തരിശായി കിടക്കുന്ന ജീവിതമാകുന്ന നിലത്തിൽ ഭക്തിയാകുന്ന വിലപ്പെട്ട വിളവ് വിളയിച്ചെടുക്കാൻ നമുക്കേവർക്കും സാധിക്കും.

കൃഷി വിജയിക്കണമെങ്കിൽ ഏതാനും കാര്യങ്ങൾ അറിഞ്ഞിരിക്കണമല്ലോ — നിലം ഉഴുതു വെടിപ്പാക്കാൻ, യോജിച്ച വളങ്ങൾ ചേർക്കാൻ, തക്കകാലത്തു വിത്തു വിതയ്ക്കാൻ, വെള്ളം തേവിനിർത്താൻ, കളകൾ നീക്കം ചെയ്യാൻ, വിവിധതരം ക്ഷുദ്രകീടങ്ങളോടു പൊരുതാൻ, പാകമാകുമ്പോൾ വിളവു കൊയ്തെടുക്കാൻ ഇത്യാദി. അതുപോലെ ഭക്തിക്കൃഷി നടത്താനും ഏതാനും കാര്യങ്ങൾ അറിയണം. ഒന്നാമത്, ഭക്തിയെന്നാലെന്തെന്നറിയണം. വീക്ഷണഭേദമനുസരിച്ച് ഭക്തിലക്ഷണങ്ങൾ വിവിധ രീതികളിൽ ശാസ്ത്രങ്ങളിൽ കാണാം. നാരദന്റെ അഭിപ്രായത്തിൽ — ഭഗവാൻ ശ്രീരാമകൃഷ്ണൻ നാരദപ്രോക്തമായ ഭക്തിയെയാണല്ലോ നമുക്കു ശുപാർശ ചെയ്യുന്നത് — സമ്പൂർണ്ണ ആത്മനിവേദനംവഴി എല്ലാ കർമ്മങ്ങളും ഈശ്വരാർപ്പണമായി അനുഷ്ഠിക്കുന്നതും ഈശ്വരവിസ്മൃതിയിൽ കഠിനമായ അഴൽ തോന്നുന്നതുമാണ് ഭക്തി. ഈശ്വരനോടുള്ള പരമപ്രേമമാണതെന്നും നാരദൻ പറയുന്നുണ്ട്. വിവേകാനന്ദസ്വാമികൾ പറയുന്നു: ''ഭക്തിയോഗം വാസ്തവികവും നിർവ്യാജവും ആയ ഒരു ഈശ്വരാന്വേഷണമാണ്— പ്രേമത്തിലാരംഭിച്ച് പ്രേമത്തിലൂടെ തുടർന്ന് പ്രേമത്തിലവസാനിക്കുന്ന ഒരന്വേഷണം. ഈശ്വരപരമായ ആ പരമ പ്രേമോന്മാദാവസ്ഥയിലെ ഒരു നിമിഷം മതി നമ്മെ മുക്തരാക്കുവാൻ.''

ഭക്തിയുടെ ശരിയായ സ്വരൂപം അപഗ്രഥിക്കാനോ നിർവ്വചിക്കാനോ വിവരിക്കാനോ സാധ്യമല്ല; ഒരു സ്വാദിഷ്ഠഭക്ഷ്യം ഭക്ഷിക്കുന്ന മൂകന്റെ അനുഭൂതിപോലെയാണത്; എന്നാൽ ഭക്തിസമ്പുഷ്ടമായവരിൽ അതു ചില സുവ്യക്തലക്ഷണങ്ങൾവഴി പ്രകടമായി കാണാവുന്നതാണ് എന്നു നാരദൻ പ്രസ്താവിക്കുന്നുണ്ട്.

(നാ. ഭ. സൂ. 51, 52, 53)

അടിസ്ഥാനപരമായി ഭക്തി രണ്ടു തരത്തിലുണ്ട്—1. വൈധീഭക്തി 2. രാഗഭക്തി അഥവാ പരഭക്തി.

1. വൈധീഭക്തിയിൽ, ഭക്തിസംവർദ്ധനാർത്ഥം ഒരുവൻ ശാസ്ത്രാനുശാസനങ്ങളേയും ഗുരൂപദേശങ്ങളേയും നിഷ്കർഷയോടെ അനുഷ്ഠിക്കുന്നു. വിധിനിഷേധാത്മകനിയമങ്ങൾക്കനുസൃതമായ ദൈനന്ദിനാനുഷ്ഠാനങ്ങൾവഴി, ഭക്തി വളർത്തുകയാണിത്. സാമാന്യേന എല്ലാവരും തന്നെ ഇത്തരം അനുഷ്ഠാനങ്ങളിൽക്കൂടി കടന്നുപോയേ മതിയാവൂ. വൈധീഭക്തി ശീലിക്കുന്ന ഒരുവൻ ഒരു ക്ലപ്തസംഖ്യ ഈശ്വരനാമം ജപിക്കുന്നു. ചില ചടങ്ങുകളോടുകൂടി ഈശ്വരപൂജ നടത്തുന്നു, ഉപവാസവ്രതങ്ങൾ അനുഷ്ഠിക്കുന്നു, പുണ്യസ്ഥലങ്ങളിലേയ്ക്കു തീർത്ഥയാത്രപോകുന്നു, വിശുദ്ധമതഗ്രന്ഥങ്ങൾ പാരായണം ചെയ്യുന്നു—എല്ലാററിനും ഉപരിയായി സത്യധർമ്മങ്ങളിൽനിന്നു വ്യതിചലിക്കാതെ, തന്റെ ജീവിതകർത്തവ്യങ്ങൾ നിഷ്ഠാപൂർവ്വം നിർവ്വഹിച്ചുവരികയും ചെയ്യുന്നു.

ഭക്തൻ സാകാരഭാവത്തിന്റെ ആരാധകനാണെന്നും നിരാകാരസത്യത്തെ തേടുന്നവനല്ലെന്നും നാം ഓർമ്മിക്കേണ്ടതാണ്. ആരാധന അഥവാ ഉപാസനയത്രേ ഈശ്വരനെ സമീപിക്കുവാനുള്ള ഉപായം. ഈശ്വരന്റെ അഭിസ്സരണങ്ങൾ അനവധിയാണ്. പ്രതീകങ്ങളിൽക്കൂടിയും പ്രതിമകളിൽക്കൂടിയും അദ്ദേഹത്തെ ആരാധിക്കാൻ കഴിയും. ഓരോന്നിനേയും സംബന്ധിച്ച ഉപാസനാരീതികളും വിശുദ്ധമന്ത്രങ്ങളുംമററും സവിസ്തരം പ്രതിപാദിക്കുന്ന ഗ്രന്ഥങ്ങളുണ്ട്. ആരാധന മാനസികമോ ബാഹ്യമോ ആകാം. ആരാധനാചടങ്ങുകളോടൊപ്പം ധ്യാനവും ശീലിക്കാവുന്നതും ശീലിക്കേണ്ടതുമാണ്.

2. ദീർഘകാലത്തെ നിഷ്ഠയോടുകൂടിയ ഇത്തരം അനുഷ്ഠാനങ്ങളുടേയും ഈശ്വരാനുഗ്രഹ

ത്തിൻേറയും ഫലമായി ഭക്തനു രാഗഭക്തി അഥവാ പരഭക്തി സംസിദ്ധമാകുന്നു. വൈധീഭക്തി പല പടികളിലൂടെ വളർന്നു വികസിച്ചമാണ് ഒടുവിൽ, പ്രേമഭക്തി എന്നു കൂടി പേരുള്ള ഈ രാഗഭക്തിയായിത്തീരുന്നത്. പ്രായേണ അനേകം ജന്മങ്ങളിലൂടെ നീണ്ടുനിൽക്കുന്ന ഒരു പ്രക്രിയ. ഈ ഭക്തിയെപ്പററി ശ്രീരാമകൃഷ്ണൻ പറയുന്നു: ''ഈശ്വരനിൽ കറയററ ഭക്തിയുണ്ടാവാൻ വളരെ പ്രയാസമാണ്. അത്തരം ഭക്തിയിലൂടെ ഒരുവൻെറ മനസ്സും ആത്മാവും ഈശ്വരനിൽ ലയിക്കുന്നു. അനന്തരം ഭാവം അതായത് ഉൽക്കടഭക്തി വന്നുചേരുന്നു. ഭാവത്തിൻെറ ആവിർഭാവത്തോടെ ഒരുവന് മിണ്ടാൻ വയ്യാതാവുന്നു. അയാളുടെ സിരാപ്രവർത്തനങ്ങൾ നിലയ്ക്കുന്നു. കുംഭകം (ശ്വാസം ഉള്ളിലടക്കിനിർത്തൽ) താനേ സംഭവിക്കുന്നു. തോക്കുകൊണ്ടു വെടിവയ്ക്കാൻ ഉന്നംനോക്കുന്ന ഒരുവൻെറ ശ്വാസവും ശബ്ദവും താനേ നിലയ്ക്കുന്നതുപോലെയാണത്. എന്നാൽ ഈ പ്രേമഭക്തി അത്യന്തം വിരളമായ ഒന്നാണ്. ചൈതന്യദേവന് അത്തരം ഭക്തിയുണ്ടായിരുന്നു. പ്രേമഭക്തി കൈവന്ന ഒരുവന് ബാഹ്യവസ്തുക്കളെക്കുറിച്ച് ബോധമില്ലാതാവുന്നു; അവൻ ബാഹ്യലോകത്തെ വിസ്മരിക്കുന്നു; സ്വന്തം ശരീരബോധംപോലും ഇല്ലാത്തവനാകുന്നു.'' മറെറാരവസരത്തിൽ ശ്രീരാമകൃഷ്ണൻ പറഞ്ഞു: ''ഭക്തനിൽ പ്രേമഭക്തി ഉൽഫുല്ലമാകുമ്പോൾ ഈശ്വരൻ അയാൾക്ക് സ്വാധീനനാവുന്നു; അയാൾ വിളിക്കുമ്പോഴൊക്കെ ഈശ്വരൻ പാഞ്ഞെത്തുന്നു.'' മാതൃദേവി ഒരിക്കൽ പറയുകയുണ്ടായി: ''ഈശ്വരദർശനം എനിക്കു കരതലാമലകംപോലെയാണ്; ഞാനിച്ഛിക്കുമ്പോഴൊക്കെ എനിക്കതു സാധ്യമാണ്'' എന്ന്. പ്രേമഭക്തി ശ്വാസോച്ഛ്വാസംപോലെ സ്വാഭാവികമായിത്തീർന്ന ഒരാൾക്കേ ഇങ്ങനെ പറയാൻ സാധിക്കൂ.

സാധനകൾ അനുഷ്ഠിച്ചുകൊണ്ടിരിക്കുന്ന ഒരുവൻെറ ഭക്തി സ്വാഭാവികമായും അയാളിൽ മികച്ചുനിൽക്കുന്ന 'ഗുണ'ത്തിൻെറ ഛവി കലർന്നതായിരിക്കും. ഹൈന്ദവതത്വശാസ്ത്രമനുസരിച്ച് ഒരു വ്യക്തിയുടെ സ്വഭാവം അല്ലെങ്കിൽ പ്രകൃതി സത്വം, രജസ്സ്, തമസ്സ് എന്നീ ഗുണങ്ങൾ ചേർന്നുണ്ടാകുന്നതാണ്. സത്വം സമനിലയേയും സദ്‌വൃത്തതയേയും പ്രതിനിധാനം ചെയ്യുന്നു; രജസ്സ് പ്രവൃത്ത്യുന്മുഖതയേയും അശാന്തതയേയും ലക്ഷീകരിക്കുന്നു; ജാഡ്യാവസ്ഥയും മന്ദതയും തമസ്സിൻെറ ലക്ഷണങ്ങളുമാണ്. ഓരോ വ്യക്തിയുടേയും പ്രകൃതത്തിൽ ഇവയിലേതെങ്കിലുമൊരു ഗുണം മററു രണ്ടിനേയുമപേക്ഷിച്ച്, മികച്ചുനിൽക്കുന്നുണ്ടാകും. അങ്ങനെയാണ് അയാളുടെ സഹജസ്വഭാവം രൂപവൽകൃതമാകുന്നത്.

അതിനാൽ ശ്രീരാമകൃഷ്ണൻ ചൂണ്ടിക്കാണിക്കുന്നതുപോലെ, 'സാധകൻെറ പ്രകൃതത്തിനനുസരിച്ച് മൂന്നുതരം ഭക്തി കണ്ടുവരുന്നു–സാത്വികഭക്തി, രാജസഭക്തി, താമസഭക്തി. സാത്വികഭക്തി ഈശ്വരൻ മാത്രമേ അറിയുന്നുള്ളൂ; അതു ബാഹ്യപ്രകടനങ്ങളിൽനിന്നെല്ലാം ഒഴിഞ്ഞുനില്ക്കുന്നു. ആരുടേയുംദൃഷ്ടിയിൽ പെടാതെ സാത്വികഭക്തൻ കൊതുകുവലയ്ക്കുള്ളിലിരുന്നു ധ്യാനം നടത്തും. ഈ ഭക്തി വികസിച്ചുവെങ്കിൽ വിനാവിളംബം ഈശ്വരദർശനവുമുണ്ടാകും. കിഴക്ക് അരുണോദയം കണ്ടാൽ സൂര്യോദയത്തിനു പിന്നെ അധികം താമസമില്ലെന്നു നിശ്ചയിക്കാമല്ലോ. രാജസഭക്തൻ തൻെറ ഭക്തി അന്യരുടെ മുമ്പിൽ പ്രകടിപ്പിക്കാൻ താല്പര്യം കാണിക്കുന്നു. പൂജാവിധികളിൽ വിവരിച്ചിട്ടുള്ള എല്ലാ സാമഗ്രികളേയും ഉപയോഗിച്ച് അയാൾ പൂജ നടത്തുന്നു. പൂജാവേളയിൽ പട്ടുവസ്ത്രം ധരിക്കുന്നു; അയാളുടെ കഴുത്തിലണിഞ്ഞിരിക്കുന്ന രുദ്രാക്ഷമാലയിൽ ഇടയ്ക്കിടെ സ്വർണ്ണമണികളും വൈഡൂര്യക്കല്ലുകളും ഉണ്ടായേക്കും.

താമസഭക്തൻ ഒരു ഭ്രാന്തനെപ്പോലെ ചിലപ്പോൾ ''ഹര! ഹര!, വ്യോം! വ്യോം! ജയ് കാളി!'' എന്നെല്ലാം അട്ടഹസിക്കുന്നു. അയാൾക്കു നല്ല മനോവീര്യമുണ്ട്, ഒപ്പം ഉൽക്കടമായ വിശ്വാസവും. അയാൾ വിളിച്ചുപറയും, 'എന്ത്! ഞാനീശ്വരനാമം ചൊല്ലിയിരിക്കുന്നു; എന്നിട്ടിനിയും പാപം എന്നിലിരിക്കയെന്നോ! ഞാനദ്ദേഹത്തിൻെറ സന്താനമാണ്! അദ്ദേഹത്തിൻെറ സ്വത്തുക്കൾക്ക് ശരിക്കും അവകാശിയാണ്!' ഇത്തരത്തിലാണ് അയാളുടെ ഭക്ത്യാവേശം!

ഭക്തിയുടെ ഇത്തരം താമസഭാവം ഈ കലിയുഗത്തിനു കൂടുതൽ പററിയതാണെന്നാണ് ശ്രീരാമകൃഷ്ണൻെറ അഭിപ്രായം. അതു ശാന്തമായ ധ്യാനമുറകളേക്കാൾ വേഗം ഫലമരുളുന്നു.

ദൈവത്തിന്റെ കോട്ട പൊടുന്നനവേയുള്ള കടന്നാക്രമണത്താൽ പിടിച്ചടക്കണം. ''സ്വർഗ്ഗരാജ്യം ആക്രമണത്തിനു വിധേയമാണ്; ആക്രമണകാരികൾ അതു ബലാൽ പിടിച്ചെടുക്കുന്നു.'' (മത്തായി xi–12) എന്ന വചനംകൊണ്ട് ക്രിസ്തുവും ഇതേ ആശയത്തെ ഊന്നിപ്പറയുന്നുണ്ട്. മാതൃദേവിയുടെ ജീവചരിത്രത്തിൽ ഈ ആശയത്തെ ഉദാഹരിക്കുമാറ് ഒരു സംഭവം രേഖപ്പെടുത്തിക്കാണുന്നു:

'ഒരു ദിവസം ഒരു ഭക്തൻ മാതൃദേവിയെ കാണാനായി വളരെ ദൂരം നടന്ന് ഉദ്ബോധൻ ആഫീസിലെത്തി. (മാതൃദേവി അവിടെയാണ് പാർത്തിരുന്നത്.) അയാൾ നന്നേ ഉഷ്ണിച്ചു വിയർത്തിരുന്നു. സമയം ഉച്ചതിരിഞ്ഞു മൂന്നു മണി. അമ്മ ഒരു ഭക്തഗൃഹത്തിൽനിന്നു മടങ്ങിവന്നു വിശ്രമിക്കാനാരംഭിച്ചതേയുള്ളു. ശാരദാനന്ദസ്വാമികൾ (അദ്ദേഹമാണ് അമ്മയുടെ ദ്വാരപാലകൻ) ആഗതനോടു പറഞ്ഞു: ''ഇപ്പോൾ നിങ്ങളെ മുകളിലേക്കു പോകാൻ ഞാനനുവദിക്കയില്ല; അമ്മ വളരെ ക്ഷീണിച്ചുവന്നു വിശ്രമിക്കയാണ്.'' ''അവർ അങ്ങയുടെ അമ്മമാത്രമാണോ?'' എന്നു പറഞ്ഞുകൊണ്ട് ആഗതൻ അദ്ദേഹത്തെ പിടിച്ചു തള്ളിമാററിയിട്ട് മാതൃദേവിയുടെ അടുത്തേയ്ക്കു കടന്നുപോയി. പക്ഷേ, ഉടനെ അയാൾക്കു തന്റെ പ്രവൃത്തിയെക്കുറിച്ചു പശ്ചാത്താപം തോന്നി. വെളിയിലേയ്ക്കു മടങ്ങുമ്പോൾ സ്വാമിയെ കാണാതെ കഴിച്ചാൽ കൊള്ളാമെന്ന് ഉള്ളിൽ പ്രാർത്ഥിക്കയും ചെയ്തു. (അയാൾക്കു സ്വാമിയെക്കുറിച്ചു വളരെ ഭക്ത്യാദരങ്ങൾ ഉണ്ടായിരുന്നു.) അയാൾ തന്റെ മര്യാദവിട്ട പെരുമാററത്തെപ്പററി അമ്മയുടെ അടുത്തു പറയുകയും അമ്മ സമാധാനം ഉറപ്പുകൊടുക്കുകയും ചെയ്തു. അപരാധബോധംകൊണ്ട് നമ്രശിരസ്കനായി അയാൾ കോവണിപ്പടികളിറങ്ങിവന്നപ്പോൾ ശാരദാനന്ദസ്വാമികൾ അതേ സ്ഥാനത്തുതന്നെ ഇരിക്കുന്നതായികണ്ടു്, തന്റെ തെററിന് സ്വാമികളോടു ക്ഷമായാചനംചെയ്തു. ശാരദാനന്ദസ്വാമികൾ അയാളെ ആലിംഗനം ചെയ്തിട്ടു പറഞ്ഞു: ''എന്നോടുള്ള തെററിന്റെ കാര്യം പോകട്ടെ. അങ്ങനത്തെ വ്യഗ്രതയില്ലാതെ ആർക്കെങ്കിലും ജഗന്മാതാവിനെകാണാൻ പററുമോ?''

6. ഒരു നല്ല ഭക്തനായിത്തീരണമെങ്കിൽ, അടിസ്ഥാനപരമായ ചില ഗുണങ്ങൾ സമ്പാദിക്കേണ്ടതാവശ്യമാണ്. ഇവയുടെ അഭാവത്തിൽ ആത്മീയജീവിതത്തിന് ഒരുറച്ച അസ്തിവാരമിടാൻ സാധ്യമല്ല. അവയിൽ പ്രധാനപ്പെട്ടവ സത്യനിഷ്ഠ, ആർജ്ജവം (വക്രതയും കൌടില്യവുമില്ലായ്മ), ഭൂതദയ, അഹിംസ, അനാസക്തി (നിസ്സംഗത്വം), അസ്തേയം (പരധനം അപഹരിക്കായ്ക) ബാഹ്യാഭ്യന്തരശൌചങ്ങൾ, സംതൃപ്തി ഇത്യാദിയുമാണ്. ഭക്തി വളരണമെങ്കിൽ ഈ ഗുണങ്ങളും ബലപ്പെട്ടുവരണം; ഒരുവന്റെ ഭക്തിയുടെ മേന്മ ഈ ഗുണങ്ങൾ പുഷ്ടിപ്പെടുത്തുന്നതിലുള്ള അയാളുടെ വിജയത്തിനനുസരിച്ചിരിക്കും.

ഒരു ശിശുവിനെ പരിചരിച്ചു വളർത്തുന്ന അതിന്റെ അമ്മയുടെ കൃത്യത്തിനു രണ്ടു വശങ്ങളുണ്ടെന്ന് നിങ്ങൾ നിരീക്ഷിച്ചിരിക്കും – നിഷേധാത്മകവും വിധ്യാത്മകവും. അവൾ കുഞ്ഞിനെ, സംഭാവ്യവും മുൻകൂട്ടി അറിയാൻ കഴിയുന്നതുമായ, എല്ലാത്തരം വിപത്തുകളിൽനിന്നും കാത്തുരക്ഷിക്കുന്നു – അമിതമായ ചൂട്, തണുപ്പ്, ജന്തുക്കളുടെ ഉപദ്രവം ഇത്യാദികളിൽനിന്ന്. ഇതു നിഷേധാത്മകം. വിധ്യാത്മകവശത്ത്, അനുയോജ്യമായ ഭക്ഷ്യപാനീയങ്ങൾ ഉചിതമായ സമയത്ത് ഉചിതമായ അളവിൽ സസ്നേഹം നൽകി കുട്ടിയുടെ ശരീരവളർച്ചയെ സഹായിക്കുന്നു. ഭക്തിസംവർദ്ധനത്തിലും ഇതുപോലെ ശ്രദ്ധിക്കേണ്ടതാണ്. ഭക്തിയുടെ ഇളം നാമ്പിനു കെടുതികളൊന്നുമേശാതെ സൂക്ഷിക്കുകയും അതേ സമയം ശരിയായ പോഷകവസ്തുക്കളെക്കൊണ്ടു ശ്രദ്ധാപൂർവ്വം അതിനെ പോഷിപ്പിക്കുകയും വേണം.

നിഷേധാത്മകവശത്ത്, സാധകൻ ചില കാര്യങ്ങളിൽ നിന്നു പാടേ ഒഴിഞ്ഞുനില്ക്കണം. അവ:

1. ദുസ്സംഗം, ചീത്തയാളുകളുമായുള്ള സംസർഗ്ഗം, എല്ലായ്പ്പോഴും എന്തുകൊണ്ടും വർജ്ജ്യമാണ്. അത് കാമം, ക്രോധം, മോഹം ഇവയെ ഉത്തേജിപ്പിച്ച്, സ്മൃതിഭ്രംശം (ഓർമ്മയില്ലായ്മ), ബുദ്ധിനാശം (തിരിച്ചറിവിന്റെ നഷ്ടം) ഇവയിലൂടെ നയിച്ച് അവസാനം ഒരുവനെ പൂർണ്ണനാശത്തിലെത്തിക്കുന്നു. വികാരങ്ങൾ ആരംഭ

ത്തിൽ ചെറുതരംഗപ്രമാണമായിരിക്കുമെങ്കിലും ഒടുവിൽ, ദുസ്സംഗഫലമായി, സമുദ്രതുല്യം വിജൃംഭിക്കാം. (നാ. ഭ. സൂ. 43_5.) ഭക്തി വളർത്തിയെടുക്കാനാഗ്രഹിക്കുന്നവർക്ക്, എല്ലാ ആദ്ധ്യാത്മികാചാര്യന്മാരും ഏകസ്വരത്തിൽ നൽകുന്ന മുന്നറിയിപ്പാണിത്. ഇതിലെ ആശയമിതാണ്: നമ്മുടെയുള്ളിൽ നിസർഗ്ഗസ്ഥിതങ്ങളായ ദുർവികാരങ്ങളെ ഉത്തേജിപ്പിക്കാൻ പര്യാപ്തമായ സന്ദർഭങ്ങളോ സംഭാഷണങ്ങളോ കൂട്ടുകൂടലുകളോ സൂചനകളോ എല്ലാം സമ്പൂർണ്ണം വർജ്ജിക്കണം; എന്തെന്നാൽ, പ്രാരംഭദശയിൽ വികാരങ്ങൾ കൂടുതൽ കരുത്തരാകയാൽ, കടുവായെക്കണക്ക് അവ ഭക്തിയെ വിഴുങ്ങിക്കളയാൻ ധാരാളം സാദ്ധ്യതയുണ്ട്.

2. അഭിമാനം, ഡംഭ് ആദിയായ ദുർഗ്ഗുണങ്ങളെ പരിത്യജിക്കണം. എന്തെന്നാൽ ഇവ ഈശ്വരന്റെ അനുഗ്രഹത്തിനു തടസ്സങ്ങളാണ്. ഈശ്വരാനുഗ്രഹമില്ലെങ്കിൽ ഭക്തി വർദ്ധിക്കാൻ സാദ്ധ്യവുമല്ല. ഒരുവന്റെ ജീവിതം സന്മാർഗ്ഗനിഷ്ഠമോ കളങ്കരഹിതമോ ആയിരുന്നേക്കാം. എന്നാൽ അയാളിൽ അഹന്തയും ഔദ്ധത്യവും കുടികൊള്ളുന്നുവെങ്കിൽ അത് ഭക്തിയുടെ വികസനത്തിനു വിഘാതമാകുന്നു.

3. ഈശ്വരനെപ്പററിയോ ആദ്ധ്യാത്മികതത്ത്വങ്ങളെപ്പററിയോ വാദപ്രതിവാദങ്ങളിലേർപ്പെടരുത്; കാരണം അഭിപ്രായഭിന്നതകൾക്കു ധാരാളം പഴുതുണ്ട്; കേവലം യുക്തിയിലധിഷ്ഠിതമായ ഒരഭിപ്രായവും സ്വതവേ അവസാനത്തേതാവാൻ തരവുമില്ല. എന്നാൽ ശാസ്ത്രപാഠങ്ങൾ, പ്രത്യേകിച്ചും ഭക്തിവിഷയകങ്ങളായവ, ചർച്ച് ചെയ്യുകൂടെന്നല്ല വിവക്ഷ. അവയെപ്പററി ആലോചിക്കുന്നതും ചർച്ച് ചെയ്യുന്നതും വളരെ പ്രയോജനകരവുമാണ്. (നാ. ഭ. സൂ. 74 _ 76.)

4. ഭൌതികവസ്തുക്കളിലുള്ള ആഗ്രഹം ഒതുക്കിനിർത്തണം; എന്തെന്നാൽ അത് സാധകന്റെ ശ്രദ്ധയെ ശിഥിലീകരിച്ചും ലൌകികകുരുക്കുകൾ വർദ്ധിപ്പിച്ചും അയാളുടെ ഭക്തിക്കു ദോഷം ചെയ്യും. എന്നാൽ, ലോകവ്യവഹാരങ്ങൾ വെടിയേണ്ടതില്ലെന്നും സാമൂഹ്യക്ഷേമോന്മുഖമായ പ്രവർത്തനങ്ങൾ നടത്താവുന്നതും നടത്തേണ്ടതുമാണെന്നും അത്രേ നാരദന്റെ അഭിപ്രായം. പക്ഷെ ആ വക പ്രവർത്തനങ്ങളുടെ ഫലം ഈശ്വരനർപ്പിക്കണം എന്നുമാത്രം. (ഭ. സൂ. 62.)

5. സാധകൻ തന്റെ ഭക്തി ഒരു പ്രദർശനവസ്തുവാക്കരുത്; അത് ഗോപ്യമായി സൂക്ഷിക്കണം, എന്തെന്നാൽ ഈശ്വരനും അയാളും തമ്മിലുള്ള ഒരു സ്വകാര്യ ഇടപാടാണത്.

6. അവസാനമായി, ഭക്തൻ ഒരിക്കലും നൈരാശ്യത്തിനും ക്ലൈബ്യത്തിനും വഴങ്ങരുത്. അയാൾ ഈശ്വരകൃപയിലും സ്വന്തശക്തിയിലും വിശ്വാസം സർവ്വദാ അഭംഗുരം നിലനിർത്തണം. ജീവൻ ശരീരത്തിൽ കുടികൊള്ളുന്നിടത്തോളംകാലം ഈശ്വരദർശനസാധ്യതയെപ്പററി അയാൾ നിരാശനാകരുത്.

ഭക്തിയുടെ വിധ്യാത്മകവശം – അതായത് ആദ്ധ്യാത്മികതയെ എങ്ങനെ പരിപോഷിപ്പിക്കാമെന്നുള്ളതിനെപ്പററി ശ്രദ്ധിക്കേണ്ടവ:

1. ഭക്തിയോഗത്തിന്റെ മഹാചാര്യന്മാരിലൊരുവനായ ശ്രീ രാമാനുജൻ ഭക്തന്റെ ഭക്ഷണകാര്യത്തിനു പ്രത്യേകപ്രാധാന്യം കല്പിക്കുന്നു. ഉപനിഷത്തു പറയുന്നുണ്ട്: ''ആഹാരം ശുദ്ധമെങ്കിൽ അന്തഃകരണവും ശുദ്ധമാവുന്നു. അന്തഃകരണം ശുദ്ധമെങ്കിൽ ഓർമ്മ ദൃഢപ്പെടുന്നു. ഓർമ്മ ദൃഢമെങ്കിൽ എല്ലാ കെട്ടുകളുമഴിയുന്നു.'' (ഛാന്ദോഗ്യം VII. 26. 2.) ഇവിടെ ഓർമ്മയുടെ അർത്ഥം, 'ആത്മാവിന്റെ യഥാർത്ഥസ്വരൂപത്തിന്റെ ഓർമ്മ' അല്ലെങ്കിൽ 'ഈശ്വരനെപ്പററിയ ഓർമ്മ' എന്നാണ്. 'ആഹാരംകൊണ്ടാണ് മനസ്സ് നിർമ്മിതമായിരിക്കുന്നത്'' എന്ന് അതേ ഉപനിഷത്തിന്റെ മറെറാരു ഭാഗത്തു പറയുന്നു. നിർമ്മലമായ മനസ്സുകൊണ്ടേ നമുക്കു വേണ്ട വിധത്തിൽ ഈശ്വരനെപ്പററി ചിന്തിക്കാനാവൂ. മനസ്സ് എത്രയധികം നിർമ്മലമോ, അത്രകണ്ട് ആഴത്തിൽ അത് ഈശ്വരചിന്തയിൽ ആമഗ്നമാവുന്നു. അതിനാൽ ഭക്തൻ കഴിക്കുന്ന ആഹാരം ശുദ്ധമായിരിക്കണമെന്നു നിർദ്ദേശിക്കപ്പെട്ടിരിക്കുന്നു – അതായത് : ബാഹ്യമാലിന്യങ്ങൾ ചേർന്നു ദൂഷിച്ചതോ, ഇരുന്നു പഴകിയതോ, ചീത്ത ഗന്ധമുള്ളതോ, മറെറാരാളുടെ ഉച്ഛിഷ്ടമോ, സ്വഭാവശുദ്ധിയില്ലാത്തവർ പാകം ചെയ്തതോ വിളമ്പിത്തരുന്നതോ ആയിരിക്കരുത്.

കൂടാതെ, സസ്യഭക്ഷണമാണ് ഭക്തിവർദ്ധനയ്ക്കു വിശേഷിച്ചും അനുഗുണമായ ശുദ്ധഭക്ഷണമെന്നും നിർദ്ദേശിക്കപ്പെട്ടിരിക്കുന്നു. എന്നാൽ ഇതു സംബന്ധിച്ചു നാം അഭിപ്രായഭ്രാന്തന്മാരാവേണ്ടതില്ല – എന്തെന്നാൽ സസ്യഭുക്കുകളിലും ഭക്തിക്കു വിരുദ്ധമായ മററു ദുശ്ശീലങ്ങൾ നിലനില്ക്കാം; സസ്യേതരഭക്ഷണം അനിവാര്യമാക്കിത്തീർക്കുന്ന സന്ദർഭങ്ങളും പരിതോവസ്ഥകളും സംഭാവ്യമാണ്; എല്ലാററിനുമുപരിയായി മാംസഭുക്കുകളുടെ കൂട്ടത്തിൽ വലിയ ഭക്താഗ്രണികളുണ്ടായിട്ടുണ്ട്, ഉപനിഷത്തിലെ 'ആഹാര'പദത്തിന്, 'നാം പഞ്ചേന്ദ്രിയങ്ങളിൽക്കൂടി ഉൾക്കൊള്ളുന്നതെല്ലാം' എന്ന വിശാലമായ അർത്ഥമാണ് ശ്രീശങ്കരാചാര്യർ കല്പിക്കുന്നതു്. അതിനാൽ, നാം കാണുന്നതിലും കേൾക്കുന്നതിലും സ്പർശിക്കുന്നതിലും മണക്കുന്നതിലുംകൂടി ഭക്ഷ്യകാര്യത്തിലേപ്പോലെയുള്ള വിവേചനം ദീക്ഷിക്കണമെന്ന് അദ്ദേഹം ഉപദേശിക്കുന്നു. കാരണം ഇവയെല്ലാം മനസ്സിനെ സ്വാധീനിക്കുന്നുണ്ട്. സസ്യഭക്ഷണം കഴിക്കുന്നെങ്കിലും വൃത്തികെട്ട കഥാപുസ്തകങ്ങൾ വായിക്കുകയും എല്ലാത്തരം ദുർഭാഷണങ്ങളും ചെവിയോർത്തു കേൾക്കുകയും മദ്യപാനം നടത്തുകയും മററും ചെയ്യുന്നതു് ഒരുവൻെറ ഭക്തി പുഷ്ടിപ്പെടുത്താൻ സഹായകമല്ല.

2. ഭക്തിമാർഗ്ഗത്തിൽ ഒരു ശരിയായ തുടക്കമിടുന്നതിന്, ആദ്യമായി ഒരുവൻ തനിക്കൊരു ഗുരുവിനേയും ഇഷ്ടദേവനേയും കണ്ടെത്തണം. ഗുരുവിനേയും ഇഷ്ടദേവനേയും ലഭിച്ചവന് പിന്നീടു ഭയത്തിനവകാശമില്ലെന്നു ശ്രീരാമകൃഷ്ണൻ പറയുന്നുണ്ട്. അയാൾ ആദ്ധ്യാത്മിക മാർഗ്ഗത്തിലൂടെ നിർബാധം പുരോഗമിക്കുന്നു. ഇഷ്ടദേവതയെ തിരഞ്ഞെടുക്കാൻ ഒരുവനെ സഹായിക്കുന്നതും ആ ദേവതയെ ഉപാസിക്കാനുള്ള മന്ത്രം ഉപദേശിക്കുന്നതും ഗുരുവാകുന്നു. ഈ മന്ത്രം ഉരുവിടുന്നതിനു ജപമെന്നു പേർ. ഭക്തിയോഗത്തിലെ പ്രമുഖസാധനകളിലൊന്നാണീ ജപം.

ഭക്തി വളർത്തിയെടുക്കാൻ പരമപ്രധാനമായി വേണ്ടതു് ഇഷ്ടദേവതയുമായി ഒരു ഉററ ബന്ധം സ്ഥാപിക്കുകയാകുന്നു. വ്യക്തിഗതമായ ഈ ബന്ധത്തിലൂടെയത്രേ ഒരുവൻ ഈശ്വരലാഭാർത്ഥമുള്ള തൻെറ ഹൃദയവ്യാകുലതയെ തീവ്രമാക്കേണ്ടതു്. ഇഴഞ്ഞുനീങ്ങുന്ന ഭക്തിക്ക് ഉയർന്നു പറക്കാനുള്ള ചിറകുകൾ നൽകി, അതിനെ എല്ലാ ഭൗതികതകളിൽനിന്നും ഉയർത്തി ഈശ്വരോത്സംഗത്തിലെത്തിക്കാൻ കഴിയുന്നതു് ഈ തീവ്രവ്യാകുലതയ്ക്കു മാത്രമാണ്. ഹൈന്ദവപാരമ്പര്യത്തിലെ ഇത്തരം അഞ്ചുതരം ബന്ധങ്ങൾ അഥവാ മനോഭാവങ്ങൾ സുവിദിതങ്ങളാണ്. അവ ശാന്തം, ദാസ്യം (യജമാനനോടു ഭൃത്യനുള്ള മനോഭാവം), സഖ്യം (സുഹൃത്തിനു സുഹൃത്തിനോടുള്ള ഭാവം,) വാത്സല്യം (അമ്മയ്ക്കു ശിശുവിനോടുള്ള ഭാവം, അല്ലെങ്കിൽ ശിശുവിനു മാതാവിനോടോ പിതാവിനോടോ ഉള്ള ഭാവം), മധുരം (കാമുകിയ്ക്കു കാമുകനോടുള്ള ഭാവം). ഇവയിൽ ദാസ്യഭാവവും വാത്സല്യഭാവവും ശ്രീരാമകൃഷ്ണൻ പ്രത്യേകം ശിപാർശ ചെയ്തിട്ടുള്ളവയാണ്. കാമുകിയ്ക്കു കാമുകനോടുള്ള ഭാവം അപകടമില്ലാതെ പുലർത്തിക്കൊണ്ടുപോകാൻ അസാധാരണ പവിത്രത കൈവന്നവർക്കേ സാധിക്കൂ എന്നുള്ള മുന്നറിയിപ്പും ശ്രീരാമകൃഷ്ണൻ നൽകുന്നുണ്ട്.

3. ഗുരുവിൻെറ അനുഗ്രഹത്തോടെ ഭക്തിയുടെ പന്ഥാവിൽ പ്രതിഷ്ഠിതനായ സാധകൻ നിരന്തരം നിസ്തന്ദ്രം ഭക്തിസാധനകൾ അനുഷ്ഠിച്ചുതുടങ്ങണം. അയാൾ അരനിമിഷംപോലും പാഴാക്കരുതെന്നുവരെ നാരദൻ നിഷ്കർഷിക്കുന്നു. എന്നാൽ അയാളുടെ അനുഷ്ഠാനങ്ങളെന്തെല്ലാമായിരിക്കണം? ഗുരുവിൻെറ നിർദ്ദേശങ്ങൾ ലഭിച്ചവർ അവയെ പിന്തുടരണം. അതാണവരുടെ സാധന. അത്തരം നിർദ്ദേശങ്ങൾ സിദ്ധിച്ചിട്ടില്ലാത്തവർക്ക് ശ്രീമദ് ഭാഗവതത്തിലെ ഈ പ്രസിദ്ധ ശ്ലോകത്തിലെ സാമാന്യാദേശങ്ങൾ സ്വീകരിക്കാവുന്നതാണ്:–

> ശ്രവണം കീർത്തനം വിഷ്ണോഃ സ്മരണം പാദസേവനം
> അർച്ചനം വന്ദനം ദാസ്യം സഖ്യമാത്മനിവേദനം
> ഇതിപുംസാർപ്പിതാ വിഷ്ണൗ ഭക്തിശ്ചേന്നവലക്ഷണാ
> ക്രിയതേ ഭഗവത്യദ്ധാ തന്മന്യേഽധീതമുത്തമം.

1. ശ്രവണം–ഈശ്വരൻെറ നാമങ്ങളും സ്തോത്രങ്ങളും കഥകളും കേൾക്കുക.

2. കീർത്തനം – ഇവയെ സ്വയം ഉരുവിടുകയോ പാടിപ്പുകഴ്ത്തുകയോ ചെയ്യുക.

3. സ്മരണം – ഈശ്വരനേയും ഈശ്വരൻെറ അത്ഭുതകൃത്യങ്ങളേയും മഹിമകളേയും സ്മരിക്കുക.

4. പാദസേവനം – ഈശ്വരന്റെ സേവന ശുശ്രൂഷാദികൾ നടത്തുക.

5. അച്ചനം – ഈശ്വരനെ ആരാധിക്കുക.

6. വന്ദനം – ഈശ്വരനെ നമസ്കരിക്കുക.

7. ദാസ്യം – എല്ലാ കർമ്മങ്ങളും ഈശ്വരന്ന വേണ്ടി ചെയ്യുക.

8. സഖ്യം – ഈശ്വരനുമായി ഉററ സ്നേഹ ബന്ധം പുലർത്തുക.

9. ആത്മനിവേദനം – സ്വന്ത ശരീരമുൾപ്പടെ തൻെറ സർവ്വസ്വവും ഈശ്വരനായിക്കൊണ്ടു സമർപ്പിക്കുക.

ഭക്തിമാർഗ്ഗത്തിൽ ചിരപരമ്പരയാ നിർദ്ദിഷ്ടമായിട്ടുള്ള അനുഷ്ഠാനങ്ങളാണിവ. കൂടാതെ, ഈശ്വരഭക്തന്മാരെ സേവിക്കുന്നതും അവരുമായുള്ള സംസർഗ്ഗവും ഭക്തിയെ പോഷിപ്പിക്കാൻ ഫലപ്രദമായ ഉപായങ്ങളാകുന്നു.

എന്നാൽ എല്ലാ അനുഷ്ഠാനങ്ങളിലുംവച്ച് ജപത്തിനുള്ള സവിശേഷത പല മഹാന്മാരും പ്രത്യേകം ഊന്നിപ്പറഞ്ഞിട്ടുണ്ട്. നാമജപം ശരിക്കും ഫലപ്രദമാകുന്നതിന് ഒരുവൻ, തികഞ്ഞ വിനയം, തിതിക്ഷ (എന്തും സഹിക്കാനുള്ള ശീലം), സ്വാർത്ഥത്യാഗം, എല്ലാവരോടും ഒരുപോലെയുള്ള ആദരവ് ഇവയും അഭ്യസിക്കേണ്ടതാണെന്നു ചൈതന്യദേവൻ നിർദ്ദേശിക്കുന്നു. ആധുനികകാലത്ത് നാം ജീവിക്കാൻ നിർബ്ബന്ധിതരായിത്തീർന്നിട്ടുള്ള ജീവിതരീതിയ്ക്കിടയിൽ, ക്രിയാകലാപയുക്തമായ സവിസ്തര ആരാധനച്ചടങ്ങുകൾക്കോ മററു പ്രകാരത്തിലുള്ള ഭക്ത്യനുഷ്ഠാനങ്ങൾക്കോ ആത്മാർത്ഥതയുള്ള ഈശ്വരോപാസകന്മാർക്കുപോലും സമയവും സൗകര്യവും ഉണ്ടാവില്ല. എന്നാൽ എല്ലായ്പോഴും എവിടെ വച്ചും മനസ്സുകൊണ്ട് ഈശ്വരനാമം ഉരുവിടാൻ നമുക്കു സാധിക്കും. ഈശ്വരനാമങ്ങളിൽ ഈശ്വരൻ തൻെറ സർവ്വശക്തികളോടും പ്രേമത്തോടും കൂടി കുടികൊള്ളുകയും ചെയ്യുന്നു.

''നാമ്നാമകാരി ബഹുധാ നിജസർവ്വശക്തി–
സ്തത്രാർപ്പിതാ നിയമിതഃ സ്മരണേ ന കാലഃ.''

(അങ്ങേയ്ക്ക് അനവധി നാമങ്ങളുണ്ട്, ഓരോന്നും അങ്ങയുടെ സർവ്വശക്തികളും ഉൾക്കൊള്ളുന്നു, അവയെ സ്മരിക്കുന്നതിനോ ജപിക്കുന്നതിനോ സമയനിയമമൊന്നുമില്ലതാനും.) അദ്ധ്യാത്മജീവിതത്തിൽ ഭക്തിയുക്തമായ നാമജപത്തിലൂടെ പ്രാപിക്കാൻ വയ്യാത്തതായി യാതൊന്നുമില്ലെന്നു പല ആത്മജ്ഞാനികളും അഭിപ്രായപ്പെട്ടിട്ടുണ്ട്. ഒരു വശത്ത് ഒരുവൻെറ സമസ്ത പാപങ്ങളേയും തിന്മകളേയും നശിപ്പിക്കാനും മറുവശത്ത് അയാളുടെ സർവ്വ ആദ്ധ്യാത്മികസാദ്ധ്യതകളേയും ഉണർത്തി വികസിപ്പിക്കാനും കഴിവുള്ള സാധനയാണ് നാമജപം. ഒരിക്കലും തടവില്ലാതെ ഒരുവൻ സർവ്വാത്മനാ സപ്രേമം ഈശ്വരനാമം ഉരുവിടുമ്പോൾ, ഈശ്വരൻ ആ ഭക്തൻെറ ബോധമണ്ഡലത്തിൽ അഭിവ്യക്തമാകാൻ കാലതാമസമുണ്ടാവില്ല. അതോടെ അയാളുടെ അജ്ഞാനവും ബന്ധനങ്ങളും യാതനകളും പാടേ അന്തർദ്ധാനം ചെയ്യുന്നു. അതിനുശേഷം അയാൾ ഉള്ളിലും പുറത്തും ഈശ്വരനെത്തന്നെ കാണുന്നു; അയാൾക്ക് എല്ലാം സംഗീതം, എല്ലാം ആഹ്ലാദം, എല്ലാം വിനോദം, എല്ലാം ആനന്ദം.

ഭക്തൻെറ ഹൃദയത്തിൽ ഭക്തി പൂർണ്ണമായി വികസിക്കുമ്പോൾ ഒരു പുതിയ ലോകത്തിൽ പ്രവേശിച്ചതുപോലെയാണ് അയാളുടെ അനുഭൂതി – അയാൾക്കും ഈശ്വരനും മാത്രം പങ്കാളിത്തമുള്ള ഒരു ലോകം. അവിടെ അയാൾ ഈശ്വരനോടു ചേർന്ന് ആസ്വദിക്കുന്ന ലീലകൾ അനന്തമാണ്. രസങ്ങൾക്കുറുതിയില്ല. അതു വാക്കുകൾക്കു വിഷയമല്ല. ഏതുനിലയിലും, തളരാത്ത ഉത്സാഹത്തോടെ നാം ഭക്തിസാധനകൾ അനുഷ്ഠിക്കുന്നപക്ഷം, ഈശ്വരൻ യഥാർത്ഥത്തിൽ നമ്മുടെ ഹൃദയങ്ങളിൽ വസിക്കുന്നുണ്ടെന്നും അദ്ദേഹം നമ്മുടെ പ്രാർത്ഥനകൾകേൾക്കുന്നുണ്ടെന്നും നമുക്കും അദ്ദേഹത്തിൻെറ ശബ്ദം ശ്രവിക്കാൻ സാധിക്കുമെന്നും ഒരു കാലത്തു നമുക്കുതന്നെ നേരിട്ടറിയാൻ സംഗതിയാകും. ലോകത്തിലെ വിശ്വസനീയരായ ഭക്താഗ്രണികൾ എല്ലാം ഉറപ്പുതന്നിരിക്കുന്നതങ്ങനെയാണ്.

[പ്രബുദ്ധഭാരതത്തിൽനിന്ന് വിവർത്തനം.
–സി. ജി. നാരായണപിള്ള]

# ഭാരതഭാഗ്യവിധാതാ *

വി. മുരളീധരമേനോൻ എം. ഏ.

വിവേകാനന്ദസ്വാമികളെപ്പററിയുള്ള ഏതൊരു ചച്ച്യും അപൂണ്ണമാകാതെ വയ്യ. അദ്ദേഹം അനേകരൂപനാണ്. എത്ര മുഖങ്ങരം, ഭാവങ്ങരം! ഋഷിയും ആചാര്യനും പ്രവാചകനും ഹിന്ദുധമ്മത്തിൻെറ പുനഃപ്രതിഷ്ഠാപകനും സവ്വധമ്മസമന്വയമൂത്തിയും ദേശീയ നവോത്ഥാനത്തിൻെറ ശംഖവാദകനും നവഭാരതസാരഥിയും കമ്മശൂരനും വീരക്ഷത്രിയനും തുരീയലഹരി പകരുന്ന വാഗ്മിയും വിശാലമനുഷ്യസ്നേഹിയും മററു പലതുമാണദ്ദേഹം; ഈ അദ്ധ്യാരോപങ്ങളെല്ലാം ഒരു നിമിഷംകൊണ്ടു വലിച്ചെറിഞ്ഞു് ആത്മാനന്ദമഗ്നനായിക്കഴിയുന്ന ദക്ഷിണേശ്വരത്തെ രാമകൃഷ്ണശിശ്രുവുമാണ്. സൌമ്യചന്ദ്രികയുടെ സുഖശീതളിമയും മദ്ധ്യാഹ്നസൂയ്യൻെറ താപതീക്ഷ്ണതയും അദ്ദേഹത്തിൽ കാണാം. ഒപ്പം കുളിർതെന്നലും കൊടുങ്കാററുമാണ്. സിംഹത്തെപ്പോലെ ഗജ്ജിക്കും, ശിശുവിനെപ്പോലെ കരയും. ഇത്ര വിഭൂതിമത്തായൊരു വ്യക്തിത്വം മറെറാരു സിദ്ധപുരുഷനും ഉണ്ടായിരുന്നതായി തോന്നുന്നില്ല.

സ്വാമിജി പറഞ്ഞതെല്ലാം തൻെറ ഗുരുവിനെപ്പോലെതന്നെ അനുഭൂതിയുടെ തികവിലാണ്. അതുകൊണ്ടു് ഒരു പ്രവാചകനെപ്പോലെ സംസാരിക്കുവാനുള്ള ആത്മവൈഭവം അദ്ദേഹത്തിനുണ്ടായിരുന്നു.

മനുഷ്യനിലുള്ള ദിവ്യത്വമാണ് വിവേകാനന്ദസംഗീതത്തിൻെറ ഏകശ്രുതി. ഈ ദിവ്യത്വത്തിൻെറ ഉന്മീലനമാണ് അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം മതസാധന. മതത്തിൻെറ സവ്വതോഭദ്രമായ നിവ്വചനവും അദ്ദേഹത്തിൻേറതുതന്നെ: ''ഓരോ ജീവനിലും ദിവ്യത്വം നിലീനം. ബാഹ്യാഭ്യന്തരപ്രകൃതികളെ വശപ്പെടുത്തി ഈ ദിവ്യത്വത്തെ ആവിഷ്കരിക്കുകയാണ് മതത്തിൻെറ ഉന്നം. കമ്മഭക്തിജ്ഞാനയോഗങ്ങളിൽ ഒന്നോ ഒന്നിൽ കൂടുതലോ അഥവാ എല്ലാംകൊണ്ടോ ഇതു സാധിച്ച് മുക്തനാവുക. ഇതുതന്നെ മതസർവ്വസ്വം. സിദ്ധാന്തങ്ങളോ ശാസ്ത്രവാക്യങ്ങളോ പൂജാചടങ്ങുകളോ ദേവാലയങ്ങളോ വിഗ്രഹങ്ങളോ എല്ലാം അവാന്തരകാര്യങ്ങരംമാത്രം.''

വിവേകാനന്ദസ്വാമികളെ നേരാംവണ്ണം മനസ്സിലാക്കുവാൻ ഈ ഉദ്ധരണി നാം പ്രത്യേകം ശ്രദ്ധിക്കേണ്ടതുണ്ടു്. അദ്ദേഹം പല കാര്യങ്ങളെപ്പററി പലപാടു് പലതും പറഞ്ഞിട്ടുണ്ടു്. ഏതു കാര്യം പറയുമ്പോഴും അതിലദ്ദേഹത്തിനു പൂണ്ണലയം വരുന്നതുകൊണ്ടു് അതാണ് മുഖ്യസത്യമായി സ്വാമിജി വിവക്ഷിക്കുന്നതെന്നു് ഉത്താനബുദ്ധികരംക്കു തോന്നാം. അദ്ദേഹം ആംശികസത്യങ്ങളെ പൂണ്ണസത്യത്തോടു് അടുപ്പിക്കുകയാണെന്നു നാം ഓക്കുക. മനുഷ്യൻെറ ഉള്ളിൽ പള്ളികൊള്ളുന്ന അമൃതസ്വരൂപനെ ഉണത്തുന്ന താരസ്വരമന്ത്രങ്ങളാണവിടുത്തെ വാക്കുകരം. ഇതിനു്, ജീവിതത്തിൻെറ ഭിന്നഭിന്ന തലങ്ങളിൽ നില്ക്കുന്ന മനുഷ്യരെ അവർ നില്ക്കുന്നിടത്തുനിന്നു് മുന്നോട്ടു തള്ളിവിടുകയാണദ്ദേഹം ചെയ്യുന്നതു്. എല്ലാവരും ഒരേ മട്ടിൽ ഒരേ കാലത്തു് ആത്മദശ്നത്തിനഹ്രല്ല. പക്ഷെ, ജീവൻെറ ഓരോ ചലനവും, ബോധപൂവ്വമോ അബോധപൂവ്വമോ, മോചനത്തിനു വേണ്ടിയുള്ളതാണ്. സഗ്ഗാത്മകപരിണാമത്തിൻെറ അപ്രതിരോധ്യഗതി ഈ ലക്ഷ്യത്തിലേക്കുതന്നെ. ഈ പരിണാമപ്രക്രിയയെ ത്വരിപ്പിച്ചുവിടുകയാണ് മതസാധന. ആദ്ധ്യാത്മികം, ഭൗതികം എന്നു് ജീവിതത്തെ അദ്ദേഹം രണ്ടറകളായി തിരിച്ചുനിത്തിയില്ല. ജീവിതം അഖണ്ഡം, ഏകം. സത്യത്തിൽനിന്നു് സത്യ

(1975 ഡിസംബർ 28–ാം തീയതി പുറനാട്ടുകര ശ്രീരാമകൃഷ്ണാശ്രമത്തിൽവെച്ചുകൂടിയ സാഹിത്യശിബിരത്തിൽ അവതരിപ്പിച്ച പ്രബന്ധം.)

ത്തിലേക്കു്, താഴ്ന്ന സത്യത്തിൽനിന്നു് ഉയ ന്ന സത്യത്തിലേക്കുള്ള ഉൽക്രമണമായിട്ടേ അ ദ്ദേഹം ജീവിതത്തിന്റെ പരിണാമപരമ്പരയെ കണ്ടുള്ളു. ഇവിടെയാണ് സ്വാമിജിയുടെ ദർ നത്തിന്റെ സർവ്വംഗ്രാഹിത, അതിന്റെ മാന ഷികത. അദ്ദേഹം ജീവിതത്തെ നിഷേധി ച്ചില്ല. മറിച്ചു്, അതിന്റെ വികാസത്തിലാണ് ശ്രദ്ധ ഊന്നിയതു്. ''വികാസം ജീവിതം, സങ്കോചം മൃത്യുവും'' എന്നവിടുത്തെ ഒരു വാക്യ മന്ത്രമുണ്ടു്. ജീവിതം എത്ര പ്രവിശാലം! ജീവ ന്റെ പ്രഥമചോദനയായ പ്രാണസന്ധാരണം മുതൽ ആത്മാനുസന്ധാനത്തിന്റെ അന്തിമ സിദ്ധിയായ മുക്തിവരെ ഈ ജീവിതം നീളുന്നു. ജീവിതത്തിന്റെ ഇങ്ങേ തലമുതൽ അങ്ങേ തലവരെ കാണുന്ന ദർശനം ഒന്നേ ഒരേ സമയം സമഗ്രവും പ്രായോഗികവുമാകു. അപ്പോഴ്, ഭൗതികജീവിതത്തെയും നാം കാണേണ്ടിവരും. കാരണം, ഭൗതികസുസ്ഥിതിയാണ് വികാസ ത്തിന്റെ ആദ്യഘട്ടം. അവിടന്നങ്ങോട്ടു് മനു ഷ്യന്റെ അതപ്പ്ണീയമായ അന്വേഷണം പയ്യെപ്പയ്യെ മനസ്സിനെയും ബുദ്ധിയെയും അതി ക്രമിച്ചു് അവന്റെ യഥാർത്ഥസത്തയിലേക്കു ചെല്ലാതെ വയ്യ. ജഡത്തിൽനിന്നു ജീവൻ, ജീവനിൽനിന്നു മനസ്സു്, മനസ്സിൽനിന്നു ബുദ്ധി, ബുദ്ധിയിൽനിന്നാത്മാവു്, ഇതുതന്നെ വികാസക്രമം. ഈ സമസ്തജീവിതദർശനംകൊ ണ്ടാണ് സ്വാമിജി ആത്മസാക്ഷാത്കാരത്തെ പ്പററി ഭാവോദ്ബുദ്ധനായി സംസാരിച്ച പ്പോഴും മനുഷ്യജീവിതത്തിന്റെ ഭൗമങ്ങളായ ദുഃഖങ്ങളും വേദനകളും കണ്ടു് വല്ലാതെ പൊട്ടി ത്തെറിച്ചതു്. ദാരിദ്ര്യത്തിനും അജ്ഞതക്കും എല്ലാവിധ ദൗർബ്ബല്യങ്ങൾക്കും ചൂഷണങ്ങൾ ക്കും നിപീഡനങ്ങൾക്കുമെതിരെ ധർമ്മരോഷം കൊണ്ടദ്ദേഹം മേഘനിർഘോഷംപോലെ ഗർജ്ജി ച്ചു. സർവ്വംഗ്രാഹിയായ ഈ ജീവിതവീക്ഷണ മാണ് വിവേകാനന്ദസ്വാമികളെ ഒരേ സമയം അദ്വൈതത്തിന്റെ മഹാനായ പ്രവാചകനും ദുഃഖതപ്തമായ ഈ ഭൂമിയിലെ ആർദ്രനായ മനു ഷ്യകസ്ഥാനഗായിയുമാക്കി മാററിയതു്.

കിഴക്കും പടിഞ്ഞാറും സ്വാമിജി കണ്ടു; അ വിടെയുമിവിടെയുമുള്ള മനുഷ്യരുടെ ജീവിതങ്ങ ളെ ആഴത്തിൽ പഠിച്ചു. പടിഞ്ഞാറു് ജീവിതം എന്നു വെച്ചാൽ രജോഗുണത്തിന്റെ മേളത്തി മിപ്പു്, അനവസാനമായ പ്രവൃത്തി, വിസ്മാപക മായ ശാസ്ത്രീയസാങ്കേതികപുരോഗതി, ഭൗതി കസൗഭാഗ്യങ്ങളുടെ പൂർണ്ണാസ്വാദം; ചുരുക്ക ത്തിൽ, ഭോഗത്തിന്റെ വിപുലവിലാസം. ഇവിടെയോ? തമസ്സിലാണ്ടുപോയ ഒരു ജനത. ആത്മവീര്യവും പൗരുഷവും കെട്ടു്, എല്ലാം വി ട്ടു്, പരലോകത്തിൽ കണ്ണുംനട്ടു് കഴിയുന്ന അ ടിമശ്ശ്വങ്ങൾ; രോഗദാരിദ്ര്യദൈന്യങ്ങൾ ചവ ച്ചുതുപ്പിയ മനുഷ്യക്കോലങ്ങൾ; നിന്ദിതർ, പീ ഡിതർ. ഇവിടെയെങ്ങനെ ആദ്ധ്യാത്മികത പറയും? കരുത്തുള്ള ശരീരവും ഉശിരുള്ള മനസ്സു മില്ലാതെ ആത്മാവിനെ നേടാനാവില്ല. ''നായ മാത്മാ ബലഹീനേന ലഭ്യഃ.'' ഇതിനു വേണ്ടതു് ഭൗതികജീവിതസമുദ്ധരണമാണ്, എന്നു വെ ച്ചാൽ, തമസ്സിൽനിന്നു് രജസ്സിലേക്കുള്ള ഉയർച്ച. കർമ്മോത്സാഹമാണ് ജിജീവിഷയുടെ, ജീവിത രതിയുടെ ആദ്യലക്ഷണം. അതുകൊണ്ടു് സ്വാ മിജി പറഞ്ഞു: ''എന്റെ ഒന്നാമത്തെ ആശയം ജനങ്ങളിൽ രജസ്സുവളർത്തി അവരെ കർമ്മോത്സു കരാക്കുകയും അങ്ങനെ ജീവിതസമരത്തിനു പ്രാ പ്തരാക്കുകയുമാണ്. ശരീരത്തിനുശേഷിയും ഉ ള്ളിലുത്സാഹവും തലച്ചോറിൽ സ്വന്തമായ വി ചാരശക്തിയുമില്ലെങ്കിൽ ഇവക്കു്, ഈ മൃതപി ണ്ഡങ്ങൾക്കു്, എന്തുചെയ്യാനാകും? ആബ്രാഹ്മ ണചണ്ഡാളപര്യന്തം എല്ലാവരോടും ഈ നിർഭയ ത്വം ഉപദേശിക്കുക. അവരോടെല്ലാം പറയുക, അനന്തശക്തി അവരിൽ പുലരുന്നു, അവർ അ ഴിവില്ലാത്ത ആനന്ദത്തിന്റെ അവകാശികളാ ണെന്നു്. അങ്ങനെ അവരിൽ രജോഗുണം ഉ ണർത്തുക–ജീവിതായോധനത്തിനവരെ കരുത്ത രാക്കുക. എന്നിട്ടു മതി അവരോടു മോക്ഷ പ്രസംഗം. ആദ്യമായി ഈ രാജ്യത്തിലെ ജനത അവരുടെ ഉള്ളിലുള്ള ശക്തിയുണർത്തി സ്വന്തം കാലിൽ നില്ക്കട്ടെ. ഒന്നാമതായി അവക്കു് നല്ല ആഹാരവും വസ്ത്രവും ജീവിതസൗകര്യങ്ങളുമുണ്ടാ കട്ടെ. എന്നിട്ടവരോടു പറയാം ഭോഗദാസ്യ ത്തിൽ നിന്നെങ്ങനെ മോചിക്കണമെന്നു്.'' വേറൊരിടത്തു് സ്വാമിജി ഇങ്ങനെ പറഞ്ഞു: ''ഞാനേറെ ശ്രദ്ധയോടെ ചിന്തിച്ചിട്ടെത്തിയ നിഗമനമിതാണ്. ഈ രാജ്യത്തു് മതവിശ്വാ സമുണ്ടെന്നഭിനയിക്കുകയും അതേപ്പററി മേനി പറയുകയും ചെയ്യുന്നവരിൽ മുക്കാലെമുണ്ടാണി യും ഒരുതരം മനോരോഗികളാണ്–ഒന്നുകിൽ

കിറുക്കന്മാർ, അല്ലെങ്കിൽ വിശ്വാസഭ്രാന്തന്മാർ. രജോഗുണം നിറയെ വളർത്താതെ നിങ്ങൾക്ക് ഇഹത്തിലും പരത്തിലും രക്ഷയില്ല. ഈ രാജ്യം മുഴുവൻ തമസ്സിലാണ്ടുപോയിരിക്കുന്നു. സ്വാഭാവികമായും ഇതിന്റെ ഫലമോ? ഈ ജന്മത്തിൽ ദാസ്യം, വരുംജന്മത്തിൽ നരകവും.''

ഇതുകൊണ്ടാണ് സ്വാമിജി ബലത്തിന്റെ, പൗരുഷത്തിന്റെ, പുതിയൊരു സുവിശേഷം ഇവിടെ ഉദ്ഘോഷിച്ചത്. ''നിങ്ങൾ ശ്രദ്ധിച്ചിട്ടുണ്ടെങ്കിൽ കാണാം ഞാൻ ഉപനിഷത്തുകളല്ലാതെ മറ്റൊന്നും ഉദ്ധരിച്ചിട്ടില്ലെന്ന്, അവയിൽത്തന്നെ, ബലമെന്ന ഒരൊറ്റ ആശയം. വേദവേദാന്തങ്ങളുടെ സാരസർവ്വസ്വം ആ ഒരൊറ്റ പദത്തിലുണ്ട്.'' വേറൊരു ഉദ്ധരണി ഇതാ: ''ഇതാണ് മഹാസത്യം: ബലംതന്നെ ജീവിതം ദൗർബ്ബല്യം മരണവും. ബലം ആനന്ദം, നിത്യവും അക്ഷരവുമായ ജീവിതം; ദൗർബ്ബല്യം നിരന്തരമായ ക്ലേശം, ദുഃഖം.'' 'ക്ലൈബ്യം മാ സ്മ ഗമഃ പാർത്ഥ' എന്നു തുടങ്ങുന്ന ആ ഒരൊറ്റ ഗീതാശ്ലോകത്തിൽ (അദ്ധ്യായം 2, ശ്ലോകം3) ഗീതാസാരം മുഴുവനടങ്ങുന്നു എന്നദ്ദേഹം പറയാറുണ്ടായിരുന്നു.

കരഞ്ഞും പിഴിഞ്ഞും തളർന്നുമയങ്ങിയ ഒരു വഴവഴപ്പൻ ജനതയ്ക്ക് ആണത്തത്തിന്റെയും കർമ്മവീര്യത്തിന്റെയും സന്ത്രാണമന്ത്രമൊന്നേ പോരൂ എന്നദ്ദേഹം കണ്ടു. കൊളംബൊ മുതൽ അൽമോറ വരെ അദ്ദേഹം ചെയ്ത പ്രചണ്ഡങ്ങളായ പ്രഭാഷണങ്ങൾ മൃതസംജീവനി പോലെ ഈ രാജ്യത്തെ അതിന്റെ നെടിയ മോഹനിദ്രയിൽനിന്നുണർത്തി അതിന്റെ ക്ഷീണചേതനയിൽ പുതിയൊരു ശക്തിസഞ്ചാരം ചെയ്തു. ശവംപോലും ചീളെന്ന് ചാടിയെഴുന്നേല്ക്കുന്ന വീരവാണി!

ആത്മപ്രത്യയവും ഭൗതികകുശലതയുമില്ലെങ്കിൽ ഏതു രാഷ്ട്രവും അതിവർത്തനസമരത്തിൽ പിന്തള്ളപ്പെടുകയും അചിരേണ അസ്തമിക്കുകയും ചെയ്യും. ആർണോൾഡ് ടോയ്ൻബി പറഞ്ഞതുപോലെ കാലത്തിന്റെ വെല്ലുവിളികളുടെ നേർക്ക് സർഗ്ഗപരമായി പ്രതികരിക്കുവാനുള്ള അന്തശ്ചൈതന്യമാണ് സംസ്കാരത്തിന്റെ മൃത്യുഞ്ജയരഹസ്യം. പാശ്ചാത്യനാടുകളിൽ കണ്ട അത്ഭുതകരമായ ഭൗതികശാസ്ത്രാഭിവൃദ്ധി, നിത്യവികസ്വരങ്ങളായ വിജ്ഞാനഭേദങ്ങൾ, നിരന്തര ശാസ്ത്രീയഗവേഷണപഠനങ്ങൾ, ധീരസാഹസബുദ്ധി, കർമ്മോത്സാഹം, സംഘടനാശേഷി ഇവയെല്ലാം അദ്ദേഹത്തെ നന്നെ ആകർഷിച്ചു. ഭാരതം ഭൗതികവിജ്ഞാനങ്ങൾ പഠിക്കുകയും അവയുടെ വിപുലസാധ്യതകൾ ഭൗതികസാഹചര്യങ്ങളെ പരിവർത്തിപ്പിക്കുന്നതിനു പ്രയോഗിക്കുകയും വേണമെന്ന് അദ്ദേഹം ആവർത്തിച്ചുദ്ബോധിപ്പിച്ചു. ബുദ്ധിവികാസത്തിന്റെ അമോഘഫലങ്ങളായ ഭൗതികവിജ്ഞാനങ്ങളെ പുച്ഛിച്ചു പിന്തിരിഞ്ഞു നില്ക്കുന്ന ഒരു ജനത അതിന്റെ മരണവാറണ്ട് ഒപ്പിട്ട് സ്വന്തം പോക്കറ്റിൽ സൂക്ഷിച്ചിരിക്കുന്നു. പാശ്ചാത്യരുടെ ശ്രീസമൃദ്ധിയിൽ മുഗ്ദ്ധചേതസ്സായി പോയതുകൊണ്ടല്ല സ്വാമിജി അതിന്റെ വക്താവായത്. അതിന്റെ പരിമിതികൾ, ദോഷങ്ങൾ മറ്റാരെക്കാളും നന്നായി അദ്ദേഹത്തിനറിയാമായിരുന്നു. പക്ഷെ, അദ്ദേഹം ഇവിടെ കണ്ടതു് നിവൃത്തിഫലമായ ആത്മാവലോകം നഷ്ടപ്പെട്ടും പ്രവൃത്തിസമുത്ഥമായ ഭൗതികകുശലത ഉണ്ടാകാതേയും കഴിയുന്ന ഒരു ഉഭയഭ്രഷ്ടമായ ജനതയെയാണ്. അതുകൊണ്ടാണ് സ്വാമിജി ഇവിടെ ചെയ്ത പ്രസംഗങ്ങളെല്ലാം ഈ നാടിന്റെ ദീർഘാലസ്യത്തിന്റെ മുതുകത്തു വീണ ചുട്ട ചാട്ടവാറടികളായതു്. ചുണകെട്ട ഈ അകർമ്മണ്യത കൊണ്ടു നഷ്ടഭാഗ്യയായ ഈ രാജ്യത്തിനു് കഠിനമായ പ്രവൃത്തിസാധനയാണദ്ദേഹം നിർദ്ദേശിച്ചതു്.

പക്ഷെ, ഇടവിടാതെ പണിയെടുക്കുകയും മതിവരാതെ ഭോഗങ്ങളാസ്വദിക്കുകയും ചെയ്യുന്ന പാശ്ചാത്യനാഗരികതയുടെ ദുഷ്പരിണാമം രഘുവംശത്തിൽ കാളിദാസൻ വർണ്ണിച്ച അഗ്നിവർണ്ണന്റെ ജീവിതസായാഹ്നംപോലെ ഭോഗദഗ്ദ്ധവും ശോകസാന്ദ്രവുമായിരിക്കുമെന്നു ക്രാന്തദർശിയായ അവിടുന്നറിഞ്ഞിരുന്നു. ഭഗിനി നിവേദിതയോടു് ഒരു നാൾ സംസാരിക്കവെ സ്വാമിജി പാശ്ചാത്യപൗരസ്ത്യ ജീവിതഭേദങ്ങളെ ഇങ്ങനെ സംഗ്രഹിച്ചു: ''പടിഞ്ഞാറു് സാമൂഹികജീവിതം മണികിലുക്കം പോലൊരു പൊട്ടിച്ചിരി; പക്ഷെ, അതിനടിയിൽ അതൊരു വിലാപംമാത്രം. അതു് ഒരു ഏങ്ങലിൽ ഒടുങ്ങുന്നു. പുറമേയ്ക്കു കളിയും തമാശയും തിരുതകൃതി; പക്ഷെ, അതു ശോകതീക്ഷ്ണം. ഇവിടെ

ജീവിതം ദീനം, മ്ലാനം; പക്ഷെ, ആഴത്തിൽ ക്ലസലില്ലായ്മയും ആഹ്ലാദത്തിമപ്പും.'' അതി ഭൗതികതയുടെ മഹാവിപത്തുകരം അദ്ദേഹം വ്യക്തമായി കണ്ടിരുന്നു. പാശ്ചാത്യനാഗരിക തയുടെ ആസന്നപതനം എത്ര വിശദമായിട്ടദ്ദേ ഹം ദീഘ്ദശ്നം ചെയ്തിരിക്കുന്നു ! ''ഭൗതികോ ജ്ജത്തിൻെറ പ്രസാരണകേന്ദ്രമായ യൂറോപ്പ് അതിൻെറ നിലപാടു മാററി ആദ്ധ്യാത്മികത യെ ജീവിതാധാരമാക്കിയില്ലെങ്കിൽ അമ്പതു കൊല്ലങ്ങരക്കിടയിൽ അതു തവിടുപൊടിയാ കും.'' ''ഒരഗ്നിപവ്വതത്തിൻെറ ഉച്ചിയിലാണ് യൂറോപ്പിന്നു്; ഒരു ഭയങ്കര വിസ്ഫോടനം ഞാൻ പ്രതീക്ഷിക്കുന്നു'' എന്നദ്ദേഹം പറഞ്ഞതും അതി ൻെറ ആത്മാവിൻെറ ജീണ്ണത കണ്ടിട്ടാണ്. എത്ര ശരിയായി വന്നിരിക്കുന്നു സ്വാമിജിയുടെ പ്രവചനം ! അരനൂററാണ്ടിനുള്ളിൽ രണ്ടു ലോക മഹായുദ്ധങ്ങരം ! മൂന്നാമതൊന്നുണ്ടാകാത്തതിന്നു് ജേതാവിനെയും ജിതനെയും ഒപ്പം മുടിക്കുന്ന സവ്വസംഹാരകമായ ആയുധസംഭാരത്തിൻെറ ഭയങ്കര മിടുക്കിനോടു നാം നന്ദി പറയുക. കമ്മ വ്യഗ്രവും ആത്മദരിദ്രവുമായ പാശ്ചാത്യലോക ത്തിനു സ്വാമിജി ഉപദേശിച്ചതു് നിവൃത്തിയാ ണ്, എന്നുവെച്ചാൽ, സംയമവും അന്തർമുഖത യും, അവയിൽക്കൂടി കൈവരുന്ന ക്രിയോന്മുഖ മായ സ്നേഹവും കാരുണ്യവും സഹിഷ്ണുതയും സഹകാരവും. തമസ്സിൻെറ ജാഡ്യത്തിന്നു് രജ സ്സിൻെറ കമ്മോത്സാഹവും രണ്ടാമതു പറഞ്ഞ തിന്നു് സത്വത്തിൻെറ നിവൃത്തിയും സ്വാമിജി ഒപ്പം നിദ്ദേശിച്ചു. ഇതാണ് രോഗം അറിഞ്ഞുള്ള നിദാനചികിത്സ.

വിവേകാനന്ദസ്വാമികളെപ്പോലെ ഈ രാ ജ്യത്തെ സ്നേഹിച്ചവരാരുണ്ടു് ? അതു നാം പറ ഞ്ഞു നടക്കുന്ന രാജ്യസ്നേഹത്തിൽനിന്നു് എത്ര യോ വ്യത്യസ്തം ! ഭഗിനി നിവേദിത എഴുതു ന്നു: ''എങ്ങനെ പൊരുത്തപ്പെടുത്തണമെന്നറി യാത്ത ഒന്നു് എൻെറ ഗുരുദേവൻെറ സ്വഭാവ ത്തിൽ, ആഴത്തിൽ, ഉണ്ടായിരുന്നു. അതദ്ദേഹ ത്തിൻെറ സ്വരാജ്യപ്രേമമാണ്, തൻെറ നാടി ൻെറ പീഡനങ്ങളുടെ നേക്കുള്ള വിപ്രതിഷേധ മാണ്. ഞാനേതാണ്ടു് നിത്യവും അദ്ദേഹത്തെ കണ്ടിരുന്ന ആ വഷങ്ങളിലെല്ലാം ഭാരതത്തെ പ്പററിയുള്ള വിചാരം അദ്ദേഹത്തിനു ശ്വസി ക്കുന്ന വായുപോലെയായിരുന്നു.

വന്നുവീഴുന്ന ഏതു ശബ്ദംകൊണ്ടും പുളകി തവും അനുസ്പന്ദിതവുമാകുന്ന ലോലമായ ഒരു മണിപോലെയായിരുന്നു ഈ രാജ്യത്തിൻെറ ദുഃഖങ്ങളുടെ നേക്കു് അദ്ദേഹത്തിൻെറ ഹൃദയവും. ഈ തീരാന്തരിതഭൂമിയിലെ ഓരോ ഏങ്ങലും അദ്ദേഹത്തിൽ സമാനമായ അനുരണനം ഉളവാ ക്കാതിരുന്നിട്ടില്ല. ഭാരതത്തിൻെറ തെററുക ളുടെ നേക്കദ്ദേഹം കക്കശൻ, ലൗകികവിജ്ഞാ നം പോരാത്തതിന്നു് അവളോടദ്ദേഹം നിദ്ദയൻ. എന്തുകൊണ്ടെന്നോ? ആ തെററുകളെല്ലാം തൻേറ താണെന്നു തോന്നിയതുകൊണ്ടു്. മറിച്ചു്, അ വളുടെ മഹത്ത്വദശനം ഒരു ബാധപോലെ മററാ രെയും ഇതുപോലെ ആവേശിച്ചു കണ്ടിട്ടില്ല.'' ഈ രാജ്യത്തിൻെറ ചിരന്തനസംസ്കാരത്തിൻെറ അനശ്വരമഹിമാവിലുള്ള പ്രേമാഭിമാനങ്ങരം ഉജ്ജൃംഭിച്ചതാണ് അവിടുത്തെ രാജ്യസ്നേഹം. സഹസ്രാബ്ദങ്ങളിലൂടെ ഒരു മഹാരാജ്യം അതി ൻെറ പ്രതിഭയും ഓജസ്സും ശ്രദ്ധയും ആത്മദശ്ന ത്തിനുവേണ്ടി പൂണ്ണാപ്പണം ചെയ്തുകൊണ്ടു നട ത്തിയ ഏകതാനകഠിനമായ തപസ്സിൽക്കൂടി കൈവരിച്ച ദിവ്യാനുഭൂതികളുടെ ചൈതന്യ പൂരംകൊണ്ടു് അനുപ്രാണിതമാണാ സംസ്കാരം. ഭാരതത്തിൻെറ പ്രാണൻ ഈ സംസ്കാരമാ ണെന്നദ്ദേഹം വിശ്വസിച്ചു. ഇതു പോയാൽ ഈ നാടു് ചത്തു. സ്വാമിജി പറഞ്ഞു: ''ഏതു വ്യക്തിയും ഏതെങ്കിലുമൊന്നു തിരഞ്ഞെടുക്ക ണം; അപ്പോലെതന്നെ രാഷ്ട്രവും. നാം പണ്ടു തന്നെ തിരഞ്ഞെടുത്തുകഴിഞ്ഞിരിക്കുന്നു. അതു് ആദ്ധ്യാത്മികതയാണ്. നാമതിൽ ഉറച്ചുനിൽ ക്കുക.'' ഈ ആദ്ധ്യാത്മികത നമ്മുടെ പരലോക യാത്രയ്ക്കുള്ള പാഥേയമല്ല, മറിച്ചു്, ഇവിടെ ഈ ജീവിതത്തിലെ സമസ്തവ്യാപാരങ്ങരക്കും മൂല കവും നിയാമകവുമാണ്. കഴിഞ്ഞ നൂററാ ണ്ടിൽത്തന്നെ അദ്ദേഹം ദീഘ്ദശിതയോടെ പറ ഞ്ഞു, കമ്മ്യൂണിസം സോഷ്യലിസം മുതലായ നവീനപ്രസ്ഥാനങ്ങരംപോലും ആദ്ധ്യാത്മികാ ദശങ്ങളിൽ അടിയുന്നുന്നില്ലെങ്കിൽ അവ ലക്ഷ്യം നേടുകയില്ലെന്നു്. അദ്ദേഹത്തിൻെറ വാക്കുകളിതാ: ''സോഷ്യലിസമോ മറേറതെ ങ്കിലും തരത്തിലുള്ള ജനകീയഭരണമോ, അവയ്ക്കു നിങ്ങരം എന്തു പേരിട്ടാലും, പ്രത്യക്ഷപ്പെട്ടു തുട ങ്ങിയിരിക്കുന്നു. ഭൗതികാവശ്യങ്ങളുടെ തപ്പ ണം, കുറഞ്ഞ അദ്ധ്വാനം, മത്സരവിരാമം, യുദ്ധമു

ക്തി, കൂടുതൽ ആഹാരം ഇവയൊക്കെ ജനങ്ങൾ ആവശ്യപ്പെട്ടുമെന്നു തീച്ച്. മതത്തിൽ, മനുഷ്യന്റെ നന്മയിൽ ഇവ പ്രതിഷ്ഠിക്കപ്പെടുകയില്ലെങ്കിൽ ഇതോ മറേറതെങ്കിലും വ്യവസ്ഥയോ ഏറെനാൾ നിലനില്ക്കുമെന്നതിനു് എന്താണുറപ്പ്? കായ്യത്തിന്റെ ചോടോളം മതം കടന്നുചെല്ലുന്നു എന്നു വിശ്വസിക്കൂ. അതു ഭദ്രമെങ്കിൽ എല്ലാം ഭദ്രം.'' ഒരിക്കൽ സ്വാമിജി വികാരവായ്പോടെ ചോദിച്ചു. ''ഭാരതം മരിക്കുമോ? എങ്കിൽ ഈ ലോകത്തിൽനിന്നു് എല്ലാ ആദ്ധ്യാത്മികതയും എല്ലാ ധമ്മോൽകർഷവും അസ്തമിക്കും; മതത്തോടുള്ള ആത്മമധുരിതമായ എല്ലാ സഹാനുഭൂതിയും അസ്തമിക്കും; എല്ലാ ആദശശാലിത്വവും അസ്തമിക്കും. അതിന്റെ സ്ഥാനത്തു് കാമഭോഗമിഥുനം ദേവിയും ദേവനുംപോലെ വാഴും; പണം അതിന്റെ പൂജാരി; കാപട്യവും ഹിംസയും സ്പദ്ധയും അതിന്റെ പൂജാചടങ്ങുകൾ; മനുഷ്യാത്മാവു് അതിന്റെ ബലി. അങ്ങനെയൊന്നു സംഭവിക്കുകയില്ല. ഭാരതം മരിക്കുമോ? ഉദാത്തമോ ധാമ്മികമോ ആദ്ധ്യാത്മികമോ ആയ എന്തിന്റെയും ഈ പുരാണജനനി, ഋഷികൾ സഞ്ചരിച്ച ഈ നാടു്, ഈശ്വരപുരുഷന്മാർ ഇന്നും ജീവിക്കുകയും ശ്വസിക്കുകയും ചെയ്യുന്ന ഈ നാടു് മരിക്കുമെന്നോ?''

ഈ മതം, വേദാന്തമതം ഭാരതത്തിന്റെ തനതാണു്. ഇതു ലോകത്തിനു നാം കൊടുക്കേണ്ടതുണ്ടു്. ഒപ്പം മററുള്ളവരിൽനിന്നു് ഭൗതിക ശാസ്ത്രങ്ങളും സാങ്കേതിക തന്ത്രവും പഠിക്കേണ്ടതുമുണ്ടു്. അദ്ധ്യാത്മവിദ്യയും ഭൗതിക ശാസ്ത്രങ്ങളും പരസ്പരസ്പദ്ധികളല്ല, പരസ്പര പോഷകങ്ങളാണു്. സംസ്കാരങ്ങളുടെ ഈ ആദാനപ്രദാനങ്ങൾ വികാസത്തിന്റെ അലംഘ്യനിയമമാണു്. ഭാരതം അതിന്റെ ആത്മസങ്കോചനത്തിന്റെ, അനന്യാപേക്ഷയുടെ, അന്യതിരസ്കാരത്തിന്റെ പ്രാകാരഭിത്തികൾ ഭേദിച്ചു്, ലോകസംസ്കാരമഹാപ്രവാഹത്തിൽ ഒന്നുചേന്നൊഴുകണം. സ്വാമിജി പറഞ്ഞു: ''എനിക്കു ബോദ്ധ്യം വന്നിരിക്കുന്നു, ഒരു വ്യക്തിയ്ക്കോ ഒരു രാജ്യത്തിനോ ഇതര സമൂഹത്തിൽനിന്നു വേറിട്ടു് നില്ക്കാനാവില്ലെന്നു് — കൊടുക്കലും എടുക്കലുമാണു് നിയമം. ഭാരതത്തിനു് ഒരിക്കൽ കൂടി സ്വയം ഉയരണമെങ്കിൽ, അവളുടെ നിധികൾ വെളിക്കെടുത്തു് ഭൂമിയിലെ എല്ലാ രാഷ്ട്രങ്ങൾക്കുമായി കൊടുക്കുക. മററുള്ളവർക്കു തരാനുള്ളതു് ഏററുവാങ്ങാൻ തയ്യാറാവുക. വികാസം ജീവിതം, സങ്കോചം മൃത്യുവും. സ്നേഹം ജീവിതം, ദ്വേഷം മരണം. ഇതരവർഗ്ഗങ്ങളെ വെറുക്കാൻ തുടങ്ങിയ അന്നുതൊട്ടു നാം മരിക്കാൻ തുടങ്ങി. ജീവിതമെന്ന വികാസത്തിലേക്കു നാം തിരിച്ചുവരാത്ത കാലത്തോളം നമ്മുടെ നാശത്തെ ഒന്നിനും തടഞ്ഞുനിത്താനാവില്ല.''

ഇങ്ങനെ വിവേകാനന്ദസ്വാമികൾ കിഴക്കിന്റെയും പടിഞ്ഞാറിന്റെയും സേതുബന്ധനം നടത്തി. മനുഷ്യന്റെ സമസ്ത വിജ്ഞാനരാശിയും, പരവിദ്യയും, അപരവിദ്യകളും, ജീവിതത്തെ ഉന്നമിപ്പിക്കുന്ന എല്ലാ വിചാരവ്യാപാരങ്ങളും അദ്ദേഹം തന്റെ വിശാലമായ മതദശനത്തിൽ ഉദ്ഗ്രഥിച്ചു. ജീവിതത്തിന്റെ സർവ്വതോമുഖങ്ങളായ എല്ലാ സഗ്ഗചൈതന്യസ്രോതസ്സുകളും തടവറെറാഴുകി ഒന്നുചേന്നു് ആത്മസാക്ഷാത്കാരത്തിന്റെ മഹാസിന്ധുവിൽ വിലയം ഗമിച്ചു് സാഫല്യം നേടുന്നതിനെയാണു് അദ്ദേഹം മതമെന്നു പറയുന്നതു്. ജീവിതത്തിന്റെ അനന്തവൈവിധ്യത്തെയും അദ്ദേഹത്തിന്റെ മതദശനം സംഗ്രഹിക്കുന്നു. ഒന്നും അദ്ദേഹത്തിനു മതബാഹ്യമായിട്ടില്ല. അദ്ദേഹം പറഞ്ഞു: ''കലയും ശാസ്ത്രവും മതവും ഒരേ സത്യത്തെ പ്രകാശിപ്പിക്കുന്ന മൂന്നു ഭിന്നപഥങ്ങൾ പക്ഷെ, ഇതറിയണമെങ്കിൽ അദ്വൈതസിദ്ധാന്തം നമുക്കു വേണം.'' സ്വാമിജിയുടെ ഈ സമഗ്രദശനത്തെ ഭഗിനി നിവേദിത അതിമനോഹരമായിട്ടിങ്ങനെ സംക്ഷേപിക്കുന്നു:

ഈ ദശനമാണു് ഞങ്ങളുടെ ഗുരുവിന്റെ ജീവിതത്തിനു മകുടം ചാത്തുന്നതു്. ഇവിടെ അദ്ദേഹം പ്രാചിയുടെയും പ്രതീചിയുടെയും മാത്രമല്ല, ഭൂതഭാവികളുടെയും സന്ധാനസ്ഥാനമാണു്...... ഏകവും അനേകവും സത്യത്തിൽ ഒരേ ഉണ്മയെങ്കിൽ, വിവിധങ്ങളായ ഉപാസനാരീതികൾ മാത്രമല്ല, ഒപ്പം എല്ലാ കമ്മങ്ങളും എല്ലാ പോരാട്ടങ്ങളും എല്ലാ സൃഷ്ടികളും സാക്ഷാത്കാരമാഗ്ഗങ്ങൾ തന്നെ. ഇനിമേൽ, ഐഹികം, പാരത്രികം എന്ന ഭേദമില്ല. പണിയെടുക്കുന്നതുതന്നെ പ്രാത്ഥന. ജയിച്ചടക്കുന്നതുതന്നെ

ത്യജിക്കുകയെന്നതും. ജീവിതം മതം മാത്രം. നേടുന്നതും കരുതുന്നതും കൊടുക്കുകയും കൈയ്യൊഴിക്കുകയുംപോലെതന്നെ കടുത്തൊരുപ്രതിജ്ഞ.

ഈ സാക്ഷാത്കാരമാണ് വിവേകാനന്ദനെ കർമ്മത്തിന്റെ മഹാപ്രവാചകനാക്കിയതു്. ഈ കർമ്മം ഭക്തിജ്ഞാനങ്ങളിൽനിന്നു ഭിന്നമല്ല, മറിച്ച്, അവയ്ക്കു പ്രകാശകമാണ്. അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം പണിപ്പുരയും പാനമുറിയും തോട്ടവും വയലും സന്ന്യാസിയുടെ ധ്യാനമഠംപോലെ, ദേവാലയനടപോലെ, ഈശനെ മുഖത്തോടുമുഖം കാണാൻ പററിയ ശരിയായ രംഗങ്ങളാണ്. മനുഷ്യസേവയും ഈശ്വരോപാസനയും തമ്മിൽ, പൗരുഷവും ആസ്തിക്യവും തമ്മിൽ, യഥാർത്ഥമായ ധർമ്മനിഷ്ഠയും ആദ്ധ്യാത്മികതയും തമ്മിൽ അദ്ദേഹം ഒരന്തരവും കണ്ടില്ല. എല്ലാ മനുഷ്യോർജ്ജസ്സുകളുടെയും സമഞ്ജസമിളനത്തിന്റെ പുരുഷവടിവ് എന്നു റോമാൻറോളൻറ് അദ്ദേഹത്തെപ്പററി പറഞ്ഞതും ഇതുകൊണ്ടുതന്നെ.

തന്റെ കർമ്മസാന്ദ്രമായ ജീവിതംകൊണ്ടു് അനശ്വരമായൊരു വീരേതിഹാസം രചിച്ച ഈ തേജോരൂപൻ നാല്പതു് എത്തുന്നതിനു മുമ്പ് ഹ്രസ്വഭാസുരമായൊരു ഉൽക്കപോലെ ഈ ലോകരംഗത്തുനിന്നു നിഷ്ക്രമിച്ചെങ്കിലും അദ്ദേഹത്തിന്റെ അക്ഷയചൈതന്യമാണ് ഈ നൂററാണ്ടിൽ ഈ രാജ്യത്തുണ്ടായ എല്ലാ മഹാസംഭവങ്ങൾക്കും മഹാകർമ്മങ്ങൾക്കും പ്രചോദകമായി നിന്നതെന്നുള്ളതു സത്യം. റോമാൻറോളൻറ് എഴുതി:

1897-ൽ മദിരാശിയിൽവെച്ച് 'ഭാരതത്തിന്റെ ഭാവി'യെപ്പററി അദ്ദേഹം പ്രസംഗിച്ച ആ ദിവസം ഭാരതമെന്ന കുംഭകർണ്ണൻ ഉണർന്നുതുടങ്ങി. അദ്ദേഹം സമാധിപ്രാപിച്ച് മൂന്നു വർഷം കഴിഞ്ഞപ്പോൾ പൊട്ടിപ്പുറപ്പെട്ട ബംഗാൾവിഭജനവിരുദ്ധപ്രക്ഷോഭം — തിലകന്റെയും ഗാന്ധിജിയുടെയും നേതൃത്വത്തിൽ നടന്ന മഹത്തായ സ്വാതന്ത്ര്യപ്രസ്ഥാനത്തിന്റെ നാന്ദി—മദിരാശിയിൽവെച്ചു ചെയ്ത 'ഭാരതമേ, എഴുന്നേല്ക്കൂ' എന്ന അദ്ദേഹത്തിന്റെ അതിശക്തമായ പ്രബോധനത്തിന്റെ ആദ്യാഘാതമാണ്.' ചൈതന്യനിർഭരമായ ആ അത്ഭുതവൈഖരിയുടെ സൂക്ഷ്മസ്പന്ദങ്ങൾ കാലത്തിന്റെ അന്തരാളത്തിൽക്കൂടി ആസേതുഹിമാലയം വ്യാപിച്ച് നാടിന്റെ കുണ്ഡലിനീശക്തി ഉണർത്തി. നവഭാരതത്തിന്റെ ഭാഗ്യവിധാതാക്കളായ മഹർഷി അരവിന്ദനും മഹാത്മാഗാന്ധിയും മഹാകവി ടാഗൂറും സുഭാസ്ബോസും പണ്ഡിററ്നെഹ്റുവുമെല്ലാം വിവേകാനന്ദനെന്ന ശക്തിമന്ത്രത്താൽ പ്രഭാവിതരാണ്. രാജ്യത്തിനു വേണ്ടി എല്ലാം ത്യജിക്കാനുള്ള ആ വീരാഹ്വാനം കേട്ട് എത്രയെത്ര യുവതീയുവാക്കന്മാരാണ് സ്വന്തം ഹൃദ്രക്തത്തിന്റെ രക്താക്ഷരങ്ങളിൽ ആത്മബലിയുടെ വീരഗാഥകളെഴുതി സ്വാതന്ത്ര്യസമരചരിത്രത്തിന്റെ ഏടുകൾക്കു നിറം പിടിപ്പിച്ചതു്! ദേശീയപ്രസ്ഥാനത്തിന്റെ പിതാമഹനെന്നു് പ്രസിദ്ധ ചരിത്രകാരനായ ആർ. സി. മജുംദാർ സ്വാമിജിയെ വിശേഷിപ്പിച്ചതു് ഇതുകൊണ്ടുതന്നെ. ആധുനികഭാരതം സ്വാമി വിവേകാനന്ദസൃഷ്ടിയാണ്.

മഹാപുരുഷന്മാർ ഭൂതകാലത്തിന്റെ വീര്യധാരയെ നീരോട്ടം നിലച്ച വർത്തമാനകാലത്തിന്റെ ഖിലഭൂമിയിലേയ്ക്കു നിരപ്പെ ഒഴുക്കിയും ഭാവിയുടെ വിദൂരപ്പുരപ്പിലേയ്ക്ക് നീളെ നീളെ തെളിയിച്ചും ഈ മനുഷ്യജീവിതമരുപ്പറമ്പിൽ പുഷ്കലസംസ്കാരത്തിന്റെ കുസുമഫലാഢ്യമായ പുതിയ വാസന്തശ്രീകൾ രചിക്കുന്നു. ശ്രീരാമകൃഷ്ണവിവേകാനന്ദന്മാർ ചെയ്തതും അതു തന്നെ. അവർ നിത്യസത്യത്തെ പുനരാവിഷ്കരിച്ചു. ശ്രുതിയുടെ മന്ദപ്രകാശത്തെ ജ്വലിപ്പിച്ചു, സ്മൃതികളുടെ പല കരിന്തിരികളെയും കെടുത്തിക്കളഞ്ഞു. മതസങ്കല്പത്തെത്തന്നെ ആകെ മാററി. മതം ഹൃദയശുദ്ധിയിൽക്കൂടി കൈവരുന്ന പ്രത്യക്ഷമായ ഈശ്വരദർശനമാണെന്നും അതു് ഈ ലോകത്തോടുള്ള ആത്മവിസ്താരകമായ സ്നേഹകാരുണ്യങ്ങളും ത്യാഗസേവാകർമ്മങ്ങളുമായി ആവിഷ്കാരം കൊള്ളുമെന്നും വന്നപ്പോൾ അതിനു സാധകമായ ചടങ്ങുകൾക്കേ പ്രസക്തിയുള്ളൂ എന്നു വന്നു. മതം സമഗ്രമായ ജീവിതാനുഭൂതിയായിരിക്കെ ഈശ്വരപ്രേമം മനുഷ്യപ്രേമവും ഈശ്വരസേവനം മനുഷ്യസേവനവുമായി തീരാതെ വയ്യ.

സ്വാമിജിയുടെ ആവേശം പകരുന്ന ജീവിതവും സന്ദേശവും സ്വതന്ത്രഭാരതത്തിനു് പൈതൃകമായുണ്ടു്. എത്രയെടുത്തു പെരുമാറിയാലും ഒടുങ്ങാത്ത ഒരു അക്ഷയനിധിയാണതു്.

സ്വതന്ത്രഭാരതത്തിൻെറ ഭാവിപ്രവൎത്തനങ്ങളുടെ നൂലുന്നുറുക്കു കാൎയ്യങ്ങളൊന്നും അദ്ദേഹം സങ്കല്പിച്ചിട്ടില്ല. പക്ഷെ, ഈ രാജ്യത്തിൻെറ ഗതിയും ലക്ഷ്യവും എന്തായിരിക്കണമെന്നദ്ദേഹം വ്യക്തമായി നിർദ്ദേശിച്ചിട്ടുണ്ട്. സ്വതന്ത്രഭാരതം അതിൻെറ ആത്മാവിൽ ഈ രാഷ്ട്രശില്പിയുടെ അമന്ദചൈതന്യത്തെ ആവാഹിക്കുകയും അതിൻെറ മഹാകൎമ്മങ്ങളിലും മഹാസങ്കല്പങ്ങളിലും അനുപ്രവേശിപ്പിക്കുകയും ചെയ്യുമെങ്കിൽ ഈ രാജ്യത്തിൻെറ സംഭൃതമായ ഓജസ്സ് പരന്നൊഴുകി മഹത്തായൊരു ദേശീയ പുനഃസൃഷ്ടി സാധിക്കും.

1896-ൽ എറിക് ഹമ്മോൺഡ് എന്ന ഒരു ഇംഗ്ലീഷുകാരനു് അവിടുന്നെഴുതിയ ഒരു കത്തിൽ ഇങ്ങനെയൊരു പ്രതിജ്ഞയുണ്ട്: ''ഈ ശരീരം പഴന്തുണിപോലെ വലിച്ചെറിഞ്ഞു് മുക്തനാകുന്നതുതന്നെ നല്ലതെന്നു ഞാൻ വിചാരിച്ചേയ്ക്കും. പക്ഷെ, പ്രവൃത്തിയിൽനിന്നു ഞാൻ വിരമിക്കുകയില്ല. എവിടെയുമുള്ള മനുഷ്യരെ ഞാൻ പ്രചോദിപ്പിച്ചുകൊണ്ടേയിരിക്കും ഈശ്വരനുമായി ഒന്നെന്നു ലോകം അറിയുന്നതുവരെ.''

ഈ വീരശപഥം നമ്മുടെ ഇടറുന്ന കാലുകൾക്കു് ഉറപ്പും പതറുന്ന കരളിനു് കരുത്തും കലങ്ങിയ കണ്ണുകൾക്കു് തെളിച്ചവും തരട്ടെ !

---

# ആ പുണ്യദിനം

## സി. ശാന്തി, പുങ്കുന്നം

ഭുവനവേദിയിൽ ത്യാഗസ്വരൂപമായ്
ഭവനവേദിയിൽ സ്നേഹസ്വരൂപമായ്
സ്വജനവേദിയിൽ ആദരപാത്രമായ്
സകലലോകൎക്കുമംബയായ് മിന്നി നീ.
ദിവ്യചൈതന്യം ചിന്നുന്ന നേത്രവും
ധവളിമയാൎന്ന താവകവേഷവും
വദനകാന്തിയും ജീവിതചൎയ്യയും
ഭുവനമേതൊന്നിൽ ആക്കണ്ടു തുല്യമായ് ?
ഭർത്തൃശിഷ്യക്കു സാക്ഷാൽ ഭഗവതി
ഭർത്താവിങ്കലോ നീ പതിദേവത
മാതൃഭാവത്തിൻ മൂൎത്തിമദ്ഭാവം നീ
ആർദ്രതാരകമാണു മന്നിങ്കൽ നീ.
ആത്മസൗഖ്യത്തെയൊട്ടുമേയോരാതെ-
യപരസേവയെ സാദരം ചെയ്തു നീ
കനിവിൻകാതലേ, നീ ലോകസേവയിൽ
നിരതയായ് ഭേദഹീനയായ് വാണല്ലോ.
ഭവജലധിയിൽ വാണിരുന്നെങ്കിലും
ഭവജലം നിന്നെ തെല്ലും നനച്ചില്ല.
ഭവനനാഥയായ് വാണുവെന്നാകിലും
ഭുവനനായികയല്ലോ നീ ശാരദേ!
ചരണപങ്കജസേവ ചെയ്തോൎക്കെല്ലാം
അമലപ്രേമത്തിൻ മാതൃക കാട്ടി നീ
വിമലസ്നേഹത്താൽ ശിഷ്യസമൂഹത്തെ
അമൃതധാരയിലാമഗ്നരാക്കി നീ.
ദുഷ്ടശിഷ്യരും ശിഷ്ടരാം ശിഷ്യരും
തുഷ്ടരായി നിൻസ്നേഹാംബുധാരയാൽ
ദുഷ്ടശിഷ്ടാദി ഭേദവിഹീനമാം
മാതൃവാത്സല്യമല്ലോ ഭവതിക്കു്.
നിൻെറ ചേവടിത്താരുകൾ പുൽകുവാൻ
എൻകരങ്ങൾക്കു ഭാഗ്യം ലഭിക്കുമോ ?
നിൻകരങ്ങൾതൻ സ്പൎശനമേൽക്കുവാൻ
എൻശിരസ്സിനു പുണ്യമുദിക്കുമോ ?
തവ തിരുമൊഴി കേട്ടെൻെറ കണ്ണുകൾ
അമൃതമാസ്വദിച്ചീടുവതെന്നഹോ!
തവ കടാക്ഷമേററുള്ളിൽ സുഭക്തി ത-
ന്നൊളി ചിതറുവാനെന്നു ഭാഗ്യം മമ ?
നിൻസ്വരൂപമെൻ കണ്ണിണയ്ക്കാനന്ദം
ത്തുകിയെന്നെത്തുണയ്ക്കുവതെന്നഹോ
അത്തിരുവൊളിതന്നിൽ മുഴുകി ഞാൻ
ആത്തമോദം വസിക്കുവതെന്നഹോ!
ഭക്തിമുക്തിപ്രദായിനീ ശാരദേ!
ശക്തിമംഗളദായിനീ അംബികേ ?
മുക്തിഹേതുവാം നിൻപുണ്യദൎശനം
സിദ്ധിച്ചീടും ദിനമെന്നു വന്നിടും ?

---

# ശ്രീരാമകൃഷ്ണവിവേകാനന്ദസന്ദേശത്തിന്റെ പ്രാധാന്യം*

ശ്രീ ഛേദിലാൽ, ലഫ്. ഗവർണ്ണർ, പോണ്ടിച്ചേരി

എന്നെ അഭിമാനബോധത്താൽ ഉത്തേജിതനാക്കുന്നതും ജീവപര്യന്തം വിസ്മരിക്കാനാവാത്തതുമായ ഒരു സംഭവംകൊണ്ടു ധന്യമാണ് എനിക്ക് ഇന്നത്തെ ദിനം. എന്തെന്നാൽ, ഇവിടെ ഭഗവാൻ ശ്രീരാമകൃഷ്ണന്റെ ആരാധനാർത്ഥം നൂതനമായി പണിതീർത്ത ക്ഷേത്രത്തിലെ പ്രതിഷ്ഠാപരിപാടിയുമായി ബന്ധപ്പെടാനുള്ള വിശേഷാവകാശം സ്വാമി ഗണാനന്ദജിയുടെ ദയാവായ്പിനാൽ എനിക്കു സംസിദ്ധമായിരിക്കുന്നു. വിഗ്രഹപ്രതിഷ്ഠ പ്രസിഡൻറു മഹാരാജിന്റെ വിശുദ്ധഹസ്തങ്ങളാൽ ഇന്നു രാവിലെ നിർവ്വഹിക്കപ്പെട്ടു. അതേ പുണ്യഹസ്തങ്ങൾ തന്നെയാണ് അഞ്ചുകൊല്ലംമുമ്പ് ഇതിന്റെ ശിലാസ്ഥാപനം നടത്തിയതും.

കഴിഞ്ഞ രണ്ടു കൊല്ലക്കാലത്തിനിടയിൽ ഈ ആശ്രമം സന്ദർശിക്കാനും മന്ദിരനിർമ്മാണം സാവധാനത്തിലെങ്കിലും ക്രമേണ പുരോഗമിച്ചു വരുന്നതു കാണാനും എനിക്കു സംഗതിയായിട്ടുണ്ട്. ഇന്ന് മൂർത്തരൂപത്തിൽ നിലകൊള്ളുന്ന ഈ ക്ഷേത്രം അമൂർത്തമായ ആദ്ധ്യാത്മികാശയങ്ങളുടെ ഒരു വ്യഞ്ജകം കൂടിയാണെന്നു നാം കാണുന്നു. ഇഷ്ടികയും കല്ലും കുമ്മായവും മററും കൂടിച്ചേർന്ന വെറുമൊരു കെട്ടിടം മാത്രമല്ല അതു്. ക്ഷണികമൂല്യങ്ങളെ അനുസ്യൂതം അനുധാവനം ചെയ്യുന്നതിന്റെ ഫലമായി ആന്തരികചൈതന്യം തീരെ മങ്ങിപ്പോയിട്ടില്ലെങ്കിൽ, അന്തരാത്മാവിന്റെ ഒരുണർവ്വ് ഒരുവനിവിടെ അനുഭവപ്പെടാതിരിക്കയില്ല; ഏതൊരു ദിവ്യപുരുഷന്റെ കേവലമൊരു സ്പർശനം, ഒരു വാക്ക്, ഒരിച്ഛ, അല്ലെങ്കിൽ ഒരു നോട്ടം, മാത്രം മതിയായിരുന്നുവോ അന്യരിലേയ്ക്കു് ആദ്ധ്യാത്മികത സംക്രമിപ്പിക്കാൻ, ആ ഗുരുമഹാരാജിന്റെ (ശ്രീരാമകൃഷ്ണദേവന്റെ) സജീവസാന്നിധ്യം ഒരുവനിവിടെ വേദ്യമാകാതിരിക്കയില്ല. ഭഗവാന്റെ മുഖകമലത്തിൽനിന്നു സദാ ശാന്തി പ്രസരിച്ചു കൊണ്ടിരിക്കുന്നു. ഒരു നിമിഷനേരത്തേക്കായാലും ഈ ആത്മീയാനന്ദപ്രസരവുമായി സ്വാരസ്യപ്പെടാൻ കഴിയുന്നവർ അനുഗൃഹീതരത്രെ.

ഈ ആശ്രമത്തിന്റെ സ്ഥാപകനായ ശ്രീമദ് ആഗമാനന്ദസ്വാമികളുടെ ഒരു സ്വപ്നസാക്ഷാൽകാരംകൂടിയാണ് ഈ ക്ഷേത്രം. അദ്ദേഹത്തിന്റെ ജീവിതകാലത്തു് ആ സ്വപ്നം യാഥാർത്ഥ്യവൽകരിക്കാൻ കഴിഞ്ഞില്ല. എന്നാൽ പിന്നീട്, ഭാവിദർശനപടുക്കളായ മഹത്തുക്കൾ നേതൃത്വം നൽകുകയും മററനേകംപേർ വേണ്ടത്ര പ്രചോദനം ഉൾക്കൊണ്ട് ഉദ്ദിഷ്ടകാര്യം പൂർത്തിയാകുന്നതുവരെ പ്രവൃത്തിനിരതരാവുകയും ചെയ്തു. അനന്തകാലത്തിലൂടെ ഒരു ഉന്നതാദർശത്തിന്റെയോ ഒരു മഹൽകൃത്യത്തിന്റെയോ സാതത്യം നിലനിർത്തുന്ന രീതി ഇതുതന്നെയാണുതാനും. അങ്ങനെ, ഈ സുസ്മരണീയ സംഭവത്തിനു സാക്ഷികളാകുവാനും ഇവിടെ ഈ ക്ഷേത്രത്തിൽ സർവ്വധർമ്മസ്വരൂപിയായ ഭഗവാൻ ശ്രീരാമകൃഷ്ണനെ ഭക്ത്യാദരപൂർവ്വം നമിക്കാനും തദ്വാരാ ഭഗവദനുഗ്രഹം നേടാനും സാധിച്ചതിൽ നാമിന്നു സന്തുഷ്ടരായിരിക്കുന്നു.

പന്ത്രണ്ടു നൂററാണ്ടുകൾക്കുമുമ്പ് ഇതിനു തൊട്ടടുത്തു ഭൂജാതനായ ശ്രീശങ്കരന്റെ ജന്മം കൊണ്ടു പാവനതയാർജ്ജിച്ചുകഴിഞ്ഞിരിക്കുന്ന സ്ഥലമാണ് കാലടി. അദ്ദേഹം വേദോപനിഷത്തുകളുടെ മഹത്വത്തെ പുനരുജ്ജീവിപ്പിച്ചു; തന്റെ അദ്വൈതദർശനം വിളംബരം ചെയ്തു; ജഗത്തു മുഴുവൻ ഒരേ ഈശ്വരനാൽ വ്യാപ്തമാണെന്നു പ്രഖ്യാപിച്ചു. ശ്രീശങ്കരൻ സാധിച്ചതുപോലുള്ള ഒരു ആദ്ധ്യാത്മികനവോത്ഥാനം ആധുനികകാലത്തു് ശ്രീരാമകൃഷ്ണൻ കൈവരുത്തി. കഴമ്പില്ലാത്ത ക്രിയാകലാപങ്ങളേയും സിദ്ധാന്തങ്ങളേയും അവഗണിച്ച്, എല്ലാ മതവും ഉൾ

* കാലടി ശ്രീരാമകൃഷ്ണക്ഷേത്രത്തിലെ പ്രതിഷ്ഠാമഹോത്സവത്തോടനുബന്ധിച്ചു കൂടിയ സമർപ്പണയോഗത്തിൽ ചെയ്ത പ്രസംഗം, 14 – 4 – 1976.)

ക്കൊള്ളുന്ന കാതലായ സത്യത്തെ കണ്ടെത്താനുള്ള മാർഗ്ഗം അദ്ദേഹം നമുക്ക തെളിയിച്ചുതന്നു. ഇതദ്ദേഹം സാധിച്ചതു് സിദ്ധാന്തപരമായ ചർച്ചയോ പ്രഭാഷണമോ കൊണ്ടല്ല; മതങ്ങളുടെ സാരാംശം, ജീവിതത്തിൽ അനുഷ്ഠിച്ചും അനുഭവപ്പെടുത്തിയുമാണ്, വിവിധ മതങ്ങളിലെ സാധനകളനുഷ്ഠിച്ച് ഓരോന്നിലുംകൂടി ഈശ്വരാസ്തിത്വത്തെ സാക്ഷാത്കരിച്ചിട്ടാണ്. തത്ഫലമായി, ആത്മാനുഭൂതിജന്യമായ 'അധികാര'ത്തോടുകൂടി അദ്ദേഹത്തിനു പ്രഖ്യാപിക്കാൻ കഴിഞ്ഞു: 'ഈശ്വരൻ ഒന്നു്; വിവിധ മതങ്ങൾ ഒരു വൃത്തത്തിൻെറ കേന്ദ്രത്തിൽ സംയോജിക്കുന്ന അതിൻെറ ആരങ്ങൾ പോലെ മാത്രം — ഏകം സദ് വിപ്രാ ബഹുധാ വദന്തി. (സത്യം ഒന്നു്, പണ്ഡിതന്മാർ അതിനെ പല പേരിൽ വിളിക്കുന്നു).' അതിനാൽ, ഈ ശ്രീരാമകൃഷ്ണക്ഷേത്രം കാലടിയുടെ ആദ്ധ്യാത്മപാരമ്പര്യത്തിനനുയോജ്യമായ ഒരു മുതൽക്കൂട്ടാണ്. മനുഷ്യവർഗ്ഗത്തിൻെറ ഏകത, ചിന്താവൈവിധ്യത്തിലും ഏകത്വം, മതങ്ങളുടെ ഐക്യം, ആത്മീയാനുഭൂതികളുടെ സമാനത — ഇവയുടെയെല്ലാം പ്രതീകമായി അതു നിലകൊള്ളുന്നു.

ലക്ഷോപലക്ഷം ജനങ്ങൾ വ്യക്തിപരമായി തങ്ങൾക്കിഷ്ടമുള്ള മതം അനുശീലിച്ചുകൊണ്ടിരിക്കുന്ന വിശാലമായ രാജ്യത്തു്, ഇങ്ങനെയുള്ള, അടിസ്ഥാനപരമായ ഏകത്വവും, മതങ്ങളുടെ സാർവ്വജനീനത്വവും, മററു മതങ്ങളോടുള്ള തികഞ്ഞ സഹിഷ്ണുതയും അത്രേ ദേശീയോദ്ഗ്രഥനത്തെ സാധിപ്പിക്കുന്നതു. അതിനാൽ ശ്രീരാമകൃഷ്ണസന്ദേശത്തിനു് ഇന്നു് വളരെയധികം പ്രാധാന്യം ഉണ്ടു്. അതു് എത്രയധികം പ്രചരിച്ച് ജനങ്ങൾക്ക കർമ്മപ്രേരകമായിത്തീരുന്നുവോ അത്രയും കൂടുതൽ, നമ്മുടെ ദേശീയൈക്യം നിലനിത്താൻ സഹായിക്കുന്നതായിരിക്കും.

ഭഗവാൻ ശ്രീരാമകൃഷ്ണൻെറ ആത്മീയാനുഭൂതികൾ, ജീവിതം, സന്ദേശം ഇവയെല്ലാം അങ്ങേയററം സാർവ്വജനീനവും നിരവധി ഭാവവൈചിത്ര്യങ്ങളോടുകൂടിയതുമാണ്. തന്നിമിത്തം ഒരുവൻ അവയെക്കുറിച്ചു തുടർച്ചയായി പ്രബന്ധങ്ങൾ എഴുതിക്കൊണ്ടിരുന്നാലും അദ്ദേഹത്തെ സംബന്ധിച്ച 'ഭരതവാക്യം' ചൊല്ലലുണ്ടാവില്ല. അതിനാൽ, സ്വാമി വിവേകാനന്ദൻ അദ്ദേഹത്തെപ്പററി ഒരിക്കൽ പറഞ്ഞ ഒരു വിവരണവാക്യം മാത്രമേ ഈ സന്ദർഭത്തിൽ ഞാൻ അനുസ്മരിക്കുന്നുള്ളു. സ്വാമിജി പറയുന്നു: 'ജ്ഞാനം, ഭക്തി, ത്യാഗം, ഹൃദയവിശാലത, മനുഷ്യസേവനോത്സുകത ഇവയുടെയെല്ലാം പരിപൂർണ്ണവും സാരഭൂതവുമായ മൂർത്തരൂപമായി ഏററവും ഒടുവിൽ വന്നിരിക്കുന്ന അവതാരപുരുഷനത്രേ ശ്രീരാമകൃഷ്ണപരമഹംസൻ.' ശ്രീരാമകൃഷ്ണൻ തന്നെ ജീവിച്ചു കാണിച്ചുതന്നതും പ്രായോഗികവും മററുള്ളവർക്ക് ഉപഗമ്യവുമായ ഒരു പൂർണ്ണജീവിതതത്ത്വശാസ്ത്രത്തിൻെറ രത്നച്ചുരുക്കമാണിതു്. ഏററവും എളിയവനും ഏററവും ഉന്നതനും ഇതു് അനുശീലിക്കാം; തദ്വാരാ താന്താങ്ങളുടെ വ്യക്തിത്വത്തിൻെറ കായികവും മാനസികവും ആത്മീയവുമായ എല്ലാ ഭാവങ്ങളേയും വളർത്തി ബ്രഹ്മപര്യന്തം വിസ്തൃതമാക്കാം. ആദ്ധ്യാത്മികവും ഭൗതികവും, മതേതരവും, ഈ പ്രക്രിയയിൽ സമഞ്ജസമായി സമ്മേളിക്കുന്നു. അതു ജീവിതയാത്രയ്ക്കൊരു പ്രായോഗികപദ്ധതി നമുക്ക സമ്മാനിക്കയും ചെയ്യുന്നു.

വേദാന്താശയങ്ങളുടെ ഒരു സംഗ്രഹമായിരുന്നുവല്ലോ ശ്രീരാമകൃഷ്ണൻെറ ജീവിതം. സ്വാമി വിവേകാനന്ദനാകട്ടെ, രാമകൃഷ്ണമിഷ്യൻെറ സംസ്ഥാപനത്തിലൂടെ, ഈ ആശയങ്ങൾക്ക സ്ഥൂലരൂപവും ആകാരവും നൽകി. മിഷ്യൻെറ ചരിത്രവും നേട്ടങ്ങളും ഞാനിവിടെ ആവർത്തിക്കേണ്ട ആവശ്യമില്ല. പരമഹംസദേവൻ സ്വജീവിതത്തിലൂടെ ദൃഷ്ടാന്തീകരിച്ച, സമ്പൂർണ്ണ ജീവിതയാത്രാപദ്ധതി മിഷ്യൻ പ്രാവർത്തികമാക്കി എന്നു ചുരുക്കത്തിൽ പറഞ്ഞു നിറുത്താം. സ്വാമിജി വളരെ മുമ്പു വിഭാവനം ചെയ്തതും ഒരു ദേശീയ പരിപാടിയെന്ന നിലയിൽ ഇന്നു നാം നടപ്പാക്കാൻ ശ്രമിച്ചുവരുന്നതുമായ പുതിയ സാമൂഹ്യസംവിധാനത്തിൻെറ സൃഷ്ടിയെ ത്വരിതപ്പെടുത്താനായി മിഷ്യനുമായി ഒത്തുചേൎന്നു പ്രവർത്തിക്കയാണ് ഇന്നിപ്പോൾ നമ്മുടെ കരണീയം.

ശ്രീരാമകൃഷ്ണനെക്കുറിച്ചുള്ള മുൻവിവരണത്തിൽ ഒന്നാമത്തെ ഘടകം ജ്ഞാനസമ്പാദനമാണല്ലോ. ഗുരുദേവൻെറ ജീവിതത്തിൽനിന്നു പ്രചോദനമുൾക്കൊണ്ടു്, മിഷ്യനിലെ സന്ന്യാ

സിമാർ മതം, തത്ത്വശാസ്ത്രം, സംസ്കാരം, പ്രകൃതിശാസ്ത്രങ്ങൾ, ചരിത്രം ഇത്യാദി വിവിധ മണ്ഡലങ്ങളിൽ വിജ്ഞാനസമ്പാദനാർത്ഥം ആത്മാർപ്പണം ചെയ്തുപോരുന്നു. അനേകവിഷയങ്ങളെപ്പററി പഠിച്ചും അഗാധമായി ചിന്തിച്ചും ഏററവും ഉയന്ന നിലവാരത്തിലുള്ള പാണ്ഡിത്യം സമ്പാദിച്ച്, അവർ തങ്ങളുടെ കഴിവുകളെ വദ്ധിപ്പിച്ചുകൊണ്ടിരിക്കുന്നു. ഈ വിപുലമായ വിജ്ഞാനസമ്പത്തൊന്നും തങ്ങളുടെ സ്വന്തം തൃപ്തിക്കായി ഒരു ബുദ്ധിതപ്പ്ണമെന്ന നിലയ്ക്കല്ല ആജ്ജിക്കപ്പെടുന്നതു്, സവ്വരുടേയും നന്മയ്ക്കായി പരക്കെ വിതരണം ചെയ്യപ്പെടുന്നതിനാണു്. 'ആത്മനോ മോക്ഷാർത്ഥം ജഗദ്ധിതായ ച' – സ്വന്തപഠനത്തിലൂടെയും പരിശ്രമത്തിലൂടെയും അവരവർ നന്നായതിനുശേഷം മററുള്ളവരെ നന്നാക്കാനും പ്രബുദ്ധരാക്കാനും വേണ്ടി. ['മോക്ഷ'മെന്ന പദത്തെ, 'ഇവിടെ ഈ ഭൂമിയിലെ ജീവിതത്തിൽ ഒരുവനുണ്ടാകാവുന്ന പരമശ്രേയസ്സെ ന്ന പരിമിതമായ അത്ഥത്തിലാണു് ഞാനെടുക്കുന്നതു്.]

വേദാന്ത തത്ത്വശാസ്ത്രപരമായ പ്രകരണഗ്രന്ഥങ്ങൾ, ഭാഗവതം, ഗീത, ഉപനിഷത്തുകൾ ഇവയ്ക്കു ഭാഷ്യങ്ങൾ, ശാങ്കരദശനത്തെ അധികരിച്ചുള്ള വിശദപഠനങ്ങൾ, മഹത്തുക്കളുടേയും സത്തുക്കളുടേയും ജീവചരിത്രങ്ങൾ – ഇങ്ങനെയുള്ള അനേകം ഗ്രന്ഥങ്ങൾ മിഷ്യനിലെ സന്ന്യാസിമാരുടെ തൂലികയിൽനിന്നുത്ഭവിച്ച് ലോകത്തെമ്പാടുമുള്ള ജനങ്ങൾക്ക് ഉത്തേജനവും ഭൌതികവും ആത്മീയവുമായ യോഗക്ഷേമത്തിനു മാഗ്ഗദശനവും പ്രദാനം ചെയ്തുകൊണ്ടിരിക്കുന്നു. ഉദാഹരണങ്ങളായി സ്ഥാലീപുലാകന്യായേന ചിലതെടുത്തു പറഞ്ഞെന്നേയുള്ളു. പ്രസിദ്ധീകൃതമായിട്ടുള്ള വിപുലസാഹിത്യം വിജ്ഞാനത്തിൻെറ ഒരു വലിയ നീരുറവതന്നെയാണു്. അവയുൾക്കൊള്ളുന്ന 'അമൃതം' ആകണ്ഠം പാനംചെയ്യാൻ സമസ്തലോകവും സ്വാഗതം ചെയ്യപ്പെട്ടിരിക്കയുമാണല്ലോ. ഇനി പ്രസിദ്ധീകൃതങ്ങളായ പുസ്തകങ്ങളേക്കാൾ ശക്തിവാഹിനികളത്രേ അവരുടെ പ്രവചനങ്ങളും പ്രഭാഷണങ്ങളും. അങ്ങനെ, ആദ്ധ്യാത്മികതയും ആദ്ധ്യാത്മികജ്ഞാനവും അവർ ലോകത്തിനെമ്പാടും ദാനംചെയ്തുകൊണ്ടിരിക്കയാണു്. ജ്ഞാനം യഥാത്ഥത്തിൽ ശക്തിതന്നെയാകയാൽ, മിഷ്യൻെറ ഈ ജ്ഞാനദാനം യഥാത്ഥബലവും കായ്യക്ഷമതയും കൈവരുത്താൻ നിദാനമാവണം. യുവാക്കളും വൃദ്ധന്മാരും എല്ലാവരും, പ്രത്യേകിച്ചും യുവാക്കൾ, ഈ ജ്ഞാനം കരസ്ഥമാക്കട്ടെ. വെറുംപുസ്തകപ്പഠിപ്പല്ല, വസ്തുക്കളെയോ വസ്തുതകളെയോ കുറിച്ചുള്ള അറിവുകളുടെ കൂമ്പാരം കൂട്ടലല്ല, സാംസ്കാരികവും ധാമ്മികവും ആത്മീയവുമായ മൂല്യബോധം ഉളവാക്കുന്ന സാക്ഷാൽ 'വിദ്യ'യെയാണു് ഞാൻ വിവക്ഷിക്കുന്നതെന്നും പറഞ്ഞുകൊള്ളട്ടെ.

സ്നേഹം, ത്യാഗം, ഹൃദയവിശാലത, മനുഷ്യസേവനോത്സുകത എന്നിവയാണു് സന്യാസിസംഘത്തിൻെറ മററു പ്രധാനഗുണവിശേഷങ്ങൾ. ഭഗവാൻ സ്വന്തദൃഷ്ടാന്തത്തിലൂടെ നല്കിയ പ്രചോദനത്തിൻെറ ഫലമായി കൈവന്നതത്രേ ഇവയും. ഭാരതത്തിൻെറ നാനാഭാഗത്തുമായി മിഷ്യൻ നടത്തുന്ന വിവിധ സ്ഥാപനങ്ങളിൽ ഈ ഗുണവിശേഷങ്ങൾ ഏതെല്ലാം പ്രകാരത്തിൽ പ്രകാശിതമാകുന്നു എന്നുള്ളതു് സുവിദിതമാണു്. കാലടി കേന്ദ്രം ഈ സേവനസരണികളിലൂടെയെല്ലാം വ്യാപരിക്കുന്നുണ്ട്, ഗിരിവഗ്ഗക്കാരുടേയും പിന്നോക്ക വിഭാഗങ്ങളുടേയും ക്ഷേമദീക്ഷയുൾപ്പെടെ.

സന്ന്യാസിസംഘത്തോട് എനിക്കു് അങ്ങേയററത്തെ ബഹുമാനമുണ്ടെങ്കിലും ഞാൻ അവരിൽ അമിതപ്രശംസ ചൊരിയുന്നതായി തെററിദ്ധരിക്കേണ്ടതില്ല. ഈ വിഷയത്തെപ്പററി ഇത്രയും പ്രസ്താവിച്ചതു്, ജനസമുദായത്തെ ഉന്നഭിമുഖീകരിക്കുന്ന കത്തവ്യങ്ങളുടെ ഉചിതനിവ്വഹണത്തിനു് കഴിവുററവരാവണമെങ്കിൽ ജനതയിൽ പ്രസ്തുതഗുണവിശേഷങ്ങൾ ഊട്ടിവളത്തേണ്ടതു് അത്യാവശ്യമാണെന്ന വസ്തുതയിലേക്കു ശ്രദ്ധ ആകർഷിക്കാനാണു്. ലോകം സമ്പൂണ്ണം പരിത്യജിച്ചു കാഷായവസ്ത്രധാരികളാവാൻ എല്ലാവക്കും പററുകയില്ല; അതിൻെറ ആവശ്യമില്ലതാനും. വാസ്തവത്തിൽ ശ്രീരാമകൃഷ്ണപരമഹംസൻ ജനങ്ങളെ ഉപദേശിച്ചതു് സ്വസ്ഥാനങ്ങൾ വെടിഞ്ഞു പോകാനല്ല, മറിച്ച് സ്നേഹം, സാഹോദയ്യം, മനുഷ്യസമത്വം എന്നീ വേദാന്താദശങ്ങളുടെ സാക്ഷാൽകാരത്തിലേക്കു നയിക്കുമാറു് താന്താങ്ങളുടെ ജീവിതവാഹിനികളുടെ ഗതി തിരിച്ചുവിടണമെന്നാണു്. അങ്ങനെ ചെയ്യുന്നതിനാൽ തങ്ങളേപ്പെ

ട്ടിരിക്കുന്ന കൃത്യങ്ങഠം സഫലീകൃതമാകുന്നതോടൊപ്പം സ്വന്തം വ്യക്തിത്വങ്ങളെ അതിക്രമിച്ചു വളരാനും സാമൂഹ്യനീതിബോധം ഉഠംക്കൊള്ളാനും സഹജീവികളെപ്പററി സ്നേഹവും ധാരണയും സന്മനോഭാവവും പരിപുഷ്ടമാക്കാനും അവക്കു സാധിക്കുമെന്നാണ്. സാമൂഹ്യവീക്ഷണത്തോടുകൂടിയ സ്ത്രീപുരുഷന്മാരുടെ ഇത്തരം സ്വഭാവവിശേഷങ്ങളിലാണ് ജനകീയഭരണത്തിന്റെ വിജയം നിലകൊള്ളുന്നതു്.

ഭഗവാൻ പറയാറുണ്ടായിരുന്നു, 'ഓരോ ജീവനും ശിവനാണ്, അതിനാൽ ജീവസേവ ശിവാരാധന തന്നെ' എന്ന്. തന്നിമിത്തം, വിശുദ്ധസംഘത്തിലെ സന്ന്യാസിമാർ ലോകം പരിത്യജിക്കുന്നതു് വിജനവാസം കൈക്കൊണ്ടു് ഏകാന്തതയിലിരുന്നു സ്വന്തമുക്തിമാത്രം നേടാൻ നോക്കുവാനല്ല. അവർ ജനതാമധ്യത്തിൽ ജനതയോടൊപ്പം പണിയെടുക്കുന്നു, എല്ലാവരുടേയും ക്ഷേമത്തിനുവേണ്ടി. അവക്കു് അദ്ധ്വാനം ആരാധനയാണ്. ഇതു്, മുകളിൽ ഞാൻ സ്വാമിജിയുടെ വാക്കുകളിൽ വിവരിച്ച, ശ്രീരാമകൃഷ്ണന്റെ ജീവിതത്തിൽനിന്നുള്ള മറെറാരു പാഠമാണ്. നമ്മുടെ ജീവിതവൃത്തി എന്തുമാകട്ടെ, പ്രവത്തനരംഗം ഏതുമാകട്ടെ, ഈ മാതൃക അനുകരിക്കുകയും അവരവരുടെ കർമ്മമണ്ഡലങ്ങളിൽ പ്രായോഗികമാക്കുകയുമത്രെ നാമിപ്പോഠം ചെയ്യേണ്ടതു്.

ഒരു വമ്പിച്ച സാമൂഹ്യസാമ്പത്തികപരിവത്തനം കൈവരുത്തുകയെന്ന മഹാസംരംഭം ഏറെറടുത്തിരിക്കയാണ് ഭാരതീയ ജനതയിപ്പോഠം. ദാരിദ്ര്യം ഉച്ചാടനം ചെയ്യുക, ദുബ്ബലരേയും അധഃസ്ഥിതരേയും ഉയത്തുക, ജീവിതസന്ദഭങ്ങഠം നിഷേധിക്കപ്പെട്ടവക്കു് സന്ദഭസമത്വത്തിന്റെ നന്മകഠം കൈവരുത്തുക ഇവയൊക്കെയാണ് സാധിക്കേണ്ട കാര്യങ്ങഠം. ഇവയെ ഉന്നമാക്കി പല നടപടികളും കൈക്കൊള്ളപ്പെട്ടു — ഭൂരഹിതക്കു മിച്ചഭൂമി വിതരണം ചെയ്യൽ, വീടില്ലാത്തവക്കു് വീടും സ്ഥലവും കൊടുക്കൽ ഇത്യാദി നിയമനിമ്മാണംകൊണ്ടും ഭരണപരമായ നടപടികഠം വഴിയായും ജനങ്ങളുടെ സാമൂഹ്യബോധത്തെ ഉണത്തിയും സാമൂഹ്യജീവിതപരമായ അസമത്വങ്ങളെ നിമ്മാജ്ജനം ചെയ്യും വരുന്നു. ഒരു സമത്വസുന്ദരമായ ജനസമുദായത്തെ സൃഷ്ടിച്ചെടുക്കുന്നതിനു നാം സ്വീകരിച്ച ചലനാത്മകനടപടികളാണിവ. ഈ ലക്ഷ്യങ്ങഠം നേടുന്നതിനാവശ്യമായ ശിക്ഷണബോധവും കാര്യക്ഷമതയും പ്രകടമാക്കാൻ എല്ലാ ഭാഗത്തേയ്ക്കും ആഹ്വാനം പൊടുകിഞ്ഞിരിക്കയാണ്. അടിയന്തിരാവസ്ഥ ജനതയ്ക്കു് ഒത്തൊരുമിച്ച പ്രവത്തനത്തിനൊരു വൈദ്യുതോത്തേജനം നൽകിക്കഴിഞ്ഞു. അവർ ലക്ഷ്യബോധത്തോടും സ്ഥിരനിശ്ചയത്തോടുംകൂടി മുന്നോട്ടു നീങ്ങിത്തുടങ്ങുകയും ചെയ്തിരിക്കുന്നു. എന്നാൽ, ഈ ചലനാത്മകതയും അതിന്റെ ഗതിവേഗവും നിലനിത്താൻ, ഗവണ്മെൻറിന്റെ വിവിധ വകുപ്പുകളിലൂടെ നിഗ്ഗളിക്കുന്ന, ഭരണാധികാരികളുടെ നിദ്ദേശങ്ങളെ കവിഞ്ഞു് വല്ലതുമൊന്നു വേണ്ടിയിരിക്കുന്നു. നാം ഒരു മഹത്തായ ലക്ഷ്യത്തിനുവേണ്ടി ആത്മാപ്പണം ചെയ്തിരിക്കയാണെന്ന ദൃഢവിശ്വാസം നമ്മിലുദിക്കേണ്ടിയിരിക്കുന്നു. അച്ചടക്കത്തിന്റെ ബാഹ്യപ്രകടനങ്ങളെല്ലാം ആന്തരികശിക്ഷണബോധത്താൽ കൂടുതൽ ബലപ്പെടേണ്ടിയിരിക്കുന്നു. ഈ കമ്മപരിപാടിയുടെ നിവ്ഹണാത്ഥം സ്ഥിരോത്സാഹത്തിന്റെയും ദൃഢബോധത്തിന്റെയും ആത്മാത്ഥതയുടേതുമായ ഒരു ചലനതരംഗം സൃഷ്ടിക്കേണ്ടിയിരിക്കുന്നു. ഇതുംയും നാം ചെയ്യാത്ത പക്ഷം, ദേശീയപരിപാടി നടപ്പാക്കുന്നതിൽ ഇപ്പോഠം കാണുന്ന അപ്പണഭാവവും ചലനാത്മകതയും നീണ്ടുനിൽക്കാനിടയില്ല; പ്രക്രിയ മുഴുവൻ ഒരു രൂപം കെട്ട ചടങ്ങായി പരിണമിക്കാനിടയുണ്ടുതാനും.

അതിനാൽ, സാമൂഹ്യക്ഷേമോന്മുഖമായ ഈ പരിപാടിയുടെ നടത്തിപ്പിനു ചുമതലപ്പെട്ടവക്കു്, കത്തവ്യങ്ങളേയും ചുമതലകളേയും കുറിച്ചു് ഒരു പുതിയ വീക്ഷണവും തങ്ങഠം ചിലതു ചെയ്തുതീക്കാൻ പിറന്നവരാണെന്ന ഒരു ബോധവും വേണമെന്നുള്ളതു് മമ്മപ്രധാനമാകുന്നു. ഇക്കാര്യത്തിലാണ് രാമകൃഷ്ണമിഷ്യന്റെ ആശയങ്ങളും ആദശങ്ങളും ഫലപ്രദവും പ്രായോഗികവുമായ മാഗ്ഗനിദ്ദേശമരുളുന്നതു്. ഈ ആദശങ്ങഠം ഉഠംക്കൊള്ളുന്നതിലൂടെ, ദേശീയപരിപാടിയുടെ നിവ്വാഹകരായ നേതൃസംഘത്തിനു് — അവർ ഉദ്യോഗസ്ഥരായാലും അനുദ്യോഗസ്ഥരായാലും — ആത്മീയമൂല്യങ്ങളിൽ ഉറപ്പിക്കപ്പെട്ട ദൃഢമായ ഒരു അടിത്തറ കിട്ടുന്നു. ഈ ആത്മീയമൂല്യങ്ങളാകട്ടെ, തൻകാര്യവ്യഗ്രതയെന്ന

ജീവിതതത്ത്വശാസ്ത്രത്തെ നിഷേധിച്ചുകൊണ്ട് സ്വയംശിക്ഷണം, സമൂഹത്തോടുള്ള ചുമതലാബോധം, സത്യസന്ധത, കർമ്മപരമായ കാര്യക്ഷമത ഇവ കൈവരുത്തുന്നു. ശ്രീരാമകൃഷ്ണന്റേയും അദ്ദേഹത്തിന്റെ മുഖ്യസന്ദേശവാഹകനായ സ്വാമി വിവേകാനന്ദന്റേയും സന്ദേശമത്രേ ഈ ആന്തരികപരിവർത്തനം ഉളവാക്കാനുള്ള രാസപ്രയോഗം. ഈ ഗുണവിശേഷങ്ങൾ വളർത്തിയെടുക്കുന്ന കാര്യത്തിൽ നാം വ്യഗ്രതയോടെ വ്യാപൃതരാകുന്നപക്ഷം, എത്തിച്ചേരാൻ അത്ര പ്രയാസമുള്ള ലക്ഷ്യമല്ല അത്.

അതിനാൽ, ആദ്ധ്യാത്മികമായ ഉണർവ്വുണ്ടാക്കുകയെന്ന ഈ പ്രക്രിയ നാം എത്രമാത്രം പ്രോത്സാഹിപ്പിക്കുന്നുവോ, സമത്വസുന്ദരമായ സമൂഹത്തിന്റെ നിർമ്മാണമെന്ന ലക്ഷ്യത്തിലേയ്ക്കു നാം അത്രയും പുരോഗമിക്കുന്നു. നമ്മിൽ കുടികൊള്ളുന്ന അതേ ഈശ്വരചൈതന്യംതന്നെയാണ് മററുള്ളവരിലുമുള്ളതെന്ന വസ്തുത നാം ബോധിക്കുമ്പോൾ മാത്രമേ നമുക്കു യഥാർത്ഥ മനുഷ്യസ്നേഹം ഉണ്ടാവുകയുള്ളൂ. സാഹോദര്യത്തിനും സമത്വത്തിനും നീതീകരണം നൽകുന്ന യുക്ത്യധിഷ്ഠാനം അതാണ്. ആത്മാവിന്റെ ഈ ഏകത്വം സ്വീകരിക്കപ്പെട്ടുകഴിഞ്ഞാൽ പിന്നീട് ഉയർന്നവനും താഴ്ന്നവനുമില്ല, ധനികനും ദരിദ്രനുമില്ല, സ്പൃശ്യനും അസ്പൃശ്യനുമില്ല. എല്ലാവരും ഒരേ ആത്മചൈതന്യത്തിന്റെ ഭിന്നവാഹനങ്ങളായിത്തീരുന്നു.

അതുകൊണ്ട് ഈ ആദ്ധ്യാത്മികവീക്ഷണത്തെ നാം എത്രകണ്ടു ശക്തിപ്പെടുത്തുന്നുവോ രാഷ്ട്രത്തിനു അത്രയ്ക്കും ഗുണകരമായിരിക്കുമെന്ന് എനിക്കു ബോദ്ധ്യമുണ്ട്. അങ്ങനെ, അക്കാരണത്താൽത്തന്നെ, ഇത്തരം ആരാധനാമന്ദിരങ്ങൾ നമുക്കാവശ്യമാണ്. ഇവിടെ നാം ആരാധനയുടെ ബാഹ്യചടങ്ങുകൾ നിർവ്വഹിക്കാനല്ല വരുന്നതു്, അഥവാ വരേണ്ടതു്. പിന്നെയോ, ദീനരിലും ദുഃഖിതരിലും, പീഡിതരിലും രോഗികളിലും സ്നേഹപൂർവ്വമായ സഹതാപവും ഈശ്വരബുദ്ധ്യാ അവരെ സേവനം ചെയ്യാനുള്ള ആകാംക്ഷയും നമ്മിലുളവാക്കി, നമ്മെ ബൌദ്ധികമായും ധാർമ്മികമായും അധികമധികം കർമ്മകുശലരാക്കാൻ പര്യാപ്തമായ ഒരു പ്രചോദനം ഇവിടെനിന്നു് ഉൾക്കൊള്ളാൻവേണ്ടിയാണ്. രാഷ്ട്രം ഇന്ന് ലക്ഷ്യമായി സ്വീകരിച്ചിരിക്കുന്ന സാമൂഹ്യ–സാമ്പത്തികവിപ്ലവത്തിന്റെ ഉത്തമോപകരണങ്ങളാവാൻ നമ്മെ സജ്ജരാക്കുന്നതു് ഇതുമാത്രമാണ്.

വ്യക്തിഗതമായി അനുഭവപ്പെടുന്ന ഒരു സാഫല്യബോധത്തോടുകൂടി, ഈ വിശുദ്ധ ദേവാലയം അതിസന്തോഷത്തോടെ രാഷ്ട്രത്തിനായി ഞാൻ സമർപ്പിച്ചുകൊള്ളുന്നു; തന്റെ പാദപത്മങ്ങളിൽ അഭയം ലഭിക്കുവാൻ നമ്മെ അർഹരാക്കുമാറു് ഭഗവാൻ ശ്രീരാമകൃഷ്ണൻ നമ്മുടെയെല്ലാവരുടേയും മേൽ അനുഗ്രഹം ചൊരിയുമെന്നു പ്രത്യാശിക്കയും ചെയ്യുന്നു.

[അനുവാദം: സി. ജി. എൻ.]

---

# മൊഴിമുത്തുകൾ

**കുഞ്ഞുണ്ണി**

സംഗം വേണ്ടെന്നാരു പറഞ്ഞു
സംഗം വേണം സത്സംഗം.

*

അനുരാഗമാരോടുമരുതെന്നുരയ്ക്കരു–
തനുരാഗമീശ്വരനോടു വേണം.

*

ലോകത്തിനുപകാരം ചെയ്യേണമത്രേ ഞാൻ !
ലോകമെന്താണത്ര ചെറിയതാണോ ?
ഞാനാരാണത്രയ്ക്കു വലിയോനാണോ?

*

കേറുന്ന കേറുന്ന വെള്ളമപ്പപ്പൊഴേ
കോരിക്കളയുവാൻ തയ്യാറെങ്കിൽ
യാത്രക്കാരാ പേടിവേണ്ട നീ കേറിയ
കേവഞ്ചിയ്ക്കോട്ടയൊന്നുണ്ടെന്നാലും.

(വചനാമൃതത്തിൽനിന്നു്)

# മതാചരണം
## ധാർമ്മികജീവിതത്തിന്ന് അത്യാവശ്യമാണോ ?

മൈത്രാനന്ദസ്വാമി

ധാർമ്മികജീവിതം എന്നതുകൊണ്ടു സദാചാരപരമായ ജീവിതം എന്നാണർത്ഥമാക്കിയിട്ടുള്ളതു്. വിഷയത്തിൻെറ പേരു കേൾക്കുമ്പോൾ, ധാർമ്മികജീവിതം സാദ്ധ്യവും മതാചരണം സാധനവുമായി കല്പിച്ചതുപോലെ തോന്നും. എന്നാൽ രണ്ടും സാധനങ്ങൾ അല്ലെ ? രണ്ടിൽനിന്നും അതീതമായ, രണ്ടുകൊണ്ടും സാധിക്കേണ്ടതായ മതത്തിൻെറ സാധനങ്ങൾ മാത്രമല്ലെ മതാചരണവും ധാർമ്മികജീവിതവും? ആണെങ്കിലും ഒന്നുകൊണ്ടു മറേറതുണ്ടാകുമെങ്കിൽ സാധനവും സാദ്ധ്യവുമെന്ന സംബന്ധം ആകാമല്ലൊ ? ശരി. മതാചരണം കാരണവും ധാർമ്മികജീവിതം കാര്യവും ആയെടുത്തു് മതാചരണത്തിൻെറ അത്യാവശ്യകതയുണ്ടോ ധാർമ്മികജീവിതത്തിന്നു് ? എന്നാണ് ചോദ്യം.

മതാചരണം! ഏതു മതത്തിലെ എന്തെന്തു് ആചരണങ്ങൾ എന്നു് ആരും ഉടൻ ചോദിച്ചുപോകും; വിഭിന്നമതങ്ങളിൽ വ്യത്യസ്തങ്ങളും ചിലപ്പോൾ പരസ്പരവിരുദ്ധങ്ങളെന്നു തോന്നുന്നവയുമായ ആചരണങ്ങൾ കാണുന്നുണ്ടു്. ഇവയിൽ ഏതു മതത്തിൻെറ ഏതാചരണത്തെയാണ് മതാചരണം എന്നതുകൊണ്ടുദ്ദേശിക്കുന്നതു് ?

മതമെന്ന പദത്തിന്നു് പരമസത്തയെ, അധിഷ്ഠാനവസ്തുവിനെക്കുറിച്ചുള്ള അഭിപ്രായം എന്നല്ലെ അർത്ഥമുള്ളു. അതേയെങ്കിൽ പലേ അഭിപ്രായങ്ങളുമുണ്ടാകാം, വിശേഷിച്ചും സ്വയം കണ്ടറിഞ്ഞു് അനുഭവിക്കാത്തവക്കു്. കണ്ടറിഞ്ഞവർ പറയുമ്പോഴും, ദേശം, കാലം, ഭാഷ, സംസ്കാരം എന്നിവയുടെ വൈവിധ്യംകൊണ്ടും പ്രതിപാദനശൈലികൊണ്ടും കേൾക്കുന്നവരുടെ ഗ്രഹണധാരണശക്തികളുടെ വ്യത്യാസംകൊണ്ടും ഒരേ സത്തയെക്കുറിച്ചു് അഭിപ്രായങ്ങൾ ഭിന്നങ്ങളാകാം. അങ്ങനെയാണല്ലൊ നാനാ മതങ്ങൾ ഉണ്ടായതും പ്രചരിച്ചതും.

ഏതു മതത്തിലെ എന്തെന്തു് ആചരണങ്ങൾ ആക്കാക്കു് ധാർമ്മികജീവിതത്തിന്നു് അത്യാവശ്യമാണോയെന്നാണ് ചോദിക്കുന്നതു്. ഏതു മതത്തിലേയും ചില ആചരണങ്ങൾ ദേശകാലബാധിതങ്ങളായി കാലഹരണപ്പെട്ടവയായിട്ടുണ്ടു്, അങ്ങിങ്ങു് ചില യാഥാസ്ഥിതികരും ചിലതരം പുത്തൻകൂററുകാരും അവ വല്ലപ്പോഴും അനുഷ്ഠിക്കുന്നുവെങ്കിലും. അതിരാത്രം മുതലായ വൈദികമതാചരണങ്ങൾ അക്കൂട്ടത്തിൽ പെട്ടവയാണ്. അവയൊന്നും ധാർമ്മികജീവിതത്തിന്നു് അത്യാവശ്യമല്ലാതായിത്തീന്നിട്ടുണ്ടു്. അതിരാത്രമോ അതുപോലുള്ള ഏതെങ്കിലും അനുഷ്ഠാനമോ, ഏതൊരു മതത്തിലേതായാലും, ആരിലെങ്കിലും ധർമ്മജിജ്ഞാസയും ധർമ്മബോധവും ഉണത്തി അയാളുടെ ധാർമ്മികജീവിതത്തിന്നു പ്രേരകമായി ഭവിച്ചുകൂടെന്നൊന്നും ഇപ്പറഞ്ഞതുകൊണ്ടു വിവക്ഷയില്ല. അത്യാവശ്യമല്ല എന്നേ പറയുന്നുള്ളു.

മതമെന്നതിന്നു് അഭിപ്രായമെന്നോ നിലവിലുള്ള മതങ്ങളെന്നോ അർത്ഥമെടുത്താൽ പ്രശ്നം ആകെ സങ്കീർണ്ണമായി എത്തും പിടിയും കിട്ടാത്തതാകും. അതുകൊണ്ടു് നാനാമതങ്ങൾക്കും പൊതുവായി എന്തെങ്കിലും സവിശേഷതയുണ്ടെങ്കിൽ അതു മാത്രമെടുത്തു് അതിനെ 'മതം' എന്നതിൻെറ അർത്ഥമായി സ്വീകരിക്കുന്നതു് പ്രശ്നം ലളിതമാക്കാനും സ്വീകാര്യമായ ഉത്തരം കണ്ടെത്താനും സഹായകമാകും. പൊതുവായി എന്തു സവിശേഷതയാണ് മതങ്ങൾക്കുള്ളതു് ? അതീന്ദ്രിയവും ബുദ്ധിഗ്രാഹ്യവുമായ ഒരു ആദർശാവസ്ഥയെ അഥവാ പരമസത്തയെ, സ്പഷ്ടമായോ, അസ്പഷ്ടമായോ ആരായുന്നു എല്ലാ മതങ്ങളും. ആ ആരായൽ, തിരച്ചിൽ, അന്വേഷണം ആണ് മതം. ആ അന്വേഷണത്തിൻെറ പ്രധാനമായ പ്രത്യേകത അതു് അന്വേഷകനെ ധാർമ്മികജീവിതം നയിപ്പിക്കുന്നുവെന്നതുമാണ്.

സദാചാരം (ധാർമ്മികജീവിതം) എന്നതു കൊണ്ട് എന്താണ് അർത്ഥമാക്കുന്നത് ? അതീന്ദ്രിയവും ബുദ്ധിഗ്രാഹ്യവുമായ ഒരു ആദർശാവസ്ഥയെ അന്വേഷിക്കുന്നതിന്ന് പ്രതികൂലമായതു് ഉപേക്ഷിച്ചുകൊണ്ടും അനുകൂലമായതു സ്വീകരിച്ചുകൊണ്ടുമുള്ള ഒരു ജീവിതചര്യ എന്നാണ്. ഇന്ദ്രിയസംയമത്തോടും മനോനിഗ്രഹത്തോടുംകൂടിയ ഒരു ജീവിതം! വിഷയങ്ങളിൽ വിശ്വസിച്ച സുഖത്തെ കാംക്ഷിച്ച് അവയുടെ പിന്നാലെ പായുകയെന്നതു് മനുഷ്യമനസ്സിന്റെ സഹജസ്വഭാവമാണ്. ആ സ്വഭാവമാണ് മതമാകുന്ന അന്വേഷണത്തിന്ന് പ്രതികൂലമായിട്ടുള്ളതു്. ഒന്നുകിൽ വിഷയങ്ങളിൽ വിശ്വാസവും സുഖകാംക്ഷയും ഇല്ലാതാകണം. അല്ലെങ്കിൽ അവയെക്കാൾ കൂടുതലായി അവയിൽനിന്നും ഭിന്നമായ ഒന്നിൽ വിശ്വാസവും സുഖപ്രതീക്ഷയും തോന്നണം. എങ്കിൽ മാത്രമേ മനസ്സിന്റെ പ്രതികൂലമായ സ്വഭാവത്തെ ഉപേക്ഷിക്കുവാൻ കഴികയുള്ളു. അതായതു് വിഷയവൈരാഗ്യവും അതീന്ദ്രിയവിഷയത്തിൽ വിശ്വാസവും താത്പര്യവും ഉണ്ടായാൽ മാത്രമേ മനസ്സു പ്രതികൂലമായി നിൽക്കാതെ അനുകൂലമായി ഭവിക്കുകയുള്ളൂ.

അത്തരം ഒരു അതീന്ദ്രിയവിഷയത്തിൽ വിശ്വാസവും താത്പര്യവുമില്ലാത്തവൎക്ക് സദാചാരജീവിതം ഇല്ലെന്നോ സാധ്യമല്ലെന്നോ പറയാമോ ? പറയാം, പറയണം. അറിഞ്ഞോ അറിയാതേയോ അപ്രകാരമൊരു അതീന്ദ്രിയവിഷയബോധവും തദഭിമുഖമായ ഗമനത്തിനുള്ള പ്രചോദനവും മനസ്സിന്റെ അബോധതലത്തിലെങ്കിലും സ്പന്ദിക്കുന്നില്ലെങ്കിൽ സഞ്ചാരിഭാവത്തിലല്ലാതെ സ്ഥായിഭാവത്തിലുള്ള സദാചാരം സാദ്ധ്യമല്ലെന്നു തീൎത്തുപറയാം.

ഏതൊരു മതത്തിലേയും അനുയായികൾ പരമ്പരാഗതമായി ചെയ്തുവരുന്ന മതാചരണങ്ങൾ – ദേവാലയങ്ങളിൽ ചെയ്തുവരുന്ന കൈങ്കര്യങ്ങൾ, നാമശ്രവണം, ജപം, സ്തോത്രപാരായണം, ഭഗവൽകഥാശ്രവണം, കൂട്ടായി നടത്തുന്ന ഭജനകൾ, ഉത്സവാദികളിൽ പങ്കുകൊള്ളൽ മുതലായവ – ധാൎമ്മികജീവിതത്തിന്ന് അത്യാവശ്യമാണോ? ആണെന്നുതന്നെ സംശയരഹിതമായിപ്പറയാം. നിത്യേന ജീവിതത്തിൽ കുറെയേറെ സമയം ഇത്തരം മതാചരണങ്ങളിൽ മുഴുകുന്നവരുടെ കരചരണാദ്യവയവങ്ങളും കുറച്ചൊ, കുറെഏറേയൊ മനസ്സും, അസത്തായ ഇന്ദ്രിയവിഷയങ്ങളുടെ സംഗം വിട്ട് സത്തായ ഒന്നിനെ കേന്ദ്രീകരിച്ചു വ്യാപരിക്കുന്നുവെന്നതു് അനിഷേദ്ധ്യമല്ലെ? 'സംസൎഗ്ഗജാ ദോഷഗുണാ ഭവന്തി' എന്ന നിയമപ്രകാരം വിഷയസംഗം കുറയുകയോ ഇല്ലാതാകയോ ആകുന്ന ഫലംകൊണ്ട് ബുദ്ധിക്ക് ശുദ്ധിയുണ്ടാകുന്നു. ശുദ്ധമായ ബുദ്ധികൊണ്ട് ഗ്രാഹ്യമാണെന്നു നേരത്തെ പറഞ്ഞ പരമസത്തയെ സാക്ഷാൽക്കരിക്കാനും അചിരേണ സാധിക്കും.

എന്താണ് തെളിവ് ? ശാസ്ത്രശിക്ഷണമില്ലാത്ത, എത്രയോ പേർ പരമ്പരാഗതമായ മതാചരണങ്ങളിൽ വ്യാപൃതരായി അവരുടെ ആത്മാൎത്ഥതയുടേയും വ്യാകുലതയുടേയും മന്ദമോ തീവ്രമോ ആയ ഗതിക്കനുസരിച്ചു ചിരേണയൊ അചിരേണയൊ സദാചാരങ്ങളായി ശാസ്ത്രങ്ങൾ ഘോഷിക്കുന്ന യമനിയമാദികളിലും സാധനചതുഷ്ടയത്തിലും സമ്പന്നന്മാരായതായി ഭക്തി–ജ്ഞാനസിദ്ധന്മാരുടെ ജീവചരിത്രങ്ങളിൽ നാം കാണുന്നു. ശ്രീരാമകൃഷ്ണപരമഹംസൻ അടുത്തകാലത്തു് ഇപ്പറഞ്ഞതിന്നു ദൃഷ്ടാന്തമാണ്. പരമ്പരാഗതമായ വിശ്വാസവും മതാചരണങ്ങളും ഉപാധിയാക്കി തന്റെ ആത്മാൎത്ഥതകൊണ്ടും തീവ്രമായ വ്യാകുലതകൊണ്ടും അചിരേണ സദാചാരനിഷ്ഠനായി സിദ്ധിനേടിയ അദ്ദേഹത്തിന്റെ ജീവിതം മതാചരണത്തിന്റെ ഏതല്ലാലപ്രസക്തിയും, പ്രയോജനവും അത്യാവശ്യകതയും വിളംബരം ചെയ്യുന്ന ഒന്നാണ്.

ഇപ്രകാരമുള്ള പരമ്പരാഗതമായ മതാചരണങ്ങളൊന്നും ഇല്ലാത്ത, അല്ലെങ്കിൽ ഉള്ളതിനേയൊ ഉണ്ടായിരുന്നതിനേയോ വേണ്ടെന്നുവെച്ച സാമാന്യക്കാൎക്ക് ധാൎമ്മികജീവിതം സാദ്ധ്യമല്ലെന്നോ പറയുന്നതു് ? അതെ, മുമ്പൊരിക്കൽ പറഞ്ഞുകഴിഞ്ഞതാണ്. ആവൎത്തിച്ചു പറയട്ടെ, സാദ്ധ്യമല്ല. മനുഷ്യന്റെ ഇന്ദ്രിയങ്ങൾ ഇന്ദ്രിയവിഷയങ്ങളിലേയ്ക്കു കുതിക്കുന്ന കുതിപ്പിന്റെ വേഗത്തിൽ വിപശ്ചിത്തുക്കൾപോലും വഴിപിഴച്ചുപോകുമെന്നു ഗീത ഓൎമ്മിപ്പിക്കുന്നു. അത്തരം ദുരന്തപരാജയങ്ങളായ ജീവിതങ്ങൾ നാം ചുററും കാണുന്നു, കേൾക്കുന്നു.

മതാചരണം ഉള്ളതായിക്കാണുന്നവരും വഴിപിഴച്ചുപോകുന്നതായി കാണുകയും കേൾക്കുകയും ചെയ്യുന്നുണ്ടല്ലൊ. ഉണ്ട്, ആവക ആചരണങ്ങൾ കൂടി രക്ഷാകവചങ്ങളായി ഇല്ലെങ്കിൽ കൂടുതൽ പേർ സദാചാരം നശിച്ച് ദുരാചാരികളാകും എന്നേ പറയുവാനുള്ളു.

മനുഷ്യമനസ്സിൻെറ സ്വഭാവം വിഷയോന്മുഖതയാണ്. വിഷയോന്മുഖമായ മനസ്സിനെ അവയിൽനിന്നു വ്യാവർത്തിച്ച് വിഷയങ്ങളിൽനിന്നും അത്യന്തവിരുദ്ധമായ ഒന്നിനും അഭിമുഖമാക്കാനുള്ള തയ്യാറെടുപ്പാണ് സദാചാരം. ആ അഭിമുഖത സഞ്ചാരിഭാവത്തിൽ പോരാ; സ്ഥായിഭാവത്തിൽ വേണംതാനും. അസാമാന്യരായ അപൂർവ്വം ചിലർക്ക് പരമ്പരാഗതമായി സാമാന്യജനങ്ങൾ അനുഷ്ഠിക്കുന്ന മതാചരണങ്ങൾ കൂടാതെ അപ്രകാരമൊരു നേട്ടം സാധിച്ചുവെങ്കിൽപ്പോലും അതൊരു നിയമാപവാദമായേ കാണ്മാനൊക്കു. സാമാന്യക്കാർക്ക് ദീർഘകാലത്തെ മതാചരണംകൊണ്ടേ സദാചാരനിഷ്ഠയുണ്ടാവുകയുള്ളു.

മതമെന്നതിന്ന് ഒരു ആദർശത്തെ, പരമസത്തയെക്കുറിച്ചുള്ള ആരായൽ, അന്വേഷണം എന്നർത്ഥമെടുത്തുകൊണ്ടാണിത്രയും പറഞ്ഞത്. ആ പദത്തിന്നു 'കണ്ടെത്തൽ' (സാക്ഷാൽക്കാരം) എന്നർത്ഥമെടുത്താൽ, പരമ്പരാഗതമായി കൈവന്നതും സാധാരണ ജനങ്ങൾ—ശാസ്ത്രശിക്ഷണം ലഭിക്കാത്തവർ—അനുഷ്ഠിച്ചുവരുന്നതുമായ മതാചരണത്തിൽനിന്നും ഭിന്നവും ഉൽകൃഷ്ടവുമായ ഒരു മതാചരണമുണ്ട്. സാക്ഷാൽക്കാരം മതമായി സ്വീകരിക്കുന്നവരുടെ മതാചരണം ശ്രവണമനനനിദിദ്ധ്യാസനങ്ങളാണ്. ഈ മതാചരണത്തിന്നു മനസ്സിനെ യോഗ്യമാക്കാനുള്ളതാണ് ശാസ്ത്രനിർദിഷ്ടങ്ങളായ യമനിയമാദി സദാചാരങ്ങൾ. യമനിയമാദ്യാചാരനിഷ്ഠകൊണ്ടു ശമദമാദികൾ സാധിച്ച മനസ്സ് ശ്രവണാദി മതാചരണത്തിന്നു യോഗ്യമാകുന്നു. ഈ യോഗ്യതയും ബുദ്ധിയുടെ ശുദ്ധിയാണ്. അതായത്തു് സാക്ഷാൽക്കാരമാകുന്ന മതത്തിൻെറ ആചരണങ്ങളായ ശ്രവണാദികൾക്കു യമനിയമാദി സദാചാരങ്ങൾ അത്യാവശ്യങ്ങളാണെന്നർത്ഥം.

പറഞ്ഞു പറഞ്ഞ് എവിടെയാണ് നാം എത്തിയതു്? മതാചരണം സദാചാരത്തിന്നു് (ധാർമ്മിക ജീവിതത്തിന്നു്) അത്യാവശ്യമാണെന്നും സദാചാരം മതാചരണത്തിന്നു് അത്യാവശ്യമാണെന്നും ആയല്ലൊ. ഉവ്വ്. മതാചരണം തന്നെ ധാർമ്മികജീവിതം, ധാർമ്മികജീവിതം തന്നെ മതാചരണം എന്നതാണ് ശരി. അവയെ രണ്ടായി, പരസ്പരബന്ധമില്ലാത്തതായിക്കാണുന്നതു ശരിയല്ല. അവ രണ്ടല്ല, ഒന്നാണ്. മതാചരണമല്ലാത്ത ധാർമ്മികജീവിതമോ, സദാചാരം (ധാർമ്മികജീവിതം) വേണ്ടാത്ത, ഇല്ലാത്ത മതാചരണമോ ആകാശകുസുമംപോലെ ഇല്ലാത്തതും ഉണ്ടാകാൻ വയ്യാത്തതുമായ ഒന്നാണ്.

---

# ഒരു കീർത്തനം

(സമത്തിൽ എടം – കാമവർദ്ധനി രാഗം ആദി താളം)

പല്ലവി

ഭൂലോകവൈകുണ്ഠവാസശ്രീനിവാസ
ശ്രീധര ശ്രീപതെ – ശ്രിതജനപാലക (ഭൂ)

അനുപല്ലവി

മൂലോകനായക മുക്തിപ്രദായക
ഭക്തപരിപാലക ഭവസാഗരതാരക (ഭൂ)

ചരണം

തുളസീദാമവിഭൂഷണ പ്രലംബാസുരനാശന
ഹലധരസോദര നീലകളേബര,
ലീലാമാനുഷവേഷ ബാല (ഭൂ) 1

ഭക്തപരാധീന ഭൂസുരപൂജിത
ഭീതിനാശന സാധുജനാവന, സന്താനഗോപാലമൂർത്തേ,
ദേഹി മേ തവ പാദസേവനം (ഭൂ) 2

ആനന്ദരൂപ ആദിദേവ അനേകാവതാര
ആദ്യന്തരഹിത
ആദിശക്തിമഹേശ്വര അമിതപ്രഭാവ
ഭക്തിം പരാം ദേഹി മേ
ദേഹി ദേഹി ദയാനിധേ (ഭൂ) 3

– പി. അമ്മിണി ബ്രാഹ്മണി അമ്മ

# മതവും സാമൂഹ്യപ്രവൎത്തനവും

അനന്താത്മാനന്ദസ്വാമി

മതവും സാമൂഹ്യപ്രവൎത്തനങ്ങളും എത്ര മാത്രം യോജിച്ച് പ്രായോഗികമാക്കുവാൻ സാധിക്കും? അഥവാ സാമൂഹ്യപ്രവൎത്തനങ്ങളിൽ മുഴുകിയിരിക്കുന്ന ഒരു വ്യക്തിക്കു തൻെറ ആദ്ധ്യാത്മികജീവിതം ഫലപ്രദമായ രീതിയിൽ നയിക്കുവാൻ സാധിക്കുമോ? ഇതാണ് ഇന്നു പലരെയും വിഷമിപ്പിക്കുന്ന ഒരു പ്രശ്നം. എന്തുകൊണ്ടാണ് ഇങ്ങനെ ഒരു ചോദ്യം ഉന്നയിക്കുന്നത്? ഇന്നത്തെ ശക്തിമത്തായ സാമൂഹ്യഘടനയിൽ മതാചാൎയ്യന്മാർ, അറിഞ്ഞോ അറിയാതെയോ സാമൂഹ്യപ്രവൎത്തനങ്ങളിൽ ഏൎപ്പെടുവാൻ നിർബന്ധിതരാകുന്നു; തൽഫലമായി പലപ്പോഴും സ്വധൎമ്മമായ ജപധ്യാനാദികളിൽ വേണ്ടത്ര സമയം ചെലവഴിക്കുവാൻ അവൎക്കു സാധിക്കുന്നില്ല. മററു പ്രവൎത്തനങ്ങളുടെ കൂടെ അല്പം ഭജനയോ പ്രാൎത്ഥനയോ ചെയ്യുവാൻ സാധിക്കുന്നുണ്ടാവാം. ഈശ്വരചിന്തയിൽ ലയിച്ചിരിക്കുകയെന്നതാണ് പ്രാൎത്ഥനകൊണ്ടു ലഭിക്കേണ്ട ഫലം. ആ ആനന്ദം അവൎക്ക് ആസ്വദിക്കുവാൻ സാധിക്കുന്നില്ല. തന്നിലുള്ള അഹങ്കാരത്തെ ഉന്മൂലനം ചെയ്യുകയെന്നതാണ് ആദ്ധ്യാത്മികതകൊണ്ടു സാധിക്കാനുള്ളത്. വളരെയധികം ആഭ്യന്തരമായ ഉണൎവ്വും ആത്മപരിശോധനയും അതിനു് ആവശ്യമാണ്. ദൈവീസമ്പത്തും ആസുരീസമ്പത്തുമായിട്ടുള്ള ഒരു ദ്വന്ദ്വയുദ്ധം തന്നെയാണ് മനസ്സിൽ നടക്കുന്നതു്. തികഞ്ഞ ആത്മബലത്തോടുകൂടി ദൃഢപ്രതിജ്ഞ ചെയ്യുന്ന വ്യക്തിക്കുമാത്രമേ ഈ യുദ്ധത്തിൽ ആസുരശക്തികളുടെ മേൽ വിജയം കൈവരിക്കാൻ സാധ്യമാകൂ. ഈ ബലം എവിടെനിന്നു ലഭിക്കും? ഓരോ വ്യക്തിയിലും നിക്ഷിപ്തമായിട്ടുള്ള ആ ശക്തി എവിടെയെന്നു ചുഴിഞ്ഞു് ആലോചിച്ചു കണ്ടുപിടിക്കണം. അതു് അത്ര എളുപ്പമല്ല. പക്ഷെ സാധ്യമാണ്. അഭ്യാസവൈരാഗ്യങ്ങൾ അതിനു് അത്യാവശ്യമാണ്. സാമൂഹ്യപ്രവൎത്തനങ്ങളിൽ മുഴുകിയിരിക്കുന്ന ഒരു വ്യക്തിക്കു് ഈ ശക്തി എങ്ങനെ ആൎജ്ജിക്കുവാൻ കഴിയും? മറെറാരു രീതിയിൽ പറഞ്ഞാൽ അയാൾക്ക് ആദ്ധ്യാത്മികപുരോഗതി എങ്ങിനെ ലഭിക്കും?

ഈ പ്രശ്നത്തിനു് ഭഗവദ്ഗീത ശരിയായ സമാധാനം നൽകുന്നുണ്ട്.

''മയി സർവ്വാണി കൎമ്മാണി
സന്ന്യസ്യാദ്ധ്യാത്മചേതസാ
നിരാശീർനിൎമ്മമോ ഭൂത്വാ
യുധ്യസ്വ വിഗതജ്വരഃ.''

ഇതാണ് ഭഗവാൻ ഗീതയിൽക്കൂടി നമുക്ക് നൽകുന്ന ഉപദേശം. കൎമ്മങ്ങളെല്ലാം ഈശ്വരനിൽ സമൎപ്പിച്ച്, വിവേചനാബുദ്ധിയോടുകൂടി ആശയും മമതയും വിട്ട്, വരുന്ന ക്ലേശത്തെ വകവെയ്ക്കാതെ, ചെയ്യേണ്ടതു ചെയ്യുക എന്നൎത്ഥം. ഇപ്രകാരം ചെയ്യുന്ന പ്രവൃത്തി ജപധ്യാനങ്ങൾക്കു തുല്യമാണ്, ആരാധനയാണ്. ഭൌതികമായ കൎമ്മത്തെ ആദ്ധ്യാത്മികമാക്കുവാനുള്ള ഉപായമാണ് അതു്. നിരഹങ്കാരനായി മമതാബന്ധമില്ലാതെ, താൻ ചെയ്യുന്ന ഓരോ പ്രവൃത്തിയും ഈശ്വരസേവയാണെന്നുള്ള ബുദ്ധിയോടുകൂടി ചെയ്യുന്നതായാൽ ആ വ്യക്തിക്ക് ആദ്ധ്യാത്മികപുരോഗതി ലഭിക്കുന്നതാണ്.

ഇതാണ് കൎമ്മയോഗത്തിൻെറ രഹസ്യം. ഇതാണ് ഭക്തനെ ഭഗവാനിലേക്ക് അടുപ്പിക്കുന്നതു്. പ്രത്യുത, സഹജീവികളോട് സഹാനുഭൂതിയും കാരുണ്യവും കാണിച്ചുകൊണ്ടുള്ള പ്രവൃത്തിയാണെങ്കിലും, അഹംകാരത്തോടുകൂടിചെയ്യുന്നതാണെങ്കിൽ അതു ദോഷകാരണമായിത്തീരുകയേ ഉള്ളൂ. അഹങ്കാരിയ്ക്കു് യാതൊരു നന്മയും ചെയ്യുവാൻ സാധ്യമല്ല. തനിക്കും മററുള്ളവൎക്കും നന്മയെക്കാൾ അധികം തിന്മയാണ് അയാളുടെ പ്രവൃത്തികൊണ്ടുണ്ടാവുക.

ബാഹ്യമായിട്ട് സമുദായത്തിനുവേണ്ടി യാതൊന്നും പ്രവൎത്തിക്കാതെ, ജപധ്യാനാദികളിൽ മുഴുകി സർവ്വദാ ആദ്ധ്യാത്മികചിന്തയിൽ ജീവിക്കുന്ന ഒരു വ്യക്തിയെ പുച്ഛിച്ചു തള്ളുന്നതു്

# ശങ്കരഭാഷ്യവും പരിമളവും

സ്വാമി രാമേശ്വരാനന്ദപുരി, ഋഷീകേശം

രാമാനുജാചാര്യർ മധ്വാചാര്യർ മുതലായവരെപ്പോലെ പരിമളകാരനായ അപ്പയ്യദീക്ഷിതർ ശങ്കരസിദ്ധാന്തത്തെ എതിർത്തിട്ടില്ലെന്നു മാത്രമല്ല, അതിനെ പല പ്രകാരത്തിലും പ്രശംസിക്കുകയും അതിന്റെ ഒരു പ്രധാന വക്താവും പ്രാമാണികനുമാണെന്ന സ്ഥാനം പ്രശംസനീയമായ വിധത്തിൽ വഹിക്കുകയും ചെയ്തിട്ടുണ്ട്. എങ്കിലും അദ്വൈതദർശനത്തിലെ സർവ്വപ്രധാന കാര്യമായ നിശ്ശേഷസംസാരദുഃഖനിവർത്തകവും നിരുപാധികവുമായ ആത്മസാക്ഷാത്കാരത്തിന്റെ സ്വരൂപത്തേയും അതിലേയ്ക്കുള്ള പദ്ധതിയേയും സംബന്ധിച്ച് ഭാഷ്യത്തിന്നും പരിമളത്തിന്നും തമ്മിൽ വലുതായ വിയോജിപ്പും അകൽച്ചയും ഉള്ളതായി കാണുന്നു.

'തത്ത്വമസി'വാക്യാർത്ഥത്തിന്റെ ശ്രവണാവൃത്തി ചെയ്താൽ അതിൽനിന്ന് ആദ്യമായി പരോക്ഷജ്ഞാനമുണ്ടാവുമെന്നും അതുണ്ടായിക്കഴിഞ്ഞാൽ ശ്രവണാവൃത്തിയെ നിശ്ശേഷം കൈവിട്ട് പരോക്ഷമായറിഞ്ഞ വസ്തുവെ ധ്യാനിച്ചാൽ അപരോക്ഷജ്ഞാനമാകുന്ന സാക്ഷാത്കാരമാവുമെന്നുമാണ് പരിമളപദ്ധതി.

---

ശരിയാണോ? ഭാരതീയാദർശമനുസരിച്ച്, മാനവരാശിയെ ഏററവും കൂടുതൽ സേവിക്കുന്ന വ്യക്തി അദ്ദേഹമാണ്, സാമൂഹ്യപ്രവർത്തകനെന്ന് അറിയപ്പെടുന്ന വ്യക്തിയേക്കാളും. അത് എങ്ങനെയാണ്? ആ വ്യക്തിയുടെ മാതൃകാപരമായ ജീവിതരീതിയിൽക്കൂടി. സകല തത്ത്വസംഹിതകളും അയാളുടെ ജീവിതത്തിൽക്കൂടി പ്രദർശിപ്പിക്കപ്പെടുന്നു. മൌനത്തിൽക്കൂടി ഇതരജീവികൾക്ക മാർഗ്ഗനിർദ്ദേശം നൽകുന്നു. മനുഷ്യരാശിയ്ക്കു നൽകാവുന്ന അത്യുത്തമമായ സേവനം ഇതാണ്. അന്നദാനം മഹത്തായിട്ടുള്ളതാണ്. അതിലും മേന്മയേറിയതാണ് വിദ്യാദാനം. എന്നാൽ ഇതിലെല്ലാം മഹത്തായിട്ടുള്ള സേവനമാണ് ആദ്ധ്യാത്മികജ്ഞാനം പ്രദാനം ചെയ്യുവാൻ സാധിക്കുകയെന്നതു്. ഇതാണ് ആദ്ധ്യാത്മികതയിൽ മുഴുകിയിരിക്കുന്ന മതാചാര്യന്മാർ ചെയ്യുന്നതു്. തങ്ങളുടെ ജീവിതചര്യയിൽകൂടി മററുള്ളവർക്ക് പ്രചോദനം നൽകുക; അതാണ് പ്രവചനങ്ങളെക്കാളും കൂടുതൽ ഫലപ്രദമായിട്ടുള്ളതു്. മനുഷ്യരാശിയ്ക്കു് ഏററവും കൂടുതൽ നന്മ ചെയ്യുവാൻ സാധിക്കുന്നതു്, അങ്ങനെ സർവ്വദാ സർവ്വേശ്വരചിന്തയിൽ മുഴുകിയിരിക്കുന്ന ആചാര്യന്മാരാണ്; എല്ലാപ്പോഴും സാമൂഹ്യപ്രവർത്തനത്തിൽ ഏർപ്പെട്ടിരിക്കുന്നവർകൂടി ശാന്തിയും സമാധാനവും ലഭിക്കുവാൻ അവരെ സമീപിക്കുന്നു. ആദ്ധ്യാത്മികപ്രഭാവംനിറഞ്ഞ വ്യക്തികളുടെ ഈ ദേശസേവനപ്രവാഹം അനേകനൂററാണ്ടുകൾ നിലനില്ക്കുന്നതാണ്. അതാണ് ബുദ്ധന്റെയും, ക്രസ്തുവിന്റെയും മഹമ്മദിന്റെയും ജീവിതം സാക്ഷ്യം വഹിക്കുന്നതു്. സർവ്വദാ സർവ്വേശ്വരചിന്തയിൽ മുഴുകിയിരിക്കുന്ന ആൾ കർമ്മോന്മുഖനാണെങ്കിലും, എപ്പോഴും വികർമ്മിയായിട്ട് പരിലസിക്കുന്നു. ഈ കാലഘട്ടത്തിൽ ചുററുപാടും നിരവധി പ്രവർത്തനങ്ങളും മാററങ്ങളും സംഭവിച്ചുകൊണ്ടിരിക്കുന്നുവെങ്കിലും ശാന്തിയും സമാധാനവും ആരിലും കാണ്മാനില്ല. അക്കാരണത്താൽ ജീവിതത്തിന്റെ വിവിധ തലങ്ങളിൽ ഭിന്നത വർദ്ധിക്കുന്നു. ഈ ശാസ്ത്രീയയുഗത്തിൽ മനുഷ്യന് ആവശ്യമായിട്ടുള്ളതു് ശാന്തിയും മനസ്സമാധാനവുമാണ്. ഇതു സമ്പാദിക്കണമെങ്കിൽ മനുഷ്യൻ സർവ്വദാ സർവ്വേശ്വരചിന്തയിൽ മുഴുകിയിരിക്കണം. സാമൂഹ്യപ്രവർത്തനങ്ങൾ നല്ലതുതന്നെ; പക്ഷെ അതു് ആദ്ധ്യാത്മികജീവിതത്തിന് പ്രതിബന്ധമാകുവാൻ പാടില്ല.

പ്രസ്തുത വാക്യത്തിൽനിന്നു് അപരോക്ഷ ജ്ഞാനമല്ലാതെ ഒരിക്കലും പരോക്ഷജ്ഞാന മുണ്ടാവുകയില്ലെന്നും, അതിന്റെ പരോക്ഷ ജ്ഞാനമുണ്ടായി എന്നു പറഞ്ഞാൽ ജ്ഞാന മുണ്ടായിട്ടില്ലെന്നേ അർത്ഥമുള്ളവെന്നും, അതി നാൽ പരോക്ഷജ്ഞാനമുണ്ടായാൽ ശ്രവണാ വൃത്തി കൈവിടുക എന്നതിന്നു പ്രസക്തി തന്നെയില്ലെന്നും, ഏതെങ്കിലും പരോക്ഷവസ്തു വെ ധ്യാനിച്ചു് അപരോക്ഷമാക്കിയെന്നു പറ യുന്നേടത്തു് വസ്തുവല്ല, മനസ്സുകൊണ്ടുണ്ടാക്കുന്ന അതിന്റെ പ്രതിരൂപമാണു് അപരോക്ഷമാവു ന്നതെന്നും, വസ്തുസാക്ഷാത്കാരംകൊണ്ടുണ്ടാ കേണ്ടുന്ന ഫലം ആ പ്രതിരൂപസാക്ഷാത് കാരംകൊണ്ടുണ്ടാവുകയില്ലെന്നുമാണു് ഭാഷ്യ സിദ്ധാന്തം.

ശ്രവണമെന്നുവെച്ചാൽ ഒച്ച കേരംക്കൽ മാത്രമല്ല, അർത്ഥഗ്രഹണമാണെന്നു പരിമളകാ രൻതന്നെ പറയുന്നുണ്ടു്. എല്ലാവരും അതു സമ്മ തിച്ചിട്ടുമുണ്ടു്. അപ്പോരം ശ്രവണാവൃത്തിയെന്നു പറഞ്ഞാൽ അർത്ഥഗ്രഹണാവൃത്തിയാണു്. മന നവും നിദിദ്ധ്യാസനവും അർത്ഥം ഗ്രഹിക്കുവാ നുള്ള പ്രയത്നങ്ങളിൽ പെടുന്നു; കുളിക്കുകയെന്ന തിൽ വെള്ളം തേവുക, തേയ്ക്കുക, തോർത്തുക മുത ലായതുപോലെ. അർത്ഥഗ്രഹണത്തിന്റെ ഓരോ ആവൃത്തിയിലും ശ്രവണം മനനം നിദിദ്ധ്യാസ നം എന്നിവ ഓരോ പ്രാവശ്യം ആവർത്തിക്ക പ്പെടുന്നു. 'നിദിദ്ധ്യാസനം' എന്ന പദപ്രയോഗം കൊണ്ടു് വേദംതന്നെ തത്ത്വമസിയിൽനിന്നു് ആദ്യമായുണ്ടാവുന്ന അർത്ഥം അപരോക്ഷമായി രിക്കുമെന്നു് ഉറപ്പിക്കുന്നുണ്ടു്. നിപൂർവ്വമായ 'ധ്യൈ'ധാതു അപരോക്ഷവിഷയമായ ജ്ഞാന പ്രയത്നത്തിലാണു് എവിടെയും പ്രയോഗിച്ചു വന്നിട്ടുള്ളതു്. പദാർത്ഥഗ്രഹണത്തിൽ പ്രമാണ ങ്ങളായ കോശഗ്രന്ഥങ്ങരം ''നിർവ്വർണ്ണനന്തു നി ദിദ്ധ്യാസനം'' എന്നും മററും ഘോഷിച്ചിട്ടുമുണ്ടു്. അപരോക്ഷവിഷയത്തിലല്ലാത്ത നിദിദ്ധ്യാ സനം പ്രമാണാനുസാരേണ പ്രവർത്തിക്കയില്ല. വാക്യത്തിൽനിന്നു കിട്ടുന്ന അർത്ഥത്തെ ധ്യാ നിക്കണം എന്നു പറയാതെ നിദിദ്ധ്യാസനം ചെയ്യണമെന്നു പറഞ്ഞതുകൊണ്ടു് ആ അർത്ഥ ജ്ഞാനം അപരോക്ഷജ്ഞാനമാണെന്നു വേദം നമ്മെ ബോധിപ്പിച്ചിരിക്കുന്നു.

വാക്യത്തിൽനിന്നു് ആദ്യമായി കിട്ടുന്ന അർത്ഥജ്ഞാനംതന്നെ അപരോക്ഷജ്ഞാനമാ യിരിക്കുമെങ്കിലും, അതോടുകൂടി മനുഷ്യസ്വഭാവ ജന്യങ്ങളായ ആഭാസപ്രത്യയങ്ങരം (അയഥാ ർത്ഥജ്ഞാനങ്ങരം) കലർന്നുവരുന്നതുകൊണ്ടു് അ തൊരു മന്ദപ്രതീതിയാണെന്നും സംസാരദുഃഖ നിവൃത്തി വരുത്തുവാൻ അതു മതിയാവുകയി ല്ലെന്നും ഭാഷ്യകാരൻ ചൂണ്ടിക്കാണിച്ചിട്ടുണ്ടു്. ഓരോ ആവൃത്തിയിലും വാക്യസ്മരണം മനനം നിദിദ്ധ്യാസനം എന്നിവ ഓരോ പ്രാവശ്യം ചെയ്യേണ്ടതായിവരുന്ന ശ്രവണാവൃത്തി അധി കപ്രാവശ്യം ചെയ്തു്, ഓരോ ആവൃത്തികൊണ്ടു് ഓരോ ആഭാസപ്രത്യയത്തെ എന്ന കണക്കിൽ മുഴുവൻ ആഭാസപ്രത്യയങ്ങളെയും ഒഴിച്ചുമാററി യാൽ അപരോക്ഷജ്ഞാനത്തിൽ ആദ്യമുണ്ടായി രുന്ന മന്ദത പോയി സമ്യക്പ്രതിപത്തിയാ വുന്നതുതന്നെയാണു് ആത്മസാക്ഷാത്കാരമെ ന്നും അതുണ്ടാവുന്നതോടെ സംസാരദുഃഖം നിശ്ശേ ഷം ഇല്ലാതാവുമെന്നുമാണ ഭാഷ്യസിദ്ധാന്തം. താൻ ദുഃഖമില്ലാത്ത വസ്തുവാണെന്നു ബോദ്ധ്യ പ്പെട്ടിട്ടുള്ള ആരംക്കു് ദുഃഖാനുഭവം എങ്ങിനെയു ണ്ടാവും ? ദുഃഖാനുഭവം ഉള്ള ആരംക്കു് താൻ ദുഃഖമില്ലാത്ത വസ്തുവാണെന്നു് ബോദ്ധ്യപ്പെട്ടി രിക്കയുമില്ല. ഇങ്ങിനെ, ദുഃഖാനുഭവത്തിന്നും ആത്മജ്ഞാനത്തിന്നും സഹഭാവമില്ലാത്തതിനാ ലാണു് ആത്മജ്ഞാനിക്കു് സംസാരദുഃഖമില്ലാ താവുന്നതു്.

പരിമളപദ്ധതിപ്രകാരം ശ്രവണാവൃത്തി കൊണ്ടുണ്ടാവുന്ന പരോക്ഷജ്ഞാനം ആഭാസ പ്രത്യയങ്ങരം നിറഞ്ഞതായിരിക്കുമെന്നു മാത്ര മല്ല, അപരോക്ഷവസ്തുവെ പരോക്ഷവസ്തുവായ റിയുകയെന്നുള്ള ഭ്രമജ്ഞാനവുമാകുന്നു. ഭ്രമജ്ഞാ നവിഷയത്തെ ധ്യാനിച്ചു് സാക്ഷാത്കരിക്കു ന്നതു് രജ്ജുവെ സർപ്പമായി ധ്യാനിച്ചു് സർപ്പ ത്തെ സാക്ഷാത്കരിക്കുന്നതുപോലെ അനിഷ്ട ഫലകാരിയാവും. രജ്ജുവെ രജ്ജുവും സർപ്പവും കൂടിയതായി അറിയുന്നതു് അപരോക്ഷമന്ദ പ്രതീതിയും, സർപ്പം മാത്രമായി കാണുന്നതു് ഭ്രമജ്ഞാനവും രജ്ജുതന്നെയാണെന്നു് അറിയു ന്നതു് സാക്ഷാത്കാരവും ആണെന്നാണു് ഭാഷ്യാഭിപ്രായം.

# ഗീതാമൃതം

## കൃഷ്ണജി

### രണ്ടാമദ്ധ്യായം

അർജ്ജുനൻ യുദ്ധവിമുഖനായിത്തീർന്നതിന്നു ശേഷം എന്താണുണ്ടായതെന്നു് സഞ്ജയൻ വീണ്ടും ധൃതരാഷ്ട്രമഹാരാജാവിനെ പറഞ്ഞു കേൾപ്പിക്കുന്നു.

സ്വജനങ്ങളോടുള്ള സ്നേഹാവേശത്താൽ പരവശനായി യുദ്ധത്തിൽ പരാങ്മുഖനായി അമ്പും വില്ലും ഉപേക്ഷിച്ചു തേർത്തട്ടിൽ വിഷണ്ണനായിരിക്കുന്ന കണ്ണുനീർ നിറഞ്ഞു കലങ്ങിയ കണ്ണുകളോടുകൂടിയ അർജ്ജുനന്റെ നേരെ തിരിഞ്ഞു് മധുസൂദനനായ ഭഗവാൻ ഇങ്ങനെ അരുളിച്ചെയ്തു: ''എടോ അർജ്ജുന, ഈ വിഷമഘട്ടത്തിൽ, ശത്രുക്കളോടു ധീരധീരം പോരാടേണ്ടുന്ന ഈ സന്ദർഭത്തിൽ, എവിടെനിന്നാണു് ഈ മൂഢത നിന്നെ വന്നു ബാധിച്ചതു് ? ഇതു് ആര്യന്മാർക്ക് ചേർന്നതല്ല, ഇഹത്തിലോ പരത്തിലോ ഗുണം ചെയ്യുന്നതുമല്ല. ജീവിച്ചിരിക്കുമ്പോൾ ദുഷ്കീർത്തിക്കും മരണാനന്തരം നരകത്തിന്നുമാണു് നിന്റെ ഈ മനോഭാവം കാരണമായിത്തീരുക. അതുകൊണ്ടു്, ഹേ ശത്രുതാപനനായ പാർത്ഥ, ആണും പെണ്ണും കെട്ട ഈ അവസ്ഥയിൽ നീ ചെന്നു വീഴരുതു്. ഇതു നിനക്കു് ഒരിക്കലും ചേർന്നതല്ല. ഈ പൗരുഷമില്ലായ്മ മനക്കരുത്തില്ലായ്മയിൽനിന്നാണുണ്ടാവുന്നതു്. അതുകൊണ്ടു് ഹേ അർജ്ജുന, മനസ്സിന്റെ ഈ ദൗർബ്ബല്യത്തെ ദൂരെ കളയൂ. ശത്രുസംഹാരത്തിന്നു തയ്യാറായി എഴുന്നേൽക്കൂ ''

ഭഗവാൻ ശ്രീകൃഷ്ണന്റെ ഈ വാക്കുകൾ കേട്ടു് അർജ്ജുനൻ വീണ്ടും ആവലാതിപ്പെടുവാൻ തുടങ്ങി: ''അല്ലയോ മധുസൂദന, ആരാധ്യരായ ഭീഷ്മപിതാമഹന്റെയും ദ്രോണാചാര്യരുടെയും നേരെ ഞാൻ എങ്ങനെയാണു് അസ്ത്രപ്രയോഗം നടത്തുക ? ആ മഹാപാപത്തെപ്പററി, മഹാനുഭാവന്മാരായ ഗുരുനാഥന്മാരെ കൊല്ലുന്നതിന്നെക്കാൾ കേവലം ഭിക്ഷാന്നംകൊണ്ടു ജീവിക്കുന്നതാണു് അഭികാമ്യമെന്നാണു് എനിക്കു തോന്നുന്നതു്. ഗുരുജനങ്ങളെക്കൊന്നു ലഭിക്കുന്ന അർത്ഥകാമങ്ങൾ, അവരുടെ രക്തം പുരണ്ട ഭൗതികസുഖങ്ങൾ, അനുഭവിക്കുവാൻ ഞാൻ തീരെ ആഗ്രഹിക്കുന്നില്ല. അല്ലയോ ഭഗവാനേ, ഈ യുദ്ധത്തിൽ നാം ജയിക്കുമോ, കൗരവന്മാർ ജയിക്കുമോ, ആർ ജയിച്ചാലാണു് ശ്രേയസ്കരമായിത്തീരുക എന്നൊന്നും എനിക്കറിഞ്ഞുകൂടാ. പക്ഷെ, ആരെക്കൊന്നിട്ടു് ഞാൻ ജീവിക്കാനാഗ്രഹിക്കുന്നില്ലയോ, ആ ബന്ധുജനങ്ങൾതന്നെയാണു് യുദ്ധം ചെയ്യാനായി മുന്നിൽ വന്നുനില്ക്കുന്നതു്. അതുകൊണ്ടു്, അല്ലയോ കൃഷ്ണ, ജ്ഞാനവും ധർമ്മബോധവുമെല്ലാം പോയി എന്റെ മനസ്സു് ആകെ കർത്തവ്യവിമൂഢമായിത്തീർന്നിരിക്കുന്നു. എന്താണു് എനിക്കു ശ്രേയസ്കരമായിട്ടുള്ളതെന്നു തീർച്ചപ്പെടുത്തി പറഞ്ഞുതന്നാലും. ഞാൻ അങ്ങയുടെ ശിഷ്യനാണു്, അങ്ങയെ ശരണം പ്രാപിച്ചവനുമാണു്. വേണ്ടതെന്താണെന്നു് എനിക്കു് ഉപദേശിച്ചുതന്നാലും. ഐശ്വര്യസമൃദ്ധമായ രാജ്യം മാത്രമല്ല, സ്വർഗ്ഗത്തിന്റെ ആധിപത്യം കിട്ടിയാൽപ്പോലും ഇന്ദ്രിയങ്ങളെ ചുട്ടെരിക്കുന്ന ഈ ദുഃഖത്തിന്നു നിവൃത്തിയുണ്ടാകുമെന്നു തോന്നുന്നില്ല. അതിനാൽ ഈ ദുഃഖപരിഹാരത്തിന്നുള്ള ഉത്തമമാർഗ്ഗം ഉപദേശിച്ചുതന്നു് എന്നെ അനുഗ്രഹിക്കേണമേ.''

ഇങ്ങനെ പറഞ്ഞുകൊണ്ടു് ശത്രുനാശകനായ അർജ്ജുനൻ, വിഷണ്ണനായി ഞാനിനി യുദ്ധം ചെയ്യുകയില്ല എന്ന ഭാവത്തിൽ ശ്രീകൃഷ്ണന്റെ മുമ്പിൽ തേരിൽ ഇരിപ്പായി. അല്ലയോ ധൃതരാഷ്ട്രമഹാരാജാവേ, അർജ്ജുനനിൽ പെട്ടെന്നുണ്ടായ ഈ ഭാവമാററം കണ്ടു്, ലീലാമാനുഷവിഗ്രഹനായ ഭഗവാൻ ശ്രീകൃഷ്ണന്നു് യാതൊരു പരിഭ്രമവും തോന്നിയില്ല. അദ്ദേഹം പാർത്ഥന്റെ വിഡ്ഢിത്തമോർത്തു പുഞ്ചിരി തൂകിക്കൊണ്ടു് ഇങ്ങനെ സമാധാനിപ്പിക്കുവാൻ തുടങ്ങി: ''എടോ അർജ്ജുന, നീ വലിയ

ജ്ഞാനികളുടെ മട്ടിൽ സംസാരിക്കുന്നു. എന്നാൽ നിന്റെ പ്രവൃത്തിയോ നേരെ വിപരീതവും. ഇതെന്തൊരു കഥയാണ്! മരണം ശരീരത്തിന്റെ ധർമ്മമല്ലേ? ഈ ശരീരത്തിൽ പ്രാണൻ ഇരിക്കുന്നുവെന്നോ പ്രാണൻ പോയിയെന്നോ വിചാരിച്ച് പണ്ഡിതന്മാരാരെങ്കിലും ദുഃഖിക്കാറുണ്ടോ? മൂഢന്മാരല്ലേ മരണത്തെപ്പറ്റി ദുഃഖിക്കാറുള്ളൂ? ഞാനും നീയും ഈ രാജാക്കന്മാരും ഇതിനുമുമ്പ് ഒരിക്കലും ഇല്ലാതിരുന്നിട്ടില്ല, ഇനി ഇല്ലാതാവുകയുമില്ല. നിത്യവും നാശരഹിതവുമായ നമ്മുടെയെല്ലാം ആത്മാവ് മുമ്പും ഇപ്പോഴും ഇനിയും ഉള്ളതുതന്നെയാകുന്നു. അങ്ങനെയിരിക്കെ സഹോദരന്മാരും ആചാര്യന്മാരും മററും മരിക്കുമെന്നു വിചാരിച്ചു വിഷാദിക്കുന്നതു് എത്ര വലിയ വിഡ്ഢിത്തമാണ്! നമ്മുടെ ആത്മാവ് ഈ സ്ഥൂലശരീരത്തിൽ ബാല്യം, യൗവനം, വാർദ്ധക്യം എന്ന അവസ്ഥകളെ പ്രാപിക്കുന്നതുപോലെത്തന്നെയാണ് ഈ ശരീരം പോകുമ്പോൾ മറെറാരു ശരീരത്തെ പ്രാപിക്കുന്നതും. ശരീരത്തിന്റെ പ്രകൃതിക്കു മാററം വരുന്നതുപോലെ ശരീരത്തിനുതന്നെ മാററം വരുന്നതിനെയാണ് മരണമെന്നു പറയുന്നതു്. ആത്മാവിന്നു് യാതൊരു മാററവുമുണ്ടാകുന്നില്ല. ഈ വസ്തുത മനസ്സിലാക്കിയിട്ടുള്ള പണ്ഡിതന്മാർ മരണത്തെക്കുറിച്ച് ഒരിക്കലും ക്ലേശിക്കുകയില്ല.

അല്ലയോ കുന്തീപുത്രനായ ഭാരത, സുഖം ദുഃഖം ശീതം ഉഷ്ണം എന്നെല്ലാം പറയുന്നതു് നമ്മുടെ ഇന്ദ്രിയങ്ങൾ വിഷയങ്ങളുമായി ബന്ധിക്കുമ്പോൾ ഉണ്ടാകുന്ന ചില ഭാവങ്ങൾ മാത്രമാണ്. അവയ്ക്കു സ്ഥിരതയോ നിത്യത്വമോ ഇല്ല. ഇന്നു ദുഃഖമായി തോന്നുന്നതു നാളെ സുഖമായും ഇന്നു സുഖമായി തോന്നുന്നതു് നാളെ ദുഃഖമായും തോന്നാം. അങ്ങനെ ഇന്ദ്രിയവിഷയബന്ധത്തിൽനിന്നുണ്ടാകുന്ന സുഖദുഃഖാദികൾ വാസ്തവസത്തയില്ലാത്തവയും പ്രതീതിമാത്രവുമാകുന്നു. അവയെ സമചിത്തതയോടെ സഹിക്കുകയാണ് അറിവുള്ളവന്റെ കർത്തവ്യം. അങ്ങനെയുള്ളവനാണ് ധീരൻ, യഥാർത്ഥജ്ഞാനി. അവനെ വിഷയബന്ധത്തിൽ നിന്നുണ്ടാകുന്ന സങ്കല്പങ്ങൾക്കൊന്നും ചലിപ്പിക്കുവാൻ സാധിക്കുകയില്ല. അവന്നു മാത്രമേ പരമപുരുഷാർത്ഥം നേടുവാനും സാധിക്കുകയുള്ളു.

മാത്രമല്ല, അർജ്ജുന, നീ ഒരു കാര്യം ഓർമ്മിക്കണം. ഇല്ലാത്തതിന്നു് ഉണ്മയോ, ഉള്ളതിന്നു് ഇല്ലായ്മയോ ഉണ്ടാകുകയില്ല. ഇതു രണ്ടും തീർച്ചപ്പെട്ട സംഗതിയാണ്. ഈ ദൃശ്യപ്രപഞ്ചം നശ്വരമാണെന്നതുകൊണ്ടുതന്നെ അതു വാസ്തവത്തിൽ ഇല്ലാത്തതാണെന്നു് അറിയാമല്ലൊ. അപ്പോൾ ഉണ്ടെന്നു നമ്മുടെ ഇന്ദ്രിയങ്ങൾക്ക് അനുഭവപ്പെടുന്ന ഈ ലോകത്തിന്നു് അധിഷ്ഠാനമായി എന്തെങ്കിലും ഒരു ശക്തി ഉണ്ടായിരിക്കണം, ഇരുട്ടിൽ തെററിദ്ധരിക്കപ്പെടുന്ന പാമ്പിന്നു് അധിഷ്ഠാനമായി കയറുള്ളതുപോലെ. അതാണ് ആത്മാവ്. അങ്ങനെ ഈ ദൃശ്യപ്രപഞ്ചത്തിന്നടിസ്ഥാനമായിരിക്കുന്നതും, അജ്ഞാനത്താൽ അറിയപ്പെടാതിരിക്കുന്നതുമായ ആ ആത്മവസ്തുവിനെ നശിപ്പിക്കുവാൻ ആർക്കും കഴിയുകയില്ല. അവ്യയനും അപരിച്ഛേദ്യനും ഏകനും അദ്വയനുമായ ആ ആത്മാവിൽ കല്പിതങ്ങളായ ഈ ശരീരങ്ങളാകട്ടെ എന്നും നാശമുള്ളവയുമാണ്. അതുകൊണ്ടു് ബന്ധുക്കൾ മരിച്ചുപോകുമെന്നു വിചാരിച്ച് നീ യുദ്ധത്തിൽനിന്നു പിന്തിരിയുന്നതു് അജ്ഞതയല്ലാതെ മറെറാന്നുമല്ല. അതിനാൽ സ്വധർമ്മമായ യുദ്ധം ചെയ്യുവാൻ സന്നദ്ധനാവുക!

അല്ലയോ ഫാൽഗുന, യുദ്ധത്തിൽ നിന്നാൽ ബന്ധുജനങ്ങൾ കൊല്ലപ്പെടുമെന്നു നീ വിചാരിക്കുന്നു. അതിന്റെയും യാഥാർത്ഥ്യമൊന്നാലോചിച്ചുനോക്കു. ആത്മാവിൽ കർത്തൃത്വവും ഭോക്തൃത്വവുമില്ല; അതു കൊല്ലുന്നുമില്ല കൊല്ലപ്പെടുന്നുമില്ല. നിത്യവും പരിപൂർണ്ണവുമായ ആത്മാവിന്നു ജനനമോ മരണമോ ഇല്ല. അതു് ഒരിക്കലും ഉണ്ടാകുന്നില്ല, ഇല്ലാതാകുന്നുമില്ല. ഈ വികാരങ്ങളെല്ലാം നശ്വരമായ ദേഹത്തിന്നു മാത്രമേ ഉണ്ടാകുന്നുള്ളു. ഇങ്ങനെ അജവും അമരവും അനശ്വരവുമായ ആത്മഭാവത്തെ അതിന്റെ പൂർണ്ണരൂപത്തിൽ അറിയുന്നവന്നു് കൊല്ലാനും കൊല്ലിക്കാനും എങ്ങനെയാണ് കഴിയുക? അതുകൊണ്ടു് അനാദ്യനന്തമായ ആത്മഭാവത്തിൽ മനസ്സുറപ്പിച്ചുകൊണ്ടു് ഈ അജ്ഞാനഭാവനകളെയെല്ലാം ദൂരെ കളയുക.

മരണമെന്നു പറയുന്നതു്, ദേഹാഭിമാനിയായ ആത്മാവ് ജീർണ്ണിച്ച് ഉപയോഗശൂന്യമായ ദേഹത്തെ ഉപേക്ഷിച്ച് പുതിയൊരു ദേഹത്തെ പ്രാപിക്കുന്നതിനെയാണ്. ആ മരണമാകട്ടെ പഴകി ദ്രവിച്ച വസ്ത്രങ്ങളുപേക്ഷിച്ച് പുതിയ വസ്ത്രം സ്വീകരിക്കുന്നതുപോലെയേ

ഉള്ളു. ആത്മാവിന്നു് അതിൽ യാതൊരു വികാരവും വരുന്നില്ല. നിത്യവും നിർവ്വികാരവുമായ ആത്മാവിനെ ആയുധങ്ങൾക്കു മുറിക്കുവാനോ, അഗ്നിക്കു ദഹിപ്പിക്കുവാനോ, വെള്ളത്തിന്നു നനയ്ക്കുവാനോ, വായുവിന്നു വരട്ടുവാനോ കഴിയുകയില്ല. സനാതനവും സർവ്വവ്യാപകവുമായ ആത്മാവു് അനാദ്യനന്തനും നിഷ്ക്രിയനും നിശ്ചലവുമാണു്; പഞ്ചേന്ദ്രിയങ്ങൾക്കും മനസ്സിന്നും അഗോചരനുമാണു്. ഈ ആത്മസ്വഭാവം നല്ലവണ്ണം മനസ്സിലാക്കി, അല്ലയോ അർജ്ജുന, അജ്ഞന്മാർക്കു മാത്രം യോജിച്ച ഈ ദുഃഖത്തെ നീ ഉപേക്ഷിക്കുക.

ഇനി, ആത്മാവും ശരീരത്തോടുകൂടി ജനിക്കുകയും മരിക്കുകയും ചെയ്യുന്നതായിട്ടാണല്ലൊ നമുക്കു് അനുഭവം എന്നു നീ വിചാരിക്കുകയാണെങ്കിലും നിനക്കു ദുഃഖത്തിന്നവകാശമില്ല. ജനിച്ചവൻ തീർച്ചയായും മരിക്കും; മരിച്ചവൻ ജനിക്കുകയും ചെയ്യും. ഇതിൽ മാററം വരുത്തുവാൻ ആർക്കും സാധ്യമല്ല. ഇങ്ങനെ ജനനമരണങ്ങൾ അപരിഹാര്യങ്ങളായിരിക്കെ അതിൽ ദുഃഖിക്കുന്നതു് അറിവുള്ളവർക്കു ചേർന്നതാണോ ? ഈ ജീവജാലങ്ങളുടെയെല്ലാം ജനനത്തിന്നു മുമ്പുള്ള സ്ഥിതി എന്താണെന്നു് ആർക്കും അറിഞ്ഞുകൂടാ; അതുപോലെ മരണത്തിന്നുശേഷമുള്ള സ്ഥിതിയും അറിഞ്ഞുകൂടാ. മധ്യത്തിൽ മാത്രം അറിയുന്നുണ്ടെന്നു വിചാരിക്കുന്നു. ആദിയും അന്തവും ഇല്ലാത്ത ഒന്നിനെ ഇടയ്ക്കു നാമറിയുന്നുവെന്നു പറയുന്നതു ശരിയാകയില്ല. അതുകൊണ്ടു് പാരമാർത്ഥികദശയിൽ ഇല്ലാത്തതും വ്യവഹാരദശയിൽ ഉണ്ടെന്നു തോന്നുന്നതുമാണു് ഈ ശരീരങ്ങൾ. പ്രതീതിമാത്രമായ ശരീരങ്ങളുടെ നാശത്തിൽ ദുഃഖത്തിന്നു് വല്ല അവകാശവുമുണ്ടോ ? ഈ ശരീരങ്ങളുടെ പശ്ചാത്തലത്തിലുള്ള ആത്മാവിനെപ്പററിയാണെങ്കിൽ അതിനെ അറിയുക വളരെ വിഷമമാണു്. പലരും ഇതിനെ ആശ്ചര്യവസ്തുവിനെപ്പോലെ കാണുകയും കേൾക്കുകയും പറയുകയും ചെയ്യുന്നു. ആരും അതിൻെറ യഥാർത്ഥതത്ത്വമറിയുന്നില്ല. അതിനെ വധിക്കുവാനാർക്കും സാധിക്കാത്തതുകൊണ്ടു് അല്ലയോ അർജ്ജുന, ജീവരാശികളിലൊന്നിനെക്കുറിച്ചും, അതു നശിക്കുമെന്നു വിചാരിച്ചു്, നീ ദുഃഖിക്കേണ്ട ആവശ്യമില്ല.

ഈ ആത്മാനാത്മവിവേകത്തെപ്പററിയൊന്നും ആലോചിക്കാതെ വെറും ലൗകികമായ നിലയിൽനിന്നു നോക്കിയാലും യുദ്ധത്തിൽനിന്നു് പിന്തിരിയുന്നതു് അർജ്ജുനന്നു ചേർന്നതല്ലെന്നു് ഭഗവാൻ വീണ്ടും അർജ്ജുനനെ ബോധ്യപ്പെടുത്തുന്നു:

അല്ലയോ പാണ്ഡുപുത്രനായ പാർത്ഥ, നീ ഒരു ക്ഷത്രിയനല്ലേ ? നിൻെറ വംശധർമ്മമെന്താണെന്നു നീയൊന്നാലോചിച്ചുനോക്കൂ. ധർമ്മസംരക്ഷണത്തിന്നുവേണ്ടിയുള്ള യുദ്ധത്തെക്കാൾ ശ്രേയസ്കരമായി ഒരു ക്ഷത്രിയന്നു മറെറന്താണുള്ളതു്! അതല്ലേ ക്ഷത്രിയൻെറ പ്രഥമവും പ്രധാനവുമായ സ്വധർമ്മം ? ഇതിൽനിനക്കെന്താണു് ദുഃഖിക്കാനുള്ളതു് ? നിങ്ങൾ വേണമെന്നാഗ്രഹിക്കാതെ യാദൃച്ഛികമായി വന്നുചേർന്നിട്ടുള്ള ഈ യുദ്ധം തുറന്നിട്ട സ്വർഗ്ഗവാതിൽപോലെ അഭികാമ്യമായിട്ടുള്ളതാണു്. ഭാഗ്യശാലികളായ ക്ഷത്രിയന്മാർക്കേ ദുർല്ലഭമായി ഇങ്ങനെയുള്ള അവസരങ്ങൾ ലഭിക്കുകയുള്ളു. ഈ സന്ദർഭം നീ പാഴാക്കുകയാണെങ്കിൽ, ശത്രുക്കളായ സ്വജനങ്ങളോടുള്ള സ്നേഹത്തിന്നും മററും കീഴ്പ്പെട്ടു് നീ യുദ്ധം ചെയ്യാതിരിക്കുകയാണെങ്കിൽ, ധർമ്മവ്യവസ്ഥക്കു വിപരീതമായി പ്രവർത്തിക്കുന്നതുകൊണ്ടുള്ള ദുഷ്കീർത്തിയ്ക്കും പാപത്തിന്നും നീ പാത്രമായിത്തീരും. ആ ദുഷ്കീർത്തിയെപ്പററി എന്നുമെന്നും ജനങ്ങൾ പറഞ്ഞുകൊണ്ടിരിക്കുകയും ചെയ്യും. അഭിമാനികളായ വീരന്മാർക്കു് മരണത്തെക്കാൾ ഭയങ്കരമാണു് ദുഷ്കീർത്തി. മാത്രമല്ല, നിന്നെപ്പററി വലിയ അഭിപ്രായമുണ്ടായിരുന്ന ഭീഷ്മദ്രോണാദികൾ വിചാരിക്കും, അർജ്ജുനൻ പേടിച്ചിട്ടാണു് യുദ്ധത്തിൽനിന്നു പിന്മാറിയതെന്നു്. അങ്ങനെ അവരുടെ മുമ്പിലും നീ നിസ്സാരനാകും. മാത്രമല്ല നിൻെറ ആജന്മശത്രുക്കളായ ദുര്യോധനാദികളും നിന്നെ നിന്ദിച്ചുകൊണ്ടു പല അപവാദങ്ങളും പറഞ്ഞു പരത്തും. അതിനെക്കാൾ വലിയ ദുഃഖം എന്താണു് നിനക്കുണ്ടാവാനുള്ളതു് ? നേരെമറിച്ചു് നീ യുദ്ധം ചെയ്യുകയാണെങ്കിലോ ഈവക ദുഃഖങ്ങൾക്കൊന്നും ഇടയില്ല. മരിക്കുകയാണെങ്കിൽ വീരസ്വർഗ്ഗം പ്രാപിക്കാം. ജയിക്കുകയാണെങ്കിൽ രാജ്യസുഖവുമനുഭവിക്കാം. അതുകൊണ്ടു് അല്ലയോ കൗന്തേയ, യുദ്ധം ചെയ്യുവാൻ നിശ്ചയിച്ചു ധൈര്യപൂർവ്വം എഴുന്നേൽക്കൂ. സുഖദുഃഖങ്ങളെയും ലാഭാലാഭങ്ങളെയും ജയാപജയങ്ങളെയും തുല്യങ്ങളായെണ്ണി ഫലാഭിസന്ധി കൂടാതെ യുദ്ധം ചെയ്യുക. യാതൊരുവിധ പാപവും നിനക്കുണ്ടാകയില്ല.

കുട്ടികളോട്:

# ശ്രീശങ്കരഭഗവത്പാദർ - 4

പ്രശാന്താനന്ദസ്വാമി

ഗോവിന്ദഗുരുവിൻെറ സന്ന്യാസിശിഷ്യന്മാരിൽ പ്രായംകൊണ്ടു വെറും ബാലനായിരുന്നു ശങ്കരൻ; എന്നാൽ തപസ്സ്, ജ്ഞാനം, ബുദ്ധി ഇവയുടെ കാര്യത്തിൽ തികച്ചുമൊരു വൃദ്ധനും.

കുട്ടികളെ, നിങ്ങഠം കണ്ടിട്ടുണ്ടാവും — താമരയിലയിലെ ജലകണം. കണ്ടാൽത്തന്നെ എന്തൊരു ചന്തം! താമരയുടെ വേരു് കുളത്തിലെ ചെളിയിൽ! ഇല ജലപ്പരപ്പിൽ. ഇലയുടെ അടിവശത്തു വെള്ളത്തിലെ അഴുക്കു പററിപ്പിടിച്ചിട്ടുണ്ടു്. അകവശത്തു് അധികം ചെളിയില്ല. എങ്കിലും അന്തരീക്ഷത്തിലെ പൊടിയും കരടും അതിൽ ഇല്ലാതി'ല്ല. എന്നാൽ ഇലയുടെ ഉള്ളിൽ തങ്ങിനില്ക്കുന്ന വെള്ളത്തുള്ളിയിൽ അഴുക്കിൻെറ അല്പം പോലും ഇല്ലേ ഇല്ല. സൂര്യനും ചന്ദ്രനും നക്ഷത്രങ്ങളും എല്ലാം അതിനു് സൗന്ദര്യവും തേജസ്സും കൊടുത്തുകൊണ്ടിരിക്കുന്നു. കളങ്കലേശമില്ലാത്ത ആ ജലകണിക താമരത്തൊട്ടിലിൽ ആടിയുലഞ്ഞങ്ങനെ കഴിയുന്നു — സംതൃപ്തമായി. അതിനു് കുളത്തിലെ ജലത്തിൽ അഴുക്കുകലർന്നതിനെക്കുറിച്ചോ താമരയുടെ വേരു് ചെളിയിലാണ്ടു നില്ക്കുന്നതിനെക്കുറിച്ചോ ഇലയുടെ അടിയുടെ നിറം മങ്ങിയും മാറിയും ഇരിക്കുന്നതിനെക്കുറിച്ചോ പരാതിയൊന്നും ഇല്ല. ഇതുപോലെ ആയിരുന്നു സന്ന്യാസം സ്വീകരിച്ച ശ്രീശങ്കരൻെറയും അവസ്ഥ. ലോകത്തിൽ അവിടുന്നു് ജീവിച്ചു; പക്ഷേ ലോകത്തിൻെറ കളങ്കമൊന്നും അവിടുത്തെ ബാധിച്ചില്ല, ലോകത്തിൻെറ വക്രതയെക്കുറിച്ചു് അവിടുന്നു് പരാതിപ്പെട്ടുമില്ല. സാധാരണമനുഷ്യൻ ജീവിതം സഹിക്കുമ്പോഠം ആ അത്ഭുതമനുഷ്യൻ ശരിക്കും ആസ്വദിക്കുകയായിരുന്നു. അങ്ങനെ ജീവിതം അതിൻെറ സത്യാവസ്ഥയിൽ ശരിക്കും ആസ്വദിച്ചു് ധ്യാനമഗ്നനായി കഴിയുവാനാണു് അവിടുന്നു് ആഗ്രഹിച്ചിരുന്നതു്. മരുമരീചികപോലെ അയഥാർത്ഥമാണു് ലോകം. അത്തരം ലോകത്തിൽ തനിക്കു ചെയ്യേണ്ടതായിട്ടൊന്നും ഇല്ല. ഭഗവദ്ധ്യാനമഗ്നനായി ജീവിതം ആസ്വദിക്കുക മാത്രമാണു് തൻെറ കടമ. ഈ നിലയിൽ — സമാധിയിൽ — തുടരുവാനുള്ള അനുഗ്രഹം മാത്രമാണു് ഗുരുവിൽനിന്നു വാങ്ങേണ്ടതു് എന്നു് ശങ്കരൻ ഉറച്ചു.

സത്യസാക്ഷാത്കാരം നേടിയ പരമാചാര്യനായിരുന്നു ഗോവിന്ദഗുരു. തൻെറ വിദ്യയും തപസ്സും ലോകത്തിൽ നിലനിത്തുവാനുള്ള ശിഷ്യന്മാരും വന്നുകഴിഞ്ഞു. ഇനി തനിക്കു് ചെയ്യേണ്ടതായിട്ടൊന്നും ഇല്ല. ഇനി മഹാസമാധി പ്രാപിക്കുകയേ വേണ്ടൂ! ''പിരിയേണമരങ്ങിൽ നിന്നുടൻ ശരിയായു് കളി തീൎന്ന നട്ടുവൻ.'' ലോകരംഗത്തു് തികച്ചും ഭംഗിയായി അഭിനയിച്ചു തീൎത്ത ആ വലിയ നടൻ മഹാപ്രസ്ഥാനത്തിനൊരുങ്ങി. ശിഷ്യന്മാരെ അടുത്തു വിളിച്ചു; അവരുടെ ആഗ്രഹങ്ങഠം നിറവേററി. അവരെ ഓരോ ചുമതലകഠം ഏല്പിച്ചു. തൻെറ അരുമശിഷ്യനായ ശങ്കരൻെറ ഊഴം വന്നു. നിരന്തരം നിൎവ്വികല്പസമാധിയിൽ മുഴുകി ഇരിക്കാനുള്ള അനുഗ്രഹത്തിനാവശ്യപ്പെട്ടു ശ്രീശങ്കരൻ. ത്രികാലജ്ഞാനിയായ ഗുരു അത്ഭുതപ്രഭാവനായ ശിഷ്യൻെറ മുഖത്തു സൂക്ഷിച്ചുനോക്കി. വാത്സല്യത്തിൻെറ അമൃതബിന്ദുക്കഠം ഇററുനില്ക്കുന്ന ഘനഗംഭീരശബ്ദം അദ്ദേഹത്തിൻെറ നാവിൽനിന്നുതിൎന്നു: ''ശങ്കരാ, നീയൊരു സാധാരണസന്ന്യാസിയല്ല. സ്വന്തം ജീവൻെറ മാത്രം മുക്തിയല്ല നിൻെറ ജീവിതലക്ഷ്യം. അജ്ഞാനത്തിലാണ്ടുകിടക്കുന്ന ആയിരക്കണക്കിനു് ആളുകഠംക്കു് അറിവു പകൎന്നു കൊടുത്തു് രക്ഷിക്കേണ്ടവനാണു് നീ. വത്സലശിഷ്യാ, സത്യത്തിൽ അവിടുന്നു് എൻെറ ശിഷ്യനല്ല, സാക്ഷാൽ ശ്രീപരമേശ്വരനാണു് — അതേ ശ്രീപരമേശ്വരൻെറ അവതാരം, അദ്വൈതവേദാന്ത

ത്തിൻെറ വെന്നിക്കൊടി ഉലകത്തിലെമ്പാടും പാറിപ്പറത്തുകയാണ് അങ്ങയുടെ അവതാരോദ്ദേശം—അതുമാത്രം. അതു സാധിച്ചുകഴിഞ്ഞാൽ അങ്ങേയ്ക്കു ശിവലോകം പൂകാം. ലോകഗുരുവായ ശങ്കരാ, കാശിയിൽ സാക്ഷാൽ വിശ്വനാഥൻെറ അടുത്തേയ്ക്കു ചെന്നാലും. അവിടെനിന്ന് വേണ്ടതെല്ലാം കിട്ടും.''

അവതാരോദ്ദേശത്തെക്കുറിച്ച് ബോധം വന്ന ശങ്കരൻ ഗുരുവിനെ നമസ്കരിച്ചു. ഗുരുവിൻെറ ആജ്ഞ ശിഷ്യൻ ശിരസാ സ്വീകരിച്ചു. ശിഷ്യന് സർവ്വമംഗളങ്ങളും ആശംസിച്ചതിനു ശേഷം ഗോവിന്ദഗുരു സ്വയം മഹാസമാധിയിൽ പ്രവേശിച്ചു.

ബുദ്ധമതത്തിൻെറ അതിരുകടന്ന പ്രചരണംകൊണ്ട് സനാതനധർമ്മത്തിന് മങ്ങലേററ കാലമായിരുന്നു അത് — ബുദ്ധൻെറ പേരിൽ നിരീശ്വരത്വവും വേദനിന്ദയും നടന്ന കാലം. ഹിന്ദുക്കളാണെങ്കിൽ മതത്തിൻെറ ആചാരഭാഗങ്ങളിൽ മാത്രം ഭ്രമിച്ച് ആന്തരാത്മത്തെ പുറന്തള്ളിയ കാലം. ഉപനിഷത്തത്ത്വങ്ങളെ ശരിയ്ക്കു മനസ്സിലാക്കാൻ കഴിഞ്ഞിരുന്ന ഒരു ജനതയല്ലായിരുന്നു അന്നുണ്ടായിരുന്നത്. അവ സാധാരണജനങ്ങളെ പഠിപ്പിച്ച് സനാതനധർമ്മത്തെ രക്ഷിക്കണം. സനാതനധർമ്മത്തിൻെറ രക്ഷ ലോകരക്ഷയാണ്. അതായിരുന്നു ശ്രീശങ്കരൻെറ അവതാരോദ്ദേശം. അതിന് അന്നു നിലവിലുള്ള മതങ്ങളെയും മതവിഭാഗങ്ങളെയും മുഴുവൻ സനാതനധർമ്മമാകുന്ന മതമാതാമഹിയുടെ പദതാരിണയിൽ എത്തിക്കേണ്ടിയിരിക്കുന്നു. ആ മഹത്തായ കൃത്യത്തിന് ആചാര്യൻ അരയും തലയും മുറുക്കിക്കഴിഞ്ഞു.

ഗുരുവിൻെറ ആജ്ഞയനുസരിച്ച് ശ്രീശങ്കരൻ കാശിയിലെത്തി. കാൽനടയായിട്ടായിരുന്നു യാത്ര. ആ യാത്രയ്ക്കിടയിൽ ശങ്കരാചാര്യരുടെ ശിഷ്യപദംകൊണ്ട് പലരും അനുഗൃഹീതരായി. സാക്ഷാൽ ശ്രീപരമേശ്വരൻെറ ആവാസസ്ഥാനമാണ് കാശി. പരമേശ്വരാവതാരമായ ശ്രീശങ്കരനും അതുതന്നെയാണല്ലൊ പററിയ സ്ഥലം. കാശിയിലെ മണികർണ്ണികാഘട്ടത്തിൽ ആചാര്യർ ശിഷ്യന്മാരോടുകൂടി തല്ക്കാലം താമസമാക്കി. കാശിയിൽവെച്ചു മരിക്കുന്നവർക്ക് പുണ്യം കിട്ടുമെന്നാണ് വിശ്വാസം. അങ്ങനെ മരിക്കുന്നവരുടെ ശവം മണികർണ്ണികാഘട്ടത്തിൽ ദഹിപ്പിച്ചാൽ കൂടുതൽ വിശേഷവുമായി. അനേകം ശവങ്ങൾ പ്രതിദിനം അവിടെ എരിയാറുമുണ്ട്. അത്തരം സ്ഥലമാണ് ലോകജീവിതവും സുഖങ്ങളും നശ്വരമായി കണക്കാക്കുന്ന ഒരു സന്ന്യാസിക്ക് ഏററവും പററിയ സ്ഥലം. മനുഷ്യജീവിതത്തിൻെറ നശ്വരതയെക്കുറിച്ചും ആത്മാവിൻെറ അനശ്വരതയെക്കുറിച്ചും ഓർമ്മിക്കുവാൻ ഇതിലധികം പററിയ ഇടമില്ലല്ലോ. അതുകൊണ്ടാണ് ആ സ്ഥലംതന്നെ തല്ക്കാലതാമസത്തിന് ആചാര്യർ തിരഞ്ഞെടുത്തത്. രാവിലെ ഗംഗാനദിയിൽ കുളിയ്ക്കും. ക്ഷേത്രത്തിൽ പോയി വിശ്വനാഥദർശനം നടത്തും. പിന്നീടുള്ള സമയം ധ്യാനത്തിൽ മുഴുകും. ഇതായിരുന്നു അക്കാലത്തെ പരിപാടി.

ഒരുനാൾ ശങ്കരാചാര്യർ കുളിക്കാൻ മണികർണ്ണികാഘട്ടത്തിലേയ്ക്ക് പോകയായിരുന്നു. പെട്ടെന്നൊരു പറയൻ മുമ്പിൽ വന്നുനിന്നു. പറയൻ മാത്രമാണെങ്കിൽ സഹിക്കാം. കൂടെ പട്ടികളും ഉണ്ട്. അതും ഒന്നല്ല, നാലു പട്ടികൾ ! അന്നത്തെ ജാതിനിയമം അനുസരിച്ച് പറയന് സാധാരണമനുഷ്യൻ നടക്കുന്ന വഴിയിൽക്കൂടി നടക്കുവാൻപോലും പാടില്ലായിരുന്നു. ഉയർന്ന ജാതിക്കാരെ കണ്ടാൽ അവൻ വഴിവിട്ട് ഓടിക്കൊള്ളണം. ഓടിയില്ലെങ്കിൽ വലിയ ശിക്ഷ കിട്ടും. അബദ്ധത്തിലെങ്ങാനും അടുത്തുപോയാൽ ലോകത്തിന് വലിയ നാശം സംഭവിയ്ക്കും എന്നൊക്കെ ആയിരുന്നു അന്നത്തെ വിശ്വാസം. ശ്രീശങ്കരാചാര്യർ വലിയ ജ്ഞാനിയായിരുന്നെങ്കിലും ഈ ലോകാചാരത്തെ തെററിനടക്കാൻ ധൈര്യപ്പെട്ടിരുന്നില്ല അതല്ലെങ്കിൽ ലോകത്തെ ഒരു പാഠം പഠിപ്പിക്കുവാൻ വേണ്ടി ഭഗവാൻ അദ്ദേഹത്തിൽ ഇങ്ങനെയൊരു വിശ്വാസം വെച്ചുകൊണ്ടിരുന്നുവെന്നും വിചാരിക്കാം.

പട്ടികളും പറയനുംകൂടി വഴിമുടക്കി നില്ക്കുന്നതുകണ്ടപ്പോൾ ശങ്കരൻ സഗൗരവം ആജ്ഞാപിച്ചു: ''മാറിപ്പോകണം, വഴിയിൽനിന്ന്. നമുക്കു കുളിക്കാൻ പോകണം.'' ഇത്തരമൊരു ആജ്ഞ കേട്ടാൽ സാധാരണനിലയിൽ പറയൻ ഞെട്ടിവിറയ്ക്കേണ്ടതാണ്. പട്ടികളുമായി കാട്ടിലെവിടെയെങ്കിലും ഓടി ഒളിക്കേണ്ടതാണ്. പക്ഷേ ഈ പറയൻ കുലുങ്ങിയില്ല. കൈയിൽ ഇറച്ചിക്കത്തിയും പിടിച്ച് കുലുങ്ങിക്കുലുങ്ങി

ച്ചിരിച്ചു. മാറിനില്ക്കാനുള്ള ഭാവംപോലും ഇല്ല. ഒടുവിൽ ചിരി നിർത്തി. കൂടെനിന്ന പട്ടിയുടെ തല തടവിക്കൊണ്ട് പറയൻ ചോദിച്ചു: ''മഹാത്മാവേ, എനിക്കൊരു സംശയം ഉണ്ട് ചോദിക്കാൻ. അങ്ങ് ആരോടാണ് മാറിപ്പോകാൻ പറഞ്ഞതു്? ഈ ശരീരത്തിനോടോ ഇതിനുള്ളിലിരിക്കുന്ന ആത്മാവിനോടോ?'' ഒരിക്കൽ കണ്ടവരുടെ എല്ലാം ഉള്ളിൽ അത്ഭുതം ജനിപ്പിച്ചിട്ടുള്ള ശങ്കരാചാര്യർ പറയന്റെ ചോദ്യം കേട്ട് അത്ഭുതംകൊണ്ട് അന്തം വിട്ടുപോയി. അത്ഭുതസ്തബ്ധനായി പറയനേയും പട്ടികളേയും മാറിമാറി നോക്കിനില്ക്കുന്ന ആചാര്യരോട് പറയൻ വീണ്ടും പറഞ്ഞു: ''ഒരു വലിയ ജ്ഞാനിയാണ് അവിടുന്നെന്ന് ഞാൻ കേട്ടിട്ടുണ്ട്. പക്ഷേ ഇപ്പോൾ ആ കേൾവി ശരിയാണോ എന്ന് എനിക്കു സംശയം തോന്നുന്നു. ശരീരത്തിനോടാണ് മാറാൻ പറഞ്ഞതെങ്കിൽ അതിന് സ്വയം മാറുവാൻ കഴിവില്ല. കാരണം മണ്ണും കല്ലുംപോലെ വെറും ജഡമാണ് ശരീരം. ആത്മാവിനോടാണ് മാറാൻ പറഞ്ഞതെങ്കിൽ അതിനും മാറാൻ കഴിവില്ല. കാരണം ആത്മാവല്ലാതെ മറ്റൊന്നും ഈ പ്രപഞ്ചത്തിൽ ഇല്ല. അതെങ്ങോട്ടാണ് മാറുക? ഈ പട്ടികളിലും എന്നിലും അങ്ങയിലും ഈ പ്രപഞ്ചത്തിൽ എല്ലായിടത്തും വ്യാപിച്ചിരിക്കുന്നതു് ഒരേ ഒരാത്മാവാണല്ലൊ.'' മഹാനായ ആചാര്യന്റെ കണ്ണുകൾ തുറന്നു. ഹൃദയംനിറഞ്ഞ ഭക്തിബഹുമാനങ്ങളോടെ ശങ്കരാചാര്യർ പറയന്റെ പാദങ്ങളിൽ വീണ് സാഷ്ടാംഗം പ്രണമിച്ചു. പ്രണാമം കഴിഞ്ഞെണീററപ്പോൾ അവിടെ പറയനുമില്ല പട്ടികളുമില്ല. സാക്ഷാൽ ശ്രീപരമേശ്വരൻതന്നെ ശ്രീശങ്കരന്റെ ജ്ഞാനക്കണ്ണു തുറപ്പിക്കുവാൻ അവിടെ വന്നതായിരുന്നുവോ? അതോടെ അജ്ഞാനത്തിന്റെ കാർമേഘപാളികൾ ആചാര്യന്റെ ദൃഷ്ടിയിൽ നിന്നും തീരെ മറഞ്ഞുപോയി.

ഈ സംഭവത്തോടുകൂടി അദ്വൈതബോധത്തിൽ സ്ഥിരപ്രതിഷ്ഠ ലഭിച്ച ആചാര്യന്റെ നാവിൽനിന്നും അപ്പോൾ ഉതിർന്ന അഞ്ചു ശ്ലോകങ്ങളാണ് 'മനീഷാപഞ്ചകം' എന്ന പേരിൽ പ്രസിദ്ധമായിട്ടുള്ളതു്. വേദാന്തസാരം മുഴുവൻ ഉൾക്കൊള്ളുന്ന ആ പഞ്ചകത്തിലെ ഓരോ ശ്ലോകവും 'ചണ്ഡാലോഽസ്തു സ തു ദ്വിജോഽസ്തു ഗുരുരിത്യേഷാ മനീഷാ മമ.' എന്നാണവസാനിക്കുന്നതു്. സത്യമുപദേശിക്കുന്നവൻ ചണ്ഡാളനായാലും ബ്രാഹ്മണനായാലും ഗുരുതന്നെയാണ് എന്നാണ് എന്റെ അഭിപ്രായമെന്നർത്ഥം. (പുറനാട്ടുകര ശ്രീരാമകൃഷ്ണാശ്രമത്തിൽനിന്നും വിസ്തരിച്ച വ്യാഖ്യാനത്തോടുകൂടി പ്രസിദ്ധപ്പെടുത്തിയിട്ടുള്ള 'മനീഷാപഞ്ചകം' എല്ലാവരും വായിച്ചു പഠിക്കേണ്ട ഒരു വിശിഷ്ടഗ്രന്ഥം തന്നെയാണ്.) ചണ്ഡാലന്റെ മറുപടി കേട്ട് ജ്ഞാനചക്ഷുസ്സ് തുറന്ന് ഭേദബുദ്ധി തീരെ നശിച്ച് സമദർശിത്വം സാധിച്ച ശ്രീശങ്കരൻ പിന്നീട് മഹത്തായ ആ വേദാന്തതത്ത്വങ്ങൾ പ്രചരിപ്പിക്കുവാനാണ് തന്റെ ജീവിതം മുഴുവൻ വിനിയോഗിച്ചതു്.

ഈ കവിതയിലൂടെ ശ്രീശങ്കരാചാര്യർ നമ്മെ ഒരു വലിയ പാഠം പഠിപ്പിക്കുന്നുണ്ട്. എത്ര വലിയ അറിവുള്ളവനും ചില രംഗങ്ങളിൽ അല്പം അറിവുകേട് ഉണ്ടായെന്നു വരാം. എത്ര നിസ്സാരനായ വ്യക്തിയായാലും തെററു ചൂണ്ടിക്കാട്ടിയാൽ അദ്ദേഹത്തെ ആദരിക്കാനും തെററുതിരുത്താനും നമുക്കു കഴിയണം. അതിനു സാധിച്ചാൽ ആ എളിയ വ്യക്തിയിൽ നാം കാണുന്നതു് സാക്ഷാൽ ശ്രീപരമേശ്വരനെ ആയിരിക്കും.

ഈ അനുഭവത്തിലൂടെ ശ്രീശങ്കരഭഗവത് പാദർ ചെറുതാകയല്ല ചെയ്തതു്, പ്രപഞ്ചത്തോക്കാൾ വളരുകയാണ് ചെയ്തതു്. അറിവ് എവിടെനിന്നും സമ്പാദിക്കാമെന്നും അറിവുതന്നവനെ ഈശ്വരതുല്യം ബഹുമാനിക്കണമെന്നും നമുക്കു കാണിച്ചുതന്ന ഭഗവാൻ ശങ്കരന്റെ തൃപ്പാദങ്ങളിൽ പ്രണമിച്ചുകൊണ്ട് ഇന്നു നമുക്ക് പിരിയാം. അദ്വൈതസിദ്ധാന്തം വിജയിക്കട്ടെ.

---

ഉദിച്ച രണ്ടക്ഷരമാദിയിങ്കൽ
ഓങ്കാരബീജപ്രഥമ പ്രരോഹം
സ്നേഹം–പ്രകൃത്യംബ കരത്തിലേന്തും
ദീപം പ്രകാശിപ്പതതിൻ പ്രഭാവം.

സ്നേഹിക്ക നാം നമ്മെ മറന്നു സാക്ഷാൽ–
ദ്ദൈവത്തെയോർത്തുതമിപ്രപഞ്ചം;
ദയാർദ്രമാം നമ്മുടെ ദൃഷ്ടിഗംഗ
താഴോട്ടു താഴോട്ടൊഴുകട്ടെ മേന്മേൽ.

– ഉള്ളൂർ

# നമ്മദാസ്തുതി

**സ്വാമി പ്രണവാനന്ദപുരി**

ദേവീ നിമ്മലനമ്മദേ! പരമമാമാനന്ദസന്ദായിനീ,
സേവിപ്പോക്ക്മൃതത്വമേകിയഭയം നൽകുന്ന തീത്ഥാത്മികേ
ഭവ്യപ്രേമനിനാദമോടനുപദം നിൻ കൊച്ചുവീചീഗണം
ദിവ്യാകഷ്കനൃത്തമാടി നരയാൽ തൂവുന്ന വെൺപുഞ്ചിരി. 1

അത്യുഗ്രോജ്ജ്വലഭാനുചണ്ഡകിരണം തട്ടീട്ടു നീയീ വിധം
അത്യന്തം കൃശഗാത്രയായി വിലസുന്നെന്നാകിലും സൌമ്യമായ്
നിത്യാനന്ദനിദാനമന്ത്രമധുരം ഗാനം പൊഴിച്ചെപ്പൊഴും
സത്യാന്വേഷണപാഥികക്ക്മിതമാമാനന്ദമേകുന്നു നീ. 2

സംവിദ്ദീപ്തിയഖണ്ഡമായി വിലസും ദിവ്യാംബരം മീതെയും
സംപൂണ്ണം തദഭിന്നമായ നിഴലാൽ മിന്നുന്ന കീഴ്ഭാഗവും
ബിംബംതെല്ലുമിയന്നിടാതെയറിവാം കണ്ണാടിയിൽ മായയാൽ
ബിംബിക്കുന്നഖിലാണ്ഡവും തവ വപുസ്സാകുന്ന മായാജലം. 3

താരാനായകബിംബമൊത്തുഡുഗണം ബിംബിച്ചു കാണുന്നിതാ
നീരിൽ നിമ്മലമായഖണ്ഡവടിവിൽ കാണുന്നിതാകാശവും
ആരും കണ്ടു ഭയപ്പെടുന്നവിധമായ് കാണുന്നഗാധം കയം
നേരല്ലൊന്നുമസത്യമാണഖിലവും മായാവിമോഹം ദൃഢം. 4

ദൃശ്യം സ്വപ്നമസത്യമാണഖിലവും ദൃക്കെന്നറിഞ്ഞുംഭയം
വശ്യാകഷ്കവിഭ്രമങ്ങളഖിലം വജ്ജിച്ചു നീങ്ങീടുവാൻ
വിശ്വാനന്ദവിധാത്രിയായ ജനനീ നിൻ പാദപങ്കേരുഹം
ആശാപാശമകന്നു മുക്തിവരുവാൻ കുപ്പുന്നു ഞാനംബികേ ! 5

---

## പുസ്തകാഭിപ്രായം

**കാളിദാസസവ്വസ്വം രണ്ടാം ഭാഗം—**

**വിവത്തകൻ: ഡാക്ടർ സുധാംശുചതുർവേദി.**

**സുധാപബ്ലിക്കേഷൻസ്, തൃശ്ശൂർ 1. വില 50 ക.**

ഒരു നൂററാണ്ടു മുൻപു് ആയില്യം തിരുനാൾമഹാരാജാവാണ് ശാകുന്തളത്തിൻെറ ഗദ്യവിവത്തനത്തിലൂടെ കാളിദാസനെ മലയാളത്തിലവതരിപ്പിച്ചതു്. എന്നാൽ വാസ്തവത്തിൽ കാളിദാസനെ കേരളീയക്ക് പരിചയപ്പെടുത്തിക്കൊടുത്തതു് കേരളവമ്മ വലിയ കോയിത്തമ്പുരാനാണ്. അദ്ദേഹത്തിൻെറ ശാകുന്തളം തജ്ജമയാണ് ഗദ്യവും പദ്യവുമായി സംസ്കൃതനാടകശില്പത്തിലാദ്യമുണ്ടായ ഭാഷാകൃതിയും. പിന്നീട് കാളിദാസകൃതികൾ മലയാളശൈലിയിൽ അവതരിപ്പിച്ചതു് പ്രൊഫ. രാജരാജവമ്മയാണ്. അദ്ദേഹം ശാകുന്തളത്തിനുപുറമെ മാളവികാഗ്നിമിത്രം, കുമാരസംഭവം, മേഘദൂതു് എന്നീ കൃതികളും വിവത്തനം ചെയ്തു. തുടർന്ന്ണ്ടായ കാളിദാസകൃതികളുടെ വിവത്തനങ്ങൾ നിരവധിയാണ്. കവികൾ എത്ര അനുഗൃഹീതരായാലും പദ്യത്തിനു ചില പരിമിതികളുണ്ടല്ലൊ. അതുകൊണ്ടാണ് കാളിദാസനെ അതേരൂപത്തിൽ മലയാളികൾക്ക മനസ്സിലാക്കിക്കൊടുക്കുവാനായി ഇപ്പോൾ ഡാക്ടർ സുധാംശുചതുർവേദി കാളിദാസകൃതികളെ സമഗ്രമായി ഗദ്യരൂപത്തിലവതരിപ്പിച്ചിരിക്കുന്നതു്. മൂന്നു നാടകങ്ങളും ഉൾക്കൊള്ളുന്ന ഒന്നാംഭാഗത്തിൻെറ നിരൂപണം ഈ പംക്തികളിൽ മുമ്പു് പ്രസിദ്ധപ്പെടുത്തുകയുണ്ടായി.

'കാളിദാസസവ്വസ്വ'ത്തിൻെറ രണ്ടാം ഭാഗത്തിൽ നാലു കാവ്യങ്ങളുടെ വിവത്തനമാണുള്ളതു്. ഓരോ കൃതിക്കും പ്രത്യേകം ആമുഖക്കുറിപ്പു ചേത്തിട്ടുള്ളതു് അത്യധികം പ്രയോജനകരമായിട്ടുണ്ടു്. സംസ്കൃതത്തിൽ പ്രാഗത്ഭ്യമില്ലാത്തവരെ ഉദ്ദേശിച്ചാണല്ലൊ കാളിദാസസവ്വസ്വത്തിൻെറ പുറപ്പാട്. കാളിദാസനേയും കാളിദാസകൃതികളേയും പററി സാമാന്യം ദീഘമായ ഒരു പഠനം ഒന്നാംഭാഗത്തിൻെറ പ്രത്യേകതയാണെങ്കിൽ,

അവസാനത്തിൽ ശ്ലോകാനുക്രമണികയ്ക്കു പുറമെ ചേർത്തിട്ടുള്ള അഭിധാനകോശവും, വിവിധകവികളുടെ കൃതികളിൽനിന്നും സമാഹരിച്ചിട്ടുള്ള കാളിദാസപ്രശസ്തിസൂക്തങ്ങളും, മലയാളത്തിൽ നാളിതുവരെ അവതരിച്ചിട്ടുള്ള കാളിദാസീയകൃതികളുടെ കാലാനുക്രമത്തിലുള്ള സൂചികയും, കാളിദാസനെപ്പററി പൊതുവിലും ഓരോ കൃതിയേയും പററി പ്രത്യേകിച്ചും പഠിക്കുവാൻ സഹായകമായ വിവിധ ഭാഷകളിലുള്ള നിരൂപണഗ്രന്ഥങ്ങളുടെ പട്ടികയും രണ്ടാം ഭാഗത്തിൻെറ സവിശേഷതകളത്രേ. അങ്ങനെ രണ്ടു ഭാഗവും ചേന്നാലേ കാളിദാസ സർവ്വസ്വം സമഗ്രമാവൂ എന്നത്ഥം.

കേവലം ഒരന്യനാട്ടുകാരൻ മലയാളം പഠിച്ചെഴുതിയതാണു് കാളിദാസസർവ്വസ്വമെന്നു വിശ്വസിക്കാൻ വിഷമം തോന്നും. ഇതിലധികം ഒരു പ്രശംസ ഈ ഗ്രന്ഥത്തിനാവശ്യമില്ലതന്നെ. പദപ്രയോഗവും വാക്യശൈലിയും ഒരു ശുദ്ധമലയാളിയുടേതല്ലെന്നാരു പറയും? എന്നാൽ ഭാഷാശുദ്ധികൊണ്ടു് മൂലത്തിൽനിന്നകന്നു പോകാതെ സൂക്ഷിച്ചിട്ടുമുണ്ടു്. കേവലം സ്വതന്ത്രമായ പരാവത്തനം മൂലത്തെ സമീപിക്കാൻ വിഷമമുണ്ടാക്കുമല്ലൊ. കാളിദാസപ്രതിഭ ആസ്വദിക്ക മാത്രമല്ല, പരിഭാഷയുടെ കോണിപ്പടിയിലൂടെ കയറിച്ചെന്നു് കാളിദാസകാവ്യശില്പം കാണുകയും വേണമെന്നാവാം ഗ്രന്ഥകാരനുദ്ദേശിക്കുന്നതു്. തന്മൂലം തരമുള്ളിടത്തോളം പദാനുപദം മൂലവാക്യഘടനയോടൊപ്പിച്ചുതന്നെ മലയാളശൈലിയിൽ വിവത്തനം ചെയ്തിരിക്കുന്നു. ഒരുദാഹരണം കാണിച്ചു് വായനക്കാരെ കാളിദാസസർവ്വസ്വത്തിലേയ്ക്കു ക്ഷണിക്കാനേ തൽക്കാലം നിവൃത്തിയുള്ളൂ:

''വപുർവിരൂപാക്ഷമലക്ഷ്യജന്മതാ......''

എന്ന കുമാരസംഭവത്തിലെ അഞ്ചാം സർഗ്ഗത്തിലെ 72-ാം ശ്ലോകത്തിൻെറ വിവത്തനം നോക്കുക :

''ശരീരം വൈരൂപ്യമുള്ള കണ്ണോടുകൂടിയതു്; ജനനം ആക്കമറിവില്ലാത്തതു്; ധനസ്ഥിതിയോ നഗ്നതയാൽത്തന്നെ വിളിച്ചറിയിക്കപ്പെട്ടതു്. അല്ലയോ ഇളമാൻകണ്ണാളേ ! വരന്മാരിൽ തേടുന്ന ഗുണങ്ങളിൽ ഒന്നെങ്കിലും ഈ മുക്കണ്ണനിലുണ്ടോ ?''

ഉത്തരേന്ത്യക്കാരൻ മലയാളം പഠിച്ചതിലത്ഭുതമില്ല. മലയാളത്തിൽ പുസ്തകമെഴുതിയതിലുമില്ല. എന്നാൽ മലയാളശൈലി സ്വായത്തമാക്കിയതങ്ങനെ തള്ളിക്കളഞ്ഞുകൂടാ. ചതുർവേദി ഉണ്ണുന്നതും ഉറങ്ങുന്നതും സ്വപ്നം കാണുന്നതുംകൂടി മലയാളത്തിലായിരിക്കുന്നു.

ഒരു ഗ്രന്ഥത്തിൻെറ ഗുണംമാത്രം കാണുന്നതു് ദോഷം മാത്രം കാണുന്നതുപോലെതന്നെ തെററാണെന്നു കരുതണം. ഇത്തരം മഹത്തായ ഒരു പ്രസിദ്ധീകരണത്തിൽ പ്രൂഫ് കുറേക്കൂടി നിഷ്ക്കഷിച്ചു തിരുത്തേണ്ടതായിരുന്നു. മൂലത്തിൽ പ്രത്യേകിച്ചും അച്ചടിത്തെററുകൾ അവിടവിടെ കാണുന്നു. പരിഭാഷയിലും അപൂർവ്വം ചില പ്രയോഗവൈകല്യങ്ങൾ കടന്നുകൂടിയിരിക്കുന്നു: രഘുവംശം. IV.4 ശ്ലോകത്തിൻെറ പരിഭാഷ നോക്കുക: ''ഗജത്തെപ്പോലെ നടക്കുന്ന അദ്ദേഹം, പിതാവിൻെറ സിംഹാസനവും സമസ്ത ശത്രുക്കളും – രണ്ടും – ഒരേ സമയത്തുതന്നെ ആക്രമിക്കപ്പെട്ടു.'' ദോഷം ഗുണത്തിൽ മുങ്ങുമായിരിക്കാം. എന്നാലും നശിക്കുന്നില്ലല്ലൊ.

കാളിദാസജയന്തി എങ്ങും കൊണ്ടാടുന്ന ഈ അവസരത്തിൽ ഡോക്ടർ ചതുർവേദി ചെയ്തിട്ടുള്ള കവിപൂജ എന്തുകൊണ്ടും ശ്ലാഘനീയമത്രേ. കാരണം, സംസ്കൃത പ്രശസ്തി പാടിനടന്നു് സംസ്കൃതപ്രചാരണത്തിനുള്ള ദക്ഷിണ വാങ്ങാൻ തിക്കിത്തിരക്കുന്നവരിൽനിന്നു വ്യത്യസ്തമായ ഒരു നിലപാടാണല്ലോ അദ്ദേഹം സ്വീകരിച്ചിരിക്കുന്നതു്. കാളിദാസകവികോകിലത്തിൻെറ കളാലാപമാധുരി പകർന്നുവെച്ചിരിക്കുന്ന രത്നചഷകം; കാളിദാസീയപഠനത്തിനു് ഒരു ചൂണ്ടുപലക: ഇതു രണ്ടുമാണു് ''കാളിദാസസർവ്വസ്വം.'' സതതോത്ഥിതനായ ഈ യുവപണ്ഡിതനു് സർവ്വഭാവുകങ്ങളും ആശംസിക്കുന്നു.

— പ്രൊഫ. ഇ. കെ. നാരായണൻപോററി

## ഭദ്രകാളീമാഹാത്മ്യം അഥവാ ദാരുകവധം

വിവത്തകൻ: ശ്രീ ടി. സുബ്രഹ്മണ്യൻതിരുമുമ്പ്
പോസ്റ്റ് പിലിക്കോട്, തൃക്കരിപ്പൂർ. (കണ്ണൂർ.)
വില 10ക.

ശ്രീമഹാഭാഗവതം, ദേവീഭാഗവതം, ശങ്കരദിഗ്വിജയം മുതലായ മഹത്തമങ്ങളായ സംസ്കൃത ഗ്രന്ഥങ്ങളുടെ ലളിതമായ വൃത്താനുവൃത്തപരിഭാഷകൊണ്ടു് സുപ്രസിദ്ധനായിത്തീന്നിട്ടുള്ള ഭക്തകവിതിലകം ശ്രീ ടി. സുബ്രഹ്മണ്യൻ തിരുമുമ്പിൻെറ മറെറാരു വിവത്തനഗ്രന്ഥമാണു് ഭദ്രകാളീമാഹാത്മ്യം. കേരളത്തിലെ സ്വാതന്ത്ര്യസമരത്തിലും മററു രാഷ്ട്രീയപ്രവത്തനങ്ങളിലും സജീവമായി പ്രവത്തിച്ചു് കാലം കഴിച്ചിരുന്ന ശ്രീ തിരുമുമ്പു് അവസാനകാലത്തെങ്കിലും ഭക്തിപഥത്തിലേയ്ക്കു തിരിഞ്ഞതു് കൈരളിയുടെ ഭാഗ്യമെന്നുതന്നെ പറയട്ടെ. ദേവീഭക്തനായ അദ്ദേഹം പുതുതായി വിവത്തനം ചെയ്തിട്ടുള്ള ഈ ഭദ്രകാളീമാഹാത്മ്യം കേരളീയക്കു പലതുകൊണ്ടും പ്രധാനമായിട്ടുള്ള ഒന്നാണു്. കേരളത്തിൽ ഒട്ടനേകം ദേവീക്ഷേത്രങ്ങളുണ്ടു്. മിക്ക ക്ഷേത്രങ്ങളിലും മണ്ഡലകാലത്തും മററും 'കളമെഴുതി പാട്ടു' കഴിക്കുക പതിവാണു്. അതിൽ ദാരുകവധം പാട്ടിന്നു് പ്രത്യേകം പ്രാധാന്യം കല്പിച്ചുവരുന്നുണ്ടു്. ഭദ്രകാളിയുടെ ആരാധനയ്ക്കു് കേരളത്തിലുള്ളതുപോലെ മറെറവിടെയും പ്രാധാന്യമില്ല. ഭദ്രകാളി അവതരിച്ചതും ദാരുകനെ കൊന്നതും കേരളത്തിലാണെന്നുതന്നെ വിശ്വസിക്കുന്നവരുമുണ്ടു്. അതുകൊണ്ടു മൂലഗ്രന്ഥമായ മാക്കണ്ഡേയപുരാണത്തിൽനിന്നു ദേവീമാഹാത്മ്യംപോലെതന്നെ സുപ്രധാനമായ ഭദ്രകാളീമാഹാത്മ്യം വിവത്തനംചെയ്തു് പ്രസിദ്ധപ്പെടുത്തിയതിന്നു് കേരളീയർ ശ്രീ തിരുമുമ്പിനോടു കൃതജ്ഞരായിരിക്കും.

ദാരുകൻെറ ജനനം മുതൽ ദാരുകവധം കഴിഞ്ഞു് സന്തുഷ്ടരായ ദേവന്മാരുടെയും മഹഷിമാരുടെയും സ്തുതികൊണ്ടു് പ്രസന്നയായ ഭദ്രകാളി പിതാവായ പരമേശ്വരൻെറ നിദ്ദേശമനുസരിച്ചു് നാനാ ക്ഷേത്രങ്ങളിൽ അധിവസിച്ചരുളുന്നതുവരെയുള്ള കഥ ഒമ്പതധ്യായങ്ങളി

ലായി ഇതിൽ വിവരിച്ചിരിക്കുന്നു. സംസ്കൃതാഭിജ്ഞന്മാർക്കുവേണ്ടി മൂലശ്ലോകങ്ങളും വിവർത്തനത്തോടൊപ്പം കൊടുത്തിട്ടുള്ളതുകൊണ്ട് സംസ്കൃതം അറിയുന്നവർക്കും അറിയാത്തവർക്കും ഒരുപോലെ ഉപയോഗപ്രദമായിത്തീരുന്നുണ്ട് ഇത്. വൃത്താനുവൃത്തമായ വിവർത്തനം സുകരമായ ഒന്നല്ലെങ്കിലും അഭ്യാസംകൊണ്ട് അതിൽ കൃതഹസ്തനായിത്തീർന്നിട്ടുള്ള കവിയുടെ അയത്നലളിതവും മനോഹരവുമായ കവിതാരീതി ഗ്രന്ഥത്തെ ആകർഷകമാക്കിത്തീർക്കുന്നു. 'കണ്ഠേ കാളാഖ്യനെൻ പുത്രി കണ്ഠേകാളീതിവിഖ്യയാം.' (പേജ്, 69) എന്നിടത്തെ ഏകദേശാന്വയംപോലെയുള്ള ചില ചില്ലറ കരടുകൾ അങ്ങിങ്ങു തടയാമെങ്കിലും മററു ഗുണങ്ങളുടെ ഇടയിൽ അവ ആരും ശ്രദ്ധിക്കാനിടയില്ല എന്നു സമാധാനിക്കാം. ഇനിയും ഇതുപോലെയുള്ള വിശിഷ്ടഗ്രന്ഥങ്ങൾ ഈ ദേവീഭക്തന്റെ തൂലികയിൽനിന്നു കൈരളിക്കു ലഭിക്കുമാറാകട്ടെ. — എം.

ശ്രീശങ്കരഭഗവത്പാദകൃതമായ സൗന്ദര്യലഹരീസ്തോത്രത്തിന്റെ വിവർത്തനവും ശ്രീ തിരുമുമ്പ് പ്രസിദ്ധപ്പെടുത്തിയിട്ടുള്ളത് അഭിപ്രായത്തിന്നു ഇവിടെ കിട്ടിയിട്ടുണ്ട്.

---

# വാർത്തകൾ

## ശ്രീ മേധസാനന്ദസ്വാമികളുടെ മഹാസമാധി.

രാമകൃഷ്ണമിഷ്യനിലെ ഒരു സീനിയർ സന്ന്യാസിയായിരുന്ന ശ്രീ മേധസാനന്ദസ്വാമികൾ 1976 മെയ് 29-ാംനു- ശനിയാഴ്ച രാവിലെ 5 മണിക്കു് കോഴിക്കോട്ട് മെഡിക്കൽകാളേജ് ആസ്പത്രിയിൽവെച്ച് മഹാസമാധി പ്രാപിച്ചു. കൊയിലാണ്ടി രാമകൃഷ്ണാശ്രമത്തിന്റെ ചുമതല വഹിക്കുകയായിരുന്ന സ്വാമിജി വിശ്രമത്തിന്നായി കോഴിക്കോട്ട് ശ്രീരാമകൃഷ്ണാശ്രമത്തിൽ താമസിച്ചുവരവെ, പെട്ടെന്നാണ് വെള്ളിയാഴ്ച രാത്രി രോഗബാധിതനായത്. താമസിയാതെ അദ്ദേഹം ദേഹം ഉപേക്ഷിക്കുകയും ചെയ്തു. സ്വാമിജിക്കു് 75 വയസ്സു പ്രായമായിരുന്നു.

വളരെ ചെറുപ്പത്തിൽത്തന്നെ ശ്രീരാമകൃഷ്ണവിവേകാനന്ദാദർശങ്ങളാൽ ആകൃഷ്ടനായി ശ്രീമന്നിർമ്മലാനന്ദസ്വാമികളിൽനിന്നു് മന്ത്രോപദേശം വാങ്ങിയ സ്വാമിജി പിന്നീട് ബേലൂർമഠത്തിൽപോയി ശ്രീ വിരജാനന്ദസ്വാമികളിൽനിന്നും സന്ന്യാസം സ്വീകരിച്ചതിന്നുശേഷം തെക്കെ ഇന്ത്യയിലെ പല ശ്രീരാമകൃഷ്ണാശ്രമങ്ങളിലും സേവനം അനുഷ്ഠിക്കുകയുണ്ടായി. 1975 ൽ കൽക്കത്തയിൽപോയി നേത്രരോഗത്തിന്നുവേണ്ട ശസ്ത്രക്രിയ നടത്തി മടങ്ങിവന്നതിന്നുശേഷം കാലടിയിലെ ക്ഷേത്രപ്രതിഷ്ഠാമഹോത്സവത്തിലും തൃശ്ശൂരിലെ ശ്രീ ഈശ്വരാനന്ദസ്വാമികളുടെ സ്മാരക സമാരാധനയിലും പങ്കുകൊണ്ട് കൃതാർത്ഥനായി കോഴിക്കോട്ടു മടങ്ങിയെത്തി അധികം താമസിയാതെയാണ് അദ്ദേഹം ഭഗവത്പാദാരവിന്ദങ്ങളിൽ ശാന്തിനേടിയത്. ഭജനകീർത്തനങ്ങൾ പാടുന്നതിൽ അത്യന്തം തൽപരനായിരുന്ന സ്വാമിജിയുടെ വിനയവും നർമ്മഭാഷണവും ശ്രീരാമകൃഷ്ണനിലുള്ള അചഞ്ചലമായ ഭക്തിയും അദ്ദേഹത്തിന്നു് അനേകം ആരാധകസുഹൃത്തുക്കളെ നേടിക്കൊടുത്തിരുന്നു. എവിടെയും സങ്കീർത്തനവും പുരാണപാരായണവുമായി കയറിച്ചെന്നു് ദുഃഖിതരായവർക്കു് ആശ്വാസവും സമാധാനവും നൽകുന്നതിൽ നിഷ്കളങ്കഹൃദയനും സ്നേഹസമ്പന്നനുമായ അദ്ദേഹം എന്നും ഉത്സുകനായിരുന്നു. 'എണ്ണീടുകാക്കുമിതുതാൻ ഗതി' എന്നുള്ളതായിരുന്നു ഒരു സുഹൃത്തിന്നു് അദ്ദേഹം അവസാനമായി എഴുതിഅയച്ച ആശ്വാസസന്ദേശം.

## വിവേകാനന്ദ സ്റ്റഡി സർക്കിൾ

പൂങ്കുന്നം വിവേകാനന്ദ വിജ്ഞാനഭവനം ഓഡിറേറാറിയത്തിൽ ശ്രീ ശക്രാനന്ദസ്വാമികളുടെ അദ്ധ്യക്ഷതയിൽചേർന്ന ഒരു സമ്മേളനത്തിൽവെച്ച് വിവേകാനന്ദ സ്റ്റഡി സർക്കിളിന്റെ ഉദ്ഘാടനം പ്രസിദ്ധസാഹിത്യകാരനായ ഉറൂബ് നിർവ്വഹിച്ചിരിക്കുന്നു. സത്യാന്വേഷണത്തിന്നു് ആവശ്യമായ സാഹചര്യവും സന്ദർഭവും യുവാക്കൾക്കൊരുക്കിക്കൊടുക്കലാണ് സ്റ്റഡി സർക്കിളിന്റെ ലക്ഷ്യമെന്നും സ്വയം അറിയാനും മററുള്ളവരെക്കുറിച്ചു പഠിക്കാനും യുവതലമുറയ്ക്ക് ഇതിൽനിന്നു് പ്രചോദനം ലഭിക്കണമെന്നും സ്വാമിജി തന്റെ അദ്ധ്യക്ഷപ്രസംഗത്തിൽ പ്രസ്താവിച്ചു. ഭാരതത്തിൽ നവോത്ഥാനകാലഘട്ടത്തിന്റെ മണിമുഴക്കം ആദ്യമായി കേട്ടതു് വിവേകാനന്ദനിൽനിന്നായിരുന്നു എന്നും ജഡപ്രായമായിരുന്ന ഭാരതീയസമൂഹമനസ്സാക്ഷി തട്ടിയുണർത്തി വിളിച്ചെഴുന്നേല്പിച്ച, ഭാരതം ദർശിച്ച, സന്ന്യാസിവര്യനെ താൻ ഭാരതീയരുടെ മുത്തച്ഛനായിട്ടാണ് കാണുന്നതെന്നും ശ്രീ ഉറൂബ് തന്റെ ഉദ്ഘാടനപ്രസംഗത്തിൽ പറഞ്ഞു. ഒരു പുതിയ ജീവിതദർശനം ഭാരതീയരിലുളവാക്കുവാനും അതു നിലനിർത്താനും വിവേകാനന്ദസ്വാമികൾക്കുമാത്രമേ കഴിഞ്ഞിട്ടുള്ളുവെന്നും അദ്ദേഹം അനുസ്മരിച്ചു.

പ്രൊഫ. വി. വൈദ്യലിംഗശർമ്മ, എ. കെ. രാജരാജവർമ്മ, ജനാർദ്ദനൻതമ്പാൻ എന്നിവർ പ്രസംഗിച്ചു. സ്റ്റഡി സർക്കിൾ അംഗങ്ങളെ പ്രതിനിധീകരിച്ച് ശാന്തി, വിജയൻ, വിൻസൻറ് എന്നിവരും സംസാരിക്കുകയുണ്ടായി. ധാരാളം കോളേജുവിദ്യാർത്ഥികളും അഭ്യസ്തവിദ്യരായ പൗരന്മാരും സമ്മേളനത്തിൽ സംബന്ധിച്ചിരുന്നു.

*ജൂലായിമാസത്തിലെ ഏകദിന അന്തര്യോഗം 11ാം-നു- ഞായറാഴ്ചയായിരിക്കും.

# പ്രബുദ്ധകേരളം



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

| വാല്യം 61 | 1976 ആഗസ്റ്റ് | ലക്കം 8 |
|---|---|---|

## അമൃതവാണി

ഈശ്വരൻെറ പാദപദ്മത്തിൽ ഭക്തി പുലർത്തിക്കൊണ്ടു ലൗകികധർമ്മങ്ങൾ ചെയ്യുന്ന ഗൃഹസ്ഥൻ ധന്യൻ; അവനൊരു വീരപുരുഷൻ. രണ്ടു മന്നു ഭാരമുള്ള ഒരു ചുമടു തലയിൽ വെച്ചുകൊണ്ടു് വരയാത്ര നോക്കിനില്ക്കുന്ന മനുഷ്യനെപ്പോലെയാണ് അയാൾ. തലയിൽ ചുമടു്; എന്നിട്ടും ഘോഷയാത്ര കണ്ടുനില്ക്കുന്നു. നല്ല കരുത്തില്ലെങ്കിൽ അതു സാദ്ധ്യമല്ല. അതുപോലെ നല്ല ആധ്യാത്മികബലമില്ലാതെ ഇമ്മാതിരിയൊരു ജീവിതം നയിക്കുവാൻ സാദ്ധ്യമല്ല. അത്തരം ഗൃഹസ്ഥനെ ഒരു ചേർമീനിനോടു് ഉപമിക്കാം. ചേർമീൻ ചേറിനകത്തു ജീവിക്കുന്നു. എന്നാലും മേത്തു് അല്പംപോലും ചേർ പുരളുന്നില്ല. നീർക്കോഴി എപ്പോഴും വെള്ളത്തിൽ ഊളിയിടുന്നു; എന്നാലും ചിറകൊന്നു കുടഞ്ഞാൽ വെള്ളമൊക്കെ തെറിച്ചുപോകുന്നു. അതുമാതിരിയാണ് ഭക്തനായ ഗൃഹസ്ഥനും. എന്നാൽ നിർലിപ്തനായിട്ടു ലോകത്തിൽ ജീവിക്കണമെന്നുവരികിൽ ചില സാധനകളൊക്കെ ചെയ്യേണ്ടതായിട്ടുണ്ടു്. കുറച്ചുകാലം ഏകാന്തത്തിൽ കഴിച്ചുകൂട്ടണം. ഏകാന്തത്തിൽ ഈശ്വരധ്യാനം ചെയ്യണം. വ്യാകുലതയോടുകൂടി ഭക്തിയുണ്ടാവാൻ വേണ്ടി സദാ ഈശ്വരനോടു പ്രാർത്ഥിക്കണം. കൂടാതെ ഉള്ളിൽ തന്നെത്താൻ ഇങ്ങനെ പറയുകയും വേണം: ''ഈ ലോകത്തിൽ എനിക്കു സ്വന്തമെന്നു പറയുവാൻ ആരുമില്ല. സ്വന്തമെന്നു കരുതുന്നവർ രണ്ടു നാളേയ്ക്കുമാത്രം. ഭഗവാൻ മാത്രമേ എനിക്കു സ്വന്തമായിട്ടുള്ളു. അദ്ദേഹമാണ് സർവ്വസ്വവും. ഹാ! ഏതുവിധം ഞാൻ അദ്ദേഹത്തെ അറിഞ്ഞുകൊള്ളൂ!'' ഭക്തി നേടിയതിന്നുശേഷം ലോകത്തിൽ ജീവിക്കാം. കൈയിൽ എണ്ണ പുരട്ടിയിട്ടു് ചക്ക മുറിക്കുംപോലെയാണതു്; അപ്പോൾ പിന്നെ മുളഞ്ഞു് കൈയിൽ ഒട്ടുകയില്ല. സംസാരം ജലം പോലെയാണ്; മനുഷ്യൻെറ മനസ്സ് പാലുപോലെയും. പാൽ വെള്ളത്തിലൊഴിച്ചാൽ അതിൽ കലന്നുപോകും. അതിനാൽ അതു് നിർബ്ബാധമായ ഒരു സ്ഥലത്തു വെയ്ക്കണം. തൈരാകുമ്പോൾ അതിൽ നിന്നു വെണ്ണ കടഞ്ഞെടുക്കണം: വെണ്ണ വെള്ളത്തിലിട്ടാൽ അതു കലങ്ങിപ്പോവുകയില്ല. വെള്ളം പററാതെ പൊങ്ങിക്കിടക്കും.

— ശ്രീരാമകൃഷ്ണവചനാമൃതം. III. 285.

# ഗീതയിലെ സാംഖ്യവും യോഗവും

**മൃഡാനന്ദസ്വാമി**

സ്വജനപക്ഷപാതംകൊണ്ടുണ്ടായ ശോക മോഹങ്ങൾക്ക് അധീനനായി, അർജ്ജുനൻ അമ്പും വില്ലും ഉപേക്ഷിച്ച് യുദ്ധവിമുഖനായി തേർത്തട്ടിലിരുന്നു. ആയുധപാണികളായ ശത്രുക്കൾ തന്നെ കൊല്ലുകയാണെങ്കിൽ അതും തനിക്കു നല്ലതുതന്നെ എന്നായിരുന്നു അർജ്ജുനന്റെ വിചാരം. ആകസ്മികമായുണ്ടായ ഈ ഭാവഭേദം താല്ക്കാലികമായിരിക്കുമെന്നു വിചാരിച്ച് പരാക്രമശാലിയായ പാർത്ഥന്റെ പൗരുഷത്തെ ഒന്നു തട്ടി ഉണർത്തുവാനാണ് ഭഗവാൻ ആദ്യം ശ്രമിച്ചത്. മൂഢജനങ്ങൾക്കുമാത്രം യോജിച്ചതും ഇഹത്തിലോ പരത്തിലോ ഗുണം ചെയ്യാത്തതും ഇത്രയും കാലം പണിപ്പെട്ടു സമ്പാദിച്ച കീർത്തിയെയെല്ലാം നശിപ്പിക്കുന്നതുമായ ഈ ദുർബ്ബലത പരന്തപനായ പാർത്ഥന്ന് യോജിച്ചതല്ലെന്ന് ഓർമ്മിപ്പിച്ച് മങ്ങിപ്പോയ സമരവീര്യത്തെ ഉത്തേജിപ്പിക്കുവാൻ ശ്രമിക്കുകയാണ് അദ്ദേഹം ചെയ്തത്. പക്ഷെ, തന്നെ ബാധിച്ച ക്ലീബാവസ്ഥയിൽനിന്നുണർന്ന് ശത്രുസംഹാരത്തിന്നു സന്നദ്ധനാകുവാനുള്ള ആ ആഹ്വാനത്തെ അനുസരിക്കുന്നതിന്നു പകരം തന്റെ ധർമ്മസങ്കടത്തെപ്പററി, ദയനീയമായ അവസ്ഥയെപ്പററി, ഭഗവാനെ ബോധ്യപ്പെടുത്തുവാൻ ശ്രമിക്കുകയാണ് വീണ്ടും അർജ്ജുനൻ ചെയ്തത്. ഇതേവരെ പ്രേയസ്സിനെമാത്രം കാംക്ഷിച്ചിരുന്ന തന്റെ സ്നേഹിതനിലുണ്ടായിട്ടുള്ള പരിണാമം വെറും ഉപരിപ്ലവമല്ലെന്നും പ്രശ്നപരിഹാരം അത്ര സുസാദ്ധ്യമല്ലെന്നും കണ്ടറിഞ്ഞ കണ്ണനാകട്ടെ ജീവിതയാഥാർത്ഥ്യത്തിന്റെ രഹസ്യങ്ങൾ അർജ്ജുനന്റെ മുമ്പിൽ തുറന്നു കാട്ടി പ്രശ്നങ്ങളെ പരിഹരിക്കുവാനുള്ള മാർഗ്ഗം കാണിച്ചുകൊടുക്കുവാൻ തീർച്ചപ്പെടുത്തി. സത്യം അറിഞ്ഞുകഴിയുമ്പോൾ മനുഷ്യൻ കർമ്മവിമുഖനാവുകയില്ല എന്നു ഭഗവാന്ന് അറിയാമായിരുന്നതുകൊണ്ടാണ് ''ന യോത്സ്യേ'' (ഞാൻ യുദ്ധം ചെയ്യുകയില്ല) എന്ന തന്റെ അവസാന തീരുമാനം അർജ്ജുനൻ അറിയിച്ചപ്പോൾ ഭഗവാന്റെ മുഖത്ത് പരിഹാസപൂർവ്വമായ ഒരു പുഞ്ചിരി പ്രത്യക്ഷപ്പെട്ടത്.

രണ്ടാമദ്ധ്യായത്തിലെ പതിനൊന്നാം ശ്ലോകം മുതൽക്കാണ് ഭഗവാന്റെ ഉപദേശം ആരംഭിക്കുന്നത് എന്നതുകൊണ്ട് അതാണ് ഗീതയുടെ ശരിയായ ഉപക്രമം. അതു മുതൽ 38-ാംശ്ലോകംവരെ താൻ സാംഖ്യബുദ്ധിയനുസരിച്ചുള്ള തത്ത്വങ്ങളെയാണുപദേശിച്ചതെന്നും അതിന്നുശേഷം യോഗബുദ്ധിയനുസരിച്ചുള്ള കാര്യങ്ങളാണ് പറവാൻ പോകുന്നതെന്നും ഭഗവാൻതന്നെ വ്യക്തമാക്കുന്നുണ്ട്.

> ''ഏഷാ തേഽഭിഹിതാ സാംഖ്യേ
> ബുദ്ധിര്യോഗേ ത്വിമാം ശൃണു
> ബുദ്ധ്യാ യുക്തോ യയാ പാർത്ഥ
> കർമ്മബന്ധം പ്രഹാസ്യസി''. (2. 39)

53-ാംശ്ലോകംവരെ യോഗതത്ത്വങ്ങളെപ്പററിയും വിവരിച്ചതിന്നുശേഷം ഇതു രണ്ടും ശരിക്ക് അനുഷ്ഠിക്കുന്നതുകൊണ്ട് മനുഷ്യന്ന് എത്തിച്ചേരാവുന്നതും എത്തിച്ചേരേണ്ടതുമായ ആദർശഭൂതമായ അവസ്ഥയെ സ്ഥിതപ്രജ്ഞവിവരണംകൊണ്ടു വ്യക്തമാക്കുന്നു. ഈ സാംഖ്യയോഗതത്ത്വങ്ങളെപ്പററിയുള്ള വിവരണം പ്രശ്നപരിഹാരത്തിന്ന് എങ്ങനെ സഹായമാകുന്നുവെന്നും പ്രകൃതത്തിൽ അതിന്റെ സാംഗത്യമെന്താണെന്നുമാണ് നമുക്കിവിടെ ചിന്തിക്കാനുള്ളത്.

ഭഗവാൻ സാംഖ്യമെന്നും യോഗമെന്നും പറയുമ്പോൾ പ്രസിദ്ധമായ സാംഖ്യദർശനത്തെയോ യോഗദർശനത്തെയോ അല്ല അർത്ഥമാക്കുന്നതെന്നു നാം പ്രത്യേകം ധരിക്കേണ്ടതുണ്ട്. പ്രകൃതിയും പുരുഷനും നിത്യമായിട്ടുള്ള രണ്ടു തത്ത്വങ്ങളാണെന്നും പുരുഷന്മാർ അനേകമുണ്ടെന്നും ആ പുരുഷന്മാരുടെ ഭോഗാപവർഗ്ഗങ്ങൾക്കു വേണ്ടിയാണ് പ്രകൃതി പ്രവർത്തിക്കുന്നതെന്നും പ്രകൃതിയുടെ വികൃതികളെ തിരിച്ചറിഞ്ഞ്

പുരുഷൻ തന്നെ അതിൽനിന്നു് മുക്തനാകുന്ന താണു് മോക്ഷമെന്നുമാണു് കപിലമഹർഷിയുടെ സാംഖ്യദർശനസിദ്ധാന്തം. വേദാന്തസാര സർവ്വസ്വമായ ഗീതയിലാകട്ടെ പുരുഷന്മാരുടെ ബഹുത്വത്തെയോ പ്രകൃതിയുടെ നിത്യത്വത്തെ യോ സ്വീകരിക്കുന്നില്ല. അതുപോലെ ''യോഗ ശ്ചിത്തവൃത്തിനിരോധഃ'' (മനോവൃത്തികളെ നിരോധിക്കുന്നതാണു് യോഗം) എന്നാണു് യോഗത്തിന്നു ലക്ഷണമായി പതഞ്ജലിയുടെ യോഗദർശനത്തിൽ പറയുന്നതു്. ഗീതയിലാ കട്ടെ യോഗത്തിലുള്ള ബുദ്ധിയെ പറഞ്ഞുതരാ മെന്നു പറഞ്ഞു് കർമ്മം ചെയ്യേണ്ടതെങ്ങനെ യെന്നും കർമ്മബന്ധത്തിൽനിന്നു് മോചനം നേടേണ്ടതെങ്ങനെയെന്നുമാണു് ഉപദേശിക്കു ന്നതു്. അതുകൊണ്ടു് ശാസ്ത്രീയശബ്ദങ്ങൾ ഗീതാകാരൻ പ്രയോഗിക്കുന്നതു് പരമ്പരാഗത മായ അർത്ഥത്തിലല്ലെന്നും സ്വന്തമായ അർത്ഥ കല്പനയോടുകൂടിയാണെന്നും വ്യക്തമാകുന്നുണ്ടു്. ശബ്ദങ്ങൾക്കു് ഇങ്ങനെ വ്യാപകമായ അർത്ഥം കല്പിക്കുന്നതുകൊണ്ടു് ചിന്തകന്മാർ തങ്ങളുടെ ആവശ്യത്തിന്നും അനുഭവത്തിന്നും അനുസരിച്ച് അവയെ വ്യാഖ്യാനിക്കുന്നു. ഇവിടെ സാംഖ്യം എന്ന ശബ്ദത്തിന്നു് 'പരമാർത്ഥവസ്തുവിവേക വിഷയേ' എന്നാണു് ശ്രീ ശങ്കരാചാര്യസ്വാമി കൾ അർത്ഥം പറയുന്നതു്. ഈ അഭിപ്രായം ശങ്കരാനന്ദസരസ്വതി, ശ്രീധരാചാര്യർ മുത ലായ വ്യാഖ്യാതാക്കന്മാരെല്ലാം സമ്മതിക്കുന്ന മുണ്ടു്. സംഖ്യാ എന്നാൽ സമ്യഗ്ജ്ഞാനം അതായതു് നിത്യാനിത്യവസ്തുവിവേകം കൊണ്ടുണ്ടാകുന്ന അറിവു്. അതിനെ പ്രതി പാദിക്കുന്നതു് സാംഖ്യം, അതായതു് ബ്രഹ്മ വിദ്യ എന്ന അർത്ഥമാണു് ഇവിടെ ഉദ്ദേശിക്ക പ്പെട്ടിട്ടുള്ളതു്. ''സമ്യക് ഖ്യായതേ സർവ്വോ പാധിശൂന്യതയാ പ്രതിപാദ്യതേ പരമാത്മ തത്ത്വം അനയാ ഇതി സംഖ്യാ ഉപനിഷത്, തയാ പ്രതിപാദ്യതേ യഃ സ സാംഖ്യഃ ഔപനി ഷദഃ പുരുഷ ഇത്യർത്ഥഃ.'' (സർവ്വോപാധി വിവർജ്ജിതമായ പരമാത്മതത്ത്വത്തെ പ്രതി പാദിക്കുന്ന ഉപനിഷത്തു് സംഖ്യാ; അതിൽ പ്രതിപാദിക്കപ്പെടുന്ന പുരുഷൻ സാംഖ്യം) എന്ന മധുസൂദനസരസ്വതിയുടെ വ്യാഖ്യാനവും ഇതുതന്നെയാണു് കാണിക്കുന്നതു്. യോഗമെന്ന തിന്നു് ശ്രീശങ്കരൻ 'തത്പ്രാപ്ത്യുപായേ കർമ്മയോഗേ' എന്നും അർത്ഥം പറയുന്നു. അതാ യതു് ബ്രഹ്മവിദ്യയുടെ ലക്ഷ്യമായ മോക്ഷം പ്രാപിക്കുവാനുള്ള ഉപായമായ കർമ്മയോഗ മെന്നർത്ഥം. യോഗമെന്നതിന്നു് ചേർച്ചയെന്നു് അർത്ഥമുണ്ടല്ലൊ. ജീവാത്മാവും പരമാത്മാവും ഒന്നിച്ചുചേർന്നു് ഐക്യം പ്രാപിക്കലാകുന്ന മോക്ഷസ്ഥിതി നേടുവാനുള്ള ഉപായമെന്ന അർത്ഥത്തിൽ യോഗശബ്ദം പലസ്ഥലത്തും ഗീത യിൽ പ്രയോഗിച്ചുകാണാം. ഇങ്ങനെ ജരാ മരണവർജ്ജിതവും നിത്യവും നിർവ്വികാരവുമായ ആത്മാവിനെ സംബന്ധിച്ചുള്ള ജ്ഞാനവും അതു പ്രാപിക്കുവാനുള്ള മാർഗ്ഗവുമാണു് സാംഖ്യ മെന്നും യോഗമെന്നുമുള്ള പദങ്ങളെക്കൊണ്ടു് ഗീതയിൽ ഉദ്ദേശിക്കുന്നതു്.

കർത്തവ്യവിമൂഢനായി നില്ക്കുന്ന അർജ്ജുന നോടു് ആദ്യംതന്നെ ഇത്ര വലിയ വേദാന്ത മെല്ലാം ഉപദേശിക്കേണ്ടിയിരുന്നുവോ? പതു ക്കെപ്പതുക്കെ ലൗകികനായ അർജ്ജുനൻെറ മന സ്സിനെ ആദ്ധ്യാത്മികതയിലേയ്ക്കു നയിക്കുക യല്ലേ വേണ്ടിയിരുന്നതു്? ഇതാണു് ഗീതാ വിചാരത്തിൽ ചിലർ ഉന്നയിക്കുന്ന ചോദ്യം. ശരിയാണു്. ഭഗവാൻ ആദ്യംതന്നെ ഉപദേശി ക്കുന്നതു് ഗഹനമായ ആത്മതത്ത്വമാണു്. പക്ഷെ, അതിന്നു് മതിയായ കാരണങ്ങളുണ്ടു് എന്നു് ഗീതയുടെ ഉദ്ദേശത്തെപ്പററി ആലോചി ക്കുമ്പോൾ മനസ്സിലാകുന്നതാണു്. അർജ്ജുന നെപ്പോലെ കർത്തവ്യവിമൂഢന്മാരായിത്തീരുന്ന എല്ലാവരെയും അവരുടെ ശോകമോഹങ്ങൾ ക്കുള്ള കാരണം പറഞ്ഞു മനസ്സിലാക്കി സ്വധർമ്മ നിർവ്വഹണത്തിൽ ഉത്സുകരാക്കിത്തീർക്കുകയാ ണല്ലൊ ഗീതാചാര്യൻെറ ലക്ഷ്യം. ഒരു സാമു ദായികജീവിയായി ജനിക്കുന്ന മനുഷ്യന്നു് സ്വാഭാവികമായിത്തന്നെ ലോകത്തോടു പല കടപ്പാടുകളും ഉണ്ടു്. തൻെറ മാതാപിതാക്കന്മാ രോടും മററു ബന്ധുജനങ്ങളോടും മാത്രമല്ല, സമു ദായത്തോടും രാഷ്ട്രത്തോടും എല്ലാം ചില കർത്ത വ്യങ്ങൾ അവന്നുണ്ടു്. അതു നിറവേററുന്നതിൽ പലപ്പോഴും പല പ്രതിബന്ധങ്ങളും അവന്നു നേരിടുന്നു. ആ പ്രതിബന്ധങ്ങളെയും അവയ്ക്കുള്ള കാരണങ്ങളെയും വിശകലനം ചെയ്തുനോക്കുക യാണെങ്കിൽ അവയ്ക്കെല്ലാം അടിയിൽ മുഖ്യ മായ കാരണം ദേഹാത്മബുദ്ധിയാണെന്നു കാണാം. ഈ ദേഹമാണു് നാം എന്നാലോ

ചിച്ച് പെരുമാറുന്നേടത്തോളം കാലം ഈ ദേഹത്തോടും ദേഹത്തോട് ബന്ധപ്പെട്ടവയോടും ഒരു പ്രത്യേക പ്രതിപത്തി നമുക്കുണ്ടാകുന്നു. സങ്കചിതമായ ഈ ദേഹബുദ്ധിയുടെ അടിസ്ഥാനത്തിൽ 'എൻെറ' എന്ന മുദ്ര കുത്തിയതിനോടെല്ലാം ഉണ്ടാകുന്ന ഈ രാഗം അങ്ങനെയല്ലാത്തവയോടുള്ള ദ്വേഷത്തിന്നു കാരണമായിത്തീരുന്നു. ഈ രാഗദ്വേഷങ്ങളാണ് വിശാലമായ രീതിയിലുള്ള സ്വധർമ്മാചരണത്തിൽനിന്ന് മനുഷ്യനെ പിന്തിരിപ്പിക്കുന്നതു്. പലപ്പോഴം ധർമ്മാധർമ്മവിചാരത്തിന്നു പുറപ്പെടുന്ന മനുഷ്യനെ വഴിതെററിക്കുന്നതു് ഈ രാഗദ്വേഷങ്ങളിൽനിന്നുണ്ടാകുന്ന വിവേകമില്ലായ്മയാണ്. 'എൻേറതല്ലാത്തതോ എനിക്കിഷ്ടമില്ലാത്തതോ ആയ ഏതിനേയും നശിപ്പിക്കണം. അതുപോലെ തനിക്കിഷ്ടപ്പെട്ടതിനെ വളർത്തിക്കൊണ്ടുവരികയും വേണം,' എന്ന മനോഭാവം മനുഷ്യരിൽ സാധാരണ കണ്ടുവരുന്ന ഒന്നാണല്ലൊ. ഇതു് വ്യക്തിപരമായും സാമുദായികമായും രാഷ്ട്രീയമായും ഉള്ള തലങ്ങളിലെല്ലാം നമുക്കു കാണ്മാൻ കഴിയും. ഈ ദോഷങ്ങൾക്കു പരിഹാരം കാണണമെങ്കിൽ രാഗദ്വേഷങ്ങൾക്കു ബീജഭൂതമായ ദേഹാത്മബുദ്ധിയെ നശിപ്പിക്കേണ്ടിയിരിക്കുന്നു. അതിന്ന് ആത്മാവു് എന്നാലെന്താണെന്നും അതിൻെറ സ്വരൂപമെന്താണെന്നും അതിന്നു ദേഹത്തോടുള്ള ബന്ധമെന്താണെന്നും വിവരിക്കാതെ നിവൃത്തിയില്ലല്ലൊ. അതുകൊണ്ടാണ് ഭഗവാൻ ആത്മതത്ത്വത്തെപ്പററിയുള്ള വിവരണംകൊണ്ടുതന്നെ തൻെറ ഉപദേശം തുടങ്ങുന്നതു്.

ഗീതയിൽ പ്രതിപാദിക്കുവാൻ പോകുന്ന വിഷയങ്ങളുടെയെല്ലാം സാരസംഗ്രഹഭൂതമായ രണ്ടാമദ്ധ്യായത്തിൽ പ്രധാനമായി മൂന്നു കാര്യങ്ങളെപ്പററിയാണ് പ്രതിപാദിക്കുന്നതു്. 1. ആത്മാവിൻെറ നിത്യതയും ഏകതയും. 2. ദേഹത്തിൻെറ അനിത്യതയും അനേകതയും. 3. ഫലേച്ഛ കൂടാതെയുള്ള കർത്തവ്യാനുഷ്ഠാനം. ഇതിൽ ആത്മാവിൻെറ നിത്യതയെപ്പററി പ്രതിപാദിക്കുന്ന സന്ദർഭത്തിൽ ഉപനിഷത്തുകളിൽ പ്രതിപാദിച്ചിട്ടുള്ള സിദ്ധാന്തങ്ങളെത്തന്നെ ക്രോഡീകരിച്ചുകാണിക്കുകയാണ് ഭഗവാൻചെയ്യുന്നതു്. ദേഹത്തിൻെറ നാശവുമായി ഒരു വിധത്തിലും ബന്ധപ്പെടാത്തതാണ് ആത്മാവു്. ആ ആത്മാവിന്നു് ഒരിക്കലും നാശമില്ല. അജവും നിത്യവുമായ ആത്മാവിനെ ഉപദ്രവിക്കാനോ നശിപ്പിക്കാനോ ആക്കും സാധ്യമല്ല. ജനനം, ഉണ്മ, വളർച്ച, പരിണാമം, അപക്ഷയം, നാശം ഇങ്ങനെയുള്ള ഷഡ്ഭാവവികാരങ്ങളൊന്നുമില്ലാത്ത ആത്മാവിനെ ആയുധങ്ങൾക്കോ, അഗ്നിക്കോ, വെള്ളത്തിന്നോ, കാററിന്നോ ഒന്നും ചെയ്യാൻ സാധ്യമല്ല. ഈ ആത്മാവാണ് മനുഷ്യൻെറ യഥാർത്ഥ സ്വരൂപം. അപൂർണ്ണതയിലേയ്ക്കു വഴിതിരിവീണ ആത്മാവു് പൂർണ്ണതയിലേയ്ക്കുള്ള തൻെറ യാത്രയിൽ സ്വീകരിക്കുന്ന വാഹനങ്ങൾ മാത്രമാണ് ഈ ശരീരങ്ങൾ. തൻെറ യാത്രയ്ക്കു സഹായകമല്ലെന്നു കാണുമ്പോൾ ആ ദേഹമുപേക്ഷിച്ച് ആത്മാവു് മറെറാരു ദേഹം സ്വീകരിക്കുന്നുവെന്നുമാത്രം. നമ്മുടെ ദേഹത്തിന്നും വസ്ത്രങ്ങൾക്കും തമ്മിലുള്ള ബന്ധമേ ആത്മാവിന്നും ദേഹങ്ങൾക്കും തമ്മിലുള്ളു. ഈ തത്ത്വം മനസ്സിലാക്കാതെ ദേഹത്തിന്നും ആത്മാവിന്നും തമ്മിലുള്ള അഭേദാധ്യാസംകൊണ്ടു് ദേഹത്തിന്നുണ്ടാവുന്ന സുഖദുഃഖാദികളെല്ലാം ആത്മാവിൻെറ തന്നെയാണെന്നു വിചാരിച്ചിട്ടാണ് ഭീഷ്മദ്രോണാദികളുടെ വധത്തിൽ അർജ്ജുനന്ന് വൈഷമ്യം തോന്നിയതു്. അജ്ഞാനംകൊണ്ടു് അനാത്മാവായ ദേഹത്തിലുണ്ടാകുന്ന ആത്മബുദ്ധിയാണ്മനുഷ്യൻെറ എല്ലാ ക്ലേശങ്ങൾക്കും കാരണം. ആത്മാവിനെപ്പററിയുള്ള ശരിയായ ജ്ഞാനംകൊണ്ടു് ഈ തെററിദ്ധാരണ നീക്കിയാലല്ലാതെ ജീവിതം ക്ലേശരഹിതവും വിജയപര്യവസായിയുമാക്കിത്തീർക്കുവാൻ സാധ്യമല്ല. ജീവിതദർശനത്തെപ്പററി ഉപദേശിക്കുവാൻ പുറപ്പെടുന്ന ഭഗവാൻ ആത്മതത്ത്വത്തെപ്പററി ആദ്യംതന്നെ ഉപദേശിക്കുവാൻ തുടങ്ങുന്നതു് അതുകൊണ്ടാണ്.

ഇനി ആത്മാവിനെ വിട്ടു്, ദേഹത്തെപ്പററി മാത്രം ആലോചിക്കുകയാണെങ്കിലും വിഷമം തോന്നേണ്ട കാര്യമില്ല. കാരണം, ജനിച്ചാൽ മരണം തീർച്ചയാണല്ലൊ. അവശ്യംഭാവിയായ കാര്യങ്ങൾ പ്രകൃതിനിയമമനുസരിച്ച് സംഭവിച്ചുകൊണ്ടേയിരിക്കും. അതു മാററിത്തീർക്കുവാൻ ആക്കും സാദ്ധ്യമല്ലെന്നിരിക്കെ, അതിനെപ്പററിയുള്ള ദുഃഖം മൂഢതയുടെ ലക്ഷണമല്ലാതെ മറെറന്താണ്? മഹാഭാരതത്തിൽ ധർമ്മപുത്രർ പറയുന്നതു നോക്കുക:

''അഹന്യഹനി ഭൂതാനി
ഗച്ഛന്തീഹ യമാലയം
ശേഷാഃ സ്ഥാവരമിച്ഛന്തി
കിമാശ്ചര്യമതഃ പരം.''

പ്രതിദിനം നമ്മുടെ ചുററും അനേകമനേകം ജീവികഠം മരിച്ചപോകുന്നതായി കണ്ടിട്ടും മററുള്ളവർ തങ്ങഠക്കു മരണമില്ലെന്നു വിചാരിക്കുന്നതാണ് വലിയ ആശ്ചര്യമെന്നർത്ഥം. യാഥാർത്ഥ്യം കാണുവാനോ അംഗീകരിക്കുവാനോ നാം തയ്യാറില്ലെന്നതാണ് ദുഃഖത്തിന്നു കാരണമായിരിക്കുന്നതു്. ദേഹത്തിൻെറ നശ്വരതയെയും അതു നമ്മുടെ ആത്മാവിനെ യാതൊരു വിധത്തിലും ബാധിക്കുന്നില്ല എന്ന തത്വത്തെയും ഓർമ്മിപ്പിച്ചുകൊണ്ടു് ആ നിലയിലും അർജ്ജുനൻെറ ശോകമോഹങ്ങഠം അസ്ഥാനത്താണെന്നു ഭഗവാൻ സ്ഥാപിക്കുന്നു. ദേഹത്തെ സംബന്ധിച്ചുള്ള കാര്യങ്ങളിൽ നമ്മുടെ മനസ്സ് വ്യാകുലമാകേണ്ട യാതൊരാവശ്യവുമില്ല.

അതിന്നുശേഷമാണ് ഒരു സാമൂഹ്യജീവിയായി ജനിക്കുന്ന മനുഷ്യൻെറ സ്വധർമ്മത്തെപ്പററി പറയുന്നതു്. അതായതു് ആത്മാവിനെയോ ദേഹത്തെയോ പററിയുള്ള തെററിദ്ധാരണകളൊന്നും സ്വധർമ്മാനുഷ്ഠാനത്തിന്നു് പ്രതിബന്ധമായിനിന്നുകൂടാ എന്നർത്ഥം. അവയെക്കുറിച്ചുള്ള ശരിയായ ജ്ഞാനം സ്വധർമ്മാനുഷ്ഠാനത്തിനു് ഊക്കുകൂട്ടുകയും ചെയ്യും. ക്ഷത്രിയനായ അർജ്ജുനൻ സ്വധർമ്മം അനുഷ്ഠിക്കാതിരുന്നാലുള്ള ദോഷങ്ങളെയും ഭഗവാൻ ചൂണ്ടിക്കാണിക്കുന്നു. യുദ്ധസന്നദ്ധമായി നില്ക്കുന്ന ഇരുസൈന്യങ്ങളുടെയും മദ്ധ്യത്തിൽനിന്നു് അർജ്ജുനൻ യുദ്ധവിമുഖനായി പിന്തിരിഞ്ഞുപോവുകയാണെങ്കിൽ, അതു് ഭീരുത്വമാണെന്നു്വ്യാഖ്യാനിക്കപ്പെടുകയും മററുള്ളവരുടെ പരിഹാസപാത്രമായിത്തീരുകയും ചെയ്യും. ഇത്രയുംകാലം ശൂരന്മാരിലും വീരന്മാരിലും അഗ്രഗണ്യനായി മാനിക്കപ്പെട്ടിട്ടു് ഇങ്ങനെയുള്ള ഒരു പരീക്ഷണഘട്ടത്തിൽ എല്ലാം കളഞ്ഞുകുളിച്ചു് അന്യരുടെ നിന്ദയ്ക്കും പരിഹാസത്തിന്നും പാത്രമായിത്തീരുന്നതു് ഒരു ക്ഷത്രിയന്നു് ഒരിക്കലും അനുയോജ്യമായിട്ടുള്ളതല്ല. മരണംതന്നെ ഏല്പെട്ടാലും സ്വധർമ്മമുപേക്ഷിച്ചു് അധർമ്മാനുഷ്ഠാനത്തിന്നു് ഒരുമ്പെടുകയില്ല എന്നുറപ്പിച്ചു് യുദ്ധസന്നദ്ധനായെഴുന്നേല്ക്കുക എന്നു പറഞ്ഞുകൊണ്ടാണു് സാംഖ്യബുദ്ധിയനുസരിച്ചുള്ള ഉപദേശം ഭഗവാൻ ഉപസംഹരിക്കുന്നതു്.

ഇത്രയും കാര്യങ്ങഠം ബുദ്ധികൊണ്ടു ഗ്രഹിക്കേണ്ട യുക്തികളാണു്. മനുഷ്യജീവിതത്തിൻെറ അടിത്തറയെന്ന നിലയിൽ വിജ്ഞേയങ്ങളായ വിഷയങ്ങളാണിവയെല്ലാം. ഇതു കേഠക്കുമ്പോഠം അർജ്ജുനൻെറ മനസ്സിലുണ്ടായേക്കാവുന്ന ഒരു സംശയത്തെപ്പററി ഭഗവാൻ ഓർത്തു. സ്വധർമ്മമാണെങ്കിലും കർമ്മാനുഷ്ഠാനം ബന്ധകാരണമാണല്ലൊ. അപ്പോഠം കർമ്മബദ്ധനായി താൻ ലോകത്തിൽ കഴിഞ്ഞുകൂടണമെന്നാണോ ഭഗവാനാഗ്രഹിക്കുന്നതു് ? അതെങ്ങനെ തനിക്കു ശ്രേയസ്കരമാകും ? ഈ സംശയത്തിന്നുള്ള പരിഹാരമാണു് പിന്നീടു് യോഗമെന്ന പേരിൽ ഉപദേശിക്കുന്നതു്. യോഗബുദ്ധിയുണ്ടെങ്കിൽ കർമ്മബന്ധത്തെ ഒഴിവാക്കുവാൻ സാധിക്കുമെന്ന ഫലശ്രുതി ഭഗവാൻ ആദ്യംതന്നെ പറവാനുള്ള കാരണമതാണു്. ഇതു് വിചാരംകൊണ്ടറിയേണ്ടതല്ല, അനുഷ്ഠാനംകൊണ്ടനുഭവപ്പെടുത്തേണ്ടതാണു്. അതായതു് ആദ്യം വിവരിച്ച സിദ്ധാന്തങ്ങളെ എങ്ങനെ ജീവിതത്തിൽ പ്രായോഗികമാക്കിത്തീർക്കുവാൻ കഴിയുമെന്നതിനെ വിവരിക്കുന്നതാണു്. മനുഷ്യൻ കർത്തവ്യങ്ങളനുഷ്ഠിക്കുവാൻ ചുമതലപ്പെട്ടവനാണു്. എന്നാൽ അവയുടെ ഫലമായുണ്ടാകുന്ന ലാഭനഷ്ടങ്ങളും ജയാപജയങ്ങളുമൊന്നും അവൻെറ അധീനത്തിലല്ല എന്നു് എപ്പോഴുമവനോർക്കണം. കർമ്മഫലങ്ങളെപ്പററി ആലോചിക്കാതെതന്നെ അവൻ കർമ്മങ്ങളനുഷ്ഠിക്കണം. ''സമത്വം യോഗ ഉച്യതേ'' എന്നും ''യോഗഃ കർമ്മസു കൗശലം'' എന്നുമാണു് യോഗത്തിന്നു ലക്ഷണം പറഞ്ഞിരിക്കുന്നതു്. ഫലം സിദ്ധിക്കട്ടെ, സിദ്ധിക്കാതിരിക്കട്ടെ, സമബുദ്ധിയോടുകൂടി കർമ്മം ചെയ്യുവാനുള്ള കഴിവാണു് യോഗം. അല്ലെങ്കിൽ കർമ്മത്താൽ താൻ ബദ്ധനായിത്തീരാതിരിക്കാനുള്ള സാമർത്ഥ്യമാണു് യോഗം. സാധാരണയായി സ്വാർത്ഥമാത്രപ്രേരിതരായി ഫലേച്ഛയോടുകൂടി നാം ചെയ്യുന്ന കർമ്മങ്ങളെ യോഗബുദ്ധിയോടുകൂടി, കർമ്മയോഗമാക്കി, അനുഷ്ഠിക്കുവാൻ സാധിച്ചാൽ ജീവിതലക്ഷ്യപ്രാപ്തി സുഗമമായിത്തീരുന്നു. ''കർത്തവ്യം കർത്തവ്യത്തിന്നുവേണ്ടി'' എന്ന പുതിയ ഒരാദർശമാണു് ഭഗവാനിവിടെ

പ്രഖ്യാപിക്കുന്നതു്. ഇതു് അത്ര സുകരമായ ഒന്നല്ല. ഫലത്തെപ്പററി യാതൊരു ചിന്തയും കൂടാതെ കർത്തവ്യമെന്നുള്ള നിലയിൽ മാത്രം കാര്യങ്ങളനുഷ്ഠിക്കുക എന്ന സ്വഭാവം ലൗകിക മനുഷ്യരിലുണ്ടാകണമെങ്കിൽ അവരിൽ ആദ്ധ്യാത്മികമായ ഒരു ചിന്താഗതി വളൎന്നുവരിക തന്നെ വേണം. അതിന്നുവേണ്ടിയാണു് ആദ്യം ആത്മതത്വത്തെപ്പററി വിവരിച്ചതു്. ഇങ്ങനെ സാധാരണ ഭൗതികശാസ്ത്രങ്ങളിൽ സിദ്ധാന്തങ്ങളും പ്രായോഗികതയും (Theory and practice) ഉള്ളതുപോലെ അദ്ധ്യാത്മശാസ്ത്രത്തിലെ സിദ്ധാന്തങ്ങളും പ്രായോഗികഭാവവുമാണു് സംഖ്യമെന്നും യോഗമെന്നും ഉള്ള പേരുകളിൽ ഗീതയിൽ വ്യക്തമായി വിവരിച്ചിരിക്കുന്നതു്. രണ്ടും കൂടിച്ചേരുമ്പോഴേ ജീവിതദർശനം പൂർണ്ണമാകുന്നു.

ആത്മാവിൻെറ നിത്യത്വവും ദേഹത്തിൻെറ അനിത്യത്വവും ബോധ്യപ്പെടാത്ത ഒരാൾക്കു് ഗീതയിലെ കർമ്മയോഗം ശരിക്കു് അനുഷ്ഠിക്കുവാൻ സാധ്യമല്ല. അങ്ങനെ ആത്മജ്ഞാനവും ആചരണവും സമഞ്ജസമായി സമ്മേളിച്ചിട്ടുള്ള ഒരു ആദർശപുരുഷൻെറ ലക്ഷണങ്ങളെന്തെല്ലാമായിരിക്കുമെന്നും എങ്ങനെയാണു് ആ വിധത്തിലുള്ള ഒരു മഹാത്മാവിനെ തിരിച്ചറിയുക എന്നും അർജ്ജുനന്നു്, ഇതെല്ലാം കേട്ടപ്പോൾ ഒരു സംശയം ഉണ്ടാവുന്നു. അതിന്നു മറുപടിയായി സ്ഥിതപ്രജ്ഞൻെറ ലക്ഷണങ്ങൾ വിവരിക്കുന്നതോടുകൂടി ആ നിലയിലെത്തുവാൻ ആഗ്രഹിക്കുന്ന ഒരു മനുഷ്യൻ പ്രത്യേകം അനുഷ്ഠിക്കേണ്ട സാധനകളെന്തെല്ലാമെന്നുകൂടി ഭഗവാൻ വ്യക്തമാക്കിത്തരുന്നുണ്ടു്.

ലൗകികകാര്യങ്ങളിൽ ആസക്തരായി കഴിഞ്ഞുകൂടുന്നവൎക്കുണ്ടാകുന്ന ആപത്തുകളെ അവിടെ പ്രത്യേകം എടുത്തു പറയുന്നുണ്ടു്. വിഷയങ്ങളെപ്പററി ചിന്തിക്കുന്നതുകൊണ്ടു് അവയിൽ ആസക്തിയും, ആസക്തിയിൽനിന്നു് കാമവും, കാമത്തിൽനിന്നു ക്രോധവും, ക്രോധത്തിൽനിന്നു് കാര്യാകാര്യബോധമില്ലായ്മയും ക്രമത്തിൽ ഓർമ്മക്കേടും ബുദ്ധിനാശവും ഉണ്ടായി അവസാനം അവൻ മൃതതുല്യനായി ഭവിക്കുന്നു. നേരെമറിച്ചു് ആസക്തിയില്ലെങ്കിൽ രാഗദ്വേഷങ്ങളുണ്ടാകുന്നില്ല. അപ്പോൾ മനസ്സു് നിർമ്മലവും തനിക്കധീനവുമായിത്തീരുന്നു. ആ മനഃപ്രസാദമാണു് ഒരുവനെ സ്ഥിരബുദ്ധിയിലേയ്ക്കു നയിക്കുന്നതു്. അതാണു് മനുഷ്യൻെറ ജീവിതലക്ഷ്യം. ആ ലക്ഷ്യത്തെ പ്രാപിക്കുവാനുള്ള ഉപായങ്ങളുടെ ഒരു പരിപൂർണ്ണരൂപം രണ്ടാമദ്ധ്യായത്തിൽനിന്നു നമുക്കു കിട്ടുന്നുണ്ടു്. അഞ്ചു കാര്യങ്ങളാണു പ്രധാനമായി സ്ഥിതപ്രജ്ഞലക്ഷണത്തിൽ ഭഗവാൻ വ്യക്തമാക്കുന്നതു്.

1. ലൗകികവിഷയങ്ങളിലെ ശോഭനാധ്യാസംകൊണ്ടുണ്ടാകുന്ന എല്ലാ കാമങ്ങളെയും ത്യജിക്കുക.

2. സുഖദുഃഖാദിദ്വന്ദ്വങ്ങളിൽ സമത പാലിക്കുക.

3. ഇന്ദ്രിയനിഗ്രഹം ചെയ്തു് മനസ്സംയമം ശീലിക്കുക. അതായതു് ഇന്ദ്രിയങ്ങളെയും മനസ്സിനെയും തനിയ്ക്കധീനമാക്കിവെച്ചുകൊണ്ടിരിക്കുക.

4. ദേഹാത്മബുദ്ധികൊണ്ടുണ്ടാകുന്ന അഹം, മമ എന്ന ഭാവങ്ങൾ ക്ലേശകരങ്ങളാണെന്നറിഞ്ഞു് അവയ്ക്കടിമപ്പെടാതിരിക്കുക.

5. ഇവയിൽ വിജയം നേടുവാൻ ഈശ്വരാനുഗ്രഹം അത്യന്താപേക്ഷിതമാണെന്ന ബോധത്തോടെ ഈശ്വരപരായണനായിരിക്കുക.

ഈ അഞ്ചു കാര്യങ്ങളിലും പൂർണ്ണത നേടിയിട്ടുള്ളവനെയാണു് സ്ഥിതപ്രജ്ഞനെന്നു ഭഗവാൻ പറയുന്നതു്. സകലകാമങ്ങളെയും ത്യജിച്ചു് നിസ്പൃഹനായി നിരഹങ്കാരനായി മമതാരഹിതനായി സമചിത്തനായിരിക്കുന്ന ഒരുവന്നു മാത്രമേ ശാന്തിയും സമാധാനവും സുഖവും സന്തോഷവും നിറഞ്ഞ ഒരു സംതൃപ്ത ജീവിതം ഉണ്ടാവുകയുള്ളു. ആ നിലയിലെത്തിയിട്ടുള്ള ഒരുവനെത്തന്നെയാണു് ജീവന്മുക്തനെന്നോ, ഗുണാതീതനെന്നോ, ഭക്തോത്തമനെന്നോ ഒക്കെ വ്യവഹരിക്കുന്നതു്. ഇങ്ങനെ സമ്പൂർണ്ണമായ ജീവിതശാസ്ത്രം പ്രതിപാദിച്ചു് അതനുസരിച്ചുള്ള ജീവിതംകൊണ്ടു് ബ്രഹ്മനിർവ്വാണം, മോക്ഷം, നേടുവാൻ മനുഷ്യന്നു് പ്രചോദനം നൽകുകയാണു് സാംഖ്യയോഗപ്രതിപാദകമായ രണ്ടാമദ്ധ്യായത്തിൽ ഭഗവാൻ ചെയ്യുന്നതു്.

# ദേവ്യുപാസന

## ശ്രീ വിമലാനന്ദസ്വാമികൾ

സർവ്വചൈതന്യരൂപാം താം
ആദ്യാം വിദ്യാം ച ധീമഹി
ബുദ്ധിം യാ നഃ പ്രചോദയാത് – ദേവീഗായത്രി.

സംസ്കൃതഭാഷയിൽ പദങ്ങൾക്കുള്ള ലിംഗവ്യവസ്ഥ പ്രാണികളിൽ കാണുന്ന പുംസ്ത്വം സ്ത്രീത്വം ഇവയെയും പ്രാണികളല്ലാത്ത ഇതര വസ്തുക്കളെയും വ്യവസ്ഥപ്പെടുത്തുന്നതിനുവേണ്ടി മാത്രമല്ല; പലപ്പോഴും പദങ്ങളുടെ രൂപത്തെ മാത്രം ആസ്പദമാക്കിയും ലിംഗഭേദം നിശ്ചയിക്കപ്പെടുന്നു. ദേവഃ ദേവീ ദൈവതം ഇവ യഥാക്രമം പുല്ലിംഗം, സ്ത്രീലിംഗം, നപുംസകലിംഗം എന്നീ രൂപങ്ങളിൽ കാണാം. ഇവ ദാർശനിക ദൃഷ്ടിയിൽ വസ്തുഗതമായ ഭേദത്തെ എപ്പോഴും എടുത്തു കാണിക്കുന്നില്ല. പ്രചോദനമോ പ്രയോജനമോ കാണാതെ ക്രീഡിക്കുക, സദാ വിജയിക്കുക, പ്രകാശിക്കുക, സ്തുതിപാത്രമായിത്തീരുക, മോഹിപ്പിക്കുക, ആനന്ദമഗ്നമാവുക, നിരന്തരം പ്രവർത്തിക്കുക, എന്നെല്ലാം അർത്ഥം തരുന്ന ദിവ് ധാതുവിൽനിന്നും ദേവദേവീദൈവതപദങ്ങൾ വ്യുത്പാദിപ്പിക്കപ്പെടുന്നു. മനനശീലനായ മനുഷ്യൻ തന്റെയും, തനിക്കു ആശ്രയമായ കരണകളേബരങ്ങൾ നൽകിയ പ്രപഞ്ചത്തിന്റെയും കാരണം അന്വേഷിച്ച് ഒരു സർവ്വേശ്വരൻ ഉണ്ട് എന്ന നിഗമനത്തിൽ എത്തി. ഏതെങ്കിലും ഒരു വസ്തു നിർമ്മിക്കുന്നതിനുള്ള സാമർത്ഥ്യമാണ് കർത്തൃത്വം. അപാരമായ പ്രപഞ്ചം സൃഷ്ടിച്ച പരമേശ്വരന്റെ സ്വാതന്ത്ര്യം അതുകൊണ്ട് അപരിച്ഛിന്നം തന്നെയായിരിക്കണം. സ്വാതന്ത്ര്യമില്ലാത്തവൻ വാസ്തവത്തിൽ കർത്താവല്ല, കരണമേ ആവുകയുള്ളു. ശക്തനാണ് സ്വതന്ത്രൻ, അസ്വതന്ത്രനു ശക്തിയില്ല. നിരപേക്ഷമായ സാമർത്ഥ്യമാണ് കുറവില്ലാത്ത സ്വാതന്ത്ര്യത്തിന്റെ ലക്ഷണം. സർവ്വശക്തനായ, സർവ്വം സ്വവശത്തിലുള്ള, സർവ്വേശ്വരനെയാണ് ദേവൻ എന്നു വേദം പറയുന്നതു്.

ഏകോ ദേവഃ സർവ്വഭൂതേഷു ഗൂഢഃ
സർവ്വവ്യാപീ സർവ്വഭൂതാന്തരാത്മാ
കർമാദ്ധ്യക്ഷഃ സർവ്വഭൂതാധിവാസഃ
സാക്ഷീ ചേതാ കേവലോ നിർഗ്ഗുണശ്ച.
വിശ്വതശ്ചക്ഷുരുത വിശ്വതോമുഖോ
വിശ്വതോബാഹുരുത വിശ്വതസ്പാത്
സം ബാഹുഭ്യാം ധമതി സം പതത്രൈർ–
ദ്യാവാഭൂമീ ജനയൻ ദേവ ഏകഃ.

ദേവൻ ഒന്നേ ഉള്ളു എന്നു പ്രഖ്യാപിക്കുന്ന ഈ രണ്ടു മന്ത്രങ്ങളുടെ അർത്ഥം ഈ വിധം സംഗ്രഹിക്കാം: ഒരേ ഒരു ദേവൻ സർവ്വഭൂതങ്ങളിലും നിഗൂഢമായി, എപ്പാടും വ്യാപിച്ചവനായി, ഉണ്ടായിട്ടുള്ള എല്ലാ വസ്തുക്കളുടെയും അന്തസ്സത്തയായി, ആന്തരവും ബാഹ്യവുമായ സകലകർമ്മങ്ങൾക്കും അധ്യക്ഷനായി, സർവ്വവും നേരിട്ടറിയുന്ന സാക്ഷിയായി, അറിവായി, ഭിന്നമായി, മറെറാന്നില്ലാത്തവനായി, വാസ്തവത്തിൽ പരിച്ഛേദിക്കുന്നതിനുള്ള ലക്ഷണങ്ങൾ ഒന്നുംതന്നെ ഇല്ലാത്തവനുമായി നിലകൊള്ളുന്നു. ആകാശത്തെയും ഭൂമിയെയും ജനിപ്പിക്കുന്ന ആ ഏകദേവൻ സർവ്വത്ര കണ്ണും മുഖവും കൈയും പാദങ്ങളും ഉള്ളവനാണ്. എന്നു മാത്രമല്ല മനുഷ്യർക്കു കരങ്ങളും പക്ഷികൾക്കു ചിറകുകളും ചേർത്തു് ഇഷ്ടസാധനത്തിനു പ്രേരിപ്പിക്കുന്നവനായി അവിടുന്നു സർവ്വവും നിർവ്വഹിക്കുന്നു.

ഇതാണ് ജഗത്കാരണനായ സർവ്വേശ്വരന്റെ വേദസമ്മതമായ സാമാന്യസ്വരൂപം. ഈ വസ്തുത മറെറാരു ദൃഷ്ടിയിൽക്കൂടി തന്ത്രങ്ങളിൽ വിസ്തരിക്കുന്നു. പുരാണങ്ങളും തന്ത്രങ്ങളും വേദസാരം സാമാന്യജനങ്ങൾക്കു പല പ്രകാരത്തിൽ ഹൃദയംഗമമാക്കിക്കൊടുക്കുന്ന പുണ്യഗ്രന്ഥങ്ങളാണ് എന്ന സംഗതി ഇവിടെ ഓർക്കേണ്ടതുണ്ട്. ജഗത്കാരണത്തെ ദേവിയായിട്ടാണ് ആഗമഭാഗമായ തന്ത്രങ്ങൾ പ്രഖ്യാപിക്കുന്നതു്. ഉപാസനാർത്ഥം ഇഷ്ടപ്പെടുന്ന ഈ വൈവിധ്യം പാരമാർത്ഥികമായ ഐക്യത്തെ ബാധിക്കുന്നില്ല

എന്നു് 'യഥാ വിഷ്ണുസ്തഥാ ദുർഗാ യാ ദുർഗാ വിഷ്ണുരേവ സഃ. അത്ര യഃ കുരുതേ ഭേദം സ നരോ മൂഢദുർമ്മതിഃ' എന്ന മുണ്ഡമാലാതന്ത്രം ഉദ്ബോധിപ്പിക്കുന്നതു് ഇവിടെ പ്രത്യേകം സ്മരണീയമാണു്. ഭുവനേശ്വരനും ഭുവനേശ്വരിയും ഒന്നുതന്നെ. മഹാദേവനും മഹാദേവിയും, അഗ്നിയും അഗ്നിയുടെ താപവും തേജസ്സുംപോലെ അഭിന്നമായ ഒരേ തത്ത്വംതന്നെ. ഈ നിർണ്ണയത്തിൽ ശാസ്ത്രം എത്തിച്ചേരുന്നതു് ഈവിധമാണു്: ജഡത്തിന്നു പ്രകാശമില്ല. ജഡത്തെ പ്രകാശിപ്പിക്കുന്നതുമൂലമാണു് പ്രകാശം ഉണ്ടു് എന്നുതന്നെ അറിയുന്നതു്. ചൈതന്യം എപ്പോഴും ചൈതന്യമായിത്തന്നെയിരുന്നാൽ അതിന്റെ സത്ത അറിയുവാൻ ഉപായമില്ല. ജഡത്തിൽ പ്രതിഫലിക്കുമ്പോൾ മാത്രമേ പ്രകാശം ഉണ്ടെന്നു് അറിവാകയുള്ളു. പ്രകാശം ശിവനും പ്രകാശ്യം ശക്തിയുമാണു്. രണ്ടും അപൃഥക്സിദ്ധങ്ങളാണു്. ഭിന്നവും അഭിന്നവുമാണു്. നിത്യസംബന്ധങ്ങളാണു്. സൗന്ദര്യലഹരി ഒന്നാംശ്ലോകം ഇതു വ്യക്തമാക്കുന്നു. പ്രപഞ്ചരൂപത്തിൽ ശക്തി വ്യക്തവും ശിവസ്വരൂപത്തിൽ ശക്തി അവ്യക്തവുമാണെന്നു സാരം. ഈ സാമരസ്യമാണു് ദേവീപൂജയുടെ ഹൃദയം. ആകയാൽ ദേവനും ദേവിയും പ്രപഞ്ചത്തിന്റെ മാതാപിതാക്കളാണെന്നു് ഈ ആധാരത്തിൽ ഭാരതീയസംസ്കാരം ഉദ്ഘോഷിക്കുന്നു. ശിവനും ശിവയും ചന്ദ്രനും ചന്ദ്രികയുംപോലെ അഥവാ കണ്ണാടിയും അതിലെ പ്രതിബിംബവുംപോലെ അത്യന്തം അഭിന്നമാണു് എന്നുള്ള മതബോധമാണു് ശ്രീരാമകൃഷ്ണസാഹിത്യവും സമ്പ്രദായവും മനനം ചെയ്തിട്ടുള്ളവരെ ദക്ഷിണാകാളികാരൂപിണിയായ പരാശക്തിയുടെ രണ്ടു പ്രതിഭാസങ്ങൾ മാത്രമാണു് ശ്രീരാമകൃഷ്ണദേവനും ശ്രീശാരദാദേവിയും എന്നുള്ള ദൃഷ്ടിയിൽ ഉറപ്പിക്കുന്നതിനു പ്രമാണമായിത്തീർന്നിട്ടുള്ളതും.

പൗരാണികമായ തന്ത്രദൃഷ്ടിയിൽ സർവ്വവിദ്യകൾക്കും അധീശ്വരനായ മഹാദേവൻ അല്ലെങ്കിൽ സർവ്വേശ്വരിയായ മഹാദേവിതന്നെയാണു് എല്ലാ അറിവിന്റെയും ആദിമൂലം. അധികാരികളുടെ പരിപക്വതയിലുള്ള കൂടുതലും കുറവുംപോലെ ശാസ്ത്രങ്ങൾ വിഭിന്നങ്ങളായി കാണപ്പെടുന്നെങ്കിലും അവയൊന്നുംതന്നെ സർവ്വഥാ ത്യാജ്യമല്ല. ശരീരം ആത്മാവിന്റെ കൂടുമാത്രമാണെന്നും പരമാത്മത്തിൽ ജീവൻ ചിദാനന്ദരൂപനായ ശിവനിൽനിന്നും, തസ്മാദേവ ചിദാനന്ദസ്വരൂപിണിയായ സംവിദ്ദേവിയിൽനിന്നും, സ്വരൂപത്തിൽ ഭിന്നനല്ല എന്നുമുള്ള ബോധത്തിൽ എത്തിക്കുകയാണു് ശാസ്ത്രങ്ങളുടെ പ്രയോജനം. സാഹമസ്മി എന്നും സോഹമസ്മി എന്നും ആഗമം ഏകാത്മമായി പഠിപ്പിക്കുന്നു. മറഞ്ഞിരിക്കുന്ന ഈ വാസ്തവം ഈശ്വരാനുഗ്രഹരൂപമായ സദ്ഗുരുകാരുണ്യംകൊണ്ടും ശാസ്ത്രതത്ത്വബോധംകൊണ്ടും മാത്രമേ പ്രകാശിക്കുന്നുള്ളൂ. ഇതിലേയ്ക്കുവേണ്ടിയാണു് കർമ്മം, ഉപാസന, ജ്ഞാനം എന്നുള്ള മൂന്നു് ഉൾപ്പിരുവുകളോടു കൂടിയ നിഗമാഗമങ്ങളും അവയുടെ തത്ത്വം അറിഞ്ഞു് ഉദ്ദേശവും ഉദാഹരണവും മൂലം ഉദ്ബോധിപ്പിക്കുന്ന ആചാര്യന്മാരും പരമ്പരയാ പ്രയത്നിച്ചുവന്നിട്ടുള്ളതു്.

കർത്താവു്, ക്രിയ, കർമ്മം എന്നു മൂന്നു ഘടകങ്ങൾകൂടാതെ യാതൊന്നും സംഭവിക്കുന്നില്ല. ഉപാസനയെപ്പററി പറയുമ്പോഴും ഉപാസകൻ, ഉപാസന, ഉപാസ്യം എന്നുള്ള ത്രിതയമാണു് ആദ്യം മനസ്സിൽ ഉദിക്കുക. ഉപാസനചെയ്യുവാൻ സാമർത്ഥ്യവും ഉപാസനയുടെ ഫലത്തിൽ ആഗ്രഹവും ഉപാസനാരൂപമായ കർമ്മംകൊണ്ടു് പ്രയോജനം സിദ്ധിക്കുമെന്നുള്ള ദൃഢവിശ്വാസവും ഉള്ളവനാണു് ഉപാസകൻ. അർത്ഥിത്വവും ശ്രദ്ധയും സാമർത്ഥ്യവും ഇല്ലാത്തവന്റെ ഉപാസന നിഷ്ഫലമാണു. ഉപാസന ക്രിയാരൂപമാകയാൽ അതിനു് ആദ്യമായി അപേക്ഷിക്കപ്പെടുന്നതു കരണത്രയമാണു്, അതായതു് ശരീരവും വാക്കും മനസ്സും. ഈ വിഭാഗമനുസരിച്ചു് ഉപാസനയ്ക്കും അപരം, പരാപരം, പരം എന്നു മൂന്നു പടികൾ സിദ്ധിക്കുന്നു. ബാഹ്യസാമഗ്രികളും ഉപകരണങ്ങളും സമ്പാദിച്ചു് ബിംബത്തിലോ പ്രതീകത്തിലോ ശരീരവ്യാപാരംവഴി ചെയ്യുന്ന ബാഹ്യപൂജയാണു് അപരപൂജ, നിർദ്ദേശിച്ച പൂജയിലെ ആദ്യത്തെപ്പടി വിധിപ്രകാരമുള്ള ശരീരശുദ്ധി, സ്ഥലശുദ്ധി, സാമഗ്രീശുദ്ധി, ദേശകാലശുദ്ധി ഇവയെല്ലാം ആദ്യത്തെപ്പടിയായ ബാഹ്യപൂജയ്ക്കു് ആവശ്യമാണു്. എന്നാൽ ഇതിലും ഉയന്ന പരാപരരൂപമായ ഉപാസനയിൽ ബാഹ്യസാമഗ്രികളിൽ അധിക പ്രാധാന്യംകൊടുക്കാതെ, അവയെ വിട്ടുകളയാതെ, ന്യാസം മന്ത്രം സ്തോത്രപാഠം ജപം ധ്യാനം മുതലായവകളിൽ കൂടുതൽ ശ്രദ്ധ പതിപ്പിച്ചു് ഉപാ

സകൻ ആദ്യത്തേതിലുമധികം താല്പര്യവാനായിത്തീരുന്നു. രണ്ടാമത്തെപ്പടിയെക്കാളും കുറെക്കൂടി ഉൽകൃഷ്ടവും അത്യന്തം അന്തർമുഖവും ധ്യാനപ്രധാനവും ജ്ഞാനാധാരിതവുമായ ഉപാസനയാണ് പരോപാസന അല്ലെങ്കിൽ പരപൂജ. ഏതു പ്രവൃത്തിയിലും ശരീരവും വാക്കും മനസ്സും ഭാഗം വഹിക്കുന്നുണ്ടെങ്കിലും അവയുടെ ഓരോന്നിൻെറയും പ്രയത്നാധിക്യംപോലെ ഒന്നിനു മററൊന്നിനെക്കാൾ ഉൽക്കർഷം കല്പിക്കപ്പെടുന്നു. ഉപാസനയും ഭക്തിയും മൂന്നു കരണങ്ങളുടെയും അന്വയം അപേക്ഷിക്കുന്നതിനാൽ അവയുടെ അർത്ഥവ്യാപ്തി ഏതാണ്ടു സമാനമാണ്. യാഗവും പൂജയും ബാഹ്യപ്രധാനമാണ്. ധ്യാനവും ഉപാസനയും മാനസപ്രധാനമാണ്. ശ്രദ്ധയാണ് ഇവയുടെയെല്ലാം മൂലം. ദേവിയുടെ ഉപാസനത്തിൽ വിഗ്രഹങ്ങൾക്കും പ്രതിമകൾക്കും പുറമേ യന്ത്രങ്ങൾക്കും (ശ്രീചക്രം മുതലായവ) കളങ്ങൾക്കുംകൂടി സ്ഥാനമുണ്ട് എന്നുള്ളതാണ് ഒരു പ്രത്യേകത.

ഉപാസനയുടെ സ്വഭാവവും ഉപാസകൻെറ സ്വരൂപവും ഈവിധം സാമാന്യമായി വർണ്ണിച്ചു. ഇനിയും ഉപാസ്യത്തെപ്പററിപ്പറയാം. ഉപാസ്യം എന്ന പദത്തിനു ഉപാസന അർഹിക്കുന്നതു് എന്നു് അർത്ഥമാണ്. ഒരുവൻെറ അനുഭവങ്ങൾ അധികമധികം ആലോചനയ്ക്കു വിഷയമാകുമ്പോൾ എല്ലാ പ്രയത്നങ്ങളും ഇഷ്ടപ്രാപ്തിക്കും അനിഷ്ടപരിഹാരത്തിനുംവേണ്ടി ആണെന്നു വിവേകികൾക്കെല്ലാം വ്യക്തമായിത്തീരുന്നു. വിശപ്പ്, ദാഹം, ദാരിദ്ര്യം, രോഗം, ശത്രുഭയം, ഇഷ്ടനാശം, അശക്തി, മരണം ഇവയെ പരിഹരിക്കുന്നതിനുവേണ്ടി പ്രാണികൾ സദാ പരിശ്രമിക്കുന്നുണ്ടെങ്കിലും ലൗകികമായ ഉപായങ്ങളെക്കൊണ്ടുമാത്രം ഇവയ്ക്കു നിത്യശാന്തി ലഭിക്കുന്നില്ലെന്നു കണ്ടു് അലൗകികമായ ഒരു ശക്തിയുടെ അപേക്ഷ ഉണ്ടെന്നു വിവേകി ഉറയ്ക്കുന്നു. തന്നെക്കൊണ്ടു നിറവേററാൻ കഴിവില്ലാത്തതെല്ലാം ബാല്യത്തിൽ തനിക്കു സമ്പാദിച്ചുതന്നിട്ടുള്ളതു് മാതാപിതാക്കന്മാരും ബന്ധുക്കളുമാണെന്നു നിശ്ചയമുള്ള ബാലൻ വളർന്നശേഷം തൻെറ വർദ്ധിച്ച കഴിവുകൾക്കുപോലും നേടുവാൻ സാധിക്കാത്ത സംഗതികൾ വശപ്പെടുത്തുന്നതിനു തനിക്കു തുണയായിത്തീരുന്നതു് ഉലകത്തിനെല്ലാം ഉററവളായ സർവ്വശക്തയാണെന്നു ക്രമേണ വിശ്വസിച്ചുറയ്ക്കുന്നു. ദേവ്യുപാസകൻെറ ഈ മനോഭാവം ഈ ദിവ്യസ്തുതിയിൽ സ്ഫുടമാണ്.

> ലക്ഷ്മീപ്രദാനസമയേ നവവിദ്രുമാഭാം
> വിദ്യാപ്രദാനസമയേ ശരദിന്ദുശുഭ്രാം
> വിദ്വേഷിവർഗവിജയേ ഹരിനീലവർണ്ണാം
> അംബാം ത്രിലോകജനനീം ശരണം പ്രപദ്യേ.

ശ്രദ്ധയോടും സ്നേഹത്തോടും ഗുരുജനങ്ങളുടെ ആജ്ഞ പാലിച്ചു് അനുസരണത്തിൽ വർത്തിച്ചു് ഇഷ്ടഫലം സമ്പാദിക്കുന്നതിനും അനിഷ്ടം അകററുന്നതിനും സാധിക്കുമെന്നു ബാലൻ വിശ്വസിച്ചു പ്രവർത്തിക്കുന്നതുപോലെതന്നെയാണ് ബുദ്ധിവളർന്ന മനുഷ്യനും സർവ്വശക്തനു വശംവദനായി തൻെറ അറിവിനും കഴിവിനും എത്തുവാൻ സാധിക്കാത്ത ഹിതം സമ്പാദിക്കാമെന്നു പഠിക്കുന്നതു്. ശ്രീശങ്കരഭഗവത്പാദരുടെ ഈ പദ്യം എത്ര ഹൃദയങ്ങളിൽ അനുരണനമുണ്ടാക്കുന്നില്ല.

> ആപത്സു മഗ്നഃ ശരണം ത്വദീയം
> കരോമി ദുർഗേ കരുണാർണവേശി
> നൈതച്ഛഠത്വം മമ ഭാവയേഥാഃ
> ക്ഷുധാതൃഷാർതാ ജനനീം സ്മരന്തി.

ഈ വസ്തുത സർവ്വശക്തൻതന്നെ നേരിട്ടു പഠിപ്പിച്ചിട്ടുള്ളതായ വേദങ്ങളിൽ കാണുവാൻ കഴിയും.

ഋഗ്വേദത്തിലെ പത്താമത്തു മണ്ഡലത്തിലെ നൂററിഇരുപത്തിയൊന്നാമത്തെ സൂക്തത്തിൽ സർവ്വദേവതകളുടെയും വിശേഷതകളെല്ലാം ഒന്നു ചേർന്നിരിക്കുന്ന ദേവദേവനായ ഹിരണ്യഗർഭനെ പ്രജാപതിയായി, സന്താനങ്ങളുടെയെല്ലാം പരമപിതാവായി, വർണ്ണിക്കുന്നു. ഈ പരമപിതാവു് സർവ്വത്തിൻെറയും സ്രഷ്ടാവാണ്, പ്രാണദാതാവാണ്. പ്രവൃത്തിസാമർത്ഥ്യമെല്ലാം അവിടത്തേതാണ്. സർവ്വരും അവിടത്തെ ആജ്ഞ പാലിക്കുന്നു. നിഴൽപോലെ മരണവും മരണരാഹിത്യവും അവിടത്തേയ്ക്കു് അടങ്ങുന്നു. ഹിമവത്പർവ്വതവും സമുദ്രങ്ങളും നദികളും അവിടത്തെ മഹത്ത്വം ഘോഷിക്കുന്നു. വിശ്വപ്രപഞ്ചത്തിലുള്ള ഓരോ തരിയും അവിടത്തേക്കു ബോദ്ധ്യമുണ്ടു്. പ്രകൃതിയുടെ സർവ്വനിയമങ്ങളും സൂര്യോദയംപോലെ ആ ദേവൻെറ വശത്തിലാണ്. സത്യധർമ്മാവായ അവിടന്നു് ഭൂമിയും ആകാശവും ആഹ്ളാദകമായ ജലവും എല്ലാം ഉളവാക്കി. അവിടന്നു നമ്മെ ഒരിക്കലും ഹിംസിക്ക

കയില്ല. ഈ ലോകത്തിന്റെ മേൽനോട്ടത്തിനു വേറെ ആരാണുള്ളത്? അവിടത്തെയല്ലാതെ മററാരെയാണ് കായമനോവാക്കുകളെക്കൊണ്ട് നാം ഉപാസിക്കുക? ഈ മന്ത്രങ്ങളിൽ സർവ്വ പ്രജകളുടെയും പരമപിതാവായി സർവ്വശക്തനെ ഉപാസിക്കുന്നു.

അതേ വേദത്തിലെ അതേ മണ്ഡലത്തിൽ ത്തന്നെ നൂററിരുപത്തഞ്ചാമത്തു സൂക്തത്തിൽ അംഭൃണമഹർഷിയുടെ കന്യകയായ വാഗ്ദേവി യെന്ന പരതത്ത്വസാക്ഷാത്കാരം സിദ്ധിച്ച ഋഷി ദേവീരൂപിണിയായി ഈവിധം പറയുന്നു: "രുദ്രന്മാർ വസുക്കൾ ആദിത്യന്മാർ ഇവരിൽനിന്നും അഭിന്നയായും മിത്രൻ വരുണൻ ഇന്ദ്രൻ അഗ്നി അശ്വിനീകുമാരന്മാർ ഇവർക്ക് ആധാരമായും നിൽക്കുന്നതു ഞാൻതന്നെ. സോമനെയും ത്വഷ്ടാവിനെയും ഭഗനെയും ഇതരദേവതകളെയും ഭരിക്കുന്നതും വിധിപൂർവ്വം ദേവതകൾക്ക ശ്രദ്ധയോടുകൂടി സോമസമർപ്പണംമൂലം യാഗം അനുഷ്ഠിക്കുന്നവർക്ക് അഭീഷ്ടദ്രവ്യം കൊടുക്കുന്നതും ഞാൻതന്നെ. യജ്ഞം അർഹിക്കുന്ന ദേവതകളിൽ ഒന്നാം സ്ഥാനത്തു നിന്നുകൊണ്ട് സർവ്വപ്രപഞ്ചത്തിനും മഹാരാജ്ഞിയായി സർവ്വം അറിഞ്ഞുകൊണ്ട് സർവ്വവിധ സമ്പത്തുകളും ഞാൻ സംഗ്രഹിച്ചുകൊടുക്കുന്നു. ആ വിധമുള്ള എന്നെ ദേവന്മാർ പ്രാർത്ഥിച്ച് പല വസ്തുക്കളിലും പല രൂപത്തിൽ പൂജിച്ച് എനിക്കു സ്ഥാനം കല്പിച്ചിരിക്കുന്നു. കണ്ണെടുത്തു കാണുന്നതും ശ്വസിക്കുന്നതും സംസാരിക്കുന്നതും കേൾക്കുന്നതും പ്രാണധാരണത്തിനുവേണ്ടി ഭക്ഷിക്കുന്നതും എല്ലാം എന്നെക്കൊണ്ടാണ്. ഇതു മനനശീലരല്ലാത്തവർ ധരിക്കുന്നില്ല. എങ്കിലും ഇതെല്ലാം സമ്പൂർണ്ണം എന്നെക്കൊണ്ടാണെന്നുള്ള സംഗതി അവർ അറിഞ്ഞില്ലെങ്കിലും, ശ്രദ്ധിക്കേണ്ടതായ ഈ സംഗതി, വിശ്രുതന്മാരായ ഋഷികൾ, നിങ്ങൾ കേട്ടാലും, ഞാൻ പറയാം. ദേവന്മാരും മനുഷ്യരും സന്തോഷത്തോടുകൂടി അംഗീകരിച്ചിരിക്കുന്ന വസ്തുത ഇതാ നേരിട്ടു ഞാൻ നിങ്ങളോടു പറയുന്നു. ആരിൽ ഞാൻ പ്രസാദിക്കുന്നു അവൻ സമർത്ഥയോദ്ധാവായ ക്ഷത്രിയനോ വേദജ്ഞനായ ബ്രാഹ്മണനോ തത്ത്വദ്രഷ്ടാവായ ഋഷിയോ ഉത്തമപ്രതിഭാശാലിയായ ഒരു വ്യക്തിയോ ആയിത്തീരുന്നു. ബ്രഹ്മദ്വേഷികളെ ഹനിക്കുന്നതിനുള്ള വില്ലു രുദ്രനു കുലച്ചുകൊടുക്കുന്നതും ജനങ്ങളുടെ ഇടയിൽ യുദ്ധം ഉണ്ടാക്കിത്തീർക്കുന്നതും ആകാശഭൂമികൾക്കു താങ്ങായി നിൽക്കുന്നതും ഞാൻ തന്നെ. ഈ ലോകത്തിന്റെ ഏററവും മുകളിൽ വിശ്വപിതാവിനെ നിർമ്മിച്ചിട്ട് ദിവ്യസമുദ്രഗർഭത്തിൽ വിശ്രമിക്കുന്നതും അവിടെനിന്നും ഭൂതപദാർത്ഥങ്ങളെയെല്ലാം അതതു സ്ഥാനത്തേയ്ക്ക് ഇറക്കുന്നതും ദ്യുലോകത്തെ എപ്പോഴും ശിരസ്സുകൊണ്ടു സ്പർശിക്കുന്നതും എല്ലാം ഞാൻതന്നെ. സർവ്വത്തെയും ചലിപ്പിക്കുന്ന വാതംപോലെ സർവ്വഭുവനങ്ങളെയും നിർമ്മിച്ചുകൊണ്ട് ദ്യുലോകത്തിനു മുകളിലും ഭൂലോകത്തിനു കീഴിലും സർവ്വത്ര വ്യാപിക്കുംവണ്ണം അത്യന്തമഹത്ത്വത്തോടെ ഞാൻ വർത്തിക്കുന്നു."

ഈവിധത്തിൽ പരതത്ത്വത്തെ പിതാവായോ മാതാവായോ ഉപാസിക്കുന്ന പദ്ധതി വേദംമുതൽ തുടർന്നുവന്നിട്ടുള്ളതായി നാം കാണുന്നു. ആഗമരൂപമായ തന്ത്രങ്ങളിലാണ് ദേവീഭാവത്തിലുള്ള ഉപാസനയുടെ സമ്പൂർണ്ണവികാസം കാണുന്നത്. തന്റെ ജന്മദേശം, കുലം, ഗുരുപരമ്പര, രുചി, പ്രയോജനം ഇവയനുസരിച്ചു ദേവിയെ പലപ്രകാരം രൂപനാമധാമങ്ങൾ കല്പിച്ച് ഉപാസന ചെയ്യുന്നു. കേരളത്തിൽ കാത്യായനിയായും കുമാരിയായും, ഗയയിൽ മംഗളാവതിയായും, ഗുജറാത്തിൽ അംബയായും, ബംഗാളിൽ സുന്ദരിയായും, കാഞ്ചീപുരത്തു കാമാക്ഷിയായും, വാരാണസിയിൽ വിശാലാക്ഷിയായും, കരവീരത്തിൽ മഹാലക്ഷ്മിയായും, മാൾവായിൽ കാളിയായും, വിന്ധ്യനിൽ വിന്ധ്യാവാസിനിയായും, നേപാളത്തിൽ ഗുഹ്യകേശ്വരിയായും, പ്രയാഗയിൽ ലലിതയായും ജീവാനുഗ്രഹാർത്ഥം ആവിർഭവിച്ച ഒരേ ദേവിയെത്തന്നെയാണ് പലരൂപത്തിൽ ധ്യാനിച്ചു പൂജിച്ചു വരുന്നത്. ഈ വികാസത്തിന്റെ പരിണതരൂപമായി മാതൃരൂപത്തിൽ ജഗത്കാരണത്തെ ഉപാസിക്കുകയാണ് കലിയുഗത്തിൽ ഏററവും സമീചീനമായിട്ടുള്ളതെന്നു ശ്രീരാമകൃഷ്ണദേവൻ ദീർഘദൃഷ്ടിയുടെയും സ്വാനുഭവത്തിന്റെയും ഫലമായി ഉദ്ബോധിപ്പിക്കുകയുമുണ്ടായി.

ആദ്ധ്യാത്മികമായ ആചരണത്തിൽ കർമ്മം, ഉപാസന, ജ്ഞാനം എന്നിങ്ങനെ മൂന്നു കാണ്ഡങ്ങൾ ഉണ്ടെന്നാണു സിദ്ധാന്തം. ഇതിനെത്തന്നെ

അടിസ്ഥാനപ്പെട്ടത്തിയാണ്. അപരം, പരാപരം, പരം എന്നുള്ള ഉപാസനയെപ്പററിയ ത്രിവിധ ഭാവനയും. ജ്ഞാനനിഷ്ഠമായ പരപൂജയ്ക്കു നിരാധാരപൂജയെന്നും പറയാറുണ്ട്— ബാഹ്യമായ ആലംബനം കൂടാതെ നിദിദ്ധ്യാസനാനുഷ്ഠാനമാണ് ഇതു് എന്നു സാരം. മററൊരു വിധത്തിൽ വകുക്കപ്പെട്ടിട്ടുള്ളതും ഇവിടെ ഓക്കുവാൻ യോഗ്യമാണ്. അതിൽ ശ്രൗതമെന്നും സ്മാത്തമെന്നും രണ്ടു ഭേദമാണുള്ളതു്. വൈദികമായ യാഗയജ്ഞാദികളെയും അതോടു സംബന്ധിച്ച വിധികളെയും ആസ്പദമാക്കിയുള്ള നിഷ്ഠയ്ക്കു ശ്രൗതമെന്നു പറയുന്നു. ഇതുതന്നെ പുരാണങ്ങൾക്കും തന്ത്രങ്ങൾക്കും യോജിക്കത്തക്കപ്രകാരം വികസിച്ചപ്പോൾ സ്മാത്തമെന്ന പേരിൽ അറിയപ്പെടുവാൻ ഇടയായി. അതിൻെറതന്നെ അവാന്തരഭേദമായിട്ടാണ് ശൈവവൈഷ്ണവ സമ്പ്രദായങ്ങൾ പ്രചരിച്ചിട്ടുള്ളതു്. ശൈവവൈഷ്ണവസമ്പ്രദായങ്ങളിൽ ദേവദേവികൾ യുഗളമൂത്തികളാകയാൽ അവ ഒരു പ്രകാരത്തിൽ ദേവീപൂജയുടെതന്നെ ഒരു രൂപമാണ്. വൈദികധമ്മാനുഷ്ഠാനങ്ങൾകൂടിയും ശക്തിപരമായിത്തീൎന്നു എന്നുള്ളതു് സന്ധ്യോപാസനയിൽ ഗായത്രീ സാവിത്രീ സരസ്വതീ എന്നീ രൂപത്തിൽ ഉപാസന ചെയ്യുന്നതിൽനിന്നും വ്യക്തമാണ്. ദേവ്യുപാസനം ഗായത്ര്യുപാസനയിൽ ആരംഭിക്കുന്നു.

'മേയം സവ്മമാതൃരൂപം മാതാ ദേവോ മഹേശ്വരഃ
ഗൗരീരൂപാണി സവ്ാണി ശരീരാണി ശരീരിണാം
ശരീരിണസ്തഥാ സവേ ശങ്കരാംശാഃ വ്യവസ്ഥിതാഃ.'

ദ്രഷ്ടാവായ ജീവചൈതന്യം മഹേശ്വരനും ദൃശ്യപ്രപഞ്ചം മഹേശ്വരിയും, ആത്മാംശം ശങ്കരനും ശരീരാംശം ഗൗരിയും ആണെന്നു പ്രതിപാദിക്കുന്ന മേൽകാണിച്ച പുരാണശ്ലോകം സാംഖ്യസിദ്ധാന്തപ്രകാരമുള്ള പ്രകൃതിപുരുഷതത്ത്വങ്ങളെ അദ്ധനാരീശ്വരരൂപമായി പരിണമിപ്പിച്ചിരിക്കുന്നതു കാണുവാൻ കഴിയും. പ്രകൃതി പുരുഷൻെറ അഭിന്നശക്തിയായിത്തീൎന്നു. സാക്ഷിത്വമില്ലെങ്കിൽ വിഷയജ്ഞാനമില്ല. ദൃശ്യമില്ലെങ്കിൽ സാക്ഷിത്വവുമില്ല. മാതൃമേയങ്ങളുടെ ഐക്യമാണ് ദേവ്യുപാസനയുടെ ദാശനികബീജം. ചൈതന്യം സ്വതന്ത്രമാണ്, ജ്ഞാനശക്തിരൂപമാണ്, എന്നു മാതൃപൂജ വിധിക്കുന്ന ശക്തിശാസ്ത്രം പറയുന്നു. ചൈതന്യമാണ് ആത്മാവു് എന്നു ശൈവശാസ്ത്രം ഘോഷിക്കുന്നു. ശിവനും ശക്തിയും സ്വരൂപൈക്യസംബന്ധമുള്ളവയാകയാൽ ചൈതന്യം മാത്രമാണെന്നുള്ളതാണ് ഇവിടത്തെ രഹസ്യം. ആ വിധമുള്ള ചൈതന്യത്തിൻെറ വികാസമാണ് പ്രപഞ്ചം. സാംഖ്യമതം പറയുന്നതുപോലെ പ്രകൃതിയുടെ മാത്രം പരിണാമമോ, വൈശേഷികദശനം നിൎണ്ണയിക്കുന്നതുപോലെ പരമാണുക്കളെ ഉപാദാനമാക്കി നിമിത്തകാരണമായ ഈശ്വരൻ പുറമേ നിന്നു സൃഷ്ടിക്കുന്നതോ അല്ല പ്രപഞ്ചം. രജ്ജുസപ്പംപോലെ പ്രപഞ്ചം ജീവൻെറ ഭ്രാന്തിയുമല്ല. ശ്രീരാമകൃഷ്ണൻ ഉദാഹരണമായി പലപ്പോഴും വണ്ണിക്കുന്നതു് ഈവിധമാണ്; കുണ്ഡലമിട്ട സപ്പവും ഋജുവായ സപ്പവും പോലെ ചിദ്രൂപിണിയായ ഒരേ ശക്തി മാത്രമാണ് പ്രപഞ്ചത്തിൻെറ സൃഷ്ടിസ്ഥിതിസംഹാരതിരോധാനാനുഗ്രഹങ്ങൾക്കു ഹേതുവായി ഭവിക്കുന്നതു്.

ദേവ്യുപാസനയുടെ മൂലഗ്രന്ഥങ്ങളിൽ പ്രധാനമായ ഒന്നാണ് ചണ്ഡികാസപ്തശതി. മഹാമായ എന്ന പേരിൽ അവിടെ വണ്ണിക്കുന്നതു് മേൽപറഞ്ഞ പഞ്ചകൃത്യങ്ങൾ നിവ്വഹിക്കുന്ന ദേവീഭഗവതിയെത്തന്നെയാണ്. പ്രസന്നയായാൽ വിദ്യാരൂപിണിയായി മുക്തിനൽകുന്നതും വിമുഖന്മാക്കു സംസാരബന്ധം ഏപ്പെടുത്തുന്നതും ആ സവ്വേശ്വരിതന്നെയെന്ന് അവിടെ എടുത്തു പറയുന്നു. ശ്രീരാമകൃഷ്ണൻെറ വചനങ്ങളിലും ഇതു പലവിധത്തിൽ സ്പഷ്ടമാക്കിയിട്ടുണ്ട്. ''സോഽകാമയത ബഹു സ്യാം പ്രജായേയ'' എന്ന ഉപനിഷത്തിലെ പരതത്ത്വത്തിൻെറ സിസൃക്ഷ, സൃഷ്ടിക്കുവാനുള്ള ഇച്ഛ തന്നെയാണ് തന്ത്രങ്ങളിലെ പരാശക്തി. ശക്തനും ശക്തിയും ശക്യവും അഭിന്നമെന്നു സാരം. പ്രപഞ്ചകൃത്യം നിവ്വഹിക്കുന്നതിനുള്ള ശക്തിരൂപിണിയായ പരദേവതയാണ് പരാശക്തി. ഈ മഹാശക്തിതന്നെ സവ്ഭാവങ്ങളിലും പരിമിതരൂപങ്ങളായ പരിണാമം ഉളവാക്കുന്നു. ആ പരിണാമാവസ്ഥയിൽ ഈ ശക്തിയെത്തന്നെ കുണ്ഡലിനി എന്നു പറയുന്നു. പ്രപഞ്ചകുണ്ഡലിനിയായി ബ്രഹ്മാണ്ഡത്തിൽ വത്തിക്കുന്ന ദേവി തന്നെയാണ് ജീവകുണ്ഡലിനിയായി പ്രാണിശരീരത്തിലും വത്തിച്ചുകൊണ്ടു സംസാരയാത്ര ചെയ്യുന്നതു്. ദുഗ്ഗാസപ്തശതിയിൽ വരുന്ന ഒരു സ്തുതിയിൽ ജീവികളിൽ കാണുന്ന ചൈതന്യവും

ബുദ്ധിയും ശക്തിയും ശാന്തിയും ശ്രദ്ധയും ക്ഷാന്തിയും കാന്തിയും തുഷ്ടിയും ക്ഷുധയും തൃഷ്ണയും നിദ്രയും ലജ്ജയും സ്മൃതിയും ദയയും ഭ്രാന്തിയും എല്ലാം ഈ അന്തർലീനമായ മഹാമായയുടെ രൂപങ്ങൾ തന്നെയായിപ്പറയുന്നു. ഇവിടെ ദേവി സർവ്വഭൂതങ്ങളിലും മാതൃരൂപമായി സ്ഥിതിചെയ്യുന്നു എന്ന് എടുത്തു പറഞ്ഞിരിക്കുന്നതു് ആലോചിക്കേണ്ട വിഷയമാണ്.

സാധാരണയായി നാം മാതൃത്വം എന്ന പദംകൊണ്ടു് സ്ത്രീത്വത്തെയാണ് വിവക്ഷിക്കുന്നതു് അഥവാ സ്ത്രീധർമ്മമായ ജനനീത്വം. സ്ത്രീധർമ്മമോ ജനനീത്വരൂപമോ ആയ മാതൃത്വം സർവ്വഭൂതങ്ങളിലുമില്ല. ജഡവസ്തുക്കളിലും പുരുഷനിലും മാതൃത്വം എവിടെ? വാസ്തവം ഗ്രഹിക്കുന്നതിന് ഇവിടെ രണ്ടു സംഗതികൾ സ്മരിക്കേണ്ടതുണ്ടു്. ഒന്നാമതു് ഇതാണ്: കായം ഇന്ദ്രിയം മനസ്സ് ഇവകൾക്കു ചൈതന്യം ഉളവാക്കിക്കൊടുക്കുന്നതു് സർവ്വോത്തമമായ ചിത്ശക്തിയാകയാൽ ദേവീരൂപമായ ആ ശക്തി സർവതത്ത്വങ്ങളിലും വ്യാപിച്ചിരിക്കുന്നു എന്നതു സ്പഷ്ടമാണ്. ശക്തിസംഗമതന്ത്രത്തിൽ ഇങ്ങനെ പറയുന്നു:

> നാരീ ത്രിലോകജനനീ നാരീ ത്രൈലോക്യരൂപിണീ
> അഹം ഹി ജഗതാം ധാത്രീ ജനനീ ജന്മകാരണാത്.

മഹാനിർവ്വാണതന്ത്രത്തിൽ ഉപാസകന്റെ ആചാരം പറയുന്നു:

> സ്ത്രീണാം നിന്ദാം പ്രഹാരം ച
> കൗടില്യം ചാപ്രിയം വചഃ
> ആത്മനോ ഹിതമന്വിച്ഛൻ
> ദേവീഭക്തോ വിവർജയേത്.

ജഗത്തിനെല്ലാം ധാരണവും പോഷണവും നൽകുന്ന ഞാൻതന്നെയാണ് ഓരോ വ്യക്തിയുടെയും ജനനി. മൂവുലകിനും പിറപ്പിടവും ലോകത്തിന്റെതന്നെ പ്രത്യക്ഷരൂപവും ''ഞാൻ'' തന്നെയാകുന്നു. ആകയാൽ സ്വന്തം നന്മ ആശിക്കുന്ന ദേവീഭക്തൻ സ്ത്രീകളെ നിന്ദിക്കുകയും നോവിപ്പിക്കുകയും ചെയ്യാതെയും അവരോടു് കൗടില്യം പ്രയോഗിക്കാതെയും അപ്രിയവാക്കു പറയാതെയും ഇരിക്കേണ്ടതാണ്. ഇതാണ് മേൽ സൂചിപ്പിച്ച രണ്ടാമത്തെ സംഗതി. സർവ്വഭൂതങ്ങളുടെയും പരസ്പരസംരക്ഷകത്വം ഈവിധം ജഗന്മാതാവിന്റെ അനുഗ്രഹശക്തിതന്നെയാണെന്നു ദേവിയുടെ ഉപാസന ചെയ്യുന്നവൻ ഓർത്തു് ആചരിക്കേണ്ടതാണ്. എല്ലാ ഉപാസനകൾക്കും എട്ടു മാനസപുഷ്പങ്ങൾ സമർപ്പിക്കുവാൻ വിധിയുണ്ടു്. അഹിംസാ, ഇന്ദ്രിയനിഗ്രഹം, ക്ഷാന്തി, ദയ, ജ്ഞാനം, തപസ്സ്, സത്യം, ഭാവം എന്നിവ എട്ടുമാണ് ആ പുഷ്പങ്ങൾ. മഹാദേവി തന്നെ മാതൃരൂപത്തിൽ സർവ്വഭൂതങ്ങളിലും നിലകൊള്ളുന്നു എന്നുള്ള പൂർണ്ണാഹന്താമയമായ സാക്ഷാത്കാരമാണ് ശ്രീരാമകൃഷ്ണനെ ഒരു വള്ളക്കാരൻ മറ്റൊരുവനെ അടിച്ചു വേദനിപ്പിച്ചപ്പോൾ അടിയുടെ പാടുകൾ തന്റെ ശരീരത്തിൽ ത്തന്നെ കാണുവാൻ ഇടയാക്കിയതു്. ഇളം പുല്ലിൽക്കൂടി നടക്കുമ്പോഴും പൂജകൾക്കുള്ള പൂക്കൾ പറിക്കുമ്പോഴും പോലും ചില സന്ദർഭങ്ങളിൽ അദ്ദേഹത്തിനു പീഡ ഉണ്ടാകുമായിരുന്നു എന്ന് ജീവിതചരിത്രം പറയുന്നു. തല്ലയ്ക്കു മകനിൽ കാണുന്നതായ തന്റെതന്നെ ശരീരമാണതെന്ന ഭാവന സർവ്വഭൂതങ്ങളിലും അദ്ദേഹത്തിനു കാണുവാൻ കഴിഞ്ഞു എന്നു സാരം.

ദേവ്യുപാസനയുടെ പ്രകാരങ്ങളും അംഗങ്ങളും വളരെ വിപുലമാണ്. ഒന്നാമതു ഗുരുശിഷ്യസംബന്ധം. ഗുരുരൂപത്തിൽ വന്നു പശുതുല്യനായ ബദ്ധജീവന്റെ പാശമോചനം ചെയ്യുന്നതു് സംവിത്സ്വരൂപിണിയായ ദേവിതന്നെയാണ്. ഉപാസ്യദേവതയും ഉപാസനാമന്ത്രവും ബന്ധമോചകനായ ഗുരുവും ദേവീഭക്തൻ ഒന്നുപോലെ ആദരിക്കുന്നു. ഗുരുശിഷ്യന്മാർ പരസ്പരം പരീക്ഷിക്കാതെ ഉപദേശം കൊടുക്കുകയും ഗ്രഹിക്കുകയും ചെയ്യുന്നപക്ഷം ഇരുവരും പിശാചത്വം പ്രാപിക്കുമെന്നും മററും തന്ത്രം ഘോഷിക്കുന്നു. ധനേച്ഛകൊണ്ടോ ഭയത്താലോ ലോഭംമൂലമോ യോഗ്യനല്ലാത്തവനു് ദീക്ഷ കൊടുക്കുന്ന ഗുരു ദേവതാശാപത്തിനു പാത്രമാകുമെന്നും ആ കർമ്മം നിഷ്ഫലമായിത്തീരുമെന്നും പ്രമാണഗ്രന്ഥങ്ങളിൽ കാണുന്നു. സ്പർശദീക്ഷ, വാഗ്ദീക്ഷ, ദൃഷ്ടിദീക്ഷ, മനോദീക്ഷ, വർണ്ണദീക്ഷ മുതലായവയെപ്പററി തന്ത്രശാസ്ത്രങ്ങളിൽ വിസ്തരിക്കുന്നുണ്ടു്.

> 'സ്വധനേന ദരിദ്രസ്യ
> കുര്യാത് ദീക്ഷാം സ്വയം ഗുരുഃ
> അപി ദൂർവാംബുഭിർയദ്വാ
> ദീക്ഷയാ മോചയേത് ശിശും.'

ദരിദ്രനായ ശിഷ്യനെ സ്വന്തം ചെലവിൽ ഗുരു ദീക്ഷിപ്പിക്കണമെന്നും കറുകപ്പുല്ലിലെടുത്ത ജലബിന്ദുകൊണ്ടെങ്കിലും ദീക്ഷ നൽകി ശിശുവിനെപ്പോലും മോചിപ്പിക്കണമെന്നും പറയുന്ന ശാസ്ത്രം ഈ ഉപാസനയിലുള്ള ഗുരുവിന്റെ മഹത്ത്വം വ്യക്തമാക്കുന്നു. ദീക്ഷാപദത്തെ നിർവ്വചി

# ശാസ്ത്രവും വേദാന്തവും

ശ്രീ എൻ. എൻ. വാഞ്ചു, കേരള ഗവണ്ണർ

[കാലടി ശ്രീരാമകൃഷ്ണപ്രതിഷ്ഠാമഹോത്സവത്തിൻെറ സമാപനസമ്മേളനത്തിൽ ചെയ്ത പ്രസംഗം]

ശ്രീരാമകൃഷ്ണ ക്ഷേത്രപ്രതിഷ്ഠാ മഹോത്സവത്തോടനുബന്ധിച്ച്, കാലടി ശ്രീരാമകൃഷ്ണ-അദ്വൈതാശ്രമത്തിൻെറ ആഭിമുഖ്യത്തിൽ നടത്തുന്ന ശ്രീശങ്കരശനം സമന്വയബോധവും എന്ന വിഷയത്തെ അധികരിച്ചുള്ള ചച്ചായോഗത്തിൻെറ ഉൽഘാടനത്തിനായി ഈ സായാഹ്നത്തിൽ നിങ്ങളോടൊപ്പം ഇവിടെ സന്നിഹിതനായിരിക്കാൻ എനിക്ക വളരെ സന്തോഷമുണ്ട്. എനിക്ക നിങ്ങൾ നൽകിയ ഹാദ്ദമായ സ്വാഗതത്തിന്ന നന്ദി പറയുകയും ചെയ്യുന്നു.

ഇന്നത്തെ ചച്ചാവിഷയത്തെ അധികരിച്ച് പണ്ഡിതന്മാരും ഭക്തജനങ്ങളും നിറഞ്ഞ ഈ സദസ്സിനെ അഭിസംബോധന ചെയ്യുവാൻ എനിയ്ക്കുള്ള പോരായ്മകളുടെ പൂണ്ണമായ ബോധം എന്നെ അധൈര്യപ്പെടുത്തുന്നുണ്ട്. അതിലേയ്ക്കു വേണ്ട യോഗ്യതകളുടെ കായ്യത്തിൽ ഞാൻ കേവലം നിഷ്കിഞ്ചനനാണ്. അതിനാൽ, ചച്ചയ്ക്കു പ്രയോജനപ്രദമായ വല്ലതും പ്രദാനം ചെയ്യാൻ കഴിയുമെന്ന വിശ്വാസത്തോടെയല്ല, മറിച്ച് അതിൽനിന്ന് എന്തെങ്കിലും പഠിക്കുവാൻ കഴിയുമെന്ന വിചാരത്തോടെ, വിനയാന്വിതനായിട്ടാണ് ഞാൻ വന്നിരിക്കുന്നത്. ശ്രീ ശങ്കരൻെറ വേദാന്തദശനത്തെപ്പററിയോ പരമഹംസദേവൻെറ തൽസംബന്ധമായ വിശദീകരണങ്ങളെപ്പററിയോ ആഴത്തിലുള്ള എന്തെ

---

കുന്നതു് ഈ വിധമാണ്: ''ദീയതേ പരശിവൈക്യഭാവനാ ക്ഷീയതേ സകലപാപസഞ്ചയം.''

ദേവ്യുപാസനയിൽ ദേവിതന്നെയാണ് പരബ്രഹ്മസ്വരൂപിണി. മഹാദേവിയെ മഹാകാളീ, മഹാലക്ഷ്മീ, മഹാസരസ്വതീ എന്നീ വിധത്തിൽ ഉപാസിക്കുന്ന ക്രമം സപ്തശതിയിൽ പറയുന്നു. അല്ലാതെയും കാളീ, താരാ, ഷോഡശീ, ഭുവനേശ്വരീ, ഛിന്നമസ്താ, ഭൈരവീ, ധൂമാവതീ, ബഗളാ, മാതംഗീ, കമലാ എന്നീ ദശമഹാവിദ്യകളായും പൂജിക്കുന്ന ക്രമമുണ്ട്. സാധകൻെറ പക്വതയും സംസ്കാരവും അഹതയും ആഗ്രഹവും അനുസരിച്ച ചെയ്യുന്ന ദേവീപൂജ ഏതു രൂപത്തിലായാലും അനുരൂപമായ ഫലം നൽകുമെന്നാണ് ആഗമസിദ്ധാന്തം. ശാക്തസിദ്ധാന്തത്തിൽ ജന്മഗുരു, വിദ്യാഗുരു, ദീക്ഷാഗുരു, പൂണ്ണാഭിഷേകഗുരു എന്നിപ്രകാരം നാലുതരം ഗുരുക്കന്മാർ ഒന്നോ ഒന്നിലധികമോ വ്യക്തികൾവഴി ഉണ്ടായിരിക്കേണ്ട ആവശ്യകത പ്രതിപാദിക്കുന്നുണ്ട്. ഇതു് അത്യന്തം വിശാലമായ ഒരു മതമാണ്. ജാതി, വണ്ണം, ആശ്രമം, വയസ്സ്, സ്ത്രീപുരുഷഭേദം മുതലായവ നോക്കാതെ ശ്രദ്ധയും ഭക്തിയും അത്ഥിത്വവും ഉള്ള ഏവക്കും ദേവീപൂജ വിധിക്കപ്പെട്ടിരിക്കുന്നു. എന്നു മാത്രമല്ല അശക്തിയോ അജ്ഞാനമോ മൂലം വരുന്ന വീഴ്ചകളും സമൂലനാശകമല്ല. അഭക്തി, അല്പഭക്തി, സാമഗ്രീലോപം ഇവയെല്ലാം, വഴിവിടാതെ നിരന്തരം പ്രയത്നിക്കുന്നവനെ, പൂണ്ണഭക്തിയിലേയ്ക്കു നയിക്കുകതന്നെ ചെയ്യും എന്നു പ്രത്യേകിച്ച് ആഗമം ബോധിപ്പിക്കുന്നുമുണ്ട്. എല്ലാ മതങ്ങളും ഒരേ ലക്ഷ്യത്തിലേയ്ക്കു കൊണ്ടുപോകുന്നു എന്നുള്ള ശ്രീരാമകൃഷ്ണദേവൻെറ ദിവ്യോപദേശം ആഗമസാരമാണ്.

ദേവീവിഷ്ണുശിവാദീനാം ഏകത്വം പരിചിന്തയേത്
ഭേദകൃത് നരകം യാതി രൗരവം നാത്ര സംശയഃ.

മുണ്ഡമാലാതന്ത്രത്തിലെ ഈ വചനം സവ്വമതസാമഞ്ജസ്യത്തെ വിവക്ഷിക്കുന്നു. അതുതന്നെയാണ് മഹാസമന്വയാചായ്യനായ ശ്രീരാമകൃഷ്ണദേവനെ അടുത്തകാലത്തു് ഈ മാഗ്ഗത്തിലെ അഗ്രനായകനാക്കിത്തീത്തിട്ടുള്ളതും.

ങ്കിലും പഠനം നടത്തിയിട്ടുണ്ടെന്ന് അവകാശപ്പെടാൻ എനിക്കാവില്ല. എന്നിരുന്നാലും ഒരു വിധം യാഥാസ്ഥിതികമെന്നു പറയാവുന്ന ഒരു കുടുംബത്തിൽ ജനിക്കുക നിമിത്തം, കുട്ടിക്കാലം മുതൽക്കേ മാതാപിതാക്കളിൽനിന്ന് ഹൈന്ദവ ചിന്താവിശ്വാസങ്ങളിലെ മൗലിക കാര്യങ്ങളെ ഞാൻ മനസ്സിലാക്കിയിരുന്നു. പിൽക്കാലജീവിതത്തിലും, ഹിന്ദുമതത്തിലെ ആദ്ധ്യാത്മികവും ദാർശനികവുമായ ചിന്താസരണികളെ ഞാൻ താല്പര്യപൂർവ്വം പഠനവിഷയമാക്കിയിട്ടുണ്ട്. എന്നാൽ അവയെ കുറിച്ച് ആഴത്തിലുള്ള പഠനമൊന്നും നടത്താൻ എനിക്കു സാധിച്ചിട്ടില്ല. അനേകകൊല്ലങ്ങളായി, ആധുനികപ്രകൃതിവിജ്ഞാനപരമായ ആശയങ്ങളിലും വളരെ തല്പരനായിത്തീരുകകാരണം, ആദ്ധ്യാത്മികഗ്രന്ഥങ്ങളോടൊപ്പം തുല്ല്യതാല്പര്യത്തോടെ ആ വക ഗ്രന്ഥങ്ങളും ഞാൻ വായിക്കുന്നുണ്ട്.

പാശ്ചാത്യലോകത്ത് 19–ാം നൂററാണ്ടിലുണ്ടായ ശാസ്ത്രപുരോഗതി ശാസ്ത്രീയവും മതപരവുമായ ചിന്താഗതികൾ തമ്മിൽ ഒരു ഏററുമുട്ടലിനുതന്നെ ഇടയാക്കി. ഡാർവിന്റെ പരിണാമസിദ്ധാന്തവും ഊർജ്ജതന്ത്രത്തിലെ കണ്ടുപിടുത്തങ്ങളും മതവിശ്വാസത്തിന്റെ അടിവേരുകളിൽ ഏല്പിക്കപ്പെട്ട കടുത്ത ആഘാതങ്ങളായി ഗണിക്കപ്പെട്ടു. ശാസ്ത്രം അതിരുകടന്ന അഹംഭാവത്തിമിർപ്പോടെ മതവിശ്വാസങ്ങളുടെ സാക്ഷാൽ അടിത്തറതന്നെ ഇളക്കിമറിക്കുമോ എന്നു തോന്നി. എന്നാൽ, 20–ാം നൂററാണ്ടിലെ ശാസ്ത്രവളർച്ചയുടെ ഫലമായി കൂടുതൽ കണ്ടുപിടുത്തങ്ങൾ സംഭവിച്ചപ്പോൾ സയൻസിന്ന് ഒരു നൂതനവിനയം കൈവരാൻ തുടങ്ങി. എന്തിനെക്കുറിച്ചും അപ്രമാദിതജ്ഞാനമാണു തങ്ങളുടേതെന്ന മുഷ്ക് പ്രകൃതിശാസ്ത്രജ്ഞന്മാർ ഉപേക്ഷിച്ചു. കാരണത്തിൽനിന്നു കാര്യത്തിലേയ്ക്കും മറിച്ചും യുക്തിചിന്ത ചെയ്ത് പ്രകൃതിപ്രതിഭാസങ്ങളുടെ പിന്നിലേക്ക് ഒട്ടേറെ ദൂരം പോകാൻ അവൎക്കു സാധിച്ചുവെങ്കിലും അന്തിമകാരണം പിടികിട്ടാതെ അവശേഷിക്കുകയാണ്. ഇതത്രേ ഏററവും ഒടുവിൽവരെയുള്ള കണ്ടുപിടുത്തങ്ങൾ വെളിപ്പെടുത്തുന്ന നില.

അണുവിനെ ഭേദിക്കാൻ അവൎക്കു കഴിഞ്ഞു; 'ജീൻകളെ' (genes) നിർമ്മിച്ചെടുക്കാൻ അവൎക്കു സാധിച്ചു. എന്നാൽ, ഏററവും ചെറുതായ ഈ അണുവിനെ പിളൎക്കുമ്പോൾ, അത് ഇത്ര വമ്പിച്ച ഊർജ്ജത്തെ പ്രസരിപ്പിക്കുന്നതെന്തുകൊണ്ടെന്നോ അണുമാത്രസ്വരൂപികളായ 'ജീൻ'കൾ മനുഷ്യസ്വഭാവാംശങ്ങളെ പരമ്പരയാ സംക്രമിപ്പിക്കുന്നതെങ്ങനെയെന്നോ വിശദീകരിക്കാൻ അന്തിമവിശകലനംകൊണ്ടും അവൎക്കു സാധിച്ചിട്ടില്ല. തങ്ങളുടെ മഹത്തമമായ കണ്ടുപിടുത്തങ്ങൾപോലും, കൂടിയാൽ സംഭവങ്ങളുടെ കേവല വിവരണം മാത്രമാണെന്നും ശരിയായ വിശദീകരണമല്ലെന്നും പ്രകൃതിശാസ്ത്രജ്ഞന്മാർ ഇപ്പോൾ മനസ്സിലാക്കിത്തുടങ്ങിയിരിക്കുന്നു. ഭൌതികലോകത്തിലെ കാര്യകാരണബന്ധത്തെപ്പററിയുള്ള തത്ത്വശാസ്ത്രത്തോട് ശരിക്കും ഇണങ്ങിപ്പോകാത്ത എന്തിനേയും പാടെ അവഗണിക്കുകയെന്ന പ്രകൃതിശാസ്ത്രപ്രവണതയ്ക്കും ഇപ്പോൾ മാററം വന്നിട്ടുണ്ട്. അതായത് കൂടുതൽ കൂടുതൽ ശാസ്ത്രജ്ഞന്മാർ ഇക്കാലത്ത് അസാധാരണമെന്നോ ഇന്ദ്രിയാതീതമെന്നോ പറയപ്പെടുന്ന പ്രതിഭാസങ്ങളെക്കുറിച്ച് പഠനങ്ങളും ഗവേഷണങ്ങളും നടത്തിവരുന്നു.

എല്ലാത്തിനും ഉപരിയായി, ആധുനികകാലത്തെ ശാസ്ത്രീയകണ്ടുപിടുത്തങ്ങൾ മതപരമായ ആശയങ്ങളിൽ, വിശേഷിച്ചു വേദാന്താശയങ്ങളിൽ വിശ്വാസം ഉറപ്പിക്കാൻ സഹായിച്ചിട്ടുണ്ടെന്നുള്ളത് സംശയാതീതമാണ്. എങ്ങനെയെന്നാൽ, അനന്തവൈവിധ്യമാൎന്ന പ്രകൃതിയിലെ വസ്തുക്കളുടേയും പ്രതിഭാസങ്ങളുടേയും സൂക്ഷ്മാംശങ്ങളെ പരിശോധിച്ച്, അന്തിമാപഗ്രഥനത്തിൽ ഭൌതികപ്രപഞ്ചം ശക്തിതരംഗങ്ങളുടെ അഥവാ ഊർജ്ജത്തിന്റെ ഒരു വിളയാട്ടം മാത്രമാണെന്നും സമസ്തപ്രതിഭാസങ്ങൾക്കും കൂടി അടിസ്ഥാനപരമായ ഒരു ഏകത്വമുണ്ടെന്നും കണ്ടെത്തിയിരിക്കയാണ്. ഒരേ അധിഷ്ഠാനവസ്തുവിന്റെ രണ്ടു ഭിന്നരൂപങ്ങൾ മാത്രമാണു ദ്രവ്യവും ഊർജ്ജവും എന്നു കണ്ടിരിക്കുന്നു. ശാസ്ത്രീയമായി നിഷ്കൃഷ്ടമായ അപഗ്രഥനത്തിലൂടെ ഈ നിഗമനത്തിലെത്താൻ സയൻസിനു ഇരുനൂറിൽപരം വൎഷങ്ങൾ വേണ്ടിവന്നു. വേദാന്തവും മററ് ഉന്നതമതതത്ത്വശാസ്ത്രങ്ങളും ചെയ്യുന്നതുപോലെ, ഈ അടിസ്ഥാനഊർജ്ജത്തെ ഈശ്വരനെന്നോ ബ്രഹ്മമെന്നോ ആത്മാവെന്നോ മററോ വിളിക്കാൻ പ്രകൃതിശാസ്ത്രജ്ഞ

ന്മാർക്ക് ഇപ്പോഴും സങ്കോചമാണ്. ശാസ്ത്രജ്ഞന്മാരുടെ അഭിമാനാസ്പദമായ യുക്തിയെന്ന ആയുധം ഫലപ്രദമാകാത്ത ചില മേഖലകളുണ്ടെന്നു അവൎക്കിപ്പോൾ ബോധ്യമായിട്ടുണ്ടെന്നും ഞാൻ വിശ്വസിക്കുന്നു.

ഈ നിഗമനത്തിലെത്താൻ സയൻസിനു് അനേകനൂററാണ്ടുകൾ വേണ്ടിവന്നു. എന്നാൽ, ഇന്ദ്രിയാതീതജ്ഞാനംവഴി നമ്മുടെ പുരാതന ഋഷിമാർ കണ്ടുപിടിച്ച തത്വങ്ങൾ ഉൾക്കൊള്ളുന്ന വേദാന്തശാസ്ത്രം പണ്ടേ വെളിപ്പെടുത്തിയിട്ടുണ്ട്, മഹത്തമസത്യങ്ങൾ സമ്പൂൎണ്ണ അപ്പിതജീവിതം നയിക്കുന്ന സാത്വികന്മാരുടെ ഏകാഗ്രധ്യാനനിരതമായ അന്തഃകരണങ്ങളിൽ മാത്രമേ ഗോചരമാകുകയുള്ളുവെന്നു്. ഈ സത്യങ്ങൾ, ബാഹ്യങ്ങളായ ഭൗതികവസ്തുക്കളെ അപഗ്രഥിക്കുന്നതിലൂടെയല്ല. അവനവന്റെ ഉള്ളിലേയ്ക്കു് ആഴത്തിൽ നോട്ടം കേന്ദ്രീകരിക്കുന്നതിലൂടെയാണ് വെളിപ്പെടുന്നതു്; കാരണം, അദ്വൈതദൎശനമനുസരിച്ചു് ബ്രഹ്മവും അന്തരാത്മാവും ഭിന്നവസ്തുക്കളല്ല. ഈ അദ്വൈതദൎശനത്തിന്റെ ഏററവും വലിയ ഉപപാദകനും വ്യാഖ്യാതാവുമായിരുന്നല്ലോ ശ്രീശങ്കരൻ. അദ്വൈതസാക്ഷാൽകാരത്തിലേയ്ക്കു് നയിക്കുന്ന മാൎഗ്ഗങ്ങൾ മനുഷ്യരുടെ പ്രകൃതിഭേദമനുസരിച്ചു് പലതാവാം. എന്നാൽ എല്ലാവക്കും അന്തിമലക്ഷ്യം ഒന്നുതന്നെ. തന്റെ ഹ്രസ്വമായ ലോകജീവിതത്തിനിടയിൽ ഈ സത്യം അനുഭവപ്പെടുത്തുകയും കിടയററ ഭാഷയിൽ അതിനെ ലോകക്കുവേണ്ടി ഉപപാദിക്കുകയും ചെയ്തതിലാണ് ശ്രീശങ്കരന്റെ മഹത്വം നിലകൊള്ളുന്നതു്. ശ്രീരാമകൃഷ്ണപരമഹംസനേയും സ്വാമി വിവേകാനന്ദനേയും പോലുള്ള മററു സിദ്ധപുരുഷന്മാരും ഇതേ ആശയത്തെ അവരവരുടെ സ്വന്തരീതിയിൽ പ്രഖ്യാപിച്ചു. ബ്രഹ്മമെന്നോ ആത്മാവെന്നോ അറിയപ്പെടുന്ന, പ്രകൃതിനാനാത്വങ്ങളുടെ പിന്നിലെ ഈ ഏകസത്തയത്രേ വേദാന്തത്തിന്റെയും മറെറല്ലാ മതങ്ങളുടേയും പ്രമുഖപ്രബോധനവിഷയം. ആധുനികസയൻസിന്റെ സ്ഥിരീകരണം ആവശ്യമില്ലാതെ തന്നെ ഈ സത്യങ്ങൾ സ്വന്തകാലിൽ ഉറച്ചു നിൽക്കാൻ കെല്പുള്ളവയാണ്. എന്നാൽ, സയൻസിന്റെ കാഴ്ചപ്പാടിനെ തടസ്സപ്പെടുത്തിയിരുന്ന നയനാവരണങ്ങൾ നീക്കം ചെയ്യപ്പെട്ടതും, അങ്ങനെ നമ്മുടെ 'പൂൎവ്വരാമഋഷീന്ദ്രന്മാർ' തങ്ങളുടെ വിശുദ്ധജീവിതംകൊണ്ടും ഏകാഗ്രധ്യാനംകൊണ്ടും വികസിപ്പിച്ച, അവരുടെ അദ്ധ്യാത്മ അന്തർദൃഷ്ടിമുഖേന പണ്ടേ കണ്ടെത്തിയ, പ്രപഞ്ചസ്വരൂപത്തെ സംബന്ധിച്ച കാഴ്ചപ്പാടിനോടു് ശാസ്ത്രജ്ഞന്മാർ കൂടുതൽ യോജിച്ചുവരാൻ സംഗതിയായതും ഒരു വിധത്തിൽ നന്നായി. ഈ ഏകത്വബോധം ശരിക്കും ഉറച്ചുകിട്ടിയാൽ, നമ്മുടെ പെരുമാററത്തിലും അതു പ്രതിഫലിക്കാതിരിക്കയില്ല; എല്ലാ ജീവജാലങ്ങളും ഈശ്വരന്റെ അഭിവ്യക്തികളെന്നു മനസ്സിലാക്കി തദനുസാരം നാം അവരോടു പെരുമാറാൻ ശീലിക്കും.

വേദാന്തശാസ്ത്രത്തിന്റെ ഈ മഹത്തായ ആദ്ധ്യാത്മികപൈതൃകമുണ്ടെങ്കിലും, ഇക്കാലത്തെ നമ്മുടെ ജീവിതം കൂടുതൽ കൂടുതൽ ഭൗതികതയിലാണ്ടുപോവുകയാണ്. ജനതയ്ക്കു്, പ്രത്യേകിച്ചും അതിലെ ദുർബലവിഭാഗങ്ങൾക്കു് ഏററവും കുറഞ്ഞ ആവശ്യങ്ങളായി ഗണിയ്ക്കപ്പെടേണ്ട ജീവിതസൌകൎയ്യങ്ങളെങ്കിലും – അതായതു് ഭക്ഷണവും വസ്ത്രവും പാൎപ്പിടവുമെങ്കിലും.—നൽകാനുള്ള നമ്മുടെ ശ്രമം വിജയിക്കുന്നിടത്തോളം അതു് പ്രോത്സാഹനാൎഹമായ ഉൽകൃഷ്ടസേവനകൎമ്മം തന്നെ. എന്നാൽ, ഒരളവിനപ്പുറം ഭൗതികസാമഗ്രികൾ കൂട്ടിവെയ്ക്കുന്നതു് മനുഷ്യക്ഷേമസംവൎദ്ധകമല്ല. അതിനാൽ, എല്ലാ കാൎയ്യങ്ങളിലും മിതത്വം ഉണ്ടായിരിക്കണം. നമ്മുടെ ആദ്ധ്യാത്മികപാരമ്പര്യം ധനം കൂട്ടിവെയ്ക്കുന്നതു് ഒരു ശ്രേഷ്ഠകാൎയ്യമായി പരിഗണിക്കുന്നില്ല. നാം നമ്മുടെ ആദ്ധ്യാത്മികപൈതൃകത്തോടു് കൂറുള്ളവരായിരിക്കുന്നിടത്തോളംകാലം, എല്ലാ ജീവജാലങ്ങളിലേയും യഥാൎത്ഥസത്ത ഒന്നുതന്നെയെന്ന അറിവു് നമുക്കു ശരിക്കും ഉണ്ടായിരിക്കുന്നിടത്തോളംകാലം, സമഷ്ടിക്ഷേമത്തിനുതകുമാറു് നമ്മുടെ പ്രവൎത്തനങ്ങൾ രൂപപ്പെടുത്തുവാൻ അതു നമ്മെ പ്രേരിപ്പിക്കാതെ തരമില്ല. നമ്മുടെ പ്രവൎത്തനങ്ങളെല്ലാം അത്തരം പ്രേരണയ്ക്കധീനമായിത്തീരട്ടെ എന്ന പ്രാൎത്ഥനയോടും തീരുമെന്ന പ്രത്യാശയോടുംകൂടി ഞാനവസാനിപ്പിക്കുന്നു.

[വിവൎത്തനം: സി. ജി. എൻ. പിള്ള.]

# ഭക്തമീര

പ്രവ്രാജിക അജയാപ്രാണാ

വന്ദേ മുകുന്ദമരവിന്ദദളായതാക്ഷം
കുന്ദേന്ദുശംഖദശനം ശിശുഗോപവേഷം
ഇന്ദ്രാദിദേവഗണവന്ദിതപാദപീഠം
വൃന്ദാവനാലയമഹം വസുദേവസൂനം.

''ഇവക്കെന്താണ് എത്ര പറഞ്ഞിട്ടും മനസ്സിലാവാത്തത്? എന്തൊരു ഭംഗിയാണ് ആ വരനെ കാണാൻ! എല്ലാ പെൺകുട്ടികൾക്കും ഇതുപോലെ ഒരു വരനെ കിട്ടുമെന്ന് ദാസി പറയുന്നുണ്ടല്ലൊ. എനിക്കിപ്പൊത്തന്നെ വേണം നല്ലൊരു വരനെ, കിട്ടാതെ ഞാൻ സമ്മതിക്കില്ല.'' കുട്ടി പിടിച്ച വാശി വിടുന്നില്ല. താഴെ വഴിയിൽക്കൂടി കടന്നുപോയ വിവാഹഘോഷയാത്രയിലെ സർവ്വാലങ്കാരവിഭൂഷിതനായ യുവാവിനെപ്പോലെ ഒരു വരനെ തനിക്കിപ്പോൾ ത്തന്നെ കിട്ടിയേ തീരു എന്നാണ് അഞ്ചു വയസ്സായ ബാലികയുടെ ശാഠ്യം. നല്ല വരനെ പെട്ടെന്നൊന്നും കിട്ടില്ല, അവൾക്ക് ഇതിലും എത്രയോ സുന്ദരനായൊരു വരനെ തങ്ങളുടനെ തേടിപ്പിടിച്ചു കൊണ്ടുതരാം എന്നൊക്കെ പലതും പറഞ്ഞുനോക്കി, എവിടെ! കുട്ടിയുടെ ചെവിയിൽ ഇതു വല്ലതും കയറിയാലല്ലെ വേണ്ടു. അവളൊരേ ഒരു പിടിവാശി. മുത്തച്ഛനായ ദൂദാജി നിസ്സഹായനായി നോക്കി നിന്നതേയുള്ളൂ. അഞ്ചുവർഷം മുമ്പ് തൻെറ പുത്രൻ രതസിംഹൻെറ മരണത്തെത്തുടർന്ന് താമസംവിനാ പരലോകം പ്രാപിച്ച പുത്രവധു ഒരു പിഞ്ചു പൈതലായി തൻെറ കയ്യിലേല്പിച്ചുപോയ മീരാബായിയെ അത്യധികം വാത്സല്യത്തോടെ വൃദ്ധൻ വളർത്തിക്കൊണ്ടുവരികയാണ്. ലാളന അതിരുകടന്നുപോയതിൻെറ ലക്ഷണമാണ് അസ്ഥാനത്തുള്ള ഈ ദുർവ്വാശി എന്നോർത്ത് ദൂദാജി ദുഃഖിച്ചുനിന്നു. പെട്ടെന്നാണ് മുത്തശ്ശിക്കൊരു ബുദ്ധി തോന്നിയത്. അവർ ഓമനക്കുഞ്ഞിനെ വാരിയെടുത്ത് പൂജാമുറിയിലേക്കോടി. അല്പദിവസം മുമ്പുമാത്രം ഒരു സന്ന്യാസി മീരക്കുട്ടിക്ക് സമ്മാനമായി കൊടുത്ത മുരളീധാരിയുടെ സുന്ദരവിഗ്രഹം അവിടെ ഇരിപ്പുണ്ട്. അതിനെ ചൂണ്ടിക്കാണിച്ചുകൊണ്ട് ഹൻസ്ബാ പറഞ്ഞു: ''മീരമോളെ, നീയെന്തിനാണീ വെറുതെ മുറവിളി കൂട്ടുന്നത്? ദാ, നോക്കു, അതാ നില്ക്കുന്ന നിൻെറ വരൻ മോഹനക്കുട്ടൻ ഗിരിധരലാൽ, നിൻെറ സ്വന്തം വരൻതന്നെ.'' കുട്ടിയുടെ കരച്ചിൽ പെട്ടെന്ന് നിന്നു. അവൾ കണ്ണുനീർ തുടച്ച് ഒന്നു നോക്കി, തിടുക്കത്തിൽ മുത്തശ്ശിയുടെ മടിയിൽനിന്നു കിഴിഞ്ഞിറങ്ങി ഓടി പീഠത്തിനടുത്തെത്തി. ശ്രീകൃഷ്ണവിഗ്രഹത്തിൻെറ പാദങ്ങളെ കെട്ടിപ്പുണർന്നുകൊണ്ട് അവൾ പിറുപിറുത്തു: ''ഗിരിധാരീ, നന്ദലാൽ, എൻേറതാണെന്നോ! ഈ മീരയുടെ സ്വന്തമാണു മുരളീധരനെന്നോ! ഹൊ!'' കുട്ടിയുടെ ചാപല്യം കണ്ടിട്ട് മുത്തശ്ശിയും മററുള്ളവരും പൊട്ടിച്ചിരിച്ചു. നല്ല തമാശതന്നെ!

മീരയ്ക്ക്, പക്ഷെ, ഇതു് ചിരിക്കാനുള്ള കാര്യമല്ല. സുസ്മേരവദനനായി, കാലൊന്ന് പിണച്ചുവച്ച്, പീതാംബരം അരയിൽ ചുററി, ചുണ്ടുകളോടു ചേർത്തുപിടിച്ച പുല്ലാംകുഴലിൻെറ പൊള്ളയായ ഹൃദയാന്തർഭാഗത്തേയ്ക്ക് ആത്മരാഗം ഓതിക്കൊടുത്തുകൊണ്ട്, ഭക്തമനസ്സുകളിലേയ്ക്ക് ആനന്ദാമൃതം വാരിവിതറി മോഹനത്തിടമ്പായി നിലകൊള്ളുന്ന നീലമേഘശ്യാമളനെ അവൾ വീണ്ടും വീണ്ടും പുണർന്നു, പ്രണമിച്ചു, താലോലിച്ചു. ഇതു് വെറും ബാലലീലയാണോ? വൈഷ്ണവഭക്തനായ ദൂദാജിയുടെ കണ്ണുകളിൽ ആനന്ദാശ്രു പൊടിഞ്ഞു. ''കൃഷ്ണാ, അടിയൻ എത്ര കാലമായി അങ്ങയെ ഭജിക്കുന്നു? ഈ പിഞ്ചുപൈതലിന് ഞൊടിയിടയിൽ ലഭിച്ച ഈ കുളുർമ്മയും ആനന്ദാനുഗ്രഹവും എനിക്ക് സ്വപ്നത്തിൽപോലും തന്നരുളാൻ അങ്ങിതുവരെ കനിഞ്ഞില്ല.'' ആ വൃദ്ധൻെറ ഹൃദയം കേണു.

വലിയൊരു പ്രശ്നത്തിന് പരിഹാരം കാണുന്നതിന്നു് തൽക്കാലത്തേയ്ക്ക് ഒരു കുറുക്കുവഴി

യെന്ന മട്ടിലാണ് ഈ സംഭവം നടന്നതെങ്കിലും മേവാഡിൻെറ ചരിത്രത്തിൽ, അല്ല, ലോകചരിത്രത്തിൽത്തന്നെ ഒരു സുവർണ്ണകഥ തുന്നിച്ചേർക്കുന്നതിനുള്ള ഒരു നാന്ദി മാത്രമായിരുന്നു ഇതു് എന്നു് അന്നാരും അറിഞ്ഞില്ല. ദൂദാജിക്കു് രണ്ടു പുത്രന്മാരുണ്ടായിരുന്നു — വീരസിംഹനും രത്നസിംഹനും. രണ്ടുപേരും മുഗളരുമായുള്ള യുദ്ധത്തിൽ വീരമൃത്യു അടഞ്ഞു. വീരസിംഹൻെറ പുത്രനായ ജയമല്ലൻ വളർന്നു് വലുതായതു് മാതുലഗേഹത്തിലായിരുന്നു, രത്നസിംഹൻെറ പുത്രി മീര മുത്തച്ഛൻെറ മടിത്തട്ടിലും. വൃദ്ധൻെറ ആശാകേന്ദ്രവും ജീവനാഡിയുമായിരുന്നു മോഹനരൂപിണിയായ ഈ കൊച്ചുകുമാരി.

താൻ ഗിരിധാരിയുടെ ഇഷ്ടതോഴിയാണെന്നു തന്നെ മീര സ്വയം സങ്കല്പിച്ചു. ബാല്യസഹജമായ കളികളിലൊന്നും അവൾക്കു് താല്പര്യമില്ലാതായി. രാപ്പകൽ ശ്രീകോവിലിന്നകത്തു തന്നെ. മുരളീമോഹനൻെറ പരിലാളനയും പൂജാശുശ്രൂഷകളും മാത്രം. അത്ഭുതമെന്നു പറയട്ടെ, ബാലികയുടെ മുഖത്തുനിന്നു് അനായാസേന സുന്ദരമോഹനപദങ്ങൾ കോർത്തിണക്കിയ ഗാനാവലികൾ — ഗിരിധാരിലാലിൻെറ സ്തുതിഗീതങ്ങൾ — ഉതിർന്നു വീഴുന്നതു കണ്ടിട്ടു് എല്ലാവരും അത്ഭുതപ്പെട്ടു. നല്ല ഭാവഭംഗി വഴിയുന്ന ശബ്ദങ്ങൾ ഒന്നിനോടൊന്നു് എത്ര സുന്ദരമാംവണ്ണം കോർത്തിണങ്ങിയാണു് പുറത്തുവരുന്നതു്! കീർത്തനാലാപത്തോടൊപ്പം അവൾ അതിമനോഹരമായി നൃത്തം ചവിട്ടുകയും ചെയ്യും. ഇതൊക്കെ എവിടെനിന്നു പഠിച്ചു ഈ കുട്ടി! ചിലപ്പോൾ മററാരുടേയോ നൃത്തത്തിനൊപ്പിച്ചു് താളലയത്തോടുകൂടി പാടിയാടുന്നതു കാണാം. കാണികൾക്കു വെറും ശിലയെന്നു തോന്നിയാലും ആ കൃഷ്ണവിഗ്രഹം അവളുടെ മുമ്പിൽ ജീവൻ കൊള്ളും. അവളുടെ ഗാനമാധുരിക്കൊത്തു് ചിലമ്പൊലി കേൾപ്പിച്ചുകൊണ്ടു് മായാമാധവനും സാവധാനം മോഹനനടനം ചെയ്യാറുണ്ടു്. മററു ചിലപ്പോൾ ആ മുരളിയിൽനിന്നൊഴുകി അലകളടിച്ചുതിരുന്ന ഗാനത്തിനൊപ്പം അവളും ചുവടുവെയ്ക്കും. ഇങ്ങനെ ദിവസങ്ങൾ ഒന്നിനുപിറകെ ഒന്നായി നീങ്ങിമറഞ്ഞു. മാസങ്ങൾ വർഷങ്ങളായി. മീരയുടെ ശരീരം വളർന്നു പതിനഞ്ചാണ്ടുകൾ കടന്നുവന്നതോടെ അവളുടെ ജീവനും മനസ്സും ഗിരിധാരിയുമായി ഇഴുകിച്ചേർന്നില്ലാതായിക്കഴിഞ്ഞിരുന്നു.

യൌവനത്തിലേയ്ക്കു് എത്തിനോക്കി നിൽക്കുന്ന മീര അതീവ സുന്ദരിയായിരുന്നു. ലോകാചാരമനുസരിച്ചു് ഇവളെ തക്കതായ ഒരു യുവരാജപുത്രൻെറ കയ്യിൽ സമർപ്പിച്ചാൽ മാത്രമേ ദൂദാജിയുടെ കടമ തീരുകയുള്ളു. ബുദ്ധിമതിയെങ്കിലും ഈ ബാലിക ഒരു കൊച്ചുവിഡ്ഢിയെപ്പോലെ, താൻ ശ്രീകൃഷ്ണനെ വിവാഹംചെയ്തു കഴിഞ്ഞു, ഇനി വേറെ ആരേയും വിവാഹം കഴിക്കാൻ തനിക്കു സാദ്ധ്യമല്ല എന്നു് ശാഠ്യം പിടിക്കുന്നതു കണ്ടിട്ടാണു് വൃദ്ധൻ വിഷമത്തിലായതു്. അങ്ങനെയിരിക്കെ, ഒരു ദിവസം മീരാബായി സഖികളുമൊത്തു് പൂജാസാമഗ്രികളുമായി ദേവദർശനാർത്ഥം നഗരപ്രാന്തത്തിലുള്ള പഴയ ശ്രീകൃഷ്ണക്ഷേത്രത്തിലെത്തി. പതിവിൻപടി പൂജയെല്ലാം അവസാനിപ്പിച്ചു് മീര ധ്യാനത്തിലമർന്നു. സഖികൾ ഈണത്തിൽ ശ്രീകൃഷ്ണസങ്കീർത്തനങ്ങളാലപിക്കാനും തുടങ്ങി. അപ്പോഴേയ്ക്കും എങ്ങുനിന്നോ ഒരു വന്യമൃഗം അവിടെ വന്നു കയറി. പേടിച്ചരണ്ട സഖിമാർ ഉറക്കെ നിലവിളിച്ചപ്പോൾ മീര കണ്ണുതുറന്നു. ആ ഭീകരജന്തുവിനെക്കണ്ടു് അവളും ഭയന്നു. എന്തു ചെയ്യേണ്ടു എന്നറിയാതെ വിഷമിച്ചുനില്ക്കെ, പെട്ടെന്നു് രണ്ടു കൂരമ്പുകൾ ഒരേ സമയം പാഞ്ഞുവന്നു തറച്ചു് ആ ഹിംസ്രജന്തു താഴെ വീണു് പിടഞ്ഞു ചത്തു. ആശ്വാസത്തോടെ പുറത്തുവന്ന മീര കണ്ടതു് രണ്ടു രാജപുത്രവീരരെ ആണു്. അതിലൊരാൾ മാതുലഗൃഹത്തിൽനിന്നു് നാട്ടിലേയ്ക്കു് വരുന്ന തൻെറ സഹോദരൻ ജയമല്ലനാണെന്നു കണ്ടപ്പോൾ മീരയ്ക്കുണ്ടായ സന്തോഷത്തിനു് അതിരില്ല. മററെ യുവാവു് മേവാഡിലെ യുവരാജാവു് ഭോജരാജനായിരുന്നു. രാജകുമാരനും മീരയും പ്രഥമദർശനത്തിൽത്തന്നെ പരസ്പരം ആകൃഷ്ടരായി.

അന്തഃപുരത്തിൽ തിരിച്ചെത്തിയ മീരയുടെ ഹൃദയം കൊടുങ്കാററിലകപ്പെട്ട ഒരു കൊച്ചുതോണിപോലെ കിടന്നുഴറാൻ തുടങ്ങി. ഓർമ്മ വെച്ചകാലംമുതൽ തൻെറ ഹൃദയത്തെ മുരളീഗോപാലൻെറ കാൽക്കൽ സമർപ്പിച്ചു് നിശ്ചിന്തയായി കഴിഞ്ഞുവന്ന തൻെറ ഉള്ളിലേയ്ക്കു് ഇന്നിതാ ഒരു പുതുമുഖം കടന്നുവന്നിരിക്കുന്നു. എത്രതന്നെ ശ്രമിച്ചിട്ടും ആ യുവകോമളൻെറ ആകാരസൌഷ്ഠവവും മോഹനവദനവും കൺമുമ്പിൽനിന്നു് മാറാൻ കൂട്ടാക്കുന്നില്ല. നിസ്സ

ഹായയായ അവരാ ദുഃഖാർത്തിയോടെ ശ്രീകോവിലിലേയ്ക്കോടി. നന്ദകുമാരന്റെ കാൽ മുറുകെ പിടിച്ചുകൊണ്ടു് അവളാവലാതികരം ചൊരിയാൻ തുടങ്ങി: ''പ്രഭോ, എന്താണിതു്? വൃന്ദാവനകൃഷ്ണാ, എന്തൊരു പരീക്ഷയാണിതു്? അവിടുത്തെ ചരണാരവിന്ദങ്ങളിൽ, എന്റെ ഗിരിധാരിലാൽ, അടിമകിടത്തിയതാണിവളെ – എന്നെന്നേയ്ക്കുമായി. എന്നിട്ടിന്നു് എന്തുദ്ദേശത്തിന്മേലാണു് ആ ചെറുപ്പക്കാരനെ എന്റെ മുമ്പിൽ കൊണ്ടുവന്നു നിർത്തിയതു്? അങ്ങേയ്ക്കു തന്നുകഴിഞ്ഞ ഹൃദയത്തിന്റെ ഒരംശം അദ്ദേഹമാവശ്യപ്പെടുന്നതു് കണ്ടില്ലേ? ഒന്നു പറയൂ, എന്തു പ്രാരബ്ധകർമ്മമാണിവളെ ഇട്ടു പീഡിപ്പിക്കുന്നതു്? എന്നെ കൈവിടല്ലേ, എന്റെ മുരളീമനോഹര, മീരയുടെ പ്രഭു അങ്ങല്ലാതെ വേറെ ആരുമല്ല.''

ചിത്തോറിൽനിന്നു് രാജദൂതൻ വന്നിരിക്കുന്നു മേവാഡു് രാജകുമാരൻ തന്റെ പൌത്രിയെ വിവാഹം ചെയ്യാനാഗ്രഹിക്കുന്നു എന്ന സന്ദേശവുമായി. ദൂദാജിയുടെ ഹൃദയം ആനന്ദംകൊണ്ടു് തുള്ളിച്ചാടി. അതെ, അല്ലെങ്കിലും തനിക്കാദ്യമേ അറിയാമായിരുന്നു തന്റെ ഈ സൌന്ദര്യത്തിടമ്പു് ഒരു കൊട്ടാരത്തിലെ മണിവിളക്കായി വിരിഞ്ഞു വിലസാനുള്ളതാണെന്നു്. വിവാഹം കെങ്കേമമായി. ചടങ്ങുകരംക്കിടയിൽ പ്രദക്ഷിണം വയ്ക്കുമ്പോരം മീര തന്റെ വൃന്ദാവനക്കണ്ണനേയും അവിടെ ഇരുത്തി. ഭഗവാനുമായുള്ള തന്റെ വിവാഹാഘോഷത്തിലെ ചടങ്ങുകളും കൂട്ടത്തിൽ നടക്കട്ടെ. മേവാഡു് രാജധാനിയിലെ അന്തേവാസികരം നവവധുവിന്റെ രൂപലാവണ്യം കണ്ടു് അന്തംവിട്ടുനിന്നുപോയി. ഒരു മനുഷ്യസ്ത്രീക്കു് ഇത്ര സൌന്ദര്യമോ? ദേവകന്യകമാരുടെ സൌന്ദര്യമാകമാനം വാരിക്കൂട്ടിയെടുത്തു് കുഴച്ചൊരുക്കി അത്യന്തം നിഷ്കർഷയോടെ ഏതോ ദിവ്യഹസ്തങ്ങരം കൈവിരുതോടെ കടഞ്ഞെടുത്തുതീർത്തതോ ഈ ഭൂലോകമഹാലക്ഷ്മി! അതേ, മഹാലക്ഷ്മിതന്നെ. അവരറിഞ്ഞില്ല സാക്ഷാൽ വൃന്ദാവനേശന്റെ പ്രേമഭാജനമാണു് അവിടെ കുടുംബറാണിയായി കാൽകുത്തിയിരിക്കുന്നതു് എന്നു്. ഇപ്പോളവൾക്കു് ബോധ്യംവന്നു എന്തുകൊണ്ടാണു് യുവരാജാവു് ഒരു വെറും വൈഷ്ണവന്റെ മകളെ പാണിഗ്രഹണം ചെയ്യണമെന്നു് പിടിവാശിയായി നിർബ്ബന്ധം പിടിച്ചതെന്നു്.

ക്രമേണ മീരാദേവി രാജകൊട്ടാരത്തിലെ ജീവിതത്തിനോടു് ഇഴുകിച്ചേർന്നു. പക്ഷെ ഭോജരാജന്റെ മനസ്സു് അധികനാരം കഴിയുംമുമ്പു് ഒരു വലിയ സങ്കടത്തിൽ ചെന്നുപെട്ടു. തന്റെ ഏതിഷ്ടത്തിനും ഏതു നേരത്തും മീര യാതൊരു മുറുമുറുപ്പും കൂടാതെ വഴങ്ങിക്കൊടുത്തിരുന്നു എങ്കിലും അവളുടെ ഹൃദയം തനിക്കു പിടിതരാതെ ദൂരെയെങ്ങോ ഒഴിഞ്ഞുമാറി നില്ക്കുന്നു എന്നൊരു തോന്നൽ. ആവേശത്തോടും പ്രേമപാരവശ്യത്തോടുംകൂടി അടുക്കുന്ന ഭോജരാജന്റെ കയ്യിൽ മീര ഒരു മരപ്പാവപോലെ കിടക്കും. തങ്ങരംക്കു് രണ്ടുപേർക്കുമിടയിൽ ഒരു മറ നില്പുണ്ടു്, അതിനപ്പുറത്തേയ്ക്കു് തനിക്കു പ്രവേശനമില്ല, അവിടം വളരെ കർശനമായി കാത്തുസൂക്ഷിക്കുകയാണു് മീര. രാത്രി മീരയുടെ പാദശുശ്രൂഷയേററു് ഉറക്കത്തിലേയ്ക്കു വഴുതിവീഴുന്ന രാജകുമാരൻ ഇടയ്ക്കുണർന്നാലും ഉണർന്നുപോയാൽ കാണാം മീര മുറിയിലില്ലെന്നു്. ഈ അനുഭവമുണ്ടായ ആദ്യദിവസം മീരയുടെ സ്വഭാവശുദ്ധിയിൽത്തന്നെ സംശയിച്ചുകൊണ്ടു് അദ്ദേഹം വാളുമെടുത്തു് മുറിക്കു പുറത്തിറങ്ങി. കൊട്ടാരത്തിലെല്ലായിടത്തും നടന്നു് കാണാതെ വിഷമിച്ചുനില്ക്കെ ശ്രീകോവിലിന്റെ ഭാഗത്തുനിന്നൊരു ശബ്ദം രാത്രിയുടെ നിശ്ശബ്ദതയെ തുളച്ചുനീങ്ങിയെത്തി. ങ്ഊം, മീരയുടെ ശബ്ദമാണിതു്! അദ്ദേഹം അങ്ങോട്ടു നടന്നു. അർദ്ധരാത്രിയിൽ അവളാരോടാണു് ഇത്ര വിഷാദച്ഛായ കലർന്ന സ്വരത്തിൽ കൊഞ്ചി സംസാരിക്കുന്നതു്! അദ്ദേഹം ശ്രദ്ധിച്ചു: ''പ്രഭോ! അവിടുന്നെന്തിനാണിങ്ങനെ എന്നെ ഇട്ടു കരക്കുന്നതു്? ഈ ദാസി എന്നെന്നും അവിടുത്തെ സ്വന്തമല്ലെ? നമുക്കു് രണ്ടുപേർക്കുമിടയിൽ, പാവം, ആ രാജപുത്രനെ എന്തിനു കൊണ്ടുവന്നുവിട്ടു? അങ്ങേയ്ക്കറിയാവുന്നതാണല്ലൊ അദ്ദേഹത്തെ തൃപ്തിപ്പെടുത്താൻ എന്നെക്കൊണ്ടാവില്ലെന്നു്. എത്രനാരം വേണം ഈ നരകയാതന ഞങ്ങരംക്കു രണ്ടുപേർക്കും? ഇതിനൊരറുതി വരുത്തിത്തന്നുകൂടെ? അങ്ങൊന്നു് കനിയില്ലെ ഈ ദാസിയിൽ?'' മീരയുടെ വാക്കുകരം മൂർച്ചയേറിയ കൂരമ്പുകരംപോലെ ഭോജരാജന്റെ ഹൃദയത്തിൽ ആഞ്ഞു തറച്ചു. അദ്ദേഹം ചാടി അറയിലെത്തിയപ്പോരം ക്ഷീണിച്ചു വിവശയായ മീര ശ്രീകൃഷ്ണന്റെ ബിംബത്തിന്റെ മുമ്പിൽ പ്രണമിച്ചു കിടക്കുകയാണു്. ''മീരാ''–മേഘ

ഗർജ്ജനംപോലെയുള്ള ശബ്ദം കേട്ട് മീര തല പൊക്കി. തനിക്കും ഗിരിധാരിക്കുമിടയിൽ രണ്ടു കാലടികൾ കണ്ട് അവൾ മേലോട്ടു നോക്കി. അഗ്നി വമിക്കുന്ന നോട്ടമാണ് ഭോജരാജൻ അവൾക്കു നൽകിയത്. ''മീരാ, നീ ഇത്രനേരം ആരോടാണീ പ്രേമസല്ലാപം നടത്തിയിരുന്നത്? അയാളെവിടെ പോയിമറഞ്ഞു. ഇവിടെയെങ്ങും കാണുന്നില്ലല്ലൊ!'' ചെറിയൊരു പുഞ്ചിരിയോടെ മീര എഴുന്നേററു. ''ഞാനിത്രനേരം സംസാരിച്ചിരുന്നത് എന്റെ കുട്ടിക്കാലത്തെ കളിത്തോഴനായ ഈ വൃന്ദാവനവിഹാരിയോടാണ്. ഞങ്ങളങ്ങനെ തമ്മിൽത്തമ്മിൽ പിണങ്ങാറും സംസാരിക്കാറുമുണ്ട്.'' ഭോജരാജന് തന്റെ കാതുകളെ വിശ്വസിക്കാൻ കഴിഞ്ഞില്ല. അദ്ദേഹം ചോദിച്ചു: ''എന്ത്? ഞാനെങ്ങനെ വിശ്വസിക്കാനാണത്! ഈ കൃഷ്ണനോടാണെന്നോ നീയിത്രനേരം വർത്തമാനം പറഞ്ഞത്!'' ''അതെ, അദ്ദേഹം എന്നോടു മറുപടിയും പറയും. ഞങ്ങൾക്കത് പണ്ടേയുള്ള പതിവാണ്. ആട്ടെ, നമുക്കിനി പോകാം, നേരം വെളുക്കാറായി,'' എന്നും പറഞ്ഞ് മീര ഭർത്താവിന്റെ കൈപിടിച്ച് വാതില്ക്കലേയ്ക്ക് നടന്നു. എങ്ങനേയോ കോപം കെട്ടടങ്ങിയ രാജകുമാരന് തോന്നി മീര പറയുന്നത് സത്യമാണെന്ന്. തന്റെ സംശയം വെറും ബാലിശമായിരുന്നു. അവൾ പരിശുദ്ധരിൽ പരിശുദ്ധയാണ്. ഒരു അനുസരണമുള്ള കുട്ടിയെപ്പോലെ അദ്ദേഹം കൂടെ നടന്നു. മുറിയുടെ വാതിൽക്കലെത്തിയപ്പോൾ രണ്ടുപേരും തിരിഞ്ഞുനോക്കി – മീര ആവലാതിനിറഞ്ഞ ഒരു വിടവാങ്ങൽ, ഭോജരാജൻ തന്റെ എതിരാളിയെ കണ്ടറിഞ്ഞ് രോഷമുറ്റുന്ന ഒരു പോർവിളിയും.

അതിൽപ്പിന്നെ എത്ര രാത്രികളിലാണ് പെട്ടെന്നുറക്കത്തിൽനിന്ന് കണ്ണുതുറക്കുന്ന ഭോജരാജൻ മീരയെ സമീപത്തു് കണ്ടില്ലെങ്കിലും അതത്ര സാരമാക്കാതെ കിടന്നിട്ടുള്ളത്. തനിക്ക് എത്തിപ്പിടിക്കാൻ പററാത്തൊരു ലോകത്തിൽ തനിക്ക് കാണാൻ പോലും ഒക്കാത്ത ഒരു പ്രതിദ്വന്ദ്വിയുമായി അവൾ ഉല്ലസിച്ചാനന്ദിക്കുകയാണ് എന്ന് അദ്ദേഹത്തിനറിയാം. എന്നിരുന്നാലും, പരിതാപത്താലും പരാജയബോധം മൂലവും ചിലപ്പോൾ എത്ര തന്നെ ശ്രമിച്ചാലും അദ്ദേഹത്തിന്റെ കണ്ണും മനസ്സും നിദ്രാദേവിക്കു കീഴടങ്ങാൻ കൂട്ടാക്കാതെ ഒളിച്ചുകളി നടത്തും. ഒടുവിൽ അദ്ദേഹമെഴുന്നേററ് ശ്രീകോവിലിന്നടുത്തേയ്ക്കു നടക്കും. അകലെനിന്നുതന്നെ കേൾക്കാം അവളുടെ താളം പിടിക്കലും നൂപുരധ്വനിയും. മീരയുടെ കൊച്ചു കാലുകൾ ശ്രീകോവിൽത്തറയിൽ അങ്ങോളമിങ്ങോളം ആനന്ദനൃത്തം ചവിട്ടുകയാണ്. പലപ്പോഴും ഭോജരാജന് തോന്നിയിട്ടുണ്ട് നൃത്തത്തിനൊപ്പിച്ച് നേരിയൊരു മുരളീരവം കേൾക്കുന്നുണ്ടോ എന്ന്. കുമാരന്റെ കാലുകൾ പിന്നെ മുന്നോട്ടു നീങ്ങില്ല. മേലാസകലം കോരിത്തരിക്കുന്നു, ശരീരത്തിലുടനീളം ഒരു ആനന്ദത്തിര ഇരമ്പിത്തിമർക്കുമ്പോലെ. അദ്ദേഹം മുന്നോട്ടുപോകാൻ ശക്തനാകാതെ നിന്ന നിലയിൽ നില്ക്കും. ഏറെനേരം കഴിഞ്ഞ് പൂജാമുറി നിശ്ശബ്ദതയിലേയ്ക്കാണ്ടുപോകുമ്പോൾ ആ കാലുകൾ മനമില്ലാമനസ്സോടെ തിരികെ കിടപ്പറയിലേയ്ക്ക് നീങ്ങും. എന്തോ, തനിക്കതിന്റെ രഹസ്യമൊന്നും മനസ്സിലാവുന്നില്ല.

ഇതിന്നിടയിൽ രാജമാതാവിന്ന് മീരയുടെ നേരെ നീരസം ജനിപ്പിക്കത്തക്ക ഒരു സംഭവവും നടന്നു. വർഷംതോറും കൊട്ടാരംവക 'ഗൌരീപൂജ' നടന്നുവരുന്നതാണ്. രാജകുടുംബത്തിലെ സ്ത്രീകളെല്ലാവരും അതിൽ പങ്കെടുക്കണം. ക്ഷേത്രദർശനത്തിനുള്ള നേരമായപ്പോൾ രാജമാതാവ് മീരയോട് കൂടെ ചെല്ലാൻ പറഞ്ഞ് ആളയച്ചു. മീര തത്സമയം ശ്രീകൃഷ്ണപൂജ ചെയ്തുകൊണ്ടിരിക്കുകയായിരുന്നു. തനിക്ക് തത്ക്കാലം വരാൻ അസൌകര്യമാണെന്ന് അവൾ പറഞ്ഞയച്ചു. തന്റെ ആജ്ഞയെ ധിക്കരിക്കാൻ മീര ധൈര്യപ്പെട്ടതിൽ രോഷംപൂണ്ട രാജമാതാവ് വിവരമുടനെ ഭോജരാജനെ അറിയിച്ചു. ''നമ്മുടെ കുലദൈവത്തേയും കുടുംബാചാരത്തേയും കൂസൽകൂടാതെ ധിക്കരിച്ചത് വലിയ അന്യായമായിപ്പോയി. അവളുടെ ദൈവത്തെ ഞാനിപ്പോൾത്തന്നെ തകർത്തുനശിപ്പിച്ചുകളയാം,'' എന്നു പറഞ്ഞു കലികയറി അന്തഃപുരത്തിലെ കോവിലിനകത്തു പ്രവേശിച്ച ഭോജരാജൻ കണ്ടത് ശ്രീകൃഷ്ണവിഗ്രഹത്തിനു മുമ്പിൽ സർവ്വവും മറന്ന് ദീപാരാധന ചെയ്യുന്ന മീരയെയാണ്. ദീപാവലിയിലെ തത്തിക്കളിക്കുന്ന പ്രകാശനാളങ്ങളിൽ ശാന്തിപരിമള

മൊളിവെട്ടുന്ന അവളുടെ മുഖം പതിന്മടങ്ങ് ശോഭിക്കുന്നു. ''ആരതി'' കഴിഞ്ഞു പ്രണമിച്ചെണീററ് കൃഷ്ണവിഗ്രഹത്തിൽനിന്ന് മുഖം തിരിച്ച മീര അടുത്തുതന്നെ ഭർത്താവ് നില്ക്കുന്നതു കണ്ടു. ഹൊ! കൃഷ്ണലാലിനും തനിക്കുമിടയ്ക്ക് വീണ്ടും വന്നുനില്ക്കുന്ന ഇദ്ദേഹം എന്നവളുടെ ഹൃദയം കേണു. ശാന്തികല്ലോലങ്ങളിൽ തുടിച്ചു നീന്തി സ്നേഹത്തുടിപ്പാൽ തിളങ്ങി മിന്നുന്ന അവളുടെ കണ്ണുകളിലേയ്ക്കു നോക്കിയപ്പോൾ ഭോജരാജന്റെ കത്തിക്കാളിയ കോപാഗ്നി പൊടുന്നനെ എങ്ങോ പോയ്മറഞ്ഞു. വാത്സല്യമൂറുന്ന സ്വരത്തിൽ അദ്ദേഹംചോദിച്ചു: ''മീരാ, നീ അമ്മയുടെകൂടെ ഗൌരീപൂജയ്ക്ക് പോകില്ലെന്നു പറഞ്ഞുവോ?'' നിഷ്കളങ്കത നിറഞ്ഞ മിഴികളോടെ അവൾ പറഞ്ഞു: ''ഇല്ലല്ലൊ, ഞാൻ നിത്യേന ചെയ്യുവരുന്ന എന്റെ കൃഷ്ണാരാധന കഴിഞ്ഞിട്ട് ഉടനെ വരാമെന്നാണു പറഞ്ഞയച്ചതു്.'' ആശ്വാസനിഃശ്വാസത്തോടെ കുമാരൻ പറഞ്ഞു: ''ശരി, എന്നാൽ വരൂ. സകലരും നിന്നെ കാത്തുനില്ക്കുന്നു. പൂജയ്ക്ക് സമയം വൈകിത്തുടങ്ങി.'' രണ്ടുപേരും ശ്രീകോവിലിന്ന് പുറത്തു കടന്നു. മററുള്ളവരുടെ ശല്യം കൂടാതെ മീരയ്ക്ക് സ്വൈരമായി ഈശ്വരഭജനം ചെയ്യാൻവേണ്ടി അദ്ദേഹം കൊട്ടാരവളപ്പിലൊരുഭാഗത്തു നീങ്ങി മനോഹരമായൊരു കൊച്ചുക്ഷേത്രം പണികഴിപ്പിച്ചുകൊടുത്തു എന്നാണ് പറയുന്നതു്. മീര ഭർത്താവിനോട് ഹൃദയം നിറഞ്ഞു് നന്ദി പ്രകടിപ്പിച്ചു. മീരയുടെ ഭക്തിപാരവശ്യത്തെപ്പററി കേട്ടറിഞ്ഞു് ഒട്ടനവധി സന്ന്യാസിമാരും വൈരാഗികളും അവിടെ വന്നുപോവുക പതിവായി. അവരുടെ സാന്നിദ്ധ്യത്തെപ്പററി യാതൊരു ചിന്തയുമില്ലാതെ മീര കൃഷ്ണപ്രേമത്തിൽ മുഴുകി പാടുകയും ആടുകയും ചെയ്തുവന്നു. ആദ്യമാദ്യം ഭോജരാജന് ഇതത്ര പിടിച്ചില്ലെങ്കിലും ഭാര്യയുടെ പരിശുദ്ധിയിലും അപാരമായ കൃഷ്ണഭക്തിയിലും അങ്ങേയററം വിശ്വാസമുണ്ടായിരുന്നതുകൊണ്ട് അദ്ദേഹമതിനെ തടുക്കാനൊരുമ്പെട്ടില്ല.

പത്തു വർഷങ്ങൾ ആരുമറിയാതെ ഉരുണ്ടു നീങ്ങി. ഭോജരാജൻ മുഗളരുമായുള്ള ഒരേററുമുട്ടലിൽ വീരചരമം പ്രാപിച്ചു. പിതാവായ റാണാ സംഗ്രാമസിംഹനും പരലോകം പൂകി. ഇപ്പോൾ ഭോജരാജന്റെ ഇളയ സഹോദരനായ വിക്രമസിംഹന്റെ കൈകളിലാണു നാടിന്റെ കടിഞ്ഞാൺ വീണിരിക്കുന്നതു്. വൈധവ്യദുഃഖത്തെ ഹരിചരണങ്ങളിൽ ഏല്പിച്ചുകൊടുത്തിട്ടു മീര സമ്പൂർണ്ണമായും ഭഗവദ്ഭജനത്തിലാമഗ്നയായി. ശ്രീകോവിൽ ഭക്തിരസാംബുധിയിൽ മുങ്ങിക്കുതിന്നങ്ങനെ വിലസി, വീണാനാദത്തിന്റേയും ചിലമ്പൊലിയുടേയും അലകൾ ചുമരുകളിൽ തട്ടിത്തെറിച്ചു് കൊട്ടാരവളപ്പിന്റെ അതിരുകളേയും കടന്നു് വിശാലാന്തരീക്ഷത്തിൽക്കൂടിയൊഴുകി എമ്പാടും കോളിളക്കം സൃഷ്ടിച്ചുതുടങ്ങി. ഭക്തിപ്രേമത്താൽ സർവ്വവും, തന്നെത്തന്നേയും മറന്നു്, സർവ്വാത്മനാ ശ്രീകൃഷ്ണമയമായി രൂപംകൊള്ളുന്ന മീരാറാണിയെപ്പററി കേട്ടുകേൾപ്പിച്ചു് നാടിന്റെ നാനാഭാഗത്തുനിന്നും ആളുകൾ എത്തിത്തുടങ്ങി. മരിക്കുംമുമ്പ് ഭഗവാന്റെ വത്സലപുത്രിയെ ഒരു നോക്കു കാണാൻ സാധിച്ചാൽ നിർവൃതിയായി. ഭിക്ഷുക്കളും, യതികളും, നാനാസമ്പ്രദായത്തിൽപ്പെട്ട സാധുസന്ന്യാസിമാരുമായി അവിടമപ്പോഴും ഒരു ആനന്ദക്കമ്പോളംതന്നെ. വർഷം മൂന്നു കടന്നുപോയി. വിധവയായ റാണിയുടെ ഈ ''ചാപല്യ''ങ്ങൾ രാജകുടുംബാംഗങ്ങൾക്ക് പൊറുക്കാൻ വയ്യാതായിത്തുടങ്ങി. പ്രത്യേകിച്ചു് രാജമാതാവിന്നും വിക്രമസിംഹന്റെ സഹോദരി ഊദാബായിക്കുമായിരുന്നു മീരയുടെ പെരുമാററത്തിൽ ഏററവുമധികം അമർഷം. ആദ്യംമുതല്ക്കേ ജ്യേഷ്ഠത്തിയമ്മയുടെ ''കപടഭക്തി''യിലും കണ്ടു തെണ്ടിപ്പുരിഷകളുടെ മുമ്പിൽവച്ചുള്ള ''കുഴഞ്ഞാട്ട''ത്തിലും അരിശം തോന്നിയിരുന്ന വിക്രമസിംഹന്റെ കാതുകളിൽ മീരയെപ്പററി കടുംവിഷം നിറച്ച വാക്കുകൾ അവർ കോരിക്കോരി ഒഴിച്ചുകൊടുക്കാൻ തുടങ്ങി: ''വിധവയായ ചിത്തോർറാണിക്ക് പരപുരുഷന്മാരുടെ മുമ്പിൽ ചെല്ലാനോ പ്രേമഗാനം പാടാനോ നടുറോഡിൽക്കൂടി താളം കൊട്ടി ആടിയാടിനടക്കാനോ ഒന്നിനും ഒരു ലജ്ജയുമില്ല. അധഃപതിക്കുമെങ്കിൽ ഇത്രത്തോളമെത്തണോ? ഭക്തിപോലും ഭക്തി! എന്തു താന്തോന്നിത്തവും കാണിക്കാനുള്ള വെറും ഒരു മറയാണതു്. ഏതു തെമ്മാടിക്കും കൊള്ളരുതാത്തവനും കപടവേഷക്കാരനും ഏതുനേരത്തും കൊട്ടാരവളപ്പിലേയ്ക്ക് കടന്നുവരാനും അങ്ങൊഴിഞ്ഞുമാറിക്കിടക്കുന്ന ക്ഷേത്രത്തിനകത്തുവച്ചു്

എന്തു പേക്കൂത്ത് കാണിക്കാനുമുള്ള 'പാസ്' പോർട്ടാണ് കാവിവസ്ത്രവും രുദ്രാക്ഷമാലയും കൈമണിയും മററും മററും.'' ഊദയുടെ മുഖത്തു നിന്ന് ഇത്തരമൊരു പാരായണം മഹാറാണയുടെ ചെവികളിലേയ്ക്ക് പകൻ വീണുകൊണ്ടിരിക്കുന്ന നേരത്ത് ഒരു ദിവസം കീർത്തനം പാടുന്നതിൻേറയും ഇലത്താളത്തിൻേറയും നൂപുരമണിയുടേയും ശബ്ദം വായുവിൽക്കൂടി പറന്നു നീങ്ങി ഇവരുടെ സമീപമെത്തി. അതോടെ നീറിപ്പുകഞ്ഞുനിന്നിരുന്ന വിക്രമൻെറ കോപാഗ്നി പൊട്ടിത്തെറിച്ചു. അദ്ദേഹം ചാടിയെഴുന്നേററ് ക്ഷേത്രത്തിലേയ്ക്ക് കുതിച്ചു. ശ്രീകോവിലിന്നകത്തും പുറത്തുമായി തിങ്ങിനിറഞ്ഞു നിന്നിരുന്ന ജനതതിയെ ചവിട്ടിമാററിക്കൊണ്ടദ്ദേഹം അകത്തുകടന്നു. സകലരേയും വിരട്ടിയോടിച്ചിട്ട് അദ്ദേഹം മീരയുടെ നേരെ തിരിഞ്ഞു. പക്ഷെ ഭക്താഗ്രേസരയായ ആ രമണീരത്നത്തിൻെറ നേത്രങ്ങളിൽ നിന്നുതിർന്നു വീണതു് ശാന്തിധാരയും സ്നേഹവർഷവുമാണ്.

രോഷാകുലനായ മഹാറാണാ ഗർജ്ജിച്ചു: ''നിർത്തണം ഈ കൂടിയാട്ടമെല്ലാം. ഇതു മേവാഡിലെ രാജധാനിയാണ്. നാട്ടിലുള്ള കള്ളന്മാർക്കും തെണ്ടികൾക്കും വന്നു് കൂത്താടിനടക്കാനുള്ള ഇടമൊന്നുമല്ല. നിങ്ങളിനി ഈ മതിൽക്കെട്ടിനു വെളിയിൽ കടന്നുപോകരുത്. നാട്ടുകാരുടെ മുമ്പിൽക്കൂടി വെട്ടവഴിതോറുമുള്ള അഴിഞ്ഞാട്ടമൊക്കെ ഇന്നോടെ അവസാനിപ്പിക്കണം''. മീര ഒന്നും മിണ്ടിയില്ല. പക്ഷെ അവളുടെ കാലുകൾ ദ്രുതഗതിയിൽ കൃഷ്ണവിഗ്രഹത്തിനുചുററും നീങ്ങിക്കൊണ്ടിരുന്നു, വിരലുകൾ ചവിട്ടടികൾക്കൊപ്പം കൈമണികളെ താളത്തിൽ ചലിപ്പിച്ചുകൊണ്ടും. വിക്രമൻെറ കോപം കൂടുതൽ ഉഗ്രത പൂണ്ടു. അദ്ദേഹം നിലത്താഞ്ഞു് ചവട്ടിക്കൊണ്ടു് അലറി. ''നിർത്താനല്ലെ പറഞ്ഞതു്? പറഞ്ഞതനുസരിക്കാനൊരുക്കമില്ലെങ്കിൽ ഞാനീക്ഷേത്രംതന്നെ തകർത്തു തരിപ്പണമാക്കും.'' ഇതു പറഞ്ഞു തീരുംമുമ്പ് മീര വാടിത്തളർന്നു നിലത്തു വീണു. ദുഃഖം താങ്ങാനാവാതെ ആ പെൺകൊടി മൂർച്ഛിച്ചു പോയി. ഇതുതന്നെ നല്ല അവസരം ഇവളെ ഇവിടെനിന്നകററാൻ. ഊദാബായിയുടെ സഹായത്തോടുകൂടി വിക്രമസിംഹൻ മീരയെ നഗരത്തിനുപുറത്തു ഭൂതപ്രേതാദികളുടെ ആവാസകേന്ദ്രമെന്നു് വിശ്വസിക്കപ്പെട്ടിരുന്ന ഒരു പഴയ കൊട്ടാരത്തിലേയ്ക്ക് എടുത്തുമാററി. ഇനി ഈ ഗോഷ്ഠിയൊന്നും കാണേണ്ടല്ലൊ. പക്ഷെ ഗിരിധാരിയുടെ ദാസിക്കു് ഭൂമുഖത്തു് ഏതാലയവും ദേവാലയംതന്നെ. ഭക്തപ്രിയനായ ഗോപാലബാലൻ കൂടെയുള്ളപ്പോൾ കൂട്ടിനു വേറെ ആരെങ്കിലും വേണമോ? മീര സദാ നന്ദസൂനുവിൻെറ മടിത്തട്ടിൽ വിശ്രമം കൊള്ളുകയാണ്. കീർത്തനാലാപനവും ഭക്തിരസമൂറുന്ന ഗാനരചനയും നൃത്തവും സമാധിയുമെല്ലാം ആ പഴയ കൊട്ടാരക്ഷേത്രത്തിലും ഇടതടവില്ലാതെ നടന്നുവന്നു. ഇപ്പോൾ ഭക്തജനങ്ങൾക്കു് കൂടുതൽ സ്വാതന്ത്ര്യത്തോടെ ആ ഭക്തമഹിളയെ സന്ദർശിക്കാൻ സൌകര്യവുമായി. (തുടരും)

---

# മോക്ഷമയം

## കാവിൽ പി. കെ. അച്യുതൻ

എവിടുന്നെവിടുന്നെവിടുന്നീ-
യുദയനിനാദതരംഗങ്ങൾ? ...
ഉലകിന്നുയിരിന്നുയിരാകും
കലയുടെ പല്ലാങ്കുഴലൂത്ത്...
എവിടുന്നെവിടുന്നെവിടുന്നീ—
ക്കവിതയുണർത്തും നിനദങ്ങൾ ?...
'അണുവി'ന്നണുവിന്നകതാരിൽ
'മണികളു'ണർന്ന മുഴക്കങ്ങൾ...
എവിടുന്നെവിടുന്നെവിടുന്നീ-
'യുലകിലെ' മായാമയലീലാ ?...
മായ മറച്ചിടുമറമായും...
'കായ'മിതിന്നെഴുമനുരാഗം...
എവിടുന്നെവിടുന്നെവിടുന്നീ-
'ജീവിത' വാഹിനിയൊഴുകുന്നു ?....

മാമറ നാലുമിതുരചയ്വൂ !
അറിവിന്നറിവിട'മോങ്കാരം'...
ആരാണീ നവരൂപനിവൻ-'ഞാൻ',
ആണിനുംപെണ്ണിനുമൊരുപോലെ ?
ആരില്ല,മേതില്ല, മെവിടെയും,
കാരണമായ വിരാട്പുരുഷൻ...
''ഞാൻ''താൻ സ്ത്രീയുംപുരുഷനുമായി-
ക്കാണാകുന്നൊരനശ്വരദീപം...
''ആ മണിദീപ''മുണർത്തീടുമ്പോൾ...
താനേഭുവനവു''മതിബുദ്ധം''...
''പ്രബുദ്ധ ലോക''മതെവിടേയും....
പ്രകാമ്യ,മനഘം, ''മോക്ഷമയം''...

# ഇസ്ലാമും മതസൗഹാർദ്ദവും

സി. എ. കരീം

പഴയ അർത്ഥത്തിലുള്ള മതത്തിനു വലിയ വിലയൊന്നുമില്ലാത്ത ഒരു കാലമാണിതു്. മനുഷ്യനെ അന്ധവിശ്വാസിയും മൂഢനും സ്വാർത്ഥിയുമാക്കിത്തീർക്കുന്ന ഒന്നാണു് മതമെങ്കിൽ അതു വെറുക്കപ്പെടേണ്ടതുതന്നെ. മതാനുയായികളുടെ പെരുമാററത്തിൽനിന്നാണു് മതത്തിൻെറ മൂല്യം നിർണ്ണയിക്കേണ്ടതെങ്കിൽ ഇന്നു നിലവിലുള്ള സർവ്വമതങ്ങളും എതിർത്തു തോല്പിക്കപ്പെടേണ്ടതാണെന്ന കാര്യത്തിലും സംശയമില്ല. ഹിന്ദുവും മുസൽമാനും ക്രിസ്ത്യാനിയും താന്താങ്ങളുടെ മതത്തിൻെറ പേരിൽ ഭിന്നിച്ചുനിന്നു പരസ്പരം പോരടിക്കുന്ന ഒരു സ്ഥിതിവിശേഷം ഉണ്ടാവുന്നതിൽ മതസിദ്ധാന്തങ്ങൾക്കു വല്ല കാര്യമായ പങ്കുമുണ്ടോ ? ഏതു വിശ്വാസിയും ഉടനെ നിഷേധരൂപത്തിലുള്ള ഉത്തരമാണു് നൽകുക. പക്ഷെ മതസിദ്ധാന്തങ്ങളുടെ വ്യാഖ്യാനത്തിനു് ഇക്കാര്യത്തിലുള്ള സജീവമായ പങ്കു് നിഷേധിക്കപ്പെട്ടുകൂടാ. എങ്ങനെയും വളച്ചൊടിച്ചു് വ്യാഖ്യാനിക്കാവുന്നവിധം രചിക്കപ്പെട്ട വാക്യങ്ങൾ നിരവധിയുണ്ടു് എല്ലാ മതഗ്രന്ഥങ്ങളിലും. മതവിശ്വാസികളുടെ ഓരോ കാലഘട്ടത്തിലുമുള്ള ചിന്താഗതിക്കൊപ്പിച്ചു് മതഗ്രന്ഥങ്ങൾ വ്യാഖ്യാനിക്കപ്പെടുന്നു. മതാനുഭൂതികളുടെ മണ്ഡലങ്ങളിലേക്കു് എത്തിനോക്കാൻ പോലും തയാറില്ലാത്ത ശുഷ്കപണ്ഡിതന്മാരുടെ മതവും യഥാർത്ഥത്തിലുള്ള ആദ്ധ്യാത്മികതയും തമ്മിൽ യാതൊരു ബന്ധവുമില്ലെന്നുള്ള സത്യമാണു് ഈ വഴിക്കു ചിന്തിച്ചാൽ നമുക്കു വ്യക്തമാവുക. മതം പുസ്തകങ്ങളിലോ പള്ളികളിലോ പ്രസംഗങ്ങളിലോ അല്ല ദർശനീയമാവേണ്ടതു്. അനുഭൂതികളാണു് മതത്തിൻെറ അടിത്തറ. അനുഭൂതിരഹിതമായ വാചകക്കസർത്തുകൾ മതത്തിൻെറ പേരിൽ പ്രചരിപ്പിക്കപ്പെടുന്നതുകൊണ്ടാണു് മതത്തിനു് ഇന്നു് അതർഹിക്കുന്ന സ്ഥാനം ഇല്ലാതിരിക്കുന്നതും.

ഇസ്ലാംമതം ഈ ലോകത്തു് ഉദയംചെയ്തിട്ടു് പതിന്നാലു നൂററാണ്ടുകളായി. മൂഢരും ക്രൂരരും താന്തോന്നികളുമായ ഒരു ജനതയെ മാററിയെടുക്കുന്നതിനു് പ്രവാചകനനുഭവിച്ച അഗ്നിപരീക്ഷകൾ മതചരിത്രത്തിൽ ശ്രദ്ധാർഹമാംവിധം രേഖപ്പെടുത്തപ്പെട്ടിരിക്കുന്നു. പ്രധാനമായും അറബികളെ പരിഷ്കരിക്കുക എന്നതായിരുന്നു പ്രവാചകൻെറ ലക്ഷ്യം. അറബികളുടെ ഉദ്ഗ്രഥനത്തെ തടസ്സപ്പെടുത്തുന്ന ബഹുദൈവാരാധനയും മററു മൂഢവിശ്വാസങ്ങളും നബി നഖശിഖാന്തം എതിർത്തു. ദൈവത്തിൻെറ ഏകത്വവും ദൈവത്തോടുള്ള മനുഷ്യൻെറ ദാസത്വവും പ്രഖ്യാപിക്കുകവഴി അറബിസമുദായത്തെ കാടത്തത്തിൽനിന്നു മനുഷ്യത്വത്തിലേക്കുയർത്തുക എന്ന പരിഷ്കരണം നബി നേടിയെടുത്തു. തൻെറ ജീവിതകാലത്തു് അദ്ദേഹം പരിപൂർണ്ണമായും ഇതിൽ വിജയിച്ചു എന്നുതന്നെ പറയാം. അദ്ദേഹത്തിൻെറ ഈ പരിഷ്കരണസംരംഭത്തിൽ അദ്ദേഹത്തിൻെറ വഴികാട്ടി അദ്ദേഹത്തിനു ലഭിച്ച ദിവ്യാനുഭൂതികളായിരുന്നു. തൻെറ ഈ അനുഭൂതികൾ മുമ്പുണ്ടായിരുന്ന പ്രവാചകന്മാരിൽനിന്നു വ്യത്യസ്തമല്ലെന്നു് അദ്ദേഹം ഉറപ്പിച്ചു് പ്രഖ്യാപിച്ചു. താൻ അവരേക്കാൾ ശ്രേഷ്ഠനാണെന്നുപോലും അദ്ദേഹം അവകാശപ്പെട്ടില്ല ! 'ഞങ്ങൾ പ്രവാചകന്മാർക്കിടയിൽ യാതൊരു വിവേചനവും വ്യത്യാസവും കാണിക്കുന്നില്ല' എന്നാണു് അദ്ദേഹം അനുയായികളെക്കൊണ്ടു് പറയിച്ചതു്. രാഷ്ട്രീയമായും ഗോത്രപരമായും ചിന്നിച്ചിതറിക്കിടന്നിരുന്ന അറബികളെ ഏകോപിപ്പിക്കുവാൻ ശ്രമിക്കുമ്പോൾ സ്വാഭാവികമായും രാഷ്ട്രീയസാമ്പത്തികപ്രശ്നങ്ങൾ നബിക്കു കൈകാര്യം ചെയ്യേണ്ടിവന്നിരുന്നു. ഇവയാകട്ടെ പ്രസ്തുത കാലഘട്ടത്തിൻെറ ആവശ്യങ്ങളെ കണക്കിലെടുത്തുകൊണ്ടുള്ളതായിരുന്നു. എന്നാൽ ഈ രാഷ്ട്രീയകാര്യങ്ങളിലല്ല നബി ഊന്നിയതു്. കൂടുതൽ പ്രാധാന്യം

ആത്മീയാനുഭൂതികൾക്കും സാധനാനുഷ്ഠാനങ്ങൾ ക്കമായിരുന്നു. എന്നാൽ പ്രവാചകൻെറ നിര്യാണശേഷം സ്ഥിതിഗതികൾ ആകെ കുഴഞ്ഞു മറിഞ്ഞു. മതത്തിനുമേൽ രാഷ്ട്രീയം കയറിപ്പററി. അധികാരത്തിനുവേണ്ടിയുള്ള മത്സരം ഇസ്ലാമിൻെറ ആത്മാവിനെത്തന്നെ ക്ഷതപ്പെടുത്തി. ഇസ്ലാം ഒരു ആത്മീയതത്ത്വസംഹിത എന്നതിനേക്കാളേറെ ഒരു രാഷ്ട്രീയ വ്യവസ്ഥിതിയാണ് എന്ന നിലവന്നു. അതോടെ ആത്മീയത വററി വരളുകയും തൽസ്ഥാനത്ത് ശുഷ്കമായ പാണ്ഡിത്യവും രാഷ്ട്രീയമീമാംസയും കടന്നുകൂടുകയും ചെയ്തു.

പക്ഷെ ഈ കാലഘട്ടത്തിലും പിൽക്കാലത്തും ഇസ്ലാമിൻെറ അന്തസ്സത്ത കളഞ്ഞുകുളിക്കാത്ത ഒരു ന്യൂനവിഭാഗം നിലനിന്നിരുന്നു. അവരാണ് സൂഫിപണ്ഡിതന്മാർ. പ്രവാചകൻെറ പേരിൽ, ഒരു കൈയിൽ വാളും മറുകൈയിൽ ഖുർ ആനുമെടുത്തുകൊണ്ട് മുസ്ലിം ഭരണാധികാരികൾ പരസ്പരം തല കൊയ്തുകൊണ്ടിരിക്കേ ഈ പരിശുദ്ധാത്മാക്കൾ വനാന്തരങ്ങളിലും ഗുഹാന്തർഭാഗങ്ങളിലും ദൈവസ്മരണയിൽ മുഴുകിയിരിക്കുകയായിരുന്നു. മതം സാക്ഷാത്കാരമാണെന്നു മനസ്സിലാക്കുകയും അതു പ്രയോഗത്തിൽ യുവരുത്തുക ചെയ്ത ഇവരാണ് ഇസ്ലാമിൻെറ യഥാർത്ഥ പിൻമുറക്കാർ. പക്ഷെ, ഇതൊരു ചെറിയ വിഭാഗമായിരുന്നു. ആർത്തിരമ്പിവന്ന രാഷ്ട്രീയ ഇസ്ലാമിൻെറ മുന്നിൽ ഇവർ നിസ്സഹായരായിരുന്നു. ഈ രാഷ്ട്രീയ ഇസ്ലാം ലോകംമുഴുവൻ പിടിച്ചെടുക്കാനുള്ള ആവേശത്തോടെ മുന്നോട്ടുവന്നു. ഒരു കടുത്ത രാഷ്ട്രീയപാർട്ടിക്കുണ്ടാകുന്ന എല്ലാ ദൂഷ്യങ്ങളും ഈ രാഷ്ട്രീയമതത്തിനും ഉണ്ടായിരുന്നു. ഇന്ന് ഇസ്ലാമിനെ വിമർശിക്കുന്നവർ മുന്നിൽ കാണുന്നതു് ഈ രാഷ്ട്രീയമതത്തെയാണ്. അതിലവർക്ക് ആദ്ധ്യാത്മികതയുടെ കുളിർജലം കണ്ടെത്താൻ കഴിഞ്ഞെന്ന് വരില്ല.

നബിയുടെ ലളിതവും സുന്ദരവുമായ ആത്മീയസംഹിതയായ ഇസ്ലാമിൻെറ ചുററും പടർന്നു പന്തലിച്ചു കിടക്കുന്ന ഈ രാഷ്ട്രീയകളകളെ പറിച്ചുനീക്കാതെ, ഒരു മതം എന്ന നിലയ്ക്ക് ഇസ്ലാമിനെപ്പററിയുള്ള പഠനം അപൂർണ്ണവും വികലവുമായിരിക്കും പക്ഷെ ഇത്തരമൊരു പഠനത്തിന് ഇന്ന് ഇസ്ലാം മതാനുയായികൾ ഒരുങ്ങുന്നില്ലെന്നുള്ളതാണ് ഒരു ദുഃഖസത്യം. അനുഭൂതികൾക്കു പ്രാധാന്യം കൊടുത്തുകൊണ്ട് സൂഫികൾ കെട്ടിപ്പടുത്ത യഥാർത്ഥ ഇസ്ലാം ഇന്നത്തെ ഭൂരിപക്ഷം മുസ്ലീംകളും മറന്നുകളഞ്ഞിരിക്കുന്നു. ക്രൈസ്തമതത്തിലെ തോമസ് അക്വിനാസിനും ഹിന്ദുമതത്തിലെ ശ്രീശങ്കരാചാര്യർക്കും സമശീർഷരായ സൂഫിവര്യന്മാർ ഇസ്ലാമിലുമുണ്ട്. ഇന്നു തീരെ വിസ്മരിക്കപ്പെട്ടു കിടക്കുന്ന ഇവരുടെ തത്ത്വങ്ങൾ ജീവിപ്പിക്കുന്നതിലാണ് ഒരു മതമെന്ന നിലയ്ക്കുള്ള ഇസ്ലാമിൻെറ ഉയിർത്തെഴുന്നേൽപ്പ് സംഭവിക്കുക.

മുഹമ്മദു നബിക്കുണ്ടായ ആത്മീയാനുഭൂതികൾ സമാഹരിച്ചിരിക്കുന്ന ഒരു ഗ്രന്ഥമാണ് ഖുർ ആൻ. ഇസ്ലാമിൻെറ അടിസ്ഥാനഗ്രന്ഥവും അതുതന്നെ. ഏതൊരാളുടെയും ആത്മീയാനുഭൂതികൾ ആത്യന്തികദശയിൽ ഏകദേശം തുല്യമായിരിക്കും. പക്ഷെ ആ നില വിവരണാതീതമാണ്. അതിനു തൊട്ടു താഴെയുള്ള മതാനുഭൂതികളാണ് ദിവ്യഗ്രന്ഥങ്ങളിൽ വിവരിക്കപ്പെട്ടിട്ടുള്ളതു്. അവ വിവിധമതങ്ങളിൽ വ്യത്യസ്തമായേക്കാം. ഒരേ സത്യത്തെ വിവിധകോണുകളിൽനിന്നു ദർശിക്കുമ്പോൾ സ്വാഭാവികമായും അതാണ് സംഭവിക്കുക. ഒരു വീടു നാലു വശത്തുനിന്നു നോക്കിയാൽ നാലു വ്യത്യസ്തരൂപങ്ങളിലാണല്ലോ കാണുക. ഈ വിവിധ വീക്ഷണങ്ങൾ ഒരേ സത്യത്തെത്തന്നെയാണ് പ്രകാശിപ്പിക്കുന്നതെന്ന അടിസ്ഥാനതത്ത്വം ബോധ്യമായാൽ പിന്നെ മതങ്ങൾ തമ്മിൽ കലഹിക്കേണ്ട കാര്യമില്ല. ഈ സത്യം അനുഭവിച്ചറിഞ്ഞ ആളായിരുന്നു നബിയെന്നു ഖുർ ആനിലെ പല വാക്യങ്ങളും തെളിവുതരുന്നു. രണ്ടാം അദ്ധ്യായത്തിലെ 62-ാം വാക്യം പ്രസിദ്ധമാണ്:

'ഇന്നല്ലദീന ആമനൂ വല്ലദീന ഹാദൂ വന്നസാറാ വസ്സാ ബിഈന മൻ ആമന ബില്ലാഹി വൽ യൗമിൽ ആ ഖിരി വ അമില സാലിഹൻ ഫലഹും അജ്റുഹും ഇൻത റബ്ബിഹിം വലാ ഖൗഫുൻ അലൈഹിം വലാഹും യഹ്സനൂൻ.' (നിശ്ചയമായും വിശ്വാസികളോ ജൂതന്മാരോ ക്രിസ്ത്യാനികളോ സാബിഉകളോ ആരാകട്ടെ, അവർ അല്ലാഹുവിലും അന്ത്യദിനത്തിലും വിശ്വസിക്കുകയും നല്ലതു പ്രവർത്തിക്കുകയും

ചെയ്യുവോ അവർക്കു തങ്ങളുടെ നാഥൻെറ അടുക്കൽ തങ്ങളുടെ പ്രതിഫലമുണ്ട്. അവക്കു ഒന്നും ഭയപ്പെടാനില്ല. അവർ വ്യസനിക്കുകയുമില്ല.)

ഇവിടെ ദൈവകാരുണ്യം ഒരു പ്രത്യേക മതക്കാർക്കോ വർഗ്ഗക്കാർക്കോ മാത്രമേ ഉള്ളൂ എന്നു പറഞ്ഞിട്ടില്ല. ആരായാലും ദൈവവിശ്വാസം, പരലോകവിശ്വാസം, സൽക്കർമ്മം എന്നിവ ഉണ്ടായാൽ മതി. ഖുർആൻെറ ഒരടിസ്ഥാന സിദ്ധാന്തമായി ഈ വാക്യത്തെ എടുക്കേണ്ടതുണ്ട്. ഖുർ ആൻ മററിടങ്ങളിൽ ഇസ്ലാമിനെ അംഗീകരിക്കണമെന്നു ശക്തിയുക്തം ആഹ്വാനം ചെയ്യുന്നതു കാണുമ്പോഴാണ് ഇതു് ഏകമത സത്യവാദത്തെ ഉറപ്പിക്കുന്നതാണല്ലോ എന്നു ചിലർ സംശയിക്കുന്നതു്. പക്ഷെ 'ഇസ്ലാം' എന്ന പദത്തിൻെറ അർത്ഥം മനസ്സിലാക്കാത്തതുകൊണ്ടാണ് ഈ ആശയക്കുഴപ്പം വരുന്നതു്. ദൈവത്തിനു പൂർണ്ണമായും കീഴടങ്ങുക എന്നാണ് ആ പദത്തിൻെറ അർത്ഥം. ദൈവത്തിനു കീഴ്പ്പെട്ടവനാണ് മുസ്ലിം. ഈ അർത്ഥത്തിൽ പ്രപഞ്ചമാകെ 'മുസ്ലീം' ആണെന്നു ഖുർ ആൻ ഒരിടത്തു പറയുന്നുണ്ട്. പ്രപഞ്ചം മുഴുവനും നിർബ്ബന്ധിതമായും അല്ലാഹുവിന് കീഴ്പ്പെട്ടിരിക്കെ മനുഷ്യൻെറ ഇച്ഛമാത്രം എന്തുകൊണ്ട് അല്ലാഹുവിനു് സമർപ്പിച്ചു കൂടാ എന്നാണ് ഖുർ ആൻെറ ചോദ്യം.

ഖുർആനിൽ കാണുന്ന മതസാഹോദര്യത്തിൻെറ ഈ ആദർശം നബിതന്നെ പ്രായോഗികമാക്കിയ ഉദാഹരണം ചരിത്രത്തിൽ കാണാം. നജ്റാനിലെ ക്രൈസ്തവപുരോഹിതന്മാർ നബിയുമായി സംസാരിക്കാൻ വന്നപ്പോൾ അവർക്കു ക്രൈസ്തവരീതിയിൽ പ്രാർത്ഥിക്കാൻ നബി തൻെറ മസ്ജിദ് ഒഴിഞ്ഞു കൊടുക്കുകയാണുണ്ടായതു് ! ക്രൈസ്തവാരാധനയും മുസ്ലിം നമസ്കാരവും ആത്യന്തികമായി ഒന്നുതന്നെയാണെന്ന് നബി പരോക്ഷമായി തൻെറ അനുയായികൾക്കു ചൂണ്ടിക്കാണിച്ചു കൊടുക്കുന്നില്ലേ ഈ പ്രവൃത്തിയിലൂടെ ? ബലം പ്രയോഗിച്ചുള്ള മതംമാററങ്ങളെ നബി വെറുത്തിരുന്നതായി കാണിക്കുന്ന നബിവചനങ്ങളും നമുക്കു ഹദീസശേഖരങ്ങളിൽ കാണാവുന്നതാണ്. 'മതകാര്യത്തിൽ നിർബ്ബന്ധമില്ല' (ലാ ഇക്റാഹ ഫിദ്ദീനി) എന്ന ഖുർ ആൻ വാക്യം നബി പ്രായോഗികമായി ത്തന്നെ അനുഷ്ഠിച്ചിരുന്നുവെന്നു സാരം.

വിവിധ മതഗ്രന്ഥങ്ങൾ താരതമ്യപ്പെടുത്തി വിയോജിപ്പിൻെറ മേഖലകൾ കണ്ടെത്താനാണ് നാളിതുവരെ മതപണ്ഡിതന്മാരിൽ പലരും ശ്രമിച്ചിരുന്നതു്. ഇതര മതഗ്രന്ഥങ്ങളെ നിശിതമായി വിമർശിക്കുകയും സ്വമതഗ്രന്ഥങ്ങളുടെ പ്രാമാണികതയും ശാസ്ത്രീയതയും സ്ഥാപിക്കുകയും ചെയ്യുന്ന മതപ്രചാരകന്മാർ ഇന്നും സുലഭമാണ്. അവരാണ് മതസൗഹാർദ്ദത്തിന് വലിയ വിലങ്ങുതടികളായി നിലകൊള്ളുന്നതെന്നു പറയേണ്ടിയിരിക്കുന്നു. സ്വമതത്തിൻെറ സവിശേഷതകൾ ചൂണ്ടിക്കാണിക്കുന്നതു നല്ലതുതന്നെ. എന്നാൽ ഇതിനു് ഇതരമതങ്ങളെ ഇടിച്ചു താഴ്ത്തുന്നതെന്തിനു് ? ഈ വാദപ്രതിവാദകോലാഹലം അവസാനിപ്പിച്ചു് മതങ്ങൾക്ക് എവിടെയെല്ലാം യോജിക്കാൻ കഴിയും എന്നു കണ്ടുപിടിക്കുകയാണ് ഇന്നു നാം ചെയ്യേണ്ടതു്. വിയോജിപ്പിൻെറ ഭാഗങ്ങൾക്കല്ല, യോജിപ്പിൻെറ വശങ്ങൾക്കാണ് മുൻതൂക്കം കൊടുക്കേണ്ടതു്. വിയോജിപ്പിൻെറ ഭാഗങ്ങൾ നാം മറന്നു കളഞ്ഞാൽ അത്രയും നല്ലതാണ്. പനിനീർ പൂക്കളുടെ വർണ്ണഭംഗി നാം ആസ്വദിക്കുക; അവയുടെ മുള്ളുകൾ എണ്ണിനോക്കി സമയം കളയുന്നതെന്തിനു് ?

മതഗ്രന്ഥങ്ങളെപ്പററി പറയുമ്പോൾ ഒരു കാര്യംകൂടി വ്യക്തമാക്കേണ്ടതുണ്ട്. നൂറു ശതമാനവും തെററുകളിൽനിന്നതീതമായ എന്തോ ഒന്നായി പലരും മതഗ്രന്ഥങ്ങളെ കാണാറുണ്ട്. സാക്ഷാൽക്കാരത്തിൻെറ മേഖലയിലെ അനുഭൂതികൾക്കേ ഈയൊരു അപ്രമാദിത്വം അവകാശപ്പെട്ടുകൂടൂ. പക്ഷെ ആ അനുഭൂതികൾ നിർവചനത്തേയും വിവരണത്തേയും കവിഞ്ഞു നിൽക്കുന്നു. ഇന്നു നാം വായിക്കുന്ന മതഗ്രന്ഥങ്ങൾ മനുഷ്യൻെറ പരിമിതഭാഷയിൽ വിവരിക്കപ്പെട്ട തത്ത്വങ്ങളാണ്. അപരിമിതം മനുഷ്യൻെറ ദുർബ്ബലമായ പരിമിതഭാഷയിൽ വിവരിക്കപ്പെടുമ്പോൾ സ്വാഭാവികമായും അതു് അപൂർണ്ണമായിരിക്കും. അതിനാൽ മതഗ്രന്ഥങ്ങൾക്കു പലരും കല്പിച്ചുവരുന്ന അപ്രമാദിത്വം സത്യാന്വേഷകൻെറ മുന്നിൽ ഒരു വിലങ്ങുതടിയായി നിൽക്കാറുണ്ട്. അപ്രമാദിത്വവും പരിപൂർണ്ണതയും പരമസത്യമായ സാക്ഷാൽ ദൈവബോധത്തിനു മാത്രമേ ഉണ്ടാവൂ. ആ സത്യത്തെ ഭാഷകൊണ്ടു

# ജ്ഞാനംകൊണ്ടുതന്നെ മോക്ഷം

പുരന്ദരാനന്ദസ്വാമികൾ

ആത്യന്തികദുഃഖനിവൃത്തി, നിരതിശയ ആനന്ദപ്രാപ്തി, കൃതാർത്ഥത, മോക്ഷം എന്നെല്ലാം പറയുന്ന സംസാരമുക്തിയാണ് മനുഷ്യജീവിതത്തിന്റെ ലക്ഷ്യം. അതിനു നിദാനമായിട്ടുള്ളത് ആത്മജ്ഞാനം ഒന്നു മാത്രമാണെന്നാണ് ആർഷമതം. ഈ ആത്മജ്ഞാനം നേടുവാൻ പലേ മാർഗ്ഗങ്ങളും ശാസ്ത്രങ്ങളിൽ വിധിച്ചു കാണുന്നു. അവയിൽ പ്രധാനമായ ഉപായം നിത്യാനിത്യവിവേചനരൂപമായ ജ്ഞാനയോഗമാണെന്നാണ് അദ്വൈതാചാര്യന്മാരെല്ലാം വിവാദമെന്യേ സ്വീകരിച്ചിട്ടുള്ളത്. കർമ്മം, ഉപാസന, ജ്ഞാനം ഇവ മൂന്നും അതിനു നേരിട്ടും അല്ലാതെയും കാരണഭൂതങ്ങളാകുന്നു എന്ന് പലരും വാദിക്കാറുണ്ടെങ്കിലും ആ മൂന്നിലും വച്ച് ജ്ഞാനം മാത്രമാണു മോക്ഷത്തിനു സാക്ഷാത് കാരണമായിട്ടുള്ളത് എന്ന് ഉപനിഷത്തുകളിൽ വ്യക്തമായി പറഞ്ഞിട്ടുണ്ട്.

''തമേവ വിദിത്വാഽതിമൃത്യുമേതി നാന്യഃ പന്ഥാ വിദ്യതേഽയനായ'' (അതിനെ അറിഞ്ഞാൽ മാത്രമേ മൃത്യുവിനെ തരണം ചെയ്യുവാൻ സാദ്ധ്യമാകുകയുള്ളൂ. മോക്ഷത്തിനു മറ്റു മാർഗ്ഗങ്ങൾ ഇല്ല.) എന്ന ശ്രുതിവാക്യം അതിനുദാഹരണമാണ്. കർമ്മങ്ങളെക്കൊണ്ടുമാത്രം മോക്ഷപ്രാപ്തി സാദ്ധ്യമല്ല.

പ്ലവാ ഹ്യേതേ അദൃഢാ യജ്ഞരൂപാ
അഷ്ടാദശോക്തമവരം യേഷു കർമ്മ
ഏതച്ഛ്രേയോ യേഽഭിനന്ദന്തി മൂഢാ
ജരാമൃത്യും തേ പുനരേവാപി യന്തി.

അവരമെന്നു പറയപ്പെട്ട യജ്ഞരൂപങ്ങളും പതിനാറു ഋത്വിക്കുകളും യജമാനനും പത്നിയും കൂടി ചേർന്നു ചെയ്യേണ്ടവയുമായ കർമ്മങ്ങളെല്ലാം ഉറപ്പില്ലാത്ത പൊങ്ങുതടികളാണ്. കർമ്മം ശ്രേയസ്കരമെന്ന് അഭിനന്ദിക്കുന്ന മൂഢന്മാർ വീണ്ടും വീണ്ടും ജനിമൃതികളെ പ്രാപിക്കുന്നു എന്നു ശ്രുതി പറയുന്നു. കർമ്മത്തിനു മോക്ഷസാധനത്വമില്ലെന്നു വീണ്ടും ബൃഹദാരണ്യകശ്രുതിയും പറയുന്നു. ഉപാസനയ്ക്കും നേരിട്ടു കാരണത്വമില്ല.

''യോഽന്യാം ദേവതാമുപാസ്തേ അന്യോഽസാവന്യോഽഹമസ്മീതി ന സ വേദ യഥാ പശുരേവം സ ദേവാനാം.''

ഇവൻ വേറെ ഞാൻ വേറെ എന്നുള്ള ഭേദബുദ്ധിയോടുകൂടി ദേവതയെ ഉപാസിക്കുന്നവൻ മൃഗമെന്നപോലെ ദേവന്മാർക്ക് ഭോഗ്യവസ്തുവായിത്തീരുന്നു എന്ന് പറഞ്ഞുകൊണ്ട് ഉപാസനയും മോക്ഷത്തിനു കാരണമല്ലെന്നു കാണിക്കുന്നു. സർവ്വോപനിഷത്സാരസർവ്വസ്വമായ ഭഗവദ്ഗീതയിൽ പറയുന്നു:

---

എത്തിപ്പിടിക്കാൻ ശ്രമിക്കുന്ന മതഗ്രന്ഥങ്ങൾ പരാജയപ്പെട്ടുതന്നെ ഇരിക്കുന്നു. ഇതിന്നർത്ഥം അവ നിഷ്പ്രയോജനമാണ് എന്നല്ല. അവ മാർഗ്ഗം നിർദ്ദേശിക്കുന്ന ചൂണ്ടുപലകകൾ മാത്രമാണ്. ഒരു രാജ്യത്തിന്റെ ഭൂപടവും ആ രാജ്യവും തമ്മിൽ എത്ര മാത്രം വ്യത്യാസമുണ്ടോ അതിലധികം വ്യത്യാസമുണ്ട് ഒരു മതഗ്രന്ഥവും സാക്ഷാൽ സത്യവും തമ്മിൽ.

അതിനാൽ മതഗ്രന്ഥങ്ങളോടുള്ള അതിരുകവിഞ്ഞ ആരാധനാഭാവം നാം എടുത്തു കളയേണ്ടിയിരിക്കുന്നു. മതസൗഹാർദ്ദത്തിനു പലപ്പോഴും വിഘ്നം വരുത്തുന്നത് ഈ മതഗ്രന്ഥവ്യാഖ്യാനങ്ങളും വിവരണങ്ങളുമാണ്. പ്രപഞ്ചരഹസ്യത്തിന്റെ പ്രതീകമായ പരമസത്യം മതഗ്രന്ഥങ്ങളിലല്ല നമ്മളിൽത്തന്നെയാണ് ലീനമായിരിക്കുന്നത്. പുറത്തേക്കു നോക്കുന്ന നയനങ്ങൾ അകത്തേക്കു തിരിച്ച് അന്തര്യാമിയായിരിക്കുന്ന പരമതത്ത്വത്തെ സാക്ഷാൽക്കരിക്കാനുള്ള ഒന്നിച്ചുള്ള ശ്രമം വിവിധമതവിഭാഗങ്ങൾ നടത്തട്ടെ; അവിടെ മതസാഹോദര്യം ഒരു യാഥാർത്ഥ്യമായി പുലരുകതന്നെ ചെയ്യും.

( 14–3–'76 ന് നിലമ്പൂരിലെ 'ലിററിൽ ഫ്ളവർ ചർച്ചി'ന്റെ ആഭിമുഖ്യത്തിൽ ചേർന്ന സർവമതസമ്മേളനത്തിൽ അവതരിപ്പിച്ചത്. )

ദൂരേണ ഹ്യവരം കർമ്മ ബുദ്ധിയോഗാദ്ധനഞ്ജയ
ബുദ്ധൗ ശരണമന്വിച്ഛ കൃപണാഃ ഫലഹേതവഃ.

(ജ്ഞാനത്തേക്കാൾ വളരെ താഴ്ന്ന പടിയിലുള്ളതാണ് കർമ്മം. അതുകൊണ്ട് അല്ലയോ അർജ്ജുന, നീ ജ്ഞാനത്തെ ശരണം പ്രാപിക്കുക. കർമ്മഫലത്തെ ആഗ്രഹിക്കുന്നവർ ദയനീയന്മാരാകുന്നു.) ഇതുതന്നെ ബൃഹദാരണ്യകശ്രുതിയും പറയുന്നു: 'യോ വാ ഏതദക്ഷരം ഗാർഗ്ഗ്യവിദിത്വാസ്മാല്ലോകാത് പ്രൈതി സ കൃപണഃ.' (അല്ലയോ ഗാർഗ്ഗി, അനശ്വരമായിരിക്കുന്ന ഈ വസ്തുവിനെ അറിയാതെ ആരാണ് ഈ ലോകത്തെ വിട്ടുപോകുന്നത് അവൻ ദീനനാണ്.) അങ്ങനെ കർമ്മവും ഉപാസനയും മോക്ഷഹേതുവല്ലെന്നു സമർത്ഥിക്കുന്ന ശ്രുതികളും സ്മൃതികളും ഒട്ടനേകം ഉണ്ട്. ബ്രഹ്മസൂത്രകാരനും ജ്ഞാനത്തിനുമാത്രം മോക്ഷകാരണത്വം പറയുന്നുണ്ട്. ചുരുക്കത്തിൽ 'ജ്ഞാനാദേവ തു കൈവല്യം' (ജ്ഞാനംകൊണ്ടു മാത്രമേ മോക്ഷപ്രാപ്തിയുണ്ടാകുകയുള്ളൂ) എന്നു സമർത്ഥിക്കുന്ന ശ്രുതിസ്മൃതിവാക്യങ്ങൾ ധാരാളമായി കാണാൻ കഴിയും. എന്നാൽ കർമ്മവും ഉപാസനവും ജ്ഞാനത്തിനു വിപരീതമാണെന്നും പറയാൻ സാദ്ധ്യമല്ല. ഈശ്വരാർപ്പണമായി ചെയ്യുന്ന കർമ്മവും, ഉപാസനയും സാധകന്റെ മനഃശ്ശുദ്ധിക്കു പ്രയോജനപ്പെടും. മനഃശ്ശുദ്ധി വന്നാൽ ജ്ഞാനം ഉണ്ടാകും. ജ്ഞാനംകൊണ്ടു മോക്ഷവും സിദ്ധിക്കുന്നു. 'തമേതം വേദാനുവചനേന ബ്രാഹ്മണാ വിവിദിഷന്തി യജ്ഞേന ദാനേന തപസാഽനാശകേന.' (ബ്രഹ്മജ്ഞാനികൾ വേദപ്രവചനംകൊണ്ടും യജ്ഞംകൊണ്ടും ദാനംകൊണ്ടും തപസ്സുകൊണ്ടും ആത്മാവിനെ അറിയാൻ ശ്രമിക്കുന്നു) എന്നും,

''യസ്യ ദേവേ പരാ ഭക്തിഃ
യഥാ ദേവേ തഥാ ഗുരൗ
തസ്യൈതേ കഥിതാ ഹ്യർത്ഥാഃ
പ്രകാശന്തേ മഹാത്മനഃ.''

യാതൊരുവനു ദേവനിൽ എന്ന പോലെ ഗുരുവിലും സർവ്വോത്കൃഷ്ടമായ ഭക്തിയുണ്ടോ ആ മഹാത്മാവിനു പറയപ്പെട്ട കാര്യങ്ങൾ പ്രകാശിക്കുന്നു എന്നും ശ്രുതി പറയുന്നു. അതിനാൽ കർമ്മവും, ഉപാസനയും പരമ്പരയാ മോക്ഷകാരണമാണെന്നും കാണിക്കുന്നു. ശ്രുതികളിൽ കർമ്മം, ഉപാസനം ഇവയ്ക്കു മോക്ഷസാധനത്വം വിധിച്ചുകാണുന്നതു ജ്ഞാനംവഴി അവയ്ക്കു മോക്ഷകാരണത്വം ഉണ്ട് എന്ന അഭിപ്രായത്തിലാണ്. അവ മോക്ഷത്തിനു കാരണമായിത്തീരുന്നു. നിഷ്കാമകർമ്മം സാധകന്റെ ചിത്തശ്ശുദ്ധിക്കു പ്രയോജനം ചെയ്യുന്നു. അതുപോലെ തന്നെ ഉപാസനയും. കർമ്മം ചിത്തശ്ശുദ്ധിദ്വാരാ ജ്ഞാനത്തിന്റെ ബഹിരംഗമായി നില്ക്കുന്നു. ഉപാസനയാകട്ടെ അന്തരംഗസാധനയായും ഇരിക്കുന്നു. ഇതാണ് കർമ്മവും ഉപാസനയും തമ്മിലുള്ള ഭേദം.

ഇപ്രകാരം നേരിട്ടും അല്ലാതെയും പരമാത്മപ്രാപ്തിരൂപമായ മോക്ഷത്തിന്ന് കർമ്മം ഉപാസനം ജ്ഞാനം എന്നിവ മൂന്നും കാരണങ്ങളെന്നു വേദങ്ങൾ നിരൂപണം ചെയ്യുന്നുണ്ട്. അതിനാലാണ് മൂന്നു വിധത്തിലുള്ള കാണ്ഡങ്ങളോടു കൂടിയ വേദങ്ങൾ പരമാത്മാവിൽത്തന്നെ മാർഗ്ഗഭേദേന പര്യവസാനിച്ചിട്ടുള്ളതു്. ''സർവ്വേ വേദാ യത്പദമാമനന്തി'' (എല്ലാ വേദങ്ങളും യാതൊന്നിനെപ്പററിത്തന്നെയാണ് പറയുന്നതു്) എന്നു കഠോപനിഷത്തിൽ പറഞ്ഞിരിക്കുന്നതു്. മോക്ഷസാധനമായ കർമ്മത്തെപ്പററി ജൈമിനികൃതമായ പൂർവ്വമീമാംസാശാസ്ത്രം സ്വരൂപനിർണ്ണയം ചെയ്തിട്ടുള്ളതിനാൽ അതിനു മററു ശാസ്ത്രങ്ങളുടെ അപേക്ഷയില്ല. അവശേഷിച്ചിട്ടുള്ള ഉപാസനത്തേയും ജ്ഞാനത്തേയും നിരൂപിക്കുന്നതിനുവേണ്ടിയാണ് വ്യാസഭഗവാൻ ശാരീരികമീമാംസ എന്ന ശാസ്ത്രം നിർമ്മിച്ചിട്ടുള്ളതു്. ഈ ശാസ്ത്രത്തിന്റെ പരമതാല്പര്യം ജ്ഞാനവിഷയത്തിലാണ്. ഉപാസനം ജ്ഞാനോപയോഗിയാകയാൽ അതിനു സ്വതന്ത്രമായി വിചാരവിഷയത്വമില്ല. അതിനാൽ ഉപാസനയ്ക്ക് ഉപനിഷത്തുകളിലും വലിയ പ്രാധാന്യം കൊടുത്തിട്ടില്ല. അതുകൊണ്ടാണ് ജ്ഞാനംകൊണ്ടുതന്നെയാണ് മോക്ഷം സിദ്ധിക്കുന്നതെന്നുള്ള സിദ്ധാന്തം എല്ലാ മോക്ഷവാദികളും സ്വീകരിച്ചിരിക്കുന്നതു്.

# ഗീതാമൃതം

**കൃഷ്ണജി**

## രണ്ടാമദ്ധ്യായം തുടർച്ച്

അർജ്ജുനൻെറ മുഖഭാവം നോക്കി ശ്രീകൃഷ്ണൻ വീണ്ടും ഇങ്ങനെ തുടർന്നു:

അല്ലയോ പാർത്ഥ, സാംഖ്യസിദ്ധാന്തമനുസരിച്ചുള്ള ആത്മതത്ത്വവും ലൗകികജ്ഞാനവുമാണ് ഇതേവരെ ഞാൻ നിനക്കുപദേശിച്ചത്. പൂർണ്ണമായ ചിത്തശുദ്ധി നേടാത്ത നിനക്ക് അതു വിഷമമമായിത്തോന്നിയേക്കാം. എന്നാൽ ആത്യന്തികദുഃഖനിവൃത്തിക്ക് ഉപയുക്തമായ വിധത്തിൽ എങ്ങനെയാണ് കർമ്മംചെയ്യേണ്ടതെന്ന് കർമ്മയോഗത്തെപ്പററി ഞാനിനി പറഞ്ഞുതരാം.

ഈ കർമ്മയോഗം നിഷ്കാമകർമ്മാനുഷ്ഠാനമായതുകൊണ്ട് ഫലാപേക്ഷ തീരെ ഉണ്ടാകുവാൻ പാടില്ല. അതുകൊണ്ട് നാം ചെയ്യുന്നത് ഒരിക്കലും വ്യർത്ഥമായി തീരുന്നില്ല. കർത്തവ്യബോധത്തോടുകൂടിമാത്രം കർമ്മങ്ങളനുഷ്ഠിക്കുന്നതിനാൽ മററു ദോഷങ്ങളും ബാധിക്കാനിടയില്ല. മഹത്തായ കർമ്മയോഗത്തിൻെറ സ്വല്പമാത്രമായ അനുഷ്ഠാനംപോലും ഭയനിവൃത്തിക്കു കാരണമായിത്തീരും. ഇതിന്ന് ദൃഢനിശ്ചയത്തോടുകൂടിയ ഏകാഗ്രമായ ഒരു ബുദ്ധിയുണ്ടാകണമെന്നുമാത്രം. ഏകാഗ്രതയില്ലാത്തവരുടെ ബുദ്ധി ബഹുമുഖമായി വ്യാപരിച്ച് പല വിഷയങ്ങളിലും പോകുന്നതിനാൽ അനന്തവും ശക്തിരഹിതവുമായിത്തീരും.

അല്ലയോ അർജ്ജുന, ഈ കർമ്മയോഗത്തെപ്പററി പറയുമ്പോൾ വേദത്തിലുള്ള കർമ്മകാണ്ഡത്തെപ്പററി പ്രത്യേകം ശ്രദ്ധിക്കേണ്ടതുണ്ട്. അർത്ഥവാദാത്മകങ്ങളായ പല ഭാഗങ്ങളും വേദങ്ങളിലുണ്ട്. സ്വർഗ്ഗസുഖാനുഭവം മാത്രമാണ് ജീവിതലക്ഷ്യമെന്നും ആ ലക്ഷ്യപ്രാപ്തിക്കുള്ള മുഖ്യോപായം ക്രിയാബഹുലമായ വേദോക്തമാർഗ്ഗമാണെന്നും വാദിക്കുന്നവരുണ്ടല്ലൊ. അവർക്കു ജനനമരണരൂപമായ സംസാരത്തിൽനിന്നും മോക്ഷംനേടി പരമലക്ഷ്യത്തിലെത്തുവാൻ സാധിക്കുകയില്ല. കാരണം, യാഗാദികളായ കാമ്യകർമ്മങ്ങളനുഷ്ഠിക്കുന്നവർക്ക് പുനർജന്മകാരണങ്ങളാകുന്ന കർമ്മഫലങ്ങളിൽനിന്ന് രക്ഷപ്പെടുവാൻ സാധിക്കുകയില്ല. ഐശ്വര്യപ്രാപ്തിയിലും സുഖഭോഗങ്ങളിലുമാണ് അവർക്ക് താൽപര്യം. ആ അർത്ഥവാദങ്ങളെ സത്യങ്ങളായെണ്ണി ക്രിയാബഹുലമായ യാഗാദികർമ്മങ്ങളിൽ ഏർപ്പെടുന്ന മൂഢബുദ്ധികൾക്ക് നിഷ്കാമകർമ്മാനുഷ്ഠാനവും ജീവിതലക്ഷ്യപ്രാപ്തിയും അസാധ്യമായിത്തീരുന്നു. അവരുടെ ബുദ്ധിക്ക് ഏകാഗ്രതയുമുണ്ടാകയില്ല. മാത്രമല്ല, വേദവിഹിതങ്ങളായ കർമ്മപദ്ധതികളെല്ലാം സത്വരജസ്തമോഗുണങ്ങളെ വിഷയമാക്കിയുള്ളവയാണ്. അതായത് ത്രിഗുണാത്മകമായ സംസാരത്തെ നിലനിർത്തുവാനുള്ളവയാണ്. അജ്ഞാനികളായ മൂഢന്മാർ മാത്രമേ അവയിൽ ഭ്രമിക്കുകയുള്ളു. അതുകൊണ്ട് അർജ്ജുനാ, നീ അത്തരം കർമ്മമാർഗ്ഗങ്ങളിൽ നിന്നെല്ലാം ഒഴിഞ്ഞുമാറി മൂന്നു ഗുണങ്ങൾക്കും അതീതനായിത്തീരുക, സുഖദുഃഖാദിഭാവനകൾ കൂടാതെ നിത്യമായ പരമാർത്ഥവസ്തുവിൽ ഉറച്ചു നില്ക്കുക, ബാഹ്യവസ്തുക്കളെ പ്രാപിക്കുന്നതിന്നോ പ്രാപിച്ചതിനെ രക്ഷിക്കുന്നതിന്നോ നീ ആഗ്രഹിക്കരുത്. ജാഗ്രതയോടുകൂടിയിരിക്കുക. നിഷ്കാമകർമ്മാനുഷ്ഠാനദ്വാരാ ആത്മജ്ഞാനം സിദ്ധിച്ചുകഴിഞ്ഞാൽ പിന്നെ വൈദികകർമ്മമാർഗ്ഗങ്ങളിൽനിന്നുണ്ടാകുന്ന പരിമിതമായ ജ്ഞാനം നിരുപയോഗവും നിഷ്ഫലവുമാകുന്നു. എല്ലായിടവും വെള്ളം നിറഞ്ഞുകവിഞ്ഞ് ഒഴുകുമ്പോൾ കിണറ് കുളം മുതലായ ചെറിയ ജലാശയങ്ങൾകൊണ്ട് ആർക്കെങ്കിലും പ്രയോജനമുണ്ടാകുമോ ?

അല്ലയോ അർജ്ജുന, കർമ്മയോഗത്തിൽ കർമ്മങ്ങളെല്ലാം കർത്തവ്യങ്ങളെന്ന നിലയിൽ അനുഷ്ഠിക്കാനേ നിനക്ക് അധികാരമുള്ളു; ഫലം ലഭിക്കട്ടെ, ലഭിക്കാതിരിക്കട്ടെ, അതിനെപ്പററി ചിന്തിക്കരുത്. ഫലത്തെ പ്രതീക്ഷിക്കുമ്പോ

ഴാണു് കർമ്മം ബന്ധകാരണമാകുന്നതു്. ഫലമില്ലാതെ എന്തിന്നു് കർമ്മം ചെയ്യുന്നുവെന്നു വിചാരിച്ചു് കർമ്മവിമുഖനായിത്തീരുകയുമരുതു്. ഫലം പ്രാപിച്ചാലും ഇല്ലെങ്കിലും മനോവൃത്തികളെ സമനിലയിൽ നിരോധിച്ചു നിർത്തുന്നതാണു് യോഗത്തിന്റെ ലക്ഷണം. ആ സമത്വബുദ്ധിയോടുകൂടി യാതൊരു ആസക്തിയും കൂടാതെ കർമ്മയോഗിയുടെ നിലയിൽ നീ കർമ്മങ്ങളനുഷ്ഠിക്കു. സ്വാർത്ഥസുഖത്തിന്നു വേണ്ടിയുള്ള കർമ്മം സമത്വബുദ്ധിയോടുകൂടിയുള്ള കർമ്മത്തെക്കാൾ വളരെ അധമമായിട്ടുള്ളതാണു്. അതുകൊണ്ടു് ഒരിക്കലും നീ ഫലേച്ഛയ്ക്കധീനനാകരുതു്. അങ്ങനെ അധീനരാകുന്നവരാണു് സംസാരത്തിൽ പെട്ടു കഷ്ടപ്പെടുന്നതു്. ഫലത്തിൽ ആസക്തികൂടാതെ സമത്വബുദ്ധിയോടുകൂടി കർമ്മങ്ങളനുഷ്ഠിക്കുന്നവർ കർമ്മഫലമായ പുണ്യപാപങ്ങളിൽനിന്നെല്ലാം വിമുക്തരായി ആത്മജ്ഞാനം നേടി മോക്ഷത്തിന്നർഹരായിത്തീരുന്നു. അങ്ങനെ പരമലക്ഷ്യപ്രാപ്തിക്കുതകത്തക്കവണ്ണം കർമ്മംചെയ്യുന്നതിലുള്ള കുശലതയെയാണു് കർമ്മയോഗമെന്നു പറയുന്നതു്. കർമ്മയോഗാനുഷ്ഠാനത്തിന്റെ ഫലമായി ശുദ്ധമായിത്തീരുന്ന നിന്റെ മനസ്സിൽനിന്നു് മോഹരൂപമായ കാലുഷ്യം പോകുമ്പോൾ വേദത്തിൽനിന്നു് അറിഞ്ഞതും അറിയേണ്ടതുമായ എല്ലാ വിഷയങ്ങളിലും നിനക്കു വൈരാഗ്യമുണ്ടാകും. ലൗകികങ്ങളും വൈദികങ്ങളുമായ ധർമ്മോപദേശങ്ങളെക്കൊണ്ടു് ഭ്രമിച്ചുപോയ നിന്റെ മനസ്സു് എപ്പോൾ ധ്യാനമണ്ഡലത്തിൽ, ഏകാഗ്രതകൊണ്ടു് നിശ്ചലമായിത്തീരുന്നുവോ അപ്പോൾ നിനക്കു യോഗനിഷ്ഠയുണ്ടാകും.

പല വിഷയങ്ങളിൽ പതറുന്ന മനസ്സിനെ ആത്മാഭിമുഖമാക്കിത്തീർക്കുവാനുള്ള ഉപദേശങ്ങൾ കേട്ടപ്പോൾ അർജ്ജുനന്റെ മനസ്സിലുദിച്ച ഒരു സംശയം ഈ സമയത്തു് ഭഗവാനോടു ചോദിച്ചു.

അർജ്ജുനൻ: അല്ലയോ കേശവ, സമാധിയിൽ ചിത്തം ഏകാഗ്രമായിരിക്കുന്ന സ്ഥിതപ്രജ്ഞന്റെ ലക്ഷണമെന്താണു്? അയാളുടെ സംഭാഷണവും സ്ഥിതിവിഗതികളും പെരുമാററവുമെല്ലാം എങ്ങനെയിരിക്കും?

അതു കേട്ടു് ഭഗവാൻ ഇങ്ങനെ അരുളിച്ചെയ്തു: അല്ലയോ പാർത്ഥ, സ്ഥിതപ്രജ്ഞന്റെ ലക്ഷണം പറയാം, കേട്ടോളു. മനസ്സിൽ അടിഞ്ഞുകൂടിയിട്ടുള്ള ആഗ്രഹങ്ങളെയെല്ലാം അകററി, ആരാണോ ആത്മാവുകൊണ്ടു് ആത്മാവിൽ ആനന്ദമനുഭവിച്ചുകൊണ്ടിരിക്കുന്നതു് അവനാണു് സ്ഥിതപ്രജ്ഞൻ. ദുഃഖങ്ങളിൽ ക്ഷോഭമോ സുഖങ്ങളിൽ ആഗ്രഹമോ അവന്നുണ്ടാകുകയില്ല. രാഗം, ഭയം, ക്രോധം മുതലായ വികാരങ്ങളൊന്നും അവനെ ബാധിക്കയില്ല. ഒരിടത്തും ആരോടും അവന്നു് വിശേഷസ്നേഹം തോന്നുകയില്ല. നന്മയിൽ സന്തോഷമോ തിന്മയിൽ ദ്വേഷമോ അവനിൽ കാണുകയില്ല. സ്ഥിതപ്രജ്ഞന്റെ ഇന്ദ്രിയങ്ങൾ വിഷയങ്ങളിൽ പ്രവർത്തിക്കുമെങ്കിലും, ലേശംപോലും വിഷയബന്ധമുണ്ടാകുമെന്നു സംശയം തോന്നുകയാണെങ്കിൽ ഉടനെ അവയിൽനിന്നു് പിൻവലിക്കപ്പെടുന്നു. ആമ തന്റെ അവയവങ്ങളെ പുറത്തേയ്ക്കു് എടുക്കുന്നുണ്ടെങ്കിലും അപകടത്തിന്റെ സൂചന കാണുമ്പോൾ ഉടനെ അകത്തേയ്ക്കു വലിക്കാറുണ്ടല്ലൊ. അതുപോലെതന്നെയാകുന്നു യോഗികളുടെ ഇന്ദ്രിയവ്യാപാരവും. ആഹാരം കഴിക്കാതെ പട്ടിണികിടക്കുന്ന ഒരുവന്റെ ഇന്ദ്രിയങ്ങളും വിഷയങ്ങളിൽനിന്നു പിന്തിരിയുന്നുണ്ടു്. പക്ഷെ വിഷയാഭിലാഷം അവനെ വിട്ടുപിരിയുകയില്ല. എന്നാൽ സ്ഥിതപ്രജ്ഞൻ, ആത്മതത്വം സാക്ഷാത്കരിച്ചവനായതുകൊണ്ടു്, വിഷയങ്ങളിലുള്ള സുഖാഭിലാഷംപോലും അവന്നുണ്ടാകുന്നില്ല.

മനസ്സിന്നു് ക്ഷോഭമുണ്ടാക്കുന്ന ഇന്ദ്രിയങ്ങൾ മോക്ഷമാർഗ്ഗത്തിൽ പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന ജ്ഞാനികളുടെ മനസ്സിനെപ്പോലും, അവരറിയാതെ ബലാത്കാരേണ അപഹരിച്ചുകൊണ്ടു പോകുന്നു. അതുകൊണ്ടു് ഒന്നാമതായി ആ ഇന്ദ്രിയങ്ങളെ നിഗ്രഹിക്കണം. അതിന്നുശേഷം സ്ഥിതപ്രജ്ഞന്റെ മനസ്സു്, യോഗാനുഷ്ഠാനംകൊണ്ടു് പരമാത്മബോധത്തിൽ നിശ്ചലമായിരിക്കും. ഇന്ദ്രിയങ്ങൾ ലൗകികവിഷയങ്ങളെപ്പററി വിചാരിച്ചുകൊണ്ടിരിക്കുമ്പോൾ അവയിൽ ആസക്തിയുണ്ടാകുന്നു. ആസക്തിയിൽനിന്നു് അവ കിട്ടുവാനുള്ള ആഗ്രഹവും ആ ആഗ്രഹം സാധിക്കാതെ വരുമ്പോൾ കോപവും ഉണ്ടാകുന്നു. കോപം വരുമ്പോൾ കർത്തവ്യാകർത്തവ്യ

വിവേകം നശിച്ചുപോകുന്നു. വിവേകഹാനിയിൽ സ്മൃതിഭ്രംശവും സ്മൃതിഭ്രംശത്തിൽനിന്ന് ബുദ്ധിനാശവും ഉണ്ടാകുന്നു. ബുദ്ധി നശിക്കുമ്പോൾ ജീവിതംതന്നെ നശിച്ചമട്ടായി. ഇങ്ങനെ ഇന്ദ്രിയങ്ങൾ വിഷയസംബന്ധം പുലർത്തുന്നതുകൊണ്ട് സർവ്വനാശങ്ങളുമുണ്ടാകുന്നതിനാൽ ഇന്ദ്രിയനിഗ്രഹം ചെയ്യേണ്ടതു് മനുഷ്യന്റെ മുഖ്യകർത്തവ്യമാകുന്നു. ഇന്ദ്രിയങ്ങളെ നിഗ്രഹിച്ച് സ്വാധീനമാക്കി രാഗദ്വേഷങ്ങൾ കൂടാതെ, ആസക്തിയുമില്ലാതെ, ലൗകികവിഷയങ്ങളിൽ പ്രവർത്തിക്കുന്ന ഒരുവന്റെ മനസ്സ് ക്രമത്തിൽ പ്രസന്നമായിത്തീരുന്നതാണ്. മനസ്സ് പ്രസന്നമായാൽ അവന്റെ എല്ലാ ദുഃഖങ്ങളും നശിക്കുന്നു. കാരണം, മനഃപ്രസാദം സിദ്ധിച്ച ഒരുവന്റെ ബുദ്ധി വേഗത്തിൽ ആത്മതത്ത്വത്തിൽ ഏകാഗ്രമായിത്തീരുന്നു.

ഇന്ദ്രിയനിഗ്രഹം ചെയ്യാത്ത ഒരുവന്ന് ആത്മവിഷയകമായ അറിവോ ആത്മജ്ഞാനത്തിലുള്ള അഭിനിവേശമോ ഉണ്ടാകുകയില്ല. ആത്മജ്ഞാനത്തിൽ അഭിനിവേശമില്ലാത്തവന്ന് എങ്ങനെയാണ് ശാന്തിയുണ്ടാവുക ? ശാന്തിയില്ലാത്തവന്ന് എങ്ങനെയാണ് സുഖമുണ്ടാവുക ? ഇന്ദ്രിയങ്ങളെ നിയന്ത്രിക്കാതെ അവയുടെ പുറകെ യഥേഷ്ടം വിഹരിക്കുവാൻ വിട്ടുന്ന ഒരുവന്റെ മനസ്സ്, അവന്റെ വിവേകബുദ്ധിയെ, വെള്ളത്തിൽപെട്ട തോണിയെ കാററ് എന്നപോലെ അടിച്ചു കൊണ്ടുപോകുന്നു. അതുകൊണ്ട്, അല്ലയോ മഹാബാഹുവായ അർജ്ജുന, എല്ലാ വിഷയങ്ങളിൽനിന്നും ഇന്ദ്രിയങ്ങളെ അടക്കിനിർത്തിയിട്ടുള്ള ഒരുവന്റെ ബുദ്ധി മാത്രമേ സ്ഥിരതയുള്ളതാണെന്നു പറവാൻ നിവൃത്തിയുള്ളു. അങ്ങനെയുള്ള സ്ഥിതപ്രജ്ഞൻ ബ്രഹ്മവിദ്യാനിഷ്ഠനാകയാൽ, അയാൾക്ക് ആത്മജ്ഞാനം പകൽപോലെ പ്രകാശമുള്ളതായിരിക്കും; അവിദ്യാവശഗരായ സാധാരണ ജനങ്ങൾക്ക് അതു് രാത്രിപോലെ ഇരുളടഞ്ഞതുമായിരിക്കും. സർവ്വഭൂതങ്ങളും പകലിലെന്നപോലെ ജാഗ്രതയോടെ വ്യാപരിക്കുന്ന ഈ പ്രപഞ്ചം അവിദ്യാകാര്യമാകയാൽ സ്ഥിതപ്രജ്ഞന്മാർക്ക് രാത്രിപോലെ അന്ധകാരമയമായിരിക്കും. എത്രതന്നെ നദികൾ ചെന്നുചേന്നാലും സമുദ്രത്തിൽ യാതൊരു ഏററക്കുറച്ചിലുമുണ്ടാകാത്തതുപോലെ എത്രതന്നെ ആഗ്രഹങ്ങൾ വന്നാലും യാതൊരു വികാരവുമുണ്ടാകാതിരിക്കുന്ന മനസ്സിനേ ശാന്തിയുണ്ടാവുകയുള്ളൂ. വിഷയങ്ങൾക്ക് ചലിപ്പിക്കുവാൻ സാധിക്കാത്ത മനസ്സിൽ കാമക്രോധാദിവികാരങ്ങളൊന്നുമുണ്ടാകാത്തതിനാൽ അതു ശാന്തിപൂർണ്ണമായിരിക്കും. അതുകൊണ്ട് എല്ലാ കാമങ്ങളെയും വിട്ടുകളഞ്ഞ് അഹംഭാവവും മമകാരവും ഉപേക്ഷിച്ച്, കർത്തൃത്വഭോക്തൃത്വാദികൾക്കുപരിയായ ഒരു നിലയിലെത്തി കർമ്മയോഗാനുഷ്ഠാനംകൊണ്ട് മനശ്ശാന്തി നേടുവാൻ, അല്ലയോ അർജ്ജുന, നീ ശ്രമിക്കുക. ഈ ബ്രഹ്മനിഷ്ഠയിലെത്തിയാൽ പിന്നെ നിനക്കു മോഹമുണ്ടാകയില്ല. ഈ നിഷ്ഠയിൽ അവസാനകാലത്തെങ്കിലും എത്തിച്ചേരുവാൻ സാധിച്ചാലും മോക്ഷം പ്രാപിക്കുവാൻ സാധിക്കുന്നതാണ്.

### മൂന്നാമദ്ധ്യായം — കർമ്മയോഗം

സ്ഥിതപ്രജ്ഞന്റെ ലക്ഷണങ്ങളെല്ലാം വിവരിച്ചു കേട്ടപ്പോൾ അർജ്ജുനൻ വീണ്ടും വ്യാകുലചിത്തനായിത്തീർന്നു. ഇന്ദ്രിയങ്ങളെയെല്ലാം നിയന്ത്രിച്ച് രാഗദ്വേഷവിമുക്തനായി പരമമായ ശാന്തി കൈവരിക്കണമെങ്കിൽ അതിന്ന് ഉത്തമമായ മാർഗ്ഗം ജ്ഞാനയോഗമാണ്. കർമ്മമാർഗ്ഗത്തെക്കാൾ ഉത്കൃഷ്ടമായതു് ബുദ്ധിയോഗമാണെന്നു ഭഗവാൻ പറയുകയും ചെയ്തു. പിന്നെ എന്താണ് തന്നോടു കർമ്മമാർഗ്ഗമനുസരിക്കുവാൻ പറയുന്നതു് ? ശരണാഗതനായ തന്നെ ഉത്തമമായ മാർഗ്ഗത്തിലൂടെ ലക്ഷ്യത്തിലേയ്ക്കു നയിക്കുകയല്ലേ ഭഗവാൻ ചെയ്യേണ്ടതു് ? ഇങ്ങനെ ആലോചിച്ചുകൊണ്ട് അർജ്ജുനൻ ഭഗവാൻ ശ്രീകൃഷ്ണനോടു ചോദിച്ചു: ''അല്ലയോ ജനാർദ്ദന, അങ്ങ് അരുളിച്ചെയ്തതെല്ലാം ഞാൻ ശ്രദ്ധയോടെ കേട്ടു. പുരുഷാർത്ഥലാഭത്തിന്ന് ജ്ഞാനമാർഗ്ഗമാണ് സുഗമമെന്നത്രെ അതിൽനിന്ന് എനിക്കു മനസ്സിലായതു്. എന്നാൽ ഹിംസാത്മകമായ കർമ്മമാർഗ്ഗത്തിൽ സഞ്ചരിക്കുവാനാണ് അങ്ങ് എന്നോട് ആജ്ഞാപിക്കുന്നതു്. കർമ്മത്തിന്നു മാത്രമേ എനിക്ക് അധികാരമുള്ളുവെന്നും സ്വധർമ്മമായ യുദ്ധം ചെയ്തേ കഴിയൂ എന്നും അങ്ങ് നിർബ്ബന്ധിക്കുന്നു. പക്ഷെ, അഹംകാരവും മമകാരവും ഉപേക്ഷിച്ച് ഫലകാമനകൂടാതെ കർമ്മം ചെയ്യുക എന്നെല്ലാം പറയുന്നതു് അത്ര സുകരമായി എനിക്കു തോന്നുന്നില്ല. അല്ലയോ ഭഗ

വാനേ, അങ്ങയുടെ ഉപദേശത്തിൻെറ പൊരുരം എനിക്കു വ്യക്തമാകുന്നില്ല. എന്താണ് ചെയ്യേണ്ടതെന്നറിയാതെ എൻെറ മനസ്സ് വ്യാകുലമായിത്തീരുന്നു. ആകയാൽ, എനിക്കു ശ്രേയസ്കരമായിട്ടുള്ള ഉത്തമമാർഗ്ഗം ഏതാണെന്നു തീർച്ചപ്പെടുത്തി ഉപദേശിച്ചുതന്നാലും.''

അതു കേട്ടു ഭഗവാൻ അർജ്ജുനനു കർമ്മയോഗത്തിൻെറ വിശേഷതകളെപ്പററി ഇങ്ങനെ വിവരിച്ചുകൊടുത്തു: അല്ലയോ ശുദ്ധാത്മാവായ അർജ്ജുന, ഈ ലോകത്തിൽ പരമപുരുഷാർത്ഥം നേടുവാൻ വ്യവസ്ഥിതങ്ങളായ രണ്ടു മാർഗ്ഗങ്ങളാണുള്ളതു്. അതിൽ സാംഖ്യന്മാരെന്നറിയപ്പെടുന്ന ജ്ഞാനയോഗികൾക്കുള്ളതാണ് ജ്ഞാനമാർഗ്ഗം. ചിത്തശുദ്ധിവരാത്ത മോക്ഷേച്ഛുക്കൾക്കു സത്വശുദ്ധിയും മനോനിയന്ത്രണവും നേടുവാൻ പററിയതു് കർമ്മയോഗമാണ്. നിഷ്കാമമായി കർമ്മങ്ങളനുഷ്ഠിച്ച് ചിത്തശുദ്ധി നേടി ജ്ഞാനസിദ്ധിദ്വാരാ അവൻ മുക്തിസ്സുഹനായിത്തീരുന്നു. ഒരു മനുഷ്യൻ കർമ്മങ്ങളൊന്നും ചെയ്യുന്നില്ലെന്നുവെച്ച് അവൻ നൈഷ്കർമ്മ്യത്തിലെത്തുന്നില്ല. ബാഹ്യമായി കർമ്മങ്ങൾ ഉപേക്ഷിക്കുന്നതുകൊണ്ടുമാത്രം അവനു മുക്തിയും സിദ്ധിക്കുകയില്ല. മനസ്സുകൊണ്ടും വാക്കുകൊണ്ടും ദേഹംകൊണ്ടും പ്രവൃത്തികളൊന്നും ചെയ്യാതിരിക്കലാണ് നൈഷ്കർമ്മ്യം. അതു് ആക്കുംതന്നെ സാധ്യമല്ല. എന്തുകൊണ്ടെന്നാൽ സത്വരജസ്തമസ്സുകളാകുന്ന പ്രകൃതിയുടെ ഗുണങ്ങൾക്കു് അടിമപ്പെട്ടവരാണ് സകല ജീവരാശികളും. അതുകൊണ്ട് ശരീരാഭിമാനമുള്ളേടത്തോളംകാലം ആ ഗുണങ്ങൾക്കനുസരിച്ച് എല്ലാവരും കർമ്മങ്ങളനുഷ്ഠിച്ചുകൊണ്ടേയിരിക്കും. കർമ്മേന്ദ്രിയങ്ങളെയെല്ലാം അടക്കി ബാഹ്യകർമ്മങ്ങളൊന്നും ചെയ്യാതെ മനസ്സുകൊണ്ട് വിഷയങ്ങളെ സ്മരിച്ചുകൊണ്ടിരിക്കുന്നവൻ മിഥ്യാചാരനാണ്. അവന്നു് ഒരിക്കലും മോക്ഷസിദ്ധി ഉണ്ടാകുകയില്ല. അങ്ങനെയല്ലാതെ ജ്ഞാനേന്ദ്രിയങ്ങളെയും മനസ്സിനെയും കീഴടക്കി, വിഷയബന്ധം വിട്ടു്, കാമനകൂടാതെ കർമ്മേന്ദ്രിയങ്ങളെക്കൊണ്ടു് ധർമ്മാനുരൂപമായ കർമ്മങ്ങൾ ചെയ്തുകൊണ്ടിരിക്കുന്നവനാണ് വിശിഷ്ടൻ, അയാളുടെ നിലയാണ് ശരിക്കുള്ള നൈഷ്കർമ്മ്യം. ഈ വിധത്തിൽ നീ കർമ്മം ചെയ്യുക. കർമ്മം ചെയ്യാതിരിക്കുന്നതിനെക്കാൾ നല്ലതു് കർമ്മം ചെയ്യുകതന്നെയാണ്. എന്തുകൊണ്ടെന്നാൽ കർമ്മം കൂടാതെ ദേഹരക്ഷപോലും സാധ്യമല്ലല്ലൊ. 'അതുകൊണ്ടു് എനിക്കു് കർമ്മബന്ധം ഉണ്ടായി ഞാൻ ബദ്ധനായിത്തീരുകയില്ലേ' എന്നു നീ സംശയിക്കുന്നുവെങ്കിൽ ഇല്ല. ഈശ്വരാർപ്പണമായി ചെയ്യുന്ന കർമ്മങ്ങൾ ഒരിക്കലും ബന്ധകാരണമാകുകയില്ല. അങ്ങനെയല്ലാത്ത കർമ്മങ്ങളാണ് ലോകത്തിൽ ബന്ധമുണ്ടാക്കുന്നതു്. അതിനാൽ അല്ലയോ കൗന്തേയ, ഫലാപേക്ഷകൂടാതെ, ഈശ്വരാർപ്പണമായിക്കരുതി നീ കർത്തവ്യകർമ്മമനുഷ്ഠിക്കുക തന്നെയാണ് ചെയ്യേണ്ടതു്.

കർമ്മാധികാരം മനുഷ്യക്കു് സഹജമാണ്. എന്തെന്നാൽ ആദ്യം ബ്രഹ്മാവു് ജനങ്ങളെ സൃഷ്ടിക്കുമ്പോൾത്തന്നെ യജ്ഞങ്ങളെയും സൃഷ്ടിച്ചു. അതായതു് വിരാഡ്രൂപിയായ ഈശ്വരൻെറ ആരാധനയെന്ന ഭാവത്തിൽ ചെയ്യേണ്ടുന്ന പരോപകാരപ്രവൃത്തികളെയും ബ്രഹ്മാവു് നിശ്ചയിച്ചു. എന്നിട്ടു് പറഞ്ഞു: ''ഈ യജ്ഞംകൊണ്ടു് നിങ്ങൾ അഭിവൃദ്ധിപ്പെട്ടുകൊള്ളുവിൻ. ഇതു് നിങ്ങൾക്കു് ഇഷ്ടമായ സുഖാനുഭവത്തെ തരും. ഈ കർമ്മംകൊണ്ടു് നിങ്ങൾ ഇന്ദ്രിയപ്രത്യക്ഷമായ ലോകത്തെ സന്തോഷിപ്പിക്കണം. സന്തുഷ്ടമായ ലോകം നിങ്ങളെയും സന്തോഷിപ്പിക്കും. പരസ്പരം സന്തോഷിപ്പിച്ചുംകൊണ്ടു് നിങ്ങൾ പരമമായ ശ്രേയസ്സിനെ പ്രാപിക്കുവിൻ. യജ്ഞകർമ്മംകൊണ്ടു് സന്തുഷ്ടമായ ലോകം നിങ്ങൾക്കുവേണ്ട സുഖാനുഭവങ്ങൾ തരും. ആ സുഖാനുഭവങ്ങളുടെ ഒരംശം ലോകത്തിനുതന്നെ തിരിച്ചുകൊടുക്കാതെ എല്ലാം സ്വാർത്ഥത്തിന്നായി ഉപയോഗിക്കുന്നവൻ കള്ളനാണ്.'' പരാർത്ഥമായി ചെയ്യുന്ന കർമ്മത്തിൽ സുഖമനുഭവിക്കുന്നവരാണ് സജ്ജനങ്ങൾ. അവരെ പാപം സ്പൃശിക്കയില്ല. സ്വാർത്ഥലാഭത്തിന്നുവേണ്ടിമാത്രം പ്രവർത്തിക്കുന്നവർ പാപികളാണ്. ആ കർമ്മങ്ങളുടെ ഫലം പാപവുമാകുന്നു. അതുകൊണ്ടു് അല്ലയോ അർജ്ജുന, സ്വാർത്ഥലാഭത്തിൽ മനസ്സുവെക്കാതെ ലോകത്തിൻെറ നന്മക്കുവേണ്ടി നീ യുദ്ധം ചെയ്യുകയാണ് വേണ്ടതു്.

മാത്രമല്ല, കർമ്മത്തിൽനിന്നാണ് ലോകസേവനമുണ്ടാകുന്നതു്. ആദിത്യൻെറ ലോകസേവനപരമായ കർമ്മത്തിൽനിന്നാണ് മഴയുണ്ടാകുന്നതു്. സൂര്യൻ വെള്ളത്തെ ആവിയായി കൊണ്ടുപോകുന്നില്ലെങ്കിൽ മഴയുണ്ടാകുകയി

ല്ലല്ലൊ. ആ മഴയിൽനിന്നു് അന്നവും അന്നത്തിൽനിന്നു് ജീവികളുമുണ്ടാകുന്നു. അങ്ങനെ ലോകത്തിൻെറ മുഴുവൻ ഉല്പത്തിയും നിലനിൽപ്പും കർമ്മത്തിൽനിന്നാണു്. ആ കർമ്മത്തിൻെറ ഉത്ഭവം പ്രകൃതിയിൽനിന്നാകുന്നു. പ്രകൃതിയാകട്ടെ നാശരഹിതമായ പരമാത്മാവിൻെറ സ്വഭാവമാണു്. അപ്പോഠം നിത്യവും സർവ്വവ്യാപിയുമായ പ്രകൃതിമുഴുവൻ കർമ്മത്തെ ആശ്രയിച്ചാണിരിക്കുന്നതു്. പരമാത്മാവും പ്രകൃതിയും കർമ്മവും തമ്മിലുള്ള ബന്ധത്തെ മനസ്സിലാക്കി ഈ ധർമ്മചക്രത്തെ അനുസരിക്കാത്തവൻ പാപിയാണു്. ഇന്ദ്രിയാരാമനായ അവൻെറ ജീവിതംതന്നെ നിഷ്ഫലമാണു്. എന്നാൽ പ്രകൃതിയുമായി തീരെ ബന്ധപ്പെടാതെ ആത്മാവിൽതന്നെ സംതൃപ്തരും സന്തുഷ്ടരുമായിരിക്കുന്നവർക്ക ലോകത്തിൽ ചെയ്യേണ്ടതായിട്ടു് ഒന്നുമില്ല. സുഖസ്വരൂപമായ ആത്മസത്തയെ സാക്ഷാത്കരിച്ച ധന്യാത്മാക്കാംക്കു് കർമ്മംചെയ്താലും ചെയ്തില്ലെങ്കിലും ഒന്നും വരാനില്ല. അയാഠംക്കു് ഒന്നിന്നും മറെറാന്നിനെ ആശ്രയിക്കേണ്ടതായി വരുന്നുമില്ല. എന്നാൽ അർജ്ജുന, നീ ആ നിലയിൽ എത്തിയിട്ടില്ലെന്നു് നിനക്കുതന്നെ അറിയാമല്ലൊ. അതുകൊണ്ടു് കർത്തവ്യമായിവരുന്ന കർമ്മങ്ങളെ ഫലാപേക്ഷ കൂടാതെ അനാസക്തനായി ചെയ്യുക. ആസക്തികൂടാതെ കർമ്മം ചെയ്യുന്നവൻ തീർച്ചയായും മോക്ഷം പ്രാപിക്കും. അങ്ങനെ കർമ്മത്തിലൂടെ മോക്ഷം പ്രാപിച്ചവരാണല്ലൊ ജനകൻ അശ്വപതി മുതലായവർ. അതിൽ നീ സംശയിക്കുന്നുവെങ്കിൽ ലോകസംഗ്രഹത്തിന്നുവേണ്ടിയെങ്കിലും നീ പ്രവൃത്തി ചെയ്യണം. ഉത്തമന്മാരായ ആളുകഠം ചെയ്യുന്നതിനെയാണു് സാധാരണക്കാരായ ജനങ്ങഠം പ്രമാണമായി സ്വീകരിക്കുകയും അനുസരിക്കുകയും ചെയ്യുന്നതു്. അതുകൊണ്ടു് അവർക്കു് ഒരു മാതൃകയായിത്തീരുവാൻവേണ്ടി നീ സ്വധർമ്മാനുഷ്ഠാനത്തിൽ വ്യാപൃതനായിരിക്കുകയാണു് വേണ്ടതു്.

അല്ലയോ പാർത്ഥ, നീ എൻെറ കാര്യം തന്നെ ഒന്നാലോചിച്ചുനോക്കൂ. എനിക്കു് മൂന്നു ലോകത്തിലും ചെയ്യേണ്ടതായി ഒന്നുമില്ല, കിട്ടാത്തതായോ കിട്ടേണ്ടതായോ ഒന്നും ശേഷിക്കുന്നില്ല. എങ്കിലും ഞാൻ എപ്പോഴും കർമ്മത്തിൽ വ്യാപൃതനായിക്കൊണ്ടുതന്നെയിരിക്കുന്നു. കാരണം, ഞാൻ അലസനായി കർമ്മംചെയ്യാതിരിക്കുകയാണെങ്കിൽ മററു മനുഷ്യരും എന്നെപ്പോലെ അലസരായിത്തീരും. അതുകൊണ്ടു് അവരെ കർത്തവ്യോന്മുഖരാക്കുവാൻവേണ്ടി മാത്രമാണു് ഞാൻ കർമ്മംചെയ്യുന്നതു്. മാത്രമല്ല, ഞാൻ കർമ്മവിമുഖനായി ഉദാസീനനായിരുന്നാൽ ലോകത്തിൽ ഒരു വ്യവസ്ഥയുമില്ലാതായിത്തീർന്നു് ജനങ്ങഠം മുഴുവൻ നാശമടയുന്നതിന്നും ഇടയായിത്തീരും. അതുകൊണ്ടു് അജ്ഞാനികഠം ആസക്തിയോടുകൂടി സ്വാർത്ഥത്തെ ലക്ഷ്യമാക്കി കർമ്മങ്ങഠം ചെയ്യുന്നതുപോലെ ജ്ഞാനികഠം ആസക്തികൂടാതെ പരാർത്ഥമായി, ലോകസംഗ്രഹത്തെ ലക്ഷ്യമാക്കി പ്രവർത്തിച്ചുകൊണ്ടേ ഇരിക്കണം. എന്നാൽ കർമ്മതത്പരരായ അജ്ഞാനികളുടെ വിശ്വാസത്തെ നശിപ്പിക്കാതിരിക്കാൻ പ്രത്യേകം ശ്രദ്ധിക്കണം. ജ്ഞാനികഠം സമഭാവനയോടെ കർമ്മങ്ങളനുഷ്ഠിച്ചു പതുക്കെപ്പതുക്കെ തന്നെ മാതൃകയാക്കി പ്രവർത്തിക്കുവാനുള്ള പ്രേരണ നൽകി അവരെയും ശരിയായ കർമ്മയോഗമാർഗ്ഗത്തിലേക്കു് കൊണ്ടുവരികയാണു് വേണ്ടതു്.

വാസ്തവത്തിൽ ഈ കർമ്മങ്ങളെല്ലാം ചെയ്യുന്നതു് പ്രകൃതിയുടെ ഗുണങ്ങളാണു്. കാരണം, ആ ഗുണങ്ങളുടെതന്നെ പരിണാമത്തിൽനിന്നുണ്ടായ ഇന്ദ്രിയങ്ങഠം പ്രകൃതിവിഷയങ്ങളിൽ വ്യാപരിക്കുന്നതിനെയാണല്ലൊ കർമ്മങ്ങളെന്നു പറയുന്നതു്. അഹംബുദ്ധികൊണ്ടു് വിവേകം നശിച്ച അജ്ഞാനികഠം ഈ കർമ്മങ്ങഠം 'ഞാനാണു് ചെയ്യുന്നതെ'ന്നു വിചാരിക്കുന്നു. ഗുണകർമ്മങ്ങളുടെ തത്ത്വം അറിയുന്ന ജ്ഞാനിയാകട്ടെ, ഗുണങ്ങഠം ഗുണങ്ങളിൽ വ്യാപരിക്കുന്നു എന്നു് അറിഞ്ഞു് അവയിൽ അസക്തന്മാരായിരിക്കുന്നു. അതായതു് അവരിൽ കർത്തൃത്വബുദ്ധിയോ ഭോക്തൃത്വബുദ്ധിയോ ഉണ്ടാകുന്നില്ല. ഗുണകർമ്മങ്ങളിൽ സക്തന്മാരായിരിക്കുന്ന അജ്ഞാനികളുടെ ബുദ്ധിയെ ജ്ഞാനികഠം പെട്ടെന്നു് ആ സ്ഥിതിയിൽനിന്നും വ്യതിചലിപ്പിക്കരുതു്. വ്യതിചലിപ്പിച്ചാൽ അതു് അവരുടെ നാശത്തിന്നു് കാരണമായിത്തീരും. ലോകസംഗ്രഹത്തിന്നുവേണ്ടി ചെയ്യുന്ന കാര്യത്തിലും ഈവക വിഷയങ്ങളിൽ നാം പ്രത്യേകം ശ്രദ്ധിക്കേണ്ടിയിരിക്കുന്നു. അതുകൊണ്ടു് അല്ല

യോ അജ്ജുന, നീ കർമ്മങ്ങളുടെയെല്ലാം അധിഷ്ഠാനമായ പരമാത്മാവിൽ എല്ലാം സമർപ്പിച്ച്, ആദ്ധ്യാത്മിക മൂല്യങ്ങൾക്ക് പ്രാധാന്യം നല്കി, ഫലാകാംക്ഷകൂടാതെ, മമതബുദ്ധിയോ അനിഷ്ടഫലത്തിൽ ഭയമോ തീരെയില്ലാതെ, കർത്തവ്യകർമ്മം ശരിയ്ക്കനുഷ്ഠിക്കുക. കർമ്മയോഗത്തെപ്പററിയുള്ള ഈ സിദ്ധാന്തം ദോഷബുദ്ധികൂടാതെ ശ്രദ്ധയോടും സംതൃപ്തിയോടുംകൂടി അനുസരിക്കുന്നവൻ കർമ്മബന്ധത്തിൽനിന്ന് മുക്തനായിത്തീരും.ഇതിൽ ദോഷാരോപണം ചെയ്ത് അനുസരിക്കാതിരിക്കുന്ന അവിവേകികൾക്ക് ആത്മജ്ഞാനമോ ജന്മസാഫല്യമോ പ്രാപിക്കുവാൻ സാധിക്കുകയുമില്ല.

ജ്ഞാനികൾകൂടി സ്വന്തം പ്രകൃതിയെ അനുസരിച്ചാണ് പ്രവർത്തിക്കുന്നത്. വാസനയ്ക്കും സ്വഭാവത്തിന്നും അനുസരിച്ചുള്ള ഇന്ദ്രിയവ്യാപാരങ്ങളെ നിരോധിക്കുന്നതുകൊണ്ട് ഫലമൊന്നുമില്ല. പ്രകൃതിയിലുണ്ടാകുന്ന രണ്ടു ഭാവങ്ങളാണ് ഇഷ്ടവും അനിഷ്ടവും. ഓരോ ഇന്ദ്രിയങ്ങളുടെ വിഷയത്തിലും ഇതു സ്പഷ്ടമായി കാണാം. അതിൽനിന്നുണ്ടാകുന്ന രാഗവും ദ്വേഷവും മോക്ഷത്തിന്ന് പ്രതിബന്ധമായി നില്ക്കുന്നു. അതുകൊണ്ട് ഇഷ്ടാനിഷ്ടങ്ങളുടെ – രാഗദ്വേഷങ്ങളുടെ – പിടിയിൽനിന്ന് ഒഴിഞ്ഞുനില്ക്കലാണ് പ്രകൃതിയെ ജയിക്കുവാനുള്ള മാർഗ്ഗം. വെറും പരിചയംകൊണ്ടുണ്ടാകുന്ന ഇഷ്ടാനിഷ്ടങ്ങൾക്കു നാം അടിമപ്പെടരുതെന്നർത്ഥം. ഗുണമില്ലാത്തതാണെങ്കിൽക്കൂടി സ്വധർമ്മത്തിന്റെ മാർഗ്ഗത്തിൽത്തന്നെ ചരിക്കണം. എത്ര നല്ലതാണെന്നു തോന്നിയാലും പരധർമ്മം അനുസരിക്കാൻ ശ്രമിക്കരുത്.

ഇത്രയും ഭഗവാൻ പറഞ്ഞപ്പോൾ അജ്ജുനന്ന് വീണ്ടും ഒരു സംശയം തോന്നി, അതു ഭഗവാന്റെ മുമ്പിൽ ഇങ്ങനെ പ്രകടിപ്പിച്ചു: ''അല്ലയോ ഭഗവാനേ, ഇന്ദ്രിയങ്ങളുടെ ഇഷ്ടാനിഷ്ടങ്ങൾക്കു കീഴടങ്ങരുതെന്ന് അങ്ങ് പറഞ്ഞു. അതു രാഗദ്വേഷങ്ങൾക്കും പുണ്യപാപങ്ങൾക്കുമെല്ലാം കാരണമാകുമെന്നും മോക്ഷത്തിന്നു തടസ്സമായിത്തീരുമെന്നും ഉള്ളതു ശരിയാണെങ്കിൽ ആരും അനിഷ്ടത്തെയോ ദ്വേഷത്തെയോ പാപത്തെയോ പിന്തുടരുവാനാഗ്രഹിക്കുകയില്ല. പക്ഷെ സ്വന്തം ഇച്ഛക്കു വിപരീതമായിട്ടുപോലും പലരും പാപപ്രവൃത്തികളിലേക്കു വലിച്ചിഴക്കപ്പെടുന്നതായി നാം കാണുന്നു. അങ്ങനെ ഇന്ദ്രിയവൃത്തിക്കു കീഴടങ്ങി അവനെ പാപം ചെയ്യുവാൻ പ്രേരിപ്പിക്കുന്ന ശക്തി ഏതാണ് ?''

അജ്ജുനന്റെ സംശയത്തിന്ന് ഭഗവാൻ ഇങ്ങനെ മറുപടി നൽകി: അല്ലയോ അജ്ജുന, മനസ്സിനെ ബലാൽക്കാരേണ വിഷയങ്ങളിലേയ്ക്കു പിടിച്ചു തള്ളുന്ന ശക്തി കാമമാണ്. രജോഗുണത്തിന്റെ വിലാസത്തിൽനിന്നുമുണ്ടാകുന്ന ഈ കാമം എത്രതന്നെ കിട്ടിയാലും മതിവരാത്തതും ഏതു പാപപ്രവൃത്തിക്കും പ്രേരണ നൽകുന്നതുമാണ്. ആഗ്രഹസിദ്ധിക്കു തടസ്സം നേരിടുമ്പോൾ അതുതന്നെ ക്രോധമായി പ്രത്യക്ഷപ്പെടും. ക്രോധം എല്ലാവിധ അനത്ഥങ്ങൾക്കും കാരണമായ മനോവൃത്തിയാണ്. ആ മനോവൃത്തിക്കു കാരണമായി നില്ക്കുന്ന കാമമാണ് ശ്രേയസ്സിന്നു പ്രതിബന്ധമായി നില്ക്കുന്ന ഒന്നാമത്തെ ശത്രു. പുക അഗ്നിയെയും, അഴുക്കുകൾ കണ്ണാടിയെയും, മറുപിള്ള ഗർഭസ്ഥശിശുവിനെയും മറയ്ക്കുന്നതുപോലെ മോക്ഷകാരണമായ ജ്ഞാനത്തെ മലിനമായ കാമം മറച്ചുകളയുന്നു. ഈ കാമം ജ്ഞാനിയുടെ നിത്യശത്രുവാണ്, എത്രതന്നെ അനുഭവിച്ചാലും തൃപ്തിപ്പെടുത്തുവാൻ കഴിയാത്തതുമാണ്. ഒരിക്കലും അലംഭാവമുണ്ടാകാത്ത ഈ കാമം ആത്മജ്ഞാനത്തെ നശിപ്പിച്ച് മനുഷ്യന്റെ അദ്ധ്യാത്മമാർഗ്ഗത്തിലുള്ള പുരോഗതിയെ തടസ്സപ്പെടുത്തുന്നു. ഇന്ദ്രിയങ്ങളിലും മനസ്സിലും ബുദ്ധിയിലും സ്ഥിതിചെയ്തുകൊണ്ടാണ് ഈ കാമം ജീവാത്മാവിനെ മോഹിപ്പിക്കുന്നത്. അതുകൊണ്ട് അല്ലയോ ഭരതശ്രേഷ്ഠ, നീ ആദ്യം തന്നെ ജ്ഞാനേന്ദ്രിയങ്ങളെ നിയന്ത്രിച്ച്, ജ്ഞാനവിജ്ഞാനങ്ങളെ നശിപ്പിക്കുകയും മനുഷ്യനെ പാപപ്രവൃത്തികൾക്കു പ്രേരിപ്പിക്കുകയും ചെയ്യുന്ന ഈ കാമത്തെ ജയിക്കുക. ഇന്ദ്രിയങ്ങളെ നിയന്ത്രിച്ചാൽ മനസ്സിനെയും ബുദ്ധിയെയും വശത്താക്കുക എളുപ്പമാണല്ലൊ. പക്ഷെ ബുദ്ധിക്കും അപ്പുറത്തുള്ള ആത്മാവിനെ അറിഞ്ഞാൽ മാത്രമേ ഇതെല്ലാം സാധിക്കുകയുള്ളു. ആ ആത്മജ്ഞാനംകൊണ്ട്, കാമത്തിന്റെ ആശ്രയസ്ഥാനമായ ബുദ്ധിയെയും മനസ്സിനെയും ഇന്ദ്രിയങ്ങളെയും നിരോധിച്ച്, അല്ലയോ മഹാബാഹുവായ അജ്ജുന, ഈ ദുജ്ജയനായ ശത്രുവിനെ നീ ജയിക്കുക.

# ഭാഗ്യക്കൊതി

ടി. എം. ത്രിവിക്രമൻ നമ്പൂതിരിപ്പാട്

ദുഷ്യന്തൻ നാടുവാണിരുന്നപ്പോൾ എല്ലാവരും അവരവർ ചെയ്യേണ്ടതു് തികഞ്ഞ പ്രീതിയോടെ ചെയ്തിരുന്നു, ആരും ദൈവമായ കർമ്മത്തിൽ കൊതിവെച്ചിരുന്നുമില്ല. 'സ്വധർമ്മേ രേമിരേ വർണ്ണാ ദൈവേ കർമ്മണി നിസ്പൃഹാഃ.' (മഹാഭാരതം, ആദിപർവ്വം, അധ്യായം 68.)

''അന്യജന്മകൃതം കർമ്മ ദൈവം പൌരുഷമൈഹികം'' ദൈവമായ കർമ്മമെന്നുവെച്ചാൽ മുജ്ജന്മങ്ങളിൽച്ചെയ്ത കർമ്മമാണു്, അതിൽ കൊതിവെയ്ക്കാതിരിയ്ക്കുക എന്നുവെച്ചാൽ അതിന്റെ ഫലമായ നേട്ടങ്ങളിൽ അഭിലാഷമുദിയ്ക്കാതിരിയ്ക്കുകയാണു്, ഭാഗ്യബലാൽ അഭീഷ്ടസിദ്ധിയുണ്ടാവണം എന്നു തോന്നാതിരിയ്ക്കലാണു്.

ശരി. പക്ഷേ, പലർക്കും പലപ്പോഴും പല അഭീഷ്ടങ്ങളും ഭാഗ്യംകൊണ്ടു് കൈവരുന്നതായി ത്തോന്നാറുണ്ടല്ലൊ. അപ്പോൾ, സ്വാഭാവികമായും, ഭാഗ്യത്തിൽ കൊതിതോന്നാൻ ഇടയില്ലേ? അതരുതു് എന്നുണ്ടോ ? ദൈവമായ കർമ്മത്തിൽ നിസ്പൃഹത കൂടിയേ കഴിയൂ എന്നുണ്ടോ ?

നല്ല ബുദ്ധിയും ഉത്സാഹവും ഉള്ള ഒരു കുട്ടി പരീക്ഷയിൽ ജയിച്ചാൽ അതു് ഭാഗ്യംകൊണ്ടാണു് എന്നു പറയാറില്ല; അറുമന്തനും കുഴിമടിയനുമായ ഒരു കുട്ടി പരീക്ഷയിൽ ജയിച്ചാൽ അതു് ഭാഗ്യംകൊണ്ടാണു് എന്നു പറയാറുമുണ്ടു്. അതുപോലെ, സ്ഥിരവും ഏകാഗ്രവുമായ പരിശ്രമംകൊണ്ടു് ഒരാൾ പണക്കാരനായാൽ അതയാളുടെ ഭാഗ്യം എന്നു പറയാറില്ല; പറയത്തക്ക പ്രയത്നമൊന്നും കൂടാതെ ഒരാൾ പണക്കാരനായാൽ അയാളുടെ ഭാഗ്യം എന്നു പറയാറുണ്ടുതാനും. അപ്പോൾ, പ്രത്യക്ഷമായ പ്രവൃത്തിയുടെ ഫലമായിട്ടല്ലാതെയുള്ള നേട്ടത്തെയാണു്, അതിന്റെ കാരണത്തെയാണു്, ഭാഗ്യം എന്നു പറയുന്നതു്. ഈ ഭാഗ്യത്തിന്റെ വിലാസങ്ങൾ കാണുമ്പോൾ, പഠിയ്ക്കാതെ പരീക്ഷയിൽ ജയിയ്ക്കുന്നതും പണിയെടുക്കാതെ പണക്കാരനാകുന്നതും മററും കാണുമ്പോൾ, നമുക്കു് ഭാഗ്യത്തിൽ കൊതി തോന്നാൻ ഇടയുണ്ടു്.

അങ്ങനെ കൊതി തോന്നിയാലോ, നാം പിഴച്ച വഴിയിൽ കാൽ വെച്ചുകഴിഞ്ഞു, സ്വധർമ്മത്തിൽനിന്നു് വ്യതിചലിച്ചുകഴിഞ്ഞു എന്നു പറയുകയും വേണം. ഒരാളുടെ സ്വധർമ്മാനുഷ്ഠാനം ശരിയാവണമെങ്കിൽ അയാൾക്കു് തന്റെ പ്രവൃത്തിയിൽ പരിപൂർണ്ണമായ ശ്രദ്ധ ഉണ്ടായിരിയ്ക്കണമല്ലൊ. അപ്പോൾ, അതിനിടയിൽ ആയാളുടെ ശ്രദ്ധയുടെ ഒരംശം തന്റെ പ്രവൃത്തിയുടെ ഫലമല്ലാത്ത നേട്ടങ്ങളിലേയ്ക്കു തിരിഞ്ഞുപോയാൽ അതായാൾക്കു സ്വധർമ്മമാർഗ്ഗത്തിൽ ഒരടിപതറൽതന്നെയാണല്ലൊ.

ഈ അടിപതറൽ ചിലപ്പോൾ ക്രമേണ ഗുരുതരമായ വീഴ്ചയിൽച്ചെന്നു കലാശിച്ചുവെന്നും വരും: പഠിയ്ക്കാതെ ഭാഗ്യംകൊണ്ടു് ജയിയ്ക്കാനുള്ള മോഹം പതുക്കെക്കൊണ്ടു് കോപ്പിയടിച്ചും കൈക്കൂലി കൊടുത്തും ജയിയ്ക്കാനുള്ള ഉത്സാഹമായിത്തീർന്നേയ്ക്കാം. പണിയെടുക്കാതെ ഭാഗ്യംകൊണ്ടു് പണക്കാരനാവാനുള്ള മോഹം കട്ടും കവർന്നും പണമുണ്ടാക്കാനുള്ള പുറപ്പാടായും തീർന്നേയ്ക്കാം. അങ്ങനെ ഭാഗ്യത്തിലുള്ള കൊതി നമ്മളെ സ്വധർമ്മത്തിലുള്ള ഔദാസീന്യത്തിലൂടെ അധർമ്മത്തിലുള്ള ആഭിമുഖ്യത്തിൽ കൊണ്ടുചെന്നെത്തിയ്ക്കും. അതിനാൽ, ദൈവമായ കർമ്മത്തിലുള്ള നിസ്പൃഹത കൂടിയേകഴിയൂ, സംശയമില്ല. എന്നു മാത്രമല്ല, ഭാഗ്യത്തിൽ കൊതി വന്നുപെടാതിരിപ്പാൻ വിശിഷ്യ ശ്രദ്ധിയ്ക്കുകയും വേണം. കാരണം, ഇതുകൊണ്ടുള്ള ആപത്തു് ഒററനോട്ടത്തിൽ അത്ര സ്പഷ്ടമല്ല എന്നതുതന്നെ. നിഗൂഢരൂപമായ വ്യാധിയെ ഏറെ ഭയപ്പെടണമല്ലൊ.

അപ്പോൾ, ''സ്വധർമ്മേ രേമിരേ'' എന്നതിന്റെ പരിപൂർത്തിയെ കാണിയ്ക്കുന്നതാണു്,

കുട്ടികളോട്:

# ശ്രീശങ്കരഭഗവത്പാദർ – 5

## പ്രശാന്താനന്ദസ്വാമി

സമയം അദ്ധരാത്രി. കർണ്ണാടകദേശമാണ് സ്ഥലം. അവിടെയുള്ള കാടിന്റെ നടുവിൽ നിന്ന് ഒരു മങ്ങിയ വെളിച്ചം കാണാം. ആ മങ്ങിയ വെളിച്ചത്തിൽ അതിഭീകരമായ ഒരു വിഗ്രഹം കാണുന്നില്ലേ? അതാണ് ഭൈരവമൂർത്തിയുടെ വിഗ്രഹം. കാപാലികന്മാരാണ് അവിടത്തെ ആരാധകർ. മനുഷ്യന്റെ തലയറുത്ത് ചുടുചോര ബലിപീഠത്തിൽ അർപ്പിച്ചുകൊണ്ടാണ് അവരുടെ ആരാധന! അവരെ സംബന്ധിച്ചേടത്തോളം നരബലി ഒരു പാപമായിരുന്നില്ല – പുണ്യമായിരുന്നുതാനും.

ഇന്ന് ഭൈരവമൂർത്തിയുടെ സന്നിധാനത്തിൽ അവർ ഒരു സഭ കൂടിയിരിക്കയാണ്. കാപാലികന്മാരുടെ രാജാവായ ക്രകചനാണ് അദ്ധ്യക്ഷൻ. അയാളുടെ ശിഷ്യനും സംഘത്തിലെ തലമൂത്ത കാരണവരുമായ ഉഗ്രഭൈരവനായിരുന്നു സഹായി. സഭയിലെ പ്രധാന ചർച്ചാവിഷയം ശ്രീശങ്കരഭഗവത്പാദരാണ്.

ശ്രീശങ്കരാചാര്യരെക്കുറിച്ച് കേൾക്കാത്ത ഒരു കാടൻപോലും അന്നു ഭാരതത്തിൽ ഉണ്ടായിരുന്നില്ല. ഇന്ത്യയിലെ ഓരോ നാട്ടുരാജ്യത്തിലെയും രാജാക്കന്മാർമുതൽ നാടൻ കൃഷിക്കാർ വരെ ആചാര്യപാദരെ ഒരു നോക്കു കാണാനും പാദത്തിലെ പൊടി നെറുകയിലണിയാനും വെമ്പൽകൊള്ളുന്നു. വേദാന്തപ്രചാരണത്തിനു വേണ്ടി അനേകം ശിഷ്യന്മാരെ അവിടുന്ന് സ്വീകരിച്ചുകഴിഞ്ഞിരിക്കുന്നു. അനാചാരങ്ങളുടെ അഴുക്കുചാലിൽ വളർന്നു തടിച്ചുകൊഴുത്ത മതവിഭാഗങ്ങളെ മുഴുവൻ അവിടുന്ന് ജ്ഞാനത്തിന്റെയും യുക്തിയുടെയും തീക്ഷ്ണമായ വാൾത്തലകൊണ്ടു് അരിഞ്ഞുതള്ളിയിരിക്കുന്നു. ശൈവനും ശാക്തനും വൈഷ്ണവനും ചാർവ്വാകനും എല്ലാം അവിടുത്തെ യുക്തിയുടെ മുമ്പിൽ അടിയറവു പറയുന്നു, ശിഷ്യത്വം സ്വീകരിക്കുന്നു. ഇതിനെല്ലാം പുറമെ കാശിവിശ്വനാഥന്റെ അനുഗ്രഹപ്രകാരം പ്രസ്ഥാനത്രയത്തിനു് ഭാഷ്യവും രചിച്ചുകഴിഞ്ഞിരിക്കുന്നു. ഹിമാലയത്തിൽ ബദരീനാഥത്തിന്നടുത്തുള്ള വ്യാസഗുഹയിലിരുന്നാണ് ഭാഷ്യം എഴുതിയതു്. ശ്രീശങ്കരാചാര്യരും ശാങ്കരഭാഷ്യവും നിലനിന്നാൽ നരബലി മുതലായ അനാചാരങ്ങളും അക്രമവും കുലത്തൊഴിലായി സ്വീകരിച്ചിരിക്കുന്ന പല മതവിഭാഗങ്ങളുടെയും തായ്‌വേരു പറിഞ്ഞതുതന്നെ. അതുകൊണ്ടു് എത്രയും വേഗം ആചാര്യനെ വകവരുത്തണം. അതിനുവേണ്ടിയാണ് ഇന്ന് കാപാലികന്മാർ ചർച്ചായോഗം സംഘടിപ്പിച്ചിരിക്കുന്നതു്.

ഇതിനു മുമ്പൊരിക്കൽ ഉണ്ടായ യോഗത്തിൽ, വാദത്തിൽ തോല്പിച്ച് ശ്രീശങ്കരാചാര്യരെ തേജോവധം ചെയ്യാനായിരുന്നു കാപാലി

---

''ദൈവേ കർമ്മണി നിസ്പൃഹാഃ'' എന്നതു്. ദുഷ്യന്തന്റെ പ്രജകൾ സ്വധർമ്മാനുഷ്ഠാനത്തിൽ അത്രയും തൽപരരായിരുന്നു എന്നർത്ഥം.

ഭാഗ്യത്തിൽ കൊതിവെയ്ക്കാതിരിക്കുകയെന്നതു് ദുഷ്യന്തന്റെ കാലത്തു് എടുത്തുപറയത്തക്ക ഒരു ഗുണമായിരിയ്ക്കാം. എന്നാൽ, ഇന്ന് അതിനെ അത്ര വാഴ്ത്താനുണ്ടോ? നാമിന്നു് ഭാഗ്യത്തെ വകവെക്കാതിരിക്കാൻ മാത്രം പൌരുഷപ്രധാനരായിക്കഴിഞ്ഞില്ലേ? നമ്മുടെ പൌരുഷത്തിന്റെ ശക്തി ഗോളാന്തരങ്ങളിലും വ്യാപിച്ചുകഴിഞ്ഞില്ലേ? ഉവ്വ്. പക്ഷേ, അതുകൊണ്ടു് നാം ഭാഗ്യാർത്ഥികളല്ലാതായിക്കഴിഞ്ഞു എന്നുറപ്പിയ്ക്കാറായിട്ടില്ല, നമ്മുടെ ഭാഗ്യക്കുറികളുടെ പ്രചാരം നോക്കുമ്പോൾ ഒട്ടും ഉറപ്പിക്കാറായിട്ടില്ല.

ക്കന്മാർ തീരുമാനിച്ചതു്. അക്കാര്യം ഏററിരുന്നതു് ഉഗ്രഭൈരവനായിരുന്നു. പക്ഷേ വാദത്തിൽ ആചാര്യർ ഉഗ്രഭൈരവനെ തോല്പിച്ചു് തുന്നംപാടിച്ചു. ഇനി എന്തു വേണമെന്നു് ഇന്നു തീരുമാനം എടുക്കണം. ഇതു് കാപാലികമതത്തിൻെറയും അഭിമാനത്തിൻെറയും പ്രശ്നമാണു്, നിലനില്പിൻെറ പ്രശ്നമാണു്. അതുകൊണ്ടു് ഇപ്പോഠ എടുക്കുന്ന തീരുമാനം അന്തിമമായിരിക്കണം.

ചൂടുപിടിച്ച ചർച്ച നടന്നു. വാദകോലാഹലങ്ങഠക്കുശേഷം ഒരു തീരുമാനത്തിലെത്തി — ശങ്കരാചാര്യരെ വഞ്ചിച്ചുകൊല്ലണം. നേരേചെന്നു് അപകടപ്പെടുത്തിയാൽ പൊതുജനം ഇളകിമറിയാൻ ഇടയുണ്ടു്. അതു തങ്ങഠക്കപകടമാണു്. ആചാര്യരെ ചതിച്ചു് യമലോകത്തിലെത്തിക്കുന്ന കാര്യം ഉഗ്രഭൈരവൻതന്നെ ഏററു. അങ്ങനെ അന്നത്തെ സഭ പിരിഞ്ഞു.

പിറെറദിവസം പ്രഭാതമായി. ശ്രീശങ്കരാചാര്യർ പ്രഭാതകൃത്യങ്ങളെല്ലാം കഴിഞ്ഞു് ശിഷ്യന്മാക്കു് ഉപദേശം കൊടുക്കുകയായിരുന്നു. പൊടുന്നനെ ഉഗ്രഭൈരവൻ അവിടെ കേറിച്ചെന്നു. മുണ്ഡനം ചെയ്ത തല, ഭസ്മത്തിനുമേലെ കുങ്കുമക്കുറി ചേർന്ന നെററി, രുദ്രാക്ഷമാലകഠ നിറഞ്ഞ കഴുത്തു്. ആകെക്കൂടി വേഷംകൊണ്ടു് ഒരു മഹാഭക്തൻ. ചെന്നപാടെ ആചാര്യൻെറ പാദങ്ങളിൽ സാഷ്ടാംഗം പ്രണമിച്ചു. വിങ്ങിപ്പൊട്ടിക്കരഞ്ഞു. ആ കണ്ണീർ ആചാര്യപാദങ്ങളെ നനച്ചു. പ്രണാമം കഴിഞ്ഞു് എണീററ ഉഗ്രഭൈരവൻ കാര്യം പറഞ്ഞു: ''ഭഗവൻ, എന്നെ അവിടുന്നു് ഓക്കുന്നുണ്ടാകും — കാപാലികമതത്തിനു വേണ്ടി വാദിച്ചു് അങ്ങയോടു തോററയാഠ. ഇന്നെനിക്കു ലജ്ജ തോന്നുന്നു. അങ്ങയോടു് വാദിച്ചതിനും, കാപാലികസംഘത്തിൽ ഇത്രനാളും അംഗമായിരുന്നതിനും. പല നരബലിക്കും കൂട്ടുനിന്ന ഞാൻ ഇപ്പോഠ പശ്ചാത്തപിക്കുകയാണു്. ഇനി ഞാൻ അവിടുത്തെ ശിഷ്യത്വം സ്വീകരിച്ചു് അദ്വൈതമതപ്രചാരണത്തിനു വേണ്ടതു ചെയ്യുകയെന്നുള്ളതാണു് കഴിഞ്ഞ കാലത്തെ പാപത്തിനുള്ള പരിഹാരമാർഗ്ഗം. അതുകൊണ്ടു്, ഭഗവൻ, അവിടുന്നെന്നെ ശിഷ്യനായി സ്വീകരിച്ചാലും.'' ഇതും പറഞ്ഞു് വീണ്ടും പൊട്ടിക്കരഞ്ഞു ഉഗ്രഭൈരവൻ. ഒരു വ്യക്തിയുടെ ഉള്ളും പുറവും ഒരുപോലെ കാണാൻ കഴിയുന്ന ആളാണു് ഭഗവത്പാദർ. പക്ഷെ തന്നിലും മററുള്ളവരിലും — കൊലപാതകിയിൽപ്പോലും — ഒരേ ഒരാത്മാവിനെ കാണുന്ന അവിടേയ്ക്കു് ഈ ലോകത്തിലെ വക്രതകഠ കണ്ടുപിടിച്ചു് വിഷമിക്കേണ്ട ആവശ്യം ഉണ്ടായിരുന്നില്ല. അതുകൊണ്ടു് ഉഗ്രഭൈരവൻെറ ചതിയിൽ അവിടുന്നു് തീരെ ഉദാസീനനായിരുന്നു. അയാളെ ആചാര്യർ മടികൂടാതെ ശിഷ്യനായി സ്വീകരിച്ചു. പതിരിനെ നെല്ലാക്കാൻ കഴിയുന്ന ആഠ എന്തിനു് നെല്ലും പതിരും വേർതിരിക്കുന്നു?

ദിവസങ്ങഠ കടന്നു. ഉഗ്രഭൈരവൻ എല്ലാവരെയും പ്രീതിപ്പെടുത്തിക്കൊണ്ടു് അവിടെ താമസിച്ചു. ഒരിനത്തിലും ആക്കും സംശയത്തിനു് ഇടകൊടുക്കാതിരിക്കാൻ അയാഠ പ്രത്യേകം ശ്രദ്ധിച്ചു. ഗുരുവിൻെറയും മററു ശിഷ്യന്മാരുടെയും പാകത്തിനൊത്തു് സേവ പിടിച്ചു അയാഠ. കാപട്യമറിയാത്ത ശങ്കരശിഷ്യന്മാർ അയാളെ വിശ്വസിച്ചു, സ്നേഹിച്ചു. അങ്ങനെ ഒരുത്തരും തന്നെ സംശയിക്കുന്നില്ലെന്നു് ഉഗ്രഭൈരവൻ ഉറപ്പുവരുത്തി.

ഒരു നാഠ ശങ്കരഭഗവത്പാദർ ഏകനായിരുന്നു് ഭഗവല്ലീലകളെക്കുറിച്ചു് ചിന്തിക്കുകയായിരുന്നു. ശിഷ്യന്മാർ ആരുമില്ല അടുത്തു്. ഇതുതന്നെ തക്കമെന്നു് ഉഗ്രഭൈരവൻ കരുതി. അയാഠ സാവധാനം ഗുരുവിൻെറ അടുക്കൽ ചെന്നു, വലിയ ഭയഭക്തിബഹുമാനങ്ങഠ പ്രകടിപ്പിച്ചുകൊണ്ടു്. ആചാര്യൻ ശിഷ്യനെ നോക്കി. ശിഷ്യൻ ഗുരുവിൻെറ പാദങ്ങളിൽ നമസ്കരിച്ചു. വെട്ടിയിട്ട കുററിവാഴപോലെ നീണ്ടുനിവന്നു് ശിഷ്യൻ ഗുരുവിൻെറ പാദത്തിൽ വീണുകിടക്കുകയാണു്. ആ ഉഗ്രൻ പാദത്തിൽ പിടിച്ചു് കരയാൻ തുടങ്ങി. നിത്താതെ കരഞ്ഞു. ശിഷ്യവത്സലനായ ഗുരുദേവൻ കരച്ചിലിൻെറ കാരണം അന്വേഷിച്ചു. ശിഷ്യൻ വിക്കിവിക്കി കാര്യം പറഞ്ഞു: ''ഗുരോ, അങ്ങു് എനിയ്ക്കു് ഒരു ചെറിയ ഉപകാരം ചെയ്യണം. ആ ഉപകാരം അങ്ങേയ്ക്കു മാത്രമേ ചെയ്യാൻ കഴിവുള്ളു.''

''കുഞ്ഞേ,'' ആചാര്യൻ വാത്സല്യത്തോടെ പറഞ്ഞു: ''നിനക്കു് എന്തു വേണമെങ്കിലും ചോദിച്ചുകൊള്ളൂ. നിനക്കുവേണ്ട ഏതു കാര്യവും സാധിച്ചുതരാൻ ഞാൻ തയ്യാറാണു്.'' ഈ വാക്കുകഠ കേഠക്കേണ്ട താമസം ശിഷ്യൻ ഉന്മേഷവാനായി. എങ്കിലും വിനയം അഭിനയിച്ചുകൊണ്ടു പറഞ്ഞു: ''ഈ ശരീരത്തോടുകൂടി കൈലാസത്തിൽ ചെന്നു് പരമശിവൻെറ

കൂടെ താമസിക്കണമെന്ന് എനിക്കൊരു മോഹം. അതിനുവേണ്ടി ഞാൻ വളരെ വർഷങ്ങൾ തപസ്സു ചെയ്തു. പക്ഷെ എൻെറ തപസ്സു പൂർണ്ണമാകണമെങ്കിൽ ഒരു രാജാവിൻെറയോ സർവ്വജ്ഞൻെറയോ തല ഹോമിക്കണം, ഭൈരവമൂർത്തിക്ക്. ഞാൻ നിരാശയോടെ കഴിയുകയാണ്. അങ്ങൊരു സർവ്വജ്ഞനാണെന്ന് എല്ലാവരും പറയുന്നതു കേട്ടു. ഇപ്പോൾ എനിക്കുതു മനസ്സിലാവുകയും ചെയ്തു. അങ്ങാണെങ്കിൽ മററുള്ളവരുടെ നന്മയ്ക്കുവേണ്ടി എന്തും ചെയ്യാൻ തയ്യാറുമാണല്ലൊ. അതുകൊണ്ട്...''

ഇതു കേട്ടിട്ട് ആചാര്യപാദർക്ക് കുലുക്കം ഒന്നും ഉണ്ടായില്ല. പ്രത്യുത തൻെറ തലകൊണ്ട് മറെറാരാൾക്ക് ഭഗവദ്ദർശനം കിട്ടുമല്ലൊ എന്നോർത്തപ്പോൾ സന്തോഷംകൊണ്ട് അവിടുന്ന് മന്ദഹസിച്ചു – ലോകം കണ്ടിട്ടുള്ളതിൽ ഏററവും മനോഹരവും ശാന്തശീതളവും നിഷ്കളങ്കവും ആയ മന്ദഹാസം.

''കുഞ്ഞേ,'' അവിടുന്ന് അരുളിചെയ്തു: ''നിനക്ക് എൻെറ തല വേണം, അല്ലേ? അതു ചോദിക്കാൻ നീയെന്തിനിത്ര വിഷമിച്ചു? എൻെറ ജോലി മിക്കവാറും അവസാനിച്ചു കഴിഞ്ഞു. ഇനി ഈ തലകൊണ്ട് മറെറാരാൾക്കു കൂടി പരമേശ്വരദർശനം കിട്ടുമെങ്കിൽ അതൊരു നല്ല കാര്യമല്ലെ? പക്ഷേ, വത്സലശിഷ്യാ, ഒരു കാര്യം: ഞാൻ ഇങ്ങനെ സമ്മതിച്ചിരിക്കുന്ന വിവരം എൻെറ മററു ശിഷ്യന്മാർ അറിയേണ്ട. അവർ അറിഞ്ഞാൽ സമ്മതിക്കില്ല. എപ്പോൾ എവിടെവെച്ച് വേണമെന്നു നീ പറഞ്ഞാൽ മതി, ഞാൻ നിൻെറ നിർദ്ദേശപ്രകാരം ചെയ്തുകൊള്ളാം.''

''ഗുരുദേവ,'' സംബോധനയിൽ ശരിക്കും പണിപററിച്ചതിലുള്ള സന്തോഷവും സംതൃപ്തിയും പ്രകടമായിരുന്നു: ''ഇവിടെ അടുത്തൊരു വനമുണ്ട്. അടുത്ത കറുത്ത വാവിൻ നാൾ രാത്രിയിൽ അവിടെ എത്തിയാൽ മതി. വഴി ഞാൻ കാണിച്ചുകൊള്ളാം ''ശിഷ്യൻ ഗുരുവിനോടു യാത്ര പറഞ്ഞു. ഗുരു ശിഷ്യനെ വാത്സല്യപൂർവ്വം യാത്രയാക്കി. ഉഗ്രഭൈരവൻ കാപാലികന്മാരുടെ രാജ്യത്തേയ്ക്കു പോയി.

കറുത്തവാവ്, സമയം അർദ്ധരാത്രി, രാക്കിളികൾ മധുരമോഹനമായി പാടുന്നുണ്ട്–ലോകാചാര്യൻെറ ഉറക്കത്തിന് ആക്കംകൂട്ടുവാൻ വേണ്ടി. മന്ദമാരുതൻ മഹായോഗിക്കുവേണ്ടി സുഗന്ധപൂരം പൂശുകയാണ്. പരിസരത്തിലെല്ലാം. വൃക്ഷലതാദികൾ ഇളക്കം കൂടാതെ നില്ക്കയാണ് ലോകത്തിലേററവും വലിയ തപോധനന്ന് നിദ്രാഭംഗംവന്നെങ്കിലോ! അടുത്തുള്ള നദി ഹർഷപുളകിതയാണ് – മഹായോഗിയുടെ പാദസ്പർശമേററ പുണ്യതീർത്ഥമല്ലയോ താൻ സാഗരത്തിലെത്തിക്കുന്നത്, അങ്ങനെ മഹാസാഗരത്തെപ്പോലും തീർത്ഥമാക്കുന്നതിൽ തനിക്കുമില്ലെ ഒരു പങ്ക്! മിന്നാമിനുങ്ങുകൾ തങ്ങളാലാവുംവിധം പ്രകാശം പരത്തുന്നു–ഇഹലോകത്തിലെ രാജാധിരാജനുള്ള നടപ്പാത പ്രഭാപൂർണ്ണമാകട്ടെ! നീലാകാശത്തിൽ നക്ഷത്രക്കൂട്ടങ്ങൾ ഉററു നോക്കുകയാണ്, ഭൂമിയിലേയ്ക്ക്–ആ മഹാനുഭാവൻ പുറത്തുവന്നാൽ ഒരു നോക്കു കാണാമല്ലൊ! അതാ ഭഗവാൻ ശങ്കരൻ പ്രണവമന്ത്രം ചൊല്ലിക്കൊണ്ട് ഉണരുന്നു. അവിടുന്ന് കിടന്നിരുന്ന മരവുരി ചുരുട്ടിവെച്ചു. ശിഷ്യന്മാർ നല്ല ഉറക്കമാണ്. എല്ലാവരേയും അവിടുന്നു നോക്കി. അതേ എല്ലാവരും ഉറക്കംതന്നെ. ശബ്ദമുണ്ടാക്കാതെ അവിടുന്ന് പർണ്ണശാല വിട്ട് പുറത്തിറങ്ങി നടന്നു, കാപാലികന്മാരുടെ സങ്കേതത്തിലേയ്ക്ക്! പ്രകൃതിമുഴുവൻ ഒരു നെടുവീർപ്പിട്ടു. ആ നെടുവീർപ്പിൽ ഇലകൾ കണ്ണീർ പൊഴിച്ചു. പൂവുകൾ ഇതളുകൾ അടർത്തി വഴിയിൽ നിരത്തി – ഭഗവാൻെറ തൃപ്പാദം നോവാതിരിക്കട്ടെ!

കൊടുങ്കാട്. ഭീകരരാത്രി. സമയം മണി പന്ത്രണ്ടര കഴിഞ്ഞിരിക്കുന്നു. ദുഷ്ടമൃഗങ്ങളുടെ ഗർജ്ജനങ്ങൾ, കാട്ടുജന്തുക്കളുടെ മൂളലുകൾ, കടവാവലുകളുടെ ചിറകടിശബ്ദം. എല്ലാംകൂടി ഒത്തുകൂടി ഭീകരതയ്ക്ക് ഉഗ്രത കൂട്ടുന്നതുപോലെ തോന്നി. കൂരിരുട്ടിൻെറ നെററിയിൽ പൊട്ടുകുത്തിയതുപോലെ കൊടുങ്കാടിൻെറ നടുവിൽ ഒരു ചെറുദീപം കാണാം. അവിടെനിന്ന് ഇടക്കിടെ കൊലവിളികളും അട്ടഹാസങ്ങളും കേൾക്കുന്നുണ്ട്. ആ മങ്ങിയ വെളിച്ചത്തിൽ ഉഗ്രമൂർത്തിയായ ഭൈരവൻെറ വിഗ്രഹം കാണാം. വിഗ്രഹത്തിനുമുമ്പിൽ ബലിപീഠവും പൂജാദ്രവ്യങ്ങളും. കാപാലികന്മാർ പലരും ബലിക്കുള്ള ഒരുക്കങ്ങൾ ചെയ്യുകയാണ്. പൂജ തുടങ്ങി കഴിഞ്ഞു. മണിനാദവും മന്ത്രോച്ചാരണവും അങ്ങനെ നടക്കുന്നുണ്ട്. തല്ക്കാലത്തേയ്ക്കുള്ള പൂജ നിറുത്തി. ഇനി ബലിക്കുള്ള നരൻ എത്തുകയേ വേണ്ടു. അക്ഷമരായി കാത്തിരിക്കുകയാണ് അവർ. ഭൈരവമൂർത്തിയേക്കാൾ ഉഗ്രത കൂടും കാപാലികന്മാരുടെ വേഷത്തിനും ഭാവ

ത്തിനും. നാലു ഭാഗത്തേക്കും വീണുകിട ക്കുന്ന കട്ടപിടിച്ച തലമുടി. രക്തകുങ്കുമം വരച്ച നെററി. കുഴിഞ്ഞുതാണ വട്ടക്കണ്ണുകളും കവിളും. ചോരനിറമുള്ള തുണിയിൽ പൊതി ഞ്ഞ ദേഹം. ഇതെല്ലാമാണ് ഓരോ കാപാലി കന്റെയും വേഷം. കാച്ചി മൂച്ച്കൂട്ടിയ കത്തി ബലിമൃഗത്തെ കാത്തു് ചെത്തിപ്പൂക്കളുടെ അക മ്പടിയോടെ ഇരിക്കുന്നു. ഓരോ കണ്ണുകളും പുറ ത്തേയ്ക്കാണ് ഇനി ഏതാനും നിമിഷങ്ങളേ യുള്ളു, മുഹൂർത്തത്തിന്...

ഇല്ല സമയംതെററിയില്ല. എത്തിക്കഴിഞ്ഞു, അവരുടെ ഉന്ന. ലോകത്തെ മുഴുവൻ ആദ്ധ്യാത്മി കതയുടെ അമൃതൂട്ടി രക്ഷിച്ച, ബ്രഹ്മദർശിയായ, അത്ഭുതചരിതനായ, ഗുരുക്കന്മാർക്കും ഗുരുവായ ശ്രീ ശങ്കരഭഗവത്പാദർ കാപാലികന്മാർക്ക് കേവലം ബലിക്കുള്ള ഒരു ഉരു മാത്രമാണ് — അന്നു മാത്രമല്ല, ഇന്നും! കൂടെയുണ്ട് ആ ജൂഡാസ്—ഉഗ്രഭൈരവൻ, സ്വന്തം ഗുരുവിനെ ബലിപീഠത്തിലേയ്ക്കു വഴികാണിക്കുന്ന ഉഗ്രൻ! ലോകത്തെ മുഴുവൻ സ്നേഹത്തിന്റെ പ്രകാശ പ്പൊലിമയിൽ കുതിർത്തിയ ക്രിസ്തുനാഥനെ മുപ്പത്തിരണ്ടു വെള്ളിക്കാശിനു വിററ ജൂഡാ സിനെക്കാൾ ദുഷ്ടൻ. ചരിത്രം കേൾക്കുമ്പോൾ നാം വികാരവിവശരാകുന്നു — കോപംകൊണ്ടു്. പക്ഷേ ആ അത്ഭുതഗുരു പ്രശാന്തചിത്തനായി രുന്നു. ദേവനായ ഭൈരവനിലും, കാപാലിക ന്മാരിലും, ബലിക്കല്ലിലും, കത്തിയിലും, ബലി അർപ്പിക്കുന്നവനിലും അർപ്പിക്കപ്പെടുന്നവ നിലും എല്ലാം അവിടുന്നു് ബ്രഹ്മത്തെ കാണുന്നു. സർവ്വം ബ്രഹ്മമയം. ''ഏകമേവാദ്വിതീയം ബ്രഹ്മ. നേഹ നാനാസ്തി കിഞ്ചന'' ബ്രഹ്മം മാത്രമേയുള്ളു. മറെറാന്നും ഇല്ല. എല്ലാമെല്ലാമാ യിരിക്കുന്നതു് ഭഗവാൻമാത്രം. ഈ സത്യം അറി യുന്ന ആളുണ്ടോ വികാരങ്ങൾക്കടിമയാകുന്നു?

കാപാലികന്മാർ — ദുഷ്ടന്മാരാണെങ്കിലും — ആചാര്യരെ ആദരപൂർവ്വം സ്വീകരിച്ചിരുത്തി. അവിടുന്നു് മന്ദഹാസമധുരമായ മുഖത്തോടെ ബലിക്കല്ലിനു മുമ്പിൽ ഇരുന്നിട്ടു് കാപാലിക ന്മാരോടു പറഞ്ഞു: ''നിങ്ങൾ തയ്യാറായി ക്കൊള്ളു. ഞാൻ ഭഗവദ്ധ്യാനം ചെയ്യട്ടെ. അങ്ങനെ ധ്യാനത്തിൽനിന്നു ഞാൻ സമാധിയി ലേയ്ക്കു കടക്കും. അപ്പോൾ നിങ്ങൾക്കു് ഈ തല വെട്ടി ഭഗവാനു് അർപ്പിക്കാം.'' ഇതും പറഞ്ഞു് അവിടുന്നു് അഗാധധ്യാനത്തിൽ മുഴുകി_ഗംഭീര സമാധി! മുണ്ഡനം ചെയ്ത തലയിലും വിശാല മായ നെററിത്തടത്തിലും മുന്നിലിരുന്നു കത്തുന്ന കുത്തുവിളക്കിന്റെ പ്രഭ പ്രതിബിംബിക്കുന്നു. ഉയന്നു വളഞ്ഞ പുരികക്കൊടി. പാതിയടഞ്ഞ താമരക്കണ്ണുകൾ. അമൃതുറന്ന ഭ്രൂമന്ദഹാസം പ്രസരിച്ചുനില്ക്കുന്ന ചുണ്ടുകൾ. കാററില്ലാത്തി ടത്തു് കത്തുന്ന ദീപംപോലെ ചലനമററു് ശോ ഭിക്കുന്ന കളേബരം. അലകളടങ്ങിയ ആഴി പോലെ ചിന്തകളററ മനോമണ്ഡലം. ദുഷ്ടന്മാ രായ കാപാലികന്മാരേ, നിങ്ങളും ഭാഗ്യവാ ന്മാർ — ആ തിരുവുടൽ കാണാനുള്ള ഭാഗ്യം നിങ്ങൾക്കുമുണ്ടായല്ലോ.

പൂജയുടെ അതിപ്രധാനമായ ഭാഗം! ബ ലിക്കുള്ള സമയം. മഹാനായ ആചാര്യന്റെ തല ബലിക്കല്ലിൽ ചായ്ച്ചു വെച്ചു. പ്രധാന പൂജാരി മന്ത്രം ചൊല്ലി. സഹായിയായ ഉഗ്ര ഭൈരവൻ വാൾ കൈയിലെടുത്തു. കൈയ് ഉയന്നു. വാൾ ആചാര്യദേവന്റെ കഴുത്തിനു മുകളിൽ എത്തിക്കഴിഞ്ഞു. പെട്ടെന്നൊരലച്ച്! പ്രപഞ്ചം കിടുകിടാ വിറച്ചു. കാപാലികന്മാർ പൂച്ചയെ കണ്ട എലികളെപ്പോലെ വിറയ്ക്കുന്നു. വാൾ അന്തരീക്ഷത്തിൽ അഞ്ചുവീശി. അതാ കിടക്കുന്നു, തല ദൂരെ — ആചാര്യന്റെയല്ല; ആചാര്യനെ കൊല്ലാൻ വാളെടുത്ത ഉഗ്രഭൈരവ ന്റെതന്നെ! അയാളുടെ ഉടൽ ചോരയിൽ കിട ന്നുപിടച്ചു. തല ഉരുണ്ടു് ഭൈരവമൂർത്തിയുടെ പാദങ്ങളിൽ അമന്നു. ബലിപീഠത്തിൽ തല വെച്ചു കിടന്നിരുന്ന ശ്രീശങ്കര ഭഗവത്പാദർ അപ്പോഴും സമാധിസ്ഥനാണ്!

ഉഗ്രഭൈരവന്റെ തല അറുത്ത ആൾ നര സിംഹമൂർത്തിയെപ്പോലെ കലി തുള്ളി. ഒടുവിൽ ബോധരഹിതനായി നിലംപതിച്ചു. അതാരാ യിരുന്നെന്നോ? അദ്ദേഹമാണ് ശ്രീശങ്കരാചാ ര്യരുടെ ഏററവും പ്രിയപ്പെട്ട ശിഷ്യനായ പദ്മ പാദാചാര്യർ. ഇതെല്ലാം എങ്ങനെ സംഭവിച്ചു? അക്കഥ അടുത്ത ദിവസം പറയാം.

ത്യാഗമൂർത്തിയായ ശ്രീശങ്കരഭഗവത് പാദ രുടെ പാദധൂളി നെറുകയിൽ അണിയുവാനുള്ള യോഗ്യതയെങ്കിലും നമുക്കുണ്ടാകട്ടെ. ആ പാദ ങ്ങളിൽ സാഷ്ടാംഗപ്രണാമം അർപ്പിക്കാം.

# പുസ്തകാഭിപ്രായം

## യോഗശിക്ഷ

### ഗ്രന്ഥകർത്താ: സ്വാമി ബ്രഹ്മാനന്ദതീർത്ഥൻ

ജ്ഞാനാശ്രമം, വ്യാസഗിരി. വടക്കാഞ്ചേരി, തൃശ്ശൂർ

പേജ് 288. വില 8 രൂപ.

പ്രാണായാമത്തിൻെറ വിവിധവശങ്ങളെ സമഗ്രമായി വിവരിക്കുന്ന ഒരു ഗ്രന്ഥമാണ് യോഗശിക്ഷ. മലയാളത്തിൽ ഇത്തരം ഗ്രന്ഥങ്ങൾ സുലഭമല്ല. അതുകൊണ്ട് ശ്രീമദ് ബ്രഹ്മാനന്ദതീർത്ഥസ്വാമികളുടെ ഈ പരിശ്രമം തികച്ചും പ്രയോജനപ്രദമായിട്ടുണ്ട്.

ഭാരതീയസാധനാമാർഗ്ഗത്തിൽ യോഗാഭ്യാസത്തിന് പ്രമുഖവും പ്രധാനവുമായ ഒരു സ്ഥാനമുണ്ട്. ആത്മാരാമന്മാരായ നമ്മുടെ ഋഷീശ്വരന്മാരെല്ലാംതന്നെ യോഗശിക്ഷാപാരംഗതന്മാരാണ്. തദ്വപജ്ഞങ്ങളായ വേദാന്തഗ്രന്ഥങ്ങളിലും പുരാണേതിഹാസങ്ങളിലുമെല്ലാം യോഗാഭ്യാസസിദ്ധികളുടെ ഭാവരൂപങ്ങളെപ്പററിയുള്ള വിവരണങ്ങൾ കാണ്മാൻ കഴിയും. ഭഗവദ് ഗീത അഞ്ചും ആറും അദ്ധ്യായങ്ങളിൽ യോഗചര്യയെ വിവരിക്കുന്ന പല പദ്യങ്ങളും ഉണ്ട്. അങ്ങനെ നമ്മുടെ ആർഷഗ്രന്ഥങ്ങളെല്ലാംതന്നെ ഒരു വിധത്തിൽ യോഗവിദ്യാപ്രപഞ്ചനങ്ങളാണ്. അവയുടെ പാരമ്പര്യത്തിലാണ് ഈ ഗ്രന്ഥവും രചിക്കപ്പെട്ടിരിക്കുന്നത്.

മൂന്നു ഖണ്ഡങ്ങൾ അടങ്ങിയതാണ് പ്രസ്തുതഗ്രന്ഥം. 142 പദ്യങ്ങൾ അടങ്ങിയ യോഗതത്വോപനിഷത്തിൻെറ വ്യാഖ്യാനം പ്രഥമഖണ്ഡം. കടപ്പസ്വാമികളുടെ പ്രാണായാമ വിവരണം തമിഴഭാഷയിൽനിന്ന് വിവർത്തനം ചെയ്തതാണ് രണ്ടാം ഖണ്ഡം. തൃതീയം ഗ്രന്ഥകർത്താവ് അഭ്യസിച്ചുപോന്നിട്ടുള്ള പ്രാണായാമാഭ്യാസക്രമങ്ങളെ വിവരിച്ചുദാഹരിക്കുന്നു. പ്രാണായാമമാണ് മൂന്നിൻേറയും കേന്ദ്രബിന്ദു. പ്രസിദ്ധങ്ങളായ ഏതാനും ആസനങ്ങളുടെ ചിത്രങ്ങളും അവ അഭ്യസിക്കുന്ന സമ്പ്രദായങ്ങളും ഈ ഗ്രന്ഥത്തിൽ ഉൾക്കൊള്ളിച്ചിട്ടുണ്ട്. ഒന്നാം ഖണ്ഡത്തിലെ വിവരണം തനി വൈദികവും രണ്ടിലേതു് വൈദികലൌകികങ്ങളുടെ സങ്കരവും മൂന്നിൽ ആഷ്മതാടിസ്ഥാനത്തിൽ പ്രായോഗികജ്ഞാനം കലർത്തിയുള്ളതുമാണ്.

വിഷയം സാധാരണക്കാർക്ക് ദുർഗ്രഹവും ജടിലവുമായിട്ടുള്ളതാണ്. എന്നാൽ അതു് കഴിയുന്നതും ലളിതമാക്കാൻ ഗ്രന്ഥകർത്താവ് പരിശ്രമിച്ചിട്ടുണ്ട്. നിഗൂഢാർത്ഥങ്ങളെ പ്രകാശിപ്പിക്കുന്ന പല വിവരങ്ങളും ഇതിൽ അടങ്ങിയിട്ടുണ്ട്. അഷ്ടാംഗയുക്തമാണ് യോഗചര്യ. അതിൽ യമം തുടങ്ങി പ്രാണായാമംവരെയുള്ള ഭാഗം ഹഠവും പ്രത്യാഹാരം തുടങ്ങി സമാധിവരെയുള്ളതു് രാജയോഗവുമാണ്. ഇതിൻെറ വിസ്തൃതമായ വിവരണം ഈ ഗ്രന്ഥത്തിൽ കൊടുത്തിട്ടുണ്ട്.

കല്പചികിത്സയെപ്പററി വിവരിക്കുന്ന ഭാഗത്തു് ശിവാംബുപാനത്തെപ്പററി പറയുന്നുണ്ട്. യോഗാഭ്യാസത്തിൻെറ പ്രാരംഭഘട്ടത്തിൽ ഉണ്ടാകാവുന്ന രോഗങ്ങൾക്ക് പ്രതിവിധിയായി പല ഔഷധങ്ങളും നിർദ്ദേശിക്കുന്ന കൂട്ടത്തിൽ പ്രാധാന്യേന ശിവാംബുപാനവും. ''നരമൂത്രം ഗരം ഹന്തി സേവിതം' ഇത്യാദി പ്രമാണവാക്യങ്ങളും ഉദ്ധരിക്കുന്നുണ്ട്. ജുഗുപ്സാജനകമായ ഈ വിവരണം ചേർക്കേണ്ടിയിരുന്നില്ല എന്നു തോന്നി.

യോഗമാർഗ്ഗത്തിൽ ഗ്രന്ഥകർത്താവിനുള്ള നിഷ്ഠയെ പ്രകാശിപ്പിക്കുന്ന ഒന്നാണ് ഈ ഗ്രന്ഥം. പല പ്രമാണഗ്രന്ഥങ്ങളും പരിശോധിച്ച് അവയുടെ അടിസ്ഥാനത്തിൽ നിരന്തരം സാധനചെയ്തു് ഉറപ്പിച്ചിട്ടുള്ള പ്രായോഗിക സിദ്ധാന്തങ്ങൾ കൂടുതൽ വിശ്വാസ്യങ്ങളായിരിക്കുമെന്ന് പറയേണ്ടതില്ലല്ലോ. പ്രത്യേകിച്ചും തൃതീയ ഖണ്ഡത്തിലെ വിവരങ്ങൾ അനുഭവജ്ഞാനത്തിൻെറ വെളിച്ചത്തിൽ നിർമ്മിതങ്ങളാണ്. യോഗമുറകൾ അറിവാനും അഭ്യസിക്കുവാനും ആഗ്രഹിക്കുന്നവർക്ക് വലിയൊരു സേവനമാണ് സ്വാമിജി ഈ ഗ്രന്ഥംകൊണ്ടു ചെയ്തിരിക്കുന്നതു്.

കെ. കെ. എൻ.

## സൗന്ദര്യലഹരീസ്തോത്രം

### വിവർത്തകൻ: ടി. സുബ്രഹ്മണ്യൻ തിരുമുമ്പ്,

പോസ്റ്റ് പിലിക്കോട്ട്, തൃക്കരിപ്പൂർ. വില: 5 ക.

ശ്രീശങ്കരഭഗവത്പാദർ ഭക്തന്മാർക്കായി അനേകം സ്തോത്രങ്ങൾ എഴുതിയിട്ടുണ്ട്. അവയിൽ ഏററവും സുന്ദരമാണെങ്കിലും ഗഹനവും പ്രൗഢഗംഭീരവുമായിട്ടുള്ളതാണ് സൗന്ദര്യലഹരീസ്തോത്രം. ദേവീഭക്തന്മാർ ഏററവും വിശിഷ്ടവും പാവനവുമായിക്കരുതുന്ന ഈ സ്തോത്രത്തിലെ ഓരോ ശ്ലോകവും ഓരോ പ്രത്യേകഫലം തരുവാൻ കഴിവുള്ള ഓരോ മന്ത്രമായിട്ടാണ് വിശ്വസിക്കുന്നതു്. ആകെ 100 ശ്ലോകങ്ങളുള്ളതിൽ ആദ്യത്തെ 42 എണ്ണം താന്ത്രികസങ്കല്പമനുസരിച്ചുള്ള ഭാവനയനുസരിച്ച് ദേവിയെ സ്തുതിക്കുന്നവയാകുന്നു. പിന്നീടുള്ള 50 പദ്യങ്ങൾ കേശാദിപാദവർണ്ണനയും ബാക്കി കേവലപരബ്രഹ്മാകാരത്തിലുള്ള സ്തുതിയുമാകുന്നു. ഇവയിൽ ആദ്യത്തെ 42 പദ്യങ്ങൾ ശ്രീചക്രത്തെ സംബന്ധിച്ചും മററുമുള്ള പല നിഗൂഢതത്വങ്ങളും ഉൾക്കൊള്ളിച്ചിട്ടുള്ളവയാകയാൽ സാധാരണന്മാർക്കു ദുർഗ്രഹങ്ങളാകുന്നു. പ്രസ്തുത ഗ്രന്ഥത്തിൽ അവയ്ക്കു് വിവർത്തനത്തിനു പുറമെ വിവരണാത്മകമായ കുറിപ്പുകൾകൂടി കൊടുത്തിട്ടുള്ളതു് അനുവാചകന്മാർക്ക് അർത്ഥഗ്രഹണത്തിന്നു് ഏററവും സഹായകമായിരിക്കുന്നു.

ഒട്ടനേകം വിസ്തൃതങ്ങളായ വ്യാഖ്യാനങ്ങൾ ഈ സ്തോത്രത്തിന്നു് പല ഭാഷകളിലുമുണ്ടായിട്ടുണ്ട്. മലയാളത്തിൽതന്നെ പല വിവർത്തനങ്ങളും വ്യാഖ്യാനങ്ങളുമുണ്ടായിട്ടുണ്ട്. എങ്കിലും പല ബൃഹദ്ഗ്രന്ഥങ്ങളുടെയും വൃത്താനുവൃത്തമായ വിവർത്തനംകൊണ്ട് പ്രാവീണ്യവും പരിചയവും നേടിയിട്ടുള്ള ദേവീഭക്തനായ ശ്രീ തിരുമുമ്പ് ഏററവും ശ്രദ്ധയോടും ശുഷ്ക്കാന്തിയോടുംകൂടി തയ്യാറാക്കിയിട്ടുള്ളതും വ്യാഖ്യാനത്തോടുകൂടിയുള്ളതുമായ ഈ ലളിതമായ വിവർത്തനം തീർച്ചയായും ഭക്തജനങ്ങൾക്കു വലിയൊരനുഗ്രഹമാണ്. പ്രസ്താവനയും ചെറുതാണെങ്കിലും പല വിഷയങ്ങളുമുൾക്കൊള്ളുന്നതാണ്.

# വാർത്തകൾ

## ശ്രീരാമകൃഷ്ണമിഷൻെറ ദുരിതാശ്വാസപ്രവർത്തനങ്ങൾ

ശ്രീരാമകൃഷ്ണമിഷൻ നടത്തുന്ന ദുരിതനിവാരണപ്രവർത്തനങ്ങൾ എല്ലാവരുടെയും അഭിനന്ദനത്തിന്നു് പാത്രമായിട്ടുള്ളതാണു്. 1897 ൽ ശ്രീവിവേകാനന്ദസ്വാമികളുടെ നേതൃത്വത്തിൽ ബങ്കാളിലും രജപുത്താനയിലുംചെയ്ത ക്ഷാമനിവാരണശ്രമങ്ങളാണു് അതിന്നു തുടക്കം കുറിച്ചതു്. ഒരു പക്ഷെ ഭാരതത്തിൽ സന്നദ്ധസംഘടനകൾ നടത്തുന്ന ആദ്യത്തെ ദുരിതനിവാരണശ്രമം അതായിരുന്നു. അന്നു് ദുഃഖിതക്കാശ്വാസമരുളിയതിന്നു പുറമേ ഉറങ്ങിക്കിടന്നിരുന്ന സാമുദായികശക്തിയെ സജീവമാക്കുവാനും ലോകോപകാരപ്രദങ്ങളായ സേവനങ്ങളിലൂടെ തിരിച്ചുവിടുവാനും അതു സഹായിച്ചു. അതിന്നുശേഷം കൊല്ലംതോറും അതിവൃഷ്ടികൊണ്ടും അനാവൃഷ്ടികൊണ്ടും പകച്ചവ്യാധികളെക്കൊണ്ടും മററും കഷ്ടപ്പെടുന്ന ജനങ്ങളുടെ ദുരിതനിവാരണത്തിന്നായി പല സ്ഥലങ്ങളിലും മിഷൻ പ്രവർത്തനങ്ങൾ നടത്താറുണ്ടു്. പ്രശസ്തിയോ പ്രസിദ്ധിയോ അഭിലഷിക്കാത്ത സംഘത്തിൻെറ പ്രവർത്തനങ്ങളെപ്പററി പൊതുജനങ്ങൾ ബോധവാന്മാരല്ല എന്നതു് ഒരു പരമാർത്ഥം മാത്രമാണു്. പത്രങ്ങളിൽ അവയെപ്പററിയുള്ള റിപ്പോർട്ടുകളോ പ്രസ്താവനകളോ പ്രസിദ്ധപ്പെടുത്താറില്ല എന്നതാണതിന്നു കാരണം. 1971 ഏപ്രിൽ മുതൽ 1975 മാർച്ചു് വരെയുള്ള പ്രവർത്തനങ്ങളെപ്പററി മിഷൻ സിക്രട്ടറി പ്രസിദ്ധപ്പെടുത്തിയിട്ടുള്ള ഒരു റിപ്പോർട്ടിൽ നിന്നാണു് താഴെയുള്ള വിവരങ്ങൾ എടുത്തിട്ടുള്ളതു്.

ഈ നാലു കൊല്ലക്കാലത്തു് ഭാരതത്തിൻെറ നാനാഭാഗങ്ങളിലായി നാല്പതു കേന്ദ്രങ്ങളിൽക്കൂടി ഒട്ടനേകം ആശ്വാസപ്രവർത്തനങ്ങൾ മിഷൻ നടത്തിയിട്ടുണ്ടു്. അവയിൽ അധികംകാലം നീണ്ടുനിന്നതും ഏററവും വലിയതും ബംഗ്ലാദേശിൽനിന്നുണ്ടായ അഭയാർത്ഥിപ്രശ്നമായിരുന്നു. 1971–ൽ കിഴക്കൻ പാക്കിസ്ഥാനിലുണ്ടായ യുദ്ധത്തിൻെറ ഫലമായി, നാടും വീടുംവിട്ടു് എല്ലാമുപേക്ഷിച്ചു് ഓടിപ്പോരേണ്ടിവന്ന ലക്ഷക്കണക്കായുള്ള ജനങ്ങൾക്കു് വേണ്ട സൗകര്യങ്ങൾ ചെയ്തുകൊടുക്കുന്നതിലും പിന്നീടു് അവരുടെ പുനരധിവാസകാര്യങ്ങളിലും മിഷൻ വളരെ വലിയൊരു പങ്കു വഹിക്കുകയുണ്ടായി. അന്നു് ശ്രീരാമകൃഷ്ണാശ്രമങ്ങളില്ലാത്ത അഗർത്തല, ഉദയപ്പൂർ, ത്രിപുര മുതലായ സ്ഥലങ്ങളിൽ പ്രത്യേകകേന്ദ്രങ്ങളാരംഭിച്ചും മററു സ്ഥലങ്ങളിൽ ആശ്രമങ്ങളുടെ പ്രവർത്തനങ്ങൾ വിപുലീകരിച്ചും അഭയാർത്ഥികൾക്കു് ഭക്ഷണവും വസ്ത്രവും പാലും പാത്രവും മാത്രമല്ല രോഗികൾക്കു് ചികിത്സാസൗകര്യവും കുട്ടികൾക്കു വിദ്യാഭ്യാസസൗകര്യവും മററും നൽകുന്നതിൽ സന്ന്യാസിമാരും സഹപ്രവർത്തകരും ചെയ്തിട്ടുള്ള സേവനം ഇന്ത്യാഗവമ്മെണ്ടിൻെറയും മററും മുക്തകണ്ഠമായ പ്രശംസക്കു പാത്രമാവുകയുണ്ടായി. കേന്ദ്രസ്റ്റേററുഗവമ്മെണ്ടുകളുടെയും പൊതുജനങ്ങളുടെയും സഹായത്തോടെ 29 കേന്ദ്രങ്ങളിൽക്കൂടിയുള്ള സേവനപ്രവർത്തനങ്ങൾക്കായി അന്നു മിഷൻ ചെലവാക്കിയതു് സാധനങ്ങളുടെ വിലയടക്കം 1,27,25,378.47 ഉറുപ്പികയാണു്. ബംഗ്ലാദേശിലേക്കും മിഷൻെറ പ്രവർത്തനപരിധി വ്യാപിപ്പിക്കുകയുണ്ടായി.

ഈ നാലു വഷങ്ങൾക്കുള്ളിൽ പലപ്പോഴും ബങ്കാളിലെ പല സ്ഥലങ്ങളിലുമായി നടത്തിയ ആശ്വാസപ്രവർത്തനങ്ങൾക്കു പുറമെ മദിരാശി, കോയമ്പത്തൂർ, പുരി, ബോംബെ, സിൽച്ചാർ, രാജക്കോട്ടു് മുതലായ പല സ്ഥലങ്ങളിലും വിപുലമായ രീതിയിൽത്തന്നെ ദുരിതാശ്വാസപ്രവർത്തനങ്ങൾ നടത്തേണ്ടിവന്നിട്ടുണ്ടു്. 73–74 ൽ മസ്നാപൂർ, സോനാമുറ, പുരി എന്ന സ്ഥലങ്ങളിൽ പതിനാറായിരത്തോളം കുടുംബങ്ങൾക്കു് വെള്ളപ്പൊക്കത്തിൻെറ കെടുതികളിൽനിന്നു് ആശ്വാസം നൽകുവാൻ സാധിച്ചു. സൗജന്യമായി ഭക്ഷണവും വസ്ത്രങ്ങളും മരുന്നുകളും മററും വിതരണം ചെയ്തതിന്നു പുറമേ 200 വീടുകൾ നിർമ്മിച്ചു് ഭവനരഹിതരായവരെ പുനരധിവസിപ്പിക്കുകയും ചെയ്തു. ഇതുപോലെ ആവശ്യമായിവന്ന മററു പല സ്ഥലങ്ങളിലും വിവേകാനന്ദസ്വാമികളുടെ നിർദ്ദേശമനുസരിച്ചുള്ള ശിവസേവയിൽ രാമകൃഷ്ണമിഷനിലെ അംഗങ്ങൾ വ്യാപൃതരായിരുന്നു.

ഈ കാലത്തു് ദുരിതാശ്വാസപ്രവർത്തനങ്ങൾക്കായി മിഷൻ ചെലവാക്കിയിട്ടുള്ളതു് സാധനങ്ങളുടെ വിലയുൾപ്പെടെ, 3,63,23,330. 67 ഉറുപ്പികയാണു്. കേന്ദ്രസ്റ്റേററുഗവമ്മേണ്ടുകൾക്കുപുറമെ ന്യൂഡൽഹിയിലുള്ള ബംഗ്ലാദേശ്സഹായകക്കമ്മിററിയും പൊതുജനങ്ങളും കനഡയിലുള്ള യു. എസ്. സി. യും ചെയ്തിട്ടുള്ള സഹായങ്ങൾകൊണ്ടാണു് ഇത്രയും വിപുലമായ രീതിയിൽ സേവനപ്രവർത്തനങ്ങൾ നടത്തുവാൻ മിഷന്നു് സാധിച്ചിട്ടുള്ളതു്. അതിന്നു് അവരോടെല്ലാം സംഘത്തിന്നു് എന്നും കൃതജ്ഞത ഉണ്ടായിരിക്കും.

## പരമഭട്ടാര ഗുരുകുലവിദ്യാപീഠം

വടയമ്പാടി ശ്രീരാമാനന്ദനഗറിലുള്ള ഈ വിദ്യാപീഠത്തിൽ S. S. L. C. പാസ്സായവക്ക് ഏഴു കൊല്ലത്തെ വേദാന്തപഠനത്തിനുള്ള ഒരു ക്ലാസ്സ് അടുത്ത വിജയദശമിമുതൽ ആരംഭിക്കുന്നതാണ്. ഈ കാലഘട്ടത്തിൽ സംസ്കൃതഭാഷ പ്രധാനമാക്കിയുള്ള P. S. C., B. A., M. A., എന്നീ പരീക്ഷകൾക്കുകൂടി ചേരത്തക്കവണ്ണം പാഠപദ്ധതി ക്രമപ്പെടുത്തുന്നതും അതിനാവശ്യമായ ഇതരവിഷയങ്ങൾകൂടി പഠിപ്പിക്കുന്നതുമാണ്. ഹോസ്റ്റൽ സൗകര്യമുണ്ടായിരിക്കും. ചില പ്രത്യേകവ്യവസ്ഥകളിൽ ഏതാനും കുട്ടികളുടെ വിദ്യാഭ്യാസച്ചെലവുകൾ സ്ഥാപനത്തിൽനിന്നു വഹിക്കുന്നതാണ്. കൂടുതൽ വിവരങ്ങൾക്ക് പ്രസിഡണ്ട്, പരമഭട്ടാരഗുരുകുലം, വടയമ്പാടി എന്ന മേൽവിലാസത്തിൽ ആവശ്യപ്പെട്ടാൽ മതി എന്ന് ശ്രീ സ്വാമി ഭാഗ്യാനന്ദതീത്ഥർ അറിയിക്കുന്നു.

* * * * *

ആഗസ്റ്റ്മാസത്തെ ഏകദിന ആധ്യാത്മിക അന്തര്യോഗം 8-ാം തീയതി ഞായറാഴ്ചയായിരിക്കും.

---

## ശ്രീമദീശ്വരാനന്ദസ്മാരകനിധിയിലേയ്ക്കു സംഭാവന നൽകിയവർ

| | | | |
|---|---|---|---|
| 1 | ശ്രീമതി പി. കെ. കുഞ്ഞുലക്ഷ്മിയമ്മ, ശാന്തിനിലയം, പുറനാട്ടുകര. | 151 | 00 |
| 2 | ,, ഗൗരിക്കുട്ടിയമ്മ, കണവള്ളിൽ വീട്, തെ. ചിററൂർ. | 101 | 00 |
| 3. | ശ്രീ കപ്പത്തോട്ട് മാധവൻ നായർ, പനമരം, വയനാട്. | 101 | 00 |
| 4. | ,, കെ. ജി. മാധവൻ നായർ, മീനങ്ങാടി, വയനാട്. | 100 | 00 |
| 5. | ,, ധീരേശാനന്ദസ്വാമികൾ, ബനാറസ്. | 25 | 00 |
| 6. | ,, സി. കെ. രാമചന്ദ്രൻ, ചൂരക്കാട്ടുകര | 101 | 00 |
| 7. | ഡോ. പി. സോമരാജൻ, ഗോകുൽനിവാസ്, ആലപ്പുഴ. | 26 | 00 |
| 8. | ശ്രീ എം. വേണുഗോപാൽ, അഡ്വക്കേററ്, എറണാകുളം. | 25 | 00 |
| 9. | ,, വി. ആർ. മേനോൻ, ചാക്യാത്തു് വീട്, കൊച്ചിൻ-11. | 51 | 00 |
| 10. | ,, ഏ. ആർ. മേനോൻ, കാരസ്സുപമുറി, കൊച്ചിൻ-11. | 15 | 00 |
| 11. | ,, കെ. വൈ. എസ്സ്. മേനോൻ, ശ്രീനികേതൻ, പാലക്കാട്. | 34 | 00 |
| 12. | ശ്രീമതി ബി. സരോജിനി അമ്മ, ശാരദാ ഗേൾസ് ഹൈസ്കൂൾ, പുറനാട്ടുകര. | 50 | 00 |
| 13. | ,, രാധാ രാമചന്ദ്രൻ, തിരുവത്തിയൂർ, മദ്രാസ്. | 201 | 00 |
| 14. | ശ്രീ കെ. ബാലകൃഷ്ണൻ നായർ, മീനങ്ങാടി, വയനാട്. | 101 | 00 |
| 15. | ,, കെ. ബി. ഗോവിന്ദറാവു, അഡ്വക്കേററ്, കോഴിക്കോട്-11. | 51 | 00 |
| 16. | ശ്രീമതി കെ. പി. ഭവാനി അമ്മ, സുധാഭവൻ, എറണാകുളം. | 101 | 00 |
| 17. | ശ്രീ ഏ. പി. ആർ. ഗുപ്തൻ, മദ്രാസ് 14. | 51 | 00 |
| 18. | ,, വി. എസ്സ്. നാരായണൻ നായർ, തൃക്കോതമംഗലം. | 201 | 00 |
| 19 | ശ്രീമതി കെ. പി. ലീലാമ്മ, തൈക്കാട്, തിരുവനന്തപുരം. | 526 | 00 |
| 20. | ബ്രഹ്മചാരി രവീന്ദ്രൻ, ബേലൂർമഠം. | 30 | 00 |
| 21. | ശ്രീരാമകൃഷ്ണദാസൻ, പുറനാട്ടുകര | 175 | 00 |
| 22. | ശ്രീമതി ആർ. ജ്ഞാനസുന്ദരി, കൊല്ലം. | 100 | 00 |
| 23. | ശ്രീ കൃഷ്ണൻ പടിയത്ത്, സ്വിററ്സർലണ്ട്. | 403 | 80 |
| 24. | ശ്രീമതി സൌദാമിനി, ആററൂർ വീട്, പുറനാട്ടുകര. | 15 | 00 |
| 25. | ശ്രീ ആർ. മാധവൻ നായർ, പുറനാട്ടുകര. | 200 | 00 |

(തുടരും)

# പ്രബുദ്ധകേരളം




ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

| വാല്യം 61 | 1976 സെപ്തംബർ | ലക്കം 9 |
|---|---|---|


## അമൃതവാണി

നാം സദാസമയവും, കുട്ടിക്കാലം മുതൽക്കേ, നമുക്കു വെളിയിലുള്ള വല്ലതിലും കുററം ചുമത്താൻ യത്നിച്ചുകൊണ്ടിരിക്കുന്നു! നാം എപ്പോഴും മററുള്ളവരെ നേരെയാക്കാനാണ് നിലകൊള്ളുന്നതു്, നമ്മെത്തന്നെ നേരെയാക്കാനല്ല. നാം ദുഃഖാർത്തരാകുമ്പോൾ, ''ഓ, ഈ ലോകം ചെകുത്താൻെറ ലോകംതന്നെ,'' എന്നു പറയുന്നു. നാം അന്യരെ ശപിച്ചിട്ടു്, ''എന്തൊരു ഭ്രാന്തന്മാർ, എന്തൊരു വിഡ്ഢികൾ'' എന്നു് അവരെ കുററപ്പെടുത്തുന്നു. എന്നാൽ, നാം യഥാർത്ഥത്തിൽ അത്ര നല്ലവരാണെങ്കിൽ എന്തുകൊണ്ടു് ഈ മാതിരി ലോകത്തിലായി ? ഇതു ചെകുത്താൻെറ ലോകമാണെങ്കിൽ നാമും ചെകുത്താന്മാരായിരിക്കണം. അല്ലെങ്കിൽ നാം എന്തുകൊണ്ടു് ഇവിടെയായി ? ''ഹോ! ലോകത്തിലെ ആളുകളുടെ സ്വാർത്ഥത !'' പരമാർത്ഥംതന്നെ. എന്നാൽ നാം ഭേദപ്പെട്ടവരാണെങ്കിൽ എന്തുകൊണ്ടു് ഈ കൂട്ടത്തിൽ കാണപ്പെടുന്നു ? അതിനെപ്പററി ഒന്നാലോചിക്കുക. നാം അർഹിക്കുന്നതേ നമുക്കു കിട്ടുന്നുള്ളൂ. ലോകം ചീത്തയും നാം നല്ലവരുമാണെന്നു പറയുമ്പോൾ അതൊരു പൊളിയാണു്. അതൊരിക്കലും അങ്ങനെയാവാൻ തരമില്ല. നാം നമ്മോടുതന്നെ പറയുന്ന ഒരു ഭയങ്കരകള്ളമാണു്.

ഇതാണു് ഒന്നാമതു പഠിക്കേണ്ട പാഠം: വെളിയിലുള്ള ഒന്നിനേയും ശപിക്കാതിരിക്കാനും അന്യരുടെ ആരുടെയും മേൽ കുററം ചുമത്താതിരിക്കാനും നിശ്ചയിക്കുക; ആണത്തത്തോടെ എഴുന്നേററു നിന്നു് കുററം സ്വന്തം തലയിലേല്ക്കുക. അതെപ്പോഴും ശരിതന്നെയായിരിക്കുമെന്നു നിങ്ങൾക്കു കാണാം. നിങ്ങളെത്തന്നെ പിടികൂടുക. നമുക്കു നമ്മുടെ കാര്യംതന്നെ നോക്കാനുണ്ടു്. അത്രയും നമുക്കു ചെയ്യാവുന്നതാണു്. കുറെ നാളത്തേയ്ക്കു മററുള്ളവരെ നന്നാക്കുന്നതിൽനിന്നു വിരമിക്കുകയും ചെയ്യുക. നമുക്കു് ഉപായത്തെ അന്യൂനമാക്കാം; ഉപേയം സ്വയം നോക്കിക്കൊള്ളും. എന്തെന്നാൽ നമ്മുടെ ജീവിതം സത്തും നിർമ്മലവും ആകുന്നെങ്കിലേ ലോകം സത്തും നിർമ്മലവും ആകാൻ നിവൃത്തിയുള്ളൂ. അതു് ഒരു ഫലമാണു്; നാം അതിന്നു ഹേതുവും. അതിനാൽ നമുക്കു സ്വയം ശുദ്ധീകരിക്കാം; നമ്മെത്തന്നെ നിർദ്ദോഷരാക്കാം.

വിവേകാനന്ദസാഹിത്യസർവ്വസ്വം I . 138, 139.

# ഗീതയിലെ കർമ്മയോഗം

## മൃഡാനന്ദസ്വാമി

ന ഹി കശ്ചിത് ക്ഷണമപി ജാതു തിഷ്ഠത്യകർമ്മകൃത്
കാര്യതേ ഹ്യവശഃ കർമ്മ സർവ്വഃ പ്രകൃതിജൈർഗ്ഗുണൈഃ.
(ഗീത. iii. 5)

മനുഷ്യൻ കർമ്മോന്മുഖനാണ്. ഒരു നിമിഷംപോലും അവൻ കർമ്മം ചെയ്യാതിരിക്കുന്നില്ല; സ്വാഭാവികങ്ങളായ ഗുണങ്ങൾക്കധീനനായി അവൻ എപ്പോഴും കർമ്മങ്ങളിലേപ്പെട്ടുകൊണ്ടേയിരിക്കുന്നു എന്നാണ് ഭഗവാൻ മനുഷ്യസ്വഭാവത്തെപ്പററി പറയുന്നതു്. ഓരോരുത്തരും ചെയ്യുന്ന കർമ്മങ്ങൾക്കനുസരിച്ച ഫലം അവരവർതന്നെ അനുഭവിച്ചേ തീരൂ. പുണ്യമായാലും പാപമായാലും അതിന്നു നാശമില്ല എന്നു മഹാഭാരതത്തിൽ പ്രത്യേകം പറയുന്നുണ്ടു്:

കരുതേ യാദൃശം കർമ്മ താദൃശം പ്രതിപദ്യതേ
കല്യാണം യദി വാ പാപം ന തു നാശോഽസ്യ വിദ്യതേ.

ഒരു ജന്മത്തിൽ ചെയ്യുന്ന കർമ്മങ്ങളുടെ ഫലം മുഴുവൻ ആ ജീവിതത്തിൽത്തന്നെ അനുഭവിക്കുവാൻ സാധിക്കാത്തതുകൊണ്ടാണ് വീണ്ടും വീണ്ടും മനുഷ്യന്നു് ജന്മം സ്വീകരിക്കേണ്ടിവരുന്നതു്. ഇങ്ങനെ ജന്മം കർമ്മത്തിന്നും കർമ്മം ജന്മത്തിന്നും കാരണമായിക്കൊണ്ടിരിക്കുന്നു. കാലചക്രത്തിന്റെ ജന്മകർമ്മങ്ങൾകൊണ്ടുള്ള ഈ ഭ്രമണത്തിൽപ്പെട്ടു് സ്വാതന്ത്ര്യമില്ലാതെ ചുററിക്കൊണ്ടിരിക്കുന്ന മനുഷ്യക്കു് ഇതിൽനിന്നു രക്ഷ നേടുവാൻ വല്ല വഴിയുമുണ്ടോ? കർമ്മം ചെയ്യാതിരിക്കാനോ, ചെയ്താൽ അതിന്റെ ഫലം നമ്മെ ബാധിക്കാതിരിക്കാനോ ഉള്ള മാർഗ്ഗം എന്താണ്? ഇതാണ് ഗീതയിലെ കർമ്മയോഗം നമുക്കുപദേശിച്ചു തരുന്നതു്.

മനുഷ്യന്നു് ജീവിതലക്ഷ്യം പ്രാപിക്കുവാൻ രണ്ടു മാർഗ്ഗങ്ങളാണ് ഉപദേശിക്കപ്പെട്ടിട്ടുള്ളതു്: ഒന്നു് പ്രവൃത്തി, മററൊന്നു നിവൃത്തി. ഈ രണ്ടു മാർഗ്ഗങ്ങളെയുംപററി വിവരിച്ചുകേട്ടപ്പോൾ നിവൃത്തിയാണ് എളുപ്പമെന്നു് അർജ്ജുനന്നു തോന്നി. കർമ്മങ്ങളൊന്നും ചെയ്യാതിരുന്നാൽ, പുതിയ കർമ്മഫലങ്ങളൊന്നുമുണ്ടാകാത്തതിനാൽ, അതിന്നുവേണ്ടി ജന്മം സ്വീകരിക്കേണ്ടിവരികയില്ലല്ലൊ. ഭഗവാൻ വിവരിക്കുന്ന ആദർശപുരുഷനായ സ്ഥിതപ്രജ്ഞന്റെ സ്വഭാവത്തിൽനിന്നു മനസ്സിലാകുന്നതും അതുതന്നെയാണ്. ആഗ്രഹങ്ങളുപേക്ഷിച്ചു് മനസ്സിനെയും ഇന്ദ്രിയങ്ങളെയും അടക്കി നൈഷ്കർമ്മ്യഭാവം സ്വീകരിക്കുന്നതുകൊണ്ടു് എളുപ്പത്തിൽ മോക്ഷപദം പ്രാപിക്കുവാൻ സാധിക്കും. പിന്നെ എന്തിനാണ് തന്നെ ഈ ഘോരമായ കർമ്മത്തിൽ നിയോഗിക്കുന്നതു്, ശ്രേയസ്കരമായ കർമ്മസന്ന്യാസം സ്വീകരിക്കാനല്ലേ തന്നോടുപദേശിക്കേണ്ടതു് എന്നാണ് അർജ്ജുനന്നുണ്ടാകുന്ന സംശയം. അതിന്നു പരിഹാരമായിട്ടാണ് കർമ്മയോഗത്തിന്റെ വിവിധവശങ്ങളെപ്പററി ഭഗവാൻ അർജ്ജുനന്നുപദേശിച്ചുകൊടുക്കുന്നതു്.

ലോകത്തിലെല്ലാവരും കർമ്മികളാണ്, അതായതു് പരതന്ത്രരായി കർമ്മമനുഷ്ഠിക്കുന്നവരാണ്. ഈ നിലയിൽനിന്നുയന്നു് നാം കർമ്മയോഗികളാകേണ്ടിയിരിക്കുന്നു. എങ്ങനെയാണതു്? എന്താണ് കർമ്മയോഗം? എന്താണതുകൊണ്ടുള്ള പ്രയോജനം? ഈ കാര്യങ്ങളാണ് ഭഗവാൻ അർജ്ജുനന്നുപദേശിച്ചുകൊടുക്കുന്നതു്. നമ്മുടെ ജീവിതത്തിന്നു് എന്തെങ്കിലുമൊരു ലക്ഷ്യമുണ്ടായിരിക്കണം. ആ ലക്ഷ്യമെന്താണെന്നു് തീർച്ചപ്പെടുത്തി അതിന്നനുസരിച്ചവിധത്തിൽ നമ്മുടെ കർമ്മങ്ങളെ നാം നിയന്ത്രിക്കേണ്ടിയിരിക്കുന്നു. നിത്യസുഖത്തിന്നടിസ്ഥാനമായ സ്വാതന്ത്ര്യമാണ് മനുഷ്യജീവിതത്തിന്റെ ലക്ഷ്യം. നാം ഇപ്പോൾ പരതന്ത്രരാണ്. അതിനാലാണ് നമുക്കിഷ്ടമില്ലാത്ത ദുഃഖം നമ്മെ വന്നാക്രമിക്കുന്നതു്. എന്തുകൊണ്ടാണ് ഈ പരതന്ത്രത നമുക്കുണ്ടായിട്ടുള്ളതു്? ഈ ബന്ധനത്തിൽനിന്നു രക്ഷപ്പെടുവാൻ നാം എന്തു ചെയ്യണം എന്നുള്ളതാണ് നാം ആലോചിക്കേണ്ട

ഒന്നാമത്തെ സംഗതി. ഇന്നു നാം ചെയ്യുന്ന കർമ്മങ്ങളെല്ലാം ഈ ബന്ധനത്തിന്നു് ശക്തികൂട്ടുകയല്ലാതെ അതിൽനിന്നു പുറത്തുപോകുവാനുള്ള മാർഗ്ഗം കാണിച്ചുതരുന്നില്ല. അങ്ങനെ ബന്ധകാരണങ്ങളായിത്തീരുന്ന കർമ്മങ്ങളെ മോക്ഷകാരണമാക്കിത്തീർക്കുവാനുള്ള ഉപായമാണു് കർമ്മയോഗം. അതു ശരിക്കനുഷ്ഠിക്കുന്നതുകൊണ്ടു് സംസാരബന്ധനത്തിൽനിന്നു മോചനവും ദുഃഖങ്ങൾക്കു് ആത്യന്തികനിവൃത്തിയുമുണ്ടാകുന്ന സ്വാതന്ത്ര്യത്തിൻെറ മണിമേടയിലിരുന്നു അമന്ദമായ ആനന്ദം അനുഭവിക്കുവാൻ അതു നമ്മെ ശക്തരാക്കുന്നു.

ചതുർവ്വിധപുരുഷാർത്ഥങ്ങളിൽ ധർമ്മവും അർത്ഥവും കാമവും അല്ലേ പ്രവൃത്തിയുടെ ഫലം? മോക്ഷം നിവൃത്തികൊണ്ടല്ലേ നേടുവാൻ കഴിയുകയുള്ളു എന്നാണു് ഈ സന്ദർഭത്തിൽ ചിലർക്കുണ്ടാകുന്ന സംശയം. ശരിയാണതു്. കർമ്മനിരതന്മാരായ ഗൃഹസ്ഥന്മാർ ധർമ്മവും അർത്ഥവും കാമവും നേടി ലൗകികന്മാരായി കഴിഞ്ഞുകൂടുന്നു. നിവൃത്തിനിരതന്മാരായ സന്ന്യാസിമാരാകട്ടെ, കർമ്മങ്ങളെല്ലാം ഉപേക്ഷിച്ചു് വനാന്തരങ്ങളിലെ വിവിധസ്ഥാനങ്ങളിൽ പോയി സാധനാനുഷ്ഠാനങ്ങളെക്കൊണ്ടു് മോക്ഷം നേടുന്നു. ഇതു കാണുമ്പോൾ അങ്ങനെയൊരു സംശയം തോന്നുന്നതു് സ്വാഭാവികംതന്നെയാണു്. എന്നാൽ, ആ ആശങ്ക അടിസ്ഥാനരഹിതമാണു്, പ്രവൃത്തിനിരതന്മാരായിരിക്കെത്തന്നെ ലൗകികന്മാർക്കു് നിവൃത്തിഫലമായ മോക്ഷം നേടുവാനുള്ള അർഹത സമ്പാദിക്കുവാൻ സാധിക്കും എന്നു് അവരെ ആശ്വസിപ്പിച്ചു് അതിന്നുള്ള മാർഗ്ഗം നിർദ്ദേശിച്ചുകൊടുക്കുകയാണു് ഭഗവാൻ ഗീതയിൽ ചെയ്യുന്നതു്. ആ മാർഗ്ഗമാകട്ടെ കർമ്മങ്ങളെ കർമ്മയോഗമായനുഷ്ഠിക്കുക എന്നുള്ളതാണു്.

കർമ്മങ്ങൾ ചെയ്യാതിരിക്കുന്നതുകൊണ്ടു മാത്രം ഒരുവന്നു് നൈഷ്കർമ്മ്യം പ്രാപിക്കുവാൻ സാധിക്കുകയില്ല. കർമ്മേന്ദ്രിയങ്ങളെയെല്ലാം നിയന്ത്രിച്ചു് നമുക്കു സ്വസ്ഥമായിരിക്കാം, കർമ്മമൊന്നും ചെയ്യുന്നില്ലെന്നഭിമാനിക്കുകയും ചെയ്യാം. പക്ഷെ ശരീരംകൊണ്ടുള്ള കർമ്മം മാത്രമാണോ കർമ്മം? ബാഹ്യമായി കർമ്മമൊന്നും ചെയ്യാതിരിക്കുന്ന സന്ദർഭത്തിലും മനസ്സു് അതിൻേറതായ ഒരു സംസാരം സൃഷ്ടിച്ചു് അതിൽ പല കർമ്മങ്ങളിലുമേർപ്പെട്ടു് വിഷയങ്ങളെ അനുഭവിച്ചുകൊണ്ടിരിക്കുന്നു. അതാണു് ഏററവും വലിയ അപകടം. അങ്ങനെയുള്ളവനെ മിഥ്യാചാരനെന്നാണു് ഗീതാചാര്യൻ പറയുന്നതു്. മനസ്സിനെയും ഇന്ദ്രിയങ്ങളെയും വിഷയങ്ങളിൽനിന്നു നിയന്ത്രിച്ചതിന്നുശേഷം കർമ്മേന്ദ്രിയങ്ങളെ സ്വസ്വവ്യാപാരങ്ങൾ ചെയ്യാനനുവദിക്കുന്നുവെങ്കിലും വലിയ അപകടമില്ല. അങ്ങനെ നിവൃത്തിമാർഗ്ഗത്തിലുള്ള നൈഷ്കർമ്മ്യം ഒരുവന്നുണ്ടാകണമെങ്കിൽ അവൻ ഇന്ദ്രിയങ്ങളെയും വാക്കിനെയും മനസ്സിനെയും നിയന്ത്രിക്കേണ്ടിയിരിക്കുന്നു.

നാം ചെയ്യുന്ന കർമ്മങ്ങൾ നമ്മെ ബന്ധിക്കാതിരിക്കത്തക്കവണ്ണം ചെയ്യുക എന്നുള്ളതാണു് കർമ്മയോഗത്തിൻെറ അടിസ്ഥാനതത്ത്വം. ''യോഗഃ കർമ്മസു കൗശലം'' എന്ന യോഗലക്ഷണം പറയുമ്പോൾ അതാണു് ഭഗവാൻ ഉദ്ദേശിക്കുന്നതു്. പ്രവൃത്തി ചെയ്യുവാൻ നാം നിർബ്ബന്ധിതരാണു്. അതു ചെയ്യാതിരിക്കാൻ നിവൃത്തിയില്ല. പിന്നെ നമുക്കു സാധിക്കുന്നതു് കർമ്മത്തിൻെറ ദോഷങ്ങൾ നമ്മെ ബാധിക്കാതിരിക്കുവാൻ ശ്രദ്ധിക്കുക എന്നുള്ളതാണു്. ആ നിലയിൽ പ്രവൃത്തി ചെയ്യുവാനുള്ള കഴിവിനെയാണു് കർമ്മങ്ങളിലുള്ള കൗശലമെന്നു് ഭഗവാൻ നിർദ്ദേശിക്കുന്നതു്. സ്വാഭാവികങ്ങളായ സത്ത്വരജസ്തമോഗുണങ്ങളാണു് നമ്മെ കർമ്മങ്ങളിൽ പ്രേരിപ്പിക്കുന്നതു്. അവയിൽ രജോഗുണത്തിന്നധീനരായിട്ടാണു് പ്രായേണ എല്ലാവരും കർമ്മങ്ങളിലേർപ്പെടുന്നതു്. അവരുടെ മനോഭാവം കർമ്മം ചെയ്യണം, അതിൻെറ ഫലവും കിട്ടണം എന്നായിരിക്കും. ഇതു് അനുകൂലമനോഭാവമാണു്. ഇതിന്നെതിരായ പ്രതികൂലമനോഭാവമാണു് തമോഗുണം ഉത്പാദിപ്പിക്കുന്നതു്; അതായതു് ഫലം കിട്ടുന്നില്ലെങ്കിൽ കർമ്മംതന്നെ ചെയ്യേണ്ടതില്ല. ഈ രണ്ടു മനോഭാവങ്ങളും ദോഷകരങ്ങളാണെന്നാണു് ഗീത പറയുന്നതു്. ഇതിൽനിന്നു് വ്യത്യസ്തമായി സാത്ത്വികമായ ഒരു മനോഭാവം നാം കൈക്കൊള്ളണം. അതിൻെറ സ്വഭാവം ഇതാണു്: ഞാൻ കർത്തവ്യമെന്ന നിലയിൽ എൻെറ കർമ്മങ്ങളനുഷ്ഠിക്കുന്നു; ഫലം സിദ്ധിച്ചാലും കൊള്ളാം, ഇല്ലെങ്കിലും കൊള്ളാം. ഫലത്തിൽ എനിക്കു് ആശയേ ഇല്ല. ഈ മനോഭാവത്തോടുകൂടി ചെയ്യുന്ന കർമ്മങ്ങളെയാണു്

ഉത്തമകർമ്മങ്ങളായി കണക്കാക്കുന്നതു്. സ്വേച്ഛയാ ഫലേച്ഛ ഉപേക്ഷിച്ച് നിഷ്കാമമായി ചെയ്യുന്ന കർമ്മങ്ങൾക്ക സകാമമായി ചെയ്യുന്ന കർമ്മങ്ങളെക്കാൾ കൂടുതൽ ഫലമുല്പാദിപ്പിക്കുവാനുള്ള ശക്തിയുണ്ടു്. കാരണം കർമ്മംചെയ്യുന്നവൻെറ മുഴുവൻ ശക്തിയും കർമ്മനിർവ്വഹണത്തിൽത്തന്നെ ഉപയോഗപ്പെടുത്തുവാൻ കഴിയുന്നു. ഫലത്തെപ്പററിയുള്ള ചിന്തയിൽ അവൻെറ ശക്തി നശിക്കുന്നില്ല. അപ്പോൾ കർമ്മം സർവ്വഥാ ഉത്തമവും പൂർണ്ണവുമാകുന്നു. കൂടുതൽ ശ്രേഷ്ഠമായ കർമ്മത്തിൽനിന്നു് കൂടുതൽ ഉത്കൃഷ്ടമായ ഫലം ഉണ്ടാവുക എന്നതു സ്വാഭാവികമാണല്ലൊ. ഫലേച്ഛയില്ലാത്തതുകൊണ്ടു് അത്തരം കർമ്മങ്ങൾ കർത്താവിന്നു് ബന്ധകാരണങ്ങളായിത്തീരുന്നുമില്ല.

പിന്നീടുണ്ടാകുന്ന വലിയ ഒരു ദോഷം കർമ്മങ്ങളിലുള്ള ആസക്തിയാണു്. ആസക്തി എപ്പോഴും നമ്മെ ലോകത്തോടു ബന്ധിപ്പിക്കുന്നു. അങ്ങനെ കർമ്മങ്ങളിൽ ആസക്തിയുണ്ടായാൽ അതുതന്നെ ബന്ധകാരണമായിത്തീരുന്നു. അതുകൊണ്ടു് അനാസക്തനായി കർമ്മങ്ങൾ ചെയ്യണം. പക്ഷെ അതു് ഉദാസീനതയിലേക്കോ ഉപേക്ഷാഭാവത്തിലേക്കോ നമ്മെ നയിക്കയുമരുതു്. ലൗകികന്മാരായ ആളുകൾ അത്യന്തം ആസക്തിയോടുകൂടി എത്രത്തോളം ആത്മാർത്ഥതയോടും ശ്രദ്ധയോടുംകൂടി പ്രവൃത്തി ചെയ്യുന്നുവോ അതിലധികം ആത്മാർത്ഥതയോടും ശ്രദ്ധയോടുംകൂടി പ്രവർത്തിക്കണം. എന്നാൽ ഏതു നിമിഷത്തിലും യാതൊരു വിഷമവുംകൂടാതെ അതിൽനിന്നു വിട്ടുനില്ക്കാനുള്ള കഴിവുമുണ്ടാകണം. ഇതാണു് ജീവിതവിജയത്തിന്നത്യാവശ്യമായ മനഃശുദ്ധി നേടുവാനുള്ള ഉത്തമോപായം. ഈ അനാസക്തിയുണ്ടെങ്കിലേ ജയാപജയങ്ങളിലും ലാഭാലാഭങ്ങളിലും സുഖദുഃഖങ്ങളിലും എല്ലാം സമത്വബുദ്ധി നേടുവാൻ സാധിക്കുകയുള്ളു. പ്രകൃതിയിൽ അനിവാര്യങ്ങളായുണ്ടാകുന്ന ഈ ദ്വന്ദ്വങ്ങളിൽ നാം വ്യാകുലരാകേണ്ട കാര്യമില്ലെന്നും അവയൊന്നും നമ്മുടെ ആത്മാവിനെ സ്പർശിക്കുന്നില്ലെന്നും ഉള്ള ബോധത്തിൽ നാം ഉറച്ചുനില്ക്കണം. ഫലേച്ഛകൂടാതെ അനാസക്തരായി കർമ്മങ്ങളിലേർപ്പെടുമ്പോൾമാത്രമേ നമുക്കു് അതു സാധിക്കുകയുള്ളു. ഫലം സിദ്ധിച്ചാലും ഇല്ലെങ്കിലും, കർമ്മത്തിൻെറ ഫലം സുഖമായാലും ദുഃഖമായാലും മനസ്സിൽ യാതൊരു ക്ഷോഭവും ഉണ്ടാകാതെ ശാന്തമായി കർമ്മങ്ങൾ തുടരുവാനുള്ള കഴിവുതന്നെയാണു് യോഗമെന്നു് ഭഗവാൻ നമ്മെ ഓർമ്മിപ്പിക്കുന്നു: ''സമത്വം യോഗ ഉച്യതേ.''

കർമ്മയോഗം അനുസരിക്കുവാൻ ആഗ്രഹിക്കുന്നുണ്ടെങ്കിലും ആ മാർഗ്ഗത്തിൽനിന്നും നമ്മെ വഴി തെററിക്കുന്നതു് നമ്മുടെ മനസ്സിലുണ്ടാകുന്ന ആഗ്രഹങ്ങളാണു്. മനുഷ്യൻെറ ഒന്നാമത്തെ ശത്രുവായിട്ടു് ശ്രീകൃഷ്ണൻ പറയുന്നതു കാമത്തെയാണു്. അവിദ്യാകാമകർമ്മങ്ങളാണു് ഈ സംസാരത്തിന്നുതന്നെ മൂലമായിരിക്കുന്നതു്. ഇന്ദ്രിയങ്ങളിലും മനസ്സിലും ബുദ്ധിയിലും ഇരുന്നുകൊണ്ടു് അതു് സർവ്വവിധ ക്ലേശങ്ങൾക്കും കാരണമായിത്തീരുകയും നമ്മുടെ ജീവിതത്തെത്തന്നെ പരാജയത്തിലേയ്ക്കു നയിക്കുകയും ചെയ്യുന്നു. അതുകൊണ്ടു് ആ കാമരൂപനായ ശത്രുവിനെ ഒന്നാമതായി ജയിക്കണം. കാമങ്ങളെയെല്ലാം ഉപേക്ഷിച്ച് അസംഗനായി ചരിക്കുന്ന ഒരുവന്നു് ശാന്തിയും സമാധാനവും സ്വാഭാവികമായിത്തന്നെയുണ്ടാകുന്നു. ഭഗവാൻ പറയുന്നതു നോക്കുക:

> വിഹായ കാമാൻ യഃ സർവ്വാൻ
> പുമാംശ്ചരതി നിസ്പൃഹഃ
> നിർമ്മമോ നിരഹങ്കാരഃ
> സ ശാന്തിമധിഗച്ഛതി. (2. 71.)

ആഗ്രഹങ്ങളെയെല്ലാം ഒന്നോടെ ഉപേക്ഷിച്ച്, ഒന്നിനെപ്പററിയും ആശയില്ലാതെ, എൻേറതെന്നും ഞാനെന്നും ഉള്ള ഭാവം വിട്ടുകളഞ്ഞു് കർമ്മങ്ങളനുഷ്ഠിക്കുന്ന മനുഷ്യന്നു് നിശ്ചയമായും മനശ്ശാന്തി ഉണ്ടാകും എന്നർത്ഥം.

കർമ്മഫലങ്ങളിലുള്ള ഇച്ഛയും കർമ്മത്തിലുള്ള ആസക്തിയും ലൗകികവിഷയങ്ങളിലുള്ള ആഗ്രഹവുമാണു് മനസ്സിനെ മലിനമാക്കുന്ന രാഗദ്വേഷങ്ങൾക്കു കാരണമായിരിക്കുന്നതു്. ഒന്നിനോടുണ്ടാകുന്ന രാഗം മറെറാന്നിനോടു ദ്വേഷത്തിന്നു കാരണമാകുന്നു. മനസ്സിനെ സ്വാധീനമാക്കാത്ത ഒരുവനിൽ സാധാരണ കണ്ടുവരുന്നതാണു് ഈ ദോഷങ്ങൾ. ആരെയും ദ്വേഷിക്കാതെ എല്ലാവരെയും സ്നേഹിക്കണമെന്നു സാധാരണ പറയാറുണ്ടു്. എല്ലാവരെയും സ്നേഹിക്കുക എന്നാൽ ആരെയും സ്നേഹിക്കാതിരിക്കുക എന്നാണർത്ഥമെന്നു് ഒരു ഗുരു ശിഷ്യന്നു കൊടുത്ത ഉപദേശം പ്രത്യേകം ശ്രദ്ധേയമാണു്. ''ന മേ ദ്വേഷ്യോഽസ്തി ന പ്രിയഃ'' എനിക്കു

ശത്രുവോ മിത്രമോ ഇല്ല. ഇതായിരിക്കണം ആദശം. എല്ലാവരെയും ഒരുപോലെ ഈശ്വര ബുദ്ധ്യാ കാണുവാനുള്ള കഴിവുണ്ടാകുമ്പോഴേ മനസ്സ് രാഗദ്വേഷരഹിതമാകയുള്ളു. അപ്പോൾ മാത്രമേ ഇന്ദ്രിയജയം നിമിത്തമുള്ള മനോനൈമ്മല്യവും ദുഃഖശാന്തിയും അനുഭവപ്പെടുകയുള്ളു. അങ്ങനെയുള്ളവനാണ് ജീവിതലക്ഷ്യത്തിലെത്തിനില്ക്കുന്ന സ്ഥിതപ്രജ്ഞൻ.

രാഗദ്വേഷവിയുക്തൈസ്തു വിഷയാനിന്ദ്രിയൈശ്ചരൻ
ആത്മവശ്യൈർവ്വിധേയാത്മാ പ്രസാദമധിഗച്ഛതി.
പ്രസാദേ സർവ്വദുഃഖാനാം ഹാനിരസ്യോപജായതേ
പ്രസന്നചേതസോ ഹ്യാശു ബുദ്ധിഃ പര്യവതിഷ്ഠതേ.
(II. 64,65)

രാഗദ്വേഷങ്ങളില്ലാതെ സ്വാധീനങ്ങളായ ഇന്ദ്രിയങ്ങളെക്കൊണ്ട് ലൗകികവിഷയങ്ങളിൽ വ്യാപരിക്കുന്ന ജിതാത്മാവായ ഒരുവൻെറ മനസ്സ് നിമ്മലമായിത്തീരുന്നു. നിമ്മലമായ മനസ്സിൽ ദുഃഖകാരണമായ വിക്ഷേപങ്ങളൊന്നുമുണ്ടാകുന്നില്ല. ആ സ്ഥിതിയിലെത്തിയവൻെറ ബുദ്ധിയും സമത്വഭാവത്തെ സാക്ഷാത്കരിച്ച് സ്ഥിരവും ശാന്തവുമായിത്തീരുന്നു.

ഇത്രയും കാര്യങ്ങൾ കമ്മയോഗത്തിൽ വ്യക്തിപരമായി ശ്രദ്ധിക്കേണ്ടവയാണ്. മനുഷ്യൻ ഒരു സാമൂഹ്യജീവിയായതുകൊണ്ട് സമുദായത്തിലുള്ള തൻെറ പ്രവത്തനങ്ങളെ എങ്ങനെയാണ് യോഗബുദ്ധിയോടുകൂടി അനുഷ്ഠിക്കുക എന്നുള്ളതും പ്രധാനപ്പെട്ട ഒരു കാര്യമാകുന്നു. ഈ വിഷയത്തിൽ ഭഗവാൻ തരുന്ന ഉപദേശം:

യജ്ഞാത്ഥാത് കമ്മണോഽന്യത്ര
ലോകോഽയം കമ്മബന്ധനഃ
തദത്ഥം കമ്മ കൗന്തേയ
മുക്തസംഗഃ സമാചര. (III. 9.)

എന്നാണ്. അല്ലയോ അജ്ജുന, ഈശ്വരാപ്പണമായി ചെയ്യുന്ന കമ്മങ്ങളൊന്നും ബന്ധകാരണമാകയില്ല. അപ്രകാരമല്ലാത്ത കാമ്യകമ്മങ്ങളിൽ ഏപ്പെടുന്നതുകൊണ്ടാണ് ലോകം ദുഃഖബദ്ധമായിത്തീരുന്നത്. അതുകൊണ്ട് നീ ഫലാപേക്ഷകൂടാതെ സകലതും ഈശ്വരാപ്പണമായി കരുതി കർമ്മങ്ങൾ ചെയ്യണം എന്നത്ഥം. യജ്ഞമെന്നതിന്ന് സവ്വവ്യാപകനായ സവ്വേശ്വരനുവേണ്ടി ചെയ്യുന്ന കമ്മമെന്നത്ഥം. ഈ ലോകം മുഴുവൻ ഈശ്വരൻെറ അവയവമാണെന്ന് വിശ്വരൂപദശ്നംകൊണ്ടു ഭഗവാൻ വ്യക്തമാക്കിത്തരുന്നുണ്ട്. ''വിഷ്ടഭ്യാഹമിദം കൃത്സ്നമേകാംശേന സ്ഥിതോ ജഗത്.'' ഈ പ്രപഞ്ചം മുഴുവൻ ഒരംശംകൊണ്ട് വ്യാപിച്ച് ഞാൻ സ്ഥിതിചെയ്യുന്നുവെന്ന് വിഭൂതിയോഗത്തിൽ ഭഗവാൻതന്നെ പറയുന്നുമുണ്ട്. ഈ ലോകത്തിലുള്ള എല്ലാ ജീവജാലങ്ങളും ഈശ്വരൻെറ ഓരോ അവയവങ്ങൾ മാത്രമാണ്. ഒരു ദേഹത്തിലുള്ള അവയവങ്ങൾ അന്യോന്യം സഹകരിച്ച് പ്രവത്തിക്കേണ്ടതാവശ്യമാണ്. അല്ലെങ്കിൽ പല ദോഷങ്ങൾക്കും അതു കാരണമായിത്തീരും. അതുപോലെ ഈശ്വരാവയവങ്ങളായ ജീവജാലങ്ങളെല്ലാം അന്യോന്യം സഹകരിച്ചും സഹായിച്ചും കഴിഞ്ഞുകൂടേണ്ടതാവശ്യമാണ്. അപ്പോൾ ഓരോരുത്തരും ചെയ്യുന്ന കമ്മങ്ങളെല്ലാം ഈശ്വരാരാധനമായി പരിണമിക്കുന്നു. സമുദായസേവനത്തിൽ ഈ മനോഭാവമാണ് നാം വളത്തിക്കൊണ്ടുവരേണ്ടതു്. നമ്മുടെ കമ്മഫലങ്ങളെല്ലാം സമുദായത്തിന്നു സമപ്പിക്കുക എന്നുള്ളതു് ഈശ്വരാരാധനാരൂപത്തിൽ നാം ചെയ്യുമ്പോൾ അതു യജ്ഞാത്ഥകമ്മമായിത്തീരുന്നു. ആ കമ്മങ്ങൾ ബന്ധകാരണമായിത്തീരുന്നില്ലെന്നു മാത്രമല്ല, അവ ചിത്തശുദ്ധിയ്ക്കു മാർഗ്ഗങ്ങളായിത്തീരുകയും ചെയ്യുന്നു. ഈ നിലയ്ക്കല്ലാതെ, സമുദായത്തെ അവഗണിച്ച് തൻെറ അഭ്യുദയത്തെ മാത്രം ലക്ഷ്യമാക്കി പ്രവത്തിക്കുന്നവൻ പാപിയാകുന്നുവെന്നും ഭഗവാൻ പറയുന്നുണ്ട്. ''ഭുഞ്ജതേ തേ ത്വഘം പാപാ യേ പചന്ത്യാത്മകാരണാത്.'' വിവേകാനന്ദസ്വാമികളുടെ ഒരു ശിഷ്യൻ പ്രവത്തനങ്ങളിൽനിന്നെല്ലാം വിരമിച്ച് തപസ്സു ചെയ്വാൻ പോകുവാനാഗ്രഹിച്ചപ്പോൾ അദ്ദേഹത്തോട് സ്വാമിജി പറയുന്ന വാക്കുകൾ ഇത്തരുണത്തിൽ പ്രത്യേകം ശ്രദ്ധേയമാണ്: ''നീ നിൻെറ സ്വന്തം മോക്ഷത്തെ ആഗ്രഹിച്ചാണ് തപസ്സുചെയ്യുവാൻ പോകുന്നതെങ്കിൽ നീ പോകുന്നതു് നരകത്തിലേയ്ക്കായിരിയ്ക്കും. മററുള്ളവരുടെ മോക്ഷത്തിന്നുവേണ്ടി ശ്രമിക്കുകയും അവരെ സഹായിക്കുകയും ചെയ്യുകയാണെങ്കിൽ നിനക്കു് എളുപ്പത്തിൽ മോക്ഷം നേടുവാൻ സാധിക്കും.'' മററുള്ളവരുടെ അഭ്യുദയവും ശ്രേയസ്സുംതന്നെയാണ് നമ്മുടെയും നന്മയും ശ്രേയസ്സും എന്ന മനോഭാവത്തോടുകൂടി, വിരാഡ്രൂപിയായ സവ്വേശ്വരൻെറ ആരാധനയാണെന്ന

നിലയിൽ, നമ്മുടെ കർമ്മങ്ങളുടെ ഫലമെല്ലാം സമുദായത്തിന്നുവേണ്ടി സമർപ്പിക്കുന്നതാണ് കർമ്മയോഗത്തിന്റെ സമുദായികമായ നിലപാട്. അതു് നമുക്കും സമുദായത്തിന്നും ശ്രേയസ്കരമായിത്തീരുന്നു.

ഇങ്ങനെയെല്ലാം ലോകത്തിൽ ജീവിക്കുവാൻ സാധിക്കുമോ എന്നാണ് ചിലർ ചോദിക്കുന്ന ചോദ്യം. ഭൗതികമായ ലക്ഷ്യം മാത്രം വെച്ചുകൊണ്ടു് തനി ലൗകികന്മാരായി ജീവിയ്ക്കുന്നവർക്ക് വിഷമം തോന്നിയേയ്ക്കാം. എന്നാൽ മനുഷ്യജീവിതത്തെപ്പററിയും ജീവിതലക്ഷ്യത്തെപ്പററിയും ആലോചിക്കുന്ന വിവേകികളായ ജനങ്ങൾക്ക് ഇതിൽ യാതൊരു വിഷമവും തോന്നുകയില്ല. അനിത്യവും അസുഖവുമായ ഈ ലോകത്തിൽനിന്നു് മോചനം കിട്ടണമെങ്കിൽ ആദ്ധ്യാത്മികമായ ഒരു പശ്ചാത്തലം നാം സ്വീകരിച്ചേ മതിയാവൂ. ആ അടിസ്ഥാനത്തിൽ കർമ്മങ്ങളെല്ലാം നിർവ്വഹിക്കണമെന്നേ ഗീത ഉപദേശിക്കുന്നുള്ളു. ലൗകികമായ എല്ലാ കർമ്മങ്ങളും അനുഷ്ഠിക്കുമ്പോഴും കൂടുതൽ കാര്യക്ഷമമായ രീതിയിൽ ചെയ്യുവാനും അതിന്റെ ദോഷഫലങ്ങൾ തന്നെ ബാധിക്കാതിരിക്കാനുമുള്ള ഒരു മാർഗ്ഗമാണ് ഗീത പഠിപ്പിക്കുന്നതു്. സമുദായത്തിൽനിന്നു് വിട്ടുനില്ക്കുവാനോ ലോകം ഉപേക്ഷിക്കുവാനോ ഗീതാചാര്യൻ ഒരിക്കലും പറയുന്നില്ല. ലൗകികകർമ്മങ്ങളും ആധ്യാത്മികാഭിവൃദ്ധിയും തമ്മിൽ വിരോധം വരുന്ന സമയത്തു് അവയെ അന്യോന്യം യോജിപ്പിക്കുകയാണ് നിഷ്കാമകർമ്മം ചെയ്യുന്നതു്. ലോകധർമ്മത്തിന്നും ആത്മധർമ്മത്തിന്നും വൈരുധ്യം നേരിടാതെ ജീവിതം സഫലമാക്കുവാൻ ഇതു സഹായിക്കുന്നു. ആദ്ധ്യാത്മികമായ അഭിവൃദ്ധിയിൽ ഒന്നാമതായുണ്ടാകേണ്ടതു് ചിത്തശുദ്ധിയാണ്. അതിന്നു കർമ്മയോഗം മാത്രമാണ് പ്രധാനമായ ഉപായം. അതുകൊണ്ടാണ് കർമ്മയോഗത്തെ ആദ്യമായി ഭഗവാൻ അർജ്ജുനന്നുപദേശിക്കുന്നതു്.

> മയി സർവ്വാണി കർമ്മാണി
> സന്ന്യസ്യാദ്ധ്യാത്മചേതസാ
> നിരാശീർന്നിർമ്മമോ ഭൂത്വാ
> യുദ്ധ്യസ്വ വിഗതജ്വരഃ. (III. 30.)

വിരാഡ്രൂപിയായ സർവ്വേശ്വരനിൽ എല്ലാ കർമ്മങ്ങളും സമർപ്പിച്ചു്, തദാരാധനയെന്ന നിലയിൽ, ആധ്യാത്മികമായ മനോഭാവത്തോടുകൂടി, ഫലകാംക്ഷ കൂടാതെ, യാതൊന്നിനേയും എന്റേതെന്നു ഭാവിക്കാതെ, അനിഷ്ടഫലത്തിൽ ഭയപ്പെടാതെ, നിഃസ്വാർത്ഥമായി എല്ലാ കർമ്മങ്ങളുമനുഷ്ഠിയ്ക്കു, എന്നുള്ളതാണ് കർമ്മയോഗരഹസ്യത്തെപ്പററി ഭഗവാൻ അർജ്ജുനന്നു കൊടുക്കുന്ന ഉപദേശസാരം. കർമ്മയോഗികൾ ഫലേച്ഛകൂടാതെ നിഃസ്വാർത്ഥമായുള്ള കർമ്മാചരണത്തെ കർത്തൃത്വാദ്യഭിമാനം നീങ്ങി ചിത്തശുദ്ധി നേടുവാനുള്ള ഉപായമായിട്ടാണ് കരുതുന്നതു്. സർവ്വവ്യാപിയായ സർവ്വേശ്വരനിൽ എല്ലാം സമർപ്പിച്ചുകൊണ്ടുള്ള ആ ലോകസേവനപരങ്ങളായ കർമ്മങ്ങൾ യോഗിയുടെ മനസ്സിനെ പരമമായ ശാന്തിയിലേയ്ക്കു നയിക്കുന്നു. അങ്ങനെ ഇഷ്ടാനിഷ്ടപ്രാപ്തിയിലും സുഖദുഃഖാദിദ്വന്ദ്വങ്ങളിലും മനസ്സിന്നു് ക്ഷോഭംവരാതെ സമത്വം പാലിക്കാൻ സാധിക്കുന്ന ഒരുവൻ സംസാരത്തെ ജയിച്ചിട്ടുള്ള ജീവന്മുക്തനായിത്തീരുന്നു. എല്ലാവിധ ബന്ധനങ്ങളിൽനിന്നും മുക്തനായി നിത്യസുഖമനുഭവിക്കുന്ന സ്വതന്ത്രപുരുഷനാണവൻ. ഭഗവാൻ കർമ്മയോഗപ്രകരണം ഉപസംഹരിക്കുന്നതിങ്ങനെയാണ്:

> തപസ്വിഭ്യോഽധികോ യോഗീ
> ജ്ഞാനിഭ്യോഽപി മതോഽധികഃ
> കർമ്മിഭ്യശ്ചാധികോ യോഗീ
> തസ്മാദ്യോഗീ ഭവാർജ്ജുന. (VI. 46.)

സ്വർഗ്ഗാദിലോകങ്ങൾക്കുവേണ്ടി കഠിനവ്രതങ്ങളനുഷ്ഠിക്കുന്ന തപസ്വികളെക്കാളും ഗ്രന്ഥപാരായണംകൊണ്ടും മററും അറിവു നേടിയിട്ടുള്ള ജ്ഞാനികളെക്കാളും ലൗകികവ്യാപാരങ്ങളിലേപ്പെടുന്ന കർമ്മികളെക്കാളും ശ്രേഷ്ഠനാണ് കർമ്മയോഗി. അതുകൊണ്ടു് യോഗിയായിത്തീരുവാൻ ശ്രമിക്കു എന്നർത്ഥം. കർമ്മയോഗം യഥാവിധി അനുഷ്ഠിക്കുന്നതുകൊണ്ടു് ചിത്തശുദ്ധി നേടി ജീവിതം സാർത്ഥകവും സഫലവുമാക്കിത്തീർക്കുവാൻ സാധിക്കുന്നതുകൊണ്ടു് നാമോരോരുത്തരും യോഗികളായിത്തീരണമെന്നാണ് ഗീതാചാര്യന്റെ അഭിമതം.

# ഭാരതീയാദർശം ഉൾക്കൊള്ളുക

ഇന്ദിരാഗാന്ധി

(ശ്രീ രംഗനാഥാനന്ദസ്വാമികളുടെ പ്രഭാഷണങ്ങളുംക്കൊള്ളുന്ന അഞ്ചു് L. P. റിക്കാർഡുകരം ന്യൂഡൽഹിയിൽ 1976 ജൂൺ 16-ാം നം- പ്രകാശനം ചെയ്തുകൊണ്ടു് പ്രധാനമന്ത്രി ശ്രീമതി ഇന്ദിരാഗാന്ധി ചെയ്ത പ്രസംഗം.)

രാമകൃഷ്ണമിഷനിൽ സന്നിഹിതയാവാനും അവിടത്തെ ഏതെങ്കിലും പരിപാടിയിൽ പങ്കുകൊള്ളാനും സാധിക്കുകയെന്നതു് എപ്പോഴും ഒരു വിശേഷസൗഭാഗ്യമായി ഞാൻ കരുതുന്നു. അവിടെ ഒരു പ്രശാന്തത നമുക്കനുഭവപ്പെടുന്നു – വെറും ശബ്ദരാഹിത്യത്തിൻെറയല്ല, സേവനത്തിൻെറ പൂർണ്ണതയിൽനിന്നുളവാകുന്നതു്. രംഗനാഥാനന്ദസ്വാമികളുടെ വാഗ്ധോരണിയുമായി ബന്ധമുള്ള ഒരു ചടങ്ങിൽ സംബന്ധിക്കാൻ എനിക്കു പ്രത്യേകിച്ചും സന്തോഷമുണ്ടു്; നമ്മുടെ തത്ത്വദർശനങ്ങളെ എത്രയും ഭംഗിയായി വിശദീകരിക്കാനും അങ്ങനെ ഭാരതത്തിൻെറ സന്ദേശത്തെ നമ്മുടെ സ്വന്തനാട്ടുകാരുടെ ഇടയിൽ മാത്രമല്ല മറുനാടുകളിലും പ്രചരിപ്പിക്കാനുമാണല്ലോ ആ വാണീവിലാസം വിനിയോഗിക്കപ്പെടുന്നതു്.

ഭാരതം ത്യാഗഭൂമിയായും (ത്യാഗത്തിൻെറ ആസ്ഥാനമായും) ധർമ്മഭൂമിയായും (ധർമ്മത്തിൻെറ ആസ്ഥാനമായും) ഗണിക്കപ്പെട്ടുപോരുന്നു. ധർമ്മം മതത്തിൽ ഒതുങ്ങിനില്ക്കുന്നില്ല; മതത്തെ ഏതാനും സമുചിത ക്രിയാനുഷ്ഠാനങ്ങളിലായും അന്ധവിശ്വാസങ്ങളിലായും പരിമിതപ്പെടുത്താനും പാടില്ല. ധർമ്മമെന്നാൽ ഓരോ വ്യക്തിക്കും തന്നോടുതന്നെയും തൻെറ സഹജീവികളോടു മാത്രമല്ല എല്ലാ ജീവജാലങ്ങളോടുമുള്ള കർത്തവ്യസമുച്ചയമാകുന്നു.

തത്ത്വദർശനപരമായി ഭാരതീയചിന്താഗതിയുടെ ഒരു പ്രത്യേക മേന്മ, മതത്തെപ്പററിയ അതിൻെറ വിശാലതരസങ്കല്പമാണു്. അതിനാൽ, സർവ്വമതസമത്വം (എല്ലാ മതങ്ങളുടേയും തുല്യത) എന്ന അർത്ഥത്തിൽ സെക്കുലറിസത്തെ (മതേതരത്വത്തെ) സ്വീകരിക്കാൻ നമുക്കു കഴിയുന്നു. സെക്കുലറിസമെന്നാൽ മതമില്ലായ്മയെന്നോ മതവിരോധമെന്നോ അല്ല അർത്ഥം, എല്ലാ മതങ്ങളോടും തുല്യ ആദരവു് എന്നാണു്. ശ്രീരാമകൃഷ്ണപരമഹംസൻ ഒരു ഹിന്ദുവായും ഒരു മുസ്ലീമായും ഒരു ക്രിസ്ത്യാനിയായും യഥാക്രമം ജീവിച്ചു്,അതാതു മതത്തിലെ ആരാധനാരീതികളെ അനുവർത്തിച്ചു്, ഈ എല്ലാ വഴികളിൽക്കൂടിയും ഈശ്വരനെ കണ്ടെത്തിയതായി പ്രസ്താവിച്ചിട്ടുണ്ടു്. മഹാത്മാഗാന്ധിയും, അദ്ദേഹത്തിൻെറ സ്വന്തമാർഗ്ഗത്തിലൂടെ, താദൃശമായ അനുഭൂതികളുണ്ടായി.

ഇങ്ങനെ സർവ്വതോമുഖമായ സഹിഷ്ണുത സിദ്ധാന്തപരമായി നമുക്കുണ്ടായിരുന്നെങ്കിലും, ആചരണത്തിൽ നാം വളരെ സങ്കുചിതമനസ്സരായി ഭവിച്ചു. അനേക നൂററാണ്ടുകാലത്തേയ്ക്കു് സമൂഹത്തിലെ അനേകവിഭാഗങ്ങരംക്കു കേവലമനുഷ്യത്വംപോലും നാം നിഷേധിച്ചു. സമഷ്ട്യുൽകർഷത്തെ വിഗണിച്ചിട്ടു് വ്യക്തികരം താന്താങ്ങളുടെ മോക്ഷം തേടി. കർമ്മത്തെ വിധിയെന്നു വ്യാഖ്യാനിച്ചു; പ്രയത്നമെന്നോ കർത്തവ്യമെന്നോ അല്ല. ക്രിയാകലാപയുക്തമായ മതാനുഷ്ഠാനങ്ങരംക്കു പ്രാമുഖ്യം സിദ്ധിച്ചു; വിജ്ഞാനാർജ്ജനം അവഗണിക്കപ്പെട്ടു. ഇതെല്ലാം ഇന്ത്യയുടെ അധഃപതനത്തിലേയ്ക്കു വഴിതെളിയിച്ചു. എന്നാൽ, നമ്മുടെ പുരാതനജനസമൂഹത്തെ നിർജ്ജീവാചാരങ്ങളിൽനിന്നു മുക്തമാക്കി ശുദ്ധീകരിച്ചു പുനരുജ്ജീവിപ്പിക്കുന്നതിനു് ഇടയ്ക്കിടെ സിദ്ധപുരുഷന്മാരും പരിഷ്കർത്താക്കളും ആവിർഭവിച്ചിട്ടുണ്ടു്.

ഇക്കൂട്ടത്തിൽ, രചനാത്മകമായ ആശയപൌഷ്കല്യംകൊണ്ടും ആവേശസംക്രമണദക്ഷതകൊണ്ടും പരമാവധി ശ്രദ്ധയാകർഷിച്ച ഒരു

ഋഷിവര്യനായിരുന്ന സ്വാമി വിവേകാനന്ദൻ. മനുഷ്യരുടെയിടയിൽത്തന്നെ, അവരുടെ സേവനത്തിലൂടെ, ഈശ്വരനെ തേടുക എന്നതായിരുന്നു അദ്ദേഹത്തിൻെറ സന്ദേശസാരം. അദ്ദേഹത്തിൻെറ മതം രാഷ്ട്രനിർമ്മാണാത്മകമായ ഒന്നായിരുന്നു. രാമകൃഷ്ണമിഷൻ പ്രചരിപ്പിക്കുന്ന വിജ്ഞാനം ഒന്നിനെയും ഒഴിച്ചുനിർത്തുന്നതല്ല. മനുഷ്യരാശിയെ മുഴുവൻ ആശ്ലേഷിക്കുന്നതാണതു്. ആത്മശിക്ഷണത്തോടൊപ്പം സംഘടിതമായ സാമൂഹ്യസേവനത്തിൻെറ ആവശ്യകതയേയും മിഷൻ നിരന്തരം ഉദ്ബോധിപ്പിച്ചിട്ടുണ്ടു്. എൻെറ അമ്മ കമലാ നെഹ്റുവിനെ അങ്ങോട്ടാകർഷിച്ചതും അച്ഛൻ ജവഹർലാൽ നെഹ്റുവിൻെറ ഉന്നതബഹുമാനത്തിനു നിദാനമായതും ആ വസ്തുതയാണ്.

ഇക്കാലത്തെ, ഐശ്വര്യഭൂയിഷ്ഠമായ രാജ്യങ്ങൾ മിക്കതിലും ഒരു ആത്മീയശൂന്യതയുള്ളതായി തോന്നുന്നു. പ്രത്യേകിച്ചും യുവജനങ്ങൾ ധനാർജ്ജനവ്യഗ്രമായ ഇന്നത്തെ സമൂഹത്തിൻെറ അടിത്തറയെത്തന്നെ നിരാകരിക്കയാണു്. സ്വീഡൻകാരിയായ ഒരു വനിതയിൽനിന്നു് എനിക്കു് ഇന്നലെക്കിട്ടിയ ഒരു കത്തിൽ അവർ പറയുന്നു:''പാശ്ചാത്യലോകത്തിലെ ഞങ്ങളുടെ വിശേഷപ്പെട്ട ഈ സംസ്കാരം പ്ലാസ്റ്റിക്കിൽ പൊതിഞ്ഞുവച്ചിരിക്കുന്ന ഒന്നാണു്. ഇവിടെയുള്ള ആളുകൾ ജീവിതത്തെ ഭീമമായി ഭയപ്പെടുന്നു. ഓരോ ദിവസവും അതിൽനിന്നു മോചനം നേടുവാനായി അവർ പുതിയ സൂത്രങ്ങൾ കണ്ടുപിടിക്കുന്നു. വെളിയിൽ സഞ്ചരിക്കുമ്പോഴും ആ പ്ലാസ്റ്റിക്സഞ്ചി ഉപേക്ഷിക്കാൻ അവർക്കു ഭയമാണു്, വൃത്തിഹീനത, രോഗം, ദുഃഖത്തിൻേറയോ ജീവിതക്ലേശത്തിൻേറയോ ലാഞ്ഛനകൾ, ജീവിതവിഷാദതകൾ, പരന്മാരുടെ ജീവിതഭാരവുമായുള്ള പരിചയപ്പെടൽ,ഇവയെ കുറിച്ചുള്ള ഭയം. അതിനാൽ, തങ്ങൾതന്നെയും യഥാർത്ഥ ആഹ്ലാദത്തിൻേറയോ സന്തോഷത്തിൻേറയോ സ്പർശമേൽക്കാതെയാണു കഴിയുന്നതെന്നുള്ള വസ്തുത അവരും അറിയുന്നില്ല.''

എന്നിട്ടും നമ്മുടെ ആളുകളിൽ ഒട്ടധികം പേർ ഇതിനെ നല്ല ജീവിതമായി ഗണിക്കുന്നു; നാംതന്നെ ലക്ഷ്യമാക്കേണ്ട 'പുരോഗമന'മായി കരുതുന്നു. രാമകൃഷ്ണമിഷൻ, പ്രത്യേകിച്ചു് രംഗനാഥാനന്ദസ്വാമികൾ, കാര്യങ്ങളെപ്പററി കൂടുതൽ ശരിയായ ഒരു വീക്ഷണം(കാഴ്ചപ്പാടു്) നമുക്കുണ്ടാക്കിത്തരാനാണു് യത്നിച്ചുപോന്നിട്ടുള്ളതു്. അനവധിയാളുകൾ പുരാതനഭാരതത്തിൻെറ, അഥവാ പൊതുവിൽ പ്രാചിയുടെ, വിജ്ഞാനത്തെ – ഹിന്ദുമതം ബുദ്ധമതം സൂഫിമതം ഇവയുടെ സത്യാന്വേഷണരൂപങ്ങളെ – ഇരുട്ടിൽ തപ്പിയും തേടുന്നതെന്തുകൊണ്ടെന്നു നമുക്കു മനസ്സിലാക്കാവുന്നതേയുള്ളു. എന്നാൽ ഈ അന്വേഷണം എത്രമാത്രം അഗാധവും ഗൌരവാന്വിതവുമാണെന്നോ, കുറെപ്പേർ ഈ വിജ്ഞാനഭണ്ഡാഗാരത്തെ എന്തുമാത്രം ചൂഷണം ചെയ്യുന്നുണ്ടെന്നോ, നിർണ്ണയിക്കുക പ്രയാസമാണു്. അതുകൊണ്ടു്, നമ്മുടെ പ്രാചീനവിജ്ഞാനത്തിൻെറ കാതലായ ഭാഗങ്ങളെ ശരിയായ വിധത്തിൽ വിശദീകരിക്കാൻ കഴിവും ആത്മാർത്ഥതയുമുള്ള പണ്ഡിതന്മാരും സന്ന്യാസിമാരും കൂടുതൽ ആവശ്യമായിരിക്കുന്നു.

ഭാരതീയരായ നാം മററുള്ളവരുടെ ഭൌതികതയെ ഭർത്സിക്കാനും ആദ്ധ്യാത്മികത നമുക്കായി അവകാശപ്പെടാനും അമിതവാസന കാട്ടാറുണ്ടു്. ഭൌതികതയിലും ആർത്തിയോടെ പിടിച്ചെടുക്കലിലും നമ്മുടെ രാജ്യത്തുള്ളവർ മററുള്ളവരേക്കാൾ ഒട്ടും പിന്നോക്കമല്ലെന്നുള്ളതാണു വസ്തുത; മാത്രമല്ല, മുൻകാലത്തെ വാട്ടം തീർക്കാൻ, രാഷ്ട്രത്തിൻെറ സ്വാതന്ത്ര്യവും ഭൌതികാഭിവൃദ്ധിയും നല്കുന്ന നവീനസന്ദർഭങ്ങൾ ഹേതുവായി, കുറേപ്പേർ ഇക്കാര്യത്തിൽ ഏതു വിദേശീയരെയും വെല്ലുന്നുണ്ടെന്നുതന്നെ പറയണം.

പാശ്ചാത്യരോടൊപ്പം ചമയാൻ സാങ്കേതികശാസ്ത്രവികസനവും അതിൻേറതായ സമ്മർദ്ദം ചെലുത്തുന്നുണ്ടു്. ആധുനികവിദ്യാഭ്യാസവും വാർത്താമാധ്യമങ്ങളും നമ്മുടെ ആളുകളിൽ വളരെപ്പേരെ യൂറോപ്പിലേയും അമേരിക്കയിലേയും ജീവിതനിലവാരങ്ങളിലേയ്ക്കു് ആകർഷിക്കുന്നുണ്ടു്. നാം നമ്മോടുതന്നെ (നമ്മുടെ പൈതൃകമായ ആദർശങ്ങളോടു്) കൂറുള്ളവരാണെങ്കിൽ, ഈ പോക്കിനു് എപ്പോൾ എവിടെവെച്ചു് വിരാമമിടണമെന്നു് അറിയേണ്ടതാണു്. ഭക്ഷണം, പാർപ്പിടം, വസ്ത്രം, ആരോഗ്യം, വിദ്യാഭ്യാസം, സംസ്കാരം എന്നീ കാര്യങ്ങളിൽ അത്യാവശ്യമായവ പ്രദാനം ചെയ്യാനായി സാങ്കേതികവിദ്യ ഉപയോഗപ്പെടുത്താം; എന്നാൽ പുതിയ ആവശ്യങ്ങൾ സൃഷ്ടിക്കാനോ സാധനസാമഗ്രികളുടെ വർദ്ധനവിനെ പ്രോത്സാഹിപ്പിക്കാനോ അതിനെ അനുവദിച്ചുകൂടാ. ഇങ്ങനെ സമ്പാദിച്ചുകൂട്ടുന്ന വസ്തുക്കളും സാധനസാമഗ്രി

കളമാകട്ടെ, അല്പസമയത്തേയ്ക്ക് ഒരു രസമരു ളുന്നു; പക്ഷേ, താമസംവിനാ അവ, നമ്മുടെ സ്വാഭാവികമായ പ്രത്യുൽപന്നമതിത്വവും ആന്ത രികമായ കരുത്തും വദ്ധിപ്പിക്കുന്നതിനുപകരം, യന്ത്രങ്ങളേയും പരസഹായത്തേയും മററു വി നോദങ്ങളേയും പൂർവ്വാധികം ആശ്രയിക്കാൻ സംഗതിയാക്കുന്നവിധം നമ്മളിൽ അസംതൃ പ്തിയും അസ്വസ്ഥതയും വളത്തുകയായി.

നമ്മുടെ ജനതയെ വിരസമായ അടിമ പ്പണികളിൽനിന്നു വിമോചിപ്പിക്കുന്നതോ ടൊപ്പം, ജീവിതസാഫല്യാത്ഥം ഭാരതത്തിന് അതിന്റെ സ്വന്തമായ ഒരു രൂപശില്പം ആവി ഷ്കരിക്കാനാവുന്നില്ലെങ്കിൽ; മേധാപരമായ ഊജ്ജസ്വലത, വൈകാരികമായ ഉത്തരവാദി ത്വബോധം, സൌന്ദര്യാസ്വാദനപരമായ പ്രതി കരണാത്മകത എന്നിവയുടെ ഒരു സമഞ്ജസ സമ്മേളനം സ്വായത്തമായ രീതിയിൽ സാധ്യ മാക്കുന്നില്ലെങ്കിൽ; അതോടുകൂടി മനോഹാരി യായ വിധത്തിൽ സന്തുലിതവും അനന്തവിശാ ലവുമായ ഈ പ്രപഞ്ചത്തിൽ, നമ്മുടെ നിസ്സാ രതാബോധജന്യമായ വിനയഭാവത്തോടു ചേന്ന് അയത്നലബ്ധമായ ആനന്ദവും ഉൽകൃഷ്ട വിഷയങ്ങളിൽ അഭിമാനവും ഉണത്താനുള്ള കഴിവും കൈവരുത്തുന്നില്ലെങ്കിൽ – നമ്മുടെ സ്വാതന്ത്ര്യം അത്ര അഭികാമ്യമായിരിക്കയില്ല.

ഞാൻ രംഗനാഥാനന്ദസ്വാമികളെപ്പററി ഒന്നും പറയുകയുണ്ടായില്ല; കാരണം, അദ്ദേഹ ത്തെപ്പററിയോ അദ്ദേഹത്തിന്റെ വാഗ്വൈഭ വത്തെപ്പററിയോ, നമുക്കെല്ലാംവേണ്ടിമാത്രമല്ല ലോകത്തിന്റെ വിദൂരഭാഗങ്ങളിലുള്ളവക്കു വേണ്ടിയും അദ്ദേഹം ചെയ്തുപോരുന്ന സേവന കമ്മത്തെപ്പററിയോ അറിയാത്തവരായി ഇന്ത്യ യിൽ, പ്രത്യേകിച്ചും ഇതുപോലുള്ള ഒരു സദ സ്സിൽ, ആരെങ്കിലുമുണ്ടെന്നു ഞാൻ കരുതുന്നില്ല. താൻ അടുത്തുതന്നെ ഒരു വിദേശപര്യടനത്തിനു പുറപ്പെടുന്നുണ്ടെന്ന് അദ്ദേഹം ഇപ്പോഠംതന്നെ എന്നോടു പറയുകയുണ്ടായി. അദ്ദേഹം പോകു ന്നിടത്തെല്ലാം ഒരു നവീനബോധോദയം സം ജാതമാക്കുമെന്നും, ഏതൊരു മാനവികവും ആത്മീയവുമായ യഥാത്ഥമൂല്യങ്ങഠംക്കുവേണ്ടി യാണോ ഭാരതം നിലകൊള്ളേണ്ടതു് ആ മൂല്യ ങ്ങളിൽ അവിടെയൊക്കെ ഒരു നവീനതാല്പര്യം സൃഷ്ടിക്കുമെന്നും എനിക്കറിയാം. നാം, ഭാരതീ യർ, ആ മൂല്യങ്ങഠംക്കുവേണ്ടിയാണു നിലകൊ ള്ളുന്നതെന്നു പറയാൻ എനിക്കു ധൈര്യമില്ല; അതു് നാം എത്തിച്ചേരാൻ ശ്രമിക്കുന്ന ഒരാദശം മാത്രമാണിപ്പോഠം.

ഈ റിക്കാർഡുകഠം ആ രാജ്യവാസി കഠംക്കും മററനേകം നാടുകളിലുള്ളവക്കും ലഭ്യ മാകുമാറു് ഇവയുടെ പ്രകാശനം സ്വാമിജിയുടെ വേലയെ കൂടുതൽ ശക്തിപ്പെടുത്തുകയും സഹാ യിക്കുകയും ചെയ്യുമെന്നുള്ളതിനു സംശയമില്ല. സമയച്ചുരുക്കത്താൽ അദ്ദേഹത്തിനു ചെന്നെ ത്താൻ പററാത്തുള്ള അനേകം സ്ഥലങ്ങളിൽ ഇവ എത്തിച്ചേരുമെന്നും പ്രതീക്ഷിക്കാം. വളരെ സന്തോഷത്തോടെ ഞാൻ ഈ റിക്കാർഡുകഠം പ്രകാശനം ചെയ്തുകൊള്ളുന്നു.

[വിവത്തനം: സി. ജി. എൻ. പിള്ള]

---

# ശ്രീഭഗവാനുവാച

ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാടു്

അന്തർബഹിർലോകമിമം പ്രകാശ്യ
ഭക്തോത്തമാനാം രസനാഞ്ചലേഷു
രാജന്തി ദേവാലയദേഹളീസ്ഥാ
ഭദ്രപ്രദീപാ ഇവ നാമവണ്ണാഃ. 1

ദേവാലയങ്ങളിലെ ഉമ്മറത്തു കത്തുന്ന ഭദ്രദീപങ്ങഠം പോലെ, ഭക്തോത്തമന്മാരുടെ രസനാഗ്രങ്ങളിൽ മുഴങ്ങു ന്ന നാമാക്ഷരങ്ങഠം ഈ ലോകത്തിന്റെ അകവും പുറവും പ്രകാശിപ്പിച്ചുകൊണ്ടു ശോഭിയ്ക്കുന്നു.

പാപപ്രണാശം നരകാപനോദം
പുണ്യപ്രദം ഭുക്തിവിമുക്തിമൂലം
ജിഹ്വാമൃതം കണ്ണരസായനം ച
രാരാജതേ രാഘവനാമഗാനം. 2

രാഘവന്റെ തിരുനാമഗാനം, പാപം മുടിച്ചു നരക മൊഴിച്ചു പുണ്യം വളത്തി ഭുക്തിയും മുക്തിയുമേകി നാവി ലമൃതും കാതിൽ രസായനവും കോരിച്ചൊരിഞ്ഞുകൊണ്ടു വിരാജിയ്ക്കുന്നു.

ജേജേതി മായാൎണ്ണവകൎണ്ണധാരഃ,
കുത്രാപി കാശ്യാം മണികൎണ്ണികാദൌ
ഘട്ടേ മൃതാനാം മണികൎണ്ണപൂരോ
രാമേതി വിശേഷാത്തരവൎണ്ണപൂരഃ. 3

മായാസമുദ്രം കടത്തുന്ന കപ്പിത്താനായി, കാശിയിൽ മണികൎണ്ണിക തുടങ്ങിയ ഏതെങ്കിലും ഘട്ടത്തിൽ വെച്ചു മരിക്കുന്നവരുടെ മണികുണ്ഡലമായിരിക്കുന്ന രാമ എന്ന ലോകോത്തരമായ വൎണ്ണസമൂഹം സർവോത്കൎഷേണ വൎത്തിക്കുന്നു. രാമശബ്ദത്തിൽ അക്ഷരം രണ്ടേയുള്ള, വൎണ്ണം നാലുണ്ടു്. അതുകൊണ്ടാണു് 'വൎണ്ണപൂരഃ' എന്നു പ്രയോഗിച്ചിരിക്കുന്നതു്.

ജേജീയതേ നൎത്തിതനീലകണ്ഠോ,
നിർധൂതസംസാരനിദാഘതാപഃ
ശ്രേയോഽഭിവർഷോത്സവപൂൎവരംഗഃ
ശ്രീനാമസങ്കീൎത്തനമേഘനാദഃ. 4

നീലകണ്ഠനെ നൃത്തം വെപ്പിക്കുകയും സംസാരവേനലിന്റെ ചൂടകററുകയും ചെയ്തുകൊണ്ടു ശ്രേയോവർഷോത്സവത്തിന്റെ നാന്ദിയായി തിരുനാമസങ്കീൎത്തനമാകുന്ന ഇടിമുഴക്കം വിജയിക്കുന്നു.

നീലകണ്ഠഃ = ശിവഃ, ശിഖീ ച.

നിഷ്പാടയൻ മോഹഗജേന്ദ്രഗണ്ഡം
സന്നാദയൻ വേദശിരോവനാന്തം
ഉച്ചാടയൻ സാധുമൃഗൌഘഭീതി-
മുച്ചൈസ്തരം ഗർജതി നാമസിംഹഃ. 5

അജ്ഞാനമാകുന്ന മത്തേഭത്തിന്റെ മസ്തകം തച്ചു പൊളിച്ചുകൊണ്ടും, വേദാന്തവനത്തെ മാറെറാലിക്കൊള്ളിച്ചുകൊണ്ടും, സജ്ജനങ്ങളാകുന്ന മൃഗങ്ങളുടെ ഭയമകററിക്കൊണ്ടും നാമസിംഹം അത്യുച്ചത്തിൽ അലറുന്നു.

അരോചകാന്നാമനി നന്ദസൂനോർ-
മഹത്തരഃ കശ്ചന നാസ്തി രോഗഃ;
തമേവ ജാനീഹി നിരസ്തരോഗം
മുകുന്ദനാമാമൃതലമ്പടോ യഃ. 6

ഭഗവന്നാമത്തിലുള്ള അരോചകത്തെക്കാറം മേലെ ഒരു മഹാരോഗമില്ല. എവന്നാണോ ഈശ്വരനാമത്തിൽ കൊതിയുള്ളതു്, അവൻതന്നെയാണു് ആരോഗ്യവാനെന്നു മനസ്സിലാക്കിക്കോളൂ.

നാഭ്യസ്തവിദ്യോഽപി ഭവേത് സ വിദ്വാൻ
യോ നാമ കൃഷ്ണസ്യ ഗൃണാതി നിത്യം;
സ സ്യാദധീതാഖിലശാസ്ത്രജാലോഽ-
പ്യജ്ഞോ ഹരേർനാമ ന യോഽഭിധത്തേ. 7

ഭഗവാന്റെ നാമം എല്ലായ്പോഴും ജപിക്കുന്നവൻ വിദ്യകളഭ്യസിക്കാത്തവനായാലും വിദ്വാനാണു്. തന്തിരുവടിയുടെ നാമമുരുവിടാത്തവൻ സകലശാസ്ത്രങ്ങളും പഠിച്ചവനായാലും മൂൎഖനാണു്.

യശ്ശ്രീഹരേർഗായതി നാമ നിത്യം
ജാത്യാന്ത്യജോഽപി ദ്വിജ ഏവ സ സ്യാത്
യഃ കർഹിചിന്നാമ ഹരേർന വക്തി
ജാത്യാ ദ്വിജോഽപ്യന്ത്യജ ഏവ സ സ്യാത്.

ശ്രീഹരിയുടെ തിരുനാമമെപ്പോഴും പാടുന്നവൻ ജന്മംകൊണ്ടു ചണ്ഡാളനായാലും വാസ്തവത്തിൽ ബ്രാഹ്മണൻ തന്നെയാകുന്നു. ഒരിക്കലും അവിടുത്തെ നാമമുച്ചരിക്കാത്തവൻ ജാതികൊണ്ടു ബ്രാഹ്മണനായാൽപ്പോലും പരമാൎത്ഥത്തിൽ ചണ്ഡാലൻതന്നെയാകുന്നു.

കദാപി യോ വക്തി ന നാമ കാള്യാ-
സ്തമേവ മൎത്യം ഗണയന്തി മൂകം;
സകൃച്ച തന്നാമ ന യശ്ശൃണോതി
തമേവ മൎത്യം ബധിരം സ്മരന്തി. 9

ഭദ്രകാളിയുടെ തിരുനാമത്തെ ഒരിക്കലുമോതാത്ത മൎത്യനെയാണു മൂകനായി അഭിജ്ഞന്മാർ കണക്കാക്കുന്നതു്. തന്തിരുവടിയുടെ നാമത്തെ ഒരു കുറിയും കേറക്കാത്ത മനുഷ്യനെയാണു ബധിരനായി അവർ കരുതുന്നതു്.

അന്തേ ഫലം ദാസ്യതി കൃഷ്ണനാമശ്-
ശ്രദ്ധാവിഹീനോഽപി ജപംസ്തഥാപി
സദ്യഃ ഫലാസ്വാദനലോലചിത്ത-
സ്സങ്കീൎത്തയേത്തത് പരയൈവ ഭക്ത്യാ. 10

ശ്രദ്ധയോടുകൂടാത്ത ഭഗവന്നാമജപവും ഒടുവിൽ ഫലം നൽകും. എന്നിരിക്കിലും ഉടൻ ഫലമനുഭവിക്കുണമെന്നു മോഹിക്കുന്നവൻ അതിഭക്തിയോടുകൂടിത്തന്നെ തിരുനാമം കീൎത്തിക്കട്ടെ !

മാഹാത്മ്യബുദ്ധ്യാ പരയാ ച ഭക്ത്യാ
സങ്കീൎത്യമാനം ഹരിനാമധേയം
താഭ്യാം വിനാ ജല്പിതനാമധേയാ-
ല്ലക്ഷാതിരിക്തം ഫലമാതനോതി. 11

മാഹാത്മ്യജ്ഞാനത്തോടും മഹാഭക്തിയോടും കൂടി കീൎത്തിക്കുന്ന ഭഗവന്നാമം, അതു രണ്ടുമില്ലാതെ പിറുപിറുക്കുന്ന നാമത്തെക്കാറം, ലക്ഷമധികം ഫലത്തെ ഉളവാക്കും.

നാമൈവ യച്ഛേന്നിഖിലം പുമൎത്ഥം
നാസ്ത്യത്ര കശ്ചിദ്വിശയസ്തഥാപി
നാമപ്രസൂനസ്യ തദൎത്ഥഭൂതം
ബ്രഹ്മൈവ സാക്ഷാത്ഫലമിത്യവേഹി.

നാമംതന്നെ സകല പുരുഷാൎത്ഥത്തെയുമേകും. ഇക്കാൎയ്യത്തിൽ യാതൊരു സംശയവുമില്ല. എങ്കിലും നാമപുഷ്പത്തിന്റെ പരമഫലം അതിന്റെ അൎത്ഥമായ ബ്രഹ്മമാണെന്നു ധരിച്ചോളൂ.

മായാത്മകം രേതി വദന്തി ശബ്ദം
ബ്രഹ്മാത്മകം മേതി ച വര്‍ണ്ണമാഹുഃ
ബ്രഹ്മൈവ മന്ത്രേ പ്രഥമം പ്രധാനം
ചേത്യാശയേനൈവ മരേത്യഭാണീത്. 13

രാ എന്ന ശബ്ദത്തിനു മായ എന്നാണർത്ഥമെന്നു പറയുന്നു. മ എന്ന അക്ഷരത്തിനു ബ്രഹ്മമെന്നാണർത്ഥമെന്നും ചൊല്ലുന്നു. മന്ത്രത്തിൽ ബ്രഹ്മംതന്നെയാണു് പ്രഥമവും പ്രധാനവുമെന്ന അഭിപ്രായത്താൽത്തന്നെയാണു് മരാ എന്നു ജപിച്ചതു്.

ഭക്താളയോ നാമസുമേഭ്യ ഏവ
സാക്ഷാദ്വിലേഢും പ്രഭവന്തി മാധ്വീം;
ജ്ഞാനിദ്വിജാസ്തു പ്രതിപാലയന്തി
യാവത് ഫലോത്പത്തിമതത്പ്രവീണാഃ.

ഭക്തഭൃംഗങ്ങൾ നാമപുഷ്പങ്ങളിൽനിന്നു നേരിട്ടു തന്നെ തേൻ നക്കാൻ ത്രാണിയുള്ളവയാകുന്നു. അതിനു ശേഷിയില്ലാത്ത ജ്ഞാനിപ്പറവകളേ കായയുണ്ടാവും വരെ കാത്തിരിയ്ക്കാറുള്ളു.

ലക്ഷ്മീപതേർനാമസരോരുഹസ്യ
മുഖ്യം ഫലം പ്രേമമരന്ദ ഏവ
സ്യാത് സർവ്വഥാ ഭക്തമധുവ്രതാനാം
ന ജ്ഞാനിവീനാമിവ മോക്ഷബീജം. 15

ഭഗവാന്റെ നാമാരവിന്ദത്തിന്റെ മുഖ്യഫലം ഭക്തഭൃംഗങ്ങൾക്കു സർവ്വഥാ പ്രേമമകരന്ദംതന്നെയായിരിയ്ക്കും; അല്ലാതെ ജ്ഞാനിഖഗങ്ങൾക്കെന്നപോലെ മോക്ഷക്കുരുവായിരിയ്ക്കയില്ല. (ജ്ഞാനിവീനാം – ജ്ഞാനിപക്ഷിണാം.)

ഭക്താത്മനാം നാമസുമാത്ത്ഭുതം
ബ്രഹ്മാശുലഭ്യോ മകരന്ദ ഏവ
സ്യാജ്ജ്ഞാനഭാജാം തു തദർത്ഥഭൂതം
ബ്രഹ്മാവസാനേ സുലഭം ഫലം സ്യാത്.

ഭക്തന്മാർക്കു തിരുനാമപുഷ്പത്തിന്റെ പൊരുളായ ബ്രഹ്മം അപ്പോൾ കിട്ടുന്ന തേൻതന്നെയാണു്. ജ്ഞാനികൾക്കാകട്ടെ നാമത്തിന്റെ അർത്ഥമായ ബ്രഹ്മം അവസാനത്തിൽ കൈവരുന്ന ഫലമാകുന്നു.

കർപ്പൂരനീരേണ സുധാരസേന
മാധ്വ്യാ ച നേത്രേ ശ്രവണൌ സിരാശ്ച
ആഭാതി ഭക്തസ്യ നിഷിഞ്ചതീവ
നാമധ്വനിഃ കീർത്തനസത്രഗസ്യ. 17

സങ്കീർത്തനയജ്ഞത്തിൽ പങ്കുകൊള്ളുന്ന ഭക്തനു നാമഘോഷം, കർപ്പൂരച്ചാറുകൊണ്ടു മിഴികളേയും അമൃതരസംകൊണ്ടു ചെവികളേയും തേനുകൊണ്ടു നാഡികളേയും ധാരയിട്ടു നനയ്ക്കുന്നമാതിരി തോന്നാറുണ്ടു്.

കൃണോത്യഘം ശോധയതേഽന്തരംഗം
വ്യനക്തി ബുദ്ധേസ്സദസദ്വിവേകം
ദദാതി ഭക്തിം വിരതിം വിമുക്തിം
കരോതി കിം കിം ന മുകുന്ദനാമ? 18

പാപം നശിപ്പിയ്ക്കുന്നു, ഹൃദയം ശുദ്ധമാക്കുന്നു, ബുദ്ധിയുടെ സദസദ്വിവേകം തെളിയിയ്ക്കുന്നു, ഭക്തിയും വിരക്തിയും മുക്തിയുമേകുന്നു – ഭഗവന്നാമം എന്തൊക്കെ ചെയ്യുന്നില്ല?

നാരായണേത്യേവ ശുഭാക്ഷരാണി
ചത്വാരി ധൃത്വാ ഹരിപാർഷദാനാം
ചത്വാരി രൂപാണി യമാദരക്ഷൻ
കാരുണ്യതോഽജാമിളമന്തകാലേ. 19

നാരായണ എന്ന നാലു ശുഭാക്ഷരങ്ങൾതന്നെയാണു് വിഷ്ണുപാർഷദന്മാരുടെ നാലു രൂപങ്ങൾ ധരിച്ചു് അജാമിളനെ അവസാനകാലത്തു കാരുണ്യത്താൽ യമനിൽനിന്നും രക്ഷിച്ചതു്.

നാമാനി വിഷ്ണോസ്സുലഭാനി സന്തി,
ജിഹ്വാ ച ലബ്ധാ വ്യവഹാരദക്ഷാ;
തദ്ഗാനഹീനാ നരകേ തഥാപി
മർത്ത്യാഃ പതന്തീതി വിചിത്രമേതത്. 20

ഭഗവാന്റെ തിരുനാമങ്ങൾ സുലഭങ്ങളായിട്ടുണ്ടു്. സംസാരിയ്ക്കാൻ ശക്തിയുള്ള നാവും കിട്ടീട്ടുണ്ടു്. എന്നിട്ടും നാമം പാടാതെ മനുഷ്യർ നരകത്തിൽച്ചെന്നു വീഴുന്നതു് ആശ്ചര്യമായിരിയ്ക്കുന്നു.

(370വരെയുള്ള ശ്ലോകങ്ങൾ മുമ്പു പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു്. 371മുതൽ 390വരെയുള്ള ശ്ലോകങ്ങളാണിതിലുള്ളതു്.)

---

താരുണ്യം തിരതല്ലിടുന്ന സമയത്തീശന്റെ പാദത്തെ നാ-
മാരാധിച്ചിടുവാൻ തുടങ്ങണ, മതേ സത്തുക്കൾതൻ ലക്ഷണം;
സർവ്വാംഗത്തിനുമിന്ദ്രിയത്തിനുമസുക്കൾക്കും മനക്കാമ്പിനും
ക്ഷീണം തട്ടിയശേഷമെന്തു ഭഗവത്പാദാരവിന്ദാർച്ചനം?

# ഈശ്വരകൃപ

## ബുധാനന്ദസ്വാമികൾ

അദ്ധ്യാത്മജീവിതത്തിലെ ഏററവും നിഗൂഢമായ പ്രതിഭാസങ്ങളിലൊന്നിനെപ്പററി, അതായതു് ഈശ്വരകൃപയെപററി, പ്രതിപാദിക്കാനാണു് ഈ ഉപന്യാസത്തിലുദ്ദേശിക്കുന്നതു്. ഈശ്വരപ്രേമം*ഭക്തൻെറ ഭാഗത്തുനിന്നപ്രായോഗികമതമാകുമെങ്കിൽ,ഈശ്വരകൃപ ഈശ്വരൻെറ ഭാഗത്തുനിന്നുള്ള പ്രായോഗികമതമത്രേ. ഇവ തമ്മിൽ ഉററ ബന്ധവുമാണുള്ളതു്–എന്തെന്നാൽ ഈശ്വരകൃപയുടെ അഭാവത്തിൽ ഈശ്വരപ്രേമം (ഭക്തി) പുഷ്ടിപ്പെടുകയില്ല.

'ഒരു ദിവസം ഒരു ശിഷ്യൻ ജയരാമവാടിയിൽവെച്ചു് മാതൃദേവിയോടു ചോദിച്ചു: ''അമ്മേ, ഒരുവനെങ്ങനെ ഈശ്വരസാക്ഷാത് കാരം നേടാം? പൂജ, ജപം, ധ്യാനം ഇവ പ്രയോജനപ്പെടുമോ?''

അമ്മ: ഇവയൊന്നും പ്രയോജനപ്പെടുകയില്ല.

ശിഷ്യൻ: എങ്കിൽപിന്നെ ഒരുവന്നെങ്ങനെ ഈശ്വരദർശനം സിദ്ധിക്കും?

അമ്മ: അദ്ദേഹത്തിൻെറ കൃപകൊണ്ടുമാത്രമാണതു സാധിക്കുന്നതു്. എന്നാൽ ഒരുവൻ ജപവും ധ്യാനവും ശീലിക്കണം. അവ മനോമാലിന്യങ്ങളെ അകററും. ഒരുവൻ പൂജ മുതലായ ആദ്ധ്യാത്മികസാധനകൾ അനുഷ്ഠിക്കണം. ഒരു പുഷ്പം കയ്യിലെടുക്കുന്നവനു് അതിൻെറ സൌരഭ്യം കിട്ടുന്നതുപോലെ, അതല്ലെങ്കിൽ ചന്ദനം അരയ്ക്കുന്നവനു് അതിൻെറ സുഗന്ധം അനുഭവപ്പെടുന്നതുപോലെ, നിരന്തര ഈശ്വരസ്മരണയാൽ ഒരുവനു് ആത്മീയമായ ഉണർവ്വുണ്ടാകും. എന്നാൽ, സമ്പൂർണ്ണം നിസ്പൃഹനാകാമെങ്കിൽ, നിങ്ങൾക്കിപ്പോൾത്തന്നെ ഈശ്വരനെ സാക്ഷാത്കരിക്കാം? പക്ഷെ ഈശ്വരകാരുണ്യമില്ലാതെ നിങ്ങൾക്കു നിസ്പൃഹനാകാൻ സാധ്യമല്ല.

എന്താണീ ഈശ്വരകൃപ? ശരിയായി പറഞ്ഞാൽ, ഈശ്വരൻെറ ഒരവതാരത്തിനു മാത്രമേ 'ഇന്ന വിധമാണു് ഈശ്വരകൃപ' എന്നു ഖണ്ഡിതമായി പറയാൻ കഴിയൂ. സിദ്ധപുരുഷന്മാർക്കു് സ്വന്ത അനുഭവങ്ങളെ മുൻനിർത്തി അസന്ദിഗ്ദ്ധമായി കൃപയെ വ്യാഖ്യാനിക്കാനാവും. മററുള്ളവർക്കു്, ഈശ്വരപുരുഷന്മാരുടേയും സിദ്ധാത്മാക്കളുടേയും പ്രബോധനങ്ങളെ ആസ്പദമാക്കി, അതിൻെറ സ്വഭാവത്തെക്കുറിച്ചു് ഊഹാപോഹങ്ങൾ നടത്താനേ സാധിക്കൂ. കൃപ തികച്ചും കാര്യകാരണനിയമത്തിനതീതമായ ഒരു പ്രതിഭാസമാകയാൽ അതു് ഇന്ന വിധമായിരിക്കണമെന്നോ ഇന്നവിധമായിരുന്നുകൂടെന്നോ പറയുക സാധാരണമനുഷ്യൻെറ കഴിവിനപ്പുറമത്രേ. ഈശ്വരനായി ഒരു പെരുമാററച്ചട്ടമേർപ്പെടുത്തുവാൻ നമുക്കു നിവൃത്തിയില്ല. കൃപ തികച്ചും ഈശ്വരൻെറ തന്നിഷ്ടത്തിലും വിശേഷാധികാരത്തിലുംപെടുന്ന കാര്യവുമാണു്. അതിനാൽ ഈശ്വരകൃപയുടെ നിഗൂഢരഹസ്യങ്ങൾ ഗ്രഹിക്കുവാൻ യുക്തിചിന്താധീനമായ നമ്മുടെ ധിഷണ ഉപയോഗപ്പെടുന്നില്ല.

ഭഗവാൻ കൃഷ്ണൻ, ഈശ്വരാവതാരമെന്ന നിലയ്ക്കുതന്നെ, ഗീതയിൽ രണ്ടു ഭാഗത്തെങ്കിലും ഈശ്വരകൃപയെപ്പററി സ്പഷ്ടമായ പ്രസ്താവനകൾ ചെയ്തിട്ടുണ്ടു്. ഈ വിഷയത്തിൽ ഈശ്വരൻെറതന്നെ വാക്കുകളേക്കാൾ ആധികാരികമോ പ്രാമാണികമോ ആയ പ്രസ്താവന വേറെയുണ്ടാവാൻ തരമില്ലെന്നാണല്ലോ നമ്മുടെ വിശ്വാസം. ഭഗവാൻ പറയുന്നു:

ഭക്ത്യാ മാമഭിജാനാതി
യാവാൻ യശ്ചാസ്മി തത്ത്വതഃ
തതോ മാം തത്ത്വതോ ജ്ഞാത്വാ
വിശതേ തദനന്തരം.
സർവകർമ്മാണ്യപി സദാ
കുർവ്വാണോ മദ്വ്യപാശ്രയഃ
മത്പ്രസാദാദവാപ്നോതി
ശാശ്വതം പദമവ്യയം.(ഗീത XVIII. 55, 56)

[അവൻ ആ ഭക്തികൊണ്ടു് ഔപാധികമായ എൻെറ പർപ്പം സച്ചിദാനന്ദഘനമായ

* ഈശ്വരപ്രേമത്തെപ്പററിയുള്ള ലേഖനം ജൂലായ് ലക്കത്തിൽ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു്.

സ്വരൂപവും നേരിട്ടറിയുന്നു; അങ്ങനെ എന്നെ താത്ത്വികമായി അറിഞ്ഞതിനുശേഷം കാലപ്രതീക്ഷയില്ലാതെ എന്നെ പ്രാപിക്കുന്നു.

വിഹിതമെന്നും നിഷിദ്ധമെന്നുമുള്ള ഭേദത്തെ വകവയ്ക്കാതെ എന്നെ ശരണം പ്രാപിച്ച് സദാ കർമ്മം ചെയ്തുകൊണ്ടിരിക്കുന്നവൻ എന്റെ പ്രസാദംകൊണ്ട് പരയായ ഭക്തിവഴിക്ക് നിത്യവും നാശരഹിതവുമായ സ്ഥാനത്തെ പ്രാപിക്കുന്നു.]

മച്ചിത്തഃ സർവ്വദുർഗ്ഗാണി
മത്പ്രസാദാത് തരിഷ്യസി
അഥ ചേത് ത്വമഹംകാരാത്
ന ശ്രോഷ്യസി വിനങ്ക്ഷ്യസി. (XVIII. 58)

[അങ്ങനെ എന്നെ സ്മരിച്ചുകൊണ്ടിരുന്നാൽ എന്റെ അനുഗ്രഹംകൊണ്ട് എല്ലാ പ്രതിബന്ധങ്ങളേയും തരണം ചെയ്യാൻ നിനക്കു സാധിക്കും. മറിച്ച്, 'ഞാൻ പണ്ഡിതനാണെ'ന്നും മററുമുള്ള അഹങ്കാരം ഹേതുവായി, പറഞ്ഞതിനെ ചെവിക്കൊള്ളാൻ ഭാവമില്ലെങ്കിൽ നീ നശിച്ചുപോകും.]

ഭഗവത്പ്രസാദത്തിന് അഥവാ കൃപയ്ക്ക് എന്തെങ്കിലുമൊരു ഉപാധിയുണ്ടെന്നു ഭഗവാൻ പറയുന്നില്ലെന്നുള്ളത് ശ്രദ്ധേയമാണ്. എന്നാൽ സാധാരണയായി അതിനെ ആകർഷിക്കാറുള്ള ചില അവസ്ഥാവിശേഷങ്ങളെ അദ്ദേഹം സൂചിപ്പിക്കുന്നുണ്ട്. നമുക്ക് അത്രമാത്രമേ വേണ്ടൂ. ഒന്നാമത്: ഒരുവൻ ഈശ്വരനെ സ്നേഹിക്കുകയും അദ്ദേഹത്തെ ശരണം പ്രാപിക്കയും (സ്നേഹം യഥാർത്ഥമെങ്കിൽ ഇതിനു പ്രയാസമുണ്ടാവില്ല) ചെയ്യുമ്പോൾ അയാളിലേയ്ക്കു കൃപാപ്രവാഹമുണ്ടാകുന്നു. രണ്ടാമത്: ഭക്തന്റെ ഹൃദയം ഈശ്വരനിൽ ഉറച്ചിരിക്കയും ഈശ്വരീയശാസനങ്ങളെ അവഗണിക്കയെന്ന ആത്മവിനാശകാരിയായ മാർഗ്ഗത്തെ അയാൾ പിന്തുടരാതിരിക്കയും ചെയ്യുമ്പോൾ അയാൾ കൃപയ്ക്കു പാത്രമാകുന്നു. ആ കൃപമൂലം അയാൾ എല്ലാ പ്രതിബന്ധങ്ങളേയും അതിക്രമിക്കയും ചെയ്യുന്നു.

ഈ പ്രബോധനങ്ങളിൽനിന്ന് ഒരു ലളിതമായ അനുമാനം സാധ്യമാണ്. ഭഗവാൻ ഇങ്ങനെ അരുളിച്ചെയ്യുന്നതായി തോന്നുന്നു: നീ എന്നെ അചഞ്ചലമായി സ്നേഹിക്കുന്നുവെങ്കിൽ എന്റെ കൃപയ്ക്കു നീ പാത്രമാകും. ഈ സ്നേഹം പരിശുദ്ധമായിരിക്കണമെന്നുള്ളത് ഇവിടെ വ്യക്തമായി സംസിദ്ധമാകുന്ന മറെറാരു കാര്യമാണ്. അതായത്, ഈശ്വരന്റെ പലചരക്കുകടയിലേയ്ക്കു — 'ജീവിതത്തിലെ നല്ല വസ്തുക്കൾ' എന്ന് അഴകാന്ന ഭാഷയിൽ പലപ്പോഴും പറയാറുള്ള ആ ആസ്വാദ്യവസ്തുക്കളുടെ കലവറയിലേയ്ക്കു – കടന്നു ചെല്ലാനുള്ള ഒരു തന്ത്രമാവരുത് നിങ്ങളുടെ സ്നേഹം. ഈശ്വരപ്രേമം അതല്ലേ, അല്ല. ലോകവിസ്മൃതന്മാരാൽ കാഴ്ചവെയ്ക്കപ്പെടുന്ന, ലോകവിസ്മരണാത്മകമായ പ്രേമമായിരിക്കണമതു്. അങ്ങനെയാവുമ്പോൾ അവിടെ കൃപാവൃഷ്ടി പ്രതീക്ഷിക്കാം.

ഗീതയിൽ മറെറാരിടത്തു ഭഗവാൻ അങ്ങനെയുള്ള ഒരസന്ദിഗ്ദ്ധപ്രസ്താവന ചെയ്യുന്നു:

സമോഽഹം സർവ്വഭൂതേഷു
നമേ ദ്വേഷ്യോഽസ്തി ന പ്രിയഃ
യേ ഭജന്തി തു മാം ഭക്ത്യാ
മയി തേ തേഷു ചാപ്യഹം. (IX. 29)

[സർവ്വപ്രാണികളോടും എനിക്കു സമഭാവനയാണുള്ളത്. എനിക്ക് ആരോടും, ദ്വേഷമോ പ്രിയമോ ഇല്ല. എന്നാൽ ഭക്തിയോടുകൂടി എന്നെ ഭജിക്കുന്നവരെ സംബന്ധിച്ച്, അവർ എന്നിലും ഞാൻ അവരിലും വസിക്കുന്നു.] 'ഞാൻ അവരിലും വസിക്കുന്നു' എന്നു ഭഗവാൻ പറയുമ്പോൾ, അവിടെ ഭഗവദനുഗ്രഹമുണ്ടെന്നു സിദ്ധം. ഈ അനുഗ്രഹത്തെ, ഭഗവാനോടൊപ്പം ആകർഷിച്ചതെന്താണെന്നു നാം അന്വേഷിക്കുമ്പോൾ, 'ഭക്തിയോടുകൂടി എന്നെ ഭജിക്കുന്നവർ' എന്ന വാക്കുകളിലൂടെ ഭഗവാൻതന്നെ അതു വ്യക്തമാക്കിയിരിക്കുന്നു ഇതിൽനിന്ന് ഇത്രമാത്രംകൂടി കൃപയെ സംബന്ധിച്ച് നമുക്കനുമാനിക്കാം: ഈശ്വരനെ ഭക്തിപൂർവ്വം ആരാധിക്കുന്ന ഒരുവൻ അതിനു സദാ പാത്രമാകാനിടയുണ്ട്.

ഈശ്വരന്റെ കേവലേച്ഛയോ പ്രത്യേകാധികാരമോ മൂലമല്ലാതെ ഭക്തന്റെ ജീവിതത്തിലെ ഏതെങ്കിലും അനുകൂലസ്ഥിതിവിശേഷങ്ങളോ പ്രശസ്തകർമ്മങ്ങളോ മുഖേന കൃപ അഭിവ്യക്തമാകുന്ന ഉദാഹരണങ്ങളിനിയുമില്ലേ ? ഭഗവാൻ കൃഷ്ണൻ ഇത്തരത്തിലുള്ള ഏതാനും സ്ഥിതിവിശേഷങ്ങളെക്കുറിച്ചുകൂടി ഗീതയിൽ പ്രതിപാദിക്കുന്നു. ഉദാഹരണത്തിന്, അദ്ദേഹ

ത്തിൻെറ അത്യാശ്ചര്യകരമായ ഒരു സ്വപ്രസ്താവനിഷേധം തന്നെയുണ്ട്. മുകളിൽ പ്രസ്താവിച്ചതുപോലെ, 'എനിക്ക് ആരോടും ദ്വേഷമോ പ്രിയമോ ഇല്ല.' എന്ന് നേരെനിന്ന വ്യക്തമായി പറഞ്ഞിട്ട്, 'അത്തരമൊരുവൻ എനിക്ക പ്രിയപ്പെട്ടവനാകുന്നു ' എന്നിങ്ങനെ പന്ത്രണ്ടാമധ്യായത്തിലെ എട്ടു പദ്യങ്ങളിലൂടെ ആവേശപൂർവ്വം ആവർത്തിക്കയാണ് അദ്ദേഹം ചെയ്തിട്ടുള്ളത്. അത്രമാത്രവുമല്ല, പ്രസ്തുത അദ്ധ്യായത്തിലെ അവസാനപദ്യത്തിൽ 'അത്തരം ഭക്തന്മാർ എനിക്ക് അത്യധികം പ്രിയപ്പെട്ടവരാകുന്നു' എന്നു പ്രസ്താവിക്കുന്നതോടെ, ഭഗവാൻ ഭക്തവാത്സല്യഭാരത്താൽ തളർന്നു വീഴുന്നോ എന്നു തോന്നിപ്പോകുന്നു! ഇതു കേൾക്കാൻ വളരെ ഇമ്പമുള്ള കാര്യമാണ്, അല്ലേ? — ഈശ്വരൻെറ ആ പരമോച്ചമായ ഉദാസീനഭാവത്തിൽനിന്ന് അത്യഗാധവാത്സല്യമസൃണമായ താല്പര്യാതിരേകത്തിലേക്കുള്ള ഈ അവരോഹണം. പക്ഷേ, നമുക്കിവിടെ ശ്രദ്ധേയമായ വസ്തുത, 'അവൻ എനിക്ക പ്രിയപ്പെട്ടവനാകുന്നു' എന്നു ഭഗവാൻ പറയുമ്പോൾ, അതിൽ കൃപയുടെ കാര്യവും അന്തർഭവിക്കുന്നു എന്നുള്ളതാണ് — അദ്ദേഹത്തിൻെറ പ്രിയവും കൃപയും പരസ്പരം ബന്ധപ്പെട്ടിരിക്കയാൽ. കൃപയുടെ സ്വരൂപവും അതിൻെറ ഗതിവിഗതികളും മനസ്സിലാക്കാൻ ഈ ഗീതാപദ്യങ്ങൾ നാം ശ്രദ്ധിച്ചുപഠിക്കേണ്ടിയിരിക്കുന്നു. എന്തെന്നാൽ ജീവിതത്തിൽ ഈ ഗുണങ്ങൾ പരിപോഷിപ്പിക്കാൻ കഴിഞ്ഞാൽ, നമ്മെ തൻെറ വാത്സല്യഭാജനങ്ങളായി കരുതാൻ ഭഗവാൻ പ്രതിജ്ഞാബദ്ധനാണ്. ആയതു് നമുക്ക വേണ്ടുന്നത്ര ഭഗവദനുഗ്രഹത്തിനു നിദാനവുമാകും.

തനിക്ക പ്രിയപ്പെട്ടവരായി ഭഗവാൻ ഗണിക്കുന്നതാരെയൊക്കെയെന്നു നോക്കാം.

അദ്വേഷ്ടാ സർവ്വഭൂതാനാം മൈത്രഃ കരുണ ഏവ ച
നിർമ്മമോ നിരഹങ്കാരഃ സമദുഃഖസുഖഃ ക്ഷമീ
സന്തുഷ്ടഃ സതതം യോഗീ യതാത്മാ ദൃഢനിശ്ചയഃ
മയ്യർപ്പിതമനോബുദ്ധിർയോ മദ്ഭക്തഃ സ മേ പ്രിയഃ.

യസ്മാന്നോദ്വിജതേ ലോകോ
ലോകാന്നോദ്വിജതേ ച യഃ
ഹർഷാമർഷഭയോദ്വേഗൈർ–
മ്മുക്തോ യഃ സ ച മേ പ്രിയഃ.
അനപേക്ഷഃ ശുചിർദക്ഷ
ഉദാസീനോ ഗതവ്യഥഃ
സർവ്വാരംഭപരിത്യാഗീ
യോ മദ്ഭക്തഃ സ മേ പ്രിയഃ.
യോ ന ഹൃഷ്യതി ന ദ്വേഷ്ടി
ന ശോചതി ന കാംക്ഷതി
ശുഭാശുഭപരിത്യാഗീ
ഭക്തിമാൻ യഃ സ മേ പ്രിയഃ.

സമഃ ശത്രൌ ച മിത്രേ ച തഥാ മാനാപമാനയോഃ
ശീതോഷ്ണസുഖദുഃഖേഷു സമഃ സംഗവിവർജ്ജിതഃ
തുല്യനിന്ദാസ്തുതിർമൌനീ സന്തുഷ്ടോ യേന കേനചിത്
അനികേതഃ സ്ഥിരമതിർഭക്തിമാൻ മേ പ്രിയോ നരഃ.

(ഗീത. XII. 13. 19.)

[യാതൊരു പ്രാണിയേയും ദ്വേഷിക്കാത്തവനും എല്ലാ ജീവികളിലും സ്നേഹവും കാരുണ്യവും ചൊരിയുന്നവനും 'ഞാനെ'ന്നും 'എൻേറതെ'ന്നുമുള്ള ഭാവത്തിൽനിന്നു വിമുക്തനും സുഖദുഃഖങ്ങളിൽ സമചിത്തനും ക്ഷമാശീലനും നിത്യസന്തുഷ്ടനും തത്ത്വചിന്താനിഷ്ഠനും ആത്മസംയമം കൈവന്നവനും തത്ത്വബോധം നന്നായുറച്ചവനും മനോബുദ്ധികളെ (അവയുടെ വ്യാപാരങ്ങളെ) എന്നിൽ സമർപ്പിച്ചവനുമായ എൻെറ ഭക്തൻ എനിക്ക പ്രിയപ്പെട്ടവനാകുന്നു. ഏതൊരുവനിൽനിന്നു ലോകത്തിനു പീഡയുണ്ടാകുന്നില്ലയോ ഏതൊരുവനെ പീഡിപ്പിക്കാൻ ലോകത്തിനും കഴിവില്ലയോ ഏതൊരുവൻ സന്തോഷം അമർഷം ഭയം ഉൽക്കണ്ഠ എന്നീ മനഃക്ഷോഭങ്ങളിൽനിന്നു വിമുക്തനായി വർത്തിക്കുന്നുവോ അങ്ങനെയുള്ള ആ ഭക്തൻ എനിക്ക പ്രിയപ്പെട്ടവനാകുന്നു. ഒന്നിനുവേണ്ടിയും ആരോടും അപേക്ഷിക്കാത്തവനും ബാഹ്യാഭ്യന്തരശൌചങ്ങൾ പാലിക്കുന്നവനും തത്ത്വഗ്രഹണസമർത്ഥനും ബാഹ്യസംഭവങ്ങളിൽ ഉദാസീനനും മനോവ്യഥകൾക്കതീതനും (സ്വാർത്ഥപരമായ) എല്ലാ ഉദ്യമങ്ങളും പരിത്യജിച്ചവനും ആയ ഭക്തൻ എനിക്ക പ്രിയപ്പെട്ടവനാകുന്നു. ഒരിക്കലും അതിരററു ആഹ്ലാദിക്കയോ, ദ്വേഷിക്കയോ ദുഃഖിക്കയോ, (എന്തിനെയെങ്കിലും) ആഗ്രഹിക്കയോ ചെയ്യാത്തവനും ശുഭാശുഭങ്ങൾ രണ്ടിനേയും ഉപേക്ഷിച്ചവനുമായ ഭക്തൻ എനിക്ക പ്രിയപ്പെട്ടവനാകുന്നു. ശത്രുമിത്രഭേദചിന്തയില്ലാത്തവനും ബഹുമാനവും അവമാനവും തുല്യമായി കരുതുന്നവനും ശീതം ഉഷ്ണം സുഖം ഇത്യാദി ദ്വന്ദ്വങ്ങളെ സമഭാവേന സ്വീകരിക്കുന്നവനും ആസക്തി വെടിഞ്ഞവനും നിന്ദാസ്തുതി

കരം രണ്ടിലും ഭാവഭേദമില്ലാതെ വർത്തിക്കുന്നവനും വാഗിന്ദ്രിയത്തെ സംയമനം ചെയ്യുവനും ലബ്ധമായതിൽ സന്തുഷ്ടചിത്തനും സ്വന്തമായ വാസസ്ഥാനമില്ലാത്തവനും ഉറച്ച ബുദ്ധിയോടു കൂടിയവനും ആയ ഭക്തൻ എനിക്കു പ്രിയപ്പെട്ടവനാകുന്നു.

അവസാനമായി, തനിക്കു് അത്യധികം പ്രിയപ്പെട്ടവരെപ്പററിയും ഭഗവാനരുളുന്നു:

യേ തു ധർമ്മ്യാമൃതമിദം യഥോക്തം പര്യുപാസതേ
ശ്രദ്ദധാനാ മത്പരമാ ഭക്താസ്തേfതീവ മേ പ്രിയാഃ.

[എന്നെ പരമോന്നത പ്രാപ്യസ്ഥാനമായി കരുതി, ഈ ശാശ്വതധർമ്മത്തെ, ഞാനുപദേശിച്ചപടി ശ്രദ്ധായുക്തം (ഭക്തിവിശ്വാസങ്ങളോടെ) അനുഷ്ഠിക്കുന്ന ഭക്തന്മാർ എനിക്കത്യധികം പ്രിയപ്പെട്ടവരാകുന്നു.]

ശ്രീകൃഷ്ണഭഗവാൻെറ ഈ വാക്കുകളിൽനിന്നു്, ഭഗവത്കൃപയുടെ സ്വഭാവത്തെ തുറന്നുകാട്ടുന്ന ചില നിഗമനങ്ങളിലെത്താൻ നമുക്കു കഴിയും. അവ നമ്മുടെതന്നെ ചിന്താസന്താനങ്ങളായിരിക്കുമെന്നുള്ളതിനു സംശയമില്ല. എന്നാൽ നമ്മുടെ നിഗമനങ്ങൾക്കു് ആസ്പദം ഭഗവദ്വചനങ്ങളാണല്ലോ. ''എന്നിൽ ഭക്തിയുള്ളവൻ എനിക്കു പ്രിയപ്പെട്ടവനാണു്'' എന്നു പറഞ്ഞു നിറുത്തുകയല്ല ഭഗവാൻ ചെയ്തിട്ടുള്ളതെന്നു കാണുക. ഭഗവത്പ്രീതിയ്ക്കർഹരാവാൻ ഏതു വിധത്തിലുള്ള ഭക്തിയാണു് വേണ്ടതെന്നു വ്യക്തമാക്കാൻ അദ്ദേഹം വിശദാംശങ്ങളെ വിസ്തരിച്ചു പ്രതിപാദിക്കുന്നു. ഈ വിശദാംശങ്ങളെ നാം സൂക്ഷ്മമായി വിശകലനം ചെയ്യുന്നപക്ഷം, ശുദ്ധഭക്തിക്കും ശുദ്ധജ്ഞാനത്തിനുംവേണ്ടി കഴിവിൻെറ പരമാവധി യത്നിക്കുന്നവരാണു് ഭഗവത്പ്രീതിയ്ക്കു പാത്രമാകുന്നതെന്നു മനസ്സിലാവും. ഇവയ്ക്കു പുറമെ, തങ്ങളുടെ ശക്തികളെ അല്ലെങ്കിൽ കഴിവുകളെ ലോകസംഗ്രഹാർത്ഥം – സഹജീവികളുടെ ക്ഷേമാഭിവൃദ്ധിക്കായി – വിനിയോഗിക്കുന്നവരും അവിടുത്തേയ്ക്കു പ്രിയമുള്ളവരായിത്തീരുന്നു. നില പതറാതെ, നിശ്ചയദാർഢ്യത്തോടെ, ഈ ദൈവികയത്നങ്ങളിൽ വ്യാപൃതരായിരിക്കുന്നവർ എക്കാലത്തും സർവ്വേശ്വരൻെറ പരമാവധി കൃപയ്ക്കു പാത്രമായിട്ടുണ്ടു് – അവർ അവിടുത്തേയ്ക്കു് അത്യധികം പ്രിയപ്പെട്ടവരായിരിക്കു നിമിത്തം.

ഈശ്വരനു നമ്മിൽനിന്നു യാതൊന്നും ആവശ്യമില്ലെന്നുള്ള വസ്തുത നാം മനസ്സിലാക്കണം. അദ്ദേഹം സ്വയം പൂർണ്ണനാണു്. നാം ചെയ്യുന്നതോ ചെയ്യാതെ വിടുന്നതോ ഒന്നും അദ്ദേഹത്തെ സഹായിക്കാനോ തടസ്സപ്പെടുത്താനോ കഴിവുള്ളതല്ല. എന്നിരുന്നാലും, നമ്മിലെ പരമോത്കൃഷ്ടഭാവത്തെ ആവിഷ്കരിക്കാൻ നാം പരമാവധി ശ്രമിക്കുമ്പോൾ, അതായതു് സ്വയം പൂർത്തീകരണത്തിനോ ആത്മജ്ഞാനലാഭാർത്ഥമോ നാം യത്നിക്കുമ്പോൾ, – അവയെല്ലാം യഥാർത്ഥത്തിൽ അദ്ദേഹത്തിനുവേണ്ടിയാകയാൽ – എല്ലായ്പോഴും കൃപയുടെ പ്രവാഹമുണ്ടാകുന്നതായി കാണുന്നു.

ഇനി, ഒരാൾ അത്ര പരിശുദ്ധനോ സദ്ഗുണസമ്പന്നനോ അല്ലെന്നിരിക്കട്ടെ; അയാൾ കുറെ ദുഷ്കർമ്മങ്ങൾ ചെയ്യുവനാണെന്നും വിചാരിക്കുക. അയാളുടെ കാര്യത്തിൽ കൃപയ്ക്കു സ്ഥാനമുണ്ടോ? ഗീത 9–ാം അദ്ധ്യായത്തിലെ 30, 31 പദ്യങ്ങളിൽ ഈ ചോദ്യത്തിനുള്ള ഉത്തരം ഭഗവാൻ വ്യഞ്ജിപ്പിക്കുന്നുണ്ടു്:

ദുഷ്കർമ്മങ്ങളിൽ വ്യാപരിച്ചിരുന്നവനായാലും അന്യചിന്ത വിട്ടു് എന്നെ ഭജിച്ചു തുടങ്ങിയ ഒരുവൻ സജ്ജനമായിത്തന്നെ ഗണിക്കപ്പെടണം. എന്തെന്നാൽ അവൻ നല്ലതു ചെയ്യാൻ നിശ്ചയം കൈക്കൊണ്ടവനാണു്. അവൻ അതിവേഗം ധർമ്മനിഷ്ഠനായിത്തീർന്നു് തദ്വാരാ ശാശ്വതശാന്തിപദം പ്രാപിക്കുന്നു. അർജ്ജുന, നീ പ്രതിജ്ഞ ചെയ്തുകൊള്ളുക, എൻെറ ഭക്തൻ ഒരുനാളും നശിക്കുന്നതല്ലെന്നു്. (ഗീത. IX. 30,31) ഒരു അധർമ്മചാരി സദ്വൃത്തനാകാൻ നിശ്ചയം ചെയ്യുമ്പോൾ ഈശ്വരാനുഗ്രഹത്തിൻെറ ശീതളകിരണങ്ങൾ തനിക്കു ചുഴവും അയാൾക്കു് അനുഭവപ്പെട്ടുതുടങ്ങും. 'ഈശ്വരൻ വർത്തമാനത്തിൻെറ (ഇപ്പോഴത്തേതിൻെറ) ഈശ്വരനാണു്'' എന്നു് മാസ്റ്റർ എക്ഹാർട്ടു് പറയാൻ കാരണമിതത്രേ. ഇപ്പോഴത്തെ നിങ്ങളെ മാത്രമേ അദ്ദേഹം ഗൌനിക്കുന്നുള്ളു; നിങ്ങൾ മുമ്പു് എങ്ങനെയായിരുന്നു എന്നു നോക്കുന്നില്ല.

ഭഗവദ്വചനങ്ങളെ ആസ്പദമാക്കി, കൃപയുടെ സ്വഭാവത്തെ വെളിപ്പെടുത്തുന്ന ഏതാനും ലക്ഷണങ്ങൾ ഇവിടെ ഉപപാദിക്കപ്പെട്ടുവെങ്കിലും, 'ഞാനിന്നതെല്ലാം ചെയ്തിട്ടുണ്ടു്', അതി

നാൽ കൃപസ്സുഹ്നായിരിക്കുന്നു' എന്നുള്ള അവകാശവാദം ശുദ്ധ അസംബന്ധമായിരിക്കുമെന്ന് ഈ ഘട്ടത്തിൽ വീണ്ടും ഊന്നിപ്പറയേണ്ടിയിരിക്കുന്നു. ഈശ്വരനോ നമ്മെ ബാധിക്കുന്ന ഈശ്വരൻെറ ചെയ്തികളോ നമ്മുടെ ഏതെങ്കിലും കൃത്യമോ കൃത്യവിലോപമോ ആകുന്ന ഉപാധിയ്ക്കു വിധേയമല്ല. കൃപയുടെ സാമ്രാജ്യത്തിൽ വിലപേശലിനു സ്ഥാനമില്ല; ബാങ്കിലെപ്പോലെ തുക അടയ്ക്കുന്നതിനും പിൻവലിക്കുന്നതിനും കണക്കുവെയ്ക്കു സമ്പ്രദായമില്ല; ഓരോ അളവിലുള്ള കൃപയ്ക്കു വിലവിവരനറുക്കുകൾ എഴുതിക്കെട്ടിയിട്ടില്ല; ഇന്നാരുടെ മേൽ ഇന്ന സമയത്തു കൃപാപാതമുണ്ടാകും എന്നു കാണിക്കുന്ന സമയവിവരപ്പട്ടികയോ പഞ്ചാംഗമോ ഇല്ല. ഈശ്വരീയകൃപ യുക്തിചിന്ത, തത്ത്വശാസ്ത്രം, ഭക്ത്യനുഷ്ഠാനങ്ങൾ, മതനിഷ്ഠ, മാനുഷികമൂല്യങ്ങൾ, മാനവീയസദാചാരങ്ങൾ ഇവയൊന്നും മാനിക്കുന്നില്ല. അതു് ഉപാധിരഹിതവും ഉപാധിയ്ക്കു വിധേയമാകാത്തതുമാകുന്നു.

തൻെറ പരമോന്നതജ്ഞാനസിദ്ധമായ അധികാരത്തോടെ, ഭഗവാൻ ശ്രീരാമകൃഷ്ണൻ കൃപയെപ്പററി ഏതാനും വിശിഷ്ടപ്രസ്താവങ്ങൾ ചെയ്യുന്നുണ്ടു്. അവയിൽ ചിലതു്:

'ആയിരമായിരം പ്രാവശ്യം നിങ്ങൾ ശ്രമിച്ചാലും ഈശ്വരകൃപയില്ലാതെ ഒന്നും നേടാനൊക്കുകയില്ല. ഈശ്വരകൃപയുടെ അഭാവത്തിൽ ഒരുവനു് ഈശ്വരനെ കാണാൻ പററുകയില്ല.....
താൻതന്നെ തൻെറ യജമാനൻ എന്ന ഭാവം കൈക്കൊണ്ടിരിക്കുന്നവൻെറ ഹൃദയത്തിൽ ഈശ്വരൻ അത്ര എളുപ്പം ഗോചരനാവുന്നില്ല. എന്നാൽ അദ്ദേഹത്തിൻെറ കൃപ ലഭിച്ചുവെങ്കിൽ ആ നിമിഷം അദ്ദേഹത്തെ കാണാം. അദ്ദേഹം ജ്ഞാനസൂര്യനാകുന്നു......ഈശ്വരൻ തൻെറ വെളിച്ചത്തെ (വിളക്കിനെ) സ്വയം സ്വന്തമുഖത്തേയ്ക്കു തിരിച്ചു പിടിക്കുമ്പോൾ മാത്രമേ ഒരുവനു് ഈശ്വരനെ കാണാനാവൂ.''

ഈശ്വരകൃപയില്ലാതെ ആത്മീയജീവിതത്തിൽ ഒരു നേട്ടവും സാധ്യമല്ലെങ്കിൽ, അതേ സമയം കൃപ ഉപാധിയില്ലാത്തതും ഉപാധിയ്ക്കു വിധേയമാകാത്തതുംകൂടിയാണെങ്കിൽ, നമ്മുടെ ആത്മീയപരിശ്രമങ്ങളുടെ അർത്ഥവും ആവശ്യവും ഉദ്ദേശ്യവും പിന്നെയെന്താണു്? എന്നൊരു ചോദ്യത്തിനു വകയുണ്ടു്. ഈ ചോദ്യത്തിനു് ഏറിയ ഭാഗവും ശ്രീരാമകൃഷ്ണൻതന്നെ ഉത്തരം നൽകുന്നു:

''ഈശ്വരകൃപയാകുന്ന കാററു് നിരന്തരം വീശിക്കൊണ്ടിരിക്കുന്നു. ജീവിതമാകുന്ന സമുദ്രത്തിലൂടെ യാത്ര ചെയ്യുന്ന കപ്പൽക്കാരിൽ മടിയന്മാരായവർ അതിനെ പ്രയോജനപ്പെടുത്തുന്നില്ല. എന്നാൽ ഊർജ്ജസ്വലരും ബലവാന്മാരുമായവർ അവരുടെ മനസ്സാകുന്ന പായ് സദാ നിവർത്തി കെട്ടിയിരിക്കും. അങ്ങനെ അനുകൂലമായ കാററിനെ പിടിച്ചെടുത്തു് അവർ അതിദ്രുതം പ്രാപ്യസ്ഥാനത്തെത്തുന്നു.''

അങ്ങനെ, ഉപാധിയില്ലാത്തതും ഉപാധിയ്ക്കു വിധേയമല്ലാത്തതുമായ ഈ കൃപ വെറും താന്തോന്നിയായേക്കുമോ എന്ന ആശങ്കയുണ്ടെങ്കിൽ, ശ്രീരാമകൃഷ്ണനെപ്പോലുള്ള ഒരു ലോകഗുരുവിൽ നിന്നു് നമുക്കു് ലഭിക്കുന്ന, കൃപയാകുന്ന കാററു് ഏവക്കും വേണ്ടി സദാ അടിച്ചുകൊണ്ടിരിക്കയാണെന്ന അറിവു് ആ ആശങ്കയെ ദൂരീകരിക്കേണ്ടതാണു്. നാം നമ്മുടെ പായ് നിവർത്തികെട്ടാത്ത പക്ഷം, നമുക്കു് കാററു് പിടിച്ചെടുക്കാൻ പററുകയില്ല. അതു തീച്ച്യയായും കാററിൻെറ കുററമല്ല. ആത്മീയപരിശ്രമമില്ലാതെ – പായ് നിവർത്തികെട്ടി അതിനെ ആ നിലയിൽ സൂക്ഷിക്കാതെ – കൃപ നമ്മെ വലയം ചെയ്തിരുന്നാലും, അതെന്താണെന്നു മനസ്സിലാക്കാൻ പോലും നമുക്കു കഴിവുണ്ടാകയില്ല. അത്തരമൊരു ചുററുപാടിൽ കൃപയെ അനുഗുണമായി ഉപയോഗപ്പെടുത്താൻ നാം പ്രാപ്തരാവില്ലെന്നു വ്യക്തം. നാം കായ്യങ്ങളെപ്പററി തെററായ വീക്ഷണം കൈക്കൊള്ളുമെന്നുള്ളതും മിക്കവാറും തീച്ച്യയാണു്; അതു നമ്മെ ലക്ഷ്യത്തിൽ നിന്നു കൂടുതൽ കൂടുതൽ അകററുകയും ചെയ്യും.

ഒരു ദിവസം സ്വാമി വിവേകാനന്ദൻ ഏതാനും ശിഷ്യന്മാരുമായി ആദ്ധ്യാത്മിക വിഷയങ്ങളെപ്പററി ചച്ച് ചെയ്യുകയായിരുന്നു. ഈശ്വരൻെറ സവ്ജ്ഞത്വം, ഈശ്വരകൃപ ഉപാധിരഹിതവും മതത്തിൻെറ ബാഹ്യാനുഷ്ഠാനങ്ങൾക്കു സ്വാധീനിക്കാൻ കഴിയാത്തതുമാണെന്നുള്ള വസ്തുത, എന്നിവ ചച്ച്ാവിഷയമായി. സ്വാമിജി ശക്തിയുക്തം, ഉദ്വേഗപൂവ്ം സംസാരിച്ചു: ''ഈശ്വരൻ സവ്സ്വതന്ത്രൻ! അദ്ദേഹം സവ്സ്വത

ന്ത്രൻ! അദ്ദേഹം സർവ്വസ്വതന്ത്രൻ! മനുഷ്യന്റെ മുക്തി അദ്ദേഹത്തിന്റെ സ്വതന്ത്രമായ ഇച്ഛയേയും സ്വതന്ത്രമായ കൃപയേയും ആശ്രയിച്ചിരിക്കുന്നു. താനിച്ഛിക്കുന്നവരെ മോഹാജ്ഞാനങ്ങളുടെ ചളിക്കുണ്ടിൽനിന്നു് ഒരു നിമിഷംകൊണ്ടു് ഉദ്ധരിക്കാൻ അദ്ദേഹത്തിനു കഴിയും. അദ്ദേഹം നിത്യസ്വതന്ത്രൻ! അദ്ദേഹം നിത്യസ്വതന്ത്രൻ!''

ഇതു ശ്രദ്ധിച്ചു കേട്ടശേഷം ഒരു ശിഷ്യൻ വിനയപൂർവ്വം സ്വാമിജിയോടു ചോദിച്ചു: ''എങ്കിൽ പിന്നെ, മനുഷ്യന്റെ വ്യക്തിപരമായ പരിശ്രമം, സാധന, തപസ്യ, ഭക്ത്യനുഷ്ഠാനങ്ങൾ, ധ്യാനം മുതലായവകൊണ്ടെന്തുപയോഗം ?'' എന്നു്. ഒരു നിമിഷത്തെ ആലോചനയ്ക്കുശേഷം സ്വാമിജി പറഞ്ഞു: ''നിങ്ങൾ ഒരു മാന്തോട്ടത്തിൽ മാമ്പഴം വീഴുന്നുണ്ടോ എന്നു്, കണ്ണിമയ്ക്കാതെ നോക്കിക്കൊണ്ടിരിക്കയാണെന്നു വിചാരിക്കുക. മാമ്പഴം ശേഖരിക്കാൻ വഴിയേ കടന്നുപോകുന്നവരെ അപേക്ഷിച്ചു്, ഏററവും കൂടുതൽ അഥവാ ആദ്യസന്ദർഭം ലഭിക്കുക നിങ്ങൾക്കായിരിക്കയില്ലേ ? അതുപോലെ, ഈശ്വരകാരുണ്യം പരിക്ലൃപ്തമോ, ഏതെങ്കിലും നിയമത്താൽ ബദ്ധമോ വ്യവസ്ഥാപിതമോ അല്ലെങ്കിലും, താനിഷ്ടപ്പെടുന്ന ആരിലും കൃപ ചൊരിയാൻ അദ്ദേഹത്തിനു കഴിയുമെങ്കിലും, കൃപയ്ക്കുവേണ്ടി ജാഗരൂകതയോടെ കാക്കുകയും നിഷ്ഠാപൂർവ്വം വ്യഗ്രതയോടെ ആത്മീയസാധനകൾ അനുഷ്ഠിക്കുകയും ചെയ്യുന്ന ഒരുവനു് ഈശ്വരാനുഗ്രഹം ലഭിക്കാനുള്ള ആദ്യ സന്ദർഭം, അയാളുടെ ജാഗരൂകതയും വ്യഗ്രതയും ഹേതുവായി, കരഗതമാകുന്നു.'' [ '' Message of the East '' എന്ന അമേരിക്കൻ മാസികയിൽനിന്നു്''.]

അതു് ഏതാണ്ടിതുപോലെയാണു്: ലോകം മുഴുവൻ സൂര്യപ്രകാശത്തിൽ ആറാടുന്നുണ്ടാവാം. പക്ഷേ, നിങ്ങൾ നിലവറയ്ക്കുള്ളിലിരുന്നാൽ സൂര്യപ്രകാശസമ്പർക്കമോ തൽഫലമായ ആരോഗ്യമോ നിങ്ങളുടെ ശരീരത്തിനു ലഭിക്കുകയില്ല. അനാരോഗ്യകരമായ ഇരുട്ടറ വിട്ടു് തുറസ്സായ സ്ഥലത്തേയ്ക്കു വരാൻ തയ്യാറുണ്ടെങ്കിൽ നിങ്ങൾക്ക് ആരോഗ്യവും ബലവും കിട്ടിത്തുടങ്ങും. നിലവറയിൽ മയങ്ങിക്കിടന്നാൽ അതിനു സാധ്യതയുണ്ടോ ? ഇല്ലെങ്കിൽ അതു സൂര്യന്റെ കുററമാണോ ? ഈശ്വരന്റെ വഴിഞ്ഞൊഴുകുന്ന കൃപ അനുഭവപ്പെട്ടുതുടങ്ങണമെങ്കിൽ നാം നമ്മുടെ പ്രാകൃതജീവിതമാകുന്ന നിലവറയ്ക്കു വെളിയിൽ വരണം; ആത്മീയസാധനകളാകുന്ന പടികൾ ചവിട്ടിക്കയറി ഈശ്വരസാന്നിധ്യമാകുന്ന വെളിപ്രദേശത്തെത്തണം.

മാതൃദേവി പറയുന്നു: ''ഈശ്വരകൃപയാണു് അത്യാവശ്യകാര്യം. ഒരുവൻ ഈശ്വരകൃപയ്ക്കു വേണ്ടി പ്രാർത്ഥിക്കണം'' എന്നു്. വീണ്ടും ആ പഴയ ചോദ്യം പൊന്തിവരുന്നു: ''ഈശ്വരകൃപ എല്ലായ്പോഴും വീശിക്കൊണ്ടിരിക്കുന്നെങ്കിൽ പ്രാർത്ഥനയുടെ ആവശ്യമെന്തു് ?'' നമ്മുടെ പ്രാർത്ഥന ഈശ്വരകൃപയെ സൃഷ്ടിക്കുന്നില്ലെന്നുള്ളതു ശരിതന്നെ. എന്നാൽ,പ്രാർത്ഥനയും പ്രാർത്ഥനയുടെ പിന്നിലെ മനോഭാവവും നമ്മുടെ ധാരണാശക്തിയിന്മേൽ ഒരു വിധം സ്വാധീനം ചെലുത്തുകയും ആ സ്വാധീനം ഈശ്വരകൃപയെപ്പററി അല്പമെങ്കിലും നേരേ മനസ്സിലാക്കാൻ നമ്മെ സഹായിക്കയും ചെയ്യുന്നുണ്ടു്. കൃപയെ നേരായ രൂപത്തിൽ മനസ്സിലാക്കുക എളുപ്പമായ കാര്യമല്ല. നമ്മുടെ ബുദ്ധികാലുഷ്യം നിമിത്തം നാം വസ്തുക്കളെപ്പററി നിരന്തരം തെററായ വീക്ഷണം കൈക്കൊള്ളുന്നു. ഈശ്വരകൃപയെ മനസ്സിലാക്കാൻപോലും ഈശ്വരകൃപ വേണം.

വിഷയപ്രസക്തിയുള്ള ഒരു ഭാഗം 'ശ്രീരാമകൃഷ്ണവചനാമൃത'ത്തിൽനിന്നുദ്ധരിക്കാം. (ഒരു ദിവസം ശ്രീരാമകൃഷ്ണൻ എം.–നോടു സംസാരിക്കുകയായിരുന്നു.)

ശ്രീരാമകൃഷ്ണൻ: രാപകൽ ഈശ്വരനെപ്പററി ചിന്തിച്ചുകൊണ്ടിരിക്കുന്ന ഒരുവൻ എല്ലായിടത്തും ഈശ്വരനെ കാണുന്നു. ഒരു ദീപശിഖയെ കുറെ സമയത്തേയ്ക്കു് ഉററുനോക്കിക്കൊണ്ടിരുന്ന ഒരുവൻ അതിനുശേഷം എല്ലാ ഭാഗത്തും ദീപശിഖകൾ കാണുന്നതുപോലെയാണതു്.

എന്നാലതു് യഥാർത്ഥ ദീപശിഖയല്ല എന്ന വിചാരം എം.–ന്റെ മനസ്സിൽക്കൂടി പാഞ്ഞുപോയി. ഒരു മനുഷ്യന്റെ ഏററവും ആന്തരികമായ വിചാരത്തേപ്പോലും ഗ്രഹിക്കാൻ കഴിവുണ്ടായിരുന്ന ശ്രീരാമകൃഷ്ണൻ പറഞ്ഞു: ബോധമാത്രസ്വരൂപനെ, സമ്പൂർണ്ണചൈതന്യസ്വരൂപനെ, ചിന്തിക്കുന്നതിനാൽ ഒരുവന്റെ ബോധം നഷ്ടപ്പെടാൻ തരമില്ല. ഈശ്വരനെപ്പററി വളരെയധികം ചിന്തിച്ചാൽ ബുദ്ധി

# ഭക്തമീര

(കഴിഞ്ഞ ലക്കത്തിൽനിന്നു തുടർച്ച)

## പ്രവ്രാജിക അജയാപ്രാണാ

ക്രമേണ ഭക്തമീരാബായിയുടെ കീർത്തി മേവാഡിൻെറ അതിരുകൾ കവച്ചുകടന്ന് നാലു പാടും പരന്നു പരന്ന് ആര്യാവർത്തത്തിൻെറ മിക്ക പ്രദേശങ്ങളിലും എത്തി. അന്ന് ദൽഹിയിലെ സിംഹാസനമലങ്കരിച്ചിരുന്നത് മഹാനായ അക്ബറായിരുന്നു. അദ്ദേഹം വലിയ ഈശ്വരഭക്തനാണെന്ന് പ്രസിദ്ധമാണല്ലൊ. കാർമുകിൽവർണ്ണൻെറ പ്രത്യേക കൃപാപാത്രമായ ആ രാജപുത്രരമണിയെ ഒന്നു ദർശിച്ച് അനുഗൃഹീതനാകേണമെന്ന ആഗ്രഹം ചക്രവർത്തിക്കുണ്ടായി. പക്ഷെ അതെങ്ങനെ സാധിക്കാനാണ്? ഒന്നാമത്ത് താൻ മേവാഡിൻെറ ആജന്മശത്രു, രണ്ടാമത്ത് മുഗിളൻ. ചിത്തൗർകൊട്ടാരത്തിലെ വിധവാറാണിയെ സന്ദർശിക്കാൻ താനവിടെച്ചെന്നുകയറിയാലുണ്ടാകുന്ന പ്രതികരണങ്ങൾ അതികഠോരങ്ങളായിരിക്കും. വളരെ ആലോചിച്ചതിന്നുശേഷം ചക്രവർത്തിക്കൊരു യുക്തി തോന്നി. രാജസഭാഗായകനായ താൻസേനേയും കൂട്ടിനുവിളിച്ചുകൊണ്ടു് അക്ബർ പാദുഷാ ഒരു ദിവസം ആരുമറിയാതെ മേവാഡിലേയ്ക്കു തിരിച്ചു, രണ്ടു പേരും വൈഷ്ണവസന്ന്യാസിമാരുടെ വേഷത്തിൽ. അവിടെ രാത്രിയോടടുപ്പിച്ചു ചെന്നുകയറി, മററു സന്ന്യാസിമാരുടെ ഇടയിൽ പതുക്കെ ഇഴഞ്ഞുകയറി. ആരുമാരും തിരിച്ചറിഞ്ഞില്ല. മീര ഭക്തികീർത്തനങ്ങൾ ഒന്നിനുപിറകെ ഒന്നായി പാടി ഉന്മത്തയായിരിക്കുകയാണ്. ആളുകൾ വരുന്നതും പോകുന്നതുമൊന്നും അറിയുന്നേയില്ല. സാക്ഷാൽ വൃന്ദാവനറാണി ശ്രീകൃഷ്ണപ്രേമത്തെ ആസ്വദിച്ചു രസിച്ച് മതിവരാതെ ഈ കലിയുഗത്തിൽ വീണ്ടും തിരുവതാരം ചെയ്ത് മുമ്പിൽ വന്നിരിക്കുകയാണോ എന്നു സംശയിച്ചു അക്ബർ. താൻ ദൽഹിചക്രവർത്തിയാണെന്നുള്ള കഥതന്നെ അദ്ദേഹം വിസ്മരിച്ചുപോയി. പക്ഷെ ക്രമത്തിലധികംനേരം അവിടെ ചുററിപ്പററി നിന്നാൽ കുഴപ്പമാകും. പ്രച്ഛന്നവേഷത്തിനിടയിൽക്കൂടി ജന്മസഹജമായ രാജകലയും ഗാംഭീര്യം തുളുമ്പുന്ന മുഖവും ആരുടെയെങ്കിലും ശ്രദ്ധയിൽപ്പെടാനിടയുണ്ട്. അത്യന്തം വ്യസനത്തോടെ സ്ഥലം വിടാനൊരുമ്പെട്ടു. പോകും മുമ്പ് ഭക്തശിരോമണിയായ ആ മഹിളാരത്നത്തിൻെറ പാദങ്ങളിൽ തൻെറ ഹൃദയംതന്നെ

---

കഴങ്ങുമെന്ന് ശിവനാഥൻ ഒരിക്കൻ പറഞ്ഞു. ഉടനെ ഞാനയാളോടു ചോദിച്ചു: 'ബോധത്തെപ്പററി ചിന്തിച്ച് ഒരുവൻ ബോധമില്ലാത്തവനാകുന്നതെങ്ങനെ?' എന്ന്.

എം: അതേ, മഹാശയ, എനിക്കതു മനസ്സിലാകുന്നുണ്ട്. ഒരു അയഥാർത്ഥ വസ്തുവിനെപ്പററി ചിന്തിക്കുന്നതുപോലെയല്ല അതു്. യാതൊരുവൻെറ സ്വരൂപംതന്നെ നിത്യചേതനമോ അവനിൽ സദാ മനസ്സുറപ്പിക്കുന്നതിനാൽ ഒരുവൻെറ ചേതനനഷ്ടമാകുന്നതെങ്ങനെ?

ശ്രീ.രാ.കൃ (സസന്തോഷം): ഈശ്വരകൃപകൊണ്ടാണ് നിനക്കതു മനസ്സിലാക്കാൻ കഴിഞ്ഞതു്. മനസ്സിൻെറ സന്ദേഹങ്ങൾ അദ്ദേഹത്തിൻെറ കൃപയില്ലാതെ നീങ്ങിക്കിട്ടുകയില്ല.

ധാരണാശക്തി തെളിഞ്ഞുകിട്ടൽ—സംശയങ്ങളുടെ ദൂരീകരണം-ഈശ്വരകൃപയുടെ അതിപ്രധാന അഭിസ്സരണങ്ങളിലൊന്നാണ്. ഇങ്ങനെ ധാരണ തെളിഞ്ഞുകിട്ടാൻ വേണ്ടത്ര കൃപ ഒരുവനു സംസിദ്ധമായെങ്കിൽ, പിന്നീട് അധികം ആയാസംകൂടാതെ ശരിയായതു ചിന്തിക്കാനും ശരിയായതു പറയാനും ശരിയായതു പ്രവർത്തിക്കാനും അയാൾക്കു കഴിയുന്നു. (തുടരും)

[വിവർത്തനം: സി. ജി. നാരായണപിള്ള]

പറിച്ചെടുത്തു് കാഴ്ചവയ്ക്കാനാണ് ഉള്ളിലുദിച്ച ഉത്ക്കടമായ ആഗ്രഹമെങ്കിലും അതിന്റെ നേരിയൊരു സൂചന എന്ന നിലയ്ക്കു് വിലമതിക്കാനാവാത്ത ഒരു രത്നമാല ശ്രീകൃഷ്ണചരണങ്ങളിൽ കാണിക്കയർപ്പിച്ചിട്ടു് അദ്ദേഹം ദൽഹിക്കു തിരിച്ചു. എത്രതന്നെ ഗോപ്യമായും നിഗൂഢമായുമാണ് ഇതെല്ലാം നിർവ്വഹിക്കപ്പെട്ടതെങ്കിലും മുഗിളചക്രവർത്തി രഹസ്യമായി മേവാഡ് സന്ദർശിച്ചു എന്നും അവിടത്തെ വിധവയായ മൂത്ത റാണിക്കു് അതിമനോഹരമായൊരു രത്നഹാരം സമ്മാനമായി നൽകിയെന്നുമുള്ളൊരു വാർത്ത എങ്ങനേയോ നാട്ടിലെല്ലാം പാട്ടായി. ഊദയും അതിവേഗത്തിൽ ഇതു് മണത്തറിഞ്ഞു. നേരെ ചെന്നു വിക്രമന്റടുത്തേയ്ക്കു്, ചുട്ടുതിളയ്ക്കുന്ന വാക്കുകൾ അവിടെ വേണ്ടുംവണ്ണം വിളമ്പി. കോപംകൊണ്ടും അപമാനബോധംകൊണ്ടും മതിമറന്ന മേവാഡധിപതി ഉടനെ മീരയുടെ അടുത്തെത്തി. ''കുലദ്രോഹി ! രാജ്യത്തെ ഒററിക്കൊടുക്കാനൊരുമ്പെട്ടിരിക്കുകയാണ് മേവാഡ്റാണിതന്നെ. പോയിപ്പോയി കൂട്ടുകെട്ടെല്ലാം മുഗിളചക്രവർത്തിയുമായിട്ടായി ഒടുക്കം ! രജപുത്രവീര്യം കോരിക്കോരി കുരുതികൊടുത്തു് പരിശുദ്ധത നിലനിർത്തിക്കൊണ്ടുപോന്ന ഈ മേവാഡിൽവച്ചു വേണോ ആ മുഗിളനുമായുള്ള നിന്റെ രഹസ്യവേഴ്ച !'' എന്നു തുടങ്ങി വായിൽവന്നതെല്ലാം അദ്ദേഹം വിളിച്ചുപറഞ്ഞു. ഒന്നും മനസ്സിലാവാതെ അന്ധാളിച്ചുനിന്നുപോയ മീര പറഞ്ഞു: ''എന്താ പറയുന്നതു്, റാണാ, അക്ബർ ചക്രവർത്തി ഇവിടെ വന്നിരുന്നുവെന്നോ; എന്നാണതു്, ഞാനറിഞ്ഞില്ലല്ലൊ. നൂറുകണക്കിനാളുകൾ ഇവിടെ വരികയും പോവുകയും ചെയ്യുന്നുണ്ടു്, ഞാനാരേയും കാണാറുമില്ല, ശ്രദ്ധിക്കാറുമില്ല.'' ''പിന്നെ ഈ വിലപിടിച്ച രത്നമാല ഇവിടെ എങ്ങനെയെത്തിയെന്നാണ് പറയുന്നതു് ? ഇതു് ആ മുഗിളൻ കഴുത്തിൽ എന്നും ധരിക്കുന്ന മാലയാണെന്നു് സകലർക്കും അറിയാവുന്നതല്ലെ?'' ''ഓഹോ, അങ്ങനെയാണോ ? പലദിവസങ്ങളിലും വിലയുള്ളതും വിലയില്ലാത്തതുമായ ഉപഹാരങ്ങൾ പലതും ഗോപാലബാലന്റെ തൃച്ചേവടികളിൽ ഭക്തഹസ്തങ്ങൾ സമർപ്പിച്ചുപോകാറുണ്ടു്. ഒരു ദിവസം നിർമ്മാല്യപുഷ്പങ്ങൾ വാരിയെടുക്കവേ കയ്യിൽ പിണഞ്ഞ ആ നവരത്നമാല അത്തരം ഭക്തന്മാരാരോ കാണിക്കവച്ചതാണെന്നേ ഞാൻ കരുതിയുള്ളു. അതേപ്പററി കൂടുതൽ ഗൌനിക്കാതെ ശ്രീകൃഷ്ണഭഗവാന്റെ മാറിനു് നല്ല മാററുകൂട്ടും, അഴകുള്ളൊരാഭരണം എന്നു കരുതി ഞാനതവിടെ അണിയിച്ചു എന്നു മാത്രം. ഇത്ര വലിയ ചരിത്രം സൃഷ്ടിച്ച ഒരു ഹാരമാണിതെന്നു് ഞാനിപ്പോഴാണറിയുന്നതു്.'' നിഷ്കപടത തുളുമ്പുന്ന അവളുടെ കണ്ണുകളിലേക്കു് നോക്കിനില്ക്കാൻ വിക്രമനു് കഴിഞ്ഞില്ല. എന്തുകൊണ്ടോ, റാണി പറയുന്നതു് സത്യമാണെന്നു് അദ്ദേഹത്തിന്റെ ഹൃദയം മന്ത്രിച്ചു. അദ്ദേഹമൊന്നും ഉരിയാടാതെ തിരിഞ്ഞുനടന്നു. കൃഷ്ണവിഗ്രഹത്തിന്റെ ചുണ്ടിൽ ആ കള്ളച്ചിരി അപ്പോഴും തത്തിക്കളിച്ചിരുന്നു.

തന്റെ മേവാഡ് സന്ദർശനം ആ സാധ്വീമണിയുടെ ചാരിത്രശുദ്ധിയിൽ ചളിവാരി എറിയാൻതക്കവണ്ണം വ്യാഖ്യാനിക്കപ്പെട്ടു എന്നറിഞ്ഞ അക്ബർ ചക്രവത്തി വളരെ വ്യസനിച്ചു എന്നും ആ ഭക്തിമതി നിരപരാധിനിയാണ്, അവരെ ഒന്നു കണ്ടു് ഭാഗ്യംനേടാൻ തനിക്കുണ്ടായ ശക്തിയായ ആഗ്രഹം മാത്രമാണ് തന്നെ ഈ സാഹസത്തിന്നു് പ്രേരിപ്പിച്ചതെന്നു കാണിച്ചു് അദ്ദേഹം മേവാഡ് റാണയ്ക്കു് ഒരു കത്തെഴുതി എന്നും അഭിജ്ഞവൃത്തങ്ങൾ പറയുന്നു.

മീരതന്നെ ഇപ്പോഴും ജയിച്ചിരിക്കുന്നു. അപമാനബോധംമൂലം വിക്രമന്റെ തല കനത്തു. തോൽവിയുടെ കയ്പും കറയും വിടാതെ പററിപ്പിടിച്ചിരിക്കയാണ് മനസ്സിൽ. മീരയെ ഒന്നടക്കിനിർത്തിയേ പററൂ. പല വഴികളും ആലോചിച്ചുനോക്കി, ഒന്നും ശരിപ്പെടുന്നില്ല. ഊദയുടെ ബുദ്ധിവൈഭവവും പ്രയോഗിച്ചു നോക്കുന്നുണ്ടു്. ഒടുവിലവർ ഒരു തീരുമാനത്തിലെത്തി_മേവാഡിലെ അതിവിശിഷ്ടവും പുരാതനവുമായ പാരമ്പര്യത്തിൽ തീരാക്കളങ്കം ചേർത്തുകൊണ്ടിരിക്കുന്ന മൂത്തറാണിയെ പാടെ നശിപ്പിക്കുകയേ ഇനിയൊരു വഴിയുള്ളൂ. ഒരു ദിവസം കൊട്ടാരത്തിൽനിന്നു് വിശേഷപ്പെട്ട പൂക്കൾ കോർത്തുണ്ടാക്കിയ ഒരു ഹാരം മീരയുടെ അടുത്തെത്തി. നന്ദകിശോരന്റെ സ്തുതിഗീതം ചുണ്ടുകൾക്കിടയിൽനിന്നു് അനർഗ്ഗളം പ്രവഹി

ച്ചുകൊണ്ടിരിക്കുന്നു. മീര കൈകൾ പൂക്കൂടയുടെ മൂടി മാററിവച്ച് പുഷ്പമാല പുറത്തെടുക്കാൻ പുറപ്പെട്ടതും മാലയുടെ ഇടയിൽനിന്ന് രണ്ടുമൂന്നു പാമ്പുകൾ ചുരുൾനിവർന്ന് താഴെ വീണതും ഒപ്പംകഴിഞ്ഞു. മീരയ്ക്ക് യാതൊരു ഭാവഭേദവും ഉണ്ടായില്ല, കീർത്തനധാര നിലച്ചതുമില്ല. കൃഷ്ണമുരളിയിൽനിന്നൊഴുകിയൊലിക്കുന്ന ഗാനവീചികളുടെ ചലനമോ എന്തൊ ഇഴയുന്ന ആ പാമ്പുകളിൽ അവൾ ദർശിച്ചത് ! പാമ്പുകളാകട്ടെ ഇഴഞ്ഞുനീങ്ങി ഒരുവിധം പുറത്തേയ്ക്കോടി രക്ഷപ്പെട്ടു. പുഷ്പമാല്യം മുരളീധാരിയുടെ ഗളത്തെ സ്പർശിച്ച് നിർവൃതിക്കൊണ്ടു. വിഷപ്പാമ്പുകൾ മീരയെ തൊടാൻപോലും കൂട്ടാക്കാതെ ഒഴിഞ്ഞുമാറി ഓടി മറയുന്നതു കണ്ടിട്ട് ചുററും നിന്നവർ അത്ഭുതപ്പെട്ടു. ഇതാരാ, സാക്ഷാൽ ഗൌരീഭഗവതി തന്നെയോ ! നാഗശയനനെ ശരണം പ്രാപിച്ചവരെ നാഗദംശത്തിൽനിന്ന് ശ്രീനാരായണൻതന്നെ കാത്തുരക്ഷിക്കുമെന്ന് യുഗങ്ങൾക്കുമുമ്പ് ഒരു കൊച്ചു രാജകുമാരന്റെ ജീവിതകഥയിൽക്കൂടി മാനവസമുദായം കണ്ടറിഞ്ഞിട്ടുള്ളതാണ്. ആ നിതാന്തസത്യത്തിന് ഇന്നീ കലിയുഗത്തിലും മാററമൊന്നും വന്നിട്ടില്ലെന്ന് ഈ രാജകുമാരിയെ ആധാരമാക്കി ലോകത്തിന് ബോദ്ധ്യമാക്കിത്തീർക്കാനുള്ളൊരു നാടകമായിരുന്നോ എന്തൊ ? ഏതായാലും, വിവരമറിഞ്ഞ മേവാഡ്റാണായും ഊദാകുമാരിയും കോപംകൊണ്ട് പല്ലു ഞെരിച്ചു.

ഇനിയെന്താണൊരു വഴി ഈ സൈ്വരക്കേടിനൊരററുതി വരുത്താൻ ? ഒരു പെൺമണിയുടെ മുമ്പിൽ – പാട്ടും കൈമണിയുംമാത്രം കൈമുതലായുള്ള ഒരു സ്ത്രീക്കു മുമ്പിൽ രജപുത്രപ്രഭാവം വീണ്ടും വീണ്ടും തലകുനിക്കേണ്ടിവരിക എന്നുവച്ചാൽ അതിലും വലിയൊരു അപമാനം ഇനി എന്തുണ്ട് ! കൊണ്ടുപിടിച്ച കൂടിയാലോചനകളാണ് കൊട്ടാരത്തിലെ അററുകുത്ത്. അതിന്നിടയ്ക്ക് വിഷം കൊടുത്തു കൊന്നാലെന്താണെന്നൊരഭിപ്രായം പൊന്തിവന്നു. ങ്ആ, അതു് ശരിയാണ്. അതൊന്നു നോക്കാം. വിഷപാത്രം താൻതന്നെ കൊണ്ടുപോയി മീരയ്ക്ക് കൊടുക്കാം എന്ന് ഹൃദയംനിറയെ വിഷവുമായി നില്ക്കുന്ന ഊദാബായ് ഏററു. വേറെ വല്ലവരും കൊണ്ടുകൊടുത്താൽ മീര കുടിക്കാൻ കൂട്ടാക്കിയില്ലെങ്കിലോ ! തന്റെ അടുത്ത് അതൊന്നും നടക്കില്ല. താനാ കോപ്പയിലെ വിഷം മുഴവനും മീരയുടെ തൊണ്ടയിലേയ്ക്കു കുത്തിയിറക്കും. ഊദാ വിഷപാത്രവുമായി മീരാബായി പാർക്കുന്ന കൊട്ടാരത്തിലേയ്ക്കു പുറപ്പെട്ടു. വലിയ വീറോടും വീരവാദത്തോടുംകൂടി ഉയർത്തിപ്പിടിച്ച തലയുമായി പുറപ്പെട്ട രാജകുമാരിയുടെ മനസ്സിൽ ക്ഷേത്രത്തോടടുക്കുംതോറും എന്തെന്നില്ലാത്തൊരു ഭീതി വളർന്നുവരാൻ തുടങ്ങി. എന്ത്, ഭയം വരുന്നുണ്ടോ ? എന്തിന് ? ദൌർബ്ബല്യത്തിന് കീഴ്പ്പെടുകയോ ? ഛെ, മോശം. ഊദാ ഉള്ളിലെ ഭീതിയെ ഒന്ന് കുടഞ്ഞു. പക്ഷെ, എന്തൊ, ഓരോ അടി മുന്നോട്ടു വയ്ക്കുന്തോറും കാലിന് ഭാരംകൂടിവരുന്നു. രണ്ടും കല്പിച്ച്, സിസോദിയാ വംശത്തിന്റെ വീരകഥകളെപ്പററി ഓർത്ത് സ്വയംശക്തി ആവാഹിച്ചുകൊണ്ട് കുമാരി വേഗത്തിൽ മുന്നോട്ടു നടന്നു. ശ്രീകോവിൽ നിശ്ശബ്ദതയിലാണ്ടിരിക്കുന്നു; മീര നീലിമകോലുന്ന ശ്യാമളബാലന്റെ മുമ്പിൽ ധ്യാനനിരതയായിരിക്കുകയാണ്. ഊദാബായ് പദവിന്യാസം കേൾപ്പിക്കാതെ അകത്തു കടന്ന് ശിലാവിഗ്രഹംപോലെ ഇരിപ്പുറപ്പിച്ചിരിക്കുന്ന മീരയുടെ അടുത്തെത്തി. തൊണ്ടയിൽ ആരോ ഞെക്കിഞെരിക്കുംപോലെ. ഒടുവിലൊരു വിധമൊന്നു വിളിച്ചു: ''മീരാ''. രണ്ടുപ്രാവശ്യം വിളിച്ചപ്പോൾ മീര പതുക്കെ കണ്ണു തുറന്നു. നീട്ടിയ കോപ്പയുമായി നില്ക്കുന്ന ഊദയെ ഒന്ന് നോക്കി. ഭീതികൊണ്ടോ പശ്ചാത്താപംകൊണ്ടോ എന്തൊ ഊദയുടെ ഹൃദയം പുകയുകയായിരുന്നു. അവൾ പതുക്കെ മന്ത്രിച്ചു: ''മീരാ ഇതു കുടിക്കു. മഹാറാണാ തന്നയച്ചതാണ്.'' മീര കൈ നീട്ടി കോപ്പ മേടിച്ച് അതിലേയ്ക്കൊന്നു നോക്കി. നീലക്കാർവർണ്ണന്റെ നിറമുള്ള തിളങ്ങുന്ന ദ്രാവകം. മീരയ്ക്കു കാര്യം മനസ്സിലായി. ഇതകത്തായാൽ താനും കൃഷ്ണവർണ്ണയായി മാറും, വളരെ നല്ലത്. ഒരു ചെറുമന്ദഹാസത്തോടെ അവൾ കോപ്പ ചുണ്ടുകളോടടുപ്പിച്ചു. ''അയ്യോ, അരുത്, മീരാ, അതു് വിഷമാണ്'' എന്നാർത്തു വിളിച്ചുംകൊണ്ട് ഊദാ ചാടി അടുത്തെത്തി കോപ്പ തട്ടിപ്പറിച്ചു. പക്ഷെ അതു് കാലിയായിക്കഴിഞ്ഞിരുന്നു. മീര ''പ്രഭോ, ഗിരിധാരി'', എന്നു വിളിച്ചുകൊണ്ട് നന്ദകുമാരന്റെ പാദാരവിന്ദങ്ങളിലേയ്ക്ക് മറിഞ്ഞു. നിസ്സഹായയായിനിന്നുപോയ ഊദാ സങ്കടവും പശ്ചാത്താപവും തിങ്ങിമറിയുന്ന ഹൃദയത്തോടെ ലോകനാഥനും സർവ്വ

സാക്ഷിയുമായ ശ്രീകൃഷ്ണഭഗവാൻെറ നേരെ ഒന്നു നോക്കി. എന്തു് ! അവരം കണ്ണു തുടച്ചിട്ടു് ഒന്നു കൂടി നോക്കി, അയ്യോ, ഇതു് ഭ്രമമൊന്നുമല്ല. തനിക്കു് ബോധക്കേടൊന്നും വന്നിട്ടില്ല. ദേ നോക്കൂ, നീലച്ഛായ കലന്ന ആ തിരുമുഖം അതാ കാളകൂടവിഷം ഏററതുപോലെ ഇരുണ്ടു് ഭയാനകമായിരിക്കുന്നു. 'കൃഷ്ണാ...' എന്ന ഭയം കൊണ്ടു് വിറച്ച അവളുടെ ആർത്തനാദം കേട്ടു് എല്ലാവരും ഓടിയെത്തി. മൂർച്ഛയിൽ നിന്നുണന്നതുപോലെ മീര പതുക്കെ കണ്ണു തുറന്നു. ഈ അത്ഭുതപ്രതിഭാസം കണ്ടു് അവളുടെ ചുണ്ടുകളിൽനിന്നു് മനോഹരമായൊരു കീർത്തനം ഒഴുകി പുറത്തുവന്നു.

ലോകം ഇന്നേവരെ കണ്ടിട്ടില്ലാത്ത ഈ അത്ഭുതത്തെപ്പററിയുള്ള കഥ പൊടുന്നനെ നാട്ടിലാകെ പരന്നു. കേട്ടവർ കേട്ടവർ ഓടിയെത്തി. അല്പനിമിഷത്തിനകം ഒരു വമ്പിച്ച ജനക്കൂട്ടം അവിടെ തടിച്ചുകൂടിക്കഴിഞ്ഞു. അവരെല്ലാവരുംകൂടി ഒരേ ശബ്ദത്തിൽ മീര ചൊല്ലുന്ന കീർത്തനമേററുപാടി ആനന്ദലഹരിയിൽ നീന്തിത്തുടിക്കാൻ തുടങ്ങി. വിക്രമനും വിവരമറിഞ്ഞു് പാഞ്ഞെത്തി, ഉറയൂരിയ വാളുമായി. ഒരു അനുചരനേയുംകൂട്ടി അകത്തു കയറിയ റാണാ ഈ ജനക്കൂട്ടത്തിൻെറ മുമ്പിൽവച്ചുതന്നെ ഈ സ്ത്രീയെ വെട്ടി നുറുക്കി തുണ്ടംതുണ്ടമാക്കണമെന്നുറപ്പിച്ചിട്ടാണു് വരവു്. പെട്ടന്നാണദ്ദേഹത്തിനോർമ്മ വന്നതു് ഇന്നു ഭോജരാജൻെറ ജന്മനാളാണെന്നു്. അതിനുവേണ്ടി നേരത്തെ മീര ക്ഷണിച്ചു വരുത്തിയതാണു് ഈ ജനാവലി മുഴുവൻ എന്നു കരുതി അദ്ദേഹം അലറി: ''ഈ തെണ്ടികളേയും സന്ന്യാസിമാരേയും നാട്ടുകാരേയും ഇവിടെ ക്ഷണിച്ചു വരുത്താൻ നിങ്ങരംക്കാരാണു് അനുവാദംതന്നതു് ?''

മീരയ്ക്കു് ഒരക്ഷരം മറുപടി പറയാൻ ഇടകിട്ടുംമുമ്പു് ഊദാബായി മുന്നോട്ടുവന്നിട്ടു് പറഞ്ഞു: ''ഞാനാണിവരെയൊക്കെ വിളിച്ചുവരുത്തിയതു്.''

''ഊദാ, നീയോ?'' വിക്രമസിംഹനു് വിശ്വസിക്കാനൊക്കുന്നില്ല. ഈ മന്ത്രവാദിനിയുടെ കുടുക്കിൽ രാജകുമാരിയും കുരുങ്ങിയോ? ''എന്തു്, എൻെറ അനുജത്തി ഇതിനൊരുമ്പെട്ടുമെന്നു് എനിക്കു് വിശ്വസിക്കാനൊക്കുന്നില്ല.''

''അങ്ങയുടെ അനുജത്തിയല്ല, മഹാറാണി മീരയുടെ എളിയ ദാസി.''

ഇതു കുറെ ഏററിപ്പോയി. ഇതിപ്പോരം തന്നെ അവസാനിക്കണം. മഹാറാണാ തൻെറ അനുചരനായ യോദ്ധാവിനോടു് മീരയെ ഒററ വെട്ടിനു് രണ്ടു തുണ്ടമാക്കാനാജ്ഞാപിച്ചു. രാജകല്പന നിറവേററാൻ മുന്നോട്ടാഞ്ഞ ഭടൻെറ കൈ ആകാശത്തിലുയർത്തിയപടി അങ്ങനെ നിന്നുപോയി. സകലവഴികളും തോൽവിയടഞ്ഞ വിക്രമനു് പെട്ടെന്നു് ഒരു ഉപായം തോന്നി. അദ്ദേഹം ഒരു കുതിക്കു് ചാടി ഇക്കണ്ട സകല കോലാഹലങ്ങരംക്കും ഏകകാരണമായി എന്നാൽ എല്ലാം കണ്ടിട്ടും ഒന്നും കാണാത്ത മട്ടിൽ ശിലാപ്രതിമപോലെ നിവ്വികാരനായി നിലകൊള്ളുന്ന ശ്രീകൃഷ്ണവിഗ്രഹത്തെ വാരിയെടുത്തു് ഓടി പുഴക്കരയിലേയ്ക്കു്. കാര്യം മനസ്സിലാക്കിയ മീരയും ഊദയും പിന്നാലെ ഓടി അതു് തിരിച്ചു തരുവാൻ പറഞ്ഞു് കെഞ്ചിനോക്കി, ഒരു ഫലവുമുണ്ടായില്ല. ആക്കും തടുക്കാനാവുംമുമ്പെ മീരയുടെ പ്രഭു ഗിരിധാരിലാൽ വായുവിൽക്കൂടി പറന്നു് ആർത്തിരമ്പി പാഞ്ഞൊഴുകുന്ന ആററിൻെറ ഏത്തട്ടിൽ അപ്രത്യക്ഷനായി. നിമിഷനേരം കഴിഞ്ഞില്ല, 'എനിക്കെൻെറ ഗിരിധാരി ഇരിക്കുന്നേടമാണു് വാസസ്ഥാനം' എന്നു പറയലും മീര കിഴക്കാംതൂക്കായ പാറത്തുമ്പിൽനിന്നു് താഴെ അങ്ങകലെ അഗാധതയുടെ കൂരിരുളിൽക്കൂടി ചുരുണ്ടു് ചുരുണ്ടു് മറിയുന്ന പുഴയിലേയ്ക്കെടുത്തു ചാടലും ഒപ്പം കഴിഞ്ഞു.

റാണായും മററുള്ളവരും സ്തബ്ധരായി നിന്നുപോയി.

* * *

മീര കണ്ണു തുറന്നു. അടുത്തുതന്നെ പ്രിയ കോമളനായ നന്ദബാലൻ നില്ക്കുന്നു. അവരം കുറച്ചുനേരം ആ മുഖത്തേയ്ക്കുതന്നെ നോക്കി ആനന്ദാമൃതരസപാനം ചെയ്തു. പ്രഭാതസൂര്യൻെറ കിരണങ്ങരം ആ മോഹനശിരസ്സിനു ചുററും ഒരു സുന്ദരമുകുടം വരച്ചുണ്ടാക്കുകയാണു്. അടുത്തൊരനക്കംകേട്ടു് അവരം തല തിരിച്ചു നോക്കി. ഒരു വൃദ്ധ അടുത്തിരിപ്പുണ്ടു്. താനൊരു കുടിലിന്നകത്തു് ഒരു പായിൽ കിടക്കുന്നു. ഇതെവിടമാണു് ? അവളോക്കാൻ ശ്രമിച്ചു. ഓഹ്,

അപ്പോഴാണ് തലേ ദിവസത്തെ സംഭവപരമ്പര സ്മൃതിപടലത്തിൽ നിഴലിച്ചുവന്നതു്. ഉരുളൻപാറക്കെട്ടുകളുടെ മുകളിൽക്കൂടിയും ഇടയിൽക്കൂടിയും തിക്കിഞെരങ്ങി വളഞ്ഞു കുത്തിപ്പായുന്ന നദീപ്രവാഹത്തിൽപ്പെട്ടു് ഒരു വിധം നീന്തിത്തുടിച്ചുകൊണ്ടവരം ആടിയാടിയുലസിക്കുന്ന ഗോപാലവിഗ്രഹത്തെ എത്തിപ്പിടിച്ചതുമാത്രം അവരംക്കോർമ്മയുണ്ടു്. താനെങ്ങനെ കരയ്ക്കെത്തി ? ''നിങ്ങളാരാണ് ?'' എന്നവരം വൃദ്ധയോടു ചോദിച്ച ചോദ്യത്തിനു മറുപടി നൽകിയതു് തത്സമയം കുടിലിൻെറ വാതിൽക്കൽ പ്രത്യക്ഷപ്പെട്ട ദീഘകായനായ ഒരു ഭീകരമനുഷ്യനാണ്. ''ഞങ്ങരം ദേവിയുടെ എളിയ ദാസന്മാർ'' – പരുപരുത്ത സ്വരത്തിൽ ആ വാതിൽ നിറഞ്ഞുനില്ക്കുന്ന മനുഷ്യൻ പറഞ്ഞു. അവരം ആ ഉഗ്രമനുഷ്യനെ ഒന്നു് നോക്കി. പൊട്ടിക്കരഞ്ഞുകൊണ്ടു് അയാരം ഓടിവന്നു് മീരയുടെ പാദങ്ങളിൽ വീണു.

ഹൃദയത്തോടടക്കിപ്പിടിച്ച വിഗ്രഹത്തേയുമേന്തി ഒഴുക്കിൽപ്പെട്ടു് നിസ്സഹായയായി നീന്തിയകലുന്ന മീരയെ യഥാസമയം കണ്ടെത്തി രക്ഷിച്ചതു് കുപ്രസിദ്ധനായ ഈ കൊള്ളക്കാരനാണ്. കരയ്ക്കണഞ്ഞ ഉടനെ അയാരംക്കു് മനസ്സിലായി തൻെറ കയ്യിൽക്കിട്ടിയതു് മോഹനാംഗിയായൊരു പെൺകൊടിയാണെന്നു്. അയാളുടെ ഉള്ളിലെ മൃഗീയത സന്തോഷിച്ചു് തലപൊക്കി. ബോധരഹിതയായ അവളെ പ്രാപിക്കാൻ അയാരം പലവുരു കുടിലിന്നകത്തു് പ്രവേശിച്ചതാണ്, പക്ഷെ സുശക്തമായൊരു വലയം അവരംക്കു ചുററും ഉള്ളതുപോലെ അയാരംക്കെന്തോ അടുക്കാൻ പററുന്നില്ല. ''സാരമില്ല, പെണ്ണിനു് ബോധം വരട്ടെ'' എന്നു കരുതി അയാരം പിൻവാങ്ങി. ഭയം എന്തെന്നറിഞ്ഞിട്ടില്ലാത്ത ആ രാക്ഷസൻ തൻെറ ഈ പുതിയ ഭീരുത്വത്തെ ശപിച്ചു. എന്തായാലും ആ മോഹനദേഹത്തെ അനുഭവിക്കാനുള്ള കരുത്തു് കൈവരാൻവേണ്ടി അയാരം വീര്യമേറിയ ലഹരിദ്രാവകം അകത്താക്കാൻ തുടങ്ങി. രാത്രി നീങ്ങിയകലുംതോറും പാത്രങ്ങരം ഒന്നൊന്നായി കാലിയായി ചുററും നിരന്നതല്ലാതെ അയാളുടെ സിരകരം തണുത്തു് മരവിച്ചപോലെതന്നെ ഇരുന്നു. പെട്ടെന്നു് എന്തെന്നില്ലാത്ത ഭയം അയാളെ ബാധിച്ചു. ഇന്നുവരെ നാട്ടുകാരുടെ പേടിസ്വപ്നമായിരുന്ന ഈ മനുഷ്യമൃഗം ഒരു കൊച്ചുകുഞ്ഞിനെപ്പോലെ വിറയ്ക്കാൻ തുടങ്ങി. ഒരു ചെറിയ കൃഷ്ണപ്രതിമമാത്രം സഹായമായി കയ്യിലുള്ള ലോലശരീരയായ ഈ പെൺമണിയുടെ മുമ്പിൽ താനിത്രമാത്രം ശക്തിയററവനായി മാറണമെങ്കിൽ ഇവരം ഒരു സാധാരണ സ്ത്രീയല്ലായിരിക്കുമോ ? അയാളൊന്നു ഞെട്ടി. ഒരുപക്ഷെ വൃന്ദാവനറാണിയായ ശ്രീരാധാദേവിതന്നെ ആണെന്നു് വരുമോ ? വ്രജധാമത്തിലെ രാധാറാണിയെക്കുറിച്ചു് അവ്യക്തമായ ഒരു രൂപരേഖ പാപപങ്കിലമായ ആ മനസ്സിൽ പണ്ടെങ്ങോ പതിഞ്ഞിരുന്നതു് ഇന്നും മായാതെ കിടപ്പുണ്ടു്. ഭക്ത്യാദരപൂർവ്വമാണ് അയാരം കുടിലിന്നകത്തു് കടന്നതു്. ''ദേവീ, അവിടുത്തേയ്ക്കു് എവിടേയ്ക്കാണ് പോകേണ്ടതു് ? ഈ ദാസൻ കൊണ്ടാക്കാം.'' ''എനിക്കു് വൃന്ദാവനത്തിലേയ്ക്കു പോകണം.'' രണ്ടുപേരും യാത്രയായി.

ഇതിന്നുമുമ്പുതന്നെ കൊട്ടാരത്തിലെ യാതനകരം സഹിച്ചു് പൊറുക്കാൻ വയ്യാത്ത നിലവരെ എത്തി എന്നു കണ്ടപ്പോരം മീരാദേവി ഒരിക്കൽ ശ്രീരാമഭക്തനും ഗുരുസമാനനുമായ തുളസീദാസനോടു് താനിനി ചെയ്യേണ്ടതെന്താണെന്നു് ചോദിച്ചുകൊണ്ടു് സുന്ദരമായ കവിതാരൂപത്തിൽ ഒരു കത്തെഴുതി എന്നും വൃന്ദാവനത്തിൽപോയി ഭജിച്ചുകൊള്ളാൻ ഉപദേശിച്ചുകൊണ്ടു് ആ ഭക്തശിരോമണി മറുപടിയായി അതിവിശിഷ്ടമായ ഒരു കവിത രചിച്ചയച്ചു എന്നും പറയുന്നു. ഈ രണ്ടുപേരുടേയും ജീവിതകാലത്തെപ്പററി ഭിന്നാഭിപ്രായങ്ങളുമുണ്ടു്. ഏതായാലും മദനമോഹനൻെറ ലീലാസ്ഥാനമായ വൃന്ദാവനധാമത്തെ ഒന്നു് സന്ദർശിക്കണമെന്നു് അത്യുത്കടമായൊരാഗ്രഹം മീരയുടെ ഹൃദയത്തിൽ കുടികൊണ്ടിരുന്നതു് ഇന്നിതാ സാധിതപ്രായമാവുകയാണ്. മീരയുടെ കാലുകരം നീങ്ങുകയല്ല, ഓടുകയാണ്. ഒപ്പമുണ്ടു് ബലിഷ്ഠനായ അനുചരനും. മുങ്ങിമരിച്ചു എന്നു കരുതിയ മീര അത്യത്ഭുതകരമാംവണ്ണം രക്ഷപ്പെട്ടു എന്നു മാത്രമല്ല, മൃഗതുല്യനായ ആ ഭയങ്കരമനുഷ്യൻെറ മനസ്സു മാററിയെടുത്തു് ഒരു കുഞ്ഞാടിനെപ്പോലെ അയാളെ തൻെറ വിശ്വസ്തദാസനായി കൊണ്ടുനടക്കുകയും ചെയ്യുന്നു. ലോകം അത്ഭുതത്തിൽ അമർന്നുപോയി. മീര ഓരോ അടി മുന്നോട്ടുവെയ്ക്കുന്തോറും ആളുകരം നാനാഭാഗത്തുനിന്നും ഓടി

യെത്തി, അനുചരസംഘത്തിൻെറ എണ്ണവും വണ്ണവും ക്രമേണ വദ്ധിച്ചുവന്നു. നൂറുകണക്കിന് ഭക്തഹൃദയങ്ങളിൽനിന്നുയരുന്ന കീത്തനാലാപത്തിൻെറ പ്രതിധ്വനിയിൽ ആകാശവും ഭൂമിയും ഒരുപോലെ പരിശുദ്ധിയാന്നു. അതാ വൃന്ദാവനമെത്തിക്കഴിഞ്ഞു.

ശ്രീകൃഷ്ണശിശു മനുഷ്യശരീരം കൈക്കൊണ്ട് ഓടിയും ഉരുണ്ടും ചാടിയും ലീലയാടിയ ഭൂമി— നന്ദലാലിൻെറ പാദസ്പർശമേററ് എന്നുമെന്നും പുളകാഞ്ചിതയായി നിലകൊള്ളുന്ന വ്രജഭൂമി— അങ്ങോട്ടടുക്കുന്തോറും മീരയുടെ നടത്തത്തിന് വേഗം കൂടിക്കൂടിവന്നു, വികാരത്തള്ളിച്ചയാൽ അവാക്ക് ശ്വാസംമുട്ടി. ''ഗിരിധാരീ, ഗിരിധാരീ, മീരയുടെ പ്രഭു നന്ദലാലാ'' — അവരാ പരിപാവനമായ മണ്ണിൽ കിടന്നുരുണ്ടു. പൂതസലിലയായ കാളിന്ദീനദി, ഗോകുലബാലൻെറ സ്പർശനമേററ് നൂതനമുകുളങ്ങളും നവപല്ലവങ്ങളും നിറഞ്ഞു് നിത്യപുളകം ചാത്തിനില്ക്കുന്ന കേളീവനം, നന്ദകിശോരൻെറ ചവിട്ടടിയേററ് ഇക്കിളിപൂണ്ട് പുളഞ്ഞുമറിഞ്ഞുകിടക്കുന്ന യമുനാപുളിനം, പെട്ടെന്നൊരുദിവസം ഭൂതലത്തിലുള്ള വേരററ് അതിവേഗേന വായുവിലേയ്ക്കുയത്തപ്പെട്ട് ഗോപാലബാലൻെറ വിരൽത്തുമ്പിൽ ''ബാലൻസ്'' പരിചയിച്ച ഗോവദ്ധനഗിരി, യശോദാനന്ദനൻെറ പ്രാണസഖാക്കളായി ദിവ്യലീലകളാടുന്നതിൽ പ്രധാന പങ്കാളികളായി വിരാജിച്ച പശുപബാലന്മാർ, മായാമയൻെറ മന്ത്രവടിയുടെ ദിവ്യസ്പർശത്താൽ നിതാന്തസ്വർഗ്ഗീയാനന്ദത്തിൽ തിമത്തുതുടിക്കുന്ന ഗോസമൂഹങ്ങരം — എല്ലാമെല്ലാം അതേപടി അവിടെയുണ്ട്, കേവലം നന്ദകുമാരൻെറ സുകുമാരകളേബരം മാത്രം എങ്ങും കാണാനില്ല. മീരയുടെ കണ്ണുകരം ആത്തിപൂണ്ട് നാലുപാടും പാഞ്ഞു. പണ്ട് ദ്വാപരയുഗത്തിൽ നടന്ന വൃന്ദാവനലീലയിലെ ഓരോ രംഗവും അവളുടെ മനോനേത്രങ്ങരം വീണ്ടും വീണ്ടും ദശിച്ചാനന്ദിച്ചു. അവളുടെ ചുണ്ടുകളാകട്ടെ ഭക്തിരസം ഇററിററുവീഴുന്ന ഗാനപീയൂഷത്തെ എമ്പാടും ചിതറിവിളമ്പുകയായിരുന്നു. എന്തൊരസാധാരണദൃശ്യം! സാമാന്യലോകം ആദ്യമായി ദശിക്കുന്ന ഒരു സ്വർഗ്ഗീയരംഗം. ഭക്തവൃന്ദം ആനന്ദനീരിൽ ആറാടിത്തുടിച്ച് ആത്മനിർവൃതിയിലാണ്ടു.

ശ്രീരാധാറാണിയുടെ ഹരിപ്രേമത്തെ സ്വയമൊന്നനുഭവിച്ചാസ്വദിക്കാൻവേണ്ടി സാക്ഷാൽ വേണുഗോപാലൻതന്നെ മനുഷ്യശരീരം കൈക്കൊണ്ട് അവതാരരൂപേണ ഭൂമുഖത്തുവന്ന് കേളിയാടിയല്ലൊ ശ്രീ ചൈതന്യമഹാപ്രഭുവിൻെറ ജീവിതത്തിൽക്കൂടി. മഹാപ്രഭുവിൻെറ പരമ്പരയിൽപ്പെട്ട ഭക്താഗ്രഗണ്യനായ ശ്രീ രൂപഗോസ്വാമി അന്ന് വൃന്ദാവനഭൂമിയിൽ ഒരു ആശ്രമം കെട്ടിയുയത്തി ശിഷ്യഗണങ്ങളാലും ഭക്തവൃന്ദത്താലും പരിവൃതനായി അവിടെ താമസിക്കുന്നുണ്ട്. മീരയ്ക്ക് മഹാത്മാവായ അദ്ദേഹത്തെ നമിച്ച് അനുഗൃഹീതയാകാനൊരാഗ്രഹം. മീര ആശ്രമവാതിൽക്കലെത്തി. പക്ഷെ അകത്തു കടക്കാനൊത്തില്ല. ആശ്രമത്തിനകത്ത് പുരുഷന്മാക്കേ പ്രവേശനമുള്ളു, സ്ത്രീകരംക്ക് പ്രവേശനം നിഷിദ്ധം. ഗോസ്വാമിജി സ്ത്രീകളെ കാണില്ലപോലും! വിസ്മയാന്വിതയായ മീര ഉടനെ ഗോസ്വാമിമഹാരാജിന് ഗാനരൂപത്തിൽ ഒരു സന്ദേശം കൊടുത്തയച്ചു:

> വൃന്ദാവനത്തിലെ മണ്ണിലെന്നും
> നന്ദകിശോരകനേകനല്ലൊ
> പുരുഷരൂപത്തിൽ വാണുവന്നു,
> സാരമാമിക്കഥ ഞാനറിഞ്ഞു.
> ഇന്നിതാ പാവന നന്ദഭൂവിൽ
> അന്യനാം പുരുഷൻ വാഴുന്നെന്നോ ?
> താവകജന്മമനുഗൃഹീതം,
> താവകബുദ്ധിയും ധന്യംതന്നെ.

സന്ദേശം കൈപ്പററേണ്ടതാമസം, താപസനും ബുദ്ധിമാനുമായ ഗോസ്വാമിജി ഓടി പുറത്തുവന്ന് ഭക്തമീരാബായിയെ കുമ്പിട്ടു വണങ്ങി. താനിത്രകാലം ദേഹാഭിമാനം, ഗവ്വ് എന്നിവയാൽ കറയേററ ശുഷ്കഭക്തിയെയാണ് സൂക്ഷിച്ചുവന്നിരുന്നതെന്ന് അദ്ദേഹം മനസ്സിലാക്കി. പൊള്ളയായ തൻെറ ഭക്തി ഇന്നിതാ മീരാദേവിയുടെ കുളുമ്മയും ജീവസ്സും ഉതറുന്ന ഭക്തിരസത്തിൽ കുതിന്ന് പുനർജീവൻ നേടിയിരിക്കുന്നു എന്നദ്ദേഹം ആശ്വാസംപൂണ്ടു. മീരാദേവി നടന്നകന്നു. ആ മുഖത്തുനിന്നും ഇടതടവില്ലാതെ കൊഴിഞ്ഞുവീഴുന്ന കീത്തനപ്പൂനിലാവിൽ വൃന്ദാവനത്തിലെ മനുഷ്യരും മൃഗങ്ങളും വൃക്ഷലതാദികളും യമുനാപുളിനവും കാളിന്ദിയാറും ഒന്നൊഴിയാതവണ്ണം നീരാടിക്കുളിച്ചു.

മീര മേവാഡിൻെറ മണ്ണിൽനിന്നകന്നതോടെ ആ രാജ്യത്തു് അനവധി കലാപങ്ങ‍ൾ മുളച്ചുപൊന്തി. ശത്രുക്കളുടെ ആക്രമണങ്ങളാലും മററു പല വിധത്തിലും പീഡയനുഭവിച്ചു്ഗതി കെട്ട ജനങ്ങ‍ൾ ഈ ആപത്തുകൾക്കൊക്കെ കാരണം രാജ്യലക്ഷ്മിയായ മീരാബായിയെ ആട്ടിയോടിച്ചതാണെന്നും പറഞ്ഞു് പിറുപിറുക്കാനും ഉറക്കെത്തന്നെ റാണയെ പഴിക്കാനും ആരംഭിച്ചു. ക്രമേണ വിക്രമസിംഹനും അതിൽ സത്യമുണ്ടോ എന്നു് സംശയം തോന്നിത്തുടങ്ങി. മീരയോടൊപ്പം നാടിൻെറ ഭാഗ്യലക്ഷ്മിയും നമ്മെ വിട്ടുപോയിട്ടുണ്ടാകാം. എല്ലാവരുടേയും നിർബ്ബന്ധത്തിനു വഴങ്ങി ഒടുവിൽ മീരയെ തിരികെ നാട്ടിലേയ്ക്കു വിളിച്ചുകൊണ്ടുവരുവാനായി വിക്രമസിംഹൻ വൃന്ദാവനത്തിലേയ്ക്കു് യാത്രയായി. അപ്പോഴാണറിഞ്ഞതു് മീര ദ്വാരകയിലേയ്ക്കു് യാത്രതിരിച്ചിരിക്കുന്ന എന്നു് വലിയൊരു ഭക്തജനാവലിയാൽ അനുഗതയായി കീർത്തനാനന്ദത്തിൽ യാത്രാക്ലേശമറിയാതെ, വഴിക്കുള്ള പുണ്യക്ഷേത്രങ്ങളിലെല്ലാം ദർശനം നടത്തി മീരാബായി വരികയാണു് മേവാഡിന്നടുത്തുകൂടി. വിക്രമൻ ഓടിച്ചെന്നു ജ്യേഷ്ഠത്തിയമ്മയോടു് പല വിധത്തിലും പറഞ്ഞുനോക്കി അവരുടെ സാന്നിധ്യം വഴിയായി മേവാഡിൻെറ നഷ്ടപ്പെട്ട ഗൌരവവും അന്തസ്സും ഭാഗ്യവും വീണ്ടെടുത്തുതരുവാൻ കനിവുണ്ടാകണമെന്നു്. പക്ഷെ ഇന്നദ്ദേഹത്തിൻെറ മുമ്പിൽ നില്ക്കുന്നതു മേവാഡു് ആട്ടിപ്പായിച്ച വലിയ റാണിയല്ല. ഗോവർദ്ധനധാരിയുടെ പാദരേണുക്കളിൽ നിത്യനിർവൃതി കൊള്ളുന്ന ഭക്തോത്തംസമായ മീരാദേവിയാണു്— ശ്രീകൃഷ്ണദാസി. താൻ ഒരിടത്തും സ്ഥിരമായി പാർക്കാൻ ഉദ്ദേശിക്കുന്നില്ലെന്നു് അവർ തീർത്തു പറഞ്ഞു. റാണാ നിരാശനായി മടങ്ങിപ്പോയി. ഭക്തസംഘം യാത്രതുടർന്നു.

വൃഷ്ണിവംശതിലകൻെറ അവസാനകേളികൾക്കു് രംഗമാകാൻ ഭാഗ്യം സിദ്ധിച്ച ഭൂമി—ശ്രീകൃഷ്ണശക്തി മുഴുവൻ കലക്കി സ്വന്തമാക്കിയ പടിഞ്ഞാറൻകടൽ കുഞ്ഞിക്കൈകളാകുന്ന കൊച്ചലകൾകൊണ്ടു് എന്നുമെന്നും തടവി നിർവൃതിക്കൊള്ളുന്ന ഭൂഭാഗം — മാറി മാറിയുലയുന്ന പവനവീചികൾ പണ്ടു് തങ്ങ‍ൾ സശ്രദ്ധം കണ്ടറിഞ്ഞ കൃഷ്ണലീലയെ ഗാഥയായിച്ചൊല്ലി സദാ താരാട്ടുപാടി താലോലിക്കുന്ന പുണ്യദേശം — ദ്വാരക. മീര കൃഷ്ണക്ഷേത്രത്തിൽ കടന്നതോടെ സ്വബോധമററു് നൃത്തംചെയ്യാൻ തുടങ്ങി— "കൃഷ്ണാ, കൃഷ്ണാ, വൃന്ദാവന കൃഷ്ണാ, നന്ദലാലാ, ശ്രീഗിരിധാരിലാൽ......" മീരയുടെ ഹൃദയത്തിൻെറ അടിത്തട്ടിൽനിന്നുയർന്നു പൊങ്ങിയ ഈ ഗാനധാര കാണികളുടെ ഹൃദയങ്ങളിൽ മാറെറാലിക്കൊണ്ടു. സകലരും പൊട്ടിക്കരഞ്ഞു. ശിലാനിർമ്മിതമായ ശ്രീകൃഷ്ണപ്രതിമപോലും അലിയുന്നുണ്ടോ? സൂക്ഷിച്ചുനോക്കൂ, ആ കണ്ണുകളിൽ ഒരു തിളക്കം കാണാനില്ലെ? പെട്ടെന്നാണതു് സംഭവിച്ചതു് — ശ്രീകൃഷ്ണദേവനിൽ നിന്നുള്ള വിരഹം താങ്ങാനാവാതെ, ദുഃഖം തിങ്ങിവിങ്ങുന്ന കീർത്തനധ്വനി മന്ദിരത്തിൻെറ മകുടവും ഭേദിച്ചു് ആകാശത്തിലേയ്ക്കു് തള്ളിക്കയറിക്കൊണ്ടിരിക്കെ മീര ഒരോട്ടം ശ്രീകോവിലിൻെറ ഗർഭഗൃഹത്തിന്നകത്തേയ്ക്കു്. കൃഷ്ണാ, ഗോവിന്ദ ലാലാ, ഗിരിധാരിലാലാ... ആ ശബ്ദം സാന്ദ്രീകരിച്ചു് നാലുപാടും കട്ടിപിടിച്ചു് നിന്നു ശ്രീകോവിലിന്നകത്തു് ഒരു ജ്യോതിസ്സു് പെട്ടെന്നു് മിന്നിമറഞ്ഞു. കണ്ണു ചിന്നിപ്പോയ കാണികൾ പിന്നീടു് നോക്കുമ്പോൾ മീരയുടെ സാരിമാത്രം വിഗ്രഹത്തിൽ കുഴഞ്ഞു് വീണുകിടപ്പുണ്ടു്. കൃഷ്ണദാസി കൃഷ്ണചൈതന്യത്തിൽ അലിഞ്ഞുചേർന്നു.

---

# മൊഴിമുത്തുകൾ

ഉള്ളതു സൽപാത്രം തന്നിലർപ്പിക്കുവോ —
ക്കെപ്പൊഴും വേണ്ടതു കിട്ടും.

*   *   *

വഴിപോലെയാതിഥ്യം വഴിപോക്കർക്കേകുന്നോ —
രൊരുനാളും വഴിയിലാവില്ല.

*   *   *

ചിന്തയാണേററവും ശക്തമാം കർമ്മ, മ —
ക്കർമ്മത്തിനത്യന്തം ശുദ്ധിവേണം.

പൊയ്‌വഴിവിട്ടു * മെയ്‌വഴി പൂകുവാൻ
മെയ്‌മോഹമുള്ളോർക്കു വയ്യ.

*   *   *

പൊരുളാളുമുള്ളത്തി —
ലിരുളാളുകില്ല.

— കുഞ്ഞുണ്ണി.

* മെയ് എന്നതിന്നു സത്യം, ശരീരം എന്നിങ്ങനെ രണ്ടർത്ഥമുണ്ടല്ലോ.

# താന്ത്രിക – വൈഷ്ണവഭക്തിപ്രസ്ഥാനം

(ചരിത്രസമീക്ഷ)

സഖ്യാനന്ദസ്വാമി

കലിയുഗാത് പൂർവ്വകാലങ്ങളിൽ ശിവ ശക്ത്യുപാസനാലക്ഷണമായ താന്ത്രിക ധർമ്മ മല്ലാതെ മറെറാരീശ്വരഭക്തിപ്രസ്ഥാനം ലോക ത്തിൽ അറിയപ്പെട്ടിരുന്നില്ല. 'ഈശ്വരൻ' എന്ന അഭിധാനം ശിവനായ മഹാദേവനുള്ള താണ്. ദേവതാന്തരങ്ങളെ ആ പദംകൊണ്ടു സംബോധന ചെയ്യുന്നുണ്ടെങ്കിൽ അതു് ഉപ ചാരമാത്രമാണ്—ശൈവമായ വിഭൂതിമത്ത്വം അവയ്ക്കുള്ളതുകൊണ്ടു്. ധീരാത്മാക്കളായ മുനീ ശ്വരന്മാരും, ഈശനശീലരും പൗരുഷശാലികളു മായ ക്ഷത്രിയരുമാണ് ഐശ്വരമായ (ശിവ) ഭക്തിമാർഗ്ഗത്തെ പ്രവർത്തിപ്പിച്ചു് ലോകത്തിൽ പ്രചരിപ്പിച്ചിട്ടുള്ളതെന്നു നാം ഓർക്കണം. അങ്ങനെ വളർന്നുവന്നിട്ടുള്ള ആ ഭക്തിപ്രസ്ഥാ നത്തിൽ, പ്രവർത്തകരുടെ പ്രകൃതിക്കു ചേർന്ന വിധം ധീരസാഹസികത്വം കലർന്നിരിക്കുന്നതു സ്വാഭാവികം മാത്രമാകുന്നു. താഴോട്ടു് ഒഴുകുന്ന ജലത്തെ മേല്പോട്ടു നയിക്കുന്ന പുരുഷപ്രയത്നം പോലെ, വിഷയപ്രവണമായ മനസ്സിനേയും ഇന്ദ്രിയങ്ങളേയും ബലാൽ, പൌരുഷംകൊണ്ടു നിരോധിച്ചു് അന്തർമുഖമായി തിരിച്ചുവിടുന്ന ധീരലക്ഷണം ആ ഭക്തിമാർഗ്ഗത്തിനുണ്ടു്. അതി നും പുറമേ ദ്വാപരാന്തത്തിൽ, ആ ഭക്തി വിനാ ശകരമാംവിധം ഉഗ്രരൂപം കൈക്കൊണ്ട കഥയും അവിസ്മരണീയമായി ശേഷിക്കുന്നു. അങ്ങനെ യിരിക്കെ സൗമ്യശീലരായ ചില സൂരികൾ ആ ഭക്തിമാർഗ്ഗത്തിൽ വിമുഖരായതിൽ ആശ്ച ര്യമില്ല. അവർ അതിനൊരു പ്രതിവിധിയെന്ന നിലയിൽ, തങ്ങളുടെ ശ്രുതത്തിനും സംസ്കാര ത്തിനും ചേർന്നവിധം നൂതനമായൊരു താന്ത്രിക ഭക്തിമാർഗ്ഗം ആവിഷ്കരിച്ചു. അതാണ് കലിയു ഗത്തിൽ പുഷ്ടിപ്പെട്ടുവന്ന വൈഷ്ണവഭക്തി പ്രസ്ഥാനം. ആവിഷ്കാരത്തിനുള്ള കരുക്കളെല്ലാം പൂർവ്വസിദ്ധമായിട്ടുണ്ടായിരുന്നതാനും.

അനാദികാലം മുതല്ക്കേ വൈദികലോക ത്തിൽ നിലനിന്നു വരുന്നതാണ് ആദിത്യോ പാസനം: അതായതു് ഓജസ്സ്,തേജസ്സ്,ബലം, പുഷ്ടി, ജീവനം, വേദം (ജ്ഞാനം) തുടങ്ങിയ മഹിമകൾക്കെല്ലാം പ്രഭവമായി സൂര്യദേവ തയെ ദർശിച്ചുകൊണ്ടുള്ള ഉപാസനം. പ്രണവം, സാവിത്രി (ഗായത്രി) തുടങ്ങിയ മന്ത്രങ്ങളും സൂര്യനമസ്കാരാദിക്രിയകളും അതിൻെറ അംഗ ങ്ങളാണ്. തൈത്തിരീയാദ്യാരണ്യകങ്ങളിൽ അവയുടെ വിസ്താരം കാണാം. സൂര്യദേവത യിൽ മനസ്സിനെ സംയമം ചെയ്യുന്ന ഈ ഉപാ സനയിൽനിന്നു് വികസിച്ചതാകുന്നു, വേദാംഗ മായ നക്ഷത്രവിദ്യ അഥവാ ജ്യോതിഷം.

''ഭുവനജ്ഞാനം സൂര്യേ സംയമാത്''

(യോഗസൂത്രം III. 27)

സൂര്യനിൽ ചിത്തസംയമംകൊണ്ടു് ഭുവന ജ്ഞാനം, ജ്യോതിർഗോളഗണിതവിജ്ഞാനം സിദ്ധിക്കുന്നു. സൂര്യകേന്ദ്രിതമായ (Solar-centric) ഈ ജ്യോതിഷവിദ്യയനുസരിച്ച് ആദിത്യനു് പന്ത്രണ്ടു് നാമങ്ങൾ പ്രസിദ്ധമായി ട്ടുണ്ടു്:

(1)ധാതാ (2)മിത്രൻ (3)അര്യമാ (4)രുദ്രൻ (5) വരുണൻ (6) സൂര്യൻ (7) ഭഗൻ (8) വിവ സ്വാൻ (9) പൂഷാ (10) സവിതാ (11) ത്വഷ്ടാ (12) വിഷ്ണു.

കാലഗണനയിൽ ഭൂകേന്ദ്രിതമായ (Geo-centric) കണക്കാണു നാം സ്വീകരിച്ചിട്ടുള്ളതു്. അതനുസരിച്ച് ജ്യോതിശ്ചക്രത്തിൽക്കൂടി സൂര്യനു് ഒരു വട്ടം പ്രദക്ഷിണം ചെയ്യാൻ 360 ദിവസം; ഈ പ്രദക്ഷിണഗതിയെ 'വാർഷിക ചലന'മെന്നു പറയുന്നു. ജ്യോതിശ്ചക്രത്തെ 30 ഭാഗം (ഡിഗ്രി) വീതമുള്ള 12 രാശികളായി വിഭജിച്ചിരിക്കുന്ന ക്രമത്തിൽ സൂര്യനു് ഒരു

രാശി കടക്കാൻ 30 ദിവസം വേണം. അതായതു് ഓരോ രാശിയിലും 30 ദിവസം വീതം സ്ഥിതിയുണ്ടു്. അതൊരു മാസം, അങ്ങനെ 12 മാസം ഒരു വർഷം. അതിൽ ഓരോ മാസത്തിലുമുള്ള ആദിത്യസ്ഥിതിയെ പറയാനുള്ളതാണു് മേൽ കാണിച്ച ദ്വാദശാദിത്യനാമങ്ങൾ. ജ്യോതിശ്ശാസ്ത്രഭാഷയിൽ ഓരോ മാസത്തിന്റേയും അധിദേവതയാണു് ഓരോ ആദിത്യനും.

മാസങ്ങളെ പറയാൻ വേദാംഗജ്യോതിഷമനുസരിച്ചു്, ഇഷം, ഊർജ്ജം തുടങ്ങിയ ശബ്ദങ്ങളുണ്ടെന്നിരിക്കിലും, അധിദേവതാദൃഷ്ട്യാ ധാതാ, മിത്രൻ തുടങ്ങിയ ആദിത്യനാമങ്ങളെക്കൊണ്ടും വിശേഷിപ്പിക്കുക സാധാരണമാണു്. അങ്ങനെ ആദിത്യനാമങ്ങൾ മാസവാചികളായി തീൎന്നു, വൈദികസാഹിത്യത്തിൽ. കൂടാതെ പല വൈദികർഷികൾക്കും ദേവന്മാൎക്കും ഈ പേരുകൾ പ്രസിദ്ധമായിട്ടുണ്ടു്. ദേവതകളുടെ മഹിമകളെ കീർത്തിക്കുന്ന സൂക്തങ്ങൾ നാലു വേദത്തിലും കാണാം. ഋഷികൾ പല വേദമന്ത്രങ്ങളുടെയും ദ്രഷ്ടാക്കളാണു്. അങ്ങനെ നാനാൎത്ഥങ്ങളിൽ ഉപയോഗിക്കപ്പെടുന്ന ഈ നാമങ്ങൾ, മൂലത്തിൽ ആദിത്യ പര്യായങ്ങളാണു് – വാർഷികചലനത്തിൽ ഓരോ മാസത്തിലുമുള്ള സൂര്യസ്ഥിതിയെ ദ്യോതിപ്പിക്കുന്ന അധിദേവതാനാമങ്ങൾ.

ത്രേതാദ്വാപരയുഗസന്ധിയിൽ അധർമ്മനിഷ്ഠമായ ദക്ഷയജ്ഞം രുദ്ര–മഹേശ്വരപ്രഭാവത്താൽ ധ്വംസിക്കപ്പെടുകയും നാനായജ്ഞദേവതകളും ഏകനായ ഈശ്വരനിൽ ഉപസംഹൃതമാവുകയും ചെയ്തു. അപ്പോൾ മേൽപറഞ്ഞ ആദിത്യദേവതകളും പ്രജാപതി ബ്രഹ്മാവു് തുടങ്ങിയവരും ഈശ്വരനിൽ സംപൂർണ്ണം വിലയിക്കാതെ, വിശിഷ്ടാദ്വൈതഭാവേന, തദംഗങ്ങളെന്ന നിലയിൽ, അല്പമൊന്നു മാറിനിന്നതായി തോന്നുന്നു. ഏതായാലും അനന്തരം വേദരാശിയെ നാലായി വിഭജിച്ച ക്രമത്തിൽ യജ്ഞം പുനസ്സംവിധാനം ചെയ്യപ്പെട്ട അവസരത്തിൽ, ഈ ആദിത്യദേവതകളും വേദഗുരുവായ ബ്രഹ്മപ്രജാപതിയും ജഗദ്ബീജമായ ഹിരണ്യഗർഭപുരുഷനും സുപർണ്ണനും പ്രാണദേവതകളുമെല്ലാം സാംഖ്യയോഗമാർഗ്ഗേണ ഏകനായ ഈശ്വരപുരുഷനിൽ സമന്വയിക്കപ്പെട്ടു. ഇവിടെ ആ ഈശ്വരപുരുഷനു് 'വിഷ്ണു'വെന്ന നാമമാണു് സ്വീകരിച്ചതു്. ആദിത്യദേവതകളിൽ പന്ത്രണ്ടാമത്തേതായി സ്മരിക്കപ്പെടുന്ന മഹാപുരുഷനത്രെ വിഷ്ണു – വിശ്വരൂപൻ: തേജോരശ്മികളാൽ വിശ്വം മുഴുവൻ വ്യാപിച്ചു വിളങ്ങുന്നവൻ എന്നൎത്ഥം. ഇതേ അൎത്ഥത്തിൽ ത്രിവിക്രമൻ എന്ന നാമവും വിഷ്ണുവിനു വേദപ്രസിദ്ധമായിട്ടുണ്ടു്. ത്രിലോകത്തേയും (ഭൂഃ ഭുവഃ സ്വഃ) സ്വതേജസ്സിനാൽ ക്രമിക്കുന്നവൻ, അളക്കുന്നവൻ, എന്നു സംജ്ഞാൎത്ഥം.

ദ്വാദശാദിത്യന്മാരേയും ബ്രഹ്മാദിദേവതകളേയും ഇപ്രകാരം ഏകനായ വിശ്വപുരുഷനിൽ (വിഷ്ണു) വിലയിപ്പിച്ചുകൊണ്ടു വൈദികോപാസനാമാർഗ്ഗത്തിൽ നൂതനമായൊരു സമ്പ്രദായം ഉപജ്ഞാനം ചെയ്തതു് നിവൃത്തിധർമ്മനിഷ്ഠനും, നര–നാരായണദ്വന്ദ്വത്തിൽ ദ്വിതീയനുമായ ശ്രീനാരായണമുനിയാണെന്നു പറയപ്പെടുന്നു. മാഹേശ്വരമായ താന്ത്രികപ്രസ്ഥാനത്തിനു് അനുകൂലമായിട്ടാണു് ഈ വൈദികോപാസനാപദ്ധതിയുടെ ഉപജ്ഞാനം എന്നു പ്രത്യേകം പ്രസ്താവ്യമാകുന്നു. തപോനിഷ്ഠനായ ശ്രീനാരായണമുനിക്കു മഹേശ്വരന്റെ ദൎശനവും അനുഗ്രഹവും സിദ്ധിച്ചതനുസരിച്ചു് ഉപജ്ഞാനം ചെയ്യപ്പെട്ടതാണു് വൈദികവിഷ്ണുഭക്തി പ്രസ്ഥാനമെന്നു് ഐതിഹ്യ*മുണ്ടു്. സേശ്വര സാംഖ്യയോഗത്തിന്റെ ആചാര്യന്മാരിൽ മുഖ്യനായി സ്മരിക്കപ്പെടുന്ന ഈ മഹാമുനി വൈദികധർമ്മപ്രവൎത്തകരായ വ്യാസഗുരുക്കന്മാരിൽ പതിമ്മൂന്നാമനാണെന്നു് പുരാണവചനം കാണുന്നു. 'അന്തരീക്ഷൻ' എന്നു മറെറാരു നാമവും അവിടെ സ്മരിക്കപ്പെടുന്നുണ്ടു്.

ഉപാസകനും, ഉപാസ്യവും വേദാന്തന്യായേന, അഭേദമായി ദൎശിക്കപ്പെടുന്ന മുറയ്ക്കു്, ഉപാസകനായ നാരായണൻ ഉപാസ്യമായ വിഷ്ണുദേവതയുമായി ഏകീഭവിച്ചു. അങ്ങനെ നാരായണനാമം വിഷ്ണുവിനും, സൂര്യനും, ആദിത്യനും പര്യായമായി, ഉപാസനാപദ്ധതിയിൽ. ഇപ്രകാരം ആവിഷ്കരിക്കപ്പെട്ടതാണു്, പൗരാണികമായ സൂര്യനാരായണോപാസനം. ആരണ്യകങ്ങളിലെ വൈഷ്ണവമായ സൂര്യോപസ്ഥാനമാണിതു്. ഈ ഉപാസനം വഴിക്കാണു് യാ

* മഹാഭാരതം, ദ്രോണപൎവ്വം, 201, 202 അധ്യായങ്ങൾ നോക്കുക.

ജ്ഞവല്ക്യൻ, സ്വഗുരുവിൽനിന്ന് തെററിപ്പിരിഞ്ഞ് ശുക്ലയജൂർവേദശാഖയെ ഉപജ്ഞാനം ചെയ്തതെന്ന് ഐതിഹ്യം. ദ്വാപരയുഗത്തിൽ ബീജമാത്രമായിരുന്ന ഈ വൈദിക — വിഷ്ണു ഭക്തിമാർഗ്ഗം, കലിയുഗത്തിൽ ശൈവതന്ത്രസമ്പ്രദായത്തെ അനുവർത്തിച്ചുകൊണ്ട്, വൈഷ്ണവതന്ത്രപ്രസ്ഥാനമായി വികാസം പ്രാപിച്ചു. അതെങ്ങനെയെന്ന് നിരൂപിക്കാം.

ശൈവതന്ത്രസമ്പ്രദായത്തിൽ ആരാധനാർത്ഥം സ്തംഭാകാരവും സ്തൂപികാകാരവും ജലജങ്ങളുമായ ലിംഗങ്ങളും, മന്ത്രങ്ങളും മുദ്രകളും ഉപയോഗിക്കുന്ന ക്രമം പണ്ടേയുണ്ടായിരുന്നു. അവയെ അനുസരിച്ചു വൈദികോപാസനയിലും പുതിയ പ്രതീകങ്ങൾ ആവിഷ്കൃതമായി. ജലജമായ ശിവലിംഗത്തിനുപകരം, ഗോളാകാരമായ ജലജ — സാളഗ്രാമം അല്ലെങ്കിൽ ശംഖം; അർച്ചനാർത്ഥം വില്വദളത്തിനുപകരം തുളസീദളം; ശിവൻെറ ശക്തിപ്രതീകങ്ങളായി, പിനാകം, പരശു, രുദ്രാക്ഷമാല, കപാലം മൃഗം, ഢക്കാ, തുടങ്ങിയ അനേകം ആയുധങ്ങളും, ധർമ്മപ്രതീകമായി വൃഷഭവാഹനവും കല്പിക്കപ്പെട്ടിട്ടുണ്ട്, തന്ത്രാഗമങ്ങളിൽ. വൈഷ്ണവതന്ത്രത്തിലും അതുപോലെ, ശംഖം, ചക്രം, ഗദ, പത്മം തുടങ്ങിയ ആയുധങ്ങളും വാഹനത്തിൻെറ സ്ഥാനത്ത് വേദമയനായ സുപർണ്ണനും കല്പിതമായി. ശിവൻെറ ശക്തിരൂപിണിയായിട്ട് അംബിക (ഗൗരി, ഉമ, പാർവ്വതി,) ഉള്ളതുപോലെ ഇവിടെ ലക്ഷ്മീഭഗവതിയും കല്പിക്കപ്പെട്ടു; ശിവലോകത്തിൻെറ സ്ഥാനത്ത് വൈകുണ്ഠവും.

ശ്രീനാരായണമുനി വൈഷ്ണവപ്രസ്ഥാനത്തിൻെറ ഉപജ്ഞാതാവെന്ന നിലയിൽ ആദ്യത്തെ അവതാരമായി കല്പിക്കപ്പെട്ടു. പിന്നീട് ശ്രീരാമൻ, ശ്രീകൃഷ്ണൻ തുടങ്ങിയ ഈശ്വരവിഭൂതികളെയും വിഷ്ണുവിൻെറ അവതാരങ്ങളാക്കി കല്പിച്ചു. തന്ത്രാഗമങ്ങളിൽ പ്രസിദ്ധരായിരുന്ന സനകാദിയോഗികളും നാരദാദിമുനീശ്വരന്മാരും വൈഷ്ണവമതത്തിൻെറ പൂർവ്വാചാര്യന്മാരായി. വേദശാസ്ത്രങ്ങളിൽ രൂപകത്വേന ഉക്തമായിരുന്ന യജ്ഞവരാഹം, മത്സ്യം, കൂർമ്മപൃഷ്ഠം, ത്രിവിക്രമൻ തുടങ്ങിയ ഭാവങ്ങളും വിഷ്ണുവിൻെറ അവതാരമായി ചിത്രീകരിക്കപ്പെട്ടു. അവയെല്ലാം ആഗമം പറയുമാറ് വിവിധങ്ങളും വിചിത്രങ്ങളുമായ ആഖ്യാനങ്ങളും പുരാണങ്ങളിൽ രൂപം കൊണ്ടു. അങ്ങനെ ആവിഷ്കരിക്കപ്പെട്ട വൈഷ്ണവതന്ത്രപ്രസ്ഥാനത്തിൻെറ പ്രമാണമൂലമായ ശാസ്ത്രഗ്രന്ഥം 'നാരദീയപഞ്ചരാത്രാഗമം' ആകുന്നു. ഇതിൻെറ ശാഖാഭേദങ്ങളോ വിവൃതികളോ ആയ നിലയിൽ 'വൈഖാനസാഗമം,' 'സാത്വതതന്ത്രം'തുടങ്ങിയ ശാസ്ത്രഗ്രന്ഥങ്ങൾ പലതും പില്ക്കാലത്തു പ്രസിദ്ധമായിട്ടുണ്ട്. അവയിലെല്ലാം സാമാന്യേന കാണുന്ന ഒരു വിശേഷപ്രസ്താവം, വൈഷ്ണവമായ ഈ തന്ത്രപ്രസ്ഥാനം, സർഗാദിയിൽ ശ്രീനാരായണൻ ബ്രഹ്മാവിനും, ബ്രഹ്മാവ് നാരദനും ഉപദേശിച്ചു എന്നാണ്. വൈദികമായ ആദിത്യോപാസനമെന്ന നിലയിൽ ആ പ്രസ്താവം ശരിയായിരിക്കാം. എന്നാൽ താന്ത്രികമായ ഉപാസനാപ്രസ്ഥാനമെന്ന നിലയിൽ അതിന്ന് അഭിവ്യക്തിയുണ്ടായിട്ടുള്ളത്, ശ്രീകൃഷ്ണാവതാരശേഷം ഒരഞ്ഞൂറോ അറുനൂറോ വർഷം കഴിഞ്ഞുവന്ന കലികാല-വ്യാസയുഗത്തിൽ മാത്രമാകുന്നു. നമ്മുടെ ഈ നിഗമനത്തിന്നവലംബം, പഞ്ചരാത്രാഗമത്തിൽ ഉപാസനാർത്ഥം വിഹിതമായിരിക്കുന്ന 'മഹാപുരുഷവ്യൂഹം' ആകുന്നു. വാസുദേവൻ (ശ്രീകൃഷ്ണൻ) സങ്കർഷണൻ (ബലഭദ്രൻ) പ്രദ്യുമ്നൻ, അനിരുദ്ധൻ എന്നീ നാലു പുരുഷതത്ത്വങ്ങളുടെ യോഗമത്രേ മഹാപുരുഷവ്യൂഹം. ശ്രീകൃഷ്ണാവതാരശേഷമല്ലേ ഈ ഭാവന ഉദിക്കാൻ തരമുള്ളു ?

## പഞ്ചരാത്രം

= അഞ്ചുവിധം രാത്രങ്ങളെ, ജ്ഞാനങ്ങളെ പ്രതിപാദിക്കുന്ന ശാസ്ത്രം: ആധ്യാത്മിക ജ്ഞാനം, ഭക്തിജ്ഞാനം, മുക്തിജ്ഞാനം, യോഗജ്ഞാനം, വിഷയജ്ഞാനം എന്നിങ്ങനെ അഞ്ചുവിധം ജ്ഞാനങ്ങളാണ് ശാസ്ത്രപ്രതിപാദ്യം.

## ദ്രഷ്ടവ്യം

ശ്രീകൃഷ്ണൻ ഈശ്വരവിഭൂതിയെന്ന നിലയിൽ, നാരായണാവതാരമായോ, ശിവാവതാരമായോ, എങ്ങനെ കല്പിക്കപ്പെട്ടാലും വേദാന്തദൃഷ്ട്യാ ശരിയാണ്. എന്നാൽ ഈ ലോകത്തിൽ ധർമ്മസ്ഥാപനാർത്ഥം ആവിർഭവിച്ച കാലസ്വരൂപനെന്ന നിലയിൽ വീക്ഷിച്ചാൽ, മാഹേ

ശ്വരമായ ശിവമഹിമയാണ് ശ്രീകൃഷ്ണനിൽ തെളിഞ്ഞുവിളങ്ങിയിരുന്നതെന്ന് തച്ചരിതം സ്പഷ്ടമാക്കുന്നു. മഹാഭാരതം അനുശാസനപർവ്വത്തിൽ ഭഗവാൻ ആത്മകഥയെ പറയുന്നതിൽ നിന്നു നമുക്കിതു മനസ്സിലാക്കാം. ദ്രോണപർവ്വത്തിലെ വ്യാസവാക്യം അതിനെ സമർത്ഥിക്കുന്നതുമുണ്ട്.

സ ഏവ രുദ്രഭക്തശ്ച കേശവോ രുദ്രസംഭവഃ
സർവഭൂതഭവം ജ്ഞാത്വാ ലിംഗമർച്ചതി യഃ പ്രഭോഃ.
(ദ്രോണപർവം 202. 95)

രുദ്രഭക്തനും രുദ്രസംഭവനുമായ ആ കേശവൻ, ശ്രീകൃഷ്ണൻ, സർവ്വഭൂതപ്രഭവമായ ഈശ്വരനെ ലിംഗത്തിൽ നിയമേന അർച്ചന ചെയ്യുന്നു. സനാതനനായ ആ കൃഷ്ണൻതന്നെയാണ് യജ്ഞങ്ങളാൽ യജിക്കപ്പെടേണ്ടവൻ.

ശ്രീകൃഷ്ണൻ (നാരായണ – വിഷ്ണു) ശിവലിംഗത്തിൽ അർച്ചന ചെയ്യുന്ന ധ്യാനവും ആ ധ്യാനത്തെ ചിത്രീകരിക്കുന്ന രൂപരേഖകളും (അനന്തശയനം) ശില്പങ്ങളും പ്രസിദ്ധമാണല്ലോ. ഗുജറാത്തിലെ ദ്വാരകാനാഥക്ഷേത്രത്തിൽ ശ്രീകൃഷ്ണവിഗ്രഹത്തിനു സമീപം, ഭഗവാൻ സ്വജീവിതകാലത്തു് അർച്ചിച്ചിരുന്നതായി പറയപ്പെടുന്ന കുശേശ്വരലിംഗത്തിന്റെ പ്രതിഷ്ഠയുള്ളതു് ഇന്നും കാണാവുന്നതാണ്. അർച്ചനാദ്യുപചാരങ്ങൾ അവിടെ ഇപ്പോഴും നടക്കുന്നുണ്ട്.

ശ്രീകൃഷ്ണൻ ശിവഭക്തനും, ശൈവമായ ഈശ്വരവിഭൂതിയുമാണെന്നുള്ള ഭാവന മാത്രമേ മഹാഭാരതകാലത്തുണ്ടായിരുന്നുള്ളു; വിഷ്ണുവിന്റെ അവതാരമാണെന്നുള്ള കല്പന, പില്ക്കാലത്തു് വൈഷ്ണവതന്ത്രങ്ങളുടെ ആവിഷ്കാരത്തോടു കൂടിയുണ്ടായതാണ്. ശ്രീനാരായണമുനിയെ സംബന്ധിച്ചും ശ്രീരാമനെ സംബന്ധിച്ചും ഇതു തന്നെയാണ് കഥ. രുദ്രഭക്തനും രുദ്രസംഭൂതനുമായിട്ടേ ആദ്യകാലങ്ങളിൽ രാമനെ ലോകം അറിഞ്ഞിരുന്നുള്ളു. (നാരായണമുനിയുടെ വൃത്താന്തം മഹാഭാരതം ദ്രോണപർവം 201, 202 – അധ്യായങ്ങളിലും, ശ്രീരാമന്റെ വൃത്താന്തം, അധ്യാത്മരാമായണത്തിലെ ഖരവധോപാഖ്യാനത്തിലും ദ്രഷ്ടവ്യം.) ഇവരെ വിഷ്ണുവിന്റെ അവതാരമായി കല്പിച്ചതു് കലിയുഗത്തിൽ അനേകശതവർഷങ്ങൾ കഴിഞ്ഞശേഷമാണ്. അന്ന് ആവിഷ്കൃതമായ പഞ്ചരാത്രാദി വൈഷ്ണവതന്ത്രങ്ങൾ കല്പനയെ ശാസ്ത്രസിദ്ധമാക്കി. പുരാണങ്ങൾ അതിനെ അനേകതരത്തിലുള്ള ആഖ്യാനോപാഖ്യാനങ്ങളെക്കൊണ്ടു വളർത്തിയെടുത്തു.

വൈഷ്ണവഭക്തിപ്രസ്ഥാനത്തെ പ്രചരിപ്പിക്കുന്ന പുരാണങ്ങളിൽ പ്രഥമഗണനീയം 'വിഷ്ണുപുരാണ'മാകുന്നു. 'പരാശരപ്രോക്ത'മെന്നാണ് ഈ പുരാണത്തെ സ്മരിക്കുന്നതു്. അതായതു്, പരാശരൻ മൈത്രേയനു് ഉപദേശിച്ചപ്രകാരം സൂതൻ ശൗനകാദികളെ കേൾപ്പിക്കുന്ന മുറയ്ക്കാണ് ഇതിന്റെ നിബന്ധനം. നാരദീയം, പാത്മം, ഗാരുഡം തുടങ്ങിയ പുരാണങ്ങൾ വിഷ്ണുപ്രധാനങ്ങളാണെന്നു പൊതുവേ പറയപ്പെടുന്നുണ്ടെങ്കിലും, വിഷ്ണുപുരാണംപോലെയുള്ള പ്രാമാണ്യം അവയ്ക്കൊന്നിനും സിദ്ധിച്ചിട്ടില്ല — വിശേഷിച്ചും വിശിഷ്ടാദ്വൈതികളുടെ ഇടയിൽ. പിന്നെ, ഈ വിഷയത്തിൽ പ്രാമാണ്യേന പ്രചാരത്തിൽ വന്നിട്ടുള്ള മറെറാരു പുരാണം ശ്രീമദ്ഭാഗവതമാകുന്നു. പുരാണസംഹിതകളിൽ ഏററവും ഒടുവിലുണ്ടായതു് ഇതാണെന്ന് ഗ്രന്ഥത്തിൽത്തന്നെ പറയുന്നുണ്ട്. പുരാണങ്ങളെല്ലാം പഞ്ചലക്ഷണമായിരിക്കെ, ദശലക്ഷണമാണ് ശ്രീമദ്ഭാഗവതം. 'ജ്ഞാനവിരാഗഭക്തിസഹിത'മായ നൈഷ്കർമ്മ്യം ഇതിൽ പ്രതിപാദിക്കപ്പെടുന്നു. ശ്രീചൈതന്യപരമ്പരയിൽ വന്ന വൈഷ്ണവർക്കു ഭാഗവതമാണ് സർവ്വപ്രധാനം. തത്പ്രോക്തമായ ഭക്തിമാർഗ്ഗത്തെ പ്രചരിപ്പിച്ചതു് ചൈതന്യസംപ്രദായമാണെന്നു പറയാം.*

---

* ലേഖകൻ എഴുതിക്കൊണ്ടിരിക്കുന്ന, ഭാരതീയസംസ്കൃതിയുടെ കാലക്രമാനുഗതമായ വികാസം സംബന്ധിച്ച, 'ഭാരതചരിത്രസമീക്ഷ' എന്ന ഗ്രന്ഥത്തിൽനിന്നുദ്ധൃതം.

# ഭക്തഗായകകവി ത്യാഗരാജൻ

സി. ദാമോദരമേനോൻ, പാണാംവള്ളി

ഭക്തിനിർഭരങ്ങളായ സങ്കീർത്തനഗാനങ്ങൾ ആരചിച്ചും ആലപിച്ചും കർണ്ണാടക സംഗീതത്തിനു ശാസ്ത്രസാങ്കേതികഗരിമയും അധികാരിമാത്രവേദ്യമായ ആസ്വാദ്യതയും സംഭാവനചെയ്തിട്ടുള്ള സംഗീതസാർവ്വഭൌമനാണ് സന്ത് ത്യാഗരാജൻ. 18-ാം നൂററാണ്ടിന്റെ അന്തിമദശയിൽ ദക്ഷിണേന്ത്യയെ ആകമാനം സംഗീതസുധയിൽ ആറാടിച്ച ത്രിവേണിയായിരുന്ന തിരുവാരുരിൽ ഉത്ഭവിച്ച ആചാര്യത്രിതയം – ത്യാഗരാജൻ, ദീക്ഷിതർ, ശ്യാമാശാസ്ത്രി. ആ കാലഘട്ടത്തിൽനിന്ന് ഉത്തേജനമുൾക്കൊണ്ടുകൊണ്ടു സ്വാതിതിരുനാളിലൂടെ കേരളവും അതിൻേറതായ സംഭാവനകൊണ്ടു ഭാരതീയ സംഗീതകലയെ പരിപോഷിപ്പിച്ചിട്ടുണ്ട്.

ഏതു ശാസ്ത്രസിദ്ധാന്തത്തിൻേറയും ഉപജ്ഞാതാക്കളേക്കാൾ പ്രയോക്താക്കളാണ് ബഹുജനശ്രദ്ധയെ ആകർഷിക്കുക എന്നുള്ളതു ലോകസ്വഭാവമാണ്. അതിനാൽ പ്രയോക്താക്കൾക്കു പ്രയോജകീഭവിക്കുന്ന അടിസ്ഥാനതത്വങ്ങളോ തദുപജ്ഞാതാക്കളോ ബഹുജനശ്രദ്ധയ്ക്കു ഗോചരമാകുന്നില്ലെങ്കിൽ അതിലത്ഭുതമില്ല. കാരണം, സഹൃദയരായ കലാകുതുകികളുടെ നോട്ടം പ്രയോക്താക്കളുടെ പ്രയോഗകുശലതയിൽ മാത്രം തങ്ങിനില്ക്കുന്നു. ഇതു് ഒരു ശാപമോ അനുഗ്രഹമോ? മൂലം മറന്നുകൊണ്ടു് അന്നന്നു കണ്ടതിനെ വാഴ്ത്തുന്ന ഈ തദാനീന്തനപ്രവണത ശാപമാണ്; അനുഗ്രഹമല്ലതന്നെ. ത്യാഗരാജപ്രഭൃതികളുടെ കൃതികൾ കേട്ടു നാം ആനന്ദിക്കുന്നുണ്ട്. ആ ആനന്ദാനുഭൂതിയിലൂടെ ആ കൃതികളുടെ കർത്താക്കൾ നമ്മുടെ സ്മൃതിമണ്ഡലത്തിൽ ജീവിക്കുന്നുമുണ്ട്. എന്നാൽ അവരെ വളർത്തിയെടുത്ത–അവർക്കു പ്രചോദനം നല്കിയ–തത്വവേത്താക്കളെപ്പററി നമുക്ക് എന്തറിയാം! വാസ്തവത്തിൽ അവരല്ലെ തങ്ങൾ കൈകാര്യംചെയ്തിരുന്ന തത്വസിദ്ധാന്തങ്ങളുടെ യുഗപ്രവർത്തകന്മാർ? ഭാരതീയസംഗീതകലയ്ക്കു് അടിത്തറയിട്ട പ്രബന്ധങ്ങളോ (Treatises) തൽക്കർത്താക്കളോ നമുക്ക് അപരിചിതന്മാരാണ്. ഭരതമുനിയുടെ നാട്യശാസ്ത്രം (4-ാം ശതാബ്ദം) സാരംഗദേവന്റെ സംഗീതരത്നാകരം, (13-ാം ശതാബ്ദം) രാമാമാത്യന്റെ സ്വരമേളകലാനിധി (16-ാം ശതാബ്ദം) വെങ്കിടമാഖിയുടെ ചതുർദണ്ഡിപ്രകാശിക (17-ാം ശതാബ്ദം) തുടങ്ങി സംഗീതസംബന്ധികളായ ഒരു ഡസനോളം സംസ്കൃതഗ്രന്ഥങ്ങൾ ഉണ്ടെന്നാണ് കേട്ടിട്ടുള്ളതു്. സിനിമാഗാനങ്ങളിൽ ജീവിക്കുന്ന നമുക്ക് അതൊന്നും ആവശ്യമില്ലെങ്കിലും ത്യാഗരാജപ്രഭൃതികളുടെ കൃതികൾ കൈകാര്യംചെയ്തു് കച്ചേരികളിൽ കയ്യടിമേടിക്കുന്ന സംഗീതവിദ്വാന്മാരെങ്കിലും ഒരു കാര്യം ഓർക്കേണ്ടതുണ്ട്: മുൻപറഞ്ഞ പ്രബന്ധങ്ങളും തൽക്കർത്താക്കളുമാണ് തങ്ങളുടെ പ്രപൂർവ്വാചാര്യന്മാർക്കുപോലും ജന്മംകൊടുത്തതെന്ന്.

ഭക്തിനിർഭരങ്ങളായ ത്യാഗരാജകീർത്തനങ്ങളാൽ ദക്ഷിണേന്ത്യയിലെ സംഗീതപ്രേമികളുടെ ഗൃഹാന്തരീക്ഷം ഇന്നും മാറെറാലിക്കൊള്ളുന്നു എന്നുള്ളതു് ആ ഗായകകവിയുടെ കീർത്തിയെ അനശ്വരമാക്കിത്തീർക്കുന്നു.

ആന്ധ്രപ്രദേശത്തിലെ കർണ്ണൂൽജില്ലയിൽ ആയിരുന്നു ത്യാഗരാജന്റെ പൂർവ്വകുടുംബം. പിതാവായ രാമബ്രഹ്മത്തിന്റെ കുട്ടിക്കാലത്തുതന്നെ ആ കുടുംബം തഞ്ചാവൂരിലെ തിരുവാരൂർ ഗ്രാമത്തിലേക്കു താമസം മാററി. അവിടെ വെച്ചായിരുന്നു ത്യാഗരാജന്റെ ജനനം, 1767ൽ. ത്യാഗരാജന്റെ കുട്ടിപ്രായത്തിൽ തിരുവാരൂരിൽനിന്നു കാവേരീതീരവർത്തിയായ തിരുവൈയാറിലേക്കു ആ കുടുംബം വീണ്ടും താമസം മാററുകയുണ്ടായി.

## സംഗീതോപാസകൻ

ബാല്യം മുതൽത്തന്നെ ത്യാഗരാജനിൽ ഭക്തിലക്ഷണങ്ങൾ പ്രകടമായിക്കൊണ്ടിരുന്നു.

ഈശ്വരചിന്താപരനായ ത്യാഗരാജനു ഭക്തിനിർഭരങ്ങളായ കീർത്തനങ്ങൾ പാടിക്കൊണ്ടിരിക്കുക ഒരു വിനോദമായിരുന്നു. ശുദ്ധമായ കണ്ഠത്തിൽനിന്നു നിർഗ്ഗളിക്കുന്ന ആ ഗാനനിർഝരിയിൽ മുഴുകാൻ ആഗ്രഹിക്കാത്ത അയൽവാസികളുണ്ടായിരുന്നില്ല. യാതൊരു അഭ്യാസവുമില്ലാതെ ത്യാഗരാജൻ രാഗതാളലയാനുബദ്ധമായി പാടുന്നതു കേട്ടപ്പോൾ അക്കാലത്തെ പ്രസിദ്ധ സംഗീതജ്ഞനും അയൽവാസിയുമായ ശോണ്ഠി വെങ്കിട്ടരമണയ്യപോലും അത്ഭുതപ്പെട്ടുപോയിരുന്നു. അദ്ദേഹം സ്വമനസ്സാലെ ത്യാഗരാജനു ശാസ്ത്രീയമായ ശിക്ഷണം കൊടുക്കുവാൻ തയ്യാറായിയത്രേ. അല്പകാലത്തെ അഭ്യസനംകൊണ്ടുതന്നെ ശിഷ്യന്റെ സംഗീതവൈദഗ്ദ്ധ്യം പരിപുഷ്ടി പ്രാപിച്ചു. അതോടെ ത്യാഗരാജൻ ശ്രീരാമകീർത്തനങ്ങൾ സ്വയം രചിച്ചു പാടുവാൻ തുടങ്ങി. അഭ്യാസംകൊണ്ടു കിടയററതായിത്തീർന്ന ഗാനപാടവം സ്വന്തം കൃതികളിലൂടെ പ്രകടമാക്കിയ ആ ഗാനഗന്ധർവ്വൻ ശ്രോതാക്കളെ അതിരററാനന്ദിപ്പിച്ചു. ദിനംതോറും ത്യാഗരാജന്റെ കീർത്തി അയൽഗ്രാമങ്ങളിലും വ്യാപിച്ചു. അതോടെ ആരാധകർ അദ്ദേഹത്തെ അവരവരുടെ ഗ്രാമങ്ങളിലേയ്ക്കു ക്ഷണിച്ചു കൂട്ടിക്കൊണ്ടുപോകാനും തുടങ്ങി. ഇങ്ങനെ ത്യാഗരാജൻ തന്റെ സംഗീതപരിപാടിയുമായി പര്യടനത്തിലേർപ്പെട്ടു. യാത്രാകാലത്തു് പല പല വിദ്വാന്മാരുമായി അദ്ദേഹം പരിചയം നേടി. താൻ സഞ്ചരിക്കുന്ന ദിക്കുകളിലെ ക്ഷേത്രങ്ങളെല്ലാം സന്ദർശിക്കുക എന്നതും ത്യാഗരാജൻ പതിവാക്കിവെച്ചിരുന്നു. ക്ഷേത്രസോപാനത്തിൽനിന്നുകൊണ്ടു് അതാതു ക്ഷേത്രങ്ങളിലെ പ്രതിഷ്ഠിതമൂർത്തികളെക്കുറിച്ചു് അപ്പപ്പോൾ കീർത്തനകൃതികൾ രചിച്ചു് തത്രത്യരെ പാടികേൾപ്പിച്ചേ അദ്ദേഹം പുറത്തേക്കു കടന്നിരുന്നുള്ളു. അദ്ദേഹത്തിന്റെ ''ദിവ്യനാമസങ്കീർത്തനങ്ങൾ'' എന്ന വിഭാഗത്തിലെ മിക്ക കീർത്തനങ്ങളും ഇങ്ങനെ രചിച്ചിട്ടുള്ളവയാണത്രെ. ഏതായാലും അദ്ദേഹം തന്റെ ഭക്തിരസഭരിതങ്ങളായ ഗേയവസ്തുക്കളെ സംഗീതത്തിന്റെ നാദധാരയിലൂടെ പകർന്നുകൊടുത്തു ശ്രോതാക്കളെ പണ്ഡിതപാമരവ്യത്യാസമില്ലാതെ മോക്ഷമാർഗ്ഗത്തിലേക്കു നയിച്ചിട്ടുണ്ടെന്നുള്ളതിൽ സംശയലേശമില്ല.

## സ്വരാർണ്ണവവും നാരദീയവും

ഒരു ദിവസം ഒരു സന്ന്യാസി ത്യാഗരാജന്റെ ഭവനത്തിൽ കയറിച്ചെന്നു. അദ്ദേഹത്തിനു ത്യാഗരാജന്റെ കൃതികൾ ചിലതു പാടി കേൾക്കണം. ആഗമനോദ്ദേശ്യം അതാണു്. അതിഥിയുടെ അഭ്യർത്ഥനയനുസരിച്ചു് ത്യാഗരാജൻ പാടാൻ ഇരുന്നു. രാഗാലാപംകൊണ്ടു സംഗീതദേവതയ്ക്കു പുഷ്പ പാദാസ്തരണം വിരിച്ചുകഴിഞ്ഞു് ഗായകൻ ശ്രോതാവിന്റെ നേരെയൊന്നു നോക്കും – പ്രതികരണമറിയുവാൻ. ആലാപനത്തിന്റെ സുസൂക്ഷ്മ ഗതിവിഗതികളിൽപ്പോലും തല്ലീനനായിരിക്കുന്ന ശ്രോതാവിന്റെ മുഖവിക്രിയകൾ ത്യാഗരാജനിൽ ചിലപ്പോൾ സംഭ്രമവും ചിലപ്പോൾ സന്തോഷവും ഉളവാക്കിക്കൊണ്ടിരുന്നു. എന്നാൽ ത്യാഗരാജകണ്ഠത്തിൽനിന്നു രാഗമരാളികയിൽ എഴുന്നള്ളുന്ന സംഗീതദേവത രാഗവിസ്താരം വിരിച്ചിട്ടിരുന്ന പുഷ്പാസ്തരണത്തിലൂടെ മൃദുപാദപതനത്തോടുകൂടി കടന്നുപോകുമ്പോൾ സന്ന്യാസിശ്രോതാവു് ഹർഷവിസ്ഫാരിതനേത്രനായിത്തീരുന്നതു് ഗായകനു് ആത്മധൈര്യം കൊടുത്തുകൊണ്ടിരുന്നു. ത്യാഗരാജൻ രാഗവിസ്താരംചെയ്തു് കൃതികൾ ഏതാനും പാടി. നാദബ്രഹ്മാരാധനയിൽ ലയിച്ചിരുന്ന ഗാതാവും ശ്രോതാവും സമയംപോയതറിഞ്ഞില്ല. ഭക്ഷണത്തിനു സമയം അതിക്രമിച്ചതുകണ്ടു് ആതിഥേയൻ, ഇനി ഭക്ഷണം കഴിഞ്ഞിട്ടാകാമെന്നു പറഞ്ഞു് അതിഥിയെ കുളിക്കാൻ യാത്രയാക്കി. അതിഥി തന്റെ ഭാണ്ഡം തിണ്ണയിൽവെച്ചു് കാവേരീനദിയിലേക്കു കുളിക്കാൻ പോയി.

വളരെനേരം കാത്തിരുന്നിട്ടും സന്ന്യാസി മടങ്ങിവരുന്നതു കാണാഞ്ഞിട്ടു് ത്യാഗരാജൻ പുഴക്കടവിലേയ്ക്കു ചെന്നു. സന്ന്യാസി അവിടേയുമില്ല. നദിയിൽ കുളിച്ചിരുന്നവരോടു് അന്വേഷിച്ചു. അങ്ങനെയൊരു കാവിവസ്ത്രക്കാരൻ ആ വഴി ചെന്നതായി കണ്ടവരാരുമില്ല. ത്യാഗരാജനു കുണ്ഠിതമായി. അതിഥിയെ – അതും ഒരു സന്ന്യാസിവര്യനെ – ഊട്ടാതെ എങ്ങനെ ഊണുകഴിക്കും? അദ്ദേഹം വീട്ടിലേക്കു തന്നെ മടങ്ങി. സന്ന്യാസിയുടെ ഭാണ്ഡക്കെട്ടു് അപ്പോഴും തിണ്ണയിൽത്തന്നെ ഇരിപ്പുണ്ടു്. അതിനാൽ അതിഥി ആഗതനായേയ്ക്കുമെന്ന പ്രതീക്ഷയോടെ ത്യാഗരാജൻ പിന്നേയും കാത്തു. അതി

ഥിയെ കാണാഞ്ഞു ആതിഥേയൻ അന്നു് ഉപവാസമായിത്തന്നെ കഴിച്ചു.

രാത്രിയായി. ത്യാഗരാജൻ ഉറക്കംപിടിച്ചു. സ്വപ്നത്തിൽ ദർശനം കൊടുത്തുകൊണ്ടു സന്ന്യാസി ഇങ്ങനെ പറഞ്ഞു: — ''സന്ന്യാസിവേഷം പൂണ്ട ഈ ഞാൻ നാരദനാണു്. നിന്റെ പാട്ടുകൾ കേട്ടു് നിനക്കു സംഗീതശാസ്ത്രഗ്രന്ഥങ്ങൾ സമ്മാനിക്കാൻ വന്നതാണു് ഞാൻ. തിണ്ണയിൽ ഇരിക്കുന്ന ഭാണ്ഡം തുറന്നുനോക്കുക. രണ്ടു ഗ്രന്ഥങ്ങളാണു് അതിൽ — സ്വരാർണ്ണവവും നാരദീയവും'' ത്യാഗരാജൻ പെട്ടെന്നു ഞെട്ടിയുണർന്നു. ഭാണ്ഡം അഴിച്ചുനോക്കി. സ്വപ്നദർശനം ഒത്തിരുന്നു. സ്വരാർണ്ണവവും നാരദീയവും എന്ന രണ്ടു ഗ്രന്ഥങ്ങൾ ! നാരദൻ നല്കിയ ആ രണ്ടു ഗ്രന്ഥങ്ങളുടെ സഹായംകൊണ്ടാണു് പിന്നീടു് പുതിയ പുതിയ രാഗങ്ങൾ അവതരിപ്പിക്കുവാൻ ത്യാഗരാജനു സാധിച്ചതെന്നു പറയപ്പെടുന്നു.

## കൃതികൾ

ത്യാഗരാജൻ വാല്മീകിയുടെ അവതാരമാണെന്നു ചിലർ പറയുന്നുണ്ടു്. ശ്രീരാമചന്ദ്രനെപ്പററി ത്യാഗരാജൻ രചിച്ചിട്ടുള്ള കൃതികളുടെ ആധിക്യമാകാം ആ ധാരണയ്ക്കു കാരണം. നാരദന്റെ അവതാരമാണെന്നുള്ള ധാരണയ്ക്കു കാരണം മുൻചൊന്ന ഐതിഹ്യവുമാകാം. ത്യാഗരാജന്റെ ഓരോ കൃതിയും സംഗീതമാധുരിയോടൊപ്പം ഭക്തിയുടെ മാർമ്മികഭാവവും ഒത്തിണങ്ങിയതാണു്. ത്യാഗരാജകൃതികളെ വിഷയസ്വഭാവമനുസരിച്ചു് മൂന്നായിട്ടാണു് വിഭജിച്ചിട്ടുള്ളതു്. ഭഗവന്നാമപരങ്ങളായ കൃതികൾ ''ദിവ്യനാമകീർത്തനങ്ങൾ'' എന്ന വിഭാഗത്തിലും ധാർമ്മികഭാവനകൾ ഉൾക്കൊള്ളുന്നവ ''ഉത്സവകീർത്തനങ്ങൾ'' എന്ന വിഭാഗത്തിലും പെടുന്നു. തത്ത്വചിന്താപരങ്ങളായ കൃതികൾ ഉൾപ്പെടെ മററുള്ള രചനകൾ എല്ലാം നീതിശാസ്ത്രം, സാമൂഹ്യനീതി, ഭരണനീതി, അർത്ഥനീതി തുടങ്ങിയ ലൌകികകാര്യങ്ങളെ സംബന്ധിച്ചുള്ളവയാണു്. നൌകാചരിതവും പ്രഹ്ലാദഭക്തിവിജയവും രണ്ടു സംഗീതനാടകങ്ങളാണു്. ത്യാഗരാജന്റെ കൃതികൾ ഭൂരിഭാഗവും മാതൃഭാഷയായ തെലുങ്കിലാണെങ്കിലും അവ സംസ്കൃതപദപ്രചുരമാകകൊണ്ടു് പ്രാദേശികതത്വത്തിന്റെ സങ്കുചിതത്വം കുറഞ്ഞൊരളവിൽ മാത്രമേ അവയെ സ്പർശിച്ചിട്ടുള്ളു. അല്പം സംസ്കൃതപരിചയമുള്ള ആർക്കും ത്യാഗരാജകീർത്തനങ്ങളിലെ സാഹിത്യം മനസ്സിലാകും. തനി സംസ്കൃതത്തിൽ എഴുതിയിട്ടുള്ള ഗാനങ്ങളും ത്യാഗരാജകൃതികളിലുണ്ടു്.

പൂർവ്വകുടുംബം ആന്ധ്രയിലാണെങ്കിലും തഞ്ചാവൂർ ജില്ലയിൽ ജനിച്ചുവളർന്ന ത്യാഗരാജൻ തന്റെ കൃതികൾ തമിഴിലല്ലാതെ എന്തുകൊണ്ടു തെലുങ്കിൽ രചിച്ചുവെന്നു സംശയം തോന്നാം. ത്യാഗരാജന്റെ കാലത്തു് തമിഴ്നാടിന്റെ ആസ്ഥാനഭാഷ തെലുങ്കായിരുന്നു. വിജയനഗരരാജാക്കന്മാരുടെ കാലംമുതൽ ആ സാമ്രാജ്യത്തിന്റെ തിരോധാനംവരെ ആ നില തുടർന്നുപോന്നതായിട്ടാണല്ലൊ ചരിത്രം പറയുന്നതു്.

## ശ്രീരാമഭക്തൻ

ത്യാഗരാജൻ തികഞ്ഞ ഒരു ശ്രീരാമഭക്തനാണെന്നു പറഞ്ഞുവല്ലൊ. ഭക്തിയുടെ പേരും പറഞ്ഞു ധ്യാനകീർത്തനങ്ങളുമായി സമയംകളയുന്ന ത്യാഗരാജനെ കുടുംബത്തിനു കൊള്ളാവുന്നവനാക്കിത്തീർക്കാൻ ജ്യേഷ്ഠസഹോദരൻ ഒരു കടുംകൈ ചെയ്തു — അനുജന്റെ ആരാധനാമൂർത്തിയായ ശ്രീരാമചന്ദ്രന്റെ പുണ്യവിഗ്രഹം അയാൾ ആരും കാണാതെ എടുത്തുകൊണ്ടുപോയി കാവേരിയിൽ വലിച്ചെറിഞ്ഞു. പൂജാമുറിയിൽ വിഗ്രഹം കാണാഞ്ഞു ത്യാഗരാജനു സങ്കടമായി. അദ്ദേഹത്തിനു് ഊണും ഉറക്കവും ഇല്ലാതായി. പിന്നീടു് വിഗ്രഹം ഇല്ലാതെ പൂജാവിധികൾ നടത്തിക്കൊണ്ടിരുന്നു. ഒരു ദിവസം ശ്രീരാമചന്ദ്രൻ ദർശനംനല്കി വിഗ്രഹം നദിയിൽ ഇന്ന സ്ഥലത്തുണ്ടു് എന്നു ത്യാഗരാജനെ അറിയിച്ചു. നിർദ്ദിഷ്ടസ്ഥലത്തുനിന്നു് ആ ഭക്തൻ വിഗ്രഹം മുങ്ങിയെടുത്തു വീണ്ടും പ്രതിഷ്ഠിച്ചു.

## ത്യാഗരാജ പുണ്യതിഥി

1847 ജനുവരി 6-ാംനു ത്യാഗരാജൻ ഭൌതികദേഹം ഉപേക്ഷിച്ചു് നിത്യധാമത്തിൽ ലയിച്ചു. കാവേരിതീരത്തുള്ള ത്യാഗരാജസമാധിസ്ഥലം ഇന്നു് ഒരു പുണ്യക്ഷേത്രമാണു്. ആണ്ടുതോറും നടത്തിവരുന്ന ത്യാഗരാജപുണ്യതിഥി സംഗീതപ്രേമികൾക്കു് ഒരു ഉത്സവം

# നേതൃത്വം

**അനന്താത്മാനന്ദസ്വാമികൾ**

രാഷ്ട്രങ്ങളെ നയിക്കുന്നവരായി ഇന്ന് പല നേതാക്കന്മാരുമുണ്ട്. നയിക്കുവാനായിട്ടുള്ള അവരുടെ അവകാശം, സമ്പത്സമൃദ്ധവും ശക്തവുമായ രാഷ്ട്രങ്ങളുടെ തലവന്മാരാണെന്നുള്ളതു മാത്രമാണ്. അല്ലാതെ ബുദ്ധിവൈശിഷ്ട്യം കൊണ്ടോ സ്വഭാവശുദ്ധികൊണ്ടോ ലഭിച്ചിട്ടുള്ള പ്രത്യേക ഗുണസമ്പത്തുകൊണ്ട് വിശിഷ്ടന്മാരായിട്ടുള്ളവരല്ല ഇന്നത്തെ രാഷ്ട്രനേതാക്കളിൽ പലരും. മററു രാജ്യങ്ങളിലെ സംഭവങ്ങളെപ്പററിയോ, അവിടെയുള്ള ജനങ്ങളുടെ യഥാർത്ഥമായ വളർച്ചയെക്കുറിച്ചോ, ആവശ്യങ്ങളെക്കുറിച്ചോ അവർക്കു യാതൊരു അനുകമ്പയോ ചിന്തപോലുമോ ഇല്ല. എങ്കിലും രാഷ്ട്രങ്ങളുടെ ഗതി അവരുടെ ഇച്ഛാനുസരണം നിയന്ത്രിക്കുവാൻ അവർക്കു സാധിക്കുന്നു. അതിന്റെ അർത്ഥം വിശാലവും സംസ്കാരസമ്പന്നവുമായ ചിന്താഗതിയില്ലെങ്കിലും, അവർ അപാരമായ മൃഗീയശക്തി കൈയടക്കിവെച്ചിരിക്കുന്നുവെന്നു മാത്രം. ദുർബ്ബലരാഷ്ട്രങ്ങൾക്ക് ഇപ്രകാരമുള്ള നേതാക്കൾ പേടിസ്വപ്നങ്ങളായി തീർന്നിരിക്കുന്നു.

ഒരു പ്രബലമായ രാഷ്ട്രത്തിന്റെ തലവനിൽനിന്ന് എന്താണ് പ്രതീക്ഷിക്കുവാനുള്ളത്? അങ്ങനെയുള്ള നേതാവിനുണ്ടാകേണ്ട ഗുണവൈശിഷ്ട്യങ്ങൾ എന്തെല്ലാമാണ്? ലോകജനത മുഴുവൻ സ്വന്തം കുടുംബാംഗങ്ങളാണെന്നുള്ള ബോധം ഉണ്ടായിരിക്കുകയെന്നതാണ് ഒരു യഥാർത്ഥനേതാവിനുണ്ടായിരിക്കേണ്ട അതിപ്രധാനമായ ഗുണം. മാതൃരാജ്യത്തെ സ്നേഹിക്കണം. അതു ശരിയും ആവശ്യവുമാണ്. എന്നാൽ ഈ സ്വരാജ്യസ്നേഹം, മററു രാഷ്ട്രങ്ങളോടുള്ള തന്റെ കടമകൾ നിറവേററുവാൻ തടസ്സമാകരുത്. തന്റെ രാജ്യം ഒരിക്കലും മററു രാഷ്ട്രങ്ങളോട് അനീതി പ്രവർത്തിക്കാതിരിക്കുവാൻ അവർ പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്. മാത്രമല്ല മററു രാഷ്ട്രങ്ങളെ സഹായിക്കാനും സദാ സന്നദ്ധരായിരിക്കണം. അന്യർ തന്നെക്കുറിച്ച് ഏതു രീതിയിൽ സംസാരിക്കുകയോ ചിന്തിക്കുകയോ ചെയ്താലും, താൻ ദൃഢമായി വിശ്വസിക്കുന്ന അടിസ്ഥാനതത്ത്വങ്ങളിൽ നിലയുറപ്പിക്കണം. തന്റെ കഴിവിനനുസരിച്ച് സമൂഹ

---

തന്നെയാണ്. മൂന്നു ദിവസം നീണ്ടുനില്ക്കുന്ന പരിപാടികളാണ് പുണ്യതിഥി ആഘോഷത്തിന്. ആദ്യദിവസം ത്യാഗരാജഗൃഹത്തിൽനിന്നു ത്യാഗരാജക്ഷേത്രത്തിലേക്കു വാദ്യമേളസമന്വിതം ഭക്തഗായകസംഘത്തിന്റെ ഘോഷയാത്രയും പഞ്ചരത്നകീർത്തനവും. അടുത്ത രണ്ടു ദിവസങ്ങൾ അർദ്ധരാത്രിവരെ നീണ്ടുനില്ക്കുന്ന സംഗീതവിദ്വത്സദസ്സും ത്യാഗരാജകഥാപ്രവചനങ്ങളും മററുമുൾക്കൊള്ളുന്ന പരിപാടികൾ. പരിപാടികളിൽ പങ്കെടുക്കുന്ന കലാകാരന്മാരാരുംതന്നെ ക്ഷണിച്ചിട്ടോ പ്രതിഫലമിച്ഛിച്ചിട്ടോ ചെല്ലുന്നവരല്ല. ത്യാഗരാജബ്രഹ്മത്തോടു തങ്ങൾക്കുള്ള ഭക്ത്യാദരങ്ങൾ പ്രകടിപ്പിക്കുവാനുള്ള അസുലഭസന്ദർഭമായിട്ടാണ് അവരെല്ലാവരും ത്യാഗരാജപുണ്യതിഥിയെ കാണുന്നത്.

ത്യാഗരാജക്ഷേത്രത്തിന്റെ സമീപത്തുള്ള വാല്മീകിമണ്ഡപത്തിൽ ആ പുണ്യഭാഗവതന്റെ 800-ൽ പരം കൃതികൾ തെലുങ്കിലും സംസ്കൃതലിപിയിലും രേഖപ്പെടുത്തിവെച്ചിട്ടുണ്ട്. ഉത്തരഭാരതത്തിൽ സൂരദാസിനുള്ള സ്ഥാനമാണ് ദക്ഷിണഭാരതത്തിൽ ത്യാഗരാജനുള്ളത്.

കർണ്ണാടകസംഗീതം നിലനില്ക്കുന്ന കാലമത്രയും ത്യാഗരാജകൃതികളുടെ മഹത്ത്വം അക്ഷയ്യമായി നിലനില്ക്കുകതന്നെചെയ്യും.

കുട്ടികളോട്:

# ശ്രീശങ്കരഭഗവത്പാദർ - 6

പ്രശാന്താനന്ദസ്വാമി

എല്ലാവരും നല്ല ഉറക്കം – മനുഷ്യരും മൃഗങ്ങളും മരങ്ങളുമെല്ലാം. പാവനമായ ആ ഗ്രാമപ്രദേശം പാതിരാവിന്റെ മടിയിൽ തലവെച്ച് ഉറങ്ങുന്നു. ശ്രീശങ്കരാചാര്യരുടെ താവളത്തിൽ പർണ്ണകുടീരത്തിലും മരച്ചുവടുകളിലുമായി ശിഷ്യന്മാർ സുഖനിദ്രകൊള്ളുന്നു. ഏതാനും ചില ശിഷ്യന്മാർ കിടക്ക വിട്ട് പോയിരിക്കയാണ് നദീതീരത്തിരുന്ന് ഈശ്വരധ്യാനം ചെയ്യുവാൻ.

പർണ്ണശാലയ്ക്കുള്ളിലാണ് ശ്രീശങ്കരഭഗവത്പാദരും പ്രധാനശിഷ്യനായ സനന്ദനനും കിടന്നിരുന്നത്. പെട്ടെന്ന് സനന്ദനൻ ഞെട്ടിയുണന്നു – പേക്കിനാവു കണ്ടതുപോലെ! വെപ്രാളത്തോടുകൂടി അദ്ദേഹം ആചാര്യപാദരുടെ ശയ്യയിലേയ്ക്കു നോക്കി. ആചാര്യരെ അവിടെ കാണാനില്ല. ഗുരുപാദർ കിടന്നിരുന്ന മരവുരി ചുരുട്ടിവെച്ചിരിക്കുന്നു. അടുത്തു കിടന്നിരുന്നവർ

---

ത്തെ സേവിക്കുക എന്നതിൽ കവിഞ്ഞ് യാതൊരു സ്വാത്ഥപരമായ അഭിലാഷങ്ങളും ഉണ്ടായിരിക്കുവാൻ പാടില്ല. തന്റെ രാജ്യത്തെ എതിർക്കുന്ന രാജ്യങ്ങളിലെ ജനങ്ങളുൾപ്പടെ ലോകജനതയെ മുഴുവൻ സ്നേഹിക്കുവാൻ കഴിയണം. അടിസ്ഥാനതത്ത്വങ്ങളിൽനിന്ന് വ്യതിചലിക്കരുതെന്നുള്ളതു മാത്രമാണ് അയാൾ ശ്രദ്ധിക്കേണ്ട ഒരു സംഗതി. ആ മനോഭാവം പുലത്തുവാൻ സാധിച്ചാൽ സന്തുഷ്ടനാണ് അയാൾ. മാർഗ്ഗത്തിനും ലക്ഷ്യത്തിനും സമമായ പ്രാധാന്യം അയാൾ കല്പിക്കുന്നു. നേതാവായിട്ട് അയാളെ ലോകം അംഗീകരിച്ചാലും ഇല്ലെങ്കിലും അയാളുടെ മനോഭാവത്തിന് മാററമില്ല. എന്നാൽ ഈ ഗുണഗണങ്ങളുള്ള നേതാവിനെ ലോകം സ്വീകരിക്കുമെന്നുള്ളതാണ് പരമാത്ഥം. ഏതു് രാജ്യക്കാരനെന്നോ, ഏതു ഭാഷ സംസാരിക്കുന്ന ആളെന്നോ നോക്കിയിട്ടല്ല, പ്രത്യുത ആദശനിഷ്ഠകളുള്ള നേതാവെന്ന നിലയിലാണ് ലോകജനത അദ്ദേഹത്തെ അനുസരിക്കുന്നതും ആദരിക്കുന്നതും.

അതിനാൽ ഒരു കാര്യം സ്പഷ്ടമാണ് – ഭൗതികമായ പിൻബലം മാത്രം പോരാ ശരിയായ ഒരു നേതാവിന് എന്ന്. അതും ഒരു യോഗ്യതയാവാം. എന്നാൽ എതിരാളിയുടെ സ്നേഹവിശ്വാസങ്ങളെക്കൂടി ആജ്ജിക്കാവുന്ന ഒരു സംസ്ക്കാരസമ്പത്താണ് അദ്ദേഹത്തിന് ഉണ്ടായിരിക്കേണ്ട മുഖ്യഗുണം. ബുദ്ധനിലും കൃസ്തുവിലും കാണുന്ന ഭൂതദയയും മനുഷ്യസ്നേഹവും ഈ നേതാവിലുണ്ടായിരിക്കണം. അപ്പോൾ ദുബ്ബലരാഷ്ട്രങ്ങൾക്കും അവരുടെ താല്പര്യങ്ങൾ അദ്ദേഹത്തിന്റെ കയ്യിൽ സുരക്ഷിതമാണെന്നുള്ള ബോധം വളർന്നുവരും. ദുർബലരാഷ്ട്രങ്ങളുടെ പുരോഗതിയിലും അദ്ദേഹത്തിന് ചുമതലയും താല്പര്യവുമുണ്ട്. ലോകത്തിന്റെ ഏതെങ്കിലും ഭാഗത്തു് അനീതി ഉണ്ടാവുകയാണെങ്കിൽ അതിനെ നിർമ്മാജ്ജനം ചെയ്യുവാൻ അദ്ദേഹം സവ്വശക്തികളുമുപയോഗിക്കുന്നു. ഇന്നു ശാസ്ത്രത്തിന്റെ പുരോഗതികൊണ്ട് ലോകമാസകലം ഒരു ഘടകമായിത്തീന്നിരിക്കുന്നു. സാഹോദര്യവും സൌഹാദ്ദവും ജനങ്ങളുടെ ഇടയിൽ വദ്ധിപ്പിച്ച് ലോകജനത ഒന്നാണെന്നുള്ള ബോധം സുദൃഢമാക്കുവാൻ നേതാക്കന്മാർ ശ്രമിക്കേണ്ടതാണ്. രാഷ്ട്രങ്ങൾ തമ്മിലുള്ള പ്രശ്നങ്ങൾ വെറും രാഷ്ട്രീയവും സാമ്പത്തികവും മാത്രമല്ല. സന്മാഗ്ഗബോധവും ഒരു പ്രധാന പ്രശ്നമാണ്. ജീവിതലക്ഷ്യം, സമ്പത്തും ഭൌതികസുഖങ്ങളും വദ്ധിപ്പിക്കുക മാത്രമല്ല; അതിനുപരിയായി സാന്മാഗ്ഗികവും ആദ്ധ്യാത്മികവുമായ വളച്ചയും അത്യന്താപേക്ഷിതമാണ്. ലോകനേതാക്കൾ ഈ ആദശങ്ങളെ ഉയത്തിക്കാട്ടുവാൻ എപ്പോഴും ശ്രദ്ധാലുക്കളായിരിക്കണം. അപ്പംകൊണ്ടു മാത്രമല്ല മനുഷ്യൻ ജീവിക്കുന്നതെന്ന മഹദ്വചനം എപ്പോഴും അവരുടെ ഓമ്മയിലുണ്ടായിരിക്കണം. മാതൃകാപരമായ ജീവിതം നയിച്ച്, ജനങ്ങളെ മഹത്തായ ആദശങ്ങളിലേയ്ക്ക് ആകഷിച്ചുകൊണ്ടിരിക്കുന്നവരാണ് യഥാത്ഥനേതാക്കന്മാർ.

---

അതേപടി കിടക്കുന്നുണ്ട്, ഉറങ്ങുന്നുണ്ട്. ''എവിടെപ്പോയി ഗുരുദേവൻ ? എന്നോടു പറയാതെ അദ്ദേഹം ഒരിടത്തും പോകാറില്ലല്ലോ.'' സനന്ദനൻ ചിന്തിച്ചു. ആ ചിന്ത താൻ കണ്ട സ്വപ്നമാകുന്ന പൊന്തക്കാടിനുള്ളിൽ പരതിനടന്നു. ഒരു വലിയ ദുഷ്ടൻ ആചാര്യനെ അകലെയുള്ള കൊടുംകാട്ടിലേയ്ക്കു കൊണ്ടുപോയി. അവൻ ആചാര്യരുടെ തലവെട്ടി ഹോമകുണ്ഡത്തിൽ നിക്ഷേപിക്കാൻ ഒരുങ്ങുന്നു. അവന്റെ കൊലവാൾ ഗുരുദേവന്റെ തലയ്ക്കു മുകളിൽ ഉയരുന്നു....ഇതായിരുന്നു സനന്ദനൻ കണ്ട പേക്കിനാവ്. വാൾ ഉയരുന്നതു കണ്ടുകൊണ്ടാണ് സനന്ദനൻ ഞെട്ടി ഉണർന്നത്. ചുരുട്ടിവെച്ച മരവുരിയും പേക്കിനാവിന്റെ ഓർമ്മയും ഒത്തു കൂടിയപ്പോൾ സനന്ദനൻ പേടിച്ചു വിറച്ചു. എന്തു പററി ഗുരുദേവന് ! ആ ഗുരുഭക്തൻ പർണ്ണശാലയും പരിസരവും മുഴുവൻ അന്വേഷിച്ചു, കണ്ടില്ല. ആ മുഖത്ത് ഭീതിയും വെപ്രാളവും പ്രകടമായിരുന്നു. ആചാര്യപാദർക്ക് എന്തെങ്കിലും സംഭവിച്ചാൽ ! സംഭവിച്ചാൽ താൻ ജീവിച്ചിരുന്നിട്ടു കാര്യമില്ല. വെറും സാധാരണക്കാരനായിരുന്ന തന്നെ മാധുര്യമേറിയ സാരസമ്പുഷ്ടങ്ങളായ ഉപദേശങ്ങൾ കൊണ്ട് ഉന്നതനിലയിൽ എത്തിച്ചതു് ഗുരുദേവനാണ്. ആ ഗുരുദേവന്റെ അനുഗ്രഹംകൊണ്ടാണ് താൻ പത്മപാദരായി ഉയർന്നതും.

അന്നത്തെ ആ രംഗം സനന്ദനന്റെ മനോമുകുരത്തിൽ സജീവമായി വന്നുനില്ക്കുകയാണ്. മഞ്ഞു നിറഞ്ഞ ഹിമവാന്റെ സമീപത്തിലായിരുന്നു അന്ന് ആചാര്യരും ശിഷ്യന്മാരും താമസിച്ചിരുന്നതു്. എല്ലാ രംഗത്തും മുൻപന്തിയിൽ നിന്നിരുന്ന സനന്ദനൻ ആചാര്യന്റെ സ്നേഹസമ്പത്തു് സമ്പാദിക്കുന്ന കാര്യത്തിലും മുൻപന്തിയിലായിരുന്നു. അതുകൊണ്ട് സനന്ദനന്റെ നേരെ സഹപാഠികൾക്ക് അസൂയയും ഉണ്ടാകാതിരുന്നില്ല. കഴിവില്ലായ്മയുടെ പ്രത്യക്ഷലക്ഷണമാണല്ലൊ അസൂയ. ആചാര്യരുടെ 'പക്ഷഭേദ'ത്തെക്കുറിച്ച് ചില ശിഷ്യന്മാർ പിറുപിറുക്കാതെയും ഇരുന്നില്ല. ആചാര്യപാദർ ഇതെല്ലാം അറിഞ്ഞെങ്കിലും ഒന്നും മിണ്ടിയില്ല; അറിഞ്ഞതായി ഭാവിച്ചുപോലുമില്ല. അസൂയയ്ക്കും കഷണ്ടിയ്ക്കും മരുന്നില്ലെന്നാണല്ലൊ പഴമൊഴി. എങ്കിലും ശ്രീശങ്കരഭഗവത്പാദർ അതിനും കണ്ടുപിടിച്ചു, ഒരു മരുന്ന്.

അളകനന്ദാനദി കരകവിഞ്ഞുകിടക്കുകയാണ്. മഞ്ഞുകട്ടപോലെ തണുത്തതാണ് അതിലെ വെള്ളം. കൂലം കുത്തിക്കുതിയ്ക്കുന്ന നദിയുടെ ഭയങ്കരമായ പ്രവാഹവേഗംമൂലം പരിസരം മുഴുവൻ ഭയചകിതമാണ്. ഈ ഒഴുക്കിൽ ചങ്ങാടമോ വള്ളമോ ഇറക്കുവാൻ ആരും ധൈര്യപ്പെട്ടില്ല. വലിയ മലകളും ഊടുവഴികളും കയറിയിറങ്ങിയാൽ പുഴ കടക്കാതെ മറുകരെ എത്താം. പക്ഷേ അതിന്ന് വളരെയധികം സമയമെടുക്കും.

അന്ന് സനന്ദനൻ അളകനന്ദയുടെ മറുകരെ നില്ക്കുകയായിരുന്നു. പെട്ടെന്നൊരു വിളി കേട്ടു, സനന്ദനൻ നിന്നു. ശ്രീശങ്കരഭഗവത്പാദർ വിളിക്കയാണ് — സനന്ദനാ ! ആചാര്യരുടെ കൂടെയുണ്ടായിരുന്ന ശിഷ്യന്മാർ അത്ഭുതപ്പെട്ടു. അലറി ഒഴുകുന്ന ആറിന്റെ അക്കരെ നില്ക്കുന്ന സനന്ദനനെ വിളിച്ചിട്ടെന്തു പ്രയോജനം ? അയാൾക്കിവിടെ എത്തണമെങ്കിൽ മണിക്കൂറുകൾ പലതു പിടിക്കും. അന്നിലയ്ക്ക് ഈ ആചാര്യൻ വിളിക്കാൻ കാരണമെന്തു് ? അതും വേഗം വരാനാണ് ആചാര്യന്റെ ആജ്ഞ ! പക്ഷേ വിളികേട്ട ശിഷ്യസത്തമന് സംശയം തോന്നിയില്ല.ഗുരു ആജ്ഞാപിച്ചാൽ അനുസരിക്കുക ശിഷ്യന്റെ ചുമതലയാണ്. അതിൽ തർക്കത്തിന്ന് അവകാശം ഇല്ല. വേഗം വരാൻ ഗുരു കല്പിച്ചാൽ വേഗം നടക്കതന്നെ. പിന്നെ അമാന്തിക്കാൻ പാടില്ല ! ശിഷ്യൻ ഗുരുവിന്റെ പാദകമലങ്ങൾ മനസ്സിൽ ധ്യാനിച്ചു. അനേകം ആൾ ആഴമുള്ള അളകനന്ദയിലേയ്ക്കിറങ്ങാൻ ഒരു പാദം വെള്ളത്തിൽ വെച്ചു. അത്ഭുതം ! പാദം വെച്ചിടത്തുണ്ട് ഒരു താമരപ്പൂ — സ്ഫടികംപോലെ ബലമുള്ളതും മിനുത്തതുമായ താമരപ്പൂ ! അതു് വെള്ളത്തിൽ താഴാതെ സനന്ദനന്റെ പാദത്തെ താങ്ങി. അതിൽ ഒരു കാൽ ഊന്നി മറേറക്കാൽ മുന്നോട്ടു വെച്ചു. അപ്പോൾ അവിടെയുമുണ്ട് താമരപ്പൂ ! അങ്ങനെ ഓരോ അടിവെപ്പിലും ഓരോ താമരപ്പൂ വിരിഞ്ഞുനിന്ന് സനന്ദനന്റെ പാദം വെള്ളത്തിൽ താഴാതെ കാത്തു. ദ്രുതഗതിയിൽ ആ ശിഷ്യസത്തമൻ ഗുരുസവിധം പൂകി. കണ്ടുനിന്ന സഹചാരികൾ അത്ഭുതംകൊണ്ടു മരവിച്ചുപോയി. അവരുടെ അസൂയ ആവിയായി. അവർ ഈ ഗുരുഭക്തന്റെ മുമ്പിൽ ആദരപൂർവ്വം നമസ്കരിച്ചു. സന്തുഷ്ടനായ ഭഗവത്പാദർ

ശിഷ്യനെ അനുഗ്രഹിച്ചു. വളരെ സന്തോഷത്തോടെ പറഞ്ഞു: ''ഇന്നുമുതൽ നിന്നെ പത്മപാദൻ എന്നു് ലോകം വിളിക്കും. നീ ആ പേരിൽ വിഖ്യാതനായിത്തീരും.'' അങ്ങനെ സനന്ദനൻ പത്മപാദനായി. അത്രയും ഉറച്ച ഗുരുഭക്തനാണ് പത്മപാദർ.

ആ പത്മപാദർ എങ്ങനെയാണ് ഗുരുവിന്റെ വിരഹം സഹിക്കുക? ദുഃഖം സഹിക്കവയ്യാതെ പത്മപാദർ വിഷമിച്ചു. ഗുരുവിന്റെ ആയുസ്സിനുവേണ്ടി ഇഷ്ടദേവനായ നരസിംഹമൂർത്തിയെ ധ്യാനിച്ചു. ധ്യാനത്തിൽ ലയിച്ച പത്മപാദർ ഒററനിമിഷംകൊണ്ടു സാക്ഷാൽ നരസിംഹമൂർത്തി ആയിക്കഴിഞ്ഞു. നരസിംഹത്തെപ്പോലെ ജ്വലിച്ചു, അലറി. സ്വബോധം മറഞ്ഞ അദ്ദേഹം പിന്നെ ഒരു പാച്ചിലാണ്. ഏതാനും നിമിഷംകൊണ്ടു് കൊടുംകാടിന്റെ നടുവിൽ എത്തി. അവിടെ ഭൈരവമൂർത്തിയുടെ മുമ്പിലുള്ള ബലിക്കല്ലിൽ ശ്രീശങ്കരഭഗവത് പാദർ തലവെച്ചു കിടക്കുന്നു. ഉഗ്രഭൈരവൻ വാൾ ഉയർത്തിനില്ക്കുന്നു. ഇതു കണ്ട പദ്മപാദരിലെ നരസിംഹമൂർത്തി അലറി — ഘോരമായ അലച്ച്! ഈ അലച്ച് കേട്ടാണ് കാട്ടു് കിടിലംകൊണ്ടതു്. പിന്നെ നടന്ന സംഭവങ്ങൾ കഴിഞ്ഞ ദിവസം നമ്മൾ പറഞ്ഞു. ഉഗ്രഭൈരവന്റെ തലവെട്ടി ഇട്ട കഥ നിങ്ങൾ ഓർക്കുന്നുണ്ടല്ലൊ. ഈ രംഗം കണ്ട ഭൈരവന്മാർ പലരും ഓടി. ചിലർ വിറച്ചുകൊണ്ടവിടെ നിന്നു. കുറച്ചുസമയം കഴിഞ്ഞപ്പോൾ ശങ്കരഭഗവത്പാദർ സമാധിയിൽനിന്നുണർന്നു. അപ്പോൾ ഉഗ്രഭൈരവന്റെ തലപോയ ഉടൽ ചോരയിൽ കുളിച്ചുകിടക്കുന്നതു കണ്ടു. അതുപോലെ വേറിട്ട തല ഭൈരവമൂർത്തിയുടെ പാദത്തിൽ ചേർന്നിരിക്കുന്നതും. ബോധമററു കിടക്കുന്ന പദ്മപാദരെയും വിറച്ചുനില്ക്കുന്ന ഭൈരവന്മാരെയും കണ്ടു, ആചാര്യർ, എങ്ങനെ ഇതെല്ലാം സംഭവിച്ചു എന്നു് ഭഗവത് പാദർക്കു് ആദ്യം പിടികിട്ടിയില്ല. പിന്നീടു് എല്ലാം ഉൾക്കണ്ണുകൊണ്ടു കണ്ടു, മനസ്സിലായി. കരുണാനിധിയായ അവിടുന്നു് പദ്മപാദരെ തൊട്ടുണർത്തി. പദ്മപാദർ ഉറക്കത്തിൽനിന്നെന്നപോലെ എഴുന്നേററു. ആചാര്യരുടെ പാദങ്ങളിൽ പ്രണമിച്ചു. ''കുഞ്ഞേ,'' ആചാര്യൻ പറഞ്ഞു: ''ഇത്രയും വേണ്ടിയിരുന്നില്ല. നീ ഉഗ്രഭൈരവന്റെ ആഗ്രഹത്തിനു് തടസ്സംവരുത്തിയല്ലൊ. അവനു ദുഃഖം വരുത്തിയതു ശരിയായില്ല.'' ലോകം കേട്ടിട്ടുള്ളതിലെ ഏററം കരുണാപൂർണ്ണവും വാത്സല്യപൂർണ്ണവുമായ ശബ്ദം! ''ഗുരോ,'' ശിഷ്യൻ നിഷ്കളങ്കമായി ചിരിച്ചുകൊണ്ടു് പറഞ്ഞു: ''എന്താണു നടന്നതെന്നു് ഞാൻ അറിഞ്ഞിട്ടില്ല. ഞാൻ നരസിംഹമൂർത്തിയെ ധ്യാനിച്ചതും, അങ്ങു് എന്നെ തൊട്ടുണർത്തിയതും മാത്രം എനിക്കു് ഓർമ്മയുണ്ടു്. സാക്ഷാൽ നരസിംഹമൂർത്തിയാണ് ഇതെല്ലാം ചെയ്തതു്. അവിടുന്നു ക്ഷമിച്ചാലും. അവിടുത്തെ ഈ ദിവ്യദേഹം കുറെക്കാലംകൂടി ഈ ഭൂമിയിൽ ഇരിക്കേണ്ടതുണ്ടു്. അതാണ് ഇങ്ങനെയൊക്കെ വരാൻ കാരണം.'' ''കുഞ്ഞേ, ഭഗവാന്റെ ഇച്ഛ അതെങ്കിൽ അങ്ങനെ നടക്കട്ടെ. ഭഗവാൻ അറിയാതെ ഒരു പുല്ക്കൊടിപോലും ചലിക്കില്ല മകനേ.'' ആചാര്യർ അരുളിച്ചെയ്തു. ''അദ്വൈതവേദാന്തം ബുദ്ധിക്കസത്തിനു മാത്രം കൊള്ളാം; ഹൃദയമെന്നൊന്നു് ദ്വൈതസിദ്ധാന്തത്തിലേ ഉള്ളു എന്നു പറയുന്നവർക്കു് ഈ സംഭവം ഒരു പാഠമായിരിക്കും, ഗുരോ, എന്നുമെന്നും!'' എന്നു പറഞ്ഞു് ശിഷ്യൻ വീണ്ടും വീണ്ടും ഗുരുപാദങ്ങളിൽ നമസ്കരിച്ചു!

ഇതെല്ലാം കണ്ടുനിന്ന ഭൈരവന്മാർ സാവധാനം ഗുരുശിഷ്യന്മാരുടെ അടുത്തുവന്നു. അവരോടു മാപ്പിരന്നു. ഗുരു അവരെ അനുഗ്രഹിച്ചു. ഭൈരവന്മാർ അവരെ സല്ക്കരിച്ചു.

പിറേറ ദിവസം ഭൈരവന്മാർ ഒന്നടങ്കം ശങ്കരഭഗവത്പാദരുടെ പർണ്ണശാലയിൽ എത്തി. ആചാര്യന്റെ ശിഷ്യത്വം സ്വീകരിച്ചു.

ഇങ്ങനെ ആയിരുന്നു, ശ്രീ ശങ്കരഭഗവത് പാദർ ലോകത്തെ കീഴടക്കിയതു്. ആ അപാരകരുണയുടെ ഒരംശം നമ്മിലും പതിയുമാറാകട്ടെ. അവിടുത്തെ തൃപ്പാദങ്ങളിൽ സാഷ്ടാംഗപ്രണാമങ്ങൾ. ലോകാഃ സമസ്താഃ സുഖിനോ ഭവന്തു.

# ഗീതാമൃതം

കൃഷ്ണജി

## നാലാമദ്ധ്യായം

ബുദ്ധിയെയും മനസ്സിനെയും ഇന്ദ്രിയങ്ങളെയും നിരോധിച്ച്, കാമത്തെ ജയിച്ച് എങ്ങനെ കർമ്മങ്ങളെ കർമ്മയോഗമാക്കിത്തീർക്കാമെന്ന് ഉപദേശിച്ചതിന്നുശേഷം ഭഗവാൻ വീണ്ടും അർജ്ജുനനോടു പറയുന്നു:

അല്ലയോ അർജ്ജുന, ഇപ്പോൾ നിനക്കു് ഉപദേശിച്ചതന്ന ഈ യോഗം ഞാൻ സൃഷ്ടിയുടെ ആരംഭത്തിൽ സൂര്യന്നു് ഉപദേശിച്ചുകൊടുത്തതാണു്. സൂര്യൻ വൈവസ്വതമനുവിന്നും മനു സ്വപുത്രനായ ഇക്ഷ്വാകുരാജാവിന്നും ഉപദേശിച്ചു. ഇങ്ങനെ പരമ്പരയായി ഉപദേശിച്ചു വന്നിരുന്ന ഈ നിഷ്കാമകർമ്മയോഗം രാജർഷിമാർക്കെല്ലാം അറിയാമായിരുന്നു. പക്ഷെ, കാലത്തിന്റെ ഗതിയിൽ അതിന്നു് പ്രചാരം കുറഞ്ഞു; ഇപ്പോഴതു് തീരെ വിസ്മൃതപ്രായമായിരിക്കുന്നു. നീ എന്റെ ഏററവും ഇഷ്ടപ്പെട്ട ഭക്തനും സ്നേഹിതനുമായതുകൊണ്ടു് ആ രഹസ്യവും ഉത്കൃഷ്ടവുമായ കർമ്മയോഗം നിനക്കു് ഇപ്പോൾ ഉപദേശിച്ചുതന്നതാണു്. അധികാരികളല്ലാത്തവർക്കു് ഇതു പറഞ്ഞുകൊടുക്കുവാൻ പാടില്ലല്ലൊ.

ശ്രീകൃഷ്ണന്റെ ഈ വാക്കുകൾ കേട്ടപ്പോൾ അർജ്ജുനന്നു് ഒരു സംശയം: ''അല്ലയോ ഭഗവാനേ, അങ്ങു് ഇപ്പോഴല്ലേ വസുദേവപുത്രനായി ജനിച്ചതു്? അങ്ങനെയുള്ള അങ്ങു് സൃഷ്ടിയുടെ ആരംഭത്തിൽ സൂര്യന്നു് ഉപദേശിച്ചുവെന്നു പറയുന്നതിന്റെ സാംഗത്യം എനിക്കു മനസ്സിലാകുന്നില്ല. അങ്ങയുടെയും സൂര്യന്റെയും കാലത്തിന്നു് വളരെയധികം അന്തരമുണ്ടല്ലൊ. പിന്നെ എങ്ങനെയാണു് അങ്ങു് സൂര്യന്നുപദേശിക്കുക? ഇതൊന്നു് എനിക്കു വിശദമാക്കിത്തരണം.''

അതിന്നുത്തരമായി ഭഗവാൻ പറഞ്ഞു: അല്ലയോ അർജ്ജുന, ഇതിന്നുമുമ്പു് എനിക്കും നിനക്കും എത്രയോ ജന്മങ്ങൾ കഴിഞ്ഞുപോയിട്ടുണ്ടു്. അതൊന്നും നിനക്കറിഞ്ഞുകൂടാ. കാരണം നിന്റെ മനസ്സു് അജ്ഞാനജന്യങ്ങളായ വാസനകളാലാവൃതമാണു്. എനിക്കു് അതെല്ലാം വ്യക്തമായി അറിവാനുള്ള കഴിവുണ്ടു്. പിന്നെ നമ്മുടെ ജന്മങ്ങൾക്കു് മറെറാരു വ്യത്യാസവും കൂടിയുണ്ടു്. നീ നിന്റെ കർമ്മങ്ങൾക്കധീനനായിട്ടാണു് ലോകത്തിൽ ജനിക്കുന്നതു്. ജനനമരണരഹിതനും ജീവികളുടെയെല്ലാം നാഥനുമായ ഞാനാകട്ടെ, എന്റെതന്നെ പ്രകൃതിയെ ആശ്രയിച്ചു് സ്വന്തം മായാശക്തികൊണ്ടാണു് ജന്മമെടുക്കുന്നതു്. ധർമ്മത്തിന്നു ക്ഷയവും അധർമ്മത്തിന്നു് ഉയർച്ചയും ഉണ്ടാകുമ്പോഴെല്ലാം ഞാൻ ഇങ്ങനെ ജന്മമെടുക്കുന്നു. സജ്ജനങ്ങളെ സംരക്ഷിക്കുവാനും ദുർജ്ജനങ്ങളെ സംഹരിക്കുവാനും ധർമ്മസംസ്ഥാപനത്തിന്നുംവേണ്ടി യുഗംതോറും എനിക്കിങ്ങനെ അവതരിക്കേണ്ടിവരാറുണ്ടു്. എന്റെ ദിവ്യമായ ഈ ജനനത്തിന്റെയും കർമ്മത്തിന്റെയും—അവതാരത്തിന്റെയും ലീലകളുടെയും—യാഥാർത്ഥ്യം ശരിക്കു് അറിയുന്നവരെല്ലാം എന്നെത്തന്നെ പ്രാപിക്കുന്നു. അവർക്കു മരണശേഷം വീണ്ടും ജനിക്കേണ്ടിവരുന്നില്ല. ഇങ്ങനെ രാഗദ്വേഷാദി വികാരങ്ങളെയെല്ലാം ജയിച്ചു് എന്നെ ആശ്രയിച്ചിട്ടുള്ള അനേകം പേർ ജ്ഞാനമാകുന്ന തപസ്സുകൊണ്ടു് പരിശുദ്ധന്മാരായി പരമാത്മഭാവം പ്രാപിച്ചു് മുക്തന്മാരായിത്തീർന്നിട്ടുണ്ടു്. എന്നാൽ എന്തുകൊണ്ടാണു് എല്ലാവരും അങ്ങനെ മുക്തന്മാരാകാത്തതെന്നു ചോദിക്കുകയാണെങ്കിൽ അവർ അതു് ആവശ്യപ്പെടുന്നില്ലെന്നുമാത്രം. ഏതൊരാഗ്രഹത്തോടുകൂടിയാണോ ജനങ്ങൾ എന്നെ ഭജിക്കുന്നതു്, അതനുസരിച്ചുള്ള ഫലം ഞാൻ അവർക്കു കൊടുക്കുന്നു. ചിലർ സ്ഥാനമാനാദികൾക്കും ശത്രുനിഗ്രഹത്തിന്നുംവേണ്ടി എന്നെ സമീപിക്കുന്നു, ചിലർ സുഖഭോഗങ്ങൾക്കും സമ്പത്സമൃദ്ധിക്കുംവേണ്ടി അപേക്ഷിക്കുന്നു, ചിലർ സ്വർഗ്ഗപ്രാപ്തിക്കുവേണ്ടി, ചുരുക്കം ചിലർ മോക്ഷത്തിന്നുവേണ്ടിയും. ഇങ്ങനെ ഏതാഗ്രഹത്തോടു

കൂടി എന്നെ ഭജിക്കുന്നുവോ അവക്ക് ആ അഭീഷ്ടം ഞാൻ സാധിച്ചുകൊടുക്കുന്നു. ഓരോരുത്തരുടെയും ഭാവനപോലെയാണ് അവരവക്കുണ്ടാകുന്ന ഫലാനുഭവം. എങ്ങനെയായാലും മനുഷ്യർ ചെയ്യുന്ന എല്ലാ ഉപാസനകളും എന്നെ പ്രാപിക്കുവാനുള്ള മാർഗ്ഗങ്ങൾതന്നെയാകുന്നു.

ഈ ലോകത്തിൽ എല്ലാവരും തങ്ങൾ ചെയ്യുന്ന കർമ്മങ്ങൾക്ക് ഉടനെ ഫലംകിട്ടണമെന്നാഗ്രഹിക്കുന്നവരാണ്. അതുകൊണ്ടു് അവർ ഈശ്വരനെ മൂർത്തിഭേദം കല്പിച്ച് പല തരം ദേവന്മാരുടെ രൂപത്തിൽ ആരാധിക്കുന്നു. സഗുണോപാസനകൊണ്ടു് വേഗത്തിൽ ഫലം സിദ്ധിക്കും. പക്ഷെ അതു നിത്യമായിരിക്കയില്ലെന്നുമാത്രം. അങ്ങനെ എളുപ്പത്തിൽ ഫലസിദ്ധിക്കുള്ള വർണ്ണാശ്രമാദി കർമ്മാധികാരം ഈ മനുഷ്യലോകത്തിലാണല്ലൊ ഉള്ളതു്. ഓരോരുത്തരുടെയും സ്വഭാവഗുണങ്ങൾക്കനുസരിച്ച് അവരുടെ കർമ്മങ്ങളിൽ ഉണ്ടാകുന്ന ഭേദത്തെ അടിസ്ഥാനമാക്കി മനുഷ്യരെ ഞാൻ നാലായി തരം തിരിച്ചിട്ടുണ്ടു്: ബ്രാഹ്മണൻ, ക്ഷത്രിയൻ, വൈശ്യൻ, ശൂദ്രൻ. ഈ വിഭാഗം എൻെറ പ്രകൃതിയ്ക്കധീനമായതുകൊണ്ടു് വേണമെങ്കിൽ ഞാൻ ഇതിനെ സൃഷ്ടിച്ചുവെന്നുപറയാം. പരമാർത്ഥത്തിൽ ഞാൻ അകർത്താവും അവ്യയനുംതന്നെയാണെന്നറിഞ്ഞുകൊള്ളുക. എനിക്ക് കർമ്മഫലങ്ങളിലൊന്നിലും യാതൊരാഗ്രഹവുമില്ല. അതുകൊണ്ടു് കർമ്മങ്ങളൊന്നും എന്നെ സ്പർശിക്കുന്നുമില്ല. അങ്ങനെയുള്ള എന്നെ സ്വന്തം ആത്മാവായി അറിയുന്നവന്നു് ഒരിയ്ക്കലും കർമ്മം ബന്ധകാരണമായിത്തീരുകയില്ല. ഈ തത്ത്വം അറിഞ്ഞുകൊണ്ടാണ് പണ്ടുള്ള മുമുക്ഷുക്കൾ പലരും കർമ്മം ചെയ്തിരുന്നതു്. അല്ലയോ അർജ്ജുനാ, നീയും പൗരാണികർ ചെയ്തിരുന്ന മാതിരി അവർ അനുസരിച്ചിരുന്ന ആ കർമ്മമാർഗ്ഗത്തെത്തന്നെ അനുസരിക്കുക.

കർമ്മമേതു്? അകർമ്മമേതു്? എന്ന വിഷയത്തിൽ ജ്ഞാനികൾക്കൂടി പലപ്പോഴും വ്യാമോഹത്തിൽ പെടുന്നതായി കാണുന്നുണ്ടു്. അതുകൊണ്ടു് ധർമ്മാധർമ്മരൂപമായ ഈ സംസാരത്തിൽനിന്നു മോക്ഷം പ്രാപിക്കുവാൻ സഹായിക്കുന്ന കർമ്മത്തെപ്പററി ഞാൻ നിനക്കു പറഞ്ഞുതരാം. കർമ്മം, വികർമ്മം, അകർമ്മം ഇവയുടെ സ്വരൂപം ശ്രദ്ധിച്ചു മനസ്സിലാക്കേണ്ടതാണ്. കർമ്മത്തിൻെറ ഗതി അറിവാൻ വളരെ പ്രയാസമുള്ളതാകുന്നു. കർത്തൃത്വാഭിമാനമാണ് ആത്മാവിനെ കർമ്മത്തോടു ബന്ധിപ്പിക്കുന്നതു്. വാസ്തവത്തിൽ ആത്മാവിന്നു് കർത്തൃത്വമില്ല. മനസ്സോ ഇന്ദ്രിയങ്ങളോ ചെയ്യുന്ന പ്രവൃത്തികളെ ഞാനാണ് ചെയ്യുന്നതു് എന്നു് അഭിമാനിച്ച് ആത്മാവിൽ കർത്തൃത്വം ഉണ്ടാക്കിത്തീർക്കുകയാണ് ചെയ്യുന്നതു്. കർത്തൃത്വഭാവനയോടുകൂടി ചെയ്യുന്നതു കർമ്മവും കർത്തൃത്വഭാവനയില്ലാതെ ചെയ്യുന്നതു് അകർമ്മവുമാകുന്നു. ആ നിലയിൽ 'ഞാൻ ഒന്നും ചെയ്യാതെ വെറുതെയിരിക്കുന്നു' എന്നു പറയുമ്പോൾ ഉണ്ടാകുന്ന അകർമ്മവും കർത്തൃത്വഭാവനയുള്ളതിനാൽ കർമ്മമാകുന്നു. കർത്തൃത്വഭാവനയില്ലാതിരിക്കുമ്പോൾ ദേഹേന്ദ്രിയാദികൾ ചെയ്യുന്ന കർമ്മങ്ങൾ അകർമ്മങ്ങളുമാകുന്നു. ആ കർമ്മത്തിലും അകർമ്മത്തിലും സമദൃഷ്ടിവെച്ചുകൊണ്ടിരിക്കുന്നവൻ, രണ്ടു ഭാവങ്ങളിലും കർത്തൃത്വബുദ്ധി ഉപേക്ഷിച്ച് നിസ്സംഗനായിരിക്കുന്നവൻ, എല്ലാ കർമ്മങ്ങളും ശരിയായിചെയ്യുന്ന യഥാർത്ഥയോഗിയാകുന്നു. അതായതു് അജ്ഞാനമൂലകമായ അധ്യാസമാണ് അകർമ്മത്തെ കർമ്മമാക്കിത്തീർക്കുന്നതെന്നർത്ഥം. ആത്മാവിൻെറ അകർത്തൃത്വത്തെ സാക്ഷാത്കരിച്ചവനാണ് ശരിയായ ജ്ഞാനയോഗി. അയാൾക്ക് കർത്തൃത്വഭോക്തൃത്വാദ്യഭിമാനം തീരെ സംഗതമല്ലാത്തതിനാൽ അയാളുടെ പ്രവൃത്തികളിൽ ആഗ്രഹങ്ങളോ സങ്കല്പങ്ങളോ ഉണ്ടായിരിക്കുകയില്ല. ജ്ഞാനാഗ്നിയിൽ അയാളുടെ കർമ്മങ്ങളെല്ലാം എരിഞ്ഞു ചാമ്പലായിപ്പോയിരിക്കുന്നു. അങ്ങനെയുള്ളവനെയാണ് ആത്മജ്ഞാനി, പണ്ഡിതൻ എന്നെല്ലാം പറയുന്നതു്. കർമ്മഫലത്തിലുള്ള ആസക്തി വിട്ടു്, ആത്മാവിൽത്തന്നെ നിത്യതൃപ്തനായിട്ടുള്ള അവൻ കർമ്മങ്ങളിൽ വ്യാപരിച്ചുകൊണ്ടിരുന്നാലും ആ കർമ്മങ്ങളൊന്നും അവനെ ബാധിക്കുകയില്ല. കർത്തൃത്വാഭിമാനമില്ലാത്തതിനാൽ അതെല്ലാം അവനെ സംബന്ധിച്ചേടത്തോളം അകർമ്മംതന്നെയാണ്.

കർമ്മഫലത്തിൽ ആഗ്രഹമില്ലാതെ, മനസ്സിനെയും ഇന്ദ്രിയങ്ങളെയും നിയന്ത്രിച്ച് അഹംബുദ്ധിയോ മമതാബുദ്ധിയോ കൂടാതെ ദേഹംകൊണ്ടുമാത്രം പ്രവൃത്തികൾ ചെയ്യുന്നവന്നു് ഒരിക്കലും പാപബന്ധമുണ്ടാകുകയില്ല. ശരീര

സന്ധാരണത്തിന്നായി യദൃച്ഛയാ കിട്ടുന്നതുകൊണ്ടു് തൃപ്തിപ്പെടുന്നവനും സുഖദുഃഖാദിദ്വന്ദ്വഭാവനയൊന്നും തീണ്ടാത്തവനും ലാഭാലാഭങ്ങളിൽ തുല്യഭാവനയോടുകൂടിയിരിക്കുന്നവനും ഒരിക്കലും ദ്വേഷബുദ്ധി തോന്നാത്തവനുമായ ജ്ഞാനയോഗി, മററുള്ളവരുടെ ദൃഷ്ടിയിൽ കർമ്മങ്ങൾ ചെയ്യുന്നുണ്ടെന്നു തോന്നുന്നുണ്ടെങ്കിലും ഒരിക്കലും ബദ്ധനായിത്തീരുന്നില്ല. ഒന്നിലും ആസക്തിയില്ലാതെ, കർത്തൃത്വാഭിമാനം വിട്ടു്, പരമാത്മജ്ഞാനത്തിൽ മനസ്സുറപ്പിച്ചു്, ലോകസേവനത്തിന്നായി കർമ്മം ചെയ്യുകയാണെങ്കിൽ ആ കർമ്മവും കർമ്മഫലങ്ങളും സ്വയം വിലയം പ്രാപിക്കുന്നു. എന്തുകൊണ്ടെന്നാൽ, അവൻെറ പ്രവൃത്തി ദേവതാസ്വരൂപമായ ലോകത്തിൻെറ സേവനമായതിനാൽ ദേവതാരാധനാരൂപമായ യജ്ഞമായിത്തീരുന്നു. ആ യജ്ഞത്തിൽ ഹോമിക്കുന്നവനും ഹോമക്രിയയും ഹോമദ്രവ്യവും ഹോമാധികരണമായ അഗ്നിയും പ്രാപ്യസ്ഥാനവും എല്ലാം ബ്രഹ്മം തന്നെയാണെന്നുള്ള ജ്ഞാനത്തിൽ അവൻ പ്രതിഷ്ഠിതനാകുന്നു. അങ്ങനെ അവൻ അവൻെറ എല്ലാ കർമ്മങ്ങളും യജ്ഞമാക്കി തന്നെത്തന്നെ ബ്രഹ്മാഗ്നിയിൽ ഹോമിക്കുകയാണു് ചെയ്യുന്നതു്. മററു ചിലർ, ഇന്ദ്രാദിദേവന്മാരെ പ്രീതിപ്പെടുത്തുവാൻവേണ്ടി ദൈവയജ്ഞത്തെ ഉപാസിക്കുന്നു.

ഇതുപോലെ അജ്ഞാനികളായ ജനങ്ങൾ ചെയ്യുന്ന പല യജ്ഞങ്ങളും കാണാം. ചിലർ ശ്രോത്രം നേത്രം മുതലായ ജ്ഞാനേന്ദ്രിയങ്ങളെ സംയമമാകുന്ന അഗ്നിയിൽ ഹോമിക്കുന്നു, അതായതു് അവയെ സംയമനം ചെയ്യാൻ ശ്രമിക്കുന്നു. മററു ചിലർ ശബ്ദം മുതലായ വിഷയങ്ങളെ ഇന്ദ്രിയങ്ങളാകുന്ന അഗ്നിയിൽ ഹോമിക്കുന്നു, അതായതു് ഇന്ദ്രിയങ്ങളെ യഥേഷ്ടം വിഷയാനുഭവത്തിന്നു് അനുവദിച്ചു് അതു് ഹോമമായെണ്ണുന്നു. മററുചിലർ ഇന്ദ്രിയങ്ങളുടെയും പ്രാണാദിവായുക്കളുടെയുമെല്ലാം പ്രവൃത്തികളെ ആത്മജ്ഞാനംകൊണ്ടു് ഉദ്ദീപ്തമായ സമാധിയാകുന്ന അഗ്നിയിൽ ഹോമിക്കുന്നു. മാത്രമല്ല ചിലർ തീർത്ഥങ്ങളിൽവെച്ചു് ദ്രവ്യദാനം ചെയ്യുന്നതു് യജ്ഞമായി കരുതുന്നു. ചിലർ യജ്ഞബുദ്ധിയോടെ വ്രതാനുഷ്ഠാനങ്ങൾ തുടരുന്നു. മററു ചിലർ പ്രാണായാമം പ്രത്യാഹാരം മുതലായ യോഗസാധനകളെ യജ്ഞമായി കരുതുന്നു. ഇനിയും ചിലർ വേദാധ്യയനവും ശാസ്ത്രപാഠവും യജ്ഞമായി വിചാരിക്കുന്നു. ഇങ്ങനെ പല വിധത്തിൽ സാധകന്മാർ കഠിനവ്രതങ്ങളനുഷ്ഠിക്കുന്നുണ്ടു്. ഹഠയോഗികളായ മററുചിലർ പ്രാണൻെറയും അപാനൻെറയും ഗതികളെ നിരോധിച്ചു് പ്രാണായാമത്തെത്തന്നെ ഒരു യജ്ഞമായി കണക്കാക്കുന്നു. ചിലർ ഭക്ഷണം നിയന്ത്രിച്ചു് ഇന്ദ്രിയവ്യാപാരങ്ങളെ ഇന്ദ്രിയങ്ങളിൽത്തന്നെ ലയിപ്പിക്കുന്നതും യജ്ഞമായി കരുതി അനുഷ്ഠിക്കുന്നു. ഏതുനിലയിലായാലും, ലോകസേവനമെന്ന വിശ്വാസത്തിൽ കർത്തൃത്വാദിഭാവനയില്ലാതെ അനുഷ്ഠിക്കുന്ന പക്ഷം ഈ യജ്ഞങ്ങളെല്ലാം പാപമോചകങ്ങളായിത്തീരുന്നതാണു്.

അല്ലയോ കൗരവോത്തമ, ഇങ്ങനെയുള്ള യജ്ഞകർമ്മങ്ങൾ അനുഷ്ഠിച്ചു് അവയുടെ ഫലം ലോകം അനുഭവിക്കുന്നതിൻെറ ഒരംശം അമൃതസമാനം താനും അനുഭവിക്കുകയാണെങ്കിൽ അവർ കാലക്രമത്തിൽ നിത്യമായ ബ്രഹ്മപദത്തിലെത്തിച്ചേരും. ലോകസേവാപരങ്ങളായ യജ്ഞകർമ്മങ്ങളിലേർപ്പെടാത്തവർക്കു് ഈ ലോകത്തിലോ പരലോകത്തിലോ യാതൊരു സുഖവും അനുഭവിക്കുവാൻ സാധ്യമല്ല. ഇങ്ങനെ പലവിധത്തിലുള്ള യജ്ഞങ്ങളെപ്പററി വേദങ്ങളിൽ വിവരിച്ചിട്ടുണ്ടു്. അവയെല്ലാം കായികവും വാചികവും മാനസവുമായ കർമ്മങ്ങളിൽ നിന്നുണ്ടാകുന്നവയാണെന്നും അകർത്താവായ ആത്മാവുമായി യാതൊരു ബന്ധവുമില്ലാത്തവയാണെന്നും ചിത്തശുദ്ധിക്കുവേണ്ടിയാണു് അവ വിധിക്കപ്പെട്ടിട്ടുള്ളതെന്നും അറിയുമ്പോൾ നീ ഈ സംസാരബന്ധനത്തിൽനിന്നും മുക്തനായിത്തീരും. അല്ലയോ പരന്തപ, ദ്രവ്യങ്ങളുടെ സഹായത്തോടുകൂടി ചെയ്യുന്ന യജ്ഞങ്ങളെക്കാളെല്ലാം ശ്രേഷ്ഠമായിട്ടുള്ളതു് ജ്ഞാനയജ്ഞമാണു്. എന്തെന്നാൽ ദ്രവ്യയജ്ഞങ്ങളെല്ലാം ഫലാരംഭകങ്ങളാണു്. ജ്ഞാനയജ്ഞത്തിൽ കർത്താവും കർമ്മവും ക്രിയയും എല്ലാം ഒന്നായിത്തീരുന്നതിനാൽ വേറെ ഫലം ഉണ്ടാകുന്നില്ല. യഥാവിധി ചെയ്യുന്ന കർമ്മങ്ങളെല്ലാം അവയുടെ ഫലങ്ങളോടുകൂടി ചെന്നവസാനിക്കുന്നതു് ജ്ഞാനത്തിലാണു്. ആ ജ്ഞാനസിദ്ധിയാണു് ജീവിതലക്ഷ്യവും. പരമാത്മജ്ഞാനം സിദ്ധിക്കുമ്പോൾ അവനിൽനിന്നു് കർമ്മങ്ങൾ താനെ കൊഴിഞ്ഞുപോകുന്നു.

ഈ ജ്ഞാനം നേടുവാൻ നീ ഒരു ഗുരുവിനെ സമീപിക്കണം. അദ്ദേഹത്തെ നമസ്കാര

പൂർവ്വം വന്ദിക്കുകയും ശുശ്രൂഷിക്കുകയും ചെയ്തതിനുശേഷം സംശയങ്ങൾ എല്ലാം ചോദിക്കുക. നിത്യസത്യം സാക്ഷാത്കരിച്ചിട്ടുള്ള ഗുരു നിനക്കെല്ലാം ഉപദേശിച്ചുതരും. അല്ലയോ പാണ്ഡുപുത്ര, ആ ജ്ഞാനം സാക്ഷാത്കരിച്ചാൽ പിന്നെ നിനക്ക് ഈ മാതിരിയുള്ള മോഹമൊന്നും ഉണ്ടാകുകയില്ല. അപ്പോൾ സകല സൃഷ്ടിവർഗ്ഗങ്ങളെയും ആത്മാവിലും പിന്നീട് എന്നിലും കാണുവാൻ കഴിയും. അതായതു് ജഗത്തു്, ജീവൻ, ഈശ്വരൻ ഇവയുടെയെല്ലാം ഏകാത്മഭാവത്തെ ഈ ജ്ഞാനംകൊണ്ടു് നിനക്ക് സാക്ഷാത്കരിക്കാം. അപ്പോൾ, എത്ര വലിയ പാപം ചെയ്തിട്ടുണ്ടെങ്കിലും, അതൊന്നും നിന്നെ ബാധിക്കുകയില്ല. കത്തിജ്വലിക്കുന്ന അഗ്നി വിറകിനെയെല്ലാം ക്ഷണനേരംകൊണ്ടു് ചാമ്പലാക്കുന്നതുപോലെ ജ്ഞാനം എല്ലാ കർമ്മങ്ങളെയും അനായാസേന എരിച്ചു കളയുന്നു. ഈ ജ്ഞാനത്തെപ്പോലെ പരിശുദ്ധമായി മറെറാന്നും ലോകത്തിലില്ല. കർമ്മയോഗംകൊണ്ടു് ചിത്തശുദ്ധിനേടിയാൽ ജ്ഞാനം കാലക്രമത്തിൽ തനിയേ വന്നുചേരും. പക്ഷെ അവന്നു് ഗുരൂപദേശത്തിലും ശാസ്ത്രസിദ്ധാന്തങ്ങളിലും പരിപൂർണ്ണമായ വിശ്വാസമുണ്ടായിരിക്കണം. ഇന്ദ്രിയങ്ങളെ വിഷയങ്ങളിൽനിന്നു് വ്യാവർത്തിച്ചു് ജ്ഞാനസിദ്ധിയിൽത്തന്നെ തത്പരനായി പ്രവർത്തിച്ചുകൊണ്ടിരിക്കണം. അതിൻെറ ഫലമായി ജ്ഞാനം ലഭിച്ചാൽ അചിരേണ പരമമായ ശാന്തി അവന്നു കൈവരുന്നതാണ്. അവന്നു പിന്നെ ശോകമോഹങ്ങളോ സുഖദുഃഖങ്ങളോ ഒന്നും ഉണ്ടാകുന്നതല്ല. നേരെമറിച്ചു് ശ്രദ്ധയും വിശ്വാസവും ഇല്ലാതെ എല്ലാററിനെയും സംശയദൃഷ്ടിയോടെ വീക്ഷിക്കുന്ന ഒരുത്തന്നു് ജ്ഞാനമോ സുഖമോ ഒരിക്കലുമുണ്ടാകുകയില്ല. അവന്നു് ഈ ലോകവും പരലോകവും നഷ്ടമായിത്തീരുന്നു.

അല്ലയോ അർജ്ജുന, ലാഭാലാഭങ്ങളിൽ സമത്വബുദ്ധിയോടുകൂടി നിഃസ്വാർത്ഥമായി കർമ്മങ്ങളനുഷ്ഠിക്കുന്നവനും സത്യദർശനംകൊണ്ടു് സംശയങ്ങളെല്ലാം നശിച്ചുപോയവനുമായ ഒരു സമദർശിക്ക് കർമ്മങ്ങളൊന്നും ബന്ധകാരണങ്ങളാവുകയില്ല. അതുകൊണ്ടു്, അല്ലയോ ഭാരത, നിൻെറ മനസ്സിലുള്ള അജ്ഞാനത്തിൽ നിന്നുണ്ടായ ധർമ്മാധർമ്മങ്ങളെപ്പററിയുള്ള സംശയങ്ങളെയെല്ലാം ഈ ജ്ഞാനഖഡ്ഗംകൊണ്ടു നശിപ്പിച്ചു്, ജയാപജയങ്ങളിലും സുഖദുഃഖങ്ങളിലുമെല്ലാം സമബുദ്ധി വെച്ചുകൊണ്ടു് പ്രവൃത്തിനിരതനായി എഴുന്നേല്ക്കുക. യുദ്ധം ചെയ്യുക.

---

# പുസ്തകാഭിപ്രായം

## മഹാഭാരതസംഗ്രഹം

വിവർത്തകൻ: കെ. പി. രാമുണ്ണിമേനോൻ
(ഗുരുവായൂർ ദേവസ്വം പ്രസിദ്ധീകരണം)
വില: 7 രൂപ.

മഹാഭാരതം ഒരു ഇതിഹാസകാവ്യം മാത്രമല്ല ലോകത്തിലെ ഏററവും ബൃഹത്തും മഹത്തുമായ ഗ്രന്ഥംകൂടിയാണ്. ഈ മഹാഗ്രന്ഥത്തെ അതിശയിക്കുന്ന മറെറാരു സാഹിത്യകൃതി ഉണ്ടായിട്ടില്ലെന്നാണ് വിദഗ്ദ്ധമതം. മഹാഭാരതത്തിൻെറ അവസാനത്തിൽ ''ഈ കാവ്യത്തിൽ പ്രതിപാദിക്കപ്പെട്ട ധർമ്മാർത്ഥകാമമോക്ഷവിവരണം മററു ഗ്രന്ഥങ്ങളിലും കണ്ടേക്കാം; എന്നാൽ ഇതിൽ ഇല്ലാത്തതു് മറെറവിടെയും കാണുകയില്ല.'' എന്നു വ്യാസൻതന്നെ പറയുന്നുണ്ടു്. അതായതു് 'വ്യാസോച്ഛിഷ്ടം ജഗത്സർവ്വം' എന്ന വചനം ഏററവും ശരിയാണെന്നർത്ഥം. അദ്ദേഹത്തിൻെറ ഗുളികച്ചെപ്പേന്തുന്ന ശിഷ്യന്മാർ മാത്രമേ ഭാരതത്തിലെ സാഹിത്യകാരന്മാരിലുള്ളു. മഹാഭാരതത്തേയും രാമായണത്തേയും അനുകരിച്ചോ അടിസ്ഥാനമാക്കിയോ വിവർത്തനം ചെയ്തോ പ്രസിദ്ധീകരിച്ച സാഹിത്യഗ്രന്ഥങ്ങളെ മാററിനിർത്തിയാൽ ഭാരതീയസാഹിത്യത്തിൽ പിന്നെ എന്തുണ്ടു് ?

ഏതാണ്ടു് ഒരു ലക്ഷത്തിഇരുപത്തയ്യായിരം ശ്ലോകങ്ങളാണ് മഹാഭാരതത്തിലുള്ളതു്. ഇതൊരാവൃത്തി മനസ്സിരുത്തി വായിക്കുകയെന്നതു് കുറച്ചു ക്ലേശകരമായൊരു കാര്യമാണ്. ഇക്കാലത്താണെങ്കിൽ ആളുകൾക്ക് വായിക്കാനുള്ള സമയവും ക്ഷമയും വളരെ കുറവാണ്. എല്ലാം 'ഹോമിയോഗുളിക'പ്രായത്തിൽ കിട്ടണം. അതുകൊണ്ടാണ് പല ഗ്രന്ഥങ്ങളുടേയും സംഗ്രഹങ്ങളുണ്ടാകുന്നതു്. ഈ ലക്ഷ്യം മുന്നിൽ കണ്ടുകൊണ്ടാണ് ജി. എ. നടേശൻ മഹാഭാരതം, രാമായണം തുടങ്ങിയ ഉത്തമഗ്രന്ഥങ്ങളുടെ സംഗ്രഹങ്ങൾ പ്രസിദ്ധീകരിച്ചിരിക്കുന്നതു്. ശ്രീ എ. എം. ശ്രീനിവാസാചാര്യർ സംഗ്രഹിച്ചതും, വി. രാഘവൻ ഇംഗ്ലീഷിൽ തർജ്ജമ ചെയ്തതുമായ ഗ്രന്ഥത്തിൻെറ മലയാളവിവർത്തനമാണ് ശ്രീ കെ.പി. രാമുണ്ണിമേനോൻെറ ഈ മഹാഭാരതസംഗ്രഹം.

സ്ഥൂലങ്ങളായ വർണ്ണനങ്ങളും ഉപാഖ്യാനങ്ങളുമെല്ലാം വിട്ടുകളഞ്ഞു് മഹാഭാരതത്തിലെ കഥ തുടർച്ചയായി കവിയുടെ വാക്കുകളിൽത്തന്നെ വർണ്ണിക്കുകയാണ് ഇതിൽ ചെയ്തിരിക്കുന്നതു്. കഥാതന്തുവിന്നു

വിച്ഛേദം വരാത്തവിധത്തിൽ ശ്ലോകങ്ങൾ തിരഞ്ഞെടുക്കുന്നതിൽ സംഗ്രഹകാരൻ പ്രത്യേകം ശ്രദ്ധവെച്ചിട്ടുണ്ട്. വേദാന്തപരവും ശാശ്വതമൂല്യങ്ങൾ ഉൾക്കൊള്ളുന്നതുമായ ഭാഗങ്ങൾ എടുത്തു കാണിക്കുന്നതിലും അദ്ദേഹം പ്രത്യേകശ്രദ്ധ പതിപ്പിച്ചിട്ടുണ്ട്. പ്രധാനമായും ശാന്തിപർവ്വത്തിലെ ശ്ലോകങ്ങൾ. ഏററവും ലളിതവും ഋജുവും മനോഹരവുമായ ഭാഷയിൽ സുഗമമായ അർത്ഥം ഓരോ ശ്ലോകത്തിനും നല്കിയിട്ടുണ്ട്. സംസ്കൃതാനഭിജ്ഞൎക്ക് ശ്ലോകം വിട്ട് അർത്ഥംമാത്രം വായിച്ചാലും എളുപ്പത്തിൽ കഥ മനസ്സിലാക്കാവുന്നതാണ്. ചുരുക്കത്തിൽ മഹാഭാരതസംഗ്രഹത്തിന്റെ ഈ മലയാളവിവർത്തനം ഭക്തന്മാൎക്കും, വേദാന്തികൾക്കും, കഥാപാരായണതല്പരൎക്കും ഒരുപോലെ പ്രയോജനപ്പെടുന്ന നല്ലൊരു 'റഫറൻസു്' പുസ്തകവും ഏററവും ഉപകാരപ്രദമായൊരു 'ഹാൻഡ്ബുക്കും' കൂടിയാണ്. ഇക്കാര്യത്തിൽ ശ്രീ രാമുണ്ണിമേനോനും, ഗുരുവായൂർദേവസ്വം ഭാരവാഹികളും ഒരുപോലെ അഭിനന്ദനങ്ങൾ അൎഹിക്കുന്നു. രാമായണം, ഭാഗവതം തുടങ്ങിയ ഗ്രന്ഥങ്ങൾക്കും ഇത്തരം 'സംഗ്രഹ' ങ്ങൾ ഉണ്ടാവുകയാണെങ്കിൽ അതു് വളരെ ഉപകാരപ്രദമായിരിക്കും.

പി. എൻ. ഗോപാലകൃഷ്ണൻനായർ.

* * *

സെപ്റ്റംബർ മാസത്തെ ഏകദിന അന്തൎയ്യോഗം 12–ാംനു- ഞായറാഴ്ച പതിവുപോലെ നടത്തപ്പെടുന്നതാകുന്നു.

---

## ശ്രീമദീശ്വരാനന്ദസ്മാരകനിധി (തുടൎച്ച)

| | | |
|---|---|---|
| 26. | ശ്രീ കെ. പി. അച്യുതമേനോൻ, ശാരദാമന്ദിരം, ഒററപ്പാലം | 101 00 |
| 27. | ,, എ. പി. എൻ. ഗുപ്തൻ, രാജസദൻ, ജയപ്പൂർ, രാജസ്ഥാൻ | 51 00 |
| 28. | ,, പി. ശങ്കരൻ, ഒതയോത്തുപറമ്പിൽ വീട്, കോഴിക്കോട് | 10 00 |
| 29. | ,, എൻ. എസ്. ആനന്ദ്, ആമ്പത്തൂർ, മദ്രാസ് | 10 00 |
| 30. | ,, വി. കെ. ഭാനുപ്രകാശ്, വിളമ്പത്തു് വീട്, ചൂലൂർ | 25 00 |
| 31. | ,, എം. എ. ജി. മേനോൻ, പട്ട വീട്, കൊടുങ്ങല്ലൂർ | 111 00 |
| 32. | ഡോ. ടി. എൻ. എൻ. ഭട്ടതിരിപ്പാട്, തെക്കേടത്തുമന, തിരുവനന്തപുരം | 250 00 |
| 33. | ശ്രീ കെ. പി. രാമുണ്ണിമേനോൻ, ശിവപുരി, കോഴിക്കോട് | 51 00 |
| 34. | ഡോ. കെ. പാറുക്കുട്ടിഅമ്മ, കൃഷ്ണനാത്തു്, തിരുവനന്തപുരം | 101 00 |
| 35. | ശ്രീമതി ഗൌരിക്കുട്ടിഅമ്മ, C/o ഡോ. എൻ. കെ. പണിക്കർ, എറണാകുളം | 50 00 |
| 36. | ,, കെ. കല്ല്യാണിക്കുട്ടിഅമ്മ, തൃശ്ശൂർ | 10 00 |
| 37. | ,, വി. കെ. ലീലാവതിഅമ്മ, തൃശ്ശൂർ | 10 00 |
| 38. | ,, കെ. കുഞ്ഞുക്കുട്ടിഅമ്മ, തൃശ്ശൂർ | 5 00 |
| 39. | ശ്രീ എം. പി. ലോകനാഥൻ, തൃശ്ശൂർ | 25 00 |
| 40. | ,, ഒ. സുന്ദരൻ നമ്പ്യാർ, ബാംഗളൂർ | 10 00 |
| 41. | ,, എ. ബി. സ്വാമി, ശങ്കരനാരായണാശ്രമം, ചെങ്കോട്ട | 5 00 |
| 42. | ശ്രീമതി എൻ. അമ്മുക്കുട്ടിഅമ്മ, കോയമ്പത്തൂർ | 101 00 |
| 43. | ശ്രീ ഡി. എച്ച്. നമ്പൂതിരിപ്പാട്, ദേശമംഗലംമന, വാടാനക്കുറിശ്ശി | 101 00 |
| 44. | ശ്രീമതി ദേവകി. കെ. മേനോൻ, ലക്ഷ്മീവിഹാർ, എറണാകുളം | 35 00 |
| 45. | ഡോ. ബി. എച്ച്. അയ്യർ, രാജാജി നഗർ, ബാംഗളൂർ | 10 00 |
| 46. | ശ്രീമതി ബി. രാധമ്മ, ഹൈസ്കൂൾ, നടുവട്ടം, ഹരിപ്പാട് | 25 00 |
| 47. | ശ്രീ ആർ. മാധവൻ നായർ, പുറനാട്ടുകര | 200 00 |
| 48. | ,, എ. ശ്രീകർ ഷേണായ്, സിൻഡിക്കേററ് ബാങ്ക്, ചിറയ്ക്കൽ | 18 00 |
| 49. | ,, കെ. ആർ. സുകുമാരൻ, കൊച്ചിൻ–15 | 15 00 |
| 50. | ,, കെ. എ. സുകുമാരൻ, തൃശ്ശൂർ | 25 00 |
| 51. | ,, സി. കെ. കൃഷ്ണദാസ്, പുറനാട്ടുകര | 51 00 |

(തുടരും)

# പ്രബുദ്ധകേരളം




ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

വാല്യം 61 | 1976 ഒക്ടോബർ | ലക്കം 10

## അമൃതവാണി

ശ്രീരാമകൃഷ്ണൻ: വിഷയരസത്തിൽ രസിച്ചിരുന്നാൽ, കാമിനീകാഞ്ചനങ്ങളാകുന്ന രസത്തിൽ മനസ്സു കുതിർന്നിരുന്നാൽ, ഈശ്വരബോധത്തിന്റെ ഉദ്ദീപനം ഉണ്ടാകുകയില്ല. ആയിരം തവണ ശ്രമിച്ചോളൂ, ഒക്കെ വിഫലശ്രമം. വിഷയരസം വററിയാൽ തത്ക്ഷണം ഉദ്ദീപനമുണ്ടാകും.

ത്രൈലോക്യൻ: വിഷയരസം വററിക്കാനെന്താണ് വഴി?

ശ്രീരാമകൃഷ്ണൻ: വ്യാകുലതയോടെ അമ്മയെ വിളിക്കുക. അമ്മയുടെ ദർശനം കിട്ടിയാൽ വിഷയരസം വററിപ്പോകും; കാമിനീകാഞ്ചനങ്ങളിലുള്ള ആസക്തിയൊക്കെ വിട്ടുപോകും. അമ്മയെ സ്വന്തം അമ്മയെന്നറിഞ്ഞാൽ ഈ ക്ഷണത്തിൽ സാധിക്കും. ദേവി പോററമ്മയല്ല, പെററമ്മയാണ്. വ്യാകുലതയോടെ അമ്മയുടെ അടുത്തു ശാഠ്യം പിടിക്കുക. കുട്ടി പട്ടം മേടിക്കുവാൻ പൈസയ്ക്കുവേണ്ടി അമ്മയുടെ തുണിത്തുമ്പിൽ തൂങ്ങും. അമ്മ വേറെ സ്ത്രീകളുമായി വർത്തമാനം പറഞ്ഞുകൊണ്ടിരിക്കുകയാവും. ആദ്യമൊക്കെ എന്തായാലും അമ്മ തരാൻ കൂട്ടാക്കുകയില്ല. അമ്മ പറയും: 'ഇല്ല, തരില്ല. തരരുതെന്നു പറഞ്ഞിട്ടാണ് നിന്റെ അച്ഛൻ പോയിരിക്കുന്നത്. അദ്ദേഹം വരുമ്പോൾ ഞാൻ പറയാം. ഇപ്പോൾ പട്ടം പറപ്പിക്കാൻ പോയാൽ നീ കുഴപ്പത്തിൽ ചെന്നു ചാടും.' കുട്ടി കരയാൻ തുടങ്ങി, എന്തായാലും വിടില്ല എന്നു കണ്ടാൽ അമ്മ മററു സ്ത്രീകളോട്, 'അനിയത്തി, ഇതാ ഞാനെത്തിപ്പോയി. ഈ ചെക്കനെയൊന്നു പറഞ്ഞയച്ചിട്ടു വരാം.' ഇതും പറഞ്ഞ് വേഗംചെന്ന് പെട്ടി തുറന്ന് പൈസയെടുത്ത് എറിഞ്ഞു കൊടുക്കുന്നു. ഇതുപോലെ നിങ്ങളും അമ്മയുടെ അടുത്ത് ശാഠ്യം പിടിക്കുവിൻ; അമ്മ തീർച്ചയായും ദർശനമരുളും.

ഈശ്വരൻ നമ്മുടെ സ്വന്തത്തിലും സ്വന്തമാണ്. അദ്ദേഹത്തിന്റെ അടുക്കൽ നമ്മുടെ വാശി നടക്കും.

—ശ്രീരാമകൃഷ്ണവചനാമൃതം II. 442.

# സംസ്കൃതവും സംസ്കാരവും

**ശക്രാനന്ദസ്വാമി**

ഒരു ഭാഷയുടെ മഹത്ത്വം നിർണ്ണയിക്കുന്നതു് ആ ഭാഷയിലൂടെ മനുഷ്യർക്കു ലഭിച്ചിട്ടുള്ള ഉത്കൃഷ്ടാശയങ്ങളെ അനുസരിച്ചാണല്ലൊ. ഭാഷകളുടെ എല്ലാം പ്രയോജനം ആശയവിനിമയം തന്നെയാണു്. ഋജുവായും സരളമായും എന്നാൽ ഗൗരവം വിടാതെയും ഉദാരവും ഉദാത്തവുമായ ആശയങ്ങൾ അനുവാചകരിലേയ്ക്കു പകരാൻ സമർത്ഥമായ ഭാഷ സ്വാഭാവികമായും സംസ്കാര സമ്പന്നമായിരിക്കും; ആ ഭാഷ കൈകാര്യം ചെയ്യുന്നവർ സംസ്കാരസമ്പന്നരുമായിരിക്കും. ഒരു ജനതയെ കാലാകാലങ്ങളിൽ അതിന്നു് ഏല്ക്കേണ്ടിവരാവുന്ന ആഘാതങ്ങളിൽനിന്നെല്ലാം പരിരക്ഷിയ്ക്കുന്നതു് അതിന്റെ സംസ്കാരമാണു്. ഭാരതജനതയാവട്ടെ എഴുതപ്പെട്ട ചരിത്രങ്ങൾക്കെല്ലാം അപ്പുറത്തു് നീണ്ട ഒരു ഭൂതകാലചരിത്രമുള്ള ജനതയാണു്. ഇത്ര ദീർഘമായ ചരിത്രമുള്ള മറെറാരു ജനത ഈ ഭൂമുഖത്തില്ല. ഇതെങ്ങിനെ സാധിച്ചു എന്നു് അന്വേഷിയ്ക്കുമ്പോഴാണു് നമ്മുടെ പൂർവ്വപിതാമഹന്മാർ മാനവലോകത്തിനു് നേടിത്തന്നിട്ടുള്ള സംസ്കാരസമ്പത്തിന്റെ സവിശേഷതയും ആ സംസ്കാരരത്നം സൂക്ഷിച്ചുവച്ചിരുന്ന ശക്തിശാലിനിയും ശാലീനയുമായ ഭാഷയുടെ മഹത്ത്വവും മനസ്സിലാവുക. ഈ വഴിയിൽ ആഴത്തിൽ ചിന്തിച്ച ശ്രീ വിവേകാനന്ദസ്വാമികൾ പറയുന്നതു് ശ്രദ്ധിയ്ക്കുക:

"പൊതുജനങ്ങളെ അവരുടെ ഭാഷയിൽ തന്നെ ഈ ആശയങ്ങൾ പഠിപ്പിക്കണം. അതോടൊപ്പം സംസ്കൃതവിദ്യാഭ്യാസവും നടന്നുവരണം. എന്തുകൊണ്ടെന്നാൽ, സംസ്കൃത വാക്കുകളുടെ നാദംതന്നെ നമ്മുടെ വംശ്യർക്കു് അന്തസ്സും കെൽപ്പും കരുത്തും കൈവരുത്തുന്നതാണു്... സംസ്കൃതഭാഷ പഠിക്കുവാൻ പൊതുജനങ്ങൾക്കു പ്രതിബന്ധം സൃഷ്ടിച്ചപ്പോൾ മഹാനായ ബുദ്ധന്റെ പോലും ചുവടു പിഴച്ചു. (ബുദ്ധൻ പൊതുജനങ്ങളുടെ ഭാഷയിൽ സംസാരിച്ചതുമൂലം) ആശയങ്ങൾ നാട്ടിലെങ്ങും നെടുനീളെ പെന്നെത്തി. പക്ഷേ, അതോടൊപ്പം സംസ്കൃതവും പ്രചരിക്കേണ്ടിയിരുന്നു. അറിവുണ്ടായി, പക്ഷേ അന്തസ്സും സംസ്കാരവും ചോർന്നുപോയി. സംസ്കാരമാണു് ഞെട്ടലുകളുണ്ടാകാതെ ഉറപ്പിച്ചുനിർത്തുന്നതു്. വെറും അറിവിൻകട്ടകൾക്കു് അതാവില്ല. ലോകത്തിലേയ്ക്കു കട്ടകെട്ടിയ അറിവു് ഇറക്കിവിടാം. എന്നാൽ അതുകൊണ്ടു ലോകത്തിന്നു വലിയ ഗുണമൊന്നും ഉണ്ടാവില്ല. സംസ്കാരം രക്തത്തിൽ കലന്നു ചേരണം. ഈ കാലങ്ങളിൽ ഒട്ടേറെ അറിവു കൈവന്നിട്ടുള്ള ജനതകളെക്കുറിച്ചു നമുക്കൊക്കെ അറിയാം. എന്നാൽ അവരുടെ നിലയെന്താണു്? പുലികളെപ്പോലെയാണവർ; കാരണം, അവർക്കു സംസ്കാരമില്ല. പരിഷ്കാരംപോലെ അറിവും തൊലിയെ മാത്രമേ തൊടുന്നുള്ളു; ചെറുതായി ഒന്നു പോറിയാൽ മതി, ആ പഴയ കാട്ടാളൻ പുറത്തു ചാടുകയായി. അമ്മാതിരി കാര്യങ്ങൾ നടക്കുന്നുണ്ടു്. ഇതാണു് അപകടം. ദേശഭാഷകളിൽ സാമാന്യജനങ്ങളെ പഠിപ്പിച്ചുകൊള്ളൂ; അവർക്കു് ആശയങ്ങൾ കൊടുത്തുകൊള്ളൂ. പല വിവരങ്ങളും അവർക്കു ലഭിക്കും. എന്നാൽ വേറെ ചിലതുകൂടി വേണം. അവർക്കു സംസ്കാരം നല്കണം. അതവർക്കു കൊടുക്കുന്നതുവരെ സാമാന്യജനങ്ങളുടെ ഉയന്ന നിലയ്ക്കു് ഉറപ്പുണ്ടാവില്ല. സംസ്കൃതഭാഷ നൽകുന്ന മേന്മയോടുകൂടിയ ഒരു പ്രത്യേകജാതിതന്നെ ഉളവാകും; ഈ ജാതിക്കാർ ശേഷമുള്ളവരെ അടക്കി ഭരിക്കും. നിങ്ങളിൽ താണജാതിയിൽപ്പെട്ടവരോടു പറയുകയാണു്, ഒരേ രക്ഷ, നിങ്ങളുടെ നില ഉയർത്തുവാനുള്ള ഒരേ ഉപായം, സംസ്കൃതം പഠിക്കയാണു്. ഉയന്ന ജാതിക്കാർക്കെതിരായുള്ള ഈ കലഹവും എഴുത്തും ശബ്ദമുയർത്തലും വ്യർത്ഥമാണു്. അതൊരു ഗുണവും ചെയ്യില്ല. അതു വക്കാണവും പോരാട്ടവും ഉണ്ടാക്കുകയേ ഉള്ളൂ. ദൗർഭാഗ്യവശാൽ ചേരിതിരിഞ്ഞുപോയ ഈ ഭാരതീയവംശം കുറേക്കൂടി ഭിന്നിക്കാൻ പോകയാണു്. ജാതിസമീകരണത്തിനുള്ള ഒരേ മാർഗ്ഗം സംസ്കാരസമാർജ്ജനമാണു്, മേൽജാതി

ക്കാരുടെ ശക്തികേന്ദ്രമായ വിദ്യാഭ്യാസം പിടിച്ചടക്കുകയാണ്. അതു ചെയ്താൽ നിങ്ങൾക്കു വേണ്ടതു കിട്ടി.''

(വിവേകാനന്ദസാഹിത്യസർവ്വസ്വം III. 182)

''സ്വന്തം കുറവുകൊണ്ടുണ്ടായതാണ് നിങ്ങളുടെ (അബ്രാഹ്മണരുടെ)ദുരിതം. ആരു പറഞ്ഞു ആദ്ധ്യാത്മികതയേയും സംസ്കൃതപാണ്ഡിത്യത്തേയും പുറംതള്ളാൻ? ഈ കാലമത്രയും നിങ്ങൾ എന്താണ് ചെയ്തിരുന്നത്? എന്തേ ഈ ആലസ്യം? മററാക്കോ നിങ്ങളെക്കാൾ ഏറെ തലച്ചോറും ചുണയും മുതിപ്പും കുതിപ്പുമുണ്ടായതിന് ഇപ്പോൾ നിങ്ങളെന്തിന് ഉറഞ്ഞു വായടിക്കണം? വ്യർത്ഥമായ വാഗ്വാദത്തിലും കലഹത്തിലും സ്വന്തംവീര്യം പാഴിലാക്കരുതേ, _അതു പാപമാണ്. ബ്രാഹ്മണനുള്ള സംസ്കാര മാർജ്ജിക്കാൻ നിങ്ങളുടെ ഉത്സാഹശക്തി മുഴുവൻ ഉപയോഗിക്കുക. അപ്പോൾ കാര്യമായി. എന്തുകൊണ്ടു നിങ്ങൾക്കു സംസ്കൃതപണ്ഡിതന്മാരായിക്കൂടാ? ഭാരതത്തിലെ എല്ലാ ജാതിക്കാർക്കും സംസ്കൃതവിദ്യാഭ്യാസം എത്തിച്ചുകൊടുക്കാൻ എന്തുകൊണ്ടു നിങ്ങൾ ദശലക്ഷക്കണക്കിനു പണം ചെലവഴിക്കുന്നില്ല? ഇതാണ് പ്രശ്നം. ഇതെല്ലാം ചെയ്യുന്ന ആ മുഹൂർത്തത്തിൽ നിങ്ങൾ ബ്രാഹ്മണർക്കു തുല്യരാകും. അതാണ് ഭാരതത്തിൽ പ്രാബല്യത്തിന്റെ രഹസ്യം.''

(വി. സാ. സ. III.190-191)

ഈ ഉദ്ധരണികളിൽനിന്ന് ഭാരതത്തിന്റെ ചിരപുരാതനമായ സംസ്കാരത്തിന്റെയും അതിന്നാധാരമായിരുന്ന സംസ്കൃതഭാഷയുടേയും പ്രാധാന്യം സുവ്യക്തമാണല്ലൊ?

ബ്രിട്ടീഷ് ഭരണം മാറിയാൽ ഭാരതം ഛിന്നഭിന്നമാവുമെന്നു വിദേശീയരും സ്വദേശീയരും ഭയന്നിരുന്ന ഒരു കാലമുണ്ടായിരുന്നു. എന്നാൽ സ്വാതന്ത്ര്യം നേടിയിട്ട് ഏതാണ്ട് മൂന്നു ദശകങ്ങളോളം നാം പിന്നിട്ടു. ബാഹ്യവും ആഭ്യന്തരവുമായ അനവധി ശിഥിലീകരണ ശക്തികൾ നമ്മെ പിടിച്ചു കുലുക്കിയെങ്കിലും അവയെ നാം അതിജീവിച്ചു. ഭാരതം ഒരു ജനതയായിത്തന്നെ നിലനില്ക്കുന്നു. ഇതിനു നമ്മെ സഹായിച്ച ആന്തരശക്തി നമ്മുടെ പുരാതനസംസ്കാരംതന്നെയാണ്. ആ സംസ്കാരം ഇന്നും നിഗൂഢമായ രീതിയിൽ അനുസ്യൂതമായി ഭാരതമനസ്സിനെ സ്വാധീനിച്ചുകൊണ്ടാണിരിക്കുന്നതു്. സംസ്കൃതഭാഷയിലൂടെ സ്ഥിരപ്രതിഷ്ഠമായിട്ടുള്ള ആദ്ധ്യാത്മികസംസ്കാരമാണ് ഭാരതത്തിന്റെ ജീവനാഡി. അദ്ധ്യാത്മസംസ്കാരത്തിന്റെ കാതൽ സർവ്വാത്മഭാവമാണ്, ആരും തന്നിൽനിന്ന് അന്യരല്ല എന്ന ഭാവം. അതിനാൽ തന്റെ സുഖവും സുസ്ഥിതിയും ഉറപ്പിക്കുവാൻ പരസുഖം കാംക്ഷിക്കുന്ന സംസ്കാരമാണതു്. ഈ ആശയം സംസ്കൃതഭാഷയുടെ ഘടനയിൽത്തന്നെ നിലീനമായിരിക്കുന്നുണ്ടെന്നുള്ളതു് വളരെ കൗതുകാവഹമായ ഒരു സംഗതിയത്രെ. സംസ്കൃതഭാഷ പഠിക്കുമ്പോൾ വാചകരചന ആരംഭിക്കുന്നതു് ആദ്യം പ്രഥമപുരുഷനിൽ തുടങ്ങി മധ്യമപുരുഷനിലൂടെ ഉത്തമപുരുഷനിലെത്തുന്ന മട്ടിലാണ്. ആദ്യം അന്യന്റെ കാര്യം, പിന്നെ അടുത്തുള്ള നിന്റെ കാര്യം, അതിന്നുശേഷംമാത്രം സ്വന്തംകാര്യം. അങ്ങനെയാണല്ലോ ക്രിയാരൂപങ്ങൾ നാം പഠിക്കാറുള്ളതു്. അങ്ങനെ ബാഹ്യവും സ്ഥൂലവുമായവയിൽനിന്ന് തന്നിലേയ്ക്ക്, ആന്തരവും സൂക്ഷ്മവുമായ ആത്മസത്തയിലേയ്ക്ക്, എത്തുകയെന്ന നമ്മുടെ സംസ്കാരപദ്ധതിയുടെ പ്രത്യക്ഷോദാഹരണമാണ് നാമതിൽ കാണുന്നതു്.

സംസ്കൃതഭാഷയിൽ രചിയ്ക്കപ്പെട്ടിട്ടുള്ള വേദങ്ങൾ, ഉപനിഷത്തുകൾ, പുരാണങ്ങൾ, ഇതിഹാസങ്ങൾ, കാവ്യങ്ങൾ ഇവയെല്ലാം അനുവാചകരുടെ ഉള്ളിൽ ശുഭസങ്കല്പങ്ങൾ സൃഷ്ടിക്കുവാൻ സഹായിക്കുന്നവയാണ്. ബാല്യകാലത്തുതന്നെ ഇത്തരം ഗ്രന്ഥങ്ങൾ പഠിച്ച് മനസ്സ് സംസ്ക്കാരസമ്പന്നമാക്കുന്ന ഒരു ജനതയ്ക്കു മാത്രമേ കാലാകാലങ്ങളിൽ വന്നുചേരാറുള്ളവുന്ന ആഘാതങ്ങളെ അനായാസേന അതിജീവിയ്ക്കുവാൻ കഴിയൂ. ഇന്ന് ലോകത്തെവിടെയുമുള്ള ചിന്താശീലരായ ജനങ്ങൾ സംസ്കൃതഭാഷയേയും, ആ ഭാഷയിലുള്ള മഹാഗ്രന്ഥങ്ങളേയും ആദരപൂർവ്വം വീക്ഷിക്കുകയും പഠിക്കുവാൻ ശ്രമിക്കുകയും ചെയ്യുവരുമ്പോൾ നാമാകട്ടെ ഇനിയും ഈ വിഷയത്തിൽ വേണ്ടത്ര ജാഗരൂകരാകുന്നില്ല. ഇതിനു പരസ്പരം പഴി പറയാൻ നിൽക്കാതെ എല്ലാവരും സംസ്കൃതഭാഷാപ്രചരണത്തിൽ ബദ്ധശ്രദ്ധരാകേണ്ടിയിരിക്കുന്നു. മാതാപിതാക്കൾ തങ്ങളുടെ വത്സലസന്താനങ്ങളുടെ ഭാവിഭദ്രതയ്ക്കുവേണ്ടി അവരെ സംസ്കൃതപഠനത്തിൽ പ്രോത്സാഹിപ്പിക്കണം. മറെറല്ലാ സാമർത്ഥ്യവും സമ്പത്തും നേടാൻ ഒരുവൻ സമർത്ഥനായാലും, ആത്മബോധം — തന്റെ യഥാർത്ഥസത്തയെക്കു

റിച്ചുള്ള അറിവ് — ഇല്ലെങ്കിൽ ജീവിതം ഐശ്വര്യത്തിന്റെ മധ്യത്തിലും ദുരിതമയമായി മാറും. ഇന്നെവിടെ നോക്കിയാലും നമുക്കു് ഈ വാസ്തവം കാണാൻ കഴിയും.

'അമൃതം ചൈവ മൃത്യുശ്ച ദ്വയം ദേഹേ പ്രതിഷ്ഠിതം
മൃത്യുരാപദ്യതേ മോഹാത് സത്യേനാപദ്യതേƒമൃതം.

അമൃതവും മൃത്യുവും തന്നിൽത്തന്നെ വെച്ചുകൊണ്ടു ജനിക്കുന്ന ശിശുക്കളെ മൃത്യുവിൽ നിന്നു് അമൃതത്തിലേക്കു നയിക്കുകയാണു് മാതാപിതാക്കളുടേയും ആചാര്യന്മാരുടേയും മററു നേതാക്കളുടേയും കർത്തവ്യം. മിഥ്യാജ്ഞാനം മൂലമുണ്ടാകുന്ന മോഹത്തിൽപെട്ടു്, അഗ്നി സുഖമാണെന്നു കരുതി അതിൽ ചാടി നശിച്ചു പോകുന്ന ഇയ്യാംപാററപോലെ മൃത്യുവിനെ പ്രാപിക്കാതെ, യഥാർത്ഥജ്ഞാനം നേടി അമരത്വത്തെ പ്രാപിക്കുവാൻ കുഞ്ഞുങ്ങളെ സമർത്ഥരാക്കേണ്ടതു് നമ്മുടെ കർത്തവ്യമാകുന്നു. ഈ കർത്തവ്യം നിറവേററാത്ത മാതാപിതാക്കളും ആചാര്യന്മാരും മാതാപിതാക്കന്മാരുമല്ല, ആചാര്യന്മാരുമല്ല എന്നു ഭാഗവതകാരൻ വ്യക്തമായി പറയുന്നുണ്ടു്.

അല്പകാലങ്ങൾക്കുമുമ്പു് ഇന്ത്യ സന്ദർശിച്ച ഒരു പാശ്ചാത്യപണ്ഡിതൻ ഇന്ത്യക്കാർക്കു് ആധ്യാത്മികസംസ്ക്കാരത്തോടു്, വേദാന്തവിചാരത്തോടു് ഉള്ള ഔദാസീന്യം കണ്ടു് ഒട്ടൊക്കെ വേദനയോടും, ഒട്ടൊക്കെ പരിഹാസത്തോടുംകൂടി പറയുകയുണ്ടായി: ''നിങ്ങൾ എത്രതന്നെ നിസ്സാരമായി വേദാന്തത്തെ പുറംതള്ളിയാലും, വേദാന്തം മേൽവിലാസമില്ലാതെ നശിക്കുകയില്ല. ഞങ്ങൾ ആ വിശിഷ്ടവിജ്ഞാനശാഖയെ സാദരം സ്വീകരിച്ചു് വളർത്തിക്കൊണ്ടുവരും. ഭാവിയിൽ നിങ്ങളിലാരാനും അതിൽ ശ്രദ്ധാലുവായാൽ ഞങ്ങൾ നിങ്ങളെ അങ്ങോട്ടു സ്വാഗതം ചെയ്യുന്നതുമാണു്.'' ഈ ഒരു ഗതികേടു് നമ്മുടെ ഭാവിതലമുറയ്ക്കു വരുവാനിടയാക്കാതെ, സ്വാർത്ഥലോലുപമായ വ്യാവസായിക സംസ്ക്കാരത്തിന്റെ മലിനസന്തതികളായ മദമാത്സര്യങ്ങളുടെ ക്രൂരദംഷ്ട്രങ്ങൾക്കിടയിൽ പെട്ടു് ജീവിതസാഫല്യം നേടുവാനുള്ള സ്വധർമ്മനിർവ്വഹണത്തിനു് അസമർത്ഥരായി നശിക്കുവാനിടയാകാതെ, കരുതലോടെ പെരുമാറേണ്ട ഒരു സന്ദർഭമാണു് ഇതു്.

മനുഷ്യന്റെ യഥാർത്ഥപുരോഗതി അഭ്യുദയനിഃശ്രേയസഹേതുകമായ ധർമ്മചര്യയെ ആശ്രയിച്ചാണു് നിലകൊള്ളുന്നതു്. ആ സനാതനധർമ്മത്തെ സമഗ്രമായും സുഗ്രഹമായും വിവരിക്കുന്ന ഉത്തമഗ്രന്ഥങ്ങൾ സംസ്കൃതഭാഷയിലുള്ളതുപോലെ മറെറാരു ഭാഷയിലുമില്ല. അതുകൊണ്ടുതന്നെയാണു് ആ ഭാഷ അമരഭാരതിയായി വിരാജിക്കുന്നതും. ലോകജനതയെ മുഴുവൻ ഉദ്ധരിക്കുവാൻ കരുതിയുന്ന ആ ലോകവന്ദ്യയായ ഭാരതീമാതാവിനെ സമാശ്രയിച്ചു് സ്വയം സംസ്കൃതരാവാനും മററുള്ളവരെ സംസ്കൃതരാവാൻ സഹായിക്കുവാനും ശ്രമിക്കേണ്ടതു് നമ്മുടെ കർത്തവ്യം മാത്രമാണു്.

മനുഷ്യമനസ്സിനെ അതിന്റെ നികൃഷ്ടവും ദൗർബല്യജനകവുമായ മദമാത്സര്യാദികളിൽ നിന്നെല്ലാം മുക്തമാക്കി സമത്വഭാവത്തിലെത്തിക്കുന്ന അധ്യാത്മസംസ്ക്കാരത്തിന്റെ പ്രതീകമായി ഇന്ത്യൻജനതയെ ലോകം എന്നും ദർശിച്ചുപോന്നിട്ടുണ്ടു്. ഇന്നും പാശ്ചാത്യദേശത്തു ചെല്ലുന്ന ഒരു ഭാരതീയനിൽ അവർ കാണുവാൻ കൊതിക്കുന്നതു് ഈ മുഖമാണു്. ഈ മുഖം കാണാനുള്ള കൊതികൊണ്ടു് എത്രയോ പാശ്ചാത്യർ അഹമഹമികയാ ഭാരതദേശത്തിലേക്കു വരുന്നു. നമ്മുടെ സ്വാതന്ത്ര്യലബ്ധിക്കുശേഷം ദാരിദ്ര്യത്തിലാണ്ടുകിടന്ന നമുക്കു് സ്വാഭാവികമായും അല്പം ഐശ്വര്യം നേടുന്നതിലാണു് ആഗ്രഹമുണ്ടായതും, നമ്മുടെ സർവ്വശ്രദ്ധയും പതിഞ്ഞതും. ഒട്ടൊക്കെ പുരോഗതി, സാമ്പത്തിക സാമൂഹികമണ്ഡലങ്ങളിൽ നേടാൻ നമുക്കു് കഴിയുകയും ചെയ്തു. അടുത്ത ഒരു ഇരുപത്തഞ്ചു വർഷം ഇതുവരെയുണ്ടായ പുരോഗതിയെ ത്വരിപ്പിക്കുന്നതോടൊപ്പം അമരഭാരതത്തിന്റേതായ ആധ്യാത്മികപ്രഭാവത്തെക്കൂടി വളർത്തുവാൻ നാം അടിയന്തിരമായി ശ്രദ്ധിക്കേണ്ടിയിരിക്കുന്നു. അങ്ങനെയായാലേ രണ്ടായിരാമാണ്ടാകുമ്പോഴേയ്ക്കു് ശ്രീ വിവേകാനന്ദസ്വാമി വിഭാവനംചെയ്ത, പൂർവ്വകാലപ്രാഭവത്തെയെല്ലാം അതിശയിക്കത്തക്ക പ്രാഭവത്തോടുകൂടിയ ഒരു ഭാരതത്തെ — ഭാരതസംസ്ക്കാരത്തെ ലോകത്തിനു പ്രദാനം ചെയ്യുവാൻ സാധിക്കുമെന്നു് മോഹിക്കുവാനെങ്കിലുമുള്ള സാധ്യതയുള്ളു. അങ്ങനെ ഭാരതത്തെ അമൃതത്വത്തിലേക്കു് നയിക്കാനുള്ള പ്രഥമവും പ്രധാനവുമായ കാൽവെയ്പു് ആയി അമരഭാരതീപരിചരണത്തെ നമുക്കു് കൈക്കൊള്ളാം.

# കെടാവിളക്ക്

ഒട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട്

താായേ,യെന്നു വിളിച്ചുകൊണ്ടിടവിടാതെന്തൊക്കെയോ കൊഞ്ചിയും,<br>
തത് പ്രേമത്തിനു കെഞ്ചിയും, ജനനിതൻ പൂഞ്ചേലയിൽത്തൂങ്ങിയും,<br>
സർവ്വാർത്ഥത്തിനുമമ്മയെശ്ശരണമായ്ക്കൈക്കൊണ്ടു നിശ്ചിന്തനായ്–<br>
ക്കാലം പോക്കിയ കാളിതൻ തനയനാം ചാന്ദ്രേയനെക്കുമ്പിടാം. 1

മുണ്ടും ചുററി, മൃദുസ്മിതങ്ങൾ ചിതറി, ച്ചേലേന്തിടും ലോചനം<br>
രണ്ടും ചിമ്മി, മനക്കരുന്നിൽ നിജമാം സാക്ഷാത്സ്വരൂപത്തിനെ<br>
കണ്ടുംകൊണ്ടു സമാധിപൂണ്ടു, പരമാനന്ദാബ്ധിയിൽഗ്ഗാഢമാ–<br>
യാണ്ടുംകൊണ്ടരുളുന്ന ചന്ദ്രമണിതൻ പൊന്നുണ്ണിയെക്കൈതൊഴാം. 2

ഗാത്രംനേരെ നിവന്നിരുന്നു തൊഴുകൈയങ്കത്തിൽവെച്ചങ്ങനേ,<br>
നേത്രം ചിമ്മി മൃദുസ്മിതാംശു ചിതറി ശ്വാസംവിടാതങ്ങനേ,<br>
രാഖാലൻ മുതലായ ശിഷ്യവരർതൻ മധ്യത്തിൽ നിഷ്പന്ദനായ്<br>
ബ്രഹ്മധ്യാനരസത്തിൽ മുങ്ങിമരുവും ചാന്ദ്രേയനെക്കുമ്പിടാം. 3

തൃക്കൈക്കൂപ്പി, വെളുത്ത വസ്ത്രമരയിൽച്ചുററി, ത്തദീയാഞ്ചലം<br>
തോളത്തേയ്ക്കു കയററിയി,ട്ടചലനായ്, സ്സൌഖ്യാസനാസീനനായ്,<br>
കണ്ണിൻപോളകൾ കൂമ്പി, മന്ദഹസിതം ചിന്തി,സ്സമാധിസ്ഥനായ്,–<br>
ബ്ഭക്തന്മാരുടെ മണ്ഡലത്തിൽ വിലസും ചാന്ദ്രേയനെക്കുമ്പിടാം. 4

ഗോപാലൻ, ഹരി, ലാട്ടു, കാളി, തുളസീദത്തൻ, നരൻ, ബാബുരാം,<br>
രാഖാൽ, യോഗി, നിരഞ്ജനൻ, ശശി, ശരച്ചന്ദ്രാഹ്വയൻ, താരകൻ–<br>
എന്നിപ്പാർഷദർതൻ നടുക്കു നയനം ചിമ്മി പ്രസന്നാസ്യനായ്–<br>
ത്തുര്യത്തിൽ സ്ഥിതിചെയ്തു ചന്ദ്രമണിതന്നാരോമലെക്കൈതൊഴാം. 5

കണ്ണിൻപോള മുറയ്ക്കടച്ചു മൃദുവാം ഹാസം പൊഴിച്ചങ്ങനേ,<br>
തെല്ലും നെഞ്ചു മിടിച്ചിടാതെ നിതരാം ശ്വാസം നിലച്ചങ്ങനേ,<br>
സ്തംഭംപോലെ നിവന്നുകൊണ്ടു മടിയിൽക്കൈകോർത്തു വെച്ചങ്ങനേ,<br>
വർത്തിയ്ക്കുന്ന ഗദാധരൻെറ തിരുമെയ്യെന്നുള്ളിൽ മിന്നീടണം! 6

നേത്രം മുക്കാലടഞ്ഞും, ചൊടികളിൽ മൃദുവാം ഹാസപുഷ്പം വിരിഞ്ഞും,<br>
വക്ത്രം നന്നായ്ത്തെളിഞ്ഞും, സകലതനുവിലും കാന്തിപൂരം വഴിഞ്ഞും,<br>
ചുററും ഗന്ധം പൊഴിഞ്ഞും, പ്രണിധിയിൽ മുഴുകി ശ്ശുദ്ധചേതസ്സലിഞ്ഞും,<br>
ദേഹത്തിൻചിന്തമാഞ്ഞും, സസുഖമരുളിടും രാമകൃഷ്ണൻ സഹായം! 7

തോകത്തിൻ ശുദ്ധഭാവം, സുമുഖത, വിനയം, സദ്ദേവാച്ഛകത്വം,<br>
ശോകം തീർക്കുന്ന ഗീതം, കടമിഴി മുതലായുള്ള നാനാഗുണത്താൽ<br>
ലോകത്തിൽക്കാണുമെല്ലാവിധമനുജരെയും തന്നിലേയ്ക്കാശുതോ–<br>
ടാകർഷിയ്ക്കുന്ന ചന്ദ്രാസുതനുടെ മധുരോദാരരൂപത്തെയോർക്കാം. 8

തണ്ടാർത്തൂക്കണ്ണടച്ചും, കരകമലയുഗം പൊക്കിയും മാറിൽവെച്ചും
ചുണ്ടിൽപ്പാർത്തു മിന്നിച്ചൊഴുകുമമലമാം മന്ദഹാസം വിളഞ്ഞും
ബ്രഹ്മധ്യാനത്തിലാണ്ടും, മരുവിയ പരമാനന്ദചാന്ദ്രേയരൂപം
പ്രാണൻ പോകുന്നനേരം മമ മിഴിയിണയിൽക്കാണുമാറായിടേണം. 9

ഹംസവ്രാതം സമാധിത്തുയിലിൽ മുഴുകിടും താമരപ്പൊയ്കയായും
ഭക്തശ്രേഷ്ഠൻ കരേറിക്കുതുകമൊടു കുതിച്ചാടിടും പ്രേംഖയായും
തപ്തന്മാർ നെററിയിന്മേൽക്കൊതിയൊടു തലയിൽക്കുത്തു മാറാൻ പുരട്ടും
പച്ചക്കർപ്പൂരമായും, വസുമതിയിൽ വിളങ്ങുന്നു ചന്ദ്രാംഗജാംഘ്രി. 10

ചന്തം പാവന ദക്ഷിണേശ്വരമഹാക്ഷേത്രക്ഷിതിക്കൊക്കെയും
പന്തം മോഹമഹാന്ധകാരപഥികശ്രേണിക്കു സർവ്വത്തിനും
അന്തം ഹോമതപോജപാദി വിവിധശ്രേയസ്സിനെല്ലാററിനും
കുന്തം നാസ്തികദുർഗ്ഗക്ഖിലവും — —ചന്ദ്രാത്മജശ്രീപദം. 11

ചേലേറും നഖരേന്ദുചന്ദ്രിക വിളങ്ങീടും നിലാമുററമായ്
പ്രേമാനന്ദമരന്ദധാര ചൊരിയും ഫുല്ലാരുണാംഭോജമായ്
കൈവല്യം വിതറുന്ന കല്പതരുവിൻ പ്രത്യഗ്രമാം പർണ്ണമായ്
വിദ്യോതിച്ചരുളുന്ന ചന്ദ്രമണിതൻകുഞ്ഞിൻെറ കാലാശ്രയം. 12

സന്താപം തീരെനീങ്ങിക്കരളിനമിതമാം ശാന്തി കിട്ടേണമെങ്കിൽ
ചന്ദ്രാപുത്രൻെറ സച്ചിത്സ്വരസസുരഭിയാമംഘ്രിയെച്ചൊല്ലിമാത്രം
എന്തീടും ഭക്തിമാധ്വീലഹരിയിൽ മുഴുകിത്തത്സ്വരൂപത്തെയല്ലാ-
തൊന്നും നോക്കുന്നതായാലുലകിലെവിടെയും കണ്ടിടാതായിടേണം. 13

അർത്ഥം കാമം തുടങ്ങിസ്സകലവിഷയവും ഛർദിയായ്ത്തോന്നുമാറും
ബ്രഹ്മാനന്ദാപ്തിപോലും വളരെ വിരസമാം നേട്ടമായ്ത്തീരുമാറും
ഭക്തശ്രേഷ്ഠന്നു ചന്ദ്രാസുതനുടെ പദതാരോർത്തലിഞ്ഞുള്ളിലൂറും
ദിവ്യപ്രേമാമൃതത്തിൻ നിരതിശയചമത്ക്കാരമാരുണ്ടറിഞ്ഞോൻ ? 14

ധർമ്മംതൊട്ടുപുനർഭവംവരെയെഴും നാനാപുമർത്ഥങ്ങളിൽ-
ത്തെല്ലും കാമന തോന്നിടാത്ത നിലയിൽസ്സംശുദ്ധമായ് ദിവ്യമായ്
താനേ നെഞ്ചിൽമിഴിഞ്ഞുകൊണ്ടു വികസിച്ചീടുന്ന ചന്ദ്രാത്മജ-
പ്രേമാനന്ദമഹാരസം നുകരുവാൻ ദേഹിൻ, കൊതിച്ചീടുക. 15

മാനത്തീശചതുർമുഖാദിസുരർതൻ സത്ക്കാരമേററങ്ങനേ
മാനം പൂണ്ടരുളും പുരാൻ മമ മനോരാജ്യത്തവധ്യാതനായ്
ദീനന്മാരിലെഴും മഹാകരുണയാൽ വാഴുന്നു; തൻകോവിലിൽ
ധ്യാനംകൊണ്ടു കെടാവിളക്കു പതിവായ്ക്കത്തിച്ചിടും ഞാനിനി. 16

നീണാളായിരുളം തിങ്ങിടുന്ന ഹൃദയശ്രീകോവിലിൽപ്പാർക്കുമെൻ-
പ്രാണാധീശനെ — രാമകൃഷ്ണഭഗവാനെന്നോതിടും മൂർത്തിയെ—
കാണാനായ് മതിവൃത്തിവർത്തി വിമലസ്നേഹത്തിൽ മുക്കീട്ടു ഞാൻ
ചേണാളുന്ന വിളക്കിനി പ്രണിധിയാൽ മുട്ടാതെ കത്തിച്ചിടും. 17

പാദന്യാസോത്സവത്താൽ പൃഥുപുളകമിളയ്ക്കങ്കുരിപ്പിച്ചുകൊണ്ടും
സുസ്മേരാലോകനത്താലഗതിയെ നിതരാമാശ്വസിപ്പിച്ചുകൊണ്ടും
തേനൂറും ഭാഷണത്താൽസ്സുമതിയുടെ മനോഗ്രന്ഥി പൊട്ടിച്ചുകൊണ്ടും
ക്രീഡിച്ചീടുന്ന ചന്ദ്രാസുതനിലമലയാം ഭക്തി സിദ്ധിച്ചിടട്ടേ! 18

---

# സന്ന്യാസാദർശം

## തപസ്യാനന്ദസ്വാമികൾ

ലൌകികസുഖഭോഗങ്ങൾ മാത്രം മുഖ്യലക്ഷ്യമായുള്ള ഒരു ജീവിതംകൊണ്ടു തൃപ്തിപ്പെടാതെ, ജനസമൂഹത്തിൽനിന്നു വിട്ടുമാറി തപശ്ചര്യകൾക്കും ധ്യാനത്തിനും മുഴുവൻ സമയവും വിനിയോഗിച്ചുകൊണ്ടു് വിരക്തജീവിതം നയിക്കാനാഗ്രഹിക്കുന്ന ഒരു കൂട്ടം ആളുകൾ ലോകത്തിലെ വിഭിന്നമതങ്ങളിലും ഓരോ കാലത്തുമുണ്ടായിട്ടുണ്ടു്. ലോകത്തിലെ വിഭിന്നമതങ്ങളിൽ ഈ ഇനത്തിൽ പെട്ടവർ സന്ന്യാസികൾ, ഭിക്ഷുക്കൾ, ദേവർഷിമാർ, മഹർഷിമാർ, വൈരാഗികൾ മുതലായി പല പേരുകളിൽ അറിയപ്പെടുന്നു. ഇക്കാലത്തു് ഹിന്ദുമതത്തിൽ പെട്ട ഇത്തരം തപസ്വികളെ സന്ന്യാസിമാർ എന്നോ സാധുക്കൾ എന്നോ സാധാരണ പറഞ്ഞുവരുന്നു. ഇന്നു കാണുന്ന വിധത്തിലുള്ള സന്ന്യാസിസമ്പ്രദായം ഏതു കാലത്തു നിലവിൽ വന്നെന്നു നിശ്ചയമില്ല. വേദങ്ങളിൽ സന്ന്യാസികളേക്കാൾ കൂടുതലായി ഋഷിമാരെപ്പററിയാണു പറഞ്ഞു കാണുന്നതു്. സന്ന്യാസിമാർ നിത്യബ്രഹ്മചാരികളും അനികേതന്മാരും ആയിരിക്കണമെന്നു നിർബന്ധമുണ്ടു്; ഋഷിമാർ അങ്ങനെയായിരിക്കണമെന്നില്ല. അവർ ആദ്ധ്യാത്മികചിന്തയിലും ധ്യാനാദികളിലും നിഷ്ഠയുള്ളവരായിരുന്നാൽ മാത്രം മതി. ഇതാണു രണ്ടു കൂട്ടരും തമ്മിലുള്ള വ്യത്യാസം. ഉപനിഷത്തുകളിൽ പ്രസ്താവിക്കപ്പെട്ടിട്ടുള്ള ആചാര്യന്മാരിൽത്തന്നെ പലരും അത്തരം ഗൃഹസ്ഥാശ്രമികളായ ഋഷിമാരായിരുന്നു. എന്നാൽ, വീടുപേക്ഷിച്ച സന്ന്യാസിമാർ അന്നില്ലായിരുന്നു എന്നു പറഞ്ഞാൽ അതു ശരിയാവുകയില്ല; സുപ്രസിദ്ധനായ യാജ്ഞവല്ക്യൻ ഒരു പരിവ്രാജകസന്ന്യാസിയുടെ ജീവിതം നയിക്കാനായി ഇറങ്ങിത്തിരിക്കുന്നതിനെപ്പററി നാം വായിക്കുന്നുണ്ടല്ലോ. ബുദ്ധമതം രൂപം കൊണ്ട മതപരവും സാമൂഹ്യവുമായ ചുററുപാടുകളായ പ്പോഴേക്കും ഋഷിമാരുടെ കാലം കഴിഞ്ഞുപോയതായും തൽസ്ഥാനത്തു് വലിയ പരിവ്രാജക വൈരാഗിസംഘങ്ങൾ ഉണ്ടായിരുന്നതായും നമുക്കു് വ്യക്തമായി അറിവാൻ കഴിയുന്നുണ്ടു്. ബുദ്ധമതത്തിൻെറ സുവർണ്ണകാലത്തിലെ ഭിക്ഷുസംഘങ്ങളെപ്പററിയും നമുക്കറിയാം.

ഈ വസ്തുതകളെ ആസ്പദമാക്കി, ഹിന്ദുക്കളുടെ ഇടയിലെ സന്ന്യാസിസംഘങ്ങൾ ബുദ്ധമതത്തിനുശേഷം ഉണ്ടായവയാണെന്നും, ശങ്കരാചാര്യരാണു്, മററു പല ഹൈന്ദവസ്ഥാപനങ്ങൾക്കുമെന്നതുപോലെ, ആധുനികഭാരതീയ സന്ന്യാസിസമ്പ്രദായത്തിനും രൂപം നൽകിയതെന്നും ഉള്ള അഭിപ്രായം ചില പണ്ഡിതന്മാർ പുലർത്തുന്നുണ്ടു്. സന്ന്യാസിസമ്പ്രദായത്തിനു് ഇന്നത്തെ രൂപം നൽകിയതിൽ ശ്രീശങ്കരനു കയ്യുണ്ടെന്നുള്ളതു ശരിയാണെങ്കിലും, അതു് ബുദ്ധമതത്തിനു ശേഷമാണു നിലവിൽ വന്നതെന്നുള്ള നിഗമനം ശരിയല്ല. ഗാർഹസ്ഥ്യജീവിതം വെടിഞ്ഞു് തികച്ചും ആദ്ധ്യാത്മിക ലക്ഷ്യം മുൻനിർത്തിയുള്ള ഒരു ജീവിതസരണിയെ വൈദികപാരമ്പര്യം എക്കാലത്തും അനുവദിച്ചിരുന്നു. താഴെപ്പറയുന്ന പൌരാണികകഥ അതിനു് ഉപോൽബലകമാണു്: ബ്രഹ്മാവു് ആദ്യം സനകൻ, സനന്ദനൻ, സനാതനൻ, എന്നിവരെ സൃഷ്ടിച്ച ശേഷം വർഗ്ഗസംവർദ്ധനം നടത്താൻ അവരോടാജ്ഞാപിച്ചു. അവരതു നിരസിച്ചു. ജന്മനാതന്നെ വിരക്തരും ഭക്തരും ആയിരുന്നതുകൊണ്ടു്, അവർ താപസവൃത്തി സ്വീകരിച്ചു. ഇതു ബ്രഹ്മാവിനെ കോപാകുലനാക്കി. കുമാരന്മാർ (അതായതു് എന്നും കൌമാരപ്രായത്തിൽ വർത്തിക്കുന്നവർ) എന്നു സുവിജ്ഞാതരായ സനകാദികൾ ഈശ്വരാർപ്പിതജീവിതം നയിച്ചുകൊണ്ടു്, വർഗ്ഗസംവർദ്ധനത്തിനു പകരം ഭക്തിപ്രചരണം നടത്തി. ബ്രഹ്മാവു് പിന്നീടു് പ്രജാപതികളെ സൃഷ്ടിക്കുകയും അവർ അദ്ദേഹത്തിൻെറ ആജ്ഞയനുസരിച്ചു വർഗ്ഗസംവർദ്ധനം നടത്തുകയും ചെയ്തു. ഹിന്ദുമതത്തിൽ സന്ന്യാസസമ്പ്രദായം ഉടലെടുത്തതു ബുദ്ധമതത്തിനു ശേഷ

മാണെന്നുള്ള വാദത്തെ ഈ പൌരാണിക പാരമ്പര്യം പാടേ ഖണ്ഡിക്കുന്നു. സന്ന്യാസം വൈദികസംസ്കാരത്തോളം തന്നെ പഴക്കമുള്ള താണ്. പല കാലഘട്ടങ്ങളിൽ അതു് പല രൂപങ്ങൾ കൈക്കൊണ്ടിരിക്കാമെങ്കിലും.

സന്ന്യാസസമ്പ്രദായത്തിൻെറ നീണ്ട ചരിത്രത്തിൽ യാഥാസ്ഥിതികബ്രാഹ്മണർ ഒരിക്കലും അതിനെ അനുകൂലഭാവത്തോടെ വീക്ഷിച്ചിട്ടില്ല. ഒന്നാമതു്, എല്ലാ ജാതികളും ഉരുകിച്ചേർന്ന് ഇതരമായൊരു 'വിശുദ്ധവർഗ്ഗം' രൂപം കൊള്ളാനിടയാക്കിയ ഉരുക്കുമൂശയായിരുന്നു അതു്, ഇപ്പോഴും അങ്ങനെ തുടരുകയും ചെയ്യുന്നു. രണ്ടാമതു് പരമ്പരാഗതമായി പൌരോഹിത്യത്തിലേർപ്പെട്ടിരുന്നയാഥാസ്ഥിതികവൈദികബ്രാഹ്മണരിൽനിന്നു തികച്ചും വ്യതിരിക്തമായ സന്ന്യാസിവർഗ്ഗം, പവിത്രതയ്ക്കു് ജനാവലി നൽകിപ്പോന്ന ആദരവിൻെറ കാര്യത്തിൽ ബ്രാഹ്മണരുടെ കുത്തകയ്ക്കൊരു വെല്ലുവിളിയായിത്തീർന്നു. ബുദ്ധസന്ന്യാസിസംഘത്തിൻെറ വളർച്ച ഇതു വളരെ പ്രകടമായി വെളിപ്പെടുത്തുകയും ചെയ്തു. അതിനാൽ, ഭാരതത്തിൽ പൂർവ്വമീമാംസകർ എന്നറിയപ്പെടുന്ന കുറെ യാഥാസ്ഥിതികവൈദികർ, സന്ന്യാസിസമ്പ്രദായത്തിനു വേദാനുമതിയില്ലെന്നും, അഥവാ, ഉണ്ടെങ്കിൽത്തന്നെ അതു് കർമ്മകാണ്ഡത്തിലെ കർക്കശമായ അനുഷ്ഠാനമുറകളെ അനുവർത്തിക്കാൻ കഴിവില്ലാത്തവർക്കു് ഒരു മാന്യജീവിതം നയിക്കാൻ ഉദ്ദേശിച്ച മാത്രമുള്ളതാണെന്നും പ്രഖ്യാപിക്കയുണ്ടായി. ഇതേ കാരണത്താൽ വൈദികബ്രാഹ്മണർ ബാലനായ ശങ്കരാചാര്യരുടെ സന്ന്യാസത്തെ, അതു വൈദികപാരമ്പര്യത്തിനു വിരുദ്ധമാണെന്നു പറഞ്ഞു്, എതിർക്കുന്നതായും നാം കാണുന്നു. സന്ന്യാസിമാരോടുള്ള വിരോധം ചില സ്മൃതിഗ്രന്ഥങ്ങളിലും പ്രതിഫലിച്ചിരിക്കുന്നു. അവ സന്ന്യാസത്തിനു കലിയുഗത്തിൽ വിലക്കു കല്പിച്ചിരിക്കുന്നു. സന്ന്യാസം അനുവദനീയമാകുന്നെങ്കിൽ തന്നെ, അതു ബ്രാഹ്മണർക്കു മാത്രം. ബ്രാഹ്മണർ പോലും വളരെ വയോവൃദ്ധരായതിനുമേലേ അതു സ്വീകരിക്കാവൂ. ഇതിനൊക്കെ പുറമെ, ഒരു മനുഷ്യജീവിക്കും, പ്രത്യേകിച്ച വൃദ്ധന്മാർക്കു്, പാലിക്കാൻ സാധ്യമല്ലാത്ത നിയമങ്ങളും ജീവിതചര്യകളും അവർക്കായി ഏർപ്പെടുത്തുകയും ചെയ്തിരിക്കുന്നു. ഇതിൽനിന്നെല്ലാം വെളിവാകുന്നതു്, യാഥാസ്ഥിതികബ്രാഹ്മണർ സന്ന്യാസത്തെ അനുകൂലഭാവത്തോടെ വീക്ഷിച്ചിരുന്നില്ലെന്നും അതിൻെറ വളർച്ചയേയും ജാതിധ്വംസനപ്രവണതയേയും തടയാൻ ആവതെല്ലാം ചെയ്തിരുന്നുവെന്നുമാണ്. എന്നാൽ ഇങ്ങനെയെല്ലാം നടന്നിട്ടും സന്ന്യാസസമ്പ്രദായം ശ്രീശങ്കരൻെറ പ്രവർത്തനങ്ങളിലൂടെ ശക്തിയാർജ്ജിക്കുകയും അദ്ദേഹത്തിൻെറ കാലശേഷവും രാജ്യത്തു് അതിൻെറ സ്വാധീനം വർദ്ധിച്ച വരികയും ചെയ്തു. ഇന്നു് വൈദികകർമ്മാനുഷ്ഠാനങ്ങൾ ലോപിച്ചു് അപ്രത്യക്ഷമാവുകയും ബ്രാഹ്മണർ ഒരു വർഗ്ഗമെന്ന നിലയിൽ 'മതേതര'ജീവിതവൃത്തികൾ കൈക്കൊള്ളുകയും ചെയ്തിരിക്കുന്ന സ്ഥിതിക്കു്, ജനങ്ങളുടെ ആദരവിന്നു പാത്രമായിട്ടുള്ള 'വിശുദ്ധവർഗ്ഗം' സന്ന്യാസിസംഘങ്ങൾ മാത്രമാണെന്ന നില ക്രമേണ സംജാതമായിരിക്കയാണ്.

വർത്തമാനകാലത്തു് സന്ന്യാസത്തിന്നു് പൊതുജനങ്ങളുടെ അംഗീകാരം സിദ്ധിച്ചിട്ടുണ്ടെങ്കിലും, ഭാരതത്തിലെ സന്ന്യാസിസംഘങ്ങളുടെ പ്രവർത്തനം സർവ്വഥാ ഭദ്രമെന്നോ അന്യൂനമെന്നോ പറഞ്ഞുകൂടാ. ഒരവ്യവസ്ഥിത സമ്പ്രദായമായതുകൊണ്ടു്, രണ്ടു പരകോടികളുടേയും പ്രതിനിധികളെ അതിനുള്ളിൽ കാണാം – ഒരു വശത്തു് ആദ്ധ്യാത്മികമേന്മകളുടെ പരമോന്നതപടിയിലെത്തിയവരേയും മറുവശത്തു് വിശുദ്ധിയുടെ വ്യാജവേഷമണിഞ്ഞു നടക്കുന്ന ശുദ്ധധർമ്മവ്യതിക്രമികളേയും. സന്ന്യാസത്തെപ്പററിയ ജനങ്ങളുടെ മതിപ്പും ഇതുപോലെ രണ്ടററങ്ങൾക്കും മധ്യേ ആന്ദോളനം ചെയ്യുന്നു. അതു് ആധ്യാത്മികമഹത്ത്വത്തിൻെറ സാരാംശങ്ങളെ പ്രതിനിധാനം ചെയ്യുന്നതായി കരുതുന്നവർ ധാരാളമുണ്ടു്. എന്നാൽ ഇന്ത്യയുടെ കാനേഷുമാരി റിപ്പോർട്ടുകളിലും മററും സന്ന്യാസികൾ എണ്ണത്തിൽ അനേകലക്ഷമുണ്ടെന്നു കാണുന്നു. അലഞ്ഞു നടക്കുന്ന ഭിക്ഷാംദേഹികളേയും യാചകരേയും ഒക്കെയുൾപ്പെടുത്തി കണക്കെടുക്കുന്നതുകൊണ്ടു സംഭവിക്കുന്നതാണിതു്. ഉന്നതവിദ്യാഭ്യാസവും സ്ഥാനമാനങ്ങളും ഉള്ളവർപോലും കൈനോട്ടവും രോഗം ശമിപ്പിക്കലും സിദ്ധികാട്ടലും മററും സന്ന്യാസിമാരിൽനിന്നു പ്രതീക്ഷിക്കുന്നതായി കാണുന്നു. പ്രബുദ്ധരായ ആളുകൾപോലും ഇത്തരം സേവനങ്ങൾ സന്ന്യാസി



സ്ഥാപകായ ച ധർമ്മസ്യ സർവ്വധർമ്മസ്വരൂപിണേ
അവതാരവരിഷ്ഠായ രാമകൃഷ്ണായ തേ നമഃ.

മാരിൽനിന്നു പ്രതീക്ഷിക്കുമ്പോൾ, വിശുദ്ധത യെന്ന യോഗ്യതകൂടി നേടി, അങ്ങനെ തങ്ങളു ടെ മാന്യതയും വിശ്വാസ്യതയും മാററു കൂട്ടുകയെ ന്ന ഉദ്ദേശ്യത്തോടെ, ഈദൃശതൊഴിലുകളിലേ പ്പെട്ടിരിക്കുന്നവർ കാഷായവസ്ത്രധാരികളുടെ അണികളിൽ കടന്നുകൂടുന്നതിലത്ഭുതമില്ല.

ഇനി, അറിവുള്ളവരും സാത്ത്വികരുമായ ഒട്ടധികം ആളുകൾ, നല്ല സന്ന്യാസിമാരുടെ ലക്ഷണങ്ങളായി ധരിച്ചുവെച്ചിട്ടുള്ളതു് മറെറാരു പ്രകാരമാണ് — അതായതു്, അവർ ജോലി യൊന്നും ചെയ്യാതെ നിഷ്ക്രിയരായി വർത്തി ക്കുന്നു, ഭിക്ഷയെടുത്തു് ആഹാരം കഴിക്കുന്നു, മത ഗ്രന്ഥങ്ങൾ പഠിക്കുകയും ജപധ്യാനാദികൾ നട ത്തുകയും ചെയ്യുന്നു. ഒരു സ്ഥലത്തു താമസമുറ പ്പിച്ചിരിക്കുമ്പോൾ തങ്ങളെ സമീപിക്കുന്നവ രേയും, ചുററി സഞ്ചരിക്കുമ്പോൾ തങ്ങൾ കണ്ടു മുട്ടുന്നവരേയും പഠിപ്പിക്കുന്നു. കർമ്മവും ജ്ഞാന വും (അഥവാ പ്രവൃത്തിയും നിവൃത്തിയും) കടക വിരുദ്ധങ്ങളായ ആദർശങ്ങളാണെന്നും ജ്ഞാന മാർഗ്ഗചാരിയായ ഒരു സന്ന്യാസി കർമ്മങ്ങളുപേ ക്ഷിക്കേണ്ടതാണെന്നും മററുമുള്ള ശങ്കരാചാര്യരു ടെ അഭിപ്രായം ഈ ആശയം പ്രബലപ്പെടാൻ സഹായിച്ചിട്ടുണ്ടു്. കർമ്മമെന്ന വാക്കിൻെറ അർത്ഥത്തിൻെറ കാര്യത്തിലും വളരെയധികം ആശയക്കുഴപ്പമുണ്ടായിട്ടുണ്ടു് അതായതു് കർമ്മ മെന്നാൽ വേദങ്ങളിലെ കർമ്മകാണ്ഡങ്ങളിൽ വിവരിച്ചിരിക്കുന്ന കർമ്മങ്ങളും ലൌകികകാര്യ സാധ്യത്തിന്നായി നടത്തപ്പെടുന്ന കർമ്മങ്ങളും മാത്രമോ, അതോ സാമൂഹ്യനന്മയുളവാക്കുന്നവയും പ്പെടെ എല്ലാത്തരം കർമ്മങ്ങളുമോ? ഈ കാര്യ ത്തിൽ അഭിപ്രായവ്യത്യാസം അപാരമാണ്. പഴയ പാരമ്പര്യത്തെ മുറുകെപ്പിടിക്കുന്നവർക്കു് സാമൂഹ്യപ്രവർത്തനങ്ങൾ നടത്തുന്ന സന്ന്യാസി മാരെപ്പററി ബഹുമാനമില്ല. മറിച്ചു്, സാമൂഹ്യ നന്മ ഏതു സ്ഥാപനത്തിൻേറയും മൂല്യം നിർണ്ണ യിക്കാനുള്ള അളവുകോലായി കരുതുന്ന ആധു നിക ചിന്താഗതിക്കാർ, കർമ്മവിമുഖമായ സന്ന്യാസാദർശത്തെ ഭർത്സിക്കുന്നു; അതു് എത്ര യുംവേഗം ഇല്ലായ്മ ചെയ്യേണ്ട ഒരു സാമൂഹ്യബാ ധ്യതയായി അവർ പരിഗണിക്കുന്നു. അങ്ങനെ യുള്ള എല്ലാ സന്ന്യാസിമാരെയും അലഞ്ഞു നട ക്കുന്ന തെണ്ടികളുടെ ഗണത്തിൽ ഉൾപ്പെടുത്തി, അക്കൂട്ടർ അർഹിക്കുന്നതുപോലുള്ള നടപടി സന്ന്യാസിമാരുടെ നേരെയും കൈക്കൊള്ളുന്ന പക്ഷം, അതിൽ ഖേദം തോന്നാത്തവരാണ് രണ്ടാമത്തെ അഭിപ്രായക്കാർ.

ഇങ്ങനെ ആശയക്കുഴപ്പമുണ്ടായിരിക്കുന്ന അവസ്ഥയിൽ സ്വാമി വിവേകാനന്ദനെ പ്പോലെ മഹാനായ ഒരു സന്ന്യാസിയിൽനിന്നു പുറപ്പെടുന്ന ഒരു ആധികാരികപ്രസ്താവന നിശ്ചയമായും വളരെ പ്രയോജനകരമാണ്. ബോസ്റ്റൺപട്ടണത്തിൽ ചെയ്ത ഒരു പ്രസംഗ ത്തിനിടയ്ക്കു്, സന്ന്യാസി എന്ന പദത്തിൻെറ അർത്ഥത്തെ വിശദീകരിച്ചുകൊണ്ടു് സ്വാമിജി പറഞ്ഞു: ''ഒരു മനുഷ്യൻ തൻെറ ജീവിത ത്തിലെ കർത്തവ്യങ്ങളും കടമകളും നിറവേററി കഴിയുകയും, ലൌകികങ്ങളായ വസ്തുവകകൾ, പ്രശസ്തി, അധികാരം ഇവയെല്ലാം പാടേ ഉപേ ക്ഷിച്ചു് ഒരു ആദ്ധ്യാത്മികജീവിതം നയിക്കണ മെന്നു് ആഗ്രഹിക്കുകയും ചെയ്യുമ്പോൾ; ലോക ത്തിൻെറ സ്വഭാവത്തെക്കുറിച്ചു് ഉൾക്കാഴ്ച വള ന്നതിൻെറ ഫലമായി, അതിൻെറ നശ്വരതയും നിസ്സാരതയും നിസ്സീമമായ ദുഃഖത്തിന്നു് ഹേതു വാണെന്നുള്ള തത്ത്വവും ബോധ്യപ്പെട്ടു് ലൗകിക കാര്യങ്ങളിൽനിന്നെല്ലാം അകന്നുനിൽക്കാൻ നിശ്ചയിക്കുമ്പോൾ; അയാൾ ശാശ്വതസത്യ ത്തെ, നിത്യപ്രേമത്തെ, അനശ്വരമായ അഭയ സ്ഥാനത്തെ, തേടിപ്പോവുകയായി. ലൌകിക സ്ഥാനമാനങ്ങളും, വസ്തുവകകളുമെല്ലാം പാടേ പരിത്യജിച്ചിട്ടു് അയാൾ സന്ന്യാസം സ്വീക രിക്കുന്നു. ഉള്ളിൽ പ്രേമവും ഭൂതദയയും വള ത്തിയും സ്ഥായിയായ ഉൾക്കാഴ്ച വികസി പ്പിച്ചും തൻെറ ത്യാഗപൂർണ്ണമായ ജീവിതംവഴി സ്ഥിരനിഷ്ഠയോടെ ആത്മജ്ഞാനം നേടുകയെ ന്നതാണ് അയാളുടെ ഏക ലക്ഷ്യം. അനേക വർഷത്തെ അദ്ധ്യാത്മസാധനകളുടെ ഫലമായി ഈ ജ്ഞാനം സമാർജ്ജിച്ചശേഷം, അയാൾ ഒടു വിൽ ഒരു ആചാര്യനെന്ന നില കൈക്കൊണ്ടു്, സത്യസാക്ഷാത്കാരാർത്ഥം തന്നെ സമീപിക്കു ന്ന ശിഷ്യർക്കായി തൻെറ അറിവുകളും നന്മകളു മെല്ലാം കൈമാറുന്നു.''

ഈ രൂപത്തിലുള്ള സന്ന്യാസാദർശം, അതു ജാതിപരിഗണന പാടേ ഒഴിവാക്കുന്നു എന്ന ഒരു കാര്യത്തിലൊഴിച്ചു്, മാമൂൽപ്രിയന്മാർക്കും സ്വീകാര്യമായിരിക്കും. എന്നാൽ സന്ന്യാസി, മതപരമായ അദ്ധ്യയനാദ്ധ്യാപനങ്ങൾക്കു

പുറമെ ജനസമൂഹത്തിനു പ്രയോജനമുള്ള മററെന്തെങ്കിലും പ്രവർത്തനങ്ങളിൽ ഏർപ്പെടാൻ പാടുണ്ടോ, അല്ലെങ്കിൽ ഏർപ്പെടണമോ എന്ന പ്രശ്നം അവ്യക്തമായി ശേഷിക്കുന്നു. സ്വാമിജിയുടെ കൃതികളിലെ മററു ചില ഭാഗങ്ങളിൽ ഇതു സംബന്ധിച്ച് ആധികാരികമായ പ്രസ്താവനകൾ വന്നിട്ടുണ്ട്. 'പ്രവൃത്തി' 'നിവൃത്തി' എന്നീ രണ്ടു മാർമ്മികപദങ്ങൾക്ക് ഒരു നവീനവ്യാഖ്യാനം നൽകിക്കൊണ്ടുള്ള സംഗതമായ ഒരു ഭാഗം അദ്ദേഹത്തിന്റെ 'കർമ്മയോഗ' പ്രഭാഷണങ്ങളിൽ കാണാം. 'പ്രവൃത്തി'ക്കു പണ്ടത്തെ വ്യാഖ്യാനം, 'സാമൂഹ്യമോ വൈദികമോ ആയ കർമ്മങ്ങളിൽ വ്യാപൃതമായിരിക്കുക എന്ന മുഖ്യലക്ഷണത്തോടുകൂടിയ ലൌകികജീവിതം' എന്നാണ്. 'ലൌകിക വ്യാപാരങ്ങളിൽനിന്നും വൈദികകർമ്മങ്ങളിൽനിന്നും വിരമിച്ച് ആദ്ധ്യാത്മിക ചിന്താമാത്രനിരതനായി കഴിയുന്ന ഒരു തപസ്വിയുടേയോ സന്ന്യാസിയുടേയോ ജീവിതം' എന്നിങ്ങനെ 'നിവൃത്തി'യും നിർവ്വചിക്കപ്പെട്ടിരുന്നു സ്വാമിജി താഴെ ഉദ്ധരിക്കുന്ന വിധത്തിൽ ഈ വാക്കുകൾക്കു പുതിയ വ്യാഖ്യാനം നൽകുന്നു: ''സംസ്കൃതത്തിൽ ഇങ്ങനെ രണ്ടു വാക്കുകളുണ്ട്. ഒന്ന് 'പ്രവൃത്തി' ഇതിന്റെ അർത്ഥം (വിഷയങ്ങളിലേക്ക്) ഉരുണ്ടടുക്കുക എന്നാണ്; മറേറത് 'നിവൃത്തി'–ഇതിന്റെ അർത്ഥം (വിഷയങ്ങളിൽനിന്ന്) ഉരുണ്ടകലുക എന്നും. പ്രവൃത്തിയെയാണ് നാം സംസാരമെന്ന്,'ഞാനും എന്റേതും' എന്ന്, പറയുന്നത്, സമ്പത്ത്, പണം, പ്രതാപം, പേര്, പ്രശസ്തി ഇത്യാദികളെക്കൊണ്ട് ആ 'എന്നെ' ('അഹം' ബുദ്ധിയെ) എപ്പോഴും കൊഴുപ്പിക്കുന്നതും മുറുകെപ്പിടിക്കുന്ന സ്വഭാവത്തോടുകൂടിയതുമായ സകലകാര്യങ്ങളും ഈ പ്രവൃത്തി എന്ന വാക്കിൽ അടങ്ങിയിരിക്കുന്നു; എല്ലാററിനേയും 'ഞാൻ' എന്ന കേന്ദ്രത്തിലേയ്ക്കു വലിച്ചു കൂട്ടാനാണ് അതിന്റെ പ്രവണത. എല്ലായിടത്തുനിന്നും എല്ലാം പിടിച്ചെടുത്ത് ഒരു കേന്ദ്രത്തിനുചുററും മനുഷ്യന് ഏററവും പ്രിയമുള്ള 'അഹ'ത്തിനു ചുററും സംഗ്രഹിക്കാനുള്ള, മനുഷ്യന്റെ ഈ സഹജവാസനയാണു പ്രവൃത്തി. ഈ പ്രവണത എപ്പോൾ ശിഥിലമായിത്തുടങ്ങുന്നു, അഥവാ നിവൃത്തി (തിരിഞ്ഞകലൽ) എപ്പോൾ ആരംഭിക്കുന്നു, അപ്പോൾ സദാചാരവുംധർമ്മവും ആരംഭിക്കുകയായി. പ്രവൃത്തിയും നിവൃത്തിയും രണ്ടും കർമ്മാത്മകംതന്നെ. ആദ്യത്തേത് അസത് കർമ്മവും രണ്ടാമത്തേത് സത്കർമ്മവും. നിവൃത്തിയാണ് എല്ലാ സദാചാരത്തിനും എല്ലാ ധർമ്മത്തിനും അടിസ്ഥാനം. നിവൃത്തിയുടെ പരിപൂർണ്ണഭാവമാണ് പൂർണ്ണമായ അഭിമാനനിർമ്മാർജ്ജനം, ശരീരവും ബുദ്ധിയും മറെറാരു ജീവിക്കുവേണ്ടി ബലിയർപ്പിക്കാനുള്ള സന്നദ്ധത.''

''പ്രവൃത്തിയും നിവൃത്തിയും രണ്ടും കർമ്മാത്മകംതന്നെ – ആദ്യത്തേത് അസത്കർമ്മവും രണ്ടാമത്തേത് സത്കർമ്മവും'' എന്ന വാക്യങ്ങളിലാണ് വ്യാഖ്യാനത്തിന്റെ പുതുമ ഉൾക്കൊണ്ടിരിക്കുന്നത്. ഈ വാക്കുകളുടെ അർത്ഥത്തെപ്പററിയ പരമ്പരാഗതമായ ധാരണയ്ക്കു കടകവിരുദ്ധമാണിത്. സ്വാമിജിയുടെ മതമനുസരിച്ച് കർമ്മമല്ല മനുഷ്യനെ സംസാരത്തിലാഴ്ത്തുന്നത്, സ്വാർത്ഥതല്പരതയാണ്. മനുഷ്യൻ പ്രായേണ സ്വാർത്ഥനിഷ്ഠമായ ലക്ഷ്യത്താൽ പ്രേരിതമായി മാത്രം കർമ്മം ചെയ്യുന്നതുകൊണ്ട് എല്ലാ കർമ്മങ്ങളും 'പ്രവൃത്തി'യായി ഗണിക്കപ്പെടാനിടയായി. എന്നാൽ സ്വാമിജി ചൂണ്ടിക്കാണിക്കുന്നു, സ്വാർത്ഥതല്പരതയെ ക്രമത്തിൽ ഒഴിവാക്കാൻ സഹായിക്കുന്ന വിധത്തിൽ കർമ്മങ്ങൾ ചെയ്യാൻ സാധിക്കുമെങ്കിൽ അത്തരം കർമ്മങ്ങൾ 'നിവൃത്തി'യുടെ വശത്താണു ചേരുന്നതെന്ന്. അതിനാൽ, കർമ്മമാണെന്ന ഉപാധിമാത്രം ആസ്പദമാക്കി പ്രവൃത്തിമാർഗ്ഗത്തേയും നിവൃത്തിമാർഗ്ഗത്തേയും വേർതിരിക്കുന്ന രീതി സ്വാമിജി നിരസിക്കുന്നു. ഇതിൽനിന്നു വ്യത്യസ്തമായി, പ്രവൃത്തി സ്വാർത്ഥനിഷ്ഠമായ കർമ്മവും നിവൃത്തി സ്വാർത്ഥരഹിതമായ കർമ്മവും ആകുന്നു.

ആധുനികലോകത്തിന് അദ്ദേഹം നൽകിയിരിക്കുന്ന സന്ന്യാസാദർശത്തിൽ സാമൂഹ്യക്ഷേമപരമായ എല്ലാ നിസ്വാർത്ഥകർമ്മങ്ങളേയും ഉൾപ്പെടുത്തിയിട്ടുള്ളത് ഈ നിർവ്വചനത്തിന്റെ അടിസ്ഥാനത്തിലാണ്. സ്വാമിജി പാശ്ചാത്യദേശങ്ങളിലേക്കു രണ്ടാം പ്രാവശ്യം പുറപ്പെടുന്നതിനു മുമ്പായി ബേലൂർമഠത്തിലെ സന്യാസിമാർ കൊടുത്ത ഒരു അനുമോദനപത്രികയ്ക്കുള്ള മറുപടിയിൽ അദ്ദേഹം ഈ ആദർശത്തെ വ്യക്തമാക്കുന്നുണ്ട്. അദ്ദേഹം പറഞ്ഞു: 'നിങ്ങളിൽ സന്യാസിമാരായവർ പരന്മാർക്കു നന്മചെയ്യാൻ ശ്രമിക്കണം, എന്തെന്നാൽ അതാണു സന്ന്യാസ

മെന്നതിന്റെ അർത്ഥം. സന്ന്യാസത്തെപ്പററി ദീർഘമായ ഒരു പ്രസംഗംചെയ്യാൻ സമയമില്ല. എന്നാൽ, ''മരണത്തെ സ്നേഹിക്ക''ലാണതെന്നു ചുരുക്കത്തിൽ നിർവ്വചിക്കാം. പ്രാപഞ്ചികന്മാർ ജീവിതത്തെ സ്നേഹിക്കുന്നു. സന്ന്യാസി മരണത്തെ സ്നേഹിക്കണം. അപ്പോൾ നാം ആത്മഹത്യ ചെയ്യണമെന്നാണോ? ഒരിക്കലുമല്ല... പിന്നെ, മരണത്തെ സ്നേഹിക്കലെന്താണ്? നാം മരിക്കുമെന്നതു നിശ്ചയം, എന്നാലതൊരു നല്ല ലക്ഷ്യത്തിനുവേണ്ടി ആയിക്കൊള്ളട്ടെ. നമ്മുടെ സർവ്വകർമ്മങ്ങളും — തിന്നുക, കുടിക്കുക മുതലായി നാം ചെയ്യുന്നതെല്ലാം ആത്മത്യാഗോന്മുഖമായി ഭവിക്കട്ടെ. ഭക്ഷണത്തിലൂടെ നിങ്ങൾ ശരീരം പോഷിപ്പിക്കുന്നു. അന്യരുടെ നന്മയ്ക്കുവേണ്ടി ബലിയർപ്പിക്കാനല്ല ആ ശരീരം പോററുന്നതെങ്കിൽ, നിങ്ങൾ ഭക്ഷിക്കുന്നതുകൊണ്ടെന്തു ഗുണം? പുസ്തകവായനയിലൂടെ നിങ്ങൾ മനസ്സിനെ പോഷിപ്പിക്കുന്നു. ലോകത്തിനുവേണ്ടി ബലയർപ്പിക്കാനല്ല അതു പുലർത്തുന്നതെങ്കിൽ മനസ്സിനെ പോഷിപ്പിക്കുന്നതുകൊണ്ടും വിശേഷമില്ല. ക്ഷുദ്രമായ ഈ അഹന്തയെ പോഷിപ്പിക്കുന്നതിനെ അപേക്ഷിച്ച് ദശലക്ഷക്കണക്കായുള്ള നിങ്ങളുടെ സഹോദരങ്ങളെ സേവിക്കുകയാണു നിങ്ങൾക്കു ശ്രേയസ്കരം, അങ്ങനെ നിങ്ങൾ ക്രമേണ മരണത്തിലേക്കു നീങ്ങണം. അത്തരം മരണത്തിലത്രേ സ്വർഗ്ഗം; സകലശ്രേയസ്സും അവിടെ സംഭരിച്ചിട്ടുണ്ട്. അങ്ങേയററത്തെ ആദർശപരായണതയും ഇങ്ങേയററത്തെ പ്രായോഗികതാദൃഷ്ടിയും സമന്വയിപ്പിക്കുവാൻ ശ്രമിക്കണം, നമ്മുടെ നാട്ടിൽ നടപ്പിലിരുന്ന പഴയ രീതി ഗുഹയിൽ പോയിരുന്നു ധ്യാനിച്ചു മരണമടയുകയെന്നതാണ്. മുക്തിസമ്പാദനത്തിൽ മററുള്ളവരുടെ മുമ്പിൽ കടക്കാനുള്ള വ്യഗ്രത തെററാണ്. സ്വസഹോദരങ്ങളുടെ മോക്ഷത്തിനുത്സാഹിക്കാത്ത ഒരുവന് മോക്ഷം സിദ്ധിക്കുന്നതല്ലെന്ന്, നേരത്തേയല്ലെങ്കിൽ താമസിച്ചെങ്കിലും, ഓരോരുത്തരും അറിയേണ്ടിയിരിക്കുന്നു. തികവുററ പ്രായോഗികതയോടൊപ്പം വമ്പിച്ച ആദർശപരതയും സ്വജീവിതത്തിൽ സമ്മേളിപ്പിക്കാൻ നിങ്ങൾ ശ്രമിക്കണം. ഈ ക്ഷണത്തിൽ അഗാധമായ ധ്യാനത്തിൽ മുഴുകാനും ഉത്തരക്ഷണത്തിൽ പുറമേ പോയി ആ പറമ്പുകളിൽ കൃഷിയിറക്കാനും നിങ്ങൾ തയ്യാറായിരിക്കണം. ഈ ക്ഷണത്തിൽ ശാസ്ത്രഗ്രന്ഥങ്ങളിലെ കുഴഞ്ഞുമറിഞ്ഞ ദുർഘട പ്രമേയങ്ങൾ വിശദീകരിക്കാനും അടുത്ത നിമിഷത്തിൽ പറമ്പുകളിലെ ഉല്പന്നങ്ങൾ ചന്തയിൽ കൊണ്ടുപോയി വിൽക്കാനും നിങ്ങൾ സന്നദ്ധരായിരിക്കണം. എല്ലാത്തരം ഭൃത്യവേലകൾ ചെയ്യുവാനും നിങ്ങൾ സന്നദ്ധരാവണം — ഇവിടെ മാത്രമല്ല, മററു സ്ഥലങ്ങളിലും.'

തന്റെ സങ്കല്പത്തിലുള്ള സന്ന്യാസത്തെപ്പററിയ ഈ പ്രസ്താവനയിൽ സ്വാമിജി മൂന്നു പ്രധാന കാര്യങ്ങൾ ആവിഷ്കരിച്ചിരിക്കുന്നതായി കാണാം: (1) സന്ന്യാസം മരണഭയത്തെ ദൂരെ വെടിയുന്നു; കൂടാതെ, ഒരു നല്ല ലക്ഷ്യത്തിനുവേണ്ടി അല്ലെങ്കിൽ അന്യരുടെ നന്മയ്ക്കുവേണ്ടി മരിക്കുകയെന്നതു് സ്പൃഹണീയമായി കരുതണം സന്ന്യാസി. (2) എല്ലാവരുടേയും മുക്തിയിൽക്കൂടി തന്റെ മുക്തി തേടുകയും മററെല്ലാവർക്കും മുമ്പായി സ്വന്തമുക്തി നേടാൻ തിടുക്കം കാണിക്കാതിരിക്കയും അത്രെ ശരിയായ സന്ന്യാസിയുടെ ആദർശം. (3) സന്ന്യാസി ആദ്ധ്യാത്മികവും സാമൂഹ്യവുമായ രണ്ടുതരം സേവനങ്ങളേയും സമപ്രധാനങ്ങളായി വിചാരിക്കണം. അതിൻപ്രകാരം, അഗാധധ്യാനത്തിൽ മുഴുകാനും ശാസ്ത്രങ്ങളെ വിശദീകരിക്കാനുമുള്ള കഴിവിനോടൊപ്പമായ കഴിവ് പറമ്പുകളിൽ കൃഷിചെയ്യാനും ഉല്പന്നങ്ങൾ വിററഴിക്കാനും ഭൃത്യവേലയുൾപ്പെടെ ഏതുതരം വേലയും ചെയ്യാനും കൂടി അയാൾക്കുണ്ടായിരിക്കണം.

ഇതിന്മേൽ കൂടുതൽ വിശദീകരണമോ വ്യാഖ്യാനമോ ആവശ്യമില്ല, മുൻകാലങ്ങളിൽ നിലവിലിരുന്ന സന്ന്യാസമാതൃകയുടെ ഒരു സാമാന്യതിരസ്കരണമാണിതു്; പക്ഷേ, അതിന്റെ ത്യാഗം, സാക്ഷാത്കാരം എന്നീ ആദർശങ്ങളെ തിരസ്കരിച്ചിട്ടില്ല. അഭിമാന (അഹന്താ) നിർമ്മാർജ്ജനപരവും സാമൂഹ്യതാല്പര്യപോഷകവുമായ കർമ്മങ്ങൾ അതിലെ സാധനാനുഷ്ഠാനങ്ങളുടെ ഒരു ഭാഗമായിത്തീരുന്നു. വെറും കർമ്മമല്ല, സമർപ്പിതകർമ്മം മാത്രമാണ് ഇങ്ങനെ അംഗീകരിക്കപ്പെടുന്നതെന്നു പറയേണ്ടതില്ലല്ലോ. ആദ്ധ്യാത്മികമായി പകവത വന്ന ചുരുക്കം ചിലർക്കുമാത്രം തങ്ങളുടെ ജീവിതസായാഹ്ന

ത്തിൽ ഉപഗമ്യമായിരുന്ന സന്ന്യാസാശ്രമം കൂടുതൽ ആളുകൾക്കായി തുറക്കപ്പെട്ടിരിക്കുന്നു. തത്ത്വചിന്തനവും സമർപ്പിതസാമൂഹ്യസേവനവും സമന്വയിപ്പിച്ചുകൊണ്ടുള്ള ഒരു ശിക്ഷണ പ്രക്രിയയിലൂടെ ആത്മവികാസം സാധിക്കാൻ പററിയ ഒരു മാർഗ്ഗമാണതെന്നു കണ്ടറിഞ്ഞും തങ്ങളുടെ ജീവിതപരിതസ്ഥിതികളാലും ആത്മീയാഭിലാഷങ്ങളാലും പ്രേരിതരായും മുമ്പോട്ടുവരുന്ന ഒട്ടധികം ആളുകൾക്ക്, പ്രത്യേകിച്ച് യുവാക്കന്മാർക്ക്, അതിപ്പോൾ പ്രവേശനയോഗ്യമായിരിക്കുന്നു. അങ്ങനെ, എട്ടാം നൂററാണ്ടിൽ രൂപംകൊണ്ട സന്ന്യാസാദർശം ഇരുപതാം നൂററാണ്ടിലെ മനുഷ്യാഭിലാഷങ്ങൾക്കും പരിതഃസ്ഥിതികൾക്കും യോജിക്കുമാറ് ഉടച്ചുവാർക്കപ്പെട്ടിരിക്കുന്നു. ആദ്ധ്യാത്മികമായും സാമൂഹ്യമായും രണ്ടു വിധത്തിലും അർത്ഥവത്തും ഗുണകരവുമായ ഒരു സമഗ്രശിക്ഷണപ്രക്രിയയിൽ വ്യഷ്ടിയുടെ മുക്തിയേയും സമഷ്ടിയുടെ നന്മയേയും ഏകോപിപ്പിച്ചിരിക്കുന്നു.

ആത്മീയവും സാമൂഹ്യവുമായി, രാജ്യത്തിന്റെ രണ്ടു വിധത്തിലുള്ള പുനർനിർമ്മാണത്തിനും സന്ന്യാസസമ്പ്രദായത്തിനുള്ള കഴിവിൽ സ്വാമിജി വിശ്വസിച്ചിരുന്നു. തത്ത്വജ്ഞാനദൃഷ്ട്യാമാത്രമല്ല, സാമൂഹ്യദൃഷ്ട്യാതന്നെയും, ഒരു സന്ന്യാസിക്കു മരണത്തെ ഭയപ്പെടേണ്ട ആവശ്യമില്ലെന്നുള്ളതു് ഒരു പ്രധാനസംഗതിയാണ്. അയാൾക്കു കുടുംബപ്രാരബ്ധങ്ങളില്ലാത്തതുകൊണ്ടു് അയാളുടെ മരണംമൂലം ആരും ദുരിതത്തിലോ നിരാലംബതയിലോ നിപതിക്കുന്നില്ല. അതിനാൽ താൻ ഏറെറടുക്കുന്ന സംരംഭത്തിനുവേണ്ടി നിർഭയനായി പ്രവർത്തിക്കാം. അതിനുവേണ്ടി ഇരുപത്തിനാലു മണിക്കൂറും പണിയെടുക്കാനും അയാൾക്കു സാധിക്കും. ഗാർഹികമോ മററു തരത്തിൽ പെട്ടതോ ആയി യാതൊന്നും തന്റെ ശ്രദ്ധ ശിഥിലമാക്കാനില്ലാത്തതുകൊണ്ടും തന്നെ ആശ്രയിച്ചു ജീവിക്കുന്നവരാരുമില്ലാത്തതുകൊണ്ടും കലവറയില്ലാതെയും പണസംബന്ധമായ പരിഗണനകൾ വെടിഞ്ഞും അയാൾക്കു സർവാത്മനാ സ്വകൃത്യനിർവ്വഹണത്തിൽ വ്യാപൃതനാകാം.

മുൻകാലങ്ങളിൽ സന്ന്യാസിമാർ പൂർണ്ണമായും സ്വാധ്യായത്തിലും തപശ്ചര്യകളിലും വ്യാപൃതരായിരിക്കണമെന്നായിരുന്നു പ്രതീക്ഷ. എന്നാൽ, സ്വാമിജി തന്റെ അനുയായികളായ സന്ന്യാസിവൃന്ദത്തിന്റെ സാധനയുടെ ഒരംശമായി, അവതാരവരിഷ്ഠനായ ശ്രീരാമകൃഷ്ണദേവന്റെ സേവനമെന്ന നിലയിൽ നടത്തപ്പെടുന്ന കർമ്മങ്ങൾകൂടി ഏർപ്പെടുത്തി. അതിനാൽ താൻ സ്ഥാപിച്ച ബേലൂർമഠത്തിൽ ശ്രീരാമകൃഷ്ണനെ അദ്ദേഹം പ്രതിഷ്ഠിക്കുകയും ആദ്ധ്യാത്മികമോ സാമൂഹ്യമോ ആയ എല്ലാത്തരം കർമ്മങ്ങളും ഗുരുദേവന്റെ സേവനാർത്ഥമുള്ള കർമ്മങ്ങൾ തന്നെയാണെന്നു പ്രഖ്യാപിക്കുകയും ചെയ്തു. തന്റെ അനുയായികളായ സന്ന്യാസിമാർ ഈ വക പ്രവർത്തനങ്ങളിൽ സർവാത്മനാ മുഴുകേണ്ടതാണെന്നും, അങ്ങനെ ചെയ്യുന്നതിൽ അവർ ഗുരുദേവന്റെ സേവനമാണ് നടത്തുന്നതെന്നും തന്നിമിത്തം അവ ജപധ്യാനാദികളെപ്പോലെ അവരുടെ സാധനയുടെ ഭാഗമാണെന്നുള്ള തികഞ്ഞ ബോധ്യം അവർക്കുണ്ടായിരിക്കേണ്ടതാണെന്നും, അദ്ദേഹം അനുശാസിച്ചു. രാമകൃഷ്ണസംഘത്തിലെ സന്ന്യാസിമാരുടെ അരനൂററാണ്ടിൽ പരം കാലത്തെ കഴമ്പുററ പ്രവർത്തനങ്ങൾ, സന്ന്യാസസമ്പ്രദായത്തെപ്പററി സ്വാമിജിക്കുണ്ടായിരുന്ന പ്രതീക്ഷയുടെ സഫലീകരണത്തിലേക്ക് കുറഞ്ഞൊരു ദൂരം പോകാൻസഹായിച്ചിട്ടുണ്ട്. എന്നാലതൊട്ടും പോരാ. സന്ന്യാസിമാരുടെ എണ്ണവും വേലയുടെ വിസ്താരവും ഇന്നത്തേക്കാൾ വളരെ വിപുലമാകേണ്ടിയിരിക്കുന്നു. കൂടാതെ, സ്വാമിജി ഇച്ഛിച്ചതരത്തിലുള്ള ആധ്യാത്മികപുനരുത്ഥാനം സാക്ഷാത്കൃതമാകണമെങ്കിൽ ഏതാണ്ടിതേ സരണിയിൽ രൂപീകരിക്കപ്പെടുന്ന മററനേകം സന്ന്യാസിസംഘങ്ങളും ഉണ്ടായിവരണം. എന്നാൽ, സന്ന്യാസിമാർ സ്വാമിജി വ്യാഖ്യാനിച്ച വിധത്തിലുള്ള നിവൃത്ത്യാദർശത്തിന്റെ ശരിയായ അനുയായികളായിരിക്കുന്നതിലാണ് എല്ലാ നന്മകളും നിലകൊള്ളുന്നതു്. അതായതു് ആധ്യാത്മികസാധനയിലായാലും ശരി, ലൗകികപ്രവർത്തനങ്ങളിലായാലും ശരി, അവർ സ്വാർത്ഥത തീരെ വെടിഞ്ഞവരായിരിക്കണം. ആത്മോന്നമനം എന്ന അർത്ഥത്തിൽ സാധനാനുഷ്ഠാനവും സമഷ്ടിയുടെ നന്മയ്ക്കായി തന്റെ സർവസ്വവും അർപ്പണംചെയ്യുക എന്ന അർത്ഥത്തിൽ സേവനവും കയ്യോടുകൈ ചേർന്നുപോകണം. ''ആത്മനോ മോക്ഷാർത്ഥം

ജഗദ്ധിതായ ച'' എന്നിങ്ങനെ സ്വാമിജി തൻെറ ആദർശത്തിനു വാഗ്‌രൂപം നൽകി; 'ച' എന്നതു് രണ്ടും പരസ്പരം സമതുലിതമായി അനുരഞ്ജിക്കുന്നതിനെ ദ്യോതിപ്പിക്കുന്നു.

ഇവയിൽ, ഒന്നു് മറേറതിൽ ലയിപ്പിക്കാനുള്ള പ്രവണത പലപ്പോഴും കണ്ടുവരുന്നു. അന്യരുടെ നന്മയ്ക്കുവേണ്ടി പ്രവർത്തിയ്ക്കുകയെന്നതു് സ്വന്തം മോക്ഷം തേടുന്നതിൽനിന്നു ലേശവും ഭിന്നമല്ല, എന്നു സമൂഹപക്ഷപാതി പറയും; ധർമ്മബോധം ദൃഢപ്പെട്ടിട്ടില്ലാത്തവൻെറ ഹസ്തങ്ങളിൽ സാമൂഹ്യസേവനം സ്വാർത്ഥതാല്പര്യം പുലർത്തുന്നതിനുള്ള ഒരു മറലാവരണമാകാനിടയുണ്ടെന്നുള്ളതു് അയാൾ വിസ്മരിക്കുന്നു.

അദ്ധ്യാത്മവാദികൾ പറയും, സ്വന്തമോക്ഷം തേടുന്നതിലൂടെ ഒരുവൻ പരനന്മയ്ക്കുവേണ്ടി പ്രവർത്തിക്കുകകൂടി ചെയ്യുന്നുണ്ടെന്നു്; വളരെ ഉയന്ന പടികളിലെത്തിയിട്ടില്ലെങ്കിൽ, സാധകൻ ആത്മസാക്ഷാത്‌കാരത്തിലേയ്ക്കു നീങ്ങുന്നതിനു പകരം സ്വാർത്ഥതല്പരതയിൽ കുടുങ്ങിപ്പോകാനിടയുണ്ടെന്നുള്ളതു് അയാളും വിസ്മരിക്കുന്നു. അതിനാൽ, ആത്മോന്നമനത്തിനും സാമൂഹ്യസേവനത്തിനും, രണ്ടിനും, അതതിൻേറതായ വ്യക്തിത്വമുണ്ടെന്നും രണ്ടിൻേറയും സമീചീന, സമതുലിത, സമ്മേളനത്തിലാണു് ചലനാത്മകമായ ആദ്ധ്യാത്മികത സ്ഥിതിചെയ്യുന്നതെന്നും അംഗീകരിക്കുകയാണു് നല്ലതു്; അതുതന്നെ കൂടുതൽ ശരിയും. ഈ രണ്ടിനും സാധനകളിലോരോന്നും വെവ്വേറെ അനുവർത്തിക്കപ്പെടുകയും ഓരോന്നും മറേറതിലെ പോരായ്മകളെ പരിഹരിക്കുന്നതിനു സഹായകമായി ഭവിക്കുകയും വേണം, എങ്കിൽ മാത്രമേ സാധകനു് അയാളുടെ പരമശത്രുവായ സ്വാർത്ഥതല്പരതയിൽനിന്നു സുരക്ഷിതമായി വർത്തിക്കാൻ കഴിയൂ. സമൂഹവുമായി സമ്പർക്കലേശമില്ലാതുള്ള തനി മോക്ഷാന്വേഷണം അപക്വമതികളായ മനുഷ്യരുടെ കാര്യത്തിൽ തനി സ്വാർത്ഥതല്പരതയിൽ അവസാനിക്കാനിടയുണ്ടു്. അതുപോലെതന്നെ, വ്യക്തിയുടെ ആന്തരികവികസനത്തിൽ ശ്രദ്ധിക്കാതെ കണ്ടുള്ള സാമൂഹ്യപ്രവർത്തനങ്ങൾ അസ്വസ്ഥചിത്തരായ അഹംഭാവികളെ സൃഷ്ടിക്കാനേ ഉതകൂ. ആത്മീയസാധനകളുടെ ഭാഗമായി കർമ്മങ്ങളിലേപ്പെടുമ്പോൾ, ആ കർമ്മങ്ങളിൽക്കൂടി ഈശ്വരസമ്പർക്കപരിശീലനമാണു് ഉദ്ദേശിച്ചിട്ടുള്ളതു്; അല്ലാതെ വെറും കരചരണവ്യാപാരങ്ങളല്ല. പ്രവർത്തകർ അർപ്പണമനോഭാവവും കാര്യക്ഷമതയും ഒപ്പം പ്രദർശിപ്പിക്കണമെന്നാണു് അതിനർത്ഥം. ഏതെങ്കിലുമൊന്നിൽ കുറവുണ്ടായാൽ അതു് അപൂർണ്ണതയെ ലക്ഷീകരിക്കുന്നു. അതിനാൽ, സമഗ്രമായ ആത്മവികസനത്തിന്നു്, ആത്മചിന്തനവും സേവനവും കയ്യോടുകൈ കോർത്തുപിടിച്ചു് ഒപ്പം പോകേണ്ടതാണു് — ഓരോന്നും അതിൻെറ വ്യക്തിസ്വഭാവം നിലനിർത്തിക്കൊണ്ടുതന്നെ. അങ്ങനെ, സ്വാമി വിവേകാനന്ദൻ ആധുനിക സന്ന്യാസാദർശത്തെ, ആത്മചിന്തനവും മനുഷ്യസേവനവുമാകുന്ന രണ്ടു മാർഗ്ഗങ്ങളിലൂടെയുള്ള സമ്പൂർണ്ണമായ ഈശ്വരാർപ്പണമെന്നു വ്യാഖ്യാനിക്കയുണ്ടായി; ശ്രേയോഭിലാഷികളായ അസംഖ്യം യുവജനങ്ങളെ ആ ജീവിതം സ്വീകരിക്കാൻ അദ്ദേഹം ആഹ്വാനം ചെയ്യുകയുമുണ്ടായി.

[വിവർത്തനം — സി. ജി. നാരായണപിള്ള]

---

# പ്രാർത്ഥന

### മൂർത്തിയേടത്തു ശങ്കരൻ നമ്പൂതിരി

പയ്യിൻമെയ്യിലമന്നു ചാരി, യൊരു കാലൂന്നീട്ടു, മറേറതു തൻ–
മെയ്യിൻഭംഗി വളത്തിടും വിധമൊരല്പം ചായ്ച്ചു, മുത്സാഹിയായ്
കൈയ്യിൽക്കോമളവേണുവേന്തി, തലയും തെല്ലൊന്നു ചായ്ച്ചുതിടും
പയ്യൻ കൃഷ്ണനെവക്കുമെന്നുമരുളീടട്ടേ സുഖം നിർമ്മലം.

---

# പ്രബുദ്ധകേരളം

## സിദ്ധിനാഥാനന്ദസ്വാമി

'ഹേ സ്വാമി വിവേകാനന്ദൻ, തത്ര ഭവാൻ കണ്ട ഉന്മത്തകേരളമിതാ ഉദ്ബുദ്ധ കേരളമായി മാറിയിരിക്കുന്നു.' എന്നു് ക്ഷേത്ര പ്രവേശനവിളംബരം കഴിഞ്ഞപ്പോൾ വള്ള ത്തോൾ ആ മഹനീയ സംഭവത്തെക്കുറിച്ചു പറ യുകയുണ്ടായി.

കണ്ണിന്നു തീണ്ടോതീടുവാൻ മറന്ന
കാലേയകാലം കനിവററതല്ല.

എന്നു് ഉള്ളൂർ ഒരിടത്തു പാടിയിട്ടുണ്ടു്.

'കനിവററതല്ല', എന്നു പറയണമെങ്കിൽ ഒട്ടേറെ നൈഷ്ഠുര്യം അനുഭവപ്പെട്ടിരുന്നുവെ ന്നാണല്ലോ അതിൻെറ വ്യംഗ്യാർത്ഥം. എന്തായി രുന്നു കേരളത്തിനു് 'ഉന്മത്തകേരളം' എന്നൊരു വിശേഷണമുദ്ര നല്കാൻ സ്വാമി വിവേകാന ന്ദനെ പ്രേരിപ്പിച്ച പരിതഃസ്ഥിതികൾ ?

ഒരീഴവവിദ്യാർത്ഥി ക്ലാസ്സിൽ വന്നാൽ താൻ ക്ലാസ്സെടുക്കുകയില്ല എന്നു് ഒരു ശാസ്ത്രി പറയുകകാരണം, കേരളത്തിനു് പുറത്തുപോയി പഠിക്കാനും ജോലി നോക്കാനും ഇടയായ ഒരു മാന്യൻെറ അതിഥിയായി വിവേകാനന്ദ സ്വാമികൾ ഏതാനും ദിവസം ബാംഗളൂരിൽ താമസിക്കുകയുണ്ടായി. ആ ആതിഥേയനിൽനി ന്നാണു് കേരളത്തിലെ അയിത്തപ്പിശാചിൻെറ കെടുതിയും ക്രൂരതയും സ്വാമിജി അറിഞ്ഞതു്. സ്വാർത്ഥതല്പരരും സങ്കുചിതാശയരുമായ സവ ർണ്ണരുടെ സഹതാപത്തിനോ സഹായത്തിനോ കാത്തുനില്ക്കാതെ ഇതരജാതിക്കാർ തങ്ങളുടെ ഉന്നമനത്തിനുവേണ്ട പ്രചോദനവും നേതൃത്വ വും തങ്ങളുടെ ഇടയിൽനിന്നുതന്നെ കണ്ടുപിടി ക്കണം എന്നു് അന്നു് സ്വാമിജി തൻെറ ആതി ഥേയനെ ഉപദേശിച്ചു. ആ ഉപദേശമാണു് പിന്നീടു ശ്രീനാരായണ ധർമ്മസംഘമായി രൂപംകൊണ്ട മത സാമുദായിക പരിഷ്കരണ പ്രസ്ഥാനത്തിൻെറ ബീജം.

അയിത്തഭൂതത്തിൻെറ ഭീകരതയെക്കുറിച്ചു് നേരത്തെ അറിഞ്ഞിരുന്ന സ്വാമിജിക്കു്, കേരളത്തിലെ തൻെറ ചുരുങ്ങിയ കാലത്തെ താമസത്തിനിടയിൽ അതിൻെറ യഥാർത്ഥ സ്വ രൂപം നേരിൽ കാണാനും കഴിഞ്ഞു. ഭാരതത്തി ൻെറ ഇതരഭാഗങ്ങളിലും അയിത്താചാരം നി ലവിലുണ്ടായിരുന്നെങ്കിലും, അവിടെയൊക്കെ തൊട്ടുകൂടായ്മയേ ഉണ്ടായിരുന്നുള്ളു, തീണ്ടിക്കൂടാ യ്മ ഉണ്ടായിരുന്നില്ല. തീണ്ടലിൽതന്നെയും ഓരോ ജാതിക്കും വേറെ വേറെ അകലം. തീ ണ്ടിക്കൂടാത്തവർതന്നെ ഇതരമതം സ്വീകരിച്ചു വന്നാൽ തീണ്ടലൊന്നുമില്ലതാനും. ഇതിനു് ഉച്ചക്കിറുക്കു് എന്നല്ലാതെ എന്തു പറയും ? സ്വാമിജി കേരളം ഭ്രാന്താലയമാണെന്നു പറഞ്ഞ തിൽ അത്യുക്തി തെല്ലെങ്കിലുമുണ്ടോ ?

ഇപ്പോൾ ഈ നിലയ്ക്കു് പാടേ മാററം വന്നിരിക്കുന്നു. എന്നാൽ തീർത്തും പോയിട്ടി ല്ല. ഈ ലേഖകനു് നേരിട്ടറിവുള്ള ഒരു സംഭ വം പറയട്ടെ: ഒരു ഇരുപതു കൊല്ലം മുമ്പു് രണ്ടു സന്ന്യാസിമാർ തിരുവനന്തപുരം പത്മനാഭ സ്വാമിക്ഷേത്രത്തിൽ തൊഴാൻ പോയി. വൈകു ന്നേരം സമയം. ഒരാൾ അമ്പലത്തിൻെറ ഒര രികിലിരുന്നു കുറച്ചുനേരം നാമം ജപിച്ചു. അപരൻ, നരസിംഹസ്വാമിയുടെ സന്നിധിക്ക ടുത്തു് പുരാണപാരായണം ചെയ്യുന്ന ബ്രാഹ്മണ ൻെറ അടുത്തു ചെന്നിരുന്നു. ഒരു നിലവിളക്കി ന്നു മുമ്പിൽ ഒരു സരസ്വതീപീഠത്തിൽ ഒരു പഴയ സംസ്കൃതഗ്രന്ഥം വെച്ചു് അമ്പതിനോട ടുത്ത ഒരാൾ ഇരുന്നു വായിക്കുന്നുണ്ടു്. വായന അല്പം കേൾക്കാം എന്നു കരുതിയാണു് ആ സന്ന്യാസി അടുത്തു ചെന്നിരുന്നതു്. ശാസ്ത്രിക ളുടെ പാരായണം കേൾക്കാൻ ഒരീച്ചപോലും അടുത്തെങ്ങുമുണ്ടായിരുന്നില്ല. സന്ന്യാസി അടു ത്തു ചെന്നിരുന്നതോടെ ശാസ്ത്രികൾ, വായന നിർത്തി മൂളാൻ തുടങ്ങി. അല്പം കഴിഞ്ഞു്

ആ സന്ന്യാസിയോട് 'അവിടെ ഇരുന്നുകൂടാ' എന്നു പറഞ്ഞു. സന്യാസി കേട്ടതായി നടിച്ചില്ല. അപ്പോൾ വേറൊരു വിപ്രൻ വന്നു്, 'പരദേശിയാണാളെന്നു തോന്നുന്നു,' എന്നു പറഞ്ഞു. 'അവിടെ ഇരിക്കാവുന്ന ആളാണോ?' എന്നു് അയാൾ സന്ന്യാസിയോടു ചോദിച്ചു. അപ്പോൾ സന്ന്യാസിമാരെ കൂട്ടിക്കൊണ്ടു പോയിരുന്ന ഒരു വക്കീൽ, 'അതെ' എന്നുത്തരവും പറഞ്ഞു. ശാസ്ത്രീകൾ വായിച്ചിരുന്നതു് വാല്മീകിരാമായണമാണെന്നു് അയാൾ പിന്നീടു് 'പ്രദീയതാം ദാശരഥായ മൈഥിലീ' എന്നു് വായിച്ചപ്പോൾ അഭ്യാഗതനു് മനസ്സിലായി.

ഈശ്വരൻ സത്യമെന്നും, മനുഷ്യനു് ഈശ്വരദർശനം സാദ്ധ്യമെന്നും, മനുഷ്യജീവിതത്തിന്റെ പരമപ്രയോജനം ഈശ്വരദർശനമാണെന്നുമുള്ള ഭാരതീയാദർശത്തെ ശ്രീരാമകൃഷ്ണൻ സ്വാനുഭവത്തിൽക്കൂടി ഉപദേശിച്ചു. ആ അനുഭവത്തിന്റെ ഫലമായി സമസ്തപ്രപഞ്ചവും ഈശ്വരലീലാവിലാസമെന്നു് അദ്ദേഹം കണ്ടു. ഈ സുവിശേഷം അദ്ദേഹം പ്രഖ്യാപിച്ചു. പലരുമതു ചെവിക്കൊണ്ടു, ഉൾക്കൊണ്ടു. ആ സന്ദേശം ശ്രവിച്ചു് അതിൽക്കൂടി ആവേശം ലഭിച്ച ആളാണു് നരേന്ദ്രൻ. താപതപ്തമായ ലോകത്തിനു് ശാന്തിയരുളാൻ ആ സന്ദേശത്തിനുള്ള കഴിവു് നരേന്ദ്രൻ മനസ്സിലാക്കി. ആ ദർശനത്തിന്റെ പ്രായോഗികവശം ജീവനെ ശിവബുദ്ധ്യാ സേവിക്കുകയെന്നുള്ളതാണു്. ആ സന്ദേശം സ്വീകരിച്ചു വിവേകാനന്ദനായിത്തീർന്ന നരേന്ദ്രൻ ആ ഭാരതഭാരതി ലോകമെങ്ങും ഉദ്ഘോഷിച്ചു. വിഭാഗീയചിന്തകൾകൊണ്ടു മത്സരവും വിദ്വേഷവും പൂണ്ടു് അസ്വസ്ഥമായിരുന്ന ലോകത്തിനു് ആ ശാന്തിസന്ദേശം ആശ്വാസമേകി. ആ തത്ത്വത്തിനു് പ്രായോഗികരൂപം നല്കാൻ അദ്ദേഹം ഭാരതീയരെ ആഹ്വാനം ചെയ്തു. ഭാരതീയാദർശങ്ങൾക്കു്, പരിഷ്കൃതമെന്നഭിമാനിക്കുന്ന പാശ്ചാത്യദേശങ്ങളിലും ആദരവും അംഗീകാരവും ലഭിച്ചപ്പോൾ ഇവിടത്തെ ജനങ്ങളും തങ്ങളുടെ പൈതൃകത്തെക്കുറിച്ചു് ബോധവാന്മാരായി. അവരുടെ അപകർഷതാബോധം നീങ്ങി. അവർ ആത്മാഭിമാനമുള്ളവരായിത്തീർന്നു തങ്ങൾക്കുള്ളതു് കളയാതെ ഇതരജനതകളുടെ നല്ല വശങ്ങൾ ഉൾക്കൊള്ളാൻ സ്വാമിജി ഉപദേശിച്ചു. ഭാരതം അതിനുള്ള ശ്രമം തുടങ്ങി. ജനത ഉണർന്നു. സ്വാതന്ത്ര്യത്തിനും പുരോഗതിക്കുംവേണ്ടി വെമ്പൽകൊണ്ടു. ആ ആവേശം സാമുദായികവും രാഷ്ട്രീയവും വിദ്യാഭ്യാസപരവും വ്യാവസായികവും സാംസ്കാരികവുമായ ചാലുകളിൽക്കൂടി പ്രവഹിക്കാൻ തുടങ്ങി.

ഭാരതത്തിലെ പുരോഗതിയൊക്കെ ആദ്ധ്യാത്മിക നവോത്ഥാനത്തിന്റെ അനുഗാമികളാണു് എന്നു് സ്വാമിജി പറയാറുണ്ടു്. അതു വാസ്തവമാണെന്നു് ഇത്തവണയും തെളിഞ്ഞു. ഈവക ആദർശങ്ങൾ കേരളത്തിലും വന്നലച്ചു. രാമകൃഷ്ണവിവേകാനന്ദന്മാരുടെ ജീവിതവും സന്ദേശവും ഭാരതീയസത്തയുടെ പുനർജ്ജന്മമാണെന്നു് ആളുകൾ ഗ്രഹിച്ചു. അവ വ്യക്തിക്കും സമുദായത്തിനും ശ്രേയസ്സരുളുമെന്നു് ജനങ്ങൾ മനസ്സിലാക്കി.

ഇവയാൽ ആവേശംകൊണ്ടു എതാനും അഭ്യസ്തവിദ്യർ അറുപതു വർഷം മുമ്പു് കൊല്ലം പട്ടണത്തിൽ ആരംഭിച്ച ഒരു മാസികയാണു് പ്രബുദ്ധകേരളം. ആത്മമോക്ഷവും ജഗദ്ധിതവുമെന്ന രാമകൃഷ്ണപ്രസ്ഥാനത്തിന്റെ ആദർശത്തിന്റെ പ്രചാരണമാണു് ഇതിന്റെ ലക്ഷ്യം. ജീവനെ ശിവനായ്ക്കണ്ടു് ആരാധിക്കുകയെന്നതാണു് അതിന്റെ പ്രവർത്തനപരിപാടി. ധർമ്മപ്രചാരണമാണു് അതിന്റെ ലക്ഷ്യം.

പുരാതനമഹർഷിമാർ കണ്ടെത്തിയതും രാമകൃഷ്ണവിവേകാനന്ദന്മാർ വീണ്ടെടുത്തുതന്നതുമായ ആ സമദർശനത്തിന്റെ സന്ദേശവും വഹിച്ചുകൊണ്ടു് പ്രബുദ്ധകേരളം നടന്നുവരുന്നു. അതിന്റെ മുൻഗാമികളും പിൻഗാമികളും പലരും കാലചക്രഭ്രമണത്തിൽ മറഞ്ഞുപോയിട്ടും പ്രബുദ്ധകേരളം തുടർന്നുപോരുന്നതിന്റെ രഹസ്യമെന്താണു്? അതു വഹിക്കുന്ന സന്ദേശത്തിന്റെ സനാതനത്വം. സനാതനസത്യമാണു് അതിന്റെ ലക്ഷ്യം. അതിനെ പ്രാപിക്കാനുള്ള ഉപായങ്ങളാണു് വിഭിന്നവിധങ്ങളിൽ അതു പ്രതിപാദിക്കുന്നതു്. അതു സ്വീകരിച്ചു പലരും തങ്ങളുടെ ജീവിതംതന്നെ ആ ആദർശത്തിനുവേണ്ടി സമർപ്പിച്ചിട്ടുണ്ടു്, സമർപ്പിച്ചുകൊണ്ടിരിക്കുന്നു. ജീവിതം സമർപ്പിക്കാൻ സാധിച്ചില്ലെങ്കിലും അതുമായി പരിചയപ്പെട്ടിട്ടുള്ളവ

രുടെ മിക്കവരുടെയും ജീവിതം അതുവഴി ധന്യവും ശാന്തിപ്രദവുമായിത്തീർന്നിട്ടുണ്ട്. ഓരോരുത്തർക്കും ജീവിതയാത്രയിൽ ഏതെങ്കിലും ഒരു ഘട്ടത്തിൽ അവശ്യം ആവശ്യമായി വരുന്ന ആത്മസംഗീതം അതു് ശാന്തമായി പൊഴിക്കുന്നു. ഈ അന്തസ്സത്തയാണ് അതിനെ നിത്യനൂതനമാക്കി നിലനിർത്തിക്കൊണ്ടുപോകുന്നതു്.

പ്രബുദ്ധകേരളത്തിന്ന് അതിൻെറ യാത്രയിൽ പലതരം അനുഭവങ്ങളും ഉണ്ടായിട്ടുണ്ട്; പലയിടത്തും അതിന്ന് ചുററിക്കറങ്ങേണ്ടതായി വന്നിട്ടുണ്ട്. എന്തെല്ലാം ഗതിവിഗതികളുണ്ടായിട്ടും അതു് അമൃതവാണികരം ഉതിർത്തുകൊണ്ട് നിലകൊള്ളുന്നു. കേരളത്തിൻെറ വിവിധതലങ്ങളിലുള്ള, വിശേഷിച്ചും ആദ്ധ്യാത്മികവും സാമുദായികവും വിദ്യാഭ്യാസപരവുമായ തലങ്ങളിലുള്ള, ഉത്കർഷത്തിനും പ്രബുദ്ധതയ്ക്കും പ്രബുദ്ധകേരളം അതിൻേറതായ ഒരു പങ്കു നിർവ്വഹിച്ചിട്ടുണ്ട്.

മതകലഹങ്ങളും സാമുദായിക വൈരങ്ങളും തീർക്കുന്നതിനും മതമൈത്രിയും സമുദായസാഹോദര്യവും പുലർത്തുന്നതിനും അതു് ആവതു ശ്രമിച്ചിട്ടുണ്ട്. ഇങ്ങനെയുള്ള പ്രസ്ഥാനങ്ങളുടെ വളർച്ചയും ആശയങ്ങളുടെ പ്രചാരണവുമാണ് ക്ഷേത്രപ്രവേശനംപോലുള്ള മഹത്തായ പരിഷ്കരണങ്ങൾക്കു കളമൊരുക്കിയതു്.

പ്രബുദ്ധകേരളം തൃശ്ശൂരിൽ വാസമുറപ്പിച്ചിട്ടു് പതിമ്മൂന്നു കൊല്ലത്തോളമായി. ഇവിടെ വന്നതിനുശേഷം അതിനു ഗണ്യമായ പുരോഗതി ഉണ്ടായിട്ടുണ്ട്. അകവും പുറവും ഒരുപോലെ കമനീയമായിട്ടുണ്ട്. അതിന്ന് സ്വന്തമായി ഒരു മുദ്രണാലയമുണ്ട്. 'തെററില്ലാത്ത ഒരു മാസിക' എന്നു് ഒരു വായനക്കാരൻ അതിന്ന് ഒരു വിശേഷണം ചാർത്തുകയുണ്ടായി. തീർത്തും തെററില്ലാത്തതു് എന്നു് അതിൻെറ പ്രവർത്തകർ അഭിമാനിക്കുന്നില്ലെങ്കിലും താരതമ്യേന ഏററവും തെററുകുറഞ്ഞ ഒരു പ്രസിദ്ധീകരണം എന്നു് അവർക്കു് കരുതാൻ അവകാശമുണ്ട്. മലയാളത്തിലെ അച്ചടിയെ സംബന്ധിച്ചിടത്തോളം ഇതു വലിയ ഒരു നേട്ടമാകുന്നു. ലേഖനങ്ങളുടെ കാര്യത്തിലും പ്രബുദ്ധകേരളം ഒരുന്നതനിലവാരം പുലർത്തിപ്പോരുന്നുണ്ട്. ആദ്ധ്യാത്മികവും സാംസ്കാരികവുമായ തലങ്ങളിൽ പരിചയവും പാടവവുമുള്ള ഉന്നതാശയന്മാരുടെ ചിന്താസന്താനങ്ങൾ സാഹിതീമൂല്യങ്ങളോടുകൂടി ഓരോ ലക്കത്തിലും പ്രത്യക്ഷപ്പെടുന്നു. പല വരിക്കാരും പ്രബുദ്ധകേരളം ആദ്യന്തം സശ്രദ്ധം വായിച്ചു്, മററു പലരെക്കൊണ്ടും വായിപ്പിച്ചു്, ബയൻറ് ചെയ്തു് സൂക്ഷിക്കുന്നുണ്ട് എന്നു ഞങ്ങളോടു പറയാറുണ്ട്. പ്രബുദ്ധകേരളത്തിൻെറ ഉള്ളടക്കത്തിൻെറ മേന്മയെയാണല്ലൊ അതു കാണിക്കുന്നതു്. പ്രസിദ്ധീകരണം വെറുമൊരു വ്യാപാരമായി തീർന്നിരിക്കുന്ന ഇക്കാലത്തു്, സന്താനങ്ങളുടെ സ്വഭാവരൂപവത്കരണത്തിൽ ശ്രദ്ധാലുക്കളായ മാതാപിതാക്കൾ പല പല പ്രസിദ്ധീകരണങ്ങളേയും വീട്ടിൽ കയററാൻ ഭയപ്പെടുന്ന ഇക്കാലത്തു്, സകലജനങ്ങൾക്കും ഉത്കർഷവും, ഉന്മേഷവും ശ്രേയസ്സും അരുളാൻ സമർത്ഥമായ ഒരു മാസികയാണ് പ്രബുദ്ധകേരളം.

---

ദ്വൈതം മോഹായ ബോധാത് പ്രാക്
ജാതേ ബോധേ മനീഷയാ
ഭക്ത്യർത്ഥം കല്പിതം ദ്വൈതം
അദ്വൈതാദപി സുന്ദരം.

അറിവു നേടും മുമ്പ് ദ്വൈതം ബന്ധകാരണമാണ്. അറിവുണ്ടായ ശേഷം ഭക്തി പുലർത്താൻവേണ്ടി ബോധപൂർവ്വം കല്പിക്കുന്ന ദ്വൈതം അദ്വൈതത്തേക്കാൾ മനോഹരമത്രെ.

# കാലത്തിൻെറ ദൂരദർശിനി

പി. ടി. ഭാസ്കരപ്പണിക്കർ

നാളത്തെ ലോകം ഇന്നുതന്നെ കാണാനും അവിടേയ്ക്ക് മനുഷ്യരാശിയെ നയിക്കാനും കഴിവുള്ളതാവണം തത്ത്വശാസ്ത്രം. അത്തരമൊരു തത്ത്വശാസ്ത്രം എല്ലാവർക്കും കൂടിയേ കഴിയൂ.

തത്ത്വശാസ്ത്രം കാലത്തിൻെറ ദൂരദർശിനിയാണ്. മാറിവരുന്ന കാലത്തെ അതു നമുക്ക കാണിച്ചുതരുന്നു മനുഷ്യചരിത്രം, പുരോഗതിയുടെ കഥയാണ്. ആ പുരോഗതി കണ്ടറിഞ്ഞ്, ഭാവിയിലേക്ക വഴി ചൂണ്ടുന്നതു് തത്ത്വശാസ്ത്രമാണ്.

തത്ത്വശാസ്ത്രം എല്ലാററിനേയും ഉൾക്കൊള്ളുന്നു. ഭൗതികവും ആധ്യാത്മികവുമായ എല്ലാ പ്രതിഭാസങ്ങളും തത്ത്വശാസ്ത്രത്തിൻെറ വിഷയങ്ങളാണ്. 'ഇതു തത്ത്വശാസ്ത്രത്തിൽ പെടില്ല' എന്ന് ഒന്നിനെപ്പററിയും പറഞ്ഞുകൂടെന്നുസാരം.

ചരിത്രപുരോഗതിക്ക നിദാനമെന്തു് ? ഇതിന്നു തത്ത്വശാസ്ത്രം ഉത്തരം പറയണം. പട്ടിണിക്കും ദുരിതത്തിന്നും കാരണമെന്തു് ? പ്രതിവിധിയെന്തു് ? ഇതിന്നും തത്ത്വശാസ്ത്രം ഉത്തരം തരണം. യുദ്ധത്തിന്നു കാരണം ? സമാധാനം നേടാനുള്ള വഴി ? അതൊക്കെ 'രാഷ്ട്രീയ'മാണെന്നു പറഞ്ഞാൽ പററില്ല. 'രാഷ്ട്രീയ'വും തത്ത്വശാസ്ത്രത്തിൽ പെടുമല്ലൊ.

സോഷ്യലിസവും കമ്മ്യൂണിസവും തത്ത്വശാസ്ത്രത്തിൻെറ വിഷയങ്ങളാണ്. ഭാരതീയ ദർശനങ്ങൾ മാത്രമാണ് തത്ത്വശാസ്ത്രമെന്നൊരു ധാരണയുണ്ട്. ഇതു ശരിയല്ല.

വേദാന്തദർശനം, തത്ത്വശാസ്ത്രത്തിൽ പ്രധാനപ്പെട്ടൊരു വിഭാഗമാണ്. അതിനെക്കുറിച്ചെത്രയെത്ര ഗ്രന്ഥങ്ങളും വ്യാഖ്യാനങ്ങളും ഉണ്ടായിരിയ്ക്കുന്നു ? ഇല്ലെ ? വീക്ഷണഗതിയിലെല്ലാം എന്തു വ്യത്യാസങ്ങൾ കാണാം ?

ലോകവീക്ഷണഗതിയാണ് ഓരോ ദർശനത്തിലുമുള്ളതു്. വേദാന്തിയുടെ വീക്ഷണം ഒരു തരമാണ്. മാർക്സിസം – ലെനിനിസത്തിൻെറ വീക്ഷണം മറെറാരു തരത്തിലാവും. മതവിശ്വാസങ്ങൾക്കുമുണ്ട് അവരുടേതായ വീക്ഷണങ്ങൾ. ഇതെല്ലാം ചേർന്നതാണ് തത്ത്വശാസ്ത്രം.

## മതത്തെക്കുറിച്ചുള്ള അറിവു്

പ്രകൃതിയും സമൂഹവും സദാ മാറിക്കൊണ്ടിരിക്കുന്നു. കാലാവസ്ഥ മാറുന്നു. ജീവികൾ ജനിക്കുന്നു വളരുന്നു മരിക്കുന്നു.ഇല കൊഴിയുന്നു. പുതിയ കെട്ടിടങ്ങൾ ഉയരുന്നു. ചുററും മാററങ്ങൾ വരുന്നു. പുതിയ രാഷ്ട്രങ്ങൾ ഉയരുന്നു. മനുഷ്യനും മാറുന്നുണ്ട്. മനുഷ്യൻെറ ജീവിതം, ആയുസ്സ്, വിശ്വാസങ്ങൾ ഇവയ്ക്കെല്ലാം മാററം വരുന്നുണ്ട്. ഇതിൻെറ അടിസ്ഥാനം കണ്ടുപിടിക്കലാവണം തത്ത്വശാസ്ത്രജ്ഞന്മാർ ചെയ്യുന്നതു്.

അടിസ്ഥാനം കണ്ടുപിടിച്ചതുകൊണ്ടാകയില്ല. അതോടൊപ്പം മറെറാന്നും വേണം: 'തത്ത്വശാസ്ത്രജ്ഞന്മാർ ലോകത്തെ വ്യാഖ്യാനിച്ചു. പക്ഷേ നമുക്കാവശ്യം ലോകത്തെ മാററുകയാണ്,' എന്നു മാർക്സ് പറഞ്ഞതു് ഇവിടെ പ്രസക്തമാണ്.

അങ്ങനെ തത്ത്വശാസ്ത്രം പുതിയൊരു ഘട്ടത്തിലേയ്ക്കു വരുന്നു. അതു ശാസ്ത്രീയമാവുന്നു. സാങ്കേതികമാവുന്നു. ലോകത്തെ മാററിമറിയ്ക്കാൻ തത്ത്വശാസ്ത്രം തയ്യാറാവുന്നു. തത്ത്വശാസ്ത്രത്തിന്നു വിപ്ലവത്തിൻെറ ചിറകുകൾ മുളയ്ക്കുന്നു.

ലോകം മാററണമെങ്കിൽ പലതും അറിയണം. ഇതുവരെ അറിയാത്തവയെല്ലാം അറിയണം. അതിന്നു പഠിക്കണം. പരീക്ഷിക്കണം. ചിന്തിക്കണം. തത്ത്വശാസ്ത്രം അറിയാതെ തന്നെ സയൻസായി മാറുന്നു.

## കൃഷിയും ആരോഗ്യവും ബാഹ്യലോകവും

കൃഷിയുടെ കാര്യം എടുക്കാം. കൂടുതൽ ഭക്ഷണമുണ്ടാക്കണമെങ്കിൽ എന്തൊക്കെ ചെയ്യണം? കൃഷിശാസ്ത്രം വളരുന്നു, ഈ ചോദ്യത്തിനു് ഉത്തരം കണ്ടുപിടിക്കുന്നതിൻെറകൂടെ.

ആരോഗ്യത്തിൻെറ കാര്യമെടുക്കാം. മനുഷ്യന്നു പല രോഗങ്ങളും പിടിപെടുന്നു. ഇതിന്നു പോം‌വഴിയുണ്ടോ? ആരോഗ്യശാസ്ത്രവും വൈദ്യശാസ്ത്രവും വളരുന്നു.

ഉൽപാദനരീതികളിൽ മാററങ്ങൾ വരുന്നു. അതിന്നനുസരിച്ച സമൂഹത്തിലും മാററംവരുന്നു. ഇതിനെപ്പററി പഠിക്കുമ്പോൾ സാമൂഹ്യശാസ്ത്രം വളരുന്നു.

ഈ ശാസ്ത്രങ്ങൾ ചെയ്യുന്നതെന്താണ്? അതാതിൻെറ നിയമങ്ങൾ കണ്ടുപിടിക്കുന്നു. എന്തിനുമുണ്ട് നിയമം. എന്തിനുമുണ്ട് ക്രമം. പലതിൻെറയും ക്രമനിയമങ്ങൾ ഇനിയും നമുക്കറിയില്ലെന്നു മാത്രം. ശാസ്ത്രീയപുരോഗതി നേടുന്നതോടെ, ഈ നിയമങ്ങൾ ആവിഷ്കരിക്കപ്പെടുന്നു. തത്ത്വശാസ്ത്രത്തിന്ന് ആഴവും പരപ്പും കൂടുന്നു.

അപ്പോൾ ബാഹ്യലോകത്തെ ശരിക്കും മനസ്സിലാക്കലാണ് ശാസ്ത്രം ചെയ്യുന്നത്. അതും തത്ത്വശാസ്ത്രത്തിൻെറ ഭാഗംതന്നെ.

## കലാകാരൻെറയും ശാസ്ത്രജ്ഞൻെറയും വീക്ഷണം

ശാസ്ത്രജ്ഞന്മാക്ക് ശരിയായ ഒരു കാഴ്ചപ്പാടില്ലെങ്കിലോ? സാമൂഹ്യശാസ്ത്രങ്ങൾ കൈകാര്യം ചെയ്യുന്നവർ, മനുഷ്യജീവിതത്തിൻെറ എല്ലാ വശങ്ങളും സ്പൃശിച്ചില്ലെങ്കിലോ? ഭൗതികശാസ്ത്രങ്ങൾക്കും ഇതു ബാധകമാണ്. ജ്യോതിശ്ശാസ്ത്രജ്ഞന്ന് ആകാശത്തെപ്പററിമാത്രം അറിവുണ്ടായാൽ മതിയോ? ഫിസിക്സും കെമിസ്ട്രിയും ബയോളജിയുമെല്ലാം പരസ്പരം ബന്ധപ്പെടാത്ത കാര്യങ്ങളായി പഠിച്ചാൽ, അവസാനം ഒരു എത്തും പിടിയും കിട്ടാതെ ഉഴലും. ഇവയെ സാകല്യേന കാണണം. പരസ്പരം ബന്ധിപ്പിച്ചു കാണണം. അതിന്ന്, ശാസ്ത്രജ്ഞന്നു തത്ത്വശാസ്ത്രപരമായൊരു വീക്ഷണം വേണം.

കലാകാരന്ന് യാതൊരു തത്ത്വശാസ്ത്രവും വേണ്ടെന്ന് – അയാളുടെ സർവതന്ത്രസ്വാതന്ത്ര്യത്തെക്കുറിച്ച് – പറയുന്നവരുണ്ട്. എന്താണ് കല? അതു പ്രകൃതിയുടെ, അല്ലെങ്കിൽ സമൂഹത്തിൻെറ, അതുമല്ലെങ്കിൽ ജീവിതത്തിൻെറ പ്രതിരൂപമാണ്. നേരിട്ടു കണ്ണാടിയിൽ പ്രതിബിംബിക്കുന്നപോലുള്ളതല്ല കലയുടെ പ്രതിരൂപം എന്നു മാത്രം. ബാഹ്യദൃശ്യങ്ങൾക്കും ചിന്തകൾക്കും അനുഭവങ്ങൾക്കും അതീതമായി യാതൊരു കലയും സാഹിത്യവും അറിവും ഇല്ലെന്നുള്ളതാണ് വാസ്തവം. ഇതൊന്നുംതന്നെ ''ഞാൻ എന്ന കലാകാരനെ'' സ്വാധീനിച്ചിട്ടില്ലെന്ന് ഏതെങ്കിലും ഒരാൾ പറഞ്ഞാൽ അതിന്നർത്ഥം അയാൾക്ക് ചിന്താശക്തി നന്നെ കുറവാണെന്നും അഹംഭാവം വളരെ കൂടുതലാണെന്നും മാത്രമാവും.

നൈരാശ്യവും ലൈംഗികാരാജകത്വവും പ്രചരിപ്പിക്കുന്ന 'ആധുനിക'രെന്നു സ്വയം മുദ്രകുത്തിയവരില്ലെ, അവർ നശിച്ചുവരുന്ന സമൂഹത്തിൻെറ പ്രതിബിംബമാണ് വാസ്തവത്തിൽ രചിക്കുന്നത് – അവർ ഇതു സമ്മതിക്കില്ലെങ്കിലും!

## ആരാണ് തത്ത്വശാസ്ത്രജ്ഞൻ?

നിലവിലുള്ള സാമൂഹ്യവും മാനസികവുമായ സ്ഥിതിഗതികളെ വിശകലനം ചെയ്യുന്നതിൽ അവർക്കു നേരിട്ട വികൃതവീക്ഷണമാണ്, നൈരാശ്യത്തിലേയ്ക്കും ലൈംഗികമായ അരാജകത്വത്തിലേയ്ക്കും അവരെ നയിക്കുന്നത്.

പിന്നീട്, ഇതൊക്കെ ന്യായീകരിക്കുവാൻ പററിയ ''തത്ത്വശാസ്ത്രം'' അവർ ഉണ്ടാക്കുന്നു. 'ആധുനിക'മായ കലാദർശനവും അവർ ഉണ്ടാക്കുന്നു. പക്ഷേ, തനി വ്യക്തിനിഷ്ഠതയിൽനിന്നുളവായ ആശയങ്ങളാണിവ എന്ന്, ആദ്യത്തെ പരിശോധനയിലേ വ്യക്തമാവുന്നു. അവയെ തത്ത്വശാസ്ത്രം എന്നു വിളിക്കാൻ പററില്ല.

നമുക്ക് വേണ്ടത് നാശമല്ല, വളർച്ചയാണ്. അധോഗതിയല്ല, പുരോഗതിയാണ്. മനുഷ്യത്വം വികസിക്കണം. ആധ്യാത്മികമായി കൂടുതൽ സമ്പന്നത നേടാൻ മനുഷ്യന്നു കഴിയണം. ഇതിന്നെന്തു വേണം? അവിടെയാണ് കമ്മ്യൂണിസവും ശാസ്ത്രവും തത്ത്വചിന്തയും ഒന്നിച്ചു ചേർന്നു പ്രവർത്തിക്കുക. തത്ത്വശാസ്ത്രം വേണം, ഇതു് അറിയാൻ. ഈ തത്ത്വശാസ്ത്രം ശാസ്ത്രീയവുമാകണം. എന്നുവെച്ചാൽ, ഭൗതികപരിതഃസ്ഥിതിയെ മാററാൻ കരുത്തുള്ളതാവണം. എങ്കിലേ അതു കാലത്തിൻെറ കണ്ണാടിയാവൂ. എങ്കിലേ അതു മനുഷ്യജീവിതത്തിൻെറ ഭാഗമാകൂ.

നാളത്തെ ലോകം ഇന്നുതന്നെ കാണാനും ആ ലോകത്തിലേക്ക് മനുഷ്യരാശിയെ നയിക്കാനും ആക്കു കഴിവുണ്ടോ അവർ മാത്രമാണ് തത്ത്വശാസ്ത്രജ്ഞന്മാരെന്ന പേരിന്ന് അർഹരായവർ.

# ഭാരതീയസംസ്കാരത്തിന്റെ പ്രത്യേകതകൾ

വി. വൈദ്യലിംഗശർമ്മ

സത്യനിഷ്ഠമായ ജീവിതദർശനം സംഭാവന ചെയ്യുന്നതാണ് ഭാരതീയസംസ്കാരം. പാവനമായ ഭാരതഭൂമിയിൽ സഹസ്രാബ്ദങ്ങളായി ഉരുത്തിരിഞ്ഞുവന്ന സംസ്കാരമായതുകൊണ്ട് ഇതിനെ ഭാരതീയസംസ്കാരം എന്നു പറഞ്ഞുവരുന്നു. വേദാന്തചിന്തകളുടെ ഫലമായി രൂപംകൊണ്ടതുകൊണ്ട് ഇതിനെ വേദാന്തസംസ്കാരമെന്നും പറയുന്നു. വേദോക്തമായ ജീവിതസത്യങ്ങളെ സാക്ഷാത്ക്കരിച്ച മന്ത്രദ്രഷ്ടാക്കളായ ഋഷിമാരാണ് ഇതിനെ ഗുരുശിഷ്യപരമ്പരവഴി പോഷിപ്പിച്ചുപോന്നത് എന്നതിനാൽ ഇതിന് ആർഷസംസ്കാരമെന്നും പേരുണ്ട്.

അന്തഃകരണം ശുദ്ധീകരിക്കുകവഴി ബാഹ്യേന്ദ്രിയവ്യാപാരങ്ങളെ മനസ്സാക്ഷിയുടെ ഹിതമനുസരിച്ചു നിയമനം ചെയ്ത്, ഉത്തമജീവിതം നയിക്കാനുള്ള ആഹ്വാനം നല്കുകയാണ് ഭാരതീയസംസ്കാരം ചെയ്യുന്നത്. മനസ്സാക്ഷിയെ പരമസത്യമായി അംഗീകരിക്കുന്ന വേദമാണ് ഭാരതീയസംസ്കാരത്തിന്റെ പരമപ്രമാണം. ജ്ഞാനം എന്നർത്ഥമുള്ള 'വിദ്' ധാതുവിൽനിന്നു നിഷ്പന്നമായ വേദത്തിന്റെ അന്തമാണല്ലോ വേദാന്തം. അതായത് വേദാന്തമെന്നാൽ ജ്ഞാനത്തിന്റെ അററം എന്നർത്ഥമാകുന്നു. ജ്ഞാനം അഥവാ വിദ്യയ്ക്ക് രണ്ടു വശമുണ്ട്: ബാഹ്യജ്ഞാനം, ആന്തരജ്ഞാനം. ഇതിനെ ഉപനിഷത്ത് പരജ്ഞാനം അപരജ്ഞാനം എന്നു വിളിക്കുന്നു. 'ദ്വേ വിദ്യേ വേദിതവ്യേ; പരാ ചൈവാപരാ ച.' അറിവു പൂർത്തിയാകണമെങ്കിൽ ഈ രണ്ടുതരം ജ്ഞാനവും ഉണ്ടാകണമെന്നു വേദം അനുശാസിക്കുന്നു. ജിജ്ഞാസുവിന്റെ ശ്രദ്ധയനുസരിച്ച് ഒരാൾ ഉപരിതലത്തിൽ മാത്രം അന്വേഷണം നടത്തി ബാഹ്യജ്ഞാനം സിദ്ധിച്ചാൽ എല്ലാമായി എന്നു തൃപ്തിപ്പെട്ടുവെന്നു വരാം. അവിടംകൊണ്ടു തൃപ്തിപ്പെടാതെ വീണ്ടും അന്വേഷിക്കാൻ ശ്രദ്ധയുള്ളവർ സ്ഥൂലത്തിൽനിന്നു സൂക്ഷ്മത്തിലേക്കും സൂക്ഷ്മതമത്തിലേക്കും കടന്നുചെല്ലാൻ ശ്രമിക്കുന്നു. നമ്മുടെ ഋഷികൾ സൂക്ഷ്മതമം വരെ ആരാഞ്ഞുചെന്ന മഹാത്മാക്കളത്രേ. സംജ്ഞാനം, വിജ്ഞാനം, പ്രജ്ഞാനം എന്നിങ്ങനെ ജ്ഞാനത്തിന്റെ നാനാതലങ്ങളിലും ബുദ്ധി വ്യാപരിപ്പിക്കുമ്പോഴേ ഒരാൾ ജ്ഞാനിയാകുന്നുള്ളുവെന്ന് വേദം ഘോഷിക്കുന്നു. 'സംജ്ഞാനം വിജ്ഞാനം പ്രജ്ഞാനം ജാനദഭിജാനത്.' (യജുർവേദശാഖ)

അന്തഃകരണശുദ്ധിയാണ് ഉത്തമജീവിതം നയിക്കാനുള്ള പ്രഥമോപാധി. മനസ്സ്, ബുദ്ധി, ചിത്തം, അഹങ്കാരം എന്നീ നാല് അന്തഃകരണങ്ങളും സംസ്കാരമർഹിക്കുന്നു. ഈ സംസ്കാരം എന്തിനു വേണ്ടിയെന്നും എങ്ങനെയാണ് നിർവ്വഹിക്കേണ്ടതെന്നും വത്സലയായ വേദമാതാവ് നമ്മെ ഉപദേശിക്കുന്നു. ആ അമ്മയുടെ ഉപദേശങ്ങൾ കേൾക്കാനും അതുപ്രകാരം അനുഷ്ഠിക്കാനും സന്നദ്ധരാകുകയേ നാം വേണ്ടതുള്ളു. എങ്കിൽ, മഹത്തായ നമ്മുടെ സംസ്കാരം ധാരമുറിയാതെ ഒഴുകിക്കൊള്ളും. വേദമാതാവിന്റെ സദുപദേശം എന്താണെന്നു നോക്കാം.

'സത്യം വദ; ധർമ്മം ചര; മാതൃദേവോ ഭവ; പിതൃദേവോ ഭവ; ആചാര്യദേവോ ഭവ......''

''സത്യം പറയണം; ധർമ്മമനുഷ്ഠിക്കണം; മാതാപിതാക്കളെയും ആചാര്യനേയും ദേവതാതുല്യം ആരാധിക്കണം......''

സത്യം പറയാൻ കഴിയണമെങ്കിൽ സത്യബോധം ആദ്യം ഉണ്ടാകണം. ഏതാണ് സത്യം, ഏതാണസത്യം എന്ന് ആരാഞ്ഞറിയുമ്പോൾ സത്യബോധം താനേയുണ്ടാകുന്നു. അസത്യം പറയുന്നവർപോലും 'ഞാൻ പറയുന്നത് സത്യ

മാണ്,' എന്ന് ആണയിടാറുണ്ട്. അതായത്, താൻ സത്യമാണ് പറയുന്നതെന്ന് മററുള്ളവർ ധരിക്കണമെന്ന് അയാൾക്ക് ആഗ്രഹമുണ്ട്. മനുഷ്യൻ മൌലികമായി സത്യനിഷ്ഠനാണ് എന്ന വസ്തുതയാണല്ലോ ഇതിൽനിന്നു വെളിപ്പെടുന്നത്. വിചാരവും വാക്കും പ്രവൃത്തിയും ഒന്നിനൊന്നുതുടന്ന് ഒന്നായിട്ടാണല്ലോ നില. വിചാരഘട്ടത്തിൽ സത്യം തെളിയുമ്പോൾ 'ഋതം' എന്നു പറയുന്നു. വാഗ്രൂപത്തിൽ 'സത്യം', പ്രവൃത്തിരൂപത്തിൽ 'ധർമ്മം'. ഏററവും ബാഹ്യരൂപമായ പ്രവൃത്തിയും ഏററവും ആന്തരമായ വിചാരവും സത്യത്തിൽനിന്നു വ്യതിചലിക്കാതിരിക്കണമെന്നാണ് വേദമാതാവിൻെറ ഉപദേശം. 'അകത്തു കത്തിയും പുറത്തു പുഞ്ചിരിയും' എന്ന മട്ടിൽ പൊയ്മുഖം ധരിച്ചുകൊണ്ടുള്ള കൃത്രിമജീവിതം നയിക്കുന്നതിനു നേരെ വേദമാതാവ് തൻെറ ശക്തിയായ പ്രതിഷേധം പ്രകടിപ്പിക്കുന്നുണ്ട്.

'സത്യാന്ന പ്രമദിതവ്യം; ധമ്മാന്ന പ്രമദിതവ്യം, കുശലാന്ന പ്രമദിതവ്യം; ഭൂത്യൈ ന പ്രമദിതവ്യം......'

'സത്യധമ്മങ്ങളിൽനിന്ന് പിഴയ്ക്കരുത്; എങ്കിൽ, കുശലം – ക്ഷേമം – കൈമോശം വന്നുപോകും. സത്യധമ്മാനുസൃതമല്ലാത്ത വിധത്തിൽ ഭൂതി – ഐശ്വര്യം – കാംക്ഷിക്കരുത്.' എന്നിങ്ങനെയാണ് വേദാനുശാസനം.

ഭൂതിയെന്നതുകൊണ്ട് പ്രാപഞ്ചികവിഷയങ്ങളെന്നാണ് അത്ഥമാക്കുന്നത്. ജ്ഞാനേന്ദ്രിയങ്ങളായ കണ്ണ്, നാവ്, മൂക്ക്, ത്വക്ക്, ചെവി എന്നീ മാഗ്ഗങ്ങളിലൂടെ യഥാക്രമം രൂപം, രസം, ഗന്ധം, സ്പശം, ശബ്ദം എന്നീ വിഷയങ്ങൾ നാം അനുഭവിക്കുന്നു. ഈ വിഷയങ്ങൾ പഞ്ചഭൂതങ്ങളുടെ ഗുണങ്ങളത്രേ. അതായത്, ഇന്ദ്രിയങ്ങൾ വഴിയായി നാം പഞ്ചഭൂതാത്മകമായ പ്രപഞ്ചത്തെ അനുഭവിക്കുന്നു. ഈ ശരീരവും പഞ്ചഭൂതാത്മകമാണ്. 'ഇനം ഇനത്തോടു ചേരു'മെന്ന ന്യായമനുസരിച്ച് ഭൌതികമായ ശരീരം ഭൌതികപ്രപഞ്ചവുമായി ഇണങ്ങിച്ചേരുന്നുവെന്നതു് തികച്ചും സ്വാഭാവികംതന്നെ. നമ്മുടെ ഇന്ദ്രിയങ്ങൾ പുലത്തുന്ന ഈ ബഹിർമുഖത്വം മനസ്സിന് അങ്ങനെയൊരു പ്രവണതയുള്ളതുകൊണ്ടാണ് സംഭവിക്കുന്നത്. മനസ്സിൻെറ വരുതിയിൽ വത്തിക്കുകയെന്നല്ലാതെ ഇന്ദ്രിയങ്ങൾക്ക് സ്വാതന്ത്ര്യമില്ല.

'മനോ ഹി ഹേതുഃ സർവേഷാം
ഇന്ദ്രിയാണാം പ്രവത്തനേ.'

നാം കണ്ണു മിഴിച്ചിരിക്കുമ്പോഴും ചെവി തുറന്നിരിക്കുമ്പോഴും മുമ്പിൽക്കൂടി കടന്നുപോകുന്ന രൂപമോ ശബ്ദഘോഷമോ അറിഞ്ഞെന്നുവരില്ല. കാരണം ആ വിഷയങ്ങളിൽ മനസ്സിനു താത്പര്യമില്ല എന്നതുതന്നെ. പ്രപഞ്ചവിഷയങ്ങളോടു നാം പിണങ്ങിപ്പിരിയണമെന്നല്ല; വേണ്ടത്രമാത്രം ഇണങ്ങിയാൽ മതിയെന്നാണ് വേദം അനുശാസിക്കുന്നത്. ശരീരധാരണത്തിനുവേണ്ടി വിഷയബന്ധങ്ങൾ നമുക്ക് ഒഴിച്ചുകൂടാത്തതാണ്. ഈ അതിത്തി എവിടെയാണെന്നു നിണ്ണയിക്കുവാൻ മനസ്സിനെ സ്വാധീനത്തിൽ നിത്താതെ വയ്യ. മനസ്സിനെ താന്തോന്നിയായി വിട്ടാൽ പലപ്പോഴും അതിത്തി ലംഘിച്ചുപോകും. ശരീരധാരണത്തിനുവേണ്ടിയെന്നു സങ്കല്പിച്ചു ചെയ്യുന്ന വ്യാപാരങ്ങൾതന്നെ ശരീരധാരണത്തിന് വിഘ്നം സൃഷ്ടിക്കുന്നവയായിത്തീന്നേക്കുമെന്ന അപായം ഇവിടെ ഒളിഞ്ഞിരിക്കുന്നു. ഇഷ്ടംപോലെ സങ്കല്പവികല്പങ്ങളിൽ ഏപ്പെട്ടു് തദനുസാരം ഇന്ദ്രിയങ്ങളെ വ്യാപരിപ്പിക്കുന്ന മനസ്സിനെ നശിപ്പിച്ചുകളയാൻ സാധിക്കുമോ ? അതിൻെറ ആവശ്യമില്ല. മുള്ളിനെ മുള്ളുകൊണ്ട് എടുക്കുംപോലെ മനസ്സിനെ അന്തർമുഖമാക്കി നിയന്ത്രിക്കുകയാണ് വേണ്ടത്. മുള്ളെടുത്തുകഴിഞ്ഞാൽ രണ്ടുമുള്ളും കളയുംപോലെ മനസ്സുതന്നെ തനിയെ ഇല്ലാതായിക്കൊള്ളും. സങ്കല്പങ്ങളും വികല്പങ്ങളുംകൊണ്ട് ഊടും പാവുമിണക്കിയ മനസ്സ് എന്ന വസ്ത്രം ആ ഇഴകളുടെ അഭാവത്തിൽ താനേ ഇല്ലാതാകുന്നു. ഈ അമനസ്സത കൈവരുത്തുവാൻ എല്ലാവക്കും സാദ്ധ്യമായെന്നു വരികയില്ല. അതുകൊണ്ട്, സങ്കല്പവികല്പങ്ങളുടെ സ്വഭാവനിണ്ണയത്തിന് മനസ്സിനെ ബുദ്ധിയുടെ വരുതിയിൽ നിത്തുകയാണ് വഴി. അപ്പോൾ ശത്രുവെന്നു കരുതിയ മനസ്സുതന്നെ ഉത്തമബന്ധുവിനെപ്പോലെ ആയിത്തീരും.

''മന ഏവ മനുഷ്യാണാം
കാരണം ബന്ധമോക്ഷയോഃ.''

തെളിഞ്ഞ ബുദ്ധിയുടെ നിയന്ത്രണത്തിൽ മനസ്സിനെ നിത്താൻ കഴിയുമ്പോൾ നാനാ

തരം കാമങ്ങൾ വിഹരിക്കാൻ മനസ്സിനെ ഒരു കളമാക്കാൻ കഴിയാതെ വരും. കാമങ്ങളകന്നാൽ ക്രോധം ഉണ്ടാവില്ല. അഭീഷ്ടങ്ങൾ സാധിക്കാതെ വരുമ്പോഴാണല്ലോ ക്രോധത്തിൻെറ ഉദ്ഭവം. കാമങ്ങളുടെ ഉടപ്പിറപ്പായ ലോഭവും മോഹവും പിന്നെ ആശ്രയം കിട്ടാതെ ഒഴിഞ്ഞു മാറിക്കൊള്ളും.

ബുദ്ധിക്ക് മനസ്സിനെ നിയന്ത്രിച്ച് നേർവഴിക്ക് നയിക്കാൻ കഴിയണമെങ്കിൽ ആദ്യം ബുദ്ധി നന്നാകണം. അല്ലെങ്കിൽ അന്ധരാൽ നയിക്കപ്പെടുന്ന അന്ധന്മാരുടെ നിലയിലായിത്തീരും മനസ്സ്. ബുദ്ധിയെ ആരാണ് തെളിയിക്കുക? സാക്ഷാൽ ആത്മാവുതന്നെ. ഇതു തന്നെയാണ് മനസ്സാക്ഷി. ഭാരതീയസംസ്കാരത്തിന് മനസ്സാക്ഷിസംസ്കാരമെന്ന പേരു പറയാനും വിരോധമില്ല.

മനസ്സിൻെറ – അന്തഃകരണ ചതുഷ്ടയത്തിൻെറ–സാക്ഷിയായി, അവയുടെ ചേഷ്ടകളെല്ലാം സദാ നിരീക്ഷിച്ചുകൊണ്ട്, ആകാശത്തിൽ സൂര്യനെപ്പോലെ, ഹൃദയാകാശത്തിൽ നിത്യപ്രകാശനും ജ്ഞാനസ്വരൂപനും ആനന്ദസ്വരൂപനും ആയി സ്ഥിതിചെയ്യുന്ന ആത്മാവുതന്നെ മനസ്സാക്ഷി. സൂര്യനില്ലാത്ത പ്രപഞ്ചം എങ്ങനെ ദുരൂഹമോ അതുപോലെയാണ് ആത്മാവില്ലാത്ത ശരീരം. ആത്മശൂന്യമായ ഒരണുപോലും ഈ പ്രപഞ്ചത്തിലില്ല എന്നത്രേ വൈദികമതം. അണുവിൽ അണുവായും മഹത്തിൽ മഹത്തായുമുള്ള ബ്രഹ്മംതന്നെയാണ്, ശരീരമെന്ന കൊച്ചു പ്രപഞ്ചത്തിലും മിന്നുന്ന ആത്മാവ്. ഈ ആത്മബോധമാണ് ഭാരതീയസംസ്കാരത്തിൻെറ ആണിവേര്. സാധാരണക്കാർക്ക് ദൃശ്യപ്രപഞ്ചത്തിൽ പ്രമാണബുദ്ധിയുണ്ടാകുന്നതുപോലെ ജ്ഞാനിക്ക് ആത്മാവിലും പ്രമാണബുദ്ധിയുണ്ടാകുന്നു. 'അങ്ങ് ഈശ്വരനെ കണ്ടിട്ടുണ്ടോ?' എന്ന നരേന്ദ്രൻെറ ചൊടിപ്പിക്കുന്ന ചോദ്യത്തിന് ശ്രീരാമകൃഷ്ണപരമഹംസരുടെ ശാന്തവും സുദൃഢവുമായ മറുപടി, 'ഉണ്ട്', കുഞ്ഞേ! നിന്നെക്കാണുംപോലെ, കുറെക്കൂടി സ്പഷ്ടമായി ഞാൻ ഈശ്വരനെ കാണുന്നുണ്ട്; അനുഭവിക്കുന്നുണ്ട് 'എന്നായിരുന്നു.

ഒരാളുടെ ദർശനത്തിൻെറ ആഴവും വിസ്താരവും നിർണ്ണയിക്കുന്നത് അയാളുടെ തദ്വിഷയകമായ ശ്രദ്ധയാണ്. ശ്രദ്ധയെന്നാൽ, ആചാര്യവചനങ്ങളിലും വേദശബ്ദങ്ങളിലും അചഞ്ചലമായ വിശ്വാസം എന്നാണർത്ഥം. നമ്മുടെ ഈ പുണ്യ ഭാരതഭൂമിയിൽ ജീവിച്ചിരുന്ന മഹർഷിമാരെയും അവർക്ക് സദാ സുജ്ഞാനമാർഗദർശനം നല്കിയിരുന്ന വേദത്തെയും വിശ്വാസപൂർവ്വം അനുസരിക്കാനുള്ള ശ്രദ്ധ നമുക്കും ഉണ്ടാകേണ്ടതാണ്. 'നാം പ്രാകൃതന്മാരുടെ സന്താനങ്ങ'ളാണെന്ന അയഥാർത്ഥമായ ധാരണ വെച്ചുപുലർത്തുകയെന്ന പ്രാകൃതസ്വഭാവം എത്രവേഗം നാം കയ്യൊഴിക്കുന്നുവോ അത്രവേഗം നാം നമ്മുടെ സംസ്കാരധാരയിലേക്ക് തിരിച്ചെത്തും.

ഹേ മനുഷ്യാ! നീ ബ്രഹ്മമാകുന്നു എന്നു ധീരമായി പ്രഖ്യാപിക്കാൻ കഴിയുന്ന പാരമ്പര്യമാണ് നമ്മുടെ സംസ്കാരത്തിനുള്ളത്. ഉൽപത്തി, സ്ഥിതി, വൃദ്ധി, പരിണാമം, ക്ഷയം, നാശം എന്ന വിധിക്കു വിധേയമായ പിണ്ഡമല്ല നീ; മറിച്ച്, നിത്യവും ശുദ്ധവും ബുദ്ധവുമായ ബ്രഹ്മംതന്നെയാണ് നീ എന്ന്, സ്വകല്പിതങ്ങളായ നാനാ ദുരിതങ്ങളിൽ പെട്ടുഴലുന്ന ശിഷ്യനെ നോക്കി പ്രഖ്യാപിക്കുന്ന ആചാര്യന്മാരുടെ പരിലാളനമേററു വളർന്നതാണ് നമ്മുടെ സംസ്കാരം. ഈ ആചാര്യൻ ആത്മബോധത്തിൻെറ വിത്തുനടുമ്പോൾ ബ്രഹ്മാവും, അതിനെ സംശയപരിഹാരം നല്കി പുഷ്ടിയായി വളർത്തുമ്പോൾ വിഷ്ണുവും, അപ്പോഴപ്പോൾ വന്നു ചേരുന്ന മായാകൃതങ്ങളായ കളകൾ പറിച്ചെറിഞ്ഞ് ശുദ്ധജ്ഞാനം സംരക്ഷിക്കുമ്പോൾ മഹേശ്വരനും ആയിത്തീരുന്നു. ഈ ത്രിമൂർത്തികളും ഒരേ തത്ത്വത്തിൻെറ വിഭിന്നമുഖങ്ങളായതുകൊണ്ട് സാക്ഷാൽ ബ്രഹ്മംതന്നെയാണ് ആചാര്യൻ.

ഗുരുർബ്രഹ്മാ ഗുരുർവിഷ്ണുഃ
ഗുരുർദേവോ മഹേശ്വരഃ
ഗുരുസ്സാക്ഷാത് പരം ബ്രഹ്മ
തസ്മൈ ശ്രീ ഗുരവേ നമഃ.

വിദ്യാവിഹീനൻ പശുവാകുന്നു–മൃഗതുല്യനാകുന്നു. ആ പശുവിനെ, യഥാർത്ഥത്തിലുള്ള പശുപതിയാക്കിത്തീർക്കുകയാണ് ആചാര്യൻ ചെയ്യുന്ന മഹത്തായ സേവനം. അറിയണമെങ്കിൽ, ആചാര്യനെ സമീപിക്കുക എന്നത്രേ നമ്മുടെ മുദ്രാവാക്യം.

'ആചാര്യവാൻ പുരുഷോ വേദ.'

# ക്ഷേത്രസംസ്കാരം ചരിത്രദൃഷ്ടിയിൽ

(കേരളത്തിലെ ക്ഷേത്രസംസ്കാരത്തെക്കുറിച്ച് ഒരു സാമാന്യപഠനം)

പി. ആർ. നായർ

ഏറെക്കുറെ അനുമാനവിധേയവും അപൂർണ്ണവുമായ കേരളചരിത്രത്തിന്റെ അടിത്തറയിലാണ് നമ്മുടെ ക്ഷേത്രസംസ്കാരം രൂപപ്പെട്ടതെന്ന് ആദ്യമായി പ്രസ്താവിച്ചുകൊള്ളട്ടെ. കൊല്ലവർഷാരംഭത്തിലോ അതിനുതൊട്ടുമുൻപോ നിലവിലിരുന്ന സാഹചര്യങ്ങൾ നമ്മുടെ നാട്ടിലെ മഹാക്ഷേത്രങ്ങൾക്കു മാർഗ്ഗദർശനം നൽകിയെന്നാണ് ഊഹിക്കാൻ വഴിയുള്ളത്. അന്നത്തെ രാഷ്ട്രീയപശ്ചാത്തലവും ജനകീയസംസ്കാരവും ഉരുത്തിരിഞ്ഞതാണ് മഹാക്ഷേത്രങ്ങളുടെ ആവിർഭാവകാരണമെന്ന് ചുരുക്കത്തിൽ പറയാം. ചേര, ചോഴ, പാണ്ഡ്യരാജ്യങ്ങളുടെ പരസ്പരമാത്സര്യവും നീണ്ടുനിന്ന യുദ്ധപാരമ്പര്യവും നിമിത്തം ഇടയ്ക്കിടെ ഛിന്നഭിന്നമായിക്കൊണ്ടിരുന്ന നാടുവാഴിത്തസമ്പ്രദായം ക്ഷേത്രസങ്കല്പങ്ങളുടെ ഈടുവയ്പുകൾ തകർത്തുകൊണ്ടിരുന്നതായി കൊല്ലവർഷം രണ്ടും മൂന്നും ശതകങ്ങളിലെ ചരിത്രരേഖകൾകൊണ്ടു ബോധ്യമാകുന്നുണ്ട്. അതുകൊണ്ടു് ഈ രാജ്യത്തെ ക്ഷേത്രങ്ങളുടെ പഴക്കത്തെപ്പററിയോ അവയോടു ബന്ധപ്പെട്ട സംസ്കാരത്തിന്റെ പാരമ്പര്യത്തെക്കുറിച്ചോ ഉപപാദിക്കുക സുകരമല്ല. എങ്കിലും പൊതുവായ ഉത്കർഷാപകർഷങ്ങളുടെ വെളിച്ചത്തിൽ ഏതാനും നിഗമനങ്ങൾ ചരിത്രകാരന്മാർ കണ്ടുവെച്ചിട്ടുണ്ട്. അതിനെക്കുറിച്ച് ചിലതൊക്കെ ഈ ലേഖനത്തിൽ സൂചിപ്പിക്കുകയാണ്.

മഹാപുരാണങ്ങളെപ്പോലെ പ്രചാരപ്രാധാന്യമുള്ള ധാരാളം സ്ഥലപുരാണങ്ങളുണ്ട്. അവയെ ഏതെങ്കിലും പുരാണവുമായി സമന്വയിപ്പിക്കുന്ന ശീലം പഴയ എഴുത്തുകാർക്കുണ്ടായിരുന്നു. കേരളത്തിലെ സ്ഥലപുരാണങ്ങളിൽ

---

ഈ ഗുരുശിഷ്യബന്ധം സ്ഥാപിച്ച് ആത്മജ്ഞാനം നേടി ബുദ്ധിയെ പ്രകാശിപ്പിച്ച്, പ്രബുദ്ധമായ നിലയിൽ മനോവ്യാപാരം ഇന്ദ്രിയങ്ങൾ വഴി നിർവ്വഹിക്കുമ്പോൾ ഭാരതീയ മാനദണ്ഡമനുസരിച്ചുള്ള ഉത്തമജീവിതം സാദ്ധ്യമാകുന്നു. ഇതിനുള്ള സൗകര്യം മനുഷ്യശരീരത്തിന്നേ ഉള്ളു എന്നതിനാൽ, ഈ മനുഷ്യശരീരം നമുക്കു സിദ്ധിക്കുവാൻ കാരണക്കാരായ മാതാപിതാക്കളെയും നാം ആചാര്യനോടൊപ്പം ദേവതാഭാവത്തിൽ ആരാധിക്കുന്നു. നമ്മുടെ ഗൃഹത്തിൽ അതിഥിയായി വന്നുചേരുന്ന അപരിചിതനും ദേവതാതുല്യം കരുതപ്പെടണമെന്ന് നാം അനുശാസിക്കപ്പെടുന്നു.

'അതിഥിദേവോ ഭവ.'

ഈ ലോകത്തിൽ അന്യമായതു് ഒന്നുമില്ല എന്നത്രേ ഈ അതിഥിപൂജയിലൂടെ നാം വെളിപ്പെടുത്തുന്നതു്. 'ഇവൻ എന്റേതു്, ഇവൻ അന്യൻ' എന്നീ ചിന്തകൾ ലഘുചേതസ്സുകൾക്കേയുള്ളു. ഉദാരചരിതന്മാർക്കാകട്ടെ, ഭൂമണ്ഡലം മുഴുവനും സ്വന്തം കുടുംബമാണ്. 'വസുധൈവ കുടുംബകം' എന്നു വിശ്വസിച്ച യഥാർത്ഥ സോഷ്യലിസ്റ്റുകളുടെ സംസ്കാരമാണ് ഭാരതീയസംസ്കാരം. ഇതിനു് ഭൂമിശാസ്ത്രപരമായ അതിർത്തികൾ ഇല്ല. നമ്മുടെ സംസ്കാരം മാനവരാശിയുടെ സംസ്കാരമാണ്. അജ്ഞാനംമൂലം ജ്ഞാനദൃഷ്ടി തുറക്കാൻ കഴിയാത്ത, മദമാത്സര്യം മൂലം ഭയന്നും കൊന്നും കൊല്ലിച്ചും കഴിയുന്ന ആധുനികലോകത്തിനു് ഗിരിശിഖരത്തിൽ പ്രകാശിക്കുന്ന തേജഃപുഞ്ജമത്രേ ഭാരതീയസംസ്കാരം. ആയുഷ്കാലം മുഴുവൻ ഭൂതിക്കുവേണ്ടി ഉഴറുകയും ഒടുവിൽ എല്ലാം ഇട്ടെറിഞ്ഞു പോകേണ്ടിവരികയും ചെയ്യുന്ന സാധാരണ മനുഷ്യനു് ഭൂതി വിഭൂതിമാത്രമാണെന്നു് ഉപദേശിക്കുന്ന ഭാരതീയസംസ്കാരം അന്യൂനവും അദ്വിതീയവുമത്രേ.

പലയിടത്തും ''നാരദ ഉവാച, മഹർഷയ ഊചുഃ, ദേവ്യുവാച'' എന്നും മററും കാണുമ്പോൾ അവ ആർഷപ്രഭാവിതങ്ങളായ പുരാണങ്ങളുടെ ഭാഗമാണെന്നു തോന്നിപ്പോകും. ഇതു് കൃത്രിമമായ ഒരടവായി വേണം കണക്കാക്കുക. ദേശം, കാലം മുതലായ സാമാന്യതത്ത്വങ്ങൾക്കു നിരക്കാത്ത പ്രസ്താവങ്ങളും സങ്കേതങ്ങളും അത്തരം കൃതികളിൽ സ്ഥലം പിടിച്ചിരിക്കുന്നു. ബ്രഹ്മാണ്ഡപുരാണാന്തർഗതമെന്നു വിശേഷിപ്പിക്കപ്പെടുന്ന കേരളമാഹാത്മ്യവും മററും ഈ ''കൈക്രിയ''ക്കു് ഉദാഹരണമാണല്ലോ.

ഇതുമൂലം സ്ഥലപുരാണങ്ങളിലെ വിവരണങ്ങൾ പലതും വിശ്വാസയോഗ്യമാകുന്നില്ല. കല്പിതകഥകളും ആനുകാലികസംഭവങ്ങളും തിലതണ്ഡുലന്യായേന സംക്രമിച്ചവയാണു് അവയിലധികവും.

കേരളം പരശുരാമൻ കടലിൽനിന്നു വീണ്ടെടുത്തതാണെന്നാണല്ലോ പൗരാണികസങ്കല്പം. എങ്കിൽ അതു് എത്രയോ പഴയ സംഭവമായിരിക്കണം! ''കേരളകമ്മകേളികാര''നായ സാക്ഷാൽ ഭാർഗവരാമൻ ദേശരക്ഷയ്ക്കുവേണ്ടി ചോഴദേശത്തുനിന്നു് ധാരാളം വിപ്രന്മാരെയും അന്യജാതിക്കാരെയും ഇവിടെക്കൊണ്ടുവന്നു പാർപ്പിച്ചു. താൻ ചെയ്തുപോയ നരഹത്യകൾക്കു പ്രായശ്ചിത്തമായി പിടിച്ചടക്കിയ രാജ്യം മുഴുവനും ബ്രഹ്മസ്വദാനം ചെയ്തു. ഇതാണല്ലോ പുരാവൃത്തം. മാത്രമല്ല, അദ്ദേഹം വിവിധ കേന്ദ്രങ്ങളിൽ ബ്രഹ്മവിഷ്ണുശങ്കരാദിദേവന്മാരെയും ദേവിമാരെയും പ്രതിഷ്ഠിച്ചു് ദേശരക്ഷവരുത്തി, ക്ഷേത്രങ്ങളിലെ പൂജാക്രമങ്ങളും തന്ത്രാധികാരവും നിശ്ചയിച്ചു് മഹാബ്രാഹ്മണരെ ചുമതലപ്പെടുത്തി. നൂററെട്ടു ശിവാലയങ്ങളും അത്രയും ദുർഗാലയങ്ങളും താൻതന്നെ പണികഴിപ്പിച്ചുവത്രേ! ക്ഷേത്രസംരക്ഷണത്തിനു തത്തദ്ദേശീയരായ സാമന്തന്മാരെ നിയോഗിച്ചു. അവരുടെ പാരമ്പര്യമാണു് ഇന്നത്തെ ഊരാണ്മയും മേല്ക്കോയ്മയും മററുമെന്നു് വിശ്വസിക്കുന്നവർ ഇന്നും വളരെയുണ്ടു്.

ത്രേതായുഗത്തിൽ അവതരിച്ചു് അയോധ്യയിലെ ശ്രീരാമചന്ദ്രന്റെ മുൻപാകെ മുട്ടുകുത്തിയശേഷം തപോനിഷ്ഠനായി ഹിമാലയപാർശ്വത്തിലേയ്ക്കു കടന്നുകളഞ്ഞ ആദിമ പരശുരാമൻ ഇന്നും ജീവിക്കുന്നുവെന്നാണല്ലോ പൗരാണികമതം. അദ്ദേഹം നടപ്പാക്കിയ ആചാരസംഹിതയാണു് കേരളക്ഷേത്രങ്ങളുടെ 'മാഗ്നാ കാർട്ട'യെന്നുവരെ വിശ്വസിക്കുന്നവർ ഇപ്പോഴും വിരളമല്ല.

വാസ്തവത്തിൽ ഇങ്ങനെ ഒരു പരശുരാമൻ സ്ഥാപിച്ചതാണോ നമ്മുടെ ക്ഷേത്രങ്ങൾ ? 'അതെ' എന്നു പറഞ്ഞാൽ ഭൂമിശാസ്ത്രപരവും ചരിത്രപരവുമായ അടിസ്ഥാനതത്ത്വങ്ങളെ മറികടന്നുപോകേണ്ടിവരും. ''അല്ല'' എന്നാണെങ്കിൽ യാഥാസ്ഥിതികചക്രവാളത്തിൽ നിന്നു് കല്ലും കൊഴിയും തുരുതുരെ വന്നു വീഴും! എന്നിരുന്നാലും പരശുരാമകഥയ്ക്കു് ചരിത്രപരമായ സാംഗത്യം കുറവാണെന്നു പറയാതെ ഗത്യന്തരമില്ല.

മഹാക്ഷേത്രങ്ങൾക്കു് യുഗാന്തരപ്രശസ്തി വേണമെന്നുള്ള കൗതുകം അവിടെ നില്ക്കട്ടെ. അവയുടെ ഉത്പത്തിക്രമം ചരിത്രകാരന്റെ ദൃഷ്ടിയിൽ മറെറാന്നാണു്.

സുപ്രസിദ്ധചരിത്രഗവേഷകനും പണ്ഡിതമൂർദ്ധന്യനുമായ ശ്രീ എളങ്കുളം കുഞ്ഞൻപിള്ളയുടെ ഒരു ലേഖനഭാഗം താഴെ ചേർക്കുന്നു:

''നമ്മുടെ പ്രധാനപ്പെട്ട ക്ഷേത്രങ്ങളെല്ലാം ഇക്കാലത്തു (കൊല്ലവർഷാരംഭത്തിൽ) നിർമ്മിച്ചവയാണു്. അവ കേരളീയരുടെ ശില്പവൈദഗ്ദ്ധ്യത്തിനും പ്രതിമാനിർമ്മാണപാടവത്തിനും മകുടോദാഹരണങ്ങളായി പരിലസിക്കുന്നു. ... ... ......അവ കേവലം ആരാധനാസ്ഥലങ്ങൾ മാത്രമായിരുന്നില്ല. ജനങ്ങളുടെ വിദ്യാഭ്യാസകേന്ദ്രവും, യോഗസ്ഥലവും, അഭയസ്ഥാനവും, പ്രതിരോധസങ്കേതവും ക്ഷേത്രങ്ങൾതന്നെയായിരുന്നു. ക്ഷേത്രങ്ങളുടെ ഭരണം നടത്തിവന്നതു് 'പരിട' എന്നും 'സഭ'യെന്നും പറഞ്ഞുവന്ന കമ്മിററികളായിരുന്നു.''

(സംസ്കാരത്തിന്റെ നാഴികക്കല്ലുകൾ)

മേല്പറഞ്ഞ നിഗമനങ്ങൾക്കു വിപരീതമാണു് പരമ്പരാഗതമായ പരശുരാമകഥയെന്നു് ഇനി പറയേണ്ടതില്ലല്ലോ. അപ്പോൾ മറെറാരു പ്രശ്നം പൊന്തിവരുന്നു. സങ്കല്പത്തിലെ പരശുരാമൻ അവതാരപുരുഷനായ പരശുരാമൻതന്നെയോ ? അഥവാ, വേറൊരു പരശുരാമനോ ? ദിഗ്വിജയം ചെയ്തു കേരളം കീഴ

ടക്കിയ മറെറാരു പരശുരാമനെപ്പററി ചില ചരിത്ര രേഖകളുണ്ട്. മഹാരാഷ്ട്രദേശീയനായ ഒരു ക്ഷത്രിയ രാജാവാണത്രേ അദ്ദേഹം. കേരളോദ്ധാരകനും ബ്രാഹ്മണഗോപ്താവുമായി വാഴ്ത്തപ്പെട്ടതദ്ദേഹമാണെങ്കിൽ ക്ഷേത്രങ്ങളുടെ കാലഗണനയിൽ ബുദ്ധിമുട്ടേണ്ടതില്ല. പരമാര വംശത്തിലെ പരശുരാമ ചക്രവത്തിയാണ് കേരളം കീഴടക്കിയതും ക്ഷേത്രസംസ്ഥാപനം നടത്തിയതുമെന്ന് സാമാന്യബുദ്ധിക്ക നിരക്കാവുന്നതേയുള്ള. കൊല്ലവഷാരംഭത്തിന് നാന്നൂറോ അഞ്ഞൂറോ വഷംമുൻപാണദ്ദേഹം ജീവിച്ചിരുന്നത്. ആ നിലയ്ക്ക് ഏകദേശം ആയിരത്തഞ്ഞൂറു വഷത്തെ പഴക്കം നമ്മുടെ പഴയക്ഷേത്രങ്ങാംക്കവകാശപ്പെടാം. അതിലധികം പിന്നിലേക്ക കടന്നുപോകാൻ തടസ്സങ്ങാം വേറെ ഉണ്ടതാനും.

അമ്പലങ്ങാം ആരാധനാകേന്ദ്രങ്ങാം മാത്രമായിരുന്നില്ലെന്ന് ശ്രീ എളങ്കുളം ചൂണ്ടിക്കാട്ടുന്നു. കലകളുടെ ആസ്ഥാനവും രാജ്യതന്ത്രത്തിന്റെ ഈററില്ലവും സമൃദ്ധിയുടെ കലവറയും, സംസ്കാരത്തിന്റെ കേദാരവും സവ്വോപരി അഭയകേന്ദ്രവുമായിരുന്നു അവ. ക്രമേണ ക്ഷേത്രങ്ങാം നശിച്ചതിനു കാരണം മേല്പറഞ്ഞ മൂല്യങ്ങളുടെ അപകഷമാണെന്നും വ്യക്തമാണ്. അതിന്റെ മൂലകാരണങ്ങളിലേക്ക് തത്കാലം കടക്കുന്നില്ല.

ഭാരതത്തിലെ ഇതരദേവസ്ഥാനങ്ങളിൽ നിന്ന് പല തരത്തിലും വ്യത്യസ്തങ്ങളാണ് നമ്മുടെ ക്ഷേത്രങ്ങാം. കമ്മഠരായ ബ്രാഹ്മണരുടെ പൗരോഹിത്യവും കുശലന്മാരായ ഭരണകത്താക്കളുടെ ക്രാന്തദർശിത്വവും അവയെ വളരെക്കാലം നല്ല നിലയിൽ നിത്തിപ്പോന്നു. പ്രതികൂല സാഹചര്യങ്ങളെ അതിജീവിക്കുമാറു് ഇടക്കിടെ ആവശ്യമായ പരിഷ്കാരങ്ങാം അവർ ഏപ്പെടുത്തിവന്നു. ആയിടയ്ക്ക് ഇവിടെ ആഞ്ഞടിച്ച ജൈനബൌദ്ധധമ്മവാക്യങ്ങളെ തടഞ്ഞുനിത്താതെ അവയെക്കൂടി സമാന്തരമേഖലയിൽ കൊണ്ടുവന്ന് സ്വാംശീകരിക്കുവാൻപോലും അവർ മടിച്ചില്ല. ധമ്മത്തെ ശരണപൂവ്വം സ്വാഗതം ചെയ്തതും ഉപാസനാപദ്ധതികളിൽ അഹിംസാതത്ത്വത്തിനു മുൻതൂക്കം നൽകിയതും അവരുടെ നയതന്ത്രതയ്ക്കും ദൂരദർശിത്വത്തിനും ഉപോദ്ബലകമായ തെളിവാണല്ലോ.

ബൌദ്ധധമ്മത്തിന്റെ ബാഹ്യരൂപങ്ങളിലൊന്നായ ശാസ്തൃപൂജയും ശരണപ്രാപ്തിയും സ്വമേധയാ അംഗീകരിച്ചുകൊണ്ടാണ് ഹിന്ദുക്ഷേത്രങ്ങാം പുഷ്ടിപ്പെട്ടത്. മിക്കവാറും ക്ഷേത്രങ്ങളിൽ അയ്യപ്പൻ ആരാധനാമൂത്തിയായി. മററു ദേവന്മാരെക്കാാം കുറവല്ലാത്ത പദവി അയ്യപ്പനു് അനുവദിച്ചുകൊടുത്തു. മറെറാരിടത്തും ഈ അനുഭവം ഉണ്ടായതായി ഇന്നും കാണുന്നില്ല. ജൈനക്ഷേത്രങ്ങളുടെ കഥ മറിച്ചാണ്. സ്വതന്ത്രമായി നിന്നിരുന്ന ജൈനക്ഷേത്രങ്ങാം–അവ എണ്ണത്തിൽ കുറവായിരുന്നതുകൊണ്ടാവാം–ക്രമേണ നിമ്മൂലമായും നിഷ്പ്രഭമായും അസ്തമിക്കയാണുണ്ടായത്. ഇതു് യദൃച്ഛാസംഭവമെന്നു കരുതിക്കൂടാ. ബുദ്ധമതത്തിന്റെ വിലയനം നടന്നതോടെ ജൈനമതം സ്വതേ പരാസ്തമായി എന്നേയുള്ളു. ഇതിന്റെ പരിണാമം ശ്രദ്ധേയമാണ്. പ്രാചീന ഹിന്ദു–ബൌദ്ധ–ജൈന സംസ്കാരങ്ങളുടെ സങ്കലിതരൂപമാണ് ഇന്നു കാണുന്ന കേരളീയ ഹിന്ദുമതവും അതിന്റെ അനുഷംഗങ്ങളായ ദേവാലയങ്ങളുമെന്ന് ചുരുക്കത്തിൽ പറഞ്ഞുവയ്ക്കാം.

ആഢ്യത്വം പുലത്തിവന്ന സവണ്ണസമൂഹത്തിന്റെ കഥയാണിതു്. സമകാലികമായി മറെറാരു സംസ്കാരം ഇവിടെ നിലനിന്നിരുന്നു. ജാതിമഹത്ത്വവും അധീശാധികാരവും കൈക്കൊണ്ടവർ ഒരു വിഭാഗം ജനതയെ ഛിന്നഭിന്നമാക്കി തകത്തുകൊണ്ടിരുന്നു. അവരെ ജാതിയും ഉപജാതിയുമെന്ന നൂലാമാലയിൽ കുരുക്കിനിത്തേണ്ടതു് ആഢ്യവർഗ്ഗത്തിന്റെ തന്ത്രപരമായ ആവശ്യങ്ങളിലൊന്നായിരുന്നു. അമ്പലവാസിമിശ്രജാതികളുടെ ആവിർഭാവവും സ്ഥാനിനായന്മാരുടെ ഇളമുറസ്ഥാനങ്ങളും അതിന്റെ ഫലമാണ്. ആചാരവിചാരങ്ങളിൽ ഐകരൂപ്യമില്ലാത്ത അധഃസ്ഥിതവഗ്ഗത്തെ താരതമ്യക്രമത്തിൽ അടപ്പിച്ചും അകററിയും കാര്യനിവ്വഹണം നേടിയ പുരോഹിതവഗ്ഗമാണ് സമാന്തരസംസ്കാരത്തിന്റെ ഉപജ്ഞാതാക്കളെന്ന് വ്യക്തമാണ്.

കാവുകാം, പാട്ടുപുരകാം, പടയണിയമ്പലങ്ങാം മുതലായവയാണ് ചേരിസമ്പ്രദായത്തിന്റെ അരങ്ങുകാം. കളരിക്കുറുപ്പും പടയണിപ്പണിക്കരും മററുമായി ജനകീയപൗരോഹിത്യം



നമഃ ശ്രീ യതിരാജായ വിവേകാനന്ദസൂരയേ
സച്ചിത്സുഖസ്വരൂപായ സ്വാമിനേ താപഹാരിണേ.

ഏററുവാങ്ങിയവർ ധാരാളമുണ്ടായിരുന്നു. അന്ന് ആഢ്യന്മാർ അംഗീകരിച്ചുവച്ച അഹിംസാസിദ്ധാന്തമോ കർമ്മകാണ്ഡവിധിയോ പ്രാകൃതപ്രായരായ സാധാരണ ജനങ്ങളെ സ്വാധീനിച്ചില്ല. കോഴിവെട്ടും കുരുതിയും മദ്യപാനവുമായി ഉല്ലസിച്ചുപോന്ന കാട്ടാളപരിഷ്കാരം അവരുടെ മതാചാരമെന്ന നിലയിൽ പ്രചരിക്കുകതന്നെ ചെയ്തു. ഭുവനേശ്വരീപൂജാക്രമങ്ങളും അതിനൊത്ത ദേവാലയങ്ങളും അവരുടെ ഇടയിൽ ബഹുമതവും സമ്മതവുമായി കലാശിക്കുകയും ചെയ്തു.

ഇങ്ങനെ ദ്വിമുഖമായി വളർന്ന വിശ്വാസ ദാർഢ്യവും തദ്ദ്വാരാ സംഭവിച്ച ഉച്ചനീചഭാവങ്ങളും കേരളീയ ജനതയെ കണക്കിലേറെ വിഷമിപ്പിച്ചിട്ടുണ്ട്. വ്യാമിശ്രമായ ധാർമ്മികബോധമാണ് ഇവിടെ തായ്‌വേരൂന്നിയതെന്ന് അധികമാരും ശ്രദ്ധിച്ചില്ലെന്നും തോന്നുന്നു.

ഇങ്ങനെയാണെങ്കിലും പൊതുവിൽ കേരളീയതയെന്ന ഏകതാനമായ ഐക്യം നമ്മുടെ ദേവാലയങ്ങൾക്കുണ്ട്. ഉത്തമം, മധ്യമം, അധമം എന്നു പേർ തിരിച്ച പൂജാവിധികളിൽപ്പോലും ശുദ്ധവും വൃത്തിയും വേണമെന്നുള്ള പൊതുനിയമം അന്നേ രൂഢമൂലമാണ്. 'ശുദ്ധവൃത്തി'കളാണ് കേരളീയതയുടെ സ്ഥായിയായ ലക്ഷണങ്ങൾ.

നമ്മുടെ ദേവാലയങ്ങൾ പരിശുദ്ധിയുടെ കേന്ദ്രങ്ങളാണ്. കുളിച്ച് ശുദ്ധം മാറാതെ വേണം എല്ലാംതന്നെ. അർച്ചന, അഭിഷേകം, നിവേദ്യം, പ്രസാദം മുതലായ അംശങ്ങൾ ഏതു ദേവാലയത്തിലും സമപ്രധാനമാണ്. ആഭ്യന്തരംപോലെ ബാഹ്യവും ശുചിയായിരിക്കണമെന്നു നിർബന്ധമുണ്ട്. വർജ്യവേളകളിൽ കാവുതീണ്ടരുത്. അശുദ്ധമായി അമ്പലത്തിൽ കടക്കരുത്. അർഹതയില്ലാത്തവർ പുറത്തുനില്ക്കണം. ഇതൊക്കെ അലിഖിതനിയമങ്ങളാണല്ലോ

ക്ഷേത്രദേവന്മാരെ പരസ്പരം ബന്ധിപ്പിക്കുന്ന കൂട്ടുത്സവങ്ങൾ ധാരാളമാണ്. ചില ദേവന്മാരും ദേവിമാരും തമ്മിൽ പ്രണയബന്ധംപോലുമുള്ളതായിക്കാണാം. ആണ്ടിലൊരിക്കൽ പരസ്പരം ദർശിക്കുന്ന അച്ഛനമ്മമാരും ആങ്ങളപെങ്ങന്മാരും ആ ദേവതകളുടെ ഭവ്യലോകത്തിലുണ്ട്. അതിനെ അടിസ്ഥാനമാക്കി ദേശീയോത്സവങ്ങൾ ഇന്നും നടന്നുവരുന്നു. തൃശ്ശൂർ പാറമേക്കാവ്, പെരുമനം, ആറാട്ടുപുഴ മുതലായി മധ്യകേരളത്തിലെ പല ഉത്സവങ്ങളും ഇത്തരം ചേരിബന്ധങ്ങളും സ്നേഹവായ്പും പ്രഖ്യാപിക്കുന്ന ചടങ്ങുകളാകുന്നു.

തൃച്ചംബരത്തുപെരുമാളുടെ ചെറുപ്പകാലത്തെ ലീലാവിധങ്ങളും ബലരാമന്റെ കൂത്തും നൃത്തവും പഴയ ഭാവരസങ്ങളുടെ പൊലിമ രേഖപ്പെടുത്തുന്നുണ്ട്. മാടായിക്കാവിലെ കാമോത്സവം സവിശേഷശ്രദ്ധയാർജ്ജിക്കുന്ന ഒരാഘോഷമാണ്. അതായത് ലൗകികങ്ങളായ ബന്ധങ്ങളും ജനസമൂഹത്തിന്റെ ഭാവോദ്രേകവുമാണ് പുരാതനപുണ്യക്ഷേത്രങ്ങളുടെ നിലനില്പിനും പ്രശസ്തിക്കും നിദാനമെന്നു കാണാം.

പണ്ട് കേരളമൊട്ടാകെ ക്ഷേത്രദേവന്മാരുടെ വകയായിരുന്നു. തിരുവിതാംകൂർ രാജ്യം അടിയറവെച്ചതിനുശേഷമാണല്ലോ മാർത്താണ്ഡവർമ്മയെന്ന മഹീപാലൻ ശ്രീ പത്മനാഭദാസനായി രാജ്യം വാണത്! ഉത്തരകേരളത്തിലെ പ്രധാന ദേവാലയങ്ങൾ ദേശാധിപത്യത്തിന്റെ ഗൌരവം ഇന്നും വിട്ടിട്ടില്ല. സമ്പത്ത് അന്യാധീനമായാലും ആധിപത്യം നിലനില്ക്കുമെന്നുള്ളതിന് ജനങ്ങളുടെ വിശ്വാസംതന്നെ പ്രമാണമാകുന്നു. സ്വന്തം ആരാധകരെ മാത്രമല്ല, അധികാരപരിധിയിലുള്ള സകലരെയും നിയന്ത്രിക്കുന്ന ഭഗവത്പ്രതിപുരുഷനാണ് ക്ഷേത്രദേവൻ. ഇതു് കേരളീയക്ഷേത്രങ്ങളുടെ മുഖ്യധർമ്മമായി കാണേണ്ടതുണ്ട്.

അക്കാലത്ത് ക്ഷേത്രഭരണം ജനകീയാടിസ്ഥാനത്തിലായിരുന്നു. മുന്നൂററുവർകൂട്ടം, അറുനൂററുവർ കൂട്ടം മുതലായ 'കൂട്ട'ങ്ങളും അവയുടെ പ്രതിനിധികൾ ചേർന്ന സഭയുമാണ് ദൈനംദിനകാര്യങ്ങൾപോലും നടത്തിയിരുന്നത്. രാജാധികാരത്തിന് പൊതുനിയാമകത്വമുണ്ടായിരുന്നു. അതല്ലാതെ മതസ്ഥാപനത്തിലെ ആഭ്യന്തരകാര്യങ്ങളിൽ കടന്നുകയറുകയെന്ന ദുശ്ശീലം അന്നത്തെ ഭരണാധികാരികൾക്കുണ്ടായിരുന്നില്ല. മതം രാഷ്ട്രത്തെയല്ലാതെ രാഷ്ട്രം മതത്തെ നിയന്ത്രിക്കുന്ന രീതി പ്രാചീനകേരളചരിത്രത്തിൽ കണ്ടെത്തുക അസാധ്യംതന്നെ.

സമുദായങ്ങളുടെ ഐക്യം, സാമ്പത്തികവിഭജനം, പരസ്പരധാരണ, സഹിഷ്ണുത മുത

# ശ്രീ വിവേകാനന്ദസ്വാമികളുടെ ജീവിതവീക്ഷണം

ഏ. കരുണാകരമേനോൻ

സംസ്കാരസമ്പന്നമായ ഒരു കുടുംബത്തിലാണ് ശ്രീവിവേകാനന്ദസ്വാമികൾ ജനിച്ചു വളന്നതു്; അതിൽ അദ്ദേഹം അങ്ങേയററം അഭിമാനിക്കുകയും ചെയ്തിരുന്നു. സുഖസമൃദ്ധികൾ മഹത്വത്തിൻെറ മാനദണ്ഡമായി അദ്ദേഹം ഒരിക്കലും കണക്കാക്കിയില്ല, താരതമ്യേന സുഖസമൃദ്ധമായിരുന്നു അദ്ദേഹത്തിൻെറ ബാല്യകാലജീവിതമെങ്കിലും. വ്യക്തിജീവിതത്തിൻേറതെന്നപോലെ സമൂഹജീവിതത്തിൻേറയും മഹത്വത്തിൻെറ മാനദണ്ഡം അതിൻെറ ആദ്ധ്യാത്മികപുരോഗതിയാണ്, ഭൌതികനേട്ടങ്ങളല്ല, എന്നു കുട്ടിക്കാലത്തേ അദ്ദേഹത്തിനു തോന്നിയിരുന്നു. അനിതരസാധാരണമായ ഇത്തരമൊരു ജീവിതവീക്ഷണം നന്നെ കുട്ടിക്കാലത്തുതന്നെ ഉണ്ടായിരുന്നതുകൊണ്ടു്, പിന്നീടദ്ദേഹം ത്യാഗോജ്വലമായ ഒരു ജീവിതം നയിച്ചതിൽ അത്ഭുതത്തിന്നവകാശമില്ല. മാത്രമല്ല, അങ്ങേയററത്തെ ത്യാഗം ആവശ്യമായ മഹത്തായ ഏതോ ജീവിതദൌത്യം നിർവ്വഹിക്കാനാണ് താൻ ജന്മമെടുത്തിട്ടുള്ളതുതന്നെ എന്ന ഏതാണ്ടവ്യക്തമായ ഒരു സങ്കല്പവും അന്നേ അദ്ദേഹത്തിനുണ്ടായിരുന്നുതാനും. അതു് അജ്ഞാനാന്ധകാരത്തിൽ ആണ്ടു കിടക്കുന്ന തൻെറ നാട്ടുകാരുടെ മാത്രമല്ല മാനവരാശിയുടെ മുഴുവൻതന്നെ ആദ്ധ്യാത്മികസമുദ്ധരണ

---

ലായ സദ്ഭാവങ്ങൾക്കു നിദർശനമായി മാത്രമേ നമ്മുടെ ക്ഷേത്രസംസ്കാരം നിലനിന്നിട്ടുള്ളു. പള്ളികളും അമ്പലങ്ങളും അടുത്തടുത്തുനില്ക്കുന്നതിനെ അക്കാലത്തു് ആരും ആക്ഷേപിച്ചില്ല. ഏകദൈവവിശ്വാസവും ബഹുരൂപാരാധനയും സമീചീനമായ സമത്വസിദ്ധാന്തമായിരുന്നു അന്നു്. ശാന്തമൂർത്തിയായ വിഷ്ണുവും ഉഗ്രപ്രകൃതിയായ ശിവനും രക്തചാമുണ്ഡിയും ശ്രീ മഹാലക്ഷ്മിയും ഒരേ സങ്കേതത്തിൽ ഒരേ ശുശ്രൂഷയിൽ സംതൃപ്തി നേടി. ഇതരമതങ്ങളെപ്പോലും സഹർഷം സ്വാഗതംചെയ്ത സദ്ഭാവം അനുമോദനമർഹിക്കുന്നുണ്ടല്ലോ.

ഹിന്ദുധർമ്മം 'ബ്ലോട്ടിംഗ് പേപ്പറാ'യി എക്കാലവും പ്രവർത്തിച്ചിരുന്നു. പക്ഷേ, വർഗ്ഗീയതയും രാഷ്ട്രീയതയും പുറംനാടുകളിൽനിന്നു് ഇവിടെ കുത്തിത്തിരുകിയതോടെ പൊതുധാരണകൾ അലങ്കോലപ്പെട്ടു. നിരുപദ്രവങ്ങളായ ദേവസ്ഥാനങ്ങൾ ആക്രമം കയറി വാഴാവുന്ന മണ്ഡലങ്ങളായി. ചില ദിക്കിൽ അവ പോക്കിളങ്ങളായി രൂപാന്തരപ്പെടുകയും ചെയ്തു. ഇതിൻെറയെല്ലാം തിക്തഫലങ്ങളാണ് ഇന്നു് പൊതുവിൽ കാണുന്ന അശരണത്വവും മററും.

ജാതി കേരളത്തിൻെറ അഭിശാപമാണെന്നു് തലമുറയായി പറയുന്നുണ്ടു്. അതു് പോയെന്നും വന്നെന്നും പറയുന്നവരുണ്ടാകാം. രണ്ടായാലും കഥയൊന്നുതന്നെ. ദേവാലയങ്ങളുടെ നിജസ്ഥിതി അധഃപതനകാരണമായ ജാതിവൈരാഗ്യത്തിലാണിന്നും. ബ്രാഹ്മണക്ഷേത്രങ്ങൾ, നായരമ്പലങ്ങൾ, തീയ്യരമ്പലങ്ങൾ, പുറജാതിക്കാവുകൾ ഇങ്ങനെ എത്രയെത്ര ദേവാലയങ്ങളാണുള്ളതു്. ഇതു് ആയിരത്താണ്ടുകൾ പിന്നിട്ടുവന്ന ക്ഷേത്രപാരമ്പര്യത്തിനോ ഹിന്ദുത്വത്തിനോ സഹായകമല്ലെന്നു തീർത്തും പറയാം.

ഒരു വ്യക്തമായ പോംവഴി നിർദ്ദേശിക്കട്ടെ. ജാതിതത്വങ്ങൾക്കു സ്ഥാനവുംമാനവുമില്ലാത്ത ശുദ്ധഭൂമികൾ ഇന്നുമുണ്ടു്. അവിടങ്ങളിൽ ആരാധനാലയങ്ങളുമുണ്ടു്. ആർഭാടമോ ആധിപത്യപ്രവണതയോ തൊട്ടുതേച്ചിട്ടില്ലാത്ത അത്തരം സങ്കേതങ്ങളിലേക്കു് — ആശ്രമാന്തരീക്ഷങ്ങളിലേക്കു് — കണ്ണുംകരളും നട്ടുകൂടെ? നഷ്ടപ്പെട്ട ധാർമ്മികമൂല്യങ്ങൾ വീണ്ടുകിട്ടുംവരെ ഒരു നസ്യൂതപരിശീലനം നേടുവാൻ ക്ഷേത്രവിശ്വാസികൾ തയ്യാറാകുമെങ്കിൽ നല്ലതു്.

---

ത്തിൽ കുറഞ്ഞു മറ്റൊന്നുമല്ല എന്നും അദ്ദേഹത്തിനറിയാമായിരുന്നു. അതുകൊണ്ട്, മാനവരാശിയെ മുഴുവൻ ഏകഭാവത്തിൽ ഉള്ളഴിഞ്ഞു സ്നേഹിക്കാൻ കഴിയത്തക്കവണ്ണം സർവ്വജീവജാലങ്ങളിലും കുടികൊള്ളുന്ന ഏകമായ പരമസത്യത്തെ സാക്ഷാത്കരിക്കുക എന്നതു് ഏതാണ്ടൊരു ജീവിതവ്രതമായി അന്നേ അദ്ദേഹം സ്വീകരിച്ചിരുന്നു എന്നുതന്നെ പറയാം. താൻ തേടുന്ന പരമസത്യത്തെ കണ്ടെത്താൻ കഴിയണമെങ്കിൽ, ഒരുതരത്തിലുള്ള കളങ്കവുമേശാത്ത പരിപൂർണ്ണമായ ഹൃദയപരിശുദ്ധി കൂടിയേ തീരൂ എന്നുറച്ചു വിശ്വസിച്ചിരുന്നതുകൊണ്ട്, സ്വഭാവശുദ്ധിയുടെ കാര്യത്തിൽ കുട്ടിക്കാലത്തുപോലും ഒരു തരത്തിലുള്ള വിട്ടുവീഴ്ചയ്ക്കും ശ്രീവിവേകാനന്ദസ്വാമികൾ (അന്നു നരേന്ദ്രൻ) തയ്യാറായിരുന്നില്ല. സ്വഭാവപരിശുദ്ധിയും ആദ്ധ്യാത്മികതയും വാസ്തവത്തിൽ രണ്ടല്ല, ഒന്നു തന്നെയാണ്, എന്നു് സ്വാമിജിയുടേയും അദ്ദേഹത്തെ ലോകത്തിനു സംഭാവനചെയ്ത അദ്ദേഹത്തിന്റെ ഗുരുദേവൻേറയും പരിശുദ്ധജീവിതം പരിശോധിച്ചാൽ കാണാൻ കഴിയുന്നതാണ്. ഒരുതരത്തിലുള്ള കളങ്കവുമേശാത്ത സ്വഭാവപരിശുദ്ധിയാണ് നരേന്ദ്രനെ വാസ്തവത്തിൽ ലോകാരാദ്ധ്യനായ ശ്രീവിവേകാനന്ദസ്വാമികളായി ഉയർത്തിയതു്.

അങ്ങനെ കുട്ടിക്കാലത്തു തന്നെ ഒരു സത്യാന്വേഷിയായിരുന്നു നരേന്ദ്രനെങ്കിലും യൗവ്വനാരംഭത്തോടുകൂടി ആ സത്യാന്വേഷണത്തിന്റെ സ്വഭാവത്തിൽ അല്പം മാററം വന്നു. അദ്ദേഹം ബുദ്ധിശക്തിയുടേയും യുക്തിചിന്തയുടേയും ആരാധകനായി മാറി. യുക്തിക്കു ചേരാത്തതു വിശ്വസിക്കുക എന്ന ആശയത്തോടുതന്നെ അദ്ദേഹം എതിരായി. യുക്തിക്കു ചേർന്ന തക്കതായ തെളിവില്ലാതെ ഒന്നുംതന്നെ അതേപടി അംഗീകരിക്കുവാൻ അദ്ദേഹം വിസമ്മതിച്ചു. ഒട്ടേറെ ഗ്രന്ഥങ്ങൾ, അധികവും പാശ്ചാത്യചിന്തകരുടേതു്, ആ യുവാവു വായിച്ചു; പ്രസിദ്ധരായ പല ചിന്തകരും പണ്ഡിതന്മാരുമായി അദ്ദേഹം വളരെയൊക്കെ ചർച്ച ചെയ്തുനോക്കി; ഹെർബർട്ടു് സ്പെൻസർ തുടങ്ങിയ പല ചിന്തകരുമായി, ധൈര്യസമേതം സ്വാഭിപ്രായം തുറന്നുപറഞ്ഞുകൊണ്ടു്, അദ്ദേഹം എഴുത്തുകുത്തുകൾ നടത്തി. പക്ഷേ, പരമസത്യം എന്നൊന്നുണ്ടു് എന്നതിനെപ്പററിയോ, ആ സത്യത്തെ ജീവിതത്തിൽ ശരിക്കും സാക്ഷാത്കരിക്കാൻ കഴിയും എന്നതിനെപ്പററിയോ, നരേന്ദ്രനെ അലട്ടിക്കൊണ്ടിരുന്ന സംശയങ്ങൾ ഒന്നും നീങ്ങിയില്ല. ബ്രഹ്മസമാജത്തിന്റെ സിദ്ധാന്തങ്ങളിൽ ആദ്യം മതിപ്പു തോന്നിയെങ്കിലും, അവിടേയും ഒടുവിൽ നിരാശയാണുണ്ടായതു്. അങ്ങനെ പാശ്ചാത്യചിന്തകർ കാണിച്ചുകൊടുത്ത ബുദ്ധിയുടേയും യുക്തിയുടേയും മാർഗ്ഗത്തിലൂടെ ഒട്ടേറെ ദൂരം സഞ്ചരിച്ചെങ്കിലും, ഒരെത്തും പിടിയുമില്ലാതെ, അങ്ങേയററം സംശയഗ്രസ്തവും അസ്വസ്ഥവുമായിത്തീർന്നു നരേന്ദ്രന്റെ മനസ്സ്. ഒരു സാധാരണ ഹിന്ദു അഭിലഷിക്കുന്നതുപോലുള്ള ഈശ്വരദർശനത്തിനു വേണ്ടിയുള്ളതായിരുന്നില്ല ആ അസ്വസ്ഥത – അങ്ങനെ ഒരീശ്വരൻ ഉണ്ടെന്നു പോലും അക്കാലത്തു് അദ്ദേഹം വിശ്വസിച്ചിരുന്നില്ല. നേരേമറിച്ചു് പരമമായ ശാന്തിക്കു വേണ്ടി, പരമമായ സത്യത്തിനുവേണ്ടി, പരമമായ ജ്ഞാനത്തിനുവേണ്ടിയുള്ളതായിരുന്നു ആ അസ്വസ്ഥത. ആ സത്യാന്വേഷി വാസ്തവത്തിൽ തേടിക്കൊണ്ടിരുന്നതു്, 'ഞാനാ സത്യത്തെ നേരിൽ കണ്ടിട്ടുണ്ട്, സ്പർശിച്ചിട്ടുണ്ട്,' എന്നു് അസന്ദിഗ്ദ്ധമായ ഭാഷയിൽ, സ്വാനുഭവത്തിൽനിന്നുതന്നെ, ഉറപ്പിച്ചു പറയാൻ കഴിവുള്ള ഒരു പരമഗുരുവിനെയാണ്. അങ്ങനെ ആരേയും കാണാതെ, അവിശ്വാസത്തിന്റെ ഏതാണ്ടു വക്കുവരെ എത്തിയ സമയത്താണ്, ലോകം കണ്ടിട്ടുള്ളവരിൽവെച്ചു് ഏററവും വലിയ സത്യദർശിയും മനുഷ്യസ്നേഹിയുമായ ശ്രീരാമകൃഷ്ണനെ, തികച്ചും യാദൃച്ഛികമായ വിധത്തിൽ, നരേന്ദ്രൻ കാണാനിടയായതു്.

പലരോടും മുമ്പു താൻ ചോദിച്ചിട്ടുള്ള 'ഈശ്വരനെ അങ്ങു കണ്ടിട്ടുണ്ടോ' എന്ന ചോദ്യം, ഏതാണ്ടു പതിനെട്ടു വയസ്സുമാത്രം പ്രായം ചെന്ന ആ യുവവിദ്യാർത്ഥി അദ്ദേഹത്തോടും ചോദിച്ചു. അതു ചോദിച്ചതാകട്ടെ തന്റെ വിമർശനശക്തികളെ പരമാവധി ജാഗരൂകമാക്കിവെച്ചുകൊണ്ട്, ശ്രീരാമകൃഷ്ണന്റെ ഓരോ വാക്കും ചേഷ്ടകളും പരിശോധിച്ചുകൊണ്ടാണ്. താൻ തീരെ പ്രതീക്ഷിക്കാത്തതായ, 'ഉണ്ട്, നിന്നെക്കാണുന്നപോലെ, എന്നാൽ കുറേക്കൂടി ഗാഢമായി, ഞാനദ്ദേഹത്തെ കാണുന്നുണ്ട്,' എന്ന ഉത്തരം ആ യുവയുക്തിവാദിയെ അത്ഭുത

പരതന്ത്രനാക്കി. അനുഭവത്തിന്റെ ഭാഷതന്നെയാണ് അതെന്നു നരേന്ദ്രനു തോന്നിയെങ്കിലും, തന്റെ ചിന്താസ്വാതന്ത്ര്യത്തെ അടിയറ വെച്ചുകൊണ്ട് അദ്ദേഹം പറയുന്നതെന്തും അതേപടി സ്വീകരിക്കാൻ ആ വിദ്യാർത്ഥി തയ്യാറല്ലായിരുന്നു. ശ്രീരാമകൃഷ്ണൻ പുകഴ്ത്തിപ്പറയുന്ന ജഗന്മാതാവിനേയോ മററു ദേവീദേവന്മാരേയോ അദ്വൈതവേദാന്തത്തിലെ നിർഗ്ഗുണബ്രഹ്മത്തെത്തന്നേയോ, അവരുടെ അസ്തിത്വത്തിനു തക്കതായ തെളിവില്ലാതെ, അംഗീകരിക്കുവാനും ആ യുവാവു തയ്യാറല്ലായിരുന്നു. ശ്രീരാമകൃഷ്ണന്റെ ഭാവാവേശങ്ങളും ദിവ്യദർശനങ്ങളുമെല്ലാം ഒരുതരം ചിത്തഭ്രമത്തിന്റെ ലക്ഷണമായിട്ടാണ് നരേന്ദ്രനു തോന്നിയതു്. പക്ഷേ, അതുകൊണ്ടൊന്നും അദ്ദേഹത്തിനു് ഒരു പരിഭ്രമവുമുണ്ടായില്ല. യഥാർത്ഥജ്ഞാനംകൊണ്ട് ആ യുവാവിന്റെ മനസ്സ് താമസിയാതെ പ്രകാശമാനമായിത്തീരുമെന്ന് ശ്രീരാമകൃഷ്ണന്നറിയാമായിരുന്നു. അതുകൊണ്ടദ്ദേഹം നരേന്ദ്രനെ ആത്മാർത്ഥമായി സ്നേഹിക്കുകയും എന്തും വിമർശിക്കാനും ചോദ്യം ചെയ്യാനുമുള്ള പരിപൂർണ്ണസ്വാതന്ത്ര്യം ആ യുവാവിനു വിട്ടുകൊടുക്കുകയും ചെയ്തു. ക്രമത്തിൽ ശ്രീരാമകൃഷ്ണനുമായുള്ള അടുത്ത സമ്പർക്കംകൊണ്ടു നരേന്ദ്രനു മനസ്സിലായി, കേവലം വികാരാവേശങ്ങൾക്കു വശംവദനായ ഏതാണ്ടൊരുന്മത്തനെന്നു് അതുവരെ താൻ കരുതിയ ആ മഹാത്മാവു് ഒരു യഥാർത്ഥഭക്തൻ മാത്രമല്ല യുക്തിയുക്തമായി മാത്രം സംസാരിക്കുന്ന ഒരു പരമജ്ഞാനി കൂടിയാണെന്നു്; ശ്രീരാമകൃഷ്ണൻ നിർദ്ദേശിച്ച ഏതാനും ആദ്ധ്യാത്മികസാധനകൾ ആത്മാർത്ഥമായി അനുഷ്ഠിച്ചുനോക്കിയപ്പോൾ അതെല്ലാം, താൻ അതുവരെ കളിയാക്കിയിരുന്ന അദ്വൈതസാധനകൾപോലും, തികച്ചും ശാസ്ത്രീയവും യുക്തിയുക്തവുമായ പരീക്ഷണങ്ങളാണെന്നു് സംശയാതീതമായ വിധത്തിൽ ആ യുവാവിനു ബോദ്ധ്യമായി. നരേന്ദ്രനിൽ വന്ന അത്ഭുതാവഹമായ ആ പരിവർത്തനം ആ യുവാവിന്റെ ഉപദേഷ്ടാവും അന്നത്തെ ഭാരതത്തിലെ യുക്തിവാദികളിൽ അഗ്രഗണ്യനുമായിരുന്ന ബ്രജേന്ദ്രനാഥസീലിനെപ്പോലും അമ്പരിപ്പിച്ചുകളഞ്ഞു.

അതുവരെ നരേന്ദ്രന്റെ ബുദ്ധിയും ഹൃദയവും തമ്മിലായിരുന്നു പോരാട്ടം. എന്നാൽ കുടുംബത്തിന്റേയും തന്റെ സുഖജീവിതത്തിന്റേയും ഏകാവലംബമായിരുന്ന പിതാവിന്റെ പെട്ടെന്നുണ്ടായ അകാലചരമത്തെത്തുടർന്ന് കടുത്ത ജീവിതയാഥാർത്ഥ്യത്തെ നേരിടേണ്ടിവന്നപ്പോൾ, ആ യുവാവിന്റെ നേരത്തെ ഉണ്ടായിരുന്ന തത്ത്വശാസ്ത്രവും ശ്രീരാമകൃഷ്ണനുമായുള്ള സമ്പർക്കംകൊണ്ടുണ്ടായ വിശ്വാസവുമെല്ലാം ആകെ തകർന്നു തരിപ്പണമായി. ലോകത്തേയും പ്രപഞ്ചസ്രഷ്ടാവിനേയും നരേന്ദ്രൻ നിഷേധിക്കാൻ തുടങ്ങി. ദുർബ്ബലരും സാധുക്കളുമായവർക്കു ലോകത്തിൽ ഒരു സ്ഥാനവുമില്ലെന്നു കണ്ടപ്പോൾ ചെകുത്താന്റെ സൃഷ്ടിയാണ് ഈ ലോകമെന്നുപോലും പരസ്യമായി അദ്ദേഹം പറയാൻ തുടങ്ങി. കോടിക്കണക്കിനാളുകൾ പട്ടിണികൊണ്ടു മരിച്ചുകൊണ്ടിരിക്കുമ്പോൾ നീതിമാനും ദയാലുവുമായ ഒരീശ്വരനുണ്ടെന്നു വിശ്വസിക്കുന്നതു് ഒരുതരം ആത്മവഞ്ചനയാണെന്നുപോലും അദ്ദേഹം പറഞ്ഞു. മതത്തേയും ഈശ്വരനേയും വെല്ലുവിളിക്കുന്ന ഉദ്ധതനായ ഒരു വിപ്ലവകാരിയായി മാറി നരേന്ദ്രൻ. പക്ഷേ ആ നില അധികം തുടരാൻ ഈശ്വരൻ അനുവദിച്ചില്ല. തുടർച്ചയായ ദാരിദ്ര്യാനുഭവംകൊണ്ട് ശാരീരികവും മാനസികവുമായി അങ്ങേയററം തളർന്ന ആ യുവാവിന്റെ അന്തർഭാഗത്തു് അത്യുത്ഭുതമായ ഒരാദ്ധ്യാത്മികപ്രവാഹം ഉയർന്നുവന്നു. ലോകത്തിലെ ക്ലേശങ്ങളും ഈശ്വരകാരുണ്യവും തമ്മിൽ ഒരു പൊരുത്തക്കേടുമില്ലെന്നു് വളരെ വ്യക്തമായി അദ്ദേഹം കണ്ടു. കടുത്ത നിരാശയുടെ അഗാധഗർത്തത്തിൽനിന്നു പരമശാന്തനായിട്ടാണ് അദ്ദേഹം പുറത്തുവന്നതു്, പക്ഷേ എല്ലാ ബന്ധങ്ങളും അറുത്തെറിഞ്ഞു്, ലൌകികജീവിതമുപേക്ഷിക്കാനുറച്ചുകൊണ്ടായിരുന്നു എന്നുമാത്രം. എങ്കിലും ശ്രീരാമകൃഷ്ണന്റെ അഭ്യർത്ഥനയനുസരിച്ചു്, അദ്ദേഹത്തിന്റെ കാലം കഴിയുന്നതുവരെ നരേന്ദ്രനു ലൌകികജീവിതം തുടരേണ്ടിവന്നു. ദക്ഷിണേശ്വരത്തുവെച്ച് ഒരു ദിവസം ശ്രീരാമകൃഷ്ണന്റെ നിർദ്ദേശമനുസരിച്ചു് ദാരിദ്ര്യനിവൃത്തിക്കുവേണ്ടി പ്രാർത്ഥിക്കാൻ നരേന്ദ്രൻ കാളീക്ഷേത്രത്തിൽ പോയി. മൂന്നു പ്രാവശ്യം പോയിട്ടും ത്യാഗവൈരാഗ്യങ്ങൾക്കു വേണ്ടിയല്ലാതെ ദാരിദ്ര്യനിവൃത്തിക്കുവേണ്ടി ആ ജഗജ്ജനനിയോടു പ്രാർത്ഥിക്കാൻ അദ്ദേഹത്തിനു കഴിഞ്ഞില്ല. സർവ്വവും മറന്നു്, ഏകാഗ്രചിത്തനായി, ജഗദംബയുടെ ആ ദിവ്യമംഗളമൂർത്തിയുടെ മുമ്പിൽ, ഒരു പക്ഷെ അന്നാദ്യമായി, അല്പനേരം നിന്നപ്പോൾ നരേന്ദ്രനുണ്ടായ ആന

ന്ദാനുഭൂതി അവാച്യമായിരുന്നു. അതോടെ ആ യുവാവിൻെറ ജീവിതത്തിൽ അത്ഭുതാവഹമായ വലിയൊരു പരിവർത്തനമുണ്ടായി. യുക്തിവാദിയായിരുന്ന ആ സത്യാന്വേഷിയുടെ വീക്ഷണംതന്നെ ആകെ മാറിപ്പോയി. താനതുവരെ ആരാധിച്ചിരുന്ന ബുദ്ധിയും യുക്തിയുമല്ല ഹൃദയമാണ് ഒരുവനെ ലക്ഷ്യത്തിലെത്തിക്കുന്നത്; ഒരു പരിശുദ്ധഹൃദയത്തിന്ന് ബുദ്ധിക്കു വളരെ അപ്പുറം കാണാൻ കഴിയും; ബുദ്ധിക്ക് ഒരിക്കലും കണ്ടെത്താൻ കഴിയാത്ത പലതും ഹൃദയത്തിലനുഭവപ്പെടുത്താൻ കഴിയും; പരമസത്യം ശരിക്കും നിഴലിച്ചുകാണാൻ പററിയ ഏററവും നല്ല കണ്ണാടിയാണ് പരിശുദ്ധഹൃദയം; ഹൃദയം തികച്ചും പരിശുദ്ധമാകുന്നതോടെ എല്ലാ സത്യവും അതിൽ പ്രതിഫലിച്ചു കാണാം; അതുകൊണ്ടു ബുദ്ധിയേയും ഹൃദയത്തേയും ശരിക്കും സംയോജിപ്പിച്ചുകൊണ്ടു പോകുകയാണ് വേണ്ടത്, എന്നെല്ലാം സംശയാതീതമാംവണ്ണം നരേന്ദ്രന്ന് ബോദ്ധ്യമായി. അതോടെ അദ്ദേഹത്തിൻെറ യുക്തി വിശ്വാസത്തിന്നു കീഴടങ്ങി, അത്യുദ്ധതമായിരുന്ന ബുദ്ധിയാകട്ടെ പരിശുദ്ധഹൃദയത്തിന്നു വഴങ്ങി അതിൻെറ വിശ്വസ്തബന്ധുവായിത്തീർന്നു. അതോടെ തൻെറ സർവ്വസ്വവും അദ്ദേഹം ശ്രീരാമകൃഷ്ണഗുരുദേവൻെറ പാദങ്ങളിലർപ്പിക്കുകയും, ഗുരുകാരുണ്യത്താൽ അതുവരെ തൻെറ ഉള്ളിൽ മറഞ്ഞുകിടന്നിരുന്ന ആദ്ധ്യാത്മികതയുടെ വററാത്ത ഉറവിടം വ്യക്തമായി തുറക്കപ്പെടുകയും ചെയ്തു.

കടുത്ത ദാരിദ്ര്യത്തെക്കുറിച്ചുള്ള നരേന്ദ്രൻെറ സ്വന്തം അനുഭവം വാസ്തവത്തിൽ ലോകത്തിന്നു വലിയൊരനുഗ്രഹമായി. ജാതിമതദേശഭേദമില്ലാതെ ലോകത്തിലെ ക്ലേശമനുഭവിക്കുന്ന സാധുജനങ്ങളോടുള്ള സഹാനുഭൂതിയായി ആ അനുഭവജ്ഞാനം ഉയർത്തപ്പെട്ടു. അനിതരസാധാരണമായ ആ ദീനാനുകമ്പയാകട്ടെ ക്രമത്തിൽ നരനിലുള്ള നാരായണസേവാഭാവമായും ഉയർത്തപ്പെട്ടു. അതുകൊണ്ടാണ് ശ്രീവിവേകാനന്ദസ്വാമികൾക്കു പിന്നീടു പ്രഖ്യാപിക്കാൻ കഴിഞ്ഞത്, 'മൂർഖരിലും ദരിദ്രരിലും ക്ലേശമനുഭവിക്കുന്നവരിലുമെല്ലാമുള്ള ഒരേ ഒരീശ്വരനിലാണ് ഞാൻ വിശ്വസിക്കുന്നത്,' എന്ന്. പക്ഷെ നരനാരായണനെപ്പോലും മറന്ന് നിർവ്വികല്പസമാധിയുടെ പരമാനന്ദമാസ്വദിക്കാനുള്ള അതിയായ ഒരാഗ്രഹം നരേന്ദ്രനെ ഇക്കാലത്തു പിടികൂടി ഗുരുവിൻെറ അനുഗ്രഹത്താൽ ആ ആനന്ദം അല്പം ആസ്വദിക്കാൻ അദ്ദേഹത്തിന്നു കഴിയുകയും ചെയ്തു. പക്ഷെ കേവലം നിസ്സാരന്മാരും സ്വാർത്ഥികളും മാത്രമേ അത്തരം സുഖം കാംക്ഷിക്കുകയുള്ളു എന്നും, അജ്ഞതയിൽ ആണ്ടുകിടക്കുന്ന മനുഷ്യരിൽ ആദ്ധ്യാത്മികബോധം വളർത്തുക, സാധുക്കളും അശരണരുമായവരുടെ ക്ലേശങ്ങൾക്കൊരറുതിവരുത്തുക, തുടങ്ങിയ സേവനങ്ങൾ നരേന്ദ്രന്ന് അനുഷ്ഠിക്കാനുണ്ടെന്നും ശ്രീരാമകൃഷ്ണൻ ആ ശിഷ്യനെ ഓർമ്മപ്പെടുത്തി. അങ്ങനെ പരബ്രഹ്മാനുഭൂതിക്കുള്ള അതിയായ വാഞ്ഛയെ നിയന്ത്രിച്ചുകൊണ്ട്, മാനവരാശിയുടെ ആദ്ധ്യാത്മികസമുദ്ധരണത്തിനുവേണ്ടി പ്രവർത്തിക്കാൻതന്നെ നരേന്ദ്രൻ തീർച്ചയാക്കി. ആ ദൌത്യമാണല്ലൊ അവ്യക്തമായിട്ടാണെങ്കിലും കുട്ടിക്കാലംമുതല്ക്കേ അദ്ദേഹം സ്വപ്നം കണ്ടുകൊണ്ടിരുന്നത്.

ശ്രീരാമകൃഷ്ണൻെറ മഹാസമാധിയെത്തുടർന്ന് തീവ്രമായ വൈരാഗ്യാഗ്നി ആളിക്കത്തുകയാൽ നരേന്ദ്രനും മററു സതീർത്ഥ്യന്മാരും ലൌകികജീവിതമുപേക്ഷിച്ചു സന്ന്യാസം വരിക്കുകയും, അങ്ങനെ വരാഹനഗരംമഠത്തെ കേന്ദ്രമാക്കിക്കൊണ്ട് ശ്രീവിവേകാനന്ദസ്വാമികളുടെ നേതൃത്വത്തിൽ ഒരു രാമകൃഷ്ണസന്ന്യാസിസംഘം ഉടലെടുക്കുകയും ചെയ്തു. താമസിയാതെ, സർവ്വതന്ത്രസ്വതന്ത്രനായി നടക്കാനും താനേറെറടുത്ത ദൌത്യനിർവ്വഹണത്തിന്നു വേണ്ടുകരുത്തും ജ്ഞാനവും ആർജ്ജിക്കാനുമായി ശ്രീവിവേകാനന്ദസ്വാമികൾ ഹിമാലയംമുതൽ കന്യാകുമാരിവരെ സഞ്ചരിച്ചു, ആ യാത്രയിൽ വൈവിദ്ധ്യമാർന്ന ഭാരതീയജീവിതത്തെപ്പററി അദ്ദേഹം പലതും കണ്ടു, പലതും പഠിച്ചു. പുസ്തകങ്ങളുടെ ഏടുകളിൽനിന്നു മാത്രമല്ല, ഏഴകളിൽവെച്ച് ഏഴകളായ മനുഷ്യരിൽനിന്നുപോലും, അവരെ ഈശ്വരനായിക്കണ്ടുകൊണ്ടുതന്നെ സ്വാമിജി പലതും പഠിച്ചു. എല്ലാ ജ്ഞാനവും സാക്ഷാൽ ഈശ്വരൻതന്നെയായ മനുഷ്യനോടു ബന്ധപ്പെട്ടതായതുകൊണ്ട് ഭൌതികതയേയും ആദ്ധ്യാത്മികതയേയും വേർതിരിക്കുന്ന അതിർത്തിവരമ്പുകൾ അദ്ദേഹത്തിൻെറ ദൃഷ്ടിയിൽ നിന്നു മാഞ്ഞുപോയി. പക്ഷെ സ്വാമിജിയുടെ ബുദ്ധി അത്തരം കാര്യങ്ങളിൽ വ്യാപൃതമായിരുന്നപ്പോൾ, അദ്ദേഹത്തിൻെറ ഹൃദയമാകട്ടെ

സകലവിധ ചൂഷണങ്ങൾക്കും വിധേയമായി അജ്ഞതയിലും അന്ധവിശ്വാസത്തിലും ആണ്ടു കിടക്കുന്ന ഭാരതീയജനതയെ ചൊല്ലി ഉരുകി ക്കൊണ്ടിരുന്നു. കന്യാകുമാരിയിലെ വിവേകാനന്ദപ്പാറയിലിരുന്നുള്ള തുടർച്ചയായ ധ്യാനത്തിൽ ഇന്ത്യയുടെ ശരിയായ ആത്മാവിനെ അദ്ദേഹത്തിനു കണ്ടെത്താൻ കഴിഞ്ഞു. ഇന്ത്യയുടെ ചിരപുരാതനമായ ആദ്ധ്യാത്മികസംസ്കാരത്തിന്റെ ശക്തിയും, ഇടക്കാലത്തു് അതിനു നേരിട്ട അധഃപതനവും അതിനുള്ള കാരണങ്ങളും, ആ പഴയ നില വീണ്ടെടുക്കുന്നതിൽ താൻ വഹിക്കേണ്ട പങ്കും സ്വീകരിക്കേണ്ട മാർഗ്ഗവുമെല്ലാം അദ്ദേഹം വ്യക്തമായി കണ്ടു. പരബ്രഹ്മാനുഭൂതിപോലും നിസ്സാരമാക്കിത്തള്ളിക്കൊണ്ടു്, ഇന്ത്യയുടെ, പ്രത്യേകിച്ചു് ഇവിടത്തെ ദരിദ്രനാരായണന്മാരുടെ സേവനത്തിന്നായി സ്വയം അർപ്പിച്ചുകൊണ്ടാണു് ആ ധ്യാനത്തിൽനിന്നു് അദ്ദേഹം ഉണർന്നെഴുന്നേററതു്.

ഇന്ത്യയുടെ സർവ്വതോമുഖമായ ഉയർച്ചയ്ക്കു് കിഴക്കും പടിഞ്ഞാറും തമ്മിൽ ആശയങ്ങൾ കൈമാറേണ്ടതിന്റെ ആവശ്യകത മുന്നിൽ കണ്ടുകൊണ്ടു് ഷിക്കാഗോ മതമഹാസമ്മേളനത്തെ ഒരു നിമിത്തം മാത്രമാക്കി, ശ്രീ സ്വാമിജി ഭൌതികൈശ്വര്യങ്ങളുടെ മടിയിൽ കിടന്നു പുളയ്ക്കുന്ന അമേരിക്കയിലേയ്ക്കു കപ്പൽ കയറി. അമേരിക്കയിലും ഇംഗ്ലണ്ടിലും മററു പല പാശ്ചാത്യരാജ്യങ്ങളിലുമായി ഇന്ത്യയുടെ അത്യുന്നതവും അതിവിശാലവും തികച്ചും ശാസ്ത്രീയവുമായ അദ്ധ്യാത്മികാശയങ്ങൾ പ്രചരിപ്പിച്ചുകൊണ്ടു് തന്റെ ധന്യജീവിതത്തിലെ അതിപ്രധാനമായ മൂന്നു വർഷത്തിലധികം കാലം അദ്ദേഹം ചെലവഴിച്ചു. പ്രധാനമായും മതങ്ങളുടെ മൌലികമായ ഏകതത്ത്വത്തിൽ ഊന്നിക്കൊണ്ടു് സർവ്വമതസമ്മേളനത്തിൽ സ്വാമിജി ചെയ്ത അത്യുജ്ജ്വലമായ പ്രസംഗങ്ങളിൽ, മററു പലതിനും പുറമെ,അന്തംവിട്ട പാശ്ചാത്യർ ഭൌതികസുഖഭോഗങ്ങളുടെ പിന്നാലെ പാഞ്ഞുനടക്കുന്നതിനെതിരായുള്ള താക്കീതും അടങ്ങിയിരുന്നു. തികച്ചും ശാസ്ത്രീയവും യുക്തിയുക്തവുമായ വേദാന്താശയങ്ങൾ നിരത്തിവെച്ചുകൊണ്ടു്, ആദ്ധ്യാത്മികജീവിതം നയിക്കേണ്ടതിന്റെ അടിയന്തരാവശ്യകതയെപ്പററി അദ്ദേഹം പാശ്ചാത്യരെ ഉദ്ബുദ്ധരാക്കി. ഒരു വ്യക്തിയുടേതെന്നതുപോലെ സമൂഹത്തിന്റേയും യഥാർത്ഥജീവിതമൂല്യം നിർണ്ണയിക്കപ്പെടുന്നതു് അതിന്റെ ആദ്ധ്യാത്മികപുരോഗതിയുടെ അടിസ്ഥാനത്തിലാണെന്ന ബാല്യത്തിലേയുള്ള അദ്ദേഹത്തിന്റെ ഉറച്ച വിശ്വാസം ഈ പ്രസംഗങ്ങളിൽ പ്രകടമായിരുന്നു. വെറും ഭൌതികനേട്ടങ്ങളെ അടിസ്ഥാനമാക്കിയല്ല, ഒരു വ്യക്തിയുടേയോ സമൂഹത്തിന്റേയോ യഥാർത്ഥജീവിതമൂല്യം നിർണ്ണയിക്കേണ്ടതു്, ആദ്ധ്യാത്മികമായി അതിന്നു കൈവന്നിട്ടുള്ള പുരോഗതിയെ അടിസ്ഥാനമാക്കിയായിരിക്കണമെന്നും അതുകൊണ്ടു് ആദ്ധ്യാത്മികതയുടെ വളർച്ചയ്ക്കു കാരണമായ ഹൃദയപരിശുദ്ധി, വിനയം, ആത്മാർത്ഥത, നിസ്വാർത്ഥത, മനുഷ്യസ്നേഹം, തുടങ്ങിയ മൌലികഗുണങ്ങൾ സമ്പാദിക്കുന്നതിൽ നാം ബദ്ധശ്രദ്ധരായിരിക്കണമെന്നും, സമ്പന്നരായ പാശ്ചാത്യരുടെ മുഖത്തു നോക്കി ശക്തിയായ ഭാഷയിൽത്തന്നെ സ്വാമിജി പറഞ്ഞു. ഭൌതികപുരോഗതിക്കു തടസ്സമാകുന്നതിനു പകരം, ഈ ജീവിതവീക്ഷണം, അത്തരം മൌലികഗുണങ്ങൾ നിഷേധിക്കുന്നതുകൊണ്ടു് ഇന്നു ലോകത്തിൽ കാണുന്ന എല്ലാ ശിഥിലീകരണപ്രവണതകളേയും കലാപങ്ങളേയും ചൂഷണങ്ങളേയും ഇല്ലായ്മചെയ്തു് സമത്വസുന്ദരമായ ഒരു ലോകവ്യവസ്ഥിതി കെട്ടിപ്പടുക്കാൻ സഹായകമാകുമെന്നും സ്വാമിജി അവരോടു പറഞ്ഞു. യഥാർത്ഥമായ ആദ്ധ്യാത്മികവീക്ഷണംകൊണ്ടുമാത്രമേ പരസ്പരം കലഹിച്ചും രക്തം ചൊരിഞ്ഞും ഇഞ്ചിഞ്ചായി നശിച്ചുകൊണ്ടിരിക്കുന്ന ലോകത്തിൽ ശാന്തിയും യഥാർത്ഥപുരോഗതിയും കൈവരികയുള്ളു എന്നും അദ്ദേഹം വ്യക്തമാക്കി. സ്വഭാവശുദ്ധി വളർത്തിയെടുക്കുന്നതിനു്, നല്ലതും മഹത്തുമായ എല്ലാം നേടുന്നതിനു്, അവനവനും മററുള്ളവർക്കും ശാന്തി കൈവരുത്തുന്നതിനു്,ഇതിനെല്ലാം പ്രേരകമായ ഏററവും വലിയ ശക്തി മതമായതുകൊണ്ടു് ആ നിലയിൽ വേണം മതം പഠിക്കാനെന്നും സ്വാമിജി വ്യക്തമാക്കി. മനുഷ്യനെ അജ്ഞതയിൽനിന്നു മോചിപ്പിച്ചു പൌരുഷമുള്ള യഥാർത്ഥ മനുഷ്യനാക്കിത്തീർക്കുകയെന്ന ഒരേ ഒരഭിലാഷമാണു് അദ്ദേഹത്തിന്റെ പ്രസംഗങ്ങളിലെല്ലാം നിഴലിച്ചുകൊണ്ടിരുന്നതു്.

അങ്ങനെ സനാതനധർമ്മത്തിന്റെ പ്രശസ്തിയുടെ വിജയപതാക പാശ്ചാത്യനാടുകളിൽ കഴിയുന്നത്ര ഉയർത്തിനാട്ടിയശേഷം, ആശയുടേ

യും ആത്മവിശ്വാസത്തിൻേറയും സേവനത്തിൻേറയും ശക്തിയുടേയും നിർഭയതയുടേയും ഐക്യത്തിൻേറയും സ്നേഹത്തിൻേറയും സന്ദേശവുമായി, ദേശസ്നേഹിയായ ആ ധീരയതിവര്യൻ മാതൃഭൂമിയിലേക്കു മടങ്ങി. കൊളംബോ മുതൽ അൽമോറവരെ നാട്ടുകാർ സ്വാമിജിക്കു നല്കിയ ആവേശകരമായ സ്വീകരണത്തിന്' അദ്ദേഹം നല്കിയ മറുപടിപ്രസംഗങ്ങൾ, ദീർഘകാലത്തെ മയക്കത്തിൽനിന്നും അനാസ്ഥയിൽനിന്നും അവരെ തട്ടിയുണർത്താനുള്ള ആഹ്വാനങ്ങളായിരുന്നു. ജനങ്ങളോട്' അവരുടെ അനാസ്ഥയും ഭീരുത്വവും അനൈക്യവും സ്വാർത്ഥതാല്പര്യങ്ങളുമുപേക്ഷിക്കാനും, അവരിൽ ലീനമായി കിടക്കുന്ന അനന്തമായ ആത്മശക്തിയെ സാക്ഷാൽക്കരിക്കാനും, അങ്ങനെ സുശക്തവും സ്വാതന്ത്ര്യവും ചൂഷണവിമുക്തവുമായ ഒരു നവീനഭാരതത്തിൻെറ ഉദയം ത്വരിതപ്പെടുത്തുവാനുംഅദ്ദേഹം ആഹ്വാനം ചെയ്തു. പൌരാണികമായ ആഷ്സംസ്കാരത്തിൽ അഭിമാനം കൊള്ളുവാനും, അതിൽനിന്നു' ആവേശം സംഭരിച്ചു മുന്നോട്ടുപോയി, പുതുജീവനും ചൈതന്യവും തുളുമ്പുന്ന ഒരു പുതുഭാരതത്തെ പടുത്തുയർത്താനുമുള്ളതായിരുന്നു ആ ആഹ്വാനം. അത്തരം ഒരു പുതുഭാരതം പടുത്തുയർത്താനും, അതിനുവേണ്ടി പ്രവർത്തിക്കുവാനുമായി രാമകൃഷ്ണമിഷൻ എന്ന സുസംഘടിതമായ ഒരു മഹാസംഘടനയുണ്ടാക്കിയശേഷം മാനവസംസ്കാരത്തെ ആദ്ധ്യാത്മികാടിസ്ഥാനത്തിൽ അരക്കിട്ടുറപ്പിക്കുക എന്ന പ്രവൃത്തി മുഴമിപ്പിക്കുന്നതിനായി ഒരിക്കൽക്കൂടി സ്വാമിജി അമേരിക്കയിലേയ്ക്കു പോയി. അവിടെനിന്നു മടങ്ങിയശേഷം അധികകാലം അദ്ദേഹം ജീവിച്ചില്ല. വെറും മുപ്പത്തിഒമ്പതു വയസ്സും ഏതാനും മാസങ്ങളും മാത്രമേ അദ്ദേഹം ഈ ലോകത്തിൽ ജീവിച്ചുള്ളുവെങ്കിലും വാസ്തവത്തിൽ അതു' ഒരു നിത്യജീവിതമായിരുന്നു. മാനവരാശിയെ എക്കാലത്തും ഉത്തേജിപ്പിക്കാൻ കഴിവുററ അമൃതവാണികളിൽക്കൂടി അദ്ദേഹമിന്നും ജീവിക്കുന്നു.

---

# ''പാഹി പാഹി ഭവാനി''

## സി. ദമോദരമേനോൻ

(പാശമമ്പൊട്ടു കൊണ്ടുവാ യദുരാജനെയിഹ കെട്ടുവാൻ)

ദീനതാരിണി ദുരിതവാരിണി ത്രിഗുണസഞ്ചയധാരിണീ
സൃജനപാലനനിധനകാരിണി സഗുണനിർഗ്ഗുണരൂപിണീ
ദേവി, നീ ഭവതാരിണീ ജയ ശോകമോഹവിമോചിനീ,
പാഹി പാഹി ഭവാനി, താവകപാദപങ്കജമാശ്രയേ.

ആദിയും പുനരന്തവും തവ ദേവി, നഹി നഹിയെങ്കിലും
പാദസേവകരായവക്കയി രൂപഭേദമെടുപ്പു നീ,
കാലഭേദമതിങ്കലും സ്ഥിതിചെയ്'വു നീ ജഗദംബികേ,
പാഹി പാഹി ഭവാനി, താവകപാദപങ്കജമാശ്രയേ.

രൂപമുള്ളിൽ നിനച്ചിടുന്നൊരു സാധകനു സരൂപിണീ
രൂപഹീനമതായുപാസിതയാകിൽ ദേവിയരൂപിണീ;
ജ്യോതിരാകൃതിയായി ലസിപ്പൊരു ബ്രഹ്മരൂപസനാതനീ,
പാഹി പാഹി ഭവാനി, താവകപാദപങ്കജമാശ്രയേ.

മോഹനിദ്രയിലാണ്ടുപോയതുകൊണ്ടു ചേതനയററവർ
മായതൻെറ കളിക്കരുങ്ങളായി ദേവി, ഇതേവരെ;
കൂരിരുട്ടു മുറിച്ചു തള്ളുക നിൻശുചിസ്മിതമൊന്നിനാൽ
പാഹി പാഹി ഭവാനി, താവകപാദപങ്കജമാശ്രയേ.

(ശ്രീരാമകൃഷ്ണവചനാമൃതത്തിൽനിന്നു')

---

സിമ്പോസിയം :-

# ജീവിതലക്ഷ്യവും അതിന്നുള്ള മാൎഗ്ഗവും

(സാധ്യവും സാധനയും)

## 1. ഉപക്രമം

മൃഡാനന്ദസ്വാമി

മനുഷ്യന്നു് ഒരു ജീവിതലക്ഷ്യമുണ്ടായിരിക്കണം. ലക്ഷ്യമില്ലാതെ ജീവിച്ചു അന്നന്നു കാണുന്നതിൽ മാത്രം മനസ്സുവെച്ചു് ദിവസങ്ങൾ തള്ളിനീക്കുന്ന മനുഷ്യർ തങ്ങൾക്കു് കൈവന്ന ഈ ഉത്കൃഷ്ടജന്മം പാഴാക്കിക്കളയുകയാണു് ചെയ്യുന്നതു്. മററുള്ള ജീവികൾക്കു് ഇല്ലാത്തതായ വിശേഷബുദ്ധിയും വിവേചനാശക്തിയും മനുഷ്യന്നു് നല്കിയിട്ടുള്ളതു് ജീവിതം സാൎത്ഥകമാക്കിത്തീൎക്കുവാനുള്ള ലക്ഷ്യം എന്താണെന്നു് കണ്ടുപിടിക്കുവാനും ആ ലക്ഷ്യപ്രാപ്തിയിലേക്കു നയിക്കുന്ന മാൎഗ്ഗങ്ങളിലൂടെ സഞ്ചരിക്കുവാനും വേണ്ടിയാണു്. ലക്ഷ്യബോധമില്ലാത്ത ജീവിതം ചുക്കാനില്ലാത്ത വഞ്ചിപോലെ നദീമധ്യത്തിൽ കിടന്നു് അലയുകയല്ലാതെ ഒരിക്കലും കരയ്ക്കണയുകയില്ല. എന്നാൽ താത്കാലികമായ ലക്ഷ്യത്തെപ്പററി പലരും ബോധവാന്മാരാവുന്നതായി നാം കാണുന്നുണ്ടു്. വിദ്യാൎത്ഥികൾ, ഉദ്യോഗസ്ഥന്മാർ, സമുദായസേവകന്മാർ, രാഷ്ട്രീയക്കാർ, വ്യവസായികൾ മുതലായി സമുദായത്തിന്റെ പല തുറകളിൽ വൎത്തിക്കുന്നവരും ഓരോ ലക്ഷ്യം വെച്ചുതന്നെയാണു് പ്രവൎത്തിക്കുന്നതു്. പക്ഷെ ജീവിതത്തെ സമഗ്രമായെടുത്തു് ഒരു ലക്ഷ്യം നിൎണ്ണയിക്കുവാനോ അതനുസരിച്ചു് ജീവിതപദ്ധതികൾ രൂപീകരിക്കാനോ അവർ ശ്രമിക്കുന്നില്ല. അതുകൊണ്ടു് തങ്ങളുദ്ദേശിക്കുന്ന ലക്ഷ്യം നേടിക്കഴിഞ്ഞാലും അവൎക്കു് മനസ്സിന്നു് ശാന്തിയും സമാധാനവും ഉണ്ടാകുന്നില്ല. സുഖവും സന്തോഷവും ശാശ്വതമായനുഭവിക്കുന്നതിൽ തങ്ങൾക്കു നേരിടുന്ന പരാജയം അവരെ ചിന്താകുലരാക്കുന്നു. ഇതിന്നുള്ള ഏക പരിഹാരമാൎഗ്ഗം ജീവിതത്തെപ്പററി ഗൗരവമായി ചിന്തിക്കുകയും ഈ ജീവിതത്തിന്നു വല്ല ലക്ഷ്യവുമുണ്ടോ എന്നും ഉണ്ടെങ്കിൽ അതെന്തായിരിക്കണമെന്നും തീർച്ചപ്പെടുത്തുകയുമാണു്. അതിന്നു് അനുവാചകരെ സഹായിക്കുവാൻവേണ്ടിയാണു് ഇങ്ങനെ ഒരു ചൎച്ച ഇവിടെ അവതരിപ്പിക്കുന്നതു്.

ജീവിതത്തിന്റെ ലക്ഷ്യം നിൎണ്ണയിക്കുന്നതിൽ പ്രത്യേകം ശ്രദ്ധിക്കേണ്ട സംഗതികൾ ഇവയാണു്. അതു ജീവിതത്തിന്നു് ചരിതാൎത്ഥതയും കൃതകൃത്യതയും നൽകുന്നതായിരിക്കണം; ആ ലക്ഷ്യത്തിലെത്തിക്കഴിഞ്ഞാൽ പിന്നെ മറെറാന്നിന്റെയും അപേക്ഷയുണ്ടാകരുതു്–അതായതു് അതിനെക്കാൾ വലുതായി മറെറാന്നുണ്ടെന്ന തോന്നലേ ഉണ്ടാകരുതു്; സുഖദുഃഖാദിദ്വന്ദ്വങ്ങളിലെല്ലാം നമ്മുടെ മനസ്സിനെ സമനിലയിൽ നിൎത്തുവാൻ സഹായിക്കുന്നതായിരിക്കണം; ആ ലക്ഷ്യപ്രാപ്തിക്കായി ചെയ്യുന്ന ഏതു ത്യാഗവും ഒരു നഷ്ടമായി നമുക്കു തോന്നരുതു്; ദുഃഖസ്പൎശമേല്ക്കാത്ത നിത്യവും നിരതിശയവുമായ ആനന്ദം അനുഭവിക്കുവാൻ നമ്മെ ശക്തരാക്കിത്തീൎക്കുന്നതായിരിക്കണം. അങ്ങനെയുള്ള ഒരു ലക്ഷ്യത്തിനേ മനുഷ്യനെ പരിപൂൎണ്ണമായി തൃപ്തിപ്പെടുത്താനാവുകയുള്ളു, സുഖദുഃഖങ്ങളിൽ വികാരഭേദം കൂടാതെ, ശുഭാശുഭങ്ങളിലും ലാഭാലാഭങ്ങളിലും തുല്യഭാവത്തോടെ, ഇന്ദ്രിയജയവും മനസ്സംയമവും നേടി നിസ്പൃഹനും നിൎമ്മമനും നിരഹങ്കാരനുമായി സഞ്ചരിക്കുന്നസ്ഥിതപ്രജ്ഞന്റെ വൎണ്ണനയിലൂടെ ഗീതാചാൎയ്യൻ അങ്ങനെയുള്ള ഒരു ജീവിതലക്ഷ്യത്തെപ്പററി നമ്മെ ഓൎമ്മിപ്പിക്കുകയാണു ചെയ്യുന്നതു്.

എന്നാൽ ഇന്നു് ജീവിതലക്ഷ്യനിൎണ്ണയത്തിൽ പല വിഷമങ്ങളും മനുഷ്യന്നനുഭവപ്പെ

ടുന്നു. പല വിധത്തിലുള്ള മതങ്ങളും ശാസ്ത്ര ങ്ങളും സിദ്ധാന്തങ്ങളുംകൊണ്ടു് ബുദ്ധി വ്യാമൂഢ മായിത്തീരുന്ന ഒരു നിലയാണു് ഇന്നുള്ളതു്. ''തർക്കോഽപ്രതിഷ്ഠഃ ശ്രുതയോ വിഭിന്നാ നൈകോ മുനിര്യസ്യ മതം പ്രമാണം'' (യുക്തി ക്കു് സ്ഥിരതയില്ല, പ്രമാണഗ്രന്ഥങ്ങൾ ഭിന്ന ഭിന്നങ്ങളാണു്, ഒരാചാര്യന്റെയും അഭി പ്രായം പ്രമാണമായി സ്വീകരിക്കാൻ കഴിയു ന്നില്ല.) എന്നുള്ളതാണു് ഇന്നത്തെ നില. അങ്ങനെയിരിക്കുമ്പോൾ വിഭിന്നമതങ്ങളും സിദ്ധാന്തങ്ങളും അവതരിപ്പിക്കുന്ന ജീവിത ലക്ഷ്യവും മാർഗ്ഗങ്ങളും ഏവയെന്നറിയുന്നതു് ലക്ഷ്യനിർണ്ണയത്തിന്നു് ഏററവും പ്രയോജന പ്രദമായിരിക്കുമല്ലൊ. ഈ ചർച്ചയിൽ അവത രിപ്പിക്കുന്ന എല്ലാ ലേഖനങ്ങളും അതതു വിഷ യങ്ങളിൽ പ്രഗത്ഭരായിട്ടുള്ളവരാണു് എഴുതീട്ടു ള്ളതു് എന്നതുകൊണ്ടു് അതു് ആധികാരിക മായി സ്വീകരിക്കാവുന്നതാണു്. വ്യക്തികളുടെ ജീവിതലക്ഷ്യത്തെ നിർണ്ണയിക്കുന്നതിൽ മതദർ ശനങ്ങൾക്കുള്ള പരമാധികാരത്തെ സ്ഥിരീകരി ക്കുന്നതിൽ ആർക്കും വൈമുഖ്യമില്ല. എന്നാൽ മാർഗ്ഗനിർണ്ണയത്തിൽ മാത്രമേ ശാസ്ത്രകാരന്മാർക്കും സ്ഥിതിസമത്വവാദികൾക്കും മററും അഭിപ്രായ ഭേദമുള്ളു. ലക്ഷ്യമൊന്നാണെങ്കിൽ ഏതു മാർഗ്ഗം സ്വീകരിക്കുന്നതിലും ആർക്കും വിരോധമുണ്ടാവാ നില്ലല്ലൊ. ഒരു ജലാശയത്തിന്റെ ഏതു കട വിലിറങ്ങിയാലും കിട്ടുന്നതു് ഒരേ ജലമാണെ ന്നിരിക്കെ അതിനെപ്പററിയുള്ള വാദകോലാഹ ലങ്ങളും കലാപങ്ങളുമെല്ലാം വ്യർത്ഥമാണെന്നു് ആരും സമ്മതിക്കും. ഈ സമന്വയത്തിൽ ശ്രീരാമകൃഷ്ണൻ നമുക്കു മാർഗ്ഗദർശിയായിരിക്കുന്നു.

''ശാസ്ത്രത്തിന്റെ മുമ്പിൽ നിരീക്ഷണ പരീക്ഷണങ്ങൾ നടത്തി യാഥാർത്ഥ്യം കണ്ടെ ത്തുന്നതാണു് യുക്തിവാദം. ജീവിതത്തിന്റെ സൗകര്യങ്ങൾ വർദ്ധിപ്പിക്കുന്നതിന്നു് യുക്തി വാദം ശ്രമിക്കുമ്പോൾ സൗകര്യങ്ങൾ നശിപ്പി ക്കുന്നതിന്നാണു് മതം ശ്രമിക്കുന്നതു്.'' എന്നു് ഒരു യുക്തിവാദിനേതാവു് ഇരിങ്ങാലക്കുടയിൽ വെച്ചു് പ്രസംഗിച്ചതായി ഒരു റിപ്പോർട്ടു് (മാതൃഭൂമി 18-9-76) കാണുകയുണ്ടായി. മത ത്തെയും ശാസ്ത്രത്തെയും യുക്തിവാദത്തെയും പററിയുള്ള തെററിദ്ധാരണകൾക്കും അജ്ഞ തയ്ക്കും ഇതിലധികം ഒരു തെളിവു് ആവശ്യ മുണ്ടെന്നു തോന്നുന്നില്ല. മതവും ശാസ്ത്രവും അന്യോന്യവിരുദ്ധങ്ങളാണെന്നുള്ള മൂഢവിശ്വാ സത്തിൽനിന്നാണു് ഈ അഭിപ്രായം ഉദ്ഭവി ച്ചിട്ടുള്ളതെന്നു പ്രത്യക്ഷമാണല്ലൊ. മതംകൊണ്ടു ണ്ടാകുന്ന ലക്ഷ്യബോധത്തെ സുഗമമാക്കിത്തീർ ക്കുവാനുള്ള മാർഗ്ഗം ശാസ്ത്രം നിർദ്ദേശിക്കുമ്പോൾ അതിനെ സ്ഥിരീകരിക്കുവാനുതകുന്നതായിരി ക്കണം യുക്തിവാദം. എന്നാൽ മാത്രമേ അതു മനുഷ്യജീവിതത്തെ ഉദാത്തവും ഉത്കൃഷ്ടവു മാക്കിത്തീർക്കുവാൻ സഹായിക്കൂ. അല്ലെങ്കിൽ അതു് മനുഷ്യനെ മൃഗീയതയിൽത്തന്നെ പിടി ച്ചുനിർത്തുന്നതായിരിക്കും. ആധുനികശാസ്ത്രം നി രീക്ഷണ പരീക്ഷണങ്ങൾകൊണ്ടു് മാർഗ്ഗത്തെ അ ന്യൂനമാക്കുവാനല്ലാതെ അതിന്റെ പരിധിയിൽ പെടാത്ത ലക്ഷ്യനിർണ്ണയത്തിൽ വ്യാപരിക്കു ന്നില്ലെന്നു ശാസ്ത്രകാരന്മാർതന്നെ സമ്മതിച്ചി ട്ടുള്ള ഒരു വാസ്തവമാണു്. എന്തിനു് എന്നുള്ള തല്ല, എങ്ങനെ എന്നുള്ളതാണു് ശാസ്ത്രത്തിന്റെ വിഷയം. പിന്നെ ജീവിതത്തിലെ സൗകര്യ ങ്ങൾ വർദ്ധിപ്പിച്ചു് ലക്ഷ്യം നേടാമെന്നുള്ള നിഗമനം ഇന്നത്തെ സമ്പന്നരാഷ്ട്രങ്ങളുടെ അനു ഭവങ്ങളുടെ മുമ്പിൽ ഒന്നു ശാണഘർഷണം ചെയ്തു നോക്കേണ്ടതാണു്. നിഷേധാത്മകമായ യുക്തി വാദമല്ല, ജിജ്ഞാസയോടുകൂടിയുള്ള സർഗ്ഗാത്മക മായ യുക്തിവാദമേ മനുഷ്യനെ യാഥാർത്ഥ്യ ബോധത്തിലേയ്ക്കു നയിക്കൂ. അതിന്നായി, മനുഷ്യജീവിതത്തിന്റെ പരമലക്ഷ്യത്തെ നിസ്സംശയരൂപത്തിൽ യുക്തിപൂർവ്വം ബോധ്യ പ്പെടുത്തിത്തരുന്ന ഭാരതീയ തത്ത്വശാസ്ത്രമാകുന്ന പ്രാകാരത്തിന്നുള്ളിൽ ഒന്നു സഞ്ചരിക്കുവാൻ യുക്തിവാദികളോടു് അപേക്ഷിക്കുകയേ ഇത്ത രുണത്തിൽ ചെയ്യുവാനുള്ളു.

ധാർമ്മികമായ പശ്ചാത്തലത്തിൽ ജീവിതം നയിക്കേണ്ടതിന്റെ ആവശ്യകതയെപ്പററി ഏകാഭിപ്രായക്കാരാണു് എല്ലാവരും. അവിടെ മതം, ജാതി, ദർശനഭേദം മുതലായതൊന്നും പ്രതിബന്ധമായി നില്ക്കുന്നില്ല. ദുഃഖത്തിന്റെ സ്പർശമേല്ക്കാത്ത നിത്യവും നിരതിശയവുമായ സുഖവും ശാന്തിയും നിറഞ്ഞ ജീവിതം എല്ലാ വരും അഭിലഷിക്കുന്നുണ്ടു്. അതിനാൽ ധർമ്മാ നുസൃതമായ രീതിയിൽ ജീവിതം നയിച്ചു് നിത്യാനന്ദദായകമായ പരമലക്ഷ്യത്തിലെത്തി ച്ചേരുവാനുള്ള പ്രചോദനം ഏവർക്കും ലഭിക്കു മാറാകട്ടെ.

---

# 2. അദ്വൈതദർശനത്തിൻെറ വീക്ഷണത്തിൽ

വിദ്യാനന്ദതീർത്ഥപാദസ്വാമികൾ

അദ്വൈതദശ്നത്തിൻെറ ദൃഷ്ടിയിൽ ജീവനു സാധിക്കുവാനുള്ളതു് പരമപുരുഷാത്ഥമായ മോക്ഷമാണ്. സകലവിധദുഃഖങ്ങളുടേയും ആത്യന്തികനിവൃത്തിയും നിത്യസുഖപ്രാപ്തിയുമാണതു്. അതിനുവേണ്ടി ജീവന്മാരെല്ലാം അനുനിമിഷം പ്രവത്തിച്ചുകൊണ്ടും ഇരിക്കുന്നു. പക്ഷേ ഈ വാസ്തവം സാധാരണജനങ്ങൾ അറിയുന്നില്ലെന്നേയുള്ളു. എല്ലാവക്കും പലപ്രകാരത്തിലുമുള്ള ദുഃഖാനുഭവങ്ങൾ ഉണ്ടു്. അതു നീക്കുന്നതിനു് സാധാരണമനുഷ്യൻ ആരോഗ്യപ്രദമായ ആഹാരവും ഇന്ദ്രിയങ്ങൾക്കും മനസ്സിനും ആനന്ദം നൽകുന്ന സുഖഭോഗങ്ങളും ലൗകികാഭിവൃദ്ധിക്കുതകത്തക്ക വിദ്യാഭ്യാസവും, ഇതെല്ലാം പ്രതിബന്ധരഹിതമായി ലഭിക്കത്തക്ക സ്വാതന്ത്ര്യവും നേടാനാണാഗ്രഹിക്കുന്നതും പരിശ്രമിക്കുന്നതും. മറെറാരു വിധത്തിൽ പറഞ്ഞാൽ ആരോഗ്യത്തോടും ദീഘായുസ്സോടും വിജ്ഞാനത്തോടും സ്വാതന്ത്ര്യത്തോടുംകൂടി ലൗകികഭോഗങ്ങൾ അനുഭവിച്ച് സംതൃപ്തിയായി ജീവിക്കുകയാണ് ഇന്നത്തെ മാനവസമുദായത്തിൻെറ മുഖ്യമായ ജീവിതലക്ഷ്യം. എന്നാൽ വിചാരശീലന്മാരായ മഹാന്മാർ മനുഷ്യൻെറ പരമമായ ലക്ഷ്യം ഇതാണെന്നു സമ്മതിക്കുന്നില്ല. കാരണം, ഈ ലക്ഷ്യത്തിനുവേണ്ടിയുള്ള പരിശ്രമത്തിൽ മനുഷ്യനു വിജയിക്കുവാൻ സാധിക്കുകയില്ല എന്നാണവരുടെ നിഗമനം. ആരോഗ്യപൂണ്ണമായ ദീഘായുസ്സും ജ്ഞാനവിജ്ഞാനങ്ങളും വിഷയസുഖങ്ങളും എത്ര വദ്ധിച്ചാലും മനുഷ്യനു് അലംഭാവം ഉണ്ടാകുകയില്ല ആ വക വിഷയങ്ങൾ കൂടുതൽ കൂടുതൽ നേടാൻ അവൻ ആഗ്രഹിക്കുകയും, അതു സാധിക്കാതെ നിരാശപ്പെടുകയും, ഇടയ്ക്കു മരണത്തെ ഓത്തു ഭയപ്പെടുകയും ചെയ്തുകൊണ്ടിരിക്കും. അതിനാൽ മനുഷ്യൻെറ സഹജമായ അഭിലാഷം സഫലമാക്കാൻ ഇന്നത്തെ ഭൗതികമായ വിദ്യാഭ്യാസത്തിനോ, ശാസ്ത്രീയമായ ഭൗതികചിന്താപദ്ധതിക്കോ, വ്യക്തിപരമോ സാമൂഹ്യമോ ആയ ഭൗതികസ്വാതന്ത്ര്യത്തിനോ സാധ്യമല്ലെന്നു സിദ്ധിക്കുന്നു. ഭൗതികശാസ്ത്രത്തിൻെറ പുരോഗതികൊണ്ടു് സമ്പത്സമൃദ്ധവും ലൗകികസുഖസാമഗ്രികൾ സുലഭമായി ലഭിക്കുന്നതുമായ പല രാജ്യങ്ങളിലേയും അഭ്യസ്തവിദ്യരായ യുവജനങ്ങൾ മാനസികമായി അസ്വസ്ഥരും അസന്തുഷ്ടരും അക്രമകാരികളുമായി കാണപ്പെടുന്നതു് അതിനു മതിയായ തെളിവാണല്ലോ. എന്നാൽ, മനുഷ്യൻെറ ചിരാഭിലാഷങ്ങളെല്ലാം ഫലിച്ചു് അവൻ അമൃതനും കൃതകൃത്യനും ആപ്തകാമനും സുഖപൂണ്ണനും സവ്വതന്ത്രസ്വതന്ത്രനുമായിത്തീരുന്ന ഒരവസ്ഥയാണ് മോക്ഷം. സകലവിധബന്ധങ്ങളിൽനിന്നും വേർപെട്ട ജീവൻ തൻെറ സഹജമായ ബ്രഹ്മഭാവത്തിൽ വിളങ്ങുന്ന അവസ്ഥയാണതു്. ''മുക്തിർഹിത്വാന്യഥാഭാവം സ്വരൂപേണ വ്യവസ്ഥിതിഃ'' എന്ന ഭാഗവതവചനം ഇതിനു പ്രമാണമാണ്. ''നിത്യശുദ്ധബ്രഹ്മസ്വരൂപത്വാന്മോക്ഷസ്യ'' എന്ന സൂത്രഭാഷ്യത്തിൽ ഭഗവത്പാദരും ഇതു് നിവ്ചചിക്കുന്നു.

ജീവൻെറ സഹജസ്വഭാവം നിത്യവും ശുദ്ധവും സച്ചിദാനന്ദസ്വരൂപവുമായ ബ്രഹ്മത്വമാണെന്നു് ഉപനിഷത്തുകൾ ഉദ്ഘോഷിക്കുന്നുണ്ടു്. എന്നാൽ, അനാദിയായ മായ നിമിത്തം ബ്രഹ്മത്തിൻെറ പൂണ്ണത്വവും നിത്യശുദ്ധനിമ്മലസ്വഭാവവും വിസ്മരിച്ചു്, അനൃതജഡദുഃഖരൂപവും സ്ഥൂലസൂക്ഷ്മകാരണാത്മകവുമായ ശരീരത്രയത്തിൽ അഹന്തയും മമതയും ഊന്നി ജീവഭാവം കൈക്കൊണ്ടു് ജന്തുക്കൾ ജനനമരണരൂപമായ സംസാരചക്രത്തിൽ കറങ്ങിക്കൊണ്ടിരിക്കുന്നു എന്നാണു് വേദാന്താചാര്യന്മാർ ഉദ്ഘോഷിക്കുന്നതു്.

> സ ഏവ പരിമോഹിതാത്മാ
> ശരീരമാസ്ഥായ കരോതി സവ്വം
> സ്ത്ര്യന്നപാനാദിവിചിത്രഭോഗൈഃ
> സ ഏവ ജാഗ്രത്പരിതൃപ്തിമേതി.

സ്വപ്നേ സ ജീവഃ സുഖദുഃഖഭോക്താ
സ്വമായയാ കല്പിതവിശ്വലോകേ
സുഷുപ്തികാലേ സകലേ വിലീനേ
തമോഽഭിഭൂതഃ സുഖരൂപമേതി.
പുനശ്ച ജന്മാന്തരകർമ്മയോഗാത്
സ ഏവ ജീവഃ സ്വപിതി പ്രബുദ്ധഃ
പുരത്രയേ ക്രീഡതി യശ്ച ജീവ –
സ്തതസ്തു ജാതം സകലം വിചിത്രം.

എന്നാണ് കൈവല്യോപനിഷത്തിൽ ആത്മാവിന്റെ സംസാരാവസ്ഥയെക്കുറിച്ച് വർണ്ണിച്ചിരിക്കുന്നത് ''അഖണ്ഡവും സച്ചിദാനന്ദവും നിത്യവും ബ്രഹ്മസ്വരൂപവുമായ ആത്മാവുതന്നെ മായയുടെ ആവരണശക്തിയാൽ തന്റെ സ്വഭാവം വിസ്മരിച്ച് വിക്ഷേപശക്തിയാൽ സ്ഥൂലസൂക്ഷ്മാദി ശരീരം കൈക്കൊണ്ട്, 'ഞാൻ ബ്രാഹ്മണൻ', 'ഞാൻ ക്ഷത്രിയൻ', 'ഞാൻ കേൾക്കുന്നവൻ', 'ഞാൻ കാണുന്നവൻ', 'ഞാൻ ബുദ്ധിമാൻ', 'ഞാൻ അജ്ഞൻ' എന്നിങ്ങനെ സ്ഥൂലസൂക്ഷ്മാദിശരീരധർമ്മങ്ങൾ തന്നിൽ ആരോപിച്ച് ധർമ്മാധർമ്മങ്ങളിൽ പെട്ട് ജാഗ്രത്തിൽ ഭോഗങ്ങൾ ഭുജിച്ച് സുഖദുഃഖങ്ങൾ അനുഭവിക്കുന്നു. അതുപോലെ സ്വപ്നത്തിലും തന്നാൽ കല്പിക്കപ്പെട്ട നാനാതരത്തിലുള്ള ലോകത്തിൽ സുഖദുഃഖങ്ങൾ അനുഭവിക്കുന്നു. സുഷുപ്തിയിലാകട്ടെ, ജാഗ്രത്തിലും സ്വപ്നത്തിലും അനുഭവിക്കപ്പെട്ട ഭോഗ്യങ്ങളും സ്ഥൂലസൂക്ഷ്മശരീരങ്ങളും തത്കാരണമായ അവിദ്യയിൽ ലയിക്കുമ്പോൾ ആ ജീവൻ അജ്ഞാനത്താൽ ആവൃതനായി സഹജമായ സുഖരൂപത്തിൽ എത്തുന്നു. പിന്നെയും മുൻപു ചെയ്തിട്ടുള്ള കർമ്മങ്ങൾ അനുസരിച്ച് ആ ജീവൻതന്നെ ജാഗ്രത്തിലും സ്വപ്നത്തിലും സുഖദുഃഖങ്ങളനുഭവിച്ചും സുഷുപ്തിയിൽ വിഷയസ്പർശമില്ലാതെ സഹജാനന്ദരൂപത്തിൽ പ്രകാശിച്ചും സ്ഥൂലസൂക്ഷ്മകാരണശരീരത്തിൽ കളിയാടിക്കൊണ്ടിരിക്കുന്നു. ആ ജീവനിൽ നിന്നാണ് നാനാതരത്തിൽ കാണുന്ന ദൃശ്യപ്രപഞ്ചം ഉണ്ടാകുന്നത്.'' ഇതിൽ നിന്ന് അജ്ഞാനോപഹിതമായ – അജ്ഞാനമാകുന്ന ഉപാധിയോടുകൂടിയ – ബ്രഹ്മചൈതന്യം ആണ ജീവനെന്നുള്ള ഏകജീവവാദം എന്ന പേരിൽ അറിയപ്പെടുന്ന മുഖ്യമായ വേദാന്തസിദ്ധാന്തമാണ് ഈ ഉപനിഷത്തിൽ പ്രതിപാദിച്ചിരിക്കുന്നതെന്നു സ്പഷ്ടമാകുന്നു. ഇതു് ദൃഷ്ടിസൃഷ്ടിവാദം എന്നും പറയപ്പെടുന്നു. ജീവൻതന്നെ തന്റെ അജ്ഞാനത്താൽ പ്രപഞ്ചത്തിന്റെ ഉപാദാനകാരണവും നിമിത്തകാരണവുമായിത്തീരുന്നു. ആത്മാവ് പാരമാർത്ഥികവും ദൃശ്യമെല്ലാം പ്രാതിഭാസികവുമാണ്. ദേഹഭേദം കൊണ്ട് ശരീരംതോറും ജീവൻ വ്യത്യസ്തനായി തോന്നുകയാണെന്നത്രേ ഏകജീവവാദികൾ പ്രഖ്യാപിക്കുന്നത്. ആഭാസവാദം, പ്രതിബിംബവാദം, അവച്ഛേദവാദം, ഏകജീവവാദം ഇങ്ങനെ ജീവേശ്വരൈക്യത്തെ പ്രതിപാദിക്കുന്ന നാലു വാദങ്ങളാണ് അദ്വൈതശാസ്ത്രങ്ങളിൽ പ്രതിപാദിക്കപ്പെട്ടിട്ടുള്ളതു്. അവയിൽ പ്രധാനപ്പെട്ട ഒരു സിദ്ധാന്തമാണ് ഏകജീവവാദം. ഏതു വാദമായാലും ശരി, ആ വാദഗതി വഴി മാനവബുദ്ധി ബ്രഹ്മതത്ത്വത്തിലെത്തുമെങ്കിൽ അതെല്ലാം നല്ലതും ശ്രുത്യനുഗൃഹീതവുമാണെന്ന് ശ്രീ സുരേശ്വരാനന്ദസ്വാമികൾ വാർത്തികത്തിൽ പറഞ്ഞിട്ടുണ്ട്.

ആത്മാവ് ബദ്ധനായ പക്ഷിയെപ്പോലെ അവിദ്യയാൽ ബദ്ധനായി, സ്ഥൂലപ്രപഞ്ചരൂപത്തിൽ അനുഭവപ്പെടുന്ന ജാഗ്രത്തിലും, സൂക്ഷ്മപ്രപഞ്ചരൂപത്തിൽ അനുഭവപ്പെടുന്ന സ്വപ്നത്തിലും സുഖദുഃഖങ്ങൾ അനുഭവിക്കുന്നു. എന്നാൽ, ദൃശ്യരൂപത്തിൽ അനുഭവപ്പെടുന്ന പ്രപഞ്ചം മുഴുവൻ ലയിക്കുന്ന, കാരണപ്രപഞ്ചരൂപത്തിൽ അനുഭവപ്പെടുന്ന സുഷുപ്തിയിൽ ആ ജീവൻ സുഖസ്വരൂപനായി മാത്രം പ്രകാശിക്കുകയാണു ചെയ്യുന്നതു്. ഇതിൽനിന്നു ജാഗ്രത്തിലും സ്വപ്നത്തിലും സുഖവും ദുഃഖവും സുഷുപ്തിയിൽ സുഖം മാത്രവും അനുഭവപ്പെടുന്നതു് എന്തുകൊണ്ടാണെന്നു ചിന്തിക്കാവുന്നതാണ്. ജാഗ്രത്തിലും സ്വപ്നത്തിലും ദൃശ്യവും ദ്രഷ്ടാവും ഉണ്ട്. സുഷുപ്തിയിൽ ദ്രഷ്ടാവുമാത്രമേയുള്ളു. അതിനാൽ ദുഃഖത്തിനും ബന്ധത്തിനും ഹേതു ദൃശ്യസംബന്ധമാണെന്നും സുഖം ജീവന്റെ സഹജസ്വരൂപമാണെന്നും കാണാൻ കഴിയും. സുഷുപ്തിയിലെ അജ്ഞാനംതന്നെയാണ് സ്വപ്നത്തിലും ജാഗ്രത്തിലും ത്രിപുടീരൂപത്തിൽ പ്രപഞ്ചമായി പരിണമിക്കുന്നതു്. ആ പ്രപഞ്ചം മായോപഹിതനായ ആത്മാവിന്റെ വിവർത്തമാണ്. അജ്ഞാനം നിമിത്തം, ആത്മാവിന്റെ സ്വരൂപത്തിനു മാററമില്ലാതെ അതു് പ്രപഞ്ചരൂപത്തിൽ പ്രതിഭാസിക്കുകയാണെന്നു സാരം. രജ്ജുവിന്റെ വിവർത്തമായ രജ്ജുസർപ്പം

രജ്ജുസ്വരൂപബോധത്താൽ ബാധിക്കപ്പെട്ടതുപോലെ, ആത്മസ്വരൂപബോധത്താൽ ജാഗ്രത്സ്വപ്നസുഷുപ്തിരൂപമായ പ്രപഞ്ചം ബാധിക്കപ്പെടും. അപ്പോൾ ആത്മാവു് രാഹു നീങ്ങിയ സൂര്യനെപ്പോലെ അവിദ്യ നശിച്ചു സച്ചിദാനന്ദസ്വരൂപമായി സജാതീയ വിജാതീയ സ്വഗതഭേദരഹിതനായി ശോഭിക്കും. ആ അവസ്ഥയാണു് പരമപുരുഷാർത്ഥമായ മോക്ഷം. ജന്മജന്മാന്തരങ്ങളിൽ ചെയ്ത സകല അനർത്ഥങ്ങളും നീങ്ങി നിത്യസംതൃപ്തിരൂപമായ പരമാനന്ദം ആ അവസ്ഥയിൽ ജീവനെ കൃതകൃത്യനും ആത്മാനന്ദനുമാക്കിത്തീർക്കും.

> ജാഗ്രത്സ്വപ്നസുഷുപ്ത്യാദി –
> പ്രപഞ്ചം യത് പ്രകാശതേ
> തദ്ബ്രഹ്മാഹമിതി ജ്ഞാത്വാ
> സർവ്വബന്ധൈഃ പ്രമുച്യതേ.

ജാഗ്രദവസ്ഥയിൽ വ്യഷ്ടിസ്ഥൂലശരീരത്തിൽ ഞാനെന്നഭിമാനിക്കുന്ന വിശ്വനെന്ന ജീവനേയും, സമഷ്ടിപ്രപഞ്ചത്തെ ഞാനെന്നഭിമാനിക്കുന്ന വിരാട്ടിനേയും, വ്യഷ്ടിസൂക്ഷ്മശരീരത്തിൽ – സ്വപ്നത്തിൽ – ഞാനെന്നഭിമാനിക്കുന്ന തൈജസജീവനേയും സമഷ്ടിസൂക്ഷ്മപ്രപഞ്ചത്തിൽ ഞാനെന്നഭിമാനിക്കുന്ന ഹിരണ്യഗർഭനേയും, വ്യഷ്ടികാരണപ്രപഞ്ചത്തിൽ ഞാനെന്നഭിമാനിക്കുന്ന പ്രാജ്ഞനേയും സമഷ്ടികാരണപ്രപഞ്ചത്തിൽ ഞാനെന്നഭിമാനിക്കുന്ന ഈശ്വരനേയും തത്തദുപാധികളെയുമെല്ലാം ഏതൊരു ചൈതന്യമാണോ എപ്പോഴും പ്രകാശിപ്പിച്ചുകൊണ്ടിരിക്കുന്നതു്, നിത്യവും നിർവ്വികാരവും സച്ചിദാനന്ദസ്വരൂപവുമായ ആ ബ്രഹ്മമാണു് താനെന്നു് അപരോക്ഷമായി സാക്ഷാത്കരിച്ചിട്ടു് ജീവൻ അഹന്താമമതാദിരൂപത്തിലുള്ള സകലവിധബന്ധങ്ങളിൽനിന്നും എന്നെന്നത്തേക്കും മുക്തനായിത്തീരുന്നു, എന്നാണു കൈവല്യോപനിഷത്തിൽ മുക്തിയെയും തത്സാധനത്തെയും കുറിച്ചു പറഞ്ഞിരിക്കുന്നതു്.

## മുക്തിസാധനങ്ങൾ

അനർത്ഥനിവൃത്തിയും ആനന്ദപ്രാപ്തിയുമാണല്ലോ മുക്തി. അനർത്ഥജാലങ്ങൾ നീങ്ങുമ്പോൾ ആത്മാവു പരമാനന്ദസ്വരൂപമായി പ്രകാശിക്കുന്നതുതന്നെയാണു പരമാനന്ദപ്രാപ്തിയെന്നു പറയപ്പെടുന്നതു്. സാധ്യമെന്നു കേൾക്കുമ്പോൾ മുക്തി ക്രിയകൊണ്ടു സാധിക്കേണ്ട ഒരു കാര്യമാണെന്നു തോന്നിപ്പോകും. വേദാന്തികൾ സാധ്യം രണ്ടു വിധത്തിൽ ഉണ്ടെന്നു പറയുന്നു. ഒന്നു് സിദ്ധിച്ചിട്ടില്ലാത്ത ഒരു കാര്യം സിദ്ധിക്കുന്നതാണു്. ജ്യോതിഷ്ടോമാദിയാഗങ്ങൾകൊണ്ടു് അസിദ്ധമായ സ്വർഗ്ഗം സിദ്ധിക്കുന്നതു് അതിനുദാഹരണമാണു്. ഇതിനു് 'അപ്രാപ്തപ്രാപ്തി' അഥവാ 'അസിദ്ധസിദ്ധി' യെന്നുകൂടി പേരുണ്ടു്. പ്രാപ്തമായ ഒന്നു് വിസ്മരണംകൊണ്ടു് കൈവശമില്ലെന്നു കരുതി അന്വേഷിച്ചു വീണ്ടെടുക്കുന്നതു സിദ്ധസിദ്ധി – പ്രാപ്തപ്രാപ്തി – എന്നു പറയപ്പെടുന്നു. മോക്ഷം ആത്മസ്വരൂപമാകയാൽ അതു് സിദ്ധസിദ്ധി തന്നെയാണു്. പക്ഷേ യഥാർത്ഥമായ ആത്മബോധംകൊണ്ടു് ആത്മവിഷയകമായ അജ്ഞാനം നീങ്ങണം. അതുപോലെ ത്യാഗവും രണ്ടു തരത്തിലുണ്ടു്: മുൻപു് ഉള്ളതിനെ ത്യജിക്കുന്നതു് ഒരു തരത്തിലുള്ള ത്യാഗം. രോഗം, കാലിൽ ചുററിയ പാമ്പു് മുതലായതിനെ നീക്കാനുള്ള പ്രയത്നം അതിനുദാഹരണമാണു്. ഇരുളിൽ ഒരു വള്ളി കാലിൽ കുരുങ്ങിയാൽ അതു പാമ്പാണെന്നു കരുതി ഭയത്തോടുകൂടി കുടഞ്ഞുകളയുന്നതു് ഇല്ലാത്തതിനെ ത്യജിക്കുന്നതിനുദാഹരണമാണു്. ശരിയായിനോക്കി വള്ളിയാണെന്നറിയുന്നതുതന്നെയാണു് പാമ്പിനെ കുടഞ്ഞുകളയുന്നതിനേക്കാൾ സാങ്കല്പികമായ പാമ്പിൽ നിന്നുള്ള മോചനം. വേദാന്തികളുടെ ദൃഷ്ടിയിൽ അനർത്ഥനിവൃത്തി ത്യക്തത്യാഗവും, ആനന്ദപ്രാപ്തി പ്രാപ്തപ്രാപ്തിയുമാണു്. കാരണം, ആത്മസ്വരൂപം ശുദ്ധവും നിർഗ്ഗുണവും നിർവ്വികാരവും പൂർണ്ണവും ഏകവും ഭേദരഹിതവുമാണു്. അവിടെ നൂതനമായി അനർത്ഥത്തിനോ ആനന്ദത്തിനോ പ്രവേശിക്കുവാൻ ഇടമില്ല. എന്നാൽ ഈ വാസ്തവം മനസ്സിലാകാത്ത ആളുകൾ ദുഃഖശാന്തിക്കും സുഖലാഭത്തിനുംവേണ്ടി പരിശ്രമിച്ചുകൊണ്ടാണിരിക്കുന്നതു്.

''എനിക്കു് നിരതിശയവും ഉത്തമവുമായ സുഖം എപ്പോഴും ഉണ്ടാകണേ. അതുപോലെ, പുരുഷാർത്ഥത്തെ ഇല്ലാതാക്കുന്നതും വിഷയഭോഗങ്ങളിൽനിന്നുണ്ടാകുന്നതുമായ എൻെറ എല്ലാവിധത്തിലുള്ള ദുഃഖവും ഇല്ലാതാകണേ എന്നു് ഈ ലോകത്തിലുള്ള എല്ലാ ജന്തുക്കളും ആഗ്രഹിക്കുന്നുണ്ടു്. നിരതിശയമായ സുഖവും ദുഃഖ

ശാന്തിയും മോക്ഷത്തിൻെറ യഥാർത്ഥസ്വരൂപ മാണെന്നു ശാസ്ത്രങ്ങളും ജ്ഞാനികളും പറയുന്നു. അതിനാൽ, സുഖപ്രാപ്തിയും ദുഃഖശമനവും എല്ലാവരും ആഗ്രഹിക്കുന്നതുകൊണ്ട് എല്ലാ ജന്തുക്കൾക്കും എപ്പോഴും മോക്ഷംവേണമെന്നുള്ള ആഗ്രഹം ഉണ്ടെന്നു വ്യക്തമാകുന്നു'' എന്നു സർവ്വജ്ഞാത്മമുനി സംക്ഷേപശാരീരകത്തിൽ മോക്ഷം സർവ്വജനങ്ങളും ആഗ്രഹിക്കുന്ന ഒന്നാണെന്ന് എടുത്തു പറയുന്നുണ്ട്. മോക്ഷം ഉത്പാദ്യമോ വികാര്യമോ സംസ്കാര്യമോ ആപ്യമോ അല്ല. കർത്താവിൻെറ വ്യാപാരംകൊണ്ടു മണ്ണിൽനിന്നു കുടമെന്നപോലെ പുതിയതായി ഉണ്ടാകുന്നതു് ഉത്പാദ്യവും, പാലു തൈരാകുന്നതുപോലെ വസ്തുവിലുണ്ടാകുന്ന പരിണാമം വികാര്യവും, ഗുണത്തെ ആധാനം ചെയ്തോ ദോഷത്തെ അപനയിച്ചോ പരിഷ്കരിക്കുന്നതു സംസ്കാര്യവും, കിട്ടാത്തതു കിട്ടുന്നതു ആപ്യവുമാണ്. ആത്മാവു സർവ്വവ്യാപിയും അവികാരിയും നിർഗ്ഗുണനും നിരാകാരനും സമ്പൂർണ്ണനുമാകയാൽ ഇവ നാലും അതിൽ ഘടിക്കയില്ല.

ബ്രഹ്മഭാവശ്ച മോക്ഷഃ തസ്മാന്ന സംസ്കാര്യോഽപി മോക്ഷഃ,അതോ അന്യന്മോക്ഷം പ്രതി, ക്രിയാനുപ്രവേശദ്വാരം ന ശക്യം കേനചിദ്ദർശയിതും തസ്മാത് ജ്ഞാനമേകം മുക്ത്വാ ക്രിയായാ ഗന്ധമാത്രസ്യാപ്യനുപ്രവേശ ഇഹ നോപപദ്യതേ.

എന്നു ശ്രീശങ്കരഭഗവത്പാദർ ബ്രഹ്മസൂത്രഭാഷ്യത്തിൽ മോക്ഷത്തിൻെറ സ്വരൂപവും അതിനുള്ള സാധനവും വിശദമായി പ്രതിപാദിക്കുന്നുണ്ട്. ''ബ്രഹ്മസ്വരൂപം തന്നെയാണ് മോക്ഷം'', അതുകൊണ്ട് സംസ്കരിച്ചെടുക്കേണ്ട ഒന്നല്ല മോക്ഷം. സംസ്കാരക്രിയ മാത്രമല്ല; മററു യാതൊരുവിധ കർമ്മത്തിൻെറയും സംബന്ധം പോലും ഒന്നുകൊണ്ടും അല്പംപോലും കാണാൻ ആർക്കും കഴിയുന്നതല്ല. ജ്ഞാനമൊന്നൊഴിച്ച് മോക്ഷലബ്ധിക്ക് ക്രിയയുടെ ഗന്ധംപോലും ഉപയോഗപ്പെടുകയില്ല.'' ജ്ഞാനം മാത്രമേ സാധനമാവുകയുള്ളുവെന്നു സാരം. അതിനാൽ മോക്ഷത്തിനുള്ള മുഖ്യമായ സാധനം ജ്ഞാനമാണെന്നു സിദ്ധിക്കുന്നു.

ആത്മനഃ പരമാ മുക്തിർ
ജ്ഞാനാദേവ ന കർമ്മണാ
ജ്ഞാനം വേദാന്തവാക്യാനാം
മഹാതാത്പര്യനിർണ്ണയാത്
ഉല്പന്നായാം മനോവൃത്തൌ
മഹത്യാമംബുജേക്ഷണ,
അഭിവ്യക്തം ഭവേദേതത്
ബ്രഹ്മൈവാത്മാ വിചാരതഃ
അനേനൈവാത്മനോഽജ്ഞാന-
മാത്മന്യേവ വിലീയതേ
വിലീനേ സ്വാത്മനോഽജ്ഞാനേ
ദ്വൈതം വസ്തു വിനശ്യതി.

എന്നു സൂതസംഹിതയിൽ ശ്രീപരമശിവൻ ആത്മജ്ഞാനം ഉപദേശിക്കുന്നതായി വർണ്ണിച്ചിരിക്കുന്നു. ''അവിദ്യാരൂപമായ ബന്ധത്തിൽ നിന്നുള്ള ആത്മാവിൻെറ മോചനം കർമ്മംകൊണ്ടല്ല, ജ്ഞാനംകൊണ്ടു മാത്രമാണ് സംഭവിക്കുന്നതു്. വേദാന്തവാക്യങ്ങളുടെ മഹാതാത്പര്യം ജീവബ്രഹ്മൈക്യമാണെന്നുള്ള നിർണ്ണയമാണ് ജ്ഞാനം. ആ തത്ത്വം ഗുരുവിൽനിന്നു ശ്രവിക്കുമ്പോൾ ഉത്തമനായ ശ്രോതാവിൻെറ അന്തഃകരണം ആത്മാകാരമായി പരിണമിക്കും. ആ അന്തഃകരണത്തിൽ ആത്മാവ് ബ്രഹ്മസ്വരൂപമായി പ്രകാശിക്കുകയും ചെയ്യും. ഈ ബ്രഹ്മാത്മാനുഭൂതിയിൽ അജ്ഞാനം ആത്മാവിൽ ലയിക്കുമ്പോൾ അജ്ഞാനജന്യമായ ദ്വൈതം – ജീവേശ്വര ജഗദ്ഭേദബുദ്ധി – നിശ്ശേഷം നശിക്കുന്നതാണ്. ഇങ്ങനെ ദ്വൈതബുദ്ധി നശിച്ചാൽ ശുഭവാസനകളും അശുഭവാസനകളും നശിക്കും. അതോടെ രാഗദ്വേഷാദിവികാരങ്ങളും അതിൽ നിന്നുണ്ടാകുന്ന ധർമ്മാധർമ്മങ്ങളും അവയുടെ ഫലമായ ദേഹേന്ദ്രിയങ്ങളും നശിക്കുന്നതാണ്. ഘടജ്ഞാനംകൊണ്ടു ഘടവിഷയകമായ അജ്ഞാനം നശിക്കുന്നതുപോലെ ആത്മജ്ഞാനംകൊണ്ടുമാത്രം അജ്ഞാനവും തജ്ജന്യമായ സകലസംസാരദുഃഖങ്ങളും നീങ്ങുന്നതാണ്. അല്ലയോ വിഷ്ണോ ! അതുകൊണ്ട് ജനനമരണരൂപമായ സംസാരത്തിൻെറ നാശം ആത്മാവിൻെറ തത്ത്വത്തെ അറിയുമ്പോൾ മാത്രമേ സംഭവിക്കുകയുള്ളൂ. ആത്മതത്ത്വം ബ്രഹ്മസ്വരൂപമാണ്.'' തുടർന്ന് ശിവൻ വിഷ്ണുവിനോടിങ്ങനെയാണ് ആ ഉപദേശം ഉപസംഹരിക്കുന്നതു്: ''ഇതുകൊണ്ടു് സദ്ഗുരുവിൽ നിന്നു വേദാന്തവാക്യങ്ങൾ ശ്രവിച്ച് മനനനിദിദ്ധ്യാസനങ്ങൾകൊണ്ട് ത്വംപദലക്ഷ്യാർത്ഥമായ കൂടസ്ഥചൈതന്യവും തത്പദലക്ഷ്യാർത്ഥമായ

നിർഗ്ഗുണബ്രഹ്മചൈതന്യവും ഒന്നാണെന്നുള്ള അപരോക്ഷാനുഭൂതി ഉണ്ടാകുകയാണ് മുക്തിയുടെ സ്വരൂപം എന്നു സിദ്ധിക്കുന്നു. ശ്രവണത്തിൽത്തന്നെ അജ്ഞാനരൂപമായ വിസ്മൃതി നീങ്ങി ഞാൻ ബ്രഹ്മമാണെന്നുള്ള പ്രത്യഭിജ്ഞാനം ഉണ്ടാകും. അതാണ് വിസ്മൃതകണ്ഠചാമീകരം പോലെ മുക്തി, പ്രാപ്തപ്രാപ്തിയാണെന്നു പറഞ്ഞതു്.''

കരവിഷ്ടനിവിഷ്ടമുത്തമം
കനകം പ്രസ്മരണാദലബ്ധവത്
പ്രതിഭാതി തദാപ്തവാക്യതഃ
പ്രതിപത്യാ ലഭതേ യഥാ ജനഃ
പരമാത്മപദം പരാകൃത-
ഭവിതയം പ്രാപ്തമപി സ്വഭാവതഃ
അനവാപ്തവദേവ ലിപ്യതേ
ലഭതേ ചൈവമയം പ്രമാണതഃ.

കൈക്കുള്ളിൽ വച്ചിരിക്കുന്ന ഒരു സ്വർണ്ണക്കട്ട കൃത്യാന്തരങ്ങൾക്കിടയിൽ മറന്നുപോയ മനുഷ്യൻ അതു തന്റെ കൈവശമില്ലെന്നു തെററിദ്ധരിച്ച് അങ്ങുമിങ്ങും അന്വേഷിക്കുന്നു. ഒടുവിൽ വിശ്വസ്തനായ ഒരാൾ ''നിങ്ങളുടെ കൈവശംതന്നെ അന്വേഷിക്കുന്ന വസ്തു ഉണ്ട്'' എന്നു പറയുമ്പോൾ അതു കേട്ടു മറവി നീങ്ങി, അതു തന്റെ കയ്യിൽത്തന്നെയുണ്ടെന്നറിയുന്നു. അതുപോലെ, ഭേദരഹിതമായ പരമാത്മാവ് തന്റെ സ്വരൂപത്തിൽത്തന്നെ സഹജമായി പ്രകാശിക്കുന്നുണ്ടെങ്കിലും ആ വസ്തുത അറിയാതെ മുമുക്ഷു ലഭിക്കാത്ത വസ്തുവിനെപ്പോലെ ആ പരമാത്മാവിനെ ലഭിക്കുവാൻ ആഗ്രഹിക്കുന്നു. പക്ഷേ ഗുരുമുഖത്തുനിന്നു ശ്രവിച്ച വേദാന്തവാക്യങ്ങളിൽനിന്നുണ്ടായ ആത്മജ്ഞാനമാകുന്ന പരമപ്രമാണംകൊണ്ട്, അന്വേഷിക്കപ്പെട്ട ആ പരമാത്മാവ് താൻതന്നെയായിരുന്നു എന്ന് അപരോക്ഷമായി അറിഞ്ഞു പരമാനന്ദമടയുന്നു. ഇതാണ് മുക്തിയുടെ സ്വരൂപം.

മുക്തി, ജീവൻമുക്തിയെന്നും വിദേഹമുക്തിയെന്നും രണ്ടു വിധത്തിലുണ്ട്. ജീവിച്ചിരിക്കുമ്പോൾത്തന്നെ ആത്മസാക്ഷാത്കാരംകൊണ്ട് അജ്ഞാനവും തജ്ജന്യങ്ങളായ മോഹാദികളും നശിച്ച് സഹജാനന്ദത്തോടുകൂടി പ്രാരബ്ധമനുസരിച്ച് വിവേകപ്രധാനിയായോ വ്യവഹാരപ്രധാനിയായോ സമാധിപ്രധാനിയായോ വർത്തിക്കുന്ന മഹാത്മാവാണ് ജീവന്മുക്തൻ. പ്രാരബ്ധശരീരനാശത്തിൽ നിരുപാധികമായ ബ്രഹ്മചൈതന്യമായി ആ മഹാത്മാവു പ്രകാശിക്കുന്ന അവസ്ഥയാണ് വിദേഹമുക്തി. ഇതാണ് ജന്തുക്കളുടെ മുഖ്യമായ ലക്ഷ്യവും സാധ്യവും. അതിനുള്ള സാധന വേദാന്തജ്ഞാനമാണ്. സജ്ജനങ്ങൾ വഴി ഉപനിഷത്തത്ത്വങ്ങൾ ജനസാമാന്യത്തിനിടയിൽ പ്രചരിപ്പിച്ചാൽ സാധനചതുഷ്ടയസമ്പന്നന്മാരായ അധികാരികൾ വർദ്ധിക്കുകയും അവർ സദ്ഗുരുക്കന്മാരെ ഉപസദിച്ച് വേദാന്തവാക്യങ്ങൾ ശ്രവിച്ച് ജീവബ്രഹ്മൈക്യമാകുന്ന ലക്ഷ്യം നേടുകയും ചെയ്യും. പിന്നീട് അവർ പ്രാരബ്ധാനുസാരം ലോകാനുഗ്രഹപ്രദമായ ജീവിതയാത്ര തുടരുന്നതാണ്. അതുകൊണ്ടു മാത്രമേ ലോകത്തിനു ശ്രേയസ്സുണ്ടാകുകയുള്ളൂ.

ഉത്തിഷ്ഠത ! ജാഗ്രത ! പ്രാപ്യ വരാന്നിബോധത !

---

''അദ്വൈതിയുടെ അഭിപ്രായത്തിൽ, ഇന്നുള്ള നമ്മുടെ വ്യക്തിത്വം ഒരു ഭ്രമമാണ്. അപരിമിതത്തിന്നേ ഉണ്മയുള്ളൂ. മററുള്ളതെല്ലാം മായയാണ്. മറെറാന്നിന്നും ശരിയായ ഉണ്മയില്ല. ഏതു് ഭൗതികവസ്തുവിലും ഉണ്മയോടു കൂടിയതു ബ്രഹ്മമാണ്. നാം ഈ ബ്രഹ്മമാണ്; രൂപവും മററും മായയും. നാമരൂപങ്ങൾ മാററുക; അപ്പോൾ നിങ്ങളും ഞാനും ഒന്നുതന്നെ. എന്നാൽ 'ഞാൻ' എന്ന വാക്കു സൂക്ഷിച്ചുകൊള്ളണം. മനുഷ്യർ പറയാറുണ്ട്: 'ഞാൻ ബ്രഹ്മമാണെങ്കിൽ എന്തുകൊണ്ടെനിക്ക് ഇഷ്ടമുള്ളതൊക്കെ ചെയ്തുകൂടാ ?' പക്ഷെ ഇവിടെ 'ഞാൻ' എന്ന വാക്കു മറെറാരർത്ഥത്തിലാണ് പ്രയോഗിക്കുന്നതു്. സ്വയം പരിമിതപ്പെട്ടവനാണെന്നു വിചാരിച്ചാൽ പിന്നെ, നിങ്ങൾ ആത്മാവും അന്തർജ്യോതിസ്സുമായ ബ്രഹ്മമല്ല. ബ്രഹ്മത്തിന്റെ സുഖങ്ങളും ആനന്ദവും ഉള്ളിലാണ്; അതു തികച്ചും സംതൃപ്തമാണ്; ഒന്നുമാവശ്യമില്ല, പ്രതീക്ഷിക്കുന്നുമില്ല. ബ്രഹ്മം അഭയമാണ്, തികച്ചും സ്വതന്ത്രമാണ്. അതാണു ബ്രഹ്മം. അവിടെ നാമൊക്കെ ഒന്നാണ്.''

— വിവേകാനന്ദസ്വാമികൾ.

# 3. ഗൗതമബുദ്ധൻെറ വീക്ഷണത്തിൽ

വി. മുരളീധരമേനോൻ

സത്യത്തിൻെറ യാഗാഗ്നിയിൽ സ്വന്തം ജീവിതത്തെ ഹവിസ്സാക്കിയർപ്പിച്ച് സത്യം സാക്ഷാത്കരിച്ച ധീരൻെറ അനശ്വരകഥയാണ് ശ്രീബുദ്ധൻേറതു്. ഭൗമങ്ങളായ എല്ലാ ഭോഗസൗഭാഗ്യങ്ങളും തഴകിയ മുഗ്ദ്ധയൗവനത്തിൻെറ ഒത്തമധ്യത്തിൽവെച്ചാണ് സിദ്ധാർത്ഥ രാജകുമാരന് ജീവിതമെന്ന മഹാസമസ്യയെപ്പററി പെട്ടെന്നൊരുനാരം ബോധം വന്നതു്. ഏകാന്തതീക്ഷ്ണമായ ചിന്ത അദ്ദേഹത്തിൻെറ ഉരംക്കാമ്പിനെ ഉമിത്തീപോലെ നീററി. ഭോഗജീവിതത്തിൽ നിർവ്വേദം വന്നു. ജരാരോഗമരണങ്ങളിലൊടുങ്ങുന്ന ജീവിതം ദുഃഖമാണ്. ഈ ദുഃഖം മാത്രമോ, ജീവിതം ? അതോ, ദുഃഖത്തിൽനിന്നു വല്ലമോചനവുമുണ്ടോ? സത്യം അറിഞ്ഞില്ലെങ്കിൽ ജീവിതം വ്യർത്ഥം. പക്ഷേ, അതറിയണമെങ്കിൽ തൻെറ എല്ലാ കെട്ടുകളും പൊട്ടിച്ചുകളയണം. അദ്ദേഹം ഉറച്ചുകഴിഞ്ഞു. ഒരു രാവിൽ, ഇളംകുഞ്ഞിനെ മാറോടു ചേർത്തു മയങ്ങുന്ന മനസ്വിനിയായ ധർമ്മപത്നിയെ നെടുവീർപ്പോടൊന്നു നോക്കി കൊട്ടാരം വിട്ട് പെരുവഴിയിലിറങ്ങി ലോകവിശാലതയിലദ്ദേഹം മറഞ്ഞു. ആറു നീണ്ടവർഷത്തെ കൊടുംതപസ്സാണ് പിന്നെ. സത്യം നേടാതെ ഇനിയും താനിരുന്നിടത്തു നിന്നിളകില്ലെന്ന ഉഗ്രശപഥത്തോടെ ബോധിവൃക്ഷമൂലത്തിൽ ധ്യാനമഗ്നനായിരുന്നപ്പോഴാണ് സമാധിയുടെ പരമപദമായ നിർവ്വികല്പാനുഭവം അദ്ദേഹത്തിനുണ്ടായതു്. ശോകാതങ്കമെഴാത്ത ആ ശുദ്ധഭാവത്തിൽ കുറെനാളോളം അങ്ങനെതന്നെയിരുന്നു. സമാധിയിൽനിന്നുണർന്നപ്പോരം വീണ്ടും അതിൽ ലയിച്ചിരിക്കാനായി മോഹം. പക്ഷെ, ചുററുംകിടന്നു നരകിക്കുന്ന ജീവരാശിയെപ്പററി ഓർത്തപ്പോരം താൻ കൊതിക്കുന്ന സമാധിസുഖംപോലും ക്ഷുദ്രമായ സ്വാർത്ഥതയായി തോന്നിയദ്ദേഹത്തിനു്. ബുദ്ധദേവൻെറ ഹൃദയം പ്രപഞ്ചസീമയോളം വികസിച്ചുകഴിഞ്ഞു. ആ ദയാമൂർത്തി സമസ്യഷ്ടി

മതത്തിൻെറ ആത്മാവു് പ്രത്യക്ഷമായ അനുഭവമാണ്. അവിടെ തർക്കങ്ങളൊക്കെ വെറുതെ. പക്ഷെ, കാലം ചെല്ലുമ്പോരം അനുഭവം ലോപിക്കുകയും ആയാമൃതയില്ലാത്ത സിദ്ധാന്തങ്ങളും ജടിലങ്ങളായ ക്രിയാകലാപങ്ങളും കടുത്ത വിധിനിഷേധങ്ങളുമെല്ലാം പെരുകിക്കൂടി മതത്തെ അപ്പാടെ വിഴുങ്ങുകയും ചെയ്യും. ഈ അപചയം എല്ലാ സാമ്പ്രദായികമതങ്ങരംക്കും സംഭവിച്ചിട്ടുണ്ട്. 'സ കാലേനേഹ മഹതാ യോഗോ നഷ്ടഃ പരന്തപ' എന്നു് ഭഗവാൻ ഗീതയിൽ പറയുന്നതു് ഇതുകൊണ്ടാണ്. സത്യാനുഭൂതിയിൽനിന്നു് സിദ്ധാന്തപ്രതിഷ്ഠയിലേക്കുള്ള ദൂരം എത്ര വലുതു്! ശ്രീബുദ്ധനും ശ്രീശങ്കരനും ശ്രീരാമകൃഷ്ണവിവേകാനന്ദന്മാരുമെല്ലാം ഇങ്ങനെ പാഴാചാരങ്ങളുടെ ചേർക്കുണ്ടിൽ താണുപോയ മതത്തിൻെറ തേരുരുരം പൊക്കിയെടുത്തു് സദ്ധർമ്മത്തിൻെറ നേർവഴിയിൽക്കൂടി തെളിയിച്ചുവിട്ട ധീരസാരഥികളാണ്.

ബുദ്ധദേവൻ പിറന്ന ബി. സി. ആറാം നൂററാണ്ട് വൈദികമതത്തിൻെറ അപക്ഷയകാലമാണ്. വികൃതങ്ങളായ വിശ്വാസാനുഷ്ഠാനങ്ങരം, ക്രൂരനും പ്രതികാരേച്ഛുവുമായൊരു ഈശ്വരനെ ചൂണ്ടി പാവംജനങ്ങളുടെ പ്രാകൃതഭയത്തെ ചൂഷണം ചെയ്യുന്ന പൗരോഹിത്യം, കാമ്യസിദ്ധികരംക്കുവേണ്ടിയുള്ള ജന്തുബലിയജ്ഞങ്ങരം, അതികഠിനങ്ങളായ തപശ്ചരണങ്ങരം, തത്ത്വശാസ്ത്രങ്ങളുടെ ഉദ്ദണ്ഡവാദങ്ങരം, പാരത്രികകാര്യങ്ങളെപ്പററിയുള്ള തുമ്പില്ലാത്ത അഭ്യൂഹങ്ങരം ഇവയെല്ലാം മതത്തിൻെറപേരിൽ നിർബാധം നടന്നുവന്നു. ഉപനിഷത്തുകളുടെ ഭാവശുദ്ധിയും ദർശനദീപ്തിയും പലക്കും അജ്ഞാതമായിരുന്നു ഇങ്ങനെ ജർജ്ജരമായ ഒരു മതത്തിൻെറ ആചാരബീഭത്സതകളുടെ ഇരുണ്ട ലോകത്തിലേക്കാണ് ശാക്യമുനി തൻെറ ധർമ്മതേജസ്സ് നീളെ പ്രസരിപ്പിച്ചതു്.

കളുടെ സമീപത്തിലേയ്ക്കിറങ്ങിവന്നു. 'ആത്മവത് സർവ്വഭൂതാനി യഃ പശ്യതി സ പശ്യതി' എന്നുപനിഷത്തും 'യസ്തു സർവ്വാണി ഭൂതാനി ആത്മന്യേവാനുപശ്യതി' എന്ന് ഗീതയും മൊഴിയുന്ന ജ്ഞാനിയുടെ സർവ്വാത്മഭാവമാണ് തഥാഗതനെ ലോകരംഗത്തിലേയ്ക്കു കൈപിടിച്ചിറക്കിയതു്.

ബുദ്ധദേവൻ സാരനാഥിൽ ചെയ്ത രണ്ടു പ്രഭാഷണങ്ങൾ ('ധമ്മചക്രപ്രവർത്തനം,' 'അനാത്മലക്ഷണസൂത്രം') അദ്ദേഹത്തിന്റെ ദർശനത്തിന്റെ ഭാവസാരമാണ്. ആദ്യ പ്രസംഗത്തിൽ താൻ കണ്ടറിഞ്ഞ 'ആര്യസത്യ'ത്തെ നാലായി അദ്ദേഹം പകുത്തവതരിപ്പിക്കുന്നു: ദുഃഖം, നിദാനം, നിരോധം, മാർഗ്ഗം. പിറന്നന്നു മുതൽ ഇറന്നുപോകുന്നതുവരെ ഈ ജീവിതം ശോകമയം. ജരാരോഗവാർദ്ധക്യമരണങ്ങൾ, പ്രിയവിയോഗങ്ങൾ, അപ്രിയയോഗങ്ങൾ, ചിത്തമോഹങ്ങൾ, അവ സാധിക്കാതെ വരുമ്പോഴുള്ള വിഷാദക്ഷോഭങ്ങൾ ഇവയെല്ലാം നിനച്ചാൽ ജീവിതം അവിരാമവേദന മാത്രം. ഏഴു കടലുകളിലെ വെള്ളമത്രയും മനുഷ്യരൊഴുക്കിയ കണ്ണീരോളം വരില്ല.

എന്തുകൊണ്ടു് മനുഷ്യനിങ്ങനെ ദുഃഖിക്കാൻ മാത്രമായി ശിക്ഷിക്കപ്പെടുന്നു? അജ്ഞതകൊണ്ടു്. സമഷ്ടിയിൽനിന്നു വേറിട്ട വ്യക്തിയുടെ മിഥ്യാഹന്ത, സ്വാർത്ഥകാമനകൾതന്നെ അജ്ഞത. കാമനകൾ കർമ്മങ്ങളെയും കർമ്മങ്ങൾ കർമ്മഫലങ്ങളെയും അവ പുതിയ കർമ്മങ്ങളെയും ജനിപ്പിക്കുന്നു. ഇങ്ങനെ ജന്മജന്മാന്തരങ്ങളോളം നീണ്ടു നീണ്ടു പോകുന്ന സംസാരമെന്ന ദുഃഖനദിയിൽക്കൂടി തീരമണയാതെ അലക്ഷ്യമായൊഴുകുന്ന മനുഷ്യനെക്കാൾ ദീനനായിട്ടാരുണ്ടു വേറെ?

സമ്യഗ്ജ്ഞാനംകൊണ്ടു് അജ്ഞാനം അറുമ്പോൾ ദുഃഖമൊടുങ്ങുന്നു.

ഇതിനു് ജീവിതം അഖണ്ഡസാധനയാകണം. ഈ സാധനാക്രമമാണ് ബുദ്ധനുപദേശിക്കുന്ന അഷ്ടമാർഗ്ഗം: ഭദ്രമായ ജീവിതസങ്കല്പം, ദൃഢനിഷ്ഠ, ശുദ്ധഭാഷണം, നല്ല പെരുമാററം, നിർദ്ദോഷമായ ജീവികാമാർഗ്ഗം, ആത്മോന്നതിയ്ക്കുള്ള പ്രയത്നം, ഏകാഗ്രധ്യാനം. മനോവാക്കായ കർമ്മങ്ങളുടെ സമഗ്രശിക്ഷണത്തിൽക്കൂടി സാധകൻ സത്യപദത്തിലെത്തുമ്പോൾ മുക്തൻ.

രണ്ടാമത്തെ പ്രഭാഷണം നമ്മുടെ വ്യക്തിത്വത്തിന്റെ വിശകലനമാണ്. എന്താണ് നാം വ്യവഹരിക്കുന്ന ഈ വ്യക്തിത്വം? പഞ്ചോപാദാനങ്ങളുടെ സംശ്ലേഷം. എന്നുവെച്ചാൽ രൂപവും (Material form) വേദനവും (Sensation or feeling) സംജ്ഞയും (Perception or idea) സംസ്കാരവും (Predisposition) വിജ്ഞാനവും (Awareness or discriminative reason) കൂടിച്ചേർന്നതു് സൂക്ഷ്മ ക്ഷണികയിൽ ഇവയെല്ലാം അനാത്മങ്ങളാണ്. കാരണം, അവ പരിണാമി, അനിത്യം. അവ നമ്മെ ജ്ഞാനത്തിലേയ്ക്കു്, സത്യത്തിലേയ്ക്കു്, നയിയ്ക്കുകയില്ല.

സത്യം സാക്ഷാത്കരിക്കുന്നതുവരെ, നിർവ്വാണം നേടുന്നതുവരെ, ഈ കദനക്കടലിൽ നിന്നു് രക്ഷയില്ല. നിർവ്വാണം പലരും ധരിക്കുന്നതുപോലെ ജീവന്റെ കെട്ടടങ്ങലല്ല, അതിന്റെ സ്വാർത്ഥകാമങ്ങളുടെ കെട്ടടങ്ങലാണ്; സമഷ്ടിയിൽനിന്നു താനന്യം എന്നു ഭ്രമിക്കുന്ന വ്യഷ്ടിയുടെ അഹന്താനാശമാണ്, സമഷ്ടിലയമാണ്. അതു് ശൂന്യതയല്ല, പൂർണ്ണതയാണ്. ഈ പദവിയിലെത്താൻ നമുക്കുള്ള തുണ നാം മാത്രം. ബാഹ്യനായൊരീശ്വരന്റെ കാരുണ്യത്തിനിരന്നതുകൊണ്ടു കാര്യമില്ല. ഉറച്ച ധർമ്മനിഷ്ഠയിൽ നാം നമ്മെത്തന്നെ പ്രതിഷ്ഠിക്കുക. നമ്മുടെ ജീവിതത്തിന്റെ വിധികർത്താക്കൾ നാം തന്നെ. ഭംഗ്യന്തരേണ പറഞ്ഞാൽ, നമ്മുടെ കർമ്മങ്ങളാണ് നമ്മുടെ ജീവിതഭാഗധേയങ്ങളെ പൂർണ്ണമായും നിർണ്ണയിക്കുന്നതു്. മനുഷ്യന്റെ ഈ കർമ്മസ്വാതന്ത്ര്യത്തിൽ ഒരു ദൈവവും കൈ കടത്തുന്നില്ല. ഇതറിയുമ്പോൾ മോചനത്തിനുവേണ്ടി മനുഷ്യൻ സ്വയം പ്രയത്നിച്ചുതുടങ്ങും. ഭയങ്കരനായൊരീശ്വരനെപ്പററിയുള്ള സങ്കല്പം ഉളവാക്കിയ ഭയവികൃതചിത്തവൃത്തി മനുഷ്യനെ എത്രകണ്ടു് തളർത്തിയിട്ടുണ്ടെന്നു കണ്ടതുകൊണ്ടാണ് വ്യക്തിയുടെ ഇച്ഛാശക്തിയും പൗരുഷവും സ്വാതന്ത്ര്യവും നിർഭയത്വവും ബുദ്ധദേവൻ ഊന്നിപ്പറഞ്ഞതു്. അദ്ദേഹത്തിന്റെ കർമ്മസിദ്ധാന്തം ഗംഭീരമാണ്. യാദൃച്ഛികമോ അവ്യവസ്ഥിതമോ ആയ ഒന്നും ഈ പ്രപഞ്ചത്തിലില്ല. നിയതി കർമ്മനിയമവിധേയം. അതിനെ

ആക്കാനും അഴിക്കാനും ഒരു ശക്തിയുമില്ല. അദ്ദേഹത്തിന്റെ ഒരു ധീരവാക്യമിതാ: ''എന്റെ കർമ്മംതന്നെ എന്റെ സമ്പത്ത്, എന്റെ പൈതൃകം; എന്റെ ജീവാതുവും എന്റെ വംശവും എന്റെ അഭയപദവും അതു തന്നെ.'' ബുദ്ധൻ പുതിയ ഒരു പ്രപഞ്ചദർശനവും അവതരിപ്പിച്ചില്ല, ജീവിതക്ഷേത്രത്തിൽ പ്രത്യക്ഷധർമ്മത്തിന്റെ പ്രാണപ്രതിഷ്ഠ നടത്തിയെന്നുമാത്രം.

ആത്മാവിനെപ്പററി മൗനം കൊള്ളുകയും വേദപ്രമാണങ്ങൾ അവിമർശപൂർവ്വം സ്വീകരിക്കരുതെന്നുപദേശിക്കുകയും അനുഭവത്തിൽക്കൂടി വേണം എന്തിന്റെയും സാധുതാനിർണ്ണയമെന്നു പറയുകയും ചെയ്തപ്പോൾ അദ്ദേഹം നാസ്തികനെന്നു പലരും വിധിയെഴുതി. എന്തുകൊണ്ടദ്ദേഹം ആത്മാവിന്റെ കാര്യത്തിൽ തൂഷ്ണീകനായി? പരമസത്യം അനിർവ്വചനീയം. അവിടെ മൗനം വ്യാഖ്യാനമാകുന്നു. അനിർവ്വാച്യത്തെ നിർവ്വചിക്കുക, അനന്തത്തെ സാന്തമാക്കുക, ശാശ്വതികതയെ കാലപരിമിതമാക്കുക, അദ്വയസത്യത്തെ വ്യവഹാരത്തിലെ ദ്വൈതത്തിലേയ്ക്കിറക്കുക അദ്ദേഹം ചെയ്തില്ല. വേദങ്ങളെല്ലാം നാവ് എച്ചിലാക്കിയെന്ന് ശ്രീരാമകൃഷ്ണദേവൻ പറയുന്നു. കാരണം, അപരിമിതത്തെ പരിമിതപ്പെടുത്തുക എന്ന ദോഷം അവയ്ക്കുണ്ട്. കേനോപനിഷത്തിലെ ഒന്നാം ഖണ്ഡം 3, 4, 6 മന്ത്രങ്ങൾ ഈ കാര്യം സ്പഷ്ടീകരിക്കുന്നു. അപ്പോൾ, ദക്ഷിണാമൂർത്തിയെപ്പോലെ മൗനഭാഷയിൽ വേണം ആത്മചർച്ച. നമുക്കു വേണ്ടതു് ശുഷ്കമായ തത്ത്വശാസ്ത്രമല്ല, ആർദ്രമായ ധർമ്മബോധമാണ്. ബുദ്ധിയുടെ ഉന്മിഷിതവ്യായാമങ്ങളൊന്നും ഹൃദയത്തെ സംസ്കരിക്കുകയില്ല. സത്യം പാണ്ഡിത്യത്തിന്റെ മിടുക്കുകാട്ടലല്ല, ജീവിച്ചുകാട്ടലാണ്. മഹാഭക്തനായ തോമസ് എ കെംപിസ് 'ക്രിസ്ത്വനുകരണ'ത്തിൽ ഇതു തന്നെ പറയുന്നു: ''മുഴക്കമുള്ള വാക്കുകൾ ഒരുവനെ പവിത്രനോ നീതിമാനോ ആക്കില്ല, തീർച്ച; പക്ഷേ, ധർമ്മനിഷ്ഠമായ ജീവിതം അവനെ ഈശ്വരനു പ്രിയനാക്കുന്നു. എനിക്കു പശ്ചാത്താപം അനുഭവിക്കാനാണ് മോഹം, അതിന്റെ നിർവ്വചനം അറിയാനല്ല.'' തന്റെ മേൽ വന്നു തറച്ച ശസ്ത്രം എടുത്തുമാററി അവിടെ മരുന്നു പുരട്ടി വ്രണം ഉണക്കുന്നതിനുപകരം ശസ്ത്രത്തെപ്പററിയും അതു് എയ്തുവിട്ടവനെപ്പററിയും പിന്നെയും പിന്നെയും വിവരം ആരായുന്ന പാവത്താൻ ചത്താലും ജിജ്ഞാസ അവശേഷിക്കുന്നു എന്നു് ബുദ്ധൻ ആത്മാവിനെ സംബന്ധിച്ച മാലൂക്യപുത്രന്റെ ചോദ്യത്തിനുത്തരമായി പറഞ്ഞതു് അകിഞ്ചിത്കരമായ വേദവാദകൗതുകത്തിന്റെ നേർക്കുള്ള ശക്തമായ ഉപഹാസമാണ്. ''നല്ലതു ചെയ്യുക, നല്ലവനാകുക; ഈ നന്മ നിങ്ങളെ സത്യത്തിലെത്തിയ്ക്കും'' എന്ന അവിടത്തെ സരളവചസ്സ് നിഖിലധർമ്മസാരമാണ്.

ബുദ്ധദർശനവും ഉപനിഷദ്ദർശനവും മൗലികമായി ഒന്നുതന്നെ. വ്യത്യാസം ദർശനകോടികളുടേതുമാത്രം. ഉപനിഷത്തുകൾ ജീവിതത്തിന്റെ സാദ്ധ്യത്തിനു് ഊന്നൽ കൊടുക്കുമ്പോൾ ബുദ്ധൻ സാധനയുടെ വശം ഉറപ്പിക്കുന്നു. ഋഷികവികൾ ദിവ്യഹർഷത്തോടെ ആത്മദർശനം ഉദ്ഗാനം ചെയ്യുമ്പോൾ ബുദ്ധമുനി തൃഷാർത്തമായ സാംസാരികജീവിതത്തിന്റെ ശോകമോഹങ്ങളെ ചൂണ്ടി മോചനത്തിന്റെ ഭദ്രപഥം കാട്ടിക്കൊടുക്കുന്നു. ബുദ്ധോപദേശങ്ങളിൽ മുഖ്യങ്ങളായ കർമ്മനിയമവും പുനർജ്ജന്മവും ത്യാഗവും ഉപനിഷത്തുകളുടേതാണ്. വേദഭാഗമായ കർമ്മകാണ്ഡത്തെ ബുദ്ധൻ മാത്രമല്ല ഗീതയും (II. 42–44) മുണ്ഡകോപനിഷത്തും (I. 2 - 7) നിഷേധിച്ചു പറയുന്നുണ്ട്. നിരുപാധികബ്രഹ്മം അനിർവ്വചനീയമെന്നു കണ്ടു് ബുദ്ധൻ മിണ്ടാതിരുന്നപ്പോൾ ഉപനിഷത്തുകൾ അതിന്റെ ഭാവാത്മകസൂചനകൾ നല്കുന്നു എന്നു മാത്രം. ചുരുക്കത്തിൽ, ബുദ്ധദർശനം ഉപനിഷദാശയങ്ങളുടെ യുക്തിപൂർവ്വകമായ പരിണാമവും വിവൃതിയുമാണ്. അതുകൊണ്ടാണ് വിവേകാനന്ദസ്വാമികൾ പറഞ്ഞതു്: ''ക്രിസ്തുവിനെപ്പോലെ ബുദ്ധനും ഒന്നിനെയും നശിപ്പിക്കാനല്ല, പൂർണ്ണമാക്കാനാണ് വന്നതു്.''

ബുദ്ധന്റെ നിർവ്വാണശേഷം മൂന്നു നൂററാണ്ടുകൾക്കുള്ളിൽ ചരിത്രത്തിലെ ഏററവും വലിയ വിഗ്രഹഭഞ്ജകനായ അദ്ദേഹം പൂജാവിഗ്രഹമായിത്തീർന്നു. അദ്ദേഹം ആമരണം എതിർത്തുവന്ന കർമ്മകാണ്ഡത്തിന്റെ ആചാരജടിലതകൾ ബുദ്ധമതത്തെ ഗ്രസിച്ച് മഹായാനശാഖയായി വളർന്നു. അദ്ദേഹത്തിന്റെ പിൽക്കാലശിഷ്യന്മാരുടെ ബുദ്ധിഗൗരവം സമ്മാനിച്ച മേദുരവ്യാഖ്യാനങ്ങളിൽക്കൂടി ഉപബൃംഹിതമായ ബൗദ്ധദർശനം അതിന്റെ എല്ലാ ദുർഗ്രഹതകളോടുംകൂടി

# 4. ക്രൈസ്തവവീക്ഷണത്തിൽ

റവ: ഫാ. ആൽബർട്ടു് നമ്പ്യാപറമ്പിൽ

അല്പം കുഴഞ്ഞ ഒരു പ്രശ്നത്തിലേയ്ക്കാണു് കടക്കുന്നതു്. ഭാരതത്തിൽ പലേടങ്ങളിലായി ഭിന്നമതാനുയായികൾ ഒന്നുചേർന്ന പ്രാർത്ഥനാ സമ്മേളനങ്ങൾ നടത്തുന്ന ജോലിയിൽ കഴിഞ്ഞ മൂന്നുനാലു വർഷങ്ങളായി മുഴുകി, 'ഭാരത പര്യടനം' നടത്തുന്ന ഒരാളാണീ വരികളെഴുതുന്നതു്. പലരും 'സ്വന്തം മതാനുഭൂതി' തുറന്നു് പങ്കു വയ്ക്കുന്നതു് കണ്ടും, കേട്ടും അനുഭവിച്ചുപോരുന്ന ഒരാൾക്കു്, സ്വന്തം മതവീക്ഷണം എല്ലാവരുമായി പങ്കുവച്ചു് അപരന്റേതു് ആവുംവണ്ണം ഉൾക്കൊണ്ടു വളരാൻ ശ്രമിക്കുന്ന ഒരു തീർത്ഥാടകനു്, അഹന്തയുടെ ഘോഷയാത്രയായി ഇതുപോലൊരു ചർച്ചയിലേയ്ക്കു കടക്കാനാവില്ല. 'എല്ലാ മതവും ഒന്നു്' എന്നും മററും പറയുന്ന പൊള്ളയായ മുദ്രാവാക്യങ്ങളിൽ ഒതുങ്ങാനും സാധിക്കുന്നില്ല. സ്വന്തം മതാനുഭൂതിയോടുള്ള വിശ്വസ്തത ഇങ്ങനെയൊരു വിഷയത്തിൽ ഏററമേററം ആവശ്യമാണുതാനും. അനുഭൂതിയുടെ ചൂടേൽക്കാതെ ഒരു പ്രബന്ധം വേണമെങ്കിൽ എഴുതിത്തള്ളാം. സ്വന്തം 'മത'ത്തിന്റെ നേട്ടങ്ങളുടെ നീണ്ട പട്ടിക നിരത്തി 'ദിഗ്‌വിജയ'സമീപനം സ്വീകരിക്കാനാവും. പക്ഷേ; മതാനുഭൂതിക്കു്, ഒരു മതാനുഭൂതിക്കും ഈ സമീപനങ്ങൾ ചേരില്ല എന്ന ഉറച്ച അഭിപ്രായം മറെറാരു വഴി സ്വീകരിക്കാൻ പ്രേരിപ്പിക്കയാണു്.

---

ഹീനയാനശാഖയായും പടർന്നു. ഹീനയാനം തന്നെ ഒരുപാടു് പ്രസ്ഥാനങ്ങളായി ഉരുത്തിരിഞ്ഞു. അവയിൽ പ്രമുഖങ്ങളായ വൈഭാഷികമും സൗത്രാന്തികവും യോഗാചാരവും മാദ്ധ്യമികവും നിരാത്മവാദത്തിൽ, ക്ഷണഭംഗവാദത്തിൽ പ്രതിഷ്ഠിക്കപ്പെട്ടവയാണു്. നാഗാർജ്ജുനൻ, ആര്യദേവൻ, അസംഗൻ, വസുബന്ധു, ദിനംഗൻ, ധർമ്മകീർത്തി മുതലായ ബുദ്ധിമല്ലന്മാർ ഈ സിദ്ധാന്തത്തിന്റെ ഉരത്ത വക്താക്കളായിരുന്നു. അങ്ങനെ കാലം ചെന്നാറെ ബുദ്ധൻ ദൈവമായി, അവിടത്തെ ദർശനം മതമായി. 'സ കാലേനേഹ മഹതാ യോഗോ നഷ്ടഃ പരന്തപ.' ഒടുവിൽ മഹായാനം പുനരുത്ഥാനം ചെയ്ത വൈദികമതത്തിൽ സായൂജ്യം പ്രാപിച്ചു. ഹീനയാനം ആയിരം വർഷങ്ങൾക്കുശേഷം ഭാരതത്തിലുദിച്ച ശ്രീശങ്കരന്റെ തീക്ഷ്ണപ്രതിഭയോടേററപ്പോൾ നിസ്തേജമായി. അദ്ദേഹം തന്റെ നിശിതയുക്തിയുടെ ഖഡ്ഗം വീശിയെറിഞ്ഞു് അതിന്റെ അപസിദ്ധാന്തങ്ങളെ അരിഞ്ഞുവീഴ്ത്തുകയും ബൗദ്ധദർശനത്തിന്റെ ഭദ്രമായ ഭാഗം ഉപനിഷദാശയങ്ങളോടൊപ്പം പുടപാകം ചെയ്തെടുത്തു് അദ്വൈതത്തിന്റെ പ്രവിശാലദർശനത്തിൽ സമന്വയിക്കുകയും ചെയ്തു. എങ്കിലും, ബുദ്ധദേവനു് ജന്മം കൊടുത്ത ഈ രാജ്യത്തിൽ ബുദ്ധമതം ചരമമടഞ്ഞു എന്ന ചരിത്രവിസ്മയം ഓർക്കുമ്പോൾ ഒരു ഭാരതീയന്റെ ഹൃദയത്തിൽ അവ്യക്തമായൊരു വിഷാദത്തിന്റെ നിഴൽ വീഴുന്നുണ്ടാവും.

പക്ഷേ, ബുദ്ധഭഗവാൻ തന്റെ അനശ്വരമായ ആത്മമഹിമാവിൽ സാർവ്വഭൗമനായിട്ടെന്നും വാഴുന്നു. പ്രാചിയുടെ ഈ പുലർകാലതേജസ്സു് ക്ഷിതിഗോളത്തിന്റെ അസ്തമയത്തിന്റെ അന്ത്യനിമിഷത്തിലും കത്തിയെരിഞ്ഞുകൊണ്ടിരിക്കും, തീർച്ച. അദ്ദേഹം എന്നും എവിടെയുമുള്ള മനുഷ്യരാശിയുടെ തീർത്ഥമൂലമാണു്, ജീവിതത്തെ ജീവിതവ്യമാക്കുന്ന എല്ലാ മൂല്യങ്ങളുടെയും പ്രഭവസ്ഥാനമാണു്. സഹസ്രാബ്ദങ്ങളുടെ അന്തരാളത്തിൽക്കൂടി പ്രേമഗൗതമന്റെ സംജീവനസന്ദേശം കലുഷമായ വർത്തമാനകാലത്തിന്റെ അർത്ഥമില്ലാത്ത പരുഷശബ്ദങ്ങൾക്കു മേലെ മധുരസ്ഫുടമായ മുക്തിമന്ത്രംപോലെ ഇന്നും മാറെറാലിക്കൊള്ളുന്നു.

---

അടുത്തു് എറണാകുളത്തു് ചാവറ സാംസ്കാരികകേന്ദ്രത്തിൽവച്ച്, വിശ്വാസപ്രതിസന്ധി എന്ന വിഷയത്തെപ്പറ്റി തുറന്ന ഒരു ചർച്ച് നടന്നു. അവിടെ ഒരു പാനലിൽ പങ്കെടുത്തു് ഒരു മാർക്സിസ്റ്റ് യുവാവു് പറഞ്ഞുകേട്ടു: ''ക്രിസ്തുമതത്തിൽ, ക്രൈസ്തവവിശ്വാസത്തിൽ, ഞാൻ കാണുന്നതു് മനുഷ്യരെ പിന്നോക്കം വലിക്കുന്ന, അടിമയാക്കി, നിർവീര്യരാക്കി വച്ചുകൊണ്ടിരിക്കുന്ന ഒരു ശക്തിയെയാണു്.'' ക്രൈസ്തവമതം എന്നല്ല, ഏതു മതവും മനുഷ്യപുരോഗതിയുടെ മാറ്റത്തിൽ വിലങ്ങുതടികൾ മാത്രമാണെന്നു് ഉറച്ച വിശ്വസിക്കുന്നവരുടെയിടയിലിരുന്നു് ഇതുപോലൊരു ചർച്ച നടത്തുമ്പോൾ അതിൽ 'ആത്മശോധനയും'കൂടി അലിഞ്ഞു ചേരേണ്ടതുണ്ട്. തത്ത്വസംഹിതകളുടെ പ്രഘോഷണം മതിയാകില്ലെന്നുമാത്രം.

ഈ സൂചനകളോടുകൂടി ക്രൈസ്തവാനുഭൂതിയെന്തെന്നു് ചോദിക്കുമ്പോൾ ഒരുത്തരമേ കിട്ടുന്നുള്ളു: സ്നേഹമാണഖിലസാരം. ''ഞാൻ നിങ്ങളെ സ്നേഹിച്ചതുപോലെ നിങ്ങളും പരസ്പരം സ്നേഹിക്കുക'' എന്ന ക്രിസ്തുനാഥന്റെ അന്തിമസന്ദേശത്തിലേയ്ക്കു് മറ്റെല്ലാം ചുരുങ്ങുന്നതുപോലെ തോന്നുന്നു. ക്രിസ്തുവിന്റെ പഠനം, ഏററവും ലളിതമാണു്. പ്രപഞ്ചം എന്ന പുസ്തകം വായിച്ചു പഠിക്കുവാൻ ഒരു മാർഗ്ഗം മാത്രമേ അവിടെയുള്ളു – സ്നേഹം. പക്ഷേ, ഏററമേററം തെററായി ഉപയോഗിക്കുന്ന ഒരു വാക്കായി അധഃപതിച്ചിരിക്കയാണു് ഈ 'സ്നേഹം.' ചൂഷണത്തിന്റെ പര്യായമായി മാർക്സിസ്ററുകൾ സ്നേഹത്തെ കാണുന്നെങ്കിൽ ഇവിടെ വിശ്വാസികൾ 'എന്റെ പിഴ'യെന്നു പറഞ്ഞേ തീരൂ. ഈ സ്നേഹം വെറും വികാരം അല്ല; വെറുംതോന്നൽ അല്ല. ക്രിസ്തുനാഥൻ ഈ 'പുതിയ'കല്പന നല്കിയ വിധം നോക്കു: ''ഞാൻ നിങ്ങളെ സ്നേഹിച്ചതുപോലെ'' ''ഞാൻ എന്റെ സഹോദരന്റെ കാവൽക്കാരനാണോ,'' എന്ന കായേന്റെ സ്വരം ഇനിമേൽ സ്വീകരിക്കാനാവില്ല. കായേൻ തോല്ക്കുന്നു, ആബേൽ ജയിക്കുന്നു – ക്രിസ്തുവിൽ. 'നിങ്ങൾ പരസ്പരം സ്നേഹിക്കുക' എന്ന കല്പന ക്രിസ്തുവിനു് മുമ്പും ഉണ്ടായിരുന്നു. അതിൽ 'പുതുമ'യില്ല. ഇവിടെ ആ സ്നേഹത്തിനു് ഒരു കേന്ദ്രം ഉണ്ടായി. പഴയ നിയമത്തിലെ ജോബിന്റെ പുസ്തകത്തിൽ വേദനിക്കുന്ന ഒരു മനുഷ്യനെ നാം കാണുന്നു – ജോബു്. ഇവിടെ ക്രിസ്തുവിൽ വേദനയുടെ പൊരുൾ, രഹസ്യം നമുക്കു് തെളിഞ്ഞു തെളിഞ്ഞു വരികയാണു്. പക്ഷേ, ഒന്നു് ചെയ്യേ മതിയാകൂ. ആ കേന്ദ്രത്തോടു്, ക്രിസ്തുവിനോടു് അനുഭവത്തിൽ, അനുഭൂതിയിൽ ഒന്നാകണം. 'എല്ലാമെല്ലാം അയ്യപ്പൻ' എന്ന അനുഭവത്തിന്നേ, 'ക്രിസ്തു എല്ലാവരിലും എല്ലാം' എന്ന സെൻറ് പോളിന്റെ അനുഭൂതിക്കു മാത്രമേ, വേദനയിൽ വിടർന്നു വളർന്നുവന്ന സ്നേഹത്തിനു മാത്രമേ, മനുഷ്യജീവിതത്തിന്നെന്തെങ്കിലും കാഴ്ചവെയ്ക്കാനാവൂ എന്നു് പറഞ്ഞുനിർത്താൻ തോന്നുന്നു.

ഇവിടെ ഒരപകടം പതിയിരിക്കുന്നതു് കാണുന്നു. സ്വാതന്ത്ര്യത്തിന്റെ മൂടുപടം ഇടാനായി മദർ തെരേസായെന്ന അബലയുടെ സ്തുതിഗീതികൾ ഏററു പാടുന്ന 'ജനസ്വരം' ആ അബലയുടെ ഉറച്ച സ്വരം വിസ്മരിച്ചതുപോലെ തോന്നുന്നു. ഇതാ ആ സ്വരം: ''ഞാൻ സാമൂഹ്യ പ്രവർത്തകയല്ല; എനിക്കു് എല്ലാവരും 'യേശു' ആണു്.''

എറണാകുളത്തു് വൈ. എം. സി. എ.യിൽ നടന്ന ചർച്ചാസമ്മേളനത്തിലെ ഒരു നിമിഷത്തിലേയ്ക്കു തിരിയട്ടെ. വിഷയം: ''വിമോചനം ക്രിസ്തുവിലൂടെയോ കാറൽമാർക്സിലൂടെയോ?'' ഇരുഭാഗത്തുനിന്നുമുള്ള വാദഗതികൾ നിരത്തി നാലുപേരുടെ പ്രസംഗങ്ങൾ കഴിഞ്ഞു. ചർച്ചയിൽ പങ്കെടുത്തു് ഒരു ഹൈന്ദവ സുഹൃത്തു് ഒരു ചോദ്യം മാത്രം ചോദിച്ചു: ''കാറൽമാർക്സിനു് മനുഷ്യനെ സ്വാതന്ത്ര്യത്തിൽനിന്നു് മോചിപ്പിക്കാനാവുമോ?'' വേദനയിൽ പിടഞ്ഞുമരിച്ച ക്രൂശിതനു മാത്രമേ, ക്രിസ്തുവിന്നു് മാത്രമേ, സാകലിക, സമഗ്ര, മോചനം മനുഷ്യന്നു് നൽകാനാവൂ.

## മനുഷ്യാ, നീ പുറത്തു വരൂ !

ക്രൈസ്തവവീക്ഷണത്തിൽ ഒരു മനുഷ്യനുണ്ടെങ്കിൽ ആ മനുഷ്യൻ സഹോദരനെ സഹോദരനായി കാണാൻ കാഴ്ചയുള്ളവനാണു്, ആകണം. ''അർത്ഥരഹിതമായ ഉപയോഗശൂന്യമായ കുറച്ചു മോഹങ്ങൾ'' മാത്രമല്ല അവൻ. ആരംഭമേതെന്നറിയാതെ, അന്ത്യമേതെന്നറിയാതെ, ലക്ഷ്യവുമില്ലാതെ കറങ്ങുന്ന

# 5. ഇസ്ലാമിക വീക്ഷണത്തിൽ

സി. എ. കരീം

''പരമകാരുണികനും കരുണാനിധിയുമായ ദൈവത്തിന്റെ നാമത്തിൽ–

സർവ്വലോകരക്ഷിതാവും പരമകാരുണികനും കരുണാനിധിയും പ്രതിഫലദിവസത്തിന്റെ ഉടമസ്ഥനുമായ ദൈവത്തിന് എല്ലാ സ്തുതികളും.

നിന്നെമാത്രം ഞങ്ങൾ ആരാധിക്കുന്നു; നിന്നോടുമാത്രം ഞങ്ങൾ സഹായം അഭ്യർത്ഥിക്കുന്നു.

നീ ഞങ്ങളെ നേർമാർഗ്ഗത്തിലേക്കു നയിക്കേണമേ. ആ മാർഗ്ഗം നീ അനുഗ്രഹം നൽകിയവരുടെയാണ്; നിന്റെ കോപത്തിനു പാത്രമായവരുടെയും വഴിതെററിയവരുടെയും മാർഗ്ഗമല്ല.''

വിശുദ്ധ ഖുർആന്റെ സത്ത് എന്നു വിളിക്കപ്പെടുന്ന ഈ പ്രാർത്ഥനയിൽ മനുഷ്യജീവിതത്തിന്റെ ലക്ഷ്യവും അതിലേക്കുള്ള മാർഗ്ഗവും സൂചിപ്പിച്ചിട്ടുണ്ട്. ഈശ്വരപ്രാപ്തിയിലേക്കു നയിക്കുന്ന നേർമാർഗ്ഗമാണ് മനുഷ്യന്റെ ലക്ഷ്യം. അതിലേക്കുള്ള മാർഗ്ഗം ചൂണ്ടിക്കാട്ടുന്നവരാണ് ദൈവാനുഗ്രഹം സിദ്ധിച്ചവരായ ദിവ്യപുരുഷന്മാർ. ദൈവകോപത്തിന് പാത്രമായവരുടേയും വഴിതെററിയവരുടേയും മാർഗ്ഗം സ്വീകരിച്ചാൽ മനുഷ്യജീവിതം പാഴായിപ്പോകുമെന്നും ഇവിടെ ഊന്നിപ്പറയുന്നുണ്ട്:

ഇസ്ലാം എന്നാൽ എന്ത് ?

ഇസ്ലാം എന്ന പദത്തിന്റെ അർത്ഥം സർവ്വും ഈശ്വരനു സമർപ്പിക്കുക എന്നതാണ്.

---

വനുമല്ല ഈ മനുഷ്യൻ. ഈ മനുഷ്യൻ ക്രിസ്തുവിൽ എല്ലാവരെയും സഹോദരരായി മാററുന്ന അനുഭവത്തിലേക്ക്, കൂട്ടായ്മയിലേക്ക് (Communion) കടന്നുകൊണ്ടേയിരിക്കണം. തന്നിലേക്കുതന്നെ ഒതുങ്ങി ഒടുങ്ങി ദ്വേഷം എന്ന ആ പാറാവിൽ നശിക്കേണ്ടവനല്ല ഈ മനുഷ്യൻ. ഈ മനുഷ്യന്റെ മാർഗ്ഗത്തിൽ ക്രിസ്തുവിന്റെ പഠനങ്ങൾ, ക്രിസ്തുമതം, സഭ – എല്ലാമെല്ലാം ആ ഒരേ ഒരനുഭവത്തിന്റെ ഘടകങ്ങൾ മാത്രം. വെറും സുഘടിതമായൊരു സംഘടനയായി മാത്രം മതത്തേയും മതസ്ഥാപനങ്ങളേയും കാണുന്ന കണ്ണുകൾക്കു തെററുപററി. ആററിക്കുറുക്കി അരിച്ചെടുത്താൽ, ക്രൈസ്തവാനുഭൂതിയെന്നൊന്നുണ്ടെങ്കിൽ, ആഴത്തിൽ ഇതൊന്നുമാത്രം, കൂട്ടായ്മയിലൂടെ, പങ്കുചേരുന്നതിലൂടെ (Communion) ജീവിതം നയിക്കുക. അങ്ങനെ ജീവനിലൂടെ ജീവനിലേക്ക്. കൂട്ടായ്മയിൽനിന്നു പിന്മാറിയാൽ, 'ഞാൻ മാത്രം' ആകാൻ നോക്കിയാൽ, അതുതന്നെ മരണം.

ഇവിടെ ഈ സ്നേഹം എന്നു പറയുന്നതത്രയും ഒരു ശരണംവിളിയാണ്. എല്ലാ മതാനുഭൂതിയിലും ഒളിച്ചുകളി നടത്തുന്നതു് 'ശരണംവിളി'യുടെ അനുഭവംതന്നെ, ''ഈശാവാസ്യമിദം സർവ്വം'' എന്ന അനുഭൂതിയാണ്. ഈ അനുഭൂതിയാണ് 'ത്യക്തേന ഭുഞ്ജീഥാഃ' എന്നതിലേക്കു നയിക്കുക. ക്രിസ്തുവിൽ ആ ശരണംവിളി ആവർത്തിക്കുമ്പോൾ ആ ശരണംവിളിതന്നെ സഹോദരനിലേക്കും എത്തും. എല്ലാവരും ഒരേ ശരണംവിളിയിൽ പങ്കുചേരും. ഈ അനുഭവത്തിന്റെ പങ്കുചേരലാണ് ബലിയിലൂടെ, അൾത്താരയിലെ പൂജയിലൂടെ ക്രൈസ്തവൻ തന്റേതാക്കേണ്ടതു്. എല്ലാമെല്ലാം ഒന്നാക്കുന്ന അനുഭവത്തിൽ ''ഇതെന്റെ ശരീരമാകുന്നു''വെന്ന അനുഭവത്തിൽ പങ്കുചേരുന്നതിലൂടെ ദൈവത്തിന്റെ, ഈശ്വരന്റെ സർവ്വ സംലഭ്യത (availability) അവന്റേതാകയാണ്. മനുഷ്യജീവിതം ഒരു തീർത്ഥാടനംമാത്രം കൂട്ടായ്മയിലേക്ക്–ക്രിസ്തുവിൽ, ദൈവത്തിൽ, ഒന്നുചേരുന്ന സ്ഥിതിയിലേക്ക്; സ്നേഹമാണഖിലസാരം എന്ന അനുഭവത്തിലേക്കുതന്നെ.

ഈശ്വരനിൽ ശരണാഗതിയടഞ്ഞവനെ 'മുസ്ലിം' എന്നു പറയുന്നു. പ്രപഞ്ചം മുഴുവനും ഈ അർത്ഥത്തിൽ 'മുസ്ലിം' തന്നെയാണെന്നു് ഖുർആൻ പറയുന്നു.

''ദൈവത്തിന്റെ മതം അല്ലാത്തതിനേയാണോ അവർ അന്വേഷിക്കുന്നതു്? വാസ്തവമാകട്ടെ, ആകാശഭൂമികളിലുള്ള സർവ്വവും ഇഷ്ടത്തോടെയോ നിർബ്ബന്ധിതമായോ അവനെയാണു് അനുസരിക്കുന്നതു്. അവനിലേക്കു തന്നെ സർവ്വവും മടക്കപ്പെടുന്നതുമാണു്.''

(ആലു ഇംറാൻ)

മനുഷ്യന്റെ ബുദ്ധിയും വിവേകവും ദൈവേച്ഛക്കു സർവ്വാത്മനാ വിധേയമാക്കുക എന്നതാണു് മതത്തിന്റെ ലക്ഷ്യം. മനുഷ്യസൃഷ്ടിയുടെ ഉദ്ദേശ്യമേ ഇതാണെന്നു് ഖുർആൻ പറയുന്നു. ഇവിടെ 'ഇസ്ലാം' 'മുസ്ലിം' എന്നീ പദങ്ങൾക്കു ഇന്നുള്ള സങ്കുചിതമായ അർത്ഥം ഖുർആന്റെ മൗലികമായ സിദ്ധാന്തങ്ങൾക്കു തികച്ചും വിരുദ്ധമാണെന്നു നാം മനസ്സിലാക്കേണ്ടതുണ്ടു്. മുഹമ്മദുനബിയുടെ പ്രസിദ്ധമായ വചനങ്ങൾകൂടി വായിച്ചാൽ ഇക്കാര്യം വ്യക്തമാകും. 'എന്താണു് ഇസ്ലാം' എന്ന ചോദ്യത്തിനുത്തരമായി നബി പറയുന്നതു നോക്കുക! 'അനുസരണവും നിഷിദ്ധകർമ്മങ്ങൾ വർജ്ജിക്കലും.' ഇസ്ലാമിന്റെ പ്രധാന സിദ്ധാന്തങ്ങളേതാണെന്നു ചോദിച്ചപ്പോൾ നബി പറയുന്നു: 'ഞാൻ ദൈവത്തിനു് എന്നെത്തന്നെ സമർപ്പിക്കുന്നുവെന്നും ഞാൻ പൂർണ്ണമായും അവന്റെതാണെന്നും പറയുക. പ്രാർത്ഥനയിലും ദാനത്തിലും നിഷ്ഠ പാലിക്കുക.' വേറൊരിടത്തു് ഇസ്ലാമിനെപ്പററി നബി പറയുന്നു: ''ദൈവത്തിൽ വിശ്വസിക്കുക''. ''ആരുടെ നാവിൽനിന്നും കരങ്ങളിൽനിന്നും മനുഷ്യവർഗ്ഗം സുരക്ഷിതരാണോ അവനാണു് പരിപൂർണ്ണ മുസ്ലീം.'' (Thus spake Prophet Mohammed നോക്കുക.)

## സത്യബോധകർ

ദൈവാനുഗ്രഹപ്രാപ്തിക്കായി ദൈവാനുഗ്രഹം പ്രാപിച്ചവരെ സമീപിക്കാൻ പറയുന്ന ഖുർആൻ അവർ ആരൊക്കെയാണെന്നു വ്യക്തമാക്കുന്നുണ്ടു്. ഖുർആന്റെ ഏതാണ്ടു് ഭൂരിഭാഗവും ഈ അനുഗ്രഹീതരുടെ—സത്യബോധകരുടെ—കാര്യമാണു് പറയുന്നതു്. മനുഷ്യവർഗ്ഗത്തിന്റെ തുടക്കം മുതലേ മനുഷ്യരിൽ ദിവ്യന്മാരായ സത്യബോധകർ ആവിർഭവിച്ചിട്ടുണ്ടു്. ഈ അവതരണം ദൈവത്തിന്റെ ഒരു നടപടിക്രമമാണു്. മനുഷ്യവർഗ്ഗം ധാർമ്മികമായി അധഃപതിക്കുമ്പോൾ അവരെ സമുദ്ധരിക്കുവാൻ അവരിൽനിന്നുതന്നെ ഒരാൾ സത്യബോധകനായി മാറുന്നു. ഈ നിയമം നിലച്ചുപോയിട്ടില്ല. സത്യബോധകരുടെ അവതരണം ഇനിയും ഉണ്ടാകുമെന്നാണു് ഖുർആനിൽ വ്യക്തമായി പറയുന്നതു്.* ഇവരുടെ അവതരണത്തെപ്പററി ഖുർആൻ പറയുന്നു:

* മുഹമ്മദുനബി അവസാന ദൂതനാണെന്നതാണു് ഇസ്ലാമിലെ വിശ്വാസമെന്നാണു് പൊതുവിലുള്ള ധാരണ. ഖുർആനിൽ ഈ ധാരണയെ സൂചിപ്പിക്കുന്ന ഒരൊററ വാക്യം പോലുമില്ല. ചില നബിവചനങ്ങൾ ഈ ധാരണക്കനുസൃതമായി വ്യാഖ്യാനിക്കാമെന്നേയുള്ളു. അതേസമയത്തു തന്നെ യേശുക്രിസ്തു വീണ്ടും ഭൂമിയിൽ അവതരിച്ചു ധർമ്മോദ്ധാരണം നിർവ്വഹിക്കുമെന്നു് മുഹമ്മദുനബി വ്യക്തമായി പറഞ്ഞിട്ടുണ്ടു്. മുസ്ലീംകൾ അങ്ങനെ വിശ്വസിക്കുകയും ചെയ്യുന്നു. ഖുർആനിൽ ദിവ്യപുരുഷാവതാരങ്ങൾ ഇനിയും ഉണ്ടാകുമെന്നുള്ളതിനു് പ്രബലമായ വാക്യങ്ങൾ ഉണ്ടു്: 'ദൈവം താനിച്ഛിക്കുന്നവരെ ദൂതരായി നിയമിക്കുന്നതാണു്.' (3: 178)

'ആദമിന്റെ സന്തതികളേ, എന്റെ ദൃഷ്ടാന്തങ്ങൾ നിങ്ങൾക്കു വിവരിച്ചുതരുന്ന, നിങ്ങളിൽ നിന്നുള്ള ദൂതന്മാർ നിങ്ങളുടെ അടുക്കലേയ്ക്കു വരുന്നതായാൽ ഭക്തിയെ അവലംബിക്കുകയും സൽക്കർമ്മം ചെയ്യുകയും ചെയ്യുന്നവർ ഭയപ്പെടുകയില്ല. അവർ വ്യസനിക്കുകയുമില്ല.' (7: 35) 'നിങ്ങളുടെ പക്കലുള്ളതിനെ സത്യപ്പെടുത്തുന്ന ഒരു ദൂതൻ നിങ്ങളുടെ അടുക്കൽ വരുന്നതായാൽ നിങ്ങൾ നിശ്ചയമായും അദ്ദേഹത്തെ വിശ്വസിക്കുകയും സഹായിക്കുകയും ചെയ്യേണ്ടതാണു്.' (3: 80) ഇങ്ങനെ നിരവധി വാക്യങ്ങൾ ഉദ്ധരിക്കാവുന്നതാണു്. സത്യപ്രബോധകർ ഇനി വരില്ലെന്നു പറയുന്നവർ പറയാറുള്ള ഖുർ ആനിലെ നബിക്കുള്ള വിശേഷണമായ 'ഖാത്തമുന്നബിയ്യീൻ' എന്ന പദത്തിന്റെ അർത്ഥം അറബിഭാഷാവ്യാകരണപ്രകാരവും മററും 'നബിമാരിൽ ശ്രേഷ്ഠൻ' എന്നു

''നിശ്ചയം, 'ദൈവത്തെ ആരാധിക്കുക, ദുഷ്ടന്മാരെ വർജ്ജിക്കുക' എന്ന സന്ദേശത്തോടു കൂടി എല്ലാ സമുദായങ്ങൾക്കും നാം ദിവ്യബോധകരെ അയച്ചിട്ടുണ്ട്. ദൈവാനുഗ്രഹത്താൽ ചിലർ വിശ്വസിച്ചു, മററുള്ളവർ തങ്ങളുടെ തെററിൽ നിലനില്ക്കുകയും ചെയ്തു. ലോകം മുഴുവനും സഞ്ചരിച്ചുനോക്കൂ: ദിവ്യബോധകരുടെ ഉപദേശങ്ങൾ കളവാക്കിയവരുടെ പര്യവസാനം എങ്ങനെയെന്നു കാണൂ.'' (അൽ നഹൽ)

ഈ ദിവ്യബോധകരുടെ ദൃഷ്ടാന്തങ്ങളെ നിഷേധിക്കുകയും അവരെ കള്ളന്മാരായി കരുതി പരിഹസിക്കുകയും ചെയ്യുന്നതു് ഏററവും വലിയ പാപമായി ഖുർആൻ കാണുന്നു. ഖുർആനിൽ ജൂതന്മാരെ നിശിതമായി വിമർശിച്ചതിനു കാരണവും ഇതുതന്നെ.

## സത്യബോധകരുടെ സന്ദേശം

'ദൈവത്തെ ആരാധിക്കുക; ദുഷ്ടന്മാരെ വർജ്ജിക്കുക' ഇതാണ് സർവ്വ സത്യബോധകരുടെയും പൊതുസന്ദേശമെന്നു ഖുർആൻ പറയുന്നു. ഖുർആന്റെ വീക്ഷണത്തിൽ ദൈവം എന്നു പറഞ്ഞാൽ എന്താണ് ? 'ദൈവം പ്രപഞ്ചത്തിന്റെ പ്രകാശമാകുന്നു' എന്നൊരിടത്തു ഖുർആൻ പറയുന്നു. ''ഭൌതികനേത്രങ്ങൾകൊണ്ടു് ദൈവദർശനം സാധ്യമല്ല. പക്ഷെ ദൈവം അവയെ ദർശിക്കുന്നു. ദൈവം സൂക്ഷ്മനും സൂക്ഷ്മജ്ഞനുമത്രെ'' (അൽ അൻ ആം) എന്നാണ് വേറൊരിടത്തു പറയുന്നതു്. അജനും നിരാകാരനുമായി ദൈവത്തെ ഖുർആൻ ചിത്രീകരിക്കുന്നു: ''പറയുക: അല്ലാഹു ഏകനാണ്; യജമാനനാണ്. ജനിക്കാത്തവനും ജനിപ്പിക്കപ്പെടാത്തവനുമാണ്. അവനു തുല്യനായി ആരുംതന്നെയില്ല.'' (ഇഖ്ലാസ്) ദൈവത്തിന്റെ ഏകത്വമാണ് ദിവ്യബോധകർ ഊന്നിയൂന്നിപ്പറയുന്ന ഒരു കാര്യം. പ്രപഞ്ചത്തെ നയിക്കുന്ന വിവിധ ദൈവങ്ങളുണ്ടെന്ന വാദത്തെ ഖുർആൻ ഖണ്ഡിക്കുന്നു. ദൈവത്തിനു് പങ്കുകാരെ ചേർക്കുകയെന്നതു് ഹീനമായ പാപമാണ്. ദൈവത്തിന്റെ ഈ അദ്വൈതഭാവമാണ് ഇസ്ലാമിന്റെ അടിത്തറ. ദൈവത്തെക്കൂടാതെ ('മിൻ ദൂനില്ലാഹി') രണ്ടാമതൊരു ദൈവമായി ആരെയെങ്കിലും ആരാധിക്കുന്നതിനെയാണ് ഇസ്ലാം ശക്തിയായി എതിർക്കുന്നതു്. ദൈവത്തിനു പുറമെ ദൈവത്തിനു തുല്യമായ വേറൊരു ശക്തിയോ വ്യക്തിയോ ഉണ്ടെന്നു കരുതുന്നതു് ബഹുദൈവവിശ്വാസവും അത്തരം ശക്തികളേയോ വ്യക്തികളെയോ ആരാധിക്കുന്നതു് ബഹുദൈവാരാധനയുമാണ്.

ദൈവത്തെ എല്ലാററിലുമുപരി സ്നേഹിക്കുക എന്നുള്ളതാണ് ദൈവാരാധനയുടെ മറെറാരു വശം. ഖുർആൻ പറയുന്നു:

''പറയുക: നിങ്ങളുടെ മാതാപിതാക്കൾ, കുട്ടികൾ, സഹോദരന്മാർ, ഭാര്യമാർ, ഭർത്താക്കന്മാർ, ബന്ധുക്കൾ, നിങ്ങൾ അദ്ധ്വാനിച്ചുണ്ടാക്കിയ സ്വത്തു്, മാന്ദ്യത്ത ഭയപ്പെടുന്ന നിങ്ങളുടെ കച്ചവടം, നിങ്ങൾ സ്നേഹിക്കുന്ന നിങ്ങളുടെ ഭവനങ്ങൾ എന്നിവ നിങ്ങൾക്കു് ദൈവത്തേക്കാളും, ദൈവദൂതനേക്കാളും, ദൈവമാർഗ്ഗത്തിലുള്ള പരിശ്രമങ്ങളേക്കാളും പ്രിയപ്പെട്ടതാണെങ്കിൽ, ദൈവകല്പന വരുന്നതുവരെ കാത്തിരിക്കുക. ദൈവം അക്രമികൾക്കു വഴികാണിക്കുന്നില്ല.'' (അൽ–തൗബാ)

## ദൈവസ്മരണ

ഈശ്വരപ്രാപ്തിക്കുള്ള സുഗമവും അനുഷ്ഠേയവുമായ ഒരു മാർഗ്ഗമാണ് ദൈവസ്മരണ. ഖുർആൻ പറയുന്നു: ''നിന്നുകൊണ്ടും ഇരുന്നുകൊണ്ടും, ചെരിഞ്ഞും കിടന്നും ദൈവത്തെ സ്മരിക്കുന്നവരാണ് യഥാർത്ഥ വിശ്വാസികൾ.'' (ആലു ഇംറാൻ) ഈ നാമജപത്തിന്റെ മാഹാത്മ്യത്തെപ്പററി മുഹമ്മദുനബി പറഞ്ഞതു് ഇങ്ങനെയാണ്: ''നിങ്ങൾ സ്വർഗ്ഗത്തോപ്പുകളിൽ സഞ്ചരിക്കുമ്പോൾ നല്ലവണ്ണം മേഞ്ഞുതിന്നുക.'' സ്വർഗ്ഗത്തോപ്പു പള്ളിയും മേഞ്ഞു തിന്നുക നാമജപവുമാണെന്നു് അദ്ദേഹം വിശദീകരിച്ചു. (തിർമദി എന്ന ഹദീസു ശേഖരം.) ദൈവസ്മരണ മാത്രമാണ്. ഈ വിഷയത്തിൽ കൂടുതൽ അറിയാൻ ആഗ്രഹിക്കുന്നവർക്കു് അവലംബിക്കാവുന്ന ഒരു ഗ്രന്ഥമാണ് പ്രസിദ്ധ ഇസ്ലാംമതപണ്ഡിതൻ മൗലാനാ അബ്ദുല്ലാഹ് സാഹിബ് എച്ച്.എം. എഴുതിയതും കോഴിക്കോട്ടെ അഞ്ചുമൻ അഹ്മദിയ്യ പ്രസിദ്ധപ്പെടുത്തിയതുമായ 'അന്നുബുവ്വത്തു ഫിൽ ഖുർ ആൻ' എന്ന മലയാള ഗ്രന്ഥം — ലേഖകൻ.

യുടെ വേറൊരു രീതിയാണ് പ്രാത്ഥന. പ്രഭാതത്തിലും പ്രദോഷത്തിലും, അദ്ധരാത്രിയും പ്രാത്ഥന നടത്താൻ ഖുർആൻ കല്പിക്കുന്നു. വഷത്തിലൊരിക്കൽ പകൽമുഴവൻ ഉപവാസമനുഷ്ഠിച്ചുകൊണ്ട് നാമജപത്തിലും ഖുർആൻ പാരായണത്തിലും മുഴുകുക എന്നതും മറെറാരു മാഗ്ഗമാണ്. സമ്പന്നർ പാവങ്ങാംക്ക് ഈശ്വരാപ്പ്ണമായി ദാനം ചെയ്യുക, കഴിവുള്ളവർ തീർത്ഥാടനം നടത്തുക എന്നിവയും ദൈവത്തിനു കീഴ്പ്പെടുന്നതിനുള്ള നിബ്ബന്ധമാഗ്ഗങ്ങളായി ഇസ്ലാം കല്പിക്കുന്നു.

ഇപ്പറഞ്ഞ കാര്യങ്ങളെല്ലാം ഒരൊററ വാക്യത്തിൽ ഖുർ ആൻ ഒതുക്കിപ്പറയുന്നതു നോക്കുക:

''ദൈവത്തിലും പ്രതിഫലദിനത്തിലും, മലാഖകളിലും, ദിവ്യഗ്രന്ഥങ്ങളിലും, ദിവ്യബോധകരിലും വിശ്വസിക്കുക; ദൈവസ്നേഹത്താൽ പ്രചോദിതരായി ബന്ധുക്കാം, അനാഥകാം, അഗതികാം, വഴിയാത്രക്കാർ, ചോദിക്കുന്നവർ എന്നിവർക്കും, അടിമകളുടെ വിമോചനത്തിനും സാമ്പത്തിക സഹായം നൽകുക, പ്രാർത്ഥന നിലനിർത്തുക, ദാനം ചെയ്യുക, കരാർ ചെയ്താൽ അതു പാലിക്കുക, വിഷമാവസരങ്ങളിലും, യുദ്ധാവസരങ്ങളിലും, ദുരിതങ്ങളിലും ക്ഷമ പാലിക്കുക – ഇതൊക്കെയാണ് പുണ്യം. ഇവ ചെയ്യുന്നവരാണ് സത്യം പാലിക്കുന്നവർ. ഭക്തന്മാരും അവർതന്നെ.'' (അൽ ബഖറ)

ഈ മാഗ്ഗം ഏതെങ്കിലും ജനതയ്ക്കോ, രാജ്യക്കാർക്കോ പരിമിതപ്പെടുത്തപ്പെട്ടിട്ടില്ല. ഏതെങ്കിലും ഒരു മതക്കാർ മാത്രമേ മോക്ഷപ്രാപ്തിക്കഹ്രരായുള്ളു എന്ന വാദം ഖുർആൻ എതിർക്കുന്നതു നോക്കുക.

''ജൂതന്മാരോ, ക്രിസ്ത്യാനികളോ ആയവരല്ലാതെ സ്വഗ്ഗത്തിൽ കടക്കുകയില്ലെന്ന് അവർ പറഞ്ഞു. അതവരുടെ വ്യാമോഹങ്ങളാണ്. നിങ്ങാം സത്യം പറയുന്നവരാണെങ്കിൽ നിങ്ങാംക്കുള്ള രേഖ കൊണ്ടുവരുക എന്നവരോടു പറയുക. അങ്ങനെയല്ല, ഏതൊരുത്തൻ നിഷ്കളങ്കനായി ദൈവത്തിനു പൂണ്ണമായി കീഴടങ്ങുന്നുവോ, അവനു് അവൻെറ നാഥൻെറ അടുക്കൽ പ്രതിഫലമുണ്ട്. അവക്കു ഒന്നും ഭയപ്പെടേണ്ടതില്ല. അവർ വ്യസനിക്കുകയുമില്ല.'' (അൽ ബഖറ.)ഇക്കാര്യംതന്നെ വ്യക്തമായി വേറൊരിടത്തു പറയുന്നു; ''നിശ്ചയമായും വിശ്വാസികാം, ജൂതന്മാർ, ക്രിസ്ത്യാനികാം, സാബിഉകാം (മററുമതക്കാർ)– ഇവരിൽ ആർ അല്ലാഹുവിലും പ്രതിഫലദിവസത്തിലും വിശ്വസിക്കുകയും സൽക്കമ്മങ്ങാം അനുഷ്ഠിക്കുകയും ചെയ്യുന്നുവോ, അവക്ക് അവരുടെ നാഥൻെറ അടുക്കൽ പ്രതിഫലമുണ്ട്. അവക്കു ഒന്നും ഭയപ്പെടേണ്ടതില്ല. അവർ വ്യസനിക്കുകയുമില്ല.'' (അൽ ബഖറ.) മനുഷ്യവഗ്ഗം ഒരൊററ സമുദായമാണെന്നും ഇതേ അദ്ധ്യായത്തിൽ ഖുർആൻ പ്രഖ്യാപിക്കുന്നു.

ചുരുക്കത്തിൽ, ദൈവത്തിനു പൂണ്ണമായും കീഴ്പ്പെടുക എന്നതാണ് മനുഷ്യജീവിതത്തിൻെറ ലക്ഷ്യമെന്നും, ദൈവസ്മരണ, പ്രാത്ഥന, സാമൂഹ്യസേവനം മുതലായവ അതിലേയ്ക്കുള്ള മാഗ്ഗങ്ങളാണെന്നുമാണ് ഇസ്ലാം പറയുന്നതു്.

---

തിടുക്കം കൂട്ടരുതു്, മററാരെയും അനുകരിക്കാൻ പുറപ്പെടരുതു്. നാം ഓക്കേണ്ടതായ വലിയൊരു പാഠമാണിതു്. അനുകരണമല്ല പരിഷ്കാരം. എനിക്കു് ഒരു രാജാവിൻെറ വേഷഭൂഷാദികാം അണിഞ്ഞൊരുങ്ങാം. എന്നാൽ അതെന്നെ രാജാവാക്കുമോ ? സിംഹത്തോൽ പൊതിഞ്ഞ കഴുത സിംഹമാകയില്ലല്ലൊ. അനുകരണം, ചുണകെട്ട അനുകരണം, പുരോഗതി കൈവരുത്തുകയില്ല. മനുഷ്യനുണ്ടാകുന്ന ഭയങ്കരമായ അധഃപതനത്തിൻെറ ലക്ഷണമാണതു്. ഒരുവൻ സ്വയം വിദ്വേഷിക്കുവാൻ പുറപ്പെട്ടാൽ, അവന്നു് അവസാനത്തെ അടി കിട്ടിക്കഴിഞ്ഞു; ഒരുവന്നു് തൻെറ പൂവ്വികരെപ്പററി ലജ്ജ തോന്നിയാൽ അവൻെറ അന്തമണഞ്ഞിരിക്കുന്നു. ലോകമറിഞ്ഞിട്ടുള്ളവരിൽവെച്ച് ഏററവും മഹനീയരായ ഋഷിമാരുടെ സന്താനങ്ങളാണ് നിങ്ങാം. അതിനാൽ നിങ്ങാംക്കു് ആത്മവിശ്വാസമുണ്ടാകണം. നിങ്ങളുടെ പൂർവ്വികന്മാരെപ്പററി അഭിമാനംകൊള്ളുക.

— വിവേകാനന്ദസ്വാമികാം

# 6. ശാസ്ത്രീയവീക്ഷണത്തിൽ

ഡോ. കെ. ഭാസ്കരൻനായർ

മനുഷ്യജീവിതത്തിൻെറ ലക്ഷ്യം എന്നതു് തികച്ചും ആത്മനിഷ്ഠമായ ഒരു സങ്കല്പമാണ്. ഇക്കാരണത്താൽത്തന്നെ അതിനെ ശാസ്ത്രീയമായ വിചിന്തനത്തിനു് വിഷയമാക്കുവാൻ വിഷമമുണ്ടു്. ശാസ്ത്രം, അഥവാ സയൻസ്, വസ്തുനിഷ്ഠമായ വിജ്ഞാനമാണ്. അതു് മനുഷ്യരുടെ വ്യക്തിഗതങ്ങളായ ഇഷ്ടാനിഷ്ടങ്ങളെയും പക്ഷപാതങ്ങളെയും പരിഗണിക്കുന്നില്ല. മനുഷ്യൻ എന്ന ഈ വിചിത്രജീവി ഭൂമുഖത്തു് ഇല്ലാതെ വന്നാലും ശാസ്ത്രം കണ്ടുപിടിച്ച തത്ത്വങ്ങൾ പ്രസക്തങ്ങളായിരിക്കുമെന്നതാണ് അടിസ്ഥാനപ്രമാണം. ഉദാഹരണത്തിനു്, ഗുരുത്വാകർഷണം — ഗ്രാവിറേറഷൻ — എന്ന പ്രപഞ്ചതത്ത്വം മനുഷ്യൻെറ അസ്തിത്വത്തെ ആശ്രയിച്ചു നില്ക്കുന്ന ഒരു വസ്തുതയല്ല. മനുഷ്യൻ എന്നല്ല ജീവജാലം തന്നെയും, ഉണ്ടാകുന്നതിനുമുമ്പും എല്ലാ ഖേചരവസ്തുക്കളും അതിന്നു് വിധേയമായിരുന്നു. അവയും ഭൂമിയും സൗരയൂഥവും നശിച്ചുപോയാലും അതിന്നു് പ്രസക്തിയില്ലാതാവുകയില്ല. ഈ വീക്ഷണഗതിയിലൂടെ വളർത്തിയെടുത്ത ഒരു വിജ്ഞാനശാഖയുടെ ദൃഷ്ടിയിൽ മനുഷ്യജീവിതത്തിൻെറ ലക്ഷ്യമെന്തെന്നു ചോദിക്കുന്നതു്, ഒരർത്ഥത്തിൽ, വെറും കഥയില്ലായ്മയാണ്. മനുഷ്യന്നോ, അവൻെറ ജീവിതത്തിന്നോ, അതിൻെറ ദൃഷ്ടിയിൽ ഒരു പ്രാധാന്യവുമില്ല. അനന്തവിശാലമായ അണ്ഡകടാഹത്തിൻെറ അഗണ്യമായ ഒരു കോണിലെവിടെയോ, വഴിപിഴച്ച ഒരു ശകലം നക്ഷത്രവസ്തുവിനുണ്ടായ പരിണാമത്തിൻെറ ഫലമാണ് ഇക്കാണുന്ന ജീവജാലവും അതിൻെറ താഴികക്കുടമെന്നു് സ്വയം അഭിമാനിക്കുന്ന മനുഷ്യവർഗ്ഗവും. അവ ബാഹ്യവസ്തുക്കളെ ഉള്ളിലാക്കി പരിവർത്തനം ചെയ്തു് ഊർജം ജനിപ്പിക്കുകയും സ്വാംശീകരിക്കുകയും ചെയ്യുന്നുണ്ടു്. ബാഹ്യലോകത്തിൽ നിന്നു് മറ്റും വഴിയായും, രാസവസ്തുക്കളെമായുള്ള സമ്പർക്കം വഴിയായും, സ്പന്ദനങ്ങളിലൂടെയും വെളിച്ചത്തിലൂടെയും, വന്നു ചേരുന്ന ചോദനങ്ങളെ സ്വീകരിച്ചു്, അവസ്ഥ് അനുസരണമായി ഊർജ്ജവിനിമയത്തെ അഥവാ ശരീരചേഷ്ടകളെ രൂപവൽക്കരിക്കുകയും ചെയ്യുന്നു.

ഒടുവിൽ പറഞ്ഞവയാണ് ശരീരമെന്നും മനസ്സെന്നും നിർവചിക്കപ്പെടുന്ന ജീവിതഘടകങ്ങൾ. രണ്ടാമത്തെ പ്രക്രിയയുടെ സൂക്ഷ്മവും സങ്കീർണ്ണവുമായ ഭാവത്തിനാണ് ബുദ്ധിവ്യാപാരമെന്നും, ചിന്തനമെന്നും, ആഭ്യന്തരദർശനമെന്നും മററും പറയുന്നതു്. ഇക്കൂട്ടത്തിൽപ്പെട്ട പല ചേഷ്ടാവിശേഷങ്ങളെയും വിദ്യുച്ഛക്തികൊണ്ടു പ്രവർത്തിക്കുന്ന അത്ഭുതകരങ്ങളായ യന്ത്രങ്ങൾ ഇന്നു് സമർത്ഥമായി അനുകരിക്കുന്നുണ്ടു്. നിർജ്ജീവങ്ങളായ ഈ ഭൗതികോപകരണങ്ങൾ കവിതയെഴുതും, സംഗീതം രചിക്കും, ചതുരംഗം കളിക്കും. മിടുമിടുക്കന്മാരായ കളിക്കാരെ ചിലപ്പോൾ തോല്പിക്കുകയും ചെയ്യും. മാനസികമെന്നല്ല, മാനുഷികം എന്നുപോലും പറയാവുന്ന ഈ ചേഷ്ടകളിൽ ഊർജ്ജപരമായ ആഘാതപ്രത്യാഘാതങ്ങളല്ലാതെ, ലക്ഷ്യങ്ങളും മൂല്യങ്ങളും ആത്മാവും പരമാത്മാവും ഒന്നും അന്തർഭവിക്കുന്നില്ല. ജീവനുള്ള മനുഷ്യൻെറ മാനസികപ്രവർത്തനങ്ങളെ അപഗ്രഥിച്ചുനോക്കിയാലും ഇതുതന്നെയായിരിക്കും ഫലമെന്നാണ് ഭൗതികശാസ്ത്രം ദൃഢമായി വിശ്വസിക്കുന്നതു്.

ഇതാണ് ശുദ്ധമായ ശാസ്ത്രീയവീക്ഷണം. ഈ ചയാപചയകർമ്മങ്ങൾ എന്തിനിങ്ങനെ നടക്കുന്നു എന്നു ചോദിക്കാവുന്നതാണ്: എത്രയോ സഹസ്രാബ്ദങ്ങളായി നിരന്തരം ചോദിച്ചിട്ടുമുണ്ടു്. പക്ഷേ, ആ ചോദ്യം ശാസ്ത്രത്തിൻെറ അധികാരപരിധിയിൽ പെടുന്നതല്ല. ആകാശഗോളങ്ങൾ എന്തിനിങ്ങനെ അന്യോന്യം ആകർഷിക്കുന്നു എന്നതുപോലെയുള്ള ചോദ്യമാണതു്. അത്ര ഉയരത്തിലൊന്നും പോകാതെ, ദൈനം

ദിനാനുഭവത്തെ ആസ്പദമാക്കി, ഉപ്പ് എന്തിനിങ്ങനെ വെള്ളത്തിൽ അലിയുന്നു എന്നു ചോദിച്ചാലും കഥ ഇതുതന്നെ. ''എങ്ങനെ'' എന്നല്ലാതെ ''എന്തിന്'' എന്ന ചോദ്യം ശാസ്ത്രത്തിൽ പ്രസക്തമല്ല, പ്രായോഗികവുമല്ല. സിദ്ധമായ, അതായത് അനുഭവത്തിൽ കാണുന്ന, വസ്തുതകളെയല്ലാതെ ഏതാനും മനുഷ്യജീവികളുടെ മസ്തിഷ്കം എന്ന അവയവത്തിനുള്ളിലെ ചേഷ്ടകളുടെ ഫലമായുണ്ടാകുന്ന ആത്മനിഷ്ഠമായ പ്രശ്നങ്ങളെയും സങ്കല്പങ്ങളെയും കൈകാര്യം ചെയ്യുന്ന ചുമതല ശാസ്ത്രം ഏറ്റെടുത്തിട്ടില്ല; എടുക്കുകയുമില്ല. തത്ത്വജ്ഞാനികൾ പലപ്പോഴും ശാസ്ത്രത്തെ കൂട്ടുപിടിക്കാറുണ്ടെങ്കിലും ശാസ്ത്രത്തിന് ഒരു തത്ത്വജ്ഞാനിയുടെയും സഹായം ആവശ്യമില്ല.

ചുരുക്കിപ്പറഞ്ഞാൽ 'മനുഷ്യജീവിതത്തിന്റെ ലക്ഷ്യവും, അതിലേക്കുള്ള മാർഗ്ഗവും എന്ത്?' എന്നതു് ഒരു ശാസ്ത്രീയപ്രശ്നമല്ല; കേവലം ഒരു മാനുഷികപ്രശ്നമാണ്. ശാസ്ത്രം ഒരു ലക്ഷ്യവും കാണുന്നില്ല. കാണാൻ ശ്രമിക്കുന്നുമില്ല. ഓരോരോമനുഷ്യനും മനുഷ്യസമൂഹങ്ങളും തങ്ങൾക്ക് ഹിതകരമെന്നു തോന്നുന്ന ലക്ഷ്യങ്ങൾ സങ്കല്പിക്കുന്നു; അവയെ പ്രാപിക്കുവാൻ യത്നിക്കുന്നു. ഈ യത്നത്തെ ത്വരിപ്പിക്കുവാനും സഫലമാക്കുവാനും ശാസ്ത്രത്തെ ഉപയോഗിക്കുന്നു എന്നതു് മറെറാരു കാര്യമാണ്. അതിനെ ഉപയോഗിക്കാതിരിക്കുവാനും മനുഷ്യനു കഴിവുണ്ട്. ശാസ്ത്രജ്ഞാനത്തെ അങ്ങേയററം ഉപയോഗപ്പെടുത്തി ജാജ്ജ്വല്യമാനമായ ഒരു നൂതനസംസ്കാരത്തെ സൃഷ്ടിച്ച അമേരിക്കൻ ജനത, സുഖപ്രാപ്തിയാണ് ജീവിതലക്ഷ്യമെന്നും അതിന്നുവേണ്ടി പ്രയത്നിക്കുവാനുള്ള സ്വാതന്ത്ര്യം ഓരോ പൗരന്റെയും ജന്മാവകാശമാണെന്നും, തങ്ങളുടെ ഭരണഘടനയിൽ എഴുതിവെച്ചിട്ടുണ്ട്. പക്ഷേ, ഹിററ്ലറുടെ ജെമ്മനിയിൽനിന്നു് പ്രാണനുംകൊണ്ടു രക്ഷപ്പെട്ടു് അമേരിക്കയിൽ അഭയം പ്രാപിച്ച് ആയുശ്ശേഷം അവിടെ കഴിച്ച, ആധുനികകാലത്തെ ഏററവും വിശ്രുതശാസ്ത്രജ്ഞനായ ആൽബർട്ട് ഐൻസ്റ്റൈൻ, സുഖത്തെ ഐഹികലക്ഷ്യമായി കരുതുന്ന ജീവിതം ഗഹ്ണീയമാണെന്ന് തന്റെ ആത്മകഥയിൽ രേഖപ്പെടുത്തിയിരിക്കുന്നു. ഇതു കണ്ടു്, ഐൻസ്റ്റൈനെ ഉദ്ധരിച്ച് അമേരിക്കക്കാരുടെ ജീവിതലക്ഷ്യം അശാസ്ത്രീയമാണെന്നു് സ്ഥാപിക്കുവാൻ ശ്രമിക്കുന്നതു് ബാലിശമാണ്. ഐൻസ്റ്റൈൻ ചെയ്ത ആ പ്രസ്താവന ഒരു ശാസ്ത്രതത്ത്വത്തിന്റെ ആഖ്യാനമല്ല. അമേരിക്കക്കാരുടെ ഭരണഘടനയിലെ പ്രസ്താവനയും അല്ല.

ശാസ്ത്രത്തിന് എന്തെന്നില്ലാത്ത പ്രാധാന്യം കൈവന്നിരിക്കുന്ന ഒരു കാലഘട്ടത്തിലാണ് നാം ജീവിക്കുന്നതു്. ഏതു കാര്യവും ശാസ്ത്രത്തിന്റെ പിൻബലത്തോടുകൂടി പ്രചരിപ്പിച്ചാൽമാത്രമേ മാന്യമായും ശ്രദ്ധേയമായും കരുതപ്പെടുകയുള്ളു എന്ന സ്ഥിതിവിശേഷംസംജാതമായിരിക്കുകയാണ്. അതുകൊണ്ടു് ശാസ്ത്രത്തിന് കടന്നുചെല്ലുവാൻ യാതൊരു അവകാശവുമില്ലാത്ത മണ്ഡലങ്ങളിലേക്കുപോലും അതിനെ വലിച്ചിഴച്ചുകൊണ്ടുവന്നു് സാമർത്ഥ്യം കാണിക്കുവാൻ പലരും ശ്രമിക്കുന്നതായി കാണുന്നു. ഇതെല്ലാം ജ്ഞാനലവദുർവിദഗ്ദ്ധതകളാണ്. ആത്മാവിന്റെ അസ്തിത്വം പരീക്ഷണശാലയിൽ തെളിയിച്ചു കാണിക്കണമെന്നു് ശഠിക്കുന്നവരും, തെളിയിച്ചു കാണിക്കാമെന്നു് വൻപു പറയുന്നവരും ഒരുപോലെ പരിഹാസ്യരാണ്. ആത്മാവെന്തിന്, സ്നേഹവും വേദനയും ദുഃഖവും, ഒന്നും ശാസ്ത്രരീത്യാ തെളിയിക്കാവുന്ന സംഗതികളല്ല. പക്ഷേ, അതുകൊണ്ടു് അവ മിഥ്യകളാകുന്നില്ല. എന്നല്ല, ഗ്രാവിറേറഷനെയും റിലേററിവിററിയെയും റേഡിയോ ആക്ടിവിററിയെയുംകാൾ വലിയ സത്യങ്ങളായി, ദൈനംദിനജീവിതത്തിന്റെ ആധാരശിലകളായി, മനുഷ്യവർഗ്ഗം അവയെ അംഗീകരിക്കുകയും ചെയ്തിരിക്കുന്നു.

മനുഷ്യജീവിതത്തിന്റെ ലക്ഷ്യത്തെക്കുറിച്ചുള്ള സങ്കല്പങ്ങളുടെ കഥയും ഇതുതന്നെയാണ്. അതിലെങ്ങും ഒരു ശാസ്ത്രത്തിനും ഒന്നും പറയുവാൻ അഹ്തയില്ല. ഓരോ ലക്ഷ്യത്തെയും പിൻതുടന്ന സമുദായങ്ങളുടെ പ്രവൃത്തികൾ മററുള്ളവരെ എങ്ങനെ ബാധിച്ചു എന്ന കാര്യത്തെ മുൻനിത്തിമാത്രമേ അതിനെ സ്ഥൂലമായിട്ടെങ്കിലും വിലയിരുത്തുവാൻ സാധിക്കുകയുള്ളൂ. മനക്കണ്ണുകൾകൊണ്ട്,

'സവ്വഭൂതസ്ഥമാത്മാനം സവ്വഭൂതാനി ചാത്മനി'

ദശിച്ച്, നിസ്സംഗനായി, സവ്വഭൂതഹിതേരതനായി, സമലോഷ്ടാശ്മകാഞ്ചനനായി ജീവിക്കുന്നതാണ് ഏററവും ശ്രേഷ്ഠമായ ലക്ഷ്യം

# 7. മാർക്സിസ്ററുവീക്ഷണത്തിൽ

വി. അരവിന്ദാക്ഷൻ

സാമൂഹ്യപരിഷ്കാരം എന്നു വച്ചാൽ ചില ക്ക് ഇരുട്ടുകൊണ്ട് ഓട്ടയടയ്ക്കലാണ്. മററു ചിലക്കാകട്ടെ ചില ചുളുവിദ്യകാംകൊണ്ട് പുറംപൂച്ചണിയിക്കലാണ്. ഇമ്മാതിരി തക്കിട തരികിടകൊണ്ടൊന്നും തൃപ്തിപ്പെടാത്ത ചിലരെ മാനവചരിത്രത്തിൻെറ എല്ലാ ദശാസന്ധികളി ലും കാണാം. അവക്കാവശ്യം ആമൂലാഗ്രപരി ഷ്കാരമാണ് – പുനസ്സംവിധാനമാണ്. ആ വിപ്ല വകാരികാംക്ക് അന്നന്നത്തെ ഭരണാധിപന്മാ രുടെയും അവരുടെ കാഹളവാദകരുടെയും പക്കൽനിന്ന് ഏൽക്കേണ്ടിവരുന്ന ഭർത്സനം എത്രയെന്നതിനു കണക്കില്ല. അക്കൂട്ടത്തിൽ എളുപ്പത്തിൽ എടുത്തുപയോഗിക്കാവുന്നതും ഏററവുമെളുപ്പത്തിൽ ഫലം കാണിക്കുന്നതുമായ ഒരു അപവാദമുണ്ട്: വിപ്ലവകാരികാം സദാ ചാരവിരുദ്ധരും ധർമ്മധ്വംസകരുമാണ് എന്നുള്ള തു്. ഈ യുഗത്തിൽ – മാനവ പരിണാമത്തി ൻെറ ഇന്നത്തെ ദശാസന്ധിയിൽ – ഈ അപ വാദത്തിന്ന് ഏററവും ശരവ്യമായിട്ടുള്ളതു് വിപ്ല വകാരികളായ മാർക്സിസ്ററുകാരാണ്.

''ലക്ഷ്യം മാർഗ്ഗത്തെ സാധൂകരിക്കുന്നു'' എന്നു വിശ്വസിക്കുന്നവരാണത്രെ മാർക്സിസ്ററു കാർ. ഞാനിതു നന്നേ ചെറുപ്പം മുതൽതന്നെ കേട്ടു തുടങ്ങിയതാണ്. മുപ്പതിലേറെ കൊല്ലം മുമ്പ്, ഒരു സ്കൂാം വിദ്യാർത്ഥിയായിരുന്ന കാല ത്തു് എന്നെയും എന്നെപ്പോലെ ചിന്തിക്കുന്നവ രേയും തോല്പിച്ചു തറപററിച്ചു എന്ന ഹുങ്കോടെ അധ്യാപകരടക്കം പലരും ചോദിക്കാറുണ്ട്, ''നിങ്ങളവലംബിക്കുന്ന മാർഗ്ഗത്തെ നിങ്ങളുടെ ലക്ഷ്യം സാധൂകരിക്കുന്നു എന്നല്ലെ നിങ്ങളുടെ യൊക്കെ വിശ്വാസം?'' ആ ചോദ്യത്തിൽ എന്തോ പന്തികേടുണ്ടെന്ന് കുട്ടിക്കാലത്തു തന്നെ എനിക്കു തോന്നിയിരുന്നു. ക്രമേണ, കാലാന്തരത്തിൽ കൂടുതൽ പഠിച്ചും ചിന്തിച്ചും വളന്നപ്പോളാണ് ആ പന്തികേടെന്തെന്നു തെളി ഞ്ഞു കിട്ടിയതു്.

മാർക്സിസ്ററു വിപ്ലവകാരികാം മാക്യ വെല്ലിയുടെ ശിഷ്യന്മാരാണ് എന്ന ദുഷ്ടധ്വനി യാണ് ആ ചോദ്യത്തിൽ മുഴങ്ങുന്നതു്. മറെറാരു ധ്വനിയുംഅതിലുണ്ടെന്നു തോന്നുന്നു. ''നിങ്ങളുടെ യഥാർത്ഥ ലക്ഷ്യം നിങ്ങാം പുറത്തേക്കു പറയുന്ന ആ മനോഹര ലക്ഷ്യമൊന്നുമല്ല; ഞങ്ങളെ കബ ളിപ്പിക്കാൻ നോക്കണ്ട; അനുക്തമായ മറെറാരു ദുഷ്ടലാക്കു നിങ്ങാംക്കുണ്ടെന്നു ഞങ്ങാംക്കറി

---

എന്നു കരുതുന്ന സമുദായങ്ങളോടൊപ്പം ഭുവന ഗോളത്തെ കൊള്ളയടിച്ച് സ്വാർത്ഥപൂർത്തി നേട കയാണ് ഐഹികലക്ഷ്യം എന്നു കരുതുന്ന സമുദായങ്ങളും ഈ ലോകത്തിലുണ്ട്. സമുദായ ങ്ങാംക്കും സംസ്കാരങ്ങാംക്കും തമ്മിൽ മാത്രമല്ല, വ്യക്തികാംക്കു തമ്മിൽപോലും ഇതുപോലെ യുള്ള വ്യത്യാസങ്ങാം കാണാവുന്നതാണ്. ഇങ്ങ നെ ഭിന്നമായ ലക്ഷ്യങ്ങളെ പിൻതുടന്നുമൂലം അവരവക്കുണ്ടായ സംതൃപ്തികാം ആഭ്യന്തരങ്ങളും ആത്മനിഷ്ഠങ്ങളുമാകയാൽ വെളിയിൽനിന്നുള്ള പരിശോധനയ്ക്ക് വിധേയമല്ല. പക്ഷേ സമ്പ് ഭൂതങ്ങളുടെയും കാര്യം വിട്ട് മനുഷ്യവർഗ്ഗത്തിൽ പെട്ടവരും ഈ ലോകത്തിലെ വിഭവങ്ങാംക്ക് തങ്ങളെപ്പോലെതന്നെ അവകാശപ്പെട്ടവരുമായ മററാളുകളുടെ അനുഭവം പരിഗണിക്കാവുന്ന താണ്, പരിഗണിക്കേണ്ടതുമാണ്. അങ്ങനെ ചെയ്തുനോക്കിയാൽ ജീവിതലക്ഷ്യങ്ങളുടെ നന്മ തിന്മകളെപ്പററി വല്ലതുമെങ്കിലും പറയുവാൻ സാധിച്ചേയ്ക്കും. അതിന്നും തന്നോടൊപ്പം അന്യ നെയും വിലമതിക്കേണ്ടതു് ആവശ്യമാകുന്നു. ഏതായാലും ഇതല്ലാതെ ഇക്കാര്യം നിശ്ചയിക്കു വാൻ വസ്തുനിഷ്ഠമായ മറെറാരു മാർഗ്ഗവുമില്ല.

യാം.'' അന്തസ്സാരശ്ശൂന്യമായ ആത്മാഭിനന്ദനം സ്ഫുരിക്കുന്ന ഒരു പരനിന്ദ.

ആരോപണത്തിലന്തർഹിതമായ ചിത്തചേഷ്ടകൾ എത്രതന്നെ ദുഷിച്ചതാണെങ്കിലും ആരോപണത്തെ അങ്ങനെയങ്ങ് അവഗണിക്കുന്നതു് ശരിയാവില്ലെന്നു തോന്നുന്നു. സുപ്രധാനമായ ചില പ്രശ്നങ്ങൾ പ്രസ്തുത ആരോപണത്തിൽ ഒളിഞ്ഞിരിക്കുന്നതുകൊണ്ടു് അതു ഗൗരവമായ വിചിന്തനം അർഹിക്കുന്നു.

നാം വിഭാവനം ചെയ്യുന്ന ലക്ഷ്യമേതായാലും അതു നേടുന്നതിനു് പല ഉപായങ്ങളും കാണുമെന്നുള്ളതു് തീർച്ചയാണു്. അവയിൽ ഏററവും പ്രയോജനകരമായതിനെ വിവേകത്തോടെ തെരഞ്ഞെടുക്കുക അത്ര എളുപ്പമല്ലതാനും. എന്തിനു്, ലക്ഷ്യങ്ങൾതന്നെ പലതുണ്ടാവാമല്ലോ? അവയിലേതിനെ തെരഞ്ഞെടുക്കണം എന്നു തീരുമാനിക്കുന്നതും എളുപ്പമല്ല. ഈ തെരഞ്ഞെടുക്കലെല്ലാം പല തരത്തിലുള്ള ധർമ്മസങ്കടങ്ങൾക്കും കാരണമാകും. വ്യാസൻെറ അർജ്ജുനനും ഷേക്സ്പിയറുടെ ഹാംലെററും അങ്ങനെ ചിരഞ്ജീവികളായ മററനേകം കഥാനായകന്മാരും പ്രതിനിധാനം ചെയ്യുന്ന ധർമ്മസങ്കടമുണ്ടല്ലോ, അതു കർമ്മസംഗിയായ ഏതൊരു വ്യക്തിയെയും വല്ലാതെ കറക്കുന്ന ഒന്നാണു്. തങ്ങളുടെ ലക്ഷ്യത്തിൻെറ യഥാർത്ഥ സ്വഭാവത്തെയും ഉപായങ്ങളുടെ പരിമിതിയെയും സർവോപരി സ്വന്തം പരിമിതികളെയും കുറിച്ചു് വ്യക്തമായ ധാരണ കിട്ടുമ്പോൾ മാത്രമാണു് ആ ധർമ്മസങ്കടത്തിൽനിന്നു് മോചനവും കർമ്മചൈതന്യവും ലഭിക്കുന്നതു്. ഇതെല്ലാം എക്കാലത്തും സാധുവായ ചില പരമസത്യങ്ങളാണു്. ലക്ഷ്യവും മാർഗ്ഗവും പൊരുത്തപ്പെടുത്തുക എന്ന ക്ലേശകരമായ പ്രശ്നത്തെക്കുറിച്ചു്, അക്കാരണത്താൽ എക്കാലത്തും കർമ്മധീരന്മാർ (ചില ധർമ്മപ്രബോധകന്മാരും) വിചിന്തനം ചെയ്തിട്ടുണ്ടു്. സിദ്ധാന്തവും പ്രയോഗവും തമ്മിലുള്ള ബന്ധത്തിൽ അടിയുറച്ചു വിശ്വസിക്കുന്ന മാർക്സിസ്റ്റ് വിപ്ലവകാരികളും ധർമ്മസങ്കടമനുഭവിക്കാറുണ്ടു്, അതുകൊണ്ടുതന്നെ ഈ പ്രശ്നത്തെക്കുറിച്ചു് ചിന്തിക്കാറുമുണ്ടു്. ഇതെക്കുറിച്ചു് ഒരു ചിന്തയുമില്ലാത്ത മാക്യവെല്യന്മാരാണു് മാർക്സിസ്ററുകാർ എന്ന ആരോപണം തികച്ചും നിരുത്തരവാദപരമാണെന്നു പറയാതെ വയ്യാ.

ചോദ്യത്തിൻെറ ഉദ്ദേശശുദ്ധിയെ ചോദ്യം ചെയ്യേണ്ട എന്നാണെങ്കിൽ, ശരി, അതുവേണ്ടാ. എന്നാൽ ചോദ്യത്തിൻെറ സ്വഭാവത്തെ ചോദ്യം ചെയ്യാതെ പററില്ല. ഉത്തരം അസാധ്യമായ ഒരു ചോദ്യമാണിതു്. ലക്ഷ്യം മാർഗ്ഗത്തെ ന്യായീകരിക്കുമോ എന്നോ? ഇതിനെങ്ങനെയാണു് ഉത്തരം പറയുക? ചില ലക്ഷ്യങ്ങൾ ചില മാർഗ്ഗങ്ങളെ സാധൂകരിക്കും എന്നാണേതൊരാളുടേയും വിശ്വാസം. ഏതൊരു ലക്ഷ്യവും ഏതൊരു മാർഗ്ഗത്തേയും സാധൂകരിക്കും എന്നു് ഒരു മനുഷ്യജീവിയും ശഠിക്കുകയുണ്ടാവില്ല. ലക്ഷ്യം എന്നതും മാർഗ്ഗം എന്നതും പരസ്പരബന്ധത്തിലൂടെ സത്തയും രൂപവും കൈക്കൊള്ളുന്ന രണ്ടു സങ്കല്പങ്ങളാണു് എന്നു കാണാമല്ലോ. തെല്ലൊന്നാലോചിച്ചാൽ നരഹത്യയെ നിന്ദിക്കാത്തവരുണ്ടാവില്ല. പരിഷ്കൃതസമുദായങ്ങളിലും മരണശിക്ഷയ്ക്കു വിധിയും വകുപ്പും ഉണ്ടുതാനും. ''നിന്ദ്യ''മെന്നു വിശേഷിപ്പിച്ചു മാനവരാശി പൊതുവെ മാററിനിർത്തിയിട്ടുള്ള ഒരു കൃത്യം ഒരു സവിശേഷ സാഹചര്യത്തിൽ, ഒരു സവിശേഷലക്ഷ്യത്തിനു വേണ്ടിയാകുമ്പോൾ ''മാന്യ''മല്ലെങ്കിൽ വേണ്ട, ''സ്വീകാര്യ''മെങ്കിലും ആയിത്തീരുന്നു. അതേപോലെ — അഥവാ അതിനെക്കാൾ — ഭീകരമായ ഒരു ഉദാഹരണമെടുക്കാം: യുദ്ധം. വ്യാസൻെറയും ഹോമറുടെയും കാലം മുതല്ക്കേ മനുഷ്യർ കണ്ടറിഞ്ഞിട്ടുള്ളതാണു യുദ്ധത്തിൻെറ ഭീകരസ്വഭാവം. ഭീകരമെന്നല്ല, ബീഭത്സം. എന്നിട്ടെന്താ? ഇന്നും ചില സന്ദർഭങ്ങളിൽ, ചില സാഹചര്യങ്ങളിൽ, മനുഷ്യർ യുദ്ധത്തിന്നൊരുമ്പെടാറുണ്ടു്. എന്തെല്ലാം കഷ്ടനഷ്ടങ്ങൾ ഉണ്ടായാലും വേണ്ടില്ല, അവയെക്കാൾ വിലപ്പെട്ട എന്തോ ഒന്നു നേടാൻ കഴിയുമെന്ന വിശ്വാസവുമായി പടക്കളത്തിലിറങ്ങാറുണ്ടു്. മാത്രമല്ല, അടരിന്നിടയിൽ ഏററവുമധികം നരഹത്യ ചെയ്യുന്നവരെ വീരന്മാർ, ശൂരന്മാർ, പരാക്രമികൾ, മഹാരഥന്മാർ എന്നെല്ലാം നാം കൊണ്ടാടുകയും ചെയ്യുന്നു.

ഭരണാധികാരികളെ — അതായതു നിയമസംവിധാനത്തെയും നിയമപാലനവ്യവസ്ഥയെയും നിയമനിർമ്മാതാക്കളെയും നിയമപാലകരെയും എല്ലാം — ധിക്കരിക്കുന്നതു തെററു് എന്നാണല്ലോ എക്കാലത്തും ഔദ്യോഗികമായ

പ്രമാണം. നിയമാനുസരണത്തിന്റെയും ക്രമസമാധാനപാലനത്തിന്റെയും മഹിമ, കലാപമാർഗ്ഗത്തിന്റെ അധാർമ്മികത എന്നിവയെ കുറിച്ചുള്ള ബോധനങ്ങൾക്ക വല്ല ക്ഷാമവുമുണ്ടാകുമോ? എന്നാൽ ശ്രീ ബുദ്ധൻ മുതൽ മഹാത്മാഗാന്ധിവരെ നീണ്ടുകിടക്കുന്ന ഒരു പരമ്പര മാനവചരിത്രത്തിന്ന ശോഭയും ഗരിമയും ഉത്തരോത്തരം വർദ്ധിപ്പിച്ചുകൊണ്ടു വളൎന്നുവന്നിട്ടുള്ളതായും കാണുന്നു.

ചുരുക്കമിതാണ് – സ്വന്തം വിമോചനം സാധിക്കുന്നതിന്നുവേണ്ടി, സ്വന്തം വരുതിയിൽപ്പെട്ട ഏതൊരുപായത്തെയും എടുത്തുപയോഗിക്കാനുള്ള അവകാശം ഒരൊററ ജനതയും ഒരൊററ രാഷ്ട്രവും സ്വയം നിഷേധിച്ചിട്ടില്ല. അതുപോലെതന്നെ, സ്വന്തം നിലനില്പിന്നുവേണ്ടിയും.

ഇതെല്ലാം വച്ചുനോക്കുമ്പോൾ "ലക്ഷ്യം മാർഗ്ഗത്തെ സാധൂകരിക്കുന്നുവോ?" എന്ന ചോദ്യം യാഥാർത്ഥ്യനിരപേക്ഷമായ, ശുഷ്കതാർക്കികമായ ഒരു ചോദ്യമത്രെ. വസ്തുവേതെന്നു കൃത്യമായി പറയാതെ "ആ വസ്തുവിന്ന് അത്ര വില കൊടുക്കേണ്ടതുണ്ടോ" എന്നു ചോദിക്കുന്നതുപോലെയാണ്. "ജീവിക്കാൻ കൊള്ളാവുന്നതാണോ നരനു ജീവിതം?" എന്ന അവ്യക്തഗംഭീരമായ ചോദ്യത്തിന്ന്, അമേരിക്കയിലൊരു രസികൻ നല്കിയ മറുപടി ഈയവസരത്തിൽ ഓൎത്തുപോകുന്നു. "ജീവിക്കാൻ കൊള്ളില്ല എന്നാണ് തോന്നുന്നതെങ്കിൽ ജീവിക്കാതിരിക്കുകയാണ് ഭേദം." തട്ടുത്തരത്തിന്ന മുട്ടുത്തരം! ഏതുതരം ജീവിതം, ഏതുതരം സാഹചര്യത്തിൽ, ജീവിക്കാൻ കൊള്ളാവുന്നതായിരിക്കുന്നു? ഇതായിരിക്കണമല്ലോ ചോദ്യത്തിന്റെ ശരിയായ രൂപം. ഹെഗൽ പറഞ്ഞതുതന്നെ ശരി: "മൂല്യവത്തായ ഒരു ലക്ഷ്യമുണ്ടെങ്കിലേ ജീവിതത്തിന്നു മൂല്യമുള്ളു." അതുതന്നെ ഇവിടെയും, സന്ദർഭാനുസാരം ഭേദപ്പെടുത്തി പറയാം. നന്മയാണ് ലക്ഷ്യമെങ്കിലേ ഉപായത്തിന്നും നന്മയുള്ളു. വീണ്ടും ചെന്നെത്തുന്നതെവിടെയാണ്? ലക്ഷ്യവും മാർഗ്ഗവും പരസ്പരാപേക്ഷിതങ്ങളാണ് – ഇടതും വലതുംപോലെ, മേലും കീഴുംപോലെ, അകവും പുറവുംപോലെ. ഒന്നു മറെറാന്നിനെ നിർവചിക്കുന്നു. ഒരു നൂററാണ്ടിലധികം കാലം മുമ്പു ജോൺ ഡൈററ്സ്ജെൻ പറഞ്ഞതുപോലെ, ജീവിക്കാൻ വേണ്ടി ആഹാരം കഴിക്കുന്ന നാം ജീവിതത്തിലെ ആനന്ദകരമായ ഒരു അനുഭൂതിയായും ആഹാരത്തെ കാണുന്നു. "ശരീരമാദ്യം ഖലു ധർമ്മസാധനം." "ചുവരുണ്ടെങ്കിലേ ചിത്രമെഴുതാനൊക്കൂ" എന്നീ ആപ്തവാക്യങ്ങളിലടങ്ങിയിട്ടുള്ള സാമാന്യബുദ്ധിയെവിടയോ മാററിവച്ചിട്ടേ ലക്ഷ്യോപായങ്ങളെക്കുറിച്ചു ചിന്തിക്കുകയുള്ളു എന്നു ശഠിക്കുന്നതെന്തിനാണ്?

ലക്ഷ്യമെന്നാൽ ഉദാത്തമായ ഒരു നന്മ, മാർഗ്ഗമെന്നാൽ അനിവാര്യമായ ഒരു തിന്മ – ഏതാണ്ടീമട്ടിലുള്ള ഒരു മിഥ്യയുടെ ലഹരിപ്പുക വലിച്ചു കഴിഞ്ഞുകൂടുകയല്ലെ നാം?

ചിലൎക്ക സ്ഥിതിപാലനമാണ് ലക്ഷ്യം. അവൎക്കതിന്ന് അവരുടെതായ ഉപായങ്ങളുമുണ്ട്. മററു ചിലൎക്ക നൂതന സൃഷ്ടിയാണ് ലക്ഷ്യം. അവർ അതിന്നുതക്ക മാർഗ്ഗങ്ങളാവിഷ്കരിക്കുന്നു. ലക്ഷ്യത്തിന്ന സാധകമോ, ബാധകമോ എന്നതിനെ ആശ്രയിച്ചിരിക്കുന്നു ഏതൊരുപായത്തിന്റെയും വൈശിഷ്ട്യം.

ഇതൊക്കെ എത്രയോ നൂററാണ്ടുകളായി എല്ലാ ധർമ്മപ്രബോധകന്മാരും തത്ത്വജ്ഞാനികളും അംഗീകരിച്ചുപോന്നിട്ടുള്ളതാണ്. ഇതിൽനിന്നു മൗലികമായി വ്യത്യസ്തമായ എന്തെങ്കിലും മാർക്സിസ്ററുകാൎക്ക പറയാനുണ്ടാവില്ല. എന്നാൽ ലക്ഷ്യോപായങ്ങളെ സംബന്ധിച്ച മാർക്സിസ്റ്റ് ധാരണയിൽ മററുള്ളവരുടേതിൽനിന്നു സുപ്രധാനമായ ഭേദം കാണിക്കുന്ന ഒരു അംശമുണ്ട്. അതാകട്ടെ ഇന്നത്തെ സമുദായത്തെ (മുതലാളിത്ത സമുദായത്തെ) വിശകലനം ചെയ്യുന്നതിന്നും ഈ സമുദായത്തെ നശിപ്പിച്ചു തൽസ്ഥാനത്തു കൂടുതൽ യുക്തിഭദ്രവും വികാസോന്മുഖവുമായ ഒരു സാമൂഹ്യവ്യവസ്ഥിതി വളർത്തിയെടുക്കുന്നതിന്നും മാർക്സിസ്ററുകാർ അവലംബിക്കുന്ന ശാസ്ത്രീയരീതിയിൽ നിന്നാണ് ഉയിക്കൊള്ളുന്നതു്.

മാർക്സിസ്ററുകാരുടെ ലക്ഷ്യമെന്തെന്നും അതിന്നവർ സ്വീകരിക്കുന്ന മാർഗ്ഗമെന്തെന്നും മാർക്സും ലെനിനും മററും അർത്ഥശങ്കയ്ക്കിടയില്ലാത്തവിധത്തിൽ വ്യക്തമാക്കിയിട്ടുണ്ട് പലപ്പോഴും. ഒരവസരത്തിൽ ലെനിൻ പറഞ്ഞതു്

ഇവിടെ ഉദ്ധരിച്ചുകൊള്ളട്ടെ: ''ഞങ്ങളുടെ നില പാടിന്നടിസ്ഥാനം മാർക്സിസ്റ്റ്സിദ്ധാന്തമാണ്. സോഷ്യലിസത്തെ ഒരു സ്വപ്നത്തിൽ നിന്നു് ഒരു ശാസ്ത്രമാക്കി മാററുക, ആ ശാസ്ത്രത്തിന്നു ദൃഢമായ ഒരു അധിഷ്ഠാനം നല്കുക, അതിനെ സർവതോമുഖമായി വികസിപ്പിക്കുന്നതിന്നാവശ്യമായ ഉപായങ്ങൾ നിർദ്ദേശിക്കുക — ഇതെല്ലാം ആദ്യമായി ചെയ്തതു് മാർക്സിസമാണ്. ഒരു പിടി മുതലാളിമാർ കോടാനുകോടി ദരിദ്രജനങ്ങളെ അടിമകളാക്കിനിർത്തുന്ന ദുഷ്ടവ്യവസ്ഥിതിയെ, കൂലി കൊടുത്തു തൊഴിലാളികളെ ജോലിയിലേർപ്പെടുത്തുന്ന സമ്പ്രദായം, വില കൊടുത്തു് അധ്വാനശക്തിയെ വാങ്ങുന്ന സമ്പ്രദായം എങ്ങനെ ഭംഗിയായി ആച്ഛാദനം ചെയ്യുന്നു എന്നു വ്യക്തമാക്കിക്കൊണ്ടു് മുതലാളിത്ത സമ്പദ്‌വ്യവസ്ഥയുടെ സ്വഭാവത്തെ തുറന്നു കാണിച്ചതു മാർക്സിസമാണ്. ചെറുകിട ഉൽപാദനത്തിന്റെ ഉന്മൂലനാശം വരുത്തുന്നതിന്നു വൻകിട ഉത്പാദനത്തിന്നുള്ള പ്രവണതയെ പ്രദർശിപ്പിക്കുകയും ഒരു സോഷ്യലിസ്ററു സാമൂഹികവ്യവസ്ഥ സാധ്യവും അത്യന്താപേക്ഷിതവുമാക്കുന്ന സാഹചര്യങ്ങൾ സൃഷ്ടിക്കുകയും ചെയ്യുന്ന ആധുനികമുതലാളിത്ത വികാസം എന്നു മാർക്സിസം നമുക്കു വ്യക്തമാക്കിത്തന്നു. ശ്രദ്ധമൂലമായ ആചാരാനുഷ്ഠാനങ്ങളുടെയും നൂലാമാല പിടിച്ച രാഷ്ട്രീയോപജാപങ്ങളുടെയും ദുർജ്ഞേയമായ നിയമങ്ങളുടെയും സങ്കീർണ്ണമായ സിദ്ധാന്തങ്ങളുടെയും കനത്ത മറയ്ക്കു പിന്നിലുള്ള വർഗ്ഗസമരത്തെ എല്ലാ തരക്കാരുമായ സ്വത്തുടമവർഗ്ഗങ്ങളും നിസ്വരായ ബഹുജനങ്ങളും തമ്മിലുള്ള, മുതലുടമകളും നിസ്വജനങ്ങളുടെ നേതൃസ്ഥാനത്തു് നില്ക്കുന്ന തൊഴിലാളിവർഗ്ഗവും തമ്മിലുള്ള സമരത്തെ കണ്ടറിയാൻ പഠിപ്പിച്ചതു മാർക്സിസമാണ്. വിപ്ലവകാരിയായ ഒരു സോഷ്യലിസ്റ്റ് പാർട്ടിയുടെ യഥാർത്ഥകർത്തവ്യമെന്തെന്നു വിശദമാക്കിത്തന്നതു മാർക്സിസമാണ്: സമുദായത്തെ പുനഃസംവിധാനം ചെയ്യാനുള്ള പദ്ധതികളാവിഷ്ക്കരിക്കലല്ല, തൊഴിലാളികളുടെ ജീവിതം മെച്ചപ്പെടുത്തുന്നതിനെക്കുറിച്ചു മുതലാളിമാരോടും അവരുടെ സ്തുതിപാഠകരോടും ഉപദേശിപ്രസംഗം നടത്തലല്ല, അട്ടിമറിക്കുവേണ്ടിയുള്ള ഗൂഢപദ്ധതികൾ തട്ടിപ്പടച്ചുണ്ടാക്കലല്ല, തൊഴിലാളിവർഗ്ഗത്തിന്റെ വർഗ്ഗസമരങ്ങൾ സംഘടിപ്പിക്കുകയും അവയെ നയിക്കുകയുമാണു് വേണ്ടതു് — ആ സമരങ്ങളുടെ അന്തിമലക്ഷ്യം തൊഴിലാളിവർഗ്ഗം അധികാരം പിടിച്ചെടുക്കുകയും ഒരു സോഷ്യലിസ്റ്റ് വ്യവസ്ഥിതി സംഘടിപ്പിക്കുകയും എന്നതായിരിക്കണം എന്നു സുസ്പഷ്ടമാക്കിത്തന്നതു മാർക്സിസമാണ്.''

ഇതിൽ നിന്നൊരു കാര്യം തെളിയുന്നു — ലക്ഷ്യോപായങ്ങളെ സംബന്ധിച്ച വിചിന്തനത്തെ നിലവിലുള്ള ഭൗതികവും സാമൂഹികവുമായ യാഥാർത്ഥ്യങ്ങളുമായി യുക്തിപൂർവം ബന്ധിപ്പിക്കുന്നു എന്നതാണു മാർക്സിസത്തിന്റെ സവിശേഷമായ സംഭാവന. സാമൂഹികമായ ഒരു മാനത്തെ അവഗണിച്ചുകൊണ്ടുള്ള ഏതൊരു ലക്ഷ്യ — മാർഗ്ഗ വിചിന്തനവും അന്തസ്സാരശൂന്യവും വിഫലവുമാണ് എന്നത്രെ മാർക്സിസ്ററുകളുടെ ദൃഢവിശ്വാസം.

ഇതെല്ലാം പറഞ്ഞുകഴിയുമ്പോൾ ഒരു ചോദ്യശരംകൂടി ഇങ്ങോട്ടു വന്നേയ്ക്കാം. ''നിങ്ങൾ ഹിംസയിൽ വിശ്വസിക്കുന്നുണ്ടോ ?'' അടർക്കളത്തിൽവച്ചു് ഗ്ലാനി ബാധിച്ച പാർത്ഥന്നു് ഉണർവും ആത്മവിശ്വാസവും ലക്ഷ്യബോധവും ഉപായവിവേകവും ഉണ്ടാക്കിക്കൊടുത്ത സാരഥിയുടെ ഉപദേശം ജനഹൃദയങ്ങളെ ഉന്മിഷത്താക്കുന്ന ഈ കർമ്മഭൂമിയിൽ ഈ ചോദ്യത്തിന്നുള്ള ഉത്തരം ചരിത്രേതിഹാസങ്ങളിൽ കാണാം.

---

എല്ലാം ഒരേ ലക്ഷ്യത്തിലേയ്ക്കു നയിക്കുന്ന പല വഴികളാണെന്നു് സ്വന്തം അനുഭൂതികളിൽനിന്നുതന്നെ ശ്രീരാമകൃഷ്ണന്നു ബോദ്ധ്യപ്പെട്ടു. അനന്തരം അവിടുന്നു പറഞ്ഞു: ''ഇത്ര വളരെ വഴികൾ ഉണ്ടായിരിക്കുന്നതു് മംഗളകരമായ വസ്തുതതന്നെ. എന്തെന്നാൽ ഒരു മാർഗ്ഗമേ ഉണ്ടായിരുന്നുള്ളുവെങ്കിൽ, ഒരുപക്ഷെ ഒരു വ്യക്തിക്കുമാത്രമേ അതു യോജിച്ചുള്ളു എന്നു വരാം. മാർഗ്ഗങ്ങൾ എത്രകണ്ടു കൂടുന്നുവോ, അത്രകണ്ടു സത്യം കണ്ടെത്തുവാനുള്ള സാധ്യതയും എല്ലാവർക്കും സുലഭമാകുന്നു. ഒരു ഭാഷയിൽക്കൂടി പഠിക്കാൻ പ്രയാസമാണെന്നു കണ്ടാൽ എനിക്കു മററൊന്നു പരീക്ഷിക്കാമല്ലൊ.'' അങ്ങനെ എല്ലാ മതങ്ങളെയും അദ്ദേഹം ആശീർവദിച്ചു.

— വിവേകാനന്ദസ്വാമികൾ

# 8. ജ്ഞാനിയുടെ വീക്ഷണത്തിൽ

## ശ്രീമതി അമ്മിണി ഭട്ടതിരിപ്പാട്

മനുഷ്യന്റെ ജീവിതലക്ഷ്യം എന്താണ് ? വളരെ ശ്രദ്ധേയമായ ഒരു ചോദ്യമാണ് ഇത്. ഓരോ മനുഷ്യനും ഈ ചോദ്യം തന്നോടുതന്നെ ചോദിച്ച് ഉത്തരം കണ്ടുപിടിക്കാൻ ശ്രമിക്കേണ്ടതാണ്. ഒരു മനുഷ്യന്റെ ജീവിതകാലത്തെ ബാല്യം, കൗമാരം, യൗവനം, വാർദ്ധക്യം എന്നിങ്ങിനെ നാലു ദശകളായി തിരിക്കാം. ബുദ്ധിക്ക് വികാസവും വിവേകവും വന്നിട്ടില്ലാത്ത ബാല്യത്തെ നീക്കിനിർത്തിയാൽ കൗമാരദശ അഥവാ വിദ്യാർത്ഥിജീവിതകാലം, യൗവനദശ, വാർദ്ധക്യദശ എന്നിങ്ങിനെ മൂന്നു ദശകളിൽ അടങ്ങുന്നു മനുഷ്യജീവിതം. ജീവിതത്തിനു് ഒരു ലക്ഷ്യം വേണം എന്നു ചിന്തിക്കുന്ന ഒരാൾക്കുതന്നെ ഓരോ കാലത്തു് ഓരോന്നാണ് ലക്ഷ്യമായി തോന്നുക. യാതൊരു ലക്ഷ്യവുമില്ലാതെ, ജീവിതംകൊണ്ടു് എന്താണ് സാധിക്കേണ്ടതു് എന്നതിനെപ്പററി ഒന്നുംതന്നെ ചിന്തിക്കാതെ, ജീവിതകാലം മുഴവൻ കഴിച്ചുകൂട്ടി അവസാനം നിരാശയോടെ ഈ ലോകം വിട്ടു പോകുന്നവരാണ് അധികവും. ലക്ഷ്യത്തെക്കുറിച്ച് ബോധമുണ്ടെങ്കിൽ മാത്രമേ ഒരാളുടെ ജീവിതം സഫലവും സന്തുഷ്ടവുമായിരിക്കുകയുള്ളു. ഒരു വിദ്യാർത്ഥിയെസ്സംബന്ധിച്ചേടത്തോളം അയാളുടെ ജീവിതലക്ഷ്യം വിജ്ഞാനസമ്പാദനത്തിനുപുറമെ പ്രശസ്തവിജയവും അതുകൊണ്ടു കിട്ടാവുന്ന ഭാവിബഹുമതികളുമാണ്. ലക്ഷ്യബോധമുള്ള ഒരു വിദ്യാർത്ഥി ചുററുപാടും കാണുന്ന പ്രലോഭനങ്ങൾക്കും സമ്മർദ്ദങ്ങൾക്കും വഴിപ്പെടാതെ, ലക്ഷ്യം നേടാൻവേണ്ടി കഠിനയത്നം ചെയ്യുന്നു. അങ്ങനെ പ്രയത്നിക്കുന്നതിൽ അയാൾ ആനന്ദം കണ്ടെത്തുന്നു. ലക്ഷ്യത്തിലെത്താനുള്ള ഒരു തപസ്യയാണ് അയാൾക്കു ജീവിതം. വിദ്യാർത്ഥിജീവിതം അവസാനിക്കുന്നതോടെ അയാളുടെ ലക്ഷ്യവും മാറുന്നു. ചിലരുടെ ലക്ഷ്യം അമിതമായ ധനസമ്പാദനമാണ്. മററു ചിലർ പേരിനും പ്രശസ്തിക്കും വേണ്ടി പ്രയത്നിക്കുന്നു. വേറെ ചിലർക്കു വേണ്ടതു് സ്ഥാനമാനങ്ങളും അധികാരശക്തിയുമാണ്. സുഖമാണ് എല്ലാവരുടെയും ലക്ഷ്യം. അതിനുവേണ്ടി അവിഹിതമാർഗ്ഗങ്ങൾകൂടി പലരും സ്വീകരിക്കുന്നു. സ്വഭാവപരിശുദ്ധിയും സത്യസന്ധതയുമുള്ള ആൾ ആകട്ടെ സ്വപ്രയത്നംകൊണ്ടുതന്നെ തന്റെ ആഗ്രഹങ്ങളെ നേടാൻ ശ്രമിക്കുന്നു. എന്നാൽ, സംതൃപ്തമായ കുടുംബജീവിതം, ആവശ്യത്തിനു് ധനം, അധികാരം എന്നിങ്ങനെ ലൗകികസുഖാനുഭോഗങ്ങളെല്ലാം നേടിയിട്ടും താൻ തൃപ്തനല്ല എന്നു് കാലക്രമേണ അയാൾക്കു തോന്നിത്തുടങ്ങുന്നു. അങ്ങനെ അയാൾ ആദ്ധ്യാത്മികജീവിതത്തിലേയ്ക്കു തിരിയുന്നു. തന്റെ പരമമായ ലക്ഷ്യം എന്താണ് എന്നു് അയാൾ ചിന്തിച്ചുതുടങ്ങുന്നു. ഈ ലക്ഷ്യബോധം യൗവനദശ അവസാനിക്കുന്നതിനു മുൻപു് ഉണ്ടാവേണ്ടതാണ്. കാരണം വാർദ്ധക്യദശയിലെത്തുമ്പോഴേയ്ക്കും സാധാരണ മനുഷ്യന്റെ ബുദ്ധിക്കൂർമ്മതയും ഗ്രഹണശക്തിയും ക്ഷയിച്ചുതുടങ്ങും. വാർദ്ധക്യമായതിനുശേഷം സത്യാന്വേഷണം തുടങ്ങുന്നതു് ഭവനം സന്ദീപ്തമായതിനുശേഷം കൂപഖനനത്തിനു് ഉദ്യമിക്കുന്നതുപോലെയാണ്. ലൗകികസുഖദുഃഖങ്ങൾ അനുഭവിച്ച് കുറെയൊക്കെ വിരക്തി തോന്നുമ്പോഴാണ് സത്യാന്വേഷണത്തിനുള്ള ആഗ്രഹവും ആദ്ധ്യാത്മികവിഷയങ്ങളിൽ ശ്രദ്ധയും ഒരാൾക്കുണ്ടാവുന്നതു്.

ഭൗതികസുഖാനുഭോഗങ്ങളിൽനിന്നും ശാശ്വതമായ തൃപ്തി അഥവാ സുഖം ലഭിക്കാതിരിക്കാൻ കാരണം എന്താണ് ? കാരണം മററൊന്നുമല്ല. സുഖം ബാഹ്യവിഷയങ്ങളിലല്ല, തന്നിൽത്തന്നെയാണ് ഉള്ളതു്. താൻ സുഖസ്വരൂപനാണ്. വിഷയങ്ങളിൽനിന്നും കിട്ടുന്നു എന്നു കരുതുന്ന സുഖം തന്നിൽനിന്നുതന്നെ

വരുന്നതാണ്, ആനന്ദസ്വരൂപനായ തൻെറ ഒരു കണികയെമാത്രമാണ് നാം വിഷയസുഖ മാണെന്നു തെററിദ്ധരിക്കുന്നത്. ആത്മജ്ഞാന സമ്പാദനംവഴി ''സച്ചിദാനന്ദ''മാകുന്ന തൻെറ സ്വരൂപം മനസ്സിലാക്കി അതിൽ പ്രതിഷ്ഠയെ പ്രാപിക്കുക എന്നതാണ് മനുഷ്യൻെറ പരമ മായ ജീവിതലക്ഷ്യം. ഈ ലക്ഷ്യപ്രാപ്തിക്കു ഭക്തിയോഗം, കർമ്മയോഗം, ജ്ഞാനയോഗം എന്നിങ്ങനെ മൂന്നുതരം സാധനകളെ, ശാസ്ത്ര ങ്ങൾ വിധിച്ചിട്ടുണ്ട്. എന്നാൽ ജ്ഞാനയോഗ മാണ് ഏററവും ഉത്തമമായ മാർഗ്ഗമെന്ന് നിസ്സം ശയം പറയാവുന്നതാണ്. ഈശ്വരപ്രേമം വളർന്ന് എല്ലായിടത്തും എല്ലാ വസ്തുക്കളിലും ഈശ്വരനെത്തന്നെ കാണുക എന്ന അവസ്ഥ യാണ് ഭക്തിയോഗം. എല്ലാം ചെയ്യിക്കുന്നത് ഈശ്വരനാണെന്നും പ്രപഞ്ചംതന്നെ ഈശ്വര ലീലയാണെന്നും ഭക്തൻ വിശ്വസിക്കുന്നു. അങ്ങനെയുള്ള ഭക്തനു് ഈശ്വരൻതന്നെ സ്വയം ജ്ഞാനോപദേശം നൽകുമെന്നാണ് വിശ്വസി ക്കപ്പെടുന്നത്. ഫലേച്ഛകൂടാതെ കർമ്മം ചെയ്യ ലാണ് കർമ്മയോഗം. കർമ്മയോഗി സുഖത്തിൽ സന്തോഷിക്കുകയോ ദുഃഖത്തിൽ ഖേദിക്കുകയോ ചെയ്യുന്നില്ല. എല്ലായ്പ്പോഴും അയാൾ സമചിത്ത നായിരിക്കും. നിഷ്കാമമായി കർമ്മം ചെയ്തു കൊണ്ടിരിക്കുകയും ചെയ്യും. അതു് ഒരു വലിയ നിലതന്നെയാണ്. പക്ഷേ, കർമ്മയോഗിക്കും ജ്ഞാനപ്രാപ്തി ഉണ്ടാകുവാൻ കാലതാമസം നേരിടും. എന്നാൽ യാതൊന്നിനെ അറിഞ്ഞാൽ പിന്നെ മററൊന്നിനെയും അറിയേണ്ടതില്ലയോ ആ ബ്രഹ്മത്തിൻെറ സാക്ഷാൽക്കാരം ജ്ഞാന യോഗംകൊണ്ടുണ്ടാവുന്നു. താൻ ശരീരമോ ഇന്ദ്രിയങ്ങളോ മനസ്സോ അല്ല, ആത്മാവാണ് അഥവാ ബ്രഹ്മമാണ് എന്നു് ജ്ഞാനയോഗി അറിയുന്നു. വള, തള, മാല, മോതിരം എന്നി ങ്ങനെ വിവിധരൂപങ്ങളിൽ തോന്നപ്പെടുന്നതു് വാസ്തവത്തിൽ സ്വർണ്ണമല്ലാതെ മററൊന്നുമല്ല എന്നു് സൂക്ഷ്മനിരീക്ഷണത്തിലൂടെ നാം അറി യുന്നു. അതുപോലെ പ്രപഞ്ചത്തിൽ പലതായി തോന്നപ്പെടുന്ന നാനാത്വം വാസ്തവത്തിൽ ബ്രഹ്മം മാത്രമല്ലാതെ മററൊന്നുമല്ല എന്നു് അയാൾ സാക്ഷാൽക്കരിക്കുന്നു. ഈ സാക്ഷാൽ ക്കാരത്തിന് യോഗമാർഗ്ഗം, വിചാരമാർഗ്ഗം എന്നി ങ്ങനെ രണ്ടു മാർഗ്ഗങ്ങൾ ഉണ്ടെന്നു പറയാം. രണ്ടു മാർഗ്ഗങ്ങൾക്കും ഗുരൂപദേശം കൂടിയേ കഴിയൂ. യോഗമാർഗ്ഗത്തിൻെറ പ്രധാനസാധന ചിത്ത വൃത്തിനിരോധമാണ്. മനുഷ്യൻെറ മനസ്സും ഇന്ദ്രിയങ്ങളും എല്ലായ്പ്പോഴും വിഷയസുഖങ്ങ ളിലും അവയെക്കുറിച്ചുള്ള ചിന്തയിലും മുഴുകി യിരിക്കും. അതിനനുവദിക്കാതെ അവയെ അടക്കിനിർത്തി ഏകാഗ്രമാക്കാൻ യോഗി ശ്രമി ക്കുന്നു. കാലക്രമേണ അയാൾക്കു് സമാധി കൈവരുന്നു. സമാധിയിൽ അയാൾക്കു് അവാ ച്യമായ സുഖാനുഭവം ഉണ്ടാകുന്നു. പിന്നീട യാൾ ലൗകികസുഖങ്ങൾ ആഗ്രഹിക്കുകയില്ല. അദ്വൈതസുഖാനുഭവമാണ് യോഗി അനുഭവി ക്കുന്നതു് എങ്കിലും അതയാൾ അറിയാത്തതി നാൽ അദ്വൈതജ്ഞാനം അതുകൊണ്ടുണ്ടാവു ന്നില്ല. ഗുരൂപദേശംകൊണ്ടുമാത്രമേ എത്ര വലിയ യോഗിക്കും ജ്ഞാനലബ്ധി ഉണ്ടാവുകയു ള്ളു. യോഗംകൊണ്ടു് നിയന്ത്രണം വന്നിട്ടുള്ളതു കൊണ്ടു് അയാളുടെ മനസ്സ് ഒരിക്കലും പതറി പ്പോവുകയില്ല. നിത്യജീവിതത്തിൽ മനോനി യന്ത്രണം വളരെ പ്രയോജനപ്രദമാണ്. എന്നാൽ ചിത്തവൃത്തിനിരോധത്തിന് വളരെയധികം കഷ്ടപ്പാടുകൾ സഹിക്കുകയും യാതനകൾ അനുഭ വിക്കുകയും വേണം. അതിനാൽ ജ്ഞാനപ്രാ പ്തിക്കു് സുഗമവും സുസാദ്ധ്യവുമായ മാർഗ്ഗമല്ല യോഗമാർഗ്ഗം. ജ്ഞാനലബ്ധിക്കു് ഏററവും ലളി തവും സുഗമവുമായ മാർഗ്ഗം വിചാരമാർഗ്ഗമായതി നാൽ ആ മാർഗ്ഗത്തെപ്പററി ഒരു ചെറിയ വിവര ണം താഴെ കൊടുക്കുന്നു.

''ഞാൻ ആരു്,'' ''ഈ പ്രപഞ്ചം എന്തു്'' എന്നീ ചോദ്യങ്ങളോടെ വിചാരമാർഗ്ഗം ആരംഭി ക്കുന്നു. ഈ രണ്ടു ചോദ്യങ്ങൾക്കു് ശരിയായ ഉത്തരം കിട്ടിയാൽ പിന്നെ അറിയേണ്ടതായി ഒന്നുംതന്നെ അവശേഷിക്കുന്നില്ല. ഞാൻ ആ രാണ് ? ശരീരമാണോ ? എൻെറ ശരീരം എന്നു പറയാറുണ്ടു്. അതിനർത്ഥം ശരീരം എ നിക്കു വിഷയമാണ് എന്നല്ലേ ? ശരീരം എന്നാൽ അറിയപ്പെടുന്ന വിഷയമായതിനാൽ ഞാൻ ശരീരമാകാൻ നിവൃത്തിയില്ല. ഇന്ദ്രിയ ങ്ങൾ, മനസ്സ്, ബുദ്ധി, അഹങ്കാരം ഇവയേയും ഞാൻ അറിയുന്നതിനാൽ അവയും ഞാനാവുക യില്ല. അറിയുന്നവനും അറിയപ്പെടുന്നതും, ദ്രഷ്ടാവും ദൃശ്യവും ഒന്നാവാൻ വയ്യ. ശരീരവും ഇന്ദ്രിയങ്ങളും മനസ്സുമടക്കം പ്രപഞ്ചത്തെ മുഴ

വൻ അറിയുന്ന – പ്രപഞ്ചത്തിന് സാക്ഷിയായ ബോധമാണ് ഞാൻ. ജന്മം, വൃദ്ധി, ജര, മൃത്യു മുതലായവ ദേഹധർമ്മങ്ങളാകയാൽ അവ എന്നെ ബാധിക്കുന്നില്ല. വിചാരവികാരങ്ങൾ മനസ്സിന്റെ ധർമ്മങ്ങളാകയാൽ അവയും എന്നെ ബാധിക്കുന്നില്ല. ഞാൻ കർത്താവോ ഭോക്താവോ അല്ല. സാക്ഷിമാത്രമാണ്. സാക്ഷിത്വം പോലും എന്നിൽ ആരോപിതമാണ്. സൂര്യപ്രകാശത്തിൽ വിഷയങ്ങൾ പ്രകാശിക്കുന്നുണ്ടെങ്കിലും പ്രകാശം സൂര്യന്റെ സ്വരൂപം മാത്രമാണ്. പ്രകാശിപ്പിക്കുക എന്ന ധർമ്മം സൂര്യനിൽ ആരോപിക്കുകയാണ് ചെയ്യുന്നത്. അതുപോലെതന്നെ വിഷയങ്ങൾ ബോധമാകുന്ന എന്നിൽ പ്രകാശിക്കുകയാണ്. പ്രകാശം എന്റെ സ്വരൂപം മാത്രമാണ്. പ്രകാശിപ്പിക്കുക എന്ന ധർമ്മം എന്നിൽ ആരോപിക്കുമ്പോഴാണ് ഞാൻ സാക്ഷിയാകുന്നത്. സ്വന്തം വികാരവിചാരങ്ങളടക്കം സർവ്വവിഷയങ്ങളും അറിവായ എന്നിൽ രേഖപ്പെടുകയാണ് വാസ്തവത്തിൽ ചെയ്യുന്നത്. ശരിയായ ഞാൻ പരിശുദ്ധബോധമായ ചിത്താണ്, അഥവാ സച്ചിദാനന്ദസ്വരൂപമായ 'ആത്മാ'വാണ്. ഇപ്രകാരം ''ഞാൻ ആര്'' എന്ന ചോദ്യത്തിന് ശരിയായ ഉത്തരം കിട്ടിയ സാധകൻ ''ഈ പ്രപഞ്ചം എന്താണ്'' എന്ന രണ്ടാമത്തെ ചോദ്യത്തിന് ഉത്തരം കാണാൻ ശ്രമിക്കുന്നു.

യദിദം ദൃശ്യതേ കിഞ്ചിദ് ദർശനാത്തന്ന ഭിദ്യതേ
ദർശനം ദ്രഷ്ടൃതോ നാന്യദ് ദ്രഷ്ടൈവ ഹി തതോ ജഗത്.

ഈ ആപ്തവചനത്തിൽ പ്രപഞ്ചത്തിന്റെ സ്വരൂപം വ്യക്തമായി വിശദീകരിച്ചിട്ടുണ്ട്. ഈ കാണപ്പെടുന്നതൊന്നും ദർശനത്തിൽനിന്നും ഭിന്നമല്ല. ദർശനം ദ്രഷ്ടാവിൽനിന്നും ഭിന്നമല്ല. അതിനാൽ ജഗത്ത് ദ്രഷ്ടാവു മാത്രമാണ് എന്നാണല്ലോ ഇതിന്റെ സാരം. പഞ്ചേന്ദ്രിയങ്ങളുടെ വിഷയങ്ങളായ രൂപം, ശബ്ദം, സ്പർശം, രസം, ഗന്ധം ഇവയിൽ അടങ്ങുന്ന ബാഹ്യപ്രപഞ്ചം. കാണൽ, കേൾക്കൽ, മുതലായവയിൽ നിന്നും രൂപം, ശബ്ദം മുതലായവയെ വേർപെടുത്തി ചിന്തിക്കാൻ വയ്യ. രൂപം കാണുന്നു എന്നു ചിന്തിക്കാനല്ലാതെ രൂപത്തെപ്പററി ചിന്തിക്കാൻ വയ്യ എന്ന് നമുക്കു സൂക്ഷിച്ചു നോക്കിയാൽ അറിയാൻ കഴിയും. രൂപവും കാണലും അത്രുടു് അഭേദ്യമായതിനാൽ കാണൽതന്നെയാണ് രൂപം. കാണൽ കേൾക്കൽ മുതലായവയെ ബോധത്തിൽനിന്നും ഒരിക്കലും വേർപെടുത്താൻ വയ്യ. അതിനാൽ അവ ബോധം തന്നെയാണ്. അതായത് സ്ഥൂലവും സൂക്ഷ്മവുമായ ഈ പ്രപഞ്ചം മുഴുവൻ ബോധമായ ഞാൻ മാത്രമാണ്. ഇപ്രകാരം, ''ഇത് ഞാനല്ല,'' ''ഞാനല്ല'' എന്നിങ്ങനെ ശരീരമടക്കം പ്രപഞ്ചത്തെ മുഴുവൻ തള്ളിക്കളഞ്ഞ സാധകൻ എല്ലാം താൻ തന്നെയാണ് എന്ന് ഒടുവിൽ മനസ്സിലാക്കുന്നു.

സത്യാന്വേഷണത്തിന് അവസ്ഥാത്രയപരിശോധനയും വളരെ സഹായകമാണ്. ജാഗ്രദവസ്ഥ, സ്വപ്നാവസ്ഥ, സുഷുപ്ത്യവസ്ഥ എന്നീ മൂന്നവസ്ഥകൾ നമുക്കെല്ലാവർക്കും അനുഭവമാണല്ലോ. ജാഗ്രദവസ്ഥയിലെ ശരീരം സ്വപ്നത്തിൽ ഇല്ല. സ്വപ്നശരീരം ജാഗ്രദവസ്ഥയിലും ഇല്ല. ജാഗ്രദവസ്ഥയിൽ ഇരിക്കുന്ന ഒരാൾ എത്രമാത്രം സത്യബുദ്ധിയോടെയാണോ ജാഗ്രദനുഭവങ്ങൾ അനുഭവിക്കുന്നത്, അതേ സത്യബുദ്ധിയോടെതന്നെ സ്വപ്നദ്രഷ്ടാവ് സ്വപ്നാനുഭവങ്ങളെയും അനുഭവിക്കുന്നു. ജാഗ്രത്തിലെ ദ്രഷ്ടാവ് ഉറപ്പിച്ചുപറയും ജാഗ്രദവസ്ഥയാണ് സത്യമെന്ന്. എന്നാൽ സ്വപ്നദ്രഷ്ടാവിനും അത്രതന്നെ ഉറപ്പുണ്ട് സ്വപ്നാവസ്ഥ സത്യമാണെന്ന്. ഇതിൽ ഏതാണ് സത്യം ? യുക്തിയുക്തം പരിശോധിച്ചുനോക്കുന്നതായാൽ വാസ്തവത്തിൽ ജാഗ്രത്തും സ്വപ്നവും തമ്മിൽ യാതൊരു വ്യത്യാസവും ഇല്ല എന്ന് നമുക്കു കാണാൻ കഴിയും. സ്വപ്നം മിഥ്യയാണെന്ന് എല്ലാവരും സമ്മതിക്കും. സ്വപ്നംപോലെ മിഥ്യതന്നെയാണ് ജാഗ്രത്തും. ജ്ഞാനോദയം ഉണ്ടാകുമ്പോൾ നമുക്ക് ഇതനുഭവമാകും.

അടുത്തതായി സുഷുപ്ത്യവസ്ഥ. ജാഗ്രത്സ്വപ്നാവസ്ഥകളിലെ ശരീരമോ മനസ്സോ അവിടെ ഇല്ല. എല്ലാവിധ സുഖദുഃഖങ്ങളും ശരീരബോധംപോലും നീങ്ങി നാം നമ്മുടെ സ്വസ്വരൂപമായ ശാന്തിയെ പ്രാപിക്കുന്നു. ഇതെല്ലാവർക്കും അനുഭവമാണ്. സുഷുപ്ത്യനുഭവം ആനന്ദമാത്രമായ ആത്മാനുഭൂതിയാണ് അഥവാ അദ്വൈതബ്രഹ്മാനുഭൂതിയാണ്. ഈ അനുഭൂതിയെക്കുറിച്ച് വിചാരം ചെയ്യുന്ന ഒരാൾ മുക്തനായിത്തീരുന്നു. നീ സുഷുപ്തിയിൽ എന്തായിരുന്നുവോ

അതാണ് നീ എന്ന അർത്ഥത്തിലാണ് 'തത്ത്വമസി' മഹാവാക്യത്തെക്കുറിച്ച് വിചാരം ചെയ്യേണ്ടതു്. ''സുഷുപ്ത്യൈകസിദ്ധഃ ശിവഃ കേവലോഽഹം'' എന്ന് ആചാര്യസ്വാമികൾ പറഞ്ഞിരിക്കുന്നതിന്റെ സാരം സുഷുപ്തി ഒന്നുകൊണ്ടുമാത്രം സിദ്ധനായ ശിവനാണ് ഞാൻ എന്നാണല്ലോ. ഉറങ്ങുന്നതുകൊണ്ടുമാത്രം ഒരാൾ മുക്തനാവുന്നു എന്നല്ല ഇതിനർത്ഥം. സുഷുപ്തിയിലെ അദ്വൈതസുഖാനുഭവമാകുന്ന തന്റെ സ്വരൂപത്തെക്കുറിച്ച് ഉണർന്നതിനുശേഷം വിചാരം ചെയ്യുന്നതുകൊണ്ടാണ് ഒരാൾ മുക്തനായിത്തീരുന്നതു്. നമ്മുടെ സ്വരൂപാവസ്ഥ സുഷുപ്തിയാണ്. ജാഗ്രത്തും സ്വപ്നവും അതിൽ വന്നും പോയും ഇരിക്കുന്ന തോന്നലുകൾ മാത്രമാണ്.

> പ്രാതർന്നമാമി തമസഃ പരമക്കവർണ്ണം
> പൂർണ്ണം സനാതനപദം പുരുഷോത്തമാഖ്യം
> യസ്മിന്നിദം ജഗദശേഷമശേഷമൂർത്തൗ
> രജ്ജ്വാം ഭുജംഗമ ഇവ പ്രതിഭാസിതം വൈ.

കയറിൽ പാമ്പെന്നപോലെ, എല്ലായിടത്തും നിറഞ്ഞിരിക്കുന്ന ബ്രഹ്മത്തിൽ ജഗത്തു് തോന്നപ്പെടുകയാണ്. വാസ്തവത്തിൽ പാമ്പ് ഇല്ല, കയർ മാത്രമേ ഉള്ളൂ. അതുപോലെ, ജഗത്തു് തോന്നപ്പെടുന്നുണ്ടെങ്കിലും ബ്രഹ്മം മാത്രമേ ഉള്ളൂ.

''യദാ പ്രകാശതേ വിശ്വം തദാഹംഭാസ ഏവ ഹി.'' പ്രപഞ്ചമായി പ്രകാശിക്കുന്നതു് ഞാൻ തന്നെയാണ്. സർവ്വാത്മഭാവമെന്നു പറയപ്പെടുന്ന ഈ സാക്ഷാത്ക്കാരമാണ് നമ്മുടെ പരമമായ ലക്ഷ്യം.

ആത്മതത്ത്വത്തെ ഇങ്ങനെ പരോക്ഷമായി ബോധിച്ച് തൃപ്തിപ്പെടുന്നതുകൊണ്ട് വലിയ ഫലമൊന്നുമില്ല. തന്റെ അനുഭവത്തെ ആധാരമാക്കി ഏതെങ്കിലും തരത്തിൽ തത്ത്വപ്രകാശം ഉണ്ടാകുന്നതുവരെ വിചാരം ചെയ്യണം.

> നോത്പദ്യതേ വിനാ ജ്ഞാനം
> വിചാരേണാന്യസാധനൈഃ
> യഥാ പദാർത്ഥഭാനം ഹി
> പ്രകാശേന വിനാ ക്വചിത്.

പ്രകാശം ഇല്ലെങ്കിൽ പദാർത്ഥങ്ങൾ ഒരിക്കലും ഭാനം ചെയ്യാത്തതുപോലെ, വിചാരം കൂടാതെ മററു യാതൊന്നുകൊണ്ടും ജ്ഞാനം ഉണ്ടാവുകയില്ല എന്നിങ്ങനെയാണ് വിചാരത്തിന്റെ പ്രാധാന്യത്തെക്കുറിച്ച് ആചാര്യസ്വാമികൾ ഊന്നിപ്പറഞ്ഞിട്ടുള്ളതു്. ഈ വിചാരമാർഗ്ഗം അദ്വൈതസാക്ഷാത്കാരത്തിലേക്കുള്ള എളുപ്പവഴിയാണ്. ഗുരുനാഥന്റെ അനുഗ്രഹവും സ്വന്തം പ്രയത്നവും ഉണ്ടെങ്കിൽ ആർക്കും ഇതു എളുപ്പത്തിൽ സാധിക്കാവുന്നതാണ്.

---

# വിളക്കും വെളിച്ചവും

കാവിൽ പി. കെ. അച്യുതൻ

പഞ്ചേന്ദ്രിയങ്ങൾതൻ ചുണ്ടിലെല്ലായ്പ്പോഴും
പുഞ്ചിരി തൂകീടുമാത്മചൈതന്യമേ !

നിൻചാരുലീലാവിലാസമില്ലായ്കിലീ
നെഞ്ചിടിപ്പിൻ താളമെല്ലാം പിഴച്ചിടും.

ഈ നവദ്വാരകവാടം തുറക്കുന്ന
മാനവജീവിത 'സാക്ഷയാം' 'സാക്ഷി'നീ,

മണ്ണിന്റെ പിണ്ഡമൊരുക്കിയീ മർത്ത്യന്നു
വിണ്ണിന്നുമപ്പുറം—'മുക്തി'കാണിക്കവെ

എന്തൊരാനന്ദ, മഭൌമസംതൃപ്തിതൻ
മുന്തിരിച്ചാറായി മാറുന്നു ജീവിതം !

കർമ്മം തുടികൊട്ടി നൃത്തം ചവിട്ടുന്ന
ധർമ്മമാർഗ്ഗത്തിൻ നവമണ്ഡപങ്ങളിൽ

'രാഗാദിരോഗ' വർണ്ണാഞ്ചിതകേളിയി—
ലാഗസ്സുമാത്രം തളംകെട്ടി നിൽക്കവെ

ഹെ മർത്ത്യ! നീയിന്നു നിന്റെയീരൂപവും
കേമത്ത്വവും പേർത്തഹങ്കരിക്കുന്നുവോ ?

എങ്കിലീ നിന്നിലെയാത്മചൈതന്യവും
പങ്കിലമായ് വൃഥാ പാഴായിടും ദൃഢം.

ഈ വിപത്തിൽനിന്നു രക്ഷ നേടീടുവാൻ
ഭാവിയിലെങ്കിലും സാദ്ധ്യമായീടുവാൻ,

നീതന്നെ നിന്നുടെ ഭൗതികജീവിതം
പൂതമാമച്ചനാപാഥേയമാക്കുകിൽ...

നീതന്നെ ലോകം മുഴുവൻ നിറയുന്ന,
പാത കാണിക്കും വിളക്കും, വെളിച്ചവും.

---

# 9. ഭക്തൻെറ വീക്ഷണത്തിൽ

ചിദ്‌വിലാസിനി, വാഴൂർ

എല്ലാ ജന്തുക്കളിലും സഹജമായ ഒരു ഗുണമുണ്ട്. അതു സ്നേഹമാണ്. അതു വിഷയാഭിമുഖമായി പ്രവഹിക്കുമ്പോൾ കാമമാകുന്നു. കാമം വർദ്ധിക്കുന്തോറും അതിനനുരൂപമായ ഭോഗ്യവിഷയങ്ങൾ ലഭിക്കാത്തതുകൊണ്ടുള്ള ദുഃഖമുണ്ടാകുന്നു. ഈ ദുഃഖം മനുഷ്യനു മാത്രമല്ല, ദിവ്യലോകവാസികളായ ദേവന്മാർക്കുപോലും ഉണ്ടാകുന്നുണ്ടെന്ന് പുരാണേതിഹാസങ്ങൾ വായിച്ചാലറിയാം. ആപ്തകാമനാണ് പൂർണ്ണൻ. വിഷയാഭിലാഷിക്ക് ഒരിക്കലും ആപ്തകാമനാകാൻ സാധ്യമല്ല. അതിനാൽ അയാൾ എന്നും അപൂർണ്ണനായിരിക്കുന്നു. ഈശ്വരപ്രാപ്തിയിൽ മാത്രമേ ഒരു വ്യക്തി തൻെറ വ്യക്തിനിഷ്ഠമായ ക്ലേശഭാവമുപേക്ഷിച്ച് പൂർണ്ണത്വം പ്രാപിക്കൂ. അതുകൊണ്ട് ഐശ്വര്യം, വീര്യം, യശസ്സ്, ശ്രീ, ജ്ഞാനം, മുതലായവസ്തുവേണ്ടി ശ്രമിക്കുന്നവരെല്ലാംതന്നെ അറിഞ്ഞോ അറിയാതെയോ ഈശ്വരപ്രാപ്തിക്കു ശ്രമിക്കുകയാണ്. കാരണം, ആ ഗുണങ്ങളുടെ പൂർണ്ണത ഈശ്വരനിൽ മാത്രമാണ് സഹജമായി പ്രകാശിക്കുന്നതു്. പൂർണ്ണതയുടെ സ്വരൂപം സുഖമാണ്. സുഖസ്വരൂപനായ ഈശ്വരനിൽ എത്തുന്ന ജീവൻ ജനനമരണരൂപമായ സംസാരക്ലേശങ്ങൾ നീങ്ങി ആപ്തകാമനായി വിജയിക്കും. അതാണ് എല്ലാ പ്രാണികളുടേയും സഹജസ്വഭാവവും ജീവിതയാത്രയുടെ പരിസമാപ്തിയും.

ഈശ്വരപ്രാപ്തിക്ക് അനേകമാർഗ്ഗങ്ങൾ ഉണ്ട്. ജ്ഞാനം, യോഗം, കർമ്മം, ഭക്തി ഈ നാലു മാർഗ്ഗങ്ങൾക്കാണ് ധർമ്മഗ്രന്ഥങ്ങൾ കൂടുതൽ പ്രാധാന്യം നല്കിയിരിക്കുന്നതു്. സാധനചതുഷ്ടയസമ്പന്നന്മാർക്കേ ജ്ഞാനത്തിനധികാരമുള്ളൂ. ഏകാഗ്രതയും യമനിയമാദിവ്രതങ്ങളും ഉള്ളവർക്കുമാത്രം ചിത്തവൃത്തിനിരോധരൂപമായ യോഗം പരിശീലിക്കുവാൻ സാമർത്ഥ്യമുണ്ട്. നിത്യനൈമിത്തികാദികർമ്മങ്ങൾ അനേകസാമഗ്രികൾകൊണ്ടു നിർവ്വഹിക്കേണ്ടവയാണ്. അവയെല്ലാം നിഷ്കാമമായി ചെയ്തെങ്കിലേ കർമ്മയോഗമാകൂ. അതിനും എല്ലാവർക്കും സാമർത്ഥ്യമില്ല. എന്നാൽ എല്ലാവർക്കും ഒരുപോലെ അനുഷ്ഠിക്കാവുന്ന ഒരു സാധനയാണ് ഭക്തിയോഗം. ജന്തുസാധാരണമായ സ്നേഹം വിഷയാകാരമായിട്ടാണല്ലോ പ്രവഹിച്ച് കാമക്രോധാദി വികാരങ്ങളെ ജനിപ്പിച്ചുകൊണ്ടിരിക്കുന്നതു്. അതു ദുഃഖകാരണമാണ്. എന്നാൽ ആ സ്നേഹം ഈശ്വരാകാരമായി പ്രവഹിച്ചാൽ അതാണ് ഭക്തി. ഈശ്വരവിഷയകമായ പ്രേമത്തിനു ഭക്തി എന്നും വിഷയവിഷയകമായ സ്നേഹത്തിനു കാമം എന്നും പറയാം. ഭക്തി നിത്യസുഖത്തെയും കാമം നിത്യദുഃഖത്തെയും പ്രദാനം ചെയ്യുന്നു. അതിനാൽ നിത്യസുഖാഭിലാഷികൾക്ക് ഉത്തമവും ഹൃദ്യവുമായ ഒരു സാധനാമാർഗ്ഗമായി അംഗീകരിക്കാവുന്നതാണു ഭക്തിയോഗം.

> ''സൌന്ദര്യൈകരസാത്മികേ ത്വയി
> ഖലു പ്രീതിപ്രകർഷാത്മികാ
> ഭക്തിർനിശ്രമമേവ വിശ്വ-
> പുരുഷൈർലഭ്യാ രമാവല്ലഭ !''

എന്ന ശ്രീ നാരായണഭട്ടപാദരുടെ വചനം, ഭക്തി, പ്രേമപ്രകർഷാത്മികയാണെന്നും അതു ''സൗന്ദര്യൈകരസാത്മക''നായ ഭഗവാനിൽ അർപ്പിക്കുന്നതിനാൽ ആശ്രയണീയവസ്തുഗുണം പൂർണ്ണമായി ഉള്ളതാണെന്നും അതാരും ആഗ്രഹിക്കുന്നതാണെന്നും ആയാസമില്ലാതെ സാധിക്കാവുന്നതാണെന്നും എല്ലാവർക്കും അതു ലഭിക്കാനർഹതയുണ്ടെന്നും വ്യക്തമാക്കുന്നുണ്ട്. അതുകൊണ്ടാണ് ''മോക്ഷസാധനസാമഗ്ര്യാം ഭക്തിരേവ ഗരീയസീ'' എന്നു ശ്രീ ശങ്കരഭഗവത്പാദർ ഭക്തിക്ക് മറ്റുള്ളവയെക്കാൾ മേന്മയുണ്ടെന്നു കാണിച്ചിരിക്കുന്നതു്.

ഭക്തിശാസ്ത്രമനുസരിച്ച് ഈശ്വരൻ സഗുണനും നിർഗ്ഗുണനുമാണ്. ഈശ്വരൻ തന്റെ ഉപാധിയായ മായാശക്തികൊണ്ട് പ്രപഞ്ചത്തെ സൃഷ്ടിച്ച് രക്ഷിച്ച് സംഹരിച്ച് ജീവനെ അനുഗ്രഹിച്ചുകൊണ്ടിരിക്കുന്നു. നിർഗ്ഗുണനായ ഈശ്വരൻ ഏററവും പൂർണ്ണവും സച്ചിദാനന്ദസ്വരൂപവുമാണ്. ആ ഈശ്വരനെ ആശ്രയിച്ചിരിക്കുന്ന മായാശക്തിയുടെ സമഷ്ടിഭാവം ഈശ്വരന്റെ ഉപാധിയായും, വ്യഷ്ടിഭാവം ജീവന്റെ ഉപാധിയായും തീരുന്നു. അതിനാൽ മായോപാധിയോടുകൂടിയ നിർഗ്ഗുണബ്രഹ്മചൈതന്യം ഉപാധിധർമ്മങ്ങളേറെറടുത്തു സഗുണപരമേശ്വരനായും അവിദ്യോപാധിധർമ്മങ്ങളേറെറടുത്തു ജീവനായും വ്യവഹാരദൃഷ്ടിയിൽ നിലനില്ക്കുന്നു. ഈശ്വരന്റെ ഉപാധി സത്വഗുണപ്രധാനമായ മായയാകയാൽ, ബ്രഹ്മത്തിന്റെ സച്ചിദാനന്ദസ്വരൂപവും നിത്യത്വവും പൂർണ്ണത്വവും മായോപാധിയുടെ ഐശ്വര്യം, യശസ്സ്, ശ്രീ, സൌന്ദര്യം, കാരുണ്യം മുതലായ ധർമ്മങ്ങളും ഈശ്വരനിൽ പൂർണ്ണമായി പ്രകാശിക്കും. ജീവോപാധിയായ അവിദ്യ മലിനസത്വഗുണവും രജോഗുണവും കലർന്നതാകയാൽ ആ ജീവനിൽ സച്ചിദാനന്ദത്വവും അവിദ്യാധർമ്മമായ കിഞ്ചിജ്ജ്ഞത്വം ഏകദേശിത്വം മുതലായ ധർമ്മങ്ങളുമുണ്ട്. പക്ഷേ സച്ചിദാനന്ദത്വം അസ്പഷ്ടമാണ്. ഈശ്വരൻ ജീവഭോഗത്തിനുവേണ്ടി സൂക്ഷ്മരൂപത്തിലും സ്ഥൂലരൂപത്തിലും പ്രപഞ്ചത്തെ സൃഷ്ടിക്കുന്നു. ആ പ്രപഞ്ചം ഈശ്വരന്റെയും ജീവന്റെയും സൂക്ഷ്മസ്ഥൂലശരീരങ്ങളാകുന്നു. സമഷ്ടിഭാവം ഈശ്വരശരീരവും വ്യഷ്ടിഭാവം ജീവശരീരവുമാണ്. ബാഹ്യദൃഷ്ടിയിൽ അജ്ഞനായ ജീവനു് തന്റെ യഥാർത്ഥസ്വരൂപം ബ്രഹ്മമാണെന്നറിവാൻ കഴിവില്ല. അതിനാൽ ഈശ്വരനും ജീവനും രണ്ടെന്ന നിലയിലാണ് ജീവനറിയുന്നതു്. ജീവൻ ഭക്തനും കർമ്മകർത്താവും ഈശ്വരൻ ഭജനീയനും ഫലദാതാവുമാകുന്നു. ഭക്തനായ ജീവന് അവിദ്യയുടെ ആവരണശക്തി നിമിത്തം ഈശ്വരന്റെ ഉപാധിരഹിതമായ സച്ചിദാനന്ദസ്വരൂപം അറിയാൻ കഴിവില്ല. 'അസത്വാവരണം' കൊണ്ട് ഈശ്വരന്റെ സദ്ഭാവവും, 'അഭാനാവരണം' കൊണ്ട് ചിദ്ഭാവവും 'അനാനന്ദാവരണം' കൊണ്ട് ആനന്ദഭാവവും മറഞ്ഞിരിക്കുകയാണ്. തന്നിമിത്തം വിക്ഷേപത്താൽ തോന്നുന്ന ഈശ്വരന്റെ സ്ഥൂലസൂക്ഷ്മശരീരത്തെയാണ് ജീവൻ കാണുന്നതു്. അതാണ് ഈശ്വരൻ ജീവനിൽനിന്നു ഭിന്നനാണെന്നു തോന്നാനുള്ള കാരണം. എന്നാൽ സദസദ്വിചാരംകൊണ്ട് അന്തഃകരണത്തിൽ സദ്വൃത്തി പൂർണ്ണമാകുമ്പോഠം അസത്വാവരണവും, ചിജ്ജഡവിവേകത്തിൽനിന്നുണ്ടാകുന്ന അഖണ്ഡാകാരജ്ഞാനവൃത്തികൊണ്ട് അഭാനാവരണവും, ഈശ്വരമാഹാത്മ്യശ്രവണാദികൊണ്ടുണ്ടാകുന്ന അഖണ്ഡമായ പ്രേമവൃത്തികൊണ്ട് അനാനന്ദാവരണവും നീങ്ങുമ്പോഠം ഈശ്വരൻ സച്ചിദാനന്ദസ്വരൂപമായി പ്രകാശിക്കും. യോഗികഠം സദ്വൃത്തിയിൽക്കൂടിയും ജ്ഞാനികഠം ചിദ്വൃത്തിയിൽക്കൂടിയും ഭക്തന്മാർ പ്രേമവൃത്തിയിൽക്കൂടിയുമാണ് ഈശ്വരനെ സാക്ഷാത്കരിക്കുന്നതു്. സാധനാകാലത്തും സിദ്ധാവസ്ഥയിലും ഭക്തനു് ഈശ്വരന്റെ ആനന്ദസ്വരൂപം ഹൃദയത്തിൽ ഭക്തിരസമായി പ്രകാശിക്കും. അതുകൊണ്ടാണ് ഭക്തിക്കു് മററു യോഗങ്ങളെക്കാഠം പ്രാധാന്യം കല്പിക്കപ്പെടുന്നതു്.

''ഭജ സേവായാം'' എന്ന ധാതുവിൽ നിന്നുണ്ടായ രൂപമാണ് ഭക്തി. അതിനു ഭാവാർത്ഥത്തിൽ ഭജനം എന്നും കരണാർത്ഥത്തിൽ ഭക്തിസാധനയെന്നും അർത്ഥം പറയാം. ഭാവാർത്ഥത്തിൽ അതു് സാധ്യഭക്തിയും കരണാർത്ഥത്തിൽ സാധനഭക്തിയുമാണ്. പ്രേമാധിക്യത്താൽ അന്തഃകരണമലിഞ്ഞു് ഈശ്വരാകാരമായിത്തീർന്നു സ്വസ്വരൂപമായി പ്രകാശിക്കുന്ന അവസ്ഥയാണ് സാധ്യഭക്തി. ആ അവസ്ഥയെ ഉത്പാദിപ്പിക്കുന്ന ഈശ്വരന്റെ മാഹാത്മ്യശ്രവണം, കീർത്തനം, സ്മരണം, പാദസേവനം, അർച്ചനം, വന്ദനം, ദാസ്യം, സഖ്യം, ആത്മനിവേദനം മുതലായവ സാധനഭക്തിയുമാകുന്നു. ശ്രവണാദികഠംകൊണ്ട് ഈശ്വരവിഷയകമായ മനോവൃത്തി വിഭാവം, അനുഭാവം, സാത്വികം, വ്യഭിചാരം ഈ ഭാവങ്ങഠംവഴി ഭക്തിരസമായി വികസിക്കുന്നു. അതാണ് ശരിയായ ഭജനം എന്നു് ശ്രീ മധുസൂദനസരസ്വതീസ്വാമികഠം പറയുന്നു. ''കിം നാമ ഭജനം? ഭജനം നാമ രസനം'' എന്നു് ഗോപാലതാപനീയോപനി

ഷത്തു് ഭജനം രസാസ്വാദനമാണെന്നു് പ്രഖ്യാപിക്കുന്നു.

അന്തഃകരണം പഞ്ചഭൂതങ്ങളുടെ സാത്വികാംശം ചേർന്നുണ്ടായതുകൊണ്ടു് രാഗദ്വേഷരഹിതമാകുമ്പോൾ സ്ഫടികംപോലെ ശുദ്ധവും നിർമ്മലവുമായിത്തീരും. അതിനു് എത്ര അണുരൂപത്തിലും മഹദ്‌രൂപത്തിലും പരിണമിക്കുവാൻ കഴിയും. അതുകൊണ്ടു് അതു പരിച്ഛിന്നപരമാണുവാണെന്നത്രേ വേദാന്തികളുടെ സിദ്ധാന്തം. അന്തഃകരണം നിർമ്മലമാണെങ്കിലും ജഡമാണു്. അതു ചേതനവും രസസ്വരൂപവുമാകണമെങ്കിൽ ഈശ്വരരൂപം അതിൽ പ്രതിഫലിക്കണം.

> ''ഭഗവാൻ പരമാനന്ദസ്വരൂപഃ സ്വയമേവ ഹി
> മനോഗതസ്തദാകാരോ രസതാമേതി പുഷ്കലം.''

എന്ന 'ഭക്തിരസായന'ത്തിൽ പറയുന്നതിന്റെ ചുരുക്കം, ''സച്ചിദാനന്ദസ്വരൂപനായ ഭഗവാൻ തനിയേ ഈശ്വരാകാരമായ അന്തഃകരണത്തിൽ പ്രതിബിംബിച്ചു് ആ അന്തഃകരണത്തിന്റെ ആകാരം കൈക്കൊള്ളുന്നു. അതാണു് ഭക്തിരസം'' എന്നാണു്. അന്തഃകരണം പ്രേമപ്രകർഷത്താൽ ഈശ്വരാകാരമായി പരിണമിക്കുന്ന അവസ്ഥയാണു് ഭക്തിയെന്നു പല ഭക്ത്യാചാര്യന്മാരും പറയുന്നുണ്ടു്. ''സാ ത്വസ്മിൻ പരമപ്രേമരൂപാ' 'അമൃതസ്വരൂപാ ച'' എന്ന ഭക്തിസൂത്രത്തിൽ ശ്രീനാരദമഹർഷി ഭക്തിക്കു നിർവചനം കൊടുത്തിരിക്കുന്നു. ഹൃദയത്തിൽ പ്രകാശിക്കുന്ന ആനന്ദസ്വരൂപനായ ഈശ്വരനിലുള്ള പരമമായ പ്രേമമാണു് ഭക്തിയെന്നും അതു് അമൃതസ്വരൂപമാണെന്നുമാണു് ഈ സൂത്രത്തിന്റെ അർത്ഥം. അന്തഃകരണം ദ്രവിച്ചു് ഈശ്വരാകാരമായിത്തീരുന്ന അവസ്ഥയാണു് പ്രേമരൂപമായ ഭക്തിയെങ്കിൽ അതു് അമൃതസ്വരൂപമാകുകയില്ല. കാരണം അന്തഃകരണവൃത്തി സ്ഥിരമല്ല. അമൃതസ്വരൂപമെന്നതിനു് നാശരഹിതമെന്നും അമൃതുപോലെ ആസ്വാദ്യമെന്നും അർത്ഥമുണ്ടല്ലോ. വൃത്തി നാശരഹിതമാകുകയില്ല. അതിനാൽ ഭക്തി അമൃതസ്വരൂപമാകണമെങ്കിൽ, ഈശ്വരാകാരമായി പരിണമിച്ച അന്തഃകരണത്തിൽ പ്രകാശിക്കുന്ന ഈശ്വരചൈതന്യമാകണം അതു്. ഉപാധിനാശത്തിൽ അതിൽ പ്രകാശിക്കുന്ന ചൈതന്യം നശിക്കുകയില്ലല്ലോ. അതുപോലെ അന്തഃകരണം നശിച്ചാലും ഈശ്വരസ്വരൂപം പ്രകാശിച്ചുകൊണ്ടിരിക്കും. അതിനാൽ ഭക്തിയുടെ മുഖ്യാർത്ഥം ഈശ്വരനാണു്.

> ''പ്രേമ്ണശ്ച പരമാ കാഷ്ഠാഽഖണ്ഡപ്രേമോപഗമ്യതേ
> തദേവ പരമം പ്രേമ തദ്വ്യംഗ്യശ്ച രസഃ പരഃ
> തദ്രൂപാ ഭക്തിരിത്യാഹ ദേവർഷിർഭഗവാനിഹ.''

എന്നാണു് പ്രസ്തുത വിഷയത്തെക്കുറിച്ചു 'നാരദഭക്തിസൂത്രവാർത്തിക'ത്തിൽ പ്രസ്താവിച്ചിരിക്കുന്നതു്. പ്രേമത്തിന്റെ പരമമായ അവസ്ഥ അഖണ്ഡമായ പ്രേമമാണു്. അതുതന്നെയാണു് പരമമായ പ്രേമം. ആ പരമപ്രേമത്താൽ അഭിവ്യക്തമാകുന്നതു് രസസ്വരൂപനായ ഈശ്വരനാകുന്നു. അതിനാൽ ഈശ്വരസ്വരൂപം തന്നെയാണു് ഭക്തി എന്നാണു് ഭഗവാൻ നാരദൻ ഈ സൂത്രത്തിൽ പ്രഖ്യാപിച്ചിരിക്കുന്നതു് എന്നർത്ഥം. തുടർന്നു വാർത്തികകാരൻ ഇങ്ങനെ ഉപസംഹരിക്കുന്നു.

> ''ദിവ്യാനന്ദരസാത്മാ ച പരാത്മാ പ്രേമവിഗ്രഹഃ
> ഭക്തിഃ സാമൃതരൂപേതി ഭക്തിസിദ്ധാന്തസംഗ്രഹഃ.''

ദിവ്യാനന്ദസ്വരൂപനും പ്രേമവിഗ്രഹനുമായ പരമേശ്വരനാണു് ഭക്തിപദലക്ഷ്യാർത്ഥം. അതുകൊണ്ടാണു് അതു അമൃതസ്വരൂപമെന്നു നിർവ്വചിക്കപ്പെട്ടതു്.

ഈശ്വരൻ സച്ചിദാനന്ദസ്വരൂപനാണല്ലോ. എന്നാൽ അവിദ്യനിമിത്തം ജീവനു് ആ സ്വരൂപം സാധാരണ അനുഭവപ്പെടാറില്ല. അഖണ്ഡമായ പ്രേമവൃത്തികൊണ്ടു് അനാനന്ദാവരണം നീങ്ങുമ്പോൾ ഈശ്വരൻ പരമാനന്ദരൂപനായി – പരമരസസ്വരൂപനായി ഭക്തന്റെ ഹൃദയത്തിൽ പ്രകാശിക്കും. ''രസോ വൈ സഃ'' എന്ന ശ്രുതിവാക്യം ഈശ്വരൻ രസസ്വരൂപനാണെന്നു വ്യക്തമാക്കുന്നു. ശ്രവണകീർത്തനാദികൾകൊണ്ടും സജ്ജനങ്ങളുടെയും ഈശ്വരന്റെയും പ്രസാദവും അനുഗ്രഹവുംകൊണ്ടും പ്രേമം വർദ്ധിച്ചു് അന്തഃകരണം ദ്രവിച്ചു് ഈശ്വരാകാരമായി പരിണമിക്കുന്നതാണു് സാധനഭക്തിയുടെ ഫലം. അഖണ്ഡമായി പരിണമിക്കുന്ന ആ വൃത്തിയിൽ ഈശ്വരൻ സച്ചിദാനന്ദസ്വരൂപനായി പ്രകാശിക്കും. അപ്പോൾ അവിദ്യയും തജ്ജന്യങ്ങളായ സംസാരബന്ധങ്ങളും വെടിഞ്ഞു് ജീവൻ ഈശ്വരനോടൈക്യപ്പെടുന്നു. ആ അദ്വൈതാനുഭൂതിയാണു് സാധ്യഭക്തി. ആ അനുഭൂതിയിൽ ജീവ

ന്റെ സകലവിധത്തിലുള്ള അനർത്ഥങ്ങളും നശിച്ച് രസസ്വരൂപനായി പ്രകാശിക്കും. അതു തന്നെയാണ് പരമപുരുഷാർത്ഥമായ മോക്ഷവും. ''സ്വസ്വരൂപാനുസന്ധാനം ഭക്തിരിത്യഭിധീയതേ'' എന്നു് ശ്രീശങ്കരഭഗവത്പാദരുടെ ഭക്തി നിർവചനത്തിന്റെ സാരം ഈശ്വരനെ സ്വസ്വരൂപത്തിലറിഞ്ഞ് സഹജാനന്ദരസമനുഭവിക്കുകയാണ് ഭക്തി എന്നാണ്.

''ഭാവവൃത്തിമഥ ശൂന്യവൃത്തിമതി-
ഭക്തിയോഗബലപുഷ്കലാ
സന്നിരസ്യ പരിപൂർണ്ണവൃത്തിമഥ
പാലയേദ്ബുധമതല്ലികാ
ബ്രഹ്മവൃത്തിമിഹ താവകീം
പരമപാവനീം ന പരിശീലയേ-
ദ്യസ്സ പൂരുഷപശുർവ്വിപശ്ചിദപി
നോത്തരേദ്ഭവസരിത്പതിം.''

എന്നു സൗമ്യകാശീശസ്തോത്രത്തിൽ മഹാഭാഗവതനും പരമജ്ഞാനിയുമായിരുന്ന ശ്രീ തപോവനസ്വാമികൾ വർണ്ണിച്ചിരിക്കുന്നു. അല്ലയോ സൗമ്യകാശീശ്വര, ബാഹ്യപദാർത്ഥങ്ങൾ സത്യമാണെന്നുള്ള മനോവൃത്തിയെയും ഇവയെല്ലാം ശൂന്യമാണെന്നു വാദിക്കുന്ന ശൂന്യവാദികളുടെ ശൂന്യാകാരമനോവൃത്തിയെയും പ്രകൃഷ്മായ ഭക്തിയോഗത്തിന്റെ ബലത്താൽ ഉത്തമനായ വിദ്വാൻ ഉപേക്ഷിച്ച് ബ്രഹ്മസ്വരൂപനായ ഈശ്വരനും ജീവനും ഒന്നാണെന്നുള്ള ഐക്യവൃത്തിയെത്തന്നെ എപ്പോഴും പരിപാലിക്കണം. ഈ ലോകത്തിൽ ജനിച്ചിട്ട് അങ്ങയുടെ പരിപൂർണ്ണമായ ബ്രഹ്മസ്വരൂപത്തെ ആത്മാകാരമായ അഖണ്ഡപ്രേമവൃത്തിയാൽ ഏതൊരുവനാണോ പരിശീലിക്കാതിരിക്കുന്നത് അവൻ എത്ര വലിയ പണ്ഡിതശ്രേഷ്ഠനായാലും ശരി പശുവിനു തുല്യനാണ്. ജനനമരണരൂപമായ സംസാരസാഗരത്തെ കടക്കാൻ അവന് ഒരിക്കലും സാധ്യമല്ല എന്നാണ് ഈ ശ്ലോകത്തിന്റെ ചുരുക്കം. അതുകൊണ്ട് സാധ്യഭക്തി ജീവേശ്വരൈക്യാനുഭൂതിയാണെന്നു സിദ്ധിക്കുന്നു.

സാധനാകാലത്തു മന്ത്രം ജപിക്കുമ്പോൾ ദിവ്യനാദമോ ദിവ്യപ്രകാശമോ ചിലക്ക് അനുഭവപ്പെടാറുണ്ട്. അതു് ഈശ്വരാനുഭൂതിയാണെന്നും മോക്ഷമാണെന്നും കരുതി കൃതാർത്ഥരാകുന്നവരുമുണ്ട്. ആ നില അവരുടെ ആദ്ധ്യാത്മികമായ ഉത്കർഷത്തിനു പ്രതിബന്ധമാണ്. സജ്ജനസംസർഗ്ഗവും ശാസ്ത്രജ്ഞാനവും സദ്ഗുരുലാഭവുമില്ലാത്തതാണതിനു കാരണം.

ജ്ഞാനത്തിന്റെയും ഭക്തിയുടെയും സാധനകൾക്കും സ്വരൂപത്തിനും ഫലത്തിനും ഭേദമുണ്ട്. തത്ത്വമസ്യാദിമഹാവാക്യങ്ങൾ സദ്ഗുരുമുഖത്തുനിന്നു ശ്രവിച്ച് നിർഗ്ഗുണവും നിർവ്വികാരവുമായ ബ്രഹ്മവും അവസ്ഥാത്രയസാക്ഷിയായ താനും ഒന്നെന്നുള്ള അഖണ്ഡാകാരജ്ഞാനവൃത്തി ഉണ്ടാകുകയാണ് ജ്ഞാനം. അതിന്റെ ഫലം ബ്രഹ്മത്തിൽ കല്പിച്ചിരിക്കുന്ന ജീവേശ്വരജഗദ്ഭേദത്തിന്റെ നാശമാണ്. എന്നാൽ ഭക്തി, ശ്രവണാദികൾകൊണ്ട് അന്തഃകരണം അലിഞ്ഞു് ഈശ്വരാകാരമായിത്തീരുന്ന അഖണ്ഡാകാര പ്രേമവൃത്തിയാണ്. അതിന്റെ ഫലം ചരാചരാത്മകമായ പ്രപഞ്ചത്തെ ഈശ്വരസ്വരൂപമായി അറിയുകയാകുന്നു. ഭക്തിയിൽ അന്തഃകരണത്തിന് അലിവുണ്ട്. എന്നാൽ ജ്ഞാനത്തിൽ അന്തഃകരണം നിശ്ചലവും നിർവ്വികാരവുമായിരിക്കും. ജ്ഞാനഫലത്തിൽ അദ്ധ്യാസനിവൃത്തിയുണ്ട്. പ്രേമവൃത്തിയിൽ വിധിനിഷേധമില്ലാതെ എല്ലാററിനേയും പ്രേമസ്വരൂപമായി കാണുന്നു. അദ്വൈതാനുഭൂതിയിൽ പ്രപഞ്ചപ്രതീതിയുണ്ടായാലും അതു് ഈശ്വരസ്വരൂപമാണെന്നു കണ്ടു ഭക്തൻ അഖണ്ഡപ്രേമത്തോടുകൂടി ഈശ്വരസ്വരൂപത്തെ അനുസ്മരിക്കും.

വാ, നഗ്നി, നീർ, കാററ, ഥ ഭൂമിസൂര്യ-
ചന്ദ്രാദി നാനാവിധ ജീവി ദിക്കു,
ദ്രുമങ്ങളാ, റാ, ഴികൾ തൊട്ടതെല്ലാം
തദ്ദേഹമെന്നായ് പ്രണമിക്കമെങ്ങും.

(XI. 2. 41)

എന്നു ഭാഗവതത്തിൽ വർണ്ണിച്ചിരിക്കുന്നതു് ഈ അനുഭൂതിയുടെ സ്വരൂപമാണ്.

ഇത്രയുംകൊണ്ട് അഖണ്ഡപ്രേമരൂപമായ അദ്വൈതാനുഭൂതിയാണ് സാധ്യഭക്തിയെന്നു സിദ്ധിക്കുന്നുണ്ടല്ലോ. ഈ നിലയിലെത്താൻ നമ്മെയെല്ലാം പ്രേമരൂപനായ ഭഗവാൻ അനുഗ്രഹിക്കട്ടെ!

# 10. ഭഗവദ്ഗീതയുടെ വീക്ഷണത്തിൽ

കെ. രാഘവൻ തിരുമുല്പാട്, ചാലക്കുടി

ഭഗവദ്ഗീത ബ്രഹ്മവിദ്യയും യോഗശാസ്ത്രവുമാണ്. യാതൊന്നിൽ നിന്നാണോ ഇക്കാണുന്ന ഭൂതങ്ങളെല്ലാം ഉണ്ടായതു്, യാതൊന്നിനെ ആശ്രയിച്ചാണോ ജീവിക്കുന്നതു്, യാതൊന്നിൽ തന്നെയാണോ വിലയം പ്രാപിക്കുന്നതു് അതാണ് ബ്രഹ്മം എന്നു ചുരുക്കത്തിൽ പറയാം. നാമരൂപരഹിതമായ അതു് അവാങ്മനസഗോചരമാണെങ്കിലും, അപരോക്ഷമായ അനുഭൂതിയെ നേടാൻ കഴിഞ്ഞിട്ടുള്ള പുണ്യശാലികൾ, സാധകന്മാർക്ക് മാർഗ്ഗദർശനത്തിനുവേണ്ടി, ഓരോ തരത്തിൽ അതിനെ പറഞ്ഞൊപ്പിച്ചിരിക്കുന്നു. അപരിമിതമായ വസ്തുവിനെ പരിമിതമായ ഉപാധികൾകൊണ്ടു നിർവ്വചിയ്ക്കാനും നിരൂപിയ്ക്കാനും തുടങ്ങുമ്പോൾ പരിമിതത്വം ഉപദേശങ്ങൾക്കുമുണ്ടാകുമെന്നതിനു സംശയമില്ല. എന്നാൽ അവ ബ്രഹ്മജ്ഞാനത്തിനുള്ള തടസ്സങ്ങൾ നീക്കിക്കൊടുക്കുന്നു, അഥവാ നീക്കുന്നതിനു സാധകനെ സഹായിയ്ക്കുന്നു. അതുകൊണ്ടാണ് ഋഗ്വേദാദികളെപ്പോലും ഉപനിഷത്തു് അപരമായ ജ്ഞാനമായി കണക്കാക്കിയതു്. ഗീതയിൽ ഭഗവാൻ വേദങ്ങളെ ത്രൈഗുണ്യവിഷയങ്ങൾ എന്നു പറഞ്ഞിരിക്കുന്നതും അതുകൊണ്ടുതന്നെ. എന്നാൽ ത്രൈഗുണ്യത്തെ ജയിക്കാൻ മററു വഴിയില്ല. ലക്ഷ്യമാകട്ടെ ത്രൈഗുണ്യത്തിനും അപ്പുറത്താണ്. മൂന്നു ഗുണങ്ങളെയും കടന്നു വേണം അവിടെ എത്തിച്ചേരുവാൻ. എല്ലാം ഉൾക്കൊള്ളുന്ന, എല്ലാമായ, അതിലപ്പുറം മറെറാന്നില്ലാത്ത ഒന്നാണ് ബ്രഹ്മം. ആ ബ്രഹ്മത്തെക്കുറിച്ച് പ്രതിപാദിയ്ക്കുന്നതാണ് ബ്രഹ്മവിദ്യ എന്നു ചുരുക്കത്തിൽ പറയാം. അവാച്യമായ അതിനെക്കുറിച്ചു പ്രതിപാദിക്കാനുള്ളതു് അതിന്റെ പ്രാപ്തിക്കുള്ള ഉപായത്തെക്കുറിച്ചു മാത്രമാണ്. ഓരോ മനുഷ്യന്റേയും ജീവിതത്തിന്റെ ലക്ഷ്യം ബ്രഹ്മത്തെ പ്രാപിക്കുക എന്നുള്ളതാകുന്നു. പ്രാപിയ്ക്കുക എന്നാൽ കാര്യം കാരണത്തിൽ ലയിയ്ക്കുകതന്നെ എന്നു ചുരുക്കത്തിൽ പറയാം. കാര്യം കാരണത്തിൽനിന്നു ഭിന്നമല്ല, എന്നാൽ വ്യവഹാരത്തിൽ കാര്യമെന്നു വേറൊന്നുണ്ടാകുന്നു. സ്വർണ്ണം കാരണവും ആഭരണം കാര്യവുമെങ്കിൽ, നാമരൂപങ്ങൾ നിമിത്തം പ്രത്യേകമായ വ്യവഹാരത്തിനു വിഷയമാകുന്ന ആഭരണമെന്ന ഭാവത്തെ നശിപ്പിച്ചാൽ സ്വർണ്ണം മാത്രമവശേഷിയ്ക്കുന്നതുപോലൊരു അവസ്ഥയാണെന്നതിനെ പറയാം. ''ബ്രഹ്മണി തേ സ്ഥിതാഃ'' എന്നും മററും ഗീതയിലതു പറയപ്പെടുന്നു.

യോഗമെന്നതിനു ചുരുക്കത്തിൽ സാധനയെന്നത്ഥമാകുന്നു. ശാസ്ത്രമെന്നതിനു് നിർദ്ദേശിക്കുന്നതു് എന്നു താല്പര്യം. ജീവിതത്തിന്റെ സ്വാഭാവികമായ ലക്ഷ്യമായ ബ്രാഹ്മീസ്ഥിതിയേയും അതിനെ പ്രാപിക്കുന്നതിനുള്ള സാധനകളേയും ഉപദേശിയ്ക്കുന്നതു് എന്നാണ് ബ്രഹ്മവിദ്യയും യോഗശാസ്ത്രവുമെന്ന പ്രസ്താവത്തിന്റെ സാരം. ലക്ഷ്യം സ്വാഭാവികമെങ്കിൽ എന്തിനു പ്രത്യേകിച്ചു സാധനയെന്നു സംശയിയ്ക്കാവുന്നതാണ്. ലക്ഷ്യം സ്വാഭാവികമെങ്കിലും, മാർഗ്ഗം അവിടേയ്ക്കു നയിയ്ക്കുന്നതല്ലെങ്കിൽ, വഴിതെററി അഥവാ തെററിദ്ധരിച്ചു ചുററിത്തിരിയുവാൻ ഇടവന്നാൽ, ലക്ഷ്യബോധമുണ്ടെങ്കിൽത്തന്നെ ലക്ഷ്യത്തിലെത്തുകയില്ല. ലക്ഷ്യബോധമില്ലെങ്കിലത്തെക്കഥ പിന്നെ പറയേണ്ടതുണ്ടോ? ഗീത ലക്ഷ്യത്തെ വ്യക്തമാക്കുകയും മാർഗ്ഗത്തെ ഋജുവാക്കി ശോധനം ചെയ്യുകയും ചെയ്യുന്നു. ഒരു വിധത്തിൽ ലക്ഷ്യത്തിന്റെ സൂചനയും മാർഗ്ഗത്തിന്റെ വിസ്താരവുമാണ് ഗീതയിൽ എന്നു കരുതാം. പ്രസ്ഥാനത്രയം അധികാരിഭേദമനുസരിച്ച് സാധനാസമ്പ്രദായത്തെ മൂന്നു പ്രസ്ഥാനങ്ങളായി തിരിച്ചിരിയ്ക്കുന്നു. ഉത്തമാധികാരികളായ പരിണതപ്രജ്ഞന്മാർക്ക്, സംശയിക്കാതെ

തന്നെ യഥാശ്രുതം പ്രാപിയ്ക്കാൻ കഴിവുള്ളവർക്കു വേണ്ടി ഉപനിഷത്തുകളും, മധ്യമാധികാരികളായ യുക്തിവാദികൾക്കുവേണ്ടി ബ്രഹ്മസൂത്രവും, പ്രവൃത്തിയ്ക്കുമ്പോൾ സാധാരണാധികാരികളായ കേവലജിജ്ഞാസുക്കൾക്കുവേണ്ടി അതേ വിഷയത്തെത്തന്നെ ഗീത പ്രതിപാദിയ്ക്കുന്നുവെന്നതാണ് പ്രസ്ഥാനത്രയത്തിന്റെ വിശേഷം. ''ഋഷിഭിർബഹുധാ ഗീതയും ഛന്ദോഭിർവിവിധൈഃ പൃഥക് (13. 4.) എന്നു് ആദ്യത്തെ രണ്ടു പ്രസ്ഥാനങ്ങളെക്കുറിച്ചു ഗീതതന്നെ സൂചിപ്പിട്ടുണ്ടു്. സാധാരണന്മാരായ അധികാരികളെ സംബന്ധിച്ച് ലക്ഷ്യബോധത്തോടുകൂടിയ സാധനയ്ക്കാണ് പ്രാധാന്യം — അതുകൊണ്ടു് ഗീത സാധനാപ്രധാനമാണെന്നു കരുതാം. ജീവിതത്തിന്റെ പരമലക്ഷ്യം പ്രാപിക്കുവാനുള്ള സാധനയാണ് ഗീതയിൽ മുഖ്യമായും ഉപദേശിക്കപ്പെട്ടിരിയ്ക്കുന്നതു് എന്നു ചുരുക്കം. സാധന നേരെയായാൽ സിദ്ധാവസ്ഥയിൽ ലക്ഷ്യത്തിന്റെ അവ്യക്തത താനേ നീങ്ങും.

ഗീതയിൽ ഉപദേശിക്കപ്പെട്ടിരിയ്ക്കുന്ന സാധനയുടെ സ്വഭാവമെന്തു്? നാലാമദ്ധ്യായത്തിൽ പലതരത്തിലുള്ള യജ്ഞങ്ങളെക്കുറിച്ചു പറഞ്ഞിരിയ്ക്കുന്നു. ബ്രഹ്മപ്രാപ്തിയ്ക്കു്, വേദത്തിൽ ഇപ്രകാരം പലതരത്തിലുള്ള യജ്ഞങ്ങളെ വിധിച്ചിട്ടുണ്ടു്. (ഏവം ബഹുവിധാ യജ്ഞാ വിതതാ ബ്രഹ്മണോ മുഖേ 4. 32.)എന്നു ചൂണ്ടിക്കാണിയ്ക്കുകയും എല്ലായജ്ഞങ്ങളിലൂടെയും കല്മഷത്തെ ക്ഷപിയ്ക്കുവാൻ കഴിയുമെന്നു സൂചിപ്പിക്കുകയും ചെയ്തിട്ടുണ്ടു്. (4. 30.) എന്നാൽ ഗീത സാധാരണന്മാർക്കു് ചൂണ്ടിക്കാണിയ്ക്കുന്ന സാധന ഏതെങ്കിലും പ്രത്യേകതരത്തിലുള്ള യജ്ഞമല്ല — എല്ലാത്തരം സാധനകൾക്കും എല്ലാത്തരം യജ്ഞങ്ങൾക്കുമുള്ള ഒരു സാധാരണധർമ്മത്തെ ആശ്രയിച്ചു് ജീവിതത്തെ ആകെത്തന്നെ യോഗമായും യജ്ഞമായും പരിണമിപ്പിച്ചുകൊണ്ടുള്ള ഒരു സമ്പ്രദായമാണു ഗീത അനുശാസിക്കുന്നതു്. അതാണ് ഗീതയുടെ യോഗശാസ്ത്രം—ജീവിതത്തെത്തന്നെ ജീവിതത്തിന്റെ ലക്ഷ്യം നേടുന്നതിനുപയോഗിയ്ക്കുകയാകുന്നു ഗീതയുടെ മാർഗ്ഗം.

ഗീത ഈ ആശയത്തെ എങ്ങനെ വ്യക്തമാക്കുന്നുവെന്നാലോചിയ്ക്കാം—ജീവിതം എന്നതു് അർത്ഥകാമാത്മകമാണ്. സാമാന്യമായി അതു് നേടുക അനുഭവിക്കുക എന്നതിലൊതുങ്ങുന്നു. ശരീരയാത്രയ്ക്കുകൂടി നേടലും അനുഭവിയ്ക്കലും ഒഴിച്ചുകൂടാത്തതാണ്. ഭക്ഷിയ്ക്കുകയും വസ്ത്രം ധരിയ്ക്കുകയും മററും കൂടാതെ നിവൃത്തിയില്ല. (താനല്ലെങ്കിൽ മററാരെങ്കിലും). ക്രമത്തിൽ ആവശ്യങ്ങൾ അധികമാകുമ്പോൾ, അഥവാ ആവശ്യങ്ങളെ അധികമാക്കുമ്പോൾ, അനുഭവിയ്ക്കലും നേടലും കുറേക്കൂടി വ്യാപകമാകുന്നു. ഗുരുക്കളെക്കൊന്നിട്ടു് രുധിരപ്രദിഗ്ദ്ധങ്ങളായ അർത്ഥകാമാത്മകങ്ങളായ ഭോഗങ്ങളെ ഭുജിയ്ക്കണമോ എന്നാണ് അർജ്ജുനൻ സംശയിച്ചതു്. അതിനു ഭഗവാൻ പരിഹാരമായി നിർദ്ദേശിച്ചതു് ഭോഗത്തെ യോഗംകൊണ്ടു് സംസ്ക്കരിയ്ക്കാനാണ്. അർത്ഥകാമങ്ങളെ സാധിയ്ക്കുന്നതു കർമ്മംകൊണ്ടാകുന്നു. ബന്ധഹേതുകമായ കർമ്മത്തെ ബന്ധഹേതുകമല്ലാതെ, ബന്ധമോചകംതന്നെ ആക്കുന്നതിനുള്ള കൌശലമാണ് യോഗം. (യോഗഃ കർമ്മസു കൌശലം.) ബദ്ധനായ ഒരാൾക്കു ലക്ഷ്യത്തെ പ്രാപിയ്ക്കാൻ കഴിയില്ലല്ലോ? മോക്ഷമെന്നുള്ളതു് ലക്ഷ്യത്തെ പ്രാപിക്കുന്നതിന്നു തക്കവണ്ണം ബന്ധനത്തിൽനിന്നും മോചനം ലഭിയ്ക്കുകതന്നെയാണ്. ജ്ഞാനയോഗം, ഭക്തിയോഗം, കർമ്മയോഗം എന്നെല്ലാം വകതിരിച്ചു പറയാറുണ്ടെങ്കിലും, അഭ്യാസയോഗം, സന്ന്യാസയോഗം എന്നിങ്ങനെ വേറെയും ചിലതിനെ കൂട്ടിച്ചേർക്കാറുണ്ടെങ്കിലും, എല്ലാ യോഗങ്ങൾക്കും പശ്ചാത്തലമായ, എല്ലാ യോഗങ്ങൾക്കും പൊതുവായ ചില തത്ത്വങ്ങളെയാണ് ഗീതയിൽ ഭഗവാൻ യോഗമെന്നു നിർദ്ദേശിച്ചിരിക്കുന്നതെന്നു മനസ്സിലാക്കാൻ വിഷമമില്ല. ഒന്നിനേയും ഉപേക്ഷിയ്ക്കുവാനല്ല എല്ലാററിനേയും സമന്വയിച്ചു സമരസപ്പെടുത്തുവാനാണ് ഗീതാചാര്യൻ ഉപദേശിച്ചിട്ടുള്ളതു്.

സമത്വം യോഗ ഉച്യതേ. ഗീതാചാര്യന്റെ യോഗം സമത്വമാകുന്നു. സമത്വം ചിലതു തമ്മിലേ ഉണ്ടാകയുള്ളു. ഹീനയോഗവും അതിയോഗവും കൂടാതിരിയ്ക്കലും സമത്വമാകുന്നു. ബ്രഹ്മംതന്നെ ഗീതയിൽ സമമെന്നു പറയപ്പെടുന്നു. നിർദ്ദോഷം ഹി സമം ബ്രഹ്മ-ലക്ഷ്യവും ഉപായവും തമ്മിൽ പൊരുത്തം വേണം, എന്നാലേ ഉപായം ലക്ഷ്യപ്രാപകമാകയുള്ളു. ഉപായത്തിന്റെ സ്വാഭാവികമായ പരിണാമമാണ് ലക്ഷ്യം. ആരുടെ മനസ്സു് സാമ്യത്തിൽ

സ്ഥിതിചെയ്യുന്നുവോ അവർ സംസാരത്തെ ജയിച്ച് ബന്ധനത്തിൽനിന്നും മുക്തരായി ബ്രഹ്മത്തിൽ സ്ഥിതരാകുന്നു.

ഇഹൈവ തൈർജിതഃ സർഗ്ഗോ
യേഷാം സാമ്യേ സ്ഥിതം മനഃ
നിർദ്ദോഷം ഹി സമം ബ്രഹ്മ
തസ്മാദ്ബ്രഹ്മണി തേ സ്ഥിതാഃ.

ശീതത്തിലും ഉഷ്ണത്തിലും, സുഖത്തിലും ദുഃഖത്തിലും, ലാഭത്തിലും നാശത്തിലും, ജയത്തിലും പരാജയത്തിലും, മാനത്തിലും അപമാനത്തിലും അതുപോലുള്ള മററു ദ്വന്ദ്വങ്ങളിലും പരിഭ്രമിയ്ക്കാതെ സമമായി, മനസ്സിന്നു വികാരം വരാതെ ഇരിയ്ക്കൽതന്നെയാണ് ഒരു തരത്തിൽ യോഗം. ഇതെല്ലാം എന്തെങ്കിലും തരത്തിൽ പ്രവർത്തിക്കുന്നവർക്കേ പ്രശ്നമാകാറുള്ളു. മഹാകവിയുടെ ഭാഷയിൽ, "വികാരഹേതൌ സതി വിക്രിയന്തേ യേഷാം ന ചേതാംസി ത ഏവ ധീരാഃ" സാധാരണജനങ്ങൾക്കു മനസ്സിന്നു ഭാവഭേദമുണ്ടാക്കുന്നവ ധീരന്മാർക്കു ചിത്തത്തിന്നു ചലനമുണ്ടാക്കുന്നില്ല. ബുദ്ധി വേണ്ടവിധം പ്രേരിപ്പിക്കുന്നവനാണ് ധീരൻ (ധിയം ഈരയതീതി ധീരഃ) അതിന്നുള്ള പരിശ്രമവുമാണ് യോഗം. "യോഗശ്ചിത്തവൃത്തിനിരോധഃ" എന്ന അഭിപ്രായവും അവിടെ യോജിക്കുന്നു.

കൃത്യം ഇന്നതു ചെയ്യണം ഇന്നതു ചെയ്യരുത് എന്നുപദേശിയ്ക്കാതെ, ചെയ്യുന്നതെല്ലാം ചെയ്യേണ്ടതെല്ലാം ഇന്നവിധമാകണം എന്നുപദേശിക്കുകയാണ് ഗീത ചെയ്യുന്നതു്. ചെയ്യേണ്ടതാണെന്നുതീരുമാനമായാൽ, ശുഭമോ അശുഭമോ കുശലമോ അകുശലമോ എന്നുള്ള ചിന്തയ്ക്കുപോലും പ്രസക്തിയില്ല. എങ്ങനെ ചെയ്യേണ്ടതിനേയും ചെയ്യാൻ പാടില്ലാത്തതിനേയും തെരഞ്ഞെടുക്കും ? ആത്മനാശത്തിനുള്ള കാരണം മൂന്നാണ്; കാമം, ക്രോധം, ലോഭം. ഏതെങ്കിലും കർമ്മത്തിന്ന് ഇവയിലേതെങ്കിലും ഒന്നു പ്രേരകമാകുന്നതു് അകാര്യമാണ്. ഇവയുടെ പ്രേരണകൊണ്ടല്ലാതെ കർത്തവ്യമാണെന്നു സിദ്ധമാകുന്ന കർമ്മത്തെയാണനുഷ്ഠിക്കേണ്ടതു്. മറെറാരിടത്തു് കാമവും ക്രോധവും (കാമ ഏഷ ക്രോധ ഏഷഃ) എന്നും പറഞ്ഞിരിക്കുന്നു. ഇവയുടെ സൂക്ഷ്മരൂപമാണ് രാഗവും ദ്വേഷവും. രാഗംതന്നെയാണ് സന്ദർഭവശാൽ ദ്വേഷമായിത്തീരുന്നതു്. രാഗത്തെ ഒഴിവാക്കണം; രാഗത്താൽ പ്രേരിതനാകരുതു്.

രാഗം വിഗതമായിരിക്കുന്ന അവസ്ഥതന്നെ വൈരാഗ്യം. അതിതൃഷ്ണയില്ലാതിരിയ്ക്കുക എന്നത്ഥം തൃഷ്ണയാണ് കാമരൂപമായി, രൂപഭേദത്തോടെ സംസാരാദ്ധ്വാവിൽ ചുററിത്തിരിയിയ്ക്കുന്നതു്. നല്ലതെന്നുള്ളതിൽക്കൂടി താത്പര്യമില്ലാതിരിയ്ക്കണമെന്നല്ല വൈരാഗ്യം കൊണ്ടത്ഥമാക്കുന്നതു്. കുശലത്തേയും ശുഭത്തേയും പരിത്യജിക്കണമെന്നു പറയുന്നതു്, വ്യക്തിപരമായി തനിയ്ക്കു സുഖത്തെ നല്കുന്നതിൽ ശ്രദ്ധിയ്ക്കരുതു് എന്ന അത്ഥത്തിലാണ്. "കുശലേന അനുഷജ്ജതേ; സവ്വത്രാനഭിസ്നേഹഃ അനഭിഷ്വംഗഃ പുത്രദാരഗൃഹാദിഷു; നാഭിനന്ദതി" എന്നെല്ലാം സ്നേഹത്തിനും സംഗത്തിനും മററും അനു, അഭി എന്ന ഉപസർഗ്ഗങ്ങൾകൊണ്ടുള്ള വിശേഷം നല്കിയിട്ടുണ്ട്. അവ സകലങ്ങളും വികലങ്ങളുമാകുമ്പോൾ, സുഖദുഃഖങ്ങളുടെ ബാധനിമിത്തം മനസ്സ് ചലിക്കുന്നതിന്നു്, അസ്വസ്ഥമാകുന്നതിന്നു്, ഇടവരുമററു് അവയിൽ മമത്വമോ അഹന്തയോ ഉണ്ടാകരുതു് എന്നാണ് ആ ഉപസർഗ്ഗങ്ങൾ സൂചിപ്പിക്കുന്നതു്. ഗൃഹസ്ഥൻ എന്ന നിലയ്ക്കു കർത്തവ്യം നിർവ്വഹിയ്ക്കുന്നതിന്നു ചില സംഗതികളിൽ താത്പര്യം വെച്ചേ പററൂ. എന്നാൽ, ദൈവഗത്യാ വന്നുചേരുന്ന സംഭവവിപര്യയങ്ങൾ മനസ്സിൻെറ സ്വാസ്ഥതയെ നശിപ്പിയ്ക്കരുതു്. ഇച്ഛാദ്വേഷങ്ങളുടെ രൂപത്തിലല്ലാതെ സ്വധർമ്മമെന്ന നിലയിൽ കർത്തവ്യങ്ങളിൽ ഏർപ്പെടണമെന്നു താത്പര്യം – സിദ്ധ്യസിദ്ധികളിൽ സമനായിരിയ്ക്കുവാൻ എന്നാലേ കഴിയൂ.

ഗീതയിലെ സമത്വം വളരെ വ്യാപകമാണ്. സവ്വത്ര ആത്മൗപമ്യത്തോടെ പെരുമാറണം. താനും മററുള്ളവരും തമ്മിലും സമത്വം വേണമെന്നു താത്പര്യം. എല്ലായിടത്തും അന്തര്യാമിയായി ഇരിയ്ക്കുന്ന ഈശ്വരനേയും സമനായിട്ടു കാണണം (സമം പശ്യൻ ഹി സവ്വത്ര സമവസ്ഥിതമീശ്വരം). വിദ്യാവിനയസമ്പന്നനായ ബ്രാഹ്മണനിലും, ഗോവിലും, ഹസ്തിയിലും, ശ്വാവിലും ശ്വപാകനിലും ആ സമനെ– സമമാംവണ്ണം സമവസ്ഥിതനായ ഈശ്വരനെ – കാണണം. ഈശ്വരൻ സവ്വഭൂതങ്ങളിലും സമനാകുന്നു, ഭേദബുദ്ധിയില്ലാത്തവനാകുന്നു, ദ്വേഷ്യനും പ്രിയനുമററവനാകുന്നു. (സമോഽഹം സവ്വഭൂതേഷു ന മേ ദ്വേഷ്യോഽസ്തി ന പ്രിയഃ) എന്നറിയണം–



പവിത്രം ചരിതം യസ്യാഃ പവിത്രം ജീവനം തഥാ
പവിത്രതാസ്വരൂപിണ്യൈ തസ്യൈ ദേവ്യൈ നമോ നമഃ.

# 11 ശ്രീരാമകൃഷ്ണൻെറ വീക്ഷണത്തിൽ

പ്രവ്രാജികാ അജയപ്രാണാ

''കൊള്ളാം, ഇതൊന്നു് കേരംക്കട്ടെ, ഒരു മനുഷ്യൻെറ കത്തവ്യങ്ങളെപ്പററി നിങ്ങരംക്കെന്താണു് പറയാനുള്ളതു് ?''

ബങ്കിം (ചിരിച്ചുകൊണ്ടു്): ''ശരി, എന്നോടിക്കാര്യം ചോദിച്ച സ്ഥിതിക്കു് പറയാം, കേട്ടോള. എൻെറ അഭിപ്രായത്തിൽ ഒരു മനുഷ്യൻെറ കത്തവ്യം തിന്നുക, ഉറങ്ങുക, പ്രജനിപ്പിക്കുക – അത്രമാത്രം.''

ഗുരുദേവൻ(കടുത്തസ്വരത്തിൽ): ''എന്തു്! നിങ്ങരം എന്തു് അസംബന്ധമാണീ സംസാരിക്കുന്നതു് ? സ്വയം രാവുംപകലും എന്താണോ ശീലിച്ചുവരുന്നതു് വായിൽക്കൂടി അതേ പുറത്തു വരൂ. ഒരുവൻ തിന്നുന്നതല്ലെ തെകട്ടിവരികയുള്ളു. ചീര തിന്നാൽ ചീര തെകട്ടിവരും, കരിക്കു കഴിച്ചാൽ കരിക്കാണു് തെകട്ടിവരിക. രാപ്പകൽ കാമിനീകാഞ്ചനങ്ങളുടെ ഇടയിൽ കുത്തുമറിയുകയല്ലെ നിങ്ങരം ചെയ്യുന്നതു്, അതുകൊണ്ടു് നിങ്ങളുടെ വായ അതുതന്നെ പുലമ്പും. നിരന്തരം ലൗകികചിന്തകളിൽ മുഴുകിക്കഴിയുന്ന ഒരു മനുഷ്യൻ അങ്ങേയററത്തെ കണിശക്കാരനും ചതിയനുമായി മാറും. എന്നാൽ നേരെമറിച്ചു്, ഈശ്വരനെപ്പററിയാണു് ചിന്തയെങ്കിലോ – അവൻ കറയററവനായിത്തീരുകയും ചെയ്യും. ഈശ്വരനെ നേരിൽ കണ്ടിട്ടുള്ളൊരു മനുഷ്യൻ ഒരിക്കലും നിങ്ങളീ പറഞ്ഞ വിധത്തിൽ സംസാരിക്കില്ല. ഈശ്വരനെപ്പററി ചിന്തിക്കാത്ത, വിവേചനബുദ്ധിയും ത്യാഗമനഃസ്ഥിതിയും തൊട്ടുതെറിച്ചിട്ടുപോലുമില്ലാത്ത ഒരു പണ്ഡിതൻെറ പാണ്ഡിത്യം

---

തത്ഭാവഭാവിതനായിത്തീരുന്ന ഭക്തൻ സമബുദ്ധിയാകാതിരിക്കയില്ല. സമത്തെക്കുറിച്ചു ചിന്തിക്കുന്ന ജ്ഞാനിയും സമബുദ്ധിയായിത്തീരും. മനസ്സിനെ ഏകാഗ്രമാക്കി, സമമാക്കിവെച്ചു ശീലിയ്ക്കുന്ന ധ്യാനയോഗിയ്ക്കും ആവരണവിക്ഷേപങ്ങരംക്കതീതമായ ആ അവസ്ഥ കൈവരാതിരിയ്ക്കയില്ല. രാഗദ്വേഷരഹിതമായി സംഗവജ്ജിതമായി കമ്മം ചെയ്യുന്ന കമ്മയോഗിക്കും ആ സ്ഥിതിതന്നെ സ്വായത്തമായിത്തീരുന്നു.

അങ്ങനെ സമത്വം കൈവന്നവൻെറ ''പചനം'' ആത്മകാരണമാവുകയില്ല. സമത്വത്തോടെ കമ്മം ചെയ്യുന്നതാണു് യജ്ഞം. യോഗം ജീവിതത്തെ യജ്ഞമാക്കുന്നു. സമബുദ്ധിയോടെ, സമഭാവനയോടെ രാഗദ്വേഷരഹിതമായി ജീവിതത്തെ നയിയ്ക്കുന്നവന്നു് സംസാരത്തിൻെറ വാസനകൂടി നശിയ്ക്കുന്നു. അങ്ങനെയുള്ള ജീവിതത്തിൽ അനുഭവപ്പെടുന്ന യോഗക്ഷേമത്തെ (അത്ഥകാമങ്ങളെ) അനുഭവിയ്ക്കുന്നവൻ ജീവിതലക്ഷ്യത്തെ നേടുന്നു. ആത്മാവിന്നുവേണ്ടി പചിയ്ക്കാതിരിക്കുക; അതോടൊപ്പം സവ്ഭൂതഹിതത്തിൽ രതനായി പചിയ്ക്കുക എന്നതാണു് യജ്ഞത്തിൻെറ സാമാന്യലക്ഷണം. പചിയ്ക്കുക എന്നതിന്നു് അനുഭവിയ്ക്കാൻ വേണ്ടി നേടുക എന്നാണ താല്പയ്യം. യജ്ഞത്തിൻെറ പിന്നിലുള്ള സങ്കല്പം 'ന മമ' എന്നതാകുന്നു. ഇതാണു് ഗീതയിൽ ലക്ഷ്യത്തെ പ്രാപിയ്ക്കുന്നതിന്നു നിദ്ദേശിയ്ക്കപ്പെട്ടിട്ടുള്ള ഉപായം – എല്ലാവരും ജീവിക്കുന്നു, വിവേകമുള്ളവനും ജീവിക്കുന്നു. ഒരേ താത്പര്യത്തോടെ പ്രവത്തിക്കുന്നു. എന്നാൽ വിവേകമുള്ളവൻ സമബുദ്ധി നിമിത്തം അനാസക്തനാകുന്നു. മററുള്ളവരാകട്ടെ, ബുദ്ധിവൈഷമ്യം നിമിത്തം രാഗദ്വേഷപ്രേരിതരായി, അത്യന്തം ആസക്തന്മാരുമാകുന്നു. വിവേകി ആത്യന്തികമായ സുഖത്തിന്നു പശ്ചാത്തലമായ പ്രസാദത്തെ നേടുന്നു, മററുള്ളവരാകട്ടെ ദുഃഖപരമ്പരയ്ക്കുറവിടമായ വിഷാദത്തേയും സമ്പാദിക്കുന്നു.

കൊണ്ടെന്തു പ്രയോജനം? മനസ്സ് സദാ കാമിനിയിലും കാഞ്ചനത്തിലും ചുററിയലയുന്ന ഒരാളുടെ ജ്ഞാനഭണ്ഡാഗാരം എന്തിന് ഉപകരിക്കും ?

''പരുന്തുകളും കഴുകന്മാരും പറക്കുന്നതെത്രയോ ഉയരത്തിൽ, പക്ഷെ അവയുടെ നോട്ടമോ അഴുക്കുചാലിന്നകത്തേയ്ക്ക്. പണ്ഡിതൻ ഒട്ടു വളരെ പുസ്തകങ്ങളും ഗ്രന്ഥങ്ങളും പഠിച്ചിട്ടുണ്ടെന്നു സമ്മതിക്കാതെ വയ്യ ; അതിന്നകത്തെ ശ്ലോകങ്ങളാണെങ്കിൽ വായതോരാതെ ഉരുവിട്ടുകൊണ്ടിരിക്കുന്നതും കാണാം, ഒരുപക്ഷെ കുറെ ഗ്രന്ഥങ്ങൾ രചിച്ചിട്ടുണ്ടെന്നുംവരാം. എന്നിരുന്നാലും സ്ത്രീകളുമായി വളരെ അടുത്ത സമ്പർക്കം പുലർത്തുന്നവനാണ് അയാളെന്നുവരികിൽ, അഥവാ പെരുമയും പണവുമാണ് കാര്യമായ വസ്തു എന്നാണ് അയാൾ ധരിച്ചുവച്ചിരിക്കുന്നതെങ്കിൽ, നിങ്ങളയാളെ പണ്ഡിതനെന്നു വിളിക്കുമോ ? ഒരാളുടെ മനസ്സ് ഈശ്വരനിൽ ഉറച്ചുനില്ക്കാത്തപക്ഷം അയാളെങ്ങനെ പണ്ഡിതനാവും ?

''ഭക്തന്മാരെപ്പററി പലരും അഭിപ്രായപ്പെടുന്നതു് കേട്ടിട്ടുണ്ട് —'ദാ നോക്കൂ, ഈ കൂട്ടർക്ക് പകലുംരാത്രിയും ആകപ്പാടെ ഒരു ഈശ്വരനെപ്പററിയുള്ള വർത്തമാനമേ പറയാനുള്ളൂ. തലതിരിഞ്ഞ കൂട്ടരു്, ഭ്രാന്താണിവർക്ക്. നമ്മളാണ് മിടുക്കന്മാരു് ! എന്തു രസമായിട്ടാണ് നമ്മളൊക്കെ സകലതും ആസ്വദിക്കുന്നതു് — പണം, പദവി, ഇന്ദ്രിയസുഖങ്ങൾ, എല്ലാമെല്ലാം !' കാക്കയും വിചാരിക്കാറുണ്ട്, താൻ അതിസമർത്ഥനായൊരു പക്ഷിയാണെന്ന്. പക്ഷെ നേരം വെളുത്താൽ അതിന്റെ ആദ്യത്തെ നോട്ടം മററുള്ളവരുടെ അമേദ്ധ്യം തിന്നു് വയറു് നിറയ്ക്കാൻ എന്താണ് വഴിയെന്നാണ് — എന്നിട്ട്, ഞെളിഞ്ഞു് ഞെളിഞ്ഞു് നടക്കുന്നതു് കണ്ടിട്ടില്ലെ ? ഭയങ്കരസാമർത്ഥ്യംതന്നെ.''

മുറിയിലാകമാനം നിഃശബ്ദത നിറഞ്ഞുനിന്നു.

ഗുരുമഹാരാജ് തുടരുകയാണ്: ''പക്ഷെ, ഈശ്വരചിന്ത ചെയ്യുന്നവരോ — ലൗകികസുഖാസ്വാദനത്തിനുള്ള ആഗ്രഹത്തേയും കാമിനീകാഞ്ചനങ്ങളോടുള്ള അനുരാഗത്തേയും പാടെ നശിപ്പിച്ചു തരേണമേ എന്നു് പ്രാർത്ഥിച്ചുകൊണ്ട്, ഭഗവാന്റെ പാദരസാമൃതത്തിലല്ലാതെ മറെറാന്നിലും ആസ്വാദനം കാണാത്തവരായി, വിഷയസുഖഭോഗങ്ങളിൽ കയ്പുരസം മാത്രം കാണുന്ന അക്കൂട്ടർ അരയന്നത്തെപ്പോലെയാണ്. കുറച്ചു് പാലും വെള്ളവും കലർത്തി അരയന്നത്തിന്റെ മുമ്പിൽ വെച്ചുകൊടുത്തു നോക്കൂ, ആ വെള്ളത്തെ ബാക്കിനിർത്തി അരയന്നം പാലുമാത്രം കുടിക്കുന്നതു കാണാം. കണ്ടിട്ടില്ലെ ഹംസത്തിന്റെ അന്തസ്സും ഗാംഭീര്യവും തുളുമ്പിത്തെറിക്കുന്ന നടപ്പും എടുപ്പും? ഒരൊററ ലക്ഷ്യത്തെ ലാക്കാക്കി നേരെ ഒരു നടപ്പാണതിന്. അതുപോലെതന്നെയാണ് ഭക്തന്മാരും; അവർ നേരെ ഈശ്വരന്റെ അടുത്തേയ്ക്കാണ് നീങ്ങിക്കൊണ്ടിരിക്കുന്നതു്. അവർക്ക് മറെറാന്നും വേണ്ട, മറെറാന്നും അവർക്കാസ്വദിക്കാനും പററില്ല.'' (ബങ്കിമിനോടു് വാത്സല്യമൂറുന്ന സ്വരത്തിൽ) ''ഞാനിത്രയും പറഞ്ഞതിൽ നിങ്ങൾക്ക് അലോഗ്യം തോന്നരുതു്, കേട്ടൊ.''

ബങ്കിം:— ''ഞാനിവിടെ വന്നതു മധുരിക്കുന്ന വാക്കുമാത്രം കേൾക്കാനല്ല.''

കൽക്കത്താനഗരിയുടെ ഉത്തരഭാഗത്തുള്ള ശോഭാബസാറിൽ ആധാർസേനിന്റെ വീടു്. ആധാർസേൻ 32 വയസ്സു മാത്രം പ്രായമുള്ള ചൊറുചൊറുക്കുള്ളൊരു ചെറുപ്പക്കാരനാണ്. ഡെപ്യൂട്ടി മജിസ്ട്രേട്ടു്. ദക്ഷിണേശ്വരത്തെ പരമഹംസഭഗവാനിൽ അതിയായ ശ്രദ്ധയും ഭക്തിയും വച്ചുപുലർത്തുന്നു. ഇന്ന് ഒരു ഭക്തവൃന്ദത്തോടുകൂടി ശ്രീരാമകൃഷ്ണദേവൻ ആധാറിന്റെ വീട്ടിൽ വന്നിരിക്കുകയാണ് ഭക്തനെ അനുഗ്രഹിക്കാൻ. ആധാറിന്റെ കൂട്ടുകാരായ പല ഡെപ്യൂട്ടി മജിസ്ട്രേട്ടുമാരും ജഡ്ജിമാരും വീട്ടുടമസ്ഥന്റെ ക്ഷണമനുസരിച്ചു് എത്തിച്ചേർന്നിട്ടുണ്ട്. പരമഹംസനെ പരീക്ഷിച്ചു് അദ്ദേഹത്തിന്റെ ദിവ്യത്വത്തെ ഒന്നു് അളന്നു തിട്ടപ്പെടുത്തേണമെന്നു തീരുമാനിച്ചു് ഇറങ്ങിയിരിക്കുകയാണവർ. പ്രസിദ്ധ എഴുത്തുകാരനായ ബങ്കിംചന്ദ്രചാററർജിയുമുണ്ട് കൂട്ടത്തിൽ. സത്ക്കാരത്തിനിടയ്ക്കു് ഗുരുമഹാരാജും ബങ്കിമും തമ്മിലുണ്ടായ സംഭാഷണത്തിലെ ഒരു ഭാഗമാണ് മുകളിലുദ്ധരിച്ചതു്. ആധുനികവിദ്യാഭ്യാസംനേടി വിഷയസുഖാസ്വാദനത്തിൽ മുങ്ങിക്കഴിയുന്ന ഒരു ലൌകികന്റെ മനോഭാവത്തിന്റേയും, ജീവിതലക്ഷ്യത്തെക്കുറിച്ചും അതു

നേടിയെടുക്കാനുള്ള മാർഗ്ഗത്തെക്കുറിച്ചും പരമ ഹംസദേവനുണ്ടായിരുന്ന സുനിശ്ചിതമായ അഭിപ്രായത്തിൻേറയും ഒരു ചെറു രൂപരേഖ ഇതിൽ നമുക്കു തെളിഞ്ഞുകാണാം.

ഇന്നത്തെ സാധാരണമാനവസമുദായ ത്തിൻെറ ഉത്തമപ്രതിനിധികളാണ് ബങ്കിമും കൂട്ടുകാരും. ഇഷ്ടംപോലെ ആഹാരംകഴിക്കുക, അതുകഴിഞ്ഞ് വേണ്ടിടത്തോളം ഉറങ്ങി വിശ്ര മിക്കുക, പിന്നെ ലൈംഗികജീവിതം ആകാവു ന്നേടത്തോളം അനുഭവിക്കുക – ഇത്രയുമായാൽ ജീവിതത്തിലെ സകലതുമായി എന്നു പറയുന്ന ഇത്തരക്കാരുടെ ജീവിതം മൃഗങ്ങളുടെ ജീവിതവു മായി ഒന്നു തട്ടിച്ചുനോക്കുമ്പോൾ എന്തു നിഗമ നത്തിലാണ് നാം എത്തിച്ചേരുക ? മൃഗങ്ങളുടെ ജീവിതം ഈ മൂന്നു കാര്യങ്ങളിൽത്തന്നെയല്ലെ ഒതുങ്ങിനില്ക്കുന്നതു് ? ഈ മൂന്നും സാധിച്ചുകിട്ടി യാൽ മൃഗത്തിന് സംതൃപ്തിയായി. പക്ഷെ സാമാന്യബുദ്ധി, ചിന്താശക്തി, നിത്യനൂതന ങ്ങളായ സൃഷ്ടിവൈഭവങ്ങളെ സ്വന്തം ധിഷണാ ശക്തികൊണ്ടുമാത്രം മുമ്പിൽ നിരത്തിനിർത്താ നുള്ള അസാധാരണപാടവം – ഇവ ജന്മസ്വത്താ യി കയ്യിൽവെച്ചുകൊണ്ട് ഈ ഭൂമുഖത്ത് കാൽ ചവിട്ടുന്ന മനുഷ്യൻ വെറും മൃഗപ്രായൻ മാത്ര മായി കഴിഞ്ഞാൽ മതിയെന്നോ ? 'മൃഗങ്ങൾ തങ്ങളുടെ സഹജവാസന (instinct) ഉപയോ ഗിക്കുന്നതുപോലെ മാത്രമേ മനുഷ്യൻ തൻെറ വിവേചനബുദ്ധിയെ പ്രയോജനപ്പെടുത്തുന്നുള്ളു എങ്കിൽ ആ വിവേചനബുദ്ധി ഉണ്ട് എന്നതു കൊണ്ടുമാത്രം അവൻ വെറും മൃഗീയതയിൽ നിന്ന് ലേശംപോലും ഉയരുന്നില്ല' എന്ന് ഒരു ചിന്തകൻ പറയുന്നതു് എത്ര ശരിയാണ് ! ശാസ്ത്രജ്ഞാനസമ്പത്ത് ആവോളം വളർത്തിയെ ടുത്ത് അതുവഴി ജീവിതസൌകര്യങ്ങൾ വർധി പ്പിച്ച് ജീവിതം ബാഹ്യമായി ആയാസരഹി തമാക്കിത്തീർത്താൽ ഈ ലോകം സ്വർഗ്ഗതുല്യ മായി എന്നാണവരുടെ വിചാരം. പക്ഷേ, സ്വർഗ്ഗീയസുഖങ്ങൾ വർധിക്കുന്തോറും ആസുരശ ക്തികളുമായുള്ള ഏററുമുട്ടലുകളും പോരാട്ടങ്ങളും വൃദ്ധിനേടിവരികയേയുള്ളു എന്ന് നമ്മുടെ പൂർവ്വികന്മാർ പുരാണേതിഹാസങ്ങളിലെ കഥാ കഥനങ്ങളിൽക്കൂടി ദൃഷ്ടാന്തീകരിച്ചു വെച്ചിട്ടു ള്ളതു് ഇന്നും സത്യമായിത്തന്നെ നിലകൊ ള്ളുന്നു. ജ്ഞാനവർധനവിനോടൊപ്പം ഹൃദയ വികാസവും ഉണ്ടായില്ലെങ്കിൽ ജ്ഞാനവൃദ്ധി നാശത്തിലേയ്ക്ക് നയിക്കുകയേയുള്ളു എന്ന് ഒരു പാശ്ചാത്യചിന്തകൻ പറഞ്ഞതു് എത്രയും അർത്ഥവത്താണ്.

''ഈ ഭൂമുഖത്തെ ജീവിതം ആത്മസംപൂർണ്ണത നേടിയെടുക്കാനുള്ളൊരു മാർഗ്ഗമാണ്....ജീവിതം ആദ്ധ്യാത്മികസംപൂർണ്ണതയിലെത്തിച്ചേരാനുള്ള മാർഗ്ഗത്തിലെ ഒരു പ്രത്യേക ഘട്ടമാണ്, അനന്ത തയിലേയ്ക്കുള്ള പ്രയാണത്തിലെ ഒരു ചവിട്ടു പടി. ശാശ്വതനിലനില്പിനുവേണ്ടി അവനവ നെ ഒരുക്കി എടുക്കാനുള്ള കാലഘട്ടമാണിതു്. ജീവിതം പൊള്ളയായ ഒരു സ്വപ്നമൊന്നുമല്ല, ഈ ലോകം ജീവൻെറ വെറും സ്വപ്നാടനവുമ ല്ല,'' എന്ന് ഡോക്ടർ രാധാകൃഷ്ണൻ പറയുമ്പോൾ ഇതു് സങ്കല്പലോകത്തിൽ സ്വൈരവിഹാരം നടത്തി ലൌകികജീവിതത്തിലെ യാഥാർത്ഥ്യ ങ്ങളുടെ നേരെ കണ്ണടച്ചുനില്ക്കുന്ന ഒരു ദാർശനിക ൻെറ വെറും ജല്പനമല്ല നമ്മൾ കേൾക്കുന്നതു്, സംസാരദുഃഖങ്ങളും പ്രശ്നങ്ങളും കരണ്ടുതിന്നുന്ന മനുഷ്യജീവനെ സുഖശാന്തിസമൃദ്ധിയിലേയ്ക്ക് ആകർഷിച്ചെടുക്കാൻ വെമ്പൽ കൊള്ളുന്നൊരു ലോകസേവകൻെറ നിവേദനസ്വനമാണ്. മനുഷ്യൻ ഈ കൊച്ചുശരീരത്തിൽമാത്രം ഒതു ങ്ങിനില്ക്കുന്ന ഒരു വ്യക്തി മാത്രമല്ല, ഈ പ്രപ ഞ്ചമാകെ വിരിഞ്ഞു നിറഞ്ഞുനില്ക്കുന്ന അത്ഭുത ശക്തിപ്രഭാവം – ഈ സൃഷ്ടിക്കു പിന്നിലും അക ത്തും ഒരുപോലെ ഭേദഭാവം വരാതെ ഒരേ നില യിൽ എങ്ങും നിറഞ്ഞുവിളങ്ങുന്ന ശക്തിവിശേ ഷമാണ് എന്ന് ഓർക്കേണ്ടതുണ്ട്, അനുഭവിച്ച റിയേണ്ടതുണ്ട്. ''നാലു ഭാഗത്തുനിന്നും ഞെരു ക്കി അമർക്കാൻ ശ്രമിക്കുന്ന പരിതസ്ഥിതികൾ ക്കിടയിൽക്കൂടി സ്വയം വികസിക്കാനും വള ന്നു വലുതാകാനുമുള്ള പ്രവണതയാണ് ജീവി തം'' എന്നാണ് ശ്രീവിവേകാനന്ദസ്വാമികൾ നിർവ്വചിച്ചിരിക്കുന്നതു്. ഈ പ്രവണത പരി പൂർണ്ണവിജയത്തിലെത്തി ഉള്ളിലുള്ള ദിവ്യകണി കയും സർവ്വത്ര വ്യാപിച്ചുകിടക്കുന്ന പരമാത്മ സത്തയും തമ്മിലുള്ള ഏകതയെ കണ്ടറിഞ്ഞ് ആ പരമാനന്ദവസ്തുവായി മാറിക്കഴിഞ്ഞവരാ ണ് ലോകം ഇന്നുവരെ കണ്ടിട്ടുള്ള മഹാത്മാ ക്കൾ, സിദ്ധപുരുഷന്മാർ, അവതാരപുരുഷ ന്മാർ. ആ പരമാനന്ദം സ്വയമാസ്വദിച്ച് മതിമറന്ന് അതു മററുള്ളവർക്കുകൂടി പകർന്നു തരു

വാൻ വെമ്പുന്ന വിവേകാനന്ദസ്വാമികൾ നമ്മെ വിളിച്ച് പറയുന്നത് കേൾക്കു: ''മനുഷ്യപ്രകൃതിയുടെ മഹത്ത്വത്തെ ഒരിക്കലും വിസ്മരിച്ചുപോകരുത്. നാമാണ് ഏററവും വലിയ ദൈവം....ക്രിസ്തുമാരും ബുദ്ധന്മാരും ഞാൻ ആയിരിക്കുന്ന മഹാസമുദ്രത്തിലെ വെറും ചില അലകൾ മാത്രമാണ്.'' എത്ര ആശ്വാസവും ആശയും നൽകുന്ന വാക്കുകൾ ! ഇതു് ഏതു സാധാരണക്കാരനും സ്വയം പരിശ്രമിച്ചാൽ ചെന്നെത്താവുന്ന ലക്ഷ്യമാണ്. ഓസ്ക്കർവിൽഡ് പറഞ്ഞതെത്ര പരമാർത്ഥം: 'ഒരു യോഗീശ്വരനും ഒരു പാപിയും തമ്മിൽ ഇത്രയേ അന്തരമുള്ളൂ – ഒരു യോഗീശ്വരന്റെ പിന്നിലൊരു കഴിഞ്ഞുപോയ കാലമുണ്ട്, ഒരു പാപിയുടെ മുമ്പിലൊരു വരാൻപോകുന്ന കാലവും.' സമയമുണ്ട്, കഴിവുമുണ്ട്, പരിശ്രമിക്കേണ്ടതേയുള്ളു.

സ്വാർത്ഥലേശംകൂടാതെ, സർവ്വസൃഷ്ടിയുമായി ഏകത അനുഭവിക്കുന്നവരായി കഴിയുന്ന മഹത്തുക്കൾ നിത്യതൃപ്തന്മാരായി കഴിഞ്ഞുകൂടുന്നു. ''തിരക്കിന്നുള്ളിൽ ഒററയായി'' അവർ നിലകൊള്ളുന്നു. ത്യാഗമാണ് – സ്വാർത്ഥത്യാഗം – അവരുടെ കർമ്മതത്ത്വം, അവരുടെ വിജയരഹസ്യം, അവരുടെ നിതാന്താനുഭവത്തിന്റെ അടിസ്ഥാനഹേതു. ശ്രീരാമകൃഷ്ണന്റെ ഉത്തമശിഷ്യന്മാരിൽ ഒരാളായ രാമകൃഷ്ണാനന്ദസ്വാമികൾ പറയുകയാണ്: ''ഞങ്ങളുടെ ഗുരുദേവൻ, ശ്രീരാമകൃഷ്ണൻ, ഒരു കാര്യം പറയാറുണ്ട് – അതായത്, അനങ്ങാതെ കിടക്കുന്ന ജലപ്പരപ്പിനു മുകളിൽ വളർന്ന് പരന്നു കിടക്കുന്ന പായൽക്കൂട്ടത്തിന്റെ ഒരററം നിങ്ങൾ പിടിച്ചുവലിച്ചാൽ ആ കുളം മുഴുവൻ പിന്നാലെ പോരും; എന്നതുപോലെ നിങ്ങൾക്ക് സ്വാർത്ഥപരമായ ഒരാഗ്രഹമെങ്കിലും ഉണ്ടെങ്കിൽ അതു് നിങ്ങളെ അഖിലബ്രഹ്മാണ്ഡവുമായി ബന്ധിച്ചു നിർത്തും. ഏതൊരു സ്വാർത്ഥകാമത്തിൽനിന്നും മുക്തനായി നിലകൊള്ളുക. അതാണ് പരിശുദ്ധി. പരിശുദ്ധി എന്നുവച്ചാൽ ഏകത എന്നർത്ഥം.'' ഇതുതന്നെയാണ് ശ്രീരാമകൃഷ്ണന്റെ വീക്ഷണത്തിൽ ജീവിതലക്ഷ്യം നേടാനുള്ള മാർഗ്ഗവും. ഇതു വിശ്വസിക്കണം, സംതൃപ്തിയും സുഖവും ആഗ്രഹിക്കുന്നവർ വിശ്വസിച്ചേ തീരു. എമേഴ്സൺ സങ്കടപ്പെടുന്നതു നോക്കു: ''രസതന്ത്രത്തിൽ വിശ്വാസമുണ്ട്, മാംസത്തിലും, വീഞ്ഞിലും, സ്വത്തിലും, യന്ത്രങ്ങളിലും, ആവി എഞ്ചിനിലും, ബാററിയിലും, തയ്യൽ യന്ത്രത്തിലും, പൊതുജനാഭിപ്രായത്തിലുമൊക്കെ വിശ്വാസമുണ്ട്; ദൈവികകാര്യത്തിൽമാത്രം വിശ്വാസമില്ല.'' ബങ്കിമിനെപ്പോലുള്ളവരെപ്പററിയല്ലെ ഈ വേദന?

സംസാരത്തിലെ സുഖദുഃഖങ്ങളിലും ആസ്വാദനരസത്തിലും ഇഷ്ടംപോലെ നീന്തിത്തുടിക്കുന്നതോടൊപ്പം ഈശ്വരചിന്തയാകുന്ന പിടിവള്ളിയെ വിടാതെ പിടിച്ചുകൊണ്ടിരുന്നാൽ എല്ലാമായി. ഈശ്വരനിൽ അപാരമായ വിശ്വാസം ഈശ്വരകൃപയിൽ അടിപതറാത്ത വിശ്വാസം – ഇതു് ദൃഢമായി മനസ്സിൽ വളർത്തിയെടുക്കണം. ഈശ്വരസാന്നിദ്ധ്യം അനുഭവിച്ചറിയാൻ പല മാർഗ്ഗങ്ങളും ഹിന്ദുമതഗ്രന്ഥങ്ങൾ അനുവദിച്ചു തന്നിട്ടുണ്ട്. താന്താങ്ങളുടെ രുചിഭേദം അനുസരിച്ച് അവയെ അനുസരിക്കുകയേ വേണ്ടൂ ലക്ഷ്യത്തിലെത്തിച്ചേരാൻ. അതുകൊണ്ടാണ് ശ്രീവിവേകാനന്ദസ്വാമികൾ പറയുന്നത്: ''ബാഹ്യവും ആന്തരവുമായ പ്രകൃതിയെ നിയന്ത്രിച്ചിട്ട് ഉള്ളിലുള്ള ദൈവികശക്തിയെ പുറമെ പ്രകാശിപ്പിക്കണം എന്നതാണ് ലക്ഷ്യം. അതു് കർമ്മങ്ങളെക്കൊണ്ടോ ആരാധനവഴിയായോ മാനസികനിയന്ത്രണം മൂലമായോ തത്ത്വശാസ്ത്രദ്വാരേണയോ – ഇതിലേതെങ്കിലും ഒന്നോ അഥവാ എല്ലാംതന്നെ വഴിയായോ – സാധിച്ചോളു, എന്നിട്ട് സ്വതന്ത്രനാകൂ. മതത്തിന്റെ ആകത്തുക ഇതുമാത്രമാണ്.'' മതവിശ്വാസം അഥവാ ഈശ്വരോന്മുഖമായ പ്രയാണം എന്നതു് ഒരു പ്രത്യേക ചിന്താഗതിയോ വീക്ഷണകോണമോ അല്ല, അതു് ഒരു ജീവിതരീതിയാണ്. ''മതം ആവുകയും ആയിത്തീരുകയുമാണ്.'' നാം നമ്മുടെ ചിന്താഗതിക്കാധാരമായ വസ്തുവായി രൂപം കൊള്ളുക. അതിനു് സ്വപ്രകൃതിക്കനുയോജ്യമായ ഏതു മാർഗ്ഗവും സ്വീകരിക്കാം. വിനയത്തോടും ആത്മാർത്ഥതയോടുംകൂടി ഇറങ്ങിത്തിരിച്ചാൽ ലക്ഷ്യത്തിലെത്തിച്ചേരാതെ നിവൃത്തിയില്ല. ടോൾസ്റ്റോയിയുടെ പ്രസിദ്ധമായ 'മൂന്നു് ഋഷിമാർ' എന്ന കഥയാണ് ഇവിടെ ഓർമ്മ വരുന്നത്.

ഒരു ദ്വീപിൽ മൂന്നു വൃദ്ധഋഷിമാർ താമസിച്ചുവന്നു. അവർ അങ്ങേയററം ശുദ്ധാത്മാ

ക്കളായിരുന്നു. അവക്കാകെ അറിയാമായിരുന്ന പ്രാത്ഥന ഇതു മാത്രമായിരുന്നു, – 'ഞങ്ങരം മൂന്നാണു്; നീയും മൂന്നാണു് – ഞങ്ങളിൽ കനിയേണമേ!' ഈ നിസ്സാരപ്രാത്ഥനയിൽക്കൂടി അതിശയകരങ്ങളായ അത്ഭുതങ്ങരം നടന്നുവന്നിരുന്നു. അടുത്ത പ്രദേശത്തെ ബിഷപ്പു് ഈ ഋഷിമാരെപ്പററി കേരംക്കാനിടയായി, അവരുടെ അനനുവദനീയമായ പ്രാത്ഥനയെപ്പററിയും. അവരെ വേദപുസ്തകത്തിൽ പറഞ്ഞവിധം പ്രാത്ഥിക്കാൻ പഠിപ്പിക്കേണമെന്നു തീരുമാനിച്ചു് അദ്ദേഹം ആ ദ്വീപിലെത്തി. അവരുടെ പ്രാർത്ഥനാരീതി തീരെ അന്തസ്സില്ലാത്ത ഒന്നാണെന്നു് അദ്ദേഹം ആ ഋഷിമാരെ മനസ്സിലാക്കിയിട്ടു് നിയമാനുസൃതമായ പ്രാത്ഥനകളെ പഠിപ്പിച്ചുകൊടുത്തു. എന്നിട്ടു് ബിഷപ്പു് ഒരു ബോട്ടിൽ തിരിച്ചു് യാത്രയായി. കപ്പലിൽ യാത്ര ആരംഭിച്ച ബിഷപ്പു് പെട്ടെന്നു് ഒരു ജ്യോതിസ്സു് കപ്പലിനെ പിന്തുരുന്നതായി കണ്ടു് അത്ഭുതപ്പെട്ടു. ജ്യോതിഃപുഞ്ജം അടുത്തെത്തിയപ്പോഴല്ലേ മനസ്സിലായതു് അതു് ആ മൂന്നു ഋഷിമാരാണെന്നു്. അവർ കൈകളുയത്തിപ്പിടിച്ചുകൊണ്ടു് ആർത്തിരമ്പിമറിയുന്ന തിരമാലകളുടെ മുകളിൽക്കൂടി അതിവേഗത്തിൽ പാഞ്ഞടുക്കുകയാണു് കപ്പലിനോടൊപ്പമെത്താൻ. ''നിങ്ങരം പഠിപ്പിച്ചുതന്ന പ്രാർത്ഥനാഗാനങ്ങരം ഞങ്ങരം മറന്നുപോയി,'' ബിഷപ്പിന്നടുത്തെത്തിയ അവർ വിളിച്ചുപറഞ്ഞു, ''എന്നിട്ടു് ഞങ്ങളോടിവരികയാണു് അതൊന്നുകൂടി പറഞ്ഞു കേരംക്കാനായിട്ടു്.'' അത്ഭുതംകൊണ്ടു മതിമറന്ന ബിഷപ്പു് തല കുലുക്കി. ''മഹാന്മാരെ,'' വിനയസമന്വിതം അദ്ദേഹം പറഞ്ഞു. ''നിങ്ങരം നിങ്ങളുടെ ആ പഴയപ്രാത്ഥനയുമായി തുടന്നു ജീവിച്ചാൽ മതി.''

കണ്ടില്ലെ ? അങ്ങേയററത്തെ പദത്തിൽ അവരെത്തിച്ചേന്നുകഴിഞ്ഞു. ''ഉള്ളിലേയ്ക്കു നോക്കൂ, അവിടം നമ്മയുടെ ഉറവിടമാണു്; നിങ്ങളൊന്നു് കുഴിച്ചാൽ മതി, ആ നീരുറവ പതഞ്ഞുപൊങ്ങുന്നതു കാണാം,'' അതുകൊണ്ടാണു് ശ്രീരാമകൃഷ്ണദേവൻ ഉള്ളിലേയ്ക്കു് ആണ്ടിറങ്ങാൻ നമ്മോടാവശ്യപ്പെടുന്നതു്. അവിടെ സകല ദുഃഖദാരിദ്ര്യങ്ങരംക്കും നാശഹേതുവായ, സുഖശാന്തികരംക്കു് നിദാനമായ വെള്ളിഖനികളും അതിനു പിറകെ സ്വണ്ണം, രത്നം എന്നിവയുടെ ഖനികളും കിടപ്പുണ്ടു്. കുഴിച്ചു കുഴിച്ചു ചെല്ലുന്തോറും അവ ഓരോന്നും നമ്മുടെ സ്വന്തമായി വരും. ഒരു ചിന്തകൻ പറഞ്ഞിരിക്കുകയാണു്: ''ശ്വാസത്തേക്കാരം കൂടുതൽ സമീപമാണു് ദൈവം, കൈകാലുകളേക്കാളും അടുത്തു്.'' ആ സാമീപ്യത്തെപ്പററി സദാ സവ്വഥാ ഓത്തുകൊണ്ടു് ഈ ലോകജീവിതത്തെ നേരിടാനൊരുമ്പെട്ടാൽ നിത്യശാന്തിതന്നെ പരിണതഫലം. തങ്ങളുടെ ആത്മാത്ഥതനിറഞ്ഞ പരിശ്രമത്തിൽ വിജയം കൈവരുത്തിത്തരുവാൻ കരുണാവാരിധിയായ അന്തര്യാമിയോടുതന്നെ പ്രാത്ഥിച്ചാൽമതി. അന്തസ്സുള്ള ഒരുവനും ആശ്രിതരെ കടാക്ഷിക്കാതിരിക്കാറില്ല. വിനയം നിറഞ്ഞ പ്രാർത്ഥന ഇതുവരെ സാധിക്കാതിരുന്നിട്ടില്ല. ഒരു ആധുനികലേഖകൻ പറഞ്ഞതുപോലെ നമുക്കും ഇന്നുതന്നെ ഒരു ജീവിതമാഗ്ഗം സ്വീകരിക്കാം: ''പണിയെടുക്കൂ, സകലതും നിങ്ങളെത്തന്നെ ആശ്രയിച്ചാണിരിക്കുന്നതെന്ന മട്ടിൽ; പ്രാത്ഥിക്കൂ, സകലതും ഭഗവാനെ ആശ്രയിച്ചു മാത്രമാണിരിക്കുന്നതെന്ന മട്ടിൽ.'' ഈ കമ്മതത്ത്വം ശ്രീരാമകൃഷ്ണൻ പറഞ്ഞ അരയന്നത്തിൻെറ അന്തസ്സോടുകൂടി ജീവിക്കുവാനും, വഴി പതറാതെ ലക്ഷ്യപ്രാപ്തിയിലെത്തിച്ചേരാനും നമ്മെ സഹായിക്കും.

ഭഗവാൻ ശ്രീരാമകൃഷ്ണൻതന്നെ നമ്മെ അതിന്നനുഗ്രഹിക്കട്ടെ.

---

അദക്ഷനാണൊന്നുകിലാഴികാഞ്ചിയപൂണ്ണമായ്ത്തീത്തവനാദിശില്പി;
അല്ലെങ്കിൽ നമ്മോടതു പൂണ്ണമാക്കാനറിഞ്ഞു ധീ തന്നരുരം ചെയ്തിടുന്നോൻ;
ആരാണിതിൽ ദൈവമതോത്തു നമ്മളന്യോപകാരവ്രതമാചരിക്കാം;
ഈശൻെറ പൂന്തോപ്പിള; നീളെ നീളെ സ്നേഹാമൃതത്താലിതു സിക്തമാക്കാം. (ഉള്ളൂർ)

# 12. ഭാഗവതത്തിൻെറ വീക്ഷണത്തിൽ

വൈശ്രവണത്തു് രാമൻനമ്പൂതിരി

ധർമ്മം, അർത്ഥം, കാമം, മോക്ഷം ഇവയാണ് സുപ്രസിദ്ധങ്ങളായ നാലു പുരുഷാർത്ഥങ്ങൾ. അതിൽ ധർമ്മാർത്ഥകാമങ്ങൾ പുരുഷാർത്ഥങ്ങളാണെങ്കിലും പരമപുരുഷാർത്ഥങ്ങളല്ല. എന്തെന്നാൽ അവ കർമ്മജന്യങ്ങളായതിനാൽ നശ്വരങ്ങളാണ്. ''തദ്യഥേഹ കർമ്മചിതോ ലോകഃ ക്ഷീയതേ, ഏവമേവാമുത്ര പുണ്യചിതോ ലോകഃ ക്ഷീയതേ.'' ഈ ലോകത്തിൽ കർമ്മംകൊണ്ടു് സമ്പാദിക്കപ്പെട്ട കൃഷ്യാദിലാഭങ്ങൾ എപ്രകാരം നശിക്കുന്നുവോ, അപ്രകാരം തന്നെ പരലോകങ്ങളിൽ സംപാദിക്കപ്പെട്ട സ്വർഗ്ഗാദിഭോഗങ്ങളും നശിക്കുകതന്നെ ചെയ്യും എന്നു് ശ്രുതി സയുക്തികം സ്ഥാപിക്കുന്നു.

നിത്യാനന്ദസ്വരൂപമായ മോക്ഷം കർമ്മജന്യമല്ലാത്തതിനാൽ പുനരാവൃത്തിരഹിതമാണ്. അതുകൊണ്ടു് അതു് പരമപുരുഷാർത്ഥവുമാണ്. ഇതാണ് വേദാന്തസിദ്ധാന്തം. എന്നാൽ ഈ മോക്ഷത്തെക്കാളും പരമമായ ഒരു പഞ്ചമ പുരുഷാർത്ഥമുണ്ടെന്നാണ് ശ്രീമദ്ഭാഗവതം ഉദ്ഘോഷിക്കുന്നതു്. അതാണ് പരമപ്രേമസ്വരൂപമായ സാധ്യഭക്തി. മുക്തന്മാർ പോലും ആ ദിവ്യഭക്തി സിദ്ധിച്ചാൽ കൊള്ളാമെന്നു് ആഗ്രഹിക്കുന്നു. ഗോപിമാർക്കു് ശ്രീകൃഷ്ണചന്ദ്രനിലുള്ള അത്യത്ഭുതദിവ്യപ്രേമം കണ്ടു് ആശ്ചര്യചകിതനായിത്തീർന്ന ഉദ്ധവൻ പാടുന്നതു് കേൾക്കുക:

> ഏതാഃ പരം തനുഭൃതോ ഭുവി ഗോപവധ്വോ
> ഗോവിന്ദ ഏവ നിഖിലാത്മനി രൂഢഭാവാഃ
> വാഞ്ഛന്തി യദ്ഭവഭിയോ മുനയോ വയം ച
> കിം ബ്രഹ്മജന്മഭിരനന്തകഥാരസസ്യ.
>
> ഭാ. 10.47.58.

സർവ്വാത്മാവും സർവ്വോപനിഷദ്വേദ്യനുമായ തന്തിരുവടിയിൽ ആർക്കും ഒരിക്കലും നശിപ്പിക്കുവാൻ കഴിയാത്തവിധം വേരുറച്ച ദിവ്യപ്രേമത്തോടുകൂടിയ ഈ ഗോപിമാർതന്നെ മനുഷ്യജീവിതത്തിൻെറ പരമലക്ഷ്യം പ്രാപിച്ചു് കൃതാർത്ഥകളായ പുണ്യാത്മാക്കൾ. സംസാരത്തിൽനിന്നു് മുക്തി നേടിയാൽ കൊള്ളാമെന്നു് ആഗ്രഹിക്കുന്ന മുമുക്ഷുക്കളും ഹൃദയഗ്രന്ഥി പൊട്ടിപ്പോയ മുക്തന്മാരും സാധനഭക്തിമാർഗ്ഗമവലംബിക്കുന്ന ഞങ്ങളും ആ ദിവ്യഭക്തി കിട്ടിയാൽ കൊള്ളാമെന്നാഗ്രഹിക്കുന്നു, കിട്ടുന്നില്ല. ഈ ദിവ്യപ്രേമരസമാസ്വദിക്കുവാൻ കഴിഞ്ഞ ഭാഗവതനു് ഉത്കൃഷ്ടകുലത്തിലുള്ള ജന്മം, ഉപനയനാദിസംസ്കാരങ്ങൾ, യജ്ഞദീക്ഷ ഇവയെല്ലാം എന്തിനു് ? സർവ്വധർമ്മങ്ങളുടേയും പരമലക്ഷ്യം ഈ പ്രേമരസാസ്വാദനമാണ്. അതു് സ്വായത്തമായവർക്കു് മററൊന്നിൻെറയും ആവശ്യകത ഇല്ലതന്നെ.

> ആസാമഹോ ചരണരേണുജുഷാമഹം സ്യാം
> വൃന്ദാവനേ കിമപി ഗുല്മലതൌഷധീനാം
> യാ ദുസ്ത്യജം സ്വജനമാര്യപഥം ച ഹിത്വാ
> ഭേജുർമുകുന്ദപദവീം ശ്രുതിഭിർവിമൃഗ്യാം.
>
> ഭാ. 10. 47. 61.

''യാവ ചില പരമഭാഗവതകളായ ഗോപിമാർ സ്വജനങ്ങളേയും മാത്രമല്ല ധർമ്മത്തെപ്പോലും വെടിഞ്ഞു് വേദങ്ങൾപോലും നിത്യവും അന്വേഷിച്ചുകൊണ്ടിരിക്കുന്ന തന്തിരുവടിയുടെ ശ്രീപാദപത്മങ്ങളെത്തന്നെ സർവ്വാത്മനാ ശരണം പ്രാപിച്ചുവോ, അവരുടെ ശ്രീപാദരേണുക്കളെ ശിരസ്സിൽ വെച്ചു വന്ദിക്കുവാൻ ഭാഗ്യം സിദ്ധിച്ച വൃന്ദാവനത്തിലെ വള്ളികളുടേയും ഔഷധികളുടേയും പുല്ലുകളുടേയുമിടയിൽ ഒരു ചെറുപുല്ലായിട്ടെങ്കിലും ജനിക്കുവാനുള്ള ഭാഗ്യം തന്നനുഗ്രഹിക്കേണമേ.'' ഈ ദിവ്യപ്രേമലബ്ധിയാണ് ജീവിതലക്ഷ്യമെന്നും അതു മുക്തന്മാർക്കുപോലും സുദുർലഭമാണെന്നും ഇതു വ്യക്തമാക്കുന്നു. ''മുക്തിം ദദാതി കർഹിചിത് സ്മ ന ഭക്തിയോഗം.'' തന്തിരുവടി തന്നെ ശരണം പ്രാപിക്കുന്നവർക്കു് ആദ്യം കൊടുക്കുന്നതു് മുക്തിയാണ്. ഒരിക്കലും ഭക്തി ആദ്യം കൊടുക്കുകയില്ല.

മുക്തിപോലും ഒരു പൊട്ടപ്പുല്ലുപോലെ ദൂരത്തു് വലിച്ചെറിയുവാൻ കഴിയുന്ന പരമഭാഗവതന്മാർക്കു മാത്രമേ ദിവ്യഭക്തി കൊടുക്കാറുള്ളൂ എന്നും ഭാഗവതം ഘോഷിക്കുന്നു. മുക്തന്മാരെപ്പോലും ഭക്തി ആകർഷിക്കുന്നു. നിത്യമുക്തന്മാരായ ശ്രീശുകാദികൾപോലും തന്തിരുവടിയുടെ ദിവ്യലീലകൾ പാടിക്കൊണ്ടും തിരുനാമങ്ങൾ ഉച്ചരിച്ചുകൊണ്ടും എന്തിന്നുവേണ്ടി ലോകത്തിൽ സഞ്ചരിക്കുന്നു ? അവിടുത്തെ ദിവ്യഭക്തിയാൽ മുക്തന്മാർപോലും ആകൃഷ്ടരായിത്തീരുന്നുവെന്നല്ലാതെ മറെറന്താണു് പറയുവാനുള്ളതു് ? ശ്രീശുകൻ തന്നെ സ്വയം പറയുന്നതു് നോക്കുക:

പരിനിഷ്ഠിതോഽപി നൈർഗ്ഗുണ്യേ ഉത്തമശ്ലോകലീലയാ
ഗൃഹീതചേതാ രാജർഷേ ആഖ്യാനം യദധീതവാൻ.

ഭാ. 2. 1. 9.

ഹേ രാജർഷേ, നിർഗ്ഗുണബ്രഹ്മത്തിൽ ത്തന്നെ നിഷ്ഠയോടുകൂടിയവനായിരുന്നുവെങ്കിലും ഞാൻ തന്തിരുവടിയുടെ അതിസുന്ദരങ്ങളായ ദിവ്യലീലകളാലാകൃഷ്ടനായി പ്രേമഭക്തിയുടെ മാധുര്യാതിശയം വ്യക്തമാക്കുന്ന ഈ ശ്രീമദ് ഭാഗവതസംഹിത അധ്യയനം ചെയ്തു.

ധ്രുവൻ പറയുന്നു:

യാ നിർവൃതിസ്തനുഭൃതാം തവ പാദപത്മ-
ധ്യാനാദ് ഭവജ്ജനകഥാശ്രവണേന വാ സ്യാത്
സാ ബ്രഹ്മണി സ്വമഹിമന്യപി നാഥ, മാ ഭൂത്
കിന്ത്വന്തകാസിലുളിതാത് പതതാം വിമാനാത്.

ഭാ. 3. 9. 10.

യാതൊരതിശയപരമാനന്ദം നിന്തിരുവടിയുടെ ശ്രീപാദപത്മധ്യാനത്താലോ അവിടുത്തെ ശ്രീപാദഭക്തന്മാരുടെ ശ്രീമുഖങ്ങളിലൂടെ നിർഗളിക്കുന്ന ലീലാമൃതപാനത്താലോ ഉണ്ടാവുന്നുവോ, ആ ദിവ്യാനന്ദം അപരിച്ഛിന്നാനന്ദസ്വരൂപമായ ബ്രഹ്മത്തിൽപോലും ഇല്ല. അപ്പോൾ പിന്നെ അന്തകൻെറ ഖഡ്ഗത്താൽ ഛേദിക്കപ്പെടുന്ന വിമാനത്തിൽനിന്നു് പതിക്കുന്ന കാമികൾക്കു് അതു സിദ്ധിക്കില്ലെന്നു് വിശിഷ്യ പറയണമോ ? മോക്ഷാനന്ദത്തെക്കാൾ പ്രേമാനന്ദം ഉത്കൃഷ്ടമാണെന്നു ഭാവം.

ശ്രീവൈകുണ്ഠത്തിൽ തന്തിരുവടിയെ ദർശിച്ചപ്പോൾ സനകാദികൾക്കുണ്ടായ സ്ഥിതി പറയുന്നു:

തസ്യാരവിന്ദനയനസ്യ പദാരവിന്ദ-
കിഞ്ജൽകമിശ്രതുളസീമകരന്ദവായുഃ
അന്തർഗതഃ സ്വവിവരേണ ചകാര തേഷാം
സംക്ഷോഭമക്ഷരജുഷാമപി ചിത്തതന്വോഃ.

ഭാ. 3. 15. 43.

ചെന്താമരപോലെ അതിമോഹനമായ തൃക്കണ്ണുകളോടുകൂടിയ തന്തിരുവടിയുടെ ശ്രീപാദാംബുജത്തിൻെറ അല്ലികളോടുകൂടിയ തുളസിയുടെ ദിവ്യമകരന്ദം വഹിച്ചുവരുന്ന കാററു് നാസികാദ്വാരത്തിലൂടെ അകത്തു കടന്നു് നിർഗ്ഗുണവും നിരാകാരവുമായ ബ്രഹ്മാനന്ദസാഗരത്തിൽ മഗ്നരായ ആ യോഗീശ്വരന്മാരുടെ ചിത്തത്തിലും ശരീരത്തിലും ഒരു വലിയ ക്ഷോഭം തന്നെ ഉണ്ടാക്കി. ഇതുവരെ അനുഭവപ്പെടാത്ത ഒരു ആനന്ദാതിശയം അനുഭവപ്പെട്ടു. ദേഹത്തിൽ രോമാഞ്ചവും ചിത്തത്തിൽ പ്രേമോന്മാദവും ഉണ്ടായി. സ്വരൂപാനന്ദത്തേക്കാൾ ഈ പ്രേമാനന്ദം ഉത്കൃഷ്ടമാണെന്നു് ഇതും കാണിക്കുന്നു.

പൃഥു തന്തിരുവടിയോടു് പറയുന്നു:

ന കാമയേ നാഥ, തദപ്യഹം ക്വചിൻ-
ന യത്ര യുഷ്മച്ചരണാംബുജാസവഃ
മഹത്തമാന്തർഹൃദയാന്മുഖച്യുതോ
വിധത്സ്വ കർണ്ണായുതമേഷ മേ വരഃ.

ഭാ. 4. 20. 24.

യാതൊന്നിൽ പരമഭാഗവതന്മാരുടെ ഹൃദയത്തിൽനിന്നു് അവരുടെ ശ്രീമുഖത്തിലൂടെ പ്രവഹിക്കുന്ന നിന്തിരുവടിയുടെ ശ്രീപാദപത്മമകരന്ദം ഭവിക്കുന്നില്ലയോ അപ്രകാരമുള്ള മുക്തിപോലും ഞാനാഗ്രഹിക്കുന്നില്ല. മോക്ഷാനന്ദത്തേക്കാൾ പ്രേമാനന്ദം ശ്രേഷ്ഠമെന്നു് ഇതും കാണിക്കുന്നു.

ന ഹ്യതോഽന്യഃ ശിവഃ പന്ഥാ വിശതഃ സംസൃതാവിഹ
വാസുദേവേ ഭഗവതി ഭക്തിയോഗോ യതോ ഭവേത്.

ഭാ. 2. 2. 33.

സംസാരത്തിൽ ഭ്രമിക്കുന്നവന്നു് ഭഗവാനായ തന്തിരുവടിയിൽ ദിവ്യഭക്തിയുദിപ്പിക്കുന്നതേതോ അതിനേക്കാൾ ശ്രേഷ്ഠമായ മംഗളമാർഗ്ഗം വേറെ ഒന്നുമില്ലതന്നെ.

ധർമ്മഃ സ്വനുഷ്ഠിതഃ പുംസാം വിഷ്വക്സേനകഥാസു യഃ
നോല്പാദയേദ് യദി രതിം ശ്രമ ഏവ ഹി കേവലം.

ഭാ. 1. 2. 8.

യാതൊരു ധർമ്മം വേണ്ടവിധമനുഷ്ഠിച്ചിട്ടും തന്തിരുവടിയുടെ ദിവ്യലീലകളിൽ രതിയുദിപ്പിക്കുന്നില്ലെങ്കിൽ അതു് വെറും ക്ലേശകരം മാത്രമാകുന്നു.

ദാനവ്രതതപോഹോമ-
ജപസ്വാധ്യായസംയമൈഃ
ശ്രേയോഭിർവ്വിവിധൈശ്ചാപി
കൃഷ്ണേ ഭക്തിർഹി സാധ്യതേ. ഭാ: 10.47.24.

ദാനങ്ങൾ, വ്രതങ്ങൾ, തപസ്സു്, ഹോമം, മന്ത്രജപം, വേദാധ്യയനം, ഇന്ദ്രിയജയം ഇപ്രകാരമുള്ള സർവ്വസാധനകളുടേയും പരമലക്ഷ്യം സച്ചിദാനന്ദമൂർത്തിയായ തന്തിരുവടിയിലുള്ള ദിവ്യഭക്തിതന്നെയാകുന്നു.

ഭഗവാൻ ബ്രഹ്മ കാർത്സ്‌ന്യേന
ത്രിരന്വീക്ഷ്യ മനീഷയാ
തദധ്യവസ്യത് കൂടസ്ഥോ
രതിരാത്മൻ യതോ ഭവേത്. ഭാ: 2. 2. 34.

ബ്രഹ്മാവു് വേദങ്ങൾ എല്ലാം മൂന്നുവട്ടം സൂക്ഷ്മമായി പരിശോധിച്ചു് തന്തിരുവടിയിൽ ഭക്തിയുദിപ്പിക്കുന്നതുതന്നെ നിത്യാനന്ദോപായമെന്നു തീരുമാനിച്ചിരിക്കുന്നു.

നൈഷ്കർമ്മ്യമപ്യച്യുതഭാവവർജിതം
ന ശോഭതേ ജ്ഞാനമലം നിരഞ്ജനം
കുതഃ പുനഃ ശശ്വദഭദ്രമീശ്വരേ
ന ചാർപ്പിതം കർമ്മ യദപ്യകാരണം. ഭാ: 1.5.12.

ഉപാധിനാശകവും കർമ്മബന്ധമില്ലാത്തതുമായ ജ്ഞാനംപോലും തന്തിരുവടിയിൽ പ്രേമത്തോടുകൂടാത്തതാണെങ്കിൽ വേണ്ടത്ര ശോഭിക്കുകയില്ല. അപ്പോൾപിന്നെ സാധനകാലത്തും ഫലകാലത്തും എല്ലാം ഒരുപോലെ ദുഃഖരൂപവും തന്തിരുവടിയിൽ അർപ്പിക്കാത്തതുമായ കർമ്മം എങ്ങനെ ശോഭിക്കും?

എന്തെങ്കിലും വരം ചോദിച്ചേ കഴിയൂ എന്നു് തന്തിരുവടി നിർബന്ധിച്ചപ്പോൾ പരമഭാഗവതനായ പ്രഹ്ലാദൻ പറയുന്നതു് നോക്കുക:

യദി രാസീശ മേ കാമാൻ വരാംസ്ത്വം വരദർഷഭ
കാമാനാം ഹൃദ്യസംരോഹം ഭവതസ്തു വൃണേ വരം.
ഭാ: 7.10.7

വരം കൊടുക്കുന്നവരിൽവെച്ചു് സർവ്വശ്രേഷ്ഠ, എന്തെങ്കിലും വരം തന്നേ കഴിയൂ എന്നു് നിന്തിരുവടിക്കു് നിർബന്ധമാണെങ്കിൽ ഒരു വരവും ചോദിക്കുവാൻ തോന്നാതിരിക്കട്ടെ എന്ന വരമാണു് അടിയനു വേണ്ടതു്. കാമനയുടെ ഗന്ധംപോലും ഭാഗവതന്മാരുടെ ഹൃദയത്തിൽ വരികയില്ല എന്നാണിതു കാണിക്കുന്നതു്.

മുക്തന്മാർപോലും ഭക്തിയാഗ്രഹിക്കുന്നു. പരമഭാഗവതന്മാർ മുക്തിയാഗ്രഹിക്കുകയുമില്ല. അതുകൊണ്ടു് ജീവിതത്തിന്റെ പരമലക്ഷ്യം ഈ ദിവ്യഭക്തിസിദ്ധിതന്നെ എന്നാണു് ശ്രീമദ്ഭാഗവതസിദ്ധാന്തം. ഇതു് വ്യക്തമാക്കുന്നതിൽ ശ്രീമദ്ഭാഗവതത്തിലെ എല്ലാ സ്കന്ധങ്ങളും അഹമഹമികയാ മുന്നോട്ടുവന്നു് സ്പർദ്ധിക്കുന്നു. ഭാഗവതദൃഷ്ടിയിൽ ഈ ദിവ്യഭക്തിയുടെ സിദ്ധിതന്നെ പരമപുരുഷാർത്ഥമെന്നു വ്യക്തമാണു്.

അതു സിദ്ധിക്കുവാനുള്ള മാർഗ്ഗം എന്തു് എന്നാണു് ഇനി ചിന്തിക്കുവാനുള്ളതു്. അതിൽ ആദ്യത്തെ സാധനം സജ്ജനസംഗമാണു്. ഭഗവാനരുളിച്ചെയ്യുന്നു:

ന രോധയതി മാം യോഗോ ന സാംഖ്യം ധർമ്മ ഉദ്ധവ
ന സ്വാധ്യായസ്തപസ്ത്യാഗോ നേഷ്ടാപൂർത്തം ന ദക്ഷിണാ
വ്രതാനി യജ്ഞശ്ഛന്ദാംസി തീർത്ഥാനി നിയമാ യമാഃ
യഥാവരുന്ധേ സൽസംഗഃ സർവ്വസംഗാപഹോ ഹി മാം.
ഭാ. 11. 12. 1, 2.

സജ്ജനസംഗം എപ്രകാരം എന്നെ വശീകരിക്കുമോ അപ്രകാരം അഷ്ടാംഗയോഗമോ, ജ്ഞാനമോ,ധർമ്മമോ,അദ്ധ്യയനമോ, തപസ്സോ, സന്ന്യാസമോ, ഇഷ്ടാപൂർത്തങ്ങളോ,ദക്ഷിണയോ വ്രതങ്ങളോ, യജ്ഞങ്ങളോ, ഛന്ദസ്സുകളോ, പുണ്യതീർത്ഥങ്ങളോ യമനിയമങ്ങളോ ഒന്നും തന്നെ എന്നെ വശീകരിക്കുകയില്ല.

ഋഷഭദേവനും അരുളിച്ചെയ്യുന്നു:

മഹത്സേവാം ദ്വാരമാഹുർവ്വിമുക്തേ-
സ്തമോദ്വാരം യോഷിതാം സംഗിസംഗം
മഹാന്തസ്തേ സമചിത്താഃ പ്രശാന്താ
വിമന്യവഃ സുഹൃദഃ സാധവോ യേ. 5. 5. 2

സജ്ജനസംഗമാണു് നിത്യാനന്ദത്തിലേയ്ക്കുള്ള തുറന്നുവെച്ച ദ്വാരമെന്നു മഹാന്മാർ പറയുന്നു. വിഷയികളുടെ സംഗം നരകത്തിലേയ്ക്കുള്ള ദ്വാരമാണെന്നും അവർ പറയുന്നു. സർവ്വത്ര സമചിത്തരും, പരമശാന്തരും, ആരിലും വൈരമില്ലാത്തവരും, സർവ്വസുഹൃത്തുക്കളുമായ സജ്ജനങ്ങളാണു് മഹാത്മാക്കൾ. അവരുടെ സേവ

യാണ് സർവ്വശ്രേയസ്സിൻെറയും മൂലമായ പ്രഥമ സോപാനം.

രണ്ടാമത്തെ പടി മഹാത്മാക്കളുടെ ദയയ്ക്ക് പാത്രീഭവിക്കലാണ്. അവർ അഹൈതുക കൃപാമൂർത്തികളാണ്. അവരെ സമീപിച്ച് കുറഞ്ഞൊന്ന് സേവിച്ചാൽ അവരുടെ കൃപയ്ക്ക് പാത്രീഭവിക്കുവാൻ വിഷമമില്ല. ആ കൃപാസിദ്ധിയാണ് രണ്ടാമത്തെ പടി.

അവർ തന്തിരുവടിയുടെ ദിവ്യലീലകളും തിരുനാമങ്ങളും നിരന്തരം കീർത്തിച്ചുകൊണ്ടും അവിടുത്തെ ദിവ്യമംഗളസ്വരൂപം അനവരതം ചിന്തിച്ചും അതുകൊണ്ടുണ്ടാവുന്ന ആനന്ദലഹരിയിൽ സദാ വിഹരിക്കുന്നവരാണ്. അവരുടെ സമീപത്തിൽ വസിക്കുമ്പോൾ ശ്രദ്ധയുദിക്കുന്നു. ആ ശ്രദ്ധയാണ് മൂന്നാമത്തെ പടി.

ശ്രദ്ധ നല്ലവണ്ണം വന്നാൽ ഒരു നിമിഷവും വെറുതെ കളയാതെ ശ്രവണകീർത്തനാദിഭാഗവതധർമ്മങ്ങളിൽത്തന്നെ നിഷ്ഠയോടുകൂടി സദാ പ്രവർത്തിക്കുവാൻ തുടങ്ങുന്നു. അതാണ് നാലാമത്തെ കല്പട.

ഇപ്രകാരം നിരന്തരം ശ്രവണകീർത്തനാദികളിൽ ശ്രദ്ധാപൂർവ്വം പ്രവർത്തിക്കുമ്പോൾ തന്തിരുവടിയിൽ രതിയങ്കുരിക്കുന്നു. ആ രതിയാണ് അഞ്ചാമത്തെ കല്പട.

അപ്പോൾ ഞാൻ വെറും ദൃശ്യങ്ങളായ ശരീരേന്ദ്രിയാദികളോ അന്തഃകരണമോ അല്ലെന്നും അവയ്ക്കെല്ലാംസാക്ഷിയായ ചൈതന്യമാണെന്നുമുള്ള ത്വംപദാർത്ഥശുദ്ധി വരുന്നു. ഇതാണ് ആറാമത്തെ പടി.

ത്വംപദാർത്ഥശുദ്ധിവരുമ്പോൾ വിക്ഷേപാദികൾ കുറഞ്ഞു കുറഞ്ഞു വരുന്നതിനാൽ തന്തിരുവടിയിലുള്ള രതി വർദ്ധിക്കും. ഈ പ്രേമവൃദ്ധിയാണ് ഏഴാമത്തെ പടി.

പ്രേമം പുഷ്ടിപ്പെട്ടാൽ പ്രത്യഗഭിന്നനായ തന്തിരുവടിയുടെ സാക്ഷാത്കാരം വരും. അതാണ് എട്ടാമത്തെ കല്പട.

സാക്ഷാത്ക്കാരാനന്തരം ശ്രവണകീർത്തനാദി ഭാഗവതധർമ്മങ്ങൾ എല്ലാം സ്വാഭാവികങ്ങളായിത്തീരും. ശ്രവണകീർത്തനാദികൾ കൂടാതെ ഒരു നിമിഷവും കഴിച്ചുകൂട്ടുവാൻ സാധ്യമല്ലെന്ന സ്ഥിതിവരും. അതാണ് ഒമ്പതാമത്തെ പടി.

ഈ സ്ഥിതിയിലെത്തുമ്പോൾ തന്തിരുവടിയിലുള്ള സർവ്വഗുണഗണങ്ങളും ഭാഗവതനിൽ സംക്രമിക്കുന്നു. ഭഗവാൻ സർവ്വജ്ഞനും സർവ്വശക്തനും കരുണാനിധിയും മററുമല്ലെ ? ഭാഗവതനും അതുപോലെ അനന്തഗുണഗണാലംകൃതനായിത്തീരും. ഈ നിലയാണ് പത്താമത്തെ പടി. അപ്പോൾ ഒരു നിമിഷവും തന്തിരുവടിയുടെ വിരഹം സഹിക്കുവാൻ കഴിയാത്ത പരമവിരഹാസക്തിരൂപമായ പ്രേമത്തിൻെറ പരമകാഷ്ഠയിലെത്തും. ഈ സ്ഥിതിയാണ് പരമമായ പ്രാപ്യസ്ഥാനം. ഇതു് പ്രാതഃസ്മരണീയകളായ ഗോപിമാരുടേയും ശ്രീ ചൈതന്യമഹാപ്രഭുവിൻേറയും മീരയുടേയും ശ്രീരാമകൃഷ്ണദേവൻേറയും ധന്യധന്യമായ ജീവിതങ്ങളിൽ കാണാം.

ശ്രീമദ്ഭാഗവതത്തിലെ ശ്രീ നാരദവ്യാസ സംവാദത്തിൽ ഇതെല്ലാം കരതലാമലകംപോലെ വ്യക്തമായിത്തീരുന്നുണ്ട്. പൂർവ്വജന്മത്തിൽ ശ്രീനാരദൻ ഋഷീശ്വരന്മാരെ സേവിച്ചിരുന്ന ഒരു ദാസിയുടെ പുത്രനായിരുന്നു. കുട്ടിക്കാലത്തുതന്നെ ആ മഹാത്മാക്കളെ സേവിക്കുവാനുള്ള മഹാഭാഗ്യം സിദ്ധിച്ചു. അവരുടെ കൃപയ്ക്കു പാത്രീഭൂതനായി. ആ മഹാത്മാക്കൾ നിരന്തരം ഭഗവത്സേവാനന്ദലഹരിയിൽ ആറാടിക്കൊണ്ടു് ദിവസങ്ങൾ നയിച്ചിരുന്നു. ഈ കുട്ടിക്കും അവരുടെ കൃപകൊണ്ടു് അതിൽ ശ്രദ്ധയുദിച്ചു. അവരുടെ സമീപത്തിൽ ഇരുന്നു് സദാ ശ്രവണകീർത്തനാദികളിൽ മുഴുകിയതിനാൽ തന്തിരുവടിയിൽ രതിയുദിച്ചു. ഹൃദയം ശുദ്ധമായതിനാൽ ത്വംപദാർത്ഥശുദ്ധിവഴി തന്തിരുവടിയിലുള്ള പ്രേമം പുഷ്ടിപ്പെട്ടു. ആ മഹാത്മാക്കളുടെ ഉപദേശത്തിൽ ''വാസുദേവഃ സർവ്വ''മെന്നുള്ള സാക്ഷാത്ക്കാരം സിദ്ധിച്ചു. അപ്പോൾ അതുവരെ സാധനയായി ചെയ്തിരുന്ന ശ്രവണകീർത്തനാദികൾ എല്ലാം സ്വാഭാവികധർമ്മങ്ങളായിത്തീർന്നു. തന്തിരുവടിയുടെ സർവ്വഗുണഗണങ്ങളും അദ്ദേഹത്തിലേയ്ക്കു് സംക്രമിച്ചു. പരമവിരഹാസക്തിരൂപമായ പ്രേമത്തിൻെറ പരാകാഷ്ഠയിൽ എത്തുകയും ചെയ്തു. ശ്രീമദ് ഭാഗവതദൃഷ്ടിയിൽ ഈ പ്രേമഭക്തിതന്നെ പരമലക്ഷ്യം.

# 13. വിശിഷ്ടാദ്വൈതത്തിന്റെ വീക്ഷണത്തിൽ

ശ്രീ വിമലാനന്ദസ്വാമികൾ

നിഖിലഭുവനജന്മസ്ഥേമഭങ്ഗാദിലീലേ
വിനതവിവിധഭൂതവ്രാതരക്ഷൈകദീക്ഷേ
ശ്രുതിശിരസി വിദീപ്തേ ബ്രഹ്മണി ശ്രീനിവാസേ
ഭവതു മമ പരസ്മിൻ ശേമുഷീ ഭക്തിരൂപാ.

ശ്രീഭാഷ്യമംഗളശ്ലോകം.

ഭാരതീയസംസ്കൃതിയുടെ ഏതൊരു ഘടകം എടുത്താലും അതിന്റെ പൂർവ്വരൂപം തേടുന്നവർ വൈദികസാഹിത്യത്തിൽ ചെന്നെത്തുന്നു. 'വേദോഽഖിലോ ധർമ്മമൂലം' എന്നു് ഋഷികളും ആചാര്യന്മാരും പ്രഖ്യാപിക്കുന്നു. മതം ദർശനം ശാസ്ത്രം കലകൾ ശില്പം ഇവയെല്ലാം സംസ്കൃതിയുടെ അംഗങ്ങളാണ്, ഭാരതീയധർമ്മത്തിന്റെ വിളനിലമാണ് പ്രയത്നംമൂലം വ്യവഹാരത്തിൽ രൂപമെടുക്കുന്ന സംസ്കാരം ഭാഷയുടെ മാദ്ധ്യമം വഴിയാണ് ഗുരുപാരമ്പര്യം അവലംബിച്ച് വികാസം പ്രാപിക്കുന്നതു്. ഈവിധം സംസ്കൃതഭാഷ ഭാരതീയസംസ്കൃതിയുടെ പ്രാചീന ഭണ്ഡാരമായി. വേദം, വേദാംഗം, ഇതിഹാസം, പുരാണം, ആഗമം, ദർശനം, കാവ്യനാടകാദി സാഹിത്യം, നൃത്തഗീതാദികലകൾ ഇവ എല്ലാം ആ ഭണ്ഡാരത്തിലെ നേട്ടങ്ങളാണ്. ഇക്കൂട്ടത്തിൽ ദർശനങ്ങളും മതസിദ്ധാന്തങ്ങളും കാതലും പുറവെട്ടുംപോലെ ഒരേ തായ്മരത്തിൽനിന്നുമാണ്. ഒന്നുകൂടാതെ മറ്റൊന്നു ചിന്തിക്കുവാൻ പ്രയാസം. അതുകാരണം പാശ്ചാത്യവിശ്വവിദ്യാലയങ്ങളിൽപോലും സംസ്കൃതാധാരിതമായ ദർശനഗ്രന്ഥങ്ങളും മതഗ്രന്ഥങ്ങളും ഇക്കാലത്തു താല്പര്യത്തോടെ അഭ്യസിക്കുന്നതായി അറിയുന്നു.

പാശ്ചാത്യസംസ്കാരത്തിൽ മതവും ദർശനവും പ്രായേണ വേറായിട്ടുതന്നെയാണ് മുന്നോട്ടുവന്നിരിക്കുന്നതു്. ഭാരതത്തിലാകട്ടെ രണ്ടും ശ്രുതിമൂലമായി തുടങ്ങി പരസ്പരാശ്രയത്തിൽ വളർന്നുവന്നു. ഇതു് ഒരു ആകർഷണീയമായ വൈശിഷ്ട്യമാണ്. പൂർവ്വമീമാംസ, ഉത്തരമീമാംസ, ന്യായം, വൈശേഷികം, സാംഖ്യം, യോഗം എന്നിവ ആറും വേദാനുയായികളാകയാൽ വൈദികദർശനങ്ങളാണ്. ബൗദ്ധദർശനം ജൈനദർശനം എന്നിവ വൈദികങ്ങളല്ലെങ്കിലും പല അംശങ്ങളിലും വേദത്തോടു കടപ്പെട്ടു വളർന്നിട്ടുള്ളവയാണ്. ഇവയും ആദ്യം പറഞ്ഞ ഷഡ്ദർശനങ്ങളോടൊത്തു് പുഷ്ടിപ്പെട്ടു. ദർശനങ്ങൾ എല്ലാംതന്നെ പരസ്പരം ഒന്നു് ഒന്നിനു പൂർവ്വപക്ഷമോ, സഹായകമോ, ഭാഗികമായി പോഷകമോ, ശോധകമോ ആയിട്ടാണ് വളർന്നിരിക്കുന്നതെന്ന് അവയെല്ലാം സൂക്ഷ്മതയോടെ പഠിച്ചിട്ടുള്ളവർക്ക് കാണുവാൻ കഴിയും. ചില പ്രമേയങ്ങൾ ഇവയ്ക്കെല്ലാം പൊതുവാണ്. തത്ത്വാവബോധംകൊണ്ടുമാത്രമേ സംസാരദുഃഖം അകറ്റുവാൻ കഴിയുകയുള്ളൂ; കർമ്മമാണ് മനുഷ്യനെ ഉയർത്തുന്നതും താഴ്ത്തുന്നതും; സുഖദുഃഖങ്ങൾ പുണ്യപാപങ്ങളുടെ ഫലമാണ്; ജനനവും മരണവും രാത്രിയും പകലുംപോലെ ഒന്നിനു പിന്നിൽ ഒന്നായി പ്പോകുന്നു; പരദുഃഖം അകറ്റുവാൻ ശ്രമിക്കാതെ സ്വന്തം ദുഃഖം നീങ്ങുന്നതല്ല; എന്നീ വിധമെല്ലാമുള്ള തത്ത്വങ്ങൾ മേൽപറഞ്ഞ എല്ലാ ദർശനങ്ങൾക്കും ഒന്നുപോലെ സമാദരണീയമായിത്തീരുവാൻ കാരണം അവയുടെ ഉല്പത്തിയിലുള്ള സംബന്ധമാണ്.

ജൈമിനിയുടെ പൂർവ്വമീമാംസാസൂത്രങ്ങൾ വേദവിധികളുടെ തത്ത്വം നിശ്ചയിക്കുന്നതിനു വേണ്ടിയുള്ളതാകയാൽ പ്രായേണ മതത്തിന്റെ അംഗംതന്നെയാണ്. രണ്ടാമതു വരുന്ന ഉത്തരമീമാംസയെ ശാരീരകദർശനം അല്ലെങ്കിൽ വേദാന്തം എന്നു പറയുന്നു. വ്യാസമഹർഷി വേദാന്താർത്ഥനിർണ്ണയത്തിനുവേണ്ടി രചിച്ചിട്ടുള്ള ഈ ദർശനം മതാധിഷ്ഠിതവും തത്ത്വനിർണ്ണായകവുമാണ്. ദർശനങ്ങളുടെയെല്ലാം പ്രാരംഭഗ്രന്ഥങ്ങളായ സൂത്രങ്ങൾ ഋഷിപ്രണീതവും പരസ്പരസംബദ്ധവുമാണെന്നു മറക്കുവാൻ പാടില്ല. വേദത്തിനു

പിൻബലമായി രചിക്കപ്പെട്ട ധർമ്മശാസ്ത്രങ്ങളോടൊപ്പമാണ് ദർശനങ്ങൾ കണക്കാക്കപ്പെട്ടിരിക്കുന്നത്.

ഭാരതത്തിൽ ദാർശനികന്മാരും വേദാചാര്യന്മാരും പൊരുത്തപ്പെടാത്ത രണ്ടുകൂട്ടം ചിന്തകന്മാരായിരുന്നില്ല. ചില കാരണങ്ങളെക്കൊണ്ടുണ്ടായ അവരുടെ അഭിപ്രായവ്യത്യാസങ്ങൾ ഏകദേശവിഷയങ്ങളെ മാത്രമേ സംബന്ധിച്ചിരുന്നുള്ളൂ. വൈദികധർമ്മത്തിൽ പൂർവ്വമീമാംസയും ഉത്തരമീമാംസയുമാണ് മതത്തിന്റെ അടിത്തറ. വിശിഷ്ടാദ്വൈതപ്രകാരം ഒന്നാമത്തേതു ഭഗവത്പ്രാപ്തിക്കുള്ള മാർഗ്ഗം ഉപദേശിക്കുന്നു; രണ്ടാമത്തേതു ഭഗവത്സ്വരൂപം നിർണ്ണയിക്കുന്നു. ഈ വിധം രണ്ടും ഒരേ ശാസ്ത്രത്തിന്റെ രണ്ട് അററം മാത്രം. സ്വീകാര്യമായ അംശങ്ങൾ ഇതരശാസ്ത്രങ്ങളിൽനിന്നും അംഗീകരിക്കുന്നതിന് ഒരു ദർശനത്തിനും തടസ്സമുണ്ടായിരുന്നില്ല. സാംഖ്യം യോഗം മുതലായവ അങ്ങനെ വേദാന്തത്തിന്റെ പുഷ്ടിസാധകങ്ങളായിത്തീർന്നു.

വേദാന്തം എന്ന പദംകൊണ്ട് ശ്രുതിശിരസ്സായ ഉപനിഷത്തുകളും, അവയുടെ സമന്വയം നിരൂപിക്കുന്ന വേദാന്തസൂത്രങ്ങളും, പുരുഷാർത്ഥസിദ്ധിയുമായി അവയ്ക്കുള്ള അനുഭവസംബന്ധം കാണിക്കുന്ന ഭഗവദ്ഗീതയുമാണ് ഉദ്ദേശിക്കപ്പെടുന്നത്. ഇവയെ പ്രസ്ഥാനത്രയം എന്നു പറയുന്നു. പ്രസ്ഥാനം എന്ന പദത്തിനു പ്രകർഷം അല്ലെങ്കിൽ മാഹാത്മ്യം ഉള്ള സ്ഥാനം എന്നർത്ഥമാണ്; വിഷയം ഗ്രഹിക്കുന്നതിനുള്ള ഉത്തമപ്രമാണം എന്നർത്ഥം. ശ്രുതി, യുക്തി, അനുഭവം ഇവ വഴിയാണ് സിദ്ധാന്തനിർണ്ണയം. ഉപനിഷത്തുകൾ ശ്രുതിപ്രസ്ഥാനത്തെയും ബ്രഹ്മസൂത്രം യുക്തിപ്രസ്ഥാനത്തെയും ഭഗവദ്ഗീത അനുഭവപ്രസ്ഥാനത്തെയുംവ്യക്തമാക്കുന്നു. പ്രസ്ഥാനത്രയത്തിന്റെ താല്പര്യം ഗ്രഹിക്കുന്നതിനു ഭാഷാപാണ്ഡിത്യം മാത്രം പര്യാപ്തമല്ല. ആവർത്തിച്ചുള്ള ശ്രവണവും മനനവും നിദിദ്ധ്യാസനവും സമ്പ്രദായജ്ഞനായ ഒരു ഗുരുവിന്റെ സഹായത്തോടുകൂടി അനുഷ്ഠിക്കുന്നവർക്കു മാത്രമേ അവയുടെ ഹൃദയം ഗ്രഹിക്കുവാൻ കഴിയുകയുള്ളൂ. അങ്ങനെയാണ് ഇവയുടെ ഭാഷ്യങ്ങൾ രചിക്കപ്പെട്ടിട്ടുള്ളത്. ഇപ്പോൾ ലഭ്യമായിട്ടുള്ള പ്രസ്ഥാനത്രയഭാഷ്യങ്ങളിൽ അതിപ്രാചീനമായിട്ടുള്ളതു് ശ്രീ ശങ്കരഭഗവത്പാദരുടേതാണ്. വേദാന്തം ശാങ്കരഭാഷ്യപ്രകാരം അദ്വൈതപരമാണ് എന്നു പ്രസിദ്ധം.

ജീവിതാനുഭവംകൊണ്ട് സംസാരം ദുഃഖമയമാണെന്നും ഇന്ദ്രിയസുഖങ്ങൾ അനിത്യവും കഷ്ടപ്രദവുമാണെന്നും മനസ്സിലാക്കി ത്രിവിധതാപപരിഹാരത്തിനും നിത്യസുഖപ്രാപ്തിക്കും വേണ്ടി മനുഷ്യൻ മാർഗ്ഗം അന്വേഷിക്കുന്നു. സ്വസ്വഭാവത്തെപ്പററി അപ്പോൾ ആലോചന ഉണ്ടാകുന്നു സദാ മാററത്തിനു വശപ്പെട്ടുകൊണ്ടിരിക്കുന്ന ശരീരാദികളിൽ വിച്ഛേദം ഇല്ലാതെ കർത്താവായും ഭോക്താവായും അനുഭവമാകുന്ന ഒരു ജീവവ്യക്തിയാണ് താൻ എന്നു ക്രമേണ ബോധം വരുന്നു. ശരീരത്തോടൊപ്പവും മരണത്തിനുശേഷവും കർത്താവും ഭോക്താവും ആയ ഈ ജീവാത്മാവു നിലനില്ക്കുന്നു എന്നും ജീവാത്മാവിന്റെ അനുഭവമാണ് ഈ ജ്ഞേയമായ പ്രപഞ്ചം എന്നും ചിന്തകൊണ്ട് ഉറയ്ക്കുന്നു. അടുത്തതായി ചൈതന്യരൂപമായ ജീവനും ജഡരൂപമായ പ്രപഞ്ചത്തിന്നും കാരണഭൂതവും നിയാമകവുമായ ഒരു മഹാശക്തി ഉണ്ടായിരിക്കുമെന്നുള്ള അറിവ് ഉദിക്കുന്നു. ഇങ്ങനെ ചിത് (ആത്മാവ്) അചിത് (ജഡജഗത്തു്) ഈശ്വരൻ എന്നീ മൂന്നു തത്ത്വങ്ങൾ എല്ലാ മതങ്ങളിലും ദർശനങ്ങളിലും പ്രമേയവിഷയമായിത്തീർന്നു. അതേപ്പററിയുള്ള പഠനങ്ങളും അന്വേഷണങ്ങളും അനുഭവങ്ങളും വികസിച്ചപ്പോൾ അനവധി പ്രശ്നങ്ങൾ ബുദ്ധിഗോചരമായി. ഓരോ ദർശനങ്ങളും ഭിന്നയുക്തികൾമൂലം ആത്മാവ്, ആത്മാവിന് ആശ്രയവും വിഷയവും കൊടുക്കുന്ന പ്രപഞ്ചം, രണ്ടിനും ഹേതുഭൂതമായ പരതത്ത്വം, ഇവയുടെ സ്വരൂപം, സ്വഭാവം, പ്രകാരം, പ്രവൃത്തി ഇവയെപ്പററി ആരായുവാൻ തുടങ്ങി. ജീവനു സുഖദുഃഖങ്ങൾ ഏതു പ്രകാരം ഉണ്ടാകുന്നു? കർമ്മഫലമാണെങ്കിൽ ഫലം നൽകുന്ന പ്രഭു ആരാണ്? ലോകം സുഖത്തിനോ ദുഃഖത്തിനോ കാരണമായെങ്കിൽ ലോകത്തിൽ ജനിക്കുന്നേടത്തോളംകാലം എങ്ങനെ ദുഃഖം ഒഴിവാക്കുവാൻ കഴിയും? ലോകബന്ധത്തിൽ നിന്നും ജീവനു മോചനം ഉണ്ടോ? ഈശ്വരനു ലോകത്തിനോടും ജീവനോടുമുള്ള ബന്ധം ഏതു പ്രകാരമാണ്? ഈവിധമുള്ള ചോദ്യങ്ങൾ

ക്കെല്ലാം ഉത്തരം തേടുകയാണ് വേദാന്തദർശനം ചെയ്യുന്നത്.

ദേശംകൊണ്ടും കാലംകൊണ്ടും സ്വഭാവം കൊണ്ടും അപരിച്ഛിന്നമായ ദൃശ്യപ്രപഞ്ചത്തെപ്പററിയുള്ള സംബന്ധം ഏതെല്ലാം പ്രകാരമാണെന്ന് അനായാസേന ആൎക്കുംതന്നെ നിശ്ചയിക്കുവാൻ സാദ്ധ്യമല്ല. എങ്കിലും സൎവ്വവിധ ദുഃഖങ്ങളും നിശ്ശേഷം പരിഹരിച്ച് നിത്യമായ പരമാനന്ദം പ്രാപിക്കുവാൻ ശ്രമിക്കണമെന്നുള്ള നൈസൎഗ്ഗികമായ വാഞ്ഛ നിരന്തരം പ്രേരണ നൽകിയ ഋഷികൾ അശ്രാന്തതപസ്സുമൂലം അതിലേയ്ക്കു മാൎഗ്ഗം കണ്ടുപിടിക്കുന്നതിനു ബദ്ധശ്രദ്ധരായി. അവർ ആത്മസ്വരൂപവും പരമാത്മയാഥാൎത്ഥ്യവും സ്വാനുഭൂതിക്കു വിഷയമാക്കി ആ അറിവ് വിദ്യാപാരമ്പര്യംമുഖേന ലോകത്തിനു പ്രദാനംചെയ്തു. ആത്മസ്വരൂപം നിൎണ്ണയിച്ചാൽ പരമാത്മതത്ത്വം അറിയുവാൻ കഴിയും. പരമാത്മസ്വരൂപം ഗ്രഹിക്കുമ്പോൾ ലോകത്തിന്റെ യഥാൎത്ഥസ്വരൂപം മനസ്സിലാക്കാം. വേദങ്ങളിലും ഉപനിഷത്തുകളിലും ഇവയെപ്പററിയുള്ള പല കാഴ്ചപ്പാടുകളും വ്യക്തമാണ്.

മനസ്സും ഇന്ദ്രിയങ്ങളുംവഴി സമ്പാദിക്കുന്ന അറിവ് ഉദിക്കുന്നതിന് ദ്രഷ്ടാവെന്നും ദൃശ്യമെന്നും രണ്ടു പദാൎത്ഥങ്ങൾ സ്വീകരിക്കാതെ കഴിയുന്നതല്ല. ഇവ രണ്ടുമില്ലെങ്കിൽ ശാസ്ത്രവ്യവഹാരംതന്നെ ഏതുവിധം ? അറിവും അറിയപ്പെടുന്നതും രണ്ടല്ലെന്നു പറയുന്നത് അനുഭവവിരോധമല്ലേ ? അതുകൊണ്ട് ദ്രഷ്ടാവും ദൃശ്യവും എപ്പോഴും രണ്ടാണ്. രണ്ടിനത്തിലും അനവധി വിഭിന്നതകളും സത്യമായിട്ടുതന്നെയുണ്ട്. ഇപ്രകാരമുള്ള നോട്ടമാണ് ദ്വൈതം.

എങ്കിലും പാരമാൎത്ഥികദൃഷ്ടിയിൽ അങ്ങനെ രണ്ടില്ല. ജ്ഞാനഘനമായ ത്രിപുടീശൂന്യമായ അദ്വൈതതത്ത്വമാണ് പരമാൎത്ഥം. പ്രപഞ്ചഭേദം അതിലില്ല. അതു സന്മാത്രമാണ്, ഏകരസമാണ്, നിഷ്പ്രപഞ്ചമാണ് എന്ന് അദ്വൈതദർശനം പഠിപ്പിക്കുന്നു. അദ്വൈതത്തിൽ എത്തുന്ന പല പ്രകാരങ്ങളും ഉണ്ടാകാം. ശൂന്യാദ്വൈതം, പൂൎണ്ണാദ്വൈതം, വിജ്ഞാനാദ്വൈതം, മിഥ്യാദ്വൈതം, ശുദ്ധാദ്വൈതം, ശിവാദ്വൈതം, വാസുദേവാദ്വൈതം, ബ്രഹ്മാദ്വൈതം, സന്മാത്രാദ്വൈതം, കേവലാദ്വൈതം, എന്നെല്ലാം അതിസൂക്ഷ്മമായ വിഭജനങ്ങൾ കാണുവാൻ കഴിയും. ശ്രീശങ്കരഭഗവത്പാദർ പ്രതിഷ്ഠിച്ച അദ്വൈതത്തിൽ നിൎഗ്ഗുണബ്രഹ്മപ്രതിപാദകമായ കേവലാദ്വൈതമാണ് മുഖ്യപ്രമേയം. അദ്ദേഹത്തിന്റെ കാലത്തിനുശേഷം ബ്രഹ്മസൂത്രത്തിനു ശ്രീഭാഷ്യം രചിച്ച് രാമാനുജാചാൎയ്യർ വിശിഷ്ടാദ്വൈതം പ്രതിഷ്ഠിച്ചു. അതും ഒരു പ്രകാരത്തിൽ അദ്വൈതംതന്നെയാണ്. പക്ഷേ കേവലാദ്വൈതത്തിൽനിന്നും ഭിന്നമാണ്. അതേസമയം 'ജഡവും ചേതനവും എപ്പോഴും അത്യന്തം ഭിന്നം തന്നെ' എന്നു പറയുന്ന ദ്വൈതത്തിൽനിന്നും അകന്നുതന്നെ നിൽക്കുന്നു. വിശിഷ്ടാദ്വൈതദർശനപ്രകാരം ചിത്, അചിത്, ജഡം എന്നു മൂന്നു തത്ത്വങ്ങൾ അനുഭവത്തിന്റെ അവിഭാജ്യഘടകങ്ങളാണ്. ചിത്തിന്റെയും അചിത്തിന്റെയും അന്തൎയ്യാമിയായി നിന്നുകൊണ്ട് ജഗത്പ്രഭുവായ ഈശ്വരൻ സൎവ്വവും നിയമനം ചെയ്യുന്നു. അദ്വൈതത്തിൽ ബ്രഹ്മതത്ത്വം സജാതീയവിജാതീയ സ്വഗതഭേദശൂന്യമാണ്. അദ്വൈതപ്രകാരം പരവസ്തുവായ ബ്രഹ്മത്തിൽ ഭേദം ഒന്നുമില്ല; അതു നിഷ്ക്രിയവും നിൎഗ്ഗുണവും നിഷ്കളവുമായ ജ്ഞാനഘനം മാത്രമാണ്. വിശിഷ്ടാദ്വൈതത്തിലാകട്ടെ സ്വഗതഭേദം സിദ്ധാന്തമായി കരുതപ്പെടുന്നു. ഒരു മനുഷ്യന്റെ ശരീരവും ആത്മാവും രണ്ടായിപ്പറഞ്ഞാലും യഥാൎത്ഥത്തിൽ വേറെയല്ല, അവ അപൃഥക്സിദ്ധങ്ങളാണ്. ശരീരത്തിലുള്ള അവയവങ്ങൾ വേറുവേറായാലും ഒരേ ശരീരംതന്നെയാകയാൽ വിഭിന്നമല്ല. ദേഹദേഹിസംബന്ധം വിശേഷണവിശേഷ്യങ്ങളുടെ ഐക്യമാണ്. അവയിൽ പ്രകാരഭേദവുമുണ്ട് എന്നേയുള്ളു. പരമേശ്വരൻ ഈ വിധത്തിൽ ജഗദാത്മാവാണ്.

ജീവജഗത്തുകൾ ഉൾപ്പെടുന്ന ഈ പ്രപഞ്ചത്തിന് ആദ്യം കാരണരൂപത്തിൽ സൂക്ഷ്മമായ ഒരവസ്ഥയും പിന്നീടു കാൎയ്യമായിത്തീരുമ്പോൾ സ്ഥൂലമായ ഒരവസ്ഥയും ഉണ്ടെന്നു ചില ദർശനങ്ങൾ സ്വീകരിക്കുന്നു. വിശിഷ്ടാദ്വൈതസിദ്ധാന്തപ്രകാരം പരമാത്മാവ് അഥവാ പരബ്രഹ്മം സൂക്ഷ്മമായ ചിത്തും അചിത്തും ഉൾക്കൊള്ളുന്ന കാരണമാണ്. ആ സൂക്ഷ്മകാരണംതന്നെ സ്ഥൂലരൂപത്തിൽ പ്രപഞ്ചരൂപമായി പരിണമിക്കുന്നു. ഈ സൂക്ഷ്മത്വവിശിഷ്ടവും സ്ഥൂലതാ

വിശിഷ്ടവുമായ രണ്ടു പ്രകാരങ്ങളുടെ ഈശ്വരനിലുള്ള ഐക്യത്തെയാണ് വിശിഷ്ടാദ്വൈതം എന്നു പറയുന്നത്. വിശിഷ്ടമായിട്ടുള്ളവയുടെ അദ്വൈതം വിശിഷ്ടാദ്വൈതം. അല്ലെങ്കിൽ ദ്വൈതവിശിഷ്ടമായ അദ്വൈതം വിശിഷ്ടാദ്വൈതം എന്നും വിഭജിക്കുവാൻ കഴിയും. അന്തര്യാമിയായ പരമാത്മാവിന്റെ ശരീരമാണ് പ്രപഞ്ചം മുഴുവൻ. സ്ഥൂലശരീരത്തെയും സ്ഥൂലപ്രപഞ്ചത്തെയും ചിദ്രൂപമായ ജീവന്മാരെയും ഉള്ളിനുള്ളായി നിന്നു നിയമനം ചെയ്യുന്നത് അന്തര്യാമിയായ പരമാത്മാവാണ്, ഇവിടെ ശ്രീനാരായണനാണ്. ശരീരവും ശരീരിയും തമ്മിൽ ഭേദവിശിഷ്ടമായ അഭേദം ഇങ്ങനെ വ്യക്തമാണ്. പരമാത്മാവുമാത്രമാണ് പ്രധാനം അഥവാ ശേഷി. ജീവനും ശരീരവും അപ്രധാനം അഥവാ ശേഷം. ഇപ്രകാരമാണ് പ്രപഞ്ചത്തിലുള്ള വൈവിദ്ധ്യത്തെയും അവയിൽ ഭോക്താവും കർത്താവുമായി അഭിമാനിക്കുന്ന ജീവാത്മാക്കളെയും പരമാത്മാവു നിയമനം ചെയ്യുന്നത്. പ്രപഞ്ചം പരമാത്മാവിൽനിന്നും ശരീരം ശരീരിയിൽനിന്നും എന്നപോലെ ഭിന്നമാണെങ്കിലും അതു് അന്തര്യാമിക്കു സമ്പൂർണ്ണമായി അധീനപ്പെട്ടതാകയാൽ എപ്പോഴും പരമേശ്വരനു ശേഷമാണ്, ആശ്രിതമാണ്. ഈ വിധം നിയാമ്യനിയാമകഭാവം ഐക്യത്തിൽ അവസാനിക്കുന്നു. പ്രകാരപ്രകാരിഭാവം മാത്രംകൊണ്ടു ഭേദമുള്ള ഈ വിശിഷ്ടാദ്വൈതസിദ്ധാന്തത്തെ 'ഒരു പറ നെല്ല്' എന്നു പറയുന്നതുപോലെ പ്രകാരാദ്വൈതമെന്നും പറയുന്നു. ഇവിടെ ദാർശനികദൃഷ്ടിയിൽ വിവരിച്ച ഈ ത്രിതത്ത്വസിദ്ധാന്തത്തെ, വിശിഷ്ടാദ്വൈതത്തെ, മതദൃഷ്ടിയിൽക്കൂടി കാണുമ്പോൾ ശൈവവിശിഷ്ടാദ്വൈതമെന്നും ശാക്തവിശിഷ്ടാദ്വൈതമെന്നും വൈഷ്ണവവിശിഷ്ടാദ്വൈതമെന്നും അംഗീകരിച്ച് പലതായ മതസിദ്ധാന്തങ്ങളും അനുഷ്ഠാനങ്ങളും നിലവിൽ വന്നിട്ടുണ്ട്. വിഷ്ണുപരമായ വിശിഷ്ടാദ്വൈതത്തെയാണ് മേൽ വിവരിക്കുവാൻ പോകുന്നത്. മതദൃഷ്ടിയിൽ ഇതിനെ ശ്രീവൈഷ്ണവസമ്പ്രദായം അഥവാ ശ്രീസമ്പ്രദായം എന്നു പറയുന്നു. ഇതിന്റെ ആദ്യപ്രവർത്തിക ശ്രീ, ലക്ഷ്മീദേവി, ആകയാൽ ഈ നാമധേയമുണ്ടായി എന്നാണ് വിശ്വാസം. രംഗനാഥമുനി (824 – 924) യാണ് സിദ്ധിത്രയം, യോഗരഹസ്യം മുതലായ ഗ്രന്ഥങ്ങൾ വഴി ആദ്യം ഈ സിദ്ധാന്തത്തെ രേഖാരൂഢമാക്കിത്തീർത്തത്. രംഗനാഥമുനിയുടെ പൌത്രനായിരുന്നു ശൈലപൂർണ്ണൻ അഥവാ തിരുമലനമ്പി. യതിരാജൻ എന്നും തമിഴ്ഭാഷയിൽ ആണ്ടവർ എന്നും ഭക്തിപൂർവ്വം വിളിക്കപ്പെടുന്ന ശ്രീരാമാനുജാചാര്യരുടെ അമ്മയുടെ മാതുലനായിരുന്നു ഈ നമ്പി. വിശിഷ്ടാദ്വൈതം വിവരിച്ചു സ്ഥിരമാക്കി പരത്തിയതു് ശ്രീരാമാനുജാചാര്യരാണ്.

ശ്രീരാമാനുജാചാര്യർ ക്രിസ്തുവർഷം 1017 നോടു് അടുത്തു് മദ്രാസ്പട്ടണത്തിൽനിന്നും ഏകദേശം 20 മൈൽ പടിഞ്ഞാറുള്ള ശ്രീ പെരുമ്പുതൂർ എന്ന സ്ഥലത്തു ജനിച്ചു. ഹാരീതഗോത്രത്തിൽപ്പെട്ട ആസുരി കേശവപ്പെരുമാൾ ആയിരുന്നു ഇദ്ദേഹത്തിന്റെ പിതാവ്. മാതാവായ കാന്തിമതി യാമുനാചാര്യരുടെ ശിഷ്യനും വൈഷ്ണവാചാര്യനുമായിരുന്ന മേൽപറഞ്ഞ തിരുമലനമ്പിയുടെ സഹോദരിയായിരുന്നു. സ്തോത്രരത്നം, ഗീതാർത്ഥസംഗ്രഹം എന്നിവ രചിച്ച യാമുനാചാര്യർ (ഇദ്ദേഹത്തെ തമിഴിൽ ആളവന്താർ എന്നു പറയുന്നു) ശ്രീരാമാനുജാചാര്യരുടെ പരമഗുരു ആയിരുന്നു. ചെറുപ്പത്തിൽത്തന്നെ പിതൃവിയോഗംമൂലം ശ്രീരാമാനുജൻ കാഞ്ചീപുരത്തേയ്ക്കു വാസം മാറേണ്ടതായി വന്നു. അവിടെ പ്രസിദ്ധനായ യാദവപ്രകാശന്റെ കീഴിൽ ശാസ്ത്രാഭ്യാസം തുടങ്ങിയെങ്കിലും പ്രതിഭാശാലിയായ ശിഷ്യൻ പൂർവ്വവ്യാഖ്യാനത്തിൽ തൃപ്തിപ്പെടാതെ, ഗുരുവചനം എതിർത്തപ്പോൾ ഗുരുവിന്റെ കോപത്തിനു പാത്രമായി. കുറെക്കാലത്തേയ്ക്കു് കാഞ്ചീപുരത്തുതന്നെ ദേവരാജസ്വാമിക്ഷേത്രത്തിൽ തീർത്ഥകൈങ്കര്യം അനുഷ്ഠിച്ചുകൊണ്ടു് ശ്രീരാമാനുജൻ താമസിച്ചു. ആ സന്ദർഭത്തിൽ യാമുനാചാര്യർ തന്റെ സ്ഥാനത്തു് ശ്രീരംഗക്ഷേത്രത്തിൽ ശാസ്ത്രാദ്ധ്യാപനം നടത്തുന്നതിനും മററുമായി ഒരു യോഗ്യവ്യക്തിയെത്തേടുകയായിരുന്നു. ശ്രീ യാമുനാചാര്യർ ഒരിക്കൽ കാഞ്ചീപുരത്തു വന്നപ്പോൾ മഹാബുദ്ധിമാനായ രാമാനുജനെപ്പററി അറിഞ്ഞു് അദ്ദേഹത്തെ ശ്രീരംഗത്തേയ്ക്കു നയിക്കാമെന്നു വിചാരിച്ചു. യാദവപ്രകാശനുമായുള്ള അഭിപ്രായവ്യത്യാസംകൊണ്ടു് രാമാനുജൻ അദ്ദേഹത്തെ വിട്ടുപോകുവാൻ ചിന്തിക്കുന്ന സമയമായിരുന്നു. വൃദ്ധനായ യാമുനാചാര്യർ കുറെക്കഴിഞ്ഞു്

അദ്ദേഹത്തിൻെറ മുഖ്യശിഷ്യനായ മഹാപൂർണ്ണനെ രാമാനുജൻെറ അടുത്തേയ്ക്കു് അയച്ചു. അതേ സമയം രാമാനുജനും കാഞ്ചീപുരം വിട്ടു് ശ്രീരംഗത്തേയ്ക്കു യാത്രപോകുകയായിരുന്നു. വഴിയിൽ മദുരാന്തകം എന്ന ക്ഷേത്രത്തിൽവെച്ചു് യാദൃച്ഛികമായി ഇരുവരും സന്ധിച്ചു. മുൻ പ്രസ്താവിച്ച സ്തോത്രരത്നം എന്ന കൃതി പ്രീതിയോടും ഭക്തിയോടും അവിടെവെച്ചു യുവാവായ രാമാനുജൻ ഭഗവൽകൈങ്കര്യമായി ചൊല്ലുന്നതു കേട്ടു് ആകൃഷ്ടനായ മഹാപൂർണ്ണൻ അദ്ദേഹവുമായുള്ള സംഭാഷണത്തിൽ തൻെറ വരവു് ശ്രീരാമാനുജനെത്തേടിയായിരുന്നു എന്നു വ്യക്തമാക്കിക്കൊടുത്തശേഷം ഇരുവരും ശ്രീരംഗത്തേക്കു പോയി. യാമുനാചാര്യർ അപ്പോഠം അന്ത്യാവസ്ഥയിലായിരുന്നു. ആകയാൽ രാമാനുജൻ കാഞ്ചീപുരത്തേയ്ക്കുതന്നെ മടങ്ങി. ദേവരാജസ്വാമിയുടെ ദാസനായ അദ്ദേഹം ക്ഷേത്രപുരോഹിതൻവഴി ഭഗവദിച്ഛ അറിഞ്ഞു് താമസിയാതെ മഹാപൂർണ്ണൻെറ ശിഷ്യനായിത്തീന്നു.

വിവാഹിതനായ രാമാനുജൻ മഹാപൂർണ്ണൻെറ ശിഷ്യത്വം സ്വീകരിച്ചതു് പത്നിക്കു ഇഷ്ടമായില്ല. ചേച്ചയില്ലാത്ത ഭാര്യ സഹധർമ്മിണിയായിരിക്കുവാൻ പററുകയില്ലെന്നു കണ്ടു് ആ സ്ത്രീ പിതൃഗൃഹത്തിൽ പോയപ്പോഠം സംരക്ഷണത്തിനുവേണ്ട സമ്പത്തി ശ്വശുരനെ ഏല്പിച്ചു കൊടുത്തിട്ടു് ശ്രീരാമാനുജൻ ശ്രീരംഗത്തുപോയി സന്ന്യാസിയായിത്തീന്നു. യാമുനാചാര്യരുടെ ഗുരുകുലത്തിൽ അദ്ദേഹത്തിൻെറ അഭിലാഷങ്ങഠം സാധിക്കുന്നതിനു ബദ്ധകങ്കണനായിത്തീന്നു. തന്നെ ഏല്പിച്ച ചുമതലകഠം നിരന്തരം അനുഷ്ഠിക്കുവാൻ തുടങ്ങി. യാമുനാചാര്യർ അപ്പോഠം ജീവിച്ചിരുപ്പില്ലാതിരുന്നതിനാൽ അദ്ദേഹത്തിൻെറ പ്രധാനശിഷ്യരിൽനിന്നും ശ്രീരാമാനുജാചാര്യർ വേണ്ട ജ്ഞാനം അഭ്യസിച്ചു. മന്ത്രോപദേശം നൽകുന്നതിനു് അറുപതു പ്രാവശ്യം ശ്രീഗോഷ്ഠീപൂർണ്ണൻ അദ്ദേഹത്തെ നടത്തിച്ചു. ഇത്രയും പരിശ്രമപ്പെട്ടു ലഭിച്ച മഹാമന്ത്രം ക്ഷേത്രഗോപുരത്തിൻെറ മുകളിൽ കയറി ജനക്കൂട്ടത്തിലേയ്ക്കു് അതു് ഉച്ചത്തിൽ വിളിച്ചു പറഞ്ഞുകൊടുത്തു. ഗുരുവിൻെറ ആജ്ഞ ലംഘിച്ചു് രഹസ്യമന്ത്രം പുറത്താക്കിയതിൽ കോപിച്ച ഗുരുവിനു് അദ്ദേഹം കൊടുത്ത മറുപടി ഈ വിധമായിരുന്നു: ''ഞാനൊരുവൻ നിത്യനരകത്തിൽ പോയാലും പലകോടി ജനങ്ങഠം ഉദ്ധരിക്കപ്പെട്ടു, നിശ്ചയം; അതാണു് ഞാൻ അപ്രകാരം ചെയ്തതു്.'' ഈവിധം പറഞ്ഞതു കേട്ടു് ഇതു 'രാമാനുജദശ്നൻ'മാണെന്നു പറഞ്ഞു് ഗുരു അദ്ദേഹത്തെ അനുമോദിച്ചു. ഇപ്രകാരം ശ്രീരാമാനുജൻ പിൻഗാമികഠക്കു് ആണ്ടവരും ഉടയവരും യതിപതിയുമായി. യാമുനാചാര്യരുടെ മററൊരു ശിഷ്യനായ തിരുമലൈ ആണ്ടാൻ എന്ന ഗുരുവിൽനിന്നും അദ്ദേഹം ദിവ്യപ്രബന്ധം മുഴുവൻ ആഴമായി പഠിച്ചു. വിശിഷ്ടാദ്വൈതതത്ത്വരഹസ്യങ്ങഠം പരീക്ഷാനിപുണനായ ഗോഷ്ഠീപൂർണ്ണനിൽനിന്നുതന്നെ ഗ്രഹിച്ചു. തിരുപ്പതിയിൽ വസിച്ചിരുന്ന തൻെറ അമ്മയുടെ മാതുലനെന്നു കീഴിൽ പ്രസ്താവിച്ച തിരുമലനമ്പിയിൽനിന്നും രാമായണത്തിൻെറ ആദ്ധ്യാത്മിക അത്ഥം ഗ്രഹിച്ചു. ആളവന്താർ ആഴ്‌വാർ എന്ന മഹാനിൽനിന്നും നമ്മാഴ്‌വാർ മൊഴിഞ്ഞ തിരുവായ്‌മൊഴിയുടെ നിഗൂഢസാരം സ്വന്തമാക്കി. ഈ വിധം ശ്രീ യാമുനാചാര്യരുടെ എല്ലാ പ്രധാനശിഷ്യന്മാരിൽനിന്നും ശ്രീ വൈഷ്ണവധർമ്മസാരം ഗ്രഹിച്ചശേഷമാണു് ശ്രീ രാമാനുജൻ ആചാര്യനായിത്തീന്നതു്.

ചോഴദേശം അപ്പോഠം ശൈവരാജാക്കന്മാരുടെ കീഴിലായിരുന്നു. ആകയാൽ അദ്ദേഹം കർണ്ണാടകദേശത്തുള്ള ഹോയശാലരാജാവായ വിഷ്ണുവദ്ധനനെ ശിഷ്യനാക്കി ആ പ്രദേശത്തു താമസം ഉറപ്പിച്ചു. അവിടെ മേൽക്കോട്ടു എന്ന സ്ഥലത്തെ തിരുനാരായണപുരം ക്ഷേത്രം ഉദ്ധരിച്ചു രാമപ്രിയവിഗ്രഹം ഡൽഹിയിൽനിന്നും കൊണ്ടുവന്നു പ്രതിഷ്ഠിച്ചു. കാലം അനുകൂലമായപ്പോഠം ശ്രീരംഗത്തേക്കു മടങ്ങി. തൻെറ ഗുരുവായ യാമുനാചാര്യരുടെ കല്പനപോലെ അവിടെവച്ചു് അദ്ദേഹം ബ്രഹ്മസൂത്രത്തിനു ശ്രീഭാഷ്യം രചിച്ചു. 'വേദാന്തദീപം', 'വേദാന്തസാരം', 'വേദാത്ഥസംഗ്രഹം' എന്നു മററു മൂന്നു കൃതികഠംമൂലം സിദ്ധാന്തതത്ത്വങ്ങഠം വിവരിച്ചു. ശിഷ്യന്മാരുടെ അനുഷ്ഠാനക്രമം നിണ്ണയിക്കുന്നതിന്നായി 'നിത്യഗ്രന്ഥം' ഉണ്ടാക്കി. അതിമനോഹരമായ ഗീതാഭാഷ്യവും ഗദ്യത്രയം എന്ന പേരിൽ ഭക്തിരസപൂർണ്ണവും തത്ത്വസാരവുമായ മൂന്നു ഗദ്യസ്തോത്രങ്ങളും രചിച്ചു. ശ്രീരാമാനുജാചാര്യർ 1137വരെ ജീവിച്ചിരുന്നു എന്നാണു് പരമ്പരയാ ഉള്ള തെളിവു്. ശ്രീ

വൈഷ്ണവമതം മാററുകയോ പരിഷ്കരിക്കുകയോ ചെയ്യാതെ അതിൻെറ ദാശ്നികമായ ഭിത്തി ബലപ്പെടുത്തുകയും സവ്വക്കും ഭഗവത്സാമീപ്യത്തിന് അനുകൂലമായ പ്രശസ്തമാഗ്ഗം നിമ്മിക്കുകയുമാണ് അദ്ദേഹം ചെയ്തിരിക്കുന്നതു്. അദ്ദേഹത്തിൻെറ മൂലകൃതികളിൽ അടിക്കടി വരുന്ന ഭക്തിഭരിതമായ ഭഗവദ്വണ്ണനം ഏതു ഭക്തനെയും ആനന്ദിപ്പിക്കാതെയിരിക്കുകയില്ല. ഭഗവത്കൈങ്കര്യം, അനുഭവം, നാനാത്വത്തിലുള്ള ഐക്യം മുതലായവയാണ് ശ്രീരാമാനുജ സമ്പ്രദായത്തിൻെറ മഹത്ത്വം.

ശ്രീ രാമാനുജാചാര്യർ പുതുതായി ഒരു മതം നിമ്മിച്ചില്ല. തമിഴ്നാട്ടിൽ ഏകദേശം 3-ാം ശതകംമുതൽ 12-ാം ശതകംവരെ ഭഗവദ്ഭക്തിയിൽ സമ്പൂണ്ണം മുഴുകി ദേവദേവകൈങ്കര്യത്തിൽ നിരതരായി സ്വാനുഭവം വേദസാരരൂപത്തിൽ തമിഴ്പാട്ടുകളായി, നാലായിരപ്രബന്ധം പ്രദാനം ചെയ്ത ആഴ്വാർ എന്ന പേരിൽ അറിയപ്പെടുന്ന യോഗീശ്വരന്മാരുടെ പിൻഗാമിയായിട്ടാണ് സാവ്ജനീനമായ ഒരു ശ്രീ വൈഷ്ണവധമ്മം അദ്ദേഹം പ്രചരിപ്പിച്ചതു്. ബ്രഹ്മസൂത്രത്തിനു താൻ ശ്രീഭാഷ്യം രചിച്ചതും, ടങ്കൻ, ദ്രമിഡൻ, ഗുഹദേവൻ, കപദ്ദീ, ഭാരുചി, ബോധായനൻ മുതലായ പ്രാചീനാചാര്യന്മാരുടെ മാഗ്ഗത്തെ ആവശ്യംപോലെ പ്രമാണമായി സ്വീകരിച്ചുകൊണ്ടാണ്. പൂണ്ണായുസ്സിൽ കടന്ന ഈ മഹാൻെറ ജീവിതം ഭഗവത്കൈങ്കര്യത്തിൻെറയും പരഭക്തിയുടെയും ദിവ്യസേവനത്തിൻെറയും ഒരു പരമോദാഹരണമാണ്. ഏകദേശം 40 വയസ്സായപ്പോൾ സന്ന്യസിച്ച അദ്ദേഹം പിന്നീടു് 80 വഷക്കാലം കായമനോവാക്കുകളെക്കൊണ്ടു് ചെയ്തിട്ടുള്ള പരമാരാധനം അതുല്യമാണ്. അനുദിനം അദ്ദേഹം അനുഷ്ഠിച്ച ഭഗവത്സേവ ഇപ്പ്രകാരമായിരുന്നു എന്നു വരവരമുനി വണ്ണിക്കുന്നു: സൂര്യോദയത്തിനുമുമ്പ് ദേവദേവനെ സ്മരിച്ചുകൊണ്ടു് നിദ്രവിട്ടു് എഴുന്നേററു് ശരീരശുദ്ധിയും നിത്യസ്നാനവും അനുഷ്ഠിച്ചശേഷം പ്രാതഃസന്ധ്യകഴിച്ചു് ഗോവിന്ദരാജസ്വാമിക്കു തിരുമജ്ജനത്തിനുവേണ്ട തീത്ഥം അനുചരരോടുകൂടി കാവേരിയിൽനിന്നും താൻ തന്നെ കൊണ്ടുവരുന്നു; അനന്തരം ഭഗവത്സേവയിൽ ഒരു പ്രധാനഭാഗം നിവ്ഹിക്കുന്നു; പിന്നീടു ശിഷ്യന്മാരെ അഭ്യസിപ്പിക്കുന്നു; അനന്തരം മാദ്ധ്യാഹ്നികവും ഭോജനവും കഴിഞ്ഞശേഷം ഭഗവദ്വിഷയം ആശ്രിതന്മാരെ ഉദ്ബോധിപ്പിക്കുന്നു; അതിനുശേഷം സ്നാനവും സായംസന്ധ്യയും കഴിച്ചു് സ്വാമിസേവനത്തിനു പോകുന്നു; മടങ്ങിവന്നു് ദിവസത്തെ രണ്ടാമത്തെ ഭോജനം കഴിഞ്ഞശേഷം പുരാണശ്രവണവും വ്യാഖ്യാനവും നടത്തുന്നു; അനന്തരം രാത്രിയുടെ മദ്ധ്യയാമം മാത്രം യോഗനിദ്രയിൽ വിശ്രമിക്കുന്നു. ശ്രീരംഗത്തു നിവസിച്ച ദീഘജീവിതകാലത്തിൽ ഒരു ദിവസംപോലും ഈവിധമുള്ള ഭഗവത്കൈങ്കര്യത്തിനു വിഘ്നം വന്നിട്ടില്ലെന്നാണ് ഐതിഹ്യം. തമിഴ്നാട്ടിലും കണ്ണാടകദേശത്തും ആന്ധ്രപ്രദേശത്തിൻെറ ഭാഗങ്ങളിലും അദ്ദേഹം ശ്രീസമ്പ്രദായത്തിലുള്ള എണ്പതിൽപരം കേന്ദ്രങ്ങൾ ശിഷ്യശൃംഖലവഴിയായി സ്വജീവിതകാലത്തുതന്നെ നിമ്മിച്ചു. ഭഗവദ്ഭക്തി സവ്വപ്രാണികൾക്കും ഒന്നുപോലെ ലഭ്യമാണെന്നും ലിംഗഭേദവും ജാതിഭേദവും ഒന്നും അതിലില്ലെന്നും അദ്ദേഹത്തിൻെറ പല പദ്ധതികളും വ്യക്തമാക്കി. പില്ക്കാലത്തു് അദ്ദേഹത്തിൻെറ അനുയായികൾ ഈ ശ്രീവൈഷ്ണവധമ്മം വൃന്ദാവനം, അലഹബാദ് മുതലായ പ്രദേശങ്ങളിൽ ക്ഷേത്രങ്ങളും ആശ്രമങ്ങളും വഴി പ്രചരിപ്പിച്ചു. ഈ പരമാദരണീയമായ വൈഷ്ണവധമ്മത്തിൻെറ ലക്ഷ്യം എന്താണെന്നും അതിലേക്കുള്ള ഉപായം എങ്ങനെയാണെന്നും ഈ പശ്ചാത്തലത്തിൽ ചിന്തിക്കാം.

പുരുഷാത്ഥസിദ്ധിയാണ് എല്ലാ ശാസ്ത്രങ്ങളുടെയും ലക്ഷ്യം. കാമവും മോക്ഷവും പുരുഷാത്ഥങ്ങൾതന്നെയാണെങ്കിലും മോക്ഷം മാത്രമാണ് പരമവും നിത്യവുമായിട്ടുള്ളതു്. പരമപുരുഷാത്ഥപ്രാപ്തിക്കു സഹായിക്കുന്ന ധമ്മവും അത്ഥവും പുരുഷാത്ഥങ്ങൾതന്നെ; പക്ഷേ ദുഃഖം നിശ്ശേഷം നശിപ്പിക്കുന്ന മോക്ഷത്തെ മാത്രമാണ് എല്ലാ ദശനങ്ങളിലും പ്രധാനപ്രയോജനമായി കണക്കാക്കുന്നതു്. ശ്രീ വൈഷ്ണവസിദ്ധാന്തപ്രകാരം പരമാത്മകൈങ്കര്യമാണു മോക്ഷം. പൂവകമ്മഫലമായിട്ടാണ് ജീവൻജനിക്കുന്നതു്. ശരീരമുള്ളേടത്തോളം സുഖവും ദുഃഖവും അനിവാര്യമായിത്തന്നെ ഇരിക്കും. സുഖമാത്രരൂപമായ മുക്തി അതുകൊണ്ടു് ജീവിച്ചിരിക്കുന്ന അവസ്ഥയിൽ സാദ്ധ്യമല്ല. ശരീരമില്ലെങ്കിൽ

ഭഗവത്സേവയും സാദ്ധ്യമല്ല. അതുകാരണം പരമഭക്തൻ ശരീരപതനത്തിനുശേഷം ദിവ്യദേഹം ധരിച്ചുകൊണ്ടു് അശേഷദോഷരഹിതനും പരമാനന്ദയുക്തനും സർവ്വമംഗളഗുണരാശിയും സമസ്തവിഭൂതിഭൂഷിതനും ആയ പരമാത്മാവിനെ യഥാർത്ഥത്തിൽ അറിഞ്ഞു് അവിടത്തെ സങ്കല്പംപോലെ ദിവ്യശരീരത്തിനു് അനുരൂപമായ ദിവ്യഭോഗങ്ങൾ അനുഭവിച്ചുകൊണ്ടു് 'ഭഗവാന്റെ കിങ്കരനാണു് താൻ' എന്ന പൂർണ്ണബോദ്ധ്യത്തോടുകൂടി ദുഃഖസ്പർശമില്ലാതെ എന്നേയ്ക്കും കഴിയുന്നു. ഇതാണു ജീവന്റെ പരമലക്ഷ്യം.

ഈ വിധമുള്ള ഭഗവത്സേവ സ്വാതന്ത്ര്യം നശിപ്പിക്കുന്ന ബന്ധമാകയില്ലേ? ഇല്ല. കാരണം ഇവിടെ സേവ്യൻ സേവകനേയും സേവകൻ സേവ്യനേയും സ്വരസപ്രീതികൊണ്ടു മാത്രമാണു് പരസ്പരം വരിക്കുന്നതു്. അന്യോന്യം ഇഷ്ടമില്ലാത്ത പ്രഭുവും ഭൃത്യനും വേലയും ആണു് സേവ ദുഃഖകരമാക്കിത്തീർക്കുന്നതു്. സർവ്വേശ്വരനായ ഭഗവാന്റെ കിങ്കരന്മാർക്കു് ഉപദ്രവം ഒരിക്കലും ഉണ്ടാകുന്നതല്ല. നിയാമകനായ ദേവാധിദേവനും നിയമ്യനായ ജീവനും തമ്മിൽ ഏകലോലീഭാവം സാദ്ധ്യമല്ല. അതുകൊണ്ടു് പരമകൈങ്കര്യം മാത്രമാണു് മോക്ഷം. ഈ അവസ്ഥയിലെത്തിയാൽ സംസാരത്തിലേയ്ക്കു പുനരാവൃത്തിയില്ല. നിയാമകനായ ഈശ്വരന്റെതന്നെ ഒരു പ്രകാരത്തിൽ ശരീരമായിട്ടുള്ള ജീവൻ ഈശ്വരനിൽനിന്നും അത്യന്തഭിന്നമല്ലാത്തതിനാൽ മോക്ഷാവസ്ഥയിൽ ഈശ്വരനുള്ളതുപോലെയുള്ള ആനന്ദം ലഭിക്കുന്നു. ലോകസൃഷ്ടിക്കുള്ള ശക്തിയില്ലെന്നേയുള്ളു. പ്രപഞ്ചം അന്തര്യാമിയായ ഈശ്വരന്റെ സാന്നിദ്ധ്യംകൊണ്ടു് ഉണ്ടായ പ്രകൃതിയുടെ, സ്വശക്തിയുടെ, പരിണാമമാകയാൽ അതു സത്യത്തിന്റെ പ്രതീതിയാണു്, അസത്യമല്ല. വേദശാസ്ത്രവും ഈശ്വരനിൽനിന്നും വന്നിട്ടുള്ളതാകയാൽ നിത്യവും സത്യവുമാണു്. ഈ സിദ്ധാന്തത്തിൽ ജീവൻ എന്നു പറയുന്നതു് അറിവിനു് ആശ്രയമായ ഞാൻ എന്ന ബോധം തന്നെയാണു്, അല്ലാതെ മറെറാരു പദാർത്ഥമല്ല. പ്രാരബ്ധകർമ്മം ക്ഷയിക്കുമ്പോൾ ലൗകിക ശരീരംവിട്ടു ജീവനു ദിവ്യദേഹത്തിൽ പരമാത്മാവുമായി പരമസാമ്യം ഉണ്ടു്. ഈ മുക്ത്യവസ്ഥയിലും ഞാൻ എന്ന ബോധം ഉണ്ടു്. ഞാൻ സേവകൻ, ജഗത്പ്രഭു സേവ്യൻ എന്ന ബോധം ലോപിക്കുന്നില്ല. ദുഃഖലേശമില്ലാത്ത സുഖം ഏററവും അധികമായി എക്കാലവും അനുഭവിക്കുവാൻ കഴിയുന്നു എന്നു മാത്രം.

ഈ ലക്ഷ്യത്തിൽ എത്തിച്ചേരുന്നതിനു് ഉപായം ശ്രീരാമാനുജാചാര്യർ വേദാർത്ഥസംഗ്രഹത്തിൽ ആദ്യത്തെ വാക്യത്തിൽത്തന്നെ വ്യക്തമാക്കുന്നു. ഒരുവൻ അത്യന്തപ്രീതിയോടുകൂടി ആദ്യംതന്നെ സദ്ഗുരുവിൽനിന്നും ജീവന്റെയും പരമാത്മാവിന്റെയും യഥാർത്ഥസ്വരൂപം ഗ്രഹിച്ചു് വർണ്ണാശ്രമധർമ്മം മാർഗ്ഗമായി സ്വീകരിച്ചു് പരമപുരുഷന്റെ ചരണയുഗളത്തെ നിരന്തരം ധ്യാനിക്കുക, അർച്ചിക്കുക, പ്രണമിക്കുക മുതലായ കൈങ്കര്യധർമ്മങ്ങൾ അനുഷ്ഠിക്കുന്ന പക്ഷം ഫലരൂപമായി ഭഗവത്പ്രാപ്തി ലഭ്യമാകുന്നതാണു്. പ്രസ്തുത ഗ്രന്ഥത്തിൽ മറെറാരിടത്തു് അദ്ദേഹം ഈവിധം പറയുന്നു: ശ്രീനാരായണരൂപിയായ പരബ്രഹ്മം സ്വാഭാവികമായിത്തന്നെ ജ്ഞാനാനന്ദൈകസ്വരൂപനാണു്. സർവ്വമാലിന്യങ്ങൾക്കും അത്യന്തവിരുദ്ധമായ കല്യാണഗുണപൂർണ്ണനാണു്. ഭഗവദ്ഗുണങ്ങൾ സ്വാഭാവികമാണു്, അളവററ അതിശയപൂർണ്ണമാണു്, അപരിമിതമാണു്, അത്യന്ത ഉദാരമാണു്. ആ മഹാവിഭൂതിയിൽ കാലം കൊണ്ടുള്ള പരിണാമം നിശ്ശേഷമില്ല. തന്റെ ലീലക്കുവേണ്ടി തന്റെതന്നെ അംശമായ പരികരരൂപത്തിൽ വിശാലമായ പ്രപഞ്ചം വർത്തിക്കുന്നു. അതിൽ അനവധി ബദ്ധന്മാരും മുക്തന്മാരുമായ പലതരം ജീവികൾ ഉണ്ടു്. അവരുടെ അനുഭവത്തിനായി അനന്തവും വിചിത്രവുമായ പ്രപഞ്ചം രചിച്ചു് അതിലുള്ള ചേതനാചേതനവസ്തുക്കളുടെ അന്തര്യാമിയായിരിക്കുന്ന ഭഗവാൻ അതുകൊണ്ടു് സർവ്വശരീരിയാണു്. അങ്ങനെ സർവ്വാവസ്ഥകളിലും ഭഗവാൻതന്നെ നിലകൊള്ളുന്നു. ആ ഭഗവാൻ മാത്രമാണു് അറിയപ്പെടേണ്ടവനും സേവിക്കേണ്ടവനും. ഈ തത്ത്വം സാക്ഷാത്കരിക്കുന്നതിനു സാമർത്ഥ്യം ഉളവാക്കിക്കൊടുക്കുന്ന അനന്തശാഖമായ ഋഗാദിവേദങ്ങളും അവിച്ഛിന്നസമ്പ്രദായം വഴി ലഭിച്ചിട്ടുള്ള ഈ പരമാർത്ഥപ്രമാണമായ വേദത്തെ ഉപബൃംഹണം ചെയ്യുന്ന വേദമൂലകമായ ഇതിഹാസപുരാണങ്ങളും പാഞ്ചരാത്രവും ദ്വൈപായന പരാശരവാൽമീകിയാജ്ഞവല്ക്യാദിമുനിക

ളുടെ വചനങ്ങളും പ്രമാണമായി സ്വീകരിക്കുന്ന നമുക്ക് സാദ്ധ്യത്തിൽ എത്തുന്നതിന് എന്തു പ്രയാസമാണുള്ളത് ?

അദ്ദേഹം ഉദ്ധരിക്കുന്ന ചില മുനിവചനങ്ങളുടെ സാരം ഇതാണ്: ഉത്തമപുരുഷനായ പരമാത്മാവ് മൂന്നു ലോകത്തിനും ഉള്ളിൽ പ്രവേശിച്ച് ഈശ്വരനായി ഭരിക്കുന്നു. ഈ ചരാചരവിശ്വം കൃഷ്ണനുവേണ്ടിയാണ്. മഹാവിഭൂതി ആയ പരബ്രഹ്മത്തെ മാത്രം കുറിക്കുന്നതിനാണ് ഭഗവത്ശബ്ദം. ഈ മഹാശബ്ദം പൂജ്യാർത്ഥത്തെക്കൂടി സൂചിപ്പിച്ചുകൊണ്ട് പരബ്രഹ്മഭൂതനായ ശ്രീനിവാസനെ മാത്രമാണ് കുറിക്കുന്നത്. ബാക്കി എവിടെയെങ്കിലും അത് ഉപയോഗിച്ചിട്ടുണ്ടെങ്കിൽ ഉപചാരം മാത്രം. നൈസർഗ്ഗികമായി, ജീവാത്മാക്കളും അസങ്കുചിതവും അപരിച്ഛിന്നവുമായ നിർമ്മലജ്ഞാനസ്വരൂപന്മാരാണ്. പക്ഷെ അവർ കർമ്മരൂപമായ അവിദ്യകൊണ്ട് ചുററപ്പെടുന്നു. കർമ്മാനുസാരം ജ്ഞാനസങ്കോചം സംഭവിക്കുന്നു; വിവിധവിചിത്രദേഹങ്ങളിൽ പ്രവേശിച്ച് അതതിനു യോജിച്ച ജ്ഞാനപ്രസരത്തോടുകൂടിയവരായിത്തീരുന്നു. അതതു ദേഹത്തിന് അനുസരിച്ച അഭിമാനംമൂലം തദനുസാരിയായ കർമ്മങ്ങളും ചെയ്യുന്നു, അപ്പോരം സുഖദുഃഖാനുഭവം ഉണ്ടാകുന്നു. അങ്ങനെ സംസാരപ്രവാഹത്തിൽ ഒഴുകിപ്പോകുന്നു. ഈ പ്രാണികരംക്ക് സംസാരമോചനം ലഭിക്കുന്നതിന് ഭഗവത്പ്രപത്തിയല്ലാതെ മറെറാരു ഉപായം ഇല്ല. അതിനുവേണ്ടി ഈ ജീവികരംക്ക് ആദ്യമായി ശരീരാനുരൂപമായ ഭേദം ഇല്ലാത്തതായ ഏകാകാരമായ ജ്ഞാനത്തിലുള്ള സാമ്യം സമ്പാദിക്കേണ്ടതായുണ്ട്. അപ്പോരം ആ സ്വരൂപം ഭഗവാന്റെ ശേഷമായിട്ടുള്ള ജീവൻ (മലയാളത്തിൽ 'ശേഷക്കാരൻ' എന്ന അർത്ഥംപോലെ) തന്റെ യഥാർത്ഥസ്വരൂപത്തിൽ ഏകരസമായിത്തീരുന്നു. ഭഗവത്സ്വരൂപബോധവും അപ്പോരം ഉണ്ടാകുന്നു. സകലേതരവിലക്ഷണമാണ് ആ ഭഗവത്സ്വരൂപം. അങ്ങനെ സർവ്വാത്മഭാവം ലഭിച്ച ജീവൻ അംഗപൂർത്തിയോടുകൂടി ഭഗവദുപാസന ചെയ്തു് ഭഗവാനെ പ്രാപിക്കുന്നു. ഉടൻ ആത്മാവിനു ഭഗവാന്റെ 'ശേഷ'മാണ് താൻ എന്നുള്ള ദൃഢബോധവും ഭഗവാൻ മാത്രമാണ് തന്റെ നിയമനവും ധാരണവും ചെയ്യുന്നതെന്നുള്ള അനുഭവവും ഉണ്ടാകുന്നു.

'വേദാർത്ഥസംഗ്രഹ'ത്തിൽ പരബ്രഹ്മഭൂതനായ പുരുഷോത്തമൻ ഭക്തിമാത്രലഭ്യനാണെന്ന് ഇപ്രകാരം വർണ്ണിക്കുന്നു: 'നിരതിശയപുണ്യംകൊണ്ടു മാത്രമേ പൂർവ്വജന്മങ്ങളിൽ സമ്പാദിക്കപ്പെട്ടിട്ടുള്ള അളവററ പാപരാശി ക്ഷയിക്കുകയുള്ളൂ. ഇതിനു പരമപുരുഷന്റെ ചരണാരവിന്ദങ്ങളിൽ ശരണാഗതിയാണ് ആദ്യം ആവശ്യം. അപ്പോരം ഭഗവാനിലേക്കു മുഖംതിരിയും. അനന്തരം ആചാര്യോപദേശംമൂലം ശാസ്ത്രവിചാരംവഴി തത്ത്വബോധം ഉണ്ടാകും. അതോടുകൂടി ശമം, ദമം, തപസ്സ്, ശൗചം, ക്ഷമ, ആർജ്ജവം, ഏതാണ് ഭയപ്പടേണ്ടതു് എന്തിൽ നിന്നുമാണ് അഭയം സിദ്ധിക്കുക എന്നുള്ള ബോധം, വിവേകം, ദയ, മുതലായ ആത്മഗുണങ്ങരം ഉണ്ടാകുന്നു. തന്റെ ജന്മത്തിനും ആത്മശ്രമത്തിനും ഉചിതമായ രീതിയിൽ പരമപുരുഷാരാധനഭാവത്തിൽ നിത്യനൈമിത്തികകർമ്മങ്ങരം അനുഷ്ഠിച്ച്, നിഷിദ്ധകർമ്മങ്ങരം നിശ്ശേഷം വിട്ട് തന്നെയും തന്നെ സംബന്ധിച്ചതും എല്ലാം പരമപുരുഷന്റെ അടികളിൽ സമർപ്പിച്ച് ജീവിക്കുന്നു. ആ വിധമുള്ള ഭക്തി സാധകനെ നിരന്തരം പുരുഷോത്തമനെ സ്തുതിക്കുന്നതിലും, സ്മരിക്കുന്നതിലും, നമസ്കരിക്കുന്നതിലും ശ്രദ്ധയുള്ളവനാക്കി, ഭഗവത്പരിചരണത്തിൽ സദാ പ്രയത്നിക്കുന്നവനും പരമകാരുണികനെ പ്രസാദിപ്പിക്കുവാൻ കഴിവുള്ളവനുമാക്കുന്നു. അപ്പോരം തന്റെ ഉള്ളിലുള്ള സർവ്വവിധ അന്ധകാരവും നശിക്കുന്നു. ആ അവസ്ഥയിൽ മറെറാരു പ്രയോജനം കാണാതെ അനവരതം നിരതിശയപ്രിയവും അത്യന്തവിശദവുമായ പ്രത്യക്ഷരൂപമായ ഭഗവദനുധ്യാനം ഉളവാകുന്നു. ഈവിധമുള്ള ഭക്തിയാണ് ഭഗവത്പ്രാപ്തിക്കുള്ള മാർഗ്ഗം. ഇതിൽ നിരതിശയപ്രീതിയുണ്ട്. ഇതരവൈതൃഷ്ണ്യം ഉണ്ട്. ആ വിധമുള്ള അവസ്ഥയിൽ മാത്രമേ സർവ്വേശ്വരൻ സ്വഭക്തനെ വരിക്കുകയുള്ളൂ. ഇതാണ് പരഭക്തി. ഇതുളവാകണമെങ്കിൽ തത്ത്വബോധത്തോടുകൂടിയുള്ള ശാസ്ത്രോക്തമായ കർമ്മാനുഷ്ഠാനം ആദ്യം ആവശ്യമാണ്; അനന്തരം പ്രപത്തി; മററ് എല്ലാവിധത്തിലും ഭക്തനായാലും പ്രപത്തി ഐകാന്തികമാണ്.

പ്രപത്തി എന്ന പദം പരമേശ്വരനിൽ ആത്മസമർപ്പണം ചെയ്യുക എന്ന അർത്ഥത്തിലാണ്, ശ്രീസമ്പ്രദായത്തിൽ ഉപയോഗിക്കുന്നതു്. സാധാരണമായി പുരാണങ്ങളിൽ വർണ്ണിക്കുന്ന ശരണാഗതിക്കും ഇതേ അർത്ഥംതന്നെയാണ് ഇവിടെ വിവക്ഷ. തത്ത്വാർത്ഥസാരം നിറഞ്ഞ സങ്കല്പസൂര്യോദയം നാടകം പാദുകാ, സഹസ്രം തുടങ്ങിയ മഹത്തായ സ്തോത്രങ്ങളും, യാദവാഭ്യുദയം മഹാകാവ്യം, ന്യായപരിശുദ്ധി മുതലായ നിരൂപണങ്ങളും, ശ്രീഭാഷ്യാദികൃതികളുടെ ആധികാരികമായ വ്യാഖ്യാനം ഇവ ഉണ്ടാക്കിയ വേങ്കടനാഥവേദാന്തദേശികർ (14-ാം ശതകം) ഈ വിഷയത്തെ സരളവും ഹൃദയസ്പൃശിയുമായ രീതിയിൽ ഈവിധം പ്രതിപാദിച്ചിരിക്കുന്നു.

അഹം മദ്രക്ഷണഭരോ മദ്രക്ഷണഫലം തഥാ
ന മമ ശ്രീപതേരേവേത്യാത്മാനം നിക്ഷിപേദ്ബുധഃ 1

ന്യസ്യാമ്യകിഞ്ചന ശ്രീമന്നനുകൂലോഽന്യവർജിതഃ
വിശ്വാസപ്രാർത്ഥനാപൂർവമാത്മരക്ഷാഭരം ത്വയി. 2

സ്വാമിൻ സ്വശേഷം സ്വവശം സ്വഭരത്വേന നിർഭരം
സ്വദത്ത സ്വധിയാ സ്വാർഥം സ്വസ്മിൻ ന്യസ്യാമി മാം സ്വയം. 3

ശ്രീമന്നഭീഷ്ടവരദ ത്വാമസ്മി ശരണം ഗതഃ
ഏതദ്ദേഹാവസാനേ മാം ത്വത്പാദം പ്രാപയ സ്വയം. 4

ത്വച്ഛേഷത്വേ സ്ഥിരധിയം ത്വത്പ്രാപ്ത്യൈക-പ്രയോജനം
നിഷിദ്ധകാമ്യരഹിതം കുരു മാം നിത്യകിങ്കരം. 5

ദേവീഭൂഷണഹേത്യാദിജുഷ്ടസ്യ ഭഗവംസ്തവ
നിത്യം നിരപരാധേഷു കൈങ്കര്യേഷു നിയുംക്ഷ്വ മാം.

മാം മദീയം ച സകലം ചേതനാചേതനാത്മകം
സ്വകൈങ്കര്യോപകരണം വരദ സ്വീകുരു സ്വയം. 7

ത്വദേകരക്ഷ്യസ്യ മമ ത്വമേവ കരുണാകര
ന പ്രവർത്തയ പാപാനി പ്രവൃത്താനി നിവർത്തയ. 8

അകൃത്യാനാം ച കരണം കൃത്യാനാം വർജനം ച മേ
ക്ഷമസ്വ നിഖിലം ദേവ പ്രണതാർതിഹര പ്രഭോ. 9

ശ്രീമന്നിയത പഞ്ചാംഗം മദ്രക്ഷണഭരാർപ്പണം
അചീകരത്സ്വയം സ്വസ്മിന്നതോഽഹമിഹ നിർഭരഃ. 10

സംസാരാവർതവേഗപ്രശമനശുഭദൃ-
ഗ്ദേശിക പ്രേക്ഷിതോഽഹം
സന്ത്യക്തോഽന്യൈരുപായൈരനുചിതചരിതേ-
ഷ്വദ്യ ശാന്താഭിസന്ധിഃ
നിശ്ശങ്കസ്തത്ത്വദൃഷ്ട്യാ നിരവധികദയം
പ്രാപ്യ സംരക്ഷകം ത്വാം
ന്യസ്യ ത്വത്പാദപദ്മേ വരദ നിജഭരം
നിർഭരോ നിർഭയോഽസ്മി. 11

ഇതിന്റെ താല്പര്യാർത്ഥം: ''ഈ പറയുന്ന ഞാൻ, എന്നെ രക്ഷിക്കുന്നതിനുള്ള ഭാരം, എന്റെ രക്ഷണത്തിൽനിന്നും ഉളവാകുന്ന ഫലം ഇവ ഒന്നുംതന്നെ എന്റേതല്ല: ശ്രീനിവാസന്റേതുമാത്രമാണ്'' എന്നുള്ള ഉറപ്പായ അറിവുള്ളവൻ ആത്മസമർപ്പണം ചെയ്യണം. സമസ്തമംഗളമൂർത്തിയായ ഭഗവാനേ! ഇവിടുന്ന് സദാ അടിയന്നു് അനുകൂലനാണെന്നും ഇവിടത്തെ അടുത്തുനിന്നും പ്രാതികൂല്യം ഒരിക്കലും അടിയന്നു് ഉണ്ടാകുകയില്ലെന്നും ഉറച്ച് എപ്പോഴും ഇവിടത്തേയ്ക്കു് അനുകൂലമായിട്ടുള്ളവമാത്രം സങ്കല്പിച്ച്, പ്രതികൂലമായുള്ളവയെല്ലാം വർജിച്ച് ഇവിടുന്ന് സർവ്വഥാ അടിയനെ രക്ഷിക്കുമെന്നുള്ള മഹാവിശ്വാസത്തോടുകൂടി ഇവിടത്തെ മാത്രം അടിയന്റെ രക്ഷകനായി വരിച്ച് അടിയൻ അകിഞ്ചനനായ കൃപണനാണ് എന്നുള്ള ഓർമ്മ സദാ വച്ചുകൊണ്ട്, മഹാവിശ്വാസത്തോടുകൂടി പ്രാർത്ഥനാപൂർവ്വം ഇവിടത്തെ ചേവടികളിൽ അടിയന്റെ രക്ഷാഭാരം അടിയൻ സമർപ്പിക്കുന്നു. ഹേ സ്വാമിൻ! ഇവിടത്തെ സേവകനും ഇവിടത്തേക്കു വശംവദനും ഇവിടത്തെ സന്നിധിയിൽ ആത്മസമർപ്പണം ചെയ്യുകമൂലം ഭാരം നീക്കപ്പെട്ടവനും ഇവിടുന്ന പ്രസാദിച്ചിട്ടുള്ള ഇവിടത്തെപ്പററിയുള്ള നിരന്തരധ്യാനംവഴി ഇവിടുത്തെതന്നെ പൊരുളും ആയ ഇവനെ ഇവിടത്തെ ചരണങ്ങളിൽ ഇവിടത്തെ ഇച്ഛകൊണ്ടു് അടിയൻ സമർപ്പിക്കുന്നു. ശ്രീമൻ! ലക്ഷ്മീപതേ! അഭീഷ്ടവരം അരുളുന്ന ഇവിടത്തെ അടുത്തു അടിയൻ ശരണം അടഞ്ഞിരിക്കുന്നു. ഈ ദേഹം അവസാനിക്കുമ്പോൾ അടിയനെ ഇവിടുന്നുതന്നെ ഇവിടത്തെ പാദങ്ങളിൽ പ്രാപിപ്പിക്കേണമേ! ഇവിടുത്തെ ആളാണ് എന്നുള്ള സ്ഥിരബുദ്ധിയുള്ളവനും ഇവിടത്തെ പ്രാപിക്കണം എന്നുള്ള ഒരേ ഒരു പ്രയോജനം മാത്രമുള്ളവനും നിഷിദ്ധമോ കാമപ്രേരിതമോ ആയ കർമ്മങ്ങൾ ഇല്ലാത്തവനുമായ നിത്യകിങ്കരനാക്കി ഇവിടുന്ന് അടിയനെ തീർക്കേണമേ. ശ്രീദേവി, ശ്രീവത്സം; ചക്രാദ്യായുധങ്ങൾ മുതലായവകളാൽ സദാ സേവിക്കപ്പെടുന്ന ഭഗവാനേ! ഇവിടുന്ന് നിത്യവും നിശ്ശേഷം വീഴ്ചകൂടാത്തതായ കൈങ്കര്യങ്ങളിൽ അടിയനെ നിയോഗിച്ചാലും. അടിയനെയും, ചേതനമോ അചേതനമോ ആയ അടിയനെ സംബന്ധിച്ചതു സകലവും അവിടുത്തെ

കൈങ്കര്യത്തിനുള്ള ഉപകരണമായി ഹേ വരദ ! ഇവിടുന്ന് സ്വയം സ്വീകരിക്കേണമേ. ഹേ കരുണാകര ! അടിയന് ഇവിടുന്നു മാത്രമേ രക്ഷകനുള്ളു. അതുകൊണ്ട് ഇവിടുന്നുതന്നെ അടിയനെക്കൊണ്ട് പാപപ്രവൃത്തി ചെയ്യിക്കാതെയും ചെയ്തുപോയിട്ടുള്ളവയിൽനിന്നും നിവൃത്തി തന്നും രക്ഷിക്കേണമേ. പ്രണതാർത്തിഹര ! ദേവ ! പ്രഭോ ! ചെയ്യാൻ യോഗ്യമല്ലാത്തതു ചെയ്തു. ചെയ്യാൻ കടപ്പെട്ട കൃത്യം ചെയ്തില്ല. ഇതിനു രണ്ടിനും അടിയനെ ക്ഷമിക്കേണമേ. അല്ലയോ ശ്രീപതേ ! അഞ്ചംഗങ്ങൾ നിശ്ചയിക്കപ്പെട്ടിട്ടുള്ള എൻെറ രക്ഷയെക്കുറിച്ച് ഇവിടത്തെ അടുത്തു ചെയ്യുന്നതായ ഈ ഭരസമർപ്പണം ഇവിടുന്നുതന്നെ ചെയ്യിപ്പിച്ചിട്ടുള്ളതാണ്. അതു കാരണം ഞാൻ ഇപ്പോൾ എല്ലാ ഭാരങ്ങളിൽ നിന്നും മുക്തനായിരിക്കുന്നു. (ആനുകൂല്യം സങ്കല്പിക്കുക, പ്രാതികൂല്യം വർജിക്കുക, നിശ്ചയമായും രക്ഷിക്കും എന്നു വിശ്വസിക്കുക, രക്ഷകനായി ഭഗവാനെ വരിക്കുക, എനിക്കു മറെറാരു ഉപായമില്ലെന്നു ബോധ്യമാകുക, ആത്മസമർപ്പണം ചെയ്യുക ഇങ്ങനെ ആറു ഘടകങ്ങളാണ് ശരണാഗതിക്കുള്ളത്. അവയിൽ ആത്മസമർപ്പണം നീക്കി ബാക്കിയുള്ളവ അഞ്ചും ആത്മസമർപ്പണത്തിനുള്ള അംഗങ്ങളാണ്.) സംസാരം ചുഴലികളും ഒഴുക്കുംകൊണ്ട് ദുർഘടമാണ്. ശുഭകരനായ ഉത്തമദേശികൻെറ നോട്ടംകൊണ്ട് അതു ശമിക്കുന്നു. അടിയന് ആ ഭാഗ്യം സിദ്ധിച്ചു. ഇതര ഉപായങ്ങളെപ്പററിയുള്ള ചിന്തകൾ എല്ലാം അടിയനെ വിട്ടുകഴിഞ്ഞു. ആത്മസമർപ്പണത്തിനു യോജിക്കാത്ത പ്രവൃത്തികളെപ്പററിയുള്ള അഭിപ്രായം എല്ലാം ഇന്നു ശമിച്ചു. തത്ത്വദൃഷ്ടി ഉണ്ടായി സംശയങ്ങൾ എല്ലാം തീർന്നു. ദയാപൂർണ്ണനായ ഇവിടത്തെ സംരക്ഷകനായി ലഭിച്ചതിൻെറ ഫലമാണിതെല്ലാം. ഹേ വരദരാജ ! ഇവിടത്തെ പാദപത്മങ്ങളിൽ അടിയൻെറ ഭാരം സമർപ്പിച്ച് അടിയൻ ഇതാ നിർഭരനും നിർഭയനും ആയിരിക്കുന്നു.

വിശിഷ്ടാദ്വൈതസിദ്ധാന്തത്തിൽ ഈശ്വരൻ, ജീവൻ, നിത്യവിഭൂതി, ജ്ഞാനം, പ്രകൃതി, കാലം എന്ന് ആറു പദാർത്ഥങ്ങളാണ് ചിന്ത്യമായിട്ടുള്ളത്. ജ്ഞാനം നീക്കി ബാക്കിയുള്ളവ നാലും ഈശ്വരൻെറ ശരീരമാണ്. ഈശ്വരൻെറ സ്വരൂപവും ജ്ഞാനവും ശരീരവും സർവ്വവ്യാപകമാണ്. ഇങ്ങനെ സർവ്വാത്മകനാകയാൽ ഈശ്വരൻ ഒന്നേ ഉള്ളു എങ്കിലും പരം, വ്യൂഹം, വിഭവം, അന്തര്യാമി, അർച്ചാവതാരം എന്നിങ്ങനെ അഞ്ചുവിധമായി കാണേണ്ടതുണ്ട്. സൂക്ഷ്മരൂപിയായ ബ്രഹ്മനാരായണൻ സർവ്വാന്തര്യാമിയും സർവ്വവ്യാപിയുമാണ്. ശ്രീവത്സാദിയുക്തനായ ദിവ്യമംഗളവിഗ്രഹൻ ലക്ഷ്മീസഹായനായി വൈകുണ്ഠത്തിൽ പരമോപാസ്യനായി വിരാജിക്കുന്നു. മുക്തരായ ജീവന്മാർ എത്തിച്ചേരുന്നത് അവിടത്തെ സന്നിധിയിലാണ്. ലോകസൃഷ്ടി, ഉപാസകന്മാരെ അനുഗ്രഹിക്കുക, സംസാരികളായ പ്രാണികളെ സംരക്ഷിക്കുക, ഇവയെല്ലാം അവിടത്തെ കൃത്യമാണ്. വാസുദേവൻ, സങ്കർഷണൻ, പ്രദ്യുമ്നൻ, അനിരുദ്ധൻ എന്നു നാലായി വ്യൂഹരൂപത്തിൽ അവിടുന്ന് ഈ കൃത്യം നിർവ്വഹിക്കുന്നു. വാസുദേവൻ, ജ്ഞാനം ശക്തി ബലം ഐശ്വര്യം വീര്യം തേജസ്സ് എന്നീ ആറു ഗുണങ്ങളുടെ നിധിയാണ്. ഐശ്വര്യം നിത്യസ്വാതന്ത്ര്യമാണ്; സ്വാതന്ത്ര്യം ലീലയാണ്, സ്വപൂർത്തിക്കല്ല ഭഗവാൻെറ പ്രവൃത്തി എന്നു സാരം. തന്നിൽ വികാരം ഉണ്ടാകാതെ ലോകസൃഷ്ടിക്ക് ഉപാദാനമായിത്തീരുകയാണ് വീര്യം. സഹകാരിസാധനങ്ങളില്ലാതെ കാര്യസിദ്ധി വരുത്തുന്നതാണ് തേജസ്സ്. ഉപാസനയ്ക്കും സൃഷ്ട്യാദികർമ്മങ്ങൾക്കും വേണ്ടിയാണ് വ്യൂഹങ്ങൾ. സങ്കർഷണനിൽ ജ്ഞാനവും ബലവും പ്രകാശിതമാണ്; പ്രദ്യുമ്നനിൽ ഐശ്വര്യവും വീര്യവും പ്രകാശിതം; ശക്തിയും തേജസ്സും അനിരുദ്ധനിൽ പ്രകാശിതമാണ്. ഇവർ ഓരോരുത്തരിലും ബാക്കി നാലു ഗുണങ്ങൾ അപ്രകാശിതമാണ്. ശാസ്ത്രപ്രവർത്തനവും സംഹാരവും സങ്കർഷണൻെറയും ധർമ്മപ്രചാരവും സൃഷ്ടിയും പ്രദ്യുമ്നൻെറയും തത്ത്വനിരൂപണവും രക്ഷാധികാരവും അനിരുദ്ധൻെറയും കൃത്യങ്ങളാണ്. ഇവരെല്ലാം ശ്രീനാരായണൻെറ അവസ്ഥതന്നെ.

മത്സ്യകൂർമ്മാദി അവതാരങ്ങളെയാണ് വിഭവം എന്നു പറയുന്നത്. ഒരു ദീപത്തിൽനിന്നും മറെറാരു ദീപമെന്നതുപോലെയോ നടൻ ഒരു ഭൂമിക കഴിഞ്ഞു് മറെറാരു ഭൂമിക എടുക്കുന്നതു പോലെയോ സ്വേച്ഛകൊണ്ടു സ്വീകരിച്ചിട്ടുള്ള ശരീരങ്ങളാണ് ശ്രീരാമാദി അവതാരങ്ങൾ. (ശ്രീരാമനെ നാരായണൻെറ അവതാരമായി ആഴ്‌വാർമാർ സ്വീകരിച്ചിട്ടുള്ളതുകൊണ്ടും

ഏഴാം ശതകത്തിൽ ജീവിച്ച ശ്രീശങ്കരാചാര്യർ അവതാരമായി സ്തുതിക്കുന്നതിനാലും തുളസീദാസൻെറ കാലംവരെ മനുഷ്യനായി മാത്രമേ കരുതിയിരുന്നുള്ള എന്നു പറയുന്നതു് അബദ്ധമാണു്.) സർവ്വപ്രാണികളുടെയും ഹൃദയത്തിൽ വസിക്കുന്ന അന്തര്യാമിയാണു് യോഗികൾക്കു ധ്യാനംമൂലം അനുഭവവിഷയമാകുന്നതു്. ജീവനു് ഉള്ള ദോഷങ്ങളൊന്നും അന്തര്യാമിയെ സ്പർശിക്കുന്നില്ല. അർച്ചാവതാരം എന്നു പറയുന്നതു് പൂജയ്ക്കുവേണ്ടി പ്രതിഷ്ഠിക്കപ്പെടുന്ന വിഗ്രഹങ്ങളാണു്. ഉപാസകനു് അധീനമായ രൂപത്തിൽ കോവിലുകളിൽ ഭഗവാൻതന്നെ ഈ വിധം ഭക്തവശ്യനായി സേവ സ്വീകരിക്കുന്നു. വ്യൂഹാദികളിൽ പരമേശ്വരൻതന്നെയാണു് ശക്ത്യാവേശംകൊണ്ടോ രൂപാവേശംകൊണ്ടോ പൂർണ്ണനോ അപൂർണ്ണനോ ആയി കാണപ്പെടുന്നതു്. പുരുഷോത്തമൻ സത്യജ്ഞാനാനന്ദാദി സ്വരൂപനാണു്. സൗശീല്യാദിഗുണങ്ങൾ അവിടുത്തെ ജ്ഞാനത്തിൻെറ വികാസം മാത്രം. വാത്സല്യം സൗശീല്യം സൗലഭ്യം മുതലായ ധർമ്മങ്ങൾ കണ്ടിട്ടാണു് ഉപാസകൻ ഭഗവാനെ ആശ്രയിക്കുന്നതു്. ഭക്തരക്ഷണം ഭഗവാൻെറ കാരുണ്യത്തിനു മുഖ്യലക്ഷണം. പരമകൈങ്കര്യം മോക്ഷമായി സ്വീകരിക്കുന്ന ഈ ദർശനത്തിൽ ഭഗവത് സ്വരൂപം ഈവിധം അതിപേശലമാണു്.

ഒരോ ശരീരത്തിലും ജീവൻ ഭിന്നഭിന്നമാണു്. അല്ലാത്തപക്ഷം ദരിദ്രനും ആഢ്യനും, രോഗിയും ദൃഢഗാത്രനും, മററുമായി ജന്മനാ എങ്ങനെ കാണപ്പെടും ? അതു സ്വീകരിക്കാത്ത പക്ഷം കൃതപ്രണാശവും അകൃതാഭ്യാഗമവും അപരിഹാര്യമായിത്തീരും. അണുപരിണാമമായ ജീവൻ സ്വയംപ്രകാശനും നിത്യനുമാണു്. ബ്രഹ്മാവു മുതൽ കീടം വരെയുള്ള സംസാരി ജീവികളെല്ലാം ബദ്ധന്മാരാണു്. പരഭക്തികൊണ്ടു് വൈകുണ്ഠത്തിലെത്തിയ മുക്തന്മാർ, ബ്രഹ്മാനുഭവികളായിത്തീരുന്നു എന്നു പറഞ്ഞുകഴിഞ്ഞു. സംസാരദശയിൽ തടയപ്പെട്ടിരുന്ന ഗുണാഷ്ടകം അതായതു് അപ്രാകൃതമായ ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം, ശക്തി, ജ്ഞാനം, ആനന്ദം ഇവ അപ്പോൾ വ്യക്തമാകുന്നു. അനന്തൻ, വിഷ്വക്സേനൻ, ഗരുഡൻ മുതലായവർ എപ്പോഴും വൈകുണ്ഠത്തിൽത്തന്നെ വസിക്കുന്നവരാണു്. വൈകുണ്ഠം ഭഗവാൻെറ നിത്യവിഭൂതിയാണു്, സ്വയംപ്രകാശമായ ഒരു ദേശം, ശുദ്ധസത്ത്വമയം. ഈ പ്രദേശം മേലേയ്ക്കു് എത്രയുണ്ടെന്നു കണക്കില്ല. പ്രകൃതിയുടെ മൂന്നു ഗുണങ്ങളിൽപെട്ട സത്ത്വഗുണമല്ല, അതിൻെറ കാരണഭൂതമായ അത്യന്തശുദ്ധമായ ഒരു പ്രത്യേക സത്ത്വദ്രവ്യമാണു് നിത്യസത്ത്വം എന്ന പദം കൊണ്ടു വിവക്ഷിക്കുന്നതു്. ഭഗവാനും നിത്യമുക്തന്മാരും മുക്തജീവികളും ദിവ്യശരീരന്മാരാകയാൽ ഇവിടെയാണു് അവരുടെ നിത്യമായ അനുഭൂതിയുടെ സ്ഥാനം. പ്രകൃതിയും കാലവും മാത്രമേ ജഡമായിട്ടുള്ളു; ബാക്കിയുള്ളവയെല്ലാം ചിന്മയമാണു്.

സാദ്ധ്യമായ മോക്ഷം, പരമേശ്വരപ്രസാദംകൊണ്ടും, ആ പ്രസാദം ന്യാസം അഥവാ ഭരസമർപ്പണം എന്നു പറയപ്പെടുന്ന പ്രപത്തികൊണ്ടും, പ്രപത്തിക്കുള്ള യോഗ്യത വിഹിതാനുഷ്ഠാനവും ഉപാസനയും മൂലം ദുരിതക്ഷയം വരുമ്പോഴും, സിദ്ധിക്കുന്നതാണെന്നു പ്രതിപാദിക്കുന്നതിനുള്ള കാരണം കാണിക്കുന്നതിനായി ഭഗവത്സ്വരൂപവും ജീവലക്ഷണവും മേൽവിവരിച്ചു. ശ്രീവൈഷ്ണവധർമ്മത്തിൽ പ്രാപ്യനും പ്രാപകനും ഭഗവാൻതന്നെയാണു്. ഏകനിഷ്ഠയില്ലാതെ ധർമ്മാനുഷ്ഠാനം വീര്യവത്താകുകയില്ല. ആകയാൽ ഇതിലുള്ള ഏകാന്തിധർമ്മം വർണ്ണാശ്രമധർമ്മത്തിൻെറതന്നെ ഒരുവിധം പൂർത്തീകരണമാണു്. ''ഭക്താനാം ഭക്തൈഃ സഹ കാര്യം നാന്യൈഃ, ഭക്താനാം ഭക്ത ഏവ ജ്ഞാതിഃ.'' എന്നിപ്രകാരമുള്ള 'സാമരസ്യോപനിഷ'ത്തിലെ വചനങ്ങൾ സങ്കുചിതമായ ചേരി ഉണ്ടാക്കുന്നതിനുവേണ്ടിയല്ല; ഉപായമായി അവലംബിച്ചിരിക്കുന്ന ആചരണമാർഗ്ഗം വീര്യവത്തരമാക്കുന്നതിനുവേണ്ടിയാണു്. സിദ്ധാന്തശ്രവണം, ന്യായമായി സമ്പാദിച്ച ധനം സത്പാത്രങ്ങളിൽ ദാനം ചെയ്യുക, വിധിപ്രകാരമുള്ള കർമ്മങ്ങളിൽ ശ്രദ്ധ, കഴിവുപോലെ വിഷ്ണുപൂജനം, ന്യായമായി ലഭിച്ചതുകൊണ്ടുള്ള തൃപ്തി, സന്തോഷം, തപസ്സു ചെയ്തു് ദേഹത്തിൽ മേദസ്സു വർദ്ധിപ്പിക്കാതെയാക്കുക, വേദവും സച്ഛാസ്ത്രങ്ങളും ആണു് തത്ത്വബോധം തരുന്നതെന്നുള്ള ദൃഢനിശ്ചയം, നിഷിദ്ധകർമ്മങ്ങളിലുള്ള അപ്രീതി, ഗുരു ഉപദേശിച്ചിട്ടുള്ള മന്ത്രജപം, സദാചാര്യൻ ഉപദേശിച്ചിട്ടുള്ള ഉപായങ്ങളെ ദൃഢമായി അവലംബിക്കുക,ഇവയെല്ലാം

നാരായണപരനായ ഐകാന്തികഭക്തൻ അനുഷ്ഠിക്കേണ്ടവയാണ്.

അനിഷ്ടപരിഹാരത്തിനും ഇഷ്ടപ്രാപ്തിക്കും വേണ്ടി ശ്രീവൈഷ്ണവൻ പഞ്ചകാലപരായണനായി ജീവിക്കുന്നു. ദിവസത്തെ അഞ്ചു ഭാഗമായി വിഭജിച്ച് അതിൽ ഓരോ അംശവും ഓരോ കൈങ്കര്യകൃത്യത്തിനുവേണ്ടി ഉപയോഗിക്കുന്നതാണ് പാഞ്ചകാലികത്വം. അഭിഗമനം (ക്ഷേത്രവും ചുററുപാടും ശുചിപ്പെടുത്തുക), ഉപാദാനം (പൂജാസാധനങ്ങൾ സമ്പാദിക്കുക), ഇജ്യ (പൂജ നടത്തുക), സ്വാദ്ധ്യായം (അർത്ഥാനുസന്ധാനത്തോടുകൂടി മന്ത്രജപവും സൂക്തസ്തോത്രപാഠാദിയും ശാസ്ത്രാഭ്യാസവും), യോഗം (ദേവതാനുസന്ധാനം) ഇവയാണ് അഞ്ചു കൃത്യങ്ങൾ. ശ്രീവൈഷ്ണവൻ മൂന്നു സന്ധ്യകളിലും ദേവപാദങ്ങളിൽ നമസ്കരിക്കുകയും ബാലന്മാരായ പുത്രാദികളെയും ശിഷ്യരെയും വേലക്കാരെയും കൊണ്ടും അപ്രകാരം ചെയ്യിക്കുകയും വേണം. സംക്രാന്തി, ജന്മനക്ഷത്രം, ശ്രാവണം, ദ്വാദശി എന്നീ ദിവസങ്ങളിലും ചന്ദ്രസൂര്യഗ്രഹണങ്ങളിലും തിരുവവതാരദിനങ്ങളിലും പക്കപ്പിറന്നാളിനും വിശേഷാരാധനം അനുഷ്ഠിക്കണം. ദുഃസ്വപ്നവും കഷ്ടതകളും ഉണ്ടാകുമ്പോഴും ഭഗവദച്ചനം വിടരുത്. തുളസീദളമാത്രം ലഭിക്കുന്നതുകൊണ്ടോ ഒരു കൈ വെള്ളം മാത്രംകൊണ്ടോ ഭക്തവത്സലനായ ഭഗവാൻ ഭക്തന്മാക്കു തന്നെത്തന്നെ വില്ക്കുന്നു.

തുളസീദളമാത്രേണ ജലസ്യ ചുലുകേന വാ
വിക്രീണീതേ സ്വമാത്മാനം ഭക്തേഭ്യോ ഭക്തവത്സലഃ,

എന്നു ഗൗതമീതന്ത്രത്തിൽ പറയുന്നു. ഭക്തൻ വസ്ത്രമോ സുഗന്ധമോ പൂമാലയോ ഭൂഷണാദികളോ ഭക്ഷ്യഭോജ്യാദികളോ യാതൊന്നുംതന്നെ ശ്രീപതിക്കു നിവേദിക്കാതെ സ്വീകരിക്കരുത്.

വാസഃ സ്രഗ്ഗന്ധഭൂഷാദി ഭക്ഷ്യഭോജ്യാദികം തഥാ
ന കിഞ്ചിദുപഭോക്തവ്യം അനിവേദ്യ ശ്രിയഃപതേഃ.

പ്രപത്തിരൂപമായ ഈ ഉപായം സ്ത്രീപുരുഷഭേദമില്ലാതെ സവ്വക്കും അവലംബിക്കാവുന്നതാണ്. ശ്രീനിവാസൻെറ സന്നിധിയിൽ ചെന്നു സാഷ്ടാംഗം പ്രണമിക്കുന്നതുതന്നെ ആത്മനിവേദനവും യാഗവുമായിത്തീരുന്നു. സദാചാര്യപൂജനവും സത്തുക്കളുടെ സേവയും ഇതുപോലെ തന്നെ പ്രയോജനമുള്ളവയാണ്.

ഫലേച്ഛയോടുകൂടി ശ്രീഹരിയെ മാത്രം സമാശ്രയിക്കുന്ന വൈഷ്ണവനെ ഏകാന്തിയെന്നും, അവിടുത്തെ പാദപത്മത്തിൽ സവ്വഭരവും സമപ്പിച്ച് ദാസൈ്യകപരനായി ജീവിക്കുന്ന വൈഷ്ണവനെ പരമൈകാന്തിയെന്നും, ഭഗവദ്വിഷയമായ ജ്ഞാനത്തിൽ അത്യന്തപ്രീതിയോടുകൂടി സമയം മുഴുവൻ ചെലവാക്കുന്നവനെ സന്തഃ (സന്ത്) എന്നും പറയുന്നു. ഈ വിധമുള്ള ഭഗവദൈകാന്ത്യത്തിൽ വിമുഖന്മാരായിട്ടുള്ളവക്ക് ജനനമരണപ്രവാഹം അനിവാര്യമാണ്. ഇതിനു് എതിരായി, സത്വനിഷ്ഠയോടുകൂടി ഭഗവദാജ്ഞ അനുഷ്ഠിക്കുന്നതിൽ പ്രീതിയുള്ളവരായി ഭഗവദ്ഗുണങ്ങൾ കീത്തിച്ചുകൊണ്ട്, ഇന്ദ്രിയാത്ഥങ്ങളിൽ രമിക്കാതെ കല്മഷഹീനരായി ജീവിക്കുന്ന ഭാഗവതന്മാരെ സന്തോഷത്തോടുകൂടി സേവിക്കണം, ഒരിക്കലും നിന്ദിക്കുവാൻ പാടില്ല.

എല്ലാ ജീവന്മാരും പരമാത്മാവിൻെറ ദാസന്മാരാണ്. ആകയാൽ അവക്കു ചെയ്യുന്ന സേവനം ഭഗവത്സേവനംതന്നെയാണ്. ഇതാണ് മാനവസേവയാണ് മാധവസേവയെന്നു പറയുന്നതിൻെറ യുക്തി. ഭഗവദ്വിഷയം ബോധിപ്പിക്കുന്നതും, അതേപ്പററി ചിന്തിക്കുന്നതും, അതിൽ ഏപ്പെട്ട വ്യക്തികളോട് ആദരവു കാണിക്കുന്നതും, വിഗ്രഹം ക്ഷേത്രം ഗ്രാമം പുരം രാഷ്ട്രം ഇവ ഭഗവത്കൈങ്കര്യത്തിനു സാമഗ്രിയായി സ്വീകരിക്കുന്നതും, അവയെ രക്ഷിക്കുക സംസ്കരിക്കുക എന്ന കൃത്യങ്ങൾ ഭക്തിയോടുകൂടി നിവ്ഹിക്കുന്നതും, സ്വയം ആരാധന നടത്തുന്നതും എല്ലാംതന്നെ, 'ശ്രീഹരിയാണ് സ്വാമി, ഞാൻ അവിടുത്തെ കിങ്കരനാണ്, കൈങ്കര്യപ്രവൃത്തിയെല്ലാം അവിടുത്തെ പൂജതന്നെ' എന്ന ദൃഢഭാവന വരുത്തുന്നതാണ്. മേൽവണ്ണിച്ച രീതി വൈഷ്ണവവൃത്തിയുടെ ശാഖയും മൂലവുമാണ്. ഭക്തിസാങ്കര്യം ഏകനിഷ്ഠയ്ക്കു പരിപന്ഥിയാകയാൽ ശ്രീവൈഷ്ണവൻ പരതത്ത്വത്തെ ശ്രീനാരായണനായി മാത്രം പൂജിക്കുന്നു. ഇതു് ആദ്യം ഉദ്ധരിച്ച ശ്രീഭാഷ്യമംഗളശ്ലോകത്തിലെ 'ബ്രഹ്മണി ശ്രീനിവാസേ' എന്ന നിർദ്ദേശം വ്യക്തമാക്കുന്നു.

ഉത്തമനായ വൈഷ്ണവൻ, പ്രപന്നനായ ഒരു പരമൈകാന്തി സമീപത്തുണ്ടെന്നു് അറി

ഞാൽ സവ്വാത്മനാ അനുവത്തിക്കുന്നതിനു ശ്രമിക്കുന്നു. വിവരം അറിഞ്ഞു് വേഗം എഴുനേററു് ദൂരം മുന്നോട്ടു നടന്നുചെന്നു് ദശനത്തിൽ പ്രീതി അനുഭവിച്ചുകൊണ്ടു് നിലംപതിച്ചു് അഭിവാദനം ചെയ്യുന്നു. അമാനിയായി അടുത്തു ചെന്നു് കൈകൊണ്ടു മാഗ്ഗം കാണിക്കുന്നു. പിന്നീടു് അതിനുവേണ്ടി പിന്നിലോ ഒരു വശത്തോ മുന്നിലോ നടന്നുകൊണ്ടു് ജയശബ്ദം ഉച്ചരിച്ചു് ഇതു നോക്കിയാലും എന്നു പറഞ്ഞു ഗൃഹത്തിൽ കൊണ്ടുവരുന്നു, ഉള്ളിൽ പ്രവേശിപ്പിക്കുന്നു. ആസനം നൽകി കാലു കഴുകിച്ചു് അഘ്യം ഉപഹാരം സ്വാഗതം മുതലായവകൊണ്ടു് പ്രസാദിപ്പിച്ചു് കുറവുകൾക്കു ക്ഷമ ചോദിച്ചു് പ്രീതിപൂവ്വം സംഭാഷണം ചെയ്യുന്നു. വണക്കത്തോടുകൂടി ഉപചരിക്കുന്നു. തന്നെയും തനിക്കുള്ളതും നിവേദിക്കുന്നു. എന്താണു വേണ്ടതെന്നാജ്ഞാപിക്കുവാൻ അത്ഥിക്കുന്നു. നിർദേശങ്ങളിൽ ആദരവു കാണിക്കുന്നു. കൈങ്കര്യത്തിനു വേണ്ട സാധനങ്ങൾ സമ്പാദിച്ചുകൊടുക്കുന്നു. ഒരു അനിഷ്ടവും വരാതെയിരിക്കുവാൻ പ്രത്യേകം കരുതുന്നു. പിരിഞ്ഞുപോകുന്നതിൽ ദുഃഖിക്കുന്നു. എന്തെങ്കിലും പീഡയോ അപമാനമോ കേട്ടാൽ അസഹിഷ്ണുത കാണിക്കുന്നു. ദാസ്യം ചെയ്യുവാൻ കഴിയുന്നതിൽ അഭിമാനിക്കുന്നു. അനുഗമിക്കുന്നു. ഒന്നിച്ചു് ശ്രവണം കീത്തനം സ്മരണം ഭക്തിജ്ഞാനസമാചരണം ഇവയോടുകൂടി വൈരാഗ്യത്തിൽ അനുമോദിക്കുന്നു. പിൽക്കാലത്തിലും സന്ധിക്കുന്നതിനു് ഇച്ഛിക്കുന്നു. അടുത്തു ചെല്ലുമ്പോൾ പിന്നിലായി തൻെറ സ്ഥാനവും ആസനവും വെയ്ക്കുന്നു. സമാനദുഃഖസുഖിത്വം പ്രകാശിപ്പിക്കുകയും വേണ്ട കാര്യങ്ങൾ ഒന്നിച്ചു് പര്യാലോചിക്കുകയും ക്രിയാകാലത്തിൽ മാത്രം പോയിവരിക്കുകയും സദസ്സിൽ അഗ്രപൂജ നടത്തുകയും അവിടുന്നു സംബന്ധിക്കുന്ന പരിഷത്തുകളിൽ സന്നിധാനം ചെയ്യുകയും സങ്കല്പങ്ങൾ പരിപാലിക്കുകയും ചെയ്യുന്നു. എപ്പോഴും അനുജ്ഞ വാങ്ങി സവ്വകാര്യങ്ങളിലും പ്രവത്തിക്കുന്നു. കുറവുകൾ മറച്ചുവെക്കുകയും ഗുണങ്ങൾ പ്രഖ്യാപിക്കുകയും ചെയ്യുന്നു. വിഷ്ണുഭക്തിരൂപമായ വൃക്ഷത്തിൻെറ ഫലമാണു് ഇവയെല്ലാം. ഇപ്രകാരമെല്ലാം ശാണ്ഡില്യസംഹിതയിൽ വൈഷ്ണവസ്വഭാവം വണ്ണിക്കുന്നു. ഇങ്ങനെയുള്ള ശീലവും സ്വഭാവവും കൈങ്കര്യവുമാണു് ശ്രീസമ്പ്രദായത്തെ വികസിപ്പിച്ചതു്.

ഇഹപരസൗഖ്യത്തിനു ഉപായമായി ശ്രീവൈഷ്ണവസമ്പ്രദായം ആയിരത്തിഅഞ്ഞൂറോളം വഷ്ക്കാലംകൊണ്ടു സമ്പാദിച്ചുതന്നിട്ടുള്ള ഗുണങ്ങൾ പലതാണു്. സംസ്കൃതത്തിലും തമിഴിലും വൈഭവപൂണ്ണമായ ഒരു മതസാഹിത്യം അഭിവൃദ്ധിപ്പെടുത്തി. അതുമൂലം ഈ ദശനത്തിനു ഉഭയവേദാന്തം എന്നു് ഒരു നാമധേയംകൂടി സിദ്ധിച്ചു. പല ജാതിയിൽപ്പെട്ട ആഴ്വാർമാരിൽനിന്നും വന്നിട്ടുള്ള ദിവ്യപ്രബന്ധം, സംസ്കൃതത്തിലുള്ള വേദത്തിനു തുല്യമായി കരുതി തമിഴ്വേദം (തിരുമറൈ) എന്ന പേരിൽ അതിനു സമമായ സ്ഥാനം ശ്രീരാമാനുജാചാര്യർ കൊടുത്തു. അർത്ഥപൗഷ്കല്യമുള്ള സംസ്കൃതപദങ്ങൾ വൈഷ്ണവമതഗ്രന്ഥങ്ങളിൽ ആവശ്യംപോലെ പ്രയോഗിച്ചു് ദ്രാവിഡഭാഷകൾക്കെല്ലാം വഴി കാണിച്ചുകൊണ്ടു മണിപ്രവാളശൈലിയ്ക്കു പ്രേരണയും വിലയും കൊടുത്തു. ശ്രീരംഗം, കാഞ്ചി, തിരുപ്പതി, വൃന്ദാവനം, തിരുനാരായണപുരം, തിരുവനന്തപുരം, മുതലായ മഹാക്ഷേത്രങ്ങളിലും അതുപോലെയുള്ള ഇതരക്ഷേത്രങ്ങളിലും അച്ചാരൂപത്തിൽ ഭഗവത് കൈങ്കര്യത്തിനുള്ള വ്യവസ്ഥകൾ പുഷ്ടിപ്പെടുത്തി. അവ ലോകക്ഷേമം, ഭഗവത്സേവ, ശില്പം, കല, ആചാരം, ഇവയുടെ പുഷ്ടിക്കു കാരണമായിത്തീന്നു. ശ്രീവൈഷ്ണവസിദ്ധാന്തത്തിൻെറ പ്രാമാണികഗ്രന്ഥമായി വാല്മീകിരാമായണം അധികപ്രചാരത്തിൽ കൊണ്ടുവന്നു് രാജാധിരാജരാജനായ ശ്രീരാമനെ പരമാത്മാവായും ലക്ഷ്മണനെ ജീവനായും സീതാദേവിയെ ശ്രീയായും ഹനുമാനെ ഉത്തമാചാര്യനായും രാക്ഷസന്മാരെ ധമ്മദ്വേഷികളായാലും ഭഗവത് കൃപയ്ക്കു പാത്രീഭൂതന്മാരായും പ്രതിനിധീകരിച്ചു് ജനതയിൽ കൃത്യാകൃത്യവിവേകത്തിനും ഭക്തിരുചിക്കും പ്രചോദനം നൽകി. സമ്പ്രദായഭേദമില്ലാതെ സവ്വരും ഉപയോഗിക്കുന്ന നാരായണഹൃദയത്തിലെ,

> 'ത്വമേവ മാതാ ച പിതാ ത്വമേവ
> ത്വമേവ ബന്ധുശ്ച സഖാ ത്വമേവ
> ത്വമേവ വിദ്യാ ച ഗുരുസ്ത്വമേവ,
> ത്വമേവ സവ്വം മമ ദേവദേവ.'

എന്ന മന്ത്രം തൻെറ ശരണാഗതിഗദ്യത്തിൽ ഉദ്ധരിച്ചുകൊണ്ടു് ശ്രീരാമാനുജാചാര്യൻ ദേവാദിദേവൻെറ പരത്വവും ആശ്രയണീയത്വവും

സേവ്യത്വവും പരമഹിതത്വവും ഫലരൂപത്വവും വ്യക്തമാക്കി.

ഏതു ദർശനമാണ ശ്രേഷ്ഠം? ഈ മതംകൊണ്ടെന്താണ പ്രയോജനം? എന്നു ചോദിക്കുന്നവരോട് പറയുവാൻ കഴിയുന്ന ഒരു സമാധാനം കൂടി ചേർത്തു് ഈ ലേഖനം ഇവിടെ അവസാനിപ്പിക്കുന്നു. സർവ്വദർശനങ്ങളും മതങ്ങളും ജീവൻെറ ശ്രേയസ്സിനുവേണ്ടിയാകയാൽ എല്ലാം സ്വീകാര്യമാണ്. ഓരോരുത്തരുടെയും സംസ്കാരം ഭിന്നമായിരിക്കുന്നതിനാൽ ഓരോന്നിനും അധികാരികൾ ഉണ്ട്. സംസ്കാരത്തിന് അനുസരിച്ച മാർഗ്ഗം സ്വീകരിക്കുക എന്നതുതന്നെയാണ് അധികാരം. ഏതെങ്കിലും ഒരു മാർഗ്ഗം ഒരു സമാലോചകൻെറ ദൃഷ്ടിയിൽ തനിക്ക് ഉപയുക്തമല്ലെന്നു തോന്നിയാൽ അതു് ആർക്കും ആവശ്യമില്ലെന്നു വാദിക്കുന്നപക്ഷം ഒരു മാർഗ്ഗവും ആർക്കും ഉപയോഗപ്പെടാതെപോകും. അതുകൊണ്ട് ഏതു മതവും അതു യോജിക്കുന്നവർക്ക് ആവശ്യമുള്ളതുതന്നെയാണ്. പരമതഖണ്ഡനം ഒരുവനെ തൻെറ സംസ്കാരത്തിൽ ദൃഢപ്പെടുത്തുന്നതിനുവേണ്ടിമാത്രമല്ലാതെ സർവ്വനാശത്തിനുവേണ്ടിയല്ല. യഥാർത്ഥസാധകന്മാരായ യോഗികൾ പരപ്രമേയത്തെ ദൂഷിപ്പിക്കുന്നതല്ല. രണ്ടാമത്തെ ശങ്കയ്ക്കു സമാധാനമായി ശ്രീവൈഷ്ണവധർമ്മത്തിൻെറ തല്ക്കാലം ഓർക്കേണ്ട ചില സവിശേഷതകൾ പറയുവാൻ കഴിയും. ലോകത്തിലെ അനവധി പ്രശ്നങ്ങൾ നിറഞ്ഞ ഇന്നത്തെ വിഷമസന്ധിയിൽ സമാധാനത്തിനു വഴിയായി 'ജനസേവയും' 'സംഘടനയും' 'അച്ചടക്ക'വുമാണ് എല്ലായിടത്തും മുൻഗണനയ്ക്കു വിളികൂട്ടുന്നതു്. രാജകീയമോ സാമുദായികമോ ആയ സമ്മർദ്ദംവഴി ഉണ്ടാകുന്ന സംഘടന എപ്പോഴും മാറിക്കൊണ്ടിരിക്കും. ജനങ്ങൾ വേറുവേറായി പാർത്തിരുന്ന കാലത്തു് വ്യക്തിപരമായി ചെയ്തിരുന്ന ദാനദാക്ഷിണ്യാദികൾ അതേ തോതിൽ പ്രജാസംഖ്യ വളരെ വർദ്ധിച്ച ഇന്നത്തെ കാലത്തു് ജനസേവയ്ക്കു പര്യാപ്തമാകുന്നതല്ല. ഭയംകൊണ്ടുള്ള അച്ചടക്കവും സ്വാഭാവികമാകുന്നതല്ല. ബുദ്ധൻ, തനിക്കു നോവു വരരുതു് എന്നു് വിചാരിക്കുന്നവൻ അന്യരെ നോവിക്കരുതു് എന്നു പഠിപ്പിച്ചു. 'ഞാൻ' എന്നു പറയുന്ന ആത്മാവാണ് എല്ലാ സ്വാർത്ഥങ്ങളുടെയുംമൂലം എന്നുറച്ചു് ഹീനയാനമതം നൈരാത്മ്യവാദം പരത്തി. ലോകം സ്വപ്നതുല്യമാണ്, അതിൽ നിന്നും ഉണരുകയാണ് ഒന്നാമത്തെ കൃത്യം എന്നു പഠിപ്പിക്കുന്ന വേദാന്തം വളരെ ചുരുക്കം അധികാരികളെ മാത്രമേ സ്പർശിക്കുകയുള്ളു. ആസന്നമരണൻ രാജകുമാരിയെ വിവാഹം ചെയ്യുവാൻ ആഗ്രഹിക്കുകയോ പ്രജാക്ഷേമത്തിന് ആസൂത്രണം ചിന്തിക്കുകയോ ചെയ്യുന്നില്ല. ത്രിപുടീരഹിതമായ അദ്വൈതാനുഭൂതിയിൽ സേവ്യനും സേവകനുമില്ലല്ലോ. എല്ലാവരും സമന്മാരാണെന്നു പറയുന്ന ഒരു മതവും വസ്തുനിഷ്ഠമല്ല; സംഘടനയ്ക്കു സഹായകവുമല്ല, കാരണം കീഴ്മേലില്ലാതെ സംഘടന സാദ്ധ്യമല്ല. ഈ അവസ്ഥയിൽ ശ്രീവൈഷ്ണവസിദ്ധാന്തം കാണിക്കുന്ന വഴി ഇതാണ്: സർവ്വപ്രപഞ്ചവും ഒരേ പ്രഭുവിൻെറ കീഴിലുള്ള ഒരു മഹാസാമ്രാജ്യമാണ്, ഒരു മഹാസംഘടനയാണ്; ദേവാധിദേവനായ ആ പുരുഷോത്തമൻ മാത്രമാണ് അതിൻെറ സ്രഷ്ടാവും നിയാമകനും. സർവ്വപ്രാണികളും വസ്തുക്കളും വിവിധ വിശേഷതകളോടുകൂടി അവിടത്തെ ലീലയ്ക്കുവേണ്ടി ഉണ്ടായിട്ടുള്ളതാകയാൽ അവിടത്തെ സേവയിലാണ് അവരുടെ എല്ലാം ജന്മസാഫല്യം നിലകൊള്ളുന്നതു്. എന്നെന്നേയ്ക്കും നിലനില്ക്കുന്നതായ പ്രപഞ്ചത്തിൽ കർമ്മഫലമായി ന്യൂനാധികമായ കഴിവുകളോടും പക്വതയോടും ജനിക്കുന്ന ജീവികൾ കരണകളേബരങ്ങളിൽ ഉയർച്ച്താഴ്ച്ച് ഉള്ളവരായിട്ടേ ഇരിക്കുകയുള്ളു. വാത്സല്യനിധിയായ ജഗത്പ്രഭുവിൻെറ അവേക്ഷണത്തിൽ കർമ്മശുദ്ധിയും പ്രസാദവുംകൊണ്ട് താഴ്ന്നവർക്ക് ഉയരുവാൻ കഴിയും. ജ്ഞാനക്രിയാശക്തികൾ അധികം ഉള്ളവരിൽനിന്നും അവ കുറഞ്ഞവർക്ക് പ്രീതിപൂർവ്വമായ കൈങ്കര്യംമൂലം ലഭിക്കുവാൻ കഴിയും. അധികം ഉള്ളവർ പ്രീതിപൂർവ്വം കുറവുള്ളവരെ ഉദ്ധരിക്കുന്നതിനു ശ്രമിക്കുന്നതു് സർവ്വശരീരങ്ങളിലും നിവസിക്കുന്ന പുരുഷോത്തമൻെറ സേവയാണ്. ജഡവും ചേതനവും, ധനവും തനുവും, സർവ്വവും ഭഗവത്ശേഷകൈങ്കര്യത്തിനുവേണ്ടി പ്രയോജനപ്പെടുത്തുന്നതു് ഭഗവത്സേവതന്നെയാണ്. ദീനരെ ഉദ്ധരിക്കുകയും, പൂജ്യരെ പൂജിക്കുകയും, തന്നെയും തൻെറ വസ്തുക്കളെയും ശ്രീനാരായണസേവയ്ക്ക് ഉപയോഗിക്കുകയും ചെയ്യുന്നതു് ശ്രേയസ്സിനുള്ള മാർഗ്ഗമാണ്. ദുർബലനെ പ്രബലൻ ബാധിക്ക

മ്പോഠം അവനു ധമ്മം മാത്രമേ ഉള്ളൂ രക്ഷ. ധമ്മം പാലിക്കുന്നതു് ഭരണകത്താവാണു്. ഭരണകത്താവു് അധമ്മിയായാൽ താഴെയുള്ളവക്കെല്ലാം സവ്വേശ്വരൻ മാത്രമേ ശരണമുള്ളൂ. അതുകാരണമാണു പുരുഷോത്തമൻ ദേവാധിദേവൻ ആണെന്നു പറയുന്നതു്, അവിടന്നു സവ്വലോകത്തിനും മാതാവും പിതാവും ഗുരുവുമായിത്തീരുന്നതു്. സേവ്യസേവകഭാവം ഏതു തലത്തിലും പരസ്പരപ്രീതികൊണ്ടു് ആകണം. തന്നെക്കാൾ ശ്രേഷ്ഠന്മാരോ അവരന്മാരോ ആയിട്ടുള്ളവക്കുവേണ്ടി താൻ ചെയ്യുന്ന സവ്വസേവനവും അന്തര്യാമിയായ ഭഗവാൻെറതന്നെ പരിചരണമാണു് എന്ന ബോധത്തോടുകൂടിയാണെങ്കിലേ ശുദ്ധമായിരിക്കു. അപ്പോൾ അച്ചടക്കം അനായാസേന സിദ്ധിക്കുന്നു. അധികരും ന്യൂനരും ആയിട്ടുള്ളവർ തമ്മിലുള്ള സേവാസംബന്ധം അവർ ഓരോരുത്തരും സവ്വേശ്വരൻെറ ദാസന്മാരാണെന്നുള്ള ഭാവനയോടുകൂടി നടത്തപ്പെടുമ്പോൾ സംഘടന സ്വരസമായി സംഭവിക്കുന്നു, ജനസേവ ഭഗവത്സേവയായിത്തീരുന്നു. പ്രീതികാരിതമായ സേവയിലുള്ള ആനന്ദം ഈ ലോകത്തിൽതന്നെ അറിയുവാൻ കഴിയുന്നവക്കു പരമേശ്വരസന്നിധിയിൽ അതു് എത്രമാത്രം മഹത്ത്വമുള്ളതായിരിക്കുമെന്നു സ്മരിക്കുവാൻ പ്രയാസമില്ല. ഈശ്വരപ്രസാദം കൊണ്ടുമാത്രമേ ഈവിധമുള്ള മനോഭാവം ഉണ്ടാവുകയുള്ളൂ. മേന്മയുള്ള മനുഷ്യൻ തത്ഫലമായി അതിനു സഹായിക്കുന്ന ആചാരങ്ങളിൽ ഉറയ്ക്കുകയും അന്യരെ അതിലേയ്ക്കു സഹായിക്കുകയും ചെയ്യുന്നു. ഇതെല്ലാം ശ്രീവൈഷ്ണവമതതത്ത്വസാരമാണെന്നു് 'പരസ്പരഹിതൈഷിണാം പരിസരേഷു മാം വത്തയ' എന്നു് അഭീതിസ്തവത്തിൽ അല്പാക്ഷരങ്ങളെക്കൊണ്ടു് ശ്രീ വേദാന്തദേശികർ സൂചിപ്പിച്ചിരിക്കുന്നു.

---

# കണ്ണനെത്തേടി

## മലയാലപ്പുഴ ഭാസ്കരസിംഗ്

മാലയാലേപവിലോലബാലാനില-
ലീലാവിലീനയമുനാവനങ്ങളിൽ,

യാമിനീകാമിനി വന്നണഞ്ഞീടുവാൻ
യാമമരപോലുമില്ലിനിയെങ്കിലും,

കാളിന്ദിയാററിൽക്കുളിയ്ക്കുയാണിപ്പൊഴും
കേളീവിനോദിനി സന്ധ്യാനിതംബിനി,

നീരജലോചനനീരവഖേലാമല-
സൂരജാതീരം വെടിയാൻ മടിയ്ക്കയാം.

കാനനലക്ഷ്മിയ്ക്കു കാവടി കെട്ടുന്നു
വാനിലഴകിലാ വാർമഴവില്ലുകൾ,

ചാരുമധുപനഖാങ്കിതമാലതീ-
കോരകരാജികൾ കോരിത്തരിയ്ക്കയായ്.

ഹന്ത! വിജനമാണാവന, മന്തണ-
നന്തർമുഖനായൊരന്ധനൊഴിയുകിൽ!

ഉണ്ണാതുറങ്ങാതെ ഏത്താരിലെപ്പൊഴും
കണ്ണനെ മാത്രം നിനച്ചതിതാന്തനായ്,

ഇത്തവ്വിലെത്തിയ താരുണ്യലക്ഷ്മിയ്ക്കു-
മത്തലിയററി മെലിഞ്ഞു കുചേലനായ്

വെൺനുരപ്പൂനിര തുന്നും കസവണി-
വെൺമണൽപ്പട്ടു വിരിച്ച തീരത്തയാൾ

കാലിണ നീട്ടിയിരിയ്ക്കുന്നു കല്ലോല-
മാലാസുലാളിതശീതളപാദനായ്,

വണ്ണിച്ചു പാടുന്നു രാധാരമണാളൻെറ
വണ്ണനാതീതമാം രാസലാസ്യങ്ങളെ.

വാഴ്ത്തുന്നു ''ലീലാമുരളീരവാമൃതം''
വീഴ്ത്തുന്നു മോദാശ്രുബിന്ദുക്കൾ സാന്ദ്രമായ്

ആ രമ്യഭാവനാഗീതതരംഗങ്ങൾ
ആരണ്യവായുവിലോളമിളക്കവേ,

ഗാനനിലീനരായ് നീലക്കുയിലുകൾ
നീരവം മേവുന്നു മാമരച്ചില്ലയിൽ.

വാനീരശാഖകൾ പൂമാരി പെയ്യുന്നു
വാനിലെക്കാറണിവേണിമാർമാതിരി.

തെല്ലിട പാടിത്തളന്നു കിടന്നവൻ
വല്ലവബാലനോടത്ഥനം ചെയ്കയായ്;

പാലയ ഗോകുലപാലനലോല മാം
പാദാനതത്രാണ, പാഹി മാം പാഹി മാം!

പാടലപാടലീ സൗഭഗപാടിത–
പാപഘ്നപാദ, പരാൽപ്പര, പാഹി മാം
പാംസുലാഗാരം വെടിഞ്ഞിട്ടു നിൻപാദ–
പാംസുക്കാം മൗലിയിൽ ചൂടുവാൻ വന്നു ഞാൻ.
കാറ്വേണിമാരുടെ ലാവണ്യസമ്പത്തു
കാണാതിരിയ്ക്കാൻ മിഴികരം പൊട്ടിച്ചു ഞാൻ.
കാമിനീകാഞ്ചനക്കുട്ടിലേയ്ക്കില്ല ഞാൻ,
കാമിതം നിൻപാദപങ്കജസേവനം.
മേലിൽ ഞാൻ കാണാവൂ കങ്കണകിങ്കിണീ–
ജാലാഭിരാമകുമാരമുഖാംബുജം!
നിന്മണിനൂപുരനാദങ്ങരം കേരംക്കാതെ
നിർണ്ണയമീ വനം വിട്ടു പോകില്ല ഞാൻ.
എൻനാവിനാവില്ല, കഷ്ടം വരണ്ടുപോയ്,
നിൻനാമകീർത്തനംപോലും മുരാന്തക,
മേലെനിയ്ക്കൊന്നു,മെൻമേനി തളരുന്നു,
മാലകററും കൃപാമേഘമേ, കാൺക നീ!

ഏവം സ്തുതിച്ചിട്ടവിടെക്കിടന്നുപോയ്
പാവം വിശന്നു വലഞ്ഞു തളർന്നവൻ.
ചാഞ്ഞുള്ള ചില്ലകരം നീട്ടിയടുത്തുള്ള
*വഞ്ജുളം വീശുന്നു തന്മേനി മെല്ലവേ,
തന്നലക്കൈകളാൽ വെള്ളം തളിയ്ക്കുന്നു
തന്മുഖതാരിൽ കളിന്ദകന്യാമണി.
താരാമണാളനണയുവാൻ വെമ്പുന്ന
താരാപഥത്തിൽ നിശാമുഖം കാൺകവേ,
എങ്കിലും ഹന്ത! ചരമാദ്രി പൂകാതെ
ശങ്കിച്ചുനില്ക്കുന്നു തങ്കക്കതിരവൻ
അന്ധ,നവശ,നീ വിപ്രൻ,വിപിനത്തിൽ
ബാന്ധവനാരുണ്ടു, ദൈവം ചതിയ്ക്കുമോ ?
കൃഷ്ണകർണ്ണാമൃതകാവ്യമാം നൈവേദ്യം
കൃഷ്ണനു നൽകേണ്ട കൈകരം തളരുമോ ?
നിഷ്കാമഭക്തനിരാസകളങ്കമാ–
നിഷ്കളങ്കൻ മുരവൈരിയ്ക്കു ചേരുമോ ?

പാഥേയംകൊണ്ടുടനെത്തിയൊരധ്വഗൻ
പാദ്യം നൽകവേ, യക്കനസ്പാദ്രിയും.
ശീതോപചാരം കഴിഞ്ഞു ക്ഷീരാന്നവും
ശീതളപാണിയിൽ നൽകിനാനാഗതൻ.
ക്ഷീണമകന്നു വിളംബനമില്ലാതെ
ക്ഷോണീസുരനു പഥികസപര്യയാൽ.
മന്ദമെഴുന്നേററു പാന്ഥനോടോതിനാൻ
നന്ദി കൃതജ്ഞനാം മേദിനീവാനവൻ.
''ഭാവല്കകാരുണ്യദുഗ്ദ്ധാന്നമെന്നിലേ
വൈവശ്യഭാവമകററി ദയാമയ!
ഇല്ല കഴിവെനിയ്ക്കങ്ങയെക്കാണുവാൻ
ചൊല്ലുണമാരാണരണ്യചാരി ഭവാൻ ?
ഏവം മൊഴിയുന്ന വിപ്രനോടോതിനാൻ
പാവനനാഗത''നങ്ങേയ്ക്കു മംഗളം!
വൃന്ദാവനതീർത്ഥയാത്രികനായ ഞാൻ
വന്നതിന്നീ വഴി, കണ്ടു ഭവാനെയും
ആരു ഭവാനീ വനാന്തത്തിലെന്തിനീ–
ന്നാരോരുമില്ലാതെ വാഴ്‌വതു ചൊല്ലുമോ ?
ഇല്ലയോ ബന്ധുക്കളാരും തുണയ്ക്കുവാ–
നില്ലവുമില്ലേ ഭവാനു വാണീടുവാൻ ?''

അധ്വന്യനാരാഞ്ഞു സോൽക്കണ്ഠ; മോതിനാൻ
അന്തണനത്തരമിത്തരം സുസ്മിതം:
''ലീലാശുകനെന്നു പേരുള്ള ഭൂസുരൻ
ബാലഗോപാലകദാസനാണിന്നു ഞാൻ.
യൗവനമെത്തിയനാരംമുതൽ മാരന്റെ
പൂവമ്പുകൊണ്ടു മയങ്ങി നടന്നു ഞാൻ.
ഭോഗസുഖങ്ങളിൽ മഗ്നനായ് പണ്ടയേ,
ഭോഗീശയനനെപ്പാടേ മറന്നുപോയ്!
ജീവനെക്കയ്യിലെടുത്തു ഞാനന്നൊരു
പൂവണിവേണി ഗണികയെക്കാണുവാൻ,
തീരം കവിഞ്ഞൊരു ഭീകരനിർഝരി
പേമാരി പെയ്യവേ, നീന്തിക്കടന്നു ഞാൻ.
അന്നവളോതിനാ''ളീ രതിയങ്ങേയ്ക്കു
നന്ദകുമാരനോടായിരുന്നെങ്കിൽ! ഹാ!''
കാമാന്ധനാമെന്നിലേററ പ്രഹരമായ്
കാമിനീഭാഷിതം; കാതരനായി ഞാൻ
അന്നുമുതല്ക്കു മുകുന്ദനെത്തേടി ഞാൻ
വന്നീ വനാന്തത്തിലേകനായ് വാഞ്ഛയായ്,
എന്നു ഞാൻ കാണുമാ ദേവകീനന്ദന–
സുന്ദരമന്ദസ്മിതാർദ്രമാമാനനം!!''

ആഗതനോടു തുറന്നു ചൊല്ലീടിനാൻ
തൻഗതകാലചരിത്രങ്ങളാരണൻ.
തൽക്ഷണം വിപ്രനും ബാഷ്പതടാകമായ്
ഈക്ഷണയുഗ്മമടഞ്ഞതാണെങ്കിലും.
ആർദ്രനയനൻ പഥികൻ തുടച്ചു ത–
ന്നശ്രുവ്, മാരണനേത്രാംബുധാരയും!
അത്ഭുത! മക്ഷിയുഗളം തെളിഞ്ഞുട–
നന്തണൻ കാണുന്നു ചെന്താർനയനനെ!!
തന്മുന്നിൽ നില്ക്കുന്നു പ്രേമസ്വരൂപനാം
ചിന്മയൻ വേണുനിനദനിഷ്യന്ദിയായ്.
ലീലാശുകാലിംഗനബദ്ധനായ്നില്പു,
ലീലയിൽ ലോകം രചിച്ച നിരാമയൻ!!

*അശോകം

# ഹിന്ദുമതവും സോഷ്യലിസവും

കെ. അരവിന്ദാക്ഷൻ

ഏതൊരാളുടെ തലയിലേയ്ക്കും യോജിയ്ക്കുന്ന ഒരു തൊപ്പിയെപ്പോലെയാണ് സോഷ്യലിസം എന്നു് ഒരു രസികൻ പറഞ്ഞിട്ടുണ്ട്. സോഷ്യലിസ്റ്റുകൾ എത്ര പേരുണ്ടോ അത്രയും തരങ്ങളിലുള്ള സോഷ്യലിസങ്ങളുണ്ടത്രെ! തന്മൂലം സോഷ്യലിസത്തിനു് സർവ്വസമ്മതമായൊരു നിർവ്വചനം അസാദ്ധ്യമായിട്ടാണിരിയ്ക്കുന്നതു്. എങ്കിലും സാമ്പത്തികസമത്വമാണ് സോഷ്യലിസത്തിൻെറ ലക്ഷ്യമെന്നു് പൊതുവെ പറയാം. സമ്പത്തു് സമൂഹത്തിൻെറ പൊതുസ്വത്താണെന്നും, ആക്കും അതു് കുന്നുകൂട്ടി വെയ്ക്കാനുള്ള അവകാശമില്ലെന്നും, സ്വത്തു നേടുന്നതിനുള്ള അവസരം എല്ലാവർക്കും തുല്യമാവണമെന്നും സോഷ്യലിസം വ്യവസ്ഥ ചെയ്യുന്നു. വ്യാപാരയുഗത്തിൻെറ ഉത്ഭവംമൂലം ബുദ്ധിമാന്മാരായ ഏതാനും പേർ അമിതലാഭം ഈടാക്കുകവഴി വൻകിടമുതലാളിമാരാവുകയും, ശാരീരികാദ്ധ്വാനം ചെയ്തിരുന്നവക്കു് ലഭിച്ചിരുന്ന പ്രതിഫലം തുച്ഛമായതുമൂലം അവർ ദരിദ്രരായിത്തീരുകയും ചെയ്തതാണ സോഷ്യലിസ്റ്റ് ചിന്താഗതിയ്ക്കു് ബീജാവാപം ചെയ്തതു്. സാമ്പത്തികാസമത്വം വദ്ധിച്ചുവന്നതോടെ സോഷ്യലിസ്റ്റ് സാമ്പത്തികവ്യവസ്ഥയുടെ അത്യാവശ്യകത കൂടുതൽ കൂടുതൽ ബോദ്ധ്യപ്പെട്ടുവന്നു. സോഷ്യലിസത്തിൻെറ തീവ്രരൂപമായി കമ്മ്യൂണിസവും ഉത്ഭവിച്ചു.

## മനുഷ്യനെ മയക്കുന്ന കറപ്പോ?

സോഷ്യലിസ്റ്റുകൾ പൊതുവിൽ മതവിശ്വാസത്തെ അംഗീകരിയ്ക്കുന്നില്ലെന്നാണ് തോന്നുന്നതു്. മതം മനുഷ്യനെ മയക്കുന്ന കറപ്പാണെന്നും, ധനികർക്കു് പാവപ്പെട്ടവരെ ചൂഷണം ചെയ്യാനുള്ള ഒരു മറയാണെന്നും ആണ് അവരുടെ അഭിപ്രായം.

പാശ്ചാത്യരാജ്യങ്ങളെ സംബന്ധിച്ചിടത്തോളം ഇതു കുറെയൊക്കെ ശരിയായിരിക്കാം. അവിടെ സോഷ്യലിസ്റ്റുകൾക്കു് ശക്തിയായ എതിർപ്പു് മതപുരോഹിതന്മാരിൽനിന്നുണ്ടു്. എന്നാൽ ഭാരതത്തെ സംബന്ധിച്ചിടത്തോളം ഇവിടത്തെ ദേശീയധമ്മമായ ഹിന്ദുമതം ഒരിയ്ക്കലും സോഷ്യലിസത്തെ എതിർക്കുന്നില്ലെന്നു മാത്രമല്ല, പാശ്ചാത്യർ വർഗ്ഗരഹിതസമൂഹത്തെപ്പററി ചിന്തിയ്ക്കുന്നതിനു വളരെ വളരെ മുമ്പുതന്നെ അതിനുവേണ്ടി തീവ്രമായി വാദിയ്ക്കുകയും, നടപ്പാക്കുകയും ചെയ്തിരുന്നതായിട്ടാണ് നമ്മുടെ വേദപുരാണേതിഹാസങ്ങളിൽനിന്നു മനസ്സിലാവുന്നതു്. കമ്മ്യൂണിസ്റ്റ് സിദ്ധാന്തം ആവിഷ്കരിച്ച കാറൽ മാർക്സിനേക്കാൾ എത്രയോ പുരോഗമനചിന്താഗതിയായിരുന്നു നമ്മുടെ പൂർവ്വിക ഋഷിമാക്കുണ്ടായിരുന്നതു്! സംശയമുണ്ടെങ്കിൽ നമ്മുടെ വൈദികകാലത്തിലേയ്ക്കൊന്നു തിരിഞ്ഞുനോക്കിയാൽ മതി.

## മനുഷ്യൻ ഒരു സമൂഹജീവി

ഭാരതീയദശനം മനുഷ്യജീവിതത്തെ നാലു ഘട്ടങ്ങളായിട്ടാണ് തിരിച്ചിട്ടുള്ളതു്. വിദ്യാഭ്യാസകാലമായ ബ്രഹ്മചര്യം, കുടുംബജീവിതകാലമായ ഗൃഹസ്ഥാശ്രമം, വിരക്തജീവിതകാലമായ വാനപ്രസ്ഥം, സർവ്വസംഗപരിത്യാഗത്തിനുശേഷമുള്ള സന്ന്യാസം എന്നിവയാണ് അവ. ബ്രഹ്മചാരിയ്ക്കും, വാനപ്രസ്ഥനും, സംന്യാസിയ്ക്കുംവേണ്ടിയാണ് ഗൃഹസ്ഥൻ ജീവിക്കുന്നതു്. തന്മൂലം ഗൃഹസ്ഥാശ്രമമാണ് ഏററവും ശ്രേഷ്ഠമായിട്ടുള്ളതെന്നു് പണ്ഡിതന്മാർ പറയുന്നു. സൽപ്രജകളെ സൃഷ്ടിയ്ക്കുക, ധമ്മമാഗ്ഗത്തിലൂടെ ധനം സമ്പാദിച്ചു് ലോകോപകാരാത്ഥം വ്യയം ചെയ്യുക, വിദ്യാപ്രചാരം ചെയ്യുക, സാമാജികനിയമപരിപാലനം ചെയ്യുക എന്നിവയെല്ലാം ഗൃഹസ്ഥധമ്മങ്ങളിൽ പെടും. മനുഷ്യനെ ഒരു സമൂഹജീവിയായിട്ടാണ് ഹിന്ദുമതം കാണുന്നതു്. ബ്രാഹ്മണനും, ക്ഷത്രിയനും, വൈശ്യനും, ശൂദ്രനും, പഞ്ചമനും സമൂഹനന്മയ്ക്കുവേ

ണ്ടിയാണ് പ്രവൃത്തിയെടുത്തിരുന്നതു്. ''വയം സ്യാമ പതയോ രയീണാം'' (ഞങ്ങരം എല്ലാവരും ചേന്നു് ഐശ്വര്യങ്ങരംക്കധീശരാവട്ടെ) എന്നു് അവർ പ്രാത്ഥിച്ചു. തങ്ങളുടെ 'വസുധൈവ കുടുംബ'ത്തിൽ ചെടികളേയും, പുൽകളേയും, പുഴുക്കളേയുംകൂടി അവരുരംപ്പെടുത്തിയിരുന്നു. ''പ്രാണിനാം അഭ്യുദയനിഃശ്രേയസഹേതുഃ യഃ സ ധമ്മഃ (ജീവികളുടെ ഐഹികവും പാരത്രികവുമായ ഉന്നതിക്കു നിദാനമായിട്ടുള്ളതു ധമ്മം) എന്നായിരുന്നു ധമ്മത്തിൻെറ നിവ്വചനം. ''ശം നോ ഭവ ദ്വിപദേ ശം ചതുഷ്പദേ'' (ഇരുക്കാലികരംക്കും നാല്ക്കാലികരംക്കും ഈശ്വരൻ മംഗളപ്രദനാവട്ടെ) എന്നു് ഋഗ്വേദത്തിൽ പ്രാത്ഥിക്കുന്നതായിക്കാണാം. സവ്വ ജീവജാലങ്ങളെയും ആത്മാവിനുതുല്യം സ്നേഹിക്കുവാൻ നമ്മുടെ പൂവ്വികർ ഉപദേശിക്കുന്നു.

## സഹജീവികളെ പോഷിപ്പിക്കുക

സഹജീവികളെ പോഷിപ്പിക്കേണ്ട കടമ ഗൃഹസ്ഥൻേറതാണ്. ഒരേ പന്തലിൽ സമസ്ത ഷ്ടികരംക്കു തുല്യമായി പങ്കിട്ടുകൊടുത്തു് ഭക്ഷണം കഴിക്കാൻ അഥർവ്വവേദം ഗൃഹസ്ഥനെ ഉപദേശിക്കുന്നു. [സമാനീ പ്രപാ, സമവോ അന്നഭാഗഃ, സമാനോ യോക്ത്രേ, സഹവോ യുനജ്മി.] അന്നവസ്ത്രാദികരം ആശ്രിതക്കു കൊടുത്തതിനുശേഷമേ ഗൃഹസ്ഥൻ അനുഭവിക്കാവൂ എന്നു് മഹാഭാരതത്തിൽ വിദുരർ പറയുന്നുണ്ടു്. സഹജീവികളെ പുഷ്ടിപ്പെടുത്താതെ സ്വന്തം ഉദരപൂരണത്തിനു മാത്രമായി ജീവിക്കുന്നവൻ കേവലം പാപിയാണെന്നാണ് ഋഗ്വേദത്തിൻെറ വിധി. [നാര്യമണം പുഷ്യതി നോ സഖായം കേവലാഘോ ഭവതി കേവലാദീ.] ദാനധമ്മങ്ങളിൽ 'അരാവ്ണ'(പിശുക്കന്മാർ)രും, ഭോഗസുഖങ്ങളിൽ ധൂർത്തന്മാരും ആയവരെ, അവരുടെ മനസ്സുമാററി, നാശത്തിൽനിന്നു രക്ഷിക്കണേ എന്നു് ഋഷിമാർ ഈശ്വരനോടു പ്രാത്ഥിക്കുന്നതായും ഋഗ്വേദത്തിൽ കാണാം.

## ചൂഷകന്മാക്കു് കടുത്ത ശിക്ഷ

ഗൃഹസ്ഥനു് ജീവിക്കാനും സഹജീവികളെ പോഷിപ്പിക്കാനും ധനം കൂടിയേ തീരൂ. ചതുർവ്വിധ പുരുഷാത്ഥങ്ങളിലൊന്നായി ധനസമ്പാദനത്തെ ഭാരതം സ്വീകരിച്ചിട്ടുണ്ടു്. 'അഹം ധനാനി സംജയാമി ശാശ്വതം' എന്നു് ഗൃഹസ്ഥൻ പ്രാത്ഥിക്കുമ്പോരം 'ശതഹസ്ത സമാഹര' (നൂറു കൈകരംകൊണ്ടു് സമ്പാദിക്കുക) എന്നു് വേദങ്ങരം ഗൃഹസ്ഥനെ പ്രോത്സാഹിപ്പിക്കുന്നതായിക്കാണാം. ധനം സമ്പാദിക്കുന്നതു് നല്ല മാഗ്ഗത്തിലൂടെയാവണമെന്നു് പ്രത്യേകം നിഷ്ക്കഷിക്കുണം. ചൂഷണം വഴി ധനം സമ്പാദിക്കുന്നതിനെ നമ്മുടെ പൂവ്വികർ ശക്തിയായി എതിർത്തിരുന്നു. സ്വപ്രയത്നത്തേക്കാളധികം സമ്പാദിക്കാനാഗ്രഹിക്കുന്ന 'പണി' (ഒരു തരം കച്ചവടക്കാർ) കളേയും, ലോകശത്രുക്കളായ 'അരാതി' (കള്ളൻ) കളേയും നിന്ദിക്കുന്ന നിരവധി സൂക്തങ്ങരം വേദങ്ങളിലുണ്ടു്. ഇക്കൂട്ടരെ കഠിനമായി ശിക്ഷിക്കണമെന്നു മാത്രമല്ല ഇവരുടെ സ്വത്തുക്കരം പിടിച്ചെടുത്തു് അർഹിക്കുന്നവക്കു് കൊടുക്കണമെന്നും വേദങ്ങരം ഭരണാധികാരിയോടു് ആവശ്യപ്പെടുന്നു. നീചന്മാരെ വധിക്കുന്നതുകൊണ്ടു് പുണ്യമേ സിദ്ധിക്കൂ എന്നാണ് 'മഹാഭാരത'ത്തിലെ വിധി. വ്യഭിചാരികളും കൊള്ളക്കാരും, വഞ്ചകരുമായ ദുഷ്ടന്മാരെ സ്ത്രീപുരുഷഭേദമെന്യേ തലകീഴായി കെട്ടിയിട്ടു് അടിച്ചുകൊല്ലണമെന്നു് യജുർവ്വേദം വിധിക്കുന്നുണ്ടു്. അന്യരുടെ ധനം കളവായും ബലമായും കവരുകയും, അവരെ ദ്രോഹിക്കുകയും ചെയ്യുന്നവരെ ഹിംസിച്ചാൽ പോര, അവരുടെ നീചശവം ചവുട്ടിത്തേക്കുണമെന്നുകൂടി ഋഗ്വേദത്തിൽ പറഞ്ഞിരിക്കുന്നു.

## അദ്ധ്വാനിച്ചു് ധനം നേടുക

ഹിന്ദുമതം മനുഷ്യരെ മടിയന്മാരാക്കുന്നുവെന്ന വാദം തികച്ചും നിരത്ഥകമാണ്. പണം സമ്പാദിക്കുന്നതു് കഠിനാദ്ധ്വാനം ചെയ്താവണമെന്നു് നമ്മുടെ പൂവ്വികർ പ്രത്യേകം നിഷ്ക്കഷിച്ചിരുന്നു. അപരിഗ്രഹവും അസ്തേയവും ജീവിതവ്രതമാക്കണമെന്നു് അവർ നമ്മോടുപദേശിക്കുന്നുണ്ടു്. യോഗികരംകൂടി ലോകസംഗ്രഹാത്ഥം കമ്മംചെയ്യണമെന്നു് ഭഗവദ്ഗീത വിധിക്കുന്നു. സ്വന്തം കടമ നിവ്വഹിക്കാതെ ഊണുകഴിക്കാൻ മാത്രമായി നടക്കുന്നവരെ ദഹിപ്പിച്ചുകളയണമെന്നാണ് ഋഗ്വേദം ഉപദേശിക്കുന്നതു്. (വിശ്വം സമത്രിണം ദഹ.)ഇങ്ങനെ നടക്കുന്നവർ ബ്രാഹ്മണരായാൽപ്പോലും അവക്കു ചോറു നൽകുന്ന

ഗ്രാമവാസികളെക്കൂടി ചോരന്മാക്ക് തുല്യം ശിക്ഷിയ്ക്കണമെന്നാണ് 'അത്രിസംഹിത'യിൽ പറയുന്നതു്.

അവ്രതാശ്ചാനധീയാനാ യത്ര ഭൈക്ഷചരാ ദ്വിജാഃ
തം ഗ്രാമം ദണ്ഡയേദ്രാജാ ചോരഭക്തപ്രദം ബുധൈഃ.

## ആയിരം കൈകരംകൊണ്ടു ദാനംചെയ്യുക

പണം സമ്പാദിയ്ക്കുന്നതു് കുന്നുകൂട്ടി വെയ്ക്കാനല്ല, സ്വന്തം ആവശ്യത്തിനെടുത്തു് ബാക്കിയുള്ളതു് ദാനം ചെയ്യുവാനാണ്. അത്യാവശ്യ കാര്യങ്ങരംക്ക മാത്രമേ ധനം കരുതിവെയ്ക്കാവൂ. വെറുതെ ധനം കുന്നുകൂട്ടിവെയ്ക്കുന്നതു് ആപത്തിനു കാരണമാണെന്നു് ഋഗ്വേദം അനുശാസിക്കുന്നു. ഈ ലോകത്തിലെ സുഖസൗകര്യങ്ങരം സകലക്കും തുല്യമായി അവകാശപ്പെട്ടതാണ്. നൂറുകൈകരംകൊണ്ടു സമ്പാദിച്ചതു് ആയിരം കൈകരംകൊണ്ടു് ദാനം ചെയ്യുക എന്നാണ് വേദം ഉപദേശിയ്ക്കുന്നതു്. (ശതഹസ്ത സമാഹര, സഹസ്രഹസ്ത സംകിര) ''ദേയോ ദാനാത്'' എന്നു് 'നിരുക്തം' പറയുന്നു. ''ത്യാഗേനൈകേ അമൃതത്വമാനശുഃ'' എന്നു് ഉപനിഷത്തുകളും ഉദ്ഘോഷിക്കുന്നു. മോക്ഷം വേണമെങ്കിൽ ഗൃഹസ്ഥൻ യജ്ഞശിഷ്ടംകൊണ്ടു് ഉപജീവിയ്ക്കണമെന്നാണ് 'ഗീത'യിൽ വിധിച്ചിട്ടുള്ളതു്. (യജ്ഞശിഷ്ടാശിനഃ സന്തോ മുച്യന്തേ സർവ്വ കില്ബിഷൈഃ.) ദാനം ചെയ്യാത്ത ധനികനേയും, അദ്ധ്വാനിയ്ക്കാൻ തയ്യാറില്ലാത്ത ദരിദ്രനേയും കഴുത്തിൽ പാറക്കല്ലുകെട്ടി ജലത്തിൽ താഴ്ത്തണമെന്നു് 'മഹാഭാരതം' അനുശാസിക്കുന്നുണ്ടു്. പണം പാവങ്ങരംക്ക കൊടുക്കാനുള്ളതാണെന്നു് ഭഗവാൻ ശ്രീകൃഷ്ണൻ പറയുന്നു. (''ദരിദ്രാൻ ഭര കൗന്തേയ ! മാ പ്രയച്ഛേശ്വരേ ധനം, വ്യാധിതസ്യൗഷധം പഥ്യം നീരുജസ്യ കിമൗഷധം'' — മഹാഭാരതം)

എന്താണ് ദാനം ചെയ്യേണ്ടതു് ? ''നിങ്ങരംക്കിഷ്ടപ്പെട്ടതും അത്യാവശ്യവുമായ വസ്തുക്കളെ ദാനം ചെയ്യുക'' എന്നാണ് വിധി. പണ്ടു് രാജാക്കന്മാർ വർഷംതോറും 'വിശ്വജിത്ത്'' എന്ന യാഗം നടത്തി ഒരു വർഷംകൊണ്ടു് സമ്പാദിച്ച സ്വത്തുമുഴുവൻ ദാനം ചെയ്യുക പതിവായിരുന്നു. എന്നാൽ ഭൂമിയും പൗരജനങ്ങളും ദാനം ചെയ്യപ്പെടാവുന്ന വസ്തുക്കളല്ല. സ്വസമ്പാദ്യമായ ധനം ദാനം ചെയ്യുന്നതാണ് ഏററവും ശ്രേഷ്ഠം. രാജ്യം പൗരന്മാരുടെ സ്വത്താണെന്നും, പൗരന്മാർ രാജാവിൻെറ അടിമകളല്ലെന്നും ജൈമിനി ചൂണ്ടിക്കാട്ടുന്നുണ്ടു്.

## സോഷ്യലിസം എവിടെ ?

വർഗ്ഗരഹിതമായ ഒരു ജനസമൂഹത്തെയാണു വേദങ്ങളിലൂടെ കണ്ണോടിയ്ക്കുമ്പോരം നാം കണ്ടെത്തുന്നതു്. സർവ്വപ്രാണികളേയും സ്വന്തം ആത്മാവിനു തുല്യം കാണുവാൻ ഋഷിമാർ നമ്മെ ഉപദേശിയ്ക്കുന്നു. ഈ ആത്മവാദത്തിലാണ് യഥാർത്ഥമായ സമത്വം ഉരംക്കൊള്ളുന്നതു്. മനുഷ്യനെ സമൂഹജീവിയായിക്കണ്ടു് സമൂഹനന്മയ്ക്കുവേണ്ടി പ്രാർത്ഥിയ്ക്കുകയും പ്രയത്നിയ്ക്കുകയും ചെയ്യുക– സർവ്വജീവരാശിയ്ക്കും വേണ്ടി ജീവിതം ഉഴിഞ്ഞുവയ്ക്കാൻ മനുഷ്യരെ പഠിപ്പിക്കുക – ന്യായമായ മാർഗ്ഗത്തിലൂടെ അദ്ധ്വാനിച്ചു് ധനം നേടുവാനും ആ ധനം നിഃസ്വാർത്ഥബുദ്ധിയോടെ അർഹിയ്ക്കുന്നവക്ക് നല്കുവാനും ഉപദേശിക്കുക–ചൂഷകന്മാരേയും, വഞ്ചകന്മാരേയും, മടിയന്മാരേയും, ദുർമ്മാർഗ്ഗികളേയും കഠിനമായി ശിക്ഷിയ്ക്കണമെന്നാവശ്യപ്പെടുക – പണം കുന്നുകൂട്ടി വച്ചിരിക്കുന്നവരുടെ സ്വത്തുക്കരം പിടിച്ചെടുത്തു് പാവങ്ങരംക്ക നല്കണമെന്നു വിധിയ്ക്കുക–ഇവയെല്ലാം ഹിന്ദുമതത്തിൻെറ സവിശേഷതകളാണെങ്കിൽ ഇതിനേക്കാരം വലിയ സോഷ്യലിസം മററെവിടെയാണ് ? സോഷ്യലിസത്തിൻെറ യഥാർത്ഥ ഉപജ്ഞാതാക്കരം നമ്മുടെ പൂർവ്വിക ഋഷിമാരാണെന്നു് ഇതിൽനിന്നെല്ലാം വ്യക്തമല്ലേ ?

## ഏകാത്മമാനവവാദം

ഹിന്ദുമതവും സോഷ്യലിസവും തമ്മിൽ യാതൊരു ഭേദവുമില്ലെന്നു് ഇതുകൊണ്ടു് അർത്ഥമാക്കിക്കൂടാ. ഹിന്ദുമതം ലക്ഷ്യത്തെപ്പോലെ മാർഗ്ഗത്തേയും സുപ്രധാനമായി കണക്കാക്കുന്നു. സോഷ്യലിസ്റ്റ് ആശയങ്ങളോടുകൂടി ഈശ്വരവിശ്വാസവും, സത്യനിഷ്ഠയും വൈദികാശയങ്ങളിലുരംപ്പെടുന്നുണ്ടു്. മുതലാളിത്ത വ്യവസ്ഥിതിയിൽ വ്യക്തി രാഷ്ട്രത്തേയും, സോഷ്യലിസ്റ്റ് വ്യവസ്ഥിതിയിൽ രാഷ്ട്രം വ്യക്തിയേയും ചൂഷണം ചെയ്യാൻ അവസരമുണ്ടാവുന്നുവെങ്കിൽ, ചൂഷണം ആരുടേതായാലും നിഷിദ്ധമാണെന്നാണ് ഭാരതീയാദർശം. ജനങ്ങളുടെ പര

മാധികാരത്തെ സോഷ്യലിസം തത്ത്വത്തിൽ അംഗീകരിയ്ക്കുന്നുണ്ടെങ്കിലും പ്രായോഗികരംഗത്തു് സർവ്വവും ഭരണകൂടത്തിന്റെ സ്വത്തായിട്ടാണു് കാണുന്നതു്. ഹിന്ദുമതമാകട്ടെ, രാജ്യമോ ജനതയോ ഭരണകൂടത്തിന്റെ സ്വത്തല്ലെന്നും, ഏകാധിപതിയായ രാജാവിനെ ഒരു നിമിഷംപോലും അധികാരത്തിൽ തുടരാനനുവദിയ്ക്കരുതെന്നും അനുശാസിയ്ക്കുന്നു. രാജാർയ്യസഭ, വിദ്യാർയ്യസഭ, ആർയ്യധർമ്മസഭ എന്നീ മൂന്നു ജനപ്രതിനിധിസഭകളുടെ സഹായത്തോടെയാവണം രാജ്യഭരണം നടക്കേണ്ടതു്. ഉത്തമപുരുഷന്മാരുടെ സഭയിൽ ന്യായയുക്തമായി ഭരണം നിർവ്വഹിയ്ക്കുന്ന ധർമ്മാത്മാവായ ഭരണാധികാരി സർവ്വരാലും കീർത്തിക്കപ്പെടുകയും ആ രാജ്യത്തിൽ സർവ്വവിധ ഐശ്വര്യങ്ങളും നിലനില്ക്കുകയും ചെയ്യുമെന്നു് യജുർവ്വേദത്തിൽ ചൂണ്ടിക്കാട്ടിയിട്ടുണ്ടു്. സോഷ്യലിസം രാഷ്ട്ര (സമൂഹ) ത്തിൽനിന്നു തുടങ്ങുമ്പോൾ ഹിന്ദുധർമ്മം വ്യക്തിയിൽനിന്നാണു് ആരംഭിയ്ക്കുന്നതു്. വ്യക്തികളുടെ സ്വതഃസിദ്ധമായ കഴിവുകളെ വളർത്തിക്കൊണ്ടുവരികയും ഏകോപിപ്പിച്ചു് രാഷ്ട്രനന്മയ്ക്കുപയോഗപ്പെടുത്തുകയും ചെയ്യുന്ന ഒരു സാമൂഹ്യവ്യവസ്ഥിതിയാണു് വേദങ്ങളിൽ നാം കണ്ടെത്തുക. ''സമാനമസ്തു വോ മനോ യഥാ വഃ സുസഹാസതി'' (നിങ്ങൾക്കെല്ലാവർക്കും സൗഖ്യമുണ്ടാകുംവിധം നിങ്ങളുടെ മനസ്സു് ഏകവിധമായിരിക്കട്ടെ) എന്നു് ആശംസിച്ചുകൊണ്ടാണു് ഋഗ്വേദം അവസാനിക്കുന്നതുതന്നെ. മറ്റൊരു പ്രധാന വ്യത്യാസം ഹിന്ദുമതം സാമ്പത്തിക സമത്വം മാത്രമല്ല ലക്ഷ്യമാക്കിയിട്ടുള്ളതു് എന്നതാണു്. ''ആത്മവത് സതതം പശ്യേദപി കീടപിപീലികം'' എന്നു ഉദ്ഘോഷിച്ചുകൊണ്ടു് ഈ ലോകം സമസ്തജീവജാലങ്ങൾക്കും അവകാശപ്പെട്ടതാണെന്നു് നമ്മുടെ പൂർവ്വികർ നമ്മെ പഠിപ്പിയ്ക്കുന്നു. ലോകത്തിന്റെ യഥാർത്ഥപ്രശ്നം ആഹാരസമ്പാദനം മാത്രമല്ലെന്നു മനസ്സിലാക്കിയ അവർ നമ്മുടെ ഉള്ളിൽനിന്നു് സ്വാർത്ഥതയെ നിശ്ശേഷം അകററുന്നതിനുവേണ്ടി നിരവധി യജ്ഞങ്ങൾ നടത്തുവാൻ വിധിച്ചു. ''കൃണ്വന്തോ വിശ്വമാര്യം'' (ഈ ലോകം മുഴുവൻ ശ്രേഷ്ഠന്മാരാൽ നിറയട്ടെ) എന്നതായിരുന്നു അവരുടെ സ്വപ്നം.

## ലോകനന്മയ്ക്കുപയോഗിക്കുക

ലോകത്തിനാകമാനം മാർഗ്ഗദർശനം നല്കാവുന്ന ഒരു ജനാധിപത്യസോഷ്യലിസ്റ്റു് വ്യവസ്ഥിതിയുടെ ചിത്രം നമുക്കു് വേദേതിഹാസങ്ങളിൽനിന്നു ലഭിയ്ക്കും. കാറൽമാർക്സിന്നുപോലും വൈദികസാഹിത്യം മാർഗ്ഗദർശിയായിട്ടുണ്ടു് എന്നു് സംശയിയ്ക്കേണ്ടിയിരിയ്ക്കുന്നു. നിർഭാഗ്യവശാൽ മഹത്തായ ഈ സമ്പത്തു് ചില ഉണങ്ങിയ മരക്കററികളുടെ (വേദം അർത്ഥത്തോടുകൂടി പഠിയ്ക്കാത്ത ബ്രാഹ്മണരെ ഉണങ്ങിയ മരക്കററികളോടാണു് യാസ്കമഹർഷി ഉപമിയ്ക്കുന്നതു്) കൈയിലകപ്പെട്ടു് ദുഷിച്ചുപോയെന്നു മാത്രമേയുള്ളു. സ്വാർത്ഥതയ്ക്കടിമപ്പെട്ട ഈ പുരോഹിതവർഗ്ഗം സൃഷ്ടിച്ച അനാചാരങ്ങളാണു് ഹിന്ദുമതത്തെ പരിഹാസ്യമാക്കിത്തീർത്തതു്. വേദത്തെ അടച്ചുപൂട്ടി വെച്ചിരുന്ന അവർ ഇതിനെ കൈവെടിഞ്ഞിരിയ്ക്കുന്നു. ഹിന്ദുമതത്തേയും, അതിന്റെ അമൂല്യമായ വൈദികസാഹിത്യസമ്പത്തിനേയും പഴഞ്ചനെന്നു പറഞ്ഞു തള്ളിക്കളയാതെ അതിനെ ലോകനന്മയ്ക്കുപയോഗപ്പെടുത്തുകയാണു് നമ്മുടെ ഇന്നത്തെ കടമ. ''ഞാൻ ഹിന്ദുവല്ല, മനുഷ്യനാണു്'' എന്നു പറയുന്നവൻ ഹിന്ദുവുമല്ല, മനുഷ്യനുമല്ല, ഇരുകാലിമൃഗമാണെന്നേ പറയേണ്ടൂ. ''Politics bereft of religion is a death-trap that kills the soul'' (മതമില്ലാത്ത രാഷ്ട്രീയം ആത്മാവിനെ നശിപ്പിയ്ക്കുന്ന ഒരു മരണക്കുടുക്കാണു്) എന്ന മഹാത്മജിയുടെ വചനം മറക്കാതിരിയ്ക്കുക.

---

''വല്ല നന്മയും നിങ്ങളാഗ്രഹിക്കുന്നുണ്ടെങ്കിൽ ഈ ആഘോഷങ്ങളും ചടങ്ങുകളുമൊക്കെ ദൂരെ കളയുക; എന്നിട്ടു് ജീവിക്കുന്ന ഈശ്വരനെ, നരരൂപധാരിയായ നാരായണനെ, ആരാധിക്കുക; ജീവരൂപത്തിലെന്നപോലെ വിരാഡ്‌രൂപത്തിലും ഈശ്വരാരാധന ചെയ്യുക.'' — സ്വാമിജി.

# പൗരാണികമായ ത്രിമൂർത്തികൽപന

(ചരിത്രസമീക്ഷ)

സഖ്യാനന്ദസ്വാമി

## പുരാണലക്ഷണം

വ്യാസോപജ്ഞാതമായ പഞ്ചമവേദ ശിക്ഷാസമ്പ്രദായത്തിൽ അഞ്ചു വിഷയങ്ങളെ അധികരിച്ച് അതിബൃഹത്തായി വികസിച്ചു വന്നിട്ടുള്ളതാണ് സംസ്കൃതമായ പുരാണശാസ്ത്ര സാഹിത്യം. അഞ്ചു വിഷയങ്ങളുടെ പ്രതിപാദനമാകയാൽ 'പഞ്ചലക്ഷണം' എന്നു ആ സാഹിത്യത്തെ ലക്ഷണം ചെയ്തിരിക്കുന്നു.

(1) സർഗം = ജഗത് സൃഷ്ടിക്രമം (2) പ്രതിസർഗം = പ്രളയം = ഏകനായ ഈശ്വരനിൽ നിന്നു നാമരൂപവിശിഷ്ടമായ ജഗന്നാനാത്വം ആവിർഭവിക്കുന്ന ക്രമവും, നാനാത്വം വെടിഞ്ഞു വീണ്ടും ഏകത്വത്തിൽ വിലയിക്കുന്ന ക്രമവും ഇതിനാൽ പ്രതിപാദിക്കപ്പെടുന്നു. സാംഖ്യവിജ്ഞാനമാണ് അതിന്നടിസ്ഥാനം. (3) വംശം = ഋഷികൾ, ദേവന്മാർ, പിതൃക്കൾ, നരന്മാർ, ഗന്ധർവ്വന്മാർ, അപ്സരസ്സുകൾ, യക്ഷരാക്ഷസന്മാർ തുടങ്ങിയ നാനായോനിജനങ്ങളുടെ ഉത്പത്തിയും വൃദ്ധിയും, ചാതുർവർണ്യവും ബ്രഹ്മക്ഷത്രങ്ങളുടെ വംശവിസ്താരവും ഇതിൽ പ്രതിപാദിക്കപ്പെടുന്നു. (4) മന്വന്തരം = ജ്യോതിഃശാസ്ത്രസിദ്ധമായ കാലമാനവും, വർഷ-യുഗ-മന്വന്തരക്രമേണ വിഭജിക്കപ്പെട്ട കാലാവധികളോടുകൂടിയ ജഗച്ചക്രപ്രവർത്തനവും, ഓരോ മന്വന്തരത്തിലും യുഗത്തിലും ധർമ്മത്തിനു വരുന്ന മാററവും ധർമ്മപ്രവർത്തകരായ മനുക്കളുടേയും, ഋഷികളുടേയും, രാജാക്കന്മാരുടേയും ചരിതങ്ങളും ഇതിൽ പ്രതിപാദിക്കപ്പെടുന്നു. (5) ഈശാനുചരിതം = ലോകാനുഗ്രഹാർത്ഥം ആവിർഭവിക്കുന്ന ഈശ്വരവിഭൂതികളുടെ മഹിമയും അവയെ അധികരിച്ച ഉപാസനാ (ഭക്തി) ഭേദങ്ങളും, ഉപാസകരായ ഈശ്വരഭക്തന്മാരുടെ ചരിതങ്ങളുമാണ് ഇതിലെ പ്രതിപാദ്യം. [ഇവിടെ 'ഈശാനുചരിതത്തിനു'' പകരം 'ഭൂമ്യാദേശ്ചൈവ സംസ്ഥാനം' എന്നു പാഠഭേദവും കാണുന്നുണ്ട്. ഭൂരാദിലോകങ്ങളുടെ സ്ഥിതിയും, കർമ്മംകൊണ്ട് ജീവികൾക്കു വന്നുചേരുന്ന ലോകാന്തരഗമനവുംകൂടി പുരാണങ്ങളിൽ പ്രതിപാദിക്കപ്പെടുന്നുണ്ടെന്നു് ഇതിനാൽ ജ്ഞേയം.]

'നിഗമകല്പതരോർഗളിതം ഫലം' എന്ന പുരാണവചനമനുസരിച്ച് വേദമാണ് പുരാണസാഹിത്യത്തിന് അവലംബം. വേദമെന്നാൽ സർവ്വജ്ഞാനം: മന്ത്രബ്രാഹ്മണങ്ങളും ആരണ്യകങ്ങളും ഉപനിഷത്തുകളും അവയിൽനിന്നു വികസിച്ചുവന്ന വേദാംഗശാസ്ത്രങ്ങളും സ്മൃതികളും തന്ത്രാഗമാദി നാനാവിദ്യകളുമെന്നർത്ഥം. വേദമൂലമായ 18 വിദ്യകൾ പ്രസിദ്ധമാണല്ലോ. വിവിധങ്ങളായ കലാവിജ്ഞാനങ്ങളെക്കൂട്ടിച്ചേർത്ത് 64 വിദ്യകളെന്നും വ്യവഹാരമുണ്ട്. എണ്ണമെത്രയായാലും, ഭാരതീയാഷ്പാരമ്പര്യത്തിൽ വളർന്നുവന്നിട്ടുള്ള, ആര്യസംസ്കൃതി ലക്ഷണങ്ങളായ വിദ്യകളുടെയെല്ലാം ഒരേകദേശരൂപരേഖ പുരാണങ്ങളിൽ അവിടവിടെയായി കാണാം. ഇപ്രകാരം വേദശാസ്ത്രോപബൃംഹിതമാകയാൽ, അവയുടെ പരിജ്ഞാനമില്ലാത്ത അവ്യുത്പന്നമതികൾ പുരാണങ്ങളെ വ്യാഖ്യാനിക്കാൻ ഒരുമ്പെടരുതെന്നു് മഹാഭാരതം അനുശാസിക്കുന്നുണ്ട്.

> സർഗ്ഗശ്ച പ്രതിസർഗ്ഗശ്ച വംശോ മന്വന്തരാണി ച
> ഈശാനുചരിതം ചൈവ പുരാണം പഞ്ചലക്ഷണം
> ഇതിഹാസപുരാണാഭ്യാം വേദം സമുപബൃംഹയേത്
> ബിഭേത്യല്പശ്രുതാദ്‌വേദോ മാമയം പ്രഹരിഷ്യതി.

വേദവേദാംഗാദി വിദ്യകളിൽ വ്യുത്പന്നമതികളായ വിദ്വാന്മാർക്കേ വേദാർത്ഥോപബൃംഹിതമായ പുരാണസാഹിത്യത്തെ വഴിപോലെ വ്യാഖ്യാനിക്കാൻ കഴിയൂ. അല്ലാത്തുള്ളവർ അതിലേക്കൊരുമ്പെട്ടാൽ വേദാർത്ഥം തെററ

വ്യാഖ്യാനിയ്ക്കപ്പെടാൻ ഇടവരും. അങ്ങനെയുള്ള അല്പജ്ഞന്മാരെ വേദം ഭയപ്പെടുന്നുവെന്നാണ് പറയുന്നത്. ഇതിൽനിന്നു നമുക്കു മനസ്സിലാക്കാം ആദ്യകാലങ്ങളിൽ പുരാണാഖ്യാനത്തിൽ പ്രവർത്തിച്ചിരുന്ന സൂതന്മാർ സർവ്വവിദ്യാവിശാരദന്മാരായ മഹാമനീഷികളായിരുന്നുവെന്ന്. അവരെന്തിനിങ്ങനെ അതിബൃഹത്തായ ഒരു വാങ്മയം സൃഷ്ടിച്ചുവെന്നാണെങ്കിൽ, വേദവേദാംഗശാസ്ത്രങ്ങളിൽക്കൂടി ധർമ്മം (ശ്രേയോമാർഗ്ഗം, വിദ്യ) ഗ്രഹിക്കാനാവാത്ത പാമരന്മാരായ സാമാന്യജനങ്ങൾക്കു ധർമ്മബോധമുണ്ടാക്കിക്കൊടുക്കാൻ, എന്നു സമാധാനം. അപ്പോൾ, ദുർഗ്രഹങ്ങളായ വിഷയങ്ങളെ, അവർക്കു മനസ്സിലാകുന്ന ലളിതമായ ഭാഷയിൽ, അന്യാപദേശം, രൂപകം, അതിശയോക്തി തുടങ്ങിയ ചമത്കാരങ്ങളാൽ ഹൃദ്യമായ കഥാവ്യാഖ്യാനങ്ങളിൽക്കൂടി പ്രതിപാദിക്കേണ്ടതാവശ്യമാണ്. പുരാണങ്ങൾ അതാണ് നിർവ്വഹിച്ചിട്ടുള്ളത്. ആകയാൽ അവയെ 'ജനകീയ ശാസ്ത്രസാഹിത്യം' (popular educational literature) എന്നു വിശേഷിപ്പിക്കാം.

ഈ ആഖ്യാനങ്ങളിൽ പ്രസക്തങ്ങളും അപ്രസക്തങ്ങളുമായ ഭാഗങ്ങളുണ്ടാകാം. അപ്രസക്തങ്ങളായി തോന്നുന്നത് മുഖ്യമായും രണ്ടു കാരണങ്ങളാലാണ്: ഒന്നാമത് പുരാണങ്ങൾ വിസ്തൃതമായി ആഖ്യാനം ചെയ്യപ്പെട്ട കാലത്തെ ജനസമൂഹത്തിന്റെ ആവശ്യവും അഭിരുചിയും അനുസരിച്ചാണ് പല ഭാഗങ്ങളും ആഖ്യാനം ചെയ്യപ്പെട്ടിട്ടുള്ളതെന്ന് നാം ഓർക്കണം. അന്നത്തെ പരിതസ്ഥിതികളല്ലല്ലോ ഇന്ന്. കാലംകൊണ്ടു വന്ന ഈ മാററത്തിൽ അത്തരം ആഖ്യാനങ്ങൾ അപ്രസക്തമായി തോന്നാം. രണ്ടാമത്, പുരാണസാഹിത്യമെല്ലാം ഒരു പുരുഷന്റെ ഹ്രസ്വമായ ജീവിതകാലത്തെ രചനയല്ലെന്നുള്ളതാണ്; വ്യാസപരമ്പരയിൽ വന്ന സൂതന്മാർ പലരും പല കാലങ്ങളായി ആഖ്യാനം ചെയ്തിട്ടുള്ളതിന്റെ സമാഹാരമാണ് ഓരോ പുരാണവും. ആഖ്യാതാക്കളായ സൂതന്മാരെല്ലാവരും ഒരുപോലെ പ്രഗത്ഭമതികളായിരിക്കുമെന്ന് നമുക്ക് പ്രതീക്ഷിക്കവയ്യ. അവ്യുത്പന്നമതികളുടെ ആഖ്യാനങ്ങളും ഇടയിലുണ്ടാകും—വിശേഷിച്ചും 'അർത്ഥവാദം' ചെയ്യുന്നിടങ്ങളിൽ (പ്രതിപാദ്യമായ ധർമ്മങ്ങളെ പ്രശംസിക്കാനും അല്ലാത്തതിനെ നിന്ദിക്കാനുമായി ഉദാഹരിക്കുന്ന ഉപാഖ്യാനങ്ങളാണ് അർത്ഥവാദം. പുരാണങ്ങളിൽ ഇവ സുലഭമാണ്). അവിടെയെല്ലാം പൂർവ്വാപരവൈരുദ്ധ്യവും നിരർത്ഥകതയും തോന്നിക്കും. 'ജനകീയ സാഹിത്യത്തിൽ' അവ അനിവാര്യമാണ്. ശാസ്ത്രപ്രാമാണ്യമില്ലാത്ത അത്തരം ആഖ്യാനങ്ങളെ വിവേകപൂർവ്വം പരിശോധിച്ചു മാററിനിർത്താവുന്നതാണ്. കാര്യസാരമേ നാം ഗ്രഹിക്കേണ്ടു. പുരാണങ്ങളിൽ അതു വേണ്ടുവോളമുണ്ട്.

മഹാപുരാണം പതിനെട്ടും ഉപപുരാണം പതിനെട്ടുംകൂടി മുപ്പത്തിയാറു പുരാണ സംഹിതകൾ ഉണ്ടായിട്ടുണ്ടെന്നു പറയപ്പെടുന്നു. പൂർണ്ണരൂപത്തിൽ എല്ലാം ഇപ്പോൾ കിട്ടാനില്ല. പലതിന്റേയും പലഭാഗങ്ങളും കാലപ്രവാഹത്തിൽ നഷ്ടപ്പെട്ടിരിക്കുന്നു. ശിഷ്ടമുള്ളതിൽ മററുള്ളവയെക്കുറിച്ചു വ്യക്തമായ സൂരണയുണ്ട്. അതു വെച്ചു നോക്കിയാൽ ഓരോന്നിന്റേയും വലുപ്പവും സാമാന്യപ്രതിപാദ്യവും നമുക്കേതാണ്ടു ഗ്രഹിക്കാം. പഞ്ചലക്ഷണമാണെല്ലാം. പ്രതിപാദ്യമായ ദേവതോപാസനയുടെ നിലയിൽ ഓരോന്നിനും ഇതരത്തിൽനിന്നു ചില വിശേഷങ്ങളുണ്ടായിരിക്കും. ഈശ്വരമൂർത്തിഭേദേന പുരാണങ്ങളെ മൂന്നിനമായി തിരിക്കാം.

### മഹാപുരാണങ്ങൾ 18

(1) ശൈവം: 1 മാത്സ്യം 2 കൗർമ്മം. 3 ലൈംഗം, 4 ശൈവം, 5 സ്കാന്ദം, 6 അഗ്നി.

(2) ബ്രാഹ്മം: 7 ബ്രാഹ്മം, 8 ബ്രഹ്മാണ്ഡം * 9 ബ്രഹ്മവൈവർത്തം, 10 മാർക്കണ്ഡേയം, *f* 11 ഭവിഷ്യത്. 12 വാമനം.

(3) വൈഷ്ണവം: 13 വൈഷ്ണവം, 14 നാരദീയം 15 ഭാഗവതം * (ദേവീ), 16 ഗാരുഡം 17 പാദ്മം, 18 വാരാഹം.

* ഇതു മൂന്നും (മാർക്കണ്ഡേയം, ബ്രഹ്മാണ്ഡം, ഭാഗവതം) ദേവീമാഹാത്മ്യപ്രതിപാദകങ്ങളാണ്. ആകയാൽ നിഷ്കൃഷ്ടമായ ഒരു വിഭജനമല്ലിതെന്ന് ദ്രഷ്ടവ്യം. ഉപപുരാണങ്ങളെ സംബന്ധിച്ചും അതുതന്നെയാണ് പറയേണ്ടതു്. ദേവിയുടേയും പരിവാരദേവതകളുടേയും മാഹാത്മ്യപ്രതിപാദകങ്ങളാണ് പലതും.

## ഉപപുരാണങ്ങൾ

1 ശിവപുരാണം, 2 ദൗർവ്വാസസം, 3 കാപിലം, 4 മാനവം, 5 ഔശനസം, 6 മാഹേശ്വരം. 7 സാംബം, 8 കാളികം, 9 ഭാർഗ്ഗവം 10 കൗമാരം, 11 സനത്കുമാരം, 12 നാരസിംഹം. 13 വാരുണം, 14 സൗരം, 15 പാരാശരം 16 മാരീചം, 17 നാരദീയം, 18 ബ്രഹ്മാണ്ഡം.

ശിവപുരാണം, നാരദീയം, ബ്രഹ്മാണ്ഡം ഈ പേരുകൾ മഹാപുരാണങ്ങളുടെ കൂട്ടത്തിലും വരുന്നുണ്ട്. ആകയാൽ അനുബന്ധമായി ആവിർഭവിച്ചതാണ് ഈ മൂന്നുമെന്ന് വിചാരിക്കണം.

ഇനി, ഈ പതിനെട്ടിനും പുറമെ വേറെ ചില പുരാണസംഹിതകളും പ്രസിദ്ധങ്ങളായിട്ടുണ്ട്. ഉദാഹരണം: 1 ഹരിവംശം 2 ജൈമിനീയാശ്വമേധം 3 നീലമാതാ 4 ആത്മപുരാണം 5 വായുപുരാണം 6 ഭാഗവതം (വൈഷ്ണവം.)

ഇപ്പറഞ്ഞ 40 എണ്ണത്തിൽ ഏററവും ഒടുവിലുണ്ടായതു് വൈഷ്ണവമായ ശ്രീമദ്ഭാഗവതമാണെന്ന് അതിൽത്തന്നെ പറയുന്നുണ്ട്. ദശലക്ഷണമായിട്ടാണ് അതിന്റെ നിബന്ധനം. ഇന്നു ലോകത്തിൽ ഏററവുമധികം പ്രചാരം ഈ ഭാഗവതത്തിനാണ്, മററുള്ളതിനെല്ലാം ലോപം വന്നിരിക്കുന്നു.

പുരാണങ്ങളിൽ ഓരോന്നും ഏതേതു കാലത്തെഴുതപ്പെട്ടുവെന്നറിയാൻ നമുക്കിപ്പോൾ ഒരു വഴിയുമില്ല. കലിയുഗം ഏതാണ്ടു മുന്നൂറുവർഷം കഴിഞ്ഞ ബി. സി. 2700_ന്നടുത്തു്, നൈമിശാരണ്യത്തിൽവെച്ച് ശൗനകാദിമുനിമാരുടെ സാന്നിധ്യത്തിൽ ആഖ്യാനവും വിസ്താരവും ആരംഭിച്ചിട്ടുണ്ടെന്നു മാത്രം പറയാം. ആ പ്രസ്ഥാനം (പുരാണാഖ്യാനം) കാലഗതിയിൽ ശാഖോപശാഖകളായി തിരിഞ്ഞു ക്രമത്തിൽ, പല ദേശത്തും കാലത്തുമായി അഭിവൃദ്ധിപ്പെട്ടു വന്ന സൂതഗുരുകുലസംപ്രദായങ്ങളിൽ നിബന്ധനം ചെയ്യപ്പെട്ടതാണ്, പൗരാണികമായ ഈ ബൃഹജ്ജനകീയസാഹിത്യം. കലിയുഗം ഒരു മൂവായിരം വർഷം — അതായതു ക്രിസ്തുവർഷത്തോടടുത്ത കാലംവരെ — പുരാണങ്ങളുടെ പ്രചാരകാലമാണ്. അതിന്റെ മധ്യത്തിലാണ് ബൌദ്ധയുഗം വരുന്നതു്. (ബി. സി. 1800_600) ബുദ്ധമതത്തിനു് പ്രചാരം വർദ്ധിച്ചിരുന്ന ഇക്കാലത്തു് സംസ്കൃതത്തിലുള്ള ശാസ്ത്രശിക്ഷണത്തിനു പൊതുവേ മാന്ദ്യം ഭവിച്ചിരുന്നു. ആ കാലഘട്ടത്തിലും അതിനു മുമ്പും പിമ്പുമുള്ള നൂററാണ്ടുകളിലും ജനസാമാന്യത്തിനു ധർമ്മബോധകമായ വിദ്യാഭ്യാസം നല്കിയിരുന്നതു് പുരാണസാഹിത്യം വഴിക്കാണ്. ആ വിദ്യാഭ്യാസത്തിന്റെ സ്മാരകമായി അവശേഷിച്ചിട്ടുള്ള പ്രമാണഗ്രന്ഥങ്ങളാണ് ഇന്നു നമുക്കു കിട്ടിയിട്ടുള്ള നാല്പതോളം പുരാണങ്ങൾ. ബി. സി. അഞ്ചാംശതകത്തിൽ ശങ്കരാചാര്യരുടെ ഉദയത്തെ തുടൎന്നു പുനരുത്ഥിതമായ വേദാന്തശാസ്ത്രശിക്ഷയും താന്ത്രികഭക്തിപ്രസ്ഥാനങ്ങളും കാവ്യനാടകാദിസാഹിത്യങ്ങളുടെ ആസ്വാദനവും പ്രചരിച്ചതോടുകൂടി പൗരാണികമായ വിദ്യാഭ്യാസത്തിനു പ്രചാരലോപം വന്നു. ഇതാണ് യഥാർത്ഥമായ ചരിത്രം.

ക്രിസ്തുവർഷത്തോടടുത്ത കാലംവരെ പുരാണങ്ങളുടെ പ്രചാരകാലമാണെന്നു പറയാൻ കാരണമിതാണ്: ഏതാണ്ടീ കാലംവരെ ആര്യാവർത്തത്തിൽ വാണ രാജവംശങ്ങളുടേയും സാമൂഹ്യസ്ഥിതിയുടേയും അനുസ്മരണം പുരാണങ്ങളിൽ കാണ്മാനുണ്ട്. വംശാനുകഥനം, പുരാണാഖ്യാനങ്ങളുടെ ചെറിയൊരംശം മാത്രമാകയാൽ അതിന്റെ വിസ്തൃതചരിത്രമൊന്നും അവിടെ കാണില്ല; നാമമാത്രമായ സ്മരണയേയുള്ളൂ. ഉള്ളേടത്തോളം നമുക്കു പ്രയോജനകരവുമാണ്. അതിൽ ഒരു വിശേഷം ദ്രഷ്ടവ്യമായിട്ടുണ്ട്: കലിയുഗത്തിലെ വൃത്താന്തം പറയുന്നതെല്ലാം ഭാവികാലസംഭവങ്ങളായിട്ടാണ്. പുരാണാഖ്യാനമാകുന്ന പഞ്ചവേദശിക്ഷാസംപ്രദായം കലിയുഗാരംഭത്തിൽ തുടങ്ങിയെന്നതാണ് അതിനുപപത്തി. അന്നത്തെ നിലയിൽവീക്ഷിക്കുമ്പോൾ പില്ക്കാലസംഭവങ്ങളെല്ലാം ഭാവിയാകുമല്ലോ. പുരാണങ്ങളുടെ ഏവംവിധമായ ചരിത്രവീക്ഷണവും ആഖ്യാനരീതിയും പ്രത്യേകം ശ്രദ്ധേയമാണ്. ഏതെങ്കിലും പുരാണത്തിൽ എ. ഡി. പന്ത്രണ്ടാം നൂററാണ്ടുവരെയുള്ള ലോകവൃത്താന്തം പറയുന്നുണ്ടെങ്കിൽ — അപൂർവ്വമായേ അതു കാണുകയുള്ളു — ആ കാലംവരെ ആ പുരാണത്തിൽ സജീവമായ പ്രവർത്തനം നടന്നിട്ടുണ്ടെന്നു് അനുമാനിക്കാം.




**സർവ്വമംഗളമാംഗല്യേ ശിവേ സർവ്വാർത്ഥസാധികേ**
**ശരണ്യേ ത്ര്യംബകേ ഗൗരി നാരായണി നമോസ്തു തേ.**

## പുരാണങ്ങളിലെ ത്രിമൂർത്തികല്പന

ഏകനായ ഈശ്വരൻ ബ്രഹ്മാ, വിഷ്ണു, മഹേശ്വരൻ എന്നു് മൂന്നു മൂർത്തികളിൽ (പൗരുഷ ഭാവങ്ങളിൽ) ജഗത്തിന്റെ സൃഷ്ടിസ്ഥിതിസംഹാരങ്ങൾ യഥാക്രമം നിർവ്വഹിക്കുന്നുവെന്നൊരു സങ്കല്പം പുരാണങ്ങളിൽ കാണാം. പാശ്ചാത്യരും, തുടർന്നു പൗരസ്ത്യരുമായ ഗവേഷകപണ്ഡിതന്മാർ ഈ സങ്കല്പത്തെ ഉയർത്തിപ്പിടിച്ചുകൊണ്ടു് ഇതാണു് 'ഹിന്ദുമത'ത്തിന്റെ ആണിക്കല്ലെന്നു സ്ഥാപിക്കാൻ യുക്തിവാദങ്ങളുന്നയിക്കാറുണ്ടു്. വാസ്തവം പറഞ്ഞാൽ ഇങ്ങനെയൊരു സങ്കല്പം വേദോപനിഷത്തുകളിലോ തന്ത്രാഗമങ്ങളിലോ എങ്ങുമില്ല. പുരാണങ്ങൾ അവയുടെ ആഖ്യാനസൗകര്യത്തിനുവേണ്ടി അംഗീകരിച്ച ഈ പ്രാഥമികസങ്കല്പത്തിനു് വല്ല ഉപപത്തിയുമുണ്ടോ എന്നു നോക്കാം.

പൗരാണികന്മാർ അവരുടെ സാഹിത്യപോഷണത്തിനാരംഭിച്ചപ്പോൾ, അതിന്നാധാരമായ് വേദേതിഹാസശാസ്ത്രങ്ങളശേഷവും ഒന്നു പരിശോധിച്ച അവസരത്തിൽ, എല്ലാം മഹത്തായ രണ്ടു് ആർഷസംപ്രദായങ്ങളിൽക്കൂടി കാലഗതിയിൽ പകർന്നുവന്നിട്ടുള്ളതാണെന്നു കണ്ടു. ഒന്നു്: പ്രവൃത്തിധർമ്മത്തെ സംബന്ധിച്ചു് ബ്രഹ്മകുലസംപ്രാദയത്തിൽ വന്നിട്ടുള്ള വൈദികമന്ത്രബ്രാഹ്മണങ്ങളും യജ്ഞവും തദംഗഭൂതങ്ങളായ ശിക്ഷാദി ശാസ്ത്രങ്ങളും. വൈദികബ്രാഹ്മണരാൽ പോഷിക്കപ്പെട്ടുവന്ന ഈ സംസ്കൃതിക്കു പ്രഭവം വേദഗുരുവായ ബ്രഹ്മപ്രജാപതിയാകുന്നു. രണ്ടു്: നിവൃത്തിധർമ്മത്തെ ആശ്രയിച്ചു് മഹേശ്വരസംപ്രദായത്തിൽ വന്നിട്ടുള്ള പരവിദ്യാസംജ്ഞമായ വേദാന്തവും തന്നിഷ്ഠമായി വളർന്ന തന്ത്രാഗമവിദ്യകളും വിവിധങ്ങളായ കലാവിജ്ഞാനങ്ങളും. ഈ മാർഗ്ഗമനുസരിക്കുന്ന ജ്ഞാനയോഗനിഷ്ഠരായ മുനികൾക്കും കർമ്മയോഗികളായ രാജർഷികൾക്കും അവരെ അനുസരിക്കുന്ന പ്രജാവർഗ്ഗത്തിനും പരമോപാസ്യനായിരിക്കുന്നതു് സർവ്വലോകഗുരുവായ മഹേശ്വരനാകുന്നു. ആകയാൽ ഈ രണ്ടു മൂർത്തികളും, ബ്രഹ്മാവും മഹേശ്വരനും, സർവ്വവിദ്യാപ്രഭവത്വേന ധർമ്മാർത്ഥികളാൽ അവശ്യം ഉപാസ്യരാകുന്നു. അപ്പോഴാണു്, കലികാലാരംഭത്തിൽ മൂന്നാമത്തേതായ വൈഷ്ണവപ്രസ്ഥാനത്തിന്റെ ഉദയം കണ്ടതു്. നൂതനമെങ്കിലും ആർഷമാണു് ആ സംപ്രദായവും. അതിനാൽ അതിനും പുരാണത്തിൽ സ്ഥാനമുണ്ടാകേണ്ടതാണു്. അതെങ്ങിനെ സാധിക്കാം ?

അർത്ഥകാമസമ്പത്തിയെ ലക്ഷ്യമാക്കി ബ്രഹ്മാവിനാൽ ഉപജ്ഞാനം ചെയ്യപ്പെട്ടതാണു് പ്രവൃത്തിനിഷ്ഠമായ വൈദികയജ്ഞമാർഗ്ഗം. കർമ്മബഹുലതയാൽ അശാന്തമത്രേ ഈ ധർമ്മപഥം. സംസാരമുക്തിയെ ലക്ഷ്യമാക്കി മഹേശ്വരനാൽ ഉപജ്ഞാനം ചെയ്യപ്പെട്ട താന്ത്രികയോഗമാർഗ്ഗം, നിവൃത്തിനിഷ്ഠവും ജ്ഞാനവൈരാഗ്യലക്ഷണേന ശാന്തവുമാകുന്നു. ഒന്നു്: ബഹിർമുഖതയാ ഭോഗ്യവിഷയങ്ങളിൽ ആസക്തമാകുമ്പോഴും, വിഷയാസക്തി വെടിഞ്ഞു് അന്തർമുഖതയാ ആത്മാവിൽ രമിക്കുവാനാണു് മററതിന്റെ യത്നം. രണ്ടും ധർമ്മംതന്നെ; പക്ഷെ, ഒന്നു് അങ്ങേയററവും മററതു് ഇങ്ങേയററവുമായി, എന്നുമാത്രം. അതു ശരിയാവില്ലെന്നു നാരദവ്യാസാദിസൂരികൾക്കു തോന്നി. അവർ, രണ്ടിനും മധ്യേ, ഒന്നിനോടും വിരോധമില്ലാതെ ഭുക്തിയും മുക്തിയും ഒപ്പം സാധിക്കുമാറു്, രണ്ടു മാർഗ്ഗങ്ങളേയും ഇണക്കിക്കൊണ്ടു്, നൂതനമായൊരു ധർമ്മപഥം ഉപജ്ഞാനം ചെയ്തു; അതാണു് വൈഷ്ണവമായ ഭക്തിമാർഗ്ഗം. കലിയുഗത്തിൽ നൂതനമായി ആവിഷ്കരിച്ച ഈ താന്ത്രികഭക്തിമാർഗ്ഗത്തിനു് അത്യുത്തമനിദർശനമായി സൂരികൾ കണ്ടതു് ഭഗവാൻ ശ്രീകൃഷ്ണനെയാണു്. അതനുസരിച്ചു് ഭഗവത്ചരിതത്തെ വൈഷ്ണവഭക്തിപ്രസ്ഥാനത്തോടു യോജിപ്പിച്ചു, കൃഷ്ണനെയും വിഷ്ണുവിനേയും അഭേദഭാവനയാ ഈശ്വരപദത്തിൽ പ്രതിഷ്ഠിച്ചു. ബ്രാഹ്മവും മാഹേശ്വരവുമായ ധർമ്മങ്ങൾക്കു മധ്യേ വർത്തിക്കുന്നതിനാൽ വൈഷ്ണവധർമ്മത്തിനു് മധ്യവർത്തിത്വമാണു് എല്ലാംകൊണ്ടും യുക്തം. പൗരാണികന്മാർ ആ നിലയിൽ മൂന്നു മൂർത്തികളെ കല്പിക്കുകയും ചെയ്തു: ബ്രഹ്മാ, വിഷ്ണു, മഹേശ്വരൻ എന്നിങ്ങനെ.

പുരാണങ്ങളിലെ മൂർത്തികല്പനയ്ക്കു് ചരിത്രദൃഷ്ട്യാ നല്ലാവുന്ന വ്യാഖ്യാനമിതാണു്. അതിൽ കവിഞ്ഞു് അതിനൊരർത്ഥവുമില്ല. ഇല്ലാത്തതിനെ ഉണ്ടാക്കാൻ, സത്ത്വരജസ്തമോഗുണാത്മകത്വവും സൃഷ്ടിസ്ഥിതിസംഹാരകർത്തൃത്വവും മററും ആരോപിച്ചു യുക്തി കണ്ടുപിടിക്കാൻ ഒരുമ്പെട്ടാൽ ഫലം വിപരീതമായിരിക്കും. എങ്ങനെ ?

# അയോദ്ധ്യയുടെ രക്ഷാകവചം

കെ. പി. ലീലാമ്മ

രാവണവധം കഴിഞ്ഞു. പതിന്നാലു് സംവത്സരത്തെ വനവാസവും കഴിഞ്ഞു. ശ്രീരാമചന്ദ്രൻ അയോദ്ധ്യാപതിയായി രാജ്യം ഭരിക്കുന്ന സുവർണ്ണകാലം. രാമരാജ്യത്തിൻെറ സ്ഥിതിയോ, മഹാലക്ഷ്മിയുടെ കേളീരംഗമാണു് അയോദ്ധ്യ. അകാലമൃത്യുവില്ല, രോഗമില്ല, ദാരിദ്ര്യമില്ല, ആധിവ്യാധികൾ ഇല്ല, ധാന്യങ്ങൾ സമൃദ്ധിയായി വിളയുന്നു. ജനങ്ങൾ അതീവ സന്തുഷ്ടന്മാർ. ധാർമ്മികചക്രവർത്തിയുടെ പ്രജകളും തല്പരർ. അങ്ങനെ രാമരാജ്യത്തിൻെറ പുകഴ് വാനോളം ഉയന്നു.

ഒരു രാത്രി പൂർണ്ണചന്ദ്രൻ പാലൊളി ചിന്നുന്ന അമൃതകിരണങ്ങൾകൊണ്ടു് അയോദ്ധ്യാനഗരിയെ ശോഭായമാനമാക്കുന്നു. ആ കിരണങ്ങളുടെ സ്പർശസുഖം ഏററുകൊണ്ടു് ഉദ്യാനത്തിലെ വൃക്ഷലതാദികൾ ചെറിയ മർമ്മരശബ്ദം പുറപ്പെടുവിച്ചും പരസ്പരം കൂട്ടിയുരുമ്മിയും ചലിച്ചുകൊണ്ടിരിക്കുന്നു. എങ്ങും നിശ്ശബ്ദത. അയോദ്ധ്യയിലെ രാജകൊട്ടാരം ഈ പൂനിലാവിൽ തല ഉയർത്തിപ്പിടിച്ചു് പരിലസിക്കുന്നു. ആ നിശ്ശബ്ദതയെ ഭഞ്ജിച്ചുംകൊണ്ടു് ആരുടെയോ കാലൊച്ച കേൾക്കാനുണ്ടു്. ലക്ഷ്മണകുമാരൻ ജ്യേഷ്ഠൻെറ അരമനയുടെ മുമ്പിൽ കാവൽ നടക്കുന്ന ശബ്ദമാണു്. പതിന്നാലു് വഷങ്ങൾ ശ്രീരാമചന്ദ്രനെ അനുഗമിച്ചു് കാട്ടിൽ പോയി. വനവാസകാലത്തു് ഒരു ദിവസമെങ്കിലും കണ്ണിൻെറ ഇമ കൂട്ടിയിട്ടില്ല. കാട്ടിൽ വന്യമൃഗങ്ങൾ ഉണ്ടു്. രാക്ഷസന്മാർ സഞ്ചരിക്കുന്നുണ്ടു്. ജ്യേഷ്ഠനു് എന്തെങ്കിലും വിപത്തു് സംഭവിച്ചാലൊ? ഇപ്പോഴൊ? വന്യമൃഗങ്ങളിൽനിന്നും ഭയമില്ല. എല്ലാം സുരക്ഷിതം. പക്ഷെ, ശ്രീരാമചന്ദ്രൻെറ അന്തഃപുരത്തിനു് ചുററും വേറെ ആരും കാവൽ നില്ക്കുന്നതു് ലക്ഷ്മണനു് സമ്മതമല്ല. തൻെറ സർവ്വസ്വവുമാണു് ജ്യേഷ്ഠസഹോദരൻ. അരക്കെട്ടിൽ ഉടവാൾ തുങ്ങുന്നുണ്ടു്. ഒരു കൈ എപ്പോഴും അതിന്മേൽ സ്പർശിക്കുന്നുണ്ടു്. അപകടം എന്തെങ്കിലും സംഭവിച്ചാൽ വാൾ ഉറയിൽനിന്നും ഊരണമല്ലൊ.

---

സൃഷ്ടികർമ്മത്തിൽ ആസക്തനായ ബ്രഹ്മാവിനു് രജോഗുണാത്മകത്വവും തല്ലക്ഷണമായ ചുവപ്പുനിറവും കല്പിക്കുന്നുവെങ്കിൽ അത്രത്തോളം ശരിതന്നെ. ജ്ഞാനത്താൽ അജ്ഞാനത്തെ സംഹരിക്കുന്ന മഹേശ്വരനു് പ്രകാശകമായ സത്ത്വഗുണാത്മകത്വവും തല്ലക്ഷണമായ ശുഭ്രവർണ്ണവും ത്രിണേത്രത്വവും കല്പിക്കുന്നതും യുക്തംതന്നെ. ഗുണത്രയത്തിൽ ശേഷിച്ചതു് തമോഗുണമാണല്ലോ. സ്ഥിതി– നിഷ്ക്രിയത്വം, ചലനമില്ലായ്മ, തമസ്സിൻെറ ലക്ഷണമാണു്. അതു് കറുപ്പുമാകുന്നു. വിഷ്ണുവിനു് സ്ഥിതികാരകത്വം സാംഖ്യസിദ്ധാന്തം. അതിൻെറ ലക്ഷണം കല്പിക്കുന്നപക്ഷം, കൃഷ്ണവർണ്ണനായ ആ പുരുഷൻ തമോമയനാണെന്നു് അനുക്തസിദ്ധം. പക്ഷേ വിഷ്ണുഭക്തന്മാക്കു് അഭിമതമല്ല ഈ നിഗമനം– യുക്തിസഹമാണെന്നിരിക്കിലും. ശുഭകാംക്ഷിയായ ഏതൊരു ഭക്തനാണു് ഇഷ്ടപ്പെടുക, തൻെറ രക്ഷകനായ ഈശ്വരൻ തമോമയത്വേന അജ്ഞാനരൂപിയാണെന്നു വരുന്നതു്? അനിഷ്ടം പരിഹരിക്കാനാണു് എല്ലാവരുടേയും യത്നം. ഇവിടെ എന്താണു് പരിഹാരം? സത്ത്വഗുണപ്രാധാന്യേന ജ്യോതിർമയനും ശുഭ്രവർണ്ണനുമായ ശിവൻ തമോമയനും, കൃഷ്ണവർണ്ണനായ വിഷ്ണു സത്ത്വാത്മകനുമാണെന്ന വിരുദ്ധവാദം മുഴക്കുകതന്നെ! പുരാണങ്ങളിൽത്തന്നെ പലേടത്തും കാണാം, ഇത്തരം ദുരുക്തിവാദങ്ങൾ. യുക്തിയില്ലാത്തതിനു യുക്തികല്പിക്കാൻ ഒരുമ്പെടുന്നതിൻെറ ഫലമിതാണു്. ആകയാൽ വ്യർത്ഥമായ ഇത്തരം ദുർവ്യാഖ്യാനങ്ങൾക്കൊന്നും പുറപ്പെടാതെ ചരിത്രപരമായ വീക്ഷണം കൈക്കൊള്ളുന്നതാണു് എല്ലാവക്കും ശോഭനം.

സമയം ഏതാണ്ട് അർദ്ധരാത്രി കഴിഞ്ഞു. ലക്ഷ്മണൻ രാമചന്ദ്രന്റെ ഉറക്കറയുടെ മുമ്പിൽ കൂടി നടന്നുനടന്ന് കുറച്ചു ദൂരംപോയി. പെട്ടെന്ന് പിന്നിൽനിന്നും ഒരു ശബ്ദം. ലക്ഷ്മണൻ നിശ്ശബ്ദം ശ്രദ്ധിച്ചു. ജ്യേഷ്ഠന്റെ അന്തഃപുരത്തിന്റെ വാതിൽ പതുക്കെ തുറന്നിരിക്കുന്നു, തിരിഞ്ഞുനോക്കിയപ്പോൾ അതാ ശ്രീരാമചന്ദ്രൻ മുറിയിൽനിന്നും ഇറങ്ങിവരുന്നു. രാജചിഹ്നങ്ങളൊന്നും ഇല്ല. ഉറക്കറയിലെ വേഷം മാത്രം. ലക്ഷ്മണൻ അത്ഭുതസ്തബ്ധനായി. ''ജ്യേഷ്ഠൻ ഈ അസമയത്ത് എവിടെയ്ക്കായിരിക്കാം? ചാരന്മാർ തങ്ങളുടെ ജോലി ശരിക്ക് നിർവ്വഹിക്കുന്നുണ്ടോ എന്നറിയാനായിരിക്കുമോ? ഏതായാലും എന്തോ ഒന്ന് സംഭവിക്കാൻ പോകുന്നുണ്ട്. തന്നിൽനിന്നും ഒന്നും മറച്ചുവെക്കാത്ത ജ്യേഷ്ഠൻ ഒന്നും പറഞ്ഞില്ലല്ലൊ. ഏതായാലും മറവിൽനിന്ന് ശ്രദ്ധിയ്ക്കാം.'' രാമചന്ദ്രൻ മുറിയുടെ വാതിൽ അടച്ചു. പതുക്കെ പതുക്കെ ഇറങ്ങി നടക്കാൻ തുടങ്ങി. ലക്ഷ്മണൻ കുറച്ചകലെ പിന്നിലായി പിന്തുടന്നു. താൻ കണ്ട കാഴ്ച ലക്ഷ്മണനെ ഞെട്ടിപ്പിച്ചു. എന്ത്? ശ്രീരാമചന്ദ്രനുണ്ട് ലക്ഷ്മണന്റെ അന്തഃപുരത്തെ ലക്ഷ്യമാക്കി നടക്കുന്നു. ഇതെന്തു കഥ? ഈ അസമയത്ത് താൻ അന്തഃപുരത്തിൽ ഉണ്ടായിരിക്കില്ല എന്നറിഞ്ഞുകൊണ്ടും തന്റെ പത്നി ഊർമ്മിള ഏകാകിനിയായി ഉറങ്ങിക്കിടക്കുന്നിടത്തേയ്ക്കാണോ ധാർമ്മികചക്രവർത്തിയായ രാമചന്ദ്രൻ പോകുന്നത്? ലക്ഷ്മണന്റെ ഹൃദയം തുടിച്ചു. രക്തം ധമനികളിൽ തിളയ്ക്കാൻ തുടങ്ങി. അധരങ്ങൾ വിറച്ചു. കോപംകൊണ്ട് ശരീരം ആസകലം വിറച്ചു. അറിയാതെ കൈകൾ വാളിന്റെ പിടിയിൽ ചെന്ന് പിടിച്ചു, ''ഇതോ ലോകം വാനോളം പുകഴ്ത്തുന്ന രാമചന്ദ്രൻ! ഈ കാപട്യം സൂര്യവംശത്തിന് ചേർന്നതാണൊ? ഏകപത്നീവ്രതം സ്വീകരിച്ചിരിക്കുന്ന രാമൻ ഈ അകൃത്യം പ്രവർത്തിയ്ക്കുകയോ? ഇതാണോ ധർമ്മരാജ്യം?'' ലക്ഷ്മണന്റെ ഹൃദയത്തിൽക്കൂടി ഒരു നൂറുനൂറ് ചിന്തകൾ പാഞ്ഞുപോയി. വാൾ ഉറയിൽനിന്നും ഊരി. ''ഊർമ്മിള ആരാണ്? ജ്യേഷ്ഠഭ്രാതാവ് പിതൃസമാനനല്ലെ? ആ നിലയ്ക്ക് ജ്യേഷ്ഠന്റെ സ്നുഷയല്ലെ തന്റെ പത്നി? എത്ര നിരപരാധിനിയായിട്ടാണ് ഉറങ്ങിക്കിടക്കുന്നത്! അതു കണ്ടുകൊണ്ട് ആണ് താൻ ഇറങ്ങി വന്നത്. അവൾക്കും ഇതിൽ പങ്കുണ്ടായിരിക്കുമോ?''

രാമചന്ദ്രൻ നടന്നുനടന്ന് അന്തഃപുരത്തിന്റെ വാതിലിന് സമീപം എത്തിക്കഴിഞ്ഞു. ചാരിയിരുന്ന വാതിൽ പതുക്കെപ്പതുക്കെ ശബ്ദം കേൾപ്പിക്കാതെ തുറന്നു. ലക്ഷ്മണന്റെ ശ്വാസത്തിന്റെ ഗതിക്ക് വേഗം കൂടി. ''ഒരൊററ വെട്ടിന് ഞാൻ ഈ മഹാപാപിയുടെ കഥ കഴിക്കും. കൊടുംപാതകി, അയ്യോ, ജ്യേഷ്ഠാ. ഇത് ഞാൻ ഒരിക്കലും വിചാരിച്ചില്ല. എന്റെ സർവ്വസ്വവും അങ്ങായിരുന്നു. അങ്ങ് ഈ ചതി ചെയ്യുമെന്ന് നിനച്ചതേയില്ല.'' വിവേകം നശിച്ചു. പെട്ടെന്ന് ലക്ഷ്മണൻ രണ്ടടി പിന്നാക്കം മാറി. ''ശരി നാടകം നടക്കട്ടെ. മുഴുവൻ കണ്ടിട്ട് രണ്ടു പേരെയും ഒന്നിച്ച് ശരിപ്പെടുത്താം. അധർമ്മത്തിന് ഏതായാലും ഈ അയോദ്ധ്യയിൽ സ്ഥാനമില്ല.'' ഒരു നിമിഷം അദ്ദേഹം ചിന്തിച്ചു.

രാമചന്ദ്രൻ വാതിൽ തുറന്ന് അകത്തു കടന്നു. ഊർമ്മിള തന്റെ കട്ടിലിൽ ഗാഢനിദ്രയിൽ കിടക്കുന്നു. ആ ശരീരത്തിനെ ഒരു അഗ്നിജ്വാലയുടെ പരിവേഷം ആവരണം ചെയ്തിരിക്കുന്നു. ഊർമ്മിളയുടെ പാതിവ്രത്യത്തിന്റെ ജ്വലിക്കുന്ന തേജസ്സ്. ആ വലയം ഭേദിച്ച് അന്യനൊരാൾക്ക് അവളെ സ്പർശിക്കാൻ സാദ്ധ്യമല്ല. ശ്രീരാമചന്ദ്രൻ പതുക്കെ പതുക്കെ നീങ്ങി, കട്ടിലിന്റെ സമീപം ചെന്ന് നിന്നു. കൊതുവല പതുക്കെ പൊക്കി. ലക്ഷ്മണന്റെ കണ്ണിൽനിന്നും തീപ്പൊരികൾ പറന്നു. അന്യാദൃശമായ ക്ഷമയോടെ വികാരങ്ങളെ അദ്ദേഹം അടിച്ചമർത്തി. ഇനി ഒരു നിമിഷംകൂടി കഴിഞ്ഞാൽ രണ്ടുപേരും തന്റെ വാളിന് ഇരയാകണം. അത്ഭുതം! താൻ എന്താണീ കാണുന്നത്? ജ്യേഷ്ഠൻ അതാ ഊർമ്മിളയുടെ പാദങ്ങളുടെ സമീപത്തേയ്ക്കു നീങ്ങുന്നു. രണ്ടു കൈകളും കൂപ്പി അഞ്ജലിബദ്ധനായി നിന്നുംകൊണ്ട് ഊർമ്മിളയെ നോക്കുന്നു. കണ്ണുകൾ അർദ്ധനിമീലിതങ്ങളാകുന്നു. മുത്തുമണികൾപോലെ ഒന്നുരണ്ട് ബാഷ്പബിന്ദുക്കൾ ആ ധീരോദാത്തന്റെ കണ്ണുകളിൽനിന്നും അടന്ന് വീഴുന്നു. അയോദ്ധ്യാപതി ഊർമ്മിളയെ സാഷ്ടാംഗം വീണ് നമസ്കരിക്കുന്നു. വെറും തറയിൽ ചക്രവർത്തിയുടെ ശിരസ്സ് രണ്ട് നിമിഷം വിശ്രമം തേടുന്നു. ആ ധൂളിയെടുത്ത് തന്റെ ശിരസ്സിൽ അണിയുന്നു. വീണ്ടും ആ കട്ടിലിന് ചുററും മൂന്ന് പ്രാവശ്യം പ്രദക്ഷിണം ചെയ്യുന്നു. ഇത്രയും കഴിഞ്ഞ് നിശ്ശബ്ദനായി

കൈകൾ കൂപ്പി രാമചന്ദ്രൻ പുറത്തേയ്ക്കിറങ്ങി. ഊർമ്മിള ഗാഢനിദ്രയിൽതന്നെ. അവളുടെ ശ്വാസോച്ഛ്വാസത്തിന്റെ ശബ്ദമല്ലാതെ ഒന്നും കേൾക്കാനില്ല. ഭയാനകമായ നിശ്ശബ്ദത. അന്തഃപുരത്തിന്റെ വാതിൽ അടച്ചുംകൊണ്ടു് രാമചന്ദ്രൻ തിരിച്ചു് നടക്കുകയായി.

ലക്ഷ്മണന്റെ തൊണ്ട വരണ്ടു. നാവു് പൊങ്ങുന്നില്ല. അടിമുടി വിയർത്തു കുളിച്ചു. രണ്ടു് നിമിഷം മുമ്പു് താൻ അനുഭവിച്ച യാതനയും അതിനുശേഷം കണ്ട ഈ കാഴ്ചയും അദ്ദേഹത്തിനെ അമ്പരപ്പിച്ചു. ഊരിപ്പിടിച്ച വാൾ കയ്യിൽ നിന്നും താഴെ വീണു. ശ്രീരാമചന്ദ്രൻ തന്റെ ഉറക്കറയിലേക്കു് കയറുകയായിരുന്നു. ലക്ഷ്മണൻ ധൃതിയിൽ മുമ്പിൽ ചാടിവീണു. 'ജ്യേഷ്ഠാ, എന്നെ ശിക്ഷിക്കണം – ഞാൻ അപരാധിയാണു്, എനിക്കു് മാപ്പു് തരൂ.''

''ആരു്? ലക്ഷ്മണകുമാരനോ? ഉണ്ണീ ഈ അസമയത്തു് ഇവിടെ എന്തിനു വന്നു? ഓ, നിനക്കു് അല്ലെങ്കിലും രാത്രി ഉറക്കമില്ലല്ലൊ. ജ്യേഷ്ഠനെ കാത്തുരക്ഷിക്കുകയല്ലെ നിന്റെ പ്രവൃത്തി. അല്ലാ! നീ വിറയ്ക്കുന്നല്ലൊ എന്തു് പററി, വേഗം പറയൂ.''

''ജ്യേഷ്ഠാ, ഞാൻ എന്റെ ജ്യേഷ്ഠനെ തെററിദ്ധരിച്ചു. അങ്ങു് അന്തഃപുരം വിട്ടു് ഇറങ്ങിയതുമുതൽ ഞാൻ അങ്ങയെ പിന്തുടരുകയായിരുന്നു. എന്റെ അന്തഃപുരത്തെ ലക്ഷ്യമാക്കി അങ്ങു് നടക്കുന്നതു കണ്ടപ്പോൾ എന്റെ ഹൃദയം നീറി. തീർച്ചയായും ഞാൻ അങ്ങയെ എന്റെ വാളിനു് ഇരയാക്കുമായിരുന്നു. പക്ഷെ, എന്റെ ഈശ്വരാധീനം എന്നെ രക്ഷിച്ചു. അങ്ങു് അവിടെ ചെയ്തതെല്ലാം ഞാൻ കണ്ടു. ജ്യേഷ്ഠാ, ഇതിന്റെ രഹസ്യം എന്താണു്? ഊർമ്മിള അങ്ങേയ്ക്കു് സ്നേഷയല്ലേ! അങ്ങു് അവളെ നമസ്കരിക്കുകയോ! അതു് പാപമല്ലെ! എനിക്കു് ഒന്നുംതന്നെ മനസ്സിലാകുന്നില്ല. ഇതിന്റെ പൊരുൾ എന്താണു്?''

''ലക്ഷ്മണ, നീ ഇപ്പോഴും ബാലനാണു്. നിനക്കു് ഇതൊന്നും മനസ്സിലാവുകയില്ല. ഞാൻ പറഞ്ഞുതരാം. ഉണ്ണീ, നീ എത്ര ഭാഗ്യവാനാണെന്നോ! ഊർമ്മിള നിന്റെ പത്നിയായതുകൊണ്ടു്. നീ വിചാരിക്കുന്നുണ്ടോ ഈ അയോദ്ധ്യയെ രക്ഷിക്കുന്നതു് നിന്റെയും എന്റെയും കയ്യൂക്കിന്റെ മിടുക്കാണെന്നു്? അല്ലാ ലക്ഷ്മണ, ഇത്രയും കാലം ഈ അയോദ്ധ്യയെ രക്ഷിച്ചതു് ഊർമ്മിളയുടെ പാതിവ്രത്യത്തിന്റെ ശക്തിയാണു്. അവളെ ചുററിയിട്ടുള്ള ജ്യോതിർവലയം കണ്ടില്ലെ? അതിനെ ഭേദിക്കാൻ ഒരു ശക്തിക്കും കഴിവില്ല. രാവണനെയും ഇന്ദ്രജിത്തിനെയും ജയിക്കാൻ രാമനും ലക്ഷ്മണനും ശക്തി എവിടുന്നുണ്ടായി? ഊർമ്മിളയുടെ തപസ്സിന്റെ ഫലമായി. ഇന്ദ്രജിത്തിന്റെ അസ്ത്രങ്ങൾ ഏററിട്ടും നീ മരിക്കാതിരുന്നതു് എന്തുകൊണ്ടാണു്? ഊർമ്മിളയുടെ പാതിവ്രത്യത്തിന്റെ ശക്തികൊണ്ടുമാത്രം. ഇന്ദ്രജിത്തിനെ ജയിക്കാൻപോന്ന വീരൻ ആരുമില്ല. നീ അഹങ്കരിക്കുന്നുണ്ടോ, ഇന്ദ്രജിത്തു് പോരിൽ വീരസ്വർഗ്ഗം പ്രാപിച്ചതു് നിന്റെ ശസ്ത്രപാടവം കൊണ്ടാണെന്നു്? ഇന്ദ്രജിത്തു് അജയ്യനാണു്. പക്ഷെ, ഊർമ്മിളയുടെ പാതിവ്രത്യം നിനക്കു് രക്ഷാകവചമായി. നിന്റെ ജീവനുവേണ്ടി ആ പതിവ്രത പ്രാർത്ഥിച്ചു. ഇന്ദ്രജിത്തു് മരണമടയാതെ നീ ജീവിക്കുകയില്ല. അതാണു് ഇന്ദ്രജിത്തു് മൃത്യുവിനിരയായതു്. നിനക്കു് മനസ്സിലാകുന്നുണ്ടോ ലക്ഷ്മണാ? ആ തേജസ്സിന്റെ മുമ്പിൽ എന്റെയും നിന്റെയും ശസ്ത്രസാമർത്ഥ്യവും ഈ അക്ഷൌഹണിയും നിഷ്പ്രഭങ്ങളാണു്. ഹോ ഊർമ്മിളെ! നീ അയോദ്ധ്യയുടെ ഐശ്വര്യദേവതയാണു്, കെടാവിളക്കാണു്.

പിന്നെ, ഞാൻ ഈ അസമയത്തു് നിന്റെ അന്തഃപുരത്തിൽ ചെന്നതു് എന്താണെന്നല്ലെ? ഊർമ്മിള എന്റെ സഹോദരപത്നി. ആ നിലയിൽ എന്റെ സ്നുഷ. പരസ്യമായി എനിക്കു് സ്നുഷയെ നമസ്കരിക്കുക സാദ്ധ്യമാണൊ? അവൾ അതു് അനുവദിക്കുമോ? നീ സമീപത്തുള്ളപ്പോൾ നീ സമ്മതിക്കുമോ? ലോകം അതു് അനുവദിക്കുമോ? ഇല്ല. നീ ഈ സമയത്തു് എന്റെ സുഖനിദ്രയ്ക്കായി പുറത്തു് കാവൽ നില്ക്കുകയാണെന്നു് എനിക്കറിയാം. ഇതാണു് ഊർമ്മിളയെ നമസ്കരിക്കാൻ ഏററവും പററിയ സമയം. സീതയുടെ പാതിവ്രത്യം സാരമില്ല. ഞാൻ വനവാസത്തിനു് പോയപ്പോൾ സീത എന്റെ കൂടെത്തന്നെയുണ്ടായിരുന്നു. രാവണന്റെ അശോകവനികയിൽ കഴിച്ചുകൂട്ടിയ ഒരു കൊല്ലക്കാലം മാത്രമേ

# ഗീതാമൃതം

**കൃഷ്ണജി**

## അഞ്ചാമദ്ധ്യായം—കർമ്മസന്ന്യാസയോഗം

കഴിഞ്ഞ അദ്ധ്യായത്തിൽ ഭഗവാൻ ജ്ഞാനത്തിൻെറ മാഹാത്മ്യത്തെപ്പററി പ്രധാനമായി പറഞ്ഞു. ജ്ഞാനസിദ്ധിയിൽ കർമ്മങ്ങൾ താനേ ഇല്ലാതാവുന്നതിനാൽ കർമ്മസന്ന്യാസത്തിന്നേ അവിടെ സ്ഥാനമുള്ളു. അവസാനം അർജ്ജുനനോട് പ്രവൃത്തിനിരതനായി എഴുന്നേല്ക്കുക എന്നും പറഞ്ഞു. ഇതു കേട്ടപ്പോൾ കർമ്മസന്ന്യാസമോ കർമ്മയോഗമോ താൻ സ്വീകരിക്കേണ്ടതെന്ന് അർജ്ജുനന്ന് സംശയമായി. ജ്ഞാനകർമ്മയോഗങ്ങളെപ്പററിയുള്ള കൂടുതൽ വിവരണംകൊണ്ട് തൻെറ സംശയം തീർത്തുതരുവാൻ അർജ്ജുനൻ ഭഗവാനോടപേക്ഷിക്കുന്നു: ''അല്ലയോ കൃഷ്ണ, അങ്ങ് കർമ്മയോഗത്തെപ്പററിയും കർമ്മസന്ന്യാസത്തെപ്പററിയും പുകഴ്ത്തിപ്പറയുന്നു. കർമ്മം ചെയ്യലും ചെയ്യാതിരിക്കലും ഒന്നിച്ചു സാധ്യമല്ലല്ലൊ. അതുകൊണ്ട് ഇവയിൽ ഏതാണ് എനിക്ക് ശ്രേയസ്കരമായിട്ടുള്ളതെന്നും ഞാൻ സ്വീകരിക്കേണ്ടതെന്നും തീർച്ചയാക്കി ഉപദേശിച്ചുതന്നാലും.''

അതിന്നു ഭഗവാൻ ഇങ്ങനെ മറുപടി നല്കി: അല്ലയോ അർജ്ജുന, കർമ്മസന്ന്യാസവും കർമ്മയോഗവും രണ്ടും മോക്ഷകാരണങ്ങൾതന്നെയാണ്. എന്നാൽ അവയിൽ കർമ്മയോഗമാണ് വിശിഷ്ടമായിട്ടുള്ളത്. കാരണം, ഫലേച്ഛകൂടാതെ ലാഭാലാഭങ്ങളിൽ സമത്വബുദ്ധിയോടുകൂടി കർമ്മമനുഷ്ഠിക്കുന്നതാണല്ലൊ കർമ്മയോഗം. ആ കർമ്മയോഗംകൊണ്ട് മനസ്സ് ശുദ്ധമായിത്തീരുന്നു. രാഗദ്വേഷവിമുക്തമായി പരിശുദ്ധമായിത്തീരുന്ന മനസ്സിലേ ജ്ഞാനോദയമുണ്ടാകുകയുള്ളൂ. അതിന്നുശേഷമേ ഒരുവനിൽ കർമ്മങ്ങളില്ലാതാവുന്നുള്ളു. അങ്ങനെ ജ്ഞാനവും അതുകൊണ്ടുണ്ടാകുന്ന കർമ്മസന്ന്യാസവും കർമ്മയോഗത്തെ ആശ്രയിച്ചാണിരിക്കുന്നത്. അതാണ് കർമ്മയോഗത്തിൻെറ സവിശേഷത. കർമ്മയോഗം ശരിക്ക് അനുഷ്ഠിച്ചാൽ ഫലസിദ്ധി ഉണ്ടാവാതിരിക്കയില്ല. അതുകൊണ്ടാണ് അതിനെയും മോക്ഷകാരണമായി പറഞ്ഞിരിക്കുന്നത്. അല്ലയോ പരാക്രമശാലിയായ ഫൽഗുന, കർമ്മപരിത്യാഗം മാത്രമല്ല കർമ്മസന്ന്യാസത്തിൻെറ ലക്ഷണം, രാഗവും ദ്വേഷവും കൂടാതെ ഒരുവൻ കർമ്മത്തിലേർപ്പെട്ടാലും അവനെ നിത്യസന്ന്യാസിയായി കണക്കാക്കാം. എന്തെന്നാൽ സമചിത്തനായ അവൻ കർത്തൃത്വബുദ്ധി നശിച്ച് കർമ്മബന്ധങ്ങളിൽനിന്നെല്ലാം നിഷ്പ്രയാസം മുക്തനായിത്തീരുന്നു. കർമ്മസന്ന്യാസരൂപമായ ജ്ഞാനയോഗവും ജ്ഞാനോപായമായ കർമ്മയോഗവും വേറെ വേറെയാണെന്ന് അജ്ഞന്മാരേ പറയുക

---

അവൾ വിരഹദുഃഖം അനുഭവിച്ചിട്ടുള്ളു. എന്നാൽ ഊർമ്മിളയോ, നീ എന്നെ അനുഗമിച്ച് വനവാസത്തിന് പോകുന്ന എന്ന് പറഞ്ഞപ്പോൾ അതിന് വിപരീതമായി ഒരു വിരൽ പോലും ഉയർത്തിയില്ല, വിസമ്മതം പറഞ്ഞില്ല. അന്നു മുതൽ അവൾ തപസ്വിനിയായി മാറി. എന്തിനെന്നോ? എൻെറയും നിൻെറയും സുരക്ഷിതമായ തിരിച്ചുവരവിനുവേണ്ടി. അതെ — നിഃസ്വാർത്ഥമായ ത്യാഗത്തിൻെറ പ്രതീകമാണ് ഊർമ്മിള. ഈ ഉദാരത വളരെ കുറച്ചു പേർക്ക്, മാത്രമെ അയത്നമായി ലഭിക്കുകയുള്ളൂ. ഊർമ്മിളയാണ് അയോദ്ധ്യയുടെ രക്ഷാകവചം. മനസ്സിലായോ? ഉണ്ണീ, നീ വളരെ പരിശ്രമിച്ചിരിക്കുന്നതുപോലെ തോന്നുന്നു. പോയി ഒന്നുറങ്ങൂ. മനസ്സ് ശാന്തമാവട്ടെ.''

സീതയുടെ മാഹാത്മ്യം സുപ്രസിദ്ധമാണ്, സർവ്വവിദിതമാണ്. എന്നാൽ മഹാതപസ്വിനിയായ ഊർമ്മിളയുടെ മഹത്ത്വം ആരറിയുന്നു!

യുള്ള. ഈ രണ്ടിലേതായാലും ശ്രദ്ധയോടെ അനുഷ്ഠിച്ചാൽ രണ്ടിൻെറയും ഫലമായ പരമപദം സിദ്ധിക്കും. അതായത് ജ്ഞാനയോഗികഠം എത്തിച്ചേരുന്ന സ്ഥാനത്തുതന്നെ കർമ്മയോഗികളും ക്രമത്തിൽ എത്തിച്ചേരുന്നു. അതുകൊണ്ട് രണ്ടിനെയും ഒന്നായിത്തന്നെ കാണുന്നവനാണ് ശരിക്കുള്ള സത്യദശി.

അല്ലയോ മഹാബാഹുവായ അജ്ജുന, സന്ന്യാസത്തിൻെറയും കർമ്മയോഗത്തിൻെറയും ഫലം ഒന്നാണെങ്കിലും അതിന്ന് അധികാരിഭേദമുണ്ടെന്ന കാര്യം നീ വിസ്മരിക്കരുത്. കർമ്മയോഗമില്ലാതെ ജ്ഞാനംനേടുക വിഷമമാണ്. അതായത് കർമ്മയോഗംകൊണ്ട് മനഃശ്ശുദ്ധി വന്നവനേ ജ്ഞാനത്തിന്നധികാരിയാവുകയുള്ളു. സമഭാവനയോടുകൂടി ഫലേച്ഛകൂടാതെ കർമ്മങ്ങഠംചെയ്തു ചിത്തശ്ശുദ്ധി വന്ന ഒരു സാധകന്ന് ഉടനെത്തന്നെ ജ്ഞാനം നേടുവാൻ കഴിയും. നിഷ്കാമകർമ്മംകൊണ്ട് മനസ്സിൻെറ മാലിന്യമെല്ലാം അകററി, ഇന്ദ്രിയങ്ങളെയും മനസ്സിനെയും അടക്കി സമചിത്തനും സമദശിയുമായ ഒരുവൻ കർമ്മങ്ങഠം ചെയ്യുന്നുണ്ടെങ്കിലും അതു നൈഷ്കർമ്മ്യത്തിന്നു തുല്യമാണ്; ആ കർമ്മങ്ങഠം അവന്ന് ബന്ധകാരണമായിത്തീരുന്നില്ല. തൻെറ ആത്മാവുതന്നെയാണ് എല്ലാ ഭൂതങ്ങളുടെയും ആത്മാവായിട്ടുള്ളതു് എന്നറിയുന്നവനിൽ സങ്കുചിതമായ അഹംബുദ്ധിയില്ലാത്തതിനാൽ സ്വാതന്ത്ര്യത്തിന്നോ കർത്തൃത്വബുദ്ധിക്കോ ഇടമില്ല. കാണുക, കേഠംക്കുക, സ്പശിക്കുക, മണക്കുക, നടക്കുക, സംസാരിക്കുക മുതലായ പ്രവൃത്തികഠം ചെയ്യുമ്പോഴും ഇന്ദ്രിയങ്ങഠം അവയുടെ വിഷയങ്ങളിൽ പ്രവത്തിച്ചുകൊണ്ടിരിക്കുന്നു. തനിക്ക് അതിൽ യാതൊരു കർത്തൃത്വവുമില്ല എന്നായിരിക്കും അയാളുടെ മനോഭാവം. ഈ നിലയെത്തന്നെയാണ് കർമ്മസന്ന്യാസമെന്നും ജ്ഞാനമെന്നും പറയുന്നതു്. അങ്ങനെ വിഷയങ്ങളിലൊന്നും ആസക്തികൂടാതെ എല്ലാ കമ്മങ്ങളും ഈശ്വരാപ്പണമായി, ലോകസേവനമായി, ചെയ്യുന്ന ജ്ഞാനിയുടെ കർമ്മങ്ങഠം താമരയിലയിലെ വെള്ളംപോലെയായിരിക്കും. ഒന്നുംതന്നെ അവനെ ബാധിക്കുകയില്ല. അലിപ്തനായ അവൻ ഒരിക്കലും കർമ്മബദ്ധനായിത്തീരുന്നില്ല. കർമ്മയോഗികളും ശരീരംകൊണ്ടും മനസ്സുകൊണ്ടും ബുദ്ധികൊണ്ടും ഇന്ദ്രിയങ്ങളെക്കൊണ്ടും ചിത്തശ്ശുദ്ധിക്കുവേണ്ടിത്തന്നെയാണ് ഫലാസക്തി വിട്ട് കർമ്മങ്ങളനുഷ്ഠിക്കുന്നതു്. ഫലകാമനകൂടാതെ ലോകത്തിന്നുവേണ്ടി ചെയ്യുന്ന അത്തരം കർമ്മങ്ങഠം കർമ്മയോഗിക്കു മനഃശാന്തി അരുളുന്നു. അങ്ങനെയല്ലാതെ ഫലത്തിൽ ആസക്തിവെച്ചുകൊണ്ട് സ്വാത്ഥപരമായി ചെയ്യുന്ന പ്രവൃത്തികഠം ഒരുവനെ അധഃപതിപ്പിക്കുകയാണ് ചെയ്യുന്നതു്. ലോകബന്ധനത്തിൽനിന്ന് മുക്തനാകുവാൻ അവന്ന് ഒരിക്കലും സാധിക്കുകയില്ല. മോക്ഷത്തിന്നും ബന്ധത്തിന്നും കാരണം ഒരുവൻെറ മനസ്സുതന്നെയാണ്. ആ മനസ്സിനെ ജയിച്ച് ആത്മതത്ത്വം സാക്ഷാത്കരിച്ചിട്ടുള്ളവൻ, താൻ ഒന്നും ചെയ്യുകയോ ചെയ്യിക്കയോ ചെയ്യുന്നില്ല എന്ന ഭാവനയോടുകൂടി എല്ലാ കർമ്മങ്ങളും സന്ന്യസിച്ച് ഈ ദേഹത്തിൽ സുഖമായിരിക്കുന്നു. ഈശ്വരൻ ലോകത്തിൽ കർത്തൃത്വമോ കർമ്മങ്ങളോ കർമ്മഫലങ്ങളോ ഒന്നും സൃഷ്ടിച്ചിട്ടില്ല. ഇതെല്ലാം പ്രകൃതിയുടെ സ്വഭാവമാണ്. ആത്മാവിന്ന് ഇതിന്നൊന്നിനോടും ബന്ധവുമില്ല.

ഈശ്വരൻ ഭക്തന്മാരുടെ പുണ്യത്തെയോ പാപത്തെയോ ഒന്നും സ്വീകരിക്കുന്നില്ല. അങ്ങനെ ജനങ്ങഠം വിചാരിക്കുന്നതു്, അവരുടെ പരമാത്മജ്ഞാനം അജ്ഞാനത്താൽ മറയ്ക്കപ്പെട്ടിരിക്കുന്നതുകൊണ്ടാണ്. അതിനാൽ അവർ മോഹത്തെ പ്രാപിച്ചിരിക്കുന്നു. ആത്മജ്ഞാനം ആ അജ്ഞാനമോഹത്തെ നശിപ്പിച്ച്, സൂര്യൻ വസ്തുക്കളെ പ്രകാശിപ്പിക്കുന്നതുപോലെ, പരമതത്ത്വത്തെ സുവ്യക്തം അനുഭൂതിവിഷയമാക്കുന്നു. അങ്ങനെ അജ്ഞാനംകൊണ്ടുള്ള കല്മഷമെല്ലാം നീങ്ങുമ്പോഠം, പരമാത്മാവിനെപ്പററിയുള്ള യഥാത്ഥജ്ഞാനമുണ്ടാകുകയും പരമാത്മാവും താനും ഒന്നാണെന്നുള്ള അഭേദബുദ്ധി ഉറയ്ക്കുകയും ചെയ്യുന്നു. പരമാത്മാവുതന്നെയാണ് പ്രാപ്യവസ്തുവെന്നു മനസ്സിലാക്കി അവൻ ആത്മനിഷ്ഠനായിത്തീരുന്നു. അതോടെ, പുനരാവൃത്തിരഹിതമായ പരമപദത്തെ പ്രാപിക്കുകയും ചെയ്യുന്നു.

ആത്മജ്ഞാനം സിദ്ധിച്ചിട്ടുള്ള ഒരുവന്നു്, നാമരൂപാത്മകമായ ഈ ലോകത്തിൽ ഒരിക്കലും ഭേദദൃഷ്ടിയുണ്ടാകുന്നില്ല. ബ്രാഹ്മണൻ ചണ്ഡാലൻ പശു പട്ടി ആന മുതലായവയെ കാണുമ്പോഠം അവയിൽ എല്ലാം ഒരുപോലെ വിളങ്ങിക്കൊണ്ടിരിക്കുന്ന ആത്മചൈതന്യത്തെപ്പററി മാത്രം ഓക്കുന്നതിനാൽ പണ്ഡിതന്മാർ സമദശികളാകുന്നു. അങ്ങനെയുള്ള ആത്മദശികഠം ഈ ലോകത്തിൽ ജീവിച്ചിരിക്കുമ്പോഠം തന്നെ മുക്തന്മാരായിത്തീരുന്നു. എന്തെന്നാൽ ജനനമരണാദി വികാരശൂന്യമായ ബ്രഹ്മത്തിൽ സ്ഥിതിചെയ്യുന്ന അവർ സംസാരത്തെ ജയിച്ചവരാണു്. അജ്ഞാനം തീണ്ടാത്ത ആ സ്ഥിതപ്രജ്ഞന്മാക്കു് ഇഷ്ടപ്രാപ്തിയിൽ സന്തോഷമോ അനിഷ്ടപ്രാപ്തിയിൽ സന്താപമോ ഉണ്ടാകുന്നതല്ല. സന്തോഷസന്താപങ്ങഠം ഇന്ദ്രിയവിഷയബന്ധത്തിൽ മനസ്സിന്നുണ്ടാകുന്ന വികാരമാണു്. മനസ്സു് ഉപശമാവസ്ഥയെ പ്രാപിച്ചതുകൊണ്ടു് ലൌകികവിഷയങ്ങളിൽനിന്നുണ്ടാകുന്ന നശ്വരമായ സുഖദുഃഖങ്ങഠം ഒന്നും അവനെ ബാധിക്കുന്നില്ല. എങ്കിലും മനസ്സു് ബ്രഹ്മത്തിൽ ഐക്യംപ്രാപിച്ചതുകൊണ്ടുണ്ടാകുന്ന അക്ഷയമായ സുഖം അനുഭവിക്കുവാനവന്നു കഴിയുന്നു. ഇന്ദ്രിയവിഷയങ്ങളിൽനിന്നുണ്ടാകുന്ന സുഖങ്ങളെല്ലാം ദുഃഖഹേതുക്കളാണു്, നശ്വരങ്ങളാണു്. അതുകൊണ്ടു് വിദ്വാന്മാർ ഒരിക്കലും ഇന്ദ്രിയവിഷയങ്ങളിൽ സുഖം തേടുകയില്ല. അങ്ങനെ ജീവിച്ചിരിക്കുമ്പോഠംതന്നെ കാമക്രോധങ്ങളിൽനിന്നുണ്ടാകുന്ന മനഃക്ഷോഭത്തെ അടക്കാൻ കഴിവുള്ളവനാണു് യഥാത്ഥ യോഗിയും സുഖിയും. എല്ലാ സുഖങ്ങളും ആത്മാവിലുണ്ടെന്നറിഞ്ഞു് തന്നിൽത്തന്നെ സുഖവും സന്തോഷവുമെല്ലാം കാണുന്നവൻ ജീവിച്ചിരിക്കുമ്പോഠംതന്നെ ബ്രഹ്മമായിത്തീന്നു് മോക്ഷത്തെ പ്രാപിക്കുന്നു. സവ്വഭൂതങ്ങളിലും ആത്മാവിനെ ദശിക്കുന്നതിനാൽ ലോകഹിതത്തിൽ തത്പരന്മാരും ആത്മനിയന്ത്രണംകൊണ്ടു് സർവ്വ സംശയങ്ങഠംക്കും പുണ്യപാപങ്ങഠംക്കുമെല്ലാം അതീതരായിട്ടുള്ളവരും ആയ ജ്ഞാനികളാണു് അങ്ങനെ ജീവന്മുക്തിക്കഹ്രരായിട്ടുള്ളവർ. കാമക്രോധാദിവികാരങ്ങഠംക്കു വശപ്പെടാത്തവരും ഇന്ദ്രിയങ്ങളെയും മനസ്സിനെയും കീഴടക്കിവെച്ചിട്ടുള്ളവരും ആത്മബോധം സിദ്ധിച്ചവരുമായ സന്ന്യാസിമാക്കു് ജീവന്മുക്തി അയത്നസാദ്ധ്യമാണു്. മാത്രമല്ല, ബാഹ്യവിഷയങ്ങളെ അകത്തു പ്രവേശിപ്പിക്കാതെ, ഭ്രൂമധ്യത്തിൽ ദൃഷ്ടിയുറപ്പിച്ചു്, ശ്വാസോച്ഛ്വാസങ്ങളെ സമീകരിച്ചു്, ധ്യാനയോഗാഭ്യാസംകൊണ്ടു് ഇന്ദ്രിയമനോബുദ്ധികളെ നിയന്ത്രിച്ചു്, ഇച്ഛ ഭയം ക്രോധം മുതലായ വികാരങ്ങഠംക്കൊന്നും വശപ്പെടാതെ, മോക്ഷപരായണനായ മുനി നിത്യമുക്തനാകുന്നു. ജീവിതവും മരണവും അവന്നു് ഒരു പ്രശ്നമേയല്ല. പരമമായ ശാന്തി കൈവരിക്കുവാനാഗ്രഹിക്കുന്ന യോഗി എപ്പോഴും എന്നെ എല്ലാ ലോകങ്ങളുടേയും മഹേശ്വരനായ പരമാത്മാവായി അറിയണം. ആ ആത്മാവുതന്നെയാണു് എല്ലാ യാഗങ്ങളുടെയും തപസ്സിൻെറയും ഫലമനുഭവിക്കുന്നതും, എല്ലാ ജീവികളുടെയും അന്തഃകരണത്തിൽ അന്തര്യാമിയായി വത്തിച്ചു് അവക്കു ഹിതകാരിയായ പരമസുഹൃത്തായിരിക്കുന്നതും. ഈ പരമസത്യം സാക്ഷാത്കരിക്കുന്നവനാണു് പരമാനന്ദമനുഭവിക്കുന്ന നിത്യമുക്തൻ.

അതുകൊണ്ടു് അല്ലയോ അജ്ജുന, കമ്മയോഗമോ കമ്മസന്ന്യാസരൂപമായ ജ്ഞാനമോ വലുതു് എന്ന സംശയമേ നിനക്കുണ്ടാകേണ്ടതില്ല. ഇവയ്ക്കു് ഉച്ചനീചഭാവമുണ്ടാക്കുന്നതു് ഒരുവൻെറ സങ്കല്പമാണു്. രണ്ടിൻെറയുംഫലം ഒന്നുതന്നെയാകയാൽ രണ്ടും സമാനമാണെന്നു കണ്ടുകൊണ്ടു് നീ ഇപ്പോഠം നിനക്കു് ഉചിതമായ കമ്മയോഗത്തിലേപ്പെട്ടുകൊള്ളുക. കമ്മഫലത്തിലുള്ള ഭോക്തൃത്വബുദ്ധിയാണു് മനുഷ്യന്നു് ബന്ധകാരണമായിത്തീരുന്നതു്. അതു് യോഗത്തിന്നു് പ്രതിബന്ധവുമാണു്. അതുകൊണ്ടു് ഭോക്തൃത്വബുദ്ധി ഉപേക്ഷിച്ചു് സവ്വേശ്വരനിൽ സവ്വവും സമർപ്പിച്ചു് കത്തവ്യങ്ങളെല്ലാം യോഗബുദ്ധിയോടെ അനുഷ്ഠിച്ചുകൊള്ളുക. ക്രമത്തിൽ ചിത്തം ശുദ്ധമായി കർത്തൃത്വബുദ്ധിയും പോയി സവ്വസങ്കല്പവിമുക്തനായി ജ്ഞാനത്തിൽ നീ സ്വയം എത്തിച്ചേരും. നിത്യമുക്തനായിത്തീരുവാൻ ഇതാണു് ഏററവും സുഗമമായ മാഗ്ഗം.

കുട്ടികളോട്:

# ശ്രീശങ്കരഭഗവത്പാദർ - 7

## പ്രശാന്താനന്ദസ്വാമി

സർക്കാരിന്റെ ഭാഷയിൽ പറഞ്ഞാൽ തികച്ചും 'സംതൃപ്തകുടുംബം.' 'നമ്മൾ രണ്ട് നമുക്കൊന്ന്' എന്ന കലിയുഗപ്രമാണം തികച്ചും പ്രായോഗികമാക്കിയതാണ് പ്രഭാകരന്റെ കുടുംബം. പ്രഭാകരൻ, ഭാര്യ, ഒരു കുട്ടി; കഴിഞ്ഞു അവിടത്തെ അംഗസംഖ്യ. നാട്ടിലെ പ്രമാണിയാണ്, നാട്ടാരുടെ കണ്ണിലുണ്ണിയാണ്, സ്ഥലത്തെ പ്രധാന ജന്മിയുമാണ് പ്രഭാകരൻ. യൗവ്വനം, നല്ല ആരോഗ്യം, അംഗഭംഗി, സത്സ്വഭാവം ഇവ എല്ലാം ഒത്തുകൂടിയ ആളായിരുന്നു പ്രഭാകരൻ – ഭാര്യയും അതുപോലെതന്നെ.

പക്ഷേ ഒരു കുഴപ്പം. മകൻ ഒന്നുള്ളത്, ആരോടും ഒന്നും മിണ്ടില്ല. അവന് കളി വേണ്ട, കുളി വേണ്ട, ഊണ് വേണ്ട, പഠനവും വേണ്ട. എന്നാൽ ഇതെല്ലാം ആരെങ്കിലും ചെയ്യിച്ചാൽ ചെയ്യും – ഉണ്ണും ഉറങ്ങും കളിക്കും കുളിക്കും. അല്ലെങ്കിലോ, വെട്ടിയിട്ട കുററിവാഴപോലെ മലന്നൊരു കിടപ്പാണ്. ശരീരത്തിനു നല്ല വളർച്ചയുണ്ട്; ആരോഗ്യമുണ്ട്, മുഖത്തു പ്രസാദവുമുണ്ട്. തല്ലിയാലും താലോലിച്ചാലും ഭാവഭേദമൊന്നും ഈ ബാലനില്ല. രുചിഭേദം നാവിനില്ല. വികാരഭേദങ്ങളില്ല, ഇന്ദ്രിയങ്ങൾക്കൊന്നിനും. ആരോടുമില്ല, മമതാബന്ധം – അച്ഛനമ്മമാരോടുപോലും. ഉപദ്രവിക്കുന്നവരോടൊട്ടു വിരോധവുമില്ല! ഇത്തരത്തിലുള്ള ഒരു കുട്ടി ഏതു മാതാപിതാക്കളിലാണ് ദുഃഖം ഉണ്ടാക്കാതിരിക്കുക?

ഇങ്ങനെയൊരു രോഗം ആരും കണ്ടിട്ടില്ല, കേട്ടിട്ടുപോലുമില്ല. അടുത്തും അകലെയുമുള്ള വൈദ്യന്മാരെല്ലാം വന്നു, അവരുടെ അററകൈ പ്രയോഗിച്ചു. പ്രസിദ്ധ ജ്യോത്സ്യന്മാർ കാരണം കണ്ടുപിടിക്കുവാൻ പരമാവധി പരിശ്രമിച്ചു. മന്ത്രവാദികൾ വന്നു. അവരുടെ അററകൈ പ്രയോഗിച്ചു. ക്ഷേത്രങ്ങളിലെല്ലാം വിശേഷാൽ പൂജയും വഴിപാടും ചെയ്തു. പ്രസിദ്ധ തീർത്ഥസ്ഥലങ്ങളിലെല്ലാം ദർശനം നടത്തി. സിദ്ധന്മാരെ പലരെയും കണ്ടു. പണം വാരിക്കോരി ചിലവിട്ടു. പക്ഷെ ഫലമൊന്നും സിദ്ധിച്ചില്ല. എന്തെല്ലാം ചെയ്തിട്ടും കുട്ടി ജീവനുള്ള ഒരു മാംസപിണ്ഡം മാത്രമായിരുന്നു.

ഈ അവസ്ഥ പ്രഭാകരനെ എത്രമാത്രം വേദനിപ്പിച്ചുവെന്ന് പറയേണ്ടതില്ലല്ലൊ. സത്യം പറഞ്ഞാൽ കുട്ടിയുടെ ഈ അവസ്ഥ ജനിച്ചപ്പോൾ മുതലുള്ളതായിരുന്നില്ല. അതാണ് പ്രഭാകരന് കൂടുതൽ വേദനയ്ക്കു കാരണം. പതിമ്മൂന്നു വയസ്സുള്ള ഏകപുത്രന്റെ ഈ ജഡത കാണുമ്പോൾ ഒക്കെയും ആ അച്ഛന്റെ മനസ്സ് ഒരു നടുക്കത്തോടുകൂടി ഭൂതകാലത്തിലേയ്ക്കു വഴുതിവീഴുക പതിവാണ്.

പതിനൊന്നു വർഷം മുമ്പാണ് അതു സംഭവിച്ചത്. അന്ന് ഈ മകന് രണ്ടു വയസ്സു പ്രായം. വാ തോരാതെ വർത്തമാനം പറഞ്ഞിരുന്നു. കുഞ്ഞരിപ്പല്ലു കാട്ടി ചിരിച്ചിരുന്നു. എന്തു കുസൃതിയും കൊഞ്ചലുമായിരുന്നു അന്നവന്! ആരുടേയും ശ്രദ്ധ പിടിച്ചുപററുന്നതായിരുന്നു അവന്റെ പ്രകൃതം മുഴുവൻ. അക്കാലത്താണ് പ്രഭാകരനും ഭാര്യയും ഓമനപ്പുത്രനോടുകൂടി തീർത്ഥയാത്രയ്ക്കിറങ്ങിയത്. പ്രധാന തീർത്ഥാടനകേന്ദ്രങ്ങൾ പലതും ദർശിച്ചു. ഒരു പുണ്യനദിയുടെ തീരത്തെത്തി.

അന്ന് തികച്ചും തിരക്കൊഴിഞ്ഞ ഒരു ദിവസമായിരുന്നു. കടവിലുള്ള ഒരു പടവിൽ ഒരു സന്ന്യാസി ഇരിയ്ക്കുന്നു. കണ്ണുകൾ പാതി തുറന്നിരിക്കുന്നെങ്കിലും ലോകത്തിലുള്ള യാതൊന്നിലും ശ്രദ്ധ പതിയുന്നില്ല. ധ്യാനമഗ്നം. മററാരുമില്ല, അവിടെ. പ്രഭാകരനും ഭാര്യയും കുളിയ്ക്കാൻ ഒരുങ്ങി. വസ്ത്രങ്ങളും സാധനങ്ങളും സന്ന്യാസിയുടെ അടുത്തുവെച്ചു. കുട്ടിയേയും

അദ്ദേഹത്തിന്റെ അടുത്തുതന്നെ ഇരുത്തി. സന്ന്യാസി കുട്ടിയെ നോക്കിക്കൊള്ളും എന്നാണ് ധരിച്ചത്. അദ്ദേഹം ധ്യാനമഗ്നനാണെന്ന വസ്തുത പ്രഭാകരനും ഭാര്യയും അറിഞ്ഞതേ ഇല്ല.

പ്രഭാകരനും ഭാര്യയും കുളിച്ചു കയറി. കുട്ടി ഇരുന്നിടത്തു നോക്കിയപ്പോൾ അവർ അന്തം വിട്ടുപോയി. കുട്ടിയെ അവിടെ കാണാനില്ല. സന്ന്യാസി അവിടെത്തന്നെ ഇരിപ്പുണ്ട്. കുട്ടി എവിടെ എന്ന് അവർ അദ്ദേഹത്തോട് അന്വേഷിച്ചു. പക്ഷേ ഉത്തരം ഒന്നും ഉണ്ടായില്ല. അപ്പോഴാണവർ അറിഞ്ഞത് സന്ന്യാസി ഗംഭീരധ്യാനത്തിലാണെന്ന്. അവർ പരിസരത്തിൽ മുഴുവൻ കുട്ടിയെ നോക്കി. കണ്ടില്ല. ആ മാതാപിതാക്കളുടെ കണ്ണുകൾ നിറഞ്ഞുകവിഞ്ഞു. അമ്മ അലമുറയിട്ടു. അച്ഛനും സമനില വിട്ടു. ലോകം മുഴുവൻ അവരുടെ മുമ്പിൽ ഇരുളിൽ കുളിച്ചു നില്ക്കുന്നു. പെട്ടെന്ന് നദിയുടെ താഴെ ഭാഗത്ത് എന്തോ ഒന്നു മുങ്ങി പൊങ്ങുന്നത് പ്രഭാകരന്റെ ദൃഷ്ടിയിൽപെട്ടു. തന്റെ ഓമനപുത്രൻ! മരണത്തോടു മല്ലടിക്കുന്നു. പിന്നെ കാത്തു നിന്നില്ല, പ്രഭാകരൻ. എടുത്തുചാടി, നദിയിലേയ്ക്ക്! ഇടിമിന്നൽപോലെ കുട്ടിയുടെ അടുത്തെത്തിക്കഴിഞ്ഞു. കുട്ടിയെ വാരിയെടുത്തു. അവിടെ വെച്ചുതന്നെ ഓമനപുത്രന്റെ മുഖത്ത് പലവുരു ചുംബിച്ചു. പക്ഷേ ചുംബനം ഓമനപുത്രനെ ആയിരുന്നില്ല, വെറും ജഡത്തെ ആയിരുന്നു. മകന്റെ മൃതശരീരവുമായി കരയ്ക്കു കയറിയ അച്ഛനെ കണ്ടപ്പോൾ അമ്മ ബോധമററു നിലം പതിച്ചു. അച്ഛൻ മകന്റെ ശരീരം കണ്ണീരിൽ കഴുകി. കണ്ണീരിന്റെ ചൂടുകൊണ്ടാകാം ശരീരം തണുത്തില്ല. ഭഗവാനെ വിളിച്ച് ഉള്ളുരുകി പ്രാർത്ഥിച്ചു. പക്ഷേ ഭഗവാൻ പ്രഭാകരന്റെ പ്രാർത്ഥന കേട്ടമട്ടില്ല. ആശയററ അദ്ദേഹം നിമിഷങ്ങൾ യുഗങ്ങൾപോലെ തള്ളിനീക്കി. കൈയിൽ മകന്റെ മൃതശരീരം! കാൽച്ചുവട്ടിൽ ഭാര്യയുടെ ബോധമററ ശരീരം! ഒരു വശത്ത് മകനെക്കൊന്ന മഹാനദി. അവൾ വള്ളികളിലും കല്ലുകളിലും തട്ടിപൊട്ടിച്ചിരിക്കുന്നു, കൊലവിളി നടത്തുന്നു. മറുവശത്ത് ഇതിലൊന്നിലും ശ്രദ്ധിയ്ക്കാതെ നിശ്ചേഷ്ടനായിരിക്കുന്ന മാമുനി. അദ്ദേഹത്തിനുമാത്രം മാററമൊന്നുമില്ല. പഴയതുപോലെ അർദ്ധനിമീലിതാക്ഷനായി ധ്യാനമഗ്നനായി ഇരിയ്ക്കയാണ് അദ്ദേഹം. പെട്ടെന്ന് ഒരാശയം പ്രഭാകരന്റെ ഉള്ളിലുദിച്ചു – അവസാനത്തെ പരീക്ഷണം! കുട്ടിയുടെ മൃതശരീരം മാമുനിയുടെ പാദമൂലത്തിൽ വെച്ചു. എന്നിട്ട് സാഷ്ടാംഗം പ്രണമിച്ചു. സന്ന്യാസിശ്രേഷ്ഠന്റെ പാദം കണ്ണീരിൽ കുളിച്ചു. പരിസരം പ്രഭാകരന്റെ മുറവിളി ശബ്ദത്തിൽ മുഖരിതമായി.

ഭാഗ്യമെന്നേ പറയേണ്ടു. അധികസമയം കഴിഞ്ഞില്ല. മാമുനി കണ്ണു തുറന്നു. കുട്ടിയുടെ മൃതദേഹം, പാദത്തിൽ പിടിച്ച് പൊട്ടിക്കരയുന്ന മനുഷ്യൻ, ബോധമററു കിടക്കുന്ന സ്ത്രീ ഇവ ആ കണ്ണുകളിൽപ്പെട്ടു. പക്ഷേ ആ മുഖത്ത് ഭാവഭേദം ഒന്നും ഉണ്ടായില്ല. ഗൗരവം ഉള്ള എന്തെങ്കിലും കാര്യം നടന്നതായി അദ്ദേഹത്തിനു തോന്നിയിട്ടുപോലും ഇല്ല. ഒരു കൊച്ചുകുട്ടി ചിരട്ടയിൽ മണ്ണുകുഴച്ച് മണ്ണപ്പം ഉണ്ടാക്കുന്നു. ആ അപ്പത്തിന്റെ ഭംഗികണ്ട് അവൻ സന്തോഷവും അഭിമാനവും കൊള്ളുന്നു. ഉത്തരക്ഷണത്തിൽ അവന്റെ കാലുകൊണ്ട് അപ്പം പൊട്ടിത്തകരുന്നു. ചിതറികിടക്കുന്ന മണ്ണപ്പം കണ്ട് അവൻ പൊട്ടിക്കരയുന്നു. ആ കരയൽ കാണുമ്പോൾ അവന്റെ അച്ഛനമ്മമാർ ഉണ്ടോ കരയുന്നു, വെപ്രാളംകൊള്ളുന്നു! കുട്ടിയുടെ കരയൽ കാണുമ്പോൾ അവർ സാക്ഷികളെപ്പോലെ നോക്കിക്കാണുന്നു – കുറച്ചൊരു നർമ്മരസത്തോടുകൂടി! അത്രയും ഗൌരവം മാത്രമേ പ്രഭാകരന്റെ കരയൽ കണ്ടിട്ട് മാമുനിയ്ക്കും തോന്നിയുള്ളു. തികച്ചും നിർവികാരനായി ഇരിക്കയാണ് സന്ന്യാസി. പക്ഷേ ആ നിർവികാരതയുണ്ടോ പ്രഭാകരനു മനസ്സിലാവുന്നു. പ്രണമിച്ചെണീററ പ്രഭാകരൻ സർവ്വ വിവരങ്ങളും സന്ന്യാസിയോടു പറഞ്ഞു. എങ്ങനെയെങ്കിലും തന്റെ മകനെ ജീവിപ്പിച്ചുതരണമെന്ന് അപേക്ഷിച്ചു. ആത്മാവിനെ സംബന്ധിച്ചിടത്തോളം ഈ ശരീരവും ബന്ധുക്കളും ധനമാനാദികളും മണ്ണപ്പംപോലെ വിലയില്ലാത്തതും നശ്വരവും ആണെന്നു മനസ്സിലാക്കിയ ആളാണ് മാമുനി. മണ്ണപ്പം പൊട്ടിയിട്ടാണെങ്കിലും ഒരു കുട്ടി വല്ലാതെ കരയുമ്പോൾ ആർക്കും അനുതാപം ഉണ്ടാകുമല്ലൊ. അതുപോലെ ഒടുവിൽ നിസ്സംഗനായ ഈ മഹർഷിയുടെ മനമലിഞ്ഞു. അദ്ദേഹം

പ്രഭാകരനോടു പറഞ്ഞു. ''കുഞ്ഞേ, നീ നിൻെറ മരിച്ച കുട്ടിയെ കൈയിലെടുക്കുക. അവൻ നിമിഷങ്ങൾക്കകം ജീവിയ്ക്കും. പക്ഷേ....''

മുനി കാര്യം മുഴമിച്ചില്ല. പ്രഭാകരൻ കുട്ടിയെ എടുത്തു. കുട്ടിയ്ക്കു ജീവൻ വീണു; കൈകാലുകൾ ഇളക്കി. പക്ഷേ കുട്ടിയ്ക്കു ജീവൻ വീണതും മുനിയ്ക്കു ജീവൻ പോയതും ഒരുമിച്ചായിരുന്നു. ഒന്നു പിടയ്ക്കുകപോലും ചെയ്യാതെ മുനിയുടെ ജഡം നിശ്ചലമായി. ഓമനമകൻ ജീവിച്ചുകിട്ടിയതിലുള്ള സന്തോഷമാണോ മകനു ജീവദാനംചെയ്ത മുനി മഹാസമാധി പ്രാപിച്ചതിലുള്ള ദുഃഖമാണോ പ്രഭാകരനിൽ കൂടുതൽ സ്വാധീനം ചെലുത്തിയതു് എന്നു് പറകവയ്യ.

മകനു ജീവൻ കിട്ടിയെങ്കിലും പിന്നീടു് അവൻ സംസാരിച്ചിട്ടില്ല. ചിരിച്ചിട്ടില്ല. കരഞ്ഞിട്ടില്ല. ഇപ്പോൾ പതിനൊന്നു വർഷം കഴിഞ്ഞിരിക്കുന്നു. ശരീരം വളന്നിരിക്കുന്നു. പക്ഷേ പെരുമാററത്തിൽ മാററമൊന്നും ഇല്ല. ഈ പൂർവ്വകാലസ്മരണ എന്നും പ്രഭാകരനെ ചിന്താധീനനാക്കിയിരുന്നു, മനസ്സിനെ കാന്തിന്നുകൊണ്ടിരുന്നു.

തകന്ന പ്രതീക്ഷകളോടെ കഴിഞ്ഞിരുന്ന പ്രഭാകരൻെറ കാതുകളിൽ പെട്ടെന്നൊരു വാത്ത വന്നെത്തി – വർഷങ്ങളോളം വരണ്ടുകിടന്ന ഭൂമിയിൽ പുതുമഴപോലെ ! അദ്വൈതവേദാന്തത്തിൻെറ വെന്നിക്കൊടി ഭാരതത്തിൻെറ മുക്കിലും മൂലയിലും പരത്തിയ ശ്രീ ശങ്കരഭഗവത്പാദർ ആ ഗ്രാമത്തിലേയ്ക്കു വരുന്നു. അതായിരുന്നു വാത്ത. എല്ലാ ജീവജാലങ്ങളിലും ഭഗവാനെ കാണുന്ന ആളാണു് അവിടുന്നു് എന്നു് ചിലർ പറയുന്നു. അതല്ല ശരി, അവിടുന്നു് ഈ ലോകത്തെത്തന്നെ കാണുന്നില്ല, പരബ്രഹ്മസത്തയെ അല്ലാതെ. പഞ്ചാരമിഠായി പല രൂപത്തിലുണ്ടു് – മാൻ, മീൻ, പട്ടി, പൂച്ച, കടുവ, സിംഹം എന്നിങ്ങനെ പല ആകൃതിയിലും. പക്ഷേ അറിയാവുന്നവനറിയാം മാനും മീനും പട്ടിയും പൂച്ചയും എല്ലാം വെറും പഞ്ചസാരക്കൂട്ടു മാത്രമാണെന്നു്. ഒരേ വസ്തുവിൻെറതന്നെ രൂപം മാറിയപ്പോൾ നാമം മാറിയെന്നേയുള്ളു. അതുപോലെ പ്രപഞ്ചത്തിലെ എല്ലാ വസ്തുക്കളും ജീവികളും ബ്രഹ്മമല്ലാതെ മററൊന്നല്ല. നമ്മുടെ ദൃഷ്ടിയിൽ പല രൂപങ്ങൾ കാണപ്പെടുന്നതുപോലെ തോന്നുന്നു, അതനുസരിച്ച് നാമവും നാം കല്പിക്കുന്നു. ഈ നിലയിൽ സവ്വത്ര ബ്രഹ്മദശിയാണു് ആചാര്യപാദർ എന്നു് വേറെ ചിലർ പറയുന്നു. അത്ഭുതസിദ്ധികളുടെ ആകെത്തുകയാണവിടുന്നു് എന്നു് മററു ചിലരും പറയുന്നു. ഏതായാലും, ഒരു മഹഷിക്കു് മരിച്ച കുട്ടിയെ ജീവിപ്പിക്കാമെങ്കിൽ ഈ മഹാത്മാവിനു് മൂകനെ വാചാലനാക്കാനും കഴിയും. അതുകൊണ്ടു് ഗുരുപാദരുടെ തൃപ്പാദങ്ങളിൽ കുട്ടിയെ അപ്പിയ്ക്കുകതന്നെ; അവിടുന്നു് സഹായിക്കാതിരിക്കില്ല; തീച്ച.

ആ സുപ്രഭാതം പൊട്ടിവിരിഞ്ഞു. മഹാനായ ആചാര്യനെ എതിരേല്ക്കാൻ പ്രകൃതി മുഴുവൻ അണിഞ്ഞൊരുങ്ങി. ആയിരക്കണക്കിനു വഷങ്ങൾ കൂടുമ്പോൾ ഉണ്ടാകുന്ന ഒരത്ഭുത സംഭവമാണു് ഒരു മഹാത്മാവിൻെറ ആഗമനം. അതാണു് ഇന്നു് സംഭവിക്കുന്നതു്. ആ നിലയ്ക്കു് എങ്ങനെ ഒരുങ്ങാതിരിക്കും പ്രകൃതി ! അതുവരെ പൂക്കാത്ത വൃക്ഷങ്ങൾ പലതും അന്നു് പൂത്താലമേന്തി. പൂക്കളിൽനിന്നു് തേൻ തുള്ളികൾ ഇററുവീണു. കാറില്ലാത്ത നീലാകാശം ഭൂമിയ്ക്കു മേൽക്കട്ടി പിടിച്ചു. ഓരോ പുൽത്തലപ്പിലും നവോന്മേഷം തുളുമ്പിനിന്നു. ഓരോ ജീവിയിലും പുതുജീവൻ തത്തിക്കളിച്ചു. മയിലുകൾ മഹാചാര്യൻെറ മുമ്പിൽ പ്രദശിപ്പിക്കാൻവേണ്ട നൃത്തപരിപാടികൾ പ്രഭാതം മുതല്ക്കേ പരിശോധിച്ചുതുടങ്ങി; കുയിലുകൾ രാഗവും ശ്രുതിയും ശരിപ്പെടുത്തി. കറവപ്പശുക്കളുടെ അകിടുകൾ അറിയാതെ ചുരന്നു. ഭൗതികവാദിയുടെ ഉള്ളിൽ പോലും ആനന്ദത്തിൻെറ വേലിയേററം അറിയാതെതന്നെ അടിച്ചുകയറി. തെരുവുകൾ ആലില മാവില കുരുത്തോല ചെമ്പരത്തിപ്പൂവു് ഇവകൊണ്ടു് അലങ്കരിക്കപ്പെട്ടുകഴിഞ്ഞു. അരിമാവുകൊണ്ടു് മനോഹരമായി അലങ്കരിച്ച വീടുകൾ. കുട്ടികൾ കുളിച്ചു കുറിയിട്ടു് മഹാചാര്യനെ കാത്തുനിന്നു. പ്രഭാകരൻെറ വീടും മഹാത്മാവിനെ സ്വീകരിക്കാൻ ഒരുങ്ങിക്കഴിഞ്ഞു. ഒരിക്കലും വികാരഭേദങ്ങൾ ഉണ്ടാകാത്ത ജഡനായ കുട്ടിപോലും ഇന്നു കൂടുതൽ ഉന്മേഷവാനായിക്കഴിഞ്ഞു. ആ ചുണ്ടുകളിൽ പതി

നൊന്നു നീണ്ട വഷത്തിനുശേഷം മധുരമോഹന മായ പുഞ്ചിരി തങ്ങിനില്ക്കുന്നു.

അച്ഛനമ്മമാർ മകനെ അണിയിച്ചൊരുക്കി; അവൻ സ്വയം ഒരുങ്ങുകയുംചെയ്തു. ശിഷ്യസമേതം വന്നെത്തി ശ്രീ ശങ്കരഭഗവത് പാദർ. പ്രഭാകരൻ പുത്രനെ ഭഗവത്പാദരുടെ അടുക്കൽ എത്തിച്ചു. ആചാര്യപാദരെ കാണേണ്ടതാമസം ഒരിയ്ക്കലും ഒന്നും സ്വയം ചെയ്യാത്ത പുത്രൻ ആ പാദങ്ങളിൽ സ്വയം സാഷ്ടാംഗം പ്രണമിച്ചു. വളരെക്കാലം കാണാതിരുന്ന ഗുരുവിനെ ശിഷ്യൻ കണ്ടതുപോലുള്ള ബഹുമാനവും സന്തോഷവും ആ പ്രണാമത്തിൽ വ്യക്തമായിരുന്നു. പതിമ്മൂന്നു വയസ്സു തികയാത്ത ശിഷ്യനെ യൗവ്വനത്തിലേയ്ക്കു് കാലൂന്നിയ ലോകഗുരു പിടിച്ചെഴുന്നേല്പിച്ചു. രണ്ടു പേരും പരസ്പരം നോക്കി. രണ്ടു പൂർണ്ണചന്ദ്രന്മാർ മുഖത്തോടുമുഖം നോക്കുംപോലെ ! ആ നോട്ടത്തിൽ അവർ പൂർവ്വകാലചരിത്രം മുഴുവൻ കൈമാറിക്കഴിഞ്ഞു. എങ്കിലും ഗുരു ചോദിച്ചു: ''ആരാണ് കുഞ്ഞേ നീ ? എന്താണ് നിന്റെ ഉദ്ദേശം ?'' ഉടൻ കിട്ടി ഉത്തരം ! ഒന്നോ രണ്ടോ വാക്കുകളിലല്ല–അതിമനോഹരവും ആശയഗംഭീരവുമായ പന്ത്രണ്ടു ശ്ലോകങ്ങളിൽ ! ഗംഭീരമായ ആശയം ! സുന്ദരമായ പദപ്രയോഗം! ഹൃദയഹാരിയായ കാവ്യഭംഗി! മോക്ഷദായകമായ രചനാവിശേഷം! കാലദേശങ്ങൾക്കും മാനുഷികബന്ധങ്ങൾക്കും അതീതനായ ആത്മാവാണ് താൻ. അല്ലാതെ ഈ ലോകത്തിലെ സുഖദുഃഖങ്ങളുടെ താളത്തിനൊത്തു് തുള്ളുന്ന ജഡാഭിമാനിയല്ല. എന്നിങ്ങനെ തനി വേദാന്തമായിരുന്നു അതിലെ ഉള്ളടക്കം. അതിലെ ഓരോ പദവും മനസ്സിരുത്തി വായിച്ച് അർത്ഥം ചിന്തിച്ചാൽ ലോകസുഖങ്ങളുടെ പൊള്ളത്തരം മുഴുവൻ മനസ്സിലാകും. അങ്ങനെ ലോകസുഖങ്ങളിൽ വിരക്തിവന്നു് മോക്ഷത്തിനു് അർഹനാകും. അതിഗഹനമായ വിഷയം വളരെ ലളിതമായി–ഉള്ളങ്കൈയിലെ നെല്ലിക്കപോലെ വ്യക്തമായി – പ്രതിപാദിച്ചിരിക്കുന്നതുകൊണ്ടു് ഇതു് ഹസ്താമലകസ്തോത്രം എന്നും ഇതിന്റെ കർത്താവു് ഹസ്താമലകാചാര്യർ എന്നുമാണ് ഇപ്പോൾ അറിയപ്പെടുന്നതു്.

ലോകത്തിന്റെ കറ ലേശംപോലും ഏൽക്കാത്ത ഹസ്താമലകനെ തന്റെകൂടെ വിടുവാൻ പ്രഭാകരനോടു് ശ്രീ ശങ്കരഭഗവത്പാദർ ആവശ്യപ്പെട്ടു. മകനെ സന്ന്യാസി ആക്കുന്നതിനു് തീരെ ഇഷ്ടപ്പെട്ടില്ല പ്രഭാകരൻ. അപ്പോൾ ശങ്കരാചാര്യർ ദിവ്യദൃഷ്ടികൊണ്ടു് കണ്ട വസ്തുത പറഞ്ഞു: ''ഈ കുട്ടി നിങ്ങളുടെ മകനല്ല. മകന്റെ ശരീരത്തിൽ മഹർഷിയുടെ ആത്മാവു് പ്രവേശിച്ചതാണ്. ശരിയായ ആത്മീയ ജ്ഞാനം ഉള്ളതുകൊണ്ടു് ഈ ലോകത്തിലെ കറ പുരളാതിരിക്കാനാണ് കുട്ടിയിലൂടെ മുനി ഊമയെപ്പോലെ ജീവിച്ചതു്. നിങ്ങൾ എത്ര ശ്രമിച്ചാലും ഇവനെ ലൗകികജീവിതം നയിപ്പിക്കുക സാദ്ധ്യമല്ല. അതുകൊണ്ടു് വീട്ടിൽ നിർത്തിയിട്ടു് വിശേഷംഇല്ല.'' ഈ വസ്തുത കേട്ടപ്പോൾ കുട്ടിയെ ആചാര്യപാദരുടെകൂടെ പോകാൻ അനുവദിച്ചു മാതാപിതാക്കൾ. അങ്ങനെ മാതാപിതാക്കളുടെ അനുവാദത്തോടും അനുഗ്രഹത്തോടുംകൂടി ഹസ്താമലകൻ ശ്രീ ശങ്കരഭഗവത്പാദരുടെ ശിഷ്യത്വം സ്വീകരിച്ചു. ഇതെല്ലാം കണ്ടുനിന്നവർ ഭഗവത്പാദരുടെ അത്ഭുതസിദ്ധി കണ്ടു് ആശ്ചര്യപ്പെട്ടു. അവർ എല്ലാം ആചാര്യരുടെ ഉത്തമഭക്തന്മാരായി ത്തീർന്നു.

---

ശാന്താം ശാരദപാർവ്വണേന്ദുവദനാം പത്മാസനേ സുസ്ഥിതാം
ഭക്ത്യാ പാവനരാമകൃഷ്ണചരണാം ഭോജം ഭജന്തീം ശിവാം
സംസാരാനലദഗ്ദ്ധഭക്തഹൃദയേ ശശ്വത് കൃപാവർഷിണീ-
മംബാം നിസ്തുലകീർത്തനീയചരിതാം ശ്രീശാരദാം ഭാവയേ.

കാരുണ്യപൂർണ്ണനയനാം ശരദിന്ദുവക്ത്രാം
ചാരുസ്മിതാം മൃദുലമഞ്ജുളവാഗ്വിലാസാം
കാമാദിഷഡ്കരഹിതാം പ്രണയാർദ്രചിത്താം
ശ്രീശാരദാം ശ്രിതജനാർത്തിഹരാം നമാമി.

# ശ്രീരാമകൃഷ്ണാശ്രമം, പുറനാട്ടുകര

സ്വാമി വിവേകാനന്ദൻെറ ആവേശകരമായ ആഹ്വാനത്തിൽനിന്ന് പ്രചോദനമുൾക്കൊണ്ട ഒരു സംഘം യുവപ്രവർത്തകർ, രാമകൃഷ്ണമിഷനിലെ സന്ന്യാസിശ്രേഷ്ഠരിലൊരുവനായിരുന്ന ത്യാഗീശാനന്ദസ്വാമികളുടെ നേതൃത്വത്തിൽ, തൃശ്ശൂർ പട്ടണത്തിൽനിന്നു നാലുമൈൽ പടിഞ്ഞാറുള്ള പുറനാട്ടുകര ഗ്രാമത്തിൽ വന്ന് അവിടെയും സമീപപ്രദേശങ്ങളിലും ഉണ്ടായിരുന്ന ഹരിജനങ്ങളെ സേവിക്കുകയെന്ന ലക്ഷ്യത്തോടെ 1927–ൽ ഒരു വിദ്യാമന്ദിരവും (അന്ന് ലോവർ പ്രൈമറി സ്കൂൾ) ഗുരുകുലവും തുടങ്ങി. ഇവയത്രെ ഇന്നത്തെ തൃശ്ശൂർ ശ്രീരാമകൃഷ്ണാശ്രമത്തിൻേറയും അതിൻെറ ആഭിമുഖ്യത്തിലുള്ള ബഹുമുഖപ്രവർത്തനങ്ങളുടേയും ബീജാവാപമായി തീർന്നത്. വിദ്യാലയത്തിലും ഗുരുകുലത്തിലും പ്രാരംഭംമുതൽക്കേ ഹരിജനങ്ങളോടൊപ്പം മററെല്ലാ വിഭാഗത്തിൽ പെട്ടവർക്കും പ്രവേശനം നല്കിയിരുന്നതും ജാതിപരമായ ഉച്ചനീചചിന്തകൾ വെടിഞ്ഞ് ഏവരും സമത്വഭാവേന ജീവിക്കാൻ പരിശീലിപ്പിക്കപ്പെട്ടിരുന്നതും കേരളത്തിലെ അയിത്തോച്ചാടനം സംബന്ധിച്ച മഹത്തും ദൂരവ്യാപകവുമായ ഫലങ്ങൾ ഉളവാക്കിയ, ആ പ്രസ്ഥാനത്തിലെ ആദ്യകാലപ്രവർത്തനങ്ങളായിരുന്നു. 'അയിത്തം ജീവിച്ചാൽ ഹിന്ദുമതം ചത്തതുതന്നെ' എന്നാണല്ലോ മഹാത്മാഗാന്ധി പ്രസ്താവിച്ചിട്ടുള്ളത്. ആശ്രമത്തിൻേറയും ഗുരുകുലത്തിൻേറയും വിദ്യാമന്ദിരത്തിൻെറയും നടത്തിപ്പിനായി ആവിഷ്കരിക്കപ്പെട്ട കർമ്മപദ്ധതികളിൽ ഭാരതത്തിൻെറ പ്രത്യേക ആദർശങ്ങളോടൊപ്പം, സുപ്രസിദ്ധ നീഗ്രോനേതാവായിരുന്ന ബുക്കർ ടി വാഷിങ്ടൺ നീഗ്രോകളുടെ സമുദ്ധാരണാർത്ഥം അമേരിക്കയിൽ സ്ഥാപിച്ച ടസ്കേജി (Tuskegee) എന്ന സ്ഥാപനത്തിൻെറ രണ്ടു മുദ്രാവാക്യങ്ങൾക്കും പ്രമുഖസ്ഥാനം നല്കിയിരുന്നു – അദ്ധ്വാനത്തിൽ പ്രിയവും തൊഴിലിൽ ആഭിജാത്യബോധവും. ക്രമേണ ബഹുമുഖമായി വളർന്നുവന്ന ആശ്രമപ്രവർത്തനത്തിൻെറ 'വനിതാ–ബാലികാ' വിഭാഗം, 1953–ൽ ശ്രീ ശാരദാമിഷൻ നിലവിൽ വന്നതോടെ, അതിൻെറ കീഴിലേയ്ക്കു മാററി. ഇപ്പോൾ പ്രവർത്തിച്ചുവരുന്ന വകുപ്പുകൾ:

**1. വിദ്യാമന്ദിരം:** ആൺകുട്ടികൾക്കായുള്ള U. P. വിഭാഗം ഉൾപ്പെട്ട ഹൈസ്കൂളും ആൺകുട്ടികളും പെൺകുട്ടികളും ഒരുമിച്ചു പഠിക്കുന്ന L. P സ്കൂളും. നടപ്പുവർഷത്തിൽ ഇവയിലാകെ കൂടി 115 ഹരിജനബാലന്മാരുൾപ്പെടെ 1928 വിദ്യാർത്ഥികൾ പഠിക്കുന്നു. ദിവസേന ശരാശരി 500 കുട്ടികൾക്കു CARE–ൻെറ സംഭാവനയായി ഉച്ചഭക്ഷണം നൽകിപ്പോരുന്നു.

**2. ഗുരുകുലം ഹോസ്റ്റൽ:** ഇത് സന്ന്യാസിമാരുടേയും അന്തേവാസികളായ അദ്ധ്യാപകരുടേയും നേരിട്ടുള്ള മേൽനോട്ടത്തിൽ നടത്തിവരുന്നു. ഇവിടെ അദ്ധ്യേതാക്കളുടെ കായികവും മാനസികവുമായ ശിക്ഷണം മാത്രമല്ല ആദ്ധ്യാത്മിക വികസനവും ശ്രദ്ധിക്കപ്പെടുന്നു. ആകെ 110 വിദ്യാർത്ഥികൾ ഇപ്പോൾ താമസമുള്ളതിൽ 20 പേർ ഹരിജനങ്ങളോ മററ് അനാഥബാലന്മാരോ ആകുന്നു. ബാക്കിയുള്ളവർ ബോർഡിങ്ഫീസ് കൊടുക്കുന്നവരാണ്.

**3. ഹരിജനക്ഷേമപ്രവർത്തനം:** അടുത്തുള്ള അടാട്ടുഗ്രാമത്തിലെ ഹരിജൻകോളനിയിൽ ആശ്രമത്തിൽനിന്ന് ഒരു ക്ഷേമകേന്ദ്രം നടത്തുന്നു. അവിടത്തെ ഭജനമന്ദിരത്തിൽവെച്ച് ആഴ്ചയിലൊരിക്കൽ മതബോധനം, ദിവസേന വൈകീട്ടു ഭജന, സ്കൂളിൽ പോകുന്ന കുട്ടികൾക്കു ട്യൂഷൻ ഇവയാണ് പ്രധാനസേവനപരിപാടികൾ. പ്രതിദിനവേതനത്തിൽനിന്ന് ചെറിയ തുകകൾ മിച്ചംവരുത്തി പോസ്റ്റൽ സേവിങ്സ് ബാങ്കിൽ നിക്ഷേപിക്കാൻ പ്രേരിപ്പിച്ചും സഹായിച്ചും പ്രായമായവരിൽ സമ്പാദ്യശീലം വളർത്താനുള്ള ഉദ്യമവും വിജയകരമായി തുടർന്നുവരുന്നു.

**4. ഡിസ്പെൻസറിയും ആശുപത്രിയും:** ചുററുപാടുമുള്ള ശതകണക്കിനാളുകൾക്കു സേവനമരുളിക്കൊണ്ടു് രാമകൃഷ്ണമിഷൻ ഡിസ്പെൻസറി 1946 മുതല്ക്കും 17 കിടക്കകളോടുകൂടിയ ആശുപത്രി 1961 മുതൽക്കും പ്രവർത്തിച്ചുപോരുന്നു. ഡോ. സി. കെ. ശങ്കരൻ എം. ബി. ബി. എസ്സ്. രണ്ടിൻേറയും ചാർജ്ജു വഹിക്കുന്നു.

**5. പാവപ്പെട്ടവർക്കും അഗതികൾക്കും സഹായം:** സ്പെഷ്യൽ ന്യൂട്രിഷൻ പ്രോഗ്രാമനുസരിച്ചു് 200 പാവപ്പെട്ട കുട്ടികൾക്കു് സ്പെഷ്യൽ മോഡേൺബ്രഡ്ഡു് വിതരണം ചെയ്യുന്നു. ഗ്രാമത്തിലെ അഗതികൾക്കു് ഒററപ്പെട്ട ധനസഹായങ്ങളും കഴിവതും ചെയ്തുപോരുന്നു.

**6. പ്രസിദ്ധീകരണവിഭാഗം:** ആശ്രമം സ്വന്തമായി നടത്തുന്ന 'പ്രബുദ്ധകേരളം പ്രസ്സി'ൽനിന്നു് അദ്ധ്യാത്മവിഷയകമായ ഉത്തമഗ്രന്ഥങ്ങൾ, പ്രത്യേകിച്ചു രാമകൃഷ്ണമിഷൻ സാഹിത്യം, അച്ചടിച്ചു് കഴിയുന്നത്ര കുറഞ്ഞ വിലയ്ക്കു പ്രചരിപ്പിച്ചുവരുന്നു. മിഷൻെറ ഇംഗ്ലീഷിലുള്ള വിപുല ആദ്ധ്യാത്മികസാഹിത്യങ്ങളുടെ ഏജൻസിയും ആശ്രമം വഹിക്കുന്നു. മലയാളഭാഷയിലെ മിഷൻെറ ജിഹ്വയും കഴിഞ്ഞ 60-ൽപരം കൊല്ലങ്ങളായി കേരളത്തിൽ മുടക്കമില്ലാതെ നിലനിന്നിട്ടുള്ള ഏകമാസികയും ആയ 'പ്രബുദ്ധകേരളം' 1964 മുതൽ ഇവിടെനിന്നാണു് പ്രസിദ്ധപ്പെടുത്തുന്നതു്.

**7. സംസ്കൃതപഠനത്തിനു പ്രോത്സാഹനം:** ബോംബെയിലെ 'ഭാരതീയ വിദ്യാഭവൻ' നടത്തുന്ന സംസ്കൃതപരീക്ഷകൾക്കു് ആശ്രമത്തിൽനിന്നു സ്പെഷ്യൽ ക്ലാസ്സുകൾ നടത്തി വിദ്യാർത്ഥികളെ തയ്യാറാക്കുന്നു. കഴിഞ്ഞ കൊല്ലം 80 പേർ പരീക്ഷക്കെഴുതി. ഗുരുകുലത്തിലുള്ള വിദ്യാർത്ഥികൾക്കു സംസ്കൃതപഠനം നിർബ്ബന്ധമാണു്.

**8. പൂങ്കുന്നം വിവേകാനന്ദവിജ്ഞാനഭവനം:** ആശ്രമത്തിനു തൃശ്ശൂർ പട്ടണത്തിലുള്ള ഒരു ശാഖയാണിതു്. ഇവിടെ ദിവസേന ആരാധനയും ആഴ്ചതോറും പ്രഭാഷണങ്ങളും നടക്കുന്നു. 5000-ഓളം ഗ്രന്ഥങ്ങളുള്ള ഗ്രന്ഥശാലയും അനേകം പത്രമാസികകളോടുകൂടിയ വായനശാലയും അനേകംപേർക്കു പ്രയോജനം ചെയ്യുന്നു. ഭാരതീയവിദ്യാഭവൻെറ പരീക്ഷകൾക്കു ചേരത്തക്കവണ്ണം ഇവിടേയും വിദ്യാർത്ഥികൾക്കു സംസ്കൃതക്ലാസ്സുകൾ നടത്തിവരുന്നു. കോളേജുവിദ്യാർത്ഥികളെ ഉദ്ദേശിച്ചു് ഈയിടെ ഇവിടെ ആരംഭിച്ച 'വിവേകാനന്ദ സ്റ്റഡി സർക്കിൾ' ഞായറാഴ്ചതോറും സമ്മേളിച്ചും ഏതാനും ആദർശസമ്പന്നരായ കോളേജദ്ധ്യാപകരുടെ സഹായത്തോടെ കാര്യക്ഷമമായി പ്രവർത്തിച്ചും ഒട്ടധികം യുവാക്കൾക്കു് ജീവിതത്തിൽ ഉചിതമായ മാർഗ്ഗദർശനം നൽകിപ്പോരുന്നു.

**9. മത (ആദ്ധ്യാത്മികാശയ) പ്രചരണം:** പുറനാട്ടുകര ആശ്രമത്തിലെ ക്ഷേത്രത്തിൽവെച്ചു് എല്ലാ മാസത്തിലും രണ്ടാം ഞായറാഴ്ച 'ഏകദിന അന്തർയോഗം' നടത്തുന്നു. ഡിസംബറിൽ ക്രിസ്തുമസ്സു് അവധിക്കാലത്തു് ഇതു് 5 ദിവസം നീണ്ടുനിൽക്കുന്ന വാർഷിക അന്തർയോഗമായും നടത്തിവരുന്നു. 20-ാമത്തെ വാർഷിക അന്തർയോഗമായിരുന്നു 1975 ഡിസംബറിലേതു്. കൂടാതെ ആശ്രമത്തിലെ സന്ന്യാസിമാർ ചില നിയതസ്ഥാനങ്ങളിൽ നിയതദിവസങ്ങളിൽ ക്ലാസ്സുകളോ പ്രഭാഷണങ്ങളോ നടത്തുന്നതിനുപുറമെ, ക്ഷണമനുസരിച്ചു് അന്യസ്ഥലങ്ങളിലും പ്രഭാഷണങ്ങൾക്കായി പോകുന്നുണ്ടു്.

**10. അഭ്യർത്ഥന:** ആശ്രമത്തിൻെറ സുവർണ്ണജൂബിലി അടുത്ത വർഷം ആഘോഷിക്കയാണു്. ഇതിലേയ്ക്കുള്ള കാര്യപരിപാടി ഒരു കമ്മിററി തയ്യാറാക്കിവരുന്നു. ഇപ്പോഴത്തെ പ്രവർത്തനങ്ങളിലെ പോരായ്മകൾ നികത്താനായാലും ഉപരിവളർച്ചയെ ഉദ്ദേശിച്ചായാലും പലതും ചെയ്യേണ്ടതുണ്ടു്. അതിനാൽ നിങ്ങളുടെ നിർലോഭമായ സഹായസഹകരണങ്ങൾ ഉണ്ടാകണമെന്നഭ്യർത്ഥിച്ചുകൊള്ളുന്നു.

## സുവർണ്ണജൂബിലി സംബന്ധിച്ച് സാമാന്യമായി ഉദ്ദേശിക്കുന്ന കാര്യങ്ങൾ:

| | |
|---|---|
| 1. ഗുരുകുലസൗകര്യങ്ങൾ വർദ്ധിപ്പിക്കാൻ | 300000 |
| 2. അതിഥിമന്ദിരം | 75000 |
| 3. വിദ്യാലയത്തിന്ന് കൂടുതൽ കെട്ടിടങ്ങൾ | 150000 |
| 4. പഴയ കെട്ടിടങ്ങളുടെ നവീകരണം | 50000 |
| 5. ആഘോഷച്ചെലവുകൾ | 25000 |
| ആകെ | 600000 |

ആശ്രമസുഹൃത്തുക്കൾ ഓരോരുത്തരും അവരവരുടെ കഴിവനുസരിച്ച് സഹായിക്കുകയാണെങ്കിൽ ഈ പദ്ധതികൾ നിഷ്പ്രയാസം നടപ്പിലാക്കാവുന്നതേയുള്ളൂ. ഒരുമിച്ച് സംഭാവന ചെയ്യുന്നതിന്ന് ബുദ്ധിമുട്ടുള്ളവർക്ക് ഗഡുവുകളായി തുക അയച്ചുതന്ന് ഈ സദുദ്യമത്തിൽ ഭാഗഭാക്കുകളാകാം. ഓരോരുത്തരെയും നേരിൽക്കണ്ടു സംസാരിക്കാനും സഹായം സ്വീകരിക്കാനും ഈ ചുരുങ്ങിയ സമയത്തിന്നുള്ളിൽ സാധിക്കാത്തതുകൊണ്ട് നിങ്ങളുടെ സംഭാവനകൾ നേരിട്ടയച്ചുതരുവാൻ ശുഭകാംക്ഷികളോട് അപേക്ഷിച്ചുകൊള്ളുന്നു.

എന്ന്, സ്വാമി ശക്രാനന്ദ,
പ്രസിഡൻറ്.

---

# പുസ്തകാഭിപ്രായം

## ശ്രീരാമകൃഷ്ണസൂക്തികൾ (ഒന്നാം ഭാഗം)

ശ്രീരാമകൃഷ്ണഅദ്വൈതാശ്രമം, കാലടി.

വിവർത്തനം: ശ്രീ എം. ഇ. മാധവൻപിള്ള

വില രൂപ. 2.

യുഗാവതാരമായ ശ്രീരാമകൃഷ്ണദേവൻെറ ഉപദേശങ്ങൾ ഈ ശാസ്ത്രയുഗത്തിൽ ഒരധികപ്പററാകുകയില്ലെന്നു മാത്രമല്ല, ഒരാവശ്യവുംകൂടിയായിരിക്കുകയാണ്. സംസാരജീവിതത്തിൻെറ മണൽക്കാടുകളിൽ വഴി കാണാതലഞ്ഞുതിരിയുന്ന പ്രാപഞ്ചികന്മാർക്ക് ഭഗവാൻെറ ഉപദേശങ്ങൾ മരുപ്പച്ചകളാണ്, തീർച്ച.

കാലടി ശ്രീരാമകൃഷ്ണക്ഷേത്രത്തിലെ പ്രതിഷ്ഠയോടനുബന്ധിച്ച് പ്രസിദ്ധീകരിച്ച ഒരു ഗ്രന്ഥമാണിതു്. Sayings of Sri Ramakrishna എന്ന ഇംഗ്ലീഷ്പുസ്തകത്തിൻെറ മലയാളവിവർത്തനത്തിൻെറ ഒന്നാം ഭാഗമാണ് ശ്രീരാമകൃഷ്ണസൂക്തികൾ. വേദാന്തതത്ത്വങ്ങളെ നിത്യപരിചിതങ്ങളായ ഉദാഹരണങ്ങളിലൂടെ ഏററവും ലളിതമായ ഭാഷയിൽ വിവരിച്ചിരിക്കുന്നു. ജീവിതത്തിൻെറ ഏതു തുറയിൽ സഞ്ചരിക്കുന്നവർക്കും അനുപേക്ഷണീയമായൊരു ഗ്രന്ഥമാണ്ശ്രീരാമകൃഷ്ണസൂക്തികൾ. ഇതിൻെറ ബാക്കി ഭാഗങ്ങളും ഉടനെത്തന്നെ പ്രസിദ്ധീകരിക്കുന്നതു് സാധകന്മാർക്ക് വലിയൊരനുഗ്രഹമായിരിക്കും.

പി. എൻ. ജി.

## പ്രപഞ്ചശില്പി (കവിതാസമാഹാരം)

പകൽക്കുറി കെ. ഗോപിനാഥൻനായർ

ടീച്ചർ, കിഴക്കനേള P. O., പാരിപ്പള്ളി.

വില രൂപ. 1.50

ശാസ്ത്രം, സാഹിത്യം, ആത്മീയം, രാഷ്ട്രീയം എന്നീ വൈവിധ്യമുള്ള വിവിധവിഷയങ്ങളെ കവിതാവിഷയമാക്കി രചിച്ചിട്ടുള്ള കൊച്ചുകവിതകളാണ് പ്രപഞ്ചശില്പിയിലുള്ളതു്. കൊച്ചുകവിതകളെന്നു പറഞ്ഞതുകൊണ്ട് കുട്ടിക്കവിതകളെന്നോ നിസ്സാരകവിതകളെന്നോ അർത്ഥമില്ല. ദൈർഘ്യത്തിലല്ല ഗുണത്തിലാണല്ലോ കാര്യം. എന്നാൽ എല്ലാ കവിതയേയും കൂട്ടിയിണക്കുന്ന കണ്ണി, അല്ലെങ്കിൽ ഈ കവിതാസമാഹാരത്തിൻെറ അന്തർധാര ആദ്ധ്യാത്മികതയാണ്. ശാസ്ത്രകാരനോട് കവി ചോദിക്കുന്ന ഒരു ചോദ്യം നോക്കുക.

''ചിന്തിച്ചു ചിന്തിച്ചവസാനമെത്താതെ
പിന്തിരിഞ്ഞോടുന്ന ശാസ്ത്രകാരാ
എന്തേ സമാധാനമില്ലേയടിസ്ഥാന-
ബന്ധമില്ലാത്ത നിൻ ബുദ്ധി ശൂന്യം.''

ഇതിൽനിന്നും കവിയുടെ ഉന്നം എന്താണെന്നു വ്യക്തമാകുന്നുണ്ടല്ലോ. ഓരോ കവിതയും ക്ലിഷ്ടതയില്ലാതെ വായിച്ചാസ്വദിക്കാൻ കഴിയും. കെട്ടും മട്ടും കുറച്ചുകൂടി നന്നാക്കിയിരുന്നെങ്കിൽ 'പ്രപഞ്ചശില്പി' വളരെ വേഗം പ്രശസ്തി നേടുമായിരുന്നു.

പി. എൻ. ഗോപാലകൃഷ്ണൻ.

## ശ്രീമൂകാംബിക (ആധ്യാത്മിക മാസിക)

ശ്രീരാമകൃഷ്ണയോഗാശ്രമം, കൊല്ലൂർ – 576220
വാൎഷികവരിസംഖ്യ: 10ക.

ശ്രീമൂകാംബി എന്ന പ്രസിദ്ധമായ കൊല്ലൂരിൽനിന്നു് ശ്രീ സ്വാമി ആചാര്യതീൎത്ഥരുടെ പത്രാധിപത്യത്തിൽ പുതുതായി ആരംഭിക്കുന്ന ഈ സഹജീവിക്കു ഞങ്ങൾ സൎവ്വവിധമംഗളങ്ങളും ആശംസിച്ചുകൊള്ളുന്നു. ആധ്യാത്മികാശയങ്ങൾ പൊതുജനങ്ങളുടെ ഇടയിൽ പ്രചരിപ്പിക്കുവാനുള്ള ശ്രമങ്ങൾ എത്രയായാലും അധികമാവുകയില്ല. അതുകൊണ്ടു് ഇങ്ങനെയുള്ള ആധ്യാത്മിക മാസികകളുടെ ആവിർഭാവം സ്വാഗതാൎഹമാണു്. 'ജാതിമതാദി അതിൎത്തിരേഖകൾക്കപ്പുറമുള്ള സത്യവസ്തുവെ സാക്ഷാത്കരിക്കുവാൻ മാനവരാശിയോടുള്ള ഒരാഹ്വാനധ്വനിയായിരിക്കും ശ്രീമൂകാംബികാനാദത്തിന്റെ അന്തർധാര' എന്നു് പ്രകാശകൻതന്നെ മാസികയുടെ ലക്ഷ്യത്തെപ്പററി പറഞ്ഞിട്ടുണ്ടു്. വിശാലമായ വീക്ഷണത്തോടുകൂടി സൎവ്വാദരണീയമായ മാൎഗ്ഗത്തിലൂടെ ലക്ഷ്യത്തിലേക്കുള്ള യാത്ര സുഗമമാക്കിത്തീൎക്കുവാനും ഉത്തരോത്തരം ഉത്കൎഷമുണ്ടാകുവാനും ശ്രീമൂകാംബികാദേവി അനുഗ്രഹിക്കട്ടെ.

## ഭാഷാദേവീമാഹാത്മ്യം

വിവൎത്തനം: കെ. ആർ. നാരായണപിള്ള
പ്രസാധനം: ശ്രീനാരായണ ബുക്കുസ്റ്റാൾ, പടിഞ്ഞാറെ നട, ഗുരുവായൂർ. വില. 3ക.

ശ്രീദുൎഗ്ഗാസപ്തശതി എന്ന പേരിൽക്കൂടി അറിയപ്പെടുന്ന ദേവീമാഹാത്മ്യം എഴുനൂറു മന്ത്രങ്ങളുടെ ഒരു സമാഹാരമാണെന്നാണു് വിശ്വസിക്കപ്പെടുന്നതു്. ശാരീരികവും മാനസികവുമായ അസ്വസ്ഥതകൾക്കെല്ലാം ഉത്തമമായ ഒരു പ്രതിവിധിയായിട്ടാണു് ഇതിന്റെ പാരായണത്തെ ദേവീഭക്തന്മാർ കണക്കാക്കുന്നതു്. ഭൂതപ്രേതപിശാചാദികളുടെ ഉപദ്രവം ഇല്ലാതാക്കുവാനും സാംക്രമികരോഗങ്ങളിൽനിന്നു് രക്ഷ നേടുവാനുമായി നിത്യവും ദേവീമാഹാത്മ്യം വായിക്കുന്നവരും വിരളമല്ല. ഇത്രയും മഹത്വമേറിയ ഒരു ഗ്രന്ഥത്തിന്റെ ഭാഷാവിവൎത്തനമാണു് ശ്രീനാരായണപിള്ള കേരളീയൎക്കു നൽകുന്നതു്. അൎത്ഥബോധമില്ലാതെയുള്ള പാരായണംതന്നെ വളരെയധികം ഫലപ്രദമാണെങ്കിൽ അൎത്ഥചിന്തനത്തോടുകൂടിയുള്ള പാരായണത്തിന്നു് എത്രമാത്രം ഫലമുണ്ടാകുകയില്ല !

സംസ്കൃതഗ്രന്ഥങ്ങളുടെ വൃത്താനുവൃത്തതൎജ്ജമ വളരെ ക്ലേശകരമായിട്ടുള്ളതാണു്. രണ്ടു ഭാഷകളിലും ഒരുപോലെ പാണ്ഡിത്യം നേടിയിട്ടുള്ളവൎക്കുമാത്രം സാധിക്കുന്ന ഒന്നാണതു്. ശ്രീനാരായണപിള്ള അതു ഭംഗിയായി നിർവ്വഹിച്ചിട്ടുള്ളതിനാൽ അഭിനന്ദനമൎഹിക്കുന്നുണ്ടു്. ലളിതമായ ഭാഷയിൽ അൎത്ഥം വിശദമായി മനസ്സിലാകത്തക്കവണ്ണം ക്ലിഷ്ടതകൂടാതെ പരിഭാഷപ്പെടുത്തിയിട്ടുള്ളതു് നിത്യപാരായണത്തിന്നു് വളരെ സഹായകമാകുന്നതാണു്. സംസ്കൃതാനഭിജ്ഞരായ ദേവീഭക്തന്മാൎക്കു് ഇതു വലിയൊരനുഗ്രഹംതന്നെയാകുന്നു.

---

# വാൎത്തകൾ

## വിവേകാനന്ദകേന്ദ്രം, കന്യാകുമാരി.

വിവേകാനന്ദശിലാസ്മാരകസമിതി പ്രൊഫ. പി. മഹാദേവന്റെ നിര്യാണംകൊണ്ടുണ്ടായ ഒഴിവിലേയ്ക്കു് പ്രൊഫ. കെ. എൻ. വാസ്വാനിയെ പ്രസിഡണ്ടായി ഐകകണ്ഠ്യേന തിരഞ്ഞെടുത്തിരിക്കുന്നു. ഒരു തികഞ്ഞ ഗാന്ധിയനും വിദ്യാഭ്യാസവിചക്ഷണനും ഗ്രന്ഥകാരനും പത്രപ്രവൎത്തകനുമായ അദ്ദേഹം ഇതേവരെ സമിതിയുടെ ഉപാദ്ധ്യക്ഷനായിരുന്നു.

വിവേകാനന്ദകേന്ദ്രത്തിലെ ആജീവനാന്തസേവകന്മാരുടെ നാലാമത്തെ സംഘത്തിന്നുള്ള പരിശീലനം സെപ്തംബർ 11-ാംനു- ആരംഭിച്ചു. ഗണേശ് ഡി. ഗാദ്രെ (ഡൽഹി) യുടെ അദ്ധ്യക്ഷതയിൽക്കൂടിയ ഒരു സമ്മേളനത്തിൽവെച്ചു് ബേലൂർ ശ്രീരാമകൃഷ്ണമിഷന്റെ ശാഖയായ ശാരദാപീഠത്തിന്റെ സെക്രട്ടറി ശ്രീ സ്മരണാനന്ദസ്വാമികളാണു് പരിശീലനക്ലാസ്സ് ഉദ്ഘാടനം ചെയ്തതു്. സമ്മേളനത്തിൽ ശ്രീ ഏകനാഥ് റാനഡേ ചെയ്ത പ്രസംഗത്തിൽ സമൎപ്പണമനോഭാവത്തോടുകൂടിയ ആജീവനാന്തസേവകരെ കിട്ടുവാനുള്ള വിഷമത്തെപ്പററി പറയുകയുണ്ടായി. കൂട്ടത്തിൽ അടുത്തകാലത്തു സമിതിയെപ്പററിയുണ്ടായിട്ടുള്ള തെററിദ്ധാരണകളെപ്പററി അദ്ദേഹം ഇങ്ങനെ പറഞ്ഞു: ''വിവേകാനന്ദകേന്ദ്രത്തെപ്പററി എന്തെങ്കിലും അപവാദങ്ങൾ പറഞ്ഞുപരത്തുന്നതിന്നുമുമ്പു് കേന്ദ്രമായി

ബന്ധപ്പെട്ട് വാസ്തവാവസ്ഥ അറിവാൻ ശ്രമിക്കേണ്ടതാവശ്യമാണ്. ഏററവും ഉയന്ന ഉദ്യോഗസ്ഥാനത്തിരിക്കുന്ന ഒരു പ്രമുഖവ്യക്തി ഇയ്യിടെ സമിതിയെപ്പററി ഒരു പ്രസംഗത്തിൽ പരാമശിച്ചതായി പത്രങ്ങളിൽ കാണുകയുണ്ടായി. അതിൽ അദ്ദേഹം സമിതി വളരെയധികം പണംപിരിച്ച് സ്മാരകനിർമ്മാണത്തിന്ന് ചെറിയൊരംശം മാത്രം ചെലവുചെയ്ത് ബാക്കി ഇപ്പോഠം നിരോധിക്കപ്പെട്ട ഒരു സംഘടനയ്ക്കു കൊടുത്തതായി ആരോപിച്ചിരുന്നു. എന്നാൽ സമിതി നിയമപ്രകാരം രജിസ്റ്റ് ചെയ്ത ഒരു കമ്മിററിയാണ്. ഇവിടെ കിട്ടുന്ന ഓരോ പൈസയ്ക്കും ശരിയായ കണക്കുണ്ട്. കൊല്ലംതോറും കണക്കു ശരിയായി ഓഡിററുചെയ്ത് ഇൻകം ടാക്സ് കമ്മീഷണരുടെ ഓഫീസിലേയ്ക്കയച്ച് കൊടുത്തതിനുശേഷമേ അദ്ദേഹം പുതിയ നികുതിയിളവു അനുവദിക്കുന്നുള്ളു. ആ കണക്ക് ആക്കും വന്നു പരിശോധിക്കാവുന്നതുമാണ്. അങ്ങനെയിരിക്കെ ചുമതലപ്പെട്ട ഉയന്ന സ്ഥാനത്തിരിക്കുന്നവർ ഒന്നും അന്വേഷിക്കാതെ വാസ്തവവിരുദ്ധമായ ഇത്തരം അപവാദപ്രസ്താവനകഠം ചെയ്യുന്നതു് വളരെ പരിതാപകരമാണ്.''

---

## ശ്രീമദീശ്വരാനന്ദസ്മാരകനിധി (തുടച്ച്)

| | | |
|---|---|---|
| 52. | ശ്രീമതി കെ. കാർത്ത്യായനി അമ്മ, മരടത്തുകളം, കിഴക്കമ്പുറം, പാലക്കാട് | 1001 00 |
| 53. | ശ്രീ ആർ. മാധവൻനായർ, പുറനാട്ടുകര | 1000 00 |
| 54. | എക്സിക്യൂട്ടീവ് ആഫീസർ, അടാട്ട് പഞ്ചായത്ത്, പുറനാട്ടുകര | 501 00 |
| 55. | പുറനാട്ടുകര സർവ്വീസ് കോപ്പറേററീവ് ബാങ്ക് | 500 00 |
| 56. | ശ്രീ എം. ആർ. ഗോപാലകൃഷ്ണൻ നായർ, അമ്പാടി, തിരുവനന്തപുരം | 200 00 |
| 57. | ശ്രീമതി തുമ്പയിൽ ജി. ലക്ഷ്മിക്കുട്ടി അമ്മ, ശ്യാമന്തോകം, കൊച്ചിൻ – 16 | 101 00 |
| 58. | മിസ്റ്റർ & മിസ്സിസ് എം. എൻ. മേനോൻ, പത്മവിലാസ്, കൊടുങ്ങല്ലൂർ | 101 00 |
| 59. | ശ്രീമതി കെ. പി. മാലതി അമ്മ, കൊച്ചിൻ 11 | 101 00 |
| 60. | ശ്രീ വി. കെ. ഗോവിന്ദൻ നായർ, മട്ടാഞ്ചേരി | 101 00 |
| 61. | ഡോ. എം. ദാക്ഷായണി അമ്മ, ശ്രേയസ്സ്, കോയമ്പത്തൂർ | 101 00 |
| 62. | ശ്രീ സി. വി. രാമൻ നായർ, ശ്രീനികേതൻ, പള്ളൂർ | 101 00 |
| 63. | ശ്രീമതി എസ്സ്. ചന്ദ്രമതി അമ്മ, പ്രേമാലയം, പാപ്പനംകോട്ട് | 101 00 |
| 64. | ശ്രീ കെ. ജി. നായർ, കൊററക്കര, ഒററപ്പാലം | 101 00 |
| 65. | സ്റ്റാഫ്, ശ്രീരാമകൃഷ്ണാശ്രമ പ്രസിദ്ധീകരണവിഭാഗം, പുറനാട്ടുകര | 101 00 |
| 66. | ശ്രീ സി. കെ. എസ്സ്. ഗുപ്ത, ഡോഹ, കാട്ടാർ, (അറേബ്യൻ ഗഠഫ്) | 101 00 |
| 67. | ശ്രീ. കെ. ബാലഗോപാലൻ, അംബാനിവാസ്, കാനാട്ടുകര, തൃശ്ശൂർ | 101 00 |
| 68. | ശ്രീമതി ദേവകി അമ്മ, ദേവീനിവാസ്, കൊച്ചിൻ 2 | 101 00 |
| 69. | ,, പി. ജി. ഭാർഗ്ഗവി അമ്മ, മാരാരിത്തോട്ടത്തു് ബംഗ്ലാവ്, ഇടക്കുളങ്ങര | 100 00 |
| 70. | മിസ്സിസ്. എ. കൃഷ്ണമേനോൻ, ശ്രീനികേതൻ, തൃപ്പൂണിത്തുറ | 51 00 |
| 71. | ഡോ. കെ. ജി. മേനോൻ, ലാവണ്യ, തിരൂർ | 51 00 |
| 72. | ശ്രീ എ. പി. സഹദേവൻ, താമരശ്ശേരി | 51 00 |
| 73. | ശ്രീമതി പി. ദ്രൌപദി അമ്മ, പരുവക്കാട്ട്, ഗുരുവായൂർ | 51 00 |
| 74. | ,, എം. കെ. നാണിക്കുട്ടി അമ്മ, തിരുവനന്തപുരം | 51 00 |
| 75. | ശ്രീ കെ. ജി. പണ്ടാല, ശ്രീറാം, തിരുമല, തിരുവനന്തപുരം | 51 00 |
| 76. | ,, കെ. ബി. പിഷാരടി, ലക്ഷ്മീഭവൻ, പൂങ്കുന്നം | 51 00 |
| 77. | ശ്രീമതി പാറക്കാട്ടെ സരോജിനി അമ്മ, തത്തമംഗലം | 51 00 |

(തുടരും)

# പ്രബുദ്ധകേരളം



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

| വാല്യം 61 | 1976 നവംബർ | ലക്കം 11 |
|---|---|---|


## അമൃതവാണി

ബദ്ധജീവന്മാർക്ക്, സംസാരിജീവന്മാർക്ക്, ബന്ധനത്തെപ്പററിയുള്ള ബോധമേ ഇല്ല; അവർ വലയിൽ കുടുങ്ങിയാണ് കഴിയുന്നത്; എന്നാലും വലയിൽ പെട്ടു എന്ന സംഗതികൂടി അറിയുന്നില്ല. അവരുടെ മുമ്പിൽവെച്ച് ഈശ്വരകാര്യങ്ങൾ പറഞ്ഞാൽ അവരുടനെ സ്ഥലം വിടും. അവർ പറയും, 'മരണസമയത്ത് ഹരിനാമം ജപിക്കാം. ഇപ്പോഴെന്തിനാ ?' എന്നിട്ടു മരണശയ്യയിൽ കിടക്കുമ്പോഴോ ? അപ്പോൾ ഭാര്യയോടോ മക്കളോടോ പറയും: 'വിളക്കിൽ ഇത്രയേറെ തിരി എന്തിനാണ് ? ഒരു തിരിയിട്ടാൽ മതി. അല്ലെങ്കിൽ ഉള്ള എണ്ണയെല്ലാം വററിപ്പോകും.' മരണസമയത്ത് അവർ ഭാര്യയെയും മക്കളെയും നിനച്ചു കരയുന്നു: 'അയ്യോ! എൻെറ കണ്ണടഞ്ഞാൽ ഇവരുടെ ഗതിയെന്താകും ?'

പിന്നെ, ബദ്ധജീവന്മാർ തങ്ങൾക്കു വളരെ ദുഃഖത്തിനിടയാക്കിയ അതേകാര്യങ്ങൾ തന്നെ വീണ്ടും ചെയ്യുന്നു. ഒട്ടകത്തിനെപ്പോലെയാണവർ. ഒട്ടകം മുൾച്ചെടി തിന്നുന്നു; വായിൽനിന്നു ധാരധാരയായി ചോരയൊഴുകുന്നു; എന്നാലുമതു് മുൾച്ചെടിതീററ നിർത്തുകയില്ല. അയാളുടെ മകൻ മരിച്ചുപോയിട്ടുണ്ടാകും; അതിൻെറ സങ്കടംകൊണ്ടു് കിടന്നു നീറുകയാണ്; എന്നാലും വേണ്ടില്ല ആണ്ടുതോറും മക്കൾ പിറക്കും. മകളെ കെട്ടിച്ചയയ്ക്കാൻവേണ്ടി ദീപാളി കുളിച്ചിട്ടുണ്ടാകും; എന്നാലും കൊള്ളാം ആണ്ടുതോറും മുടക്കംകൂടാതെ പെൺകിടാങ്ങളെ ജനിപ്പിക്കും. 'എന്തു ചെയ്യാം! എൻെറ തലയിലെഴുത്ത്,' എന്നു പറയുകയും ചെയ്യും. എവിടെയെങ്കിലും തീർത്ഥാടനത്തിന്നു പോയാൽ അയാൾക്കു് സ്വയം ഈശ്വരനെ നിനയ്ക്കാൻ നേരമില്ല. അയാൾ ഭാര്യയുടെ പൊക്കണവുമേററി പ്രാണൻ കളയും! അമ്പലത്തിൽ കടന്നാലോ ? കുട്ടിയെ തീർത്ഥം കുടിപ്പിക്കാനും തിരുമുമ്പിൽ ഇട്ടുരുട്ടാനും തിരക്കോടുതിരക്ക്. അയാൾക്കൊന്നു തൊഴാനോ നാമംജപിക്കാനോ നേരമില്ല. ബദ്ധജീവൻ തൻെറയും ഭാര്യയുടെയും വയറിന്നുവേണ്ടി മററുള്ളവർക്കു വിടുപണി ചെയ്യുന്നു. എന്നിട്ടു പൊളിപറഞ്ഞും മററുള്ളവരെ ചതിച്ചും മുഖസ്തുതി പറഞ്ഞും പണമുണ്ടാക്കുന്നു. ഈശ്വരചിന്ത ചെയ്യുന്നവരെയും ഈശ്വരധ്യാനത്തിൽ മഗ്നരാവുന്നവരെയും ഇവർ കിറുക്കന്മാരെന്നു പറഞ്ഞു് പരിഹസിക്കുന്നു. സംസാരാസക്തരായ ബദ്ധജീവന്മാർ മരണസമയത്തും ലൗകികകാര്യങ്ങൾ മാത്രമേ പറയൂ. അങ്ങനെയുള്ള ആളുകൾ വെറുതെ മാലയെടുത്തു ജപിക്കുകയോ ഗംഗാസ്നാനം ചെയ്യുകയോ തീർത്ഥാടനം നടത്തുകയോ ചെയ്തിട്ട് എന്തുകാര്യം ?

—ശ്രീരാമകൃഷ്ണവചനാമൃതം II. 445.

# ഗീതയിലെ രാജവിദ്യ

മൃഡാനന്ദസ്വാമി

ജീവിതലക്ഷ്യത്തിലേയ്ക്കുള്ള മാൎഗ്ഗത്തെ വിസ്തൃതമായും വിശദമായും വിവരിക്കുന്ന ഒരു ഗ്രന്ഥമാകുന്നു ഗീത. ലക്ഷ്യത്തെപ്പററി ഉപനിഷത്തുകളിലും ബ്രഹ്മസൂത്രങ്ങളിലുമെല്ലാം പ്രതിപാദിക്കുന്നുണ്ടെങ്കിലും എങ്ങനെയാണ് ആ ലക്ഷ്യത്തിലെത്തിച്ചേരേണ്ടത് എന്നറിയണമെങ്കിൽ ഗീതയെത്തന്നെ ആശ്രയിക്കേണ്ടിയിരിക്കുന്നു. ഗീത വിവരിക്കുന്ന വിവിധമാൎഗ്ഗങ്ങളിൽ പ്രധാനമായിട്ടുള്ള ഒന്നാണ് ഭക്തിമാൎഗ്ഗം. കൎമ്മഫലങ്ങളിൽ ആശ വെക്കാതെ ഭോക്തൃത്വബുദ്ധിയെ പാടെ ഉപേക്ഷിക്കുവാൻ പറയുന്ന കൎമ്മയോഗവും, ലോകത്തെമുഴുവൻ മായാകല്പിതമായെണ്ണി ത്യജിക്കുവാനുപദേശിക്കുന്ന ജ്ഞാനയോഗവും, ഇന്ദ്രിയമനസ്സുകളുടെ സ്വാഭാവികഗതിയെ ബലാൽകാരേണ തടഞ്ഞു് നിയന്ത്രിക്കാൻ നിൎദ്ദേശിക്കുന്ന ധ്യാനയോഗവുമെല്ലാം ഇക്കാലത്തെ ജനങ്ങൾക്കു് ദുഷ്കരമായിട്ടാണ് അനുഭവപ്പെടുക. കലികാലത്തു് അന്നഗതപ്രാണന്മാരായിത്തീരുന്ന ജനങ്ങൾക്കു് സുഗമവും സുകരവുമായ ഭക്തിയോഗത്തിന്നു് വളരെയധികം അനുയായികളുണ്ടായിത്തീരുവാനുള്ള കാരണം അതാണ്. ശ്രീരാമകൃഷ്ണദേവനും അരുളിച്ചെയ്യുന്നതു് ഇക്കാലത്തേയ്ക്കു് ഏററവും പററിയതു് ഭക്തിയോഗമാണെന്നാണ്. ഗീതയിൽ ഏഴുമുതൽ പന്ത്രണ്ടുകൂടിയുള്ള അധ്യായങ്ങളിൽ ഭക്തിയുടെ വിവിധവശങ്ങളെപ്പററി വ്യക്തമായി പ്രതിപാദിക്കുന്നു. അവയിൽ രാജവിദ്യാരാജഗുഹ്യയോഗമെന്നു് പ്രസിദ്ധമായിട്ടുള്ളതും പവിത്രവും ഉത്തമവുമായി കീൎത്തിക്കപ്പെടുന്നതുമായ ഒമ്പതാമധ്യായം ഗീതയിലെ മധ്യമണിന്യായേന നടുനായകമായി പ്രശോഭിക്കുന്നു. ഇതിൽ പ്രതിപാദിക്കപ്പെടുന്ന വിഷയം ജ്ഞാനവും വിജ്ഞാനവും കൂടിച്ചേൎന്നതാണെന്നും ദുഃഖമയമായ സംസാരത്തിൽനിന്നു് മോക്ഷം നേടുവാൻ ഏററവും സഹായകമായിത്തീരുന്നതാണെന്നും ഭഗവാൻ തന്നെ പറയുന്നുണ്ടു്. ഭക്തിയിൽ പരിപൂൎണ്ണതയും ജീവിതസാഫല്യവും നേടുവാൻ അവശ്യം അറിഞ്ഞിരിക്കേണ്ട വിഷയമാണ്, പരമരഹസ്യമായ രാജവിദ്യയാണെന്ന മുഖവുരയോടുകൂടി ഇതിൽ പ്രതിപാദിക്കുന്നതു്. ഇതറിഞ്ഞു് സ്വജീവിതത്തിൽ പ്രായോഗികമാക്കിത്തീൎക്കാത്തവൎക്കു സംസാരത്തിൽനിന്നു മോക്ഷം നേടുവാൻ മാൎഗ്ഗമൊന്നുമില്ലതന്നെ.

സാധാരണയായി ഈശ്വരനെ നാം ഭജിക്കുന്നതു് സൃഷ്ടിസ്ഥിതിസംഹാരങ്ങൾ നടത്തുന്ന ഒരു പ്രപഞ്ചാതീതശക്തിയായിട്ടാണ്. സൎവ്വവ്യാപിയായും സച്ചിദാനന്ദസ്വരൂപനായും നാം ഭഗവാനെ സ്തുതിക്കാറുണ്ടെങ്കിലും അദ്ദേഹത്തിന്റെ സഗുണഭാവത്തെ ആരാധിക്കുന്നതിലാണ് നമുക്കു് സുഖവും സംതൃപ്തിയും. പ്രതിമകളിലും പ്രതീകങ്ങളിലും ഈശ്വരചൈതന്യത്തെ ആവാഹിച്ചു് ബാഹ്യപൂജകളെക്കൊണ്ടു് ആ ഈശ്വരനെ തൃപ്തിപ്പെടുത്തിയാൽ കൃതാൎത്ഥരായെന്നു നാം കരുതുന്നു. എന്നാൽ ഈ ക്ഷേത്രാരാധനയെ ഭക്തിമാൎഗ്ഗത്തിലെ ആദ്യത്തെ പടി മാത്രമായിട്ടാണ് ആചാര്യന്മാർ കണക്കാക്കിയിട്ടുള്ളതു്. ബഹിൎമ്മുഖമായി ഓടിക്കൊണ്ടിരിക്കുന്ന മനസ്സിനെ അന്തൎമ്മുഖമാക്കി ഏകാഗ്രമാക്കിത്തീൎക്കുവാൻ ഇതു് ഏററവും സഹായകമാകുന്നു. ബാഹ്യവിഷയങ്ങളിൽനിന്നു് വ്യാവൎത്തിച്ചു് ഭഗവാന്റെ സഗുണരൂപത്തിൽ ഉറപ്പിക്കുന്ന മനസ്സിനെ അവിടെത്തന്നെ സ്ഥിരമാക്കി നിൎത്തുവാൻ സഹായിക്കുന്ന രണ്ടാമത്തെ പടിയാണ് ജപസ്തോത്രാദികൾ. ദിവസവും വിഷ്ണുവിന്റെയോ ശിവന്റെയോ ദേവിയുടെയോ സഹസ്രനാമം ജപിക്കുന്നതും ഗീത, ദേവീമാഹാത്മ്യം, ഭാഗവതം മുതലായ വിശിഷ്ടഗ്രന്ഥങ്ങൾ പാരായണം ചെയ്യുന്നതും ഭക്തിമാൎഗ്ഗത്തിൽ പുരോഗമനത്തെ ആഗ്രഹിക്കുന്ന ഏതൊരുവനും അനുവൎത്തിക്കേണ്ടതാണ്. അവിടെ ബ്രാഹ്മണാദിവൎണ്ണ

ങ്ങളോ മററു് അവാന്തരജാതികളോ യാതൊരു വ്യത്യാസവുമില്ല. ഏതു ഹീനകുലത്തിൽ ജനിച്ചവരായാലും ഭഗവദ്ഭക്തന്മാരെല്ലാം ബ്രാഹ്മണരാണെന്നു് പുരാണങ്ങളിൽ പറയുന്നുണ്ടു്. മഹാഭാരതത്തിൽ ഭഗവാൻതന്നെ ഇതു വ്യക്തമാക്കുന്നുണ്ടു്. നോക്കുക:

ന ശൂദ്രാ ഭഗവദ്ഭക്താഃ വിപ്രാ ഭാഗവതാഃ സ്മൃതാഃ
സർവ്വവർണ്ണേഷു തേ ശൂദ്രാ യേ ഹ്യഭക്താ ജനാർദ്ദനേ.
ചണ്ഡാലമപി മദ്ഭക്തം നാവമന്യേത ബുദ്ധിമാൻ
യോഽവമന്യേത മൂഢാത്മാ രൗരവം നരകം വ്രജേത്.

(ഈശ്വരനിൽ ഭക്തിയുള്ളവർ ശൂദ്രന്മാരല്ല, അവരെല്ലാം ബ്രാഹ്മണരാണു്. ഏതു വർണ്ണത്തിൽ ജനിച്ചവരായാലും ഭഗവാനിൽ ഭക്തിയില്ലെങ്കിൽ അവർ ശൂദ്രന്മാരാണു്. എന്റെ ഭക്തൻ ചണ്ഡാലനാണെങ്കിലും അവനെ അവമാനിക്കരുതു്. അങ്ങനെ അവമാനിക്കുന്ന മൂഢാത്മാവു് രൗരവമെന്ന നരകത്തെ പ്രാപിക്കും.) ഭക്തന്മാരിൽ ജാതി, വിദ്യ, രൂപം, കുലം, ധനം മുതലായവകൊണ്ടുള്ള ഭേദമില്ലെന്നു് ഭക്തിശാസ്ത്രകാരനായ നാരദനും വ്യക്തമാക്കുന്നുണ്ടു്. ''നാസ്തി തേഷു ജാതിവിദ്യാരൂപകുലധനക്രിയാദി ഭേദഃ.'' ഭാരതീയമായ ശാസ്ത്രങ്ങളിലും പുരാണങ്ങളിലും അനേകം സ്ഥലങ്ങളിൽ വ്യക്തമായി പറഞ്ഞിട്ടുള്ള ഈ തത്ത്വത്തെ അവഗണിച്ചുകൊണ്ടു് അബ്രാഹ്മണർക്കു് സഹസ്രനാമജപവും ദേവീമാഹാത്മ്യപാരായണവും മററും നിഷിദ്ധമാണെന്നു പറഞ്ഞു് അന്ധവിശ്വാസം പ്രചരിപ്പിക്കുവാൻ ശ്രമിക്കുന്ന ചിലർ ഇന്നും ഉണ്ടെന്നുള്ളതു് ഹിന്ദുമതത്തിലെ ഏററവും നിർഭാഗ്യകരമായ അവസ്ഥയാണു് എന്നു പ്രാസംഗികമായി ഇവിടെ പറഞ്ഞുകൊള്ളട്ടെ.

ജപസ്തോത്രാദികളെക്കൊണ്ടു് സർവ്വേശ്വരചിന്തയിൽത്തന്നെ ആസക്തമായിത്തീരുന്ന മനസ്സിനെ മററു ചിന്തകളിലേയ്ക്കൊന്നും പോകാതെ അവിടെത്തന്നെ ഉറപ്പിച്ചുനിർത്തുന്ന ധ്യാനഭാവമാണു് മൂന്നാമത്തെ പടി. അവിടെ സഗുണേശ്വരനിൽ ഏകാഗ്രമായിത്തീരുന്ന മനസ്സിൽനിന്നു് മററുള്ള ഭാവനകളെല്ലാം മറഞ്ഞുപോകുന്നു. പിന്നീടു് ജീവിതത്തിന്റെ സോഹം ഭാവമാകുന്ന പരമലക്ഷ്യത്തിൽ എത്തിച്ചേരുക എളുപ്പമായിത്തീരുന്നു. അതുകൊണ്ടാണു് ''പ്രഥമാ പ്രതിമാപൂജാ ജപസ്തോത്രാദി മധ്യമഃ, ഉത്തമോ ധ്യാനസദ്ഭാവഃ സോഹംപൂജോത്തമോത്തമാ.'' എന്നു പറഞ്ഞിട്ടുള്ളതു്. സഗുണഭാവം വിട്ടു് നിർഗ്ഗുണവും നിരാകാരവുമായ അദ്വൈതത്തിൽ എത്തിച്ചേരുമ്പോൾ മാത്രമേ ''ബ്രഹ്മവിദ് ബ്രഹ്മൈവ ഭവതി,'' ''ന സ പുനരാവർത്തതേ'' എന്നും മററുമുള്ള ഫലശ്രുതികൾ അനുഭൂതിവിഷയമാകുന്നുള്ളു. ഇതാണു് സഗുണോപാസനകൊണ്ടു് ക്രമമുക്തി നേടുന്ന രീതിയും. ഈശ്വരന്റെ ക്ഷരവും അക്ഷരവുമായ ഭാവങ്ങളെ വിവരിച്ചു്, മരണസമയത്തു് ഭഗവത്സ്മരണയുണ്ടാകുവാനുള്ള മാർഗ്ഗങ്ങളെയും ക്രമമുക്തിക്കു് ഉപായഭൂതമായ സഗുണോപാസനയെയുംപററി ഉപദേശിച്ചതിന്നുശേഷം സദ്യോമുക്തിക്കുള്ള സാധനയായ നിർഗ്ഗുണബ്രഹ്മജ്ഞാനത്തെയാണു് രാജവിദ്യയെന്നു ഭഗവാൻ നിർദ്ദേശിക്കുന്നതു്. ഭക്തിയുടെ പൂർണ്ണതയ്ക്കു് ഈ ജ്ഞാനവും കൂടിയേ കഴിയൂതാനും.

പ്രപഞ്ചാതീതമായ ശക്തിവിശേഷമായിട്ടുമാത്രം ഈശ്വരനെ കണ്ടാൽ പോരാ, ഈ പ്രപഞ്ചത്തിൽ സർവ്വത്ര വ്യാപിച്ചിരിക്കുന്ന ചൈതന്യമായിട്ടും നാം ഈശ്വരനെ അറിയണം. ഭഗവാൻ പറയുന്നു: ''മയാ തതമിദം സർവ്വം ജഗദവ്യക്തമൂർത്തിനാ.'' അവ്യക്തരൂപത്തിൽ ഈ പ്രപഞ്ചംമുഴവൻ വ്യാപിച്ചു് ഈശ്വരൻ സ്ഥിതിചെയ്യുന്നുവെന്നർത്ഥം. ഇതു് ഭഗവാന്റെ ഒരു ഭാവം മാത്രം. ''പാദോഽസ്യ വിശ്വാ ഭൂതാനി ത്രിപാദസ്യാമൃതം ദിവി.'' എന്ന പുരുഷസൂക്തത്തിന്റെ ആശയംതന്നെയാണു് ''വിഷ്ടഭ്യാഹമിദം കൃത്സ്നമേകാംശേന സ്ഥിതോ ജഗത്'' (ഞാൻ ഒരു അംശംകൊണ്ടു് ഈ പ്രപഞ്ചംമുഴവൻ വ്യാപിച്ചു സ്ഥിതിചെയ്യുന്നു) എന്നു ഭഗവാൻ ഗീതയിൽ വ്യക്തമാക്കുന്നതു്. ഈ ലോകത്തിന്റെ ഉത്പത്തിക്കും പോഷണത്തിന്നും ഈശ്വരൻ കാരണമായി നില്ക്കുന്നുവെങ്കിലും ഈശ്വരൻ ഈ ജഗത്തിൽനിന്നു് ഒരിക്കലും അന്യമായിത്തീരുന്നില്ല. കടലിൽ തിരയും നുരയും ഉണ്ടാകുന്നതുപോലെ ഈശ്വരനിൽ ഈ പ്രപഞ്ചം ഉണ്ടാകുകയും ലയിക്കുകയും ചെയ്യുന്നു. വെള്ളമില്ലാതെ വേറെ തിരയും നുരയുമില്ലാത്തതുപോലെ ഈശ്വരനല്ലാതെ വേറെ പ്രപഞ്ചമില്ലെന്നർത്ഥം. ഈ തത്ത്വം ഗ്രഹിക്കുമ്പോൾ മാത്രമേ ഈശ്വരനും ജീവനും ജഗത്തും തമ്മിലുള്ള ബന്ധം നമുക്കു വ്യക്തമാവുകയുള്ളു.

പ്രപഞ്ചത്തിൽനിന്നു് ഉപരിയായി മററൊരു ലോകത്തിൽ ഇരുന്നു് പ്രപഞ്ചത്തെ നിയന്ത്രിക്കുന്ന രാജാധിരാജനായി മാത്രം ഈശ്വരനെ ആരാധിച്ചാൽ പോരാ, സദാസമയവും നമ്മെ നിയന്ത്രിച്ചുകൊണ്ടു് പ്രകൃതിയിൽ സർവ്വത്ര സന്നിഹിതമായിരിക്കുന്ന ശക്തിയായിട്ടുകൂടി ഈശ്വരനെ നാം കാണണം. ഭക്തിയോഗവും കർമ്മയോഗവും ലക്ഷ്യമാക്കുന്നതു് ഈ രണ്ടു ഭാവങ്ങളെയാണു്. നമ്മെ നിയന്ത്രിക്കുന്ന ഈശ്വരന്റെ ഇച്ഛയ്ക്കൊത്തു നമ്മുടെ ഇച്ഛയെയും ക്രമീകരിക്കലാണു് ഭക്തിയുടെ ലക്ഷ്യം. അദ്ദേഹത്തിന്റെ നിത്യസാന്നിധ്യത്തെ അനുഭവപ്പെടുത്തലാണു് കർമ്മയോഗത്തിന്റെ ലക്ഷ്യം. ഈശ്വരൻ ലോകത്തിലുണ്ടാകുന്ന എല്ലാ സംഭവങ്ങളെയും പരിണാമങ്ങളെയും നിയന്ത്രിച്ചു അന്തര്യാമിയായി സ്ഥിതിചെയ്യുന്നു. ഈ ബോധം ദൃഢമായിത്തീരുമ്പോൾ ആരിലും ദ്വേഷബുദ്ധിയുണ്ടാകുകയില്ല; ആരോടും പ്രതികാരബുദ്ധിയുമുണ്ടാകുകയില്ല; എല്ലാം നല്ലതിനാണെന്ന വിചാരമേ ഉണ്ടാകുകയുള്ളൂ.

പ്രപഞ്ചസൃഷ്ടിക്കു കാരണമായിത്തീരുന്നതു് ഭഗവാന്റെ അപരപ്രകൃതിയാണെന്നു് ഇവിടെ വ്യക്തമാക്കിയിരിക്കുന്നു. പരപ്രകൃതിയുടെയും അപരപ്രകൃതിയുടെയും ഭാവത്തിൽ ഈശ്വരൻ പ്രപഞ്ചവ്യാപിയാണു്. പരാപരപ്രകൃതികൾക്കു് അതീതമായ ഭാവത്തിൽ ഈശ്വരൻ പ്രപഞ്ചാതീതനായും സ്ഥിതിചെയ്യുന്നു. ഭൂതമഹേശ്വരമായ ആ പരമഭാവത്തെ അറിയാത്തവരാണു് ഭഗവാന്റെ സഗുണസാകാരഭാവത്തെ സർവ്വപ്രധാനമായെണ്ണുന്നതു്. ദൈവീസമ്പത്തോടുകൂടിയ മഹാത്മാക്കളാകട്ടെ അവ്യയവും അധ്യസ്തങ്ങളായ കാര്യങ്ങൾക്കെല്ലാം ആദികാരണവുമായിട്ടുള്ള ആ പരമഭാവത്തെ അറിഞ്ഞു് അനന്യമനസ്സരായി ഉപാസിക്കുന്നു. മററുള്ള സാമാന്യജനങ്ങൾ സത്കർമ്മങ്ങൾ ചെയ്തു് പുണ്യം നേടി സ്വർഗ്ഗത്തിൽ പോകുന്നതാണു് ജീവിതലക്ഷ്യമെന്നു കരുതി ആ വിധമുള്ള കർമ്മങ്ങളിൽ വ്യാപൃതരായിത്തീരുന്നു. അതാണു് കർമ്മയോഗമെന്ന തെററിദ്ധാരണയും പലപ്പോഴുമുണ്ടാകാറുണ്ടു്. എന്നാൽ എത്രതന്നെ നല്ല പ്രവൃത്തികളായാലും ഫലേച്ഛയോടുകൂടി ചെയ്യുന്നതൊന്നും കർമ്മയോഗമാവുന്നില്ല. ഫലത്തെപ്പററി യാതൊരു പ്രതീക്ഷയും കൂടാതെ എല്ലാം ഈശ്വരനിൽ സമർപ്പിച്ചുകൊണ്ടുള്ളതേ ചിത്തശുദ്ധികരമായ കർമ്മയോഗമാവുകയുള്ളൂ. ''കർമ്മയോഗമാണു് എനിക്കു് ഏററവും ഇഷ്ടം. ഞാൻ ഇപ്പോൾ അതിൽ വ്യാപൃതനായിരിക്കുകയാണു്. എന്നാൽ ഫലം മുഴുവൻ ഉപേക്ഷിക്കണമെന്നു പറയുന്നതുമാത്രം എനിക്കു സമ്മതമാകുന്നില്ല,'' എന്നുള്ള ചിലരുടെ അഭിപ്രായം അജ്ഞതയിൽനിന്നു് രൂപമെടുക്കുന്നതാണു്. പരലോകത്തിൽ സുഖം അനുഭവിക്കുവാൻവേണ്ടി സ്വർഗ്ഗം വേണമെന്നാഗ്രഹിക്കുന്നവർ ജീവിതലക്ഷ്യത്തിൽനിന്നു് ഭ്രഷ്ടരായിത്തീരുകയാണു് ചെയ്യുന്നതു്. കാരണം പുണ്യക്ഷയത്തിൽ വീണ്ടും അവനു് ഈ കർമ്മഭൂമിയിലേക്കുതന്നെ തിരിച്ചുവരേണ്ടിവരുന്നു. അതുകൊണ്ടു് ഒരു യഥാർത്ഥഹിന്ദുവിന്റെ ലക്ഷ്യം ഒരിക്കലും സ്വർഗ്ഗമല്ല. സ്വർഗ്ഗത്തിനും ഉപരിയായ, പുനരാവൃത്തിരഹിതമായ പരമപദമാണു് അവന്റെ ലക്ഷ്യം. ശരിയ്ക്കനുഷ്ഠിക്കപ്പെടുന്ന യോഗങ്ങൾ ഒരുവനെ നയിക്കുന്നതും അവിടേയ്ക്കാണു്.

അനന്യരൂപത്തിൽ തന്നെ ശരണം പ്രാപിയ്ക്കുന്നവർക്കു് വ്യാകുലതയ്ക്കു് അവകാശമില്ലെന്നും അവരുടെ എല്ലാ കാര്യങ്ങളുടെയും ഉത്തരവാദിത്വം താൻ ഏറെറടുക്കുമെന്നും ഉള്ള ആശ്വാസവചനം ഭഗവാൻ അരുളുന്നതും ഈ അധ്യായത്തിൽത്തന്നെയാണു്.

> അനന്യാശ്ചിന്തയന്തോ മാം
> യേ ജനാഃ പര്യുപാസതേ
> തേഷാം നിത്യാഭിയുക്താനാം
> യോഗക്ഷേമം വഹാമ്യഹം.

അന്യചിന്തകളൊന്നും കൂടാതെ ഏകാന്തഭക്തിയോടെ ഈശ്വരഭജനം ചെയ്യുന്ന ഭക്തന്മാരായാലും, ചരാചരാത്മകമായ ഈ പ്രപഞ്ചത്തെ ഈശ്വരനിൽനിന്നു് അന്യമായി കാണാതെ ഭഗവദുപാസനയെന്ന നിലയിൽ ലോകസേവനം ചെയ്യുന്ന കർമ്മയോഗിയായാലും, പ്രത്യഗാത്മപരമാത്മാക്കൾക്കു തമ്മിൽ ഒരു ഭേദവുമില്ല, ഒന്നുതന്നെ എന്ന ചിന്തയിൽ ബ്രഹ്മാനുസന്ധാനം ചെയ്യുന്ന ജ്ഞാനയോഗിയായാലും അവരുടെയെല്ലാം യോഗക്ഷേമം (സ്വരൂപസ്ഥിതിയും അതിൽനിന്നു് ച്യുതിയില്ലായ്മയും) ഭഗവാൻ ഉറപ്പുതരുന്നുണ്ടു്. ഏതെങ്കിലും നിലയിൽ

ഈശ്വരനിൽ മനസ്സുറപ്പിക്കുവാൻ ശ്രമിച്ചാൽ ഫലം സുനിശ്ചിതമാണെന്നത്ഥം. 'തസ്മാത് കേനാപ്യുപായേന മനഃ കൃഷ്ണേ നിവേശയേത്.' ഏതെങ്കിലും വിധത്തിൽ മനസ്സിനെ ഭഗവാനിലേയ്ക്കു തിരിച്ചുവിടുക. അതാണ് നമ്മുടെ കത്തവ്യം. ജഗത്തുമുഴുവൻ ഭഗവന്മയമായതുകൊണ്ടു് ഈശ്വരസങ്കല്പത്തോടുകൂടി ഏതൊന്നിനെ ഭജിച്ചാലും അവസാനം എത്തിച്ചേരുന്നതു് ഒരിടത്താണ്, പരമസത്യത്തിലാണ്.

സഗുണാരാധനയിൽ നാം ഭഗവാനു സമപ്പിക്കുന്ന ഉപഹാരങ്ങളുടെ, വഴിപാടുകളുടെ, കാര്യത്തിലും ഈ യോഗവിഷയത്തിൽ പ്രത്യേകം ശ്രദ്ധിക്കേണ്ടതായിട്ടുണ്ട്, എന്നു നമ്മെ ഓമ്മിപ്പിക്കുന്നുണ്ടു്. വളരെ വലിയ ധനവ്യയത്തോടുകൂടി ചെയ്യുന്ന വഴിപാടുകാംകൊണ്ടു് ഈശ്വരൻ കൂടുതൽ സന്തോഷിക്കുമെന്നാണ് സാധാരണയുള്ള ധാരണ. എന്നാൽ ഭഗവാൻ പറയുന്നു, എന്തു തരുന്നുവെന്നതിലല്ല, എങ്ങനെ തരുന്നുവെന്നതിലാണ് താൻ പ്രധാനമായി ശ്രദ്ധിക്കുന്നതെന്നു്.

> പത്രം പുഷ്പം ഫലം തോയം
> യോ മേ ഭക്ത്യാ പ്രയച്ഛതി
> തദഹം ഭക്ത്യുപഹൃത-
> മശ്നാമി പ്രയതാത്മനഃ.

എത്ര നിസ്സാരവസ്തുവായാലും ഭക്തിയും പരിശുദ്ധിയുമുണ്ടെങ്കിൽ അതു ഭഗവാൻ സന്തോഷത്തോടെ സ്വീകരിക്കുകയും അനുഭവിക്കുകയും ചെയ്യുന്നു. 'ഭാവഗ്രാഹീ ജനാർദ്ദനഃ.' എന്നു് ഒരു ചൊല്ലുണ്ടല്ലൊ. ഭക്തിയില്ലാതെ എത്ര വലിയ വഴിപാടുകാം കഴിച്ചാലും ഫലം ക്ഷുദ്രമായിരിക്കും. കാരണം അവൻെറ മനഃശുദ്ധിയില്ലായ്മതന്നെ. ഈശ്വരനുവേണ്ടി ചെയ്യുന്ന ആ ത്യാഗംകൊണ്ടു് അവൻെറ മനസ്സു ക്രമത്തിൽ ശുദ്ധമായിത്തീരേണ്ടിയിരിക്കുന്നു. ധനികനും ദരിദ്രനും അവനവനു സാധിക്കുന്ന മാതിരിയുള്ള ത്യാഗം ചെയ്യുന്നതുകൊണ്ടു് ഒരേ വിധത്തിലുള്ള ഫലമാണ് ലഭിക്കുക. അവിടെ വഴിപാടുകളുടെ വലുപ്പച്ചെറുപ്പങ്ങാംക്കു സ്ഥാനമില്ല. അതുകൊണ്ടു വലിയ ഒരു വഴിപാടു് ഈശ്വരനു സമപ്പിക്കുവാൻ സാധിച്ചില്ലല്ലൊ എന്നു വിചാരിച്ചു് വിഷമിക്കേണ്ട ആവശ്യം ആക്കുമില്ല. ആയിരക്കണക്കായി രൂപ ക്ഷേത്രങ്ങളിൽ കൊടുക്കുന്നതുകൊണ്ടു മാത്രം തൃപ്തിയടയുന്ന ''ഭക്തന്മാർ'' ശ്രദ്ധിക്കേണ്ട ഒരു കാര്യമാണിതു്. അവസാനമായി ഭഗവാൻ പറയുന്നു:

> യത്കരോഷി യദശ്നാസി
> യജ്ജുഹോഷി ദദാസി യത്
> യത്തപസ്യസി കൗന്തേയ
> തത്കുരുഷ്വ മദപ്പണം.

നാം ചെയ്യുന്നതും ഭക്ഷിക്കുന്നതും ഹോമിക്കുന്നതും കൊടുക്കുന്നതുമെല്ലാം ഈശ്വരാപ്പണമായി ചെയ്യുക. ഈശ്വരൻെറ പരപ്രകൃതിയെപ്പററിയും അപരപ്രകൃതിയെപ്പററിയുമുള്ള ബോധമുണ്ടായിക്കഴിഞ്ഞാൽ ഇതു വളരെ എളുപ്പമായിത്തീരും. നാംതന്നെ ഈശ്വരൻെറയാകുമ്പോാം നമ്മുടെ പ്രവൃത്തികാം ആരുടെയാകും ? ഈ ജഗത്തുതന്നെ ഈശ്വരൻെറ ശരീരമാണെങ്കിൽ നമ്മുടെ പ്രവൃത്തികളെല്ലാം ആ ശരീരത്തെ സംബന്ധിക്കുന്നതാകണമല്ലൊ. അപ്പോാം 'യദ്യത്കമ്മ കരോമി തത്തദഖിലം ശംഭോ തവാരാധനം' (ഞാൻ ചെയ്യുന്നതെന്തും, അല്ലയോ ഭഗവാനേ, അങ്ങയുടെ ആരാധനമാകുന്നു) എന്ന ഭാവം വളത്തിയെടുക്കുക വളരെ എളുപ്പമാകുന്നു. ഇങ്ങനെ സവ്വസ്വവും പരമാത്മാവിൽ സമപ്പിച്ചു ചെയ്യുന്ന ഒരുവനിൽ ഭോക്തൃത്വബുദ്ധിയും ക്രമത്തിൽ കർത്തൃത്വബുദ്ധിയും പോകുന്നതിനാൽ, ശുഭാശുഭഫലങ്ങളോടുകൂടിയ കമ്മങ്ങളൊന്നും അവനെ ബാധിക്കുന്നില്ല. കമ്മങ്ങളാണ് ഒരുവനെ ഈ സംസാരത്തിൽ കെട്ടിയിടുന്നതു്. കമ്മങ്ങളിൽനിന്നെല്ലാം മുക്തനായിത്തീരുന്ന അവനു് ഭഗവത് പ്രാപ്തി സുഗമമായിത്തീരുന്നു. ഈ മോക്ഷം സ്വയം സമ്പാദിച്ചെടുക്കേണ്ടതാണ്. ഭഗവാൻ അന്തര്യാമിരൂപേണ എല്ലാററിലും സമമായി വത്തിക്കുന്നു. സവ്വകമ്മസമപ്പണംകൊണ്ടും അനന്യഭക്തിയോടുകൂടിയുള്ള ശരണാഗതികൊണ്ടും തന്മയഭാവം പ്രാപിച്ചു് ശുദ്ധമായ മനസ്സിൽ ഭഗവദ്ഭാവം സാക്ഷാത്കരിക്കുക എന്നുള്ളതു സ്വപ്രയത്നംകൊണ്ടു് നേടേണ്ട ഒന്നാണ്. ദേഹാത്മബുദ്ധികളായി ജീവിക്കുന്നവക്കു് അതു സാധിക്കുന്നില്ലെങ്കിൽ അതിനു ഭഗവാൻ ഉത്തരവാദിയാകുന്നതല്ല.

ഈ വിഷയത്തിൽ ആക്കും നിരാശയ്ക്കവകാശമില്ല. ഏതു നീചയോനിയിൽ ജനിച്ചവനായാലും, ജനിച്ചതിനുശേഷം എത്ര പാപകമ്മങ്ങാം ചെയ്തവനായാലും, സ്വാത്ഥികളായ മനു

ഷ്യരുണ്ടാക്കിയ സാമൂഹ്യാചാരങ്ങളെക്കൊണ്ടു് അനർഹരായി കല്പിക്കപ്പെട്ടവരായാലും, എല്ലാവക്കും അനായാസേന സ്വീകരിക്കാവുന്നതാണു് ഭക്തിമാർഗ്ഗം. ഭഗവദ്ഭജനത്തിൽ മനസ്സ പ്രവേശിച്ച ഒരുവനെ സാധുവായി, സജ്ജനമായിത്തന്നെ കരുതണം. ശ്രീരാമകൃഷ്ണന്റെ അടുത്തു ചെല്ലുന്ന ഗിരീശ്ചന്ദ്രഘോഷ് ഇതിന്നു് നല്ല ഒരു നിദർശനമാണു്. പാക്കനാരും നന്തനാരും കണ്ണപ്പനായനാരുമെല്ലാം പൂജനീയരായിത്തീന്നതു് അങ്ങനെയാണു്. അതുകൊണ്ടു് അനിത്യവും അസുഖവുമായ ഈ ലോകത്തിൽ ജനിച്ചവക്കു് നിത്യതയും സുഖവും നേടുവാനുള്ള രാജമാർഗ്ഗമായി ഭഗവാൻ ഉപദേശിച്ചതരുന്നതു് 'ഭജസ്വ മാം'' ഭഗവാനെ ഭജിക്കുക എന്നുള്ളതാണു്. സഗുണഭാവങ്ങളിലായാലും നിർഗ്ഗുണഭാവത്തിലായാലും ഭഗവാനെ ഭജിക്കുന്നതുകൊണ്ടു് പരമപുരുഷാത്ഥം നേടുവാൻ സാധിക്കുമെന്നു് അദ്ദേഹം ഉറപ്പു തരുന്നു.

ഭക്തിതത്ത്വത്തെ പ്രതിപാദിക്കുന്ന ഈ രാജ്യവിദ്യയെ ഭഗവാൻ ഉപസംഹരിക്കുന്നതു് ഏററവും പ്രധാനപ്പെട്ട ഒരു ശ്ലോകംകൊണ്ടാണു്.

മന്മനാ ഭവ മദ്ഭക്തോ
മദ്യാജീ മാം നമസ്കുരു
മാമേവൈഷ്യസി യുക്ത്വൈവ-
മാത്മാനം മത്പരായണഃ.

എന്നിൽത്തന്നെ മനസ്സുറപ്പിച്ചു്, എന്നിൽ ഭക്തിയോടുകൂടിയവനായി, എന്നിൽ സവ്വകമ്മങ്ങളും സമപ്പിച്ചു്,എന്നെനമസ്കരിക്കുന്നവനായി, എന്നെത്തന്നെ പരമമായ സ്ഥാനമായി കരുതി സാധനകളനുഷ്ഠിച്ചാൽ ആത്മാവിനെ എന്നിൽ യോജിപ്പിച്ചു് എന്നെ പ്രാപിക്കാം എന്നത്ഥം. ഇവിടെ ധ്യാനയോഗം ഭക്തിയോഗം കമ്മയോഗം ജ്ഞാനയോഗം ഇവയുടെ സമന്വയത്തിലൂടെ ജീവിതലക്ഷ്യമായ പരമാത്മപദത്തെ അനുഭൂതിവിഷയമാക്കാമെന്നാണു് ഉപദേശിക്കുന്നതു്. എല്ലാ യോഗങ്ങളും ഒരുപോലെ ചിത്തശുദ്ധികരങ്ങളാണു്. എന്നാൽ ഭക്തിയുടെ പശ്ചാത്തലത്തിൽ മാത്രമേ മററു യോഗങ്ങൾ സുകരങ്ങളും സുഗമങ്ങളും സദ്യഃഫലപ്രദങ്ങളുമായി ത്തീരുന്നുള്ളു. ഭക്തിരസം ചേന്നിട്ടില്ലെങ്കിൽ പലപ്പൊഴും ജീവിതം ശുഷ്കവും ശൂന്യവുമായി ത്തോന്നാൻകൂടി ഇടയുണ്ടു്. ഭക്തിയിൽത്തന്നെ സഗുണോപാസന ക്രമമുക്തിക്കും നിർഗ്ഗുണോപാസന സദ്യോമുക്തിക്കും കാരണമായിത്തീരും. നിർഗ്ഗുണോപാസന ചെന്നവസാനിക്കുന്നതു് ജ്ഞാനത്തിലാണു്. അങ്ങനെ 'ജ്ഞാനാദേവ തു കൈവല്യം' എന്ന ശ്രുതിവാക്യവും സാത്ഥകമായിത്തീരുന്നു.

ഭക്തിയോഗവും ജ്ഞാനയോഗവും തമ്മിൽ ഏതാണു് ശ്രേഷ്ഠം എന്നുള്ളതിനെപ്പററിയുള്ള വാദം വളരെക്കാലമായി നിലനിന്നുവരുന്ന ഒന്നാണു്. അതിന്റെ നിരത്ഥകതയെ സ്പഷ്ടമായി കാണിച്ചുതരികയാണു് ഭഗവാൻ ഇവിടെ ചെയ്യുന്നതു്. ഭക്തിയോഗത്തിലെ ഉപാസ്യനായ ഈശ്വരനെപ്പററിയുള്ള സമഗ്രമായ ഒരു വീക്ഷണം – ഈശ്വരയാഥാത്ഥ്യത്തെപ്പററിയുള്ള ജ്ഞാനം – കിട്ടുവാൻ സഹായകമായതുകൊണ്ടാണു് ഇതിനെ രാജവിദ്യ (വിദ്യകളിൽവെച്ചു് ശ്രേഷ്ഠമായതു്) എന്നു പറഞ്ഞിരിക്കുന്നതു്. ജ്ഞാനഭക്തികമ്മയോഗങ്ങളിൽ ഏതെങ്കിലും ഒന്നിനെ മാത്രം സ്വീകരിച്ചു് മററുള്ളവയെ അവഗണിച്ചുതള്ളുന്നതു്, ഭൗതികലോകത്തിൽ ഇന്ദ്രിയങ്ങൾ, മനസ്സു്, ബുദ്ധി ഇവയിൽ ഒന്നിനെ സ്വീകരിച്ചു് മററുള്ളവയെ അവഗണിക്കുന്നതു പോലെയാണു്. മൂന്നുംകൂടി സഹകരിച്ചാലേ പ്രവത്തനം ഭംഗിയായി നടക്കുകയുള്ളു. അതുപോലെ എല്ലാ യോഗങ്ങളും സമന്വയിച്ചുകൊണ്ടു് പുരോഗമിച്ചാലേ ലക്ഷ്യപ്രാപ്തി സുകരമായിത്തീരുകയുള്ളു. ജ്ഞാനവും ഭക്തിയും ഒരേ നാണ്യത്തിന്റെ ഇരുപുറങ്ങളെപ്പോലെയാണു്. ജ്ഞാനം കൂടാതെ യഥാത്ഥഭക്തിയും ഭക്തി കൂടാതെ ശരിയായ ജ്ഞാനവും ഉണ്ടാവുകയില്ല. ''തേഷാം ജ്ഞാനീ നിത്യയുക്ത ഏകഭക്തിർവ്വിശിഷ്യതേ.'' (VII. 17.) എന്നു ഭഗവാൻതന്നെ ജ്ഞാനിയും ഭക്തനും തമ്മിലുള്ള അഭേദത്തെ വ്യക്തമായി പറയുന്നുണ്ടു്. അതുകൊണ്ടു് ഭക്തിയോ ജ്ഞാനമോ ശ്രേഷ്ഠം എന്നുള്ള വാദത്തിലേപ്പെട്ടു് സമയം കളയാതെ സഗുണോപാസനരൂപത്തിലുള്ള ഭക്തിയും നിർഗ്ഗുണോപാസനരൂപത്തിലുള്ള ജ്ഞാനവും പരമസത്യത്തിന്റെതന്നെ രണ്ടു ഭാവങ്ങളെ അടിസ്ഥാനമാക്കിയുള്ളവയാണെന്നും രണ്ടും ഒരേ ലക്ഷ്യത്തിലേയ്ക്കു നയിക്കുന്നതാണെന്നും മനസ്സിലാക്കി ജീവിതയാത്രയിൽ മുന്നേറുവാനാണു് ഭഗവാൻ ഈ രാജ്യവിദ്യയിലൂടെ ഉദ്ബോധിപ്പിക്കുന്നതു്.

# ശരണാഗതി

ബുധാനന്ദസ്വാമികൾ

ശരണാഗതി, ആത്മനിവേദനം, ഈശ്വരാർപ്പിതജീവിതം എന്നൊക്കെ പറഞ്ഞാലെന്താണർത്ഥം ?

നമുക്ക് ഒരുദാഹരണമെടുക്കാം. ഒരു ശിശു വീടിന്റെ മുകളിലത്തെ നിലയിലേയ്ക്കു പോകാനാഗ്രഹിക്കുന്നു. അവൻ മുട്ടുകാലിലിഴഞ്ഞുകൊണ്ട് കോവണിയുടെ ആദ്യത്തെ പടിവരെ എത്തുന്നു. അവൻ തന്റെ കൊഴുത്തുരുണ്ട കൈകൾ രണ്ടും പടിയിന്മേലമർത്തിയിട്ട്, വലതുകാലുകൂടി അതിന്മേലാക്കാൻ ശ്രമിക്കുന്നു. പക്ഷേ, അതത്ര പന്തിയാവുന്നില്ല. അതിനാൽ ഇടത്തെ കാലുകൊണ്ട് അതേ അഭ്യാസം പരീക്ഷിക്കുന്നു. അതും വിജയിക്കുന്നില്ല. ഉടനെ മറെറാരാശയം അവന്റെ കൊച്ചുതലയിൽ ഉദിക്കുന്നു. അവൻ കീഴ്ത്താടി പടിയിന്മേലൂന്നിയിട്ട്, തന്റെ സർവ്വശക്തിയും സമാഹരിച്ചുകൊണ്ട് ശരീരത്തെ മുഴുവനായി പടിയിലേയ്ക്കുയർത്താൻ ഉദ്യമിക്കുന്നു. പക്ഷേ, മലർന്നടിച്ചു വീഴുകയാണ് ഫലം. വേദനയോടെ അവൻ 'അമ്മേ', 'അമ്മേ' എന്ന് ഉറക്കെ വിളിച്ചു പൊട്ടിക്കരയുന്നു. ആ കിടപ്പിൽ കിടന്നുകൊണ്ടു നിലവിളിക്കുന്നതല്ലാതെ അവന് അവിടെ നിന്നു പൊങ്ങാനുള്ള കഴിവില്ല, സന്നദ്ധത പോലുമില്ല.

കുഞ്ഞിന്റെ ദീനരോദനം കേൾക്കുന്ന അമ്മ, താൻ ചെയ്തുകൊണ്ടിരുന്ന ജോലി ഇട്ടെറിഞ്ഞിട്ട് അവന്റെ അടുത്ത് ഓടിയെത്തുന്നു. ആ ശിശുഹൃദയത്തിൽനിന്നു ലോകത്തിലെ ദുഃഖമാകെ ഒന്നിച്ചു പൊട്ടിപ്പുറപ്പെടുന്നോ എന്നു തോന്നുമാറ്, അവൻ അമ്മയെ കണ്ടതോടെ പൂർവ്വാധികം ഉച്ചത്തിൽ കേഴുന്നു. മാതാവിന്റെ ഹൃദയം സ്നേഹവായ്പിൽ അലിയുന്നു. അവൾ അവനെ വാരിയെടുത്ത് സാന്ത്വനപ്പെടുത്തുന്നു. ദുഃഖം ഒരുവിധം അടങ്ങി സമാധാനമായപ്പോൾ തനിക്കു മുകളിലേയ്ക്കു പോകണമെന്ന് കുഞ്ഞു കൈകൊണ്ടു കാണിക്കുന്നു. അതിനാൽ, ഞൊടിയിടയിൽ അമ്മ അവനെ മുകൾത്തട്ടിലെത്തിക്കുന്നു. ഇതിനകം ശിശു സന്തുഷ്ടചിത്തനായിക്കഴിഞ്ഞിരിക്കുന്നു. കണ്ണുനീരു മുഴുവൻ തോർന്നിട്ടില്ലെങ്കിലും അവനിപ്പോൾ നാലു ഭാഗത്തേക്കും ജനലിലൂടെയും നോക്കി രസിക്കുന്നു. ശിശുക്കൾക്കും സിദ്ധാത്മാക്കൾക്കും മാത്രം വശമുള്ള ആ നിഷ്കളങ്കമായ ചിരി മുഖത്തു കളിയാടുന്നു. ആഹ്ലാദത്തിമിർപ്പിൽ അവൻ കുഞ്ഞിക്കൈകൾ കൊണ്ടു താളം പിടിക്കുന്നു — കൈപ്പത്തികൾ പരസ്പരം മുട്ടുന്നത് ചുരുക്കമാണെങ്കിലും. വേദനയും ദുഃഖവുമെല്ലാം വിസ്മൃതമായിരിക്കുന്നു. ഇപ്പോൾ എല്ലാം സന്തോഷം, എല്ലാം വിനോദം, എല്ലാം വിസ്മയം! അമ്മ കുഞ്ഞിനെ ആനന്ദം വഴിയുന്ന മിഴികളോടെ വീക്ഷിക്കയും ചെയ്യുന്നു. ശരണാഗതി എങ്ങനെയിരിക്കുമെന്നുള്ളതിന്റെ ഒരു ഏകദേശസൂചനയാണിത്.

ആത്മജ്ഞാനകാംക്ഷികളായ നമ്മളും 'മുകളിലത്തെ നില'യിലേയ്ക്കു പോകാനാഗ്രഹിക്കുന്നു —യാതൊരിടത്താണോ എല്ലാം വിനോദം, എല്ലാം വിസ്മയകരം, എല്ലാം ശാന്തി, എല്ലാം ആനന്ദം ആ ആത്മജ്ഞാനമണ്ഡലത്തിലേയ്ക്ക് — ഞാനെന്ന ബോധത്തിലൂന്നിനില്ക്കുന്നവരും സ്വന്തം കഴിവിൽ അഭിമാനിക്കുന്നവരും ഉദ്ധതരും ആയ നാം ആദ്യം വിചാരിക്കുന്നു, 'എന്താണ് പ്രയാസം ? നാം വിശുദ്ധിയാർജ്ജിക്കും, പടികൾ ചാടിക്കടന്ന്, മായയെ ജയിച്ചടക്കി, ആത്മജ്ഞാനത്തിലെത്തും' എന്നൊക്കെ. പക്ഷേ ആദ്യ പടിയിൽവച്ചുതന്നെ — ആത്മനിയന്ത്രണമാണത് — നാം നിലം പതിക്കുന്നു, നമ്മുടെ അഹന്ത വല്ലാതെ ക്ഷതപ്പെടുകയും ചെയ്യുന്നു. ഈ മായ എത്ര ഭയങ്കരമാണെന്നുള്ളതിനെക്കുറിച്ച് നമുക്കൊരു ക്ഷണികദർശനം ലഭിക്കുന്നു. നമ്മുടെ ശരീരമനോബുദ്ധികൾക്കെല്ലാം ഉപാദാനമായിത്തീർന്നിട്ടുള്ളതും ജഗത്തിന്റെ മുഴുവൻ

ഊട്ടംപാവുമായി വത്തിക്കുന്നതും ഈ മായ തന്നെയാകുന്നു.

'ഞാൻ വിശുദ്ധിയാജ്ജിക്കും' എന്നു് ആരെങ്കിലുമൊരാഠം പറയുമ്പോഠം ആ സദ്ദേശംപോലും എങ്ങനെയോ ഒരു മായാകാൎയ്യമായിട്ടാണു് വന്നുപെടുക. (അത്രയ്ക്കു സൂസൂക്ഷ്മമാണു് മായയുടെ വ്യാപാരം.) എങ്ങനെയെന്നാൽ: 'ഞാൻ' എന്നാലെന്തു്? 'വിശുദ്ധി'യെന്തു്? ഈ രണ്ടു ചോദ്യത്തിനും എനിക്കു് ഉത്തരംപറയാൻ വയ്യ. 'ഞാൻ' ആരെന്നു് എനിക്കറിയാമോ? 'വിശുദ്ധി'യെന്തെന്നു് എനിക്കറിയാമോ? 'ഞാൻ' യഥാത്ഥത്തിൽ ആരെന്നു് ഞാൻ അറിഞ്ഞിരുന്നെങ്കിൽ, വിശുദ്ധി ആജ്ജിക്കേണ്ട ആവശ്യം എനിക്കുണ്ടാവില്ല; എന്തെന്നാൽ 'ആത്മാ'വായ 'ഞാനി'നു് വിശുദ്ധിയാജ്ജിക്കുക വയ്യ; അതു സ്വയം വിശുദ്ധിതന്നെയായതുകൊണ്ടു്. ഈ ചെറിയ 'ഞാൻ' (അഹം) എന്ന ആശയം എൻെറ മസ്തിഷ്ക്കത്തിൽ വച്ചിരിക്കുന്നതു് മായയാണു്; ദ്രഷ്ടാവു് ദൃശ്യോപകരണങ്ങളുമായി — ആത്മാവു് ശരീരമനസ്സുകളുമായി — സാമ്യപ്പെട്ടതിൻെറ ഫലമായുളവായതാണു താനും ആ 'ഞാൻ'.

നാം അജ്ഞാനത്തിലാണ്ടിരിക്കയാൽ ജ്ഞാനലക്ഷ്യത്തിലേയ്ക്കു് അജ്ഞാനത്തിൻെറ വഴിയിലൂടെ അടിവച്ചു നീങ്ങുകയല്ലാതെ നമുക്കു ഗത്യന്തരമില്ല. എന്നാൽ അജ്ഞാനമാൎഗ്ഗത്തിലൂടെ എങ്ങനെ ജ്ഞാനത്തിലെത്താൻ കഴിയും? ഇരുട്ടിനെ ഇരുട്ടുകൊണ്ടു് ഉച്ചാടനം ചെയ്യാനാവുമോ? ഇല്ലെന്നിരുന്നാലും, അജ്ഞാനാവൃതമായ നമ്മുടെ ഉദ്യമങ്ങളുടെ ഒരു ഗുണവശം ഇരുട്ടിൻെറ സ്വഭാവം നമുക്കു മനസ്സിലാക്കാൻ സാധിക്കുന്നതു് ആ വഴിക്കു മാത്രമാണെന്നുള്ളതാണു്. അതായതു്, ആത്മാത്ഥമായി കാൎയ്യവ്യഗ്രതയോടെ ഇരുട്ടിൽ തപ്പിത്തടഞ്ഞു നീങ്ങുമ്പോഠംമാത്രമേ മാൎഗ്ഗതടസ്സങ്ങളായി നില്ക്കുന്ന ഭിത്തികളുടെ (ഓരോരോ പ്രതിബന്ധങ്ങളുടെ) ദുൎഗ്ഗമസ്വഭാവം നമുക്കു മനസ്സിലാവുകയുള്ളൂ. നമ്മുടെ ശ്രമങ്ങഠംക്കു് എത്രകണ്ടു് ആത്മാത്ഥതയും വ്യഗ്രതയുമുണ്ടോ അത്രയ്ക്കുവേഗം നമുക്കു ബോധ്യമാകും ഈശ്വരസാക്ഷാത്കാരാത്ഥം നമുക്കു തനിയേ ഒന്നും ചെയ്യാനാവില്ലെന്നു്. ആത്മാവു് ശരീരമനസ്സുകളുമായി സാത്മ്യം പ്രാപിച്ചതിനെയാണല്ലോ 'നാം' എന്നു വ്യവഹരിക്കുന്നതു്.

ആദ്ധ്യാത്മികജീവിതത്തിലെ ഈ അടിസ്ഥാനവസ്തുത ചൂണ്ടിക്കാണിച്ചുകൊണ്ടു് ഭഗവാൻ ക്രിസ്തു, ആത്മസാക്ഷാത്കാരത്തിലധിഷ്ഠിതമായ അനന്തകാരുണ്യവായ്പോടെ, അരുളിച്ചെയ്യുന്നു: 'നിങ്ങഠം എന്നിലും ഞാൻ നിങ്ങളിലും അധിവസിക്കട്ടെ. അല്ലെങ്കിൽ തായ്‌വള്ളിയിൽ അധിവസിക്കാത്ത (ബന്ധിച്ചിരിക്കാത്ത) ശാഖാവള്ളികഠം കായ്ക്കാനാവാത്തതുപോലെ, നിങ്ങഠംക്കും സാധിക്കയില്ല (ജീവിതം ഫലവത്താക്കാൻ). ഞാൻ തായ്‌വള്ളിയും നിങ്ങഠം ശാഖാവള്ളികളുമാകുന്നു. യാതൊരുവൻ എന്നിലും ഞാൻ അവനിലും അധിവസിക്കുന്നു, അവൻ കനത്ത ഫലം ഉദ്‌വഹിക്കുന്നു. എന്തെന്നാൽ, എന്നെക്കൂടാതെ നിങ്ങഠംക്കൊന്നും ചെയ്യാനാവില്ല. ഒരുവൻ എന്നിൽ അധിവസിക്കുന്നില്ലെങ്കിൽ അവൻ മുറിഞ്ഞുപോയ ഒരു ശാഖ കണക്കേ ദൂരെത്തള്ളപ്പെടുന്നു. അത്തരം ശാഖകഠം വാടിക്കരിയുന്നു; മനുഷ്യർ അവയെ ശേഖരിച്ചു തീയിലിടുന്നു; അവ എരിഞ്ഞു ചാരമാവുകയും ചെയ്യുന്നു. നിങ്ങഠം എന്നിൽ അധിവസിക്കയും എൻെറ വചനങ്ങഠം നിങ്ങളിൽ അധിവസിക്കയും ചെയ്യുന്നവെങ്കിൽ നിങ്ങഠം ആവശ്യപ്പെടുന്ന അഭീഷ്ടങ്ങഠം നിവ്ഹിക്കപ്പെടും!' (യോഹന്നാൻ XV – 4. 7.)

ഈശ്വരനിൽ അധിവസിക്കാതെ ആദ്ധ്യാത്മികപുരോഗതി സാധിക്കയില്ല. ഈശ്വരനിൽ അധിവസിക്കുക എന്നതിനു്, 'നമ്മുടെ അഹന്തയെ നിമ്മാജ്ജനം ചെയ്തു് ഈശ്വരനു് നമ്മിൽ കൂടി പ്രവത്തിക്കാനിടയാക്കുക' എന്നാണത്ഥം. തീച്ചയായും ''എന്നെക്കൂടാതെ നിങ്ങഠംക്കൊന്നും ചെയ്യാനാവില്ല.'' എന്തെന്നാൽ ഈശ്വരൻ തന്നെയാണു് എല്ലാ കാൎയ്യങ്ങളും ചെയ്യുന്നതു്. അവൻ മാത്രമാകുന്നു കത്താവു്. നാം അവൻെറ ഉപകരണങ്ങഠംമാത്രം. അനേകം പരിശ്രമങ്ങഠംക്കും പരാജയങ്ങഠംക്കുംശേഷം, ഒടുവിൽ, 'എന്നേക്കൂടാതെ നിങ്ങഠംക്കൊന്നും ചെയ്യാനാവില്ല' എന്ന ഈ വസ്തുത നമുക്കു ബോധ്യപ്പെടുമ്പോഠം, ഹൃദയത്തിൻെറ അടിത്തട്ടിൽനിന്നു് ഒരു വിളി പൊട്ടിപ്പുറപ്പെടുന്നു: 'പ്രഭോ, എന്താണു് നന്മ, എന്താണു് ധമ്മം എന്നു ഞാനറിയുന്നുണ്ടു്.

പക്ഷേ, അതാചരിക്കാനുള്ള പ്രവണത എനിക്കില്ല. തിന്മയെന്തു്, അധർമ്മമെന്തു് എന്നു് എനിക്കറിയാം. പക്ഷേ, അതിൽനിന്നു വിട്ടുനില്ക്കാനുള്ള മനോബലം എനിക്കില്ല. അതിനാൽ ഇന്ദ്രിയങ്ങളുടെ നാഥനായുള്ളോവേ, എന്റെ ആത്മാവിനും അന്തർയാമിയായുള്ളോവേ, അങ്ങു് എന്നെക്കൊണ്ടു് ചെയ്യിക്കുന്നതുപോലെ കാര്യങ്ങൾ ചെയ്യാൻ ഞാൻ ആഗ്രഹിക്കുന്നു.' (പ്രപന്നഗീത – 56.) ഇതാണു് ഈശ്വരനെ ശരണം പ്രാപിക്കുന്ന മനോഭാവത്തിന്റെ ലക്ഷണം.

അക്ഷമയും അമർഷവും പ്രകടിപ്പിക്കുന്നതുകൊണ്ടു പ്രയോജനമില്ല – എന്തെന്നാൽ അവനെക്കൂടാതെ നമുക്കു് ഒന്നും ചെയ്യാനാവില്ല. ഈ വസ്തുത തികച്ചും വ്യക്തമാക്കിക്കൊണ്ടു് ഭഗവാൻ കൃഷ്ണനും പറയുന്നു:

''അല്ലയോ അർജ്ജുന, നീ നിന്റെ കർമ്മസംസ്കാരത്താൽ ബദ്ധനായിരിക്കയാണു്. ഏതു കർമ്മങ്ങൾ ചെയ്യുകയില്ലെന്നു മോഹം നിമിത്തം നീ ഇപ്പോൾ ശഠിക്കുന്നുവോ, ആ കർമ്മങ്ങൾ തന്നെ ആ സംസ്കാരം നിന്നെക്കൊണ്ടു ചെയ്യിക്കുന്നതായിരിക്കും. ലോകനിയന്താവായ ഈശ്വരൻ യന്ത്രത്തിൽ കയറിയവരെ എന്നതുപോലെ, പ്രാണികളെയെല്ലാം തന്റെ മായാശക്തിയാൽ വട്ടംകറക്കിക്കൊണ്ടു് അവരുടെ ഹൃദയങ്ങളിൽ സ്ഥിതിചെയ്യുന്നു.'' (ഗീത. XVIII. 60, 61.)

ദൈവികവും ത്രിഗുണാത്മകവുമായ എന്റെ ഈ മായയെ അതിക്രമിക്കുക തീർച്ചയായും അത്യന്തം വിഷമമാണു്;എന്നാൽ അന്യവിഷയങ്ങളെ വിട്ടു് എന്നെത്തന്നെ ശരണം പ്രാപിക്കുന്നവർ അതിനെ തരണം ചെയ്യുന്നു. (ഗീത. VII. 14.)

നമ്മുടെ ദൈവികസ്വരൂപത്തെ നമ്മിൽനിന്നു മറച്ചിരിക്കുന്നതും നമുക്കു് ഈശ്വരനുമായുള്ള ഉററ ബന്ധം അഥവാ പരമാത്മാവുമായുള്ള ഐക്യം അനുഭവപ്പെടാതെ തടഞ്ഞിരിക്കുന്നതും ആയ ആ കക്ശജീവിതയാഥാർത്ഥ്യത്തെയാണു് മായയെന്നു പറയുന്നതു്. ഈശ്വരനെ ശരണം പ്രാപിക്കുന്നതിനാൽ മാത്രമേ നമുക്കതിനെ കടക്കാനാവൂ. നമ്മിൽ ബഹുഭൂരിപക്ഷം പേർക്കും സ്വീകാര്യമായ മാർഗ്ഗം ഇതുതന്നെ. മററൊരു ആത്മാവിൽ നിലയുറപ്പിച്ചുകൊണ്ടു്, സ്വന്തം ശരീരവും മനസ്സുമുൾപ്പെടെ എല്ലാ പ്രപഞ്ചപ്രതിഭാസങ്ങളേയും നിഷേധിക്കുകയെന്നതാകുന്നു മററൊരു മാർഗ്ഗം. എന്നാൽ, ആത്മാർത്ഥതയോടെ ശ്രമിക്കുന്ന ദശലക്ഷം സാധകരിൽ ഒരാൾക്കുതന്നെയും അതു സാധ്യമാവാനിടയില്ല.

കാലിഫോർണിയായിൽ വിവേകാനന്ദസ്വാമികളുടെ എല്ലാ പ്രസംഗങ്ങൾക്കും ഹാജരായിരുന്ന വിരജാദേവി എഴുതുന്നു: 'ഒരിക്കൽ കുറെ നേരത്തെ മൌനത്തിനു ശേഷം സ്വാമിജി പറഞ്ഞു: ''ഭേതി, വിശാലമനസ്സയായിരിക്കുക; എപ്പോഴും രണ്ടു വഴികളെ കാണുക. അത്യുച്ചഭാവത്തിലായിരിക്കുമ്പോൾ 'സോഹം' എന്നു ഞാൻ പറയുന്നു; എനിക്കൊരു വയററുവേദനയുള്ളപ്പോൾ 'അമ്മേ, എന്നിൽ കനിവു കാണിച്ചാലും' എന്നും പറയുന്നു.''

നാം ശരീരബോധത്തോടുകൂടിയ മനുഷ്യജീവികളായിരിക്കുന്നിടത്തോളം കാലം, സർവ്വശക്തനായ പരമാത്മാവു് സർവ്വദാ ജീവന്റെ അധിഷ്ഠാനമായി പിന്നിലുണ്ടെങ്കിലും, കേവലം ദുർബലമായ പുള്ളിക്കമ്പുകൾ പോലെയാണു്. അതിനാൽ, നമുക്കു് എത്ര നാളേയ്ക്കു് 'വയററുവേദന' ഉണ്ടായിക്കൊണ്ടിരിക്കുന്നോ അത്ര നാളേയ്ക്കു് 'അമ്മേ, എന്നിൽ കനിവു കാണിച്ചാലും' എന്നു വിളിച്ചുകരയുകയേ നിർവ്വാഹമുള്ളു. സ്വപ്രയത്നത്തിന്റേയും ആത്മവിശ്വാസത്തിന്റേയും ഉഗ്രപ്രവാചകനായിരുന്നെങ്കിലും, സ്വാമി വിവേകാനന്ദൻ അവശ്യം ആത്മനിവേദനത്തിന്റേയും ഒരു വലിയ പ്രബോധകനായിരുന്നു. അതിന്റെ പരമമായ ആവശ്യം അതികക്ശമായ സ്വന്തജീവിതാനുഭവങ്ങൾവഴി അദ്ദേഹം മനസ്സിലാക്കിയിരുന്നു. ആത്മസാക്ഷാത്ക്കാരത്തിലേയ്ക്കുള്ള വാതിൽ അദ്ദേഹത്തിനു തുറന്നുകിട്ടിയതു് ജഗജ്ജനനിയുടെ ഇച്ഛയ്ക്കായി സമ്പൂർണ്ണം സ്വയം അടിയറ വച്ചതിനു ശേഷമത്രേ. ജീവിതത്തിൽ തനിക്കു നേരിടേണ്ടിവന്ന പല തരത്തിലുള്ള അതികഠിനമായ യാതനകളും പരീക്ഷണങ്ങളും ആത്മനിവേദനത്തിന്റെ അപരിത്യാജ്യതയെ അദ്ദേഹത്തിനു ബോധ്യമാക്കിയിരിക്കണം. 'വയററുവേദന'യുള്ളപ്പോൾ 'സോഹം' ഭേഷജം ഫലപ്രദമല്ലെന്നു് അദ്ദേഹം അനുഭവത്തിൽനിന്നു പഠിച്ചിരിക്കണം. തദവസരത്തിൽ, 'അമ്മേ, എന്നിൽ കനിവു കാണിച്ചാലും' എന്ന ഔഷധിയുടെ ഫലവീര്യവും അദ്ദേഹം മനസ്സിലാക്കിയിരിക്കണം.

പിൽക്കാലത്തു് സ്വാമിജി തന്റെ അനുയായികളുടെ ജീവിതരീതി ചിട്ടപ്പെടുത്തിയപ്പോഠം, രാമകൃഷ്ണസന്ന്യാസിസംഘത്തിന്റെ ആദ്ധ്യാത്മികസാധനകളുടെ കൂട്ടത്തിൽ ശരണാഗതിപരിശീലനത്തിനു് ഒരു പ്രമുഖസ്ഥാനം നൽകി. ആശ്രമങ്ങളിൽ ദിവസവും ചൊല്ലിവരാറുള്ള സ്തോത്രം ഇതിന്റെ പ്രതീകമാണു്.

ഭക്തിർഭഗശ്ച ഭജനം ഭവഭേദകാരി
ഗച്ഛന്ത്യലം സുവിപുലം ഗമനായ തത്ത്വം
വക്ത്രോദ്ധൃതന്തു ഹൃദി മേ ന ച ഭാതി കിഞ്ചിത്
തസ്മാത് ത്വമേവ ശരണം മമ ദീനബന്ധോ !
തേജസ്തരന്തി തരസാ ത്വയി തൃപ്തതൃഷ്ണാ
രാഗേ കൃതേ ഋതപഥേ ത്വയി രാമകൃഷ്ണേ
മർത്ത്യാമൃതം തവ പദം മരണോർമ്മിനാശം
തസ്മാത് ത്വമേവ ശരണം മമ ദീനബന്ധോ !

[സംസാരനാശകങ്ങളായ ഭക്തി, ആദ്ധ്യാത്മികസാധനകഠം, ഉപാസനകഠം ഇവയൊക്കെ ധാരാളം മതി അത്യന്തവിപുലമായ ബ്രഹ്മതത്ത്വത്തിലേയ്ക്കു നയിക്കുവാൻ. പക്ഷേ, ഇതു വായ് കൊണ്ടു പറയുന്നെങ്കിലും ഹൃദയത്തിൽ തെല്ലും പ്രകാശിക്കുന്നില്ല. അതിനാൽ, ദീനബന്ധോ, അങ്ങുതന്നെ എനിക്കാശ്രയം. അല്ലയോ രാമകൃഷ്ണ, സത്യത്തിന്റെ മാർഗ്ഗമായ അങ്ങയിൽ രാഗഭക്തിയുള്ളവർ, അങ്ങയിൽത്തന്നെ ആശകളെല്ലാം നിറവേറി, അതിവേഗം രജസ്സിനെ (ഗുണാത്മകമായ സംസാരത്തെ) തരണം ചെയ്യുന്നു. കാരണം, മരണത്തിരമാലകഠക്കു മരണഹേതുവായ, അങ്ങയുടെ ചേവടി മർത്ത്യക്കു് അമൃതംപോലെയാകുന്നു. അതിനാൽ, ദീനബന്ധോ, അങ്ങുതന്നെ എനിക്കാശ്രയം.]

ഓരോ പദ്യാന്തത്തിലുമുള്ള 'തസ്മാത് ത്വമേവ ശരണം മമ ദീനബന്ധോ', എന്ന പല്ലവി ശരണാഗതിയുടെ മാർഗ്ഗവും ലക്ഷ്യവും സംഗ്രഹിക്കുന്നു; ആദ്യവരികഠം അതിന്റെ ആവശ്യകതയുടെ വിശദീകരണവും നൽകുന്നു. ശരണാഗതി ആത്മീയജീവിതത്തിൽ യുക്തിസഹമായ ഒരു സമീപനം മാത്രമല്ല, അതൊരു പ്രായോഗികവും പ്രവർത്തനക്ഷമവുമായ സമീപനം കൂടിയാണു്. തന്നിമിത്തം, 'തസ്മാത്'' പദത്തിന്റെ ശക്തിയുക്തമായ ആവർത്തനം നാം സ്തോത്രത്തിൽ കാണുന്നു. അവിദ്യ നിമിത്തം മനസ്സോ ഹൃദയമോ ജ്ഞാനദീപ്തമല്ലെങ്കിൽ, 'സോഹം' എന്നു് ഉരുവിട്ടതുകൊണ്ടു് എന്താണു് പ്രയോജനം? അതപ്പോഠം വെറും അധരചലനമേ ആകുന്നുള്ളു; അല്ലെങ്കിൽ അഹന്തയുടെ ഒരേടുത്തുചാട്ടം. പ്രപത്തി (ഈശ്വരനെ ശരണം പ്രാപിക്കൽ) സഹായകരവും ഫലപ്രദവുമെന്നു കാണാവുന്ന സ്ഥിതിക്കു് ഒരുവനെന്തുകൊണ്ടു സ്വയം ഈശ്വരാർപ്പണം ചെയ്തുകൂടാ?

ശ്രീ ശങ്കരാചാര്യർ, ജീവബ്രഹ്മൈക്യത്തെ പ്രഖ്യാപിക്കുന്നതും സഗുണരൂപിയായ ഈശ്വരനു പ്രഥമദൃഷ്ട്യാ സ്ഥാനമില്ലാത്തതുമായ അദ്വൈതവേദാന്തത്തിന്റെ മഹാചാര്യൻ മാത്രമല്ല, ഉത്തമനിദർശനവും ആയിരുന്നുവെന്നു് പരക്കെ അറിവുള്ളതാണു്. എന്നാൽ അദ്ദേഹം തന്നെ ജഗദംബികയുടെ ആരാധന താൻ സ്ഥാപിച്ച സന്ന്യാസിമഠങ്ങളിലെല്ലാം ഏർപ്പെടുത്തി എന്ന വസ്തുത അത്ര പരക്കെ അറിയപ്പെടുന്നില്ല. 'ബ്രഹ്മ സത്യം ജഗന്മിഥ്യാ ജീവോ ബ്രഹ്മൈവ നാപരഃ' എന്ന വസ്തുത ഊന്നിപ്പറയുന്നതിൽ അദ്ദേഹം ഒരിക്കലും വിട്ടുവീഴ്ച കാണിച്ചിട്ടില്ലെങ്കിലും, ആത്മനിവേദനത്തിന്റെ സ്ഥായിയായ ഫലദായകത്വം തന്റെ ഒട്ടധികം ഭാവോജ്ജ്വലങ്ങളായ സ്തോത്രങ്ങളിലൂടെ ആദ്ധ്യാത്മികസാധകരെ തുല്യവ്യഗ്രതയോടെ പഠിപ്പിച്ചിരുന്നു. ലക്ഷോപലക്ഷം ഹിന്ദുക്കഠം ഇന്നും തങ്ങളുടെ നിത്യാരാധനയുടെ ഭാഗമായി ശ്രീ ശങ്കരന്റെ സ്തോത്രങ്ങഠം പാരായണം ചെയ്തുവരുന്നു. ആത്മാവിനെ അനാത്മാവിൽനിന്നു വിവേചിച്ചറിയേണ്ടതെങ്ങനെയെന്നു് തീർച്ചയായും ശ്രീ ശങ്കരൻ നമ്മെ പഠിപ്പിച്ചിട്ടുണ്ടു്. എന്നാൽ, അതോടൊപ്പം, നമ്മുടെ ഹൃദയവ്യഥകഠക്കു വാഗ്രൂപം നൽകി ഹൃദയം തുറന്നു പ്രകാശിപ്പിക്കാനും അപരാധങ്ങഠക്കു ക്ഷമായാചനം നടത്താനും ആത്മീയജീവിതത്തിലെ കുറവുകഠക്കു് പരിഹാരം അർത്ഥിക്കാനുംകൂടി അദ്ദേഹം നമ്മെ പഠിപ്പിച്ചിട്ടുണ്ടു്.

'അദ്വൈതി'യായിരുന്നുകൊണ്ടു് ഒപ്പം ശരണാഗതി പരിശീലിക്കുന്നതെങ്ങനെയെന്ന സംശയം സ്വാഭാവികമായും നമുക്കുണ്ടാകാം. അതിനിങ്ങനെ സമാധാനം പറയാം. ഒന്നാമതു്, ലോകത്തിലെ വലിയ അദ്വൈതികളിൽ പലരും — രണ്ടുദാഹരണങ്ങഠം ശങ്കരാചാര്യരും വിവേകാനന്ദസ്വാമികളും — ആത്മനിവേദനം

പരിശീലിച്ചിരുന്ന എന്ന വസ്തുത ആക്ഷം നിഷേധിക്കാവുന്നതല്ല. പിന്നെ, അദ്വൈതിയുടെ ആത്മനിവേദനവിഷയകമായ ഭാവം എപ്രകാരമായിരിക്കുമെന്നതിനെപ്പററി ശ്രീരാമഭക്തനായ ഹനുമാൻ ഭംഗിയായി പ്രസ്താവിച്ചിട്ടുണ്ട്: 'അല്ലയോ ഭഗവൻ, ശരീരബോധത്തോടുകൂടിയിരിക്കുമ്പോറം ഞാനങ്ങയുടെ ഭൃത്യനാണ്; ആത്മാവെന്ന ബോധമുള്ളപ്പോറം ഞാനങ്ങയുടെ അംശമാണ്; എന്നെത്തന്നെ ശുദ്ധചൈതന്യമായി കാണുമ്പോറം ഞാൻ അങ്ങുമായി ഏകത്വത്തിൽ വത്തിക്കയും ചെയ്യുന്നു. ഇതാണെന്റെ ദൃഢമായ ബോധ്യം.' തത്ത്വജ്ഞാനപരമായ നിലപാട് ബൌദ്ധികമായ നിലയിൽ മാത്രമേ എത്തുന്നുള്ളവെങ്കിൽ അതുകൊണ്ടൊരു കാര്യവുമില്ലെന്ന നാം മനസ്സിലാക്കണം. തത്ത്വത്തെ ജീവിതത്തിൽ പ്രാവത്തികമാക്കുകയാണാവശ്യം. അഹന്താധിഷ്ഠിതബുദ്ധിയോടുകൂടിയ നാം അദ്വൈതത്തിന്റെ പാഠങ്ങളെ പ്രാവത്തികമാക്കാൻ തുടങ്ങുമ്പോറം നമുക്കതിദ്രുതം അറിയാറാകും അതിന്റെ ആദ്യപടികറംപോലും നമ്മുടെ തലയ്ക്കുമീതെ എത്രയധികം ഉയരത്തിലാണ് വത്തിക്കുന്നതെന്ന്.

അതിനാൽ, ആദ്ധ്യാത്മികമായ നമ്മുടെ സ്ഥിതിയെപ്പററിയ ശരിയായ ബോധം നാം വികസിപ്പിക്കുകയും നാം ഇപ്പോറം നിൽക്കുന്നിടത്തുനിന്ന് തുടന്നുള്ള ശ്രമം ആരംഭിക്കുകയും വേണം. നമ്മുടെ ആദ്ധ്യാത്മികഗുരുക്കന്മാർ നമുക്ക വ്യക്തിപരമായ ഉപദേശം നൽകുമ്പോറം ഈ ഘടകങ്ങളെയൊക്കെ പരിഗണിക്കാതിരിക്കയില്ല; എങ്കിലും സ്വാശ്രയമാത്രപരമായ സമീപനത്തിലൂടെ എത്രമാത്രം ഈശ്വരനിലേയ്ക്ക് അടുക്കാം എന്ന നാമും പര്യാലോചിക്കേണ്ടതാണ്. ഏതെങ്കിലും തരത്തിലുള്ള കഠിനാദ്ധ്വാനംകൊണ്ട് ആദ്ധ്യാത്മികമാർഗ്ഗത്തിലൂടെ മുന്നേറുവാൻ നമുക്ക സാധിക്കുമോ? നമ്മുടെ എല്ലാത്തരം ദൌബ്ബല്യങ്ങളുടേയും വ്യാപ്തിയെപ്പററിയ ഒരു ബോധം നമുക്കുണ്ടാവാനൊക്കുമോ? ഈ ചോദ്യങ്ങറംക്ക് ഒരു സിദ്ധപുരുഷൻ പറയുന്ന മറുപടി കേട്ടാൽ നിങ്ങളല്പം അമ്പരന്നപോയേയ്ക്കാം. ശ്രീരാമകൃഷ്ണശിഷ്യനും ഒരു തികഞ്ഞ അദ്വൈതിയുമായ തുരീയാനന്ദസ്വാമികറം പറയുന്നു: ''നമ്മുടെ കഠിന ആദ്ധ്യാത്മികശ്രമങ്ങളുടെയെല്ലാം ഫലം നമ്മുടെ ചിറകുകറം തളന്ന കഴയുകയെന്നതു മാത്രമാണ്. കപ്പലിന്റെ പാമരത്തിന്മേലിരുന്ന പക്ഷി കപ്പൽ വളരെ ദൂരം കടലിലേയ്ക്ക നീങ്ങിയ വസ്തുത അറിഞ്ഞില്ല. ഒടുവിൽ തന്റെ അവസ്ഥയെക്കുറിച്ച ബോധവാനായപ്പോറം അതു് കിഴക്കോട്ടു പറന്നു; എന്നാൽ എത്ര ദൂരം പറന്നിട്ടും കര കാണാഞ്ഞു് പാമരത്തിലേയ്ക്ക മടങ്ങിപ്പോന്നു. എങ്കിലും ആ ഇരുപ്പിൽ സ്വാസ്ഥ്യത തോന്നാഞ്ഞതിനാൽ അതു് പിന്നീടു പടിഞ്ഞാറുദിക്കിലേയ്ക്ക പറന്നു; പക്ഷേ ഫലം വ്യത്യസ്തമായിരുന്നില്ല. ഇതുപോലെ, വടക്കോട്ടും തെക്കോട്ടുമൊക്കെ പറന്ന നോക്കിയിട്ടും കര കണ്ടെത്താൻ ആ പക്ഷിക്ക സാധിച്ചില്ല. ഇതിനകം അതു തികച്ചും പരിക്ഷീണനായിത്തീന്നിരുന്നു. താൻ ഈ പറക്കലെല്ലാം നടത്തിയതെന്തിനെന്നുള്ളതിനെക്കുറിച്ച് തദനന്തരം പക്ഷിക്ക ബോധം ഉദിച്ചു. പാമരത്തിന്മേൽത്തന്നെ ഇരിക്കുകയും അതു തന്നെ ഇഷ്ടമുള്ളിടത്തേയ്ക്ക കൊണ്ടുപൊയ്ക്കൊള്ളട്ടെ എന്ന വയ്ക്കുകയും ചെയ്യുകയായിരുന്നില്ലേ ഉത്തമം? ആദ്ധ്യാത്മികമായ അത്യദ്ധ്വാനത്തെ തുടന്നുണ്ടാകുന്ന ശരണാഗതി ഇതുപോലെയാണ്. ഉപര്യുപരി പരിക്ഷീണരാവുകയെന്നതല്ലാതെ, നമുക്ക തനിയേ ഒന്നും ചെയ്യാനാവില്ലെന്ന് അനുഭവവേദ്യമാവുകയും അങ്ങനെ ഈശ്വരസഹായത്തിന്റെ ആവശ്യം നമുക്ക ബോധ്യപ്പെടുകയും ചെയ്യുമ്പോറം നാം അദ്ദേഹത്തെ ശരണം പ്രാപിക്കുന്നു.''

ശ്രീരാമകൃഷ്ണൻ പറയുന്നു: 'ഈശ്വരനെ സമ്പൂർണ്ണം ആശ്രയിക്കൽ എവ്വിധമിരിക്കും? പകൽ മുഴുവൻ പണിയെടുത്തു പരിക്ഷീണനായ ഒരു ജോലിക്കാരൻ ഒരു ഉപധാനത്തിൽ ചാരിയിരുന്നുകൊണ്ട് ബദ്ധപ്പാടില്ലാതെ പുകവലിക്കുമ്പോറം അയാറംക്കനുഭവപ്പെടുന്ന ആയാസവിഹീനമായ ഉന്മേഷാവസ്ഥയെപ്പോലെയാണതു്. സവ്വവിധ ഉൽക്കണ്ഠകളിലും ക്ലേശങ്ങളിലും നിന്നുള്ള മോചനമാണതു്.'

ശരിയായ ശരണാഗതിയുടെ മറെറാരു ലക്ഷണം എല്ലാത്തരം ഭയവും ഇല്ലാതാവുന്നു എന്നതാണ്. ആ അവസ്ഥയിൽ നമ്മുടെ ഹസ്തങ്ങളെ ഈശ്വരൻതന്നെ ഗ്രഹിച്ചിരിക്കയാൽ നാം സുരക്ഷിതരാണ്. വീണുപോകുമെന്നോ വഴിതെററുമെന്നോ പിന്നെ ഭയപ്പെടേ

ണ്ടതില്ല. ആത്മസമർപ്പണഫലമായി അനുഭവപ്പെടുന്ന സുരക്ഷിതത്വത്തെ വിശദീകരിക്കാൻ ശ്രീരാമകൃഷ്ണൻ ഒരു ചെറിയ ദൃഷ്ടാന്തം പറയുന്നു:

''ഒരച്ഛൻ തൻെറ രണ്ടു ചെറിയ കുട്ടികളുമായി ഒരു വയലിൽക്കൂടി പോവുകയായിരുന്നു. ഒരു കുട്ടിയെ അയാറം കൈയിൽ എടുത്തിരുന്നു. മറേറ കുട്ടി അയാളുടെ കയ്യിൽ പിടിച്ചുകൊണ്ടു് ഒപ്പം നടന്നു. ഉടനെ ഒരു പരുന്തു പറന്നു പോകുന്നതു് അവർ കണ്ടു. രണ്ടാമത്തെ കുട്ടി അച്ഛൻെറ കയ്യിന്മേലെ പിടിവിട്ടിട്ട്, ''അച്ഛാ, അതാ കണ്ടോ ഒരു പരുന്തു്!'' എന്നു പറഞ്ഞുകൊണ്ടു് ആഹ്ലാദത്തിമിർപ്പോടെ കൈകൊട്ടി. പക്ഷേ, അതോടൊപ്പം നിലത്തുവീണു് അവനു പരുക്കുപററി. അച്ഛൻ കയ്യിലെടുത്തിരുന്ന കുട്ടിയും ആഹ്ലാദത്തിമിർപ്പോടെ കൈകൊട്ടി. എന്നാൽ അച്ഛൻെറ കയ്യിലിരുന്നതുകാരണം അവൻ വീണില്ല. ആദ്യത്തെ കുട്ടി ആദ്ധ്യാത്മവിഷയകമായി സ്വാശ്രയശീലത്തെ ഉദാഹരിക്കുന്നു; രണ്ടാമത്തവൻ ആത്മസമർപ്പണത്തേയും.''

മറെറാരു സന്ദർഭത്തിൽ ശ്രീരാമകൃഷ്ണൻ ഇതേ ആശയത്തെ, മർക്കടമാർജ്ജാരകിശോരങ്ങളുടെ ദൃഷ്ടാന്തങ്ങളിലൂടെ വിശദീകരിച്ച് ഊന്നിപ്പറയുന്നുണ്ട്:''എല്ലാം ഈശ്വരപാദങ്ങളിൽ സമർപ്പിക്കുക.നിങ്ങറക്കു മറെറന്തുചെയ്യാൻ കഴിയും? അദ്ദേഹത്തിനു മുക്ത്യാർ കൊടുക്കുക. അദ്ദേഹം ഉത്തമമെന്നു വിചാരിക്കുന്നതുപോലെ കാര്യങ്ങറം നടത്തികൊള്ളട്ടെ. നിങ്ങറം ഒരു ഉത്തമപുരുഷനെ വിശ്വസിച്ചാശ്രയിച്ചാൽ അയാറം ഒരിക്കലും നിങ്ങളെ ദോഷപ്പെടുത്തുകയില്ല. ആദ്ധ്യാത്മികസാധനകറം ശീലിക്കേണ്ടതാവശ്യംതന്നെ, സംശയമില്ല. എന്നാൽ സാധകന്മാർ രണ്ടു തരത്തിലുണ്ടു്. ഒരു തരക്കാരുടെ പ്രകൃതം മർക്കടകിശോരത്തിൻേറതുപോലെയും മറേറ തരക്കാരുടേതു് മാർജ്ജാരകിശോരത്തിൻേറതുപോലെയുമാണു്. കുരങ്ങിൻെറ കുഞ്ഞു് വളരെ ആയാസപ്പെട്ടു് തള്ളക്കുരങ്ങിൻെറ ശരീരത്തിൽ അള്ളിപ്പിടിച്ചു കിടക്കുന്നു. അതുപോലെ, ചില സാധകന്മാർ ഈശ്വരസാക്ഷാത്കാരാർത്ഥം ഒരു നിശ്ചിത ഉരു ഈശ്വരനാമം ജപിക്കുന്നു, നിശ്ചിതവേളകളിൽ ക്ലപ്തസമയത്തേക്കു ധ്യാനം നടത്തുന്നു, വ്യവസ്ഥാപിതരീതിയിൽ മററു സാധനകറം ശീലിക്കുന്നു. ഈ തരത്തിൽപ്പെട്ട സാധകൻ ഈശ്വരലാഭാർത്ഥം സ്വന്തയത്നം നടത്തുന്നു. എന്നാൽ, പൂച്ചക്കുഞ്ഞിനു് സ്വയം തള്ളയുടെ ശരീരത്തിൽ പിടിച്ചുതൂങ്ങാൻ വയ്യ. അതു് നിലത്തുകിടന്നു് ''മ്യൂ മ്യൂ'' എന്നു കരയുന്നു. അതു് എല്ലാ കാര്യങ്ങളും അതിൻെറ അമ്മയ്ക്കു വിട്ടുകൊടുത്തിരിക്കയാണു്. തള്ളപ്പൂച്ച ചിലപ്പോറം കുഞ്ഞിനെ മെത്തയിന്മേൽ കൊണ്ടുവയ്ക്കും, മററു ചിലപ്പോറം പുരപ്പുറത്തേയ്ക്കു കൊണ്ടുപോകും. അവറം കുഞ്ഞിനെ കടിച്ചെടുത്തു് അങ്ങുമിങ്ങും കൊണ്ടുനടക്കുന്നു. അമ്മയുടെ ദേഹത്തു് അള്ളിപ്പിടിച്ചോ കടിച്ചുപിടിച്ചോ തൂങ്ങാൻ പൂച്ചക്കുഞ്ഞിനു വശമില്ല. ഇതുപോലെ, കണക്കുവെച്ചു ജപം നടത്താനോ സമയക്ലിപ്തിയനുസരിച്ചു ധ്യാനം ശീലിക്കാനോ ഒന്നും ചില സാധകന്മാർക്കു കഴിവില്ല. ഈശ്വരനെ വ്യാകുലഹൃദയത്തോടെ വിളിച്ചുകേഴുക മാത്രമാണു് അവർ ചെയ്യുന്നതു്. അവരുടെ രോദനം ശ്രവിക്കുന്ന ഈശ്വരനു് ഉദാസീനനായി ദൂരെയിരിക്കാൻ വയ്യ. അദ്ദേഹം അവരുടെ മുമ്പിൽ സ്വയം വെളിപ്പെടുന്നു.''

എന്നാൽ ഈശ്വരപാദങ്ങളിലെ ഈ സർവ്വസ്വസമർപ്പണം പറയാനെന്നതുപോലെ പ്രാവർത്തികമാക്കാൻ എളുപ്പമല്ല. അതിലേയ്ക്കു് ഭക്തൻെറ അന്തഃകരണത്തിനു് ഒരു സവിശേഷ സമഗ്രപരിവർത്തനം സംഭവിക്കേണ്ടിയിരിക്കുന്നു; പാടേ അഭൌമമായ ഒരു നൂതനമാനസികാവസ്ഥ അയാറം വളർത്തിയെടുക്കേണ്ടിയിരിക്കുന്നു. ആ അവസ്ഥയിലെ ഭാവവൈവിധ്യങ്ങറം, ആത്മക്ഷേപജന്യമായ ദൈന്യവൈവശ്യങ്ങറം, സമ്പൂർണ്ണ ആത്മനിരസനം ഇവയൊക്കെ വാക്കുകളെക്കൊണ്ടു ചിത്രീകരിക്കുകപോലും ഒരു സാമാന്യക്കാരനു സാധ്യമല്ല. എന്നാൽ ശ്രീചൈതന്യദേവൻെറ അപൂർവ്വസ്തോത്രങ്ങളിലൊന്നിൽ—ആത്മനിവേദനത്തിനൊരു അന്യൂന നിദർശനം കൂടിയായിരുന്നു ചൈതന്യദേവൻ—ഇത്തരമൊരു ചിത്രീകരണം നമുക്കു ലഭിക്കുന്നു. ശരിയായ ആത്മനിവേദനത്തിൻെറ പ്രഭാവവും കാവ്യാത്മകതയും ദ്രവീകരണക്ഷമതയുമെല്ലാം ശിക്ഷാഷ്ടകം എന്ന ഈ സ്തോത്രതല്ലജം ഹൃദയസ്പൃശിയായ ലാളിത്യത്തോടെ സവിശേഷം പ്രകാശിപ്പിക്കുന്നു. (തുടരും)

[വിവർത്തനം: — സി. ജി. നാരായണപിള്ള.]

# ശ്രീ ഭഗവാനുവാച

ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട്

പ്രായേണ സാന്മാർഗികദേഹഭാജാം
ക്ഷീരാനുപാനം ഹരിനാമഗാനം
ആജന്മസാത്മ്യാന്മധുരാത്മകത്വാ-
ച്ചൈതദ്ദ്വയം പ്രീതികരം പ്രതീയാത് 1

ക്ഷീരപാനം, ഹരിനാമഗാനം ഈ രണ്ടുകൂട്ടം ജനിച്ച നാൾ തൊട്ട് ഇണക്കമുള്ളതുകൊണ്ടും രസം മധുരമായതുകൊണ്ടും സന്മാർഗികൾക്കു മിക്കപേർക്കും ഇഷ്ടമായിട്ടാണ് തോന്നാറ്.

ദൃശ്യന്ത ഏവാത്ര തഥാപി കേചിദ്-
ഭക്തോത്തമാനാം ഹരിനാമഗാനേ
ആകർണ്യമാനേ നിടിലജ്വരേണ
താതപ്യമാനാ ഹതഭാഗധേയാഃ. 2

എങ്കിലും ഭക്തോത്തമന്മാരുടെ ഹരിനാമഗാനം കേട്ടാൽ തലവേദനകൊണ്ട് എരിപൊരിക്കൊള്ളുന്ന ചില ഭാഗ്യഹീനന്മാരെ ഈ ലോകത്തിൽ കാണുന്നുണ്ടു താനും.

ആസ്താം കഥാ ഭോഗപരായണാനാം,
വിധ്വസ്തമോഹാ അപി കേഽപി മുക്താഃ
കേനാപി ദുർദൈവബലേന ദൃഷ്ടാ
നാമാമൃതേഽരോചകരോഗവിദ്ധാഃ. 3

ഭോഗലമ്പടന്മാരുടെ കഥ ഇരിക്കട്ടെ. അജ്ഞാനം തവിടുപൊടിയായ ചില മുക്തന്മാർപോലും എന്തോ ദൗർഭാഗ്യത്തിന്റെ ശക്തികൊണ്ട് നാമാമൃതത്തിൽ അരോചകമെന്ന രോഗം ബാധിച്ചവരായിട്ടാണ് കാണപ്പെട്ടിട്ടുള്ളത്.

ഭക്ത്യാ ചിരം ഭാഗവതോത്തമാനാം
പാദാബ്ജധൂളീപരിവർത്തനേന
സർവ്വേശിതുർനാമനി മോക്ഷതോഽപി
സ്വാദീയസി സ്വാരസികീ രുചിസ്സ്യാത്. 4

ഭക്തിയോടുകൂടി നീണാൾ പരമഭാഗവതന്മാരുടെ തൃക്കാലടിത്താമരപ്പൊടിയിൽ കിടന്നുരുണ്ടാൽ മോക്ഷത്തെക്കാൾ തുലോം സ്വാദുകൂടുന്ന സർവ്വേശ്വരനാമത്തിൽ സ്വാഭാവികിയായ രുചിയുണ്ടാവും.

മുകുന്ദനാമാഭിരുചിപ്രതീപോ
വിലക്ഷണോ ദുർജരപാതകൗഘഃ
മഹത്പദാംഭോജരജോഽഭിഷേകം
വിനാ ന നശ്യേദിതരൈരുപായൈഃ. 5

ഭഗവന്നാമത്തിലുള്ള അഭിരുചിയെ തടയുന്ന — വിലക്ഷണവും നുരുമ്പിക്കാൻ ഞെരുക്കമുള്ളതുമായ — പാപജാലം മഹാന്മാരുടെ പാദാരവിന്ദപാംസുക്കൾകൊണ്ട് അഭിഷേകം ചെയ്താലല്ലാതെ വേറെ ഉപായങ്ങൾകൊണ്ടു നശിക്കുന്നതല്ല.

സർവേശ്വരസ്നേഹസുധാശനാന്ധാ,-
സ്സ്വർഗേഽപവർഗേ ച ഭൃശം വിരക്താഃ,
ഹൃദ്വാഗ്വപുർഭിർഭുവനം പുനാനാ
യേ, താൻ മഹാഭാഗവതാനവേഹി. 6

ഈശ്വരസ്നേഹാമൃതം നുകർന്നു മതിമറന്നവരും, സ്വർഗ്ഗത്തിലും അപവർഗ്ഗത്തിലും തീരെ വിരക്തന്മാരും, മനസ്സുകൊണ്ടും വചസ്സുകൊണ്ടും വപുസ്സുകൊണ്ടും ഉലകിനെ ശുദ്ധീകരിക്കുന്നവരും എവരോ അവരെ പരമഭാഗവതന്മാരായി അറിഞ്ഞോളൂ.

ഗോവിന്ദപാദാംബുരുഹൈകഗേഹാം-
സ്തന്നാമഘോഷൈർമുഖരീകൃതാസ്യാൻ,
തദ്ഭക്തിമാധ്വീരസപാനമത്താൻ
വന്ദസ്വ സത്പുരുഷചഞ്ചരീകാൻ. 7

ഭഗവാന്റെ തൃക്കാൽത്തണ്ടലരിൽത്തന്നെ കുടികൊണ്ടുകൊണ്ടും തന്തിരുവടിയുടെ നാമഝങ്കാരത്താൽ വായ മുഴങ്ങിക്കൊണ്ടും അവിടത്തെ ഭക്തിമാധ്വി കുടിച്ചു തന്റേടം കെട്ടുകൊണ്ടും മേവുന്ന സജ്ജനഭൃംഗങ്ങളെ വന്ദിയ്ക്കുക.

മൂർഖോ വിദഗ്ധോ, വിഷയീ വിരക്തോ,
ബദ്ധോ മുമുക്ഷുഃ, കുമതിസ്സുചേതാഃ,
ഭക്തോ വിമുക്തോ, വ്യസനീ സുഖീ ച
സർവോ ജനോ നാമപരായണോഽസ്തു. 8

പാമരനും പണ്ഡിതനും, വിഷയിയും വിരക്തനും, ബദ്ധനും മുമുക്ഷുവും, ദുർബുദ്ധിയും സദ്ബുദ്ധിയും, ഭക്തനും മുക്തനും, ദുഃഖിതനും സന്തുഷ്ടനും സർവ്വജനവും നാമപരായണനാവട്ടെ.

സാമ്രാജ്യകാമാസ്സുരദിവാഭിലാഷാ
യോഗർദ്ധിലോലാ അപവർഗ്ഗവാഞ്ഛാഃ
ഭക്ത്യേകസക്താ വിഗതാഖിലാശാശ്-
ശ്രീനാമ സർവ്വേഽപി ജനാ ജപന്തു! 9

സാമ്രാജ്യം കാമിക്കുന്നവരും സ്വർഗ്ഗമാഗ്രഹിക്കുന്നവരും യോഗവിഭൂതി അഭിലഷിക്കുന്നവരും മോക്ഷ

മിച്ചിരിയ്ക്കുന്നവരും ഭക്തിമാത്രം കൊതിയ്ക്കുന്നവരും ഒരാശയുമില്ലാത്തവരും, സകലജനങ്ങളും തിരുനാമം ജപിയ്ക്കട്ടെ!

യോഗേക്ഷുദണ്ഡസ്യ രസൈൗഘഭൃതം,
പ്രേമാരവിന്ദസ്യ മരന്ദഭൃതം,
ചിത്ക്ഷീരസിന്ധോർനവനീതഭൃതം
പേപീയതാമൈശ്വരനാമധേയം! 10

യോഗമാകുന്ന കരിമ്പുവടിയുടെ ചാറും, പ്രേമമാകുന്ന താമരപ്പൂവിൻെറ തേനും, ജ്ഞാനമാകുന്ന പാലാഴിയുടെ വെണ്ണയുമായിരിയ്ക്കുന്ന ഈശ്വരനാമം കോരിക്കുടിച്ചാലും!

വത്സാദപൂപാന്മധുനസ്സിതായാ
ദ്രാക്ഷാഫലാത് പായസതോഽമൃതാച്ച
ഏകാന്തതസ്സ്വാദുതരാ ദുരാപാ
പേപീയതാം നാമസുധാ രസജ്ഞൈഃ. 11

അടയെക്കാളും അപ്പത്തിനെക്കാളും തേനിനെക്കാളും പഞ്ചസാരയെക്കാളും മുന്തിരിങ്ങയെക്കാളും പായസത്തിനെക്കാളും അമൃതിനെക്കാളും എത്രയോ കൂടുതൽ സ്വാദുള്ളതും കിട്ടാൻ ഞെരുക്കമുള്ളതുമായ ആ നാമപീയൂഷത്തെ സഹൃദയന്മാർ മൂക്കററം കുടിയ്ക്കട്ടെ!

ശ്രദ്ധാനുസന്ധാനവിരാഗഭക്തി–
മാഹാത്മ്യചിന്താദ്യഖിലാങ്ഗയുക്താഃ
ധർമ്മസ്യ മോക്ഷസ്യ ച സാരഭൃതം
ശ്രീനാമ ഗായന്തു വിവേകവന്തഃ! 12

വിവേകികൾ ധർമ്മത്തിൻെറയും മോക്ഷത്തിൻെറയും സത്തായ തിരുനാമത്തെ ശ്രദ്ധ, അനുസന്ധാനം, വൈരാഗ്യം, ഭക്തി, മാഹാത്മ്യവിചാരം തുടങ്ങിയ എല്ലാ അംഗങ്ങളോടുംകൂടിത്തന്നെ പാടട്ടെ!

ന ത്വം ശുകഃ, കിന്തു വിശേഷബുദ്ധ്യാ
സമ്പന്ന ഏകോ മനുജോഽസി; തസ്മാത്
ശ്രദ്ധാവബോധാദരഭക്തിശൂന്യോ
നാമ്നാം ജപോ നഹ്യുപപദ്യതേ തേ. 13

നീ തത്തയല്ല; പിന്നെയോ, വിശേഷബുദ്ധിയോടുകൂടിയ ഒരു മനുഷ്യനാകുന്നു. അതുകൊണ്ടു ശ്രദ്ധയോടും ജ്ഞാനത്തോടും ആദരത്തോടും ഭക്തിയോടുംകൂടാത്ത നാമജപം നിനക്കു യോജിച്ചതല്ല.

അമൂല്യലഭ്യേഽഖിലപാണിസംസ്ഥേ
സുഖേന സേവ്യേ വ്യയനാശശൂന്യേ
പ്രതിക്ഷണോല്ലാസിരസാനുവിദ്ധേ,
രതിം കുരു ശ്രീഹരിനാമധേയേ! 14

വിലകൊടുക്കാതെ കിട്ടുന്നതും എല്ലാവരുടെയും കൈയിലിരിയ്ക്കുന്നതും, സുഖമായി സേവിയ്ക്കാവുന്നതും, ക്ഷയമോ നാശമോ ഇല്ലാത്തതും, നിമിഷംതോറും പുതുമതോന്നുന്ന ചമൽകാരം നിറഞ്ഞുവഴിയുന്നതുമായ ഭഗവന്നാമത്തിൽ പ്രേമം ശീലിയ്ക്കുക.

വിധൂതകാമഃ പരിമുക്തലജ്ജഃ
പ്രസന്നചിത്തസ്സുവിനീതഭാവഃ
മുകുന്ദപാദാംബുരുഹാനുരക്ത–
സ്തദീയനാമാന്യനുകീർത്തയസ്വ. 15

കാമമകററി, ലജ്ജ വിട്ടു്, കരൾ തെളിഞ്ഞു്, വിനയത്തോടെ, ഭഗവത്പാദങ്ങളിൽ അനുരക്തനായി തന്തിരുവടിയുടെ നാമങ്ങൾ കീർത്തിച്ചാലും.

സർവ്വേശപാദാവനുസന്ദധാന–
സ്തത്പ്രേമപീയൂഷരസാർദ്രചിത്തഃ
ആനന്ദബാഷ്പാകുലനേത്രയുഗ്മ–
സ്തന്നാമ ഹേ മാനുഷ, കീർത്തയസ്വ. 16

സർവേശ്വരൻെറ തൃക്കാലടികളെ ഓർത്തുകൊണ്ടും, തന്തിരുവടിയിലുള്ള പ്രേമാമൃതത്താൽ കരളലിഞ്ഞുകൊണ്ടും, ആനന്ദബാഷ്പത്താൽ രണ്ടു കണ്ണും നിറഞ്ഞുകൊണ്ടും അവിടുത്തെ തിരുനാമത്തെ അല്ലേ മനുഷ്യ, കീർത്തിയ്ക്കുക.

വാത്സല്യശക്ത്യാം ജനനീസഹസ്രൈ–
ശ്ശുദ്ധിപ്രദത്വേ ദ്യുധുനീസഹസ്രൈഃ
മാധുര്യപുഷ്ട്യാം ച സുധാസഹസ്രൈ–
സ്തുല്യം ഹരേർനാമ മുദാ ജുഷധ്വം. 17

വാത്സല്യശക്തിയിൽ അനേകസഹസ്രം അമ്മമാരോടും, ശുദ്ധിപ്രദത്വത്തിൽ അസംഖ്യസഹസ്രം ഗംഗകളോടും, മാധുര്യവായ്പിൽ അനവധി സഹസ്രം അമൃതുകളോടും കിടപിടിക്കുന്ന ഹരിനാമത്തെ ആനന്ദപൂർവം സേവിക്കുവിൻ.

സാമ്യാർദ്രതാ പാവനതാ ബലാദ്യൈ–
രന്യാദൃശൈരീദൃശസദ്ഗുണൌഘൈഃ
പൂർണ്ണം ഹരേർനാമ വിനാദരേണ
കിം സാമ്പ്രതം കീർത്തയിതും കദാപി? 18

സമത്വം, ആർദ്രത, പാവനത്വം, ശക്തി മുതലായ ഈ മാതിരി അനന്യസാധാരണങ്ങളായ ഗുണഗണങ്ങൾ നിറഞ്ഞ ഹരിനാമത്തെ ആദരത്തോടെയല്ലാതെ ഒരിക്കലെങ്കിലും കീർത്തിക്കുന്നതു് ശരിയാണോ?

നിത്യോദ്യതാം ദാതുമശേഷകാമാൻ,
യത്താം ച സോഢും സകലാപരാധാൻ,
കശ്ശക്നയാദൈശ്വരനാമദേവീ–
മശ്രദ്ധയാരാധയിതും കൃതജ്ഞഃ? 19

സർവമനോരഥങ്ങളെയും തരാൻ തയ്യാറായവളും, സമസ്താപരാധങ്ങളെയും പൊറുക്കാനൊരുങ്ങിയിരിക്കുന്നവളുമായ ഈശ്വരനാമമാകുന്ന ദേവിയെ അശ്രദ്ധയോടെ അർച്ചിക്കാൻ കൃതജ്ഞനായ എവനാളാകും?

സര്വ്വംസഹാം, പാതകിനാം ശരണ്യാം,
നാമാത്മികാം, ഭക്തിമതാം പ്രിയാംബാം
അശ്രദ്ധയാ ധിക്കരണാദിഭിര്വ്വാ
കോ വാവമന്തും പ്രഭവേത് കൃതജ്ഞഃ? 20

എല്ലാം പൊറുക്കുന്നവളും മഹാപാപികൾക്ക് ആശ്രയഭൂതയുമായ തിരുനാമമാകുന്ന ഭക്തന്മാരുടെ പ്രിയമാതാവിനെ ഉദാസീനതകൊണ്ടോ ധിക്കാരം മുതലായവകൊണ്ടോ അവമാനിക്കാൻ കൂറുള്ള ആർക്കാണ് സാധിക്കുക?

അനുഗ്രഹീതും, ന തു നിഗ്രഹീതു-
മവൈതി സര്വ്വാനപി നാമമാതാ;
വിലോക്യതേ യദ്വദനാരവിന്ദം
സദാ പ്രസന്നം, ന കദാപി രൌദ്രം. 21

തിരുമുഖം എല്ലായ്പ്പോഴും പ്രസന്നമായിട്ടല്ലാതെ ഒരിക്കലും രൌദ്രമായിട്ട കാണാറില്ലാത്ത നാമാംബികയ്ക്കു സകലരെയും അനുഗ്രഹിക്കാനല്ലാതെ ഒരുത്തനെയും നിഗ്രഹിക്കാനറിഞ്ഞുകൂടാ.

ബാലോ യഥാംബേതി സദാഭിധത്തേ,
ഭക്തസ്തഥാംബേത്യനിശം ഗൃണാതി;
തേനൈകശബ്ദേന, ന വചോഭിരന്യൈ-
വ്വക്ത്രേ തദീയേ മുഖരേ ഭവേതാം. 22

ബാലൻ എല്ലായ്പ്പോഴും 'അമ്മേ' എന്നു കൊഞ്ചിക്കൊണ്ടിരിക്കുന്ന മാതിരി, ഭക്തനെപ്പോഴും 'അമ്മേ' എന്നു വിളിച്ചുകൊണ്ടിരിക്കുന്നു. മററുമൊഴികൾകൊണ്ടല്ലാതെ ആ ഒരു ശബ്ദംകൊണ്ടുമാത്രം അവരുടെ വായകൾ മുഴങ്ങിക്കൊണ്ടിരിക്കും.

ബാലസ്വഭാവഃ പരമേശഭക്ത-
സ്തസ്യാഭിധാം ഖണ്ഡസിതാമിവാസ്യേ
നിക്ഷിപ്യ ചൂഷൻ രസയംശ്ച ശശ്വദ്-
ഭുങ്ക്തേ ദുരൂഹം കമപി പ്രമോദം. 23

ബാലസ്വഭാവനായ ഭഗവദ്ഭക്തൻ തന്തിരുവടിയുടെ നാമധേയത്തെ, കല്ക്കണ്ടം കണക്കെ, അണയ്ക്കലിട്ടീമ്പിക്കൊണ്ടും സ്വാദോത്തു നകൻകൊണ്ടും ഊഹിക്കാനാവാത്ത എന്തോ പരമാനന്ദത്തെ സദാ അനുഭവിക്കുന്നു.

വിശൈവകമാതുശ്ശുഭരൂപധേയാ-
ത്തന്നാമധേയാച്ച പരം പദാര്ത്ഥം
കഞ്ചിന്ന ജാനന്തി, ന ചാലപന്തി
യേ, പ്രാണിവര്ഗ്ഗേഷു ത ഏവ ധന്യാഃ. 24

ലോകൈകമാതാവിന്റെ മംഗളരൂപത്തെയും അവിടുത്തെ തിരുനാമത്തെയുമല്ലാതെ മറെറാരു പദാര്ത്ഥത്തെയും ഏവരാണോ അറിയാത്തതും പറയാത്തതും, അവർതന്നെയാണ് പ്രാണിവര്ഗ്ഗങ്ങളിൽ വെച്ചു ഭാഗ്യശാലികൾ.

നാമാംബികോത്സങ്ഗശയാസ്തദീയ-
സ്തനന്ധയാ, നിത്യകുമാരഭാവാഃ,
സനത്കുമാരാദിമഹാനുഭാവാഃ
പുനന്തി വിശ്വം തദുദാരഗീതൈഃ. 25

നാമാംബികയുടെ മടിയിൽക്കിടന്നു തന്തിരുവടിയുടെ അമ്മിഞ്ഞ കുടിക്കുന്ന നിത്യബാലന്മാരായ സനത്കുമാരാദിമഹാനുഭാവന്മാർ അവിടുത്തെക്കുറിച്ചുള്ള ഉദാരഗീതങ്ങളെക്കൊണ്ടു പാരിനെ പവിത്രീകരിക്കുന്നു.

ശയ്യാവലംബേ വിവശേ മുമൂര്ഷൌ
ഖാദ്യാദി യോഗാദി ച മൂര്ച്ഛതഃ കിം?
ക്ഷീരം ഹരേര്നാമ ച, നിഷ്പ്രയാസം
പേയം ച ഗേയം ച, ഫലം ദദാതേ. 26

ശയ്യയിൽ വീണ് അവശനായി മരിക്കാൻ ഭാവിക്കുന്നവനിൽ കുടിച്ചിറക്കേണ്ട ആഹാരമോ യോഗാദ്യനുഷ്ഠാനമോ ചെലവാവുമോ – പ്രയോജനപ്പെടുമോ? എളുപ്പത്തിൽ കുടിക്കാവുന്നതും ജപിക്കാവുന്നതുമായ ക്ഷീരവും തിരുനാമവും ഉപകരിക്കും.

സ്തന്യാമൃതം നാമമഹാംബികായാ
ബാല്യേ സകൃത് പീതവതേ നരായ
മൂര്ച്ഛാക്ഷണേ തത് പുനരപ്യുപൈത്യ
പ്രേമ്ണാ ദിശന്തീം ഭജ ഭക്തിതസ്താം. 27

നാമാംബികയുടെ അമ്മിഞ്ഞപ്പാൽ കുട്ടിക്കാലത്ത് ഒരു തവണയെങ്കിലും കുടിച്ചിട്ടുള്ള ആൾക്കു തന്റേടമില്ലാതെ കിടക്കുമ്പോഴുംകൂടി വീണ്ടുമരികിൽ വന്ന് ആ അമൃതു വാത്സല്യപൂര്വ്വം നൽകുന്ന തന്തിരുവടിയെ ഭക്തിയോടെ ഭജിച്ചാലും.

ദുര്ധര്ഷവീര്യാമഖിലാഭിഗമ്യാം,
ബ്രഹ്മാദിസിദ്ധൈരപി പൂജനീയാം,
സര്വ്വംസഹേതി ത്വമനാദരേണ
നാമാംബികാം മാനുഷ, മാവമംസ്ഥാഃ! 28

ആർക്കും എതിർക്കാൻ ധൈര്യം വരാത്ത ശക്തിയോടുകൂടിയവളും, ഏവർക്കും അടുക്കാവുന്നവളും, ബ്രഹ്മാദിസിദ്ധന്മാർക്കുപോലും ആരാധ്യയുമായ നാമാംബികയെ, എല്ലാം പൊറുക്കുന്നവളാണെന്നുവെച്ചു ഹേ മനുഷ്യ, അനാദരവു കാട്ടി അവമാനിക്കരുതേ!

സീമാസ്തി കൃഷ്ണസ്യ ച, തത്പ്രിയായാ-
സ്സര്വ്വംസഹായാശ്ച സഹിഷ്ണുതായാഃ;
സ്നേഹാംബുധേര്നാമമഹാംബികായാ
ദിവ്യക്ഷമായാഃ പരിധിസ്തു നാസ്തി. 29

ശ്രീകൃഷ്ണഭഗവാന്റെയും അവിടുത്തെ പ്രേയസിയായ ഭൂമിദേവിയുടെയും സഹനശക്തിക്കു സീമയുണ്ട്. എന്നാൽ വാത്സല്യവാരിധിയായ നാമമഹാമാതാവിന്റെ അലോകസാമാന്യമായ ക്ഷമയ്ക്കു പരിധിയില്ല.

# നാരദൻ

സിദ്ധിനാഥാനന്ദസ്വാമി

'നാരദരൊ ?' 'അതെ, നാരദർതന്നെ.' 'മററുള്ള എല്ലാവരിലും വെച്ചു നാരദക്കുള്ള വിശേഷതയെന്താണാവൊ ?' 'അദ്ദേഹം അദ്വിതീയനായതുകൊണ്ടു്'. 'അതേ, മററുള്ള എല്ലാവരേയുംപോലെതന്നെ അദ്ദേഹവും ഒരു അദ്വിതീയനാണ്. പക്ഷേ, ഏഷണികൂട്ടി മററുള്ളവരെ തമ്മിൽത്തല്ലിച്ചു് ദൂരെ മാറിനിന്നുകൊണ്ടു് നഖം ചൊറിഞ്ഞു നോക്കിനിന്നു് ചിരിച്ചു രസിച്ചു് സന്തോഷിക്കുന്നതിലാണ് അദ്ദേഹത്തിൻെറ അദ്വിതീയത; ശരിയല്ലെ ?' 'കൊള്ളാം! ആ പുണ്യാത്മാവിനെക്കുറിച്ചു് സാധാരണയായി പറയാറുള്ള ഒരു അപവാദം മാത്രമാണതു്.' ''എന്തു്, അതൊരു സാധാരണ അപവാദം മാത്രമാണെന്നോ ? 'നാരദഃ കലഹപ്രിയഃ' എന്നു് പൗരാണികകാലംമുതൽ അദ്ദേഹത്തെക്കുറിച്ചു് പറയാറില്ലെ ?'' ''ശരിതന്നെ. ഇപ്രകാരമുള്ള ഒരു അഭിപ്രായഗതിയുണ്ടു്. പക്ഷേ, വളരെ തെററായ ഒരു അഭിപ്രായമാണതു്. നാം അത്യധികമായി കടപ്പെട്ടിരിക്കുന്ന ഒരു മഹാമുനിയെ ഇപ്രകാരം കുററപ്പെടുത്തുന്നതു് നമ്മുടെ ഭാഗത്തു് നിന്നുമുള്ള ഒരു വലിയ അപരാധമാണ്. അദ്ദേഹത്തിൻെറ മഹാമനസ്കതകൊണ്ടു് അദ്ദേഹം നമുക്കു് മാപ്പു തരുമെന്നിരുന്നാലും അദ്ദേഹത്തെ ഈവിധം അവഹേളിക്കുന്നതും അദ്ദേഹത്തോടു് നമുക്കുള്ള കടപ്പാടിനെ വിസ്മരിക്കുന്നതും നാം നമ്മളോടും മററുള്ളവരോടും കാണിക്കുന്ന അക്ഷന്തവ്യമായ അപരാധമായിരിക്കും.

ഉദാഹരണത്തിനു്, സംസ്കൃതഭാഷയിലെ ആദികാവ്യം ആരിൽനിന്നും രംഗപ്രവേശം ചെയ്തുവൊ ആ വാത്മീകിയുടെ ഗുരുവായിരുന്നു നാരദർ എന്നുള്ള വസ്തുത താങ്കൾക്കു് അറിഞ്ഞുകൂടയൊ ? അനശ്വരേതിഹാസഗ്രന്ഥമായ രാമായണത്തിലെ പ്രഥമശ്ലോകംതന്നെ ആ മഹാഗ്രന്ഥരചനയ്ക്കു് നാരദരിൽനിന്നും ലഭിച്ച പ്രചോദനത്തിനു് മഹത്തായ തെളിവാണ്. മനഃക്ലേശത്തിൽ ആണ്ടുകിടന്നിരുന്ന വ്യാസമഹർഷിയെ ഭാഗവതം എന്ന ദിവ്യഗീതാമൃതം രചിക്കുന്നതിനു് ഉപദേശിച്ചതും ആ നാരദർ തന്നെയാണ്. അസുരപുത്രനായ പ്രഹ്ലാദനെ ഭക്തശിരോമണികളിൽ അഗ്രഗണ്യനായി രൂപാന്തരപ്പെടുത്തി പ്രദാനം ചെയ്തതും നാരദരല്ലാതെ മററാരുമല്ല. തിളങ്ങിവിളങ്ങുന്ന ധ്രുവനക്ഷത്രമായി മാറുന്നതിനു് സുനീതിസുതനെ ശക്തനാക്കിത്തീർത്തതു് നാരദരുടെ ഉപദേശവും അനുഗ്രഹവും ആണെന്നുള്ള വസ്തുത നിഷേധിക്കുവാൻ സാധിക്കുമോ ? ശ്രീരാമൻെറയും ശ്രീകൃഷ്ണൻെറയും മാഹാത്മ്യങ്ങൾ ലോകത്തു് വിളംബരം ചെയ്തതും നാരദർ തന്നെയാണ് എന്നുള്ള സംഗതികൂടി നാം അറിഞ്ഞിരിക്കേണ്ടതാണ്. അനേകം ഗ്രന്ഥങ്ങളുടെ രചയിതാവാണ് നാരദൻ. ഇവയിൽ ഭക്തിസൂത്രം ഭക്തിയോഗത്തെക്കുറിച്ചു രചിക്കപ്പെട്ടിട്ടുള്ളവയിൽവെച്ചു് ഏററവും ആധികാരികമായ മഹാഗ്രന്ഥമാണ്. മതപ്രചാരകന്മാരിൽ ആദ്യത്തെ മഹാനും അദ്ദേഹംതന്നെ.

---

വാത്സല്യപൂർണ്ണാഖിലകാര്യദക്ഷാ
നാമാംബികേയം നിജസേവകാനാം
സർവ്വാപരാധാൻ സഹതേ തഥാപി
ഭക്തേ കൃതം ന ക്ഷമതേഽപരാധം. 30

വാത്സല്യം നിറഞ്ഞവളും എന്തു കാര്യത്തിനും ശേഷിയുള്ളവളുമായ ഈ നാമാംബിക തൻെറ ഉപാസകന്മാരുടെ എല്ലാ തെററുകളും ക്ഷമിക്കും. എന്നാലും ഭക്തൻെറ നേരെ ചെയ്യുന്ന കുററം പൊറുക്കില്ല. സകലപാപങ്ങളെയും സമൂലം നാമാവശേഷമാക്കുന്ന ഭഗവന്നാമം മഹന്നിന്ദാപാപത്തെ ഒരു പ്രകാരേണയും നശിപ്പിക്കില്ലെന്നാണ് നാമശാസ്ത്രസിദ്ധാന്തം.

[390 വരെയുള്ള ശ്ലോകങ്ങൾ മുമ്പു പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു്. 391 മുതൽ 420 വരെയുള്ള ശ്ലോകങ്ങളാണിതിലുള്ളതു്. ഇതോടെ ഈ ഉപദേശരത്നാവലി അവസാനിച്ചു.]

ങ്ങളുടെ ആത്മകഥ നമുക്ക നൽകിയിട്ടുള്ളവരിൽ ആദ്യത്തെ മുനിശ്രേഷ്ഠനും നാരദരല്ലാതെ വേറെ ആരും അല്ല.

ഇത്തരത്തിലെല്ലാം മഹാനായിരുന്ന ഒരു ഭക്തിഗായകനായ നാരദരെക്കുറിച്ച് നമുക്കുണ്ടായിരുന്ന ആദ്യത്തെ അഭിപ്രായം എത്രമാത്രം തെററിയതായിരുന്നുവെന്നും അദ്ദേഹത്തോടു നമുക്കുള്ള കടപ്പാട് എത്രമാത്രം അപരിമിതമായിരുന്നുവെന്നും താങ്കരം ഇപ്പോരം മനസ്സിലാക്കുന്നില്ലയൊ?'' 'തീച്ച്യായും. അങ്ങ് പറഞ്ഞതിൽനിന്നും അദ്ദേഹത്തിൻെറ പ്രഭാവത്തിൻെറ ഒരു നേരിയ ഛായ ഞാനിപ്പോരം ദശിക്കുന്നുണ്ട്. അദ്ദേഹത്തെക്കുറിച്ച് കൂടുതലായി അറിയുന്നതിന് ഞാനിപ്പോരം തല്പരനാണ്.'

കൊള്ളാം. നാരദർ പല കാര്യങ്ങളിലും അദ്വിതീയനാണ്. രൂപമില്ലാത്ത വെറും ശബ്ദങ്ങരം മാത്രമാണ് ഭാരതത്തിലെ ഋഷീശ്വരന്മാർ എന്ന് ഒരു ദോഷാരോപണം അവരെപ്പററി പൊതുവിൽ ചെയ്യുവരാറുണ്ട്. ഇതിൽ അല്പം കഴമ്പില്ലെന്നില്ല. നമ്മുടെ ഋഷീശ്വരന്മാരിൽ മിക്കവരുടേയും ദേശം, കാലം, കുലം, ശീലം ഇവയെക്കുറിച്ചുള്ള നമ്മുടെ അറിവ് കേവലം തുച്ഛമാണ്; വിശ്വവിഖ്യാതരായ വ്യാസൻ ശുകൻ മുതലായവരെ സംബന്ധിച്ചപോലും. പില്ക്കാലത്ത് ജീവിച്ചിരുന്ന ചരിത്രപുരുഷന്മാർപോലും ഈ വ്യാധിയാൽ ബാധിതരാണ്. വ്യക്തിപ്രഭാവം പ്രകടിപ്പിക്കുന്നതിൽ ഭാരതീയക്ക് പൊതുവെയുള്ള വൈമനസ്യമാണ് ഇതിന് കാരണം. ഋഷീശ്വരന്മാർ ചില ആദശ്ങ്ങരംക്ക വേണ്ടി ജീവിച്ചു. ചില സത്യങ്ങരം കണ്ടു പിടിച്ചു. ശാശ്വതങ്ങളായ ആദശ്ങ്ങളെക്കുറിച്ച് അത്യഗാധവും അതിവിപുലവുമായ പ്രമാണങ്ങരം അവർ നമുക്ക് നൽകുകയും ചെയ്തു. എന്നാൽ വ്യക്തിപരമായും ഭൗതികമായും ഉള്ള സംഗതികളെക്കുറിച്ച് അവർ മൗനം ദീക്ഷിക്കുകയാണു ചെയ്തിട്ടുള്ളത്. അവരുടെ ആ നിസ്സ്വാത്ഥത പ്രശംസാഹംതന്നെ. എന്നാൽ സ്വജീവിതം അവർ ഏതു വിധമാണു നയിച്ചതു് എന്നുള്ളതിനെ മാതൃകയായി സ്വീകരിച്ച് ആ വെളിച്ചത്തിൽക്കൂടി മുന്നോട്ടേയ്ക്ക് പോകുന്ന കാര്യത്തിൽ നമുക്ക് തടസ്സം നേരിട്ടിരിക്കുകയാണ്. എന്നാൽ ഈ സാമാന്യനിയമത്തിൽനിന്നും ഒഴിഞ്ഞുമാറിനില്ക്കുന്ന അല്പം ചിലരുമുണ്ട്. അവരിൽ ഒരാരം നാരദരും മററെ ആരം വാല്മീകിയും ആണ്. ആദ്യകാലത്ത് വാല്മീകി ഒരു തസ്കരപ്രമാണി ആയിരുന്നുവെന്നും പില്ക്കാലത്ത് അദ്ദേഹമൊരു മഹഷിയായി രൂപാന്തരപ്പെടുന്നതിനുള്ള ചുററുപാടുകരം എങ്ങനെ വന്നുചേന്നു വെന്നും മററുമുള്ള അദ്ദേഹത്തെ സംബന്ധിച്ച ചില സംഗതികരം നമുക്ക് ലഭ്യമാകുന്നുണ്ട്. ഈ അല്പം ചില സംഗതികരംതന്നെ അദ്ദേഹത്തിൽനിന്നും നേരിട്ടല്ല നമുക്ക് ലഭ്യമാകുന്നതു്; പ്രത്യുത, അദ്ധ്യാത്മരാമായണത്തിൽനിന്നുമാണ്. നാരദരെ സംബന്ധിച്ചിടത്തോളം ഹൈന്ദവധമ്മഗ്രന്ഥങ്ങളിൽ അങ്ങിങ്ങായി ചിന്നിച്ചിതറികിടക്കുന്ന അസംഖ്യം കാര്യങ്ങരം അദ്ദേഹത്തെക്കുറിച്ചുണ്ട്. ഇവയെല്ലാം ക്രോഡീകരിച്ച് എടുക്കുകയാണെങ്കിൽ ആ സവ്വഭൂതസുഹൃത്തിനെക്കുറിച്ച് വിശദമായ ഒരു വീക്ഷണം നമുക്ക ലഭ്യമാകും. അദ്ദേഹത്തിൻെറ ആദ്യകാലസ്വരൂപത്തിൻെറ ഒരു ചിത്രം അദ്ദേഹംതന്നെ ഭാഗവതത്തിൽ നമുക്ക നൽകുന്നുണ്ട്. ഇപ്രകാരം അദ്ദേഹം തൻെറ ആത്മകഥാവിവരണം നമുക്ക പ്രദാനം ചെയ്യുന്നു. ഒരുപക്ഷേ, ലോകത്തിലെ ആദ്യത്തെ ആത്മകഥാകഥനം അദ്ദേഹത്തിൻെറതായിരിക്കാം. പല കാര്യങ്ങളിലും അദ്ദേഹം അഗ്രഗാമിയാണ്. നമ്മുടെ അധ്യാത്മസാഹിത്യത്തിൽനിന്നു് അദ്ദേഹത്തെ നീക്കിനിത്തിയാൽ നമ്മുടെ ഇതിഹാസങ്ങളും പുരാണങ്ങളും കാവ്യങ്ങളും കേവലം ശൂന്യങ്ങളായിത്തീരും. എന്താണ് അദ്ദേഹം പറയുന്നതെന്ന് നമുക്ക ശ്രദ്ധിക്കാം:

നമ്മുടെ പ്രഥമദശനരംഗം ഇന്ദ്രപ്രസ്ഥവും കാലം യുധിഷ്ഠിരൻെറ രാജസൂയയാഗം അവസാനിച്ചതിൻെറ തൊട്ട് അടുത്തും. ശിശുപാലൻ അസഭ്യമായി നിന്ദിച്ചതുകൊണ്ട് ഭഗവാൻ ശ്രീകൃഷ്ണൻ അദ്ദേഹത്തിൻെറ തല അറുത്തുകളയുന്നു. സകലരും വിസ്മയിച്ചു നോക്കിനില്ക്കവെ ശിശുപാലൻെറ ആത്മാവ് നേരെ ചെന്ന് ശ്രീകൃഷ്ണപരമാത്മാവിൽ ലയിക്കുന്നു. ആ ശിശുപാലൻ ചെയ്തിട്ടുള്ള ഹീനകൃത്യങ്ങളെക്കുറിച്ച് അറിവുള്ള യുധിഷ്ഠിരനെ ഇതു സ്വാഭാവികമായും ഞെട്ടിക്കുന്നു. ഈ വിശിഷ്ട സംഭവത്തിൽ അടങ്ങിയിരിക്കുന്ന രഹസ്യം എന്താണ് എന്ന് അദ്ദേഹം നാരദരോടു ചോദിക്കുന്നു. വൈകുണ്ഠലോകത്തിൽ മഹാവിഷ്ണു

വിന്റെ ദാസനായിക്കഴിഞ്ഞിരുന്ന ശിശുപാലൻ ഋഷീശ്വരന്മാരുടെ ശാപംമൂലം അധഃപതിച്ചതുമുതല്ലുള്ള അദ്ദേഹത്തിന്റെ പൂർവ്വചരിത്രം നാരദർ വിവരിച്ചുകൊടുക്കുന്നു. ഈ വിവരണം നൽകിക്കൊണ്ടിരുന്നതിന്റെ ഇടയ്ക്ക്, വിഷയം അല്പമൊന്നു മാററി തന്റെ ഏററവും പ്രിയപ്പെട്ട ശിഷ്യനും അധ്യാത്മശിശുവും ആയ പ്രഹ്ലാദന്റെ കഥ സവിസ്തരം പ്രസ്താവിച്ചു. മഹാത്മാക്കളുടെ അനുഗ്രഹമോ ശാപമോ ആത്മപോഷണത്തിനോ ആത്മനാശത്തിനോ ഹേതുവായിത്തീരുമെന്ന് നാരദർ തന്റെ ഭക്തിസൂത്രങ്ങളിൽ പറയുന്നു. പ്രഹ്ലാദൻ അനുകൂലശക്തിക്കും ശിശുപാലൻ പ്രതികൂലശക്തിക്കും സാക്ഷികളാണ്. ശ്രീകൃഷ്ണന്റെ കാരുണ്യവും തല്പരതയും ഈ വിധത്തിൽ പാണ്ഡവന്മാർക്ക് ലഭ്യമായതിൽ നാരദർ അവരെ അനുമോദിച്ചു. ദൈവികമായ അനുകൂലപ്രതികൂല ശക്തിവിശേഷങ്ങൾ അദ്ദേഹംതന്നെ അനുഭവിച്ച് അറിഞ്ഞിരുന്നവനാകകൊണ്ട് അദ്ദേഹം ഇപ്രകാരം തുടൻ പ്രസ്താവിക്കുവാൻ തുടങ്ങി:

'കഴിഞ്ഞ കല്പത്തിൽ ഞാൻ ഉപബർഹണനെന്ന പേരോടുകൂടിയ ഒരു ഗന്ധർവ്വനായിരുന്നു. സുഹൃത്തുക്കൾക്ക് സുസമ്മതനായിരുന്നു ഞാൻ. രൂപലാവണ്യം മധുരവചനം സുന്ദരകളേബരം ഇവയാൽ അനുഗൃഹീതനായിരുന്നതുമൂലം സുന്ദരിമാരുടെ ആകർഷണത്തിനു പാത്രീഭൂതനുമായിരുന്നു ഞാൻ. മദ്യപാന മഹോത്സവങ്ങളിൽ പങ്കെടുത്തു കുടിച്ചു മറിഞ്ഞു് കാമലമ്പടനായി കഴിഞ്ഞിരുന്നു. പ്രജാപതികൾ ചേൻ്ന് ഒരിക്കൽ ഭക്തിഗാനങ്ങളും കീർത്തനങ്ങളും പാടുന്നതിനുവേണ്ടി ഒരു സദസ്സ് വിളിച്ചുകൂട്ടിയിരുന്നു. എല്ലാ ഗന്ധർവ്വന്മാരേയും ക്ഷണിച്ചിരുന്നു.കുറെ സുന്ദരിമാരേയും കൂട്ടിക്കൊണ്ട് ഉല്ലാസമായി പാടിക്കൊണ്ട് ഞാനും അവിടെ ചെന്നുചേൻ്നു. ധിക്കാരം കാണിച്ച് ഞാനിപ്രകാരം അവിടെ കേറിച്ചെന്നതു് തങ്ങളെ അപമാനിക്കുന്നതായി അവക്കു തോന്നി. അവരെന്നെ ഈവിധം ശപിച്ചു: ''ഇറങ്ങിപ്പോ ഇവിടെനിന്ന്, നിന്റെ കോമാളിത്തരങ്ങളുംകൊണ്ട്. നിന്റെ പെരുമാററം കൊണ്ട് ഞങ്ങളെ ഈ വിധത്തിൽ അപമാനിക്കുകയാൽ ഒരു ശൂദ്രനായി നീ ജനിക്കട്ടെ.'' ഇതിന്റെ ഫലമായി ഒരു ദാസിയുടെ പുത്രനായി എനിക്കു ജന്മമെടുക്കേണ്ടിവന്നു. വേദങ്ങളിൽ നൈപുണ്യം നേടിയിരുന്ന കുറെ മഹാത്മാക്കളെ ശുശ്രൂഷിക്കുവാനുള്ള സൗഭാഗ്യം ഈ വിധം എനിക്കു ലഭ്യമായി. അവരുടെ കൃപാകടാക്ഷത്താൽ ഞാൻ ബ്രഹ്മാവിന്റെ പുത്രനായി വീണ്ടും പിറന്നു.'[1]

മഹാത്മാക്കളുടെ ശാപം ഗന്ധർവ്വനെ ഈ വിധത്തിൽ അധഃപതിപ്പിച്ചു. കേവലമൊരു മനുഷ്യനായി ആ ഗന്ധർവ്വന് ഭൂമിയിൽ ജനിക്കേണ്ടതായി വന്നുകൂടി. ഈ തിക്താനുഭവം അദ്ദേഹത്തിന്റെ പുണ്യാത്മാവിനെ മലിനമാക്കിത്തീർത്തില്ല. പ്രധാനപ്പെട്ട പല രംഗങ്ങളിലും പ്രത്യക്ഷപ്പെടുന്നതിന് വിധി അദ്ദേഹത്തിന് അനുകൂലമായിരുന്നു. എങ്കിലും മഹാത്മാക്കളുടെ കൃപാകടാക്ഷം ശാപം ഇവയെക്കുറിച്ച് ഭക്തിസൂത്രത്തിൽ അദ്ദേഹം പറഞ്ഞിരിക്കുന്ന ഭാഗങ്ങളിൽ സ്വന്തം അനുഭവജ്ഞാനത്തിന്റെ വൈശിഷ്ട്യവും തീവ്രതയും ദൃശ്യമാകുന്നുണ്ട്.

രംഗം മാറുന്നു. അസംഖ്യം യുഗങ്ങൾക്കു മുൻപ് സരസ്വതീനദിയുടെ പശ്ചിമതീരത്ത് സ്ഥിതിചെയ്തിരുന്ന ശമ്യാപ്രാസം എന്ന പേരോടുകൂടിയ വ്യാസാശ്രമത്തിൽ നാം എത്തിച്ചേരുന്നു. സൂര്യോദയസമയം. വ്യാസൻ പ്രഭാതത്തിൽത്തന്നെ ഉണൎന്നെഴുന്നേററ് സ്നാനവും പ്രാതഃകാലസന്ധ്യാവന്ദനവും കഴിഞ്ഞു് ധ്യാനത്തിൽ മുഴുകിയിരിക്കുകയാണ്. അദ്ദേഹം തന്റെ കൃതികളേയും കർമ്മങ്ങളെയും നേട്ടങ്ങളേയുംകുറിച്ച് ആലോചിച്ച് ചിന്താമഗ്നനായി കാണപ്പെടുന്നു. അവ അത്രയ്ക്ക് അപരിമിതമായിരുന്നു. ഒരുപക്ഷേ ഇത്രമാത്രം സമ്പത്ത് ഒരു തുറയിലുംനേടിയിട്ടുള്ളവരായി വേറെആരും തന്നെ ഉണ്ടായിട്ടില്ല. എന്നിട്ടും അദ്ദേഹം ദുഃഖിതനായിരുന്നു. മനഃക്ലേശം അത്യധികം അനുഭവിക്കുന്നവനായിരുന്നു; ഹൃദയത്തിലെന്തോ വേദന. എന്തുകൊണ്ട്? ഉത്തരംതേടി അദ്ദേഹം കുഴങ്ങുകയായിരുന്നു. തനിക്കുണ്ടായിരുന്ന ഈ കുറവിനെ സംബന്ധിച്ച് ഒരു അപൂർണ്ണബോധം മാത്രമേ അദ്ദേഹത്തിനു കിട്ടിയുള്ളു. ഈ സന്ദർഭത്തിലാണ് നാരദർ പെട്ടെന്ന് അവിടെ പ്രത്യക്ഷനായതു്. വ്യാസൻ അദ്ദേഹത്തെ ബഹുമാന

1 ഭാഗവതം 7.14. 69–73

പൂർവ്വം സ്വാഗതം ചെയ്തു. അവർ കുശലപ്രശ്നം നടത്തി. അനന്തരം നാരദൻ കവിസാർവ്വഭൗമ ന്റെ നേട്ടങ്ങളെ അഭിനന്ദിച്ചുകൊണ്ട് അദ്ദേഹത്തെ അനുമോദിച്ചു. മഹർഷിയുടെ മുഖത്ത് അല്പം ശോകലാഞ്ഛന ആ സമയം നാരദൻ കാണുകയും അതിനുള്ള കാരണം എന്താണെന്ന് അന്വേഷിക്കുകയും ചെയ്തു. താൻ ശോകബാധിതനാണെന്നുള്ള വാസ്തവം വ്യാസൻ സമ്മതിച്ചു. അതിനുള്ള കാരണം എന്താണെന്ന തനിക്കറിവില്ല എന്നും ശോകബാധ ഉണ്ടാകുന്നതിനുള്ള കാരണം എന്താണെന്ന് നാരദർ കണ്ടുപിടിക്കണമെന്നും അതിനുള്ള പ്രതിവിധി നിർദ്ദേശിക്കണമെന്നും അദ്ദേഹം നാരദരോട് അപേക്ഷിച്ചു. ഹൃദയശുഷ്കതയും തലക്കനവുമാണ് ശോകബാധയ്ക്കു കാരണമെന്ന് നാരദർ പെട്ടെന്ന കണ്ടുപിടിച്ചു. ബ്രഹ്മസൂത്രരചനകൊണ്ട് വ്യാസന്റെ മസ്തിഷ്കം സംതൃപ്തമായിരുന്നു. പക്ഷേ, മനുഷ്യൻ കേവലം ബുദ്ധിശക്തി മാത്രമല്ലല്ലൊ. അവനൊരു ഹൃദയമുണ്ട്. വ്യാസന്റെ ഹൃദയം ദാഹിച്ചു പൊരിയുകയായിരുന്നു. സകലരുടേയും ഹൃദയങ്ങളെ ആനന്ദത്തിൽ ആറാടിക്കുവാൻ കെല്പുള്ളവനും മഹാപ്രഭുവും ആയ ശ്രീഹരിയെക്കുറിച്ച് ഭക്തിഗാനങ്ങൾ രചിച്ച് തന്റെ ഹൃദയം ഭക്തികൊണ്ട് നിറയ്ക്കുന്നതിനും അപ്രകാരം ഹൃദയം പ്രേമപൂർണ്ണമാക്കാനുള്ള മാർഗ്ഗം മററുള്ളവർക്ക് കാണിച്ചുകൊടുക്കാനും നാരദർ വ്യാസനെ ഉപദേശിച്ചു. തന്റെ ഉപദേശം ഉപസംഹരിച്ചുകൊണ്ട് നാരദർ വ്യാസനോട് ഈ വിധം പറഞ്ഞു: ''തപസ്സ് സ്വാധ്യായം യജ്ഞം സദുപദേശങ്ങൾ ദാനധർമ്മാദികൾ വിവേകം ഇവമൂലം ലഭിക്കുന്ന അനശ്വര ഫലവും അവയുടെ പരമോദ്ദേശവും പുരുഷോത്തമന്റെ മഹിമാനുവർണ്ണനമാണെന്ന മഹത്തുക്കൾ പറയുന്നു.'' ഇതിന്റെ ഫലമായി ഭഗവത് പ്രേമാമൃതത്തിൽ ചാലിച്ചു കുഴച്ചെടുത്തിരിക്കുന്ന ഭാഗവതം വ്യാസൻ അനന്തരം രചിക്കുകയും അദ്ദേഹം മുക്തസന്താപനായിത്തീരുകയും ചെയ്തു.

അനന്തരം നാരദർ സ്വന്തം ചില കാര്യങ്ങളെക്കുറിച്ച് സംസാരിച്ചു. അദ്ദേഹം പറഞ്ഞു:

''മാമുനേ, കഴിഞ്ഞ ജന്മത്തിൽ ഞാനൊരു ദാസീപുത്രനായിരുന്നു. എന്റെ അമ്മ പണിയെടുത്തിരുന്ന ഇല്ലത്ത് ഒരു വർഷക്കാലത്ത് അനവധി മഹാത്മാക്കൾ വന്നുചേർന്നു. ഞാൻ അന്നൊരു കുഞ്ഞായിരുന്നുവെന്നിരുന്നാലും ഈ ഭക്തന്മാരായ അതിഥികളുടെ സേവനത്തിന്നായി എന്റെ യജമാനൻ എന്നെ നിയോഗിച്ചു. എന്നാലാവുംവിധം എന്റെ കർത്തവ്യങ്ങൾ ഞാൻ നിർവ്വഹിച്ചു. മിതഭാഷിയായിരുന്ന ഞാൻ. ശാന്തനും ദാന്തനും വിധേയനും അനുസരണശീലനും ശുശ്രൂഷുവും ആയിരുന്ന ഞാൻ. അവർക്കെന്നോട് ദയ തോന്നി. അവരുടെ ഭുക്തശേഷമാണ് ഞാൻ ആഹരിച്ചിരുന്നത്. ഈ പാവനമായ ആഹാരവും പുണ്യസമ്പർക്കവും ഹേതുവായി എന്റെ മനസ്സ് നിർമ്മലവും പരിശുദ്ധവുമായിത്തീർന്നു. അവരുടെ ആദ്ധ്യാത്മിക ഭാഷണങ്ങളിൽ എനിക്കു ജിജ്ഞാസ ജനിച്ചു. നിത്യം അവർ ഭഗവത്സ്തോത്രങ്ങൾ കീർത്തിക്കുക പതിവായിരുന്നു. അവരുടെ അനുഗ്രഹം കൊണ്ട് ഭഗവല്ലീലകൾ ശ്രവിക്കുന്നതിനുള്ള ഭാഗ്യം എനിക്കു കിട്ടി. വിളംബംവിനാ അവയിൽ ഞാൻ ആകൃഷ്ടനായി. ദിവസങ്ങൾ കഴിയുംതോറും ഈ ആദർശങ്ങളുമായി ഞാൻ കൂടുതൽ ബന്ധിക്കപ്പെടുകയും ചെയ്തു. ഭഗവത് പ്രേമം തീവ്രമായപ്പോൾ എന്റെ മനസ്സ് ഈശ്വരനിൽ ഉറച്ചു. ഭക്തിപാരമ്യംമൂലം എന്റെ ആത്മാവും പരമാത്മാവും തമ്മിൽ വ്യത്യാസമില്ലെന്ന ഞാൻ അറിഞ്ഞു. ഈ കാണപ്പെടുന്ന നാമരൂപലോകം ഈശ്വരമായാവിശേഷത്താൽ ദൃശ്യമാകുന്ന വെറും ഛായയാണെന്നും ഞാൻ ഗ്രഹിച്ചു. വർഷം ശരത് ഈ രണ്ട് ഋതുക്കൾ മുഴവനും ആ മഹർഷീശ്വരന്മാരാൽ കീർത്തിക്കപ്പെട്ടിരുന്ന ഈശ്വരമാഹാത്മ്യം ശ്രവിക്കുന്നതിനുള്ള ഭാഗ്യം എനിക്കുണ്ടായി. ഇപ്രകാരം ഭഗവദ് ഭക്തി സ്വാഭാവികമായിത്തീർന്നു. അല്പകാലത്തെ അവരുടെ അവിടത്തെ താമസം മതിയാക്കി പുറപ്പെടുന്നതിനു മുമ്പായി അവർ വെറും അഞ്ചു വയസ്സു മാത്രം പ്രായമുണ്ടായിരുന്ന എനിക്ക് ഭഗവാനെ പ്രാപിക്കാനുള്ള വഴി ഉപദേശിച്ചു. ഈശ്വരന്റെ അപാരമഹിമയെക്കുറിച്ച് അല്പം വെളിച്ചം എനിക്കു ലഭിച്ചു. നാം ചെയ്യുന്ന കർമ്മങ്ങളെല്ലാം ഈശ്വരനിൽ അർപ്പിച്ചുകൊണ്ടു ചെയ്യുന്നതാണ് സകലദുരിതങ്ങളേയും സകല ദുഃഖങ്ങളേയും തരണംചെയ്യുന്നതിനുള്ള മാർഗ്ഗം എന്നതു സംബന്ധിച്ച് ഹേ മുനിശ്രേഷ്ഠ, ഞാൻ അങ്ങേയ്ക്ക് ഒരു ചെറിയ സൂചന നല്കിയെന്നേ

യുള്ളു. വെണ്ണ ഭക്ഷിച്ചതുകൊണ്ടുണ്ടായ അജീർണ്ണം കുറേക്കൂടി കൂടുതൽ വെണ്ണ ഭക്ഷിക്കുന്നതു കൊണ്ടു മാറുകയില്ല. എന്നാൽ ചില ഔഷധങ്ങൾ വെണ്ണയിൽ കൂട്ടിച്ചേർത്തു ഭക്ഷിക്കുന്ന പക്ഷം അജീർണ്ണം മാറും. ഇതുപോലെതന്നെ കർമ്മങ്ങൾ ചെയ്യുമ്പോൾ അവയിൽനിന്നും കൂടുതൽ കൂടുതൽ ദുരിതങ്ങളും ബന്ധങ്ങളും ഉണ്ടാകും; എന്നാൽ ആ കർമ്മങ്ങളെ ഈശ്വരാർപ്പണമായി ചെയ്യുകയാണെങ്കിൽ ആയതു് ബന്ധങ്ങൾക്കു് ഹേതുവായിത്തീരുകയില്ല. പ്രത്യുത അവ ആത്മാവിനെ കർമ്മബന്ധത്തിൽനിന്നും വിമുക്തമാക്കിത്തീർക്കും. ഈശ്വരപ്രീതിക്കുവേണ്ടി കർത്തവ്യകർമ്മങ്ങൾ ചെയ്യുന്ന ശീലം തുടർന്നുകൊണ്ടുപോകുന്നപക്ഷം ആയതു് ജ്ഞാനവും ഭക്തിയും ലഭിക്കുന്നതിനു വഴി തെളിക്കും. ഈശ്വരപ്രീതിക്കുവേണ്ടി ആരു് കൂടുതലായി തന്റെ കർത്തവ്യകർമ്മങ്ങൾ ചെയ്യുന്നുവോ അവൻ കൂടുതലായി ഈശ്വരനെ ഓർമ്മിക്കുകയും അദ്ദേഹത്തിന്റെ നാമഗുണങ്ങൾ ചൊല്ലുകയും ചെയ്യും. പല രൂപങ്ങളിൽ ഇന്ദ്രിയഗോചരനായി സ്വയം രൂപമെടുക്കുന്ന ആ മഹാപ്രഭുവിന്നു് നമസ്കാരം! ഇന്ദ്രിയഗോചരനും അഗോചരനും നമസ്കാരം! ഈശ്വരാർപ്പണമായി കർമ്മംചെയ്തു് ആരു് ഈശ്വരനെ ഭജിക്കുന്നുവോ അവൻ സമദർശിയായിത്തീരുന്നു. അദ്ദേഹത്തിന്റെ ഇച്ഛ ഞാൻ നിറവേററിയെന്നു കണ്ടപ്പോൾ ദിവ്യജ്ഞാനവും ദിവ്യശക്തിയും കറയററ ഭക്തിയും ഈശ്വരൻ എനിക്കു പ്രദാനം ചെയ്തു. അങ്ങും ഹേ ജ്ഞാനമൂർത്തേ, ഭഗവാനെ വാഴ്ത്തുക. അതീവ ജിജ്ഞാസുക്കളുടെ ദാഹം ഈ വിധത്തിൽ മാത്രമെ ശമിക്കുകയുള്ളു. ആത്മാക്കളുടെ ദുഃഖങ്ങൾ ഈ വിധത്തിലല്ലാതെ നീക്കം ചെയ്യപ്പെടുകയില്ല.''2

നാരദരുടെ ആത്മകഥാപരമായ ഈ ലഘു വിവരണം കേട്ടു് അദ്ദേഹത്തിന്റെ പൂർവ്വജന്മത്തെക്കുറിച്ചറിയാൻ വ്യാസനു് താല്പര്യമുണ്ടായി. അതുകൊണ്ടു് നാരദരോടു് അദ്ദേഹം ചോദിച്ചു: ''മഹാജ്ഞാനികളായിരുന്ന ഗുരുക്കന്മാർ അങ്ങയെ വിട്ടുപിരിഞ്ഞതിനുശേഷം അങ്ങു് എന്താണു് ചെയ്തതു്? അങ്ങയുടെ ശേഷിച്ച ജീവിതകാലം അങ്ങു് എങ്ങനെ ചിലവാക്കി? അങ്ങയുടെ ഭൗതികശരീരം അങ്ങു് എങ്ങനെ ഉപേക്ഷിച്ചു? പോയ പ്രളയകാലത്തിനുമുൻപു് ജനിച്ച അങ്ങയുടെ പൂർവ്വജന്മത്തെക്കുറിച്ചുള്ള ഓർമ്മ നശിപ്പിക്കുന്നതിനു് കാലത്തിനു് — സകലതിനേയും വിഴുങ്ങിക്കൊണ്ടിരിക്കുന്ന കാലത്തിനു് — കഴിഞ്ഞില്ല എന്നുള്ളതു് അത്ഭുതാവഹമായിരിക്കുന്നു.''

നാരദൻ മറുപടിയായി ഇപ്രകാരം പറഞ്ഞു:

''കേവലം ശിശുവായിരുന്ന ഞാൻ മഹർഷിമാർ എന്നെ വിട്ടുപിരിഞ്ഞതിനുശേഷം ചെയ്തതു് ഇതാണു്: എന്റെ അമ്മയുടെ ഏക സന്താനമായിരുന്നു ഞാൻ. ലോകനീതികളൊന്നും അറിഞ്ഞുകൂടാത്ത ഒരുവളായിരുന്നു അവർ. കൂടാതെ ഒരു ഭൃത്യയും നിസ്സഹായയും. എന്നെ അവർക്കു് വലിയ കാര്യമായിരുന്നു. എന്റെ ഭാവി ശ്രേയസ്കരമായും ആനന്ദപ്രദമായും ഇരിക്കണമെന്നുള്ള ആശ അവർക്കുണ്ടായിരുന്നു. അന്യന്റെ വീട്ടിൽ വെറും ഒരു വേലക്കാരിയായിരുന്ന അവർ എന്തു ചെയ്യും? ആ മഹാമഹേന്ദ്രജാലക്കാരന്റെ കൈയ്യിലിരിക്കുന്ന വെറും പാവകളല്ലോ ഈ പ്രപഞ്ചം മുഴുവനും. ഒരു ബോധവുമില്ലാത്ത കേവലം അഞ്ചു് വയസ്സുമാത്രം പ്രായമുള്ള ശിശുമാത്രമായിരുന്നു ഞാൻ അന്നു്. ഞാനും അമ്മയുടെകൂടെ ആ ഗൃഹത്തിൽത്തന്നെ കഴിഞ്ഞുപോന്നു. ഒരു ദിവസം സന്ധ്യാസമയത്തു് അമ്മ പശുവിനെക്കറക്കാനായി പോകുകയും ഒരു പാമ്പിന്റെ പുറത്തു ചവിട്ടുകയും ആ കാലസർപ്പം അവരെ തിരിഞ്ഞു കടിക്കുകയും, വിധിവിഹിതമെന്നുതന്നെ പറയട്ടെ, അവർ ചരമഗതി പ്രാപിക്കുകയും ചെയ്തു. ഈശ്വരൻ വരുത്തിവെയ്ക്കുന്നതെല്ലാം ശ്രേയസ്സിന്നുവേണ്ടിയാണെന്നുള്ള ഉത്തമവിശ്വാസത്തോടുകൂടി ഞാൻ അവിടം വിട്ടു.

ഉത്തരദേശത്തെ പർവ്വതത്തെ ലക്ഷ്യമാക്കി ഞാൻ യാത്ര ആരംഭിച്ചു. എനിക്കു കുറെ അധികം ദൂരം സഞ്ചരിക്കേണ്ടതായിവന്നു. ഗ്രാമങ്ങൾ, പട്ടണങ്ങൾ, ഖനിപ്രദേശങ്ങൾ, വ്രജങ്ങൾ, വയലുകൾ, വനാന്തരങ്ങൾ, മലകൾ താഴ്‌വരകൾ, തടാകങ്ങൾ, നദികൾ, ഇവയെല്ലാം എനിക്കു് കടന്നുപോകേണ്ടതായിട്ടുണ്ടായിരുന്നു. അങ്ങനെ ഞാൻ മുന്നോട്ടേയ്ക്കു സഞ്ചരിച്ചു്

2 ഭാഗവതം 1. 5. 22-29

അവസാനം ഒരു ഘോരവിപിനത്തിൽ ചെന്നു ചേർന്നു. എത്ര ഭയാനകമായ പ്രദേശം ! പാമ്പുകൾ ഇഴഞ്ഞുകൊണ്ടിരുന്നു, മൂങ്ങകൾ മൂളിക്കൊണ്ടിരുന്നു, കുറുക്കന്മാർ കൂവിക്കൊണ്ടിരുന്നു. വലിയ ഭയം ജനിപ്പിക്കുന്ന ഇടങ്ങൾ. അവസാനം ഞാനൊരു നദീതീരത്തു് ചെന്നെത്തി. സ്നാനം ചെയ്തു, ആചമനം ചെയ്തു. വെള്ളം കുടിച്ചു. ക്ഷീണം തീർന്നു. അനന്തരം ആ ഏകാന്ത വനപ്രദേശത്തു് പടർന്നു പരിലസിച്ചിരുന്ന ഒരു ആലിന്റെ ചുവട്ടിൽ പോയിരുന്നു്എന്റെ ഗുരുനാഥന്മാർ ഉപദേശിച്ചിരുന്നപ്രകാരം ആത്മാവിന്റെ മഹിമയെക്കുറിച്ചു് ധ്യാനിച്ചു തുടങ്ങി. ആനന്ദബാഷ്പം ധാരയായി ഒഴുകി. ഭക്തിപാരമ്യംകൊണ്ടു് കവിഞ്ഞൊഴുകിയിരുന്ന എന്റെ ഹൃദയം ആ മഹാപ്രഭു ശ്രീഹരിയുടെ പാദകമലങ്ങളിൽ അർപ്പിച്ചപ്പോൾ അദ്ദേഹം എന്റെ ഹൃദയകമലത്തിൽ അല്പാല്പമായി പ്രകാശിച്ചു. ആനന്ദത്തിൽ മുങ്ങി രോമാഞ്ചകഞ്ചുകിതനായി പരമാനന്ദപാരാവാരത്തിൽ നീന്തിത്തുടിച്ചുകൊണ്ടിരുന്നപ്പോൾ ഈശ്വരനേയൊ എന്നെത്തന്നേയോ കുറിച്ചുള്ള ബോധം എനിക്കു നഷ്ടപ്പെട്ടിരുന്നു. മഹാപ്രഭുവിന്റെ പരമാനന്ദസ്വരൂപം എനിക്കു നഷ്ടപ്പെട്ടപ്പോൾ ഞാൻ വ്യാകുലനായി ദുഃഖപരവശനായി ഇരുന്നിടത്തു് നിന്നുംഎഴുനേററു,വീണ്ടും ആ ദർശനത്തിനുവേണ്ടി തീവ്രമായി ധ്യാനിച്ചു. എന്നാൽ ഞാൻ എത്ര ശ്രമിച്ചിട്ടും ഫലമുണ്ടായില്ല. ദുഃഖിതനും നിരാശഭരിതനും ആയി ഞാൻ. വനാന്തരത്തിൽ കിടന്നു ഞാൻ ഈ വിധം ഉഴലുന്ന സമയത്തു് ഒരു അശരീരിവാണി എന്റെ കർണ്ണപുടങ്ങളിൽ വന്നുപതിച്ചു. ആയതു് ഇപ്രകാരം പറഞ്ഞു: 'ഇനി ഈ ജന്മത്തു് നിനക്കെന്നെ ദർശിക്കുവാൻ സാധിക്കുകയില്ല. എന്റെ ദർശനം, മനസ്സിനു പാകംവന്നിട്ടില്ലാത്തവക്കു് കിട്ടുക സാധ്യമല്ല. നിന്റെ ആഗ്രഹം തീവ്രതരമാകുന്നതിനുവേണ്ടി മാത്രമാണു് ഈ ദർശനം നിനക്കിപ്പോൾ നൽകപ്പെട്ടതു്. എന്നെ തേടി ദാഹിച്ചലഞ്ഞു തിരിയുന്നവന്റെ ഹൃദയം പരിശുദ്ധമായിത്തീരുന്നു. നിന്റെ അല്പകാലത്തെ സജ്ജനസംഗംമൂലം നിനക്കു് എന്നിൽ ഭക്തി ഉളവായിട്ടുണ്ടു്. നിന്റെ സ്ഥൂലശരീരം പതിക്കുമ്പോൾ നിനക്കു് ഭാഗവതജന്മം ലഭിക്കും. കല്പാന്തങ്ങൾ കഴിഞ്ഞു പോയാലും നിന്റെ ഓർമ്മശക്തിക്കു ഹാനി സംഭവിക്കുകയില്ല.' ഇപ്രകാരം പ്രവചിച്ചതിനു ശേഷം ആ അശരീരി നിലച്ചു. ഇപ്രകാരം അനുഗൃഹീതനായിത്തീർന്നഞാൻ ആ അരൂപശബ്ദത്തെ നമിച്ചു. അതിനുശേഷം ആ മഹാപ്രഭുവിന്റെ ദിവ്യലീലകളടങ്ങിയ സ്തുതിഗീതങ്ങൾ ഗാനം ചെയ്തുകൊണ്ടു ലോകമെല്ലാം ഞാൻ സഞ്ചരിച്ചു. ഞാൻ സന്തോഷഭരിതനും തൃപ്തനമായിരുന്നു. എന്റെ അന്ത്യനിമിഷങ്ങൾ പ്രതീക്ഷിച്ചുകൊണ്ടു ഞാൻ കഴിച്ചുകൂട്ടി. ആയതു മിന്നൽവേഗത്തിൽ വന്നു സംഭവിക്കുകയുംചെയ്തു. ദൈവഭക്തിയിൽദ്രവിച്ചിരുന്ന പരിശുദ്ധമായഹൃദയമായിരുന്നു എന്റേതു് എന്നുള്ളതുകൊണ്ടു് ഇതിനു ഞാൻ പരിപൂർണ്ണമായി തയ്യാറായിരുന്നു. ഈശ്വരകാരുണ്യത്താൽ ഒരു ദിവ്യശരീരം എനിക്കു ലഭിച്ചു. ശുദ്രശരീരം ഞാൻ ഉപേക്ഷിച്ചു. സകലതും തന്നിൽ ലയിപ്പിച്ചുകൊണ്ടു് യോഗനിദ്രയിൽ പ്രവേശിക്കുവാൻ ഒരുങ്ങിയ ബ്രഹ്മാവിന്റെ പ്രാണവായുവിൽക്കൂടി മഹാവിഷ്ണുവിൽ ഞാൻ ലയിച്ചു. ആയിരം യുഗങ്ങൾക്കുശേഷം മഹാവിഷ്ണുവിൽനിന്നും ബഹിർഗമിച്ചു് ബ്രഹ്മാവു് പുനഃസൃഷ്ടി ആരംഭിച്ചപ്പോൾ മരീചിയും (ബ്രഹ്മാവിന്റെ പുത്രനും പ്രജാപതികളിൽ ഒരുവനും പത്തു സൃഷ്ടികർത്താക്കന്മാരിൽ ഒരാളും) ഞാനും മററുള്ളവരും അദ്ദേഹത്തിന്റെ അവയവങ്ങളിൽനിന്നും ജന്മമെടുത്തു. അതിനുശേഷം ഇതഃപര്യന്തം യാതൊരു വിഘ്നവും കൂടാതെ വിഷ്ണുകൃപയാൽ ഞാൻ ത്രിലോകങ്ങളിലും സഞ്ചരിച്ചുകൊണ്ടിരിക്കുകയാണു്. എന്റെ പിതാവു് എനിക്കു നൽകിയ ഈ വീണയിൽ ഹരികീർത്തനങ്ങൾ ഗാനം ചെയ്തു് ഞാനങ്ങനെ സഞ്ചരിക്കുന്നു. പ്രിയൻ വിളിക്കുമ്പോൾ പ്രേയസി എപ്രകാരം ഓടി എത്തുന്നുവോ അപ്രകാരംതന്നെ ഞാൻ ഭഗവാനെ സ്തുതിച്ചു വാഴ്ത്തുമ്പോൾ ആ മഹാപ്രഭു എന്റെ ഹൃദയത്തിൽ പാഞ്ഞെത്തുന്നു. ഹരിനാമകീർത്തനമാണു്, ഇന്ദ്രിയചേഷ്ടകളുടെ കാലുഷ്യംമൂലം സംസാരസാഗരത്തിൽ കിടന്നു മുങ്ങിമരിക്കുവാൻ പോകുന്നവക്കു് നൗകയായി ഇരിക്കുന്നതു്. ആ മോഹം അത്യാശ തുടങ്ങിയ നിത്യശല്യങ്ങളെ വരുത്തിവെയ്ക്കുന്ന ശത്രുക്കളിൽനിന്നും രക്ഷ നേടുന്നതിനു് തപസ്സു് ബ്രഹ്മചര്യം മുതലായവ മാത്രം മതിയാകുകയില്ല. ഈശ്വരഭക്തികൊണ്ടല്ലാതെ ശാന്തിയൊ സുഖമൊ ഒരു കാലത്തും ലഭ്യമാകുകയില്ല.

അല്ലയൊ മുനിശ്രേഷ്ഠ, അങ്ങ് ആവശ്യപ്പെട്ടത നുസരിച്ച് ഞാൻ എൻെറ ജീവിതത്തെക്കുറിച്ചും പ്രവത്തനങ്ങളെക്കുറിച്ചും സകലതും ഇപ്രകാരം അങ്ങയോട് പറഞ്ഞുകഴിഞ്ഞിരിക്കുന്നു.''

അനന്തരം മാമുനി വ്യാസനോട് യാത്ര പറഞ്ഞ് വീണയും മീട്ടിക്കൊണ്ട് യാത്ര തുടങ്ങി. ആതങ്കസിന്ധുവിൽ മുങ്ങിക്കിടക്കുന്ന ലോകത്തെ, വീണയും മീട്ടി ഹരിനാമകീത്തന ങ്ങരം ചൊല്ലി ആനന്ദലഹരിയിൽ ആറാടി ക്കുന്ന നാരദൻ അനുഗൃഹീതൻതന്നെ.

ആദ്ധ്യാത്മികശാസ്ത്രത്തിൽ അപാരശിക്ഷണം നേടിയിരുന്ന നാരദർ സനത്കുമാരമഹഷി യുടെ ശിഷ്യനായിരുന്നുവെന്ന് ഛാന്ദോഗ്യ ഉപനിഷത്തിൽനിന്നും നാം ഗ്രഹിക്കുന്നുണ്ട്. സകലകലകളിലും സകലഭൗതികശാസ്ത്രങ്ങളി ലും അദ്ദേഹം നിഷ്ണാതനായിരുന്നു. സഹസ്ര വഷകാലം ഹിമാലയത്തിൽ ഇരുന്ന് തപസ്സ ചെയ്ത് മഹാവിഷ്ണുവിൻെറ അനുഗ്രഹം അദ്ദേഹം നേടിയിട്ടുണ്ട്. ഹര്യശ്വന്മാർ എന്ന പേരോടു കൂടിയ ദക്ഷൻെറ (പ്രജാപതിമാരിൽ ഒരാരം) പതിനായിരം പുത്രന്മാക്ക സന്ന്യാസം സ്വീകരി ക്കുവാൻ അദ്ദേഹം പ്രേരണ നൽകി. ഇതുകൊ ണ്ട് ദക്ഷൻ കോപാഗ്നിയിൽ ആണ്ടുപോയി. ശബളാശ്വന്മാർ എന്ന പേരോടുകൂടിയ പതിനാ യിരം പുത്രന്മാരെ അദ്ദേഹം വീണ്ടും ജനിപ്പിച്ചു. നാരദർ ഇവരേയും സന്ന്യസിപ്പിച്ചു. പിതാ വിന് ഇതു സഹിക്കവയ്യാതെ ആയി. ''എൻെറ കുലനാശം ഒരിക്കൽ അങ്ങ് വരുത്തിവെച്ചു. വീണ്ടും അങ്ങ് എന്നെ ദ്രോഹിച്ചു. ആയതു കൊണ്ട്, ഒരു വിശ്രമവും കൂടാതെ സദാ അല ഞ്ഞുതിരിഞ്ഞു നടക്കുന്നവനായി അങ്ങ തീര ട്ടെ,'' എന്ന് അദ്ദേഹം നാരദരെ ശപിച്ചു. സമ ചിത്തതയോടുകൂടി നാരദർ അതു സ്വീകരിച്ചു. ഒരു ഏകാന്തവാസിയായിത്തീരാതെ നിത്യ ഭക്തിഗായകനായി നാരദരെ മാററിയെടുത്ത തിൽ ദക്ഷനോടു നാം കൃതജ്ഞതയുള്ളവരായി രിക്കേണ്ടതാണ്. ലോകരെ നേരെ സന്ന്യാസാ ശ്രമത്തിലേക്കു നയിക്കുന്ന ഒരുവനായി നാരദ രെ നാം പിന്നെ ദശിക്കുന്നില്ല. ഭക്തിമാഗ്ഗത്തി ൻെറ ഒരു പ്രവാചകനായിട്ടാണ് അദ്ദേഹത്തെ നാമിപ്പോരം കാണുന്നത്. തൻെറ സ്വന്തം അനു ഭവങ്ങളേയും പലേ ഭക്തശിരോമണികളുടെ, വിശേഷിച്ച് പ്രഹ്ലാദൻെറ, ദൃഷ്ടാന്തങ്ങളേയും ആസ്പദമാക്കി രചിച്ചിട്ടുള്ളതാണ് അദ്ദേഹത്തി ൻെറ ഉത്തമകൃതിയായ ഭക്തിസൂത്രം. കൂടാതെ അദ്ദേഹത്തിൻെറ സൂത്രങ്ങരംക്കുള്ള ഒരു ദീഘ വ്യാഖ്യാനമായി കരുതാവുന്ന ഭാഗവതം നാം മുൻപ് മനസ്സിലാക്കിയതുപോലെ, രചിക്കുന്ന തിനുള്ള പ്രേരണ വ്യാസനു നൽകിയതും അദ്ദേഹമായിരുന്നു.

ഇപ്രകാരം ഹൈന്ദവധമ്മശാസ്ത്രങ്ങളിൽ നാരദർ അദ്വിതീയനാണ്. നമ്മുടെ ആദ്ധ്യാ ത്മികസംസ്കാരത്തിനു മാധുര്യം നൽകുന്നതു് അദ്ദേഹത്തിൻെറ ഗാനാമൃതമാണ്. വ്യാസനിൽ കൂടിയും വാത്മീകിയിൽക്കൂടിയും നാം ശ്രവി ക്കുന്ന ശബ്ദം അദ്ദേഹത്തിൻേറതാണ്. ഭഗവദ് ദശനം ലഭിച്ചവനും ഈശ്വരമാഹാത്മ്യം പ്രചരി പ്പിച്ചുകൊണ്ടിരിക്കുന്നവനുമായ ആ മഹാമുനി അതിവിശിഷ്ടൻതന്നെ. ജീവിതയാത്രയിൽ കഷ്ടങ്ങളും ക്ലേശങ്ങളും വിഘ്നങ്ങളും അനിവാര്യ ങ്ങളും ഉത്കഷത്തിനു് അനുപേക്ഷണീയങ്ങളും ആണെന്ന തത്ത്വം ഗ്രഹിക്കുന്നതിനു് അപ്രാപ്ത രായ മന്ദമതികളും അന്ധന്മാരുമായവർ അദ്ദേഹ ത്തെ തെററിദ്ധരിച്ച് ഒരു ഏഷണിക്കാരനും കലഹപ്രിയനും ആണെന്നു പറഞ്ഞു പരിഹസിക്കുന്നതു് പൂജ്യപൂജാവ്യതിക്രമമത്രേ. എന്നാൽ അപാരമായ ഔദാര്യത്താലും മഹാമന സ്കതയാലും, നമ്മുടെ അജ്ഞത കണ്ടു് പുഞ്ചിരി തൂകി അനുഗ്രഹാശിസ്സുകരം വഷിച്ച് എല്ലാവ രേയും ഭഗവത്പാദാരവിന്ദങ്ങളിലേയ്ക്കു നയി ക്കും നാരദമഹഷി എന്നു് തീച്ച്യായും നമുക്കു് വിശ്വസിക്കാം, ആശ്വസിക്കാം.

---

1976 മെയ് മാസത്തിലെ പ്രബുദ്ധഭാരതത്തിൽനിന്നു്.
വിവത്തനം: എസ്. ജി. നായർ, വൈക്കം.

# തത്ത്വമസി

**കെ. കേശവൻനായർ**

ആരുണിക്കു് ശ്വേതകേതു എന്ന പേരായ ഒരു പുത്രൻ ഉണ്ടായിരുന്നു. അയാൾ പന്ത്രണ്ടു വയസ്സുവരെ കാര്യമൊന്നും പഠിക്കാതെ കളിച്ചു കാലം കഴിച്ചു. പിതാവു് ചിന്താകുലനായി. മകനു് വിദ്യാഭ്യാസത്തിൽ സ്വയം അഭിരുചി ഉണ്ടായെങ്കിൽ നന്നായിരുന്നു. പക്ഷെ അയാൾക്കു് അങ്ങനെയൊരു ചിന്തയില്ല. പിതാവു് അക്ഷമനായി. അദ്ദേഹം ഒരു ദിവസം മകനെ അരികെ വിളിച്ചുപറഞ്ഞു: ''വത്സ ശ്വേതകേതോ, നീ പോയി നല്ലൊരു ഗുരുവിന്റെ കീഴിൽ ബ്രഹ്മചാരിയായിക്കഴിയുക. അല്ലയോ സൌമ്യ, നമ്മുടെ കുലത്തിൽ വേദം അഭ്യസിക്കാതെയും ബ്രാഹ്മണ്യം ഇല്ലാതേയും നാമമാത്രബ്രാഹ്മണരായി ആരും ഉണ്ടായിട്ടില്ല. അതിനാൽ നീ വേദാധ്യയനംചെയ്തു് ബ്രഹ്മത്തെ സാക്ഷാത്ക്കരിക്കുക.''

പിതാവിന്റെ മധുരമായ കുറ്റാരോപണത്തിൽ മനം നൊന്ത ശ്വേതകേതു പന്ത്രണ്ടാം വയസ്സിൽ ഗുരുകുലം പൂകി. അയാൾ ഇരുപത്തിനാലുവയസ്സുവരെ അവിടെ പാർത്തു് ഷഡംഗങ്ങളോടുകൂടിയ നാലു വേദങ്ങളും അഭ്യസിച്ചു് ഗുരുവിന്റെ അനുമതിയോടെ സ്വഗൃഹത്തിലേയ്ക്കു തിരിച്ചു വന്നു. ശ്വേതകേതു തന്നെത്താൻ അഹങ്കരിച്ചു. താൻ വേദങ്ങളുടെ മറുകര കണ്ടവനാണു്; തന്നെപ്പോലെ പണ്ഡിതനായി ആരും ഇല്ല. താൻ വിദ്വാനും ബുദ്ധിമാനുമാണു്. ഈ വിധവിചാരങ്ങളോടുകൂടി അയാൾ ഉദ്ധതനും വിനയരഹിതനുമായി പ്രണാമം ചെയ്യാതെ പിതാവിന്റെ മുമ്പിൽ വന്നിരുന്നു. വേദാധ്യയനംകൊണ്ടു് മകൻ ഗർവിഷ്ഠനായിരിക്കുന്നുവെന്നു് ആരുണിക്കു തോന്നി. അദ്ദേഹം ശാന്തനായി ഇങ്ങനെ പറഞ്ഞു: ''ഇത്രത്തോളം അഹങ്കരിക്കാനും പണ്ഡിതമ്മന്യനാകാനും നീ എന്താണു് പഠിച്ചതു്? വിദ്യകൊണ്ടു വിനയമുണ്ടാകണം. അഭിമാനിയുടെ ഹൃദയം ഗുണശൂന്യമായിരിക്കും. ഒന്നു കേട്ടാൽ മറ്റെല്ലാ വസ്തുക്കളും കേൾക്കപ്പെടുകയും ഒന്നിനെപ്പറ്റി ചിന്തിച്ചാൽ സകലതും ചിന്തിക്കപ്പെടുകയും ഒന്നിനെ അറിഞ്ഞാൽ മറ്റെല്ലാം അറിയപ്പെടുകയും ചെയ്യുന്ന എന്തെങ്കിലും നീ ഗുരുവിൽനിന്നു് പഠിച്ചിട്ടുണ്ടെങ്കിൽ പറയുക.''

പിതൃവചനം കേട്ടപ്പോൾ ശ്വേതകേതുവിന്റെ അഹങ്കാരമെല്ലാം നശിച്ചു തനിക്കങ്ങനെയുള്ളതൊന്നും അറിയില്ല. തന്റെ അഭിമാനമെല്ലാം മിഥ്യയാണു് എന്നു ശ്വേതകേതുവിനു തോന്നി. അയാൾ നമ്രശിരസ്കനായി പിതൃചരണങ്ങളിൽ നമസ്കരിച്ചുകൊണ്ടു പറഞ്ഞു: ''ഭഗവൻ, ഏതൊന്നിന്റെ ശ്രവണം, മനനം, ജ്ഞാനം എന്നിവകൊണ്ടു് മറ്റെല്ലാ വസ്തുക്കളുടേയും ശ്രവണമനനജ്ഞാനങ്ങൾ ഉണ്ടാവുമോ അത്തരത്തിലുള്ള ഒന്നിനെക്കുറിച്ചു് എനിക്കറിയില്ല. അങ്ങു് അതുപദേശിച്ചുതന്നാലും.''

ആരുണി പറഞ്ഞു: ''അല്ലയോ സൌമ്യ, കാരണസ്വരൂപമായ മൃത്പിണ്ഡജ്ഞാനത്താൽ ഘടാദി സമസ്തവസ്തുക്കളുടേയും ജ്ഞാനം ഉണ്ടാവുന്നു. എന്നാൽ ഘടാദികാര്യരൂപങ്ങൾ സത്യമല്ല; വെറും വാഗ്വികാരങ്ങളാണു്. മൃത്തുമാത്രമാണു് സത്യമായിട്ടുള്ളതു്. അതുപോലെ കാരണരൂപത്തിലുള്ള സുവർണ്ണജ്ഞാനംകൊണ്ടു് കടകകുണ്ഡലാദി വസ്തുക്കളുടെ ജ്ഞാനമുണ്ടാകുന്നു. കടകകുണ്ഡലാദികളാകട്ടെ യാഥാർത്ഥ്യങ്ങളല്ല. അവ വെറും വാഗ്വികാരങ്ങൾ. സത്യം സുവർണ്ണം മാത്രം. അതുപോലെ ലോഹജ്ഞാനത്താൽ അതിന്റെ കാര്യരൂപത്തിലുള്ള ഖഡ്ഗം, പരശു മുതലായവയുടെ ജ്ഞാനമുണ്ടാകും. ഈ കാര്യരൂപങ്ങളും സത്യങ്ങളല്ല. സത്യം ലോഹം മാത്രം. ഇപ്രകാരമാണു് ആ ജ്ഞാനം.''

ഇതു കേട്ടപ്പോൾ ശ്വേതകേതു പറഞ്ഞു: ''അച്ഛാ, വിദ്വാനായ എന്റെ ഗുരുവിനു് ഇത്തരത്തിലുള്ളതൊന്നും അറിയില്ല. അറിയുമെങ്കിൽ

എനിക്കുപദേശിക്കുമായിരുന്നു. അതുകൊണ്ടു് ഒന്നിൻെറ ജ്ഞാനത്താൽ എല്ലാം ജ്ഞാതമാകുന്ന ആ വസ്തുവിനെക്കുറിച്ചു് അങ്ങുതന്നെ ഉപദേശിച്ചുതന്നാലും.''

ശ്രദ്ധാപൂർവ്വം കേട്ടാലുമെന്നു് ആരുണി പറഞ്ഞു: ''ഹേ പ്രിയദർശന, നാമരൂപാത്മകമായ ഈ പ്രപഞ്ചം സൃഷ്ടിക്കുന്നതിനു മുമ്പു് ഏകവും അദ്വയവുമായ 'സത്'' മാത്രമാണു് ഉണ്ടായിരുന്നതു്. ആ സത്തായ ബ്രഹ്മം ഏകനായ താൻ അനേകനാകട്ടെ എന്നു സങ്കല്പിച്ചു. അങ്ങനെ ആ ബ്രഹ്മം ആദ്യമായി തേജസ്സിനെ സൃഷ്ടിച്ചു. പിന്നെ ജലവും അന്നവും ഉൽപാദിപ്പിച്ചു. ഈ മൂന്നു മൂലകങ്ങളിൽനിന്നു് മറെറല്ലാ പദാർത്ഥങ്ങളുമുണ്ടായി. ലോകത്തിലുള്ള എല്ലാ പദാർത്ഥങ്ങളും തേജസ്സ് ജലം, അന്നം എന്നിവയുടെ മിശ്രണത്തിൽനിന്നുണ്ടായവയാണു്. എവിടെ പ്രകാശം അല്ലെങ്കിൽ ചൂടു് ഉണ്ടോ അവിടെ തേജസ്സ് എന്ന തത്ത്വത്തിനാണു് പ്രാധാന്യം. അതുപോലെ ദ്രവമുള്ളേടത്തു് ജലത്തിനും. കാഠിന്യമുള്ളേടത്തു് അന്നം അല്ലെങ്കിൽ പൃഥ്വിക്കാണു് പ്രാധാന്യം. അഗ്നിയിൽ കാണുന്ന ചുവപ്പു് തേജസ്സിൻേറയും വെളുപ്പ് ജലത്തിൻേറയും കറുപ്പ് പൃഥ്വിയുടേയുമാണു്. സൂര്യൻ, ചന്ദ്രൻ, മിന്നൽ എന്നിവയിലും ഇതുപോലാണു്. അഗ്നി, സൂര്യൻ, ചന്ദ്രൻ, മിന്നൽ എന്നിവയിൽനിന്നു് തേജസ്സ്, ജലം, പൃഥ്വി എന്നിവയെ മാററിയാൽ അഗ്നിത്വം, സൂര്യത്വം മുതലായവ നശിക്കും. മറെറല്ലാ വസ്തുക്കളുടേയും സ്ഥിതി ഇതുപോലാണു്. നാം ഭക്ഷിച്ച അന്നത്തിനും ഇതുപോലെ മൂന്നു രൂപങ്ങൾ ഉണ്ടു്. അതിൻെറ സ്ഥൂലഭാഗം മലവും മധ്യഭാഗം മാംസവും സൂക്ഷ്മഭാഗം മനസ്സുമായിത്തീരുന്നു. ഇതുപോലെ നാം പാനം ചെയ്ത ജലത്തിൻെറ സ്ഥൂലഭാഗം മൂത്രവും മധ്യഭാഗം രക്തവും സൂക്ഷ്മഭാഗം പ്രാണനുമായിത്തീരുന്നു. തൈലഘൃതാദി തൈജസവസ്തുക്കളുടെ സ്ഥൂലഭാഗത്തിൽനിന്നു് അസ്ഥിയും മധ്യഭാഗത്തുനിന്നു് മജ്ജയും സൂക്ഷ്മഭാഗത്തുനിന്നു വാഗ്രൂപവും ഉണ്ടാവുന്നു. അതുകൊണ്ടു് മനസ്സ് അന്നമയവും പ്രാണൻ ജലമയവും വാക്കു് തേജോമയവുമാണു്. അതായതു് മനസ്സ് അന്നത്തിൽനിന്നും പ്രാണൻ ജലത്തിൽനിന്നും വാക്കു് തേജസ്സിൽനിന്നുമാണുണ്ടായിട്ടുള്ളതു്.''

ഇതിനെക്കുറിച്ചു് ശ്വേതകേതു ചോദിച്ചു: ''പിതാവേ, എനിക്കീ വിഷയം കുറേക്കൂടി സരളമായി പറഞ്ഞുതരൂ.'' ആരുണി പറഞ്ഞു: ''തൈരു് കടയുമ്പോൾ അതിൻെറ സൂക്ഷ്മസാരതത്ത്വമായ വെണ്ണ മേലോട്ടു് പൊന്തിവരുന്നു. അതുപോലെ ഭക്ഷിച്ച അന്നത്തിൻെറ സൂക്ഷ്മസാരാംശം മനസ്സായിത്തീരുന്നു ജലത്തിൻെറ സൂക്ഷ്മാംശം പ്രാണനും തേജസ്സിൻേറതു് വാക്കുമായി പരിണമിക്കുന്നു. യഥാർത്ഥത്തിൽ ഈ മനസ്സിനും പ്രാണനും വാക്കിനും ഇവയ്ക്കു കാരണമായ അന്നാദികൾക്കുമെല്ലാം മൂലഭൂതമായി ഒരേ ഒരു സത്തു് മാത്രമാണുള്ളതു്. എല്ലാത്തിൻേറയും മൂലകാരണം സത്താണു്. അതു മാത്രമാണു് പരമമായ ആശ്രയവും അധിഷ്ഠാനവുമായിട്ടുള്ളതു്. സത്തിൻെറ കാര്യമായ നാമരൂപാദികൾ വെറും വാഗ്വികാരങ്ങളാണു്. ഈ സത്ത് അതിസൂക്ഷ്മവും പ്രപഞ്ചത്തിൻെറ കേന്ദ്രബിന്ദുവുമാണു്. സർപ്പത്തിൽ രജ്ജു കല്പിതമാകുന്നതുപോലെ സത്തിൽ പ്രപഞ്ചം കല്പിതമാകുന്നു. ഹേ ശ്വേതകേതോ ആ സത്തായ വസ്തു നീ തന്നെയാണു്. 'തത്ത്വമസി'.

''ഹേ സൌമ്യ, തേനീച്ച നാനാ വൃക്ഷങ്ങളിൽനിന്നും പുഷ്പരസം ശേഖരിച്ചു് ഒന്നിച്ചു ചേർത്തു് തേനുണ്ടാക്കുന്നു. തേനായി പരിണമിച്ചതു് ഇന്ന പുഷ്പത്തിൻെറ രസമാണെന്നു് പ്രത്യേകം അറിയാത്തതുപോലെ സുഷുപ്തികാലത്തു് ജീവൻ സത്തിനോടു് ഏകീഭവിക്കുന്നു. പിന്നീടു് അങ്ങനെ ഏകീഭവിച്ചതായി ജീവൻ അറിയുന്നില്ല. സുഷുപ്തിയിൽനിന്നുണന്നാൽ വീണ്ടും ജീവൻ തൻെറ പ്രാഗ്രൂപമായ മനുഷ്യൻ, സിംഹം, പുലി തുടങ്ങിയ ശരീരത്തെ പ്രാപിക്കുന്നു. ഇതിലെ സൂക്ഷ്മതത്ത്വം ആത്മാവാണു്: സത്താണു്. ഹേ ശ്വേതകേതോ, ആ സത്തു് നീ തന്നെയാണു്. തത്ത്വമസി.''

ഭഗവൻ, തനിക്കു് വീണ്ടും ഉപദേശിച്ചാലുമെന്നു് ശ്വേതകേതു അഭ്യർത്ഥിച്ചു, ആരുണി തുടർന്നു: ''ഹേ സൌമ്യ, സമുദ്രജലത്തിൽനിന്നു് മേഘംവഴി വൃഷ്ടി പ്രാപിച്ച ഗംഗ തുടങ്ങിയ നദികൾ അവസാനം സമുദ്രത്തിൽത്തന്നെ ചെന്നു ചേർന്നു് സ്വന്തം നാമരൂപങ്ങൾ പരിത്യജിക്കുന്നു. താൻ ഗംഗയാണു്; യമുനയാണു് എന്നൊന്നും അറിയാതെ അവ സമുദ്രഭാവത്തെ

പ്രാപിക്കുന്നു. ഇനി വീണ്ടും മേഘംവഴി വൃഷ്ടി രൂപത്തിൽ അവ സമുദ്രത്തിൽനിന്നു് പുറത്തു പോകും. ഈ ആവർത്തനപ്രക്രിയ തുടർന്നുകൊണ്ടിരിക്കുമെങ്കിലും അതിനെക്കുറിച്ച് അവ ഒന്നും അറിയുന്നില്ല. ഇപ്രകാരം ജീവനും സത്തിൽനിന്നു് പിരിഞ്ഞുപോന്നു് മനുഷ്യശരീരങ്ങൾ കൈയ്ക്കൊണ്ടു് അവസാനം സത്തിൽത്തന്നെ വിലയം പ്രാപിക്കുന്നു. ഇവിടേയും ആവർത്തനം തുടർന്നുകൊണ്ടിരിക്കും. എന്നാൽ ജീവൻ ഇതൊന്നും അറിയുന്നില്ല. ഈ സൂക്ഷ്മതത്ത്വമാണു് എല്ലാററിൻേറയും ആത്മാവു്. ഇതു് സത്താണു്; ഇതാത്മാവാണു്. ഹേ ശ്വേതകേതോ, ആ സത്തു് നീ തന്നെയാണു്. തത്ത്വമസി.''

തനിക്കു് വീണ്ടും ഉപദേശിക്കണമെന്നു് ശ്വേതകേതു പറഞ്ഞു. ആരുണി തുടർന്നു: ''ഹേ സൌമ്യ, ഒരു വലിയ വൃക്ഷത്തിൻെറ തടിയിൽ ഒരു വെട്ടേററതുകൊണ്ടു മാത്രം അതുണങ്ങുന്നില്ല. വെട്ടുകൊണ്ട മുറിവിൽനിന്നു് രസം കിനിയും. വൃക്ഷത്തിൻെറ മധ്യഭാഗത്തു് വെട്ടിയാലും ഇങ്ങനെതന്നെയാണു് സംഭവിക്കുക. വൃക്ഷത്തിൽ ജീവഭാവം അവശേഷിക്കുന്നതുവരെ അതു് വേരുകൾവഴി ജലം ഗ്രഹിച്ചു് ജീവിക്കും, വൃക്ഷത്തിൻെറ ശാഖകളിൽ ഏതെങ്കിലും ഒന്നിൽനിന്നു് ജീവൻ പോയാൽ അതുണങ്ങും. ഇങ്ങനെ ഓരോ ശാഖയിൽനിന്നും ജീവൻ അററുപോയാൽ അതൊക്കെ ഉണങ്ങിപ്പോകും. വൃക്ഷത്തിൽനിന്നു് പൂർണ്ണമായി ജീവൻ നശിച്ചാൽ ആ വൃക്ഷം മുഴുവനും ഉണങ്ങുന്നു. അതുപോലെ ഈ ശരീരത്തിൽനിന്നു് പരിപൂർണ്ണമായി ജീവൻ അററുപോകുമ്പോൾ മൃത്യു സംഭവിക്കുന്നു. ജീവനു് ഒരിക്കലും മൃത്യുവില്ല. ഈ ജീവരൂപമായ സൂക്ഷ്മതത്ത്വമാണു് ആത്മാവു്. അതു് സത്താണു്. ഹേ ശ്വേതകേതോ, ആ സത്തു് നീ തന്നെയാണു്. തത്ത്വമസി.''

ശ്വേതകേതുവിൻെറ അഭ്യർത്ഥനയനുസരിച്ചു് ആരുണി വീണ്ടും വിവരിക്കാൻ തുടങ്ങി: ''ഒരു പഴം മുറിച്ചുകൊണ്ടുവരു.'' ശ്വേതകേതു അങ്ങനെ ചെയ്തു. 'ഇതിൽ എന്തുണ്ടു്?' പിതാവു് ചോദിച്ചു. 'ഇതിൽ ചെറിയ ബീജങ്ങൾ ഉണ്ടു്' എന്നു ശ്വേതകേതു പറഞ്ഞു. പിതാവു് മൊഴിഞ്ഞു: ''ഹേ ശ്വേതകേതോ, ഒരു ബീജം പിളർന്നു് അതിൽ എന്തുണ്ടെന്നു പറയുക.'' ബീജം പിളർന്നു നോക്കി അതിൽ ഒന്നും കാണുന്നില്ലെന്നു ശ്വേതകേതു മറുപടി പറഞ്ഞു. പിതാവു് വീണ്ടും തുടർന്നു: ''ഈ വടബീജത്തിൻെറ സൂക്ഷ്മഭാവത്തെ നീ കാണുന്നില്ല. ഈ അത്യന്ത സൂക്ഷ്മതത്ത്വത്തിൽനിന്നാണു് വലിയ വടവൃക്ഷമുണ്ടാകുന്നതു്. അതിസൂക്ഷ്മമായ വടബീജം വലിയ വടവൃക്ഷത്തിൻെറ മൂലകാരണമാകുന്നതുപോലെ സൂക്ഷ്മരൂപത്തിലുള്ള സദാത്മാവു് ഇക്കാണുന്ന സ്ഥൂലപ്രപഞ്ചത്തിൻെറ ആധാരമാണു്. ഹേ സൌമ്യ, ഞാൻ പറയുന്നതു് സത്യമാണു്, എൻെറ വാക്യം ശ്രദ്ധിക്കൂ. ഈ സൂക്ഷ്മതത്ത്വമായ ആത്മാവു് സത്താണു്. ആ സത്തു് നീ തന്നെയാണു്. തത്ത്വമസി.''

ഈ കാര്യം വേറെ ഒരു ദൃഷ്ടാന്തംവഴി ഒന്നുകൂടി വിശദീകരിക്കാൻ ശ്വേതകേതു അഭ്യർത്ഥിച്ചു. ഒരു ഉപ്പിൻകട്ട ശ്വേതകേതുവിൻെറ കൈയ്യിൽ കൊടുത്തുകൊണ്ടു് ആരുണി പറഞ്ഞു: 'വത്സ, ഈ ഉപ്പിൻകട്ട ജലപൂർണ്ണമായ ഒരു പാത്രത്തിൽ നിക്ഷേപിക്കുക നാളെ രാവിലെ ആ പാത്രവുംകൊണ്ടു് എന്നെ സമീപിച്ചാലും.' ശ്വേതകേതു പറഞ്ഞതുപോലെ ചെയ്തു. ജലത്തിലിട്ട ഉപ്പിൻകട്ട എടുക്കാൻ ആരുണി നിർദ്ദേശിച്ചു. ശ്വേതകേതു ജലത്തിലിട്ട ഉപ്പിൻകട്ട തിരഞ്ഞുനോക്കി. പക്ഷേ കാണുന്നില്ല. അതു് ജലത്തിൽ അലിഞ്ഞു ചേർന്നിരുന്നു. അപ്പോൾ ആരുണി വീണ്ടും പറഞ്ഞു: ''പാത്രത്തിലെ ഒരു വശത്തുനിന്നു് അല്പം വെള്ളമെടുത്തു് സ്വാദു നോക്കുക.'' ശ്വേതകേതു അങ്ങനെ ചെയ്തുകൊണ്ടു് ജലത്തിനു് ഉപ്പുരസമുണ്ടെന്നു പറഞ്ഞു. ആരുണിയുടെ നിർദ്ദേശമനുസരിച്ചു് പാത്രത്തിലെ പല ഭാഗത്തുനിന്നും ജലമെടുത്തു് സ്വാദു നോക്കിയപ്പോൾ എല്ലായിടത്തെ ജലത്തിനും ഉപ്പുരസമുള്ളതായി ശ്വേതകേതു അറിയിച്ചു. ഉപ്പിൻകട്ട കണ്ണുകൊണ്ടു് കാണാൻ കഴിഞ്ഞില്ലെങ്കിലും നാവിൻെറ സഹായത്തോടെ അതു് ജലത്തിൽ ഉള്ളതായി തനിക്കറിയാൻ കഴിഞ്ഞുവെന്നു് ശ്വേതകേതു തുടർന്നുകൊണ്ടു് പറഞ്ഞു. ''ഹേ സൌമ്യ, ഇവിടെ നിനക്കു് ആ പ്രസിദ്ധമായ സത്താകുന്ന ഉപ്പിൻകട്ടയെ കണ്ണുകൊണ്ടു് കാണാൻ കഴിയുന്നില്ലെങ്കിലും അതു് ഈ ജലത്തിൽ ഉള്ളതായി അറിഞ്ഞതുപോലെതന്നെ

യാണ്‌ ഈ സൂക്ഷ്മതത്ത്വമായ ആത്മാവിൻേറ യും സ്ഥിതി. അതാണ്‌ സത്തു്‌. ഹേ ശ്വേത കേതോ, ആ ആത്മാവുതന്നെയാണ്‌ നീ. തത്ത്വമസി.''

ശ്വേതകേതുവിൻെറ അഭ്യർത്ഥനയനുസ രിച്ച്‌ ആരുണി വീണ്ടും വിശദീകരിച്ചു:''അങ്ങ കലെയുള്ള ഗാന്ധാരദേശത്തുനിന്ന്‌ കള്ളന്മാർ ഒരു മനുഷ്യനെ കണ്ണുകൾ മൂടിക്കെട്ടി വിദൂര ത്തൊരു കാട്ടിൽ കൊണ്ടുപോയിടുന്നു എന്നു കരു തുക. അപ്പോൾ അയാൾ സഹായത്തിനായി ഉറക്കെ നിലവിളിക്കുന്നു. ഉദാരനായ ഒരു മനു ഷ്യൻ അവിടെവന്ന്‌ അയാളെ ബന്ധനവിമു ക്തനാക്കി ഇന്ന ദിക്കിൽക്കൂടിപ്പോയാൽ ഗാന്ധാ രദേശത്തെത്തിച്ചേരാമെന്ന്‌ നിർദ്ദേശിക്കുന്നു. ഇതു കേട്ട്‌ ബുദ്ധിമാനായ ആ മനുഷ്യൻ നിർദ്ദി ഷ്ടമാർഗ്ഗത്തിലൂടെ ഗ്രാമങ്ങളും മററും തരണം ചെയ്തു്‌ ഗാന്ധാരത്തിലെത്തിച്ചേരുന്നു. ഇതു പോലെ അജ്ഞാനത്തിൻെറ ശീലയാൽ കെട്ട പ്പെട്ട്‌ കാമക്രോധാദിചോരന്മാരാൽ സംസാര രൂപിയായ വൻകാട്ടിൽ ഉപേക്ഷിക്കപ്പെട്ട ജീവൻ ബ്രഹ്മനിഷ്ഠനായ ഗുരുവിൻെറ ദയാപൂർവ്വ മായ ഉപദേശംകൊണ്ടു്‌ അവിദ്യാബന്ധന ത്തിൽനിന്നു്‌ മുക്തനായി തൻെറ മൂലസ്വരൂപ മായ സത്താകുന്ന ആത്മാവിനെ പ്രാപിക്കുന്നു. ഈ സൂക്ഷ്മതത്ത്വമാണ്‌ ആത്മാവു്‌; അതാണ്‌ സത്തു്‌. ആ സദാത്മാവു്‌ നീ തന്നെയാണ്‌. തത്ത്വമസി.''

ശ്വേതകേതുവിൻെറ ജിജ്ഞാസയനുസ രിച്ച്‌ ആരുണി വീണ്ടും പറഞ്ഞു: ''രോഗിയായ ഒരു മനുഷ്യൻ മരിക്കാൻ കിടക്കുമ്പോൾ ബന്ധു ക്കൾ ചുററും കൂടിനിന്നു്‌ തങ്ങളെ മനസ്സി ലായോ എന്നു്‌ രോഗിയോടു്‌ ചോദിക്കുന്നു. ഏതുവരെ ആ രോഗിയുടെ ജീവൻ വാക്കിലും വാക്കു്‌ മനസ്സിലും മനസ്സു്‌ പ്രാണനിലും പ്രാണൻ തേജസ്സിലും തേജസ്സു്‌ ബ്രഹ്മത്തിലും ലയിക്കുന്നില്ലയോ അതുവരെ അയാൾ എല്ലാവ രേയും തിരിച്ചറിയും. എന്നാൽ വാക്കു്‌ മന സ്സിലും മനസ്സു്‌ പ്രാണനിലും പ്രാണൻ തേജ സ്സിലും തേജസ്സു്‌ ബ്രഹ്മത്തിലും ലയിച്ചുകഴി ഞ്ഞാൽപിന്നെ അയാൾക്കു ആരേയും തിരിച്ച റിയാൻ കഴിയില്ല. ഈ സൂക്ഷ്മഭാവമാണ്‌ ആത്മാ വു്‌. അതാണ്‌ സത്തു്‌, ഹേ ശ്വേതകേതോ, ആ സത്തു്‌ നീ തന്നെയാണ്‌. തത്ത്വമസി.''

വീണ്ടും ശ്വേതകേതു ഉപദേശത്തിനായി അഭ്യർത്ഥിച്ചു. പിതാവായ ആരുണി പറഞ്ഞു: ''കേട്ടാലും. മോഷ്ടാവാണെന്നു്‌ സംശയിക്ക പ്പെട്ടു്‌ ഒരു മനുഷ്യൻ ബദ്ധനാകുന്നു. അധികാ രികൾ അയാളെ ചോദ്യംചെയ്യു. താൻ ഒന്നും മോഷ്ടിച്ചിട്ടില്ലെന്നു്‌ അയാൾ മറുപടി പറഞ്ഞു. ചുട്ടുപഴുപ്പിച്ച മഴു കൊണ്ടുവന്നു്‌ അയാളുടെ കൈയിൽ വെയ്ക്കാൻ ആജ്ഞയുണ്ടായി. അയാൾ കളവു്‌ ചെയ്തിട്ടും അസത്യം പറഞ്ഞു്‌ മുക്തനാ കാൻ ആഗ്രഹിക്കുകയാണെങ്കിൽ ഈ മഴു കൊണ്ടു്‌ അയാളുടെ കൈയ്യിനു്‌ പൊള്ളലേല്ക്കും, അപ്പോൾ അപരാധത്തിനു്‌ തക്കതായ ശിക്ഷ അയാൾക്കു ലഭിക്കുകയും ചെയ്യും. അയാൾ ചോരനല്ലെങ്കിൽ സത്യവുമായുള്ള ആത്മൈക്യ ത്താൽ ഈ മഴുകൊണ്ടു്‌ അയാളുടെ കരത്തിനു പൊള്ളലുണ്ടാവില്ല. അപ്പോൾ അയാൾ ബന്ധ നവിമുക്തനാവുകയും ചെയ്യും.

അങ്ങനെ സത്യം പറയുന്നവൻ ചുട്ടുപഴുത്ത മഴുവിൽനിന്നും മുക്തനായിത്തീരുന്നു. അതെ, ജീവൻ സത്താണ്‌. അതാത്മാവാണ്‌. ഹേ ശ്വേതകേതോ ആ ആത്മാവു്‌ നീ തന്നെയാണ്‌. തത്ത്വമസി.''

ഇങ്ങനെ പിതാവിൻെറ ഉപദേശത്താൽ ശ്വേതകേതുവിനു്‌ ആത്മാവിൻെറ അപരോക്ഷ മായ ജ്ഞാനം നേടാൻ കഴിഞ്ഞു.

(ഛാന്ദോഗ്യോപനിഷത്തു്‌, അധ്യായം 6.)

---

''ശ്രേയസ്സും പ്രേയസ്സും മനുഷ്യനെ ഒരുപോലെ പ്രാപിക്കുന്നു. ബുദ്ധിമാനായ മനുഷ്യൻ നല്ലവണ്ണം ആലോചിച്ച്‌ അവയെ വേർതിരിച്ചറിയുന്നു. ധീരൻ പ്രേയസ്സിനെക്കാൾ ശ്രേഷ്ഠമെന്നറിഞ്ഞു്‌ ശ്രേയസ്സിനെ ത്തന്നെ സ്വീകരിക്കുന്നു. മൂഢബുദ്ധികളാകട്ടെ, ലൗകികകാര്യങ്ങളിലുള്ള ആഗ്രഹം നിമിത്തം പ്രേയസ്സിനെ സ്വീകരിക്കുന്നു. ശ്രേയസ്സിനെ സ്വീകരിക്കുന്നവന്നു്‌ നന്മയുണ്ടാകുന്നു. പ്രേയസ്സിനെ സ്വീകരിക്കുന്നവൻ പരമ ലക്ഷ്യമായ പുരുഷാർത്ഥത്തിൽനിന്നു ഭ്രഷ്ടനായിത്തീരുന്നു.''

– കഠോപനിഷത്തു്‌

# സുഖവും ദുഃഖവും

കെ. കെ. മേനോൻ, ബി. ഏ., ബി. എൽ.

തമങ്കമാരൂഢമപായയത് സ്തനം
സ്നേഹസ്നുതം സസ്മിതമീക്ഷതീ മുഖം
അതൃപ്തമുത്സൃജ്യ ജവേന സാ യയാ –
വുത്സിച്യമാനേ പയസി ത്വധിശ്രിതേ.
സഞ്ജാതകോപഃ സ്ഫുരിതാരുണാധരം
സംദശ്യ ദദ്ഭിർദധിമന്ഥഭാജനം
ഭിത്വാ മൃഷാശ്രുർദൃഷദശ്മനാ രഹോ
ജഘാസ ഹൈയംഗവമന്തരം ഗതഃ.

(ഭാഗവതം. X. 9. 5,6.)

യശോദയുടെ മടിയിൽ ഉണ്ണിക്കൃഷ്ണൻ മുല കുടിച്ചുകൊണ്ടു കിടക്കുന്നു. ആ സമയത്ത് അടുപ്പത്തിരുന്നിരുന്ന പാൽ തിളച്ചുപോകുന്നു. യശോദ ഭഗവാനെ മാററിക്കിടത്തി അതു നോക്കാനായി പോകുന്നു. മടങ്ങി വരുന്നതിന്നു മുമ്പു ഭഗവാൻ കലം ഉടയ്ക്കുന്നു. എന്തിനാണ് ഭഗവാൻ അതു ചെയ്തതു്? ഇത്രയധികം തൈരും വെണ്ണയും നശിപ്പിച്ചതു്? ത്രൈലോക്യം മുഴുവൻ കൊടുത്താലും കിട്ടാത്ത ദിവ്യനിധിയായ ശ്രീകൃഷ്ണനെ ഒരു തുള്ളി പാലിന്നുവേണ്ടി ഉപേക്ഷിച്ച് ഓടിപ്പോയി യശോദ. പാലോ കൃഷ്ണനേയോ ഒന്ന് ഉപേക്ഷിക്കണം എന്നു വന്നപ്പോൾ കൃഷ്ണനേയാണ് ഉപേക്ഷിച്ചതു്. ഈ ലോകത്തിലുള്ള തുച്ഛങ്ങളായ പദാർത്ഥങ്ങൾക്കുവേണ്ടി എത്ര പ്രാവശ്യം വേണമെങ്കിലും നമ്മൾ ഉപേക്ഷിക്കും ദൈവത്തിനെ. ലോകപദാർത്ഥത്തിന്നുവേണ്ടി ഈശ്വരനെയാണ് ഉപേക്ഷിയ്ക്കാൻ എളുപ്പം. അതു യശോദയും ചെയ്തു. ഭഗവാൻ സമ്മതിച്ചില്ല. എന്തെന്തു പദാർത്ഥങ്ങൾ ഹേതുവായിട്ട് ഒരു ഭക്തൻ ഈശ്വരനെ മറക്കുന്നുവോ, ധനമായാലും ശരി, പുത്രകളത്രാദികളായാലും ശരി, അവയൊക്കെ ഭഗവാൻ നശിപ്പിച്ച് മനസ്സിനെ തന്നിലേക്ക് ആകർഷിക്കും. ഇതാണ് ഈശ്വരകാരുണ്യത്തിന്ന് ഒരാൾ പാത്രമായതിന്റെ ലക്ഷണം. ഇതാണ് യശോദയ്ക്ക് അനുഭവപ്പെട്ടതു്. അടുപ്പിന്നടുത്തെത്തിയപ്പോഴെക്കും പാൽ മുഴുവൻ തിളച്ച് അടുപ്പിൽ പോയി. വാങ്ങിവെച്ച് വന്നപ്പോഴെക്കും തൈർക്കലം ഭഗവാൻ തല്ലി ഉടച്ചു. പാത്രം പോയി. അതിലുണ്ടായിരുന്ന തൈരും പോയി. ഉറിയിൽ ഉണ്ടായിരുന്ന വെണ്ണയും എടുത്ത് ഓടലും കഴിഞ്ഞു.

ഭക്തന്മാരുടെ ഇംഗിതങ്ങളെല്ലാം തട്ടിയെടുത്തു നശിപ്പിച്ച്, അവൎക്കു സദാ ദുഃഖം മാത്രമാണോ അനുഭവപ്പെടുത്തുക ?

ഭക്തിയ്ക്കു മകുടോദാഹരണങ്ങളായ കുചേലനും പ്രഹ്ലാദനും മററും എത്രയെത്ര കണ്ണുനീരിൽ കുളിച്ചവരാണ്. അവതാരപുരുഷനായിരുന്ന ശ്രീരാമൻ എത്രയെത്ര ദുഃഖം അനുഭവിച്ചു. അതേപോലെ പാഞ്ചാലിയാകട്ടെ തനിക്ക് എന്ത് ആപത്തു വരുമ്പോഴും വീരപരാക്രമികളായിരുന്ന തന്റെ അഞ്ചു ഭർത്താക്കന്മാരെയല്ല, ശ്രീകൃഷ്ണനെയാണ് ആശ്രയിച്ചിരുന്നതു്. ആ ദേവി വിളിക്കുമ്പോഴൊക്കെ ഓടി എത്തീട്ടുണ്ട് ഭഗവാൻ. എന്നിട്ടും ആ ദേവിയെപ്പോലെ ദുഃഖവും അപമാനവും സഹിച്ചിട്ടുള്ള ഒരു കഥാപാത്രം നമ്മുടെ പുരാണങ്ങളിൽ ഉണ്ടോ ? കുന്തീദേവിയുടെ കഥയാണെങ്കിൽ, അതിലും കഠിനമാണ്. ലോകം അറിഞ്ഞിട്ടുള്ളതിൽ ഏററവും നിർഭാഗ്യവതിയായ ഒരു സ്ത്രീയാണ് കുന്തീദേവി. അതിപ്രശസ്തമായ ഒരു കുലത്തിൽ ജനിച്ചു. അതിലും വലിയ ഒരു കുലത്തിൽ ചെന്നുചേൎന്നു. ആറു വീരാതിവീരന്മാരുടെ അമ്മയായി. പക്ഷേ, ഒരിക്കലും സുഖം എന്തെന്നറിഞ്ഞിട്ടില്ല. പരമനിഗൂഢമായ ഒരു രഹസ്യം പൂവിൽ പുഴുവെന്നപോലെ അവരുടെ ഹൃദയശാന്തിയെ കരണ്ടുകൊണ്ടിരുന്നു. തന്റെ സീമന്തപുത്രനെ മറെറാരു പുത്രൻ വധിക്കുന്നതു നോക്കിനിന്നപ്പോൾക്കൂടി പൊട്ടിത്തെറിച്ച ഹൃദയത്തെ പുറത്തെടുത്തു കാട്ടാൻ അഭിമാനം സമ്മതിച്ചില്ല. ഒരു പ്രശസ്തഗ്രന്ഥകർത്രി പറയുന്നു: ''കുന്തീദേവി എന്ന കഥാപാത്രത്തെ മനസ്സിൽ കരു

പ്പിടിപ്പിച്ചപ്പോൾ വ്യാസഭഗവാൻപോലും തല ന്നിരിക്കണം'' എന്നു്. വാസ്തവം. കന്യാത്വ ത്തിൽത്തന്നെ ക്ഷതമേററു്, വിവാഹാനന്തരം ഭർത്തൃനിയോഗത്താൽ പരപുത്രലാഭം ഉണ്ടാക്കേണ്ടിവന്നു്, ഒടുവിൽ അകാലവിധവയായി ത്തീർന്ന ആ കുന്തീദേവി – ഒരൊററ നിമിഷത്തെ ദൗർബ്ബല്യംകൊണ്ടു് ഒരു ജന്മം നഷ്ടപ്പെട്ടുപോയ ആ സാധ്വസ്ത്രീ – എന്താണു് ഭഗവാനോടു യാചിക്കുന്ന വരം ? ''ജഗദ്ഗുരോ, ഞങ്ങൾക്കു് എന്നും അടിക്കടി ആപത്തുകൾ ഉണ്ടാകാനായി അനുഗ്രഹിച്ചാലും; എന്തെന്നാൽ അപ്പോഴൊക്കെയും അവിടുത്തെ ദർശനം ലഭിക്കും. അവിടുത്തെ ദർശനം ലഭിച്ചാൽ പിന്നെ സംസാര ദുഃഖം ഉണ്ടാവില്ല.'' ഈശ്വരനെ കണ്ടിട്ടു് ആരും ആപത്തിന്നായി അപേക്ഷിക്കാറില്ല. ഈശ്വരനെ കണ്ടില്ലെങ്കിലും തരക്കേടില്ല ആപത്തുകൾ വരാതിരുന്നാൽ മതി എന്നേ പ്രാർത്ഥിക്കാറുള്ളു. കുന്തീദേവിയാകട്ടെ, നേരെമറിച്ചാണു് ചെയ്തതു്.

വിപദഃ സന്തു നഃ ശശ്വത്തത്ര തത്ര ജഗദ്ഗുരോ
ഭവതോ ദർശനം യത് സ്യാദപുനർഭവദർശനം.

(ഭാ. I. 8. 25.)

ഇതേപോലെ, വേനന്റെ അച്ഛൻ മകനെക്കൊണ്ടു് ഇരിക്കപ്പൊറുതിയില്ലാതായി അർദ്ധരാത്രി കൊട്ടാരത്തിൽനിന്നു്ഒളിച്ചോടി കാട്ടിൽ എത്തി നെടുവീർപ്പിട്ടുകൊണ്ടു പ്രാർത്ഥിക്കുന്നു. കൊള്ളരുതാത്ത മക്കളാണു് അനുഗ്രഹം, അവർ വൈരാഗ്യത്തിന്നു വഴി കാട്ടുന്നു എന്നു്.

കദപത്യം വരം മന്യേ സദപത്യാത് ശുചാംപദാത്.

അതേപോലെ, ഭാഗവതകാരന്റെ ഭിക്ഷു പാടുന്നു:

തസ്മാദനർത്ഥമർത്ഥാഖ്യം ശ്രേയോഽർത്ഥീ ദൂരതസ്ത്യജേത്.

എന്നു്. അതാണു് ഭഗവാന്റെ നയവും.

യസ്യാഹമനുഗൃഹ്ണാമി ഹരിഷ്യേ തദ്ധനം ശനൈഃ
തതോഽധനം ത്യജന്ത്യസ്യ സ്വജനാ ദുഃഖദുഃഖിതം.

(ഭാ. X. 88. 8.)

സുഖവും ദുഃഖവും ഒരേ നാണയത്തിന്റെ ഇരുവശങ്ങളാണു്. ഒന്നു മാത്രമായിട്ടു് അനുഭവിക്കാൻ സാദ്ധ്യമല്ല.

പൂർവ്വമ്പിളിക്കീറിനു വാനിലേയ്ക്കു
പൂവൽകരം നീട്ടിയുമാശയോടും
പാവയ്ക്കു കാട്ടും പലഹാരമൊന്നാ–
പ്പാവം ഭുജിക്കാത്തതു പാർത്തുഴന്നും.

കളിക്കുന്ന സുതൻ ''നരകു നാനാവിധ സുഖസംഗ്രഹ''മാണു്. എന്നാൽ ആ കുട്ടിയുടെ മുഖമൊന്നു വാടിയാൽ മതി, മൂക്കു് ഒന്നു വിയർത്താൽ മതി നമ്മളെ 'ദുഃഖാബ്ധിയിലാഴ്ത്തുവാൻ.' തണുപ്പുകാലത്തു കുളിർകാററു നമ്മൾ വെറുക്കുന്നു; വേനൽക്കാലത്തു് അതേ കാററു നമ്മളെ സന്തോഷിപ്പിക്കുന്നു. മഴ വരുമ്പോൾ കൃഷിക്കാരൻ സന്തോഷിക്കുന്നു; വീടും കുടിയുമില്ലാതെ പിഞ്ചുകുട്ടിയുമായി തെരുവിൽ കഴിച്ചുകൂട്ടുന്ന സാധുവിനെ അതേ മഴ ദുഃഖിപ്പിക്കുന്നു. ലോകത്തിൽ കാണുന്ന എല്ലാ ഭോഗസാധനങ്ങളും അനിത്യങ്ങളാണു്. അനിത്യവസ്തുക്കളിൽ വെയ്ക്കുന്ന മോഹം, അഥവാ അവയിൽനിന്നു ലഭിക്കുന്ന സുഖം, അവയുടെ നാശത്തോടുകൂടി ദുഃഖമായി മാറുന്നു. അതുകൊണ്ടു് എല്ലാ ഭോഗസാധനങ്ങളേയും ദുഃഖകാരണങ്ങളായി വിവേകി കാണുന്നു.

ദുഃഖമില്ലാത്തതാണു് മനുഷ്യജീവിതമെങ്കിൽ സുഖത്തെപ്പററി പ്രശ്നം ഉദിക്കുന്നതേയല്ല. ദുഃഖമാണു് സുഖത്തിന്നു ഹേതു. കാമനകളുടെ അപൂർണ്ണതയിൽ ദുഃഖത്തിന്റേയും കാമനകളുടെ പൂർത്തിഭാവത്തിൽ സുഖത്തിന്റെയും ഭാസം ഉണ്ടാവുന്നു. ദുഃഖത്തെ ജനിപ്പിക്കുന്നതു് ആസക്തിയാണു്, കർമ്മമല്ല. ഈ ഭാഗം സ്വാമി വിവേകാനന്ദൻ വളരെ ഭംഗിയായി വിശദീകരിക്കുന്നുണ്ടു്. ''ചെയ്യുന്ന കർമ്മത്തിൽ എപ്പോൾ നാം അഭിമാനിക്കുന്നുവോ അപ്പോൾ ദുഃഖം ജനിക്കുന്നു. അന്യന്റെ വക ഒരു നല്ല ഭംഗിയുള്ള ചിത്രം കത്തിപ്പോയാൽ നാം അത്ര ദുഃഖിക്കുന്നില്ല. എന്നാൽ അതു സ്വന്തം ചിത്രമായാലോ? ഇവിടെ കൂടുതൽ ദുഃഖത്തിന്നു് എന്താണു് കാരണം? അതിൽ അയാൾക്കു് അഭിമാനം ഉണ്ടു്. ''ഞാൻ'' എന്നും ''എന്റേതു്'' എന്നുമുള്ള ഭാവനകളാണു് സർവ്വസുഖദുഃഖങ്ങൾക്കും അടിസ്ഥാനം. മമതയോടൊപ്പം സ്വാർത്ഥവും, സ്വാർത്ഥത്തോടൊപ്പം ദുഃഖവും വളരുന്നു.

ദ്വ്യക്ഷരസ്തു ഭവേന്മൃത്യുസ്ത്ര്യക്ഷരം ബ്രഹ്മ ശാശ്വതം
മമേതി ച ഭവേന്മൃത്യുർ ന മമേതി ച ശാശ്വതം.

രണ്ടക്ഷരമാണു് മൃത്യു; മൂന്നക്ഷരമാണു് ശാശ്വതബ്രഹ്മം. 'മമ' എന്നാൽ മൃത്യു; 'ന മമ' എന്നാൽ ശാശ്വതബ്രഹ്മവും. അതാണു കർമ്മയോഗം ഈ സ്വാർത്ഥഹസ്തത്തെ നീട്ടുവാനുള്ള വാസന

നശിപ്പിക്കാൻ ഉപദേശിക്കുന്നതു്. അഹങ്കാരത്തിന്റെ സ്വരൂപത്തിലാണ് അജ്ഞാനം വികസിക്കുന്നതു്. അഹങ്കാരം നീങ്ങിയാൽ അജ്ഞാനം താനേ നീങ്ങും.

ദീനം പിടിച്ചുകിടക്കുന്ന ഒരു കുട്ടിക്കു് അമ്മ മരുന്നു കൊടുക്കുന്നു. അതു തന്റെ നന്മയ്ക്കാണു് എന്നറിയാത്ത ആ കുട്ടി അമ്മയെ പഴിക്കുന്നു. അതേപോലെതന്നെയാണു് ദൈവം നമുക്കു തരുന്ന ഓരോ കഷ്ടങ്ങളും. അതിൽനിന്നു പിന്നീടു നമുക്കു് എന്തു നന്മയാണു് ഉണ്ടാവാൻ പോകുന്നതു് എന്നറിയാതെ നമ്മളും ദൈവത്തെ പഴിക്കുന്നു.

ദുഃഖിതരാകുമ്പോൾ നമ്മൾ പലപ്പോഴും 'വിധി' യെ പഴിക്കാറുണ്ടു്. കർമ്മയോഗത്തെ പലരും തെററിദ്ധരിച്ചു് 'വിധി'യെ മാററാൻ സാധിക്കില്ല എന്നു പറഞ്ഞു് ഹിന്ദുമതത്തെത്തന്നെ ആക്ഷേപിക്കാറുണ്ടു്. അതു തികച്ചും ഒരു തെററിദ്ധാരണയാണു്. ഇതിന്നു സ്വാമി വിവേകാനന്ദൻ പറയുന്ന മറുപടി ഇതാണു്: ''ഒരുവൻ അനുഭവിക്കുന്ന ദുരിതങ്ങൾക്കെല്ലാം അവൻ തന്നെയാണു് ഉത്തരവാദി. ഞാൻ ധർമ്മചക്രത്തെ ചുഴററിവിട്ടാൽ അതിന്റെ ഫലത്തിനും ഞാൻ ഉത്തരവാദിയാണു്. എനിക്കു ദുഃഖം വരുത്താൻ കഴിയുമെങ്കിൽ, അതില്ലാതാക്കാനും കഴിയും. വിധി എന്നൊന്നില്ല. നാം ചെയ്തതു റദ്ദാക്കുവാൻ നമുക്കു് കഴിയുകയും ചെയ്യും. നമ്മളുടെ കർമ്മഫലമാണു് നമ്മളുടെ ഇന്നത്തെ പരിതഃസ്ഥിതികൾക്കും സുഖദുഃഖങ്ങൾക്കും കാരണമെന്നാൽ നമ്മളുടെ ഇന്നത്തെ കർമ്മങ്ങളാണു് നമ്മളുടെ ഭാവിയെ സൃഷ്ടിക്കുന്നതു് എന്നും വ്യക്തമാവുന്നു.'' ഡാക്ടർ രാധാകൃഷ്ണൻ ഇതു കുറച്ചുകൂടി വ്യക്തമാക്കുന്നുണ്ടു്. ''ഒരു ശീട്ടുകളിക്കാരനു് അവന്റെ കയ്യിൽ കിട്ടുന്ന ശീട്ടുകൾ മാററാൻ വയ്യാ. അതേപോലെയാണു് നമ്മളുടെ കർമ്മഫലം നമ്മളുടെ ഇന്നത്തെ സ്ഥിതിക്കു രൂപം കൊടുക്കുന്നതു്. എന്നാൽ കിട്ടിയ ശീട്ടുകൊണ്ടു വിളിക്കുന്നതും കളിക്കുന്നതും ജയിക്കുന്നതും തോല്ക്കുന്നതും കളിക്കാരന്റെ മിടുക്കു് അനുസരിച്ചിരിക്കും.'' അതേപോലെയാണു് നമ്മളുടെ ഇന്നത്തെ കർമ്മങ്ങൾ നമ്മളുടെ ഭാവിയെ നിയന്ത്രിക്കുന്നതു്. സത്യസായിബാബ മറെറാരു ഉദാഹരണമാണു് ഉദ്ധരിക്കുന്നതു്. ഒരാൾ ഒരു കുററം ചെയ്യുന്നു. കോടതി അയാളെ ഏഴു കൊല്ലത്തെ കഠിനതടവിന്നു വിധിക്കുന്നു. ഇതു നമ്മളുടെ കർമ്മഫലം. എന്നാൽ ജയിലിലെ നടപടിയനുസരിച്ചു് അയാൾക്കു് ശിക്ഷയിൽനിന്നു സാരമായ കുറവു ലഭിക്കുന്നു. അങ്ങനെയാണു് പിന്നീടുള്ള പ്രവൃത്തികൾ കർമ്മഫലത്തെ ഭേദപ്പെടുത്തുന്നതു്. നാം ഇടവിടാതെ കർമ്മങ്ങൾ ചെയ്യുന്നു. അതനുസരിച്ചു് സുഖദുഃഖങ്ങൾ അനുഭവിക്കുന്നു.

''യത്ര യത്ര ശരീരപരിഗ്രഹസ്തത്ര തത്ര ദുഃഖം.''

ദേഹം ഉള്ളവക്കൊക്കെ ദുഃഖം ഉണ്ടു്. ''യദാ ചർമ്മവദാകാശം വേഷ്ടയിഷ്യന്തി മാനവാഃ, തദാ ദേവമവിജ്ഞായ ദുഃഖസ്യാന്തോ ഭവിഷ്യതി.'' (ശ്വേതാശ്വ.) മനുഷ്യൻ എപ്പോൾ തോലിനെയെന്നപോലെ ആകാശത്തെ ചുരുട്ടിമടക്കുന്നുവോ അതേവരെ ദുഃഖം നിലനില്ക്കും. സ്വഭാവേന ദുഃഖമാത്രമായ വസ്തുവിൽനിന്നു് ഒരിക്കലും സുഖം കിട്ടാൻ വയ്യാ; വിഷം കുടിക്കുന്ന ഒരാൾക്കു് അമൃതത്തിന്റെ ഫലം ഒരിക്കലും കിട്ടില്ല.

ന ഹി ദുഃഖപ്രദം വസ്തു സുഖം ദാതും സമർഹതി
കിം വിഷം പിബതോ ജന്തോരമൃതത്വം പ്രയച്ഛതി.
(സർവ്വവേദാന്തസിദ്ധാന്തസാരസംഗ്രഹം.)

വിഷയങ്ങളിൽനിന്നുണ്ടാകുന്ന സുഖം വിഷം കലന്ന ഭക്ഷണം കഴിക്കുന്നതുപോലെയാണു്; ഭുക്തിയിൽ സ്വല്പം സുഖം തോന്നിയാലും പിന്നീടു ദുഃഖകാരണമാണതു്.

ദുഃഖം ച ഭോഗകാലേപി തേഷാമന്തേ മഹത്തരം
സുഖം വിഷയസംപൃക്തം വിഷസംപൃക്തഭക്തവത്.

വിഷയസുഖം എപ്പോഴും ദുഃഖകാരണമായിരിക്കും. അതുകൊണ്ടു വിവേകമുള്ളവരാരും വിഷയസുഖത്തെ ആഗ്രഹിക്കരുതു്. ഭൂമിയിൽ എത്ര ധാന്യവും സ്വർണ്ണവും മൃഗങ്ങളും സ്ത്രീകളും ഉണ്ടോ അതൊക്കെ കൂടിയാലും ഒരാൾക്കു് മതിയാവില്ല എന്നു കണ്ടവൻ ദുഃഖിക്കില്ല എന്നാണു വ്യാസഭഗവാൻ പറയുന്നതു്.

യത് പൃഥിവ്യാം വ്രീഹിയവം ഹിരണ്യം പശവഃസ്ത്രിയഃ
നാലമേകസ്യ തത്സർവമിതി പശ്യൻ ന മുഹ്യതി.

ഈവക സുഖവസ്തുക്കൾ കൂടുതൽ കൂടുതൽ സമ്പാദിക്കുന്നതുകൊണ്ടു സുഖം കൈവരുന്നതല്ല. ഉപഭോഗംകൊണ്ടു വിഷയവാസന വദ്ധിക്കുകയേ ഉള്ളു; ഹോമദ്രവ്യങ്ങൾകൊണ്ടു അഗ്നി എന്നതുപോലെ.

ന ജാതു കാമഃ കാമാനാമുപഭോഗേന ശാമ്യതി
ഹവിഷാ കൃഷ്ണവർത്മേവ ഭൂയ ഏവാഭിവർദ്ധതേ.

മനുഷ്യൻ സുഖം സുഖം എന്നു കരുതി ഉപഭോഗവസ്തുക്കളെ തേടി പായുന്നതു് പാമ്പിൻെറ വായയിൽ അകപ്പെട്ടുപോയ തവള ഇര കൊതിക്കും പോലെയാണു് എന്നു് ''വിവേകചിന്താമണി''യിൽ ശങ്കരഭഗവത്പാദർ പറയുന്നു:

''യഥാ വ്യാലഗളസ്ഥോऽപി
ഭേകോ ദംശാനപേക്ഷതേ
തഥാ കാലാഹിനാ ഗ്രസ്തോ
ലോകോ ഭോഗാനശാശ്വതാൻ.

സുഖദുഃഖങ്ങൾ നൽകുന്നതു അന്യനല്ല. മനഃകല്പിതമാണു്. മാത്രമല്ല അനിത്യവസ്തുക്കളിൽ നിന്നുണ്ടാകുന്ന സുഖം ആ വസ്തുക്കളുടെ നാശത്തോടുകൂടി – ഇന്നല്ലെങ്കിൽ നാളെ – ദുഃഖമായി രൂപാന്തരപ്പെടുന്നു. അതുകൊണ്ടു നമ്മുടെ പ്രേമം നാശമില്ലാത്ത ഭഗവാനിൽത്തന്നെ സമർപ്പിക്കണം.

ദുഃഖത്തിൽ വാത്തെടുക്കുന്ന ജ്യോതിയിലേയ്ക്കു് സർ രാധാകൃഷ്ണൻ നമ്മുടെ ദൃഷ്ടി പതിപ്പിക്കുന്നുണ്ടു്. ''ദുരിതാനുഭവം എപ്പോഴും ഒരു ദൌർഭാഗ്യമല്ല. അതു പലപ്പോഴും നമ്മുടെ ആത്മവികാസത്തിന്നു സഹായിക്കുന്നു. ദുഃഖത്തിൻെറ അഗാധതയിൽനിന്നു നമുക്കു വെളിച്ചം കിട്ടുന്നു. ജീവിതത്തിൽ അന്ധകാരത്തിൽക്കൂടിയും കഷ്ടപ്പാടുകളിൽക്കൂടിയും കടന്നുപോകേണ്ടിവന്നില്ലെങ്കിൽ, താൻ ധാർമ്മികനാണു് എന്ന ഭാവവും ഗർവ്വും ഉണ്ടായേക്കും. ദുർവ്വിധിയുടെ പ്രഹരം ഏല്ക്കുമ്പോഴാണു് വിശ്വാത്മാവിൻെറ മുമ്പിൽ മൌനമായും വിനീതമായും തല കുനിക്കാൻ മനുഷ്യൻ പഠിക്കുന്നതു്. ഈ തത്ത്വം ഹിന്ദുമതത്തിൽ മാത്രം ഉള്ളതല്ല. ബൈബിളിൽ പഴഞ്ചൊല്ലുകളിൽ ഇതിനെപ്പററി സൂചിപ്പിച്ചിട്ടുണ്ടു്. ''നിനക്കു് വന്നു ചേരുന്നതെല്ലാം നീ സ്വീകരിക്കണം. നിനക്കു് അവമാനം വന്നാൽ അതു ദീർഘകാലത്തേയ്ക്കായാലും, അനുഭവിച്ചുകൊള്ളണം. കാരണം, സ്വർണ്ണം തീയിൽ വെച്ചു പരീക്ഷിക്കുന്നതുപോലെ, ദൈവത്തിന്നു സ്വീകാര്യനായ മനുഷ്യൻ ദുരിതമാകുന്ന ചൂളയിൽ വെച്ചു് പരീക്ഷിക്കപ്പെടുന്നു. ബുദ്ധിമുട്ടുകളെയും ഇച്ഛാഭംഗങ്ങളെയും ചെറുത്തു നിന്നിട്ടുള്ളവരാണു ലോകത്തിന്നു് അധികം ഉപയോഗമുള്ളവർ'' പുത്രനിര്യാണത്താൽ ദുഃഖിതയായ ഒരു മാതാവിന്നു് സ്വാമി വിവേകാനന്ദൻ എഴുതി: ''അമ്മേ, വ്യഗ്രത വേണ്ട. വലിയ വൃക്ഷങ്ങളിലാണു് കൊടുങ്കാററു് വന്നലയ്ക്കുന്നതു്. ഇളക്കിക്കൊടുത്താലാണു് അഗ്നി കൂടുതൽ കത്തിജ്വലിക്കുന്നതു്. അടികൊണ്ടാലാണു് സർപ്പം ഫണമുയർത്തുന്നതു്. ഹൃദയം പീഡിതമായി നീറുമ്പോൾ – ദുഃഖത്തിൻെറ അലകൾ ചുററുപാടും പടർന്നു വീഴുമ്പോൾ – വെളിച്ചം എന്നെന്നേയ്ക്കുമായി നശിച്ചു എന്നു തോന്നുമ്പോൾ – അപ്പോൾ – അതേ ! ആദ്ധ്യാത്മികമായ ആ ഭയങ്കര കൊടുങ്കാററിൻെറ മദ്ധ്യത്തിലാണു് – ബ്രഹ്മജ്യോതി മിന്നി മിന്നി പ്രകാശിക്കുവാൻ തുടങ്ങുക. സുഭിക്ഷതയുടെ മടിത്തട്ടിൽ, പുഷ്പാങ്കണത്തിൽ – ഒരൊററ ബാഷ്പമെങ്കിലും വീഴ്ത്താതെ ആരുടെ ഹൃദയാന്തർഭാഗത്തിലാണു് ബ്രഹ്മം ഉദയമായിട്ടുള്ളതു് ? കരയാൻ ഭയപ്പെടുന്നുവോ ? കരയൂ. കരയൂ. കരഞ്ഞു കരഞ്ഞു കണ്ണുകൾ തെളിയട്ടെ. ഭിന്നത്വമായ കാഴ്ച – മനുഷ്യൻ, മൃഗം, മരം, – ഇവ ഓരോന്നായി അലിഞ്ഞു് അലിഞ്ഞു് പോകട്ടെ. ആ സ്ഥാനത്തു് അതേ, എവിടേയും എല്ലായിടത്തും ബ്രഹ്മം പ്രത്യക്ഷമാകട്ടെ. അപ്പോൾ എല്ലാററിലും ആ സർവ്വാന്തര്യാമിയായ ഭഗവാൻ ഒരേപോലെ ദൃശ്യമാകും. എല്ലായിടത്തും സമമായ ഈശ്വരനെ കാണുന്നവൻ ആത്മാവിനാൽ ആത്മാവിനെ പരിക്കേല്പിക്കുകയില്ല. അപ്പോഴാണു് അവനു് പരമാത്മാവായ പരമലക്ഷ്യത്തിലേയ്ക്കുള്ള വഴി തെളിയുന്നതു്.'' അതേ, എല്ലാവരും ഏററു പാടുന്നതു ഒരേ പല്ലവി തന്നെയാണു്; വ്യാസൻ പാടിയ പല്ലവി തന്നെ, ഭാഗവതത്തിലെ കുന്തീദേവിയുടെ പ്രാർത്ഥനതന്നെ –

വന്നുകൊള്ളട്ടെ ദുഃഖങ്ങൾ കൂടിക്കൂടി ജഗദ്ഗുരോ !
അപ്പപ്പോഴുണ്ടാമല്ലൊ നിൻ ദർശനം ഭവനാശനം.
കുലം, ശ്രീ, വിദ്യ, യൈശ്വര്യമിവയാൽ മത്തനാം–
പുമാൻ
ദീനൈകനാഥനാം നിൻെറ പേരോതാനുമനർഹനാം.

# ഹിന്ദുമതമെന്ന മതം

കെ. അരവിന്ദാക്ഷൻ

ഹിന്ദുമതം ഒരു മതമാണോ? അന്യമതസ്ഥർ ഹിന്ദുമതാനുയായികൾക്കു നേരെ തൊടുത്തുവിടുന്ന ഒരു കൂരമ്പാണ് ഈ ചോദ്യം. ഹിന്ദുമതവിശ്വാസികളിൽ പലരേയും ഈ ചോദ്യം അമ്പരപ്പിച്ചിട്ടുണ്ട്. നിഷ്കൃഷ്ടമായ ഒരു മറുപടി പറയാൻ വിഷമിക്കുന്ന ചില പണ്ഡിതന്മാർപോലുമുണ്ടാവും. ഹിന്ദുമതം ഒരു മതമാണെന്നു പറയാൻ അവക്കാഗ്രഹമില്ലാതെയല്ല. പക്ഷെ തൊട്ടുപിറകിൽ വരുന്ന ചോദ്യവർഷങ്ങൾക്കു മറുപടി പറയേണ്ടതായിവരും. ഈ മതത്തിനൊരു സ്ഥാപകനുണ്ടോ? സ്വന്തമായ പ്രമാണഗ്രന്ഥമുണ്ടോ? ഏകനായ ആചാര്യനുണ്ടോ? പൊതുവായ ആചാരസംഹിതയുണ്ടോ? ഇതിനൊരു ചട്ടക്കൂടുണ്ടോ? ഏകദൈവവിശ്വാസമുണ്ടോ? ഇത്യാദി ചോദ്യങ്ങൾ ക്ഷേത്രങ്ങളിൽ പ്രതിഷ്ഠചെയ്യുന്ന തന്ത്രിമാരെപ്പോലും കുഴക്കിക്കളയും. എന്താണ് ഹിന്ദുമതത്തിന്റെ ലക്ഷ്യമെന്നുപോലും അവരിൽ പലർക്കുമറിയില്ല!

എന്താണിതിനു കാരണം? ഹിന്ദുമതം എന്തോ നികൃഷ്ടമായ ഒന്നാണെന്ന ഒരു ധാരണ ഹിന്ദുക്കൾക്കിടയിൽപ്പോലുമുണ്ട്. തനിക്കു തന്നെ അഭിമാനമില്ലാത്ത ഒന്നിനെക്കുറിച്ചു പഠിക്കാൻ ആരാണ് മുതിരുക? അതുകൊണ്ടവർക്ക് ഹിന്ദുമതം എന്താണെന്നറിയില്ല. ബാഹ്യമായ ലക്ഷണങ്ങൾ വച്ചുനോക്കിയാൽ നമ്പൂതിരിമുതൽ നായാടിവരെ ഓരോ ജാതിയും ഓരോ മതത്തെപ്പോലെ തോന്നിക്കും. ഹിന്ദുമതം ഒരു സംസ്കാരം മാത്രമാണെന്നും, ഇതു് ആരാലും സ്ഥാപിക്കപ്പെട്ടതല്ലെന്നും പറഞ്ഞുകേട്ടിട്ടുണ്ട്. വേദങ്ങളും, ബ്രാഹ്മണങ്ങളും, സ്മൃതികളും, ഇതിഹാസങ്ങളും, പുരാണങ്ങളും, ഉപപുരാണങ്ങളും, പുരാണസംഹിതകളും മററുമായി നൂറുകണക്കിനു മതഗ്രന്ഥങ്ങളുള്ളപ്പോൾ ഏതാണ് പ്രമാണഗ്രന്ഥമെന്നു പറയാനും പ്രയാസം. ഈശ്വരനിൽ വിശ്വസിക്കുയോ, വിശ്വസിക്കാതിരിക്കുയോ ക്ഷേത്രത്തിൽ പോവുകയോ, പോകാതിരിക്കുകയോ ചെയ്യാൻ സ്വാതന്ത്ര്യമുള്ള ഈ നാഥനില്ലാമതത്തിന് ഒരു ആചാര്യനുണ്ടെന്നെങ്ങനെ പറയും? ഒന്നും, പത്തും, നൂറുമല്ല — മുപ്പത്തിമൂന്നു കോടി ദേവതകളുള്ള ഹിന്ദുവിനാണോ ഏകദൈവവിശ്വാസം? ഈ നിലയ്ക്കെങ്ങനെ പറയും ഹിന്ദുമതം ഒരു മതമാണെന്ന്?

എന്നാൽ സൂക്ഷ്മമായി ഒരു പരിശോധന നടത്തുന്നപക്ഷം ഒരു മതത്തിനു വേണ്ടതായ എല്ലാ യോഗ്യതകളും ഹിന്ദുമതത്തിനുണ്ടെന്നു കാണാം.

**സ്ഥാപകൻ:—**

ആരാണ് ഹിന്ദുമതത്തിന്റെ സ്ഥാപകനെന്ന ചോദ്യം ആദ്യമെടുക്കുക. നിരവധി സഹസ്രാബ്ദങ്ങൾക്കുമുമ്പു സ്ഥാപിതമായ ഒരു മതത്തിന്റെ സ്ഥാപകനാരെന്നു പറയാൻ പ്രയാസമാണെങ്കിലും സ്ഥാപകനില്ലെന്നു പറയുന്നതു തെററുതന്നെ. പ്രാചീനമലയാളകൃതിയായ 'രാമചരിതം' രചിച്ചതു് ഏതോ ശ്രീരാമഭക്തനാണെന്നു മാത്രം പറഞ്ഞിരിക്കെ, 'രാമചരിത'ത്തിനൊരു രചയിതാവില്ലെന്നു പറയുന്നതു ശരിയല്ലല്ലോ. ഒരു ഏക വ്യക്തിയാൽ സ്ഥാപിതമായതല്ല ഹിന്ദുമതം. അതിപ്രാചീനകാലത്തു ഹിന്ദുസംസ്കാരം മാത്രമാണ് ഉണ്ടായിരുന്നതു്. ദീർഘകാലത്തെ സാംസ്ക്കാരികപൈതൃകം കൊണ്ടു് ഉരുത്തിരിഞ്ഞുവന്ന ഹിന്ദുജനതയുടെ ആചാരങ്ങളേയും, ജീവിതനിയമങ്ങളേയും ക്രോഡീകരിച്ചു് സ്വന്തമായ ചട്ടക്കൂടും, പൊതുവായ ആചാരസംഹിതയും ഏർപ്പെടുത്തിയതോടെയാണ് ഹിന്ദുസംസ്കാരം മതമായിത്തീർന്നതെന്നു പറയാം. മഹത്തായ ഈ സംഭവം നടന്നതു് നിരവധി ഋഷിവര്യന്മാർ കൂടിച്ചേർന്ന ഒരു മഹായജ്ഞവേദിയിൽ വച്ചായിരിക്കണം.

അന്നു് സനാതനധർമ്മം എന്നായിരുന്നു ഈ മതത്തിൻെറ പേർ. തങ്ങൾ ക്രോഡീകരിച്ചുചേർത്ത സംഹിതയ്ക്കു് അവർ 'അറിയപ്പെടേണ്ടതു്' എന്ന അർത്ഥത്തിൽ വേദം എന്നു പേർ കൊടുത്തു. വേദത്തെ ആസ്പദമാക്കിയുള്ള മതമാകയാൽ സനാതനമതത്തിനു് വൈദികമതം എന്ന പേരു കൂടിയുണ്ടായി.

## പ്രമാണഗ്രന്ഥം:—

ഹിന്ദുക്കളുടെ പ്രമാണഗ്രന്ഥം വേദമാണു്. ഇതിഹാസങ്ങളിലും പുരാണങ്ങളിലും മററും തത്ത്വോപദേശങ്ങളുണ്ടെങ്കിലും അവയ്ക്കു വേദത്തോടു യോജിയ്ക്കുന്നേടത്തോളമേ പ്രാമാണ്യമുള്ളൂ. വേദത്തിനു വിരുദ്ധമായവയ്ക്കു പ്രാമാണ്യമില്ല. വേദത്തിലില്ലാത്ത എന്തെങ്കിലും തത്ത്വോപദേശം ഇതിഹാസപുരാണങ്ങളിലുണ്ടെങ്കിൽ അവയെ പ്രമാണമായെടുക്കാമെന്നു മാത്രം.

മനുഷ്യജീവിതത്തിലെ ലൗകികപ്രശ്നങ്ങൾക്കുമാത്രമല്ല, ആത്മീയ പ്രശ്നങ്ങൾക്കുകൂടി വേദം പരിഹാരം നിർദ്ദേശിയ്ക്കുന്നു. വേദത്തിൽ ലൗകികജീവിതത്തിനു വഴികാട്ടിയായി വേദസംഹിതാഭാഗവും, ആത്മീയജീവിതത്തിനു വഴികാട്ടിയായി വേദാന്തവും ഉണ്ടു്. വേദവും വേദാന്തവും നമുക്കാവശ്യമുള്ളതാണു്. ആത്മീയാഭിവൃദ്ധിയെ ലക്ഷ്യമാക്കിയ ലൗകികജീവിതമാണു് ഹിന്ദുവിൻേറതു്. ധനസമ്പാദനവും കുടുംബജീവിതവും ഹിന്ദുവിനു് നിഷിദ്ധമല്ല. പക്ഷെ അവ ധർമ്മമാർഗ്ഗത്തിൻെറ ഉപാധികൾ മാത്രമാണു്. ധർമ്മമാർഗ്ഗത്തിൻെറ ലക്ഷ്യമാകട്ടെ, മോക്ഷവും.

വേദമില്ലാത്ത വേദാന്തം മനുഷ്യനെ നിർവീര്യനാക്കും. വേദാന്തമില്ലാത്ത വേദമാകട്ടെ മനുഷ്യനെ ലക്ഷ്യബോധമില്ലാത്തവനാക്കുകയും ചെയ്യും. ഇന്നു് പരിഷ്കൃതനെന്നു് സ്വയമഭിമാനിയ്ക്കുന്ന ആധുനികമനുഷ്യൻ അഭിമുഖീകരിയ്ക്കുന്ന ലക്ഷ്യബോധമില്ലായ്മ ഹിന്ദുവിനെ ബാധിയ്ക്കുന്നില്ല. ''എന്തിനു ജീവിയ്ക്കണം? എങ്ങനെ ജീവിക്കണം?'' എന്നീ ചോദ്യങ്ങൾക്കുമുമ്പിൽ ആധുനികമനുഷ്യൻ പകച്ചു നില്ക്കുമ്പോൾ ആത്മസുഖത്തിനുവേണ്ടി ജീവിക്കണമെന്നും, അതിനു ധർമ്മമാർഗ്ഗത്തിലൂടെ ചരിയ്ക്കണമെന്നും ഹിന്ദു ഉത്തരം നൽകും. അതായതു് ലക്ഷ്യബോധമുള്ള മനുഷ്യനെ ഹിന്ദുമതം സൃഷ്ടിയ്ക്കുന്നു.

ഒരു വ്യക്തിയുടെമാത്രം അറിവിനെ ആസ്പദമാക്കിയാണു് അന്യമതപ്രമാണങ്ങളുണ്ടായതു്. അതുകൊണ്ടു് അവ കാലദേശാവസ്ഥകൾക്കതീതമല്ല. എന്നാൽ വേദം അനേകം ഋഷിമാരുടെ അറിവുകൾ കൂട്ടിച്ചേർത്തുണ്ടാക്കിയതാണു്. തന്മൂലം വേദം സനാതനമത്രേ. പ്രത്യക്ഷം, അനുമാനം, ആഗമം (മഹദ്‌വചനം) എന്നിവയാണു് വേദസൂക്തങ്ങൾക്കടിസ്ഥാനം. ആഗമവും വാസ്തവത്തിൽ പ്രത്യക്ഷത്തിൻേറയോ അനുമാനത്തിൻേറയോ ഫലമായുണ്ടായതാണു്. അങ്ങനെ, തികഞ്ഞ യുക്തിചിന്തയുടെ അടിസ്ഥാനത്തിലാണു് വേദസൂക്തങ്ങൾ രൂപം കൊണ്ടിട്ടുള്ളതു്.

## ചട്ടക്കൂടു്:—

ഇനി ചട്ടക്കൂടിൻെറ കാര്യമാണു്. ഹിന്ദുമതത്തിൻെറ ചട്ടക്കൂടാണു് ചാതുർവർണ്യം. സ്വതഃസിദ്ധമായ വാസനയെ അടിസ്ഥാനപ്പെടുത്തിയുള്ള തൊഴിൽവിഭജനമായിരുന്നു അതു്. 'ബ്രാഹ്മണൻെറ മകൻ ബ്രാഹ്മണൻ' എന്ന സമ്പ്രദായം വേദത്തിനു നിരക്കുന്നതല്ല. ജന്മംകൊണ്ടു് ജാതി നിർണ്ണയിച്ചുകൂടാ. അതുപോലെ അയിത്താചരണവും വേദത്തിനു വിരുദ്ധമാണു്. ഒരു തൊഴിലിനു് മറെറാരു തൊഴിലിനേക്കാൾ മാന്യത വേദത്തിൽ കല്പിയ്ക്കുന്നില്ല. ബ്രാഹ്മണനും, ക്ഷത്രിയനും, വൈശ്യനും, ശൂദ്രനും, പഞ്ചമനുമെല്ലാം സമൂഹനന്മയ്ക്കുവേണ്ടിയാണു് പ്രവൃത്തിയെടുത്തിരുന്നതു്.

## ആചാരസംഹിത:—

ഹിന്ദുമതത്തിനു് പൊതുവായ ആചാരസംഹിതയുണ്ടോ എന്ന ചോദ്യം നിലനില്ക്കുന്നു. ഉണ്ടെന്നാണു് മറുപടി. ഒരു ഹിന്ദുവിൻെറ ജീവിതം വിദ്യാഭ്യാസം, ഗൃഹസ്ഥാശ്രമം, വിരക്തജീവിതം, സന്ന്യാസം എന്നിങ്ങനെ നാലു ഘട്ടങ്ങളായി തിരിയ്ക്കാം. ഒരു ബ്രാഹ്മണനു് ഗർഭാധാനംമുതൽ മരണംവരെ പതിനാറു സംസ്കാരങ്ങളുണ്ടു്. ഇവ യഥാക്രമം 1. ഗർഭാധാനം (സൽപ്രജയുണ്ടാവുന്നതിനുവേണ്ടി ഗർഭധാരണ

സമയത്തു ചെയ്യുന്നതു്). 2. പുംസവനം (ശരീരാവയവങ്ങൾ രൂപംകൊള്ളുന്ന നാലാം മാസത്തിൽ ചെയ്യുന്നതു്). 3. സീമന്തം (ഏഴാം മാസത്തിൽ കുട്ടിയുടെ ബുദ്ധിശക്തിയ്ക്കുവേണ്ടി ചെയ്യുന്നതു്). 4. ജാതകർമ്മം (ജനിച്ചുവീണ ശിശുവിനു നല്ലപ്പെടുന്നതു്). 5. നാമകരണം (ശിശുവിനു് ഉചിതമായ പേരിടുന്നതു്). 6. ചൂഡാകരണം (മൂന്നാം വയസ്സിൽ മുടിയിറക്കി ശിഖ വയ്ക്കുന്ന കർമ്മം). 7. കർണ്ണവേധം (അഞ്ചാം വയസ്സിൽ കാതു കുത്തി കടുക്കനിടുന്ന കർമ്മം).8.ഉപനയനം (ഏഴാം വയസ്സിൽ നടത്തുന്ന വിദ്യാരംഭകർമ്മം) 9. സ്നാതകവ്രതം (വിദ്യാഭ്യാസം കഴിഞ്ഞുവരുമ്പോൾ). 10. വിവാഹം. 11. ഗൃഹപ്രവേശം. 12. ദ്വിരാഗമനം. (തിരിച്ചു വീട്ടിൽ വരുന്ന സമയത്തു്). 13. പ്രസൂതവ്രതം. (പത്നിയുടെ ആദ്യപ്രസവം അലസിപ്പോകാതിരിക്കാൻ). 14 ജനനവ്രതം (സന്താനമുണ്ടായാലുടനെ പിതൃപ്രീതിയ്ക്കുവേണ്ടി ചെയ്യുന്നതു്). 15. നിവർത്തനം (ഗൃഹസ്ഥജീവിതമവസാനിപ്പിയ്ക്കുന്ന ചടങ്ങ്).16. മരണം,എന്നിവയാണു്. ഇവയിൽ പന്ത്രണ്ടെണ്ണം ശൂദ്രനും വിധിച്ചിട്ടുണ്ടു്. ഗർഭധാരണത്തിന്റെ ഏഴു മാസങ്ങളിൽ ഈശ്വരഭജനം, ഭൂജാതശിശുവിന്റെ മുഖത്തു വെള്ളം തളിച്ചു് ശിശുവിനു് കയ്പും മഞ്ഞളും ചേർത്ത നീർകൊടുക്കൽ, പേരിടൽ, വിദ്യാരംഭം, വിവാഹം, ഗൃഹപ്രവേശം, നിവർത്തനം, മരണം ഇത്യാദി ചടങ്ങുകൾ ഏതു ചണ്ഡാലനും ഉണ്ടു്. അബ്രാഹ്മണരുടെ ചടങ്ങുകൾ വളരെ ലളിതമാണെന്നു മാത്രം. ശാരീരികാദ്ധ്വാനത്തിനാണല്ലോ അവർ പ്രാധാന്യം കല്പിയ്ക്കുന്നതു്.

## ആചാര്യൻ:—

ഈ ആചാരങ്ങളെല്ലാം വേണ്ടവിധത്തിൽ പരിപാലിയ്ക്കുന്നതിനും, കാലാകാലങ്ങളിൽ പുതുക്കുന്നതിനും ചുമതലപ്പെട്ടിട്ടുള്ള ധാർമ്മികാചാര്യന്മാർ ഹിന്ദുമതത്തിനുണ്ടു്. രാജ്യത്തിന്റെ വിവിധ ഭാഗങ്ങളിലുള്ള ശ്രീശങ്കരപീഠങ്ങൾക്കാണു് ഈ ചുമതല. എന്നാൽ കാലാന്തരത്തിൽ ഈ പീഠാധിപതികളുടെ അധികാരം ചുരുങ്ങിച്ചുരുങ്ങിവരികയാണുണ്ടായതു്.

## ഏകദൈവം:—

മുപ്പത്തിമൂന്നുകോടി ദേവതകളെ ആരാധിയ്ക്കുന്ന ഹിന്ദു ഏകദൈവവിശ്വാസിയാണെന്ന സത്യം പലർക്കുമറിഞ്ഞുകൂടാ. ''ആകാശാത് പതിതം തോയം യഥാ ഗച്ഛതി സാഗരം, സർവ്വ ദേവനമസ്കാരഃ കേശവം പ്രതി ഗച്ഛതി.'' എന്നാണു് ഹിന്ദുവിന്റെ വിശ്വാസം. ''ത്വം സ്ത്രീ ത്വം പുമാനസി ത്വം കുമാര ഉത വാ കുമാരീ'' എന്ന മന്ത്രത്തിന്റെ അർത്ഥവും ഇതു തന്നെ. ''ഏകം സദ്‌വിപ്രാ ബഹുധാ വദന്തി'' എന്നു് ഋഗ്വേദവും, ''ഏകോ ജ്യോതിഃ ബഹുധാ വിഭാതി'' എന്നു് അഥർവവേദവും പറയുന്നുണ്ടു്. ഇക്കാണുന്നതെല്ലാം ഒരേ ഈശ്വരന്റെ പ്രതിരൂപങ്ങളാണെന്നത്രേ ഹിന്ദുവിന്റെ വിശ്വാസം. അതുകൊണ്ടയാൾക്കു് ഒന്നിലും ഭേദമില്ലതന്നെ.

## ഹിന്ദുമതവൈശിഷ്ട്യം:—

ചുരുക്കത്തിൽ ഒരു മതത്തിനു വേണ്ടതായ അവശ്യഘടകങ്ങളെല്ലാം — സ്ഥാപകനും,ആചാര്യനും, പ്രമാണഗ്രന്ഥവും, ചട്ടക്കൂടും, ആചാരസംഹിതയും, ഏകദൈവ വിശ്വാസവും — ഹിന്ദുമതത്തിനുണ്ടു്. ഹിന്ദുമതത്തിനു് മററു മതങ്ങളേക്കാൾ വൈശിഷ്ട്യംകൂടിയുണ്ടെന്നു പറയാം. ഒരു പ്രത്യേകത, ഹിന്ദുമതം ഭാരതീയധർമ്മമാണെന്നതാണു്. ഭാരതത്തെ പിതൃഭൂമിയും, പുണ്യഭൂമിയുമായിട്ടാണു് ഹിന്ദു കാണുന്നതു്. മററു മതങ്ങളെല്ലാം സ്വർഗ്ഗപ്രാപ്തിയെ ആത്യന്തിക ലക്ഷ്യമായംഗീകരിയ്ക്കുമ്പോൾ, ഈ ശരീരത്തിലിരുന്നുകൊണ്ടുതന്നെ നേടാവുന്ന ജീവന്മുക്തിയാണു് ഹിന്ദുവിന്റെ ജീവിതലക്ഷ്യം. ഈശ്വരപ്രാപ്തിയ്ക്കു് ഒരൊററ വഴിയേയുള്ളുവെന്നു് ഹിന്ദു ശഠിയ്ക്കുന്നില്ലെന്നതാണു് മൂന്നാമത്തെ വൈശിഷ്ട്യം. തികച്ചു പറഞ്ഞാൽ മതങ്ങളുടെയെല്ലാം മാതാവാണു് ഹിന്ദുമതം.

നമുക്കു് ഇന്നു് പ്രധാനമായി ഒരൊററ കറവാണുള്ളതു് — മതാഭിമാനമില്ലായ്മ. ഇനി ആ കോട്ടം തീർക്കാനാവട്ടെ നമ്മുടെ പരിശ്രമം. ഹിന്ദുക്കളുടെ സംഘടിതമായ യത്നത്തിലൂടെ നമ്മുടെ പ്രവർത്തനം സഫലമാവാൻ ഈശ്വരൻ അനുഗ്രഹിയ്ക്കട്ടെ.

# അവസ്ഥാത്രയപരിശോധന

ഡോ. ടി. എൻ. എൻ. ഭട്ടതിരിപ്പാടു്

നിത്യവും സത്യവുമായ ഒരു ചിദ്വസ്തു മാത്രമേയുള്ളൂ. അതു ബ്രഹ്മമാണ്. 'ഞാൻ' എന്നു് എല്ലാവരും പറയുന്ന വസ്തുവും അതുതന്നെയാണ്. മററെല്ലാം മിത്ഥ്യയാണ്. ഇതാണ് വേദാന്തമതം. ഈ തത്ത്വം സ്ഥാപിക്കാൻ യോഗം, ധ്യാനം, വിചാരം മുതലായ മാർഗ്ഗങ്ങളാണ് ഋഷീന്ദ്രന്മാർ നിർദ്ദേശിച്ചിട്ടുള്ളതു്. ഇവയിൽ വിചാരമാർഗ്ഗമാണ് അവസ്ഥാത്രയപരിശോധന. യുക്തിചിന്തകൊണ്ടു് തത്ത്വാവബോധം വരുത്തുകയാണിതിൽ നാം ചെയ്യുന്നതു്.

യുക്തിക്കും അനുഭവത്തിനും നിരക്കാത്തതൊന്നും വിശ്വസിക്കണമെന്നു വേദാന്തം പറയുന്നില്ല. അന്ധവിശ്വാസങ്ങൾക്കു് തത്ത്വഗ്രഹണവുമായി യാതൊരു ബന്ധവുമില്ല. എന്തിലെങ്കിലും വിശ്വസിക്കണമെന്നു പറയുന്ന ആളെ വിശ്വസിക്കരുതെന്നാണ വേദാന്തം പറയുന്നതു്. ഭൗതികശാസ്ത്രവും ശാസ്ത്രീയമായ നിഗമനങ്ങൾക്കു് തെളിവുകളാവശ്യപ്പെടുന്നുണ്ടു്. തെളിവുകളില്ലാത്ത നിഗമനങ്ങൾ ശാസ്ത്രീയമല്ല. ഈ തെളിവുകളെത്തന്നെയാണ വേദാന്തത്തിൽ പ്രമാണങ്ങളെന്നു പറയുന്നതു്. പ്രമാണങ്ങൾക്കു് നിരക്കാത്തതൊന്നും വേദാന്തവും സത്യമായംഗീകരിക്കുന്നില്ല. പ്രത്യക്ഷം, അനുമാനം, ശ്രുതി അഥവാ ആപ്തവാക്യങ്ങൾ ഇവയാണ് പ്രമാണങ്ങൾ. ഇവയിൽ പ്രത്യക്ഷം നാം കണ്ടറിഞ്ഞിട്ടുള്ള സംഗതികളാണ്. ഉദാഹരണമായി തീയ്യിനു് ചൂടുണ്ടു്, സൂര്യനു് പ്രകാശമുണ്ടു്, മുതലായവയെല്ലാം നമുക്കു് പ്രത്യക്ഷമായ വസ്തുതകളാണ്. അവയ്ക്കു് മററു തെളിവുകൾ വേണ്ട. ചിലപ്പോൾ പ്രത്യക്ഷം ശരിയല്ല എന്നു് അനുഭവം നമ്മെ പഠിപ്പിക്കുന്നതു കാണാം. ആ സന്ദർഭങ്ങളിൽ അനുമാനം പ്രമാണമായംഗീകരിക്കാവുന്നതാണ്. ഭൂമി പരന്നതാണെന്ന പ്രത്യക്ഷാനുഭവം ശാസ്ത്രീയമായ തെളിവുകളുടെ വെളിച്ചത്തിൽ, സ്വാനുഭവത്തിൻെറ സഹായത്തോടെ, മാററി ഭൂമി ഉരുണ്ടതാണെന്ന നിഗമനമാണ് ശരിയായിട്ടുള്ളതെന്ന സത്യം നാമംഗീകരിക്കുന്നു. അനുമാനം വഴിയാണ് നാമിതു സാധിക്കുന്നതു്. പ്രത്യക്ഷത്തിനും അനുമാനത്തിനും ചെന്നെത്താൻ കഴിയാത്ത മണ്ഡലങ്ങളിൽ വസ്തുതകളുടെ സത്യസ്ഥിതി ആപ്തവാക്യംമുഖേന നാമംഗീകരിക്കാറുണ്ടു്. വിദഗ്ദ്ധാഭിപ്രായം സ്വീകരിച്ചു് ഭൗതികസത്യങ്ങളും ശരിയാണെന്നു് നാമംഗീകരിക്കാറുണ്ടല്ലോ. ഉദാഹരണമായി ആററത്തിൻെറ ഘടന, പ്രകാശതരംഗങ്ങളുടെ പ്രവർത്തനവൈവിദ്ധ്യങ്ങൾ മുതലായവയെല്ലാം സത്യമായംഗീകരിക്കാൻ വിദഗ്ദ്ധാഭിപ്രായം മാത്രമേ നമുക്കു് പ്രമാണമായുള്ളൂ. ആപ്തന്മാർ എങ്ങനെയുള്ളവരായിരിക്കണമെന്നു് വേദാന്തം നിർദ്ദേശിക്കുന്നുണ്ടു്. അവർ പരിശുദ്ധന്മാരും നിസ്വാർത്ഥികളുമായിരിക്കണം. പേരിനും പെരുമയ്ക്കും വില കല്പിക്കുന്നവരായിരിക്കരുതു്. സത്യം കണ്ടറിഞ്ഞിട്ടുള്ളവരായിരിക്കണം. അവരുടെ വാക്കുകളിലുൾക്കൊള്ളുന്ന സത്യം എക്കാലത്തും, വേണ്ടപോലെ പരിശ്രമിച്ചാൽ, ആർക്കും കണ്ടറിയാവുന്നതാവണം. ചിലർക്കുമാത്രം സാക്ഷാല്ക്കരിക്കാവുന്ന തത്ത്വങ്ങൾ വേദാന്തം സത്യമായംഗീകരിക്കുന്നില്ല. തത്ത്വസ്ഥാപനത്തിനു് സിദ്ധികളെ ആശ്രയിക്കാൻ പാടില്ലെന്നാണ് വേദാന്താനുശാസനം. നമ്മുടെ അനുഭവത്തിന്നു് വിരുദ്ധമായ ഭൂതപ്രേതാദികളും മററും ഉണ്ടെന്നു് ആരു പറഞ്ഞാലും വേദാന്തം അതംഗീകരിക്കാൻ തയ്യാറില്ല. ഭൗതികശാസ്ത്രവും വേദാന്തവും ഈ വക കാര്യങ്ങളിൽ യാതൊരു വിട്ടുവീഴ്ചയും കൂടാതെ ശാസ്ത്രീയമായ സത്യത്തെയാണ് ആരായുന്നതെന്നർത്ഥം.

## ജാഗ്രദവസ്ഥ

കോടാനുകോടി ചരാചരാത്മകമായ വസ്തുക്കളുടെ സമൂഹവും, അവയെ കണ്ടും അനുഭവിച്ചും കൊണ്ടിരിക്കുന്ന ഒരു ''ഞാനും'' ചേർന്നതാണ് ജാഗ്രദവസ്ഥയിലെ നമ്മുടെ അനുഭവം. ആത്യന്തികവിശകലനത്തിൽ ദ്വന്ദ്വപ്രതീതിയാണ് ജാഗ്രദവസ്ഥയിൽ പ്രത്യക്ഷമായിട്ടുള്ളതു്; ദ്രഷ്ടാ

വായ താനും ദൃശ്യമായ പ്രപഞ്ചവും. ഇതിനെ വിശകലനം ചെയ്ത് നിർദ്വന്ദ്വത്വം സ്ഥാപിക്കുകയാണ് വിചാരമാർഗ്ഗത്തിന്റെ ലക്ഷ്യം.

ദൃഗ്ദൃശ്യൗ പദാർത്ഥൗ സ്തഃ പരസ്പരമസംഗിനൗ
ദൃഗ് ബ്രഹ്മ; ദൃശ്യം മായേതി സർവ്വവേദാന്തഡിണ്ഡിമഃ.
(ശങ്കരാചാര്യർ)

ദൃക്ക് എന്നും ദൃശ്യമെന്നും അന്യോന്യം ബന്ധപ്പെടാത്ത രണ്ടു വസ്തുക്കളുണ്ട്. ദൃക്ക് ബ്രഹ്മവും ദൃശ്യം മായയുമാണ് എന്നാണ് വേദാന്തം ഉദ്ഘോഷിക്കുന്നത്. ഇതിൽ ദൃക്ക് ദ്രഷ്ടാവായ താനും ദൃശ്യം കാണപ്പെടുന്ന പ്രപഞ്ചവുമാണ്. ദൃക്കുമാത്രമേ സത്യമായിട്ടുള്ളു. ദൃശ്യം വെറും ഭ്രമം മാത്രമാണെന്നാണല്ലോ പറഞ്ഞതു്. ദൃക്കായ 'ഞാൻ' ആരാണ് എന്ന ചോദ്യത്തിനുത്തരം കാണാനാണ് ആദ്യമായി വേദാന്തം നമ്മോടു പറയുന്നത്. സാധാരണക്കാരെ സംബന്ധിച്ചേടത്തോളം 'ഞാൻ' ദേഹമാണ്. ഞാൻ തടിച്ചു, ഞാനുറങ്ങി എന്നെല്ലാം പറയുമ്പോൾ ശരീരത്തെയാണ് നാം 'ഞാനാ'യി കാണുന്നതു്. എന്നാൽ എന്റെ ശരീരത്തിനു ബലമില്ല, എന്റെ ശരീരം തടിച്ചു എന്നും നാം പറയാറുണ്ടു്. അപ്പോൾ ശരീരം 'ഞാന'ല്ലാതായി. മറിച്ച് 'എന്റേ'തായി. എന്റേതായതൊന്നും ഞാനാവാൻ വയ്യ. 'എന്റെ' ഭാര്യ, പുത്രൻ, ധനം എല്ലാം എന്നിൽനിന്നന്യമായ വസ്തുക്കളാണ്; 'ഞാന'ല്ല. അപ്പോൾ ശരീരവും വാസ്തവത്തിൽ 'ഞാന'ല്ല എന്നു വരുന്നു. മാത്രമല്ല ശരീരത്തെ 'ഞാൻ' കാണുന്നു. അതെന്റെ ദൃശ്യമാണ്. ഞാൻ ദ്രഷ്ടാവും. കാണുന്നവൻ കാണപ്പെടുന്നതാവാൻ വയ്യാത്തതിനാലും ശരീരം ഞാനാവാൻ വയ്യ.

ഞാൻ കാണുന്നു; കേൾക്കുന്നു എന്നെല്ലാം പറയുമ്പോൾ ഇന്ദ്രിയങ്ങളെയാണ് നാം ഞാൻ എന്ന പദംകൊണ്ടു സൂചിപ്പിക്കുന്നതു്. എന്റെ കണ്ണിൽ കരടുപോയി; എന്റെ ചെവിക്ക് അടപ്പുണ്ടു്. എന്നെല്ലാം പറയുന്നതിനാലും 'ഞാൻ' ഇന്ദ്രിയാതീതനാണെന്ന് വരുന്നു. ഞാൻ ചിന്തിച്ചു എന്നു പറയുമ്പോൾ മനസ്സിനെ ഞാനായി കല്പിക്കുന്നുണ്ടെങ്കിലും എന്റെ മനസ്സിനു് സന്തോഷം തോന്നി എന്നു പറയാറുള്ളതിനാൽ മനസ്സും 'ഞാന'ല്ലെന്നു വരുന്നു. ബുദ്ധിയെ സംബന്ധിച്ചും ഇതു ശരിയായതിനാൽ 'ഞാൻ' ബുദ്ധിക്കും അപ്പുറം നില്ക്കുന്ന ഒരു പ്രതിഭാസമാണെന്ന് വരുന്നു. ഈ പ്രതിഭാസമാണ് മുൻ പറഞ്ഞ സകലത്തിനേയും അറിയുന്ന അറിവ്. ഈ അറിവാണ് 'ഞാൻ'. അറിവിനെ അറിയാൻ മറെറാരറിവുണ്ടാവണമെന്നു പറയുന്നതു് അബദ്ധമാണല്ലോ. 'ഞാനുണ്ടു്' എന്നതു തെളിയിക്കാൻ ഈ അറിവു വേണം. ഈ അറിവിൽ നിന്നും വ്യത്യസ്തമായി ഒരു ഞാനുണ്ടെന്നതിനു് ഒരു തെളിവുമില്ലതാനും. അതിനാൽ രണ്ടും ഒന്നാണ്. ഞാൻ കാണുന്നു, കേൾക്കുന്നു എന്നെല്ലാം നാം പറയുമ്പോൾ കാണുന്നു കേൾക്കുന്നു എന്നെല്ലാമുള്ള അറിവു പ്രകാശിക്കുന്നു എന്നാണർത്ഥം. കാണുക, കേൾക്കുക മുതലായവയെല്ലാം അറിവിൽ വന്നുംപോയുമിരിക്കുന്ന പ്രതീതികളാണ്. അറിവുമാത്രം മാറാതെനില്ക്കുന്നു. അതിനാലതു് 'സത്താ'ണ്. ഒരിക്കലും നശിക്കാത്തതേ സത്താവാൻ പററൂ. അതുതന്നെയാണ് 'ഞാനും'. എന്തു നശിച്ചാലും ഞാൻ നശിച്ചു എന്നാക്കും ചിന്തിക്കാൻപോലും വയ്യ. ഞാൻ നശിക്കുകയാണെങ്കിൽ ആ നാശത്തിനെ അറിയാൻ അതിനുശേഷവും ഞാനായ അറിവുണ്ടായിരിക്കണം. അതുപോലെ ഞാൻ ജനിക്കണമെങ്കിൽ ആ ജനനത്തെ തെളിയിക്കാൻ ഒരറിവു വേണം. അതു ജനനത്തിനുമുമ്പുണ്ടായിരുന്നിരിക്കണം. അതിനാൽ ആദ്യന്തവിഹീനമായ ഉണ്മയാണ്, അറിവാണ് 'ഞാൻ'.

ദൃശ്യപ്രപഞ്ചം മായയാണ്, ഭ്രമമാണ് എന്നും കൂടി തെളിയിച്ചാൽ വേദാന്തതത്ത്വം തെളിയിക്കപ്പെട്ടതായി കരുതാം. പഞ്ചേന്ദ്രിയങ്ങൾവഴി കിട്ടുന്ന അറിവാണ് പ്രപഞ്ചാനുഭൂതിക്കു് നമ്മെ സഹായിക്കുന്ന ഘടകം. പക്ഷെ ഈ അറിവ് പലപ്പോഴും ശരിയല്ലെന്ന് അനുഭവം നമ്മെ പഠിപ്പിക്കുന്നു. ഉദാഹരണമായി തീവണ്ടിയിൽ യാത്രചെയ്യുന്ന ഒരാൾ ബാഹ്യവസ്തുക്കൾ പുറകോട്ടോടിമറയുന്നതായി കാണുന്നതു് സാധാരണമാണ്. വാസ്തവത്തിൽ തീവണ്ടി മുമ്പോട്ടോടുകയാണ് ചെയ്യുന്നതു്. ബാഹ്യവസ്തുക്കൾ നിശ്ചലമായി നില്ക്കുന്നേയുള്ളു. മരുഭൂമിയിൽക്കൂടെ സഞ്ചരിക്കുന്ന ഒരാൾ ദൂരത്തു് വെള്ളം നിറഞ്ഞുനില്ക്കുന്ന തടാകം കാണാറുണ്ടു്. സൂര്യരശ്മിയുടെപ്രതിഫലനമാണ് ജലത്തിന്റെ പ്രതീതി ജനിപ്പിക്കുന്നതു്. കയറു കണ്ടു് പാമ്പാണെന്ന് തെററിദ്ധരിച്ച് ചിലപ്പോൾ നാം പേടിക്കാറുണ്ടു്. ഇങ്ങനെ എത്ര ഉദാഹരണങ്ങൾ വേണമെങ്കിലും എടുത്തുകാണിക്കാൻ കഴിയും. പഞ്ചേന്ദ്രിയങ്ങൾ നമ്മെ തെററിദ്ധരിപ്പിക്കുന്നതിനുള്ള തെളിവുകളാണി

വയെല്ലാം. ചിലപ്പോഴെങ്കിലും ഇന്ദ്രിയങ്ങൾ തെററായ വിവരങ്ങളാണ് തരുന്നതെന്നറിഞ്ഞാൽ അവ എപ്പോഴാണ് ശരിയായ സംഗതികൾ നമുക്ക് കാഴ്ചവെയ്ക്കുന്നതെങ്ങനെ പറയാൻ കഴിയും? ഒരിക്കലും ശരിയായ അറിവല്ല ഇന്ദ്രിയങ്ങളിൽക്കൂടി കിട്ടുന്നതെന്ന നിഗമനമാണ് യുക്തിയുക്തമായതെന്നു പറയേണ്ടിവരും. ശാസ്ത്രീയഗവേഷണത്തിനുപയോഗിക്കുന്ന ഒരു ഉപകരണം ചിലപ്പോൾ തെററായ വിവരങ്ങളാണ് തരുന്നതെന്ന് തെളിഞ്ഞുകഴിഞ്ഞാൽ ഒരു ശാസ്ത്രജ്ഞനും ആ ഉപകരണത്തെ വിശ്വസിക്കാനോ അതിൽക്കൂടി കിട്ടുന്ന അറിവു സത്യമായെടുക്കാനോ തുനിയുകയില്ല അതുപോലെയാണ് വേദാന്തികൾ ഇന്ദ്രിയങ്ങൾ വഴി കിട്ടുന്ന അറിവ് സത്യമായംഗീകരിക്കാൻ തുനിയാത്തതും.

മറെറാരു നിലയ്ക്കും ഇതു പരിശോധിക്കാൻ കഴിയും. ഏതെങ്കിലും ഒരു വസ്തു നാം കാണുകയാണെങ്കിൽ ഈ ദർശനം പൂർണ്ണമാകാൻ മൂന്നു ഘടകങ്ങൾ ഒത്തിണങ്ങണം. ഒന്നാമതായി ബാഹ്യവസ്തുവായ ദൃശ്യം, ഇന്ദ്രിയവൃത്തിയായ കാണൽ, ദ്രഷ്ടാവായ താൻ. ഇതിന് ത്രിപുടി എന്നാണ് പറയാറുള്ളത്. കാണലിനുമാത്രമല്ല മററിന്ദ്രിയവ്യാപാരങ്ങൾക്കും ഇതു ബാധകമാണ്. ബാഹ്യവസ്തുക്കളെയെല്ലാം ദൃശ്യമെന്നാണ് നിർവ്വചിക്കാറുള്ളത്. ബാഹ്യവസ്തുക്കളുടെ പ്രതീതിയുണ്ടാവണമെങ്കിൽ ഇന്ദ്രിയങ്ങൾ പ്രവർത്തനോന്മുഖമായിരിക്കണം. കണ്ണടച്ചിരുന്നാൽ ഒന്നും കാണാൻ കഴിയില്ല. ഒരാൾ ഉറക്കത്തിൽ കണ്ണു തുറന്നുറങ്ങിയാലും ഒന്നും കാണുന്നില്ല. മററു വല്ലതിലും ദത്തശ്രദ്ധനായിരിക്കുമ്പോൾ പലപ്പോഴും കൺമുന്നിൽ നടക്കുന്ന സംഗതികൾ നാം കാണാറില്ല. ഇതിനർത്ഥം ഇന്ദ്രിയങ്ങളും അവയുടെ നിയന്താവായ മനസ്സും പ്രവൃത്ത്യുന്മുഖമായാലേ ബാഹ്യപ്രപഞ്ചത്തിന്റെ പ്രതീതി നമുക്കുണ്ടാവൂ എന്നാണ്. ഇന്ദ്രിയവ്യാപാരവും ദൃശ്യപ്രപഞ്ചവും തമ്മിലുള്ള ഈ അഭേദ്യബന്ധം കാണിക്കുന്നത് രണ്ടും ഒന്നാണ്, രണ്ടല്ല എന്നാണ്. കാണുമ്പോഴല്ലാതെ കാണപ്പെടുന്ന രൂപമില്ല. കേൾക്കുമ്പോഴല്ലാതെ കേൾക്കപ്പെടുന്ന ശബ്ദമില്ല. രൂപം കാണുന്നു, ശബ്ദം കേൾക്കുന്നു എന്നും മററുമല്ലാതെ രൂപവിവർജ്ജിതമായ ഒരു കാണലിനെക്കുറിച്ചോ ശബ്ദവിവർജ്ജിതമായ ഒരു കേൾക്കലിനെക്കുറിച്ചോ നമുക്കു ചിന്തിക്കാൻപോലും വയ്യ. അതിനാൽ ഇന്ദ്രിയവ്യാപാരം മാത്രമാണുള്ളത്. രൂപം, ശ്രാവ്യം മുതലായ ദൃശ്യങ്ങളായി നിലകൊള്ളുന്നതുമാത്രമാണ് എന്നു വരുന്നു. ഇന്ദ്രിയവ്യാപാരങ്ങൾ ഇന്ദ്രിയത്തിന്നകത്താണ്, പുറത്തല്ല. അതിനാൽ ബാഹ്യപ്രപഞ്ചമെന്നൊന്നില്ല. ഉണ്ടെന്നു തോന്നല് വെറും ഭ്രമമാണ്; മായയാണ്.

ഏതെങ്കിലും രണ്ടു വസ്തുക്കൾക്ക് അന്യോന്യം ആശ്രയിച്ചേ നിലനില്ക്കാൻ കഴിയുഎങ്കിൽ അവ രണ്ടും സത്താവാൻ വയ്യ എന്നാണ് സാപേക്ഷികവാദത്തിന്റെ പൊരുൾ. കാരണം സത്തായ വസ്തുവിന് ഒററയ്ക്ക് നിലനില്പുണ്ടാവണം. ദർശനമില്ലാതെ ദൃശ്യമോ ദൃശ്യമില്ലാതെ ദർശനമോ സാദ്ധ്യമല്ല. രണ്ടും ആ സ്ഥിതിക്കില്ല എന്നതാണ് വാസ്തവം. രൂപം കാണുന്നു എന്നൊരറിവേ വാസ്തവത്തിലുള്ളു. അതുപോലെ ശബ്ദം കേൾക്കുന്നു എന്ന ഒരറിവല്ലാതെ ശബ്ദവുമില്ല, കേൾക്കലുമില്ല. ഇന്ദ്രിയവ്യാപാരങ്ങളുടെ പ്രതീതിക്കാസ്പദമായി ഈ അറിവ് എല്ലായ്പ്പോഴും ഉണ്ടായിരിക്കണം. ഇന്ദ്രിയവ്യാപാരങ്ങളുള്ളപ്പോൾ തത്സംബന്ധമായ അറിവ്; അവയില്ലാത്തപ്പോൾ അവയെയൊന്നും അറിഞ്ഞില്ല എന്ന അറിവ്. അങ്ങനെ ഈ അറിവു മാത്രമേ ശരിക്കുള്ളതായിട്ടുള്ളു. അഥവാ ഉണ്മയായിട്ടുള്ളു. ഇതു മുമ്പു പറഞ്ഞതുപോലെ 'ഞാൻ' എന്ന വസ്തുവാണുതാനും. അതിനാൽ ജാഗ്രദവസ്ഥയിൽ പ്രപഞ്ചമായി കാണപ്പെടുന്ന സമസ്ത വസ്തുക്കളും അറിവായ ഞാൻ' മാത്രമാണ്.

യദിദം ദൃശ്യതേ കിഞ്ചിദ്ദർശനാത്തന്ന ഭിദ്യതേ
ദർശനം ദ്രഷ്ട്യതോ നാന്യദ് ദ്രഷ്ടൈവ ഹി തതോ ജഗത്.

എന്തെങ്കിലും കാണപ്പെടുന്നുണ്ടെങ്കിൽ അതൊന്നും ദർശനത്തിൽനിന്നും ഭിന്നമല്ല. ദർശനം ദ്രഷ്ടാവിൽ നിന്നും ഭിന്നമല്ല. അതിനാൽ ജഗത്ത് ദ്രഷ്ടാവു മാത്രമാണ്.

ഇങ്ങനെയാണ് പ്രത്യക്ഷത്തിൽ അനേകമായ ജാഗ്രത്തിലെ അനുഭൂതി അനുമാനവും അനുഭവവുംവെച്ച് ഏകമായ സദ്വസ്തുവിന്റെ അറിവു മാത്രമാണെന്ന് നാം തീരുമാനിക്കുന്നത്. സ്വപ്നാനുഭവവും സുഷുപ്ത്യനുഭവവും ഇതുതന്നെയാണ് നമ്മെ പഠിപ്പിക്കുന്നതെന്ന് അവയെ വിശകലനം ചെയ്താലറിയാൻ കഴിയും.

(തുടരും)

# ഗീതാമൃതം

കൃഷ്ണജി

## ആറാമദ്ധ്യായം — ധ്യാനയോഗം

നിഷ്കാമവും നിസ്സംഗവുമായ കർമ്മങ്ങളെക്കൊണ്ട് ചിത്തത്തെ ശുദ്ധമാക്കി ഇച്ഛ, ഭയം, ക്രോധം മുതലായ വികാരങ്ങളെയെല്ലാം ദൂരീകരിച്ച് ധ്യാനയോഗംകൊണ്ട് ആത്മജ്ഞാനം നേടണമെന്നാണ് ഭഗവാൻ പറഞ്ഞവസാനിപ്പിച്ചതു്. ജ്ഞാനയോഗത്തിലേയ്ക്കുള്ള ഒന്നാമത്തെ പടിയാണ് കർമ്മയോഗംകൊണ്ടു നേടേണ്ട ചിത്തശുദ്ധി. അടുത്ത പടിയാണു ധ്യാനം. ഇഷ്ടവസ്തുവിനെപ്പററിയുള്ള അപ്രതിഹതമായ നിരന്തരചിന്തയാകുന്ന ധ്യാനത്തിൻെറ സഹായം കൂടാതെ ആത്മജ്ഞാനസൗധത്തിലേയ്ക്കു പ്രവേശിക്കുവാൻ സാധിക്കുകയില്ലെന്ന അഭിപ്രായമാണ് ഭഗവാൻ ഇവിടെ വ്യക്തമാക്കുന്നതു്. ഭഗവാനെ യജ്ഞതപസ്സുകളുടെ ഭോക്താവായും സർവ്വലോകമഹേശ്വരനായും സർവ്വഭൂതങ്ങളുടെയും സുഹൃത്തായും ധ്യാനിക്കണമെന്നു പറഞ്ഞുകഴിഞ്ഞു. ഇനി ധ്യാനത്തിൽ അനുസരിക്കേണ്ട നിയമങ്ങളേയും അനുവർത്തിക്കേണ്ട രീതികളെയും കൂടുതൽ വിശദമായി വിവരിച്ചുകൊണ്ട് ഭഗവാൻ വീണ്ടും പറവാൻ തുടങ്ങി:

കർമ്മഫലത്തിൽ യാതൊരാഗ്രഹവും വെയ്ക്കാതെ കർത്തവ്യങ്ങളായ കർമ്മങ്ങൾ ലോകസേവനത്തെയോ ലോകസംഗ്രഹത്തെയോ ലക്ഷ്യമാക്കി ചെയ്യുന്നവൻതന്നെയാണ് യഥാർത്ഥകർമ്മസന്ന്യാസിയും കർമ്മയോഗിയും. ശ്രൗതവും സ്മാർത്തവുമായ കർമ്മങ്ങളെ ബാഹ്യമായി ഉപേക്ഷിക്കുന്നതുകൊണ്ടുമാത്രം ഒരുവൻ സന്ന്യാസിയോ യോഗിയോ ആകുന്നില്ല. കർമ്മഫലങ്ങളെയെല്ലാം സന്ന്യസിക്കുക എന്ന അടിസ്ഥാനതത്വത്തിൽ സന്ന്യാസവും യോഗവും ഒന്നുതന്നെയാണ്. യാതൊരു വ്യത്യാസവുമില്ല. സങ്കല്പങ്ങളെ സന്ന്യസിക്കാത്തവൻ യോഗിയുമാവുകയില്ലല്ലൊ. ധ്യാനത്തിലൂടെ ജ്ഞാനയോഗത്തിലെത്തുവാനാഗ്രഹിക്കുന്ന ഒരുവന്നു് ഈ നിഷ്കാമകർമ്മം സഹായകമായിരിക്കും. കാരണം കർമ്മയോഗത്തിലൂടെ ചിത്തശുദ്ധി നേടിയ ഒരുവന്നേ ധ്യാനം സുഗമമാകുകയുള്ളൂ. അതുകൊണ്ട് ധ്യാനയോഗത്തിൽ മനസ്സ് ഉറയ്ക്കുന്നതുവരെ ചിത്തശുദ്ധിക്കുവേണ്ടി കർമ്മം ചെയ്യേണ്ടതാവശ്യമാണ് എങ്കിലും അവിടെ മനസ്സുറപ്പിച്ചുകഴിഞ്ഞ യോഗാരൂഢൻ പിന്നെ ഇന്ദ്രിയസംയമനംകൊണ്ട് കർമ്മനിവൃത്തി പരിശീലിക്കേണ്ടതാകുന്നു. ലോകസംഗ്രഹത്തിന്നുവേണ്ടി കർമ്മങ്ങൾ ചെയ്യുമെങ്കിലും അതെല്ലാം അവനെ സംബന്ധിച്ചേടത്തോളം കർത്തൃത്വബുദ്ധിയില്ലാത്തതിനാൽ അകർമ്മം തന്നെയായിരിക്കും. അങ്ങനെ യാതൊരുവിധകർമ്മങ്ങളിലും വിഷയങ്ങളിലും ആസക്തികൂടാതെ എല്ലാവിധസങ്കല്പങ്ങളേയും ഉപേക്ഷിച്ചിട്ടുള്ള ഒരുവനെയാണ് യോഗാരൂഢനെന്നു പറയുന്നതു്. യോഗാരൂഢാവസ്ഥയിലെത്തി സംസാരസാഗരത്തിൽനിന്നു് കരകയറുന്നതിന്നു് അവനവൻതന്നെ സ്വയം ശ്രമിക്കേണ്ടതാണ്. ഗുരുവിന്നോ ബന്ധുക്കൾക്കോ മററാർക്കുംതന്നെ ഇതിൽ സഹായിക്കുവാൻ സാധിക്കുകയില്ല. ഇതിൽ താൻതന്നെയാണ് തൻെറ ബന്ധുവും ശത്രുവും. വിവേകവൈരാഗ്യങ്ങളെക്കൊണ്ട് ദേഹേന്ദ്രിയാദികളെ സംയമനം ചെയ്തിട്ടുള്ളവന്നു് തൻെറ ആത്മാവ്, മുക്തനായിത്തീരുവാൻ സഹായിക്കുന്നതിനാൽ ബന്ധുവും, ഇന്ദ്രിയജയം സാധിക്കാത്ത ഒരുവൻെറ ആത്മാവ്, സംസാരബന്ധനത്തിലേയ്ക്കും തീവ്രദുഃഖങ്ങളിലേക്കും നയിക്കുന്നതിനാൽ ശത്രുവുമാണെന്നു പറയാം. മനോജയം സാധിച്ച് കാമക്രോധാദി ചിത്തവൃത്തികളെല്ലാമടങ്ങിയിട്ടുള്ള ഒരുവൻെറ മനസ്സ് ശീതം ഉഷ്ണം, സുഖം ദുഃഖം, മാനം അപമാനം മുതലായ ദ്വന്ദ്വങ്ങളിലെല്ലാം സമഭാവനയോടെ ഉറച്ചുനില്ക്കുന്നു. ഇപ്രകാരം വികാരങ്ങളൊന്നും ഇല്ലാതെ യതേന്ദ്രിയനായി ജ്ഞാനവിജ്ഞാനങ്ങളെക്കൊണ്ടു സംതൃപ്തിനേടി മണ്ണും കല്ലും സ്വർണ്ണവുമെല്ലാം സമാനമായി കാണുന്ന

ജ്ഞാനയോഗിയുടെ അവസ്ഥയാണ് യോഗാരൂഢൻേറതു്. ശത്രുമിത്രഭേദമോ സജ്ജനദുർജ്ജനഭേദമോ കൂടാതെ എല്ലാവരിലും സമഭാവനയോടെ കഴിയുന്ന യോഗാരൂഢൻ പരമവിശിഷ്ടനാകുന്നു. ധ്യാനയോഗം പരിശീലിക്കുന്ന ഒരുവൻ വിജനസ്ഥലത്തു് ഒററയ്ക്കു് ഇന്ദ്രിയവൃത്തികളെയെല്ലാം അടക്കി സ്വന്തമായി ഒന്നും സൂക്ഷിക്കാതെയും ഒന്നും ആഗ്രഹിക്കാതെയും എപ്പോഴും മനസ്സിനെഏകാഗ്രമാക്കിനിർത്തുവാൻ ശ്രമിക്കണം. അതിന്നുള്ള ഉപായം ഞാൻ പറഞ്ഞുതരാം. കേട്ടുകൊള്ളുക.

ധ്യാനത്തിന്നു് തിരഞ്ഞെടുക്കുന്ന സ്ഥലം പരിശുദ്ധവും ശുചിത്വമുള്ളതും ആയിരിക്കണം. അവിടെ ഇളക്കമില്ലാതെ സ്ഥിരമായ ഒരു ഇരിപ്പിടം തയ്യാറാക്കണം. ആ ആസനം അധികം ഉയരത്തിലുള്ളതോ അധികം താണതോ ആയിരിക്കരുതു്. അതിൽ ആദ്യം ദർഭ പിന്നെ കൃഷ്ണാജിനം, അതിന്നുമീതെ മൃദുവായ വസ്ത്രം ഇവ വിരിച്ചു് അതിൽ ഇരുന്നു്, മനസ്സിൻെറയും ഇന്ദ്രിയങ്ങളുടെയും വൃത്തികളെയെല്ലാം അടക്കി മനസ്സിനെ ഏകാഗ്രമാക്കി അന്തഃകരണവിശുദ്ധിയെ ലക്ഷ്യമാക്കിക്കൊണ്ടു് ധ്യാനയോഗം പരിശീലിക്കണം. ഇരിക്കുമ്പോൾ ദേഹവും തലയും കഴുത്തും ഒരേനിലയിൽ ഇരിക്കണം, യാതൊരു ഇളക്കവും ഉണ്ടാകരുതു്. അങ്ങനെ നിവർന്നിരിക്കുമ്പോൾ മാത്രമേ സുഷുമ്നാനാഡി നേരെയിരിക്കുകയുള്ളു. മൂലാധാരം മുതൽ സഹസ്രാരംവരെ ഈ നാഡിയിൽക്കൂടി പ്രാണൻ സഞ്ചരിക്കുമ്പോഴാണു് ധ്യാനം സഫലമായിത്തീരുന്നതു്. അതുകൊണ്ടു് യാതൊരിളക്കവും കൂടാതെ നേരെ നിവർന്നിരിക്കണം. ദൃഷ്ടിയെ മററു ദിക്കുകളിൽ നിന്നെല്ലാം വ്യാവർത്തിച്ചു് നാസാഗ്രത്തിലുറപ്പിക്കണം. ഭയം മുതലായ വികാരങ്ങളൊന്നുമുണ്ടാകരുതു്. ശാരീരികമായിട്ടെന്നപോലെ മാനസികമായും ബ്രഹ്മചര്യവ്രതത്തിൽ ദൃഢതയുണ്ടായിരിക്കണം. എല്ലാ വിചാരങ്ങളിൽനിന്നും മനസ്സിനെ നിയന്ത്രിച്ചു് ഭഗവാനിൽത്തന്നെ ഏകാഗ്രമാക്കി നിർത്തണം. ഇങ്ങനെ ദൃഢബുദ്ധിയോടെ മനോനിഗ്രഹം സാധിച്ചു് ഭഗവാനെത്തന്നെ ധ്യാനിച്ചുകൊണ്ടിരിക്കുന്ന യോഗാരൂഢൻ ഈശ്വരസാക്ഷാത്കാരത്തിൽനിന്നുണ്ടാകുന്ന പരമമായ ശാന്തിയെ സാക്ഷാത്കരിക്കുന്നു. അനായാസേന അവൻ മുക്തനായിത്തീരുകയും ചെയ്യുന്നു.

എന്നാൽ തീരെ ഭക്ഷണം കഴിക്കാത്തവന്നോ അധികം ഭക്ഷണം കഴിക്കുന്നവന്നോ തീരെ ഉറങ്ങാത്തവന്നോ അധികം ഉറങ്ങുന്നവന്നോ ധ്യാനം സുകരമല്ല. മിതമായ ഭക്ഷണവും വിനോദവും വ്യായാമവും ഉറക്കവും ഉള്ളവന്നേ ഈ യോഗാഭ്യാസം സഫലമാവുകയുള്ളൂ. ഈ നിയമങ്ങളെല്ലാമനുസരിച്ചു് മനസ്സിനെ നിയന്ത്രിച്ചു് പരമാത്മാവിൽത്തന്നെ ഉറപ്പിച്ചുനിർത്തുമ്പോൾ യാതൊരു കാമ്യവിഷയത്തിലും അവന്നു് ഇച്ഛയില്ലാതായിത്തീരുന്നു. അവനെ ഒരു യഥാർത്ഥ യോഗി എന്നു പറയാവുന്നതാണു്. യതചിത്തനായ അവൻെറ മനസ്സു് കാററില്ലാത്ത സ്ഥലത്തു വെച്ചിട്ടുള്ള വിളക്കിൻെറ നാളം പോലെ നിശ്ചലമായിരിക്കും. ദുഃഖബന്ധം വേർപെട്ട ഒരവസ്ഥയാണു് യോഗത്തിൽ ഒരുവന്നനുഭവപ്പെടുന്നതു്. അവിടെ മനസ്സു് ശാന്തമായിരിക്കും; മനോവ്യാപാരങ്ങളൊന്നുമില്ലാത്തതിനാൽ മനസ്സിൻെറ പിടിയിൽനിന്നും വേർപെട്ട ബുദ്ധി സ്ഥിരമായി, ആനന്ദസ്വരൂപമായ ആത്മാവിൽത്തന്നെ രമിക്കുന്നു. ഇന്ദ്രിയാതീതമായ ആത്മാനന്ദം മനസ്സിന്നു വിഷയമല്ല. നിശ്ചലമായ ബുദ്ധികൊണ്ടുമാത്രം അനുഭവഗോചരമാക്കാവുന്ന ആ സുഖം അനുഭൂതമായാൽ ഇതിനെക്കാൾ ഉത്കൃഷ്ടമായി യാതൊരു സുഖവുമില്ലെന്നു് അവന്നു ബോധ്യമാകുന്നു. എത്ര വലിയ ദുഃഖം വന്നാലും ആ പരമാർത്ഥതത്ത്വത്തിൽനിന്നു് വ്യതിചലിക്കുവാൻ അതു കൂട്ടാക്കുകയുമില്ല. അപ്രകാരമുള്ള യോഗത്തെ മനശ്ചാഞ്ചല്യങ്ങളെല്ലാമകന്നു് സ്ഥിരബുദ്ധിയോടെ പരിശീലിക്കേണ്ടതാവശ്യമാണു്. അതിന്നായി സങ്കല്പങ്ങളിൽ നിന്നുണ്ടാകുന്ന വിഷയാഭിലാഷങ്ങളെയെല്ലാം ഉപേക്ഷിച്ചു് മനസ്സുകൊണ്ടു് ഇന്ദ്രിയസമൂഹത്തെ ബാഹ്യവിഷയങ്ങളിൽനിന്നു് വ്യാവർത്തിച്ചു് ധീരമായ ബുദ്ധികൊണ്ടു് ചഞ്ചലമായ മനസ്സിനെ അലഞ്ഞുതിരിയാൻ സമ്മതിക്കാതെ ആത്മാവിലുറപ്പിച്ചു നിർത്തിയിട്ടു് പതുക്കെപ്പതുക്കെ ഉപരമിക്കണം. മനസ്സു് ആത്മാവിൽ സ്ഥിരമായിത്തീരുന്നതുവരെ ബുദ്ധിക്കു് മറെറാന്നും ചിന്താവിഷയമാകരുതു്. ചഞ്ചലവും അസ്ഥിരവുമായ മനസ്സു് ഓടിപ്പോകുന്ന വിഷയങ്ങളിൽ നിന്നെല്ലാം അതിനെ തിരിച്ചുകൊണ്ടുവന്നു് ആത്മാവിൽത്തന്നെ സ്ഥിരമാക്കി നിർത്തുവാൻ ബുദ്ധിയുടെ പ്രത്യേകനിയന്ത്രണം അത്യാവശ്യമാണു്.

മനസ്സ് ആത്മാഭിമുഖമായി സ്ഥിരമായിക്കഴിഞ്ഞാൽ ഭേദവാസനകളെല്ലാം പോയി പുണ്യപാപരഹിതനും ബ്രഹ്മഭൂതനുമായിത്തീരുന്ന ആ യോഗിക്ക് ഉത്തമസുഖം – പരമമായ ശാന്തി – കൈവരുന്നു. താനെന്നും പരമാത്മാവെന്നുമുള്ള അല്പമൊരു ഭേദം അവിടെ ബാക്കിനില്ക്കുന്നുണ്ടെങ്കിലും ബ്രഹ്മത്തോടു ചേർന്നുനില്ക്കുന്ന പരമമായ സുഖം അനായാസേന അനുഭവിക്കുവാനവനു കഴിയുന്നു.

ക്രമേണ ആത്മാവുമായി ഐക്യം നേടുന്ന യോഗിയുടെ മനസ്സിൽ ഭേദബുദ്ധി തീരെ ഇല്ലാതാകുന്നു. അതുകൊണ്ടു് തന്നെ എല്ലാഭൂതങ്ങളിലും എല്ലാ ഭൂതങ്ങളെയും തന്നിലും അയാൾ കാണുന്നു. അങ്ങനെ പരമാത്മാവിനെ എല്ലാററിലും എല്ലാററിനെയും പരമാത്മാവിലും കാണുന്ന സമദർശിക്ക് ഒരിക്കലും നാശമുണ്ടാകുന്നതല്ല. സർവ്വഭൂതങ്ങളിലും സ്ഥിതിചെയ്യുന്ന എന്നെ സമത്വബുദ്ധിയോടുകൂടി ഭജിക്കുന്ന ആ യോഗി, ഏതു പ്രവൃത്തിയിലേർപ്പെട്ടിരുന്നാലും പരമാത്മബോധത്തിൽനിന്നു് ചലിതനായിത്തീരുകയില്ല. അപ്രകാരം തന്നെപ്പോലെതന്നെ എല്ലാററിനേയുംകാണുന്ന സമത്വബുദ്ധിയോടുകൂടിയ ആ ആത്മദർശിക്ക് മററുള്ളവർക്കുണ്ടാകുന്ന സുഖവും ദുഃഖവുമെല്ലാം താനനുഭവിക്കുന്നതായേ തോന്നുകയുള്ളു. അങ്ങനെയുള്ള ഒരു മഹാത്മാവിനെയാണു് സർവ്വോത്കൃഷ്ടനായ യോഗിയെന്നു പറയുന്നതു്.

(തുടരും)

---

# വാർത്തകൾ

## മുത്തുസ്വാമി ദീക്ഷിതർ സമാധിദിനം

നാദോപാസനയിലൂടെ ഈശ്വരസാക്ഷാത്കാരം നേടിയ ശ്രീ മുത്തുസ്വാമിദീക്ഷിതരുടെ സമാധിദിനം ഒക്ടോബർ 22–ാം തീയതി തൃശ്ശൂരിലെ സംഗീതവിദ്വാന്മാരുടെ നേതൃത്വത്തിൽ പൂങ്കുന്നം വിവേകാനന്ദവിജ്ഞാന ഭവനത്തിൽവെച്ചു്, സമുചിതമായി ആഘോഷിക്കപ്പെട്ടു. രാവിലെ നടന്ന അച്ചനയിലും ആരാധനയിലും ധാരാളം സംഗീതവിദ്വാന്മാർ പങ്കെടുത്തിരുന്നു. ഉച്ചക്കു് കുട്ടികൾക്കായുള്ള സംഗീതമത്സരം നടത്തപ്പെട്ടു. വൈകുന്നേരം 5.30 നു് 'നാദോപാസന'യെക്കുറിച്ചു് പ്രൊ. വൈദ്യലിംഗശർമ്മയുടെ പ്രഭാഷണത്തിന്നുശേഷം നടന്ന സംഗീതക്കച്ചേരികളിൽ തൃശ്ശൂരിലെ മിക്ക സംഗീതജ്ഞന്മാരും സന്നിഹിതരായിരുന്നു. 15–ൽ പരം വിദ്വാന്മാരുടെ കച്ചേരികളുമുണ്ടായിരുന്നു.

അന്നു നടന്ന സംഗീതവിദ്വാന്മാരുടെ സമ്മേളനത്തിൽവെച്ചു് വിവേകാനന്ദവിജ്ഞാനഭവനത്തിൽ ''വിവേകാനന്ദസംഗീതസദസ്സു്'' എന്ന പേരിൽ ഒരു സംഗീതസഭ ആരംഭിക്കുവാൻ തീച്ച്പ്പെടുത്തി. കലകളെ ആസ്വദിക്കുന്നതിനു മാത്രമല്ല, ജീവിതലക്ഷ്യം നേടുന്നതിനു് അവ എങ്ങനെ ഉപയോഗപ്പെടുത്തണമെന്നു് ചച്ച്കളിൽക്കൂടിയും ഉപാസനയിൽക്കൂടിയും സ്വയം മനസ്സിലാക്കുന്നതിനും, മററുള്ളവരെ അതിനു സഹായിക്കുന്നതിന്നും വേണ്ടിയാണു് ഈ സംഗീതസദസ്സു് ആരംഭിച്ചിരിക്കുന്നതു്.

സംഗീതസദസ്സിൻെറ ആദ്യത്തെ കച്ചേരി നവംബർ 21–ാംനു- വൈകുന്നേരം 6 മുതൽ 8.30 വരെയായിരിക്കുമെന്നും തീരുമാനിക്കപ്പെട്ടു.

## വിവേകാനന്ദ സ്റ്റഡിസർക്കിൾ

ഭാരതസംസ്കാരത്തെപ്പററിയും തത്ത്വസംഹിതകളെപ്പററിയുമുള്ള കോളേജ്‌വിദ്യാത്ഥികൾക്കായുള്ള ചച്ച്ാക്ലാസ്സുകൾ വിവേകാനന്ദവിജ്ഞാനഭവനത്തിൽ എല്ലാ ഞായറാഴ്ചയും 2 മണിമുതൽ 4 വരെ നടന്നു വരുന്നു. ധാരാളം വിദ്യാത്ഥികൾ അതീവ ശ്രദ്ധയോടും താല്പര്യത്തോടുംകൂടി പങ്കെടുക്കുന്നുണ്ടു്.

* * * *

നവംബർ 18–ാംനു- മുതൽ 24–ാം നു- വരെ പൂങ്കുന്നം വിവേകാനന്ദവിജ്ഞാനഭവനത്തിൽ ശ്രീ ജ്ഞാനാനന്ദ സരസ്വതി സ്വാമികളുടെ പ്രഭാഷണം ഉണ്ടായിരിക്കുന്നതാണു്. ദിവസവും രാവിലെ 7 മുതൽ 8.15 വരെ നാരദഭക്തിസൂത്രങ്ങളും, വൈകീട്ടു് 5മണിമുതൽ 6.30വരെശ്രീമദ്ഭഗവദ്ഗീത(13–ാംഅധ്യായം)യുമായിരിക്കും വിഷയം.

## 'സമപ്പ്ണം'

കാലടി ശ്രീരാമകൃഷ്ണ അദ്വൈതാശ്രമത്തിലെ ശ്രീരാമകൃഷ്ണക്ഷേത്രപ്രതിഷ്ഠാമഹോത്സവത്തോടനുബന്ധിച്ച് പ്രസിദ്ധപ്പെടുത്തുവാൻ തീച്ചപ്പെടുത്തിയിരുന്ന 'സമപ്പ്ണം' എന്ന സോവനീർ ഡിസംബർമാസത്തിൽ പ്രസിദ്ധീകരിക്കുവാൻ തീച്ചപ്പെടുത്തിയിരിക്കുന്നു. കരുത്തുററ വളരെയധികം ലേഖനങ്ങളും ത്രിവണ്ണചിത്രങ്ങളുമുൾക്കൊള്ളുന്ന പ്രസ്തുത ഗ്രന്ഥത്തിന്നു് വില 12 ക. യാണു്. പോസ്റ്റേജ് 3 ക. യും. എന്നാൽ ഡിസംബർ 1-ാം നു- ക്കു മുമ്പ്, പണമടസ്സുന്നവക്കു് ഇതു് 10 ക. വിലസ്സു കിട്ടുന്നതാണു്. പോസ്റ്റേജ് സൗജന്യവുമായിരിക്കും. കൂടുതൽ വിവരങ്ങൾക്കു് പ്രസിഡണ്ടു്, അദ്വൈതാശ്രമം, കാലടി, എറണാകുളം ജില്ല എന്ന മേൽവിലാസത്തിലെഴുതുക.

* * * * *

നവംബർമാസത്തെ ഏകദിന അന്തര്യോഗം 14-ാംനു- ഞായറാഴ്ചയായിരിക്കും.

---

## ശ്രീമദീശ്വരാനന്ദസ്മാരകനിധി (തുടച്ച്)

| | | |
|---|---|---|
| 78. | ശ്രീ സി. ജി. നാരായണപിള്ള, പുറനാട്ടുകര | 50 00 |
| 79. | '' കെ. പി. അച്ചുതൻ നായർ, കല്യാണിനിലയം, പെരിങ്ങോട്ടുകറിശ്ശി | 25 00 |
| 80. | '' ശ്രീരാമകൃഷ്ണഭക്തൻ, ബോംബെ | 25 00 |
| 81. | '' എ. കെ. വമ്മ, ബോംബെ | 25 00 |
| 82. | മിസ്സിസ് പുത്തേഴത്തു് രാമൻമേനോൻ, തൃശ്ശൂർ | 25 00 |
| 83. | ശ്രീ കെ. എൻ. ഗോവിന്ദൻ നായർ, ജഗന്നാഥപുരം, മദ്രാസ് | 10 00 |
| 84. | ശ്രീമതി സി. ജാനകിഅമ്മ, ശാന്തിനിലയം, പുറനാട്ടുകര | 25 00 |
| 85. | ശ്രീ എൻ. നീലകണ്ഠൻ നായർ, മേലെവീടു്, തിരുവനന്തപുരം | 5 00 |
| 86. | ശ്രീ എം. കെ. നാരായണൻ, പുല്പിശ്ശേരി, മണ്ണാർക്കാട് | 18 00 |
| 87. | ശ്രീ കെ. വി. സി. നാരായണൻ നായർ, ബാലുശ്ശേരി | 25 00 |
| 88. | ശ്രീ ടി. ആർ. നായർ, പാലക്കാട് | 10 00 |
| 89. | ശ്രീ കെ. പരമേശ്വരമേനോൻ, ഒലവക്കോട് | 5 00 |
| 90. | ശ്രീ സി. കെ. കേശവൻ നായർ, തിരുവനന്തപുരം | 20 00 |
| 91. | ശ്രീ കെ. സി. രാധാകൃഷ്ണൻ തമ്പാൻ, കൂട്ടാലക്കളം, കല്ലടിക്കോട് | 20 00 |
| 92. | ശ്രീ എം. കൃഷ്ണൻകുട്ടി, തിരുവാഴിയോട് | 5 00 |
| 93. | ശ്രീ എൻ. ജി. രാമൻപിള്ള, രവിപുരം, എറണാകുളം | 10 00 |
| 94. | ശ്രീ കെ. കെ. മാധവൻ, കുളങ്ങരവീടു്, കൈനൂർ | 15 00 |
| 95. | ശ്രീ കെ. എൻ. ശ്രീകാന്തൻ, കാപ്പിൽകോവിലകം, കാപ്പിൽ | 25 00 |
| 96. | ശ്രീമതി എം. കെ. സരോജിനിഅമ്മ, മുടപ്പാങ്കിൽവീടു്, വള്ളംകുളം | 10 00 |
| 97. | ശ്രീ എൻ. പരമേശ്വരമേനോൻ, ഗൌരീനിവാസ്, കാനാട്ടുകര. | 50 00 |
| 98. | ശ്രീമതി സരസ്വതിഅമ്മ, മൊറാസ്സൽവീടു്, ഇളകുന്നപ്പുഴ | 25 00 |
| 99. | ശ്രീമതി ജാനകിഅമ്മ, മാണിക്കത്തു്വീടു്, എറണാകുളം | 10 00 |
| 100. | ശ്രീ സ്വാമി ധീരേശാനന്ദജി, വാരാണസി | 25 00 |
| 101. | ശ്രീ ഇ. രാഘവവാരിയർ, നടുത്താറ, വടക്കാഞ്ചേരി | 10 00 |
| 102. | ശ്രീമതി പി. ഭവാനിഅമ്മ, ഉഷാസദൻ, ബോംബെ | 51 00 |
| 103. | ഒരു ശുഭകാംക്ഷി, തിരുവല്ല | 20 00 |

(തുടരും)

# പ്രബുദ്ധകേരളം



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

| വാല്യം 61 | 1976 ഡിസംബർ | ലക്കം 12 |
|---|---|---|

## അമൃതവാണി

ജപത്തിലും ധ്യാനത്തിലും മനസ്സിനെ ഏകാഗ്രമാക്കുവാൻ സാധിക്കുന്നില്ല എന്നുള്ള പരാതി കേട്ട് അമ്മ കുറച്ച് ആവേശത്തോടുകൂടി ഇങ്ങനെ പറഞ്ഞു: ''ഈശ്വരനാമം ഒരു പതിനായിരമോ ഇരുപതിനായിരമോ ഉരു ജപിക്കുവാൻ സാധിച്ചാൽ മനസ്സ് താനേ സ്ഥിരമായിക്കൊള്ളും. വാസ്തവത്തിൽ അതു് അങ്ങനെയാണ്. ഇതെന്റെ സ്വന്തം അനുഭവമാണ്. അവർ ആദ്യം അതു പരിശീലിക്കട്ടെ. എന്നിട്ടും ഫലമില്ലെങ്കിൽ പരാതി പറയട്ടെ. ജപസാധന ചെയ്യുന്നതു് കുറച്ചു ഭക്തിയോടെ ആയിരിക്കണം. അതൊന്നും ചെയ്യുകയില്ല. പക്ഷെ, 'എന്തുകൊണ്ടാണ് വിജയം കൈവരാത്തതു്?' എന്ന പരാതി പറയുകമാത്രം ചെയ്യും.....ഒരു നിശ്ചിതസംഖ്യ നാമം ദിവസവും ജപിക്കുന്നതും മാലയിലോ വിരലിലോ എണ്ണം പിടിച്ചുകൊണ്ട് ജപിക്കുന്നതുമെല്ലാം ഈശ്വരനിലേയ്ക്കു മനസ്സിനെ അഭിമുഖീകരിക്കുവാൻ ഉദ്ദേശിച്ചുകൊണ്ടുള്ളതാണ്. അങ്ങോട്ടും ഇങ്ങോട്ടും ഓടിക്കൊണ്ടിരിക്കുക എന്നുള്ളതാണ് മനസ്സിന്റെ സ്വഭാവം. ഈ ഉപായങ്ങൾവഴി അതു് ഈശ്വരനിലേയ്ക്കു് ആകൃഷ്ടമാകുന്നു. നാമം ജപിക്കുമ്പോൾ ഈശ്വരരൂപം കാണുകയും ആ രൂപത്തിൽ മനസ്സു മഗ്നമാവുകയുംചെയ്താൽ ജപം നില്ക്കുന്നു. ധ്യാനം ഉറച്ചുകഴിഞ്ഞാൽ കിട്ടേണ്ടതൊക്കെ കിട്ടിക്കഴിഞ്ഞു. മനസ്സ് സ്വാഭാവികമായും ചഞ്ചലമാണ്. അതുകൊണ്ട് ആരംഭത്തിൽ മനസ്സിനെ ഏകാഗ്രമാക്കുവാൻ അല്പം പ്രാണായാമം ചെയ്ത് ധ്യാനം ശീലിക്കുന്നതു സഹായമാകുന്നു. അതു മനസ്സിനെ സ്ഥിരമാക്കും. ഈശ്വരദർശനത്തെക്കുറിച്ചോ ധ്യാനത്തെക്കുറിച്ചോ ഒക്കെ പലതും സംസാരിക്കാം. പക്ഷെ മനസ്സാണ് കാര്യം. മനസ്സു സ്ഥിരമായാൽ എല്ലാമായി.

മനുഷ്യൻ ഈശ്വരനെ മറക്കുന്നു എന്നതു സ്വാഭാവികമാണ്. അതുകൊണ്ട് ആവശ്യം വരുമ്പോൾ ഈശ്വരൻതന്നെ ഭൂമിയിൽ അവതരിച്ച് സ്വയം സാധനകൾ അഭ്യസിച്ച് മാർഗ്ഗം കാണിച്ചുകൊടുക്കുന്നു. ഇത്തവണ അദ്ദേഹം ത്യാഗമാതൃകയും കാണിച്ചു തന്നിട്ടുണ്ട്.''

— ശ്രീമാതൃദേവീസംഭാഷണങ്ങൾ

# ശ്രീ ശാരദാദേവി

മൈത്രാനന്ദസ്വാമി

ഭർത്താവു് ഭ്രാന്തനായിപ്പോയെന്ന വാർത്ത കേട്ടു് ഉൾനൊന്തു് അദ്ദേഹത്തിന്നു ശുശ്രൂഷ ചെയ്‌വാനായി ഓണംകേറാമൂലയായ ഒരു ഉൾനാട്ടിൽനിന്നും മഹാനഗരപ്രാന്തത്തിൽ ഭർത്തൃസമീപം പാഞ്ഞെത്തിയ നിരക്ഷരകുക്ഷിയായ ഒരു ഗ്രാമീണയുവതി കാണുന്നതു് ഭ്രാന്തനായി അവഹേളിക്കപ്പെടുന്ന ഒരു സാധാരണ മനുഷ്യനെയല്ല; അവതാരപുരുഷനായി കീർത്തിക്കപ്പെടുന്ന ഒരു മഹാത്മാവിനെയാണു്. ഭ്രാന്തശുശ്രൂഷയാകുന്ന ദുര്യോഗമല്ല, സാക്ഷാദ് ഭഗവത്സേവയ്ക്കുള്ള സുയോഗമാണു് അവൾക്കു ലഭിച്ചതു്. പതിയെ പൂജിക്കുകയല്ല, പതിയാൽ പൂജിക്കപ്പെടുകയാണുണ്ടായതു്. ഭവനേശ്വരിയായി മാത്രമല്ല, ഭുവനേശ്വരിതന്നെയായി പ്രതിഷ്ഠിക്കപ്പെടുകയാണുണ്ടായതു്. ശ്രീരാമകൃഷ്ണശിഷ്യരാലും ഭക്തരാലും ജഗജ്ജനനിയായി ആദരിക്കപ്പെടുകയും ആരാധിക്കപ്പെടുകയും ചെയ്യുക; വിവേകാനന്ദസ്വാമികൾക്കു് കേവലം ഗുരുപത്നിയല്ല 'ജലന്ത ദുർഗ്ഗ' (സജീവയായ ദുർഗ്ഗ) യാവുക; ഗൃഹസ്ഥയായിക്കൊണ്ടുതന്നെ സ്വാമി വിവേകാനന്ദനാൽ സ്ഥാപിതമായ സന്യാസിസംഘത്തിന്റെ ഗുരുസ്ഥാനം വഹിക്കുക. അപ്രതീക്ഷിതവും അസാധാരണവുമായ ഈ വക മാററംമറിച്ചിലുകളിൽ, അവസ്ഥാഭേദങ്ങളിൽ, സ്ഥാനമാനങ്ങളിൽ കൂസാതെ, കലുങ്ങാതെ സ്വതസ്സിദ്ധമായ അധികാരത്തോടും കുലീനമായ അന്തസ്സോടും, പരിശുദ്ധമായ സാത്ത്വികതയ്ക്കുമാത്രം സാദ്ധ്യമായ നിശ്ശബ്ദതയോടും നിരഭിമാനതയോടുംകൂടി ജീവിച്ച ശാരദാദേവി ആരെന്നു്, അറിവുള്ളവർ പറഞ്ഞറിയാത്തവർക്കു് അവിശ്വസനീയമായ ഒരത്ഭുതപ്രതിഭാസമായി മാത്രമേ തോന്നുകയുള്ളൂ.

ആരായിരുന്നു, ആരാണു്, ഈ ശാരദാദേവി? ജീവചരിത്രത്തിലെ ബാഹ്യസംഭവങ്ങളെ ഉപരിപ്ലവമായി നോക്കിക്കണ്ടു വിലയിരുത്താം ആ വ്യക്തിമാഹാത്മ്യത്തെയെന്നാണെങ്കിൽ ആദ്യമായി നാം നേരിടുന്നതു് എടുത്തുപറയത്തക്ക സംഭവങ്ങളുടെ അഭാവത്തെയായിരിക്കും. ബംഗാളിലെ ഒരു കുഗ്രാമത്തിൽ ഒരിടത്തരം ബ്രാഹ്മണകുടുംബത്തിലെ മൂത്തപുത്രിയായി ജനനം! മാതാപിതാക്കന്മാരെ ഗൃഹജോലിയിൽ സഹായിച്ചുകൊണ്ടു കഴിഞ്ഞ ബാല്യകൗമാരകാലം. സ്കൂൾപഠിപ്പോ പുസ്തകവായനയോ ഉണ്ടായിട്ടില്ല. കാലദേശാചാരമനുസരിച്ചു് ബാല്യത്തിൽത്തന്നെ അഞ്ചാംവയസ്സിൽ — വിവാഹം. ഏഴാം വയസ്സിലും പതിന്നാലാം വയസ്സിലും അല്പമാസക്കാലം ശ്വശുരഗൃഹത്തിൽ ഭർത്തൃസമീപം. പിന്നെ, സ്വഭർത്താവിനെക്കാണുന്നതും സഹവസിക്കുന്നതും പൂർണ്ണയൗവനപ്രാപ്തിക്കുശേഷം ദക്ഷിണേശ്വരത്തിൽ വെച്ചു്. അവിടേയും ഭർത്തൃശുശ്രൂഷയിൽ വ്യാപൃതയായ ഏതൊരു ഭവനേശ്വരിയും ചെയ്യാറുള്ള ഗൃഹകൃത്യങ്ങളിൽ മുഴുകിക്കൊണ്ടുള്ള ജീവിതം. ഭർത്താവിന്റെ കാലശേഷം തിരികെ നാട്ടിൻപുറത്തു് ദാരിദ്ര്യമയമായ ജീവിതം. സ്വസഹോദരരിലും അവരുടെ കുടുംബങ്ങളിലും ആസക്തയായ ഒരു മൂത്തമ്മയായിനാട്ടിലും വീട്ടിലും കുറച്ചുകാലം.

ഒരു യോഗത്തിൽ ഈ സംഭവപരമ്പരകളെ എടുത്തുപറയുന്നതു കേട്ടു്, ''ഇതിലെല്ലാമെന്തിരിക്കുന്നു ഇത്ര പറയുവാൻ? ഞങ്ങളുടെ വീടുകളിൽ ഭാര്യമാരും മററും ഇതൊക്കെത്തന്നെയാണു് ചെയ്യാറു്. എടുത്തുപറയത്തക്ക വൈശിഷ്ട്യമെന്തുള്ളൂ?'' എന്നു് ഒരു അഭിഭാഷകൻ അക്ഷമനായി മുറുമുറുക്കുകയുണ്ടായി. ശരിയല്ലെ അദ്ദേഹം പറഞ്ഞതു്? സ്വല്പം സത്യമുണ്ടതിൽ. എന്നാൽ എല്ലാ വീടുകളിലും വീട്ടമ്മമാർ ആജീവനാന്തം ചെയ്തുവരുന്ന ഇത്തരം കർമ്മങ്ങളെ അവരുടെ സ്വന്തക്കാർ, സേവനം അനുഭവിച്ചിട്ടുള്ളവർപോലും എടുത്തു പറയാറുണ്ടോ? ഉണ്ടെങ്കിൽതന്നെ എത്രനാൾ? അവർ ചെയ്ത സേവനമെന്നല്ല അവരെപ്പോലും സ്മരിക്കു

കയോ കീർത്തിക്കുകയോ ചെയ്യുന്നതു് എത്ര നാഠ? ലൌകികദൃഷ്ട്യാ നമ്മുടെ ആരുമല്ലാത്ത, അങ്ങെങ്ങോ, വഷ്ങ്ങഠക്കുമുമ്പ് പിറന്നെരിഞ്ഞ ശാരദാദേവിയുടെ ജീവിതത്തിലെ ഇത്തരം വെറും സാധാരണമായവപോലും നാം വീണ്ടുംവീണ്ടും ഓക്കുകയും പറയുകയും ചെയ്യുന്നതെന്തുകൊണ്ടു് ?

വൈഭവഹീനയുടെ വേഷത്തിൽ, നല്ലൊരുവളെപ്പോലെ വായ തുറക്കാതെ, അശ്രുകണ്ഠിയായി, ഒരു സന്ന്യാസിയുടെ ഭാര്യ – ഇതോ നമ്മുടെ അമ്മ? ഇഷ്ടത്തിൽ ആവിഷ്ടയായ, പുണ്യശീലയായ, ദാനശീലയായ, ദയാമയിയായ ഒരു സ്ത്രീ – ഇതുമാത്രമോ? ജപം, ധ്യാനം, തീർത്ഥാടനം, അല്പം ലോകസേവ, കറിക്കു കഷണം നുറുക്കൽ, വീടു ശുദ്ധിചെയ്യൽ, പാത്രം മെഴുക്കൽ, തുണി അലക്കൽ, വെററില തെറുക്കൽ മുതലായതെല്ലാം ചെയ്തുകൊണ്ടു് എത്രയും പൂതകീർത്തികളായ മഹാത്മാക്കളുടെ പുണ്യവ്രതകളായ സഹധർമ്മിണികളുണ്ടു്–ശാരദാദേവിയും അവരെപ്പോലെ ഒരുവളെന്നോ? വീട്ടുജോലികഠ ചെയ്യുന്ന ഒരു തികഞ്ഞ തറവാട്ടിലമ്മമാത്രമോ?

അമ്മയുടെ മാഹാത്മ്യം എന്തിലാ? ആത്മഗോപനത്തിൽ, അഹംനാശത്തിൽ. മുഖംമൂടിയായി ധരിച്ചിട്ടുള്ള മറയില്ലേ, അതുകൊണ്ടുള്ള മുഖം മറയ്ക്കലിൽ, സ്വസ്വരൂപം മറയ്ക്കുന്നതിൽ!

ജീവിതകാലത്തു് അവരെ മൂടുപടംകൂടാതെ കണ്ടവർ ചുരുക്കം. ദക്ഷിണേശ്വരം ക്ഷേത്രത്തിലെ ജോലിക്കാർപോലും അവരവിടെ ഉണ്ടെന്നു കേഠക്കുകയല്ലാതെ അവരെ നേരിൽ കണ്ടിട്ടില്ല. അത്രയും ഒതുങ്ങിയും ഒളിച്ചും നിശ്ശബ്ദയായി, അജ്ഞാതയായി വസിച്ചിരുന്നു. എന്നാലും അല്പം ചിലർ അടുത്തു പരിചയപ്പെട്ടിരുന്നു. ദേവിയെ കണ്ടവക്കും കൊണ്ടവക്കും അവരെക്കുറിച്ചു രണ്ടഭിപ്രായമില്ല. അവർ പറയുന്നതു് കേഠക്കുക:

ശ്രീരാമകൃഷ്ണശിഷ്യരിൽ ശാരദാദേവിയുമായി ദീർഘകാലത്തെ അടുത്ത പരിചയം ലാട്ടു മഹരാജിനു് (അത്ഭുതാനന്ദസ്വാമികഠക്കു്) ആയിരുന്നു അദ്ദേഹം ഒരിയ്ക്കൽ പറയുകയുണ്ടായി, ''അമ്മയെ അറിയുക എളുപ്പമുള്ള കാര്യമാണോ? ഭഗവാൻെറ പൂജ ഗ്രഹിക്കുകയുണ്ടായിട്ടുണ്ടു്–മനസ്സിലായോ ആ സംഗതി! മാതൃദേവി ആരെന്നതു് അദ്ദേഹത്തിനുമാത്രം മനസ്സിലായിട്ടുണ്ടായിരുന്നു. കുറച്ചു ബോധം സ്വാമിജിക്കും ഉണ്ടായിരുന്നു......''

ശ്രീകോവിലിലെ പാഷാണമയിയെ പ്രാണമയിയാക്കുന്നതരം പൂജയായിരുന്നല്ലൊ ശ്രീരാമകൃഷ്ണൻേറതു്. അത്തരം പൂജയെ, അതും അദ്ദേഹം തൻെറ സാധനാസമാപ്തിയായി ചെയ്ത ഷോഡശോപചാരപൂജയെ നിസ്സങ്കോചം സ്വീകരിച്ചു് തൻെറ പാദങ്ങളിൽ സർവ്വ തപഃഫലങ്ങളേയും അർപ്പിച്ചു് പ്രണമിച്ച സ്വപതിയെ തിരിച്ചൊന്നു നമസ്കരിക്കപോലും ചെയ്യാതെ പൂജാവസാനത്തിൽ എഴുന്നേററു സ്ഥലം വിടുകയാണു് ശാരദാദേവി ചെയ്തതു്.

ശ്രീരാമകൃഷ്ണൻെറ ദക്ഷിണേശ്വരലീല നടക്കുന്ന കാലം! ഒരുനാഠ പഞ്ചവടിയിൽ ഇരുന്നു് ലാട്ടു ധ്യാനിക്കുന്നു. ആ വഴിയെ പോകുമ്പോഠ ഭഗവാൻ അതു കാണാനിടയായി ചോദിച്ചു; ''ആരെയാണു് ധ്യാനിക്കുന്നതെടൊ ലാട്ടൊ?'' ലാട്ടു ഞെട്ടിപ്പിടഞ്ഞെഴുന്നേററു. ''ആ നഹബതു് മുറിയിൽ പോ. അവിടെ സാക്ഷാൽ ഭഗവതിയുണ്ടു്, ഇരുന്നു റൊട്ടി പരത്തുന്നു. പോയി അവരെ സഹായിക്കു്, റൊട്ടി പരത്തിക്കൊടുക്കു്, പോ''.

ഭഗവാൻ നേരമ്പോക്കായി ഇപ്രകാരം പറഞ്ഞതാണോ? അല്ല. ശാരദ സാക്ഷാൽ ശക്തിസ്വരൂപിണിയാണെന്നു് ഭഗവാൻ സ്പഷ്ടമായി സൂചിപ്പിച്ചിട്ടുണ്ടു്; പറഞ്ഞിട്ടുമുണ്ടു്.

ശാരദാദേവി പതിന്നാലാം വയസ്സിൽ ഒരിക്കൽ കാമാരപുകുരത്തിൽ ശ്വശ്രുഗൃഹത്തിൽ ഭർത്തൃശുശ്രൂഷയ്ക്കായി പോയി താമസിക്കുകയുണ്ടായി. അവിടെ കൂടാറുണ്ടായിരുന്ന സ്ത്രീകളെ പലേ സൽക്കഥകളും പറഞ്ഞു കേഠപ്പിക്കും ഗദാധരൻ. കേട്ടിരിക്കവേ ശാരദ പലപ്പോഴും ഉറങ്ങിപ്പോകും. മററു സ്ത്രീകഠ ശാരദയെ തട്ടിയുണർത്താൻ ശ്രമിച്ചാൽ, ഗദാധരൻ അവരെ തടഞ്ഞുകൊണ്ടു പറയുമത്രെ: ''വേണ്ട, വേണ്ട. അവളെ ഉണർത്തേണ്ട.. .. അവഠ ഇതെല്ലാം കേട്ടാൽ പിന്നെ ഇവിടെയൊന്നും നിൽക്കില്ല; ചീറിപ്പാഞ്ഞുകളയും.'' മൂടുപടമിട്ടു് സ്വയം മറച്ചുവന്ന മഹാശക്തിയാണെന്നല്ലെ സൂചന!

ഒരിക്കൽ ശാരദയെ ശകാരിക്കുകയുണ്ടായി ഭഗവാൻ. ദേവിയുടെ ദക്ഷിണേശ്വരവാസ കാലത്തു്. പഴങ്ങളും മധുരപലഹാരങ്ങളും കൈ നിറയെ വാരി വിതരണം ചെയ്യുവത്രെ ദേവി. ''ഇത്രയധികം ധാരാളിത്തമായാൽ എങ്ങ നെയാ?'' എന്നും പറഞ്ഞായിരുന്നു ശകാരം. ദേവിയുടെ മുഖം അഭിമാനവിജൃംഭിതമായി. അതു ഭഗവാന്റെ കണ്ണിൽപെട്ടു. പ്രളയസൂചക മായ ഒരു ചെറുകാർകൊണ്ടലിന്റെ നിഴലാട്ടം ! ഭയചകിതനായി ശ്രീരാമകൃഷ്ണൻ. അനന്തിരവൻ രാമലാലിനെ വിളിച്ച് ഭഗവാൻ രഹസ്യമായി പറഞ്ഞു, ''എടൊ പോയി നിന്റെ അമ്മായിയെ സമാധാനിപ്പിക്കു. അവരു ഒരിക്കൽ കോപിച്ചു പോയാൽമതി, എന്റെ എല്ലാം നാശമടയാൻ.''

ദക്ഷിണേശ്വരത്തിൽവെച്ച് ഒരുനാരം ശ്രീരാമകൃഷ്ണന്റെ കാൽ തടവിക്കൊടുത്തുകൊ ണ്ടിരിക്കവേ, പെട്ടെന്നു ശാരദാദേവി അദ്ദേഹ ത്തോടു്, ''അങ്ങു് എന്നെ ആരായിട്ടാണ് കണക്കാക്കുന്നതു്?'' എന്നു ചോദിച്ചു. ശ്രീരാമ കൃഷ്ണൻ ഉടനടി നല്കിയ മറുപടി, ''ഏതൊരമ്മ ശ്രീകോവിലിൽ, അതേ അമ്മതന്നെ നഹബ ത്തിലും,'' തുടർന്നുകൊണ്ടു്, ''ആ അമ്മതന്നെ ഇതാ ഇവിടെ, എന്റെ കാൽ തടവുകയും ചെയ്യുന്നു'' എന്നാണു്.

ഭവനേശ്വരിയെ ഭുവനേശ്വരിയായി സങ്ക ല്പിച്ച്, ദർശിച്ചിരുന്ന ശ്രീരാമകൃഷ്ണനും സ്വപതി യിൽ പശുപതിയെക്കണ്ടു സേവിച്ചിരുന്ന ശ്രീശാരദാദേവിയും ദാമ്പത്യജീവിതത്തിൽ ആദരണീയവും നൂതനവുമായ ഒരു മാതൃക ലോക ത്തിനു നൽകുന്നു.

ശാരദാദേവിക്കു് ഒരു ജോടി സ്വർണ്ണവളകരം ഉണ്ടാക്കിക്കുവാൻ ഹൃദയനോടു കല്പിക്കുമ്പോരം ശ്രീരാമകൃഷ്ണൻ പറയുകയുണ്ടായി, ''അവളുടെ പേർ ശാരദാ ന്നു്. അവരം സരസ്വതിയാ!''

സ്വസ്വരൂപം മറച്ചുവന്ന ബഹുരൂപിണി യായ ആദ്യാശക്തിയാണു് ശാരദാദേവി എന്ന അർത്ഥത്തിൽ, ''ചാരം പുരണ്ട പൂച്ച'' എന്നു ശ്രീരാമകൃഷ്ണൻ ദേവിയെ വിശേഷിപ്പിച്ചതു പ്രസിദ്ധമാണല്ലൊ.

'ജ്വലന്ത ദുർഗ്ഗ' (സജീവയായ ദുർഗ്ഗ) എന്നാണു് വിവേകാനന്ദസ്വാമികരം ശാരദാദേവിയെക്കു റിച്ച് രേഖപ്പെടുത്തിയിട്ടുള്ളതു്. ''ശക്തിയെ ക്കൂടാതെ ജഗത്തിന്റെ ഉദ്ധാരണം നടക്കില്ല. നമ്മുടെ നാട്ടിൽ എല്ലാവരും അധമരും ശക്തി ഹീനരും ആയിരിക്കുന്നതു് എന്തുകൊണ്ടാണ്? ഇവിടെ ശക്തി അവമാനിതയായതുകൊണ്ടു്. ഭാരതത്തിൽ വീണ്ടും ആ മഹാശക്തിയെ ഉണ ർത്താനായിക്കൊണ്ടാണു് ശ്രീ മാതൃദേവി എഴു ന്നള്ളിയിട്ടുള്ളതു്.''

ആയിരത്തിത്തൊള്ളായിരത്തി പതിനെ ട്ടിൽ, ദുർഗ്ഗാപൂജാസമയം. മാസ്റ്റർ മഹാശയൻ (മഹേന്ദ്രനാഥഗുപ്തൻ) ഒരു ഭക്തനോടു പറയുക യുണ്ടായി, ''മാതൃദേവിയെ ദർശനം ചെയ്തോ? മഹാമായ ദേഹം ധരിച്ച് എഴുന്നള്ളി വന്നു ദർശനം നൽകി എത്രയെത്ര ഭക്തന്മാരെ കൃതാർത്ഥ രാക്കിച്ചെയ്യുന്നു. പോവൂ, നാളെ മഹാഷ്ടമി യാണു്, കാലത്തു് കുറച്ചു താമരപ്പൂവുംകൊണ്ടു പോയി മാതൃദേവിയുടെ പാദപത്മങ്ങളെ പൂജിച്ചു വരൂ.''

താമരപ്പൂവുംകൊണ്ടു് ആ ഭക്തൻ മാതൃമന്ദിര മായ ഉദ്ബോധനിൽ ചെന്നു. ചെന്നെത്തിയ പ്പോഴേയ്ക്കും ഉച്ചകഴിഞ്ഞു. ചെന്നപ്പോരം കേട്ടതു് ഭക്തന്മാർക്കുള്ള ദർശനം കഴിഞ്ഞുവെന്നാണു്...... വൈകുന്നേരം ഭക്തകരംക്കു മാത്രം ദർശനം കൊടു ക്കുന്നതായിരിക്കും......ഭക്തൻ ഹതാശനായി. കയ്യിൽക്കൊണ്ടുവന്ന താമരപ്പൂക്കരം വാടാൻ തുടങ്ങി. എന്നിട്ടും സ്ഥലം വിട്ടില്ല. ഹൃദയ പത്മം വാടുന്നവനായിരുന്നില്ല.

അല്പം വിഘ്നവും കാലതാമസവും നേരിട്ടു വെങ്കിലും ഒടുവിൽ സന്ധ്യയോടടുത്തു് അയാരംക്കു ദേവീദർശനം ലഭിച്ചു. മാതൃദേവി അയാളുടെ മുഖത്തുനോക്കി......താമരപ്പൂക്കളെ ദേവീപാദങ്ങളിൽ അർപ്പിച്ചു ഭക്തൻ.

ദേവീദർശനം ലഭിച്ചതിൽ സന്തുഷ്ടനെ ങ്കിലും ദേവിയുമായി ഒരു വാക്കു സംസാരിച്ചി ല്ലല്ലൊ എന്നൊരു അകൃതാർത്ഥതയുമായി മടങ്ങി ച്ചെന്നു് മാസ്റ്റർ മഹാശയനോടു വിവരം പറഞ്ഞ പ്പോരം, മാസ്റ്റർ, ''സംസാരിച്ചില്ലല്ലൊ എന്നോ? എന്താ ഈ പറയുന്നതു്! ദേവി കടാക്ഷി ച്ചില്ലേ, ഇതിൽ കൂടുതലായി നിനക്കെന്തു വേണം! സാക്ഷാൽ ജഗജ്ജനനിയെ സശരീര യായി ദർശനം ചെയ്തല്ലൊ. നിന്റെ മാനവജന്മം സഫലമായി!!'' എന്നാണു് പറഞ്ഞതു്.

ശ്രീരാമകൃഷ്ണന്റേയും വിവേകാനന്ദസ്വാമി കളുടേയും മാസ്റ്റർ മഹാശയന്റേയും ദേവിയെ ക്കറിച്ചുള്ള മതിപ്പ് കേട്ടല്ലൊ. എല്ലാ സ്ത്രീകളിലും ജഗദംബയെക്കാണ്മാനായി തപസ്സനുഷ്ഠിച്ച് അപ്രകാരം കണ്ടുകൊണ്ടിരുന്ന ശ്രീരാമകൃഷ്ണൻ സ്വപത്നിയായ ശാരദാദേവിയിലും ജഗജ്ജനനിയെക്കണ്ടുവെങ്കിൽ, അതു് അദ്ദേഹത്തിന്റെ പ്രത്യേകതരത്തിലുള്ള മാനസികാവസ്ഥ കൊണ്ടാവാം. വിവേകാനന്ദനും മററു ശിഷ്യരും മാസ്റ്റർ മഹാശയനമെല്ലാം രാമകൃഷ്ണന്റെ സ്വാധീനവലയത്തിൽപെട്ടവരും. അവരുടെ അഭിപ്രായം സ്വതന്ത്രവും വസ്തുനിഷ്ഠവും ആയിരിക്കണമെന്നില്ലല്ലൊ. ശരി. ഇക്കാര്യത്തിൽ ഇവക്കെല്ലാം കല്പിക്കപ്പെടാവുന്ന അയോഗ്യതകളൊന്നുമില്ലാത്ത രണ്ടു ദൃക്സാക്ഷികളെ ഭാഗ്യവശാൽ നമുക്ക ലഭിച്ചിട്ടുണ്ടു്. ജയരാമവാടിയിൽ നിന്നും ദക്ഷിണേശ്വരത്തേക്ക കാൽനടയായി വരുംവേളയിൽ കൂട്ടുകാരിൽനിന്നും വേർപെട്ടു് കാട്ടിൻനടുവിൽ രാത്രിയിൽ ഒററപ്പെട്ട ശാരദാദേവിയുടെ രക്ഷയ്ക്കെത്തിയ തസ്കരദമ്പതികരം. അവരുടെ മകളായിത്തീന്ന ശാരദയേയും, ജാമാതാവിനേയും കാണ്മാൻ വഴി തിരക്കിയറിഞ്ഞു് ഒരു നാരം ദക്ഷിണേശ്വരത്തു ചെല്ലുകയുണ്ടായി അവർ, ഉപഹാരമായി അരിപ്പൊടി വറുത്തു് ശക്കരയിൽ കുഴച്ചുണ്ടാക്കിയ ലഡ്ഡുവുമായി.' ''നിങ്ങളെന്നെ ഇത്ര സ്നേഹിക്കുന്നതെന്താ?'' ശാരദാദേവി അവരോട ചോദിച്ചു. ''നീ സാധാരണ പെണ്ണല്ല. നിന്നെ ഞങ്ങരം കാളീരൂപിണിയായി കാണുകയുണ്ടായി.'' 'ഇതെന്താണീപ്പറയുന്നതു്?' എന്നു ശാരദാദേവി ചിരിച്ചുകൊണ്ടു ചോദിച്ചപ്പോരം, അവർ ''ഉള്ളതാണു്, മോളെ. സത്യമായിട്ടും ഞങ്ങരം കാണുകയുണ്ടായി. ഞങ്ങരം പാപികളായതുകൊണ്ടു് നീ നിന്റെ രൂപം ഒളിക്കുകയാണല്ലെ? ''എന്നു് അവർ ആവലാതിപ്പെട്ടുവത്രെ !

മണ്ണുണ്ട വായയിൽ മാലോകമെല്ലാം കാട്ടി മായാമറ നീക്കി യശോദക്കു് ജ്ഞാനം നൽകിയതിന്നുശേഷം വീണ്ടും പുത്രസ്നേഹവതിയായ മായയെ ഭഗവാൻ ശ്രീകൃഷ്ണൻ പ്രയോഗിച്ചപോലെ, സ്വസ്വരൂപം കാട്ടി തസ്കരദമ്പതികളെ അനുഗ്രഹിച്ചശേഷം പുത്രീസ്നേഹവതിയായ മായയെ ശാരദാദേവിയും പ്രയോഗിച്ചതോ !

ദേവിയുടെ യഥാർത്ഥസ്വരൂപം ഇന്നതെന്നു് പറഞ്ഞുകേട്ടു നേരിട്ടു ചോദിച്ചവരിൽ ആരോടും ദേവി അതിനെ നിഷേധിക്കുകയുണ്ടായിട്ടില്ല. മറിച്ചു് മൌനംകൊണ്ടും സൂചനകൊണ്ടും, സ്പഷ്ടമായും അതു ശരി വെയ്ക്കുകയാണുണ്ടായിട്ടുള്ളതു്.

ജയരാമവാടിയിലെ പോലീസുകാരനായിരുന്നു അംബികാബാഗദിയെന്നയാരം. മാതൃദേവി അയാളെ അംബികച്ചേട്ടാ എന്നാണു് വിളിച്ചിരുന്നതു്. ഒരുനാരം മാതൃദേവിയോടു് സ്വകാര്യമായി ചോദിച്ചു അയാരം: ''ലോകർ ഭവതിയെ ദേവി, ഭഗവതി, എന്നു് പലതും പറയുന്നു. എന്തോ, എനിക്കൊന്നും മനസ്സിലാകുന്നില്ലല്ലൊ!'' കേട്ടു ചിരിച്ചുകൊണ്ടു മാതൃദേവി: ''അങ്ങേയ്ക്കതൊന്നും അറിയേണ്ട ആവശ്യമില്ല. അങ്ങു് എന്റെ അംബികച്ചേട്ടൻ, ഞാനങ്ങയുടെ സഹോദരി ശാരദയും.''

ഇതേ പ്രശ്നം ഉദ്ബോധൻ ആപ്പീസിലെ ജോലിക്കാരനായ ചന്ദ്രദത്തനും ദേവിയോടു ചോദിക്കുകയുണ്ടായി. ''എന്നെ അറിഞ്ഞിട്ടു് നിനക്കെന്തു് ആവശ്യം?'' എന്നു ദേവി ഒഴിഞ്ഞു മാറുകയാണുണ്ടായതു്. ''അങ്ങു ഭഗവതിയാണെന്നു ഞങ്ങരക്ക തോന്നാത്തതു് എന്തുകൊണ്ടാണു്?'' എന്നൊരു ഭക്ത പരസ്യമായി ദേവിയോടു ചോദിച്ചു. ''സകലക്കും ശരിയായി തിരിച്ചറിയുവാൻ സാധിക്കുമോ, കുഞ്ഞെ. ഒരു കുളക്കടവിൽ ഒരു രത്നക്കല്ലു കിടപ്പുണ്ടായിരുന്നു. അതൊരു വെറും കല്ലെന്നു കരുതി സകലരും കാൽ ഉരച്ചുകഴുകി കുളിച്ചു പോകും. ഒരു ദിവസം ഒരു രത്നവ്യാപാരി ആ കടവിൽ വരുവാനിടയായി. ആ കല്ലു വളരെ വലുതായ വിലപ്പിടിച്ചു ഒരു രത്നമാണെന്നു് അയാരം തിരിച്ചറിഞ്ഞു.''

നിറപ്പകിട്ടുള്ള കളിക്കോപ്പു് വലിച്ചെറിഞ്ഞു് 'അമ്മേ' എന്നാകുലതയോടേ ദിഗന്തം മാറെറാലിക്കൊള്ളുമാറു നാം വിളിക്കുമ്പോരം ഏതൊരമ്മ മടിയിലെടുക്കാൻ ഓടിവരുന്നതായിക്കാണുമോ, ആ അമ്മതന്നെയാണു് ശ്രീ ശാരദാദേവി.

# ശരണാഗതി

(മുൻലക്കത്തിൽനിന്നു തുടർച്ച്)

## ബുധാനന്ദസ്വാമികൾ

ഭക്തനെസംബന്ധിച്ച ശരണാഗതിയുടെയർത്ഥം, ഈശ്വരനായ്ക്കൊണ്ട് തന്നെത്തന്നെ അടിയറവയ്ക്കുക എന്നാണ്; അതായത് തന്റെ അഹംബുദ്ധിയെ പാടേ ഈശ്വരനു വിട്ടുകൊടുക്കുക, അഥവാ, മറെറാരു വിധത്തിൽ പറഞ്ഞാൽ സ്വന്തം ഇച്ഛയെ ഈശ്വരേച്ഛയിൽ സമ്പൂർണ്ണം ലയിപ്പിക്കുക എന്നാണ്.

നിർഗ്ഗുണനിരാകാരബ്രഹ്മത്തെ സാക്ഷാൽകരിക്കാൻ സാധകന് അഹംബുദ്ധിയുടെ സമ്പൂർണ്ണനിരാകരണമല്ലാതെ മററുമാർഗ്ഗമില്ലെന്നു വ്യക്തം; ഞാൻ കർത്താവും ഭോക്താവുമാണെന്ന വ്യാമോഹത്തെ ജനിപ്പിച്ചിരിക്കുന്ന അജ്ഞാനത്തെ നശിപ്പിക്കേണ്ടിയിരിക്കുന്നു. ഒരേ വൃക്ഷത്തിൽ സ്ഥിതിചെയ്യുന്ന, തുല്യാകൃതികളായ രണ്ടു പക്ഷികളുടെ കഥയിലൂടെ ഉപനിഷത്ത് ഈ വസ്തുത ഉദ്ബോധിപ്പിക്കുന്നുണ്ട്. അവ തമ്മിലുള്ള പ്രധാനവ്യത്യാസം, ഒന്ന് മധുരവും തിക്തവുമായ ഫലങ്ങളെ മാറിമാറി അനുഭവിക്കുമ്പോൾ, മറേറത് ഉദാസീനമായി നോക്കിയിരിക്കമാത്രം ചെയ്യുന്നു എന്നുള്ളതാണ്. ഫലങ്ങൾ ഭുജിക്കുന്ന, സുഖദുഃഖങ്ങൾ ഇടവിട്ടനുഭവിക്കുന്ന, പക്ഷി പ്രകൃതിയുമായി സാത്മ്യം പ്രാപിച്ചിരിക്കുന്ന ജീവാത്മാവിനെ ഉദാഹരിക്കുന്നു; മറേറ പക്ഷി നമ്മുടെ തനിസ്വരൂപമായ യഥാർത്ഥ ആത്മാവിനേയും. ജ്ഞാനോദയത്തോടെ ജീവത്വബുദ്ധി അന്തർധാനം ചെയ്യുമ്പോൾ നമ്മുടെ ഈ യഥാർത്ഥസ്വരൂപം നാം സാക്ഷാത്കരിക്കും.

എന്നാൽ ഒരു ഭക്തൻ ഈ പ്രശ്നത്തെ മറെറാരു വിധത്തിലാണ് നേരിടുന്നത്. അയാൾക്ക ബലാൽക്കാരേണയുള്ള ബന്ധവിച്ഛേദമൊന്നും ആവശ്യമായിവരുന്നില്ല. ശരണാഗതി അനായാസേന കൈവരുന്ന ഒന്നല്ലെന്നുള്ളത് നാം വിസ്മരിക്കരുത്. ഈശ്വരാന്വേഷകൻ ആത്മാർത്ഥതയോടെ സർവ്വകഴിവും പ്രയോഗിച്ച മുന്നോട്ടുപോകാൻ ശ്രമിക്കുമ്പോൾ, അകത്തുനിന്നും പുറത്തുനിന്നും എതിർശക്തികൾ അയാൾക്കനുഭവപ്പെടുന്നു. സ്വന്തമനസ്സിലുണ്ടാകുന്ന അവിഹിതവിചാരങ്ങളെ നിയന്ത്രിച്ച് മനസ്സിനെ ഈശ്വരാഭിമുഖമാക്കുവാൻ അയാൾ വിഷമിക്കുന്നു.ബാഹ്യങ്ങളായ പരിതഃസ്ഥിതികളിൽനിന്നുണ്ടാകുന്ന അനേകം അലട്ടലുകളും പ്രതിബന്ധങ്ങളും അയാളെ ക്ലേശിപ്പിക്കുന്നു. ഇങ്ങനെ തന്റെ നില സമഗ്രമായി നോക്കുമ്പോൾ സ്വന്ത ആത്മീയ പരിരക്ഷണത്തിനു താൻ അപ്രാപ്തനാണെന്നുള്ള നിസ്സഹായാവസ്ഥയിൽ അയാൾ എത്തിച്ചേരുന്നു.

ഈ പതനത്തിൽ, ഒടുവിൽ അയാൾ ശാസ്ത്രങ്ങളുടേയും ഗുരുവിന്റേയും അരുളപ്പാട് വീണ്ടും കേൾക്കുന്നു: "എല്ലാം ഈശ്വരപാദങ്ങളിൽ സമർപ്പിക്കുക.നിങ്ങൾക്കു മറെറന്തു ചെയ്യാൻ കഴിയും? അദ്ദേഹത്തിനു മുക്ത്യാർ കൊടുക്കുക. അദ്ദേഹം ഉത്തമമെന്നു വിചാരിക്കുന്നതുപോലെ കാര്യങ്ങൾ നടത്തിക്കൊള്ളട്ടെ. നിങ്ങൾ ഒരു ഉത്തമപുരുഷനെ വിശ്വസിച്ചാശ്രയിച്ചാൽ അയാൾ ഒരിക്കലും നിങ്ങളെ ദോഷപ്പെടുത്തുകയില്ല. ഈ വചനങ്ങൾ സാധകന് ഒരാശാകിരണമരുളുന്നു. തന്റെ ചുമട് മററു വല്ലവരുടേയും ചുമലിലാക്കാൻ ഏതൊരുവനും ആഗ്രഹിക്കും.എന്നാൽ നമ്മുടെ ചുമടിന്റെ ഒരംശംപോലും വഹിക്കാൻ തയ്യാറുള്ളവരെ കണ്ടെത്തുക പ്രയാസമാണ്. പക്ഷേ, ഈശ്വരൻ തയ്യാറാണെന്നു സിദ്ധാത്മാക്കൾ പറയുന്നു. നമ്മുടെ സകലഭാരവും സർവ്വദാ വഹിക്കാൻ അദ്ദേഹം തയ്യാറാണത്രേ. ഉള്ളിൽനിന്നും പുറത്തുനിന്നും ആഘാതങ്ങളേററ് വിഷമിക്കുന്ന നാം ഇതുതന്നെ ഉത്തമവും സുഗമവുമായ മാർഗ്ഗം എന്നു വിചാരിക്കുന്നു. ഈശ്വരന്

എല്ലാം സമപ്പിച്ചിരിക്കുന്നതായി ഭംഗിയായ ഭാഷയിൽ നാം പ്രതിജ്ഞയെടുക്കുന്നു. വിനയാന്വിതരായിത്തന്നെ നാം വീമ്പു പറയുന്നു: ''എന്നെയും എൻെറ സവ്സ്വവും ഞാൻ ഈശ്വരനു സമപ്പിച്ചിരിക്കുന്നു. അദ്ദേഹം എന്നെക്കൊണ്ടു ചെയ്യിക്കുന്നതുപോലൊക്കെ ഞാൻ ചെയ്യുന്നു.'' എന്നാൽ ഏറെ താമസിയാതെ ഇതിൻെറ പരീക്ഷണമുണ്ടാവുന്നു; അപ്പോഴാ നമ്മുടെ ആത്മസമപ്പണം ആടിയുലയുന്നതായി കാണാം. നാം ചെയ്യുന്ന ഏതൊരു നല്ല കാര്യത്തിനും നാം മേന്മ(പ്രശംസ) അവകാശപ്പെടുന്നു. ആപത്തോ വിഷമങ്ങളോ വരുമ്പോഴാ നാം ഈശ്വരനെ പഴിക്കുന്നു. ആരെങ്കിലും നമ്മെ പ്രഹരിച്ചാൽ നാം ശരിക്കുംതിരിച്ചുകൊടുക്കുന്നു. അത്തരമൊരു ഭക്തൻെറ ചുമതലകളാ ഈശ്വരൻ ഏറ്റെടുക്കുന്നില്ല. നമ്മുടെ മനോഭാവമണിയറയിൽ മോഷണം നടക്കുന്നുവെങ്കിൽ, നമ്മിൽ കാപട്യം കുടികൊള്ളുന്നുവെങ്കിൽ, ആത്മീയ ജീവിതത്തിൽ നാം എങ്ങും എത്തിച്ചേരുന്നതല്ലെന്നു് ശ്രീരാമകൃഷ്ണൻ വീണ്ടും വീണ്ടും നമുക്കു മുന്നറിയിപ്പു തരുന്നു.

കാപട്യമാണു് അധ്യാത്മജീവിതത്തിൻെറ ഏററവും വലിയ ശത്രു. അതിനാൽ നാം എപ്പോഴും കാപട്യത്തിനിരയാവാതെ കരുതണം. ഭക്തൻെറ അദ്ധമനസ്സോടെയുള്ള ആത്മസമർപ്പണത്തിൽ ഈശ്വരൻ അസംതൃപ്തനാണെന്നു കാണിക്കാൻ ശ്രീരാമകൃഷ്ണൻെറ ഒരു കഥയുണ്ടു്: 'ഒരിക്കൽ ലക്ഷ്മീനാരായണന്മാർ വൈകുണ്ഠത്തിൽ നമ്മസല്ലാപത്തിലാണ്ടിരിക്കയായിരുന്നു. ലക്ഷ്മി ജഗന്നാഥനും സ്വനാഥനുമായ നാരായണൻെറ കാലു തടവിക്കൊണ്ടുമിരുന്നു. പെട്ടെന്നു നാരായണൻ ചാടി എഴുന്നേററു. ''പ്രഭോ, അങ്ങു് എവിടേക്കു പോകുന്നു?'' എന്ന ലക്ഷ്മിയുടെ അന്വേഷണത്തിനു്, ''എൻെറ ഭക്തരിലൊരുവൻ വലിയ ആപത്തിൽ പെട്ടിരിക്കുന്നു. എനിക്കയാളെ രക്ഷിക്കേണ്ടതുണ്ടു്'' എന്നുത്തരം പറഞ്ഞിട്ടു് അദ്ദേഹം വെളിയിലേയ്ക്കു പോയി; എന്നാൽ ഉടനെത്തന്നെ മടങ്ങിവരികയും ചെയ്തു. ''പ്രഭോ, അങ്ങെന്താണു് ഇത്രവേഗം തിരിച്ചുപോന്നതു്?'' എന്നു ലക്ഷ്മി ചോദിച്ചു. നാരായണൻ പുഞ്ചിരിച്ചുകൊണ്ടു് പറഞ്ഞു: ''ആ ഭക്തൻ എന്നിലുള്ള ഭക്ത്യാവേശത്തിൽ മതിമറന്നു് റോഡിലൂടെ പോവുകയായിരുന്നു. രജകന്മാർ പുൽത്തകിടിയിൽ വസ്ത്രങ്ങളാ ഉണക്കാൻ വിരിച്ചിരുന്നു. ഭക്തൻ അവയുടെ മീതെ നടക്കാനിടയായി. ഇതു കണ്ടു് രജകന്മാർ വടികളുമേന്തി അയാളെ തല്ലാനോടിവന്നു. അപ്പോഴാ അയാളെ രക്ഷിക്കാനായി ഞാന ങ്ങോട്ടോടി.'' ''എന്നിട്ടങ്ങെന്താണു് ഇത്രവേഗം മടങ്ങിപ്പോന്നതു്?'' എന്നു് ലക്ഷ്മി ചോദിച്ചു. നാരായണൻ ചിരിച്ചുകൊണ്ടു പറഞ്ഞു: ''ഭക്തൻ തന്നെ അവരെ എറിയാൻ ഒരു കല്ലു കയ്യിലെടുക്കുന്നതു ഞാൻ കണ്ടു. അതുകൊണ്ടു ഞാനിങ്ങു തിരിച്ചുപോന്നു.''

സമ്പൂണ്ണസമപ്പണത്തെ ഹൈന്ദവധമ്മശാസ്ത്രങ്ങളിൽ 'പ്രപത്തി' എന്നു പറയുന്നു. പ്രപത്തിയുടെ കാതലായ അംശം ഈശ്വരകൃപയുടെ രക്ഷാശക്തിയിലുള്ള പതറാത്ത വിശ്വാസമാകുന്നു. അത്തരം സമർപ്പണത്തിനു് താഴെ കൊടുത്തിട്ടുള്ള അഞ്ചു ലക്ഷണങ്ങളുണ്ടെന്നു ശാസ്ത്രങ്ങളാ പറയുന്നു:

1 ഈശ്വരേച്ഛയ്ക്കനുരോധമായതിനെ സങ്കല്പിക്കുകയും അനുഷ്ഠിക്കുകയും ചെയ്യുക.

2 ഈശ്വരനിഷ്ടപ്പെടാത്തവയെ വെടിയുക.

3 ഈശ്വരൻ രക്ഷിക്കുമെന്നു് ഉറച്ച വിശ്വാസമുണ്ടായിരിക്കുക.

4 രക്ഷിതാവായി ഈശ്വരനെമാത്രം ആശ്രയിക്കുക.

5 സമ്പൂണ്ണവിനയത്തോടെ ഈശ്വരനായ്ക്കൊണ്ടു സ്വയം സമപ്പിക്കുക (അടിയറ വെയ്ക്കുക).

1 ഈശ്വരേച്ഛയ്ക്കനുരോധമായതിനെ സങ്കല്പിക്കാൻ ഒരു ഗുരുവിൻെറ സഹായത്തോടെ ധമ്മശാസ്ത്രങ്ങളിൽനിന്നു് നാം അതു് ആദ്യം പഠിക്കേണ്ടിയിരിക്കുന്നു. ശ്രീരാമകൃഷ്ണൻ പറഞ്ഞിട്ടുള്ളതു്, മനസ്സു് സമ്പൂണ്ണം നിമ്മലമായതിനുശേഷമേ ഒരുവനു് ഈശ്വരൻെറ ഇച്ഛ ഗ്രഹിക്കാൻ കഴിയൂ എന്നാണു്. പരിശുദ്ധമായ മനസ്സു് നിശ്ചയിക്കുന്നതൊക്കെ ഈശ്വരൻെറ ഇച്ഛയാണു്. ഈശ്വരേച്ഛ അറിയാൻ ഈശ്വരസാക്ഷാത്കാരത്തിനുശേഷമേ സാധിക്കൂ എന്നു പറയുന്നതിൻെറ മറെറാരു രൂപമാണിതു്; എന്തെന്നാൽ പരിപൂണ്ണവിശുദ്ധി കൈവന്നവനു് ഈശ്വരസാക്ഷാത്കാരവും സിദ്ധിക്കാതെവയ്യ.

മനഃശ്ശുദ്ധി കൈവന്നിട്ടില്ലാത്ത നമുക്ക് ഈശ്വരൻെറ ഇച്ഛ എങ്ങനെ അറിയാനൊക്കും ? എന്നതാണ് നമ്മുടെ പ്രശ്നം. നമുക്കതറിയാൻ വഴിയില്ലെന്നുള്ളതാണ് വസ്തുത. എങ്കിൽപിന്നെ നാമെന്തു ചെയ്യണം ? മനസ്സിൻെറ ശുദ്ധീകരണാത്ഥം ധമ്മശാസ്ത്രങ്ങളിലെ ആദേശങ്ങളെ ഒരു ഗുരുവിൻെറ മാഗ്ഗദശ്നമനുസരിച്ച് അനുഷ്ഠിക്കുകയാണ് നാം ചെയ്യേണ്ടതു്. ധമ്മശാസ്ത്രങ്ങൾ അനവധിയും അവ പലപ്പോഴും ഉപരിതലത്തിലെങ്കിലും വിഭ്രാന്തിജനകമാംവണ്ണം അന്യോന്യവിരുദ്ധങ്ങളും ആകയാലാണ് ഗുരുവിൻെറ മാഗ്ഗദശ്നം വേണ്ടിയിരിക്കുന്നതു്.

എന്നാൽ ഈശ്വരേച്ഛ എന്താണെന്ന സിദ്ധാന്തപരമായി മനസ്സിലാക്കാതെതന്നെ, അതിനൊത്തു ജീവിക്കാൻ മററൊരു വഴിയുണ്ട്. അതു് അനുശീലിക്കാനത്ര എളുപ്പമല്ലെങ്കിലും തീച്ചയായും ഒരുവനെ പ്രപത്തിയിലെത്തിക്കാൻ പയ്യാപ്തമാണ്. 'അപ്രാതികൂല്യ'മെന്നറിയപ്പെടുന്ന ഈ ആശയത്തെ സ്വാമി വിവേകാനന്ദൻ അദ്ദേഹത്തിൻെറ ഭക്തിയോഗത്തിൽ 'സംഭവിക്കുന്നതൊന്നുംതന്നെ നമുക്ക പ്രതികൂലമല്ലെന്നുള്ള ബോധ്യം' എന്ന വിവരിച്ചിരിക്കുന്നു. ഭക്തൻ ഈ ബോധ്യത്തിൽ പ്രതിഷ്ഠിതനാകുമ്പോൾ, ദുഃഖങ്ങളുണ്ടാകുന്നെങ്കിൽ 'ദുഃഖങ്ങൾക്കു സ്വാഗതം' എന്നയാൾക്കു പറയാൻ സാധിക്കും. ദുരിതാനുഭവങ്ങളുണ്ടാകുമ്പോൾ, 'ദുരിതാനുഭവങ്ങൾക്കു സ്വാഗതം, നിങ്ങളും ആ പ്രേമസ്വരൂപത്തിൽനിന്നു വരുന്നവരാണല്ലോ,' എന്ന് ആത്മാത്ഥമായിത്തന്നെ പറയാൻ അയാൾക്കു കഴിയും. സുഖം വരുന്നെങ്കിൽ അയാൾ അതിനേയും സ്വാഗതം ചെയ്യുന്നു. പാമ്പു കടിച്ചാൽ അതും സ്വാഗതാഹം. മരണംതന്നെ വരുമ്പോഴും സ്വാഗതം ചെയ്യപ്പെടുന്നു. ഭക്തനെ സംബന്ധിച്ചിടത്തോളം സമ്പൂണ്ണസമപ്പണത്തിൻെറ രഹസ്യം ഈശ്വരനിൽ അവികലമായ പ്രേമവും അടിയുറച്ച വിശ്വാസവുമാണല്ലോ. അതിനാൽ പ്രേമഭാജനത്തിൽനിന്നു വരുന്നതെല്ലാം സ്വാഗതാഹമായിരിക്കണം. കാരണം അവയെല്ലാം പ്രേമസ്വരൂപൻെറ പല രൂപങ്ങളിൽ പ്രകടമാകുന്ന ഇച്ഛതന്നെയെന്ന തീച്ചയാണ്. തന്നിമിത്തം അത്തരമൊരു ഭക്തൻ ദുഃഖങ്ങളെയോ ദുരിതങ്ങളെയോ പററി ആവലാതിപ്പെടുകയെന്ന കായ്യംപോലും വിസ്മരിക്കണം. വരുന്നതെന്തും ആവലാതിയെന്യേ സ്വീകരിക്കുന്നതത്രേ ഈശ്വരേച്ഛയ്ക്കു വഴങ്ങിയിരിക്കുന്നതിൻെറ പ്രത്യക്ഷലക്ഷണം.

2. ഈശ്വരനിഷ്ടപ്പെടാത്തവയെ വെടിയുക – എന്നതാണ് രണ്ടാമത്തെ ആവശ്യം. എന്നാൽ ഈശ്വരനിഷ്ടമാകാത്തതെന്തൊക്കെയെന്ന് എങ്ങനെ അറിയാം ? ചില സാമാന്യനിയമങ്ങൾ പറയാൻ സാധിക്കും. 'സത്യം ജ്ഞാനം അനന്തം ബ്രഹ്മ' എന്നതു് ബ്രഹ്മത്തെ സംബന്ധിച്ച ഒരു പ്രസ്താവനയാണ്. മായയിൽക്കൂടി കാണപ്പെടുന്ന ബ്രഹ്മംതന്നെ ഈശ്വരൻ. അതിനാൽ ഈശ്വരനും, സത്യവും ജ്ഞാനവും അനന്തതയും ആയ സ്വരൂപത്തോടുകൂടിയവനാകുന്നു. സത്യം ജ്ഞാനം അനന്തത ഇവയെ നിഷേധിക്കുന്നതെന്തും ഈശ്വരന് ഇഷ്ടമായിരിക്കയില്ലെന്ന തീച്ചപ്പെടുത്താം. നമ്മുടെ കമ്മങ്ങൾ ഈശ്വരനെ ബാധിക്കയില്ലെന്നുള്ളതു ശരിതന്നെ. എന്നാൽ അവ ഈശ്വരീയഗുണങ്ങൾ നമ്മിൽ പ്രകാശിക്കാൻ തടസ്സമാകുന്ന മട്ടിലുള്ളവയാണെങ്കിൽ, ആയതു് ഈശ്വരന് ഇഷ്ടമായിരിക്കയില്ലെന്നും നമുക്കുതന്നെ ദോഷകരമായിരിക്കുമെന്നും സ്പഷ്ടം.

3. ഈശ്വരൻ രക്ഷിക്കുമെന്ന ഉറച്ച വിശ്വാസമുണ്ടായിരിക്കുകയാണ് മൂന്നാമത്തെ ആവശ്യം. അവ്യാജമായ ഈശ്വരവിശ്വാസത്തിൽ ഊന്നലില്ലാതെ ജീവിതയാപനം ചെയ്തുപോരുന്ന ബഹുഭൂരിപക്ഷം മനുഷ്യക്ക് അനുഭവപ്പെടുന്ന നാനാവിധ അല്ലലുകളിലും അലച്ചിലുകളിലുംനിന്ന് ഈ ഉറച്ച വിശ്വാസം കൈവന്ന സാധകൻ തികച്ചും മുക്തനായിത്തീരുന്നു. ഭക്തിയുടെ മഹാചാര്യനായിരുന്ന ശ്രീരാമാനുജൻ തൻെറ അന്ത്യസന്ദേശത്തിലും ശിഷ്യന്മാരെ പഠിപ്പിച്ചതിതാണ്:

'ഈശ്വരപാദങ്ങളിൽ ശരിക്കും ആത്മാപ്പണം നടത്തിയ ഒരുവൻ തൻെറ ഭാവിയെക്കുറിച്ച ലേശവും ചിന്താകുലനാകരുതു്; അതദ്ദേഹത്തിൻെറ ഇച്ഛയ്ക്കു സമ്പൂണ്ണവിധേയമാണ്. അതിനെപ്പററി ലേശമാത്രമായ ഉൽക്കണ്ഠപോലും ആത്മാപ്പണത്തിലെ ആത്മാത്ഥതയില്ലായ്മയെ കാണിക്കുന്നു. അയാളുടെ ഇപ്പോഴത്തെ ജീവിതം പൂണ്ണമായും ഭൂതകാലത്തിലെ സ്വന്തകമ്മങ്ങളാൽ നിണ്ണയിക്കപ്പെട്ടതാണ്. അതിനാൽ

അതിന്മേൽ പരാതിപ്പെടുന്നതു ശരിയല്ല. നിങ്ങളുടെ കർത്തവ്യനിർവ്വഹണം ലൌകികമായ കാര്യലാഭങ്ങൾക്കുള്ള ഒരുപായമായി തീരാതിരിക്കട്ടെ. സർവ്വേശ്വരപാദങ്ങളിലർപ്പിക്കപ്പെടുന്ന സേവനമായി അതിനെ സദാ പരിഗണിക്കുക.

ഈശ്വരൻ രക്ഷിക്കുമെന്ന ഉറച്ച വിശ്വാസം നമുക്കുണ്ടാകുന്നതു് ഈശ്വരനെ സംബന്ധിച്ച രണ്ടു വസ്തുതകൾ പൂർണ്ണമായി ബോധ്യപ്പെടുമ്പോൾ മാത്രമാണ് — അതായതു് ഈശ്വരൻ സർവ്വശക്തനാണെന്നും ഈശ്വരൻ പ്രേമമൂർത്തിയാണെന്നും. സർവ്വശക്തനാകയാൽ അദ്ദേഹത്തിനു നമ്മെ രക്ഷിക്കാനുള്ള ത്രാണിയുണ്ടു്; പ്രേമമൂർത്തിയാകയാൽ രക്ഷിക്കാനുള്ള മനസ്സുണ്ടു്. നമുക്കു പോരായ്മകൾ ഉണ്ടെങ്കിൽത്തന്നെയും, പ്രപഞ്ചത്തിന്റെ സൃഷ്ടിസ്ഥിതിസംഹാരങ്ങൾക്കു ഹേതുഭൂതനായ ഈശ്വരൻ സർവ്വശക്തനാണെന്നുള്ള കാര്യത്തിൽ സംശയലേശത്തിനു പോലും പഴുതില്ല. ഈശ്വരാവതാരങ്ങളുടെ വ്യക്തിസ്വഭാവവും ചെയ്തികളും നിരീക്ഷിക്കുമ്പോൾ ഈശ്വരൻ അതിരററ, അഹേതുകസ്നേഹകാരുണ്യങ്ങളുടെ ഇരിപ്പിടമാണെന്നുള്ളതിനു് ധാരാളം തെളിവുകൾ നമുക്കു ലഭിക്കുന്നു. അങ്ങനെ ഈശ്വരന്റെ സ്നേഹത്തേയും പ്രഭാവത്തേയും പററി ബോധ്യംവന്ന ഭക്തനു് അദ്ദേഹത്തിൽ സർവ്വാത്മസമർപ്പണം അനായാസമായിത്തീരുന്നു.

എന്നാൽ, നമുക്കു മനസ്സിലാക്കാൻ പ്രയാസമുള്ള അപ്രമേയങ്ങളും അസാധാരണങ്ങളുമായ വഴികളിലൂടെയാണു് ഈശ്വരൻ ചിലപ്പോൾ തന്റെ രക്ഷാപ്രവർത്തനം നടത്തുന്നതു്. സോക്രട്ടീസിന്റെ കാര്യത്തിൽ ഹെംലോക്കു് എന്ന വിഷം ശരിക്കും പ്രവർത്തിച്ചു് അദ്ദേഹത്തെ കൊല്ലുകതന്നെചെയ്തു. സ്വർഗ്ഗസ്ഥനായപിതാവു്, തന്റെ പ്രിയപുത്രനെ കുരിശിൽ തറച്ചപ്പോൾ ഒരു സഹായവും നീട്ടിയില്ല. ക്രിസ്തുതന്നെ തനിക്കു് അളവററ സേവനങ്ങളനുഷ്ഠിച്ച പുണ്യവാളൻ നിഗ്രഹിക്കപ്പെട്ടപ്പോൾ അദ്ദേഹത്തെ രക്ഷിക്കാനായി ഒന്നും ചെയ്തില്ല. ശ്രീരാമകൃഷ്ണന്റെ ദിവ്യമാതാവു് അദ്ദേഹത്തെ അതിദാരുണമായി പീഡിപ്പിച്ചുകൊണ്ടിരുന്ന കണ്ഠാർബ്ബുദത്തിൽനിന്നു ത്രാണനമരുളിയില്ല. തന്നെയുമല്ല, അവതാരപുരുഷനായ ശ്രീകൃഷ്ണൻ ഭാഗവതത്തിൽ വ്യക്തമായി ഇങ്ങനെ പ്രഖ്യാപിക്കയും ചെയ്തിരിക്കുന്നു:

'യാതൊരുവനെ എന്റെ കൃപയ്ക്കു പാത്രമാക്കാൻ ഞാൻ തിരഞ്ഞെടുക്കുന്നുവോ, ആദ്യമായി ഞാൻ ക്രമേണ അവന്റെ ധനമെല്ലാം അപഹരിക്കുന്നു. തൽഫലമായി, നിർദ്ധനനും ദുരിതഗ്രസ്തനുമായിത്തീരുന്ന അവനെ അവന്റെ ജ്ഞാതികൾ കൈവെടിയുന്നു.'

ജ്ഞാനവൃദ്ധനും വീരയോദ്ധാവും കൃഷ്ണഭക്തനുമായ ഭീഷ്മപിതാമഹൻ മരണവും കാത്തു് ശരശയ്യയിൽ കിടക്കവേ പറഞ്ഞ വാക്കുകളും ചിരസ്മരണീയമാണ്. എന്തുകൊണ്ടു് മരണസമയത്തു കരയുന്നു എന്നു ചോദിച്ചതിനു്, തനിക്കൊന്തെങ്കിലും ദുഃഖമുണ്ടായിട്ടല്ല, ഈശ്വരന്റെ ചെയ്തികളുടെ രഹസ്യം ലേശവും പിടികിട്ടിയിട്ടില്ലല്ലോ എന്ന വിചാരത്തിൽ നിന്നുളവായ അത്ഭുതപാരവശ്യത്താൽ കണ്ണുനീരു പൊട്ടിപ്പുറപ്പെട്ടതാണെന്നു് അദ്ദേഹം ഉത്തരം പറഞ്ഞു. എന്തെന്നാൽ, 'ഈശ്വരൻതന്നെ പാണ്ഡവന്മാരുടെ ചിരസുഹൃത്തായി സദാ കൂടെയുണ്ടായിട്ടും അവരുടെ കഷ്ടപ്പാടുകൾക്കൊരറുതിയില്ല.'

അതിനാൽ ഈശ്വരന്റെ രക്ഷാരീതികളെ സംബന്ധിച്ചു് ഉറപ്പിച്ചു പറയാവുന്നതാണ്: നമ്മുടെ ഭൗതികതത്വത്തെ രക്ഷിക്കാൻ ഈശ്വരൻ അത്ര വ്യഗ്രത കാണിക്കുന്നില്ല. നമ്മുടെ സ്വത്തുക്കളേയോ അതുപോലെ നമ്മുടെ ആസക്തിക്കാസ്പദമായ മററു വസ്തുക്കളേയോ തജ്ജന്യമായ വിഷയങ്ങളേയോ — അല്ലെങ്കിൽ ചുരുക്കത്തിൽ ലോകം സാധാരണ വിലമതിക്കാറുള്ള കാര്യങ്ങളെയോ ഒന്നുംതന്നെ നമുക്കുവേണ്ടി കാത്തുസൂക്ഷിക്കാൻ ഈശ്വരൻ കൂട്ടാക്കുന്നില്ല. തന്റെ ശരീരത്തിന്റെയും വസ്തുക്കളുടേയും സംരക്ഷണോദ്യോഗം കൈക്കൊള്ളുമെന്നുദ്ദേശിച്ചു് ആരെങ്കിലും ഈശ്വരനായി ആത്മാർപ്പണം ചെയ്യുന്നുവെങ്കിൽ അയാൾ തീർച്ചയായും വ്യാമോഹത്തിൽ അകപ്പെട്ടിരിക്കയാണ്. താൻ സ്നേഹിക്കുന്ന വസ്തുക്കളുടെ സംരക്ഷണാർത്ഥം ഈശ്വരനെ ഉപയോഗപ്പെടുത്താനാണു് അയാളുടെ സംരംഭം. അതിനാൽ അയാൾ ഈശ്വരനെ സ്നേഹിച്ചുതുടങ്ങിയിട്ടില്ല; ആ സ്ഥിതിക്കു് അയാളുടെ ആത്മസമർപ്പണത്തെപ്പററി എന്തു പറയാനാണു് !

ഈശ്വരൻ നമുക്കുവേണ്ടി ഒരു വസ്തുവും സംരക്ഷിക്കയില്ലെങ്കിൽ, പിന്നെ അദ്ദേഹത്തിന്റെ

രക്ഷ എങ്ങനെയുള്ളതാണ്? ഇതാണ് വലിയ വിരോധാഭാസം, വലിയ തമാശ. ലഘുവായ ഒരൊററ കാര്യമൊഴികെ ഭക്തന്റെ വക യാതൊന്നും രക്ഷിക്കാനൊരുക്കമില്ല ഈശ്വരൻ. ഭക്തന്റെ ആത്മാർപ്പണം പൂർണ്ണമാകുമ്പോൾ, അയാൾക്ക തന്നിലുള്ള പ്രേമത്തെ ഈശ്വരൻ രക്ഷിക്കുന്നു. മാത്രമല്ല, ആ പ്രേമത്തെ അഥവാ ഭക്തിയെ അടിക്കടി ബലപ്പെടുത്തുകയും ചെയ്യുന്നു. ആ പ്രേമത്തിലൂടെ ഭക്തനായ്ക്കൊണ്ട് ഈശ്വരൻ തന്നെത്തന്നെ സമ്പൂർണ്ണം ദാനം ചെയ്യുന്നു. അങ്ങനെ അദ്ദേഹം സമ്പൂർണ്ണം സ്വയം ദാനം ചെയ്യുന്നതോടെ ഭക്തനിൽനിന്നു മുമ്പു പിടിച്ചെടുത്തതിനെല്ലാം ധാരാളം പരിഹാരമാകുന്നില്ലേ? ഭക്തന് ഇങ്ങനെ ഈശ്വരലാഭം കൈവരുന്നതോടെ അയാൾക്ക ബോധ്യമാകുന്നു വിധി ഏല്പിച്ച ഓരോ പ്രഹരവും ഓരോ കൃപാനിപാതം തന്നെയായിരുന്നുവെന്ന്. അതിനാൽ ഈശ്വരനെ വിശ്വസിക്കുകയും സർവാത്മനാ സർവ്വശക്ത്യാ സ്നേഹിക്കുകയും മാത്രമാണ് നമുക്ക ജീവിതത്തിൽ സുരക്ഷിതവും യുക്തിയുക്തവുമായ ഏകകരണീയം. ഈ പ്രേമത്തിലേയ്ക്കു നയിക്കാത്തതെന്തും നിഷ്പ്രയോജനമത്രേ.

4. നാലാമത്, ഈശ്വരനെമാത്രം രക്ഷിതാവായി ആശ്രയിക്കാൻ പ്രപത്തി ആവശ്യപ്പെടുന്നു. ഞാൻ മറെറാന്നിൽ രക്ഷ തേടുന്നതെന്തുകൊണ്ട്? എനിക്ക് ഈശ്വരനിൽ പൂർണ്ണ വിശ്വാസമില്ലാത്തതുകൊണ്ട്. ഈശ്വരനിൽ വിശ്വാസമില്ലാത്തതോ? ഞാനദ്ദേഹത്തെ സ്നേഹിച്ചിട്ടില്ലാത്തതിനാൽ. ഞാൻ ഈശ്വരനെ സ്നേഹിക്കാത്തതിന്റെ അർത്ഥം അദ്ദേഹത്തിന് എന്നോടുള്ള സ്നേഹത്തെ ഞാൻ വീണ്ടും വീണ്ടും നിരസിച്ചു എന്നതാവാനേ തരമുള്ളു. ലബ്ധമായ സ്നേഹത്തിന്റെ അംശമാത്രമായ തിരിച്ചുകൊടുക്കൽ അല്ലാതെ മറെറാന്നുമല്ല ഈശ്വരഭക്തി. ഈശ്വരൻ സർവ്വദാ നമ്മെ അദ്ദേഹത്തിന്റെ സ്നേഹത്തിലും സംരക്ഷണത്തിലും നിമഗ്നരാക്കിവച്ചിരിക്കയാണ്. ഭഗവാൻ ശ്രീരാമകൃഷ്ണന്റെ ജീവചരിത്രം, 'വചനാമൃതം', മാതൃദേവിയുടെ 'ജീവചരിത്രവും ഉപദേശങ്ങളും' ഈ ഗ്രന്ഥങ്ങൾ ഒന്നു വായിക്കുക — കുറഞ്ഞൊന്നു സ്വയം വിസ്മരിക്കാനും ശ്രമിക്കുക; എത്ര നിസ്സീമമായ സ്നേഹവായ്പോടെ നിങ്ങളെ ഈശ്വരൻ പിടിച്ചിരിക്കുന്നു എന്ന് നിങ്ങൾക്കപ്പോൾ അറിയാറാകും. ഈ യാഥാർത്ഥ്യത്തിലേയ്ക്ക് ഒരുവൻ ഉണരുമ്പോൾ, ഹൃദയത്തിന്റെ ഓരോ തുടിപ്പിലും ഓരോ നാഡീചലനത്തിലും സിരാപ്രവാഹത്തിലുംകൂടി ഈ ബോധം സ്പന്ദിക്കുമ്പോൾ അതു ശരിയായ ഭക്തിയായി.

ശരിയായ ഭക്തനിൽ ഈ ബോധം താനേ ശ്രമരഹിതമായി വന്നു ചേരുന്നു — എല്ലാം സർവ്വേശ്വരനിൽനിന്നാണു വരുന്നതെന്നും മറെറാരിടത്തുനിന്നും വരാൻ നിവൃത്തിയില്ലെന്നുമുള്ള ബോധം. അതിനാൽ അയാൾ അദ്ദേഹത്തിൽ മാത്രം അഭയം തേടുന്നു. ഈശ്വരനേററതൊഴികെ മറേറതെങ്കിലും 'കുട'ക്കീഴിൽ രക്ഷ തേടുകയെന്നതു കൂടുതൽ ക്ലേശങ്ങൾ ക്ഷണിച്ചുവരുത്തുകയായിരിക്കും. ഈശ്വരന്റെ സംരക്ഷണത്തിൽ നിങ്ങൾ നശിച്ചാലും യഥാർത്ഥത്തിൽ രക്ഷിക്കപ്പെടും. ഈശ്വരനൊഴികെ മറെറന്തെങ്കിലും നിങ്ങളെ രക്ഷിച്ചാലും നിങ്ങൾ യഥാർത്ഥത്തിൽ നശിപ്പിക്കപ്പെടും. അതുകൊണ്ട് ശരിയായ ഭക്തൻ എല്ലാത്തരം ലൌകികസംരക്ഷകരേയും സംരക്ഷണത്തേയും നിരസിക്കുന്നു. ഇങ്ങനെ ഇതരസംരക്ഷണങ്ങളെല്ലാം പാടേ ഉപേക്ഷിക്കുന്നതിൽ, ഒരു സമ്പൂർണ്ണസമർപ്പണം ചെയ്ത ഭക്തൻ എത്ര ഭയാനകമായ അതിരുവരെ പോകാമെന്നുള്ളതിന് ഉദാഹരണങ്ങൾ സ്വാമി വിവേകാനന്ദന്റെ ജീവിതത്തിൽ കാണാം. അവയിലൊന്നുമാത്രം നമുക്കിവിടെ അനുസ്മരിക്കാം.

ഇന്ത്യയിലെ പരിവ്രാജകജീവിതത്തിനിടയിൽ സ്വാമിജി പണമോ മറെറന്തെങ്കിലും സാധനങ്ങളോ കൊണ്ടുനടക്കുമായിരുന്നില്ല. തന്റെ അടുത്ത ഭക്ഷണം എവിടെനിന്നു കിട്ടുമെന്നും അദ്ദേഹത്തിന് അറിവുണ്ടായിരിക്കയില്ല; പലപ്പോഴും അനേകദിവസങ്ങൾ തുടരെ പട്ടിണിയായി കഴിയേണ്ടിവന്നിട്ടുമുണ്ട്. എന്നാൽ അദ്ദേഹത്തിന്റെ കരുത്തുററ ഹൃദയം ഒന്നുകൊണ്ടും ചലിച്ചില്ല. കഷ്ടാനുഭവങ്ങൾ എത്ര കൂടുതലുണ്ടായോ തന്റെ ഭക്തിവിശ്വാസങ്ങളാകുന്ന അഗ്നിജ്വാലകൾ അത്രയ്ക്കും കുതിച്ചുയന്നതേയുള്ളു. ഈ പരിവ്രാജകജീവിതകാലത്തൊരിക്കൽ അദ്ദേഹം ചിന്തിച്ചു: ''ഇനി ഞാൻ ഭിക്ഷ യാചിക്കൽ നിറുത്തട്ടെ. എന്നെ തീററിപ്പോററുന്നതുകൊണ്ട് ഈ പാവപ്പെട്ട ജനങ്ങൾക്കെന്താണ് ഗുണം? ഒരു പിടി ചോററ്

ലാഭിച്ചാൽ അതുകൊണ്ടു് അവക്കു് അവരുടെ കുട്ടികളെ ഊട്ടാം. അതെന്തായാലും, ഈശ്വര സാക്ഷാത്കാരം നേടാനൊക്കുന്നില്ലെങ്കിൽ ഈ ശരീരം ഇങ്ങനെ പോററുന്നതുകൊണ്ടും എന്താണു് പ്രയോജനം?'' ഒരു ഉഗ്രമായ ആത്മീയ സംതൃപ്തി അദ്ദേഹത്തിൻെറ ഉള്ളിൽ അലയടിച്ചു....തുടന്നു് ഒരു നിബിഡവനത്തിൽ അദ്ദേഹം പ്രവേശിച്ചു. അന്തമില്ലാതെ നീണ്ടു കിടന്ന ആ വനത്തിലൂടെ യാതൊന്നും കഴിക്കാതെ പകൽ മുഴുവൻ അദ്ദേഹം നടന്നുനീങ്ങി. നേരം സന്ധ്യയാകാറായി. ക്ഷീണിച്ചു തളന്നവശനായ അദ്ദേഹം, ഈശ്വരനിൽ മനസ്സു് ഉറപ്പിച്ചുകൊണ്ടും വിദൂരതയിൽ ശൂന്യമായ നോട്ടം അപ്പിച്ചുകൊണ്ടും ഒരു വൃക്ഷച്ചുവട്ടിൽ ഇരുന്നു. അല്പസമയം കഴിഞ്ഞപ്പോാം ഒരു കടുവ അകലെ നിന്നു വരുന്നതായി അദ്ദേഹം കണ്ടു. ക്രമേണ അദ്ദേഹത്തെ സമീപിച്ചുകൊണ്ടിരുന്ന ആ മൃഗം കുറച്ചകലേ വന്നു് ഇരിപ്പുറപ്പിച്ചു. സ്വാമിജി വിചാരിച്ചു: ''ഹാ! ഇതുകൊള്ളാം. ഞങ്ങാം രണ്ടു പേരും ക്ഷുധാപീഡിതരാണു്. ഏതായാലും ഈ ശരീരം ഇതുവരെ കേവലസത്യസാക്ഷാത്കാരത്തിനു് ഉപകരണമായി ഭവിച്ചില്ല; ഇതിനെക്കൊണ്ടു ലോകത്തിനു നന്മയൊന്നും ചെയ്യാനുമില്ലായിരിക്കാം. എങ്കിൽ ഈ ക്ഷുധാപീഡിതനായ ജന്തുവിനെങ്കിലും അതു പ്രയോജനപ്പെടുന്നതു് സ്പൃഹണീയമായ ഒരു നല്ല കാര്യമായിരിക്കും.'' കടുവാ തൻെറ മേൽ ചാടി വീഴുന്നതു് നിമിഷംപ്രതി പ്രതീക്ഷിച്ചുകൊണ്ടു്, ശാന്തചിത്തനായും നിശ്ചലനായും അദ്ദേഹം ആ വൃക്ഷച്ചുവട്ടിൽ കിടന്നു. പക്ഷേ, എന്തുകാരണത്താലെന്നറിഞ്ഞുകൂടാ, ആ വന്യമൃഗം മറെറാരു ദിക്കിലേക്കു് ഓടിപ്പോയി. എങ്കിലും അതു തിരിച്ചുവന്നേയ്ക്കാമെന്നു വിചാരിച്ചു് സ്വാമിജി പിന്നേയും കാത്തിരുന്നു; എന്നാൽ കടുവാ വീണ്ടും വന്നില്ല. ധ്യാനമഗ്നനായി സ്വാമി രാത്രി മുഴുവൻ ആ വൃക്ഷച്ചുവട്ടിൽ കഴിച്ചു. പ്രഭാതമായതോടെ, ആ ഘോരാരണ്യത്തിൻെറ പ്രശാന്തതയിൽ പ്രപഞ്ചത്തിൻെറ സംവിധായകനും നിയാമകനുമായ അത്യുന്നതശക്തിയെപ്പററി ചിന്തിച്ചതിൻെറ ഫലമായി മഹത്തായ ഒരു ശക്തിബോധം അദ്ദേഹത്തിൽ വന്നു ചേന്നു.

സംരക്ഷണാത്ഥം ഈശ്വരനെ മാത്രം ആശ്രയിക്കുന്നതിൻെറ മറെറാരു ഉത്തേജകമായ ദൃഷ്ടാന്തം മഹാത്മാഗാന്ധിയിൽ നാം കാണുന്നു. മഹാത്മാഗാന്ധി 1948 ജനുവരി 30-ാംനു-യാണല്ലോ വധിക്കപ്പെട്ടതു്. അതിനുമുമ്പു്, ജനുവരി 20-ാംനു-യിലെ പ്രാത്ഥനായോഗത്തിൽ അദ്ദേഹം ഇരുന്നിരുന്ന സ്ഥലത്തുനിന്നു് അമ്പതുഗജം അകലെ ഒരു ബോംബുസ്ഫോടനമുണ്ടായി. തന്നെ ഉദ്ദേശിച്ചാണു് അതു നടത്തപ്പെട്ടതെന്നു് പിന്നീടു് അദ്ദേഹം മനസ്സിലാക്കിയെങ്കിലും തികച്ചും അചഞ്ചലഹൃദയനായി വത്തിച്ചു. പോലീസുസംരക്ഷണം നൽകാൻ ഇന്ത്യാഗവണ്മെൻറു് അതീവ തല്പരരായിരുന്നെങ്കിലും, അദ്ദേഹം അതാവശ്യപ്പെടുകയോ സ്വീകരിക്കയോ ഉണ്ടായില്ല. ഈശ്വരനു് ഇഷ്ടമുള്ളിടത്തോളം അദ്ദേഹം തന്നെ കാത്തുസൂക്ഷിക്കുമെന്നു ഗാന്ധിജി വിശ്വസിച്ചു. അങ്ങനെ ഈശ്വരൻ സംരക്ഷിക്കുന്നില്ലാത്തപക്ഷം രക്ഷയേ വേണ്ടെന്നായിരുന്നു അദ്ദേഹത്തിൻെറ നിലപാടു്. അദ്ദേഹം വധിക്കപ്പെട്ടതിൻെറ രണ്ടു ദിവസം മുമ്പു് ഒരു സുഹൃത്തു് അദ്ദേഹത്തോടു ചോദിച്ചു: 'അങ്ങയുടെ ഇന്നത്തെ പ്രാത്ഥനായോഗത്തിൽ വല്ല ശബ്ദവുമുണ്ടായോ, ബാപ്പു?' ഗാന്ധിജി പ്രതിവചിച്ചു: 'ഇല്ല; നിങ്ങളുടെ ചോദ്യത്തിനത്ഥം നിങ്ങാം എന്നേക്കുറിച്ചു് ഉല്ക്കണ്ഠാകുലനാണെന്നാണോ? ഞാൻ ഏതെങ്കിലും ഭ്രാന്തൻെറ വെടിയുണ്ടയേററു മരിക്കണമെന്നാണു് ദൈവേച്ഛയെങ്കിൽ, ഒരു പുഞ്ചിരിയോടെ ഞാനതു കൈക്കൊള്ളണം. എന്നിൽ കോപത്തിൻെറ ലാഞ്ഛനപോലും ഉണ്ടാവാൻ പാടില്ല. ആ വേളയിലും ഈശ്വരൻ എൻെറ ഹൃദയത്തിലും ചുണ്ടത്തും വത്തിക്കണം. നിങ്ങാം ഒരു കാര്യം വാഗ്ദാനം ചെയ്യുക; അത്തരമൊരു സംഭവം നടക്കുകയാണെങ്കിൽ നിങ്ങാം ഒരു തുള്ളി കണ്ണുനീരുപോലും പൊഴിക്കരുതു്.*' ഈ സംഭാഷണാനന്തരം രണ്ടു ദിവസം കഴിഞ്ഞു് ഒരു ഭ്രാന്തൻെറ വെടിയുണ്ടയേററു് അദ്ദേഹം നിലംപതിച്ചു. അദ്ദേഹം തൻെറ പ്രതിജ്ഞ എങ്ങനെ പാലിച്ചു എന്നതു് സപ്രവിദിതമാണു്. ഈശ്വരനാമം, 'ഹേ,രാം' എന്നുച്ചരിച്ചുകൊണ്ടാണു് അദ്ദേഹം അന്ത്യശ്വാസം വിട്ടതു്. ഈ മനുഷ്യൻെറ

* 'Mahatma' by D. G. Tendulkar, vol. VIII. p. 330

ജീവിതം എത്ര അത്ഭുതകരം! അദ്ദേഹത്തിൻെറ മരണവും തത്തുല്യം അത്ഭുതകരം. ഈശ്വരനെ മാത്രം തൻെറ രക്ഷിതാവായി അംഗീകരിച്ച എന്നുള്ളതായിരുന്നു ആ ജീവിതത്തിൻെറ വിജയരഹസ്യം.

ആലോചിക്കുക, നിങ്ങളുടെ സെക്യൂരിററി ബോണ്ടുകൾ, നിങ്ങളുടെ ഇൻഷ്വറൻസ് പോളിസികൾ, നിങ്ങളുടെ പണക്കൂമ്പാരങ്ങൾ, നിങ്ങളുടെ ക്ഷുദ്രസ്നേഹങ്ങൾ, നിങ്ങളുടെ ശരീരശേഷി ഇവയൊക്കെ നിങ്ങൾക്കുവേണ്ടി എന്തു ചെയ്യുമെന്ന്; ആപത്തുകൾ കൂട്ടമായി വരുമ്പോൾ, മരണം പ്രിയപ്പെട്ടവരെ റാഞ്ചി ക്കൊണ്ടുപോകുമ്പോൾ, രോഗങ്ങൾ നിങ്ങളെ കരണ്ടുതിന്നുമ്പോൾ, തിരസ്കൃതപ്രേമത്താൽ അല്ലെങ്കിൽ കൃതഘ്നതയുടെ ക്രൂരമ്പുകളാൽ നിങ്ങൾ വ്രണിതഹൃദയരാകുമ്പോൾ ഇവയിലേതെങ്കിലും നിങ്ങളെ രക്ഷിക്കുമോ എന്ന്. ഈശ്വരനിൽ ശരണാഗതി എന്നതൊഴികെ, ഇവയൊന്നുംതന്നെ നിങ്ങളെ രക്ഷിക്കുകയോ ആശ്വസിപ്പിക്കുകയോ സാന്ത്വനപ്പെടുത്തുകയോ ഉത്സാഹവാനാക്കുകയോ ചെയ്യുന്നതല്ല. ആ ഒരൊററ കാര്യത്തിൽ നിങ്ങൾ സമ്പന്നനാണെങ്കിൽ നിങ്ങളുടെ മററു സമ്പാദ്യങ്ങൾക്കും വിലയുണ്ട് — അവ യഥാർത്ഥത്തിൽ അധികപ്പററെന്ന നിലയിൽ. കൂടാതെ, നിങ്ങൾ ആത്മസമർപ്പണം ചെയ്തിട്ടുണ്ടെങ്കിൽ, ആ സമർപ്പണത്തിൻെറ ദാർഢ്യത്തിനനുസരിച്ച് നിങ്ങൾക്കു മററുള്ളവരിലേക്കും ആശ്വാസവും വിപദിധൈര്യവും പകരാൻ കഴിയും. ശ്രീ ശങ്കരാചാര്യസ്വാമികളുടെ പ്രസിദ്ധമായ 'മോഹമുദ്ഗര' സ്തോത്രത്തിലെ,

> ഭജ ഗോവിന്ദം ഭജ ഗോവിന്ദം
> ഭജ ഗോവിന്ദം മൂഢമതേ,
> സംപ്രാപ്തേ സന്നിഹിതേ മരണേ
> നഹി നഹി രക്ഷതി ഡുകൃഞ്കരണേ.

എന്ന പല്ലവി, എല്ലാ കണക്കുകൂട്ടലിനുംശേഷം ഈശ്വരനെ ശരണം പ്രാപിക്കൽ മാത്രമാണ് രക്ഷോപായമെന്നും ലൌകികമായ സമ്പാദ്യങ്ങളോ നേട്ടങ്ങളോ ശാസ്ത്രപാണ്ഡിത്യമോ ഉപകരിക്കയില്ലെന്നും നമ്മെ ഉദ്ബോധിപ്പിക്കുന്നു.

5. പ്രപത്തി അഞ്ചാമതായി ആവശ്യപ്പെടുന്നതു് ഭക്തൻ സമ്പൂർണ്ണവിനയത്തോടെ ഈശ്വരനായ്ക്കൊണ്ടു് സ്വയം സമർപ്പിക്കണമെന്നാണ്. വിനയരഹിതമായ ആത്മസമർപ്പണം ആത്മസമർപ്പണമേയല്ലെന്നു മാത്രമല്ല, അതു് ബുദ്ധിശൂന്യമായ കപടതന്ത്രമാവാനും മതി. ശ്രീരാമകൃഷ്ണശിഷ്യപ്രമുഖരിലൊരുവനായ രാമകൃഷ്ണാനന്ദസ്വാമികൾ ചൂണ്ടിക്കാണിക്കുന്നതു പോലെ:

'ഈശ്വരനു നമ്മെയാരെയുംകാൾ ബുദ്ധി കൂടുതലുണ്ട്. നിങ്ങൾക്കു പററിയതെന്താണെന്നും നിങ്ങളെ ഏതു സ്ഥാനത്തു വയ്ക്കണമെന്നും അദ്ദേഹത്തിനറിയാം. അദ്ദേഹത്തിൻെറ സംവിധാനത്തിൽ നിങ്ങൾക്ക് ഈഷ്യയുണ്ടാകുന്നെങ്കിൽ അതു് യഥാർത്ഥത്തിൽ അദ്ദേഹത്തിൻെറ നിസ്സീമമായ സ്നേഹത്തോടും കൃപയോടും ഈഷ്യപ്പെടുകയത്രേ. അനുസരണം ദൈവികവും അനുസരണക്കേട് ആസുരവുമാകുന്നു.'

നിങ്ങൾ ഈശ്വരനെ തേടുന്നുവെങ്കിൽ, നിങ്ങളുടെ ഇപ്പോഴത്തെ അവസ്ഥയെപ്പററി ഒരിക്കലും ആവലാതിപ്പെടാതിരിക്കുക. ഇപ്പോഴിരിക്കുന്ന സ്ഥാനത്തു് ആക്കിയിരിക്കുന്നതിലൂടെ, എന്തെല്ലാം പീഡകളിൽനിന്ന് ഈശ്വരൻ നിങ്ങളെ ഒഴിവാക്കിയിരിക്കയാണെന്ന് നിങ്ങൾക്കറിഞ്ഞുകൂടാ. ഇപ്പോഴത്തെ അവസ്ഥയിൽ അടികളും കുത്തലുകളുമായി തോന്നുന്ന അനുഭവങ്ങൾ—നിങ്ങൾക്ക് അദ്ദേഹത്തെക്കുറിച്ച ശരിയായ ധാരണ ഉദിക്കുമ്പോൾ, നിങ്ങൾ അദ്ദേഹത്തെ സ്നേഹിച്ചുതുടങ്ങുമ്പോൾ, നിങ്ങളെ ആത്മബോധത്തിലേക്കു് ഉണർത്താനുള്ള ആഹ്വാനങ്ങളായി, ഈശ്വരകാരുണ്യത്തിൻെറ ചിഹ്നങ്ങളായി, അവയെ കാണാൻ കഴിഞ്ഞെന്നു വരില്ലേ? വീണ്ടും രാമകൃഷ്ണാനന്ദസ്വാമികളുടെ സംഗതമായ വാക്കുകളുദ്ധരിക്കട്ടെ: 'മനുഷ്യൻ ഏററിയവാറും തൻെറ അഹംബുദ്ധി ഈശ്വരനു വിട്ടുകൊടുക്കുന്നതിൽ ആശങ്കാകുലനാണ്. തനിക്കു് എന്തോ നഷ്ടപ്പെടും എന്ന് അവൻ വിചാരിക്കുന്നു. എന്നാൽ ഈശ്വരഹസ്തങ്ങളിൽ സമ്പൂർണ്ണം സ്വയം സമർപ്പിക്കുന്നതോടെ മനുഷ്യനു ലാഭമല്ലാതെ ഒരിക്കലും നഷ്ടമുണ്ടാകുന്നതല്ല. ഈശ്വരനാൽ നയിക്കപ്പെടുമ്പോൾ മാത്രമേ ഒരുവൻ അബദ്ധങ്ങളിലും അവതാളങ്ങളിലും പെടാതിരിക്കയുള്ളു; കാരണം, അപ്പോൾ മുതൽ ഈശ്വരൻ അവൻെറ കൈകളിലൂടെ പ്രവ

ത്തിക്കുന്നു, അവന്റെ കണ്ണുകളിലൂടെ കാണുന്നു, അവന്റെ നാവുകൊണ്ടു സംസാരിക്കുന്നു; അവൻ ഈശ്വരഹസ്തങ്ങളിലെ ഒരു ഉത്തമ ഉപകരണമായിത്തീരുകയും ചെയ്യുന്നു. എല്ലാ സംഗതിയിലും അവൻ ഈശ്വരനാൽ നയിക്കപ്പെടുന്നു.' ഈ വാക്കുകളിൽ ലേശവും അതിശയോക്തിയില്ല. ഭക്തന്റെ ശരണാഗതി പരിപൂർണ്ണവും കറയററതും ആവുന്നതോടെ ഈ പരിവർത്തനവും യഥാർത്ഥത്തിൽ സംഭവിക്കുന്നു.

സമ്പൂർണ്ണശരണാഗതിതന്നെ ഉൽകൃഷ്ടതമമായ ഉപാസന. അതിലൂടെ മററെല്ലാ ആദ്ധ്യാത്മികസാധനകളും ഫലപ്രാപ്തിയടയുന്നു. ഈശ്വരനോ ഈശ്വരാരാധനയ്ക്കോ പ്രാധാന്യമില്ലാത്ത ബുദ്ധമതത്തെപ്പോലുള്ള ഒരു മതത്തിൽപ്പോലും ദൈനന്ദിനാനുഷ്ഠാനങ്ങളുടെ കൂട്ടത്തിൽ സാധകൻ ബുദ്ധമതത്തിലെ പ്രസിദ്ധങ്ങളായ ഈ ത്രിശരണങ്ങൾ സ്വീകരിക്കാൻ നിർദ്ദേശിക്കപ്പെട്ടിരിക്കുന്നു: 1. ബുദ്ധം ശരണം ഗച്ഛാമി. 2. ധർമ്മം ശരണം ഗച്ഛാമി. 3. സംഘം ശരണം ഗച്ഛാമി. എന്നാൽ ഈശ്വരന്റെ ഉപാസകർക്ക് ഒരു ശരണാഗതി മതി. ഏതായാലും ആദ്ധ്യാത്മികമായ എല്ലാ സാധനകളുടേയും പരിണതഫലമത്രേ ശുദ്ധമായ ശരണാഗതി. ആത്മബോധം ഉണർന്നിട്ടില്ലാത്ത ഒരുവന്റെ ശരണാഗതി പ്രാരംഭത്തിൽ ക്ഷുദ്രാഹന്ത നടത്തുന്ന പ്രയത്നമാണെങ്കിലും, ഈശ്വരനെ ലക്ഷ്യമാക്കിയുള്ളതാകയാൽ കാലക്രമേണ 'അപക്വ' മായ അഹത്തിന്റെ പരിശോഷണത്തിലേക്കു നയിക്കാതിരിക്കയില്ല. ശ്രീരാമകൃഷ്ണൻ പറഞ്ഞിട്ടുള്ളതുപോലെ ഈ 'അഹന്തയുടെ നാശത്തോടെ സർവ്വക്ലേശങ്ങൾക്കും അറുതിയുണ്ടാവുന്നു.'

ആത്മസമർപ്പണം അഥവാ ശരണാഗതി ക്ലേശങ്ങളുടെ അറുതിമാത്രമല്ല; അതു് അതിരററ ശക്തിയുടെ നിദാനവുമാണ്. ഭക്തന്റെ ഉള്ളം അഹന്താശൂന്യമാകുമ്പോൾ ഈശ്വരൻ അവിടെ പ്രവേശിക്കുന്നു. അപ്പോൾ ഈശ്വരന്റെ ശക്തിയിലൂടെ അയാൾ ശക്തനായിത്തീരുന്നു. ശരണാഗതിയുടെ ശക്തി, അതിനാൽ, ഈശ്വരശക്തി തന്നെ. അങ്ങനെ, ആത്മാർപ്പണത്തിന്റെ പരിപൂർണ്ണതയോടെ ഭക്തൻ അജയ്യനായിത്തീരുന്നു. അയാളുടെനിർഭയത്വത്തിന്റെ രഹസ്യമിതാണ്. യഥാർത്ഥമതം അനന്തബലമാണെന്നു വിവേകാനന്ദസ്വാമി പറഞ്ഞിട്ടുള്ളതിനാസ്പദമിതാണ്. അവ്യാജമായ ആത്മസമർപ്പണം യഥാർത്ഥത്തിൽ ഏററവും വീരോചിതമായ ഉപാസനാരീതിയുമത്രേ. പൗരാണികകാലത്തു് രാമായണത്തിലെ ഹനുമാൻ ഇതിന്റെ ഉത്തമനിദർശനമായിരുന്നു; ആധുനികകാലത്തു് സ്വാമി വിവേകാനന്ദനും. ഈ രണ്ടു് ആദ്ധ്യാത്മിക വീരന്മാരുടേയും ശക്തിരഹസ്യം അവരുടെ സമ്പൂർണ്ണ ആത്മസമർപ്പണമായിരുന്നു, ഹനുമാനെ മാന്തിനോക്കുക, ഉള്ളു മുഴുവൻ ശ്രീരാമമയം, വിവേകാനന്ദനെ മാന്തിനോക്കുക, ഉള്ളുമുഴുവൻ ശ്രീരാമകൃഷ്ണമയം. തന്റെ ഗാനങ്ങളിലൊന്നിൽ ശ്രീരാമകൃഷ്ണനെ അഭിസംബോധനം ചെയ്തുകൊണ്ടു് വിവേകാനന്ദസ്വാമി പറയുന്നുണ്ടു്, 'ജന്മങ്ങൾ തോറും ഞാൻ അവിടുത്തെ അടിമയാണു്'' എന്നു്.

ആത്മസമർപ്പണം രണ്ടുതരത്തിലുണ്ടു്—സാധകന്റേയും സിദ്ധന്റേയും. സാധകന്റെ ആത്മസമർപ്പണം അഥവാ ആത്മസമർപ്പണയത്നം വിട്ടുവീഴ്ചയില്ലാത്ത ഒരു പോരാട്ടമാണ്. ശ്രീരാമകൃഷ്ണശിഷ്യരത്നമായ ബ്രഹ്മാനന്ദസ്വാമികളുടെ വാക്കുകൾ ശ്രദ്ധിക്കുക: 'ഭഗവാനായ്ക്കൊണ്ടു് സമ്പൂർണ്ണ ആത്മാർപ്പണം നടത്തുക. അദ്ദേഹം തന്നെ സർവ്വവും. അദ്ദേഹമൊഴികെ ഒന്നുംതന്നെയില്ല. കണക്കുകൂട്ടൽസ്വഭാവം ഒരിക്കലും പാടില്ല. ആത്മസമർപ്പണമെന്നതു് ഒററദിവസം കൊണ്ടു സാധിക്കാവുന്നതാണോ? അതു സാധിച്ചു കഴിഞ്ഞാൽ എല്ലാം സാധിച്ചു. അതിലേക്കായി ഒരുവൻ കഠിനയത്നം ചെയ്യണം.'

അതേ; കഠിനയത്നം ചെയ്യാതെ ആത്മസമർപ്പണം പരിപൂർണ്ണതയിലെത്തിക്കാൻ സാധ്യമല്ല. എന്തെന്നാൽ, ഇപ്പോൾ നമുക്കു് ഏതാണ്ടു് വെളിപ്പെട്ടിരിക്കാവുന്നതുപോലെ, ഈശ്വരനിലേക്കുള്ള എല്ലാ സമീപനസരണികളിലുംവച്ചു് ഏററവും ഗഹനഗംഭീരമാണതു്. അതിനാൽ, ഗീതയിൽ ഭഗവാൻ കൃഷ്ണൻ അർജ്ജുനനോടുള്ള തന്റെ ഉപദേശഭാഷണങ്ങളുടെയെല്ലാം അന്ത്യത്തിൽ, വിവിധതരം യോഗങ്ങളെക്കുറിച്ചെല്ലാം വിവരിച്ചുകൊടുത്തതിനുശേഷം, ആത്മസമർപ്പണത്തെ ഉദ്ബോധിപ്പിക്കുന്നതായി നാം കാണുന്നു. ഭഗവാന്റെ വാക്കുകളിൽനിന്നു്, ആ ഉദ്ബോധനത്തിനു്സാധാരണയിൽക്കവിഞ്ഞ

ഊന്നൽ നൽകപ്പെട്ടിരിക്കുന്നതായും കാണാം. പ്രസിദ്ധമായ ശരണാഗതിപദ്യം നോക്കുക:

> സർവ്വധർമ്മാൻ പരിത്യജ്യ
> മാമേകം ശരണം വ്രജ
> അഹം ത്വാ സർവ്വപാപേഭ്യോ
> മോക്ഷയിഷ്യാമി മാ ശുചഃ.
>
> (ഗീത. 18. 66.)

ഇതാണു ഭഗവാൻ അർജ്ജുനനോടു ചെയ്യുന്ന ഉദാത്തവാഗ്ദാനം — അർജ്ജുനനിലൂടെ സകല നിർവ്യാജസത്യാന്വേഷകരോടും.

7. ആത്മാർപ്പണമെന്നതു്, നാം ശക്തിഹീനരും നിസ്സഹായരുമാകയാൽ, സർവ്വശക്തനായ ഒരുദൈവത്തിന്റെ മുമ്പിൽ കരയലും മോങ്ങലും അഥവാ മുട്ടുകുത്തി ഇരക്കലും യാചിക്കലും മാത്രമാണെന്നു് ആരും ധരിക്കരുതു്. അല്ല, അതല്ല വസ്തുത. ഈശ്വരന്റെ ശക്തി ശരിക്കും നമ്മുടെ ശക്തിയായിത്തീരാം. ശ്രീരാമകൃഷ്ണൻ ഒരു പടി കൂടി കടന്നു് ഭക്തൻ ഈശ്വരനേക്കാൾ വലിയവനാണെന്നു പറയുന്നു — എന്തെന്നാൽ ഭക്തൻ ഈശ്വരനെ തന്റെ ഹൃദയത്തിൽ വഹിക്കുന്നു. ആത്മസമർപ്പണം കണ്ണുനീരൊഴുക്കലോ ദണ്ഡനമസ്കാരമോ മാത്രമല്ല; അതിനു് അതിന്റെ ഇടിമുഴക്കവുമുണ്ടു്. ദേവ്യുപാസകനും ബംഗാളിലെ മിസ്റ്റിക് കവിയുമായ രാമപ്രസാദന്റെ ഒരു ഗാനത്തിലെ ഈ വെല്ലുവിളി ശ്രവിക്കുക:

> ജഗദീശ്വരിയുടെ പദതാരിണയിവ—
> നഭയസ്ഥാനമതാവുകകൊണ്ടിഹ
> ഭയമൊരുലേശമെനിക്കില്ലിനിമേൽ
> യമനെൻ സവിധമണഞ്ഞെന്നാലും
> ജഗദംബിക തൻ നാമമഹോന്നതമന്ത്ര—
> നിബദ്ധമതാമൊരു കവചംകൊണ്ടു
> ശിരസ്സിതലംകൃതമാക്കി, സംസാരത്തിൻ—
> ചന്തക്കവലയിലീയെൻ ഗാത്രം വിററി—
> ട്ടതിനുടെ പകരം കൊണ്ടേൻ ദുർഗ്ഗേ, നിന്നെ
> ഹൃദയതലത്തിൽ വളർത്തിയെടുത്തൊരു
> ദുർഗ്ഗാനാമകകല്പകലതകൾക്കല്ലംവാട്ടം
> തട്ടാതെന്നും ഭക്തിജലേന കുളമ്മകൊട്ട—
> ത്തിവനത്തലൊരല്പവുമേശാതങ്ങനെ
> തുഷ്ടിയിൽ മേവുന്നളവു കൃതാന്തൻ
> യഷ്ടിയുമേന്തി വരുന്നെന്നാകിൽ
> അംബികതിരുവടി വാഴുന്നിടമാണെ—
> ന്നതിധീരം നെഞ്ചുവിരിച്ചു് പറഞ്ഞുമടക്കും.

ആത്മാർപ്പണം ചെയ്ത ഭക്തന്റെ അധൃഷ്യമായ വീരഭാവത്തിനും അജയ്യമായ ധീരതയ്ക്കും, മുമ്പു സൂചിപ്പിച്ചതുപോലെ, പൌരാണികകാലത്തെ ആഞ്ജനേയന്റേയും ആധുനികകാലത്തെ സ്വാമി വിവേകാനന്ദന്റേയും ജീവിതസംഭവങ്ങൾ ഉത്തമനിദർശനങ്ങളാകുന്നു.

ഇനി, ആത്മസമർപ്പണത്തിനു് അതിന്റെ ഇടിമുഴക്കം മാത്രമല്ല, പ്രത്യേകമായ ആകർഷണീയത നൽകുന്ന ഒരു വിനോദവശവുമുണ്ടു്. നമ്മുടെ മറെറാരു മിസ്റ്റിക്കായ യാമുനാചാര്യർ തന്റെ 'സ്തോത്രരത്ന'ത്തിൽ ജഗത്പ്രഭുവിനെ അഭിസംബോധനചെയ്തു പറയുന്നതു നോക്കുക: 'പ്രഭോ, എന്റെ ഈ ഏക അർത്ഥനയെ അവിടുന്നു് ഒന്നു ശ്രദ്ധിച്ചുകേട്ടാലും. ഇതു പൊളിയല്ല, കേവലസത്യം മാത്രം. അനന്തകാരുണ്യവാരിധിയായ അവിടുന്നു് എന്നിൽ കാരുണ്യം കാണിക്കുന്നില്ലെങ്കിൽ, അതിനു തക്ക പാത്രത്തെ കണ്ടെത്താൻ അങ്ങു് വളരെ പണിപ്പെടേണ്ടിവരും. (എന്തെന്നാൽ എന്നെപ്പോലെ പാപങ്ങൾ ചെയ്തിട്ടുള്ളവർ മററാരുണ്ടു്?) അതിനാൽ, അവിടുത്തെക്കൂടാതെ എനിക്കൊരു നാഥനില്ല; ഞാനല്ലാതെ അവിടുത്തെ (അഗാധ) കാരുണ്യത്തിനു പററിയൊരു പാത്രവുമില്ല. വിധി വരുത്തിക്കൂട്ടിയ ഈ ബന്ധത്തെ അവഗണിച്ചു് അടിയനെ തള്ളിക്കളയരുതേ.' കണ്ണുനീരൊരുക്കിക്കൊണ്ടുള്ള യാചനയോടൊപ്പം ഇങ്ങനെ കുസലെന്യേ തമാശ പറയുന്ന ഒരു ഭക്തനെ തള്ളിക്കളയാൻ ഈശ്വരനെങ്ങനെ സാധിക്കും? ഈശ്വരനു് തീർച്ചയായും അയാൾക്കു കീഴടങ്ങുകയേ നിർവ്വാഹമുള്ളു.

[പ്രബുദ്ധഭാരതത്തിൽനിന്നു്.
വിവർത്തനം: സി. ജി. നാരായണപിള്ള]

# അഭിനവവിഷ്ണുപദി

**ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട്**

ബാഷ്പത്താൽപ്പുണ്യതീർത്ഥം, സുരുചിരനടനംകൊണ്ടു കല്ലോലജാലം,
ഹാസത്താൽപ്ഫേനപൂരം, സരസമധുരമാം ഗീതിയാൽ മർമ്മരങ്ങൾ —
ഈമട്ടിൽ ബ്ഭക്തിഗംഗാതടിനിയൊഴുകിടുന്നുണ്ടു കാരുണ്യപൂർവ്വം
കാളീക്ഷേത്രത്തിൽ ഹൂഗ്ലീനദിയുടെ സഖിയായ് രാമകൃഷ്ണാഖ്യയായി. 1

സ്വൈരം വിഷ്ണുപദത്തിൽനിന്നുമൊഴുകി സ്സാക്ഷാ'ന്നരാ'കാരനാം-
ഭർഗൻതൻ ജടയിൽ പ്പതിച്ചൊടുവിലിപ്പുണ്യോർവ്വിതൻ മണ്ണിലും
മറേറടങ്ങളിലും പരന്നു ഭുവനം മുക്കിക്കുളിപ്പിച്ചിടും —
നവ്യാധ്യാത്മികഗംഗയാണു ഭഗവാൻ ശ്രീശാരദാവല്ലഭൻ. 2

ആരാൽ സ്വൈരമൊലിക്കുമീ ഹ്രദിനിയിൽച്ചാടും മഹാഭാഗ്യവാ-
നാരാവട്ടെ വിരക്തനോ വിഷയിയോ ധർമ്മിഷ്ഠനോ പാപിയോ-
ക്ഷാരാംഭോധിയില, ല്ലഖണ്ഡപരമാനന്ദാമൃതാമൃതം പൊന്തിടും
ക്ഷീരാംഭോധിയിലാണു ചെന്നു വിഷമം കൂടാതണഞ്ഞീടുക. 3

വേദം തേടുന്ന ചന്ദ്രാസുതനുടെ ചരണാംഭോജമൂലത്തിൽനിന്നും
താന്താൻ ചിന്തീടുമോരോ തരി മണലിനെയും ഭക്തിവിശ്വാസപൂർവ്വം
സാളഗ്രാമത്തൊടൊന്നിച്ചഖിലമനുജരും സ്വസ്വഗേഹങ്ങൾ തോറും
പൊൻപീഠത്തിന്റെ മോളിൽ പ്രതിദിനമെഴുന്നള്ളിച്ചു പൂജിച്ചിടട്ടെ ! 4

യോഗിക്കും കർമ്മഠന്നും വയുനപഥികനും മൂഢനും ദൈവമെന്നാൽ
ബ്രഹ്മാണ്ഡത്തിന്റെ സൃഷ്ടിസ്ഥിതിഹതികൾ നടത്തുന്ന ദുർദ്ധർഷനാവാം;
എന്നാൽ ഭക്തന്നു ചന്ദ്രാതനയസദൃശനായ്, നിത്യസന്തൃപ്തനായി,
പ്രേമൈകാകാരനായി, സ്സകലസുഗമനായ് മേവിടും ബാലനത്രേ ! 5

അത്യന്തം സൂക്ഷ്മമായി, പ്പരമവിമലമായ്, മായ തീണ്ടാത്തതായി,-
ബ്ബുദ്ധിക്കും വാക്കുകൾക്കും മുകളിൽ വിലസിടും സച്ചിദാനന്ദതത്ത്വം
ഏകാന്തപ്രേമമാകും സുധയിൽ വളരെ നാളിട്ടു നന്നായ്ക്കുതിർത്തി-
ത്താന്താൻ നിർമ്മിച്ചതത്രേ മധുരമൃദുലമാം രാമകൃഷ്ണന്റെ ദേഹം. 6

തന്നിഷ്ടപ്പടികാലചക്രഗതിയെശ്ശീഘ്രം തിരിച്ചീടുവാൻ,
സർവ്വപ്രാണികൾതൻ തലക്കുറികളെപ്പെട്ടെന്നു മാച്ചീടുവാൻ,
ബ്രഹ്മാണ്ഡത്തിനെ വേണമെങ്കിൽ മുഴുവൻ കീഴ്മേൽ മറിച്ചീടുവാൻ
സാധിക്കുന്ന മഹേശനാണു ഭഗവാൻ ശ്രീശാരദാവല്ലഭൻ. 7

സ്വച്ഛന്ദം, വേണമെങ്കിൽ, പ്രകൃതിയുടെ കടിഞ്ഞാണു തൃക്കയ്യിലേന്തും-
സാക്ഷാദ്വിശ്വേശ്വരൻ തന്നിയമമഖിലവും മാററുവാൻ ശക്തനത്രേ —
എന്നോതിച്ചെമ്പരത്തിച്ചെടിയിലിരുതരം പൂക്കൾ താൻതന്നെ നിർമ്മി-
ച്ചാശ്ചര്യംകൊണ്ടു ചന്ദ്രാപ്രിയശിശു മധുരാനാഥനെ സ്തബ്ധനാക്കി. 8

ഗാർഹസ്ഥ്യം, ബ്രഹ്മചര്യം, മുനിയുടെ വനവാസാശ്രമം, ഭിക്ഷുധർമ്മം,
ജ്ഞാനം, നിഷ്കാമകർമ്മം, നിരുപമഭഗവദ്ഭക്തി, യഷ്ടാംഗയോഗം —
അന്യോന്യം ശണ്ഠകൂടാതിവ മുഴുവനൊരേടത്തു വാഴന്നതായി–
കണ്ണിൽക്കാണേണമെങ്കിൽ സ്സദയമണയുവിൻ രാമകൃഷ്ണാന്തികത്തിൽ. 9

കാലൻ വന്നണയാത്ത ജീവിതമിരുട്ടില്ലാത്ത വാസസ്ഥലം
മാൽ തീണ്ടാത്ത മഹാസുഖം നകരുവാനിച്ഛിച്ചിടും മാനുഷർ
സച്ചിന്മോദപയോധിയായ് വിലസിടും തോതാപുരീശിഷ്യനെ
സ്നേഹിക്കട്ടെ, ഭജിച്ചിടട്ടെ, യഭയം പൂകട്ടെ നിർവ്യാജമായ് ! 10

മോഹം തീണ്ടാതിരിക്കാൻ, ഭവജലനിധിയിൽപ്പെട്ടു മാഴ്കാതിരിക്കാ,–
നൊററച്ചാട്ടത്തിനങ്ങേക്കരയിലണയുവാനിച്ഛകോലും ജനങ്ങൾ —
വിണ്ണിൽപ്പാർക്കേണ്ടതാണെങ്കിലുമതിദയയാലിവ്വിടെത്താഴെ വന്നീ
മന്നിൽ ക്രീഡിച്ച – ചന്ദ്രാസുതനുടെ പദതാരാശ്രയിക്കട്ടെ വേഗം ! 11

ചേതസ്സംശുദ്ധിവേണോ, നിഗമമൊഴികളിൽഗ്ഗാഢമാം ശ്രദ്ധവേണോ,
ബുദ്ധിക്കുൾക്കാഴ്ച വേണോ, വിഷയവിരതിതൻ തീവ്രരംഹസ്സുവേണോ,
മോക്ഷത്തിൽക്കാംക്ഷവേണോ, ഗുരുവരകരുണാദൃഷ്ടിതൻലബ്ധിവേണോ,
ബ്രഹ്മാനന്ദാപ്തിവേണോ, – പണിയുക സതതം രാമകൃഷ്ണാംഘ്രിയുഗ്മം. 12

സത്സംസർഗം ലഭിക്കാൻ, നിരവധിജനിയിൽച്ചെയ്ത പാപം നശിക്കാൻ,
പുണ്യൗഘം കുന്നുകൂടാൻ, സകലവിധമനോദോഷവും മാഞ്ഞുപോകാൻ,
പ്രേമം പൊട്ടിത്തഴയ്ക്കാൻ, സ്വജനധനശരീരാദിബന്ധങ്ങൾ പൊട്ടാൻ
ദേഹിൻ, ചന്ദ്രാത്മജൻതൻ സരസകഥകളിൽ സ്സന്തതം സഞ്ചരിയ്ക്കൂ. 13

സ്വാർത്ഥം വേരററുപോവാൻ, പലവിധകലഹം പാരിൽ വിധ്വസ്തമാവാൻ,
സൌഭ്രാത്രം വേരുറയ്ക്കാൻ, നിജസുഖമപരന്മാർക്കുവേണ്ടി ത്യജിക്കാൻ,
നാനാധർമ്മങ്ങൾ വാഴ്ക്കാൻ, മതതതിയിലെഴും തത്വമൊന്നെന്നു പാർക്കാൻ,
ചന്ദ്രാപുത്രന്റെ ലീലാനദിയിൽ മനുജരേ, നിങ്ങൾ, നീന്തിക്കളിക്കിൻ. 14

പാപം നീങ്ങേണമെങ്കിൽ, ശ്രുതിയുടെ വിധിയിൽ ശ്രദ്ധ തോന്നേണമെങ്കിൽ,–
ധർമ്മംപൊന്തേണമെങ്കിൽ, കലിയുടെ കലിയൊട്ടൊന്നിറങ്ങേണമെങ്കിൽ,
വൈരം മായേണമെങ്കിൽ, ക്ഷിതിയിൽ മുഴുവനും മൈത്രി വാഴ്ക്കേണമെങ്കിൽ,–
ച്ചന്ദ്രാപുത്രന്റെ വാർത്താലഹരിയിൽ വിഹരിക്കട്ടെ മാലോകരെല്ലാം. 15

സന്മാർഗം തെളിയുന്നതും, കലഹവും പോരും ചുരുങ്ങുന്നതും,
മംഗല്യം വിളയുന്നതും, പ്രണയവും കൂറും തഴയ്ക്കുന്നതും,
ആനന്ദം വളരുന്നതും, ഭവമഹാസന്താപമാറുന്നതും
കാണാൻ വൈകിയ നാം ഗദാധരകഥാതീർത്ഥത്തിലാറാടണം. 16

ചന്ദ്രാപുത്രന്റെ നാമധ്വനി വിയതി സദാ മറെറാലിക്കൊണ്ടിടട്ടെ !
തദ്വാത്താദൃശ്യവാരാന്നിധിയനവരതം വേലിയേറട്ടെ മന്നിൽ !
തത്പ്രേമാനന്ദരൂപം നിഖിലമനുജർതൻ നെഞ്ചിൽ മിന്നട്ടെയെന്നും !
തത്പാദാംഭോരുഹത്തിൽ സ്സകലവിഭവവും മർത്ത്യരർപ്പിച്ചിടട്ടെ ! 17

ലോഭംകൂടാതെ ചന്ദ്രാസുതനുടെ പരമോദാത്തചിത്തത്തിൽനിന്നും
രംഹസ്സോടാർത്തിരമ്പി ധരണിയെ മുഴുവൻ മുക്കിമേല്പോട്ടുപൊന്തി
ലോകാലോകം കവിഞ്ഞങ്ങനെ നിരവധിയായ് വേലിയേറിപ്പുളയ്ക്കും —
വിശ്വപ്രേമാമൃതാംഭോനിധിയുടെ ലഹരീവിഭ്രമം വെൽവുതാക ! 18

# ക്രിസ്തു ഭാരതീയവീക്ഷണത്തിൽ

മൃഡാനന്ദസ്വാമി

കുറച്ചു കാലം മുമ്പു വരെയും അന്യോന്യം വിരോധഭാവത്തിൽ വർത്തിച്ചിരുന്ന രണ്ടു മതങ്ങളാണു് ഹിന്ദുമതവും ക്രിസ്തുമതവും. ഭാരതീയസംസ്കാരത്തിന്നെതിരായി പ്രവർത്തിക്കുന്ന ഒരു വൈദേശികസംസ്കാരമാണു് ക്രിസ്തുമതത്തിന്നടിസ്ഥാനമെന്നും ആ മതം ഇവിടെ പ്രചരിക്കുന്നതു് ഹൈന്ദവധർമ്മത്തിന്റെ ക്ഷയത്തിന്നു കാരണമായിത്തീരുമെന്നും ഹിന്ദുക്കൾ വിചാരിച്ചിരുന്നു. ബഹുദൈവവിശ്വാസത്തിൽക്കൂടിയും വിഗ്രഹാരാധനയിൽക്കൂടിയും മറ്റും ഹിന്ദുക്കൾ നരകത്തിലേക്കുള്ള മാർഗ്ഗത്തിൽക്കൂടിയാണു് പോകുന്നതെന്നും അവരുടെ ഇടയിൽ 'സത്യമതം' പ്രചരിപ്പിച്ചു് അവരെയെല്ലാം ദൈവമാർഗ്ഗത്തിലേയ്ക്കു് കൊണ്ടുവരേണ്ടതു് തങ്ങളുടെ കടമയാണെന്നും ക്രിസ്ത്യാനികളും വിശ്വസിച്ചിരുന്നു. അങ്ങനെ അവർ രണ്ടു മതങ്ങളിലും ഉള്ള വൈജാത്യങ്ങൾ കണ്ടെത്തി അന്യോന്യം അധിക്ഷേപിക്കുകയും ദ്വേഷിക്കുകയും ചെയ്തിരുന്ന ആ കാലഘട്ടം കേരളത്തിലെ മതാന്തരീക്ഷത്തിലെ ഇരുളടഞ്ഞ ദിനങ്ങളായിട്ടാണു് കണക്കാക്കപ്പെടേണ്ടതു്. ഇന്നാകട്ടെ കാലം മാറി, സ്വാർത്ഥപ്രചോദിതമായ പൗരോഹിത്യത്തിന്റെ കടുംപിടുത്തത്തിന്നു് അല്പമെല്ലാം അയവു വന്നു, അഭ്യസ്തവിദ്യരായിത്തീർന്ന ജനങ്ങൾ സ്വതന്ത്രമായി ചിന്തിക്കുവാൻ തുടങ്ങി. ഓരോ കാലത്തും ഉണ്ടായിട്ടുള്ള മതാചാര്യന്മാർ ജനങ്ങളെ തമ്മിലടിപ്പിക്കുവാനും പരസ്പരവിദ്വേഷത്തിന്റെ വിത്തു പാകുവാനുമല്ല വന്നതെന്നു് അവർക്കു് ബോധ്യം വന്നതോടുകൂടി 'മതസംവാദം' നടത്തിയും മറ്റും മതങ്ങളിലുള്ള സാജാത്യങ്ങൾ കണ്ടുപിടിക്കുവാനുള്ള ശ്രമം ആരംഭിച്ചിരിക്കുന്നു. സർവ്വമതസമ്മേളനങ്ങൾ ഇന്നു സാർവ്വത്രികമായിരിക്കുന്നു. ഭാരതീയസംസ്കാരത്തിലും ഹൈന്ദവപുരാണങ്ങ

---

താൻ സമ്പാദിച്ച പുണ്യം മുഴുവനുമിതരന്മാർക്കു നൽകി, ത്തദേന–
സ്സെല്ലാമിങ്ങോട്ടു വാങ്ങി, സ്വസുഖമഖിലവും കൈവെടി,ഞ്ഞസ്തശങ്കം
കുംഭീപാകാദിനാനാനരകമനുഭവിച്ചീടുവാൻ കൗതുകത്തോ–
ടെന്നും സന്നദ്ധനായി, ക്ഷിതിയിലരുളിടും രാമകൃഷ്ണന്നു കൂപ്പാം. 19

സംസാരത്തിൽ വരേണ്ടതില്ല, ദുരിതപ്രാരബ്ധമൊന്നേണ്ടതി,–
ല്ലാശിക്കസ്സാന്നുലകിൽ ത്തനിയ്ക്കു പുതുതായ് നേടേണ്ടതി,ല്ലെങ്കിലും
ഭക്തന്മാരുടെ പാപഭാരമഖിലം കൈകാട്ടിവാങ്ങി സ്വയം
ഘോരവ്യാധിപിടിച്ചുഴന്ന കരുണാമൂർത്തിയ്ക്കു കുമ്പിട്ടിടാം. 20

കാമക്രോധമദാദിദോഷശകലം തീണ്ടാത്ത സാക്ഷാൽ നരൻ
രാഖാലൻ മുതലായ സന്മതികളാമുൽകൃഷ്ടപാത്രങ്ങളിൽ
താനാർജിച്ച തപോധനം മുഴുവനും കാരുണ്യമോടീശ്വരൻ
നിക്ഷേപിച്ചുടനെത്തിരസ്കരണിയിൽ സ്വൈരം മറഞ്ഞീടിനാൻ. 21

താന്താൻ യോഗങ്ങൾ ശീലി,ച്ചവയുടെ പരയാം കാഷ്ഠയിൽച്ചെന്നുചേർന്നി —
ട്ടെല്ലാമൊന്നെന്നു പാർത്തി,ട്ടതുകളുടെ ഫലം തന്റെ ശിഷ്യർക്കു നൽകി,
ലോകത്തിൽധർമ്മസംസ്ഥാപനമതിശയമോടിപ്രകാരം നടത്തി,
ക്ഷേമം ചുറ്റും വളർത്തി, സ്വയമണിയറയിൽപ്പോയൊളിച്ചോൻ സഹായം ! 22

ളിലും ശാസ്ത്രഗ്രന്ഥങ്ങളിലുമെല്ലാം അറിഞ്ഞിരിക്കേണ്ട ഉത്കൃഷ്ടതത്വങ്ങൾ പലതും ഉണ്ടെന്നും അവ പഠിക്കുന്നതുകൊണ്ടു് തങ്ങളുടെ മതജീവിതത്തെ കൂടുതൽ പുഷ്ടിപ്പെടുത്തുവാൻ കഴിയുമെന്നും മനസ്സിലാക്കിയതോടുകൂടി ക്രിസ്ത്യാനികൾ ഹിന്ദുമതത്തോടുള്ള അവഗണനയും വെറുപ്പും ഉപേക്ഷിക്കുവാൻ സന്നദ്ധരായി. ക്രിസ്തുമതത്തിൻെറ വ്യക്തിത്വത്തെ പൂർണ്ണമായും നിലനിർത്തിക്കൊണ്ടുതന്നെ ഭാരതീയസംസ്കാരത്തിലലിഞ്ഞു ചേരുക സാധ്യമാണെന്നു് ഇന്നവർക്ക് ബോധ്യപ്പെട്ടിരിക്കുന്നു. സ്വന്തം മതത്തിൻെറ അടിസ്ഥാനത്തിൽ ഭാരതത്തിൻെറ ആദ്ധ്യാത്മസംസ്കാരത്തെ ആവോളം ഉൾക്കൊള്ളുവാൻ ഇന്നു മതനേതാക്കന്മാർ കൂടി ആഹ്വാനം ചെയ്യുന്നു. ഇങ്ങനെ ഹിന്ദുമതത്തോടുള്ള വിദ്വേഷബുദ്ധി ഒരളവോളം ഉപേക്ഷിക്കുവാൻ അവർ സന്നദ്ധരായതോടുകൂടി സർവ്വാശ്ലേഷിയായ ഹിന്ദുമതവും വിശാലമായ വീക്ഷണത്തോടെ ആ മാററം നോക്കിക്കാണുവാനും അവരുടെ സദ്ബുദ്ധിയെ അഭിനന്ദിക്കുവാനും തയ്യാറായിരിക്കുകയാണു്. ഈ അവസരത്തിൽ ഭാരതീയദൃഷ്ടിയിൽക്കൂടി ക്രിസ്തുവിനെയും അദ്ദേഹത്തിൻെറ ഉപദേശങ്ങളെയും ഒന്നു നോക്കിക്കാണുന്നതു് ഉചിതമായിരിക്കുമല്ലൊ. അല്പം ചില വിട്ടുവീഴ്ചകൾ രണ്ടു കൂട്ടരും ചെയ്യാമെങ്കിൽ ഏററവും അടുത്തു വരാവുന്ന രണ്ടു മതങ്ങളാണു് ഹിന്ദുമതവും ക്രിസ്തുമതവും.

ഹൈന്ദവവിശ്വാസപ്രകാരം ധർമ്മം ക്ഷയിക്കുകയും അധർമ്മം വർദ്ധിക്കുകയും ചെയ്യുമ്പോഴെല്ലാം സർവ്വശക്തനായ സർവ്വേശ്വരൻെറ ശക്തി ലോകത്തിലാവിർഭവിച്ചു് അധർമ്മത്തെ നശിപ്പിച്ചു് ധർമ്മസംരക്ഷണം ചെയ്യുന്നു.

> യദാ യദാ ഹി ധർമ്മസ്യ ഗ്ലാനിർഭവതി ഭാരത
> അഭ്യുത്ഥാനമധർമ്മസ്യ തദാത്മാനം സൃജാമ്യഹം.
> (ഗീത. 4. 7.)

കാലചക്രത്തിരിച്ചിലിൽ ധർമ്മക്ഷയവും അധർമ്മവർദ്ധനയും സ്വാഭാവികമാണു്. അപ്പോഴെല്ലാം ലോകത്തിലാവിർഭവിക്കുന്ന സംഭൂതശക്തികളെയാണു് ഈശ്വരാംശങ്ങളെന്നും അവതാരപുരുഷന്മാരെന്നും പറയുന്നതു്. ആവശ്യത്തിന്നനുസരിച്ചു് പല അവതാരങ്ങളുമുണ്ടായതായി ഹിന്ദുക്കൾ വിശ്വസിക്കുന്നു. അങ്ങനെ 20 നൂററാണ്ടുകൾക്കു മുമ്പു് യഹൂദരുടെ ഇടയിൽ മാമൂലിൽ മുങ്ങിയിരുന്ന മതപുരോഹിതന്മാരുടെയും വേദപണ്ഡിതന്മാരുടേയും ഇടയിൽ സ്വാർത്ഥമാത്രപ്രേരിതങ്ങളായ പല അനീതികളും അക്രമങ്ങളും നിലവിൽ വന്നപ്പോഴാണു് രക്ഷകനും ധർമ്മോദ്ധാരകനുമായ ക്രിസ്തു ലോകരംഗത്തു് ആവിർഭവിക്കുന്നതു്. ധർമ്മസംസ്ഥാപനത്തിന്നായി വന്ന ക്രിസ്തുവിനെ അപരിമേയനായ ആ പരമപുരുഷൻെറ ഒരവതാരമായി സ്വീകരിക്കുവാൻ ഹിന്ദുവും സന്നദ്ധനാകുന്നു. പക്ഷേ ഒരു വ്യത്യാസംമാത്രം. ക്രിസ്ത്യാനികൾ വിശ്വസിക്കുന്നതു് ഈശ്വരൻ ഒരിക്കൽ മാത്രമേ ശരീരം സ്വീകരിച്ചിട്ടുള്ളവെന്നും അതു ക്രിസ്തുവിൽ മാത്രമാണെന്നുമാണു്. ഭാരതീയതത്വചിന്തകൾക്കനുസരിച്ചു് പ്രകൃതിനിയമങ്ങളെല്ലാം ആവർത്തനത്തിന്നു വിധേയങ്ങളാണു്. അതായതു് ഒരിക്കൽ സംഭവിച്ചതു് അതിന്നുമുമ്പും സംഭവിച്ചിട്ടുണ്ടാകണം, വീണ്ടും സംഭവിക്കുകയും ചെയ്യും. ഏതായാലും യേശുവിലുള്ള ഈശ്വരാംശത്തെ മാനിക്കുന്നതിൽ രണ്ടു കൂട്ടരും യോജിക്കുന്നുണ്ടു്.

മതപരമായി നോക്കുകയാണെങ്കിലും മതത്തിൻെറ ഉയർന്ന തലങ്ങളിൽ, അല്ലെങ്കിൽ ആന്തരമായ ആശയാദർശങ്ങളിൽ, യാതൊരു വ്യത്യാസവും കാണുകയില്ല. 'മതമെന്നാലെന്തു് ?' എന്നുള്ളതിൽ ഇന്നു പല തെററിദ്ധാരണകളും വന്നിട്ടുണ്ടു്. ഒരു ഹിന്ദു രാവിലെ കുളിച്ചു് ക്ഷേത്രത്തിൽ പോയി തൊഴുതു് ഭജനയിലും നാമജപത്തിലും പങ്കുകൊള്ളുകയും നെററിയിൽ വലിയ കുറി ഇടുകയും ചെയ്യുന്നവനെ വലിയ മതനിഷ്ഠനായി കണക്കാക്കുന്നതുപോലെ, ദിവസവും രാവിലെ പള്ളിയിൽ പോകുകയും കുർബാന കാണുകയും കൈക്കൊള്ളുകയും പ്രാർത്ഥനചൊല്ലുകയും ചെയ്യുന്ന ഒരാളെ ഒരു യഥാർത്ഥക്രിസ്ത്യാനിയായിട്ടും കണക്കാക്കിവരുന്നു. എന്നാൽ ഈവക ചടങ്ങുകളും അനുഷ്ഠാനങ്ങളും മതത്തിൻെറ ബാഹ്യഭാഗം മാത്രമേയാകുന്നുള്ളു. ക്രിസ്തുവിൻെറ ഉപദേശങ്ങളുടെ ആന്തരതത്വം മനസ്സിലാക്കി അതു പ്രായോഗികമാക്കിത്തീർക്കുവാൻ ശ്രമിക്കുന്ന ഒരുവനേ യഥാർത്ഥക്രിസ്ത്യാനിയായിത്തീരുന്നുള്ളു. ക്രിസ്തുവിനെ ദൈവത്തിൻെറ ഏകപുത്രനായി ആരാധിക്കുന്നുണ്ടോ ഇല്ലയോ എന്നതിനല്ല നാം പ്രാധാന്യം കൊടുക്കേണ്ടതു്. ക്രിസ്തു ഉപദേശിച്ചു തന്ന സത്യമാർഗ്ഗത്തെ അനുസരിക്കുവാൻ നാം തയ്യാറുണ്ടോ

ഇല്ലയോ എന്നതാണ് പ്രധാനമായി നോക്കേണ്ടതു്. ഉപദേശങ്ങൾ അനുസരിക്കാതെ വ്യക്തിയെ ആരാധിക്കുന്നതുകൊണ്ടു് ആ മനുഷ്യപുത്രൻ ഒരിക്കലും സന്തുഷ്ടനായിത്തീരുകയില്ല. തൻെറ ഉപദേശങ്ങൾ ജീവിതത്തിൽ പ്രായോഗികമാക്കി ആദ്ധ്യാത്മികമായ ഒരു ഉയൎന്ന നിലയിൽ തൻെറ അനുയായികൾ എത്തിച്ചേരുന്നതിനെയാണു് തീൎച്ചയായും അദ്ദേഹം ഇഷ്ടപ്പെടുക. യജമാനൻെറ മുമ്പിൽനിന്നു് പ്രശംസകളും സ്തുതികളും ചൊരിയുന്ന ഭൃത്യനെക്കാൾ അദ്ദേഹം ഇഷ്ടപ്പെടുക കളത്തിൽ പോയി വേലചെയ്തു് ധാന്യങ്ങളുത്പാദിപ്പിക്കുന്ന വനെയായിരിക്കുമെന്നു് പറഞ്ഞു ക്രിസ്തുതന്നെ ഇതു സൂചിപ്പിക്കുന്നുണ്ടു്. ''നാഥാ, നാഥാ, എന്നു വിളിക്കുന്നവൎക്കെല്ലാം സ്വൎഗ്ഗരാജ്യത്തിൽ പ്രവേശനം ലഭിക്കുകയില്ല. അതു് എൻെറ സ്വൎഗ്ഗസ്ഥനായ പിതാവിൻെറ തിരുഹിതം നിറവേററുന്നവൎക്ക മാത്രമേ ലഭിക്കൂ,'' [1] എന്ന വചനവും ഓൎമ്മിക്കുക.

യേശുവിൻെറ ഉപദേശങ്ങളിൽ നാം എപ്പോഴും ഓൎമ്മിക്കേണ്ടതും എല്ലാ സദാചാര നിയമങ്ങളുടെയും മകുടമണിയായി പ്രശോഭിക്കേണ്ടതും ആയ ഒരു തത്വരത്നമാണു് ''അന്യർ നിങ്ങളോടു് എങ്ങനെ പ്രവൎത്തിക്കണമെന്നാഗ്രഹിക്കുന്നുവോ അതുപോലെ അവരോടും പ്രവൎത്തിക്കുക'' [2] എന്നുള്ളതു്. ഇതിനെ 'എല്ലാ വേദവിധികളുടെയും പ്രവചനങ്ങളുടെയും സാരസൎവ്വസ്വ'മായിട്ടാണു് അദ്ദേഹം പറയുന്നതു്.

> ന തത് പരസ്യ സംദധ്യാത്
> പ്രതികൂലം യദാത്മനഃ
> സംഗ്രഹേണൈഷ ധൎമ്മഃ സ്യാത്
> കാമാദന്യഃ പ്രവൎത്തതേ.

എന്ന വ്യാസവാക്യത്തിൻെറ പ്രതിധ്വനിയാണു് നാമിതിൽ കേൾക്കുന്നതു്. മണ്ണിനെ വിണ്ണാക്കിത്തീൎക്കുവാൻ ഈ ഒരു ഉപദേശംമാത്രം ഓൎത്താൽ മതി. നാം മറെറാരാളോടു ക്രൂരമായോ പരുഷമായോ പെരുമാറുമ്പോൾ അയാൾ അതുപോലെ നമ്മോടു പെരുമാറിയാൽ നമുക്കുണ്ടാകാവുന്ന പ്രതികരണം എന്തായിരിക്കുമെന്നു് ആലോചിക്കുക. ദൈവം ഒന്നേ ഉള്ളുവെന്നും നാമെല്ലാം ആ ഒരേ ദൈവത്തിൻെറ സന്താനങ്ങളാണെന്നും വിശ്വസിക്കുമ്പോൾ എല്ലാവരും

1 വി. മത്തായി. 7. 22. 2 വി. മത്തായി. 7. 13.

നമ്മുടെ സഹോദരന്മാരായിത്തീരുന്നു. ജാതിക്കോ മതത്തിന്നോ മററു സങ്കുചിതമായ അതിർവരമ്പുകൾക്കോ ഒന്നും ആ സാഹോദര്യബോധത്തെ നശിപ്പിക്കുവാൻ കഴിയരുതു്. സഹോദരന്മാരോടുള്ള കടമയെപ്പററി ക്രിസ്തു ഓൎമ്മിപ്പിക്കുന്നതു നോക്കുക: ''നീ വഴിപാടു് അൎപ്പിക്കുവാൻ ബലിപീഠത്തിലേയ്ക്കുവരുമ്പോൾ നിൻെറ സഹോദരനു് നിന്നെക്കുറിച്ചു് എന്തെങ്കിലും പരാതിയുണ്ടെന്നു് ഓൎമ്മിക്കുന്നപക്ഷം ആ വഴിപാടു് അവിടെ വെച്ചിട്ടു് ആദ്യം അവൻെറ പക്കൽ ചെന്നു് രമ്യപ്പെടുക. അനന്തരം വന്നു് വഴിപാടു കഴിക്കുക.'' [1] എല്ലാ ജീവികളെയും സഹോദരഭാവേന കാണുകയും ആരെയും ദ്വേഷിക്കാതിരിക്കയും ചെയ്യേണ്ടതിൻെറ ആവശ്യകതയെ അദ്ദേഹം പല സ്ഥലത്തും ഊന്നിപ്പറയുന്നുണ്ടു്. എന്നാൽ ഇന്നത്തെ നമ്മുടെ പെരുമാററം എങ്ങനെയുള്ളതാണെന്നു് നാം ആലോചിച്ചുനോക്കണം. പലവിധത്തിലുള്ള രാഗദ്വേഷങ്ങൾക്കും അടിമപ്പെട്ടാണു് നാം കഴിയുന്നതു്. ദൈവത്തിൻെറ അടുത്തുപോയി നമ്മുടെ സഹോദരന്മാരെ നശിപ്പിക്കുവാൻവേണ്ടി പ്രാൎത്ഥിക്കുവാൻകൂടി ആളുകൾ മടിക്കാറില്ല. അതു മാററി സാഹോദര്യബോധത്തിലുള്ള അടിയുറച്ച വിശ്വാസത്തോടുകൂടിയുള്ള ഒരു ജീവിതം നയിക്കുമ്പോഴേ ഒരുവൻ ഒരു യഥാൎത്ഥക്രിസ്ത്യാനിയായിത്തീരുന്നുള്ളൂ.

ലൗകികമായ പ്രലോഭനങ്ങളിലൊന്നും പെടാതെ തികച്ചും ആധ്യാത്മികമായ ഒരു ജീവിതം നയിക്കേണ്ടതിൻെറ പ്രാധാന്യവും അദ്ദേഹം എടുത്തുപറയുന്നുണ്ടു്. ഇഹലോകജീവിതമല്ല, അതിലും ഉപരിയായ ഒന്നായിരിക്കണം നമ്മുടെ ലക്ഷ്യം. അദ്ദേഹം പറയുന്നു: ''ഭൂമിയിൽ നിങ്ങൾക്കായി നിക്ഷേപങ്ങൾ സംഭരിക്കരുതു്. അവിടെ തുരുമ്പും കീടവും അതു തിന്നു നശിപ്പിക്കും. കള്ളന്മാർ ഭേദിച്ചു കയറി മോഷ്ടിക്കും. അതുകൊണ്ടു് നിങ്ങളുടെ നിധി സ്വൎഗ്ഗത്തിൽ നിക്ഷേപിക്കുക. അവിടെ അതു തിന്നു നശിപ്പിക്കുവാൻ തുരുമ്പോ കീടമോ ഇല്ല. ഭേദിച്ചു കയറി മോഷ്ടിക്കുവാൻ കള്ളന്മാരുമില്ല. നിൻെറ നിക്ഷേപം എവിടെയോ അവിടെ നിൻെറ ഹൃദയവും.'' [2] ഭൗതികമായി

1 വി. മത്തായി. 5. 24. 2 വി. മത്തായി. 6. 20.

എന്തു നേട്ടമുണ്ടെങ്കിലും ആധ്യാത്മികമായ പശ്ചാത്തലമില്ലെങ്കിൽ അതുകൊണ്ട് യാതൊരു പ്രയോജനവുമില്ല. അതിനാൽ അനിത്യവും അസുഖവുമായ ഈ ലോകത്തിൽമാത്രമായി നിങ്ങളുടെ ശ്രദ്ധ കേന്ദ്രീകരിക്കരുത്. ഭാരതീയ സംസ്കാരത്തിന്റെ കാതലും ഇതുതന്നെയാണ്. ശ്രീകൃഷ്ണൻ ഗീതയിൽ ആവർത്തിച്ചാവർത്തിച്ചു നൽകുന്ന ഉപദേശങ്ങൾതന്നെയാണ് വേറെ വാക്കുകളിൽ നാം ക്രിസ്തുവിന്റെ ഉപദേശങ്ങളിലും കാണുന്നത്. ലൗകികകാര്യങ്ങളിൽ ഒരുവൻ ഏർപ്പെടുന്നതെല്ലാം ഈശ്വരനെ സ്മരിച്ചുകൊണ്ടായിരിക്കണമെന്ന് 'മാമനുസ്മര യുധ്യ ച' എന്ന് ഗീത നിഷ്കർഷിക്കുന്നു. ക്രിസ്തു പറയുന്നു: ''സ്വന്തം ജീവനെ പരിരക്ഷിക്കുവാൻ ആഗ്രഹിക്കുന്നവന്ന് അതു നഷ്ടപ്പെടും. എന്നാൽ എന്നെച്ചൊല്ലി സ്വജീവനെ പരിത്യജിക്കുന്നവനോ അതു ഭദ്രമായിരിക്കുകയും ചെയ്യും. ഒരാൾ ലോകം മുഴുവൻ നേടിയാലും സ്വന്തം ആത്മാവിനെ നഷ്ടമാക്കുന്നുവെങ്കിൽ അവന്ന് അതുകൊണ്ട് എന്തു പ്രയോജനം?''[1] ദൈവാനുഗ്രഹമില്ലെങ്കിൽ ലോകത്തിൽ യാതൊന്നും സാധ്യമല്ലെന്നോർത്തുകൊണ്ട് എല്ലാം ദൈവത്തിൽ സമർപ്പിച്ച് ലോകത്തിൽ ജീവിക്കുക എന്ന ഭക്തിമാർഗ്ഗത്തിന്റെ നിദർശനമാണ് ക്രിസ്തുവിന്റെ വാക്കുകളിൽക്കൂടി നാം കേൾക്കുന്നത്.

ഒരിക്കൽ ഒരാൾ നിത്യജീവിതം നേടാൻ താനെന്താണ് ചെയ്യേണ്ടതെന്ന് ചോദിച്ചതിന്ന് അദ്ദേഹം പറയുന്ന ഉത്തരം എപ്പോഴും നാം ഓർമ്മിക്കേണ്ടതാണ്. അദ്ദേഹം പറയുന്നു: ''നിനക്കൊരു പോരായ്മയുണ്ട്. നീ മടങ്ങിപ്പോകൂ. ഉള്ളതെല്ലാം വിററ് പാവങ്ങൾക്കു കൊടുക്കൂ. നിനക്കു സ്വർഗ്ഗത്തിൽ നിധി ലഭിക്കും. പിന്നീട് കുരിശും തോളിലേന്തി എന്റെ പിന്നാലെ വരിക.'' ധനവാൻ സ്വർഗ്ഗരാജ്യത്തിൽ പ്രവേശിക്കുന്നത് ഒട്ടകം സൂചിക്കുഴയിൽക്കൂടി കടക്കുന്നതിനേക്കാൾ വിഷമമുള്ള കാര്യമാണ്,[2] എന്നദ്ദേഹം ഉറപ്പിച്ചുപറയുന്നു. ''ന കർമ്മണാ ന പ്രജയാ ധനേന, ത്യാഗേനൈകേ അമൃതത്വമാനശുഃ'' എന്ന ഉപനിഷദ്വാക്യത്തിന്റെ ഇതുപോലെയുള്ള ലളിതമായ വ്യാഖ്യാനങ്ങൾ ത്യാഗത്തിന്റെ മാഹാത്മ്യത്തെ ഓർമ്മിപ്പിച്ചുകൊണ്ട് ബൈബിളിൽ പല സ്ഥലങ്ങളിലും നമുക്കു കാണാം. ദൈവത്തെയും ധനത്തെയും ഒന്നിച്ചാരാധിക്കുക അസാധ്യമാണ്. ദൈവത്തിന്നുവേണ്ടി, ദൈവത്തിന്റെ സന്താനങ്ങൾക്കുവേണ്ടി, എല്ലാം ത്യജിക്കുവാൻ തയ്യാറുള്ളവരാണ് ദൈവത്തിന്നിഷ്ടപ്പെട്ടവർ.

''ഞാൻ കല്പിക്കുന്നു: ശത്രുക്കളെ സ്നേഹിപ്പിൻ; നിങ്ങളെ വെറുക്കുന്നവർക്കു നന്മ ചെയ്യുവിൻ; പീഡിപ്പിക്കുന്നവർക്കും അധിക്ഷേപിക്കുന്നവർക്കുംവേണ്ടി പ്രാർത്ഥിക്കുവിൻ. അങ്ങനെ ചെയ്താൽ ദുഷ്ടന്മാരുടെയും ശിഷ്ടന്മാരുടെയും മേൽ ഒന്നുപോലെ സൂര്യനെ ഉദിപ്പിക്കുകയും നീതിമാന്മാരുടെയും അപരാധികളുടെയും മേൽ ഒന്നുപോലെ മഴ പെയ്യിക്കുകയും ചെയ്യുന്ന സ്വർഗ്ഗത്തിലിരിക്കുന്ന പിതാവിന്റെ യഥാർത്ഥ പുത്രന്മാരായിത്തീരും നിങ്ങൾ.''[3] എല്ലാ ജീവികളോടും സദ്ഭാവത്തോടും സമദൃഷ്ടിയോടുംകൂടി പെരുമാറുന്നതാണ് സർവ്വത്ര സുഖം കാണുവാനുള്ള മാർഗ്ഗമെന്ന് ഭഗവാൻ വ്യാസദേവനും ഭാഗവതത്തിൽ നമ്മെ ഓർമ്മിപ്പിക്കുന്നു.

യദാ ന കുരുതേ ഭാവം സർവ്വഭൂതേഷ്വമംഗളം
സമദൃഷ്ടേസ്തദാ തസ്യ സർവ്വാഃ സുഖമയാ ദിശഃ.
(ഭാഗവതം. 9. 19. 15.)

ജീവിതലക്ഷ്യം പ്രാപിക്കുവാനുള്ള മാർഗ്ഗങ്ങളെ ഉദ്ബോധിപ്പിക്കുന്നതിൽ സ്നേഹത്തിന്റെ കൊടിക്കീഴിൽ ലോകത്തെ മുഴുവൻ കൊണ്ടുവരുവാനാണ് കൃഷ്ണനും, ക്രിസ്തുവും പ്രത്യേകം ശ്രമിക്കുന്നത്. ശത്രുമിത്രങ്ങളെ ഒരുപോലെ കാണുവാൻ കൃഷ്ണൻ പറയുമ്പോൾ (സമഃ ശത്രൗ ച മിത്രേ ച – ഗീത. 12. 18.) ''നിങ്ങളെ സ്നേഹിക്കുന്നവരെ മാത്രം സ്നേഹിച്ചാൽ പ്രതിഫലത്തിന്നെന്തവകാശം? സ്വർഗ്ഗസ്ഥനായ നിങ്ങളുടെ പിതാവ് പരിപൂർണ്ണനായിരിക്കുന്നതുപോലെ പരിപൂർണ്ണരാകുവാൻ''[4] ശത്രുക്കളെയും സ്നേഹിക്കണമെന്നു ക്രിസ്തുവും പറയുന്നു. ''നിന്നെപ്പോലെ നിന്റെ അയൽക്കാരനെയും സ്നേഹിക്കുക'' എന്ന വേദവാക്യത്തിൽ വിശ്വസിക്കുന്നവർ അതിന്നുള്ള കാരണം അറിയണമെങ്കിൽ ആത്മൈകത്വത്തെപ്പററി പ്രതിപാദിക്കുന്ന വേദാന്തത്തിലേയ്ക്കു കടക്കേണ്ടിയിരിക്കുന്നു.

1 വി. മത്തായി. 16. 26. 2. വി. ലൂക്കാ. 18. 25. 3. വി. മ. 5. 45. 4. വി. മ. 5. 48.

ഭഗവദ്ഗീതയും ബൈബിളും താരതമ്യപ്പെടുത്തി വിശകലനം ചെയ്യുമ്പോൾ മറെറാരു പരമസത്യം രണ്ടിലും ഒരുപോലെ രേഖപ്പെടുത്തിയതായി കാണാം. സാമാന്യജനങ്ങളോടു പറയുമ്പോൾ സ്വർഗ്ഗസ്ഥനായ പിതാവായിട്ടാണ് ക്രിസ്തു ഈശ്വരനെപ്പററി പറയുന്നത്. നമ്മിൽനിന്ന് എത്രയോ ഉപരിയായി ഈ ലോകത്തിൻെറ ഭാഗധേയങ്ങളെയെല്ലാം നിയന്ത്രിച്ചുകൊണ്ട് വൈകുണ്ഠത്തിലോ കൈലാസത്തിലോ ഇരുന്നരുളുന്ന ഒരീശ്വരനെയാണ് സ്വർഗ്ഗസ്ഥനായ പിതാവിനെപ്പററി കേൾക്കുമ്പോൾ ഒരു ഹിന്ദു ഓർക്കുന്നത്. ദ്വൈതമണ്ഡലത്തിൽ വർത്തിക്കുന്ന സാധാരണജനങ്ങളെ ഉദ്ദേശിച്ചുള്ളതാണിത്. ആധ്യാത്മികചിന്താഗതിയിൽ കുറച്ച് ഉയർന്ന തലത്തിലെത്തിയിട്ടുള്ളവർക്ക് കുറച്ചുകൂടി ഉയർന്ന ഉപദേശം അദ്ദേഹം അരുളുന്നു. പിതാവിൻെറ സ്ഥാനമായ സ്വർഗ്ഗരാജ്യം എവിടെയാണെന്ന ആലോചനയ്ക്ക് അദ്ദേഹം മറുപടി പറയുന്നത്, 'സ്വർഗ്ഗരാജ്യം നിൻെറ ഉള്ളിൽത്തന്നെയാകുന്നു' എന്നാണ്. ദ്വൈതമണ്ഡലത്തിൽനിന്ന് വിശിഷ്ടാദ്വൈതത്തിൻെറ മണ്ഡലത്തിലേക്കു കയറുന്ന ഒരു സാധകൻെറ ഭാവമാണ് നാമിവിടെ കാണുന്നത്.

ഈശ്വരഃ സർവ്വഭൂതാനാം ഹൃദ്ദേശേഽർജ്ജുന തിഷ്ഠതി
ഭ്രാമയൻ സർവ്വഭൂതാനി യന്ത്രാരൂഢാനി മായയാ.
(ഗീത. 18. 61.)

എന്ന ഗീതാവചനത്തിലെ ആശയം തന്നെയാണ് ഇത്. സ്വർഗ്ഗരാജ്യം നമ്മുടെയെല്ലാം ഉള്ളിലാണെങ്കിൽ ദൈവത്തിൻെറ ആസ്ഥാനവും നമ്മുടെ ഹൃദയംതന്നെയായിരിക്കണം. പക്ഷേ, സങ്കുചിതമായ അഹംഭാവം അവിടെ വന്ന് ദൈവത്തെ മറയ്ക്കുകയാണ് ചെയ്യുന്നത്. അതറിയാതെ, സ്വർഗ്ഗരാജ്യം നിൻെറ ഉള്ളിൽത്തന്നെ കുടികൊള്ളുമ്പോൾ, ദൈവരാജ്യവും തേടി നീ എവിടേയ്ക്കാണ് പോകുന്നതെന്നാണ് ക്രിസ്തു ചോദിക്കുന്നത്. നാം ചെയ്യേണ്ടതായ പ്രധാന കാര്യം നമ്മുടെ ഹൃദയത്തെ പരിശുദ്ധമാക്കുകയാണ്. അപ്പോൾ മാത്രമേ ''ഹൃദയവിശുദ്ധിയുള്ളവർ അനുഗൃഹീതരാണ്; അവർ ദൈവത്തെ ദർശിക്കും'' [1] എന്ന വാക്യത്തിൻെറ അർത്ഥം നമുക്കു മനസ്സിലാക്കുവാൻ സാധിക്കുകയുള്ളു. 'തസ്മാന്മനഃശോധനമത്ര കാര്യം' എന്നു ഹൈന്ദവാചാര്യന്മാരും നിഷ്കർഷിക്കുന്നു. അങ്ങനെ തങ്ങളുടെ ഉള്ളിൽത്തന്നെ കുടികൊള്ളുന്ന സ്വർഗ്ഗരാജ്യത്തെയും സ്വർഗ്ഗസ്ഥനായ പിതാവിനെയും സാക്ഷാത്കരിക്കാൻ സാധിക്കുമ്പോൾ, ''ഞാനും എൻെറ പിതാവും ഒന്നാകുന്നു'', ''എന്നെ അറിയുന്നവൻ എൻെറ പിതാവിനെയും അറിയുന്നു,'' എന്നും മററുമുള്ള ഗൂഢാർത്ഥവാക്യങ്ങളുടെയും അർത്ഥം ശരിയായി മനസ്സിലാക്കാൻ കഴിയുന്നു. 'തത്ത്വമസി', 'അഹം ബ്രഹ്മാസ്മി' മുതലായ വേദാന്തമഹാവാക്യങ്ങളും സ്പഷ്ടമാക്കുന്നത് അതുതന്നെയാണ്. അത്യുന്നതമായ അദ്വൈതസാക്ഷാത്കാരമെന്ന പരമലക്ഷ്യത്തിൽ നാമെത്തുന്നത് അപ്പോഴാണ്. ആ ആദർശത്തിലെത്തുവാൻ വലിയ വിഷമമുണ്ടെന്നതു ശരിതന്നെ. പക്ഷെ ആ ആദർശത്തെ ലക്ഷ്യമാക്കിക്കൊണ്ട് നാം യാത്ര തുടരേണ്ടിയിരിക്കുന്നു.

എല്ലാ മതങ്ങളിലും ഈ ആദർശത്തെ സാക്ഷാത്കരിച്ചിട്ടുള്ള ചിലരുണ്ടാകും. അവരുടെയെല്ലാം അനുഭൂതികൾ സമാനങ്ങളുമായിരിക്കും. അടുത്തകാലത്തു വേദപാരംഗതയായി പ്രഖ്യാപിക്കപ്പെട്ട അമ്മ ത്രേസ്യ തൻെറ അനുഭൂതികളെപ്പററി എഴുതിയിട്ടുള്ള 'ആഭ്യന്തരഹർമ്മ്യം' എന്ന പുസ്തകം വായിക്കുമ്പോൾ, ഭാരതത്തിലെ യോഗീശ്വരന്മാർക്കുണ്ടായിട്ടുള്ള അനുഭൂതികളോടുള്ള സമാനത കണ്ട് നാം ആശ്ചര്യപ്പെട്ടുപോകും. ആഭ്യന്തരഹർമ്മ്യത്തിൽ വിവരിക്കുന്ന ഏഴു സദനങ്ങളും വൈദികമാർഗ്ഗത്തിൽ വിവരിക്കുന്ന ഏഴു ഭൂമികകളും സാധകൻെറ മനസ്സ് ഓരോ സദനത്തിലോ ഭൂമികയിലോ എത്തുമ്പോൾ ഉണ്ടാകുന്ന അനുഭൂതികളും ഒരേ വിധത്തിലാണ് ചിത്രീകരിക്കപ്പെട്ടിരിക്കുന്നത്.

ഇങ്ങനെ മതതത്ത്വങ്ങളുടെ ഉള്ളിലേയ്ക്കു കടന്നു നോക്കുമ്പോൾ എല്ലാ മതങ്ങളും പൂർണ്ണതയിലേയ്ക്കുള്ള മാർഗ്ഗങ്ങളാണെന്നും ഒരേ സത്യത്തെ സാക്ഷാത്കരിക്കുകയാണ് എല്ലാററിൻേറയും ലക്ഷ്യമെന്നും അറിയുന്നതിനു വിഷമമില്ല. സ്ഥലകാലങ്ങൾക്കനുസരിച്ച് ഓരോ പ്രവാചകന്മാർ ആ സത്യത്തെ പല ഭാഷകളിലും പല രീതികളിലും വിവരിക്കുന്നുവെന്നുമാത്രം. ശ്രീ രാമകൃഷ്ണപരമഹംസൻ ഓരോ മതത്തിൻെറയും ലക്ഷ്യത്തെ അതതു മതത്തിൻെറ സാധനയിലൂ

1. വി. മ. 5. 8.

ടെ സാക്ഷാത്കരിച്ച ഒരു ഈശ്വരപുരുഷനാണ്. ''ഏകം സദ് വിപ്രാ ബഹുധാ വദന്തി'' എന്ന ആപ്തവാക്യത്തിൻെറ സത്യത്വം ആധ്യാത്മികാനുഭൂതിയിലൂടെ സാക്ഷാത്കരിച്ചതിനു ശേഷമാണ് സർവ്വമതസാഹോദര്യം അദ്ദേഹം ഉപദേശിച്ചതു്. നമ്മളും മതങ്ങളുടെ ബാഹ്യങ്ങളായ ആചാരങ്ങളും അനുഷ്ഠാനങ്ങളും മാത്രമാണ് മതമെന്നു വിചാരിക്കാതെ, മതതത്ത്വങ്ങളിലേയ്ക്കു്, ക്രിസ്തുവിൻെറയും കൃഷ്ണൻെറയും മററു പ്രവാചകന്മാരുടെയും ഉപദേശങ്ങളിലേയ്ക്കു്, കടന്നുചെല്ലുകയും അവയെ ജീവിതത്തിൽ പ്രായോഗികമാക്കിത്തീർക്കുവാൻ ശ്രമിക്കുകയും ചെയ്യുകയാണെങ്കിൽ മതങ്ങൾ തമ്മിലുള്ള മത്സരങ്ങളും വിവാദങ്ങളും അസംഗതങ്ങളാണെന്നു മനസ്സിലാക്കുവാൻ വിഷമമില്ല. അവർ തങ്ങളുടെ ഉപദേശങ്ങളിൽ 'ഞാൻ' എന്നു പറയുന്നേടത്തു് തങ്ങൾ പ്രതിനിധീകരിക്കുന്ന ചൈതന്യത്തെയാണ് സൂചിപ്പിക്കുന്നതെന്നും തങ്ങളുടെ ഭൗതികമായ വ്യക്തിത്വത്തെയല്ലെന്നും ധരിക്കുകയേ വേണ്ടൂ. മതത്തോടും ഈശ്വരനോടും ഉള്ള വെല്ലുവിളിയെ നേരിടുവാൻ ഇന്നത്തെ ലോകത്തിൽ അങ്ങനെയുള്ള ഐക്യത്തോടുകൂടിയുള്ള പ്രവർത്തനം ആവശ്യമായിത്തീർന്നിരിക്കുന്നു. ക്രിസ്തുമതത്തിൻെറ സ്വന്തം വ്യക്തിത്വത്തെ നിലനിർത്തിക്കൊണ്ടുതന്നെ, അതിനു യാതൊരു കോട്ടവും തട്ടാതെ, ഭാരതീയസംസ്കാരത്തോടു താദാത്മ്യം പ്രാപിക്കുക സാധ്യമാണെന്നും അങ്ങനെ ഭാരതവത്കരണത്തിന്ന് എല്ലാവരും തയ്യാറാകണമെന്നും ഉള്ള, ഉന്നത നിലയിൽ വർത്തിക്കുന്ന മതനേതാക്കന്മാരുടെ ആഹ്വാനം ഏററവും കാലോചിതമായിട്ടുള്ളതാണ്. അതു ചെവിക്കൊള്ളാനും അനുസരിക്കുവാനും എല്ലാവരും സന്നദ്ധരാകുകയാണ് ഇന്നത്തെ കർത്തവ്യം.

---

# സുഖം എവിടെ?

**അനന്താത്മാനന്ദസ്വാമി**

സംതൃപ്തി എന്നാൽ എന്താണ്? മനുഷ്യൻെറ ജീവിതലക്ഷ്യം എന്താണ്? ഇന്നത്തെ പരിതസ്ഥിതിയിൽ ഈ ചോദ്യങ്ങൾ വളരെ അർത്ഥവത്തായിട്ടുള്ളതാണ്. ആവശ്യത്തിലധികം സമ്പത്തു്, സ്ഥാനമാനങ്ങൾ, ബുദ്ധിവൈഭവം എന്നിവ ചിലക്ക് ധാരാളം ഉണ്ടു്. എന്നിട്ടും അവക്ക് സംതൃപ്തി എന്നതു് ലവലേശം ഇല്ല. എന്താണ് അതിന്നു കാരണം? അവക്കു തന്നെ നിശ്ചയമില്ല. അസംതൃപ്തി എല്ലാവരിലും കാണുന്ന ഒരു സ്ഥിതിവിശേഷമാണ്, ലൌകികസുഖഭോഗങ്ങൾ യഥേഷ്ടം അനുഭവിക്കുന്ന ഭാഗ്യവാന്മാരിൽപ്പോലും!

മനുഷ്യനിൽ സന്തുഷ്ടി ഉളവാക്കാവുന്ന ഉപാധികൾ എന്തെല്ലാമാണ്? ബാഹ്യങ്ങളായ പരിതഃസ്ഥിതികൾ മനുഷ്യനിൽ ശാശ്വതമായ സന്തുഷ്ടി ഉളവാക്കുവാൻ പര്യാപ്തങ്ങളല്ല എന്നാണ് ഭാരതീയാചാര്യന്മാരുടെ നിഗമനം. ദാരിദ്ര്യത്തിന് ഒരു ഉന്നതപദവി ഇവിടെ നൽകിയിരുന്നുവെന്നുള്ള ധാരണ തെററാണ്. ദാരിദ്ര്യം പുരോഗതിക്ക് വിഘാതമാണ്. എന്നാൽ ധനസമ്പത്തി മനുഷ്യനെ സാന്മാർഗ്ഗികമായും ആധ്യാത്മികമായും, അധഃപതിപ്പിക്കുവാനാണ് ഉതകുന്നതെങ്കിൽ, അതിൽ ഭേദം ദാരിദ്ര്യമാണെന്ന് അവർ പറയുന്നു. ഭൗതികാഭിവൃദ്ധി ആവശ്യമാണ്; എന്നാൽ കൂടുതൽ വിലമതിക്കേണ്ടതു് ആദ്ധ്യാത്മികോന്നമനമാണ്. ആദ്ധ്യാത്മികമായ പൂർണ്ണവളർച്ചയായിരിക്കണം ജീവിതലക്ഷ്യം; അതിനു മാത്രമേ മനുഷ്യനെ സന്തുഷ്ടിയിലേയ്ക്കു് നയിക്കുവാൻ സാധിക്കുകയുള്ളൂ. ആദ്ധ്യാത്മികമായി ഉന്നതി പ്രാപിച്ച ഒരു മനുഷ്യൻ എപ്പോഴും സന്തുഷ്ടനാണ്; എന്തെന്നാൽ തനിക്ക് ആവശ്യമുള്ളതെല്ലാം തന്നിൽ ഉൾക്കൊണ്ടിട്ടുണ്ടെന്നുള്ള വിശ്വാസം അവനുണ്ടു്. സങ്കുചിതമായ അഹംബുദ്ധിയാണ് ആവശ്യങ്ങൾ വർദ്ധിപ്പിച്ചു് മനുഷ്യനെ അസന്തുഷ്ടനാക്കുന്നതു്. ആദ്ധ്യാത്മികചിന്താഗതിയുള്ളവർ പരിമിതമായ ജീവിതാവശ്യങ്ങൾകൊണ്ടു് സംതൃപ്തരാകുന്നു. ലോകത്തിൽ സർവ്വത്ര ഈശ്വരസാന്നിധ്യം ദർശിക്കുവാൻ ശ്രമിക്കുന്ന ഒരു ആധ്യാത്മികപുരുഷന്ന് ആരെയും വെറുക്കുവാനോ ആരുമായിട്ടും കലഹിക്കുവാനോ സാധ്യ

മല്ല. സേവനം മാത്രമാണ് കരണീയം. സ്വാ ത്മത ലവലേശം ഉണ്ടായിരിക്കുകയില്ല. സമ ദശിത്വം അദ്ദേഹത്തിൽ ശാന്തിയും സമാധാന വും പ്രദാനം ചെയ്യുന്നു. സമചിത്തത പ്രാപിച്ച ആ പൂണ്ണമനുഷ്യന്റെ ലക്ഷ്യം സ്നേഹിക്കുക, സഹായിക്കുക, സേവിക്കുക, എന്നിവ മാത്രമാ യിരിക്കും.

ഈ ആദശം അപ്രായോഗികമാണെന്നു് തോന്നിയേക്കാം. എന്നാൽ ഈ ആദശത്തിനു് മാത്രമേ, നമ്മെ അഭിമുഖീകരിക്കുന്ന വെല്ലു വിളികളെ നേരിടുവാനുള്ള ഓജസ്സ് നൽകുവാൻ കഴിവുള്ളൂ. സ്വാമി വിവേകാനന്ദന്റെ അഭിപ്രാ യത്തിൽ, മാനവരാശിയുടെ പുരോഗതിയ്ക്കു് നട്ടെല്ലുണ്ടായിട്ടുള്ള തത്വം ''എന്റേതെന്നുള്ള തിനെക്കാൾ നിന്റേതെന്നു' ള്ളതാണു്. പുരാ ണേതിഹാസങ്ങളുടെ ആദേശവും ഇതുതന്നെ യാണു്. നിഃസ്വാത്ഥതയിൽക്കൂടിയല്ലാതെ ഏ തൊരു നാഗരികതയും പുരോഗമിക്കുന്നില്ല. നിഃസ്വാത്ഥതയില്ലാതെ കൃതാത്ഥതയുണ്ടാകുക യില്ല. അവസാനം നിഃസ്വാത്ഥതമാത്രമാണു് സമ്പൂണ്ണതയെന്നതു്.

ഈ മാനദണ്ഡം ഉപയോഗിച്ചു നോക്കു മ്പോൾ സമ്പൂണ്ണത പ്രാപിച്ച വ്യക്തികൾ ഉണ്ടോ ? ഉണ്ടു്. ശ്രീബുദ്ധനെ നോക്കുക. കുലീ നതയും, ധനമാനാദികൾക്കും പ്രദാനം ചെയ്യാ വുന്ന സകല ഭൌതികസമ്പത്തുകളും അദ്ദേഹം നിരസിച്ചു. മനുഷ്യരാശികളെ സേവിക്കുക എ ന്നതുമാത്രമായിരുന്നു അദ്ദേഹത്തിന്റെ ഉൽകൃഷ്ടാ ദശം. അതുപോലെ മാനവസമുദായത്തിന്റെ നന്മയ്ക്കുവേണ്ടി ക്രസ്തുദേവൻ സ്വയം മരണം വരിച്ചു. മഹമ്മദ്, നാനാക് തുടങ്ങിയവരും ഈ ശൃംഖലയിൽപ്പെട്ടവരാണു്. അതേ ആദശ നിഷ്ഠയോടുകൂടി ജീവിച്ചിരുന്ന ഒരു സമ്പൂണ്ണ മഹാത്മാവാണു് ശ്രീരാമകൃഷ്ണദേവൻ.

ഭൌതികസമ്പത്തു് എത്രമാത്രം നമുക്കു് ഉണ്ടെന്നുള്ളതല്ല, എങ്ങനെ നമ്മൾ ജീവിക്കുന്നു വെന്നതിനെ ആശ്രയിച്ചാണു് നമ്മുടെ സന്തുഷ്ടി സ്ഥിതിചെയ്യുന്നതെന്നു് ശ്രീരാമകൃഷ്ണദേവന്റെ ജീവിതം നമ്മെ പഠിപ്പിക്കുന്നു. അദ്ദേഹത്തിനു് ഭൗതികസമ്പത്തു് യാതൊന്നും ഉണ്ടായിരുന്നി ല്ല; എങ്കിലും അദ്ദേഹം പരിപൂണ്ണസംതൃപ്തി നേ ടിയിരുന്നു. ബാഹ്യസമ്പത്തിന്റെ കുറവിനെ ആന്തരികമായ സമ്പത്തു് നികത്തിയിരുന്നു. നിഃസ്വാത്ഥത എന്നാണു് ഈ ആന്തരികസമ്പ ത്തിന്റെ നാമം. ''ആത്മാവിൽ സകലതിനേ യും ദശിക്കുക; സകലതിലും ആത്മാവിനെ കാ ണുക'' ഈ തത്ത്വം സ്വായത്തമാക്കിയിട്ടുള്ള മനു ഷ്യൻ പരിപൂണ്ണ നിഃസ്വാത്ഥനായിരിക്കും. അ ന്യരെ ദ്രോഹിക്കുന്നതു് സ്വയം ദ്രോഹിക്കുക യാണു്; അന്യരെ സഹായിക്കുന്നതു് തന്നെ സഹായിക്കുന്നതിനു് തുല്യമാണു്. തന്റെ സുഖ ദുഃഖങ്ങൾ മററുള്ളവരുടെ സുഖദുഃഖങ്ങളെ ആശ്ര യിച്ചിരിക്കുന്നുവെന്നതായിരുന്നു ശ്രീരാമകൃഷ്ണ ന്റെ മനോഭാവം.

''നാഹം നാഹം, ത്വം ത്വം'' എന്ന തത്ത്വ ത്തിന്റെ അത്ഭുതകരമായ ജീവിതരീതിയെയാ ണു് ശ്രീരാമകൃഷ്ണൻ പ്രതിനിധീകരിച്ചിരുന്നതു്.

---

# മാതൃമംഗളം

## ശ്രീമതി അമ്മിണി ബ്രാഹ്മണിഅമ്മ

രാഗം: കേതാരം, ആദിതാളം (സകലകലാവാണിയെ എന്ന രീതി)

ശംകരതനയേ ശംകരി ശംകരതോഷിണി
ശരണം തായേ. (ശം)
ഓങ്കാരരൂപിണി മാതൃദേവി
മംഗളദായിനി ശരണം തായേ. (ശം)
ശ്രീരാമകൃഷ്ണ സഹധമ്മചാരിണി
ധമ്മപാലിനി ശരണം തായേ. (ശം)
ശക്തിസ്വരൂപിണി ശാന്തിദായകി
ശാന്തിരൂപിണി സാധുശീലേ

സത്വഗുണാലയേ സത്യസ്വരൂപിണി
നിത്യാനന്ദേ ശരണം തായേ. (ശം)

നമസ്തേ ശ്രീ മാതൃദേവി
നമസ്തേ ധമ്മരൂപിണി
നമസ്തേ ധമ്മസ്വരൂപേ
ലോകമംഗളദായിനി.

# അവസ്ഥാത്രയപരിശോധന-2

ഡോ. ടി. എൻ. എൻ. ഭട്ടതിരിപ്പാട്

### സ്വപ്നാവസ്ഥ

സ്വപ്നാവസ്ഥയിലുള്ള അനുഭവത്തെയാണിനി വിശകലനം ചെയ്യേണ്ടതു്. സ്വപ്നത്തിൽ നാം പലതും കാണുന്നുണ്ടു്; അനുഭവിക്കുന്നുണ്ടു്. ജാഗ്രത്തിലെ സ്ഥൂലപ്രപഞ്ചത്തിനു പകരം സ്വപ്നത്തിലെ അനുഭവം സൂക്ഷ്മപ്രപഞ്ചമാണെന്നേ വ്യത്യാസമുള്ളു. ഇന്ദ്രിയങ്ങളുടെ സഹായം കൂടാതെ മനസ്സുമാത്രമാണു് പ്രപഞ്ചസൃഷ്ടി നടത്തുന്നതെന്നതിനാലാണു് അപ്പോൾ സ്ഥൂല പ്രപഞ്ചത്തിനു പകരം സൂക്ഷ്മപ്രപഞ്ചം നമ്മുടെ അനുഭൂതിയിൽ പ്രതിബിംബിക്കുന്നതു്. ഉണർന്നിരിക്കുമ്പോഴും മനോരാജ്യം കാണുന്ന സമയത്തു് സൂക്ഷ്മപ്രപഞ്ചാനുഭൂതിയാണു് നമുക്കുണ്ടാവുന്നതു്. കാരണം അപ്പോഴും മനോവൃത്തിമാത്രമേ ഉള്ളു. ഇന്ദ്രിയവ്യാപാരമില്ല.

സ്വപ്നാനുഭവം മിത്ഥ്യയാണെന്നാരും സമ്മതിക്കും. എല്ലാ ദ്വന്ദ്വപ്രതീതിയും മിത്ഥ്യയാണെന്നു തെളിയിക്കാൻ സ്വപ്നാനുഭവപരിശോധനപോലെ ഉപകരിക്കുന്ന മറ്റൊന്നില്ല. സ്വപ്നത്തിലും ജാഗ്രത്തിലെന്നപോലെ പലതും നാം കാണുന്നുണ്ടു്; സന്താപസന്തോഷങ്ങൾക്കു് വശംവദരാവുന്നു. നാം പലതും കണ്ടു് ഭയചകിതരാകാറുമുണ്ടു് ഉണർന്നതിനുശേഷം ഇതെല്ലാം ഇല്ലാത്തതായിരുന്നു എന്നു് വിധികല്പിക്കുന്നതിലർത്ഥമില്ല. ജാഗ്രദ്ദ്രഷ്ടാവിനു് സ്വപ്നദ്രഷ്ടാവിൻെറ അനുഭവങ്ങളെ വിലയിരുത്താനധികാരമില്ല. രണ്ടവസ്ഥകളിലും ദ്വന്ദ്വപ്രതീതിയാണു് നമുക്കുള്ളതു്. അതിലൊന്നു് തെററാണെന്നും മററതു് ശരിയാണെന്നും പറയാൻ ഈ രണ്ടു കൂട്ടർക്കും അവകാശമില്ല. കാരണം രണ്ടു കൂട്ടരും അതാതവസ്ഥകളോടു് പക്ഷപാതം പുലത്തുന്നവരാണു്. അതിനാലവരുടെ വിധി നിഷ്പക്ഷമാവാൻ വയ്യ.

സ്വപ്നത്തിനു് തുടർച്ചയില്ല, ജാഗ്രത്തിലതുണ്ടു്; അതിനാൽ രണ്ടും വ്യത്യസ്തമാണെന്നാണു് ഒരു ന്യായം. സ്വപ്നദ്രഷ്ടാവിൻെറ അനുഭവം എല്ലാ സംഭവങ്ങളും ഒന്നിനോടൊന്നു് ബന്ധപ്പെട്ടാണെന്നുതന്നെയാണു്. സ്വപ്നത്തിൽ കാണുന്ന ആളുകളും നമുക്കു പരിചിതരായിട്ടല്ല തോന്നാറുള്ളതു്. അതെല്ലാം അങ്ങനെയാണെന്നിവിടെ ജാഗ്രത്തിലിരുന്നു് വിധികല്പിക്കുന്നതിലർത്ഥമില്ലതന്നെ. മറെറാരു വാദം അസംഭാവ്യമായ പലതും സ്വപ്നത്തിൽ കാണുന്നുണ്ടെന്നതാണു്. ഉദാഹരണമായി നാം ആകാശത്തിൽകൂടി പറന്നുനടക്കുന്നതായി സ്വപ്നം കാണാറുണ്ടു്. സ്വപ്നശരീരത്തിൻെറയും ജാഗ്രത്ശരീരത്തിൻെറയും ഘടനതന്നെ വ്യത്യസ്തമാണു്. പറക്കാൻ കഴിവുള്ള ശരീരത്തിൻെറ സഹായത്തോടെയാണവിടെ നാം പറക്കുന്നതു്. അതിനാൽ അതിലൊരപാകതയും നമുക്കപ്പോൾ അനുഭവപ്പെടുന്നുമില്ല. ആ സ്ഥിതിക്കു് ജാഗ്രത്തിലിരുന്നുകൊണ്ടു് സ്വപ്നത്തെപ്പററി വിധികല്പിക്കുന്നതു് ശരിയല്ല. കഴിയുമെങ്കിൽ സ്വപ്നദ്രഷ്ടാവും ജാഗ്രത്തിലുള്ള നമ്മുടെ അനുഭവങ്ങളെ അസംഭാവ്യങ്ങളെന്നു പറഞ്ഞു തള്ളുമായിരുന്നു.

ഈ രണ്ടവസ്ഥകളിലും നാം രണ്ടു മണ്ഡലങ്ങളിലാണു് വർത്തിക്കുന്നതെന്നുമാത്രമേ പറയാൻ കഴിയൂ. രണ്ടിനും സത്തയില്ല. ഒന്നിൻെറ ഉദയത്തിൽ മററതസ്തമിക്കുന്നു. ജാഗ്രത്തിലെ ശാരീരികപീഡകളോ മാനസികപീഡകളോ ഒന്നും സ്വപ്നത്തിൽ നമ്മെ പീഡിപ്പിക്കുന്നില്ല. രണ്ടിലേയും സുഖദുഃഖങ്ങൾ അവയിൽ മാത്രമായി ഒതുങ്ങിനില്ക്കുന്നു. ഒന്നിൽനിന്നും മറേറതിലേക്കു കടക്കുമ്പോൾ എല്ലാം മാറുന്നതു കാണാം. ശരീരേന്ദ്രിയമനസ്സുകളെല്ലാം അവസ്ഥാഭേദമനുസരിച്ചു് ഇങ്ങനെ മാറിക്കൊണ്ടിരിക്കുന്നതിനാൽ അവയൊന്നും സദ്വസ്തുക്കളാവാൻ വയ്യ. അവ വെറും താല്ക്കാലിക പ്രതീതികൾ മാത്രമാണു്. തോന്നലുകൾ മാത്രമാണു്.

എന്നാൽ സ്വപ്നാനുഭവങ്ങളെ നമുക്കറിയിച്ചു തരുന്ന അറിവ് അവിടെയും അവശേഷിക്കുന്നു. ജാഗ്രത്തിലേതുപോലെ സ്വപ്നത്തിലേയും ദ്വന്ദ്വപ്രതീതികളെല്ലാം മിഥ്യയാണെങ്കിലും അവസ്ഥാധാരമായ അറിവിനു് ഒരു മാററവുമില്ല. മാററമില്ലാത്ത അതിനെത്തന്നെയാണ് ''ഞാൻ'' എന്നു നാം പറയുന്നതു്. കാരണം ''ഞാൻ'' അറിയുന്നവനായ ദ്രഷ്ടാവാണ്. സ്വപ്നപ്രതീതി എന്നിലുണ്ടായി, എന്നിൽ നിലനിന്നു്, എന്നിൽത്തന്നെ ലയിക്കുകയാണ് ചെയ്യുന്നതു്. പ്രതീതികളെല്ലാം അസ്തമിക്കുമ്പോഴും ''ഞാൻ'' നിലനില്ക്കുന്നു. പ്രത്യക്ഷാനുഭവം ദ്വന്ദ്വപ്രതീതിയാണെങ്കിലും അതസത്യമായതിനാൽ അനുമാനത്തെ പ്രമാണമായംഗീകരിച്ച് ഏകവും അദ്വയവുമായ ചിദ്വസ്തുവാണ് സ്വപ്നാവസ്ഥയിലും നിലനില്ക്കുന്നതെന്നു് അങ്ങനെ നാം തീരുമാനിക്കുന്നു. ആപ്തവാക്യങ്ങളൊന്നും പ്രമാണമായുദ്ധരിക്കേണ്ടതില്ല. കാരണം അനുഭവമാണ് ഏററവും വലിയ ആചാര്യൻ. അനുഭവം ഈ അനുമാനത്തെ ശരിവെയ്ക്കുന്നുമുണ്ട്.

## സുഷുപ്ത്യവസ്ഥ

അദ്വൈതസത്യം തെളിയിക്കാൻ ഏററവും ഉപകരിക്കുന്ന സംഗതി സുഷുപ്ത്യനുഭവത്തെക്കുറിച്ചുള്ള പരിചിന്തനമാണ്. അതു പ്രത്യക്ഷമാണുതാനും. മററു പ്രമാണങ്ങളും ഈ പ്രത്യക്ഷാനുഭവം ശരിയാണെന്നതിലേക്കാണ് വിരൽ ചൂണ്ടുന്നതു്. അതാണ് സുഷുപ്ത്യവസ്ഥ വേദാന്ത തത്ത്വസ്ഥാപനത്തിനു് മററവസ്ഥകളേക്കാൾ മേന്മയുള്ളതാണെന്നു പറയുവാൻ കാരണം. സുഷുപ്തിയിൽ ദ്വന്ദ്വമില്ലെന്നതു് എല്ലാവരുടേയും പ്രത്യക്ഷാനുഭവമാണ്. ഇന്ദ്രിയങ്ങളോ മനസ്സോ അവിടെ പ്രവർത്തിക്കുന്നില്ല. നാം ഒന്നും കാണുന്നില്ല; കേൾക്കുന്നില്ല; ചിന്തിക്കുന്നില്ല; ഒന്നും നമ്മെ വികാരതരളിതരാക്കുന്നുമില്ല. ജാഗ്രത്സ്വപ്നാവസ്ഥകളിലുണ്ടായിരുന്ന അല്ലലുകളെല്ലാം സുഷുപ്തിയിൽ അപ്രത്യക്ഷമാവുന്നു. അതിനാൽ ഈ ദ്വന്ദ്വപ്രതീതികളെ ഉണ്ടാക്കുന്ന ഇന്ദ്രിയവ്യാപാരങ്ങളും മനോവൃത്തികളുമൊന്നും സത്യമല്ലെന്നു് വരുന്നു. കാരണം നിത്യമായതേ സത്യമാവാൻ തരമുള്ളു. ഇതെല്ലാം വന്നുംപോയുമിരിക്കുന്ന പ്രതീതികൾ മാത്രമാണ്. ഇവയെല്ലാം അപ്രത്യക്ഷമാവുന്ന സമയത്തു് സുഷുപ്തിയിൽ ഒരു വസ്തു മാത്രമേ അവശേഷിക്കുന്നുള്ളു; അറിവായ ''ഞാൻ''. ഈ അറിവിനെ ആ സമയത്തു് അറിയാത്തതിനാൽ സുഷുപ്തി ശൂന്യതയെയാണ് പ്രതിനിധാനം ചെയ്യുന്നതെന്നാണ് സാധാരണക്കാരെല്ലാം ധരിച്ചിട്ടുള്ളതു്. ഒന്നാമതായി ''അറിവി''നെ അറിയാൻ വയ്യ എന്ന സംഗതി നാം മറക്കുന്നതുകൊണ്ടാണ് പ്രമാദം പററുന്നതു്. അറിവു് ഒന്നിനും വിഷയമല്ല. എന്തും അറിവിനു് വിഷയമാവാമെങ്കിലും അറിവു് ഒന്നിനും വിഷയമാകാൻ വയ്യ. അങ്ങനെയായാൽ അതറിവല്ലാതാവും. സുഷുപ്തിയിൽ ''അറിവു്'' അറിവായിമാത്രം നിലനില്ക്കുകയാണ് ചെയ്യുന്നതു്. അതാണ് ഉണർന്നതിനുശേഷം നാം ''ഞാൻ ഒന്നും അറിഞ്ഞില്ല; സുഖമായുറങ്ങി'' എന്നു പറയുന്നതു്. ''ഒന്നും അറിഞ്ഞില്ല'' എന്ന അറിവവിടെ ഉണ്ടായിരുന്നു എന്നതിനു് തെളിവാണിതു്. അറിയപ്പെട്ടതേ സ്മരണയിൽ നിലനില്ക്കുകയുള്ളു. സ്മരണ എന്നു പറഞ്ഞാൽ കഴിഞ്ഞുപോയ ഏതെങ്കിലും സംഭവത്തെക്കുറിച്ചുള്ള ഓർമ്മയാണല്ലോ. ''ഒന്നും അറിഞ്ഞില്ല'' എന്നു് പിന്നീടു സ്മരിക്കുന്നതിനാൽ ആ അറിവപ്പോൾ ഉണ്ടായിരുന്നു എന്നതു് നിസ്തർക്കമത്രെ. തന്നെ ഒഴിച്ച്, അതായതു് അറിവിനെ ഒഴിച്ച്, മറെറാന്നിനേയും അറിഞ്ഞില്ല എന്നാണിതിനർത്ഥം. അറിവിനെ ''അറിഞ്ഞു'' എന്നു പറയാൻ വയ്യ. അറിവുമാത്രമായി നിലകൊണ്ടു എന്നു് പറയുന്നതായിരിക്കും ശരിയായിട്ടുള്ളതു്. അപ്പോൾ സുഷുപ്തിയിൽ ശൂന്യതയില്ല. ശൂന്യതയുണ്ടായിരുന്നു എങ്കിൽ ഉണർന്നതിനുശേഷം നാമതോർക്കേണ്ടതായിരുന്നു. ശൂന്യതയെ അറിയിക്കാനും അറിവു വേണം. ശൂന്യതയെ സുഷുപ്തിയിലാരും അറിഞ്ഞതായി ഉണർന്നതിനുശേഷം പറയാററില്ല. അതിനാൽ അതപ്പോൾ നിലനിന്നില്ല എന്നതാണ് വാസ്തവം. ശൂന്യതയും അറിവും നിലനിന്നു എന്നാണെങ്കിൽ അതസാദ്ധ്യമാണ്. കാരണം അപ്പോൾ ദ്വന്ദ്വാനുഭൂതി ഉണ്ടായിരുന്നു എന്നു പറയേണ്ടിവരും. ഇതാകും അനുഭവമല്ല. അതിനാൽ ''ഒന്നും അറിഞ്ഞില്ല'' എന്ന അറിവു മാത്രമേ ഉണ്ടായിരുന്നുള്ളു എന്ന നിഗമനമാണ് ശരിയായിട്ടുള്ളതു്.

''ഞാൻ സുഖമായുറങ്ങി'' എന്നു് ഓർക്കുന്നതുകൊണ്ടു് ആ സമയത്തു് 'സുഖം' ഉണ്ടായിരുന്നു എന്നു വരുന്നു; ഇതു് പരമമായ സുഖമാണ്. വിഷയസംബന്ധമായ സുഖമല്ല. സ്വസ്വരൂപമായ സുഖമാണ്, അഥവാ ആത്മസുഖമാണ് അപ്പോളുണ്ടായിരുന്നതു്. ഇതിനെ അനുഭവിച്ചു

എന്നു പറയുന്നതു് തെററാണ്. സുഖസ്വരൂപനായി ഞാൻ നിലകൊണ്ടു എന്നു പറയുന്നതായിരിക്കും ശരിയായിട്ടുള്ളതു്. ദ്വന്ദ്വപ്രതീതിയാണ് സകല ദുഃഖങ്ങൾക്കും കാരണമെന്നും അദ്വയമായ ആത്മസാക്ഷാൽക്കാരം മാത്രമാണ് ദുഃഖവിനാശകമായ ഏക ഔഷധമെന്നുമാണ് ശ്രുതി പറയുന്നതു്. അനുഭവവും ഇതുതന്നെയാണ് നമ്മെ പഠിപ്പിക്കുന്നതു്. പരമമായ സുഖം സുഷുപ്തിയിൽ മാത്രമാണല്ലോ നമുക്കനുഭവവേദ്യമാവുന്നതു്. ജാഗ്രത്സ്വപ്നങ്ങളിലെ സകലദുഃഖങ്ങളും അവിടെയെത്തിയാലവസാനിക്കുന്നു.

എല്ലാവരും സുഖത്തിനുവേണ്ടിയാണാഗ്രഹിക്കുന്നതു്. കാരണം സുഖം സ്വന്തം സ്വരൂപമാണ്. ആർക്കും തന്നെക്കാൾ ഇഷ്ടമായ ഒരു വസ്തുവില്ല. യാജ്ഞവല്ക്യൻ മൈത്രേയിയോടു് പറയുന്നതു് ഇങ്ങിനെയാണ്: ''ഭാര്യ ഭർത്താവിനുവേണ്ടി ഭർത്താവിനെ സ്നേഹിക്കാറില്ല. തനിക്കുവേണ്ടിയാണ് സ്നേഹിക്കുന്നതു്.'' ഭർത്താവു് ഭാര്യയെ സ്നേഹിക്കുന്നതും മാതാപിതാക്കൾ സന്താനങ്ങളെ സ്നേഹിക്കുന്നതും എല്ലാം ഇതുപോലെയാണ്. സ്വസുഖം ഉദ്ദേശിച്ചാണെന്നർത്ഥം. സുഖത്തിനോടുള്ള ഈ പ്രതിപത്തിക്കു് കാരണം താൻ സുഖസ്വരൂപനാണെന്നതാണ്. മൂന്നവസ്ഥകളിലും ''ഞാൻ'' എന്ന വസ്തു നിലനില്ക്കുന്നതിനാൽ അതു് ''സത്താ''ണ്. അതിനാൽ 'സച്ചിദാനന്ദം' ആത്മസ്വരൂപമാണ്. അനിർവ്വചനീയമായ ആത്മാവിൽ ഇതും ആരോപിതമാണ്.

സുഖം ദുഃഖം മുതലായതൊന്നും അനുഭവിക്കാതെ ഓർക്കാൻ കഴികയില്ല. അതിനാൽ സുഷുപ്തിയിൽ സുഖാനുഭൂതിയില്ലായിരുന്നെങ്കിൽ, ഉണർന്നതിനുശേഷം 'ഞാൻ സുഖമായുറങ്ങി' എന്നോർക്കാൻ കഴിയുകയില്ല. സുഖവും അറിവും വേറെയായനുഭവപ്പെട്ടില്ല എന്നതിനാൽ രണ്ടും ഒന്നാണെന്നുവരുന്നു.

ഉറക്കത്തിൽനിന്നു് ഉണർത്തപ്പെടുന്നതു നമുക്കിഷ്ടമുള്ള കാര്യമല്ല. അതിനാൽ പ്രവൃത്തിയെക്കാൾ നിവൃത്തിയാണ് സുഖപ്രദമായതെന്നു വരുന്നു. അതാണ് ജാഗ്രത്തിനെക്കാൾ സുഷുപ്തി നമുക്കധികം രുചികരമായിരിക്കുന്നതു്.

അവസ്ഥാത്രയപരിശോധനവഴി നാമെത്തിച്ചേർന്നതു് ഏകവും അദ്വയവുമായ ബ്രഹ്മം മാത്രമേയുള്ളു, മററുള്ളതെല്ലാം മായയാണ് അഥവാ ഭ്രമമാണ് എന്ന നിഗമനത്തിലാണ്. സുഷുപ്തിയിലാണ് ആത്മാനുഭൂതി ശരിക്കും ഉണ്ടാവുന്നതെന്നും നാം കണ്ടു കഴിഞ്ഞു. പ്രത്യക്ഷം അനുമാനം ആപ്തവാക്യം എന്നീ പ്രമാണങ്ങളെല്ലാം ഈ നിഗമനത്തിന്റെ സത്യാവസ്ഥയിലേക്കാണ് വിരൽ ചൂണ്ടുന്നതെന്നും പറഞ്ഞുകഴിഞ്ഞു. ഇതെല്ലാം പഴഞ്ചൻ ആശയഗതികളാണെന്നും വാക്കുകളെക്കൊണ്ടുള്ള കസർത്തുകളും ദുര്യുക്തികളുമാണിതെല്ലാമെന്നും ശഠിക്കുന്ന യുക്തിവാദികളോടു് ഒരു വാക്കുകൂടി പറഞ്ഞു് ഇതവസാനിപ്പിക്കാം. ഈ പറഞ്ഞതൊന്നും യുക്തിയല്ലെന്നും ശ്രുതി പ്രമാണമായംഗീകരിക്കാൻ തയ്യാറല്ലെന്നും പറഞ്ഞു് നിങ്ങൾക്കൊഴിയാം. പക്ഷേ, മനുഷ്യന്റെ ശാരീരികമായ പ്രവർത്തനങ്ങളെ പ്രതിപാദിക്കുന്ന ശാസ്ത്രം (Human Physiology) എടുത്തു പറയുന്ന വസ്തു ഇതാണ്. ഉറക്കമാണ് മനുഷ്യന്റെ പ്രകൃതി. ഉണർന്നിരിക്കുന്നതു് വികൃതിയാണ്; പ്രകൃതിക്കു വിരുദ്ധമായതാണ്. പക്ഷികൾ ആകാശത്തു് മുഴുവൻ ചുററിപ്പറന്നു് വിശ്രമത്തിനു് സ്വസ്ഥാനമായ മരത്തെ ആശ്രയിക്കുന്നതുപോലെയാണ് നാമോരോരുത്തരും ദ്വന്ദ്വാനുഭൂതികളിൽ ചുററിത്തിരിഞ്ഞു് വിശ്രമത്തിനു സ്വസ്ഥാനമായ സുഷുപ്തിയെ ആശ്രയിക്കുന്നതെന്ന ഉപനിഷത്സിദ്ധാന്തം ഇത്തരുണത്തിൽ പ്രസക്തമാണ്. ഒന്നു് ആയിരമായിരം കൊല്ലങ്ങൾക്കു മുമ്പു പറയപ്പെട്ടതാണ്. മറേറതു് അടുത്തകാലത്തു് കണ്ടുപിടിക്കപ്പെട്ടതാണെന്ന വ്യത്യാസംമാത്രമേയുള്ളു. ലോകത്തിലുള്ള മിക്ക മെഡിക്കൽ കോളേജുകളിലും Sampson and Write എന്ന ശാസ്ത്രകാരന്മാരെഴുതിയ പുസ്തകമാണ് ശാരീരിക പ്രവർത്തനശാസ്ത്രം പഠിപ്പിക്കാനുപയോഗിക്കുന്നതു്. അതിലാണീ സംഗതി പറഞ്ഞിരിക്കുന്നതു്. അതും അശാസ്ത്രീയമായി തള്ളാൻ കഴിയുമോ? അതിനു് ആരും ധൈര്യപ്പെടുമെന്നു് തോന്നുന്നില്ല. അതിനാൽ ഈ തത്ത്വം യുക്തിവാദികളടക്കം എല്ലാവർക്കും അംഗീകരിക്കുന്നതിനു് വിഷമം കാണുമെന്നും തോന്നുന്നില്ല. അതായതു് സുഷുപ്തിയാണ് നമ്മുടെ പ്രകൃതി എന്നു പറഞ്ഞാൽ ഈ ദ്വന്ദ്വപ്രതീതികളെല്ലാം മിഥ്യയാണ്; സുഷുപ്തിയിലെ ഏകവും അദ്വയവുമായ അനുഭവമാണ് ശരിക്കുള്ളതെന്നുമാണല്ലോ അർത്ഥം.

മാണ്ഡൂക്യോപനിഷത്തു് സുഷുപ്തിക്കുശേഷം തുരീയാവസ്ഥയാണ് ബ്രഹ്മസ്ഥാന

മെന്നു പറയുന്നുണ്ട്. ഇതിനെപിടിച്ച് മററു യോഗീന്ദ്രന്മാരും തുരീയത്തിൻെറ മേന്മ കാണി ക്കാൻവേണ്ടി സുഷുപ്തിയിൽ അജ്ഞാനമു ണ്ടെന്നും ആവരണമുണ്ടെന്നും ശരിക്കും തുരീയ ത്തിലെത്തിയാലേ ബ്രഹ്മാനുഭൂതി ലഭിക്കുകയു ള്ളു എന്നും പറയാറുണ്ട്. ഇതിനുപോദ്ബലക മായി സുഷുപ്തിയിൽനിന്നും തിരിച്ചുവരുന്ന വനു് വീണ്ടും സംസാരാനുഭവം ഉണ്ടാകുമെന്നും തുരീയാവസ്ഥയെ പ്രാപിച്ചുകഴിഞ്ഞവനു് വീണ്ടും സംസാരത്തിലേക്കു് മടങ്ങേണ്ടിവരിക യില്ലെന്നും പറയുന്നു. ഇതിനു കാരണം അജ്ഞാ നാവരണരൂപമായ സംസാരബീജം സുഷുപ്തി യിൽ നിലനില്ക്കുന്നു; തുരീയത്തിലെത്തിയാൽ ഇവ നശിച്ച് ബ്രഹ്മാനുഭവം സംഭവിക്കുന്നു എന്നുള്ളതാണു്, എന്നു് അവർ പറയുന്നു. എന്നാൽ ഇതു് എല്ലാ ആചാര്യന്മാരും സ്വീകരി ച്ചിട്ടില്ല. അനുഭവസമയത്തു് സുഷുപ്തിയും തുരീയവും ഏകവും അദ്വയവുമായ ബ്രഹ്മാനുഭവ മാണു് നമുക്കു് കാഴ്ചവെക്കുന്നതു്. ബ്രഹ്മാനു ഭവം എന്നും പറയാൻ വയ്യ കാരണം ബ്രഹ്മവും അനുഭവവും വേറെയല്ല. ശുദ്ധസച്ചിദാനന്ദ മായി നിലകൊള്ളുകയാണു രണ്ടവസ്ഥകളിലും. അതിനാലവ അവസ്ഥയുമല്ല. ബ്രഹ്മസ്ഥാനാ പ്തിയാണു് എന്നു പറയുന്നതായിരിക്കും ശരി. സുഷുപ്തി നിഷ്പ്രയാസം കിട്ടുന്നതും തുരീയം വളരെ പണിപ്പെട്ടു സമ്പാദിക്കുന്നതുമാണു്. അതിനാൽ രണ്ടിനും ഭേദം കല്പിക്കാൻ ഒരു പ്രവ ണതയുണ്ടെങ്കിൽ അതു മനസ്സിലാക്കാവുന്നതേ യുള്ളു. പക്ഷെ സുഷുപ്തിയിലാകട്ടെ അജ്ഞാനാ വരണങ്ങളോ പ്രപഞ്ചത്തിൻെറ ബീജത്വമോ അനുഭവമല്ല. അതുപോലെതന്നെ ''ഞാൻ ബ്രഹ്മ മാണെ''ന്ന തോന്നൽ തുരീയത്തിലും ആർക്കും ഉണ്ടാവാൻ വയ്യ. അങ്ങനെ തോന്നാൻ മനസ്സ് പ്രവർത്തിച്ചാലേ കഴിയൂ. മനസ്സുണ്ടെങ്കിൽ തുരീയ മില്ല. മനസ്സും തുരീയവും ഒന്നിച്ചിരിക്കാൻ വയ്യ. അതിനാൽ ''ഞാൻ ബ്രഹ്മമാണെന്ന'' അറിവു് തുരീയത്തിലുണ്ടെന്ന ചിലരുടെ അവ കാശവാദം സ്വീകാര്യമല്ലതന്നെ. ഏകവും അദ്വയവുമായി സ്വയം നിലകൊണ്ടാലേ തുരീ യമാവുകയുള്ളു. സുഷുപ്തിയും വ്യത്യസ്തമല്ല. ഏതെങ്കിലും ദ്വന്ദ്വഭാവന വന്നാൽ തുരീയവും പോകും; സുഷുപ്തിയും പോകും.

തുരീയത്തിൽനിന്നുണർന്നാൽ വീണ്ടും സംസാരം അനുഭവിക്കേണ്ടിവരില്ലെന്നും സുഷു പ്തിയിൽനിന്നുണർന്നാൽ വീണ്ടും സംസാരാനു ഭവമുണ്ടാവുമെന്നുള്ളതും ശരിയല്ല. സംസാരാനു ഭവം ഓരോരുത്തരുടേയും സംസ്കാരത്തെ അനു സരിച്ചാണു് ഉണ്ടാവുന്നതും ഇല്ലാതാവുന്നതും. അജ്ഞനായ ഒരാൾ ഉറക്കമുണർന്നാൽ പഴേപടി സംസാരിയായിത്തന്നെ വർത്തിക്കും. അയാൾ സാധനകൾ പരിശീലിച്ച് ഏകാഗ്രത കിട്ടി സമാധി സാധിച്ചാലും അയാൾ സമാധിയിൽ നിന്നുണർന്നാൽ വീണ്ടും അജ്ഞനും ദ്വൈതിയു മായിത്തന്നെ കഴിയുകയേയുള്ളു. ഹഠയോഗികൾ ദേഹേന്ദ്രിയമനസ്സുകളുടെ അടക്കം സാധിച്ചവ രാണു്. അവൎക്കു് പലേ സിദ്ധികളും കാണി ക്കാൻ സാധിക്കും. എങ്കിലും അവരുടെ സമാ ധികൊണ്ടു് അവൎക്കൊരു നേട്ടവും കിട്ടുന്നില്ല. സമാധികൊണ്ടു് ജ്ഞാനമുണ്ടാവില്ല. ശ്രവണവും വിചാരവും മററും അതിനത്യാവശ്യമാണു്.

ജ്ഞാനികളെ സംബന്ധിച്ചേടത്തോളം തുരീയവും സുഷുപ്തിയും ബ്രഹ്മസാക്ഷാത് ക്കാരംതന്നെയാണു്. ഇവയിൽനിന്നും ഉണ ൎന്നാലും അവർ സംസാരികളല്ല. സഹജസമാ ധിസ്ഥരാണു്. അങ്ങനെയുള്ളവരുടെ അനുഭവ ത്തിനേ വിലയുള്ളു. സമാധി എന്താണെന്നു് അനുഭവിച്ചറിഞ്ഞ ആചാര്യസ്വാമികളെപ്പോ ലുള്ള മഹാന്മാരുടെ വാക്യം സുഷുപ്തിയിലും സമാധിയിലും അനുഭവം ഒന്നാണെന്നു് പറ ഞ്ഞാലതു് വിശ്വസിക്കാതിരിക്കാൻ വയ്യല്ലൊ.

> സുഷുപ്ത്യൈകസിദ്ധഃ ശിവഃ കേവലോഽഹം.

സുഷുപ്തികൊണ്ടുമാത്രം ലഭ്യനും കേവലനുമായ മംഗളമൂൎത്തിയാണു് ഞാൻ.

> മായാമാത്രമിദം ദ്വൈതം
> അദ്വൈതം പരമാൎത്ഥതഃ
> ഇതി ബ്രൂതേ ശ്രുതിസ്സാക്ഷാത്
> സുഷുപ്താവനുഭൂയതേ.

''ദ്വൈതം മായ മാത്രമാണു്, അദ്വൈത മാണു് പരമാൎത്ഥമായിട്ടുള്ളതു്. ഇങ്ങനെ ശ്രുതി പറയുന്നു. സുഷുപ്തിയിൽ ശരിക്കും നമ്മൾ ഇതു് അനുഭവിക്കുകയും ചെയ്യുന്നു.'' എന്നെല്ലാം ആചാര്യസ്വാമികൾ പറഞ്ഞിട്ടുണ്ടു്. ഇങ്ങനെ വിചാരമാൎഗ്ഗം വഴി നമ്മുടെ അനുഭവത്തിൻെറ വെളിച്ചത്തിൽ കാൎയ്യത്തിൻെറ സത്യാവസ്ഥ കണ്ടുപിടിക്കാനാണു് നാം ശ്രമിക്കേണ്ടതു്.

ഇതുകൊണ്ടൊക്കെ എന്താണു് ഫലം എന്നു ചോദിക്കുന്നവരോടു് പറയാനുള്ളതിതാണു്:

പണവും പ്രതാപവുമാണുദ്ദേശിക്കുന്നതെങ്കിൽ ഒരു നേട്ടവും കിട്ടാനില്ലെന്നു് സമ്മതിക്കുന്നു. പക്ഷേ, അതിലും വലിയ ചില മൂല്യങ്ങളുണ്ടെന്നു് സമ്മതിച്ചേ പററൂ. അവയുടെ സമ്പാദനമാണു് വേദാന്തപഠനംകൊണ്ടു സാധിക്കുന്നതു്. ഒന്നാമതായി സത്യം എന്താണെന്നറിയാൻ സാധിക്കുക. അതുതന്നെ ഒരു നേട്ടമാണു്. രണ്ടാമതായി ഏകവും അദ്വയവുമായ ബ്രഹ്മമാണു് താനെന്നറിയാൻ കഴിഞ്ഞാൽ, വിചാരമാർഗ്ഗംവഴി അതു് സാക്ഷാത്കരിക്കാൻ കഴിഞ്ഞാൽ, തനിക്കൊന്നും നേടാനില്ലെന്ന സത്യം മനസ്സിലാക്കാൻ കഴിയും. അപ്പോൾ ഒന്നിലും ആശയുണ്ടാവില്ല. മനസ്സിലെ ആഗ്രഹങ്ങളും, അസൂയകളും, വിദ്വേഷങ്ങളും, ദുരഭിമാനങ്ങളുമെല്ലാമസ്തമിച്ചു് മനസ്സിനു് ശാന്തിയും നിർമ്മലതയും കൈവരും. നിർഭയത്വവും നിത്യതൃപ്തത്വവും ഉണ്ടാവുകയും ചെയ്യും. ഇതെല്ലാം ജ്ഞാനം കിട്ടിയവർക്കുള്ള വിഷയങ്ങളാണു്. ആ നിലക്കെത്താൻ കഴിഞ്ഞില്ലെങ്കിലും തത്ത്വശ്രവണം മാത്രംകൊണ്ടു് ഒരാൾക്കു് ഭൗതികസുഖങ്ങളുടെ നശ്വരത ബോദ്ധ്യമാകും. ഏതു വിഷയത്തോടും കുറെയൊക്കെ അനാസക്തി വളർത്തിയെടുക്കാൻ തത്ത്വചിന്തനംവഴി ആർക്കും സാധിക്കും. അതിയായ നൈരാശ്യമോ ദുഃഖമോ അയാളെ ഒരിക്കലും കീഴ്പ്പെടുത്തുകയില്ല. ഇതെല്ലാം സാധിച്ചാൽത്തന്നെ അതൊരു വലിയ നേട്ടമല്ലേ?

വേദാന്തതത്ത്വഗ്രഹണംവഴി മൂന്നാമതൊരു പ്രയോജനം ഉണ്ടാവുന്നതിതാണു്. വേദാന്തവിദ്യാർത്ഥികൾക്കു് ആരോടും അസൂയയോ ദ്വേഷമോ വെച്ചുപുലർത്താൻ വയ്യ. അയാൾ എല്ലാവരോടും സമഭാവനയിൽ പെരുമാറുന്നു. തന്നിൽനിന്നന്യമായി ഒന്നില്ല എങ്കിൽ ചിലരോടു് ദ്വേഷവും മററു ചിലരോടു് അസൂയയും മററും വെച്ചുപുലർത്താനയാൾക്കെങ്ങനെ സാധിക്കും! അന്യന്മാരുടെ കഷ്ടപ്പാടിൽ വേദാന്തിക്കല്ലാതെ മനസ്സലിയാൻ വയ്യ. കഷ്ടപ്പാടുകൾ സത്യമല്ലെന്നറിയാമെങ്കിലും മററൊരാളുടെ വിഷമങ്ങൾ കണ്ടുകൊണ്ടിരിക്കാൻ വേദാന്തിക്കിഷ്ടമില്ല. അതാണു് ശ്രീശങ്കരാചാര്യരും വിവേകാനന്ദസ്വാമികളും മററും നൈഷ്കർമ്മ്യം ഉപേക്ഷിച്ചു് പരോപകാരാർത്ഥം കർമ്മനിരതന്മാരായി ജീവിച്ചതു്. ശ്രീ ശുകൻ പരീക്ഷിത്തിനു് അവസാനനിമിഷത്തിൽ ജ്ഞാനോപദേശം ചെയ്വാൻ വന്നതും അതാണു്. ജനനമരണങ്ങളൊന്നും ആത്മാവിനെ ബാധിക്കുകയില്ലെന്നു് നിത്യബ്രഹ്മചാരിയും നിത്യമുക്തനുമായ ശ്രീശുകമഹർഷിക്കറിയാം. പരീക്ഷിത്തിനതറിയില്ലെന്നും അതിനാലദ്ദേഹം വിഷണ്ണനാണെന്നും ശുകൻ മനസ്സിലാക്കി. അതദ്ദേഹത്തെ കരുണാർദ്രചിത്തനാക്കി. അതിനാൽ വേദാന്തപഠനം കർമ്മവിമുഖതയ്ക്കു് കളമൊരുക്കുമെന്നും ഭാരതത്തിൻെറ അധഃപതനത്തിനതാണു് കാരണമായതെന്നുമുള്ള ചില ഉപരിപ്ലവദൃഷ്ടികളായ പാശ്ചാത്യപണ്ഡിതന്മാരുടെ അഭിപ്രായം ഒരിക്കലും സ്വീകാര്യമല്ല തന്നെ. വേദാന്തം സർവ്വമതസാഹോദര്യത്തിലേക്കും സർവ്വഭൂതഹിതേരതത്വത്തിലേയ്ക്കും മാത്രമേ നയിക്കുകയുള്ളൂ. വേദാന്തചിന്തയുടെ ഫലമായി ആദ്ധ്യാത്മികമായ ഉന്നതനിലവാരം നാം പുലർത്തിയിരുന്ന കാലത്താണു് ഭൗതികമായും ഭാരതം അതിൻെറ ഉത്തുംഗശൃംഗങ്ങളിൽ വിഹരിച്ചിരുന്നതെന്നു് ചരിത്രം നമ്മെ പഠിപ്പിക്കുന്നു. വേദാന്തസത്യങ്ങളെ പരിത്യജിച്ചു് അനുഷ്ഠാനങ്ങളിൽ കുടുങ്ങാൻ തുടങ്ങിയപ്പോൾ നാം കർമ്മഠന്മാരായധഃപതിച്ചു. ജാതീയവും വർഗ്ഗീയവുമായ ഭിന്നിപ്പുകൾ തലപൊക്കി. തീണ്ടലും തൊട്ടുകൂടായ്മയും സമുദായത്തിൽ പ്രതിഷ്ഠിതമായി. ജനങ്ങളിൽ ഭൂരിപക്ഷവും അജ്ഞതയിലും ദാരിദ്ര്യത്തിലുംപെട്ടു് വിഷമിക്കാൻ തുടങ്ങി. ഒരു ചെറിയ ന്യൂനപക്ഷത്തിൻെറ സുഖസംരക്ഷണം മാത്രമായി സാമുദായികനീതിയുടെ അളവുകോൽ. പുരോഹിതവർഗ്ഗം ഇതിനു് കൂട്ടുനിന്നു. അങ്ങനെ ചൂഷണം നടമാടാൻ തുടങ്ങിയപ്പോളാണു് ഭാരതം അധഃപതിച്ചതു്. അതിനൊരു പരിഹാരമാർഗ്ഗം വേദാന്തതത്ത്വപ്രചരണം മാത്രമാണു്. ഇതാണു് വേദാന്തത്തിൻെറ ഏററവും വലിയ പ്രായോഗികത എന്നുപോലും വേണമെങ്കിൽ പറയാം.

---

# ഗീതാമൃതം

(ആറാമദ്ധ്യായം തുടർച്ച്)

കൃഷ്ണജി

## അർജ്ജുനന്റെ സംശയം

ധ്യാനയോഗത്തെപ്പററിയുള്ള ഈ വിവരണമെല്ലാം കേട്ടപ്പോൾ ഇതെല്ലാം സാധ്യമാണോ എന്നു് അർജ്ജുനന്നു് സംശയമായി. മനസ്സിനെ എന്നെന്നേയ്ക്കുമായി നിയന്ത്രിച്ചു് സർവ്വത്ര പരമാത്മദർശനത്തോടുകൂടി സദാ യോഗാരൂഢപദത്തിൽ ഇരിക്കുവാൻ സാധ്യമല്ലെന്നുള്ള തന്റെ അഭിപ്രായത്തെ അർജ്ജുനൻ ഭഗവാനോടു് ഇങ്ങനെ വ്യക്തമാക്കി: അല്ലയോ ഭഗവൻ, മധുസൂദന, സമത്വബുദ്ധിയെ ആധാരമാക്കി അങ്ങു പറഞ്ഞ ഈ യോഗം മനസ്സിന്റെ അസ്ഥിരതകാരണം അധികസമയത്തേയ്ക്കു നിലനിർത്തുവാൻ സാധിക്കുമെന്നെനിക്കു തോന്നുന്നില്ല. അല്ലയോ കൃഷ്ണ, മനസ്സു് സദാ ചഞ്ചലമാണു്, രാഗദ്വേഷാദിവികാരങ്ങളെക്കൊണ്ടു് ഇന്ദ്രിയങ്ങളെ കശക്കുന്നതുമാണു്. മാത്രമല്ല, വിഷയങ്ങളിൽനിന്നു വിട്ടുവിക്കുവാൻ വളരെ വിഷമമുള്ളതുമാണു്. അങ്ങനെ അതിശക്തമായ മനസ്സിനെ നിയന്ത്രിച്ചു് അധീനത്തിൽ നിർത്തുക എന്നുള്ളതു് കാററിനെ പിടിച്ചുകെട്ടുന്നതുപോലെ ദുഷ്കരമായിട്ടാണു് എനിക്കു തോന്നുന്നതു്.

## ഭഗവാന്റെ മറുപടി

അല്ലയോ അർജ്ജുന, നീ പറഞ്ഞതു ശരി തന്നെ. മനസ്സു് അദമ്യവും അതീവ ചഞ്ചലവുമാണെന്നതിൽ സംശയമില്ല. പക്ഷെ, നിരന്തരാഭ്യാസവും ലൗകികവിഷയങ്ങളിലുള്ള വൈരാഗ്യവുംകൊണ്ടു് അതിനെ നിയന്ത്രിക്കുവാൻ കഴിയുന്നതാണു്. അതിനുവേണ്ടി ഏതൊരുവനും ശ്രമിക്കുകയും വേണം. ഏതെങ്കിലും വിധത്തിൽ മനസ്സിനെ നിയന്ത്രിക്കാത്തവന്നു് യോഗം ഒരിക്കലും സാധ്യമല്ലതന്നെ. മേൽപറഞ്ഞ ഉപായങ്ങളെക്കൊണ്ടു് മനസ്സിനെ കീഴടക്കുന്നവന്നേ യോഗത്തെ പ്രാപിക്കുവാൻ കഴികയുള്ളു.

## അർജ്ജുനന്റെ സംശയം

അതു കേട്ടപ്പോൾ വീണ്ടും അർജ്ജുനന്നു് സംശയമായി. അദ്ദേഹം ചോദിച്ചു: അല്ലയോ ഭഗവൻ കൃഷ്ണ, ഒരുവൻ ലൗകികസുഖങ്ങളെല്ലാം ഉപേക്ഷിച്ചു്, മുക്തിയെ ലക്ഷ്യമാക്കി, യോഗമാർഗ്ഗത്തിൽ ശ്രദ്ധയോടുകൂടി ശ്രമിക്കുന്നുവെന്നിരിക്കട്ടെ. എന്തെങ്കിലും കാരണവശാൽ കുറച്ചു കാലം കഴിഞ്ഞു്, ഫലസിദ്ധി വരുന്നതിന്നു മുമ്പു്, അവന്റെ മനസ്സു് യോഗമാർഗ്ഗത്തിൽനിന്നു് വ്യതിചലിക്കുകയാണെങ്കിൽ അവന്റെ ഗതിയെന്തായിരിക്കും? ഉഭയഭ്രഷ്ടനായിത്തീർന്ന അവൻ മോക്ഷമാർഗ്ഗത്തിൽ നിലകിട്ടാതെ, ചിന്നിച്ചിതറിയ മേഘംപോലെ നശിച്ചുപോവുകയല്ലേ ചെയ്യുക? എന്റെ ഈ സംശയം പരിഹരിക്കുവാൻ അങ്ങയെപ്പോലെ മററാർക്കും സാധിക്കുകയില്ല. അതുകൊണ്ടു്, അല്ലയോ സർവ്വജ്ഞനായ കൃഷ്ണ, എന്റെ ഈ സംശയം തീർത്തു തരേണമേ.

## ഭഗവാന്റെ മറുപടി

അർജ്ജുനന്റെ സംശയത്തിന്നു് ഭഗവാൻ ഇങ്ങനെ മറുപടി നൽകി: അല്ലയോ അർജ്ജുന, യോഗാഭ്യസനത്തിൽ ശ്രദ്ധവരിക എന്നുള്ളതു് ഒരു ശുഭകാര്യമാണു്. ശുഭകാര്യങ്ങളിലേർപ്പെടുന്നവന്നു് ഒരിക്കലും ദുർഗ്ഗതി വരികയില്ല. അവന്റെ മനസ്സിൽ നല്ല വാസനകൾ നിലനില്ക്കുന്നതിനാൽ ഇഹലോകത്തിലോ പരലോകത്തിലോ അവന്നു നാശമുണ്ടാകുന്നുമില്ല. യോഗമാർഗ്ഗത്തിൽ കുറച്ചുകാലം സഞ്ചരിച്ചു്, ഭോഗകാമനകളെക്കൊണ്ടു് ഭ്രഷ്ടരായിത്തീരുന്നവർ അടുത്ത ജന്മത്തിൽ ധാർമ്മികന്മാരായ ധനികന്മാരുടെ വീടുകളിൽ വന്നു ജനിച്ചു് അവരുടെ ഭോഗകാമനകളെല്ലാം അനുഭവിച്ചുതീർക്കുന്നു. രോഗം മരണം മുതലായവകൊണ്ടു്, യോഗസിദ്ധി വരുന്ന

തിന്നുമുമ്പ് ദേഹം ഉപേക്ഷിക്കേണ്ടിവരുന്ന വരാകട്ടെ, യോഗനിഷ്ഠരായ ജ്ഞാനികളുടെ വംശങ്ങളിൽ വന്നു ജനിക്കുന്നു. ആ പരിതഃസ്ഥിതികളിൽ മുജ്ജന്മങ്ങളിലെ വാസനകൾ അവരിൽ അങ്കുരിക്കുകയും യോഗസിദ്ധിക്കായുള്ള പരിശ്രമം തുടരുവാനവർക്ക് സൗകര്യം ലഭിക്കുകയും ചെയ്യുന്നു. ആ ജന്മത്തിൽ അവന്നു ചെയ്യേണ്ടിവരുന്ന കർമ്മങ്ങളൊന്നും യോഗവാസനയെ നശിപ്പിക്കുവാൻ പര്യാപ്തമാകുകയില്ല. സമയം വരുമ്പോൾ ആ വാസനകൾ അവനെ യോഗമാർഗ്ഗത്തിലേയ്ക്കാകർഷിക്കുകതന്നെ ചെയ്യും. യോഗമാർഗ്ഗത്തെപ്പററി അറിവാൻ ആഗ്രഹിക്കുന്നവനുപോലും വേദോക്തകർമ്മഫലങ്ങളെ അതിക്രമിക്കുവാനുള്ള കഴിവുണ്ടാകും. അപ്പോൾ യോഗത്തിൽ പ്രവർത്തിക്കുന്ന ഒരുവൻെറ കാര്യം പറവാനുണ്ടോ? അവൻ അനേകജന്മങ്ങളിലായി സമ്പാദിക്കുന്ന സിദ്ധികളുടെ ഫലമായി പുണ്യപാപങ്ങളെല്ലാം നശിച്ച് മോക്ഷാനുഭൂതിയാകുന്ന പരമപുരുഷാർത്ഥത്തെ പ്രാപിക്കുന്നു. ഇങ്ങനെ യോഗാനുഷ്ഠാനമാകുന്ന ശുഭകർമ്മം വാസനാരൂപമായിത്തീർന്ന് യോഗിയെ ലക്ഷ്യപ്രാപ്തിയിലേക്കുള്ള മാർഗ്ഗത്തിൽ മുന്നോട്ടു നയിക്കുന്നതിനാൽ, ശാസ്ത്രജ്ഞാനം സിദ്ധിച്ചിട്ടുവർ, തപസ്വികൾ, കർമ്മികൾ എന്നിവരെക്കാളെല്ലാം യോഗി ഉൽകൃഷ്ടനാകുന്നു. അതുകൊണ്ടു് അർജ്ജുനാ, നീ ഒരു യോഗിയായിത്തീരുവാൻ ശ്രമിക്കുക. പലതരം യോഗങ്ങളുണ്ടെങ്കിലും അവയിലെല്ലാം വെച്ച് ധ്യാനയോഗത്തിന്നാണ് പ്രാധാന്യം. കാരണം ധ്യാനയോഗമനുഷ്ഠിക്കുന്നവൻ ശ്രദ്ധയോടുകൂടി, പരിപൂർണ്ണവിശ്വാസത്തോടുകൂടി, എന്നിൽത്തന്നെ മനസ്സുറപ്പിച്ച് എന്നെ ഭജിക്കുകയാണ് ചെയ്യുന്നതു്. അതുകൊണ്ടു് എല്ലാ യോഗികളിലും വെച്ച് ധ്യാനയോഗിയാണ് ശ്രേഷ്ഠതമനായിട്ടുള്ളവൻ എന്നാണെൻെറ അഭിപ്രായം.

## ഏഴാമധ്യായം—ജ്ഞാനവിജ്ഞാനയോഗം

ശ്രദ്ധയോടും വിശ്വാസത്തോടുംകൂടി പരമാത്മാവിൽത്തന്നെ മനസ്സുറപ്പിച്ച് ധ്യാനയോഗം ശീലിക്കുന്നവനാണ് എല്ലാ യോഗികളിലും വെച്ച് ശ്രേഷ്ഠതമനെന്നു പറഞ്ഞു. ആ നിലയിലെത്തുവാൻ പരമാത്മാവിൻെറ സ്വരൂപവും ധ്യാനക്രമവും അറിയേണ്ടതുണ്ടു്. അതു് അർജ്ജുനന്നു മനസ്സിലാക്കിക്കൊടുക്കുവാൻവേണ്ടി ഭഗവാൻ വീണ്ടും ഉപദേശിക്കുന്നു:

അല്ലയോ അർജ്ജുന, 'എന്നിൽ മനസ്സുറപ്പിച്ച് എന്നെത്തന്നെ പരമാശ്രയമായി കരുതി യോഗം പരിശീലിക്കുന്നവനു് എങ്ങനെയാണ് എന്നെ പരിപൂർണ്ണമായും സംശയരഹിതമായും അറിവാൻ കഴിയുന്നതെന്നു് ഞാൻ നിനക്കു് വിവരിച്ചുതരാം. കേട്ടുകൊള്ളുക. ജ്ഞാനവും വിജ്ഞാനവും അതായതു് താത്ത്വികമായി അറിയേണ്ട ക്രമവും അതു് അനുഭവത്തിൽ വരുത്തേണ്ട രീതിയും ഞാൻ ഉപദേശിക്കാം. ഇതറിഞ്ഞുകഴിഞ്ഞാൽ പിന്നെ ലോകത്തിൽ അറിയേണ്ടതായൊന്നും ബാക്കിയില്ല. കാരണം ഈ പ്രപഞ്ചം മുഴുവൻ പരമാത്മാവിലടങ്ങുന്നതുകൊണ്ടു് ആ പരമാത്മതത്ത്വം അറിഞ്ഞാൽ എല്ലാം അറിഞ്ഞുകഴിഞ്ഞു. ബാക്കി അറിയേണ്ടതായൊന്നുമവശേഷിക്കുന്നില്ല. എന്നാൽ ഈ ജ്ഞാനസിദ്ധി പരമദുർല്ലഭമാകുന്നു. അനേകായിരം ജനങ്ങളിൽ വളരെ ചുരുക്കംപേരേ അതിന്നുവേണ്ടി ശ്രമിക്കുകയുള്ളു. ശ്രമിക്കുന്നവരിൽത്തന്നെ ചുരുക്കംപേർക്കേ അനുഭവജ്ഞാനം നേടുവാനും സാധിക്കുകയുള്ളു.

അല്ലയോ പരാക്രമശാലിയായ പാർത്ഥ, എനിക്കു് രണ്ടു പ്രകൃതികളുണ്ടെന്നു് അറിഞ്ഞാലും. 1 പരപ്രകൃതി 2 അപരപ്രകൃതി. അപരപ്രകൃതിയെന്നു പറയുന്നതു് ഭൂമി വെള്ളം തീയ് കാററ് ആകാശം എന്ന പഞ്ചഭൂതങ്ങളുടെ സൂക്ഷ്മങ്ങളായ തന്മാത്രകൾ, മനസ്സിന്നു് കാരണമായ അഹംകാരം, അഹങ്കാരകാരണമായ മഹത്തത്ത്വം, അതിന്നും കാരണമായ അവിദ്യാസംയുക്തമായ അവ്യക്തം ഇങ്ങനെ എട്ടു വിധമാകുന്നു. ഇതിൽനിന്നാണ് ഈ പ്രപഞ്ചത്തിൻെറ ഉദ്ഭവം. പരപ്രകൃതി ഇതിൽനിന്നും വ്യത്യസ്തമാകുന്നു. ഈ പ്രപഞ്ചത്തെ നിലനിർത്തിക്കൊണ്ടുപോകുന്ന ജീവനാണ് ആ പരപ്രകൃതി. സർവ്വാന്തര്യാമിയായ ചൈതന്യമായിരിക്കുന്നതുകൊണ്ടു് അതു് ഉത്കൃഷ്ടമാകുന്നു. ക്ഷേത്രമെന്നും ക്ഷേത്രജ്ഞനെന്നും വ്യവഹരിക്കപ്പെടുന്ന ജഡചൈതന്യരൂപങ്ങളായ ഈ പരാപരപ്രകൃതികളാണ് ചരാചരപ്രപഞ്ചത്തിൻെറ മുഴുവൻ ഉത്പത്തിസ്ഥിതിലയങ്ങൾക്കു കാരണമായിട്ടുള്ളതു്. അതുകൊണ്ടു് എന്നിൽനിന്നാണ് എല്ലാ

യുണ്ടാകുന്നതെന്നറിഞ്ഞുകൊള്ളുക. ഞാനല്ലാതെ വേറെ ഇതിന്നു് യാതൊരു കാരണവുമില്ല. നൂലിൽ മണികളെന്നപോലെ എല്ലാം എന്നിൽ ബന്ധപ്പെട്ടാണിരിക്കുന്നതു്. എങ്ങനെയെന്നാൽ ജലത്തിൽ രസരൂപിയായും സൂര്യചന്ദ്രന്മാരിൽ പ്രഭാരൂപിയായും വേദങ്ങളിലെല്ലാം ഓങ്കാരരൂപിയായും ആകാശത്തിൽ ശബ്ദരൂപിയായും മനുഷ്യരിൽ പൗരുഷരൂപിയായും ഞാൻ സ്ഥിതിചെയ്യുന്നു. മാത്രമല്ല, ഭൂമിയിൽ പരിശുദ്ധമായ ഗന്ധം, അഗ്നിയിൽ തേജസ്സ്, എല്ലാ ജീവികളിലും ജീവചൈതന്യം, തപസ്വികളിൽ തപസ്സ്, ബുദ്ധിമാന്മാരിൽ ബുദ്ധി, തേജസ്വികളിൽ തേജസ്സ് ഇതെല്ലാം ഞാൻ തന്നെയാകുന്നു. എല്ലാ ചരാചരങ്ങളുടെയും സനാതനമായ കാരണവും ഞാൻ തന്നെയാണ്. ബലവാന്മാരിൽ കാമവും രാഗവും തീണ്ടാത്ത ബലവും ജീവികളിൽ ധർമ്മവിരുദ്ധമല്ലാത്ത വിഷയാഭിലാഷവും ഞാനല്ലാതെ മറ്റൊന്നുമല്ല. എന്തിനധികം, സാത്ത്വികങ്ങളും രാജസങ്ങളും താമസങ്ങളുമായ എല്ലാ ഭാവങ്ങളും എല്ലാ പദാർത്ഥങ്ങളും എന്നിൽനിന്നുണ്ടായവയാണെന്നു് നീ മനസ്സിലാക്കുക. അവയെല്ലാം എന്നെ ആശ്രയിച്ചിരിക്കുന്നുവെന്നല്ലാതെ ഞാൻ അവയെ ആശ്രയിച്ചിരിക്കുന്നില്ല എന്നുകൂടി ധരിക്കണം.

സത്ത്വം രജസ്സ് തമസ്സ് എന്ന മൂന്നു ഗുണങ്ങളുടെ പരിണാമങ്ങളായ പ്രപഞ്ചഭാവങ്ങളിൽ മോഹിതരാകുന്നതുകൊണ്ടു് ജനങ്ങൾ ഈ ഗുണങ്ങൾക്കെല്ലാം അതീതനും അനശ്വരനുമായ എന്നെ അറിയുന്നില്ല. ഈ പ്രപഞ്ചഭാവങ്ങളെയെല്ലാം സത്യമാണെന്നു തോന്നിപ്പിക്കുന്ന ത്രിഗുണാത്മകവും ഈശ്വരന്റെ പ്രകൃതിയുമായ ഈ മായയെ അതിക്രമിക്കുക അത്ര എളുപ്പമല്ല. എല്ലാ വിഷയങ്ങളും വിട്ടു് പരമാത്മാവായ എന്നെ ശരണം പ്രാപിക്കുന്നവർക്കു മാത്രമേ ഈ മായയെ തരണം ചെയ്യുവാൻ സാധിക്കുകയുള്ളു. എന്നാൽ മനുഷ്യരധികവും മായാമോഹത്തിൽപ്പെട്ടു് ജ്ഞാനം നശിച്ചു് ദംഭം, അഭിമാനം മുതലായ ആസുരമനോവൃത്തികളോടുകൂടി ഭൗതികവിഷയങ്ങളിൽ ത്തന്നെ ആസക്തരായി കഴിഞ്ഞുകൂടുകയാണ്. അതുകൊണ്ടു് പ്രകൃതിയിൽ പ്രാണിതുല്യരായി ജീവിക്കുന്ന ആ മനുഷ്യാധമന്മാർക്കു് എന്നെ പ്രാപിക്കുവാൻ കഴിയുന്നില്ല. എങ്കിലും ചതുർവ്വിധപുരുഷാർത്ഥങ്ങളിൽ മനസ്സുറപ്പുള്ള നാലു വിധം ജനങ്ങൾ എന്നെ ഭജിക്കാറുണ്ടു്. രോഗാദി ദുഃഖങ്ങളാൽ പീഡിതരാകുന്നവർ ദുഃഖം നശിച്ചു് സുഖം നേടുവാനുള്ള കാമത്താൽ പ്രേരിതരായിട്ടു് എന്നെ ഭജിക്കുന്നു. ധർമ്മത്തെ അനുസരിക്കുന്ന ചിലർ പരമാർത്ഥവസ്തുവെ അറിവാനുള്ള ആഗ്രഹംകൊണ്ടു് എന്നെ ഭജിക്കുന്നു. അതുപോലെ കാമസംപൂർത്തിക്കായി അർത്ഥം വേണമെന്നാഗ്രഹിച്ചും ചിലർ എന്നെ ശരണം പ്രാപിക്കുന്നു. ഇവരിൽനിന്നെല്ലാം വ്യത്യാസപ്പെട്ട മറ്റു ചിലർ ലോകവിരക്തന്മാരായി മോക്ഷം വേണമെന്ന ആഗ്രഹത്തോടുകൂടി എന്നെ ആശ്രയിക്കുന്നു. അവരെയാണു് ജ്ഞാനികളെന്നു പറയുന്നതു്. ഇങ്ങനെ ധർമ്മാർത്ഥകാമമോക്ഷങ്ങളിലേതെങ്കിലും ഒന്നിന്നുവേണ്ടി എന്നെ ഭജിക്കുന്ന ഇവരെല്ലാവരും ഉത്കൃഷ്ടന്മാർ തന്നെയാണെങ്കിലും എല്ലാവരിലും ആത്മഭാവനയോടുകൂടിയ ഏകാന്തഭക്തന്മാരായ ജ്ഞാനികളാണു് ശ്രേഷ്ഠതമന്മാരായിട്ടുള്ളവർ. കാരണം അവർ ആത്മഭിന്നമായി ഒന്നും കാണാത്തതിനാൽ പരമാത്മാവു തന്നെയായിത്തീർന്നിട്ടുള്ളവരാണ്. ഇങ്ങനെയുള്ള ജ്ഞാനം നേടി എന്നെ പ്രാപിക്കുവാൻ അനേകം ജന്മങ്ങൾതന്നെ വേണ്ടിവന്നേയ്ക്കും. കാരണം എല്ലാം പരമാത്മാവാണെന്ന അദ്വൈതജ്ഞാനമാകുന്ന അവസ്ഥയിലെത്തിയിട്ടുള്ളവർ ദുർല്ലഭമാകുന്നു.

ധർമ്മാർത്ഥകാമങ്ങളെ ലക്ഷ്യമാക്കി ഈശ്വരനെ ഭജിക്കുന്നവർ, ഓരോ വിധമുള്ള ആഗ്രഹങ്ങളെക്കൊണ്ടു് പരമാർത്ഥജ്ഞാനമില്ലാത്തവരായി സഗുണമൂർത്തികളെ കല്പനചെയ്തു് ഓരോ ഉപാസനാരീതി അനുസരിച്ചു് അവരെ ഭജിക്കുകയാണു് ചെയ്യുന്നതു്. പക്ഷേ, ഞാൻതന്നെ ആ ഭക്തന്മാർക്കു് അവരുടെ ഉപാസനാമൂർത്തികളിൽ അചഞ്ചലമായ വിശ്വാസമുണ്ടാക്കിത്തീർക്കുന്നു. അവർ ദൃഢമായ ശ്രദ്ധാവിശ്വാസങ്ങളോടുകൂടി ആ മൂർത്തികളെ ആരാധിക്കുകയും അവരിൽ നിന്നു് അഭീഷ്ടം നേടുകയും ചെയ്യുന്നു. വാസ്തവത്തിൽ അവർക്കു് ഇഷ്ടഫലം ആ മൂർത്തികളിൽക്കൂടി നൽകുന്നതു ഞാൻതന്നെയാണ്. കാരണം ആ മൂർത്തികളെല്ലാം എന്നിൽ കല്പിതമാണു്, എന്നെത്തന്നെയാണു് ആ മൂർത്തികളിലൂടെ അവർ ആരാധിക്കുന്നതും. എന്നാൽ സഗുണമൂർത്തികളെ ആരാധിച്ചുകിട്ടുന്ന ഫലം നശ്വരമാണെന്നു് ആ അല്പബുദ്ധികൾ അറിയു

ന്നില്ല. നിർഗ്ഗുണരൂപത്തിൽ പരമാത്മാവിനെ ആരാധിക്കുന്ന ജ്ഞാനികൾക്കു കിട്ടുന്ന ഫലമാകട്ടെ നിത്യവും നിരതിശയാനന്ദപ്രദവുമായിരിക്കും.

എൻെറ അനശ്വരവും സർവ്വോത്തമവും സർവ്വാതീതവുമായ പരമഭാവത്തെ അറിയാത്ത ബുദ്ധിഹീനന്മാരാണ് എന്നെ സഗുണമായും സാകാരമായും കല്പിക്കുന്നതു്. അങ്ങനെയുള്ളവർ യോഗമായകൊണ്ടു് മറഞ്ഞിരിക്കുന്ന എന്നെ കാണുന്നില്ല, ജനനമരണരഹിതമായ എൻെറ നിത്യസത്തയെപ്പററി അറിയുന്നുമില്ല. മായാതീതനായതുകൊണ്ടു് എനിക്കു് ഭൂതഭവിഷ്യദ്വർത്തമാനങ്ങളെപ്പററിയെല്ലാം അറിവാൻ കഴിയും. മായാധീനരായതുകൊണ്ടു് മനുഷ്യർക്കു് എന്നെ അറിവാൻ കഴിയുന്നതുമില്ല. അല്ലയോ അർജ്ജുന, ജനനം മുതൽ ദേഹാഭിമാനത്തോടുകൂടി ജീവിക്കുന്നതിനാൽ ഇച്ഛാദ്വേഷങ്ങളിലും സുഖദുഃഖങ്ങളിലും പെട്ടു് ജനങ്ങൾ മോഹിതരായി കഴിഞ്ഞുകൂടുന്നു. ലോകസേവാപരങ്ങളായ കർമ്മങ്ങൾ നിഃസ്വാർത്ഥമായനുഷ്ഠിച്ചു് ചിത്തശുദ്ധി നേടി പുണ്യപാപങ്ങൾക്കും ഇച്ഛാദ്വേഷങ്ങൾക്കും എല്ലാം അതീതരായിത്തീരുന്നവർ മാത്രമേ ദൃഢവ്രതന്മാരായി എന്നെ അന്വേഷിക്കുവാനും അറിയുവാനും കഴിയുകയുള്ളൂ. ജനനമരണരൂപമായ സംസാരത്തിൽനിന്നു് മോക്ഷം നേടുവാനാഗ്രഹിച്ചു് എന്നെ ഭജിക്കുന്നവർ മാത്രമേ ജീവാത്മാവിൻെറ കർമ്മരഹസ്യത്തെയും പരമാത്മാവിൻെറ യഥാർത്ഥതത്വത്തെയുംപററി സമഗ്രമായി അറിയുവാൻ സാധിക്കുകയുള്ളൂ. അല്ലയോ അർജ്ജുന, യോഗാനുഷ്ഠാനംകൊണ്ടു് മനോനിഗ്രഹം നേടി, അധിഭൂതം, അധിദൈവം, അധിയജ്ഞം ഇങ്ങനെ നാനാ രൂപങ്ങളിൽ വിരാജിക്കുന്ന പരമാത്മാവിനെ സാക്ഷാത്കരിച്ചിട്ടുള്ളവർക്കു് ഏതവസ്ഥയിലും ആ ജ്ഞാനം സ്ഥിരമായിരിക്കും. മരണസമയത്തുകൂടി സർവ്വം ബ്രഹ്മമയം എന്ന ബോധം അവരെ വിട്ടുപിരിയുകയില്ല.

---

# അന്വേഷണം

**കെ. കേശവൻനായർ**

നിന്നെത്തിരഞ്ഞു തിരഞ്ഞു നടന്നു ഞാൻ
ഖിന്നനായ്, കണ്ടകാകീർണ്ണമാം കാട്ടിലും,
മേട്ടിലും, പാദപച്ഛായ വിരിച്ചുള്ള
നാട്ടിൻപുറത്തെത്തൊടിയിലു, മാററകൾ
കൂട്ടമായ്ച്ചെങ്കതിർ കൊത്തിയും സുസ്വരം
പാട്ടുകൾ പാടിയും പാറിപ്പറക്കുന്ന
പുഞ്ചവയലാററവക്കിലും, സുന്ദര-
ച്ചെമ്പനീർപ്പൂക്കൾ വിരിയുന്ന തോപ്പിലും. 1

കണ്ണിനും കണ്ണായ്, കരളിനും കാതലായ്
വിണ്ണവർ നാട്ടിൻെറ സൌഭാഗ്യകന്ദമായ്,
എന്നുമെന്നോമ്മതൻ പുത്തൻ ചിറകുകൾ
പൊന്നിറം പൂശുന്ന ലാവണ്യസാരമേ,
നിന്നെത്തിരഞ്ഞു തിരഞ്ഞു നടന്നു ഞാൻ
ഖിന്നനായെങ്ങു നീ മാറിമറഞ്ഞുപോയ്? 2

എങ്ങും നിറഞ്ഞു വിലസുന്നൊരദ്വൈത-
സുന്ദരചിദ്രസസാരസർവ്വസ്വമേ,
അല്ലെങ്കിലെങ്ങനെ കണ്ടിടും നിന്നെ ഞാ-
നല്ലലാൽ, സംസാരദുഃഖശതങ്ങളാൽ
തെല്ലുമേ ശാന്തി ലഭിക്കാതെ നിത്യവു-
മല്ലും പകലും കരഞ്ഞിക്കഴിയവേ. 3

സത്യവിജ്ഞാനപ്രബോധോദയത്തിലീ-
മിത്ഥ്യാപ്രപഞ്ചം തിരോഭവിക്കുംവരെ
എന്മനോദർപ്പണം തന്നിൽ വിലസുന്ന
നിന്മുഖം, മന്നിൽ തിരഞ്ഞുനടക്കിലും
കാണുകയില്ലെന്നിടയ്ക്കെൻ 'ശ്രുതി'കളിൽ
വീണ വായിക്കുന്നിതാരോ മധുരമായ്.
പ്രത്യഗാത്മാവായ് പ്രകാശിക്കുമമ്മുഖം
നിത്യവും ദർശിച്ചു ധന്യത നേടുവാൻ
പാവനമാകും പ്രതീക്ഷാശതങ്ങളാൽ
പൂവിട്ടുപൂജിച്ചിരിപ്പു ഞാൻ നിത്യവും. 4

---

കുട്ടികളോട്:

# ശ്രീശങ്കരഭഗവത്പാദർ - 8

പ്രശാന്താനന്ദസ്വാമി

പൊടുന്നനെ ആ ശബ്ദം നിലച്ചു.

വേദാന്തചർച്ച് പൊടിപാറി നടക്കുകയായിരുന്നു. പ്രശാന്തഗംഭീരമായ ആ വനത്തിന്റെ അന്തരീക്ഷത്തിൽ അലിഞ്ഞു ചേർന്നിരുന്ന ഒരേ ഒരു ശബ്ദവും അതു മാത്രമായിരുന്നു. മനുഷ്യമണം മനസ്സിനൊട്ടും പിടിക്കാത്ത ദുഷ്ടജന്തുക്കൾപോലും ചെവി വട്ടംപിടിച്ച് വീർപ്പടക്കിനിന്ന് ആസ്വദിക്കുകയായിരുന്ന ആ ചർച്ചയുടെ സ്വരമാധുരി !

ജലലേശമില്ലാത്തതാണ് മരുഭൂമി — അന്തവും അറുതിയും ഇല്ലാതെ കിടക്കുന്ന മണൽപ്പരപ്പും കുന്നുകളും മാത്രം ! അവിടത്തെ കൊടുംവെയിൽ താങ്ങാനാവാത്തതാണ്. ചുട്ടുപഴുത്ത ആ മണൽകാട്ടിൽ കാണാറുണ്ട് ജലാശയം — അലയടിച്ചുമറിയുന്ന അദ്ഭുതസരസ്സ്. പക്ഷേ, ആ ജലരാശി മനസ്സിന്റെ ഒരു തോന്നൽ മാത്രമാണ്. അവിടെ ഒരിടത്തും ഒരു ജലാശയം ഉണ്ടായിരുന്നില്ല, ഇപ്പോൾ ഇല്ല, ഇനി ഉണ്ടാകയുമില്ല. ഈ തോന്നലിൽ മാത്രം നിലനില്ക്കുന്ന ജലാശയത്തെ മരുമരീചിക എന്നു പറയുന്നു. മരുമരീചികപോലെ, ജീവന്റെ ഒരു തോന്നൽ മാത്രമാണ് ഈ പ്രപഞ്ചം മുഴുവൻ. ഉള്ളതു് പരബ്രഹ്മസത്തമാത്രം. ഈ തോന്നലിൽനിന്നും മോചനം നേടി താൻ ആ ബ്രഹ്മംതന്നെ ആണെന്ന് അറിയലാണ് മനുഷ്യജന്മത്തിന്റെ ലക്ഷ്യം. ഈ സിദ്ധാന്തത്തിനാണ് അദ്വൈതദർശനം എന്നു പറയുന്നതു്. ഈ സിദ്ധാന്തത്തെ സ്വജീവിതംകൊണ്ടു് സമർത്ഥിക്കലായിരുന്നു ശ്രീശങ്കരഭഗവത്പാദരുടെ അവതാരോദ്ദേശം. അതുതന്നെയായിരുന്നു അദ്ഭുതപ്രഭാവരായ ഗുരുശിഷ്യന്മാരുടെ സാധാരണ ചർച്ചാവിഷയവും.

എന്നാൽ അന്നത്തെ വിഷയം അതായിരുന്നില്ല. പ്രപഞ്ചം മുഴുവനും മനസ്സിന്റെ വെറുമൊരു തോന്നലാണെന്നും ഈശ്വരൻ മാത്രമേ സത്യമായിട്ടുള്ളുവെന്നും സമ്മതിക്കാം. പക്ഷെ ഈ വസ്തുത അറിഞ്ഞ സത്യദർശികൾ എങ്ങനെയാണ് ഈ ലോകത്തിൽ ജീവിക്കുക, ധർമ്മപ്രചരണം നടത്തുക ? ഇല്ലാത്ത വെള്ളം ശുദ്ധീകരിക്കാൻ, ആരെങ്കിലും അറിഞ്ഞുകൊണ്ടു് ക്ലോറിൻ ഉപയോഗിക്കുമോ, കാനൽജലം കോരുവാൻ അറിഞ്ഞുകൊണ്ടു് ആരെങ്കിലുമുണ്ടോ കുടവുമായി ഓടുന്നു ! ന്യായമായ വാദമുഖം ശ്രീശങ്കരഭഗവത്പാദർക്ക് നന്നേ ഇഷ്ടപ്പെട്ടു. ആ പ്രശ്നങ്ങൾക്ക് ഉത്തരമായി അവിടന്ന് ഒരു താലമെടുത്തു് ശിഷ്യന്മാരെ കാണിച്ചു. 'എന്താണിതിൽ ?' അവിടന്നു ചോദിച്ചു. ''ഒരു കയറിൻ കഷണം'' എല്ലാവരും ഒരേ സ്വരത്തിൽ ഉത്തരം കൊടുത്തു. ''നല്ല നിശ്ചയമുണ്ടോ, ഇതു് കയറാണെന്ന് ?'' ''അതേ, നല്ല നിശ്ചയമുണ്ടു്.'' ''എങ്കിൽ അതെടുത്തു നോക്കൂ.'' ആചാര്യൻ പറഞ്ഞു. ശിഷ്യരിൽ ഒരാൾ പതുക്കെയൊന്നു തൊട്ടു. കയറു കഷണം പൊടി ഭസ്മം. കണ്ടുനിന്നവർ അദ്ഭുതപ്പെട്ടു. ആചാര്യൻ പറഞ്ഞു: ''അതു കയറായിരുന്നില്ല. കയറു കത്തിയ ചാരം ആയിരുന്നു. ആരും അതിൽ തൊടാതിരുന്നാൽ കയറിന്റെ അതേ നിറവും ആകൃതിയും നിലനില്ക്കും. കയറിന്റെ ചെറുനാരുപോലും ചാരമായി എഴുന്നു നില്ക്കും. ഇതുപോലെയാണ് ലോകം മായയാണെന്ന് അറിഞ്ഞുകഴിഞ്ഞവർ മായാലോകത്തിൽ കഴിഞ്ഞുകൂടുന്നതു്. സാമാന്യജനങ്ങളുടെ ദൃഷ്ടിയിൽ സത്യദർശികൾ വെറും സാധാരണക്കാർ. പക്ഷെ ജ്ഞാനാഗ്നിയിൽ ലയിച്ചുകഴിഞ്ഞാൽ കത്തിയ കയറുപോലെ വെറും ആകൃതിയും നിറവും മാത്രം നിലനില്ക്കുന്നു. സത്യദർശിയും മാതാപിതാക്കളെ പൂജിക്കുന്നു, ആചാര്യന്മാരെ ബഹുമാനിക്കുന്നു, ഇളംതലമുറയെ താലോലിക്കുന്നു. പക്ഷെ ലോകത്തിന്റേതായ യാതൊരു

ബന്ധവും അവരെ പിടികൂടുന്നില്ല. പാപ പുണ്യങ്ങൾ അവരെ വരിഞ്ഞുകെട്ടുന്നില്ല.''

പൊടുന്നനെ ശബ്ദം നിലച്ചു. ആചാര്യർ നിശ്ശബ്ദനായി.

നിമിഷങ്ങൾ ഏതാനും കഴിഞ്ഞു. ആചാര്യപാദർ നിശ്ശബ്ദതയ്ക്കു് വിരാമം കുറിച്ചു: ''നാം കേരളത്തിലേയ്ക്കു് പോകുന്നു. അമ്മ ആസന്ന മരണയായിരിക്കുന്നു. മരിക്കുംമുമ്പു് അമ്മയെ കണ്ടുകൊള്ളാമെന്നു് നമുക്കു പ്രതിജ്ഞയുണ്ടു്. നിങ്ങൾ സാവധാനം നടന്നു് അവിടെ എത്തുക. നാം ആകാശമാർഗ്ഗമാണു് യാത്ര.'' ഇത്രയും പറഞ്ഞു് ആചാര്യൻ ധ്യാനമഗ്നനായി. ധ്യാനത്തിലുറച്ച മഹാചാര്യന്റെ മന്ദഹാസമധുരമായ മുഖം ചുററും കൂടിയിരുന്നവരിൽ ആനന്ദം നിറച്ചു. ആ അദ്ഭുതഗുരുവിന്റെ ദേഹം പതുക്കെ ആകാശത്തിൽ ഉയർന്നു പൊങ്ങി. ഉയർന്നുപൊങ്ങിയ ശരീരം കൂററൻ മരങ്ങളുടെ കൊമ്പുകൾക്കു മുകളിൽ എത്തിയപ്പോൾ വായുവേഗത്തിൽ കേരളാഭിമുഖം പറന്നു – ഒരു തേജോഗോളം പോലെ !

കൂപ്പുകൈകളോടെ നില്ക്കുന്ന ഗിരിനിരകൾ പിന്നിട്ടു് അവിടുന്നു് കേരളാകാശത്തിൽ പ്രവേശിച്ചു. വെററിലത്തോട്ടങ്ങളും കവുങ്ങിൻതോപ്പുകളും അവിടെയ്ക്കു് ദക്ഷിണ ഒരുക്കിയിരിക്കുന്നു. കേരളാംബയുടെ പച്ചസാരിയിലെ വെൺകസവുപോലെ മിന്നിത്തിളങ്ങുന്ന പെരിയാർ കണ്ടു തുടങ്ങി. ആചാര്യപാദരുടെ ആകാശഗമനത്തിന്നു് വേഗത കുറഞ്ഞു, സാവധാനം താഴെയിറങ്ങി – ഒരു വീട്ടുമുററത്തു്. അതു് അവിടുത്തെ ജന്മഗൃഹമായിരുന്നു. വീട്ടിനു പുറത്തു് ആരും ഇല്ല. അകത്തുനിന്നും ഒരു ശബ്ദം കേട്ടു: ''മോനേ ശങ്കരാ, നീ വന്നില്ലല്ലൊ ! നിന്റെ കൈകൊണ്ടു് കുടിനീരിറക്കാൻ എനിക്കു ഭാഗ്യമില്ലയോ ?'' മഹാചാര്യന്റെ അമ്മയുടെ ശബ്ദമായിരുന്നു അതു്. ''അമ്മേ, ഇതാ എത്തിക്കഴിഞ്ഞു, അവിടുത്തെ മകൻ ശങ്കരൻ.'' എന്നു പറഞ്ഞുകൊണ്ടു് ശങ്കരഭഗവത്പാദർ അമ്മയുടെ അടുത്തു് എത്തിക്കഴിഞ്ഞു. അമ്മയ്ക്കു് മകന്റെ ഈ വരവു് തികച്ചും അപ്രതീക്ഷിതമായിരുന്നു. അമ്മ മകനെ മാറോടു ചേർത്തു. മകൻ അമ്മയുടെ പാദങ്ങളിൽ പ്രണമിച്ചു. പ്രണമിച്ചെണീററ പുത്രന്റെ തേജസ്സുററ മുഖം കണ്ടപ്പോൾ അമ്മ സംതൃപ്തയായി. തന്റെ ഓമനപ്പുത്രൻ തന്നെ ഉപേക്ഷിച്ചു് സന്ന്യാസം സ്വീകരിച്ചതിന്റെ ലക്ഷ്യം നേടിക്കഴിഞ്ഞിരിക്കുന്നുവെന്നു് അമ്മയ്ക്കു മനസ്സിലായി. ആദ്ധ്യാത്മികപ്രകാശത്തിന്റെ പൊലിമ ആചാര്യശരീരമാകുന്ന പളുങ്കുപാത്രത്തിലൂടെ പുറത്തു് പ്രസരിച്ചുകൊണ്ടിരുന്നു. സത്യസാക്ഷാത്കാരം നേടിയ ഈ പുത്രനു് തന്റെ ജീവിതലക്ഷ്യവും സാധിച്ചുതരാൻ കഴിവുണ്ടെന്നു് ആ അമ്മയ്ക്കു ബോധ്യമായി. അവർ പറഞ്ഞു: ''മകനേ, നിന്റെ മടിയിൽ തല ചായ്ച്ചു് എനിക്കു അന്ത്യശ്വാസം വലിക്കാൻ കഴിയണമെന്നുള്ള ആഗ്രഹം നീ ഇപ്പോൾ സഫലമാക്കിത്തരും. ഭഗവാന്റെ തിരുമുഖം കണ്ടുകൊണ്ടു് കണ്ണുകളടയ്ക്കാനുള്ള ഭാഗ്യംകൂടി നീ സാധിച്ചു തരു, മകനേ.''

''അമ്മേ, അവിടുന്നു് ഉമാപതിയായ ശ്രീപരമേശ്വരനെ ധ്യാനിച്ചുകൊള്ളു. ആ കരുണക്കടൽ ഇപ്പോൾത്തന്നെ അമ്മയുടെ കൺമുമ്പിൽ എത്തും.'' ഇതും പറഞ്ഞു് ഭഗവത്പാദർ ധ്യാനമഗ്നനായി. ധ്യാനനിരതനായ അവിടത്തെ തിരുനാവിൽനിന്നും കാവ്യാമൃതം ഊർന്നിറങ്ങി.

> സ്വസേവാസമായാതദേവാസുരേന്ദ്രാ–
> നമന്മൗലിമന്ദാരമാലാഭിഷിക്തം
> നമസ്യാമി ശംഭോ പദാംഭോരുഹം തേ
> ഭവാംഭോധിപോതം ഭവാനീവിഭാവ്യം.

(പൂജിക്കാൻ വരുന്ന ദേവന്മാരുടെ തലയിൽ ചൂടിയ മന്ദാരമാലകൊണ്ടു് അലംകൃതമാണു് അവിടുത്തെ പാദകമലങ്ങൾ. സംസാരമാകുന്ന വൻകടൽ കടക്കുവാനുള്ള തോണിയാണു് അങ്ങയുടെ പാദം. ശ്രീപാർവ്വതീദേവി എല്ലായ്പോഴും തലോടുവാൻ യോഗ്യമാണു് ആ പാദപദ്മം. ഭഗവാനേ ശ്രീപരമേശ്വരാ, അങ്ങനെയുള്ള അവിടത്തെ പാദപങ്കജങ്ങളിൽ ഇവൻ നമസ്കരിക്കുന്നു.) എന്നിങ്ങനെയുള്ള പതിനഞ്ചു് ശ്ലോകങ്ങൾ ചൊല്ലി ആചാര്യർ ശ്രീപരമേശ്വരനെ സ്തുതിച്ചു. ശ്രുതിമധുരമായ ഭുജംഗപ്രയാതവൃത്തത്തിലുള്ള ഈ സ്തുതി ഒഴുകുന്ന കണ്ണീരോടുകൂടി പുറത്തു വന്നു കഴിഞ്ഞതും ശ്രീപരമേശ്വരൻ ആ അമ്മയുടേയും മകന്റേയും നടുവിൽ പ്രത്യക്ഷമായതും ഒരുമിച്ചായിരുന്നു. ശ്രീപരമേശ്വരന്റെ മോഹനരൂപം കണ്ടു് അമ്മ തൃപ്തയായി. അമ്മയെ അനുഗ്രഹിച്ചു് ശ്രീപരമേശ്വരൻ മറയുകയും ചെയ്തു.

''അമ്മേ, അവിടത്തെ ആഗ്രഹങ്ങൾ എല്ലാം നിറവേറിയോ ?'' വത്സലപുത്രൻെറ അന്വേഷണം. വാത്സല്യം വഴിഞ്ഞൊഴുകുന്ന പുഞ്ചിരിയോടുകൂടി അമ്മ മൗനം ഭജിച്ചു – എന്തൊ ഒന്നുകൂടി സാധിക്കാനുള്ളതുപോലെ!

'അമ്മയുടെ ആഗ്രഹം എന്തായാലും പറയൂ.'

'നമ്മുടെ കുലദൈവം ശ്രീകൃഷ്ണനല്ലേ.'

'അതെ.'

'പരമശിവനും ശ്രീകൃഷ്ണനും എല്ലാം ഒന്നാണെന്ന് എനിക്കറിയാം.'

'ഉവ്വ്.'

'എങ്കിലും മകനേ, ശ്രീകൃഷ്ണൻെറ മോഹനരൂപം കണ്ടുകൊണ്ട് എനിക്കു കണ്ണടച്ചാൽ കൊള്ളാമെന്നുണ്ട്.'

'അതിനെന്താണമ്മേ പ്രയാസം. അവിടന്ന് ശ്രീകൃഷ്ണനെ മനസ്സിൽ വിചാരിച്ചു കൊള്ളൂ. ഭഗവാൻ ഇപ്പോൾ ആ രൂപത്തിൽ അടുത്തു വരും.'

അമ്മ ഭഗവത്ചിന്തയിൽ മുഴുകി, മകൻ ഭഗവദ്ധ്യാനത്തിലും. മകൻ ബാഹ്യബോധം വിട്ടു. ആ കണ്ണുകളിൽനിന്നും ആനന്ദാശ്രു ഒഴുകി. പഴയതുപോലെ പ്രവഹിക്കുകയായി കീർത്തനം, നാവിൽനിന്നും.

ശ്രിയാശ്ലിഷ്ടോ വിഷ്ണുഃ സ്ഥിരചര–
ഗുരുർവേദവിഷയോ
ധിയാം സാക്ഷീ ശുദ്ധോ ഹരിരസുര–
ഹന്താബ്ജനയനഃ
ഗദീ ശംഖീ ചക്രീ വിമലവന–
മാലീ സ്ഥിരരുചിഃ
ശരണ്യോ ലോകേശോ മമ ഭവതു
കൃഷ്ണോഽക്ഷിവിഷയഃ.

(ലക്ഷ്മീദേവിയോടുകൂടിയവനും സർവ്വവ്യാപിയും ചരാചരഗുരുവും വേദവിഷയവും ബുദ്ധിക്കു സാക്ഷിയും ശുദ്ധനും അസുരാന്തകനും താമരക്കണ്ണനും ശംഖുചക്രഗദാപത്മങ്ങൾ ധരിച്ചവനും നിർമ്മലവനമാലയണിഞ്ഞവനും ഒളിമങ്ങാത്തവനും ലോകത്തിനു ശരണവും നാഥനും ആയിരിക്കുന്ന ശ്രീകൃഷ്ണൻ എനിക്കു ദർശനം അരുളട്ടെ.) എന്നു തുടങ്ങുന്ന കൃഷ്ണാഷ്ടകം അവിടന്നു ചൊല്ലിക്കഴിഞ്ഞപ്പോൾ സാക്ഷാൽ വിഷ്ണുഭഗവാൻ അമ്മയ്ക്കു മുക്തി കൊടുക്കുവാൻ വേണ്ടി ശ്രീകൃഷ്ണരൂപത്തിൽ പ്രത്യക്ഷപ്പെട്ടു. ആ മോഹനരൂപം കൺകളിലേക്ക് കണ്ടുകൊണ്ട് ആ വന്ദ്യമാതാവ് വിഷ്ണുപദം പൂകി. അഭിവന്ദ്യമാതാവിൻെറ ശേഷക്രിയകളെല്ലാം ആചാര്യൻ വഴിപോലെ ചെയ്തശേഷമേ അവിടെനിന്ന് മടങ്ങിപ്പോയുള്ളൂ.

ന മൃത്യുർന ശങ്കാ ന മേ ജാതിഭേദഃ
പിതാ നൈവ മേ നൈവ മാതാ ച ജന്മ
ന ബന്ധുർന മിത്രം ഗുരുർന്നൈവ ശിഷ്യ–
ശ്ചിദാനന്ദരൂപഃ ശിവോഽഹം ശിവോഽഹം.

(എനിക്കു മരണമോ മരണഭയമോ ഇല്ല. ജാതിഭേദവും എനിക്കില്ല. ജന്മത്തിനു കാരണഭൂതരായ മാതാപിതാക്കൾ എനിക്കില്ല. ഒരിക്കലും ജനിച്ചിട്ടില്ലാത്തവനും ഇനി ജനിക്കുകയില്ലാത്തവനും ആയ എനിക്കു ബന്ധുമിത്രാദികളോ ഗുരുശിഷ്യന്മാരോ ഇല്ല. ഞാൻ ചിദാനന്ദരൂപനായ സാക്ഷാൽ പരമശിവനാണ്. ശിവനാണ് ഞാൻ.) ഈ വേദാന്തസത്യം പാടുകയും പ്രചരിപ്പിക്കുകയും സാക്ഷാത്കരിക്കുകയും ചെയ്ത ശ്രീശങ്കരഭഗവത്പാദരാണ് അമ്മയുടെ മുമ്പിൽ പ്രണമിച്ചതു്, വിഷ്ണുവിനെയും ശിവനെയും സ്തുതിച്ചു പ്രത്യക്ഷമാക്കിയതു്, അമ്മയുടെ ശേഷക്രിയകൾ ഒരു സാധാരണക്കാരനെപ്പോലെ ചെയ്തതു് എന്ന് ഓർക്കുമ്പോൾ നമുക്ക് അദ്ഭുതം തോന്നും. ഇതെല്ലാം ചെയ്യുമ്പോഴും അവിടേയ്ക്കറിയാം, താൻ സാക്ഷാൽ ബ്രഹ്മമാണെന്നും ഈ പ്രപഞ്ചം മുഴുവൻ വെറും തോന്നൽ മാത്രമാണെന്നും. സത്യദർശിയുടെ ജീവിതം സാധാരണക്കാരൻെറ ദൃഷ്ടിയിൽ വെറും സാധാരണം. പക്ഷേ, അടുത്തു ചെന്നു ഇടപഴകുമ്പോൾ അറിയാം, ഇത്തരം അവതാരഗുരുക്കന്മാർക്ക് ലോകവും ആയി യാതൊരു ബന്ധവും ഇല്ലെന്ന് – കത്തിയ കയറുകഷണംപോലെ – ആകൃതിയിൽ കയറ്, പ്രകൃതിയിൽ വെണ്ണീറ്!

ഈ വേദാന്തസത്യത്തിൻെറ വ്യാഖ്യാനം മാത്രമായിരുന്നു ഈ സംഭവങ്ങൾ. സത്യദർശനത്തിനുള്ള ഭാഗ്യം നമുക്കും കൈവരണേ എന്ന് ശ്രീശങ്കരഭഗവത്പാദരുടെ പരിശുദ്ധപാദങ്ങളിൽ സാഷ്ടാംഗം പ്രണമിച്ച് പ്രാർത്ഥിക്കാം.

# വിശ്വാസവും യുക്തിചിന്തയും

സത്യസാക്ഷാത്കാരത്തിന്ന് വിശ്വാസം അപരിഹാര്യമാണ് എന്ന സിദ്ധാന്തം മനുഷ്യന്റെ ബുദ്ധിശക്തിയെയും ഉന്നതനേട്ടങ്ങളെയും അവഗണിക്കുകയല്ലേ ചെയ്യുന്നത്? യുക്തിചിന്തയിലൂടെ ഈശ്വരസാക്ഷാത്കാരം സാധ്യമല്ലേ? ഇതിൽ വേദാന്തത്തിന്റെ വീക്ഷണമെന്താണ്? എന്ന് ചിലർ ചോദിക്കുന്നു.

സത്യസാക്ഷാത്കാരത്തിന്ന് മനുഷ്യന്റെ എല്ലാ കഴിവുകളെയും പരമാവധി ഉപയോഗിക്കുക എന്നുള്ളതു് അതിപ്രധാനമായ ഒരു കാര്യമാണ്. അതുകൊണ്ടു് ലോകത്തിന്റെയും ജീവിതത്തിന്റെതന്നെയും യാഥാർത്ഥ്യത്തെ മനസ്സിലാക്കുവാനുള്ള ശ്രമത്തിൽ ബുദ്ധിയും യുക്തിയും തന്നെയാണ് ആധാരശിലകൾ. പക്ഷേ, ജീവിതയാഥാർത്ഥ്യങ്ങളിൽനിന്നുള്ള ഒഴിഞ്ഞുമാറലായി ഈശ്വരവിശ്വാസത്തെ തള്ളിപ്പറയുന്ന നാസ്തികന്മാർക്കും യുക്തിവാദികൾക്കും ജീവിതത്തിന്റെ പ്രയോജനമെന്തെന്നുള്ളതു് ഒരു പ്രശ്നമായിത്തന്നെ അവശേഷിക്കുന്നു. അവർ അവസാനമായി വിശ്രമിക്കുന്നതു് ഒരു മനുഷ്യത്വമതം അഥവാ ഉദാത്തസാമൂഹികബോധം എന്നിടത്താണ്. മനുഷ്യന്റെ ചിന്താശക്തിയും ആശയസമന്വയദക്ഷതയും പരമപ്രധാനമായ ഒരു ഉപാധിതന്നെ. എന്നാൽ ഭൗതികമോ ആധ്യാത്മികമോ ആയ പുരോഗതിക്ക് അവശ്യം ആവശ്യമായ ഒരു ഘടകത്തിന്റെ അഭാവം അതിൽ ഒരു കുറവായി അനുഭവപ്പെടും. അതിന്ന് പ്രവർത്തനത്തിന്നാവശ്യമായ ഒരു അടിസ്ഥാനമോ സ്വയംസിദ്ധമായ ഒരു പ്രമാണമോ ഇല്ല. അതു മറ്റേതെങ്കിലും വിധത്തിലുണ്ടാകേണ്ടിയിരിക്കുന്നു. അത്തരം പ്രമാണങ്ങൾ പുതിയ പുതിയ അനുഭവങ്ങളിൽനിന്ന് ഉരുത്തിരിഞ്ഞുവരുന്ന ആശയങ്ങളെ ആശ്രയിക്കേണ്ടതായും വരും. അവയിൽ വിശ്വസിക്കാതെ നമുക്കു മുന്നോട്ടു പോകുക സാധ്യമല്ല. അനുഭവവിഷയമാകുന്ന പുതിയ പുതിയ സത്യങ്ങളിലുള്ള വിശ്വാസം സ്വീകാര്യമല്ലെങ്കിൽത്തന്നെ യുക്തിയുടെ മൂല്യത്തിലുള്ള വിശ്വാസമെങ്കിലും അവശേഷിക്കണം. അതും തള്ളിക്കളയാനാണ് ഭാവമെങ്കിൽ യുക്തിചിന്തകന്റെ ഉണ്മയിലെങ്കിലും വിശ്വാസമുണ്ടായിരിക്കണമല്ലൊ. അതും തള്ളിക്കളഞ്ഞാൽ തള്ളിക്കളഞ്ഞവന്റെ നിലയെന്തായിരിക്കും?

അങ്ങനെ ബുദ്ധിപരമായ സമീപനത്തിന്നുപോലും വിശ്വാസം, അതെത്രതന്നെ നിസ്സാരമായാലും കൂടിയേകഴിയൂ എന്ന തീർച്ചയായല്ലൊ. ഇതു സ്വീകരിച്ചുകഴിഞ്ഞാൽ സത്യാന്വേഷണപദ്ധതിയുടെ ഉപാധിയെക്കുറിച്ച് എളുപ്പത്തിൽ തീർച്ചപ്പെടുത്താം. ഒരു ശിശു പഠിക്കുവാൻ തുടങ്ങുമ്പോൾ $1 + 1 = 2$ എന്നു വിശ്വസിച്ചുകൊണ്ടുവേണമല്ലൊ തുടങ്ങുവാൻ. വെറുമൊരു വിശ്വാസമെന്ന നിലയിൽ അതു് ഏറെനാൾ നിലനില്ക്കുന്നുണ്ടാവില്ല. അദ്ധ്യാപകൻ രണ്ടു സാധനങ്ങൾ വെവ്വേറെ എടുത്തു് ഒന്നാക്കിച്ചേർത്തു് രണ്ടും കൂടിച്ചേരാനുള്ള സാധ്യതയെ ശിശുക്കൾക്കു മനസ്സിലാക്കിക്കൊടുക്കുന്നു. ആ സാധ്യത ശിശുഹൃദയത്തിന്നു ബോധ്യമാകുന്നതുവരെ ശിശു അധ്യാപകനെ വിശ്വസിക്കുകയേ തരമുള്ളൂ. ഇതുപോലെയുള്ള അനവധി ചെറിയ ചെറിയ വിശ്വാസങ്ങളിൽനിന്നു തുടങ്ങിവേണം മനുഷ്യവിജ്ഞാനം പുരോഗമിക്കുവാൻ. ഈ വിശ്വാസങ്ങളുടെ വിശ്വാസ്യത ആധികാരികസ്ഥാനങ്ങളെ ആശ്രയിച്ചിരിക്കുന്നു. സ്വാനുഭൂതിയുടെ വെളിച്ചത്തിൽ ആധികാരികമായി സംസാരിക്കുവാൻ കഴിവുള്ള കേന്ദ്രങ്ങളെ ആശ്രയിക്കാമെന്നിരിക്കെ, ആധ്യാത്മികസത്യത്തെ സംബന്ധിച്ചും ഇതുപോലെയുള്ള വിശ്വാസം അസ്ഥാനത്താകുമോ?

യുക്തിചിന്തയിൽ ഇങ്ങനെയുള്ള വിശ്വാസത്തെ അത്യാവശ്യംമാത്രമേ ഉപയോഗിക്കേണ്ടതുള്ളൂ. പക്ഷേ, ഒരു വസ്തുവിനെ സംബന്ധിച്ച സത്യത സ്വയം ബോധ്യമാവുന്നതിന്നു മുമ്പ് അന്വേഷണപ്രക്രിയ മുന്നോട്ടു തുടരുവാൻ

ഊകുന്ന ഒരു പ്രമാണത്തെ സ്വീകരിക്കേണ്ട താണ്. ആ പ്രമാണത്തെ വിശ്വസിക്കുന്നതിനുമുമ്പ് അതിനെ പരിശോധിക്കേണ്ടതാവശ്യം തന്നെ. അല്ലെങ്കിൽ മിഥ്യാവിശ്വാസങ്ങൾ അവശ്യം കൂട്ടതലായി ഉണ്ടാകും. ഭൗതികമോ ആധ്യാത്മികമോ ആയ വിഷയത്തിൽ ഒരു പ്രമാണം വിശ്വസനീയമാണെന്ന തീർത്തു പറയണമെങ്കിൽ സ്വാനുഭവം തന്നെ ഉണ്ടാകണം. പ്രമാണസാധുത്വം എത്രയും വേഗം സാധിച്ച് സത്യാന്വേഷണം ത്വരിതപ്പെടുത്തുവാനുള്ള മാർഗ്ഗമെന്തു് ? സ്വാനുഭൂതികൊണ്ട മാത്രമേ പ്രമാണസാധുത്വം സ്വയം ബോധ്യപ്പെടാനാവൂ. ആധ്യാത്മികവിഷയത്തിലാകട്ടെ, ഓരോ അനുഭവവും ഉയന്ന ഉയന്ന തലത്തിലേയ്ക്കു മനുഷ്യചിന്തയെ നയിക്കുന്നു. അതുകൊണ്ടു് ഓരോ തലത്തിലും സ്വീകാര്യങ്ങളായ വിശ്വാസപ്രമാണങ്ങളെ സ്വീകരിക്കുന്നതുകൊണ്ടു് യാതൊരു അപാകതയുമില്ല. അങ്ങനെ മനുഷ്യമനസ്സിന്റെ അന്വേഷണപദ്ധതിയിൽ വിശ്വാസത്തെ സ്വീകരിക്കുന്നതു് ഒരു വിധത്തിലും പോരായ്മയല്ല. മറിച്ച്, വിവേകപൂർവ്വം വിശ്വാസത്തെ അടിസ്ഥാനമാക്കിയുള്ള ചിന്താപദ്ധതി അവന്റെ ബുദ്ധിപരമായ വലിയ ഒരു നേട്ടത്തിന്നു് വളരെയധികം സഹായകമാകുന്നു.

---

# പുസ്തകാഭിപ്രായം

## ശ്രീരാമകൃഷ്ണസൂക്തികൾ (വാള്യം – 1)

**വിവർത്തകൻ: എം. ഈ. മാധവൻപിള്ള.**

**പ്രകാശനം: ശ്രീരാമകൃഷ്ണ അദ്വൈതാശ്രമം, കാലടി, (എറണാകുളം ജില്ല).**

**വില. 5ക.**

സർവ്വധർമ്മസമന്വയത്തിന്റെ പ്രവാചകനായ ശ്രീരാമകൃഷ്ണദേവന്റെ ഉപദേശങ്ങൾക്കു് മനുഷ്യജീവിതത്തെത്തന്നെ മാററിത്തീർക്കുവാനുള്ള ശക്തി സർവ്വവിദിതമാണ്. ജീവിതത്തിലനുഭവപ്പെടുന്ന സംഘട്ടനങ്ങളുടെ ഫലമായി നിരാശയിലാണ്ടുപോകുന്ന മനുഷ്യമനസ്സിന്നു്, ആശയും ആവേശവും അരുളി, സനാതനസത്യത്തിന്റെ ശാന്തിസന്ദായകമായ അന്തഃസത്തയെ വെളിപ്പെടുത്തിക്കൊടുക്കുന്നവയാണ് ആ ഉപദേശങ്ങൾ. ഈശ്വരാരാധനയിൽ മുഴുകിക്കഴിയുന്ന ഭക്തന്മാർക്കു് ഈശ്വരേച്ഛയ്ക്കനുസരിച്ച് ജീവിതം രൂപവത്കരിക്കുന്നതിന്നും അതു സഹായകമാകുന്നു. അങ്ങനെയുള്ള ഉപദേശരത്നങ്ങൾ സമാഹരിച്ച് ഇംഗ്ലീഷിൽ പ്രസിദ്ധപ്പെടുത്തിയിട്ടുള്ള 'Sayings of Sri Ramakrishna' എന്ന പുസ്തകത്തിന്റെ ആദ്യഭാഗത്തിന്റെ വിവർത്തനമാണ് ശ്രീരാമകൃഷ്ണസൂക്തികൾ ഒന്നാം വാള്യം.

മനുഷ്യൻ, മായ, പുസ്തകപഠനത്തിന്റെ ബന്ധനം, ആദ്ധ്യാത്മികഗുരുക്കന്മാർ, ലൗകികന്മാരും അവരുടെ രീതികളും, ആദ്ധ്യാത്മികജീവിതമാർഗ്ഗങ്ങൾ, സാധകന്മാരും മതവ്യത്യാസങ്ങളും, ആദ്ധ്യാത്മികജീവിതത്തിന്റെ മൂലതത്ത്വങ്ങൾ, ഈശ്വരന്നുവേണ്ടിയുള്ള വ്യഗ്രത, മുതലായ വിഷയങ്ങളെപ്പററിയുള്ള ഉപദേശങ്ങളാണ് ഇതിൽ ഉൾക്കൊള്ളിച്ചിട്ടുള്ളതു്. ശ്രീ എം. ഈ. മാധവൻപിള്ള ലളിതവും സുഗമവുമായ ഭാഷയിൽ തർജ്ജമ ചെയ്തിട്ടുള്ളതു് സാധാരണക്കാർക്കു വലിയ ഒരു അനുഗ്രഹമായിട്ടുണ്ട്. ജീവിതത്തെപ്പററി ഗാഢമായി ചിന്തിക്കുവാനും ജീവിതലക്ഷ്യപ്രാപ്തിക്കുള്ള സമുചിതമായ മാർഗ്ഗം സ്വീകരിക്കുവാനും ഈ ഗ്രന്ഥം അനുവാചകന്മാർക്കു് പ്രചോദനമരുളുന്നതാണ്. അതുകൊണ്ടു് ഓരോരുത്തരും വാങ്ങി വായിക്കേണ്ട ഒരു പുസ്തകമാകുന്നു ഇതു്.

– എം.

## ശ്രീരാമകൃഷ്ണസഹസ്രനാമസ്തോത്രം – (സഹസ്രനാമാർച്ചനസഹിതം)

**പ്രകാശനം: രാമകൃഷ്ണശിവാനന്ദാശ്രമം, പോസ്റ്റ് ബാരാസത്തു്. വില രൂപ. 10.**

സഹസ്രനാമങ്ങൾ പലതുമുണ്ട്. വിഷ്ണുസഹസ്രനാമം, ലളിതാസഹസ്രനാമം, ശിവസഹസ്രനാമം മുതലായി പ്രധാനപ്പെട്ടവ പുരാണപ്രസിദ്ധങ്ങളാണ്. ഇവയ്ക്കുപുറമെ പുരാണാന്തർഗ്ഗതങ്ങളല്ലാത്ത പല സഹസ്രനാമങ്ങളും ഈ അടുത്ത കാലത്തു് ഇറങ്ങിയിട്ടുണ്ട്. ഓരോരുത്തരും തങ്ങളുടെ പരമഗുരുവിനെ സ്തുതിക്കാനായി കീർത്തനം ചെയ്തിരിക്കുന്നവയാണ് അവയെല്ലാം.

യുഗാവതാരപുരുഷനായി ആരാധിക്കപ്പെടുന്ന ശ്രീരാമകൃഷ്ണദേവനെ സ്തുതിക്കുവാനായി നിർമ്മിച്ചിട്ടുള്ളതാണ് ശ്രീരാമകൃഷ്ണസഹസ്രനാമം. ഇതിനു മുമ്പ് കാലടിയിൽനിന്നും പ്രസിദ്ധപ്പെടുത്തിയിട്ടുള്ള ശ്രീരാമ

കൃഷ്ണസഹസ്രനാമത്തിൽനിന്നും തുലോം വ്യത്യസ്തമാണ് ഇതു്. ആദ്യംതന്നെ 200 ശ്ലോകങ്ങളിൽ തയ്യാറാക്കപ്പെട്ട സഹസ്രനാമസ്തോത്രം. ഇതിന്റെ പ്രഥമഭാഗം മഹാരാഷ്ട്രത്തിലെ ദേശീയപണ്ഡിതൻ എന്ന കീത്തിമുദ്ര ലഭിച്ചിട്ടുള്ള ശ്രീ ടി. എ. ഭണ്ഡാർക്കർ, സാഹിത്യാചാര്യ എം. എ. എന്ന മഹാനും, രണ്ടാമത്തെ ഭാഗവും ശ്രീരാമകൃഷ്ണാച്ചനസ്തോത്രവും, വ്യാഖ്യാനവും സഹസ്രനാമാവലിയും എഴുതിയിരിക്കുന്നതു് പണ്ഡിതവരേണ്യനായ പഞ്ചുഗോപാലവന്ദ്യോപാദ്ധ്യായ എം. എ. എന്ന മഹോദയനുമാണ്.

ഈ പുസ്തകത്തിന്റെ ഒരു പ്രത്യേകത സഹസ്രനാമസ്തോത്രത്തിലെ നാമങ്ങളും നാമാവലിയിലെ നാമങ്ങളും വിഭിന്നങ്ങളാണ് എന്നുള്ളതാണ്. സാധാരണ നാമത്തോടുകൂടി ചതുത്ഥീവിഭക്തിപ്രത്യയവും നമഃ ശബ്ദവും ചേത്താൽ നാമാവലിയായി. ഇവിടെ ആ രീതിയല്ല സ്വീകരിച്ചിരിക്കുന്നതു്. സ്തോത്രത്തിലെ നാമങ്ങൾ ശ്രീരാമകൃഷ്ണദേവന്റെ ജീവിതത്തിലെ ഓരോ സംഭവങ്ങളേയും ലീലകളേയും സ്പശിച്ചു് പോകുന്നു. ബാല്യം തുടങ്ങി നരലീല അവസാനിക്കുന്നതു വരെയുള്ള സംഭവങ്ങൾ ഈ രീതിയിൽ സ്പശിക്കപ്പെട്ടിരിക്കുന്നു. ഇതിന്റെ ഫലമായി സഹസ്രനാമസ്തോത്രം ഒരാവൃത്തി വായിച്ചു കഴിയുമ്പോൾ ഭഗവാന്റെ ജീവിതലീല ഒരു പ്രാവശ്യം വായിച്ച ഫലമായി. മാത്രമല്ല, അദ്ദേഹത്തിന്റെ രൂപധ്യാനത്തോടൊപ്പം മനസ്സിനെ ഈ വിവിധലീലകളിൽ വ്യാപരിപ്പിച്ചു് ഭഗവാനിൽ ഏകാഗ്രമാക്കിത്തീക്കാനും കഴിയുന്നു. സാധകന്മാരെ സംബന്ധിച്ചിടത്തോളം അതു് വളരെ പ്രാധാന്യമേറിയതാണല്ലൊ. സ്തോത്രം സംസ്കൃതഭാഷയിലും വ്യാഖ്യാനം ഹിന്ദിയിലുമാണ് കൊടുത്തിരിക്കുന്നതു്.

ഈ പുസ്തകത്തിന്റെ ഒടുവിലായി ഉത്തരേന്ത്യൻ രീതിയിലുള്ള പൂജാസമ്പ്രദായവും കൊടുത്തിരിക്കുന്നു. ആശ്രമങ്ങളിൽ സാധാരണ നടത്തിവരുന്ന നിത്യപൂജകളും പ്രത്യേകപൂജകളും അവയുടെ അനുഷ്ഠാനക്രമങ്ങളും ഒരു അഷ്ടോത്തരവും ചേത്തിട്ടുണ്ട്.

എന്നാൽ ഇത്ര നല്ല പുസ്തകത്തിൽ അബദ്ധസൂചിയുടെ ദൈഘ്യം വളരെ കൂടിപ്പോയി. ഈ ദോഷം അടുത്ത പതിപ്പിലെങ്കിലും പരിഹരിക്കേണ്ടതാണ്. അപ്രകാരംതന്നെ വിലയും വളരെ കൂടുതലാണെന്നു പറയാതെ തരമില്ല. സാധാരണഭക്തനു് അതു് ഒരു ഭാരമായിത്തോന്നിയേയ്ക്കാം.

ഇതിന്റെ ഉപസ്ഥാപകനും കാശിയിലെ അദ്വൈതാശ്രമത്തിലെ അദ്ധ്യക്ഷനുമായ പൂജനീയ ശ്രീ അപൂവ്വാനന്ദസ്വാമികൾ ഈ ഗ്രന്ഥത്തെ ബാരസാത്ത് ആശ്രമത്തിലെ പൂജയ്ക്കായി സമപ്പിച്ചിരിക്കുന്നു.

—കെ. പി. എൽ.

## ബദര്യാശ്രമമാഹാത്മ്യവും സ്തോത്രങ്ങളും

ഗ്രന്ഥകത്താ: അരിമ്പൂരത്തു് കൃഷ്ണൻ നായർ,
കാനാട്ടുകര, തൃശ്ശൂർ — 680011.
വില. 2 ക.

ഭാരതത്തിന്റെ തെക്കെ അററത്തുള്ള കേരളത്തിന്റെ വിജയവൈജയന്തിയായി പ്രശോഭിക്കുന്നതാണ് വടക്കെ അററത്തു് ഹിമാലയമധ്യത്തിലുള്ള ബദരീനാഥക്ഷേത്രം. രാമായണത്തിലും ഭാഗവതത്തിലുമെല്ലാം ബദര്യാശ്രമം ഒരു ഉത്തമതപഃസ്ഥാനമാണെന്നു പറയുന്നുണ്ടു്. ബുദ്ധമതത്തിന്റെ പ്രചാരകാലത്തു് അവർ അളകനന്ദാനദിയിൽ നിക്ഷേപിച്ചുവെന്നു പറയുന്ന ബദരീനാഥവിഗ്രഹം ശ്രീശങ്കരാചാര്യർ വീണ്ടെടുത്തു് പുനഃപ്രതിഷ്ഠ നടത്തിയതോടെയാണ് കേരളബ്രാഹ്മണർ കേരളീയാചാരപ്രകാരം അവിടെ പൂജ കഴിക്കണമെന്ന നിയമവും വന്നതു്. റാവൽജി എന്നു ബഹുമാനപൂവ്വം വിളിക്കപ്പെടുന്ന പൂജാരിക്കു് അവിടെ അടുത്തകാലം വരെയും പല പ്രത്യേകാവകാശങ്ങളുമുണ്ടായിരുന്നു. ഇപ്പോൾ യാത്രാസൗകര്യം വദ്ധിച്ചതോടുകൂടി ഭാരതത്തിന്റെ പല ഭാഗങ്ങളിൽനിന്നുമുള്ള തീത്ഥാടകർ കൂട്ടംകൂട്ടമായി അവിടെ ദശനത്തിന്നു പോയ്ക്കൊണ്ടിരിക്കുന്നു. എങ്കിലും ക്ഷേത്രപ്രതിഷ്ഠാപകനായ ശ്രീശങ്കരാചാര്യരുടെ സ്മാരകമായി ഒരു ചെറിയ ക്ഷേത്രമല്ലാതെ വലിയ സ്മാരകങ്ങൾ ഒന്നുംതന്നെ അവിടെയില്ല. അതുകൊണ്ടു് ആചാര്യസ്വാമികളുടെ സ്മാരകമായി ഒരു ഗ്രന്ഥശാല തുടങ്ങി തീത്ഥാടകരെ വിജ്ഞാനസമ്പാദനത്തിന്നു സഹായിക്കണമെന്ന ഉദ്ദേശത്തോടുകൂടി 80 വയസ്സു കഴിഞ്ഞ ഗ്രന്ഥകാരൻ തന്റെ വാദ്ധക്യത്തെയും ദുബ്ബലതയെയും അവഗണിച്ചുകൊണ്ടു് ബദരിയിലെത്തുകയും ഒരു ആധ്യാത്മികഗ്രന്ഥശാല റാവൽജിയെക്കൊണ്ടു് ഉദ്ഘാടനം ചെയ്യിക്കയും ചെയ്തു. അതിന്റെ സ്മാരകമായി പ്രസിദ്ധപ്പെടുത്തിയ ഒരു ഗ്രന്ഥമാകുന്നു ബദര്യാശ്രമമാഹാത്മ്യവും സ്തോത്രങ്ങളും.

ആദ്യം ചേത്തിട്ടുള്ള അക്ഷരമാലാക്രമത്തിലുള്ള അപേക്ഷാസ്തോത്രം ഗ്രന്ഥകാരന്റെ നിസ്സീമവും നിസ്സ്വാത്ഥവുമായ ഭക്തിയുടെ പ്രത്യക്ഷദൃഷ്ടാന്തമാണ്. രണ്ടാം ഭാഗത്തിൽ ഹിന്ദുക്കൾ അറിഞ്ഞിരിക്കേണ്ട പല സംഗതികളും പല പുരാണങ്ങളിൽനിന്നും എടുത്തുചേത്തു ബദര്യാശ്രമമാഹാത്മ്യം വളരെ വ്യക്തമായും വിശദമായും വിവരിച്ചിട്ടുള്ളതു് ഭക്തജനങ്ങൾക്കെല്ലാം വളരെ സഹായകമായിട്ടുണ്ടു്. ഗ്രന്ഥകാരന്നു് സകല മംഗളങ്ങളുമാശംസിക്കുന്നു.

—എം.

# വാർത്തകൾ

## ആദ്ധ്യാത്മിക അന്തർയോഗം

ആചാര്യന്മാർ: ശ്രീമദ് രംഗനാഥാനന്ദസ്വാമികൾ, ശ്രീമദ് വിദ്യാനന്ദതീർത്ഥപാദസ്വാമികൾ
ശ്രീമദ് നിസ്സ്വാനന്ദസ്വാമികൾ മുതലായവർ

ഇക്കൊല്ലത്തെ അന്തര്യോഗം ഈ മാസം 25 മുതൽ 29 വരെയുള്ള തീയതികളിൽ ഇവിടെവെച്ചു നടത്താൻ നിശ്ചയിച്ചിരിക്കുന്നു. അന്തര്യോഗത്തിന്റെ ഉദ്ഘാടനം 24-ാംനു- വൈകുന്നേരം ദീപാരാധനയ്ക്കുശേഷം ശ്രീമദ് രംഗനാഥാനന്ദസ്വാമികൾ നിർവ്വഹിക്കുന്നതാണ്.

ലൗകികവ്യവഹാരങ്ങളിലേപ്പെട്ടു ക്ലേശിക്കുന്ന ഗൃഹസ്ഥാശ്രമികൾക്കു് മനശ്ശാന്തിയും സുഖവും ലഭിക്കാൻ ഇടയ്ക്കിടെ ഗൃഹകാര്യങ്ങളിൽനിന്നു വിട്ടൊഴിഞ്ഞു് സത്സംഗത്തിലും ഏകാന്തധ്യാനത്തിലും അല്പദിവസങ്ങൾ ചെലവഴിക്കുന്നതിലേയ്ക്കു് ഒരവസരം ഉണ്ടാക്കിക്കൊടുക്കുകയാണ് ഈ അന്തർയോഗത്തിന്റെ ഉദ്ദേശം. ഇതിൽ പങ്കുകൊള്ളുവാൻ ആഗ്രഹിക്കുന്നവർ മുൻകൂട്ടി വിവരം അറിയിക്കേണ്ടതും ഡി. 24-ാംനു- വൈകുന്നേരം 5 മണിക്കു് ഇവിടെ എത്തിച്ചേരേണ്ടതുമാണ്. അന്തർയോഗം കഴിഞ്ഞു് 29-ാംനു- വൈകുന്നേരം എല്ലാവരും മടങ്ങിപ്പോകാവുന്നതാണ്.

താമസസൗകര്യം: സ്ത്രീകൾക്കു് ശാരദാമന്ദിരത്തിലും, പുരുഷന്മാർക്കു് ആശ്രമത്തിലും. താമസത്തിനുള്ള ചെലവിലേയ്ക്കു് ആളൊന്നുക്കു് 30 രൂപ കൊടുക്കേണ്ടതാകുന്നു. അന്തർയോഗത്തിനു് ഇവിടെ താമസിക്കുന്നവർ അതു കഴിയുന്നതുവരെ ഈ പരിസരം വിട്ടു് പുറത്തു പോകാൻ പാടില്ല. താമസിക്കുവാനായി വരുന്നവർ അവരവർക്കുള്ള ശയ്യോപകരണങ്ങൾ കൊണ്ടുവരേണ്ടതാണ്. സ്ഥലവാസികൾക്കു് വീട്ടിൽനിന്നു വന്നു പരിപാടികളിൽ പങ്കെടുക്കാവുന്നതാണ്.

## വിദ്യാർത്ഥിശിബിരം

ഡിസംബർ 30, 31 തീയതികളിൽ പുറനാട്ടുകര ശ്രീരാമകൃഷ്ണാശ്രമത്തിൽവെച്ചു് കോളേജ്‌വിദ്യാർത്ഥികൾക്കുവേണ്ടി ഒരു ശിബിരം നടത്തുവാൻ തീർച്ചപ്പെടുത്തിയിരിക്കുന്നു. സുപ്രസിദ്ധപണ്ഡിതനും വാഗ്മിയുമായ ശ്രീ രംഗനാഥാനന്ദസ്വാമികൾ ശിബിരത്തിന്നു നേതൃത്വം നൽകുന്നതായിരിക്കും. വിദ്യാഭ്യാസത്തെ കൂടുതൽ ഫലപ്രദവും സമുദായത്തിന്നു് ഉപയോഗപ്രദവുമാക്കുവാൻവേണ്ട മാർഗ്ഗങ്ങളെപ്പററി ചർച്ചചെയ്യുന്ന ഈ ശിബിരത്തിൽ എല്ലാ കോളേജുവിദ്യാർത്ഥികൾക്കും പങ്കെടുക്കാവുന്നതാണ്. എന്നാൽ 3 ക. പ്രവേശനഫീസടച്ചു് ആദ്യം പേർ റജിസ്റ്റർ ചെയ്യുന്ന 50 വിദ്യാർത്ഥികൾക്കു താമസത്തിന്നും ഭക്ഷണത്തിന്നും വേണ്ടുന്ന എല്ലാ സൗകര്യങ്ങളും ആശ്രമത്തിൽ ചെയ്യുന്നതായിരിക്കും.

## ശ്രീശാരദാജയന്തി

ഇക്കൊല്ലത്തെ ശ്രീശാരദാജയന്തി ഡിസംബർ 12, 13 തീയതികളിൽ പുറനാട്ടുകര ആശ്രമത്തിൽവെച്ചു് സാഘോഷം കൊണ്ടാടുന്നതാണ്. 12-ാം തീയതി ഞായറാഴ്ച ഉച്ചയ്ക്കുശേഷം പൂങ്കുന്നം വിവേകാനന്ദസംഗീതസദസ്സിന്റെ വക പാട്ടുകച്ചേരിയും ശ്രീ മൈത്രാനന്ദസ്വാമികളുടെ അദ്ധ്യക്ഷതയിൽ സമ്മേളനവും ഉണ്ടായിരിക്കും. സമ്മേളനത്തിൽ കുമാരി വി. വി. ഉമാദേവി, ശ്രീമതി ശാന്ത എൽത്തുരുത്തു് എന്നിവർ പ്രസംഗിക്കും. 13-ാം നു- കാലത്തു് വേദപാരായണം, വിശേഷാൽ പൂജ, ഭജന, സഹസ്രനാമാർച്ചന, ശ്രീ മുഗ്ദ്ധാനന്ദസ്വാമികളുടെ പ്രഭാഷണം മുതലായ പരിപാടികളും ഉണ്ടായിരിക്കും. എല്ലാ ഭക്തജനങ്ങളുടെയും സാന്നിധ്യസഹകരണങ്ങൾ ഉണ്ടാകണമെന്നു് അഭ്യർത്ഥിക്കുന്നു.

## വിവേകാനന്ദവിജ്ഞാനഭവനം

പൂങ്കുന്നം വിവേകാനന്ദവിജ്ഞാനഭവനത്തിൽ നവംബർ 18-ാം തീയതി മുതൽ 23-ാംനു- വരെ ശ്രീമദ് ജ്ഞാനാനന്ദസരസ്വതിസ്വാമികളുടെ ഗീതായജ്ഞം നടക്കുകയുണ്ടായി. രാവിലെ ശ്രീനാരദഭക്തിസൂത്രവും വൈകുന്നേരം ഭഗവദ്ഗീത 9-ാം അദ്ധ്യായവുമായിരുന്നു പ്രഭാഷണവിഷയങ്ങൾ. 20, 21 എന്നീ തീയതികളിൽ ജ്ഞാനാനന്ദസരസ്വതിസ്വാമികളുടെ അദ്ധ്യക്ഷതയിൽ കോളേജ്‌വിദ്യാർത്ഥികളുടെ ഒരു സിമ്പോസിയവും നടത്തപ്പെട്ടു. ആദ്ധ്യാത്മികപഠനം പ്രായോഗികജീവിതത്തിൽ ആവശ്യമുണ്ടോ എന്നതായിരുന്നു വിഷയം. ധാരാളം ആളുകൾ

ചർച്ചകളിൽ പങ്കെടുത്തു. 21-ാം തീയതി വൈകുന്നേരം വിവേകാനന്ദസംഗീതസദസ്സിന്റെ ഔപചാരിക ഉദ്ഘാടനം ജ്ഞാനാനന്ദസരസ്വതിസ്വാമികൾ നിർവ്വഹിച്ചു. അതിനുശേഷം തൃശ്ശൂർ റേഡിയോനിലയ വിദ്വാന്മാരുടെ വാദ്യസംഗീതക്കച്ചേരി എല്ലാവരേയും ആനന്ദിപ്പിച്ചു.

നവംബർ 24.ാം തീയതി മുതൽ 27-ാംതീയതിവരെ രാവിലെയും വൈകുന്നേരവും ശ്രീമത് ചിദാനന്ദസരസ്വതിസ്വാമികളുടെ ഭാഗവതപ്രഭാഷണങ്ങളും ഉണ്ടായിരുന്നു. 27-ാം തീയതി പതിവുപോലെ പ്രൊഫ. വൈദ്യലിംഗശർമ്മയുടെ നാരായണീയപ്രഭാഷണവും നടത്തപ്പെട്ടു.

---

## ശ്രീമദീശ്വരാനന്ദസ്മാരകനിധി (തുടർച്ച)

| | | |
|---|---|---|
| 104. | ശ്രീ വി. കെ. ചെല്ലപ്പൻ പിള്ള, കാരാപ്പുഴ, കോട്ടയം | 1001 00 |
| 105. | മിസ്സിസ്. ബി. പി. പിള്ള, ശ്രീശാരദാമന്ദിരം, പുറനാട്ടുകര | 1000 00 |
| 106. | ശ്രീ ആർ. മാധവൻ നായർ, പുറനാട്ടുകര | 200 00 |
| 107. | '' എം. വിശ്വനാഥൻ, തൃശ്ശൂർ | 30 00 |
| 108. | '' ഇ. സോമപാലൻ, മദ്രാസ് | 101 00 |
| 109. | '' കെ. കെ. രാമൻ, കൈനൂർ, തൃശ്ശൂർ | 20 00 |
| 110. | '' എം. ജി. നാരായണൻ നായർ, മണ്ണന്തറയിൽ വീട്, ഒല്ലൂർ | 25 00 |
| 111. | സ്വാമി രാമപാദർ, ശ്രീരാമകൃഷ്ണാശ്രമം, വള്ളിക്കോട് | 20 00 |
| 112. | ശ്രീ കെ. വൈ. എസ്. മേനോൻ, ശ്രീനികേതൻ, പാലക്കാട് | 37 00 |
| 113. | '' എൻ. ബി. മേനോൻ, ഈശകൃപ, കൊച്ചിൻ | 25 00 |
| 114. | '' വി. ആർ. കൃഷ്ണൻ, ബോംബെ | 11 00 |
| 115. | '' എ. ആർ. ഹരിദാസൻ, അക്കപ്പറമ്പിൽ വീട്, ചേന്നങ്ങോട് | 10 00 |
| 116. | ഒരു ശുഭകാംക്ഷി, പെരിന്തൽമണ്ണ | 25 00 |
| 117. | ശ്രീ ടി. വിജയൻ, തുരുത്തുമ്മൽ, പുറാങ്ങ് | 25 00 |
| 118. | '' പി. സുധാകരൻ, കോയമ്പത്തൂർ | 10 00 |
| 119. | '' സി. യു. കെ. നമ്പ്യാർ, മണിയേരി ഭവൻ, ചെറുവത്തൂർ | 25 00 |
| 120. | ഒരു ഗുണകാംക്ഷി, കുറുങ്ങാഴി, പുല്ലാട് | 50 00 |
| 121. | ഡോ. എസ്. പി. കുറുപ്പ്, ഭാരത് ഡിസ്പെൻസറി, പെരുമ്പാവൂർ | 101 00 |
| 122. | ശ്രീമതി വി. എം. വിശാലാക്ഷി. മഠത്തിപ്പറമ്പിൽ, ചേന്ദമംഗലം | 25 00 |
| 123. | '' ബി. രാധമ്മ, നടുവട്ടം, പള്ളിപ്പാട് | 25 00 |
| 124. | ഒരു ശ്രദ്ധാലു, ഉത്തരകാശി | 25 00 |
| 125. | ശ്രീമതി എ. സരസ്വതി കോവിലമ്മ, ലക്ഷ്മീവിഹാർ, തിരുവനന്തപുരം | 25 00 |
| 126. | ഡോ. ആർ. വേണുഗോപാൽ, പുത്തൻപുരയ്ക്കൽ, നാരകത്തറ | 101 00 |
| 127. | സ്വാമി പരേശാനന്ദജി, ഹരി ഓം ആശ്രമം, കവടിയാർ | 50 00 |
| 128. | ശ്രീമതി ഒ. ദേവി അമ്മ, പാടിവയൽ, വട്ടവഞ്ചാൽ | 25 00 |
| 129. | '' സി. ജാനകി അമ്മ, ശാന്തിനിലയം, പുറനാട്ടുകര | 25 00 |
| 130. | ശ്രീ സി. കെ. ജനാർദ്ദനൻ നായർ, ജഗദമ്മനിലയം, ഉടുമ്പഞ്ചോല | 25 00 |
| 131. | മിസ്സിസ്. വസുമതി ജയരാജൻ, ഇരണേടത്ത്, തളിക്കുളം | 10 00 |
| 132. | ശ്രീ പി. ഗോവിന്ദപിള്ള, ഗോകുലം, ജഗതി, തിരുവനന്തപുരം | 20 00 |

---